(മലയാളം)

---

**നസ്രാണി മാർഗം**

**(ചരിത്ര സാംസ്കാരിക പഠനങ്ങൾ)**

**ഡോ. എം. കുര്യൻ തോമസ്**


**പ്രസാധകർ : സോഫിയാ ബുക്സ്**
**തിരുനക്കര, കോട്ടയം - 686 001**
**ഒന്നാം പതിപ്പ് : നവംബർ 2013**
**കവർ ഡിസൈൻ,**
**ടൈപ്പ്സെറ്റിംഗ് &**
**പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം**

**വില: 600.00**

Nazrani Maargam (Historical & Cultural Study) ❑ Dr. M. Kurian Thomas ❑


Cover: Coonan Cross Oath of 1653 - Old Seminary collection ❑ Published by Sophia Books, Kottayam, PIN 686 001 ❑ Price Rs. 600 ❑ Nov. 2013.

## ഡോ. എം കുര്യൻ തോമസ്

1964 ഡിസംബർ 25-ന് കോട്ടയം ജില്ലയിൽ അരീപ്പറമ്പ് മേലേടത്ത് ഫാ. എം. റ്റി. കുര്യൻ കത്തനാരുടേയും മറിയാമ്മയുടേയും പുത്രനായി ജനിച്ചു.

ഫിസിക്സിൽ ബിരുദവും, ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും, മാർക്കറ്റിംഗ് മാനേജ്മെന്റിൽ ബിരുദാനന്തര ഡിപ്ലോമായും.

മഹാത്മാഗാന്ധി സർവകലാശാലയുടെ സ്കൂൾ ഓഫ് സോഷ്യൽ സയൻസസിൽ *18-ാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരുടെ സ്വത്വബോധത്തെപ്പറ്റി* ഡോ. എം. ആർ. രാഘവ വാര്യരുടെ മേൽനോട്ടത്തിൽ നടത്തിയ ഗവേഷണത്തിന് 2008-ൽ ഡോക്ടറേറ്റ്.

1990 മുതൽ അഡ്വർടൈസിംഗ് ബിസിനസിൽ. നൂറിലധികം ടെലിവിഷൻ പരിപാടികൾ സംവിധാനം ചെയ്തു.

2000-ൽ മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* എഡിറ്റു ചെയ്തു പ്രസിദ്ധീകരിച്ചു. പ. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാവിവരണം*, കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ *കൊളംബ് യാത്ര*, പ. പരുമല തിരുമേനിയുടെ *എഴുത്തുകൾ*, പ. ബസേലിയോസ് ഗീവർഗീസ് പ്രഥമന്റെ *സഭാജീവിത നാൾവഴി* തുടങ്ങിയവയ്ക്ക് അടിക്കുറിപ്പുകൾ തയാറാക്കി. നൂറ്റമ്പതോളം ചരിത്ര ലേഖനങ്ങളുടെ കർത്താവ്.

ഇതര കൃതികൾ: *നസ്രാണി പഠനങ്ങൾ* (2006), *മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്* (2008), *കർമ്മശേഷിയുടെ കാതൽ* (2008), *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ* (2011), *The Indian Way of Christanity* (2012), *കായംകുളം ഫീലിപ്പോസ് റമ്പാൻ: വ്യക്തിയും സംഭാവനകളും* (2012). *കാതോലിക്കാ എന്നു ചൊല്ലിവാഴ്ത്തി ഞായം* (2012), *The Way of St. Thomas* (2012),

*ഭാര്യ:* ജയ. *മക്കൾ:* കുറിയാക്കോസ്, യാക്കോബ്

*വിലാസം:*
പി. ബി. നമ്പർ 64
കോട്ടയം - 686001
drmkurianthomas@gmail.com

# അവതാരിക

## ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്

അസാധാരണമായ ഒരു ലേഖന സമാഹാരമാണ് 'നസ്രാണിമാർഗം'. നിസ്സാരമെന്ന് സാധാരണ ചരിത്രകാരന് തോന്നാവുന്ന ചെറിയകാര്യങ്ങൾ പോലും സമഗ്രമായ അന്വേഷണങ്ങളുടെയും ഗവേഷണങ്ങളുടെയും അടിസ്ഥാനത്തിൽ ലളിതവും സുന്ദരവുമായി അവതരിപ്പിച്ചിരിക്കുന്നു. പലരും തള്ളിക്കളയുന്നതോ മനഃപൂർവ്വമോ അല്ലാതെയോ ശ്രദ്ധിക്കാത്തതോ ആയ വിഷയങ്ങളിലൂടെ ചരിത്ര യാഥാർത്ഥ്യങ്ങളിലേക്കു അനുവാചകരെ കൊണ്ടെത്തിക്കുകയാണ് മലങ്കരസഭയുടെ വിശ്വസ്ത പുത്രനായ ഡോ. കുര്യൻ തോമസ്. തികഞ്ഞ ഒരു ചരിത്രാന്വേഷിയുടെ പഠനവും ചിന്തയും ധ്യാനവുമാണ് ഈ ലേഖനസമാഹാരം.

ഡോ. കുര്യൻ തോമസിന്റെ ഉദ്ദേശ്യശുദ്ധി ഓരോ ലേഖനത്തിലും സ്പഷ്ടമാണ്. ആരെയും പരിഹസിക്കണമെന്നോ ചെറുതാക്കണമെന്നോ ചിന്തയില്ല. എന്നാൽ ചരിത്രസത്യങ്ങളെ വളച്ചൊടിക്കുന്നത് അദ്ദേഹം സഹിക്കുന്നില്ല. ശരിയായ പഠനങ്ങളും ഗവേഷണങ്ങളുമില്ലാതെ ചരിത്രം ചമയ്ക്കുന്ന എല്ലാവർക്കും ഒരു അപവാദമായി ലേഖകൻ നിൽക്കുന്നു എന്ന് ഒറ്റ വായനയിൽ തന്നെ വ്യക്തമാണ്. സഭയുടെ ആചാരം, വിശ്വാസം, ആരാധന, ചരിത്രം എന്നിവയുടെ അതിവിശാലമായ ലോകത്തിലേക്കാണ് ലേഖകൻ ഈ സമാഹാരത്തിലൂടെ അനുവാചകരെ നയിക്കുന്നത്. സഭയുടെ ആദ്യകാലം മുതലുള്ള ഒരു സഞ്ചാരത്തിന്റെ പ്രതീതി. യാത്ര അവസാനിക്കുന്നില്ല. ഇനിയും യാത്ര ചെയ്യുവാൻ അനവധിയുണ്ട്. വാതായനങ്ങൾ ഓരോ ലേഖനത്തിലൂടെയും തുറന്നിരിക്കുന്നു. ചില ലേഖനങ്ങൾ പുതിയവയും മറ്റ് ചിലത് വർഷങ്ങൾക്ക് മുമ്പ് എഴുതിയവയും. ഓരോ ലേഖനത്തിലും ഇതുവരെയും യാത്ര അവസാനിച്ചിട്ടില്ല.

ഉപരിപ്ലവങ്ങളായ നിഗമനങ്ങൾ ഇതിലില്ല. സഭയുടെ ചരിത്രത്തെയും പാരമ്പര്യത്തെയും വേദശാസ്ത്രത്തെയും ഒന്നിപ്പിച്ചു വിഷയങ്ങളെ സൂക്ഷ്മവും സമഗ്രവുമായി വിശകലനം ചെയ്തിട്ടുള്ള വിവരങ്ങളാണ് എല്ലാ ലേഖനങ്ങളും. ക്രൈസ്തവികതയെപ്പറ്റിയുള്ള വികലമായ സങ്കൽപ്പങ്ങൾ നിലനിർത്തുന്നതിനെ അതിരൂക്ഷമായ ഭാഷയിൽ വിമർശിക്കുവാൻ ഡോ. കുര്യൻ തോമസിനുള്ള ധൈര്യത്തെ എടുത്തുപറയേണ്ടതാണ്. യുക്തിഭദ്രമായ വിശദീകരണങ്ങളും കണ്ടെത്തലുകളുമാണ് ഇതിൽ നിറഞ്ഞുനിൽക്കുന്നത്. അഭിപ്രായപ്രകടനങ്ങളിലെ ക്ഷോഭവും ധാർമ്മികരോഷവും ഇതിലുണ്ട്. വൈകാരികമെന്ന് തോന്നാവുന്ന പ്രതി

കരണങ്ങൾക്കിടയിൽ പോലും യുക്തിയുടെ കരുത്തുറ്റ നട്ടെല്ല് നമുക്ക് കാണാനാകും. എല്ലാ ലേഖനങ്ങളും മൂല്യങ്ങൾക്കുവേണ്ടിയാണ്. അപ്രിയമാണ് പറയുന്നതെന്ന് അറിയാമായിരുന്നിട്ടും അദ്ദേഹം വാശിപിടിക്കുന്നത് മൂല്യത്തിൽ ഉറച്ചുനിൽക്കുവാനാണ്.

ഈ ലേഖന സമാഹാരം 15 ഭാഗങ്ങളായിട്ടാണ് തിരിച്ചിരിക്കുന്നത്. നൂറിൽപരം ലേഖനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. 15 ഭാഗങ്ങൾ ഇവയാണ്: മൂലരേഖകൾ, കാതോലിക്കാ, മലങ്കരമെത്രാൻ, ഭരണക്രമം, ആരാധനക്രമം, വ്യക്തിചിത്രങ്ങൾ, സംസ്ക്കാരം, വ്യക്തിയും കാലവും, പരിശുദ്ധ പരുമല തിരുമേനി, വിശകലനം, സമകാലികം, പലരും പലതും, അന്തർദ്ദേശീയം, സുറിയാനി പിതാക്കന്മാർ, യുഗശില്പി. മൂലരേഖകളായി പരിചയപ്പെടുത്തിയിരിക്കുന്നവയിൽ ഭൂരിഭാഗവും പല ചരിത്രകാരന്മാരുടെയും ശ്രദ്ധയിൽ ഇതുവരെയും വന്നിട്ടില്ലാത്തവയാണ്.

ഭാരതസഭാചരിത്രം എഴുതിയിരിക്കുന്ന പലരും നൽകിയിരിക്കുന്ന മൂലരേഖകൾ പരിശോധിച്ചാൽ അവയിൽ പാശ്ചാത്യ തിരുത്തലും അത്യാവശ്യം വേണ്ട മറ്റു മാറ്റങ്ങളും വരുത്തി തങ്ങളുടെ അഭിപ്രായത്തോടു ചേർത്തു നിർത്തുവാനുള്ള ശ്രമങ്ങൾ നടത്തിയിരിക്കുന്നതായി കാണുവാൻ കഴിയും. അങ്ങനെയുള്ള ചരിത്രകാരന്മാരുടെ ഇടയിൽ ഡോ. കുര്യൻ തോമസ് വേറിട്ടു നിൽക്കുന്നു. മൂലരേഖകൾ അവതരിപ്പിക്കുന്നതിൽ മാത്രമല്ല അവ എഴുതപ്പെട്ട കാലഘട്ടത്തിന്റെ സ്ഥിതി കണക്കിലെടുത്തുള്ള വ്യാഖ്യാനം നൽകുന്നതിലും ലേഖകൻ ശ്രദ്ധിച്ചിരിക്കുന്നു. വാകത്താനത്തു ബാവായുടെ പഞ്ചാംഗം സഭാചരിത്രത്തിൽ പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ അതുല്യത എടുത്തുകാട്ടുന്നതിനോടൊപ്പം ഇതുവരെയും പുതിയ ഒരു പഞ്ചാംഗം രൂപപ്പെടുത്താൻ കഴിയാതെപോയതിൽ പിൻതലമുറയ്ക്കുള്ള വെല്ലുവിളിയായും ലേഖകൻ എടുത്തുകാട്ടുന്നുണ്ട്.

ആർത്താറ്റു പടിയോലയും കണ്ടനാടു പടിയോലയും 1876-ലെ മുളന്തുരുത്തി സുന്നഹദോസും 1873-ലെ പരുമല സുന്നഹദോസും 1877-ലെ വെളിയനാട് സുന്നഹദോസും ശെമവൂൻ മാർ ദീവന്നാസിയോസിന്റെ നാളാഗമവും ഒക്കെ മലങ്കരസഭയ്ക്ക് സംഭവിച്ച നേട്ടങ്ങളുടെയും നഷ്ടങ്ങളുടെയും കണക്കുകൾ ഒരുപോലെ വെളിപ്പെടുത്തുന്നവയാണ്. മലങ്കരസഭയുടെ പത്തൊമ്പതു നൂറ്റാണ്ടു കാലത്തെ ചരിത്രഗതി കണ്ടെത്താനുതകുന്ന രേഖകൾ വിരളമാണ്. അഥവാ എന്തെങ്കിലും ഉണ്ടെങ്കിൽ അവ അധിനിവേശക്കാരുടെ തേർവാഴ്ചയിൽ വളച്ചൊടിക്കപ്പെട്ടിട്ടുണ്ട്. ഉദയംപേരൂർ സുന്നഹദോസിനും ആർച്ച്ബിഷപ്പ് മെനസിസിന്റെ തേർവാഴ്ചയ്ക്കും ശേഷം ഉണ്ടായ പല എഴുത്തുകളും കത്തോലിക്കാ - പ്രൊട്ട

സ്റ്റന്റ് അധിനിവേശത്താൽ വളച്ചൊടിക്കപ്പെട്ട ചരിത്രവസ്തുതകളായതിനാൽ മലങ്കരസഭയുടെ ചരിത്രം യഥാർത്ഥ ചരിത്രത്തിന്റെ ദുർവ്യാഖ്യാനങ്ങളായി മാറിയിട്ടുണ്ട്. ഈ സാഹചര്യം മനസ്സിലാക്കുമ്പോൾ മലങ്കര സഭയുടെ യഥാർത്ഥ ചിത്രവും ചരിത്രവും വിളിച്ചോതുന്ന, ആരും പരിചയപ്പെടുത്താത്ത പ്രാമാണികരേഖകൾ കണ്ടെടുത്തു പ്രസിദ്ധീകരിക്കുന്നതിൽ ഡോ. കുര്യൻ തോമസിന്റെ അദ്ധ്വാനം ശ്ലാഘനീയം തന്നെ.

ചരിത്രരേഖകൾ കണ്ടെത്തുമ്പോൾ അവയുടെ ആധികാരികത വിശകലനം ചെയ്ത് വ്യക്തമായ ന്യായങ്ങളോടെ അവ വെളിച്ചത്തു കൊണ്ടുവന്നിരിക്കുന്നത് ലേഖകന്റെ ശരിയായ ചരിത്രാവബോധം വെളിപ്പെടുത്തുന്നു. മലങ്കരയിൽ ഇടക്കാലത്തു കടന്നുകയറിയ വിദേശാധിപത്യങ്ങളും ചട്ടങ്ങളും മറികടന്ന് പരിശുദ്ധ മാർത്തോമാ ശ്ലീഹാ പകർന്നു നൽകിയ സഭയുടെ തനതായ വിശ്വാസവും പാരമ്പര്യവും പിൻതുടരുവാൻ ഭാരതീയ ക്രൈസ്തവർ പ്രതിജ്ഞാബദ്ധരാണെന്ന ഊന്നൽ ഏവരുടെയും ഗൗരവമേറിയ ശ്രദ്ധ ആകർഷിക്കുന്നു. ചരിത്രവസ്തുതകൾ എന്ന പേരിൽ വിശേഷിപ്പിക്കപ്പെട്ട പലതിനെയും അവയുടെ ന്യായ-അന്യായങ്ങൾ നിരത്തി ഖണ്ഡിക്കുവാൻ ഈ ഗ്രന്ഥത്തിലൂടെ ലേഖകൻ ശ്രമിച്ചിട്ടുണ്ടെന്ന യാഥാർത്ഥ്യം ഉണ്ടെങ്കിലും പ്രധാന ഊന്നലും ലക്ഷ്യവും ഇതുവരെ പഠിച്ചുവന്ന സഭാചരിത്രത്തിന്റെ പുനർവായനയിലേക്ക് അനുവാചകരെ നയിക്കുക എന്നതാണ്.

തൃക്കുന്നത്തു സെമിനാരിയെക്കുറിച്ചും അതിന്റെ ഉടമസ്ഥാവകാശത്തെക്കുറിച്ചും ആദ്യകാല രേഖകളുടെ അകമ്പടിയോടെ വിശകലനങ്ങളെഴുതിയിരിക്കുന്ന ലേഖകന്റെ ദർശനങ്ങളെ യഥാവിധി മനസ്സിലാക്കിയാൽ അവിടെയുള്ള ഇന്നത്തെ പ്രശ്നങ്ങൾക്ക് ശാശ്വത പരിഹാരം സാദ്ധ്യമാകുമെന്നാണ് വിശ്വസിക്കുന്നത്. 'ഞങ്ങൾക്കുള്ള കർത്താവേ' എന്ന ലേഖനത്തിലൂടെ ആരാധനക്രമവും വി. വേദപുസ്തകവും ആദ്യമായി മലയാളത്തിലേക്ക് വിവർത്തനം ചെയ്ത കോനാട്ട് ഏബ്രഹാം മൽപ്പാനെയും കായംകുളം ഫിലിപ്പോസ് റമ്പാനേയും മുൻനിർത്തി സഭയുടെ പൂർവ്വികരെ കടുത്ത യാഥാസ്ഥിതികരെന്നു പറഞ്ഞു തള്ളിയ മിഷനറിമാർക്കും അതിന് ഓശാന പാടിക്കൊണ്ടിരിക്കുന്ന പിൻഗാമികൾക്കും വ്യക്തമായ മറുപടിയാണ് നൽകുന്നത്.

സൂക്ഷ്മമായ നിരീക്ഷണം കൊണ്ടും ചാരുതയാർന്ന ആഖ്യാന ശൈലി കൊണ്ടും മാത്രമല്ല ഈ പുസ്തകം വ്യത്യസ്തമായിരിക്കുന്നത്. തന്റെ ആത്മാവിനെ ഒരു മറയും ഇല്ലാതെ വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുകയാണ്. സത്യമെന്ന് എല്ലാവരും വിളിച്ചുപറയുന്നത് സത്യമല്ലെങ്കിൽ അത് വിളിച്ചു പറയുവാനുള്ള ആത്മധൈര്യം ഡോ. കുര്യൻ

തോമസിൽ കാണുന്നു. ശരിയായ ഗവേഷണങ്ങളിലൂടെ സത്യവും നീതിയും ധീരമായി വിളിച്ചുപറയുന്ന ഒറ്റപ്പെട്ട ശബ്ദമായി ഡോ. കുര്യൻ തോമസിന്റെ വാക്കുകൾ മുഴങ്ങുന്നു. തിന്മകൾക്കെതിരെ പോരാടുന്ന അദ്ദേഹത്തെപ്പോലുള്ളവർ വേണ്ടത്ര ശ്രദ്ധിക്കപ്പെടാതിരിക്കുന്നത് വേദനയുണ്ടാക്കുന്നതാണ്. ക്രിയാത്മകവും ദൈവികവുമായ വിമർശനം നടത്തുന്നവരെ പിന്തുണച്ചാലേ സഭയിലും സമൂഹത്തിലും നന്മയുടെ വെളിച്ചവും സത്യാരാധനയും കൂടുതൽ വ്യാപിക്കുകയുള്ളു.

മാർത്തോമാ ശ്ലീഹായുടെ പിൻഗാമിത്വവും അപ്പോസ്തോലിക പിൻതുടർച്ചയും അവകാശപ്പെടുവാൻ അർഹതയുള്ള ഇന്ത്യയിലെ ക്രൈസ്തവസഭയുടെ ദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി സ്ഥിതിചെയ്യുന്ന വൈദിക മേലദ്ധ്യക്ഷസ്ഥാനമാണ് കാതോലിക്കാ. മറ്റു സഭകളുടെ മേലദ്ധ്യക്ഷന് പറയപ്പെടുന്ന പാത്രിയർക്കീസ്, പാപ്പാ തുടങ്ങിയ എല്ലാ സ്ഥാനനാമങ്ങളും, സ്വയശീർഷകത്വവും അപ്പോസ്തോലിക പിൻതുടർച്ചയുമുള്ള മലങ്കരയിലെ കാതോലിക്കായിലും നിക്ഷിപ്തമാണ്. ആകയാൽ കാതോലിക്കാ സ്ഥാനത്തോടു മറ്റൊന്ന് ചേർക്കേണ്ട ആവശ്യമില്ല. കാതോലിക്കാ സ്ഥാനനാമത്തിനു ഇകഴ്ച വരുത്തി അതിനെ ചെറുതാക്കേണ്ടതില്ല എന്നർത്ഥം. അതു സഭയുടെ അപ്പോസ്തോലികത്വത്തെ ബലി കഴിക്കുന്നതിനു തുല്യമാകും. ചരിത്രപരമായി നോക്കിയാൽ പാപ്പാ, കാതോലിക്കാ, പാത്രിയർക്കീസ് എന്നീ പേരുകളുള്ളതുകൊണ്ടു മാത്രം പ്രത്യേകിച്ച് അധികാരം ലഭിക്കുന്നില്ല. ബന്ധപ്പെട്ട അധികാരകേന്ദ്രങ്ങൾ നൽകുന്ന അധികാര നിർവ്വചനമാണ് ഓരോരുത്തർക്കും പരിധി നിശ്ചയിക്കുന്നത്. ശ്രേഷ്ഠ കാതോലിക്കായും സ്വയംഭൂ കാതോലിക്കായുമൊക്കെ ഭാരതത്തിൽ ഉണ്ടായിരിക്കുന്ന പശ്ചാത്തലത്തിൽ 'തറവോദ് കോൽ ഹിന്ദോ' (ഇന്ത്യയൊക്കെയുടെയും വാതിൽ) എന്ന അതിപുരാതന ഭാരതീയനാമം മലങ്കരസഭയുടെ കാതോലിക്കായുടെ സ്ഥാനനാമത്തോടു ചേർത്തുനിർത്തുന്നത് ഉചിതമായിരിക്കും എന്ന ലേഖകന്റെ നിർദ്ദേശം ഗൗരവത്തോടെ കാണേണ്ടതാണ്.

ശരിയായ പഠനങ്ങളുടെയും ഗവേഷണങ്ങളുടെയും അടിസ്ഥാനത്തിൽ തന്റെ നിലപാടുകളും കണ്ടെത്തലുകളും വ്യക്തമായി സമൂഹത്തെ ബോദ്ധ്യപ്പെടുത്തുവാനും തിരുത്തലുകൾ ആവശ്യമുള്ളവയ്ക്ക്, അതിന്റെ ഗൗരവ പ്രാധാന്യം നൽകുവാനും ലേഖകൻ വിജയിച്ചിട്ടുണ്ട്. ജനുവരി മൂന്ന്, മലങ്കരസഭയുടെ ഏറ്റവും വലിയ പെരുന്നാളുകളിൽ ഒന്നായി മാറണമെന്ന് ശക്തമായ ഭാഷയിൽ അദ്ദേഹം വാദിക്കുന്നു. അത് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും മലങ്കരയിലെ എല്ലാ കാതോലിക്കാമാരുടെയും കൂനൻകുരിശിൽ സത്യം ചെയ്ത എല്ലാ പിതാക്കന്മാരുടെയും ഓർമ്മ എന്ന് നാമകരണം ചെയ്ത് പഞ്ചാംഗത്തിൽ ചേർക്കുകയും

വേണമെന്ന് ചൂണ്ടിക്കാണിക്കുന്നു.

നസ്രാണികളുടെ ഇന്ത്യൻ വ്യക്തിത്വത്തിന്റെ മുഖമുദ്രയായ സംസ്ക്കാരത്തെക്കുറിച്ചുള്ള പഠനങ്ങൾ ശ്രദ്ധേയങ്ങളാണ്. സങ്കീർണ്ണമായ സാമൂഹിക വ്യവസ്ഥയുടെ ഭാഗമായിരുന്ന കേരളത്തിലെ ഇടവകപ്പള്ളികൾ, അതേ സാംസ്ക്കാരിക പാരമ്പര്യം ഇന്നും നിലനിർത്തുന്നുവെന്ന് ലേഖകൻ ചൂണ്ടിക്കാണിക്കുന്നു. ഏഷ്യാനെറ്റ് ചാനലിൽ സംപ്രേഷണം ചെയ്ത കടമറ്റത്ത് കത്തനാർ എന്ന ജനപ്രിയ പരമ്പര ചരിത്രത്തെ ദുർവ്യാഖ്യാനം ചെയ്യുന്നതും മലങ്കര നസ്രാണികളുടെ സംസ്ക്കാരത്തെയും സ്വത്വത്തെയും ഹനിക്കുന്നതുമാണെന്ന് വസ്തുതകളുടെയും ചരിത്രത്തിന്റെയും അടിസ്ഥാനത്തിൽ നിരീക്ഷിക്കുന്നുണ്ട്. സ്വാതന്ത്ര്യാനന്തര ഭാരതത്തിൽ പാശ്ചാത്യർക്ക് ബൗദ്ധികമായി അടിമപ്പെടുന്നതിന്റെ (പാശ്ചാത്യ അധിനിവേശം) സജീവ സാക്ഷ്യങ്ങളായി കാസക്കിനെയും ഇടവകദിനത്തെയും കണ്ടെത്തി ലേഖകൻ വിശദമാക്കുന്നുണ്ട്. ഇതിന് പരിഹാരം നിർദ്ദേശിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നുവെന്നാണ് അഭിപ്രായം. ഗീവർഗീസ് സഹദായെ പാമ്പുമായും കോഴിയുമായും ബന്ധപ്പെടുത്തി കാണുന്നത് മലയാളി സങ്കൽപ്പമാണെന്നും ലോകത്ത് മറ്റൊരിടത്തും അത്തരമൊരു വിശ്വാസമില്ല എന്നതുമാണ് ഗവേഷകന്റെ നിരീക്ഷണം.

പഴയ സെമിനാരി, സഭയുടെ സിരാകേന്ദ്രമായും കേരളത്തിന്റെ സാംസ്ക്കാരിക പിതൃഭൂമിയായും കണക്കാക്കണം. ഇതിന് ഏറ്റവും അത്യന്താപേക്ഷിതം സമഗ്രമായ ഒരു മാസ്റ്റർ പ്ലാനാണ്. അതിൽ പ്രധാനമായി പരിഗണിക്കേണ്ടവ ഏതെല്ലാമാണെന്ന് ഡോ. കുര്യൻ തോമസ് തന്റെ ലേഖനത്തിലൂടെ വ്യക്തമാക്കുന്നുണ്ട്. പ്രാദേശിക പാരമ്പര്യങ്ങളെ പ്രോത്സാഹിപ്പിക്കാതിരുന്നാൽ നസ്രാണി സമൂഹം അന്യവൽക്കരിക്കപ്പെടുകയും സഭയുടെ ഓർത്തഡോക്സി നഷ്ടപ്പെടുത്തുകയും ചെയ്യുമെന്ന ദുഃഖകരമായ നിരീക്ഷണങ്ങൾ ഭൂരിഭാഗം ലേഖനങ്ങളിലും കാണാം.

സൺഡേസ്ക്കൂൾ കരിക്കുലത്തിലും വൈദിക സെമിനാരി പഠനത്തിലും സഭയുടെ ചരിത്രഗ്രന്ഥങ്ങളിലും കടന്നുവരാത്ത നിരവധി പാരമ്പര്യശീലങ്ങളും ചരിത്രവിഷയങ്ങളും ഈ ഗ്രന്ഥസമാഹാരത്തിലെ പല ലേഖനങ്ങളിലും നമുക്ക് കാണാം. ചെങ്ങന്നൂർ സുന്നഹദോസിനെക്കുറിച്ചുള്ള വളരെ വിശദമായ ലേഖനം അതിനു പ്രത്യക്ഷ ഉദാഹരണമാണ്. നെസ്തോറിയൻ വേദശാസ്ത്രവും റോമൻ കത്തോലിക്കർ അടിച്ചേൽപ്പിച്ച വേദശാസ്ത്രങ്ങളും സഭാവിജ്ഞാനീയവും നീക്കം ചെയ്ത് ശുദ്ധവും കലർപ്പില്ലാത്തതുമായ സത്യവിശ്വാസ പുനഃപ്രഖ്യാപനം നടത്തിയ ചരിത്രപ്രാധാന്യമുള്ള ഒരു മഹാസമ്മേളനമായിരുന്നു ചെങ്ങന്നൂർ സുന്നഹദോസ്. അതിന് സമാനമായ ഒന്ന് അതിനു മുമ്പോ പിമ്പോ നസ്രാ

ണികളുടെ ഇടയിൽ ഉണ്ടായിട്ടില്ല, ഉണ്ടാകേണ്ട ആവശ്യകതയുമില്ല എന്ന് ഡോ. കുര്യൻ തോമസ് വ്യക്തമാക്കുന്നു. പെട്രിസ്റ്റിക്സ് എന്ന് അറിയപ്പെടുന്ന പഠനസരണി, പെട്രോളജിയുടെ ഒരു ശാഖ മാത്രമാണെന്നും മലങ്കരസഭാ പിതാക്കന്മാരിൽ ധാരാളംപേർ പഠിക്കപ്പെടേണ്ടവരായിട്ടുണ്ടെന്നും പഠനവിധേയമാക്കേണ്ടുന്ന സംഭാവനകൾ നൽകിയ അൽമായക്കാരെയും പെട്രോളജിയിൽ ഉൾപ്പെടുത്തേണ്ടതാണെന്നുമുള്ള ലേഖകന്റെ വ്യക്തമായ വാദം സ്വീകരിക്കപ്പെടേണ്ടതാണ്.

'ഞാനും ഒരു കർദ്ദിനാളാണ്' എന്ന ലേഖനത്തിൽ മാർ ബസേലിയോസ് ക്ലീമീസ് തോട്ടുങ്കൽ, കർദ്ദിനാളായതോടെ റോമാസഭയിൽ അദ്ദേഹത്തിന് മലങ്കരസഭയിലെ 3,962 മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളിലൊരാൾക്കു തുല്യമായ സ്ഥാനം മാത്രം ലഭിച്ചു എന്നാണ് ഡോ. കുര്യൻ തോമസ് വിശദീകരിക്കുന്നത്.

വിവാഹം ഒരു കൂദാശയാണ് എന്ന സഭാനിയമം അടിസ്ഥാനമാക്കി ഹൂദായ കാനോന്റെയും നസ്രാണി പാരമ്പര്യത്തിന്റെയും ചട്ടക്കൂട്ടിൽ നിന്നുകൊണ്ടു തന്നെ വിവാഹദിനങ്ങളുടെ കാര്യത്തിൽ ഒരു പുനർക്രമീകരണം പരിഗണിക്കണമെന്ന് ലേഖകൻ അഭിപ്രായപ്പെടുന്നു. പുനഃക്രമീകരണ സാദ്ധ്യതകൾ അദ്ദേഹം നൽകുന്നുമുണ്ട്.

ഭാരതസഭാചരിത്രരംഗത്ത് ശ്രദ്ധേയ സംഭാവനകൾ നൽകുന്നവർ വിരലിലെണ്ണാവുന്നവർ മാത്രമേയുള്ളൂ. പല പഴയ ചരിത്രപുസ്തകങ്ങളും ഇതിനോടകം പ്രസിദ്ധീകരിക്കപ്പെട്ട രേഖകളും അതുപോലെ പകർത്തി, ആവർത്തന വിരസത സൃഷ്ടിക്കുന്നവർ ധാരാളം ഉണ്ട്. ചില സുറിയാനി ഗ്രന്ഥങ്ങൾ കൈവശം ഉണ്ടെന്ന അവകാശങ്ങളോടെ ഊഹാപോഹങ്ങളും അഭ്യൂഹങ്ങളും എഴുതിവിട്ടു ചരിത്രത്തിന് വികലത സൃഷ്ടിക്കുന്ന ചരിത്രകാരന്മാരെയാണ് ഇന്ന് ലഭ്യമാക്കുന്നത്. ഇവർക്കൊരപവാദമായി ഡോ. കുര്യൻ തോമസ് നിൽക്കുന്നു.

മറ്റുള്ളവർ തൊടാത്ത മേഖലകളിലൂടെ യാത്രചെയ്തുള്ള ഗവേഷണ ചാതുര്യം ലേഖകന്റെ പ്രത്യേകതയാണ്. ഈ ലേഖന സമാഹാരത്തിലൂടെ കടന്നുപോകുമ്പോൾ ഇതിലെ നിരീക്ഷണങ്ങൾ നമ്മുടെ ഹൃദയത്തെ സ്പർശിക്കുന്നതും മനസ്സിനെ കൂടുതൽ വിശാലവും ആരോഗ്യകരവുമായ പുതുസമീപനങ്ങളിലേക്ക് നയിക്കുന്നതുമാണ്. സഭയെ സ്നേഹിക്കുന്നവർക്കും സഭയുടെ ചരിത്ര-വിശ്വാസ-ആചാരങ്ങൾ അതിന്റെ സത്തയിൽ തന്നെ അറിയുവാൻ താല്പര്യമുള്ളവർക്കും അത്യന്തം പ്രയോജനകരവും പ്രോത്സാഹനജനകവും ആയ ശ്രമങ്ങളുടെ സമന്വയമാണ് ഈ ഗ്രന്ഥം. ഓർത്തഡോക്സിയെപ്പറ്റിയുള്ള അജ്ഞത മാറ്റുവാൻ ഇത് നമ്മെ സഹായിക്കും. ഇന്ത്യൻ ദേശീയതയെപ്പറ്റിയുള്ള

നിസംഗത മാറുവാനും മലയാളി സംസ്ക്കാരത്തെപ്പറ്റിയുള്ള പുച്ഛം ഇല്ലാതാക്കുവാനും ഈ ഗ്രന്ഥം അനുവാചകരെ സഹായിക്കും.

ചരിത്രവ്യാഖ്യാനത്തിൽ തെറ്റിദ്ധാരണകൾ ഉണ്ടാകാറുണ്ട്. ഒരാൾ എത്തിച്ചേരുന്ന നിഗമനത്തിൽ ഉണ്ടാകുന്ന അപാകതകൾ വായനക്കാരിലേക്ക് പകർന്ന് അപകടങ്ങൾ വരുത്തി തീർക്കുന്ന പ്രവണത കൂടുതലാണ്. എന്നാൽ ഡോ. കുര്യൻ തോമസിന്റെ ചരിത്രാന്വേഷണവും നിരീക്ഷണങ്ങളും ആർജ്ജവവും സുതാര്യവുമാണ്. ഈ ലേഖന സമാഹാരം വിജ്ഞാനപ്രദമെന്നതിൽ സംശയം വേണ്ട. ലേഖനങ്ങൾ എല്ലാം ഈടുറ്റവയാണ്. അസുലഭവും അനവദ്യവുമായ അനുഭവമാണ് ഈ ഗ്രന്ഥവായന. വാക്കുകൾക്ക് മന്ത്രശക്തിയുണ്ട്. ആഴവും പരപ്പുമുള്ള അന്വേഷണം, നിർഭയവും സുതാര്യവുമായ ആഖ്യാനം, സ്പഷ്ടവും ലളിതവും പ്രൗഢവുമായ പ്രതിപാദനം, തികഞ്ഞ നീതിബോധം, നിറഞ്ഞ സഭാഭക്തി, അത്ഭുതാവഹമായ ഓർമ്മശക്തി തുടങ്ങിയവയൊക്കെ ഈ ഗ്രന്ഥത്തെ എനിക്ക് പ്രിയങ്കരമാക്കി.

സഭയുടെ ചരിത്രത്തെയും പാരമ്പര്യങ്ങളെയും കുറിച്ച് വരാനിരിക്കുന്ന പഠനങ്ങൾക്കും വിലയിരുത്തലുകൾക്കും ഇതൊരു പീഠികയായിരിക്കും എന്നു പ്രതീക്ഷിക്കുന്നു. ഡോ. കുര്യൻ തോമസിനും ‘നസ്രാണിമാർഗ’ത്തിനും എന്റെ ഹൃദയം നിറഞ്ഞ ആശംസകൾ!!

# വാങ്മുഖം

**ന**സ്രാണികളുടെ ചരിത്രം എന്നും ഒരു പ്രഹേളികയാണ്. ഈ ലേഖകൻ ആ സമസ്യയിൽ എങ്ങിനെ തല്പരനായി എന്നത് മറ്റൊരു ഉത്തരം കിട്ടാത്ത ചോദ്യം.

എഴുതിയതു തന്നെ വീണ്ടും തിരിച്ചും മറിച്ചും എഴുതിയും, മൂലരേഖകളുടെ അഭാവത്തിന് *ചിതൽ പൊടിവ് മെനസീസു മെത്രാൻ* എന്നിവരെ പഴിപറഞ്ഞും, ഉള്ള രേഖകളെത്തന്നെ തങ്ങളുടെ ഭാവനയ്ക്കും ഹ്രസ്വകാല - ദീർഘകാല അടിസ്ഥാനത്തിലുള്ള ഗൂഢലക്ഷ്യപ്രാപ്തിക്കായി യുക്തിരഹിതമായി വ്യഖ്യാനിച്ചും എഴുതുന്ന ഒന്നാണ് ഇന്ന് നസ്രാണികളുടെ ചരിത്രം. അധിനിവേശത്തിന്റെ മുഷ്ക്കുമാത്രമല്ല, ഇന്നും വെച്ചുപുലർത്തുന്ന അടിമത്വ മനഃസ്ഥിതിയും നസ്രാണി ചരിത്രത്തെ വികലമാക്കുന്നതിൽ ഒട്ടും കുറയാത്ത പങ്ക് വഹിച്ചിട്ടുണ്ട്.

യഥാർത്ഥത്തിൽ നസ്രാണിക്ക് മാത്രമായി ഒരു ചരിത്രമില്ല. നസ്രാണിക്കെന്നല്ല ഒരു സമൂബത്തത്തിനും തങ്ങളുടേതു മാത്രമായ ചരിത്രമില്ല. കാലങ്ങളിൽ അവർ ഉൾപ്പെട്ടു നിൽക്കുന്ന സമൂഹത്തിന്റെ ഗതിവഗതികളിലെ ഒരു തന്തു മാത്രമാണ് നസ്രാണി. ആ സമൂഹത്തിന്റെ ചരിത്രം തന്നെയാണ് നസ്രാണിയുടെ ചരിത്രവും. ഈ വസ്തുത വിസ്മരിച്ച് ഇന്ത്യയിലെ ക്രൈസ്തവ സമൂഹത്തേയോ നസ്രാണികളേയോ മുഖ്യധാരയിൽനിന്ന് അടർത്തിമാറ്റി സങ്കുചിത ചരിത്രം എഴുതാൻ ശ്രമിക്കുമ്പോഴാണ് ഒരോ സഭാ വിഭാഗത്തിനും വ്യത്യസ്ഥമായ നസ്രാണി ചരിത്രം ഉണ്ടാകുന്നത്. പല കാലഘട്ടങ്ങളും അജ്ഞാതമായി തുടരുന്നതും ഇതേ സങ്കുചിതത്വം മൂലമാണ്.

സമൂഹത്തിന്റെ ഭാഗമായി നസ്രാണികളെ പരിഗണിച്ച് ചരിത്രത്തെ സമീപിക്കുമ്പോൾ അത് കൂടുതൽ വ്യക്തമാകുന്നു. ഉത്തരം കിട്ടാത്ത ചോദ്യങ്ങൾ ഇല്ലാതാവുന്നു. ഇരുളടഞ്ഞ കാലഘട്ടങ്ങൾ അപ്രത്യക്ഷമാകുന്നു. അത്തരമൊരു സമീപനമാണ് നസ്രാണി ചരിത്രത്തോട് ഈ ലേഖകൻ സ്വീകരിച്ചിട്ടുള്ളത്.

1989-ലാണ് മലങ്കര നസ്രാണികളുമായി ബന്ധപ്പെട്ട വിഷയങ്ങൾ ഈ ലേഖകൻ എഴുതിത്തുടങ്ങിയത്. *വായിക്കുക, എഴുതുക, പ്രസിദ്ധീകരിക്കുക* എന്നു കല്പിച്ച് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനാണ് ഈ പാതയിലേയ്ക്ക് വഴിതിരിച്ചുവിട്ടത്. കൽപ്പിക്കുക മാത്രമല്ല, അതിനുള്ള സാഹചര്യങ്ങളും അദ്ദേഹം ഒരുക്കിത്തന്നു. അതിസമ്പന്നമായ കാതോലിക്കേറ്റ് ലൈബ്രറി ഈ ലേഖകന്റെ മുമ്പിൽ തുറക്കപ്പെട്ടു. പിന്നീട് പഴയ സെമി

നാരി ആർക്കൈവ്സ്, കോനാട്ട് ഗ്രന്ഥശേഖരം ഇവയൊക്കയും പഠന വേദികളായി. അനേകർ ആവശ്യാനുസരണം രേഖകളും വിവരങ്ങളും തന്ന് സഹായിച്ചു. ഈ ലേഖകന്റെ തലതിരിഞ്ഞ സംശയങ്ങൾക്ക് മറുപടി നൽകാൻ പഴയ സെമിനാരിയിലെ പണ്ഡിതർ എപ്പോഴും തയാറായി.

സുറിയാനി ഭാഷാ പാമര പാരാവാരമായ ഈ ലേഖകനു ആവശ്യാനുസൃതം മൊഴിമാറ്റം നടത്തി സഹായിക്കുന്ന ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. ഡോ. തോമ്മാ കൂനമ്മാക്കൽ, ഫാ. ഡോ. ബി. വർഗീസ്, ഫാ. സഖറിയാ നൈനാൻ ചിറത്തലാട്ട് (സഖേർ), ഫാ. മാത്യു വർഗീസ് അടൂർ എന്നിവരുടെ സഹായം അത്യന്താപേഷിത ഘടകമാണ്.

ആദ്യകാലം മുതൽതന്നെ ഈ ലേഖകന്റെ എല്ലാ ഗവേഷണ പ്രവർത്തനങ്ങളിലും സഹായഹസ്തം നല്കുന്ന വ്യക്തിയാണ് വർഗീസ് ജോൺ തോട്ടപ്പുഴ. അദ്ദേഹത്തോടു ചേർന്നഴുതിയ ലേഖനങ്ങൾ ആ രീതിയിൽ ഈ സമാഹാരത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. പക്ഷേ അതിനേക്കാൾ ഉപരി, ഭൂരിപക്ഷം ലേഖനങ്ങളുടെ പിന്നിലും അദ്ദേഹത്തിന്റെയും ജോയ്സ് തോട്ടയ്ക്കാടിന്റെയും പ്രേരണയും സഹായവുമുണ്ട്.

കഴിഞ്ഞ കാൽനൂറ്റാണ്ടിനിടയിൽ വിവിധ സാഹചര്യങ്ങളിൽ എഴുതി വ്യത്യസ്ഥ മാദ്ധ്യമങ്ങളിൽ പ്രസിദ്ധീകരിച്ച ഈ ലേഖനങ്ങളുടെ പശ്ചാത്തലം ഇവയൊക്കെയാണ്. ഇവയിൽ പലതും ചരിത്ര പഠിതാക്കൾ നിരന്തരമായി ആവശ്യപ്പെടുന്ന സാഹചര്യത്തിൽ അവയെ ഒരു സമാഹാരമാക്കണമെന്നു ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ നിർദ്ദേശിച്ചു. ഈ ലേഖകന്റെ പ്രഥമ കൃതി, *നിരണം ഗ്രന്ഥവരി,* 2000-മാണ്ടിൽ പ്രസിദ്ധീകരിച്ച ജോയ്സ് തോട്ടയ്ക്കാട് അതിനെ പിന്താങ്ങുകയും പ്രസിദ്ധീകരണ ചുമതല ഏറ്റെടുക്കുകയും ചെയ്തു.

പക്ഷേ ആയിരത്തിലധികം പേജുകളുള്ള ഈ സമാഹാരത്തിന്റെ പ്രസിദ്ധീകരണ ഭാരം എന്ന ഭീകര യാഥാർത്ഥ്യം ഒരു ഭീഷണിയായി തുറിച്ചു നോക്കി. അപ്പോഴാണ് ചരിത്രപ്രേമിയും മലങ്കരസഭയുടെ അത്മായ ട്രസ്റ്റിയുമായ എം. ജി. ജോർജ്ജ് മുത്തൂറ്റ് പ്രോൽസാഹനവുമായി എത്തിയത്. ആ പിന്തുണയാണ് ഈ സമാഹാര പ്രസിദ്ധീകരണത്തിനുള്ള ശക്തമായ പിൻബലം.

1989 മുതൽ 2013 മാർച്ച് വരെ എഴുതിയ ലേഖനങ്ങളാണ് *നസ്രാണി മാർഗ്ഗം* എന്ന ഈ സമാഹാരത്തിലുള്ളത്. രണ്ടു കാര്യങ്ങളിൽ ഈ ലേഖകന് അഭിമാനമുണ്ട്. ഒന്നാമതായി കാൽ നൂറ്റാണ്ടു കാലത്ത് എഴുതപ്പെട്ട ഒരു ലേഖനവും നഷ്ടപ്പെട്ടില്ല. രണ്ടാമതായി ഇവയിലൊരിടത്തും

അഭിപ്രായം മാറ്റിപ്പറഞ്ഞിട്ടില്ല. എന്നാൽ പുതിയ തെളിവുകളുടെ അടിസ്ഥാനത്തിൽ ചില ആശയങ്ങൾ പിന്നീട് വികസിപ്പിച്ചിട്ടുണ്ട്.

വിവിധ കാലത്ത് വ്യത്യസ്ഥ സാഹചര്യങ്ങളിൽ വൈവിദ്ധ്യമാർന്ന പ്രസിദ്ധീകരണങ്ങൾക്കു വേണ്ടി എഴുതിയവയാണ് ഈ ലേഖനങ്ങൾ. അതിനാൽ അവയുടെ നിലവാരത്തിലും ഭാഷാശൈലിയിലും ഐക്യരൂപ്യം ഇല്ല. ചിലതിൽ ആവർത്തനവും ഉണ്ട്. പക്ഷേ ഒരു സമ്പൂർണ്ണ സമാഹാരം എന്ന നിലയിൽ അവ അതേപടി നിലനിർത്തിയിരിക്കുകയാണ്. മൂലരൂപത്തിൽനിന്നും പരിഷ്ക്കരിച്ചവ പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്.

ചരിത്ര യാനത്തിൽ ഈ ലേഖകനോട് സഹകരിക്കുന്നവരുടേയും സഹായിക്കുന്നവരുടേയും സംഖ്യ അതിവിപുലമാണ്. അതിനാൽ ഈ സമാഹാരത്തിന് ഉചിതമായ ഒരു അവതാരിക എഴുതിയ ഡോ. യൂഹാനോൻ മാർ ദീയസക്കോറോസ് മെത്രാപ്പോലീത്താ ഒഴികെ മറ്റാരുടേയും പേരെടുത്തു പറയാതെ എല്ലാവരോടും നന്ദി രേഖപ്പെടുത്തുന്നു.

**ഡോ. എം. കുര്യൻ തോമസ്**

21 ജൂൺ 2013
കോട്ടയം

# നസ്രാണി മാർഗത്തിലെ സാമൂഹിക ചരിത്രം

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കരയിലെ നസ്രാണി സമൂഹത്തിന്റെ തായ്‌വേര് കണ്ടെത്തുന്ന സാമൂഹികശാസ്ത്ര വിശകലനമാണ് പ്രശസ്ത ഗവേഷകനും ചരിത്ര കാരനുമായ ഡോ. എം. കുര്യൻ തോമസിന്റെ നസ്രാണിമാർഗം. കാൽ നൂറ്റാണ്ടായി നസ്രാണി സമൂഹത്തെക്കുറിച്ച് നടത്തിയ ഗവേഷണസപ ര്യയാണ് ഈ ബ്രഹത്ത് നസ്രാണി പഠനത്തിൽ ശാസ്ത്രീയമായി വിശ കലനം ചെയ്യുന്നത്.

മലങ്കര നസ്രാണികളുടെ മാർത്തോമ്മൻ പൈതൃക സിദ്ധാന്തം പ്രഖ്യാപിക്കുന്നത് അധിനിവേശ വിരുദ്ധ ചരിത്രമാണ്. മലങ്കരയിലെ നസ്രാണി പൈതൃക വഴികൾ വിളംബരം ചെയ്യുന്നത് നസ്രാണികളുടെ സ്വാതന്ത്ര്യബോധവും സ്വത്വദർശനവുമാണ്.

മലങ്കരയിൽ പ്രചാരം നേടിയ സഭാചരിത്രങ്ങളിൽ വിസ്മൃതമായത് കേരളത്തിന്റെ സാമൂഹികവും സാംസ്കാരികവും സാഹിത്യപരവുമായ വിശകലനങ്ങളാണ്. ചരിത്രത്തെ സാഹിത്യത്തിലും സാഹിത്യത്തെ ചരി ത്രയാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിലും അപഗ്രഥിക്കുന്ന നവചരിത്ര വിശകലന സമ്പ്രദായങ്ങൾ കഴിഞ്ഞ നൂറ്റാണ്ടിന്റെ അന്ത്യത്തിലാണ് ആവിർഭവിച്ചത്. ചരിത്രം നിരവധി ബോധതലങ്ങളിൽ രൂപീകൃതമാകേണ്ട സാമൂഹികവും സാംസ്കാരികവുമായ നിർമ്മിതിയാണ്. ചരിത്രത്തിലും സാഹിത്യത്തിലും രാഷ്ട്രീയവും സാംസ്കാരികവുമായ സന്ദർഭങ്ങളുടെ അപഗ്രഥനം അവഗണിക്കപ്പെട്ട പശ്ചാത്തലത്തിൽ, ചരിത്രത്തെ പുനർ വായിക്കുന്നതാണ് 'നവചരിത്രം.'

ഇതിലെ വിശകലനം ചരിത്രസ്രോതസ്സുകൾ മാത്രം കേന്ദ്രീകരിച്ചു ള്ളതല്ല. സംസ്കാരം, സാഹിത്യം, സാമൂഹിക ജീവിതം, രാഷ്ട്രീയാവസ്ഥ തുടങ്ങിയ വൈവിധ്യ വിജ്ഞാന വിശകലനമാണ്. സഭാ അധികാരിക ളുടെയും അധികാരശ്രേണി സ്ഥാപനത്തിന്റെയും വിവരണങ്ങളിൽ ചരിത്രം പരിമിതപ്പെട്ടതിനാൽ തിരസ്കൃത ജനതയുടെ പോരാട്ട ചരിത്രം വെളിപ്പെടുത്തുവാൻ കഴിയാതെപോയ പശ്ചാത്തലത്തിലാണ് നവചരി ത്രത്തിന്റെ അനിവാര്യത ശക്തിപ്പെടുന്നത്. ജീർണ്ണിച്ച അധികാര ഘടന കളോടും അധീശത്വ സമവാക്യങ്ങളോടും ഏറ്റുമുട്ടി വളർത്തിയെടുത്ത അധിനിവേശ വിരുദ്ധ പോരാട്ടങ്ങളുടെ വിശകലനമാണ് മലങ്കര സഭാ ചരിത്രത്തിൽ ഇനിയും രൂപപ്പെടുത്തുവാനുള്ളത്.

അധിനിവേശത്തെ ചെറുത്ത മലങ്കര നസ്രാണികളുടെ സ്വത്വദർശന ചരിത്രത്തിന് 400 വർഷത്തിലധികം പഴക്കമുണ്ട്. വിദേശ അധിനിവേശ വിരുദ്ധ പോരാട്ടങ്ങളുടെ പ്രാരംഭം പോർച്ചുഗീസുകാരുടെ വരവു മുതലാണ് ആരംഭിക്കുന്നത്. എന്നാൽ വിവിധ കാലങ്ങളിലുണ്ടായ അധിനിവേശ സംക്രമണത്തെ അനുകൂലിച്ച മിഷണറി രചനകൾ മലങ്കര നസ്രാണികളുടെ സ്വാതന്ത്ര്യ പോരാട്ടത്തെ സഭാചരിത്രത്തിലൂടെ വിസ്മൃതമാക്കി.

മലങ്കര നസ്രാണികളുടെ സ്വത്വദർശനത്തിന്റെ സാമൂഹികവും സാംസ്കാരികവും സഭാപരവുമായ പോരാട്ടങ്ങളുടെ തുടർച്ച ചരിത്രത്തിൽ വിസ്മരിക്കപ്പെട്ടതിന്റെ കണ്ടെത്തലാണ് പുനർനിർണ്ണയങ്ങളിൽ വെളിപ്പെടുന്നത്.

കേരള ക്രൈസ്തവരുടെ സ്വത്വബോധം സാംസ്കാരിക ചരിത്രപശ്ചാത്തലത്തിൽ ശാസ്ത്രീയമായി ഗവേഷണം നടത്തിയ ഡോ. എം. കുര്യൻ തോമസ് 'മലങ്കര നസ്രാണികളുടെ സ്വത്വം' പുനർ നിർണ്ണയിക്കുന്ന പഠനങ്ങളാണ് ഈ കൃതിയിൽ സാമൂഹിക ചരിത്ര പശ്ചാത്തലത്തിൽ വിളംബരം ചെയ്യുന്നത്. മലങ്കരനസ്രാണികളുടെ ദേശീയത, സ്വയംശീർഷകത്വം, ചരിത്ര പിന്തുടർച്ച എന്നിവ 'കാതോലിക്കേറ്റിന്റെ സാർവ്വത്രികത'യുടെ പ്രതീകമാണ്. മലങ്കര നസ്രാണികളുടെ അധിനിവേശ പോരാട്ടങ്ങളുടെ സ്വത്വബോധം മാർത്തോമ്മൻ പൈതൃകത്തിന്റെ ഭാഗമാണെന്ന് ഡോ. എം. കുര്യൻ തോമസ് വ്യക്തമാക്കുന്നു.

അധിനിവേശ വിരുദ്ധതയും ദേശീയവും ആഗോളവുമായ നസ്രാണി സ്വത്വവും ഡോ. എം. കുര്യൻ തോമസ് ഈ കൃതിയിൽ പുനർ നിർണ്ണയിക്കുന്നു. മലങ്കര നസ്രാണികളുടെ ചരിത്രത്തെ പൊതു സമൂഹവുമായി ബന്ധിപ്പിച്ച് സാമൂഹ്യചരിത്രത്തിൽ ഉറപ്പിക്കുന്ന രീതിശാസ്ത്രമാണ് എം. കുര്യൻ തോമസിന്റേത്.

നസ്രാണികളുടെ സാമൂഹിക ജീവിതവും ദർശനവും ഗവേഷണ വിഷയമാക്കുവാൻ കുര്യൻ തോമസിനെ പ്രേരിപ്പിച്ചത് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായാണ്. രണ്ടാം കാതോലിക്കായായ വാകത്താനം ബാവായുടെ 'സഭാപഞ്ചാംഗ'വുമായി ബന്ധപ്പെട്ട ചർച്ചയിലാണ് അദ്ദേഹം ഇരുപത്തിയഞ്ചുകാരനായ കുര്യൻ തോമസിൽ ചരിത്ര ഗവേഷകനെ കണ്ടെത്തിയത്. പ. ബാവായുടെ നിർദ്ദേശപ്രകാരമാണ് 1989-ൽ ദേവലോകം കാതോലിക്കേറ്റ് അരമനയിലെ 'നെടുന്തള്ളിൽ ഗ്രന്ഥശേഖരത്തിൽ' ഗവേഷണത്തിന് എത്തിയത്. അധികനാൾ കഴിയും മുമ്പേ ഗ്രന്ഥശേഖരത്തിലെ മുഴുവൻ കൃതികളും വായിക്കുകയും പഠനക്കുറിപ്പുകൾ ശേഖരിക്കുകയും ചെയ്തത് പ. വട്ടക്കുന്നേൽ

ബാവായ്ക്ക് പ്രീതിയായി. 'മലങ്കരസഭാചരിത്രത്തിൽ പുതിയ കണ്ടെത്തലുകൾ നടത്തി അനശ്വരനായി തീരുമെന്ന്' അനുഗ്രഹിക്കുകയും ചെയ്തത് നിയോഗമായി. ഫിസിക്സും ബിസിനസ്സ് അഡ്മിനിസ്ട്രേഷനും പഠിച്ച കുര്യൻ തോമസ് 'കേരള ക്രൈസ്തവരുടെ സ്വത്വബോധത്തെപ്പറ്റി' നടത്തിയ ഗവേഷണത്തിന് പി.എച്ച്.ഡി. നേടിയതും നസ്രാണികളുടെ സമഗ്രമായ സാമൂഹിക ചരിത്രം ഉൾക്കൊള്ളുന്ന ബ്രഹത്തായ 'നസ്രാണിമാർഗം' എഴുതിയതും ദാർശനികനായ പ. വട്ടക്കുന്നേൽ ബാവായുടെ അനുഗ്രഹമാണെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ചരിത്രഗവേഷകനായ ഡോ. എം. കുര്യൻ തോമസിന്റെ ഗവേഷണ രചനകൾക്ക് പ്രധാനമായും മൂന്നു ഘട്ടങ്ങളുണ്ട്. പ്രാമാണിക ഗ്രന്ഥങ്ങളും അപ്രകാശിത രേഖകളും കണ്ടെത്തി വായിക്കുകയും പുരാതന ഗ്രന്ഥപ്പുരകൾ സന്ദർശിച്ച് അപൂർവ്വ കൈയെഴുത്തുകൾ പകർത്തിയെടുക്കുകയും ചെയ്ത ഗവേഷണ തീർത്ഥാടനത്തിന്റെ കാലമാണ് (1985–1995) പ്രഥമഘട്ടം. ഇക്കാലത്ത് വായനയും പഠനവുമായിരുന്നു മുഖ്യലക്ഷ്യം. അതിനാൽ അധികം ചരിത്ര രചനകൾക്ക് അവസരം ഉണ്ടായില്ല. എന്നാൽ സാമൂഹികവും സഭാചരിത്രപരവുമായ പ്രാമാണിക ഗ്രന്ഥങ്ങളെ അടുത്തറിയുവാനും പലതും സ്വന്തമാക്കുവാനും കഴിഞ്ഞു.

കേരള സാമൂഹിക ചരിത്രത്തെ ശാസ്ത്രീയ ഗവേഷണ രീതിശാസ്ത്രത്തിൽ വിശകലനം ചെയ്യുന്നതാണ് രണ്ടാം ഘട്ടം (1995–2005). കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാല സ്കൂൾ ഓഫ് സോഷ്യൽ സയൻസിൽ '18–ാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരുടെ സ്വത്വബോധ'ത്തെപ്പറ്റി പ്രശസ്ത സാമൂഹിക ചരിത്രകാരനായ ഡോ. എം. ആർ. രാഘവ വാര്യരുടെ ശിക്ഷണത്തിൽ നടത്തിയ പി.എച്ച്.ഡി. ഗവേഷണമാണ് ചരിത്രഗവേഷണത്തിൽ സാമൂഹിക വിശകലനം ഉറപ്പിച്ചത്. സാമൂഹിക രീതിശാസ്ത്രത്തിന്റെ പാഠങ്ങൾ ഉൾക്കൊണ്ട് നസ്രാണി ചരിത്രത്തെ വിശകലനം ചെയ്യുന്നത് 2000 മുതലാണ്.

കേരളത്തിന്റെ സാമൂഹിക ചരിത്രപശ്ചാത്തലത്തിൽ നസ്രാണി സമൂഹത്തിന്റെ ചരിത്രവിശകലനം നിർവ്വഹിക്കുന്നതാണ് മൂന്നാം ഘട്ടം (2005–2013). നസ്രാണി പഠനത്തിൽ കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തെ സമന്വയിപ്പിക്കുന്ന വിശകലന രീതിശാസ്ത്രമാണ് ഈ ഘട്ടത്തിൽ ഡോ. കുര്യൻ തോമസ് ആവിഷ്ക്കരിച്ചിരിക്കുന്നത്.

അപ്രകാശിതവും അപൂർവ്വവുമായ മൂലരേഖകൾ കണ്ടെത്തി ശാസ്ത്രീയമായി പുനരാഖ്യാനിക്കുന്നതും സമകാലിക സംഭവങ്ങളെ സാമൂഹിക–സഭാചരിത്ര പശ്ചാത്തലത്തിൽ വിശകലനം ചെയ്യുന്നതും എം. കുര്യൻ തോമസിന്റെ ചരിത്രനിർണ്ണയത്തെ ബലപ്പെടുത്തുന്നു. സഭാചരിത്രത്തിൽ ബന്ധിക്കപ്പെട്ട നസ്രാണി ജീവിതത്തിനും സംസ്കാര

ത്തിനും കേരള സാമൂഹിക ചരിത്രത്തിൽ അടിത്തറ ഉറപ്പിക്കുന്നതിനുള്ള തീവ്രശ്രമമാണ് ഡോ. കുര്യൻ തോമസിന്റെ ഗവേഷണത്തിലൂടെ ലഭ്യമാകുന്നത്.

നസ്രാണി പഠനത്തിൽ ഡോ. എം. കുര്യൻ തോമസിന്റെ 149 പ്രൗഢ ലേഖനങ്ങളാണ് 1300-ഓളം പേജുകളിലായി അവതരിപ്പിക്കുന്നത്. നസ്രാണി സമൂഹത്തിന്റെ വൈവിധ്യമാർന്ന ജീവിതം ഡോ. എം. കുര്യൻ തോമസ് വിവിധ തലങ്ങളിലായി വിശകലനം ചെയ്യുന്നു.

നസ്രാണികളുടെ സാംസ്കാരിക ചരിത്രം, നസ്രാണി സമൂഹത്തിന്റെ നിയമവും ഭരണക്രമവും, നസ്രാണികളുടെ ആരാധനാജീവിതവും പാഠങ്ങളും, നസ്രാണികളുടെ അതുല്യ വ്യക്തിത്വങ്ങളും കാലവും, നസ്രാണികളുടെ സാമൂഹിക ജീവിതവും സാന്നിദ്ധ്യവും എന്നിങ്ങനെ ഈ ലേഖനങ്ങളെ പൊതുസ്വഭാവമനുസരിച്ച് വിഭജിക്കാവുന്നതാണ്. ഡോ. എം. കുര്യൻ തോമസ് സമർത്ഥിക്കുന്ന നസ്രാണി ചരിത്രത്തിന്റെ ദർശനം ശ്രദ്ധേയമത്രേ:

"നസ്രാണി സ്വത്വബോധം ഉൾക്കൊള്ളുന്ന തദ്ദേശിയ സമൂഹം സംസ്കാരത്തിനും കാലത്തിനും അനുസരിച്ച് വികസിച്ച ക്രിസ്തുമാർഗ്ഗമാണ്. ഇത് മാർത്തോമ്മായുടെ മാർഗ്ഗമെന്ന് അറിയപ്പെട്ടിരുന്നു. അത് ഒരു മതവിശ്വാസം അല്ല. ജീവിതരീതിയായിരുന്നു. ഈ മാർഗ്ഗത്തെ വിവിധ പാശ്ചാത്യ മാർഗ്ഗങ്ങളിലേക്ക് പരിവർത്തനം ചെയ്യിപ്പിച്ച ശ്രമമാണ് അധിനിവേശം. പാശ്ചാത്യ മിഷണറി പ്രവർത്തനം അഥവാ അധിനിവേശ മിഷൻ നസ്രാണി സമൂഹത്തിൽ വിവിധ സഭകൾ സൃഷ്ടിച്ചു. ചിലർ പാശ്ചാത്യവൽക്കരിക്കപ്പെട്ടു. എന്നാൽ അധിനിവേശാനന്തരത്തിൽ പാശ്ചാത്യവൽക്കരിക്കപ്പെട്ടവർക്ക് നസ്രാണികളുടെ തനിമയും പാരമ്പര്യവും അവകാശപ്പെടുവാൻ കഴിയുകയില്ല."

പാശ്ചാത്യ സ്വാധീനത്തിൽപ്പെട്ട മുഖ്യധാര നസ്രാണികൾ സ്വത്വത്തിലേക്കും തനിമയിലേക്കും സമ്പൂർണ്ണമായി മടങ്ങി സാംസ്കാരിക പൈതൃകത്തിൽ സംക്രമിച്ച ജീർണ്ണതയെ ശുദ്ധീകരിക്കണമെന്ന് ഡോ. എം. കുര്യൻ തോമസ് ആവശ്യപ്പെടുന്നു. നിലവിലുള്ള ജീർണ്ണിച്ച പാശ്ചാത്യ സ്വാധീനരീതികൾ നസ്രാണിമാർഗ്ഗത്തിന് വിരുദ്ധമാകയാൽ അവയെ പരിത്യജിക്കുകയോ ശുദ്ധീകരിക്കുകയോ ചെയ്യണമെന്നതാണ് അദ്ദേഹത്തിന്റെ പക്ഷം. എന്നാൽ മലങ്കര നസ്രാണികൾക്ക് ഗുണപരമായ സ്വാധീനം പകർന്ന വിദേശീയരുടെ സംഭാവനകൾ അംഗീകരിക്കപ്പെടണമെന്നും പറയുന്നു. ഇതിന്റെ അടിസ്ഥാനത്തിലാണ് നസ്രാണിമാർഗത്തിൽ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, പത്രോസ് തൃതീയൻ പാത്രിയർക്കീസ്, മാർ ഈവാനിയോസ് ഹദിയള്ള, മാർ ഈവാനിയോസ്

യൂഹാനോൻ എന്നിവരെ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇവരുടെ ജീവിതവും പ്രവർത്തനവും സമഗ്രമായി അവതരിപ്പിക്കുന്ന മറ്റ് കൃതികൾ എങ്ങും ലഭ്യവുമല്ല. അന്ത്യോഖ്യൻ വിധേയത്വം പ്രഖ്യാപിച്ചവർ ഈ പിതാക്കന്മാരോട് വേണ്ടത്ര ചരിത്രസമീപനം പുലർത്തിയിട്ടില്ല.

മലങ്കരസഭയുടെ ഭരണക്രമങ്ങളും സ്ഥാനചിഹ്നങ്ങളും കൃത്യമായി നിർവ്വചിക്കുവാനും നിർദ്ധാരണം ചെയ്യുവാനും കഴിയണമെന്ന് ഭരണക്രമങ്ങളുടെ വിശകലനത്തിലൂടെ വ്യക്തമാക്കുന്നു. ഡോ. എം. കുര്യൻ തോമസിന്റെ നസ്രാണിമാർഗം തത്വത്തിൽ ചരിത്രവും വിശകലനവും ദർശനവുമാണ്.

കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ നസ്രാണികളുടെ ദേശീയവും തദ്ദേശീയവുമായ സ്വത്വം വേണ്ടത്ര അംഗീകരിക്കപ്പെട്ടില്ല. ചരിത്ര നിർമ്മിതികളിൽ സംക്രമിച്ച വർഗ്ഗീയ ചിന്തകളും ക്രൈസ്തവചരിത്രം എഴുതിയവരുടെ വിഭാഗീയ മനോഭാവവും യഥാർത്ഥ നസ്രാണി സ്വത്വത്തെ തമസ്കരിച്ചു.

കേരളസമൂഹം ജാതിഘടനയിൽ നിലയുറപ്പിച്ചതിനാൽ സാമൂഹിക ജീവിതത്തിൽ നസ്രാണികളുടെ സ്ഥാനം എവിടെയെന്ന് നിർണ്ണയിക്കുവാൻ കഴിയാത്തതിനാൽ നസ്രാണികൾ സാമൂഹിക ചരിത്രത്തിന്റെ മുഖ്യധാരയിൽ നിന്നും ഒഴിവാക്കപ്പെട്ടതായി ഡോ. എം. കുര്യൻ തോമസ് കരുതുന്നു.

ഗവേഷകനായ ഡോ. എം. കുര്യൻ തോമസിനെ സഭാചരിത്രകാരൻ എന്ന നിലയിലല്ല വിലയിരുത്തേണ്ടത്. നസ്രാണികളുടെ ചരിത്രത്തിൽ സാമൂഹിക കാഴ്ചപ്പാട് പകർന്ന സാമൂഹിക ശാസ്ത്രജ്ഞനാണ്. നസ്രാണികളുടെ ചരിത്രം കേരളത്തിന്റെ ചരിത്രം കൂടിയാണ്. അതിനാൽ കേരള സാംസ്കാരിക ചരിത്രത്തിൽ നസ്രാണിമാർഗം അടിസ്ഥാനമിടുന്നത് നസ്രാണിസ്വത്വബോധ നിർണ്ണയവും വിശകലനവും ആണ്. കേരളത്തിൽ പ്രചരിച്ച വിഭാഗീയ ചരിത്രത്തിലും പാശ്ചാത്യചരിത്രത്തിലും നസ്രാണികളുടെ യഥാർത്ഥ സ്വത്വം ബഹിഷ്കൃതമായി. ഡോ. എം. കുര്യൻ തോമസ് എഴുതുന്നു: “നസ്രാണിയും ക്രിസ്ത്യാനിയും രണ്ടാണ്. നസ്രാണികൾ മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടുമാണ്. ഇന്ത്യയിലെ ഇതര ക്രിസ്ത്യാനികൾ സാമ്രാജ്യത്വത്തിന്റെ അവശിഷ്ടങ്ങളും.”

സാമ്രാജ്യത്വ-അധിനിവേശ വിരുദ്ധ നസ്രാണി ചരിത്രത്തിന്റെ വേരുകൾ തേടുന്ന തീർത്ഥാടകനാണ് ഡോ. കുര്യൻ തോമസ്. മൂലരേഖകളുടെ അടിസ്ഥാനത്തിൽ നടത്തിയ ദീർഘമായ ഗവേഷണവും വിശകലനവുമാണ് ഓരോ ലേഖനത്തിലും പ്രതിഫലിക്കുന്നത്. ഡോ. കുര്യൻ തോമസ് ഉന്നയിക്കുന്ന ഗവേഷണ ചോദ്യങ്ങൾക്ക് ആധികാരികമായ രേഖ

കളുടെ അടിസ്ഥാനത്തിൽ ഉത്തരം കണ്ടെത്തിയാണ് വിഷയം അവതരിപ്പിക്കുന്നത്. എന്നാൽ എക്യുമെനിക്കൽ ബന്ധങ്ങളോടോ നസ്രാണി പൈതൃകം ഉൾക്കൊള്ളുന്ന ഇതര ക്രൈസ്തവ വിഭാഗങ്ങളോടോ, ആഭിമുഖ്യമോ നീതിയോ ഈ പഠനത്തിൽ പുലർത്തിയിട്ടില്ല. നസ്രാണി ചരിത്രത്തിലെ സ്ത്രീപങ്കാളിത്തവും നേതൃത്വവും ദലിത് ജനതയുടെ സാമൂഹിക അവസ്ഥയും നസ്രാണികളായ അത്മായരുടെ സംഭാവനകളും നസ്രാണിമാർഗത്തിൽ വിസ്മരിക്കപ്പെടുന്നു.

നസ്രാണി സമൂഹത്തിന്റെ വിവിധ ഘടനകളും വ്യവസ്ഥകളും നിർദ്ധാരണം ചെയ്യുന്ന ഗവേഷണത്തിന്റെ പുതിയ ഘട്ടത്തിലേക്കുള്ള യാത്രയിലാണ് ഡോ. എം. കുര്യൻ തോമസ്. നസ്രാണി പൈതൃക പഠനത്തിന്റെ വഴിയും വെളിച്ചവുമാകുന്നു 'നസ്രാണി മാർഗം.'



# പ്രസാധകക്കുറിപ്പ്

കേരളത്തിന്റെ സാംസ്കാരികവും സാമൂഹികവുമായ ചരിത്രത്തിൽ നസ്രാണി സമൂഹത്തിന്റെ സ്ഥാനം അടയാളപ്പെടുത്തുന്ന പ്രൗഢ ഗ്രന്ഥ മാണ് സാമൂഹിക ചരിത്രഗവേഷകനായ ഡോ. കുര്യൻ തോമസിന്റെ 'നസ്രാണിമാർഗം.' കാൽനൂറ്റാണ്ടായി ചരിത്രഗവേഷണ രംഗത്ത് അദ്ദേഹം നടത്തിയ പഠനങ്ങളാണ് 1300-ഓളം പേജുകളിലായി ഇവിടെ സമാഹരിച്ചിരിക്കുന്നത്.

മലങ്കര സഭാചരിത്രത്തെക്കുറിച്ച് അനവധി പഠനങ്ങൾ ചരിത്രകാര ന്മാരും ദൈവശാസ്ത്രജ്ഞന്മാരും ഇതിനോടകം അവതരിപ്പിച്ചിട്ടുണ്ട്. ഈ പഠനങ്ങളിൽ വിസ്മരിക്കപ്പെടുന്നത് മലങ്കരസഭാചരിത്രത്തിലെ മാർത്തോ മ്മൻ പൈതൃകത്തിന്റെ സ്വത്വദർശനമാണ്. ചരിത്രത്തെ സമീപിക്കുന്ന തിൽ നമ്മുടെ എഴുത്തുകാർ പുലർത്തിവരുന്ന സമീപനങ്ങളിലെ രീതി ശാസ്ത്രപരമായ പിശകുകൾ തിരുത്തപ്പെടേണ്ടതാണ്.

അഞ്ചു നൂറ്റാണ്ടോളം വിവിധതരത്തിൽ മലങ്കരയിലേക്ക് സംക്രമിച്ച അധിനിവേശങ്ങളെ പ്രതിരോധിക്കുന്നതിനുള്ള സ്വാതന്ത്ര്യവും ധീരതയും പുലർത്തിയ മലങ്കര നസ്രാണികളുടെ സ്വത്വനിർണയമാണ് ഈ സംസ്ഥാപനത്തിൽ ചരിത്രകാരന്മാർ വെളിപ്പെടുത്തേണ്ടത്. അധിനിവേ ശവിരുദ്ധ ചരിത്രസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭയുടെ ചരിത്രം പുനർരചിക്കേണ്ടത് അനിവാര്യമാണ്.

കാതോലിക്കേറ്റിന്റെ സംസ്ഥാപനം നസ്രാണിയുടെ സ്വത്വബോധത്തി ന്റെയും സ്വയംനിർണയാവകാശത്തിന്റെയും തദ്ദേശീയതയുടെയും പ്രഖ്യാ പനമായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിലുള്ള ചരിത്രവിശലകനങ്ങളും വിവരണങ്ങളും വളർന്നുവരണം. നസ്രാണി സമൂഹത്തിന്റെ അധിനിവേ ശവിരുദ്ധ സ്വത്വവും സ്വാതന്ത്ര്യവും പുതുതലമുറയെ ബോധിപ്പിക്കാ നുള്ള ഉത്തരവാദിത്വമാണ് ചരിത്രകാരന്മാർക്കും യുവഗവേഷകർക്കുമു ള്ളത്.

ഡോ. കുര്യൻ തോമസ് നസ്രാണി സമൂഹത്തിന്റെ സാമൂഹികവും രാഷ്ട്രീയവും സഭാപരവുമായ അവസ്ഥാ ഘടനകളെ സമഗ്രമായി ഈ കൃതിയിലൂടെ പുനർവായിക്കുകയാണ്. മാർത്തോമ്മാ ക്രിസ്ത്യാനികളുടെ രണ്ടായിരം വർഷത്തെ ജീവിതവും മാർഗ്ഗവും പകരുന്ന 'നസ്രാണിമാർഗം' ക്രൈസ്തവരുടെ കേരളസാന്നിധ്യം അന്വേഷിക്കുന്ന ഗവേഷകർക്ക് അക്ഷയഖനിയാണ്.

സംസ്കാരികമായി തദ്ദേശീയവും ഭരണപരമായി സ്വയംഭരണസ്വാ

തന്ത്ര്യവും ആദ്ധ്യാത്മികമായി പൗരസ്ത്യസ്വഭാവവും സാമുദായികമായി സൗഹാർദവും ദേശീയ സംസ്കൃതിയും പുലർത്തിയ മലങ്കര നസ്രാണികളുടെ സ്വത്വ പുനർനിർണ്ണയ ശ്രമമാണ് ഈ സമാഹാരം.

നസ്രാണി സമൂഹത്തിന്റെ സ്വത്വബോധം സാമൂഹിക ചരിത്ര പശ്ചാത്തലത്തിൽ വിശകലനം ചെയ്യുന്ന ഈ ഗവേഷണ ലേഖനങ്ങൾ എഴുതി വിവിധ കാലങ്ങളിൽ പ്രസിദ്ധീകരിക്കുകയും ഇപ്പോൾ സമ്പൂർണ്ണമായി സമാഹരിക്കുകയും ചെയ്ത ഡോ. കുര്യൻ തോമസിനെ പ്രത്യേകമായി അഭിനന്ദിക്കുന്നു.

ഈ കൃതി യാഥാർത്ഥ്യമാകുന്നതിന് ആവശ്യമായ സ്നേഹപൂർവ്വമായ കൈത്താങ്ങലുകൾ നൽകിയത് മലങ്കര ഓർത്തഡോക്സ് സഭാ അത്മായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റാണ്. മുത്തൂറ്റ് ജോയിച്ചായനോടുള്ള പ്രത്യേകമായ നന്ദി അറിയിച്ച് നസ്രാണി സ്വത്വബോധ വിശകലനത്തിനായും പുതിയ ഗവേഷണപഠനങ്ങൾക്കായും 'നസ്രാണി മാർഗ്ഗം' കോട്ടയം സോഫിയാ ബുക്സ് സാഭിമാനം സമർപ്പിക്കുന്നു. കൂടുതൽ ചർച്ചകൾക്കും ഗവേഷണങ്ങൾക്കും ഈ ബ്രഹത് കൃതി പ്രയോജനപ്രദമാകുമെന്ന് പ്രത്യാശിക്കുന്നു.

സോഫിയാ ബുക്സിനു വേണ്ടി

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**
**ഫാ. ഡോ. റ്റി. പി. ഏലിയാസ്**
**ജോയ്സ് തോട്ടയ്ക്കാട്**

# ഉള്ളടക്കം



## ഭാഗം 01: മൂല രേഖകൾ



## ഭാഗം 2: കാതോലിക്കാ

## ഭാഗം 3: മലങ്കര മെത്രാൻ



## ഭാഗം 4: ഭരണക്രമം

## ഭാഗം 5: ആരാധനക്രമം



## ഭാഗം 6: വ്യക്തിചിത്രങ്ങൾ

## ഭാഗം 7: സംസ്ക്കാരം



## ഭാഗം 8: വ്യക്തിയും കാലവും



## ഭാഗം 9: പ. പരുമല തിരുമേനി



## ഭാഗം 10: വിശകലനം

## ഭാഗം 11: സമകാലികം



## ഭാഗം 12: പലതും പലരും

## ഭാഗം 13: അന്തർദേശീയം



## ഭാഗം 14: സുറിയാനി പിതാക്കന്മാർ



## ഭാഗം 15: യുഗശില്പി

# 1

# പ. വാകത്താനത്തു ബാവായുടെ സഭാപഞ്ചാംഗങ്ങൾ

പ. വാകത്താനത്തു ബാവാ മലങ്കരസഭയ്ക്കു നൽകിയ ഏറ്റവും ശ്രദ്ധേയമായ സംഭാവനയാണ് അദ്ദേഹത്തിന്റെ സഭാപഞ്ചാംഗങ്ങൾ. 1907 ലാണ് ആദ്യത്തെ സഭാപഞ്ചാംഗം പ്രസിദ്ധീകരിക്കുന്നത്. 1989 ൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ഗ്രന്ഥശേഖരത്തിൽ നിന്നും ആ പഞ്ചാംഗം കണ്ടെടുത്തത് ഈ ലേഖകനാണ്. 1989 ഫെബ്രുവരി 24 ലക്കം മലങ്കര ഓർത്തഡോക്സ് ഹെറാൾഡിലും അതേ വർഷം ഡിസംബർ ലക്കം മലങ്കരസഭാ മാസികയിലും ഈ ലേഖകൻ ആ പഞ്ചാംഗത്തെപ്പറ്റിയെഴുതിയ ലേഖനങ്ങളാണ് പ. വാകത്താനത്തു ബാവായുടെ സാഹിത്യ പരിശ്രമങ്ങളിലേയ്ക്ക് വെളിച്ചം വീശിയ ആദ്യ ലേഖനം. ഇതിനെ തുടർന്നാണ് അദ്ദേഹത്തിന്റെ സാഹിത്യ സംഭാവനകൾ കണ്ടെടുക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചത്.

മലങ്കരസഭയിൽ സഭാപഞ്ചാംഗം അവതരിപ്പിച്ചത് വാകത്താനത്തു ബാവായല്ല. 1872 ൽ ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാർ ഒരു സഭാപഞ്ചാംഗം പ്രസിദ്ധീകരിച്ചിരുന്നു. ഇതിന്റെ ചുവടുപിടിച്ചാവണം ഗീവർഗീസ് റമ്പാൻ തന്റെ പഞ്ചാംഗം രൂപപ്പെടുത്തിയത്.

"മറ്റുള്ള സഭകൾക്കും സമുദായങ്ങൾക്കും ഉള്ളതുപോലെ നമ്മുടെ സഭയ്ക്കും പ്രതിവർഷം ഒരു പഞ്ചാംഗം വേണമെന്നു നമ്മിൽ മാന്യന്മാരായ എല്ലാവർക്കും ആഗ്രഹമുള്ളതായി അറിയുന്നതിനാൽ പരീക്ഷണാർത്ഥം ഒന്നു ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നു. ഒരു പഞ്ചാംഗത്തിനു വേണ്ട എല്ലാ വിവരണങ്ങളെയും ശേഖരിക്കുവാൻ സമയം മതിയാകാതെ വന്നുപോയി. പള്ളികളുടെ പേർ മുതലായി ഇതിൽ അടങ്ങിയിരിക്കുന്ന പല സംഗതികളിലും വല്ല പിശകും വന്നുപോയിരിക്കാം. പഞ്ചാംഗത്തിൽ വരേണ്ട വല്ല സംഗതികളും വിട്ടുപോയിരിക്കാം. ഇതിലേക്കു വായനക്കാർ ഒഴികഴിവു ചെയ്കയും അടുത്ത ആണ്ടത്തെ പഞ്ചാംഗത്തിൽ തിരുത്താൻ വേണ്ടി കാലെകൂട്ടി അറിവു തരികയും ചെയ്യണമെന്നപേക്ഷിക്കുന്നു. പള്ളികളെ സംബന്ധിച്ചടത്തോളം അവ ആരുടെ നാമത്തിൽ സ്ഥാപിയ്ക്കപ്പെട്ടിരിയ്ക്കുന്നു എന്നും വികാരിമാരുടെയും ഇടവകപട്ടക്കാരുടെയും പേരുകളും ഇതിൽ ഉൾപ്പെടുത്തണമെന്നാഗ്രഹം ഉണ്ടായിരുന്നു. സമയക്കുറവു കൊണ്ടു ഈയാണ്ടിൽ സാധിക്കാഞ്ഞതിനെപ്പറ്റി തല്ക്കാലം വ്യസനിയ്ക്കയല്ലാതെ നിവൃത്തിയില്ല. എങ്കിലും അടുത്ത ആണ്ടിൽ ഇതുപോലെയുള്ള

കുറവുകളെ നികത്തിക്കൊള്ളാമെന്ന് ശരണപ്പെടുന്നു" എന്നാണ് ഗീവർഗീസ് റമ്പാൻ തന്റെ പഞ്ചാംഗത്തെ പരിചയപ്പെടുത്തിക്കൊണ്ട് ആമുഖത്തിൽ പറയുന്നത്.

സഭയുടെ *ഇയർബുക്ക്* എന്ന നിലയിൽ തയ്യാറാക്കിയിട്ടുള്ള ഈ പുസ്തക പഞ്ചാംഗത്തിന്റെ എല്ലാ പേജുകളിലും ദൈനംദിന പഠനത്തിന് ഓരോ വേദവാക്യം രേഖപ്പെടുത്തിയിട്ടുണ്ട്. ഓരോ സന്ദർഭത്തിലും ഉപയോഗിക്കേണ്ട വേദവാക്യങ്ങളും രേഖപ്പെടുത്തിയിരിക്കുന്നു. പള്ളി കമ്മറ്റി മെമ്പറന്മാരെപ്പറ്റി പറയുന്ന പേജിൽ *ഈ സംഗതിയെപ്പറ്റി വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നു കൂടി* (അ. പ്ര. 15:6) എന്ന് ചേർത്തിരിക്കുന്നു. ബ്രിട്ടീഷ് ചക്രവർത്തി, തിരുവിതാംകൂർ - കൊച്ചി രാജാക്കന്മാർ എന്നിവരുടെ പേരുകളും ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. അന്നത്തെ പാത്രിയർക്കീസ് ബാവായുടെ പേരും ഉണ്ട്. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ ചിത്രവും പുസ്തകത്തിൽ കാണാം. അദ്ദേഹത്തെപ്പറ്റിയുള്ള വിവരങ്ങളും അദ്ദേഹത്തിന്റെ കീഴിൽ ഭരിച്ചുകൊണ്ടിരുന്ന കോട്ടയം, അങ്കമാലി ഇടവകകളുടെ പൗലൂസ് മാർ അത്താനാസ്യോസ്, കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ ഈവാനിയോസ് എന്നിവരുടെ പേരുകളും രേഖപ്പെടുത്തിയിട്ടുണ്ട്.

പഞ്ചാംഗത്തിന്റെ ഒന്നാംപേജിൽ ഇതുവരെ മലങ്കര ഭരിച്ചിട്ടുള്ള മെത്രാപ്പോലീത്തന്മാരുടെ പേരുകളുണ്ട്. മാർതോമ്മാ ശ്ലീഹായിൽ തുടങ്ങുന്ന ഈ ലിസ്റ്റിൽ പകലോമറ്റം അർക്കദിയാക്കോന്മാർ (1653 വരെ), നെസ്തോർ മെത്രാന്മാർ (1599 വരെ), ലത്തീൻ മെത്രാന്മാർ (1599 - 1653 വരെ), മലങ്കര മെത്രാപ്പോലീത്തന്മാർ (1653 മുതൽ) എന്നിവരെ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കിടങ്ങൻ മാർ പീലക്സീനോസും (തൊഴിയൂർ) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും ഉൾപ്പെട്ട ഈ ലിസ്റ്റിൽ ഒരൊറ്റ *ശീമ മേല്പട്ടക്കാരനും* പ്രത്യക്ഷപ്പെടുന്നില്ല. വിവിധ കാലങ്ങളിൽ മലങ്കര എത്തിയ സിറിയൻ മെത്രാന്മാരുടെ പേരുകളും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടം കൊടുത്തവരിൽ കാലം ചെയ്ത നാല് ഇടവക മെത്രാപ്പോലീത്താമാരുടെ പേരുകളും അടുത്ത പുറത്ത് പ്രത്യേകം പ്രത്യേകം ചേർത്തിട്ടുണ്ട്.

ബൃഹത്തായ ഒരു വിവര ശേഖരണമാണ് പ. പിതാവ് ഈ പഞ്ചാംഗത്തിനു വേണ്ടി നടത്തിയത്. വിവരശേഖരണത്തിനും ആശയവിനിമയത്തിനുമുള്ള ഉപാധികൾ പരിമിതമായിരിക്കുകയും മലങ്കരസഭയ്ക്ക് കേന്ദ്രീകൃതമായ ഒരു ഭരണസിരാകേന്ദ്രം ഇല്ലാതിരിക്കുകയും ചെയ്ത ഒരു കാലഘട്ടത്തിൽ പ. പിതാവ് ശേഖരിച്ച വിവരങ്ങളുടെ വൈപുല്യം ആരെയും അത്ഭുതപ്പെടുത്തും. എങ്കിൽപ്പോലും താൻ ശേഖരിച്ച വിവര

ങ്ങൾ സമ്പൂർണ്ണമല്ല എന്ന് പ. പിതാവ് ആമുഖത്തിൽ സമ്മതിയ്ക്കുന്നു ണ്ട്. കുറവുകൾ അടുത്ത പതിപ്പിൽ പരിഹരിക്കാമെന്നും പ്രസ്താവിക്കു ന്നുണ്ട്. ഈ പഞ്ചാംഗത്തിന്റെ പുറകിലെ അദ്ദേഹത്തിന്റെ അദ്ധ്വാനം മനസ്സിലാക്കാൻ ഇതിന്റെ ഉള്ളടക്കം പരിശോധിക്കാം.

അക്കാലത്തെ മലങ്കരസഭയിൽ ഏഴു റമ്പാന്മാരുണ്ടായിരുന്നു: വലിയ പൗലൂസ് റമ്പാൻ (പൗലോസ് മാർ കൂറിലോസ്), ഗീവറുഗീസ് റമ്പാൻ (വട്ടശേരിൽ മാർ ദീവന്നാസ്യോസ്), കൊച്ചു പൗലൂസ് റമ്പാൻ (പൗലൂസ് മാർ അത്താനാസ്യോസ്), വാകത്താനം ഗീവറുഗീസ് റമ്പാൻ (ബസേലി യോസ് ഗീവറുഗീസ് പ്രഥമൻ), പുന്നൂസ് റമ്പാൻ (ബസേലിയോസ് ഗീവ റുഗീസ് ദ്വിതീയൻ), വടകര ഗീവർഗീസ് റമ്പാൻ, കുറിയാക്കോസ് റമ്പാൻ (കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് - പാമ്പാടി തിരുമേനി). അവ രുടെ ചുമതലയിൽ നാലു വൈദികസെമിനാരികൾ പ്രവർത്തിക്കുന്നുണ്ടാ യിരുന്നു (കോട്ടയത്ത് പഴയസെമിനാരി, ആലുവാ, പാമ്പാക്കുട, പരുമ ല). ഇവയിൽ അദ്ധ്യാപനം നടത്തുന്ന ആറ് മല്പാന്മാരുണ്ടായിരുന്നു.

അക്കാലത്ത് മലങ്കരസഭയ്ക്ക് കേവലം ആറ് പൊതുസ്ഥാപനങ്ങളേ ഉണ്ടായിരുന്നുള്ളു. അവ: (1) വെട്ടിക്കൽ ദയറാ. (2) തൃപ്പൂണിത്തുറ ബെസ്സ ലൂസോ. (3) മൂവാറ്റുപുഴ സത്രം. (4) കൊട്ടാരക്കര സത്രം. (5) കുന്നം കുളം സെഹിയോൻ ബംഗ്ലാവ്. (6) തിരുവനന്തപുരം പള്ളിയും കെട്ടിട ങ്ങളും.

പഞ്ചാംഗത്തിന്റെ 13 മുതൽ 16 വരെയുള്ള പേജുകളിൽ മലങ്കര മെത്രാ പ്പോലീത്തായുടെ ഭരണത്തിൻകീഴിലുള്ള 314 പള്ളികളുടെ പേരുകൾ ചേർത്തിരിക്കുന്നു. അവയിൽ ബ്രിട്ടീഷ് ഇന്ത്യയിൽ 3, കൊച്ചിയിൽ 25, തിരുവിതാംകൂറിൽ 286 പള്ളികൾ വീതമാണുള്ളത്. ഈ പള്ളികൾ ആരുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നു എന്നും അവയുടെ വികാരിമാ രുടെ പേരും ചേർക്കണമെന്നുണ്ടെങ്കിലും അവ ലഭ്യമല്ലാത്തതിനാൽ ചേർ ത്തിട്ടില്ലെന്നും അടുത്ത പതിപ്പിൽ ചേർക്കാമെന്നും ഈ ലിസ്റ്റിന്റെ അവ സാനം ഒരു കുറിപ്പു കാണുന്നുണ്ട്.

കൂടാതെ മലങ്കരസഭ വകയായി അക്കാലത്ത് 3 ഇംഗ്ലീഷ് ഹൈസ്കൂ ളുകൾ, 9 ഇംഗ്ലീഷ് മിഡിൽ സ്കൂളുകൾ, 200 മലയാളം പ്രൈമറി സ്കൂളു കൾ, 2 പെൺപള്ളിക്കുടങ്ങൾ എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ടായി രുന്നു. രണ്ടു പ്രസ്സുകളും മലങ്കര ഇടവക പത്രിക, ജീവനിക്ഷേപം, സുറി യാനി സുവിശേഷകൻ, സീമതഹായ (സുറിയാനി) എന്നീ മാസികകളു മുണ്ടായിരുന്നു.

അക്കാലത്തെ മലങ്കര സുറിയാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ മെത്രാപ്പോലീത്താമാരെ കൂടാതെ 8 വൈദികരും 11 അവൈ

ദികരും അംഗങ്ങളായുണ്ടായിരുന്നു. ഇടവഴിക്കൽ പീലിപ്പോസ് ആയിരുന്നു അസോസിയേഷൻ സെക്രട്ടറി. മലങ്കര സുറിയാനി സുവിശേഷക സംഘം എന്നൊരു പ്രസ്ഥാനം അക്കാലത്ത് പ്രവർത്തിക്കുന്നുണ്ടായിരുന്നു. 85 സണ്ടേസ്കൂളുകളും 6 പുതുക്രിസ്ത്യാനി ഇടവകകളും അക്കാലത്ത് നിലവിൽ വന്നിരുന്നു. ഇവ കൂടാതെ 1905 മുതൽ 1931 വരെയുള്ള നോമ്പുകണക്ക്, 72 അറിയിപ്പുകാരുടെ പേരുകൾ, അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ലിസ്റ്റ് തുടങ്ങിയവയും ഈ പഞ്ചാംഗത്തിലുണ്ട്.

സുറിയാനി, മലയാളം, ഇംഗ്ലീഷ് തീയതികൾ, ആഴ്ച ഈ ക്രമത്തിൽ അടയാളപ്പെടുത്തിയ പഞ്ചാംഗമാണ് ഈ ഗ്രന്ഥത്തിന്റെ അവസാന ഭാഗം. ഓരോ മാസവും ഓരോ പേജായി ചേർത്തിരിക്കുന്ന ഈ പഞ്ചാംഗത്തിൽ മലങ്കരസഭയുടെ വിശേഷ ദിവസങ്ങൾ പ്രത്യേകമായി കാണിച്ചിരിക്കുന്നു. 1906-ലെ ഈ പഞ്ചാംഗത്തിൽ തോമ്മൂസ് (ജൂലൈ) മാസം മൂന്നാം തീയതി മാർതോമ്മാശ്ലീഹായുടെ ഓർമ്മ - മാറാനായ പെരുനാളായി ആണ് ചേർത്തിരിക്കുന്നത്.

ഈ പഞ്ചാംഗത്തിൽ *മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവാ സഭാ മേലദ്ധ്യക്ഷത നടത്തിവരുന്നു* എന്ന പരാമർശനം സമീപ കാലത്ത് ചിലർ ദുർവ്യാഖ്യാനം നടത്തി, ഈ പദപ്രയോഗത്തിൽ നിന്നും പ. വാകത്താനത്തു ബാവാ പാത്രിയർക്കീസിന്റെ മേലധികാരം അംഗീകരിച്ചിരുന്നു എന്ന് സമർത്ഥിക്കാൻ ശ്രമിച്ചിട്ടുണ്ട്. 1876 മുതൽ മലങ്കരസഭ അപ്രകാരം കരുതിയിരുന്നു എങ്കിലും 1912-ലെ കാതോലിക്കാ സ്ഥാപനത്തോടെ അധികാരം അപ്രസക്തമായി എന്ന സത്യം ഇവർ മറച്ചു വയ്ക്കുകയാണ്.

അന്നത്തെ കാലസ്ഥിതിക്കനുസരിച്ച മേലദ്ധ്യക്ഷനായാണ് പ. പിതാവ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത് എന്നത് അതിനു തൊട്ടുമുമ്പുള്ള പേജിൽ ലൗകിക ഭരണാധികാരികളായി ഇന്ത്യാ ചക്രവർത്തി എഡ്വേർഡ് ഏഴാമൻ, തിരുവിതാംകൂർ-കൊച്ചി മഹാരാജാക്കന്മാർ എന്നിവരുടെ പേരുകളിൽ നിന്നും വ്യക്തമാണ്. കാലാസ്ഥിതി കണക്കിലെടുക്കാതെ പാത്രിയർക്കീസിന്റെ കാര്യത്തിൽ ദുർവ്യാഖ്യാനം ചെയ്ത മാനദണ്ഡം കണക്കിലെടുത്താൽ പ. പിതാവ് *സാമ്രാജ്യത്വത്തിന്റെ കുഴലൂത്തുകാരനും* രാജഭരണത്തിന്റെ വക്താവുമാണെന്നു വരും. ഈ പരാമർശനങ്ങൾ എല്ലാം അന്നത്തെ കാലസ്ഥിതിക്കനുസൃതം എന്നു മാത്രമേയുള്ളു.

മറിച്ച് പ. പിതാവ് അന്ത്യോഖ്യരുടെ ഭരണാധികാരത്തെ അംഗീകരിച്ചിരുന്നില്ല എന്നതിന് ഈ പഞ്ചാംഗത്തിൽ തന്നെ തെളിവുകളുണ്ട്. മലങ്കരസഭയെ ഭരിച്ചു കാലം ചെയ്ത മേലദ്ധ്യക്ഷന്മാരുടെ കൂട്ടത്തിൽ ഒറ്റ അന്ത്യോഖ്യൻ മെത്രാനെയും ഉൾപ്പെടുത്തിയിട്ടില്ല. നെസ്തോറിയരും,

ലത്തീൻകാരും, എന്തിന് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസു പോലും ഉൾപ്പെട്ട ലിസ്റ്റാണെന്നോർക്കണം. തന്നെയുമല്ല മലങ്കര മെത്രാൻ സ്ഥാനത്തിന്റെ ശക്തിയും മാഹാത്മ്യവും ഇല്ലാതാക്കാനായി പത്രോസ് പാത്രിയർക്കീസ് സൃഷ്ടിച്ച ഏഴു സ്വതന്ത്ര ഇടവകകളെയും പ. പിതാവ് അംഗീകരിച്ചിരുന്നില്ല. അവയുടെ മേല്പട്ടക്കാരെപ്പറ്റി മലങ്കര ഉപ ഇടവകകളെ ഭരിച്ച മേല്പട്ടക്കാർ എന്നാണ് പരാമർശനം. പഴയസെമിനാരിയിൽ സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണകേന്ദ്രമായ മാർ തോമസ് അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥം അന്നത്തെ സഭയുടെ പൊതു ചിന്താഗതിയല്ല ദ്യോതിപ്പിക്കുന്നത് എന്നു വിശ്വസിക്കാൻ പ്രയാസമാണ്.

ഈ പഞ്ചാംഗത്തിന്റെ പിൻഗാമിയായി 1908-ലും ഗീവർഗീസ് റമ്പാൻ സഭാപഞ്ചാംഗം പ്രസിദ്ധീകരിച്ചു. പാമ്പാക്കുട കോനാട്ടു ലൈബ്രറിയിൽ നിന്നും ഇതു കണ്ടെടുത്തത് സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാടാണ്. ഈ പഞ്ചാംഗത്തെപ്പറ്റി അതിന്റെ മുഖവുരയിൽ ഗീവർഗീസ് റമ്പാൻ പറയുന്നത് കാണുക:

"കഴിഞ്ഞ പ്രാവശ്യം പഞ്ചാംഗം പ്രസിദ്ധപ്പെടുത്തിയപ്പോൾ അതിൽ ചേർക്കാൻ സാധിക്കാതിരുന്ന പല സംഗതികൾ ഈയാണ്ടത്തെ പഞ്ചാംഗത്തിൽ ചേർത്തുകൊള്ളാമെന്നു വാഗ്ദത്തം ചെയ്തിരുന്നതുപോലെ മുഴുവനായി സാധിപ്പാൻ കഴിയാഞ്ഞതിൽ വ്യസനിക്കുന്നു. പുതുതായി പല സംഗതികൾ ചേർത്തിട്ടുണ്ടു. കോട്ടയം ഉൾപ്പെട്ട വടക്കോട്ടുള്ള എല്ലാ ഇടവകകളിലും ഉൾപ്പെട്ട പള്ളികളുടെ പ്രദഷ്ടാനാമങ്ങളും ഓരൊ പള്ളിയോടു ചേർന്ന പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും പേരുകളും ചേർത്തിട്ടുണ്ടു. തെക്കൻ ഇടവകകളിലെ പള്ളികളുടെ പ്രദഷ്ടാനാമങ്ങളും ഓരൊ ഇടവകയോടു ചേർന്ന വൈദീകന്മാരുടെ പേരുകളും കിട്ടാൻ ചില ഏർപ്പാടുകൾ ചെയ്തു എങ്കിലും മുഴുവനായി സാധിച്ചില്ലന്നു മാത്രമല്ലാ കിട്ടിയ ലിസ്റ്റുകളിൽ ചില പിശകുകൾ ഉണ്ടെന്നു സംശയം തോന്നുകയാൽ അവയെ ശരിയാക്കി എന്നു പറഞ്ഞുകൂടാ. ഒരു വക പഞ്ചാംഗവും പ്രസിദ്ധപ്പെടുത്തുക പതിവില്ലാത്തതു കൊണ്ടു ഇങ്ങനെ ഓരൊ ന്യൂനതകൾ വന്നുപോകുന്നതു ക്ഷന്തവ്യമായി വായനക്കാർ വിചാരിക്കുമെന്നു വിശ്വസിക്കുന്നു. അടുത്ത ആണ്ടിൽ ഈ ന്യൂനതകളും പരിഹരിക്കാമെന്നു ആശംസിച്ചു വായനക്കാരോടു ക്ഷമായാചന ചെയ്തുകൊള്ളുന്നു."

ഈ ആമുഖത്തിൽ നിന്നു തന്നെ ഇതിന്റെ ഗ്രന്ഥ സ്വരൂപത്തെപ്പറ്റി ഒരു ഏകദേശ ജ്ഞാനം ലഭിക്കും. എങ്കിലും 1907 -ലെയും 1908 -ലെയും പഞ്ചാംഗങ്ങൾ തമ്മിലുള്ള പ്രധാന വ്യത്യാസങ്ങൾ താഴെ പറയുന്നവയാണ്.

*സ്വർഗ്ഗസ്ഥനായ പിതാവേ, കൃപ നിറഞ്ഞ മറിയമേ* എന്നീ പ്രാർത്ഥനകളുടെ പദ്യരൂപത്തിനു പകരം പ്രാർത്ഥനയെപ്പറ്റി *ക്രിസ്തീയ ജ്ഞാന കീർത്തനത്തിൽ* നിന്നും ചേർത്തിട്ടുള്ള കീർത്തനമാണ് ഒന്നാം പേജിൽ. 1907 നവംബർ 2 ന് കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തതിനാൽ ഇടവക മെത്രാനായ മുറിമറ്റത്തിൽ മാർ ഈവാനിയോസ് മാത്രമാണുള്ളത്. മലങ്കര മാർ ഗ്രീഗോറിയോസു സുവിശേഷ സംഘം, മുവാറ്റുപുഴ യാക്കോബായ സുറിയാനി സുവിശേഷ സംഘം എന്നിവയെയും മലങ്കര സുറിയാനി സുവിശേഷ സംഘത്തോടൊപ്പം ലിസ്റ്റിൽ ചേർത്തിട്ടുണ്ട്. കൂടാതെ വിവിധ സ്ഥലങ്ങളിൽ രൂപംകൊണ്ട യുവജന സംഘങ്ങളുടെ സൂചനയും 1908 –ലെ പഞ്ചാംഗത്തിലുണ്ട്.

1907 –ലെ പഞ്ചാംഗത്തിലുണ്ടായിരുന്ന നോമ്പുകണക്ക്, അറിയിപ്പുകാരുടെ പേരുകൾ അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ലിസ്റ്റ് എന്നിവ 1908–ൽ ഒഴിവാക്കി. പകരം ആമുഖത്തിൽ പറയുന്നതുപോലെ പള്ളികളുടെയും പട്ടക്കാരുടെയും ലിസ്റ്റ് വിശദമായി ചേർത്തു. കൂടാതെ മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘത്തിലെ ഉപദേശിമാരുടെ പേരുവിവരവും ചേർത്തു. ചില സൂചനകളുടെ അടിസ്ഥാനത്തിൽ പ. പിതാവ് 1906 ലും സഭാപഞ്ചാംഗം പ്രസിദ്ധീകരിച്ചതായി അദ്ദേഹത്തിന്റെ ഡയറിയിൽ സൂചനയുണ്ടെന്ന് സഭാചരിത്ര ഗവേഷകനായ വർഗീസ് ജോൺ തോട്ടപ്പുഴ ചൂണ്ടിക്കാട്ടുന്നുണ്ടെങ്കിലും പ്രസ്തുത ഗ്രന്ഥം കണ്ടെടുക്കുവാനായിട്ടില്ല.

ഈ പഞ്ചാംഗങ്ങൾ വിശകലനം ചെയ്യുമ്പോൾ വ്യക്തമാകുന്ന വസ്തുത വിവരം ശേഖരിക്കുവാനും അവയെ അവതരിപ്പിക്കാനുമുള്ള പ. പിതാവിന്റെ ശ്രമമാണ്. ഒരു ശതവത്സരം കൂടി കഴിഞ്ഞിട്ടും പ. പിതാവ് പരിമിതമായ സാഹചര്യങ്ങളിൽ ശേഖരിച്ചു പ്രസിദ്ധീകരിച്ച ഈ സഭാ ഡയറക്ടറികൾക്ക് ആ നിലവാരമുള്ള ഒരു പിൻഗാമിയെ സൃഷ്ടിക്കാൻ മലങ്കരസഭയ്ക്കു സാധിച്ചിട്ടില്ല എന്നു വരുമ്പോഴാണ് ഈ കൃതികളുടെ മൗലികത വ്യക്തമാകുന്നത്.

*(മലങ്കര ഓർത്തഡോക്സ് ഹെറാൾഡിൽ (24–2–1989) പ്രസിദ്ധീകരിച്ച ലേഖനം. പിന്നീട് പരിഷ്ക്കരിച്ചത്.)*

# 2

# ആർത്താറ്റ് പടിയോല: മലങ്കരയുടെ മാഗ്നാക്കാർട്ടാ

മലങ്കരസഭയുടെ പത്തൊമ്പതു നൂറ്റാണ്ടു കാലത്തെ ചരിത്രഗതി കണ്ടെത്താനുതകുന്ന രേഖകൾ വിരളമാണ്. പതിനാറാം നൂറ്റാണ്ടുവരെയുള്ള കാലഘട്ടത്തിന്റേതായി ശേഷിച്ചിരിയ്ക്കുന്നത് മലങ്കര നസ്രാണികളുടെ ജാതീയമായ ഔന്നത്യനിലകാണിക്കുന്ന ഏതാനും ചെപ്പേടുകൾ മാത്രം. ബാക്കി ഉണ്ടായിരുന്നതെല്ലാം തന്നെ ഉദയംപേരൂർ സുന്നഹദോസിനു ശേഷം നടന്ന മെനസിസിന്റെ തേർവാഴ്ചക്കാലത്ത് അഗ്നിക്കിരയായി.

കൂനൻകുരിശു സത്യത്തിനുശേഷവും തുടർച്ചയായുള്ള പരദേശാക്രമണങ്ങളും, നസ്രാണികളിൽ ഒരു വിഭാഗത്തിന്റെ കൂറുമാറലും, റോമൻ കത്തോലിക്കരുടെ പീഡനങ്ങളും നിമിത്തം ഉള്ള രേഖകൾ തന്നെ യഥായോഗ്യം സൂക്ഷിക്കുന്നതിന് നസ്രാണികൾക്ക് സാധിച്ചില്ല. സമകാലീന രേഖകൾക്കും ഇതേഗതി തന്നെ വന്നുപെട്ടു. ഇന്ന് ഉദയംപേരൂർ സുന്നഹദോസ് മുതൽ സെമിനാരി സ്ഥാപനം (1814) വരെയുള്ള കാലഘട്ടത്തിലെ മലങ്കരസഭാ ചരിത്രം പഠിക്കുവാൻ ഉപയോഗിക്കുന്ന രേഖകളിൽ നല്ലൊരു പങ്ക് വളച്ചൊടിച്ചവയും പക്ഷപാതപരമായി സൃഷ്ടിക്കപ്പെട്ടവയുമാണ്.

ഈ സാഹചര്യത്തിലാണ് സമീപകാലത്തു മാത്രം കണ്ടെടുക്കപ്പെട്ട *ആർത്താറ്റു പടിയോല*യുടെ പ്രസക്തി. കൊല്ലവർഷം 981 മകര മാസത്തിൽ ആർത്താറ്റു പള്ളിയോഗം ചെമ്പുതകിടിൽ എഴുതി കൊച്ചി രാജാവിന്റെ മുമ്പിൽ അടിയറ തീർത്തതും കൊച്ചിയിലെ പരമ്പരാഗത മന്ത്രിമാരായ പാലിയത്തച്ചൻമാരുടെ സൂക്ഷിപ്പിലിരുന്നതുമാണ് *ആർത്താറ്റു പടിയോല.*

ഈ രേഖയെപ്പറ്റിയുള്ള ആദ്യപരാമർശനം ഉണ്ടായത് 1968-ൽ മാത്രമാണ്. ആ വർഷം കുന്നകുളം മെയിൻറോഡ് പള്ളിയുടെ കൂദാശാ സുവനീറിൽ പി.വി. ഇട്ട്യേച്ചൻ ആശാൻ എഴുതിയ ഒരു ചെറിയ കുറിപ്പു മാത്രമായിരുന്നു അത്. തുടർന്ന് 1976-ൽ ആർത്താറ്റ് കുന്നംകുളം മഹായിടവക പ. കാതോലിയ്ക്കാ ബാവായ്ക്കു നൽകിയ സ്വീകരണ സ്മരണികയിൽ ചെപ്പേടിന്റെ പരിഭാഷയും അവ്യക്തമായ ഒരു കുറിപ്പും ഉണ്ടായിരുന്നു. 1988-ൽ മലങ്കരസഭ മാസികയിൽ അഡ്വ. പി. സി. മാത്യു, കുന്നംകുളം എഴുതിയ ലേഖനമാണ് പടിയോലയെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ പുറത്തുകൊണ്ടുവന്നത്. എന്നാൽ ഈ ലേഖനം ചെപ്പേടിന്റെ

പിൽക്കാല ചരിത്രം മാത്രം വിവരിക്കുന്ന ഒന്നാണ്. ഇതേവരെ ഈ രേഖയുടെ സമഗ്രമായ വിശകലനമോ ചരിത്ര പശ്ചാത്തല പഠനമോ നടന്നതായി ഈ ലേഖകനറിവില്ല.

## പടിയോല

ഇപ്പോൾ തിരുവനന്തപുരത്ത് ഓറിയന്റൽ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിലാണ് ഈ ചേപ്പേട് സൂക്ഷിച്ചിരിക്കുന്നത് എന്നാണ് പറയപ്പെടുന്നത്. അവിടെ നിന്നും ലേഖകൻ സമ്പാദിച്ച ഫോട്ടോകോപ്പിയിൽ മൊത്തം പതിനഞ്ചു തകിടുകൾ കാണുന്നുണ്ട്. അവയിൽ ഏഴു തകിടുകളിലെ എഴുത്തിന് സമാനതയുണ്ട്. ശേഷം എട്ടു തകിടുകളിലെ എഴുത്ത് മറ്റൊരു വിധത്തിലാണ്. എന്നാൽ ആദ്യത്തെ വിഭാഗത്തിലെ ഏഴും രണ്ടാമത്തേതിലെ രണ്ടും തകിടുകൾ ഒരുമിച്ചു തുളച്ചു കോർത്തിരുന്നതിന്റെ ലക്ഷണം കാണുന്നുണ്ട്. വട്ടെഴുത്തു ലിപിയിലുള്ള ഈ തകിടുകൾ വായിപ്പിക്കാനുള്ള ശ്രമങ്ങൾ പരിപൂർണ്ണമാവാത്തതിനാൽ ഇവയെല്ലാം ആർത്താറ്റ് പടിയോലയുടെ ഭാഗങ്ങളാണോ എന്ന് നിശ്ചയമില്ലായിരുന്നു. അതിനാൽ ഓറിയന്റൽ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിലെ വിദഗ്ദർ പരിഭാഷ ചെയ്തതും കുന്നകുളം സോവനീറിൽ പ്രസിദ്ധീകരിച്ചതുമായ പരിഭാഷയാണ് ഈ പഠനത്തിന് ഉപയോഗിച്ചിരിയ്ക്കുന്നത്.

## ആർത്താറ്റ് പടിയോല

കൊല്ലം 981 ആമത് മകരം ഞായറ്റിൽ പുത്തൻകൂറ് തുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാര് എല്ലാവരും കൂടി നമ്മുടെ ദീവന്നാത്തിയോത് വാവാ തിരുമുമ്പിൽ എഴുതി വെച്ച പടിയോലയാവിത്. നമ്മുടെ ജനങ്ങളിൽ ചിലത് പരദേശക്കാരുടെ എടത്തുട ഉപദേശം കേക്കയാൽ റോമ്മാ വിച്ചാതത്തിലേക്ക് തിരിഞ്ഞുപോയി വഴക്ക് പിടിച്ച് പള്ളിയും പറ്റി അറിവു കത്തനാർക്കട്ട എടുപ്പാൻ ഇടവന്നു. ആ വന്നുകൊണ്ടു വളരെ വ്യാകുലത്തിനു എടവന്നതിനാൽ മേലാൽ അങ്ങിനെ ഇടവരാതിരിപ്പാൻ വേണ്ടി റോമായിൽ നിന്നോ,വാവെലിൽനിന്നോ അതിയോക്കായിൽ നിന്നൊ മറ്റു വല്ല പരദേശത്തു നിന്നൊ വരുന്ന യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരു നാളാവിട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമാ ചിലികായുടെ പുറുവിക വിച്ചാതവും ചട്ടങ്ങളും അനുതരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെ പെറ്റമ്മയുടെ ആർത്താറ്റ് പള്ളി നടയിൽവെച്ച് എഴുതിയ മൈക്ക വികാരി തെക്കെക്കര കുരിയത് കത്തനാർ –ചെറുവത്താർ കുഞ്ഞാത്തു – പനയ്ക്കൽ താരു – കുത്തൂര് ചുമ്മാര് – കോലാടി ഉട്ടൂപ്പ് – കാക്കച്ചേരി മാത്തു – ചുങ്കത്തു ഇയ്യാവൂ – തോലത്തു പാത്തു – ചീരൻ പാത്തു – പുലിക്കോട്ടിൽ താരു – കിടങ്ങൻ ചേറുണ്ണി – മങ്ങുമ്പാൽ കുഞ്ഞാത്തു – തെങ്ങുങ്ങൽ കുരിയാക്കു.

### യഥാർത്ഥ പടിയോല

2003-ൽ അഡ്വ. പി. സി. മാത്യു കുന്നംകുളം, ഒരു സ്വകാര്യ വ്യക്തിയുടെ ശേഖരത്തിൽ നിന്നും പടിയോലയുടെ മൂലകൃതി (യഥാർത്ഥ തകിട്) കണ്ടെത്തി. ഏകദേശം 60 സെന്റിമീറ്റർ നീളവും നാലര സെന്റിമീറ്റർ വീതിയുമുള്ള ഒരൊറ്റ ചെമ്പുതകിടിലാണ് പടിയോല എഴുതിയിരിക്കുന്നത്. വലത്തുവശത്ത് ഒരു കുരിശും ആലേഖനം ചെയ്തിട്ടുണ്ട്. അദ്ദേഹം ഈ ലേഖകന് സദയം നൽകിയിരിക്കുന്ന പകർപ്പാണ് താഴെ ചേർക്കുന്നത്. ഇത് ആദ്യമായാണ് പ്രസിദ്ധീകരിക്കപ്പെടുന്നത്.

കൊലലമ് 981 മകര ഞായററിൽ പുതതൻ കൂറ തുറിയാനികകാരായ ആർതതാററ ഇടവകകാരെലലാവരുമ് കൂടി നമമുടെ തീവനനാതതിയോത വാവാ തിരുമുമ്പാകെ എഴുതിവചച പടിയോലയാവിത നമമുടെ ചനങ്ങളിൽ ചിലര പരതേചകകാരുടെ ഇടതതൂട ഉപതേചമ് കേകകയാൽ റോമാവിചചാതതതിലേകക തിരിഞ്ഞപോയി വഴകക പിടിചച പള്ളിയുമ് പറമ്പമ് പക്കത നകികിടട ഇടുപപാൻ ഇടവനന അപതതങ്ങങൺട് വളരെ വാകുലതതിനന ഇടവനനതിനാൽ മേലാൽ അങ്ങിനെ വരാതിരിപപാൻ വേൺടി റോമായിൽ നിനേനാ വാവേലിൽ നിനേനാ അന്തിയോകകായിൽ നിനേനാ മററ വലല പരദേചതതുനിനേനാ വരുനന യാതൊരു മെതതിരാൻമാരുടെയുമ് ഉപദേചവുമ് നടപപകളുമ് ഒരു നാളുമ് കേടട വഴങ്ങി നടകകാതെ നമമുടെ മാർതോതാമ ചിലികായുടെ പുറുവികവിചചാതവുമ് ചടടങ്ങളുമ് അനുതരിചച നടനനകൊള്ളമാറുമ് തമമതിച തമ്പുരാനെ പെററ അമമയുടെ ആർതതാററ പള്ളി നടയിൽ വചച ഇഴുതിയ മേകക വികാരി തെഇകകകരെ കുരിയത കതതനാർ (ഒപ്പ്) പനകകൽ താരു (ഒപ്പ്) കുതതൂര ചുമമാർ (ഒപ്പ്) കോലാടി ഉടടൂപപ (ഒപ്പ്) കാകകചേചരി മാതതു (ഒപ്പ്) ചുങ്കതതതിയയാവു (ഒപ്പ്) തോലതതപാതതു (ഒപ്പ്) ചീരൻ പാതതു (ഒപ്പ്) ചെറുവതതുര കുഞ്ഞാതതു (ഒപ്പ്) പുലികേകാടടിൽ താരു (ഒപ്പ്) കിടങ്ങൻ ചേറുണ്ണി (ഒപ്പ്) മൺടുമ്പാൽ കുഞ്ഞിതതു (ഒപ്പ്) തെങ്ങുകൽ കുരിയാകകു (ഒപ്പ്)

ഇത് ആധുനിക ലിപിയിൽ പുനർരചന നടത്തിയതാണ് താഴെ ചേർക്കുന്നത്.

കൊല്ലം 981-ാമത് മകര ഞായറ്റിൽ പുത്തൻകൂറ് സുറിയാനിക്കാരായ ആർത്താറ്റ് ഇടവകക്കാരെല്ലാവരും കൂടി നമ്മുടെ ദീവന്നാസിയോസ് ബാവ തിരുമുമ്പാകെ എഴുതിവെച്ച പടിയോലയാണിത്. നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട് ഉപദേശം കേൾക്കയാൽ റോമാവിശ്വാസത്തിലേക്കു തിരിഞ്ഞു പോയി വഴക്കുപിടിച്ച് പള്ളിയും പറമ്പും പകുത്ത് നർക്കിട്ട് എടുപ്പാൻ ഇടവന്ന അബദ്ധങ്ങള് വളരെ വ്യാകുല

ത്തിന് ഇടവന്നതിനാൽ മേലാൽ അങ്ങിനെ വരാതിരിപ്പാൻവേണ്ടി റോമായിൽ നിന്നോ ബാബേലിൽ നിന്നോ അന്തിയോക്യയിൽ നിന്നോ മറ്റു വല്ല പരദേശത്തു നിന്നോ വരുന്ന യാതൊരു മെത്രാൻമാരുടെയും ഉപദേശവും നടപ്പുകളും ഒരു നാളും കേട്ടുവഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമാ ശ്ലീഹായുടെ പൂർവ്വീക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറും സമ്മതിച്ച് തമ്പുരാനെ പെറ്റ അമ്മയുടെ ആർത്താറ്റു പള്ളിനടയിൽ വച്ച് എഴുതിയ മേക്ക് വികാരി തെക്കേക്കരെ കുരിയത് കത്തനാർ (ഒപ്പ്) പനക്കൽ താരു (ഒപ്പ്) കൂത്തൂർ ചുമ്മാർ (ഒപ്പ്) കോലാടി ഇട്ടൂപ്പ് (ഒപ്പ്) കാക്കച്ചേരി മാത്തു (ഒപ്പ്) ചുങ്കത്ത് ഇയ്യാവു (ഒപ്പ്) തോലത്ത് പാത്തു (ഒപ്പ്) ചീരൻ പാത്തു (ഒപ്പ്) ചെറുവത്തൂർ കുഞ്ഞാത്തു (ഒപ്പ്) പുലിക്കോട്ടിൽ താരു (ഒപ്പ്) കിടങ്ങൻ ചേറുണ്ണി (ഒപ്പ്) മണ്ടുമ്പാൽ കുഞ്ഞിത്തു (ഒപ്പ്) തെങ്ങുങ്കൽ കുരിയാക്കു (ഒപ്പ്)

ഈ മൂലവും മുകളിൽ ചേർത്ത കുന്നംകുളം സോവനീറിൽ പ്രസിദ്ധീകരിച്ച പകർപ്പും തമ്മിൽ കാര്യമായ വ്യത്യാസമില്ലാത്തതിനാൽ ആ പകർപ്പിന്റെ അടിസ്ഥാനത്തിൽ നടത്തിയ പഠനം പരിഷ്ക്കരിക്കേണ്ട ആവശ്യമില്ല.

**പ്രാധാന്യം**

ഒരു സത്യപ്രതിജ്ഞ അല്ലെങ്കിൽ ഒരു വിശ്വാസപ്രഖ്യാപനം എന്നതിലുപരിയായ പ്രാധാന്യം ഇതിന്റെ ജനയിതാക്കൾ ഇതിനു കല്പിച്ചിരുന്നു എന്നത് വ്യക്തമാണ്. ചെമ്പോലയിൽ എഴുതുന്നതുതന്നെ ഈ ഉദ്ദേശ്യത്തോടുകൂടിയാണ്. പോരെങ്കിൽ കൊച്ചി മഹാരാജാവിന്റെ മുമ്പിൽ അടിയറ തീർക്കുകയും (രജിസ്റ്റർ ആക്കുകയും) ചെയ്തതിൽ നിന്നും ഇതു തികച്ചും വ്യക്തമാകുന്നുണ്ട്. ആ അർത്ഥത്തിൽ മലങ്കരയിൽ ലഭ്യമായ ആദ്യത്തെ സ്വാതന്ത്ര്യ പ്രഖ്യാപനമാണിത്. ഒറ്റ നോട്ടത്തിൽ തന്നെ *മലങ്കരയുടെ മാഗ്നാകാർട്ടാ* എന്നു വിളിയ്ക്കത്തക്ക പ്രാധാന്യം ഇതിനുണ്ട്.

ഇപ്രകാരം ഒരു രേഖ ചമയ്ക്കാൻ കുന്നംകുളംകാരെ പ്രേരിപ്പിച്ച സാഹചര്യങ്ങളെന്താണ്? പെട്ടെന്നുണ്ടായ തിക്താനുഭവങ്ങളിൽ നിന്നുടലെടുത്തതാണോ ഈ രേഖ? അതോ ഭാവിയിൽ ഉണ്ടാകാവുന്ന കയ്യേറ്റങ്ങൾ തടയുവാനാണോ ഈ രേഖ ചമച്ചത്? വിശദമായ പഠനം ആവശ്യമായ ഒരു വിഷയമാണിത്. ഈ ലേഖകൻ നടത്തിയ പഠനത്തിൽ ഈ പടിയോലയുടെ ചരിത്രപരമായ പശ്ചാത്തലം വ്യക്തമാക്കുന്ന ചില കാരണങ്ങൾ കണ്ടെത്തിയിട്ടുണ്ട്. കൂടുതൽ പഠനത്തിനും വിശദീകരണത്തിനുമായി അവ അവതരിപ്പിക്കുകയാണ്.

**ദത്താവ്**

ചെപ്പേടിൽ സൂചിപ്പിച്ചിരിക്കുന്ന *ദീവന്നാസ്യോസ് ബാവാ* 1765 മുതൽ

1808 വരെ മലങ്കര ഭരിച്ചിരുന്ന മാർത്തോമ്മാ ആറാമനാണ് (വലിയ മാർ ദീവന്നാസ്യോസ്). തച്ചിൽ മാത്തുത്തരകന്റെ പിടിയിലകപ്പെട്ട് അയാളുടെ ക്രൂരതയ്ക്കും പീഡനത്തിനും വിധേയനാകേണ്ടിവന്ന വലിയ മാർ ദീവന്നാസ്യോസിന് അതിന്റെ മൂർദ്ധന്യത്തിൽ റോമാപള്ളിയിൽ വെച്ച് 1799 ഇടവം 30-നു[1] പത്തീറവെച്ച് കുർബാന ചൊല്ലേണ്ടി വന്നു. പെട്ടെന്നുണ്ടായ തരകന്റെ അധഃപതനം കൊണ്ടു മാത്രം തടവിൽ നിന്നു രക്ഷപെട്ട മാർ ദീവന്നാസ്യോസ് സത്യവിശ്വാസത്തിലേയ്ക്കു തിരിച്ചുവരികയും റോമാ വിശ്വാസം സ്വീകരിച്ചതിന് പരസ്യമായി ക്ഷമായാചനം നടത്തുകയും, പത്തീറവെച്ച് കുർബാന ചൊല്ലിയതിന് പ്രായശ്ചിത്തമായി മലങ്കരയിലെ എല്ലാ പള്ളികളിലും സ്വന്തം ചിലവിൽ വി. കുർബ്ബാന ചൊല്ലിക്കുകയും ചെയ്തു.[2]

ഇത്രയൊക്കെ ചെയ്തിട്ടും മലങ്കരയിലെ ഒരു വിഭാഗം ആളുകൾ, പ്രത്യേകിച്ച് വടക്കൻ ഇടവകക്കാർ അദ്ദേഹത്തിന് എന്തോ പതിത്വം കൽപ്പിച്ചിരുന്നതായി സൂചനകളുണ്ട്.[3] ഈ പതിത്വം മാറ്റി ആർത്താറ്റ് ഇടവകക്കാർ മാർ ദീവന്നാസ്യോസിന് സമ്പൂർണ്ണ അംഗീകാരം നൽകിയതിന്റെ സൂചനയായി ഈ പടിയോലയെ കണക്കാക്കാമോ? അപ്രകാരം ഒരു ബന്ധം ഉണ്ടോ എന്നു കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

### ദാതാവ്

*ആർത്താറ്റു പടിയോല*യുടെ ദാതാക്കൾ ആർത്താറ്റ് ഇടവകക്കാർ മുഴുവനും ആണെന്ന് പടിയോലയിൽ പറയുന്നുണ്ട് എങ്കിലും പടിയോലയിൽ ഒപ്പിട്ടിരിക്കുന്നത് വികാരിയും പന്ത്രണ്ടു അയ്മേനികളും മാത്രമാണ്. മലങ്കരയിൽ പണ്ടേയുള്ള നടപ്പുപ്രകാരം ഇവർ ഇടവകയെ മുഴുവൻ പ്രതിനിധീകരിയ്ക്കുവാൻ അർഹതയുള്ള യോഗക്കാർ എന്ന നിലയിലാണ് ഒപ്പിട്ടിരിക്കുന്നത് എന്ന് സാഹചര്യത്തെളിവുകൊണ്ട് മനസ്സിലാക്കാം.

ഒരു സംഗതി ഈ അവസരത്തിൽ പ്രസ്താവിയ്ക്കാതിരിക്കുന്നത് ചരിത്രനീതിക്കു ചേർന്നതല്ല. കൊ.വ. 981 തുലാം 7-നും കൊ.വ. 985 തുലാം 1-നും ആർത്താറ്റു പള്ളിയിലെ കൈക്കാരന്മാരുടെ ലിസ്റ്റിലെ[4] ഒരാൾ മാത്രമാണ് - ചുങ്കത്ത് ഇയ്യു - പടിയോലയിൽ ഒപ്പിട്ടതായി കാണുന്നത്.

### റോമാവിശ്വാസം

ഈ പടിയോലയിൽ രണ്ടു പ്രാവശ്യം പേരെടുത്തു പറയുന്ന ഏക വിദേശസഭ റോമൻ കത്തോലിയ്ക്കാ സഭയാണ്. ഇതിൽ രണ്ട് സമകാലീന സംഭവങ്ങളുടെ സ്വാധീനം കാണുന്നുണ്ട്. ഒന്നാമത്തേത് തീർച്ചയായും വലിയ മാർ ദീവന്നാസ്യോസിന് മാത്തുതരകനിൽ നിന്നും റോമൻ കത്തോലിയ്ക്കരിൽ നിന്നും നേരിട്ട പീഡനം തന്നെ.

രണ്ടാമതായി ആർത്താറ്റുകാർക്ക് തങ്ങളുടേതായ ഒരു കാരണവുമുണ്ടായിരുന്നു. കൂനൻകുരിശു സത്യത്തെതുടർന്ന് റോമാവിശ്വാസത്തിൽ ചേർന്ന ഒരു കൂട്ടം ആളുകൾ ആർത്താറ്റ് ഇടവകയിൽ ഉണ്ടായിരുന്നു. രണ്ടുകൂട്ടർക്കും പള്ളിയിൽ അവകാശവും ഉണ്ടായിരുന്നു. തർക്കം മൂത്ത് ദീർഘകാലം പള്ളിയിൽ കർമ്മം മുടങ്ങിക്കിടന്നു. ഈ അവസ്ഥയിൽ 1805-ൽ കൊച്ചിയിലെ ശക്തൻ തമ്പുരാൻ ചീട്ടിട്ട് വലിയപള്ളി സത്യവിശ്വാസികൾക്കും കുരിശുപള്ളി റോമാക്കാർക്കുമായി നൽകി. ഇപ്രകാരം ആർത്താറ്റ് ഇടവക വിഭജിക്കപ്പെട്ടു. ഇപ്രകാരം വിഭജിച്ച് പരസ്പരം ഒഴുമുറി എഴുതിയത് കൊ. വ. 981 തുലാം 7-ാം തീയതി ആയിരുന്നു.[5] പടിയോലയുടെ രചനയ്ക്കു കേവലം 3 മാസം മാത്രം മുമ്പ്. ഈ സംഭവത്തിന്റെ വ്യക്തമായ സ്വാധീനമാണ് പടിയോലയിൽ കാണുന്നത്.

**ബാബേൽ**

ഉദയംപേരൂർ സുന്നഹദോസിനു മുമ്പുള്ള മലങ്കരസഭ പേർഷ്യൻ സഭയുമായും അതുവഴി പൗരസ്ത്യ കൽദായ അഥവാ നെസ്തോറിയൻ വിശ്വാസവുമായും ബന്ധപ്പെട്ടിരുന്നു എന്നതു നിസ്തർക്കമാണ്. എന്നാൽ 1653-ലെ കൂനൻകുരിശു സത്യത്തെതുടർന്ന് സഭയ്ക്ക് പട്ടത്വബന്ധം ലഭിച്ചത് അന്ത്യോഖ്യൻ സഭയിൽ നിന്നാകയാൽ പേർഷ്യൻബന്ധം അവസാനിയ്ക്കുകയും അന്ത്യോഖ്യൻ ബന്ധം ആരംഭിക്കുകയും ചെയ്തുവെങ്കിലും പിന്നീട് പലപ്പോഴും പേർഷ്യൻ മെത്രാൻമാർ കേരളത്തിൽ വരികയും നെസ്തോറിയ വിശ്വാസം പുനഃസ്ഥാപിക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു. മലങ്കരയിലാകട്ടെ സത്യവിശ്വാസം പുനഃസ്ഥാപിക്കപ്പെട്ടിരുന്നുവെങ്കിവും മാറ്റം പൂർണമാവാതെ ഒരയഞ്ഞമട്ടിലായിരുന്നതിനാൽ ഒരു പരിധിവരെ അത്തരം ശ്രമങ്ങൾക്ക് ഫലവും ഉണ്ടായിരുന്നു.

ഇങ്ങനെ വന്നവരിൽ ഏറ്റവും പ്രമുഖൻ നാലാം മാർത്തോമ്മായുടെ കാലത്ത് 1708-ൽ കേരളത്തിലെത്തിയ മാർ ഗബ്രിയേൽ ആയിരുന്നു.[6] പ്രമുഖരായ പട്ടക്കാർ അടക്കം അനേകർ ഇദ്ദേഹത്തിന്റെ പിന്നാലെ കൂടി. വളരെയധികം സ്വാധീനം മലങ്കരയിൽ ചെലുത്താൻ ഇദ്ദേഹത്തിനു കഴിഞ്ഞു. മാർ ഗബ്രിയേൽ 1731-ൽ മരിച്ച് കോട്ടയം ചെറിയപള്ളിയിൽ അടക്കപ്പെട്ടു എങ്കിലും ഇദ്ദേഹം ചെലുത്തിയ സ്വാധീനം തുടർന്നു. *കവറിൽ ഔപ്പൻ* എന്ന മാർ ഗബ്രിയേലിന്റെ ഓർമ്മ 1821-ൽ പോലും വൻപിച്ചതോതിൽ ആഘോഷിച്ചിരുന്നു[7] എന്നത് ഇദ്ദേഹത്തിന്റെ ജനസമ്മതിയുടെ തെളിവാണ്. തികച്ചും നെസ്തോറിയനും അതുവഴി വേദവിപരീതിയുമെന്ന് വ്യക്തമായിരുന്ന[8] ഇദ്ദേഹത്തിന്റെ ഉപദേശം മൂലം അനേകർ ഓർത്തഡോക്സ് വിശ്വാസം ത്യജിച്ച് കൽദായ വിശ്വാസം സ്വീകരിക്കാൻ തയ്യാറായി എന്നാണ് രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്.[9] തുടർന്ന് 1747-ൽ വന്ന മാർ യോഹന്നാനും ഈ പ്രവർത്തനങ്ങൾ തുടർന്നു.

ഇതേകാലയളവിൽ തന്നെ മലങ്കരയിലെ റോമാസുറിയാനിക്കാരുടെ ഇടയിലും സമാന്തരമായ ഒരു സംഭവവികാസം മുന്നേറുന്നുണ്ടായിരുന്നു. കൂനൻകുരിശിനെ തുടർന്ന് ലത്തീൻ ഭരണത്തിൻകീഴിലമർന്ന അവർ തങ്ങളുടെ നഷ്ടപ്പെട്ട വ്യക്തിത്വവും സ്വാതന്ത്ര്യവും വീണ്ടെടുക്കാനുള്ള ശ്രമമാരംഭിച്ചു. ഇതവസാനിച്ചത് പൗരസ്ത്യ കൽദായ സഭയിലാണ്. ലത്തീൻകാരെ ഉപേക്ഷിച്ച് കൽദായ കത്തോലിക്കാ മെത്രാന്മാരെ കൊണ്ടുവരുവാനുള്ള റോമാ സുറിയാനിക്കാരുടെ ശ്രമവും അതിനെതിരെയുള്ള ലത്തീൻകാരുടെ പ്രയത്നങ്ങളുമായിരുന്നു പിന്നീട് നടന്നത്. എന്നാൽ ഇതിനിടയിൽ പേർഷ്യയിൽ നിന്നെത്തിയവരിൽ ചിലർ യഥാർത്ഥ നെസ്തോറിയൻ മെത്രാന്മാരായിരുന്നു. അവർ റോമ്മാ സുറിയാനിക്കാരിൽ ഒരു വിഭാഗത്തെ തിരികെ നെസ്തോറിയൻ വിശ്വാസം സ്വീകരിപ്പിയ്ക്കുന്നതിൽ വിജയിച്ചു. ഇവരിൽ ചിലർ ഒരേ സമയംതന്നെ റോമാ - ഓർത്തഡോക്സ് സുറിയാനിക്കാരുടെ ഇടയിൽ പ്രവർത്തിച്ചു. റോമാസഭയിലെ തന്നെ ലത്തീൻ - കൽദായ വടംവലികൾ കുന്നംകുളത്തെ റോമ്മാ സുറിയാനിക്കാരുടെ ഇടയിലും എത്തിയിരുന്നു എന്നതിനു തെളിവുകളുണ്ട്.[10] ഇവയൊക്കെയും പടിയോലയിൽ ബാബേലിനെ (കൽദായ) പരാമർശിക്കുന്നതിന് വഴിതെളിച്ചിട്ടുണ്ട്.

### അന്ത്യോഖ്യ

മലങ്കരസഭയുടെ 1665 മുതൽ 1912 വരെയുള്ള ചരിത്രത്തിൽ അന്ത്യോഖ്യയെ തള്ളിപ്പറയുന്ന ഏറ്റവും വ്യക്തമായ-ഒരു പക്ഷേ ഒരേയൊരു-രേഖ ഇതാണ്. മാത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമീകരിച്ചതുമുതൽ പട്ടത്വം, ആരാധനാക്രമങ്ങൾ, വി.തൈലങ്ങൾ തുടങ്ങിയവയ്ക്ക് അന്ത്യോഖ്യായെ ആശ്രയിക്കേണ്ടുന്ന സാഹചര്യമാണ് മലങ്കരയിൽ ഉണ്ടായിരുന്നത്. പക്ഷേ അന്ത്യോഖ്യർ *കഴകം മൂത്ത് ഊരാൺമ* എന്ന നിലയിലെത്തുകയും മലങ്കരയിലെ ഭരണത്തിൽ പ്രവേശിയ്ക്കുക, മെത്രാന്മാരുടെ പട്ടത്വത്തെ ചോദ്യം ചെയ്യുക, അനധികൃതമായി പട്ടം കൊടുക്കുക പള്ളികളിൽ കലഹമുണ്ടാക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തു.

ഇത് ഏറ്റവും രൂക്ഷമായത് കൊ.വ. 926 (1751) മേടമാസത്തിൽ മാർ ശക്രള്ളാ ബസേലിയോസ് മഫ്രിയാനയും പ്രഭൃതികളും കൊച്ചിയിൽ വന്നിറങ്ങിയതോടെയാണ്. അക്കാലം മലങ്കര വാണിരുന്ന അഞ്ചാം മാർത്തോമ്മായ്ക്ക് അഴിച്ചു പട്ടംകൊടുക്കാനുള്ള സ്ഥാത്തിക്കോൻ സഹിതം വന്ന അവർ അദ്ദേഹത്തോടു പരാജയപ്പെട്ടു എങ്കിലും പാശ്ചാത്യ സുറിയാനിക്രമങ്ങളെ അനുകൂലിക്കുന്ന ഒരു വിഭാഗം ആളുകളെ ഉണ്ടാക്കിയെടുക്കാൻ അവർക്കു സാധിച്ചു. ഇവരുടെ സമ്മർദ്ദഫലമായി മാർത്തോമ്മാ ആറാമൻ മാർ ദീവന്നാസ്യോസ് എന്നപേരിൽ ഇവരിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനം ഏറ്റു.

1665 മുതൽ അന്ത്യോഖ്യൻ പാരമ്പര്യത്തിലുള്ള കൈവെയ്പ്പു മലങ്കരയിൽ ആരംഭിച്ചെങ്കിലും പാശ്ചാത്യ സുറിയാനിക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിക്കാൻ സാധിച്ചില്ല. സഭ അപ്പോഴും കൽദായക്രമങ്ങൾ തന്നെ ഉപയോഗിച്ചു വന്നിരുന്നു. മാർ ദീവന്നാസ്യോസ്, മാർ ഗ്രിഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു എങ്കിലും ക്രമങ്ങൾ പഴയതു തന്നെ തുടർന്നു. അവസാനം 1788 (കൊ.വ. 964) ൽ മാർ ദീവന്നാസ്യോസും ശീമയിൽ നിന്നും വന്ന മാർ ഈവാനിയോസ് യൂഹാനോനും തമ്മിൽ മാവേലിക്കര പുതിയകാവിൽവെച്ച് ഒരു കരാറിലെത്തി. അതനുസരിച്ച് *പുത്തൻ ക്രമം നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുറുബാന ചൊല്ലുകയും പെൺകെട്ടും മാമോദീസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണം ഒരു പടിയോല എഴുതി.*[11] ഇപ്രകാരം പുതിയ ക്രമം (പാശ്ചാത്യ സുറിയാനി) സ്വീകരിച്ചതിനെ എതിർത്തവരും പഴയ ക്രമം (കൽദായ) ഉപേക്ഷിച്ചതിനെ എതിർത്തവരും എന്നിങ്ങനെ ശക്തമായ രണ്ടു പക്ഷങ്ങൾ മുമ്പോട്ടുള്ള കാലത്ത് നിലവിലുണ്ടായിരുന്നു.

ഇപ്രകാരം പുതിയ ക്രമം സ്വീകരിച്ചതിൽ പ്രതിഷേധവും, വർദ്ധിച്ചു വരുന്ന അന്ത്യോഖ്യൻ ആധിപത്യത്തിലുള്ള പ്രതിഷേധവുമായിരിക്കണം പടിയോല ദാതാക്കളെ ഇപ്രകാരം തള്ളിപ്പറയാൻ പ്രേരിപ്പിച്ചത്. *നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവിക വിശ്വാസവും* എന്ന പ്രയോഗവും ഇതിന് ഉപോൽബലകമാണ്.

## തൊഴിയൂർ മെത്രാൻ

കൊ.വ. 945 (1770) വൃശ്ചികം 15 നു ശീമയിൽനിന്നും മാർ ശക്രള്ളാ ബസേലിയോസ് മഫ്രിയാനയോടൊരുമിച്ച് വന്ന മാർ ഗ്രിഗോറിയോസ് യൂഹാനോൻ എന്ന മെത്രാപ്പോലീത്താ തന്നോടൊപ്പം ശിഷ്യനായി കൂടിയിരുന്ന കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാന് മാർ കൂറിലോസ് എന്നപേരിൽ മട്ടാഞ്ചേരി പള്ളിയിൽ വെച്ച് മെത്രാൻ സ്ഥാനം കൊടുത്തു.[12] ഇദ്ദേഹം മാർ ദീവന്നാസ്യോസിന്റെ അധികാരത്തെ നിഷേധിച്ചുകൊണ്ട് കൊച്ചി രാജ്യത്തെ പള്ളികളിൽ അധികാരം നടത്തിതുടങ്ങി. പല പള്ളികളും ഇദ്ദേഹത്തെ സ്വീകരിച്ചു. ഇതറിഞ്ഞ മാർ ദീവന്നാസ്യോസ് മാർ കൂറിലോസിനെ കണ്ടനാട്ടുവരുത്തി *വടിയും മുടിയും വെയ്പ്പിച്ച്* തടവിൽ പാർപ്പിച്ചു.[13] അവിടെ നിന്നും രക്ഷപെട്ട കൂറിലോസു മെത്രാൻ ബ്രിട്ടീഷ് മലബാറിൽപ്പെട്ടതും കുന്നംകുളത്തിനു സമീപമുള്ളതുമായ ആഞ്ഞൂർ എന്ന സ്ഥലത്ത് താമസം തുടങ്ങി.[14]

കാട്ടുമങ്ങാട്ട് റമ്പാന്റെ സ്ഥാനമോഹത്തേക്കാൾ ശീമമെത്രാന്മാരുടെ അന്ത്യോഖ്യൻ ക്രമ പ്രചാരണത്തിനുള്ള ത്വരയും, മാർ ദീവന്നാസ്യോസിന് ഒരു ബദൽ ഉയർത്തിക്കൊണ്ട് വരുവാനുള്ള ശ്രമവുമാണ് ഈ

സ്ഥാനദാനത്തിനു പിന്നിലെന്ന വസ്തുത നിലവിലിരിക്കെ, ടി. അവകാശവാദം പടിയോല രചിയ്ക്കുവാനുള്ള ഒരു പ്രേരണയായി എന്നതിൽ വാസ്തവവിരുദ്ധമായി യാതൊന്നുമില്ല. ഇത്രയുമാണ് ആർത്താറ്റ് പടിയോലയുടെ പശ്ചാത്തലത്തെപ്പറ്റി ലേഖകൻ എത്തിയിട്ടുള്ള നിഗമനങ്ങൾ. ഇവയോരോന്നും ഇനിയും വിശദമായ പഠനത്തിനു വിധേയമാക്കേണ്ടിയിരിക്കുന്നു.

## ഇട്ടൂപ്പ് റമ്പാൻ

ഇനി പരിഗണിക്കേണ്ട ഒരു വിഷയം ആർത്താറ്റു പടിയോലയും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനുമായുള്ള ബന്ധമാണ്. അക്കാലത്ത് കുന്നംകുളത്തും മലങ്കരസഭാ രാഷ്ട്രീയത്തിലും നിറഞ്ഞുനിന്ന ഇട്ടൂപ്പ് റമ്പാന് ഈ പടിയോലയുമായി ബന്ധമുണ്ടെന്ന് ചിന്തിക്കുക സ്വാഭാവികമാണ്. ഈ ലേഖനം ആദ്യം 1991-ൽ പ്രസിദ്ധീകരിക്കപ്പെട്ടശേഷം ഫാ.ജോസഫ് ചീരൻ 1993 ഡിസംബറിൽ പ്രസിദ്ധീകരിച്ച *ഇന്ത്യൻ ഓർത്തഡോക്സ് സഭ* എന്ന തന്റെ ഗ്രന്ഥത്തിൽ ആർത്താറ്റ് പടിയോലയുടെ സൂത്രധാരകൻ ഇട്ടൂപ്പ് റമ്പാനാണെന്ന് (പിന്നീട് മാർ ദീവന്നാസ്യോസ് ദ്വിതീയൻ) തെളിവുകളൊന്നും കൂടാതെ പ്രസ്താവിച്ചിട്ടുണ്ട്.[15] ഈ പ്രസ്താവനയെ മുഖവിലയ്ക്കെടുക്കാൻ തരമില്ല. കാരണം അക്കാലത്തെ സഭാരാഷ്ട്രീയം ഇതിന് അനുകൂലമല്ലായിരുന്നു.

അഞ്ചാം മാർത്തോമ്മായുടെ ഭരണാന്ത്യം മുതൽ പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിക്കാനുള്ള തിവ്രശ്രമം ആരംഭിച്ചിരുന്നു. അതിന്റെ പരിണിതഫലമായിരുന്നു പിന്നീട് തൊഴിയൂർ സഭ സ്ഥാപിച്ച കാട്ടുമങ്ങാട്ടു മെത്രാന്റെ വാഴ്ച. അദ്ദേഹത്തിന്റെ ശിഷ്യനും പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ വക്താവുമായിരുന്നു ഇട്ടൂപ്പ് റമ്പാൻ. ആവിധത്തിൽ വലിയ മാർ ദീവന്നാസ്യോസിന്റെ ശത്രുവും.

ഇട്ടൂപ്പ് റമ്പാന് വലിയ മാർ ദീവന്നാസ്യോസിനോട് ശത്രുതയ്ക്ക് മറ്റൊരു കാരണവും ഉണ്ടായിരുന്നു. കൊല്ലവർഷം 965 (1790-ൽ) കാട്ടുമങ്ങാട്ട് മെത്രാനോട് റമ്പാൻസ്ഥാനം ഏറ്റതിന് ഇട്ടൂപ്പ് കത്തനാരെ കൊ.വ. 966-ൽ വലിയ മാർ ദീവന്നാസ്യോസ് ശിക്ഷിച്ചു. അതോടെ സ്ഥാനം ത്യജിക്കാൻ ഇട്ടൂപ്പ് കത്തനാർ നിർബന്ധിതനായി.[16]

ഇക്കാലത്ത് മലങ്കരയിലെ മറ്റു പല പള്ളികളിലേതുപോലെ വൈദികർ തമ്മിലുള്ള ശത്രുത ആർത്താറ്റു പള്ളിയിലും ഉണ്ടായിരുന്നു. അവിടെ പ്രബലമായ രണ്ടു കുടുംബക്കക്ഷികളും ഉണ്ടായിരുന്നു. ഒരു കക്ഷിയുടെ നേതാവ് ഇട്ടൂപ്പ് റമ്പാനായിരുന്നുവെങ്കിൽ മറുകക്ഷി നേതാവ് കിടങ്ങൻ ഗീവർഗീസു കത്തനാരായിരുന്നു.[17] ഇദ്ദേഹം മാർത്തോമ്മാ മെത്രാൻമാരുടെ കീഴിലായിരുന്നു.[18] ഇട്ടൂപ്പ് റമ്പാനെതിരെ ആർത്താറ്റു പള്ളിയിൽ ഒരു വിഭാഗം നിലയുറപ്പിച്ചിരുന്നു.

ഈ പശ്ചാത്തലത്തിൽ പടിയോലയിലെ *അന്ത്യോഖ്യാ* എന്ന പരാമർശനം പരിഗണിക്കേണ്ടിയിരിക്കുന്നു. പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യങ്ങളുടെ വക്താവും ആ പാരമ്പര്യത്തിൽ സ്ഥാനമേറ്റ ബദൽ മെത്രാന്റെ സംരക്ഷകനുമായിരുന്ന ഇട്ടൂപ്പ് റമ്പാൻ അന്ത്യോഖ്യയെ (പാശ്ചാത്യ സുറിയാനി ക്രമങ്ങളെ) തള്ളിപ്പറയുന്ന ഒരു രേഖ ചമയ്ക്കാൻ മുൻകൈയെടുക്കുമെന്ന് വിശ്വസിക്കാൻ വയ്യ. അതേപോലെ തന്നെ അദ്ദേഹം വലിയ മാർ ദീവന്നാസ്യോസിന് പൂർണ്ണ പിന്തുണ പ്രഖ്യാപിക്കുമെന്നു കരുതുക വിഷമമാണ്. മറിച്ച് ചിന്തിച്ചാൽ ഇട്ടൂപ്പ് റമ്പാൻ ഒരു അവസരവാദിയാണെന്നു കരുതേണ്ടിവരും പക്ഷേ തെളിവുകൾ അതിനെതിരാണ്. മറിച്ച് കിടങ്ങൻ ഗീവറുഗീസു കത്തനാർക്ക് ഇതു ബുദ്ധിമുട്ടുള്ള കാര്യമായിരുന്നില്ല.

എല്ലാ പരദേശാധിപത്യത്തെയും ത്യജിച്ച് അരനൂറ്റാണ്ടുകാലം അന്ത്യോഖ്യൻ അധിനിവേശത്തെ തടഞ്ഞു നിർത്തിയ വലിയ മാർ ദീവന്നാസ്യോസിന്റെ ആശയഗതിക്കനുസൃതമാണ് ഈ പടിയോല. അപ്രകാരം ഒരു രേഖ ചമയ്ക്കുവാനും തന്റെ പക്ഷത്തുള്ളവരെക്കൊണ്ട് അത് അംഗീകരിപ്പിച്ച് പടിയോലയാക്കി സമർപ്പിക്കുവാനും കിടങ്ങൻ ഗീവർഗീസു കത്തനാർക്ക് ബുദ്ധിമുട്ടുണ്ടാകേണ്ട കാര്യമില്ല. പടിയോലയിൽ അന്നത്തെ കൈക്കാരന്മാരിൽ ഒരാൾ മാത്രമാണ് ഒപ്പിട്ടിരിക്കുന്നത് എന്ന വസ്തുത കൂടി കണക്കിലെടുത്താൽ ഈ വാദഗതിയുടെ സാംഗത്യം വർദ്ധിക്കും.

### പടിയോല അപ്രത്യക്ഷമായതെങ്ങനെ

കൊച്ചീ രാജാവിന് അടിയറവെച്ച ഈ പടിയോല എങ്ങനെയോ മന്ത്രി പാലിയത്തച്ചന്റെ കൈവശമെത്തി. തുടർന്ന് ഒന്നര നൂറ്റാണ്ടോളം ഈ രേഖ അപ്രത്യക്ഷമായിരുന്നു. പാലിയം സ്വത്തുക്കൾ വീതം വയ്ക്കുന്ന സമയത്ത് കണ്ടെടുക്കപ്പെട്ട ഈ രേഖ ആർത്താറ്റു പള്ളിയുമായി ബന്ധപ്പെട്ട എന്തോ ആണെന്നു മനസ്സിലാവുകയും തിരുവനന്തപുരത്ത് ഓറിയന്റൽ മാനുസ്ക്രിപ്ട് ലൈബ്രറിയിൽ അയച്ചു വായിപ്പിക്കുകയും ചെയ്തു.[19]

1806 മുതൽ ഈരേഖ അപ്രത്യക്ഷമായതെങ്ങനെ. 1968-നു മുമ്പ് ഇതേപ്പറ്റി ഒരു പരാമർശവും ഇല്ലാതെ വന്നതെന്തുകൊണ്ട്? കൊ.വ. 1032 - ാമാണ്ടിലെ ആർത്താറ്റ് പള്ളിക്കേസിലും 1069-ലെ രണ്ടാമത്തെ ആർത്താറ്റ് പള്ളിക്കേസിലും ഒരു കക്ഷിയും ഈ രേഖ ഹാജരാക്കിയതായി കാണുന്നില്ല. ഇതിനുള്ള കാരണമെന്താണ്?

ഇതിനെപ്പറ്റിയുള്ള ഈ ലേഖകന്റെ നിഗമനം ഇപ്രകാരമാണ്. 1806-ൽ ഈ രേഖ ചമച്ചശേഷം ഉണ്ടായ രണ്ട് ദുർബലരായ മാർത്തോമ്മാ മെത്രാന്മാരുടെ കാലത്ത് ഈ രേഖയ്ക്കു പ്രത്യേക പ്രസക്തിയൊന്നും ഉണ്ടാ

യിരുന്നില്ല. പടിയോലയെപ്പറ്റി തീർച്ചയായും അറിവുണ്ടായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും പിൻഗാമി പുന്നത്ര മാർ ദീവന്നാസ്യോസിനും ഈ പടിയോലകൊണ്ട് പ്രത്യേകിച്ച് ഒന്നും നേടാനുണ്ടായിരുന്നില്ല. തുടർന്നുവന്ന ചേപ്പാടു മാർ ദീവന്നാസ്യോസിന്, ആംഗ്ലിക്കൻ വിശ്വാസത്തെ അകറ്റി നിർത്തുവാനും , പരസ്പരം പോരാടിയ മാർ മാത്യൂസ് അത്താനാസ്യോസിനും, മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും എതിരാളിയെ കൊമ്പുകുത്തിയ്ക്കുവാനും, അന്ത്യോഖ്യൻ ആധിപത്യം ഉണ്ടെന്നു വാദിക്കേണ്ടി വന്നു. അതിനാൽ അവരോ അവരുൾപ്പെട്ട കേസുകളോ ഈ രേഖ വെളിച്ചത്തുകൊണ്ടുവരുവാൻ ന്യായമില്ല. ഇപ്രകാരം ഒരു നൂറ്റാണ്ടുകാലത്തെ അവഗണന ഈ രേഖയെ വിസ്മൃതകോടിയിൽ തള്ളിയിരിക്കാം.

### ഉപസംഹാരം

ആർത്താറ്റ് പടിയോലയുടെ ഏറ്റവും പ്രധാനഭാഗമായി ലേഖകൻ കാണുന്നത്, മലങ്കരസഭയ്ക്ക് വിദേശബന്ധങ്ങളില്ലാതെ ഒരു വ്യക്തിത്വവും നിലനിൽപ്പും ഉണ്ടെന്നുള്ള ഖണ്ഡിതമായ പ്രസ്താവനയാണ്. മലങ്കരയിൽ അന്നു നിലവിലുണ്ടായിരുന്ന വിദേശ സഭാധിപത്യവും -റോമാ, കൽദായ, അന്ത്യോഖ്യ- അവയുടെ ചട്ടങ്ങളും കൂടാതെ തന്നെ മലങ്കരസഭ തനതായുള്ള മാർത്തോമ്മാ ശ്ലീഹായുടെ വിശ്വാസവും പാരമ്പര്യവും തുടരണമെന്ന പ്രതിജ്ഞയും അമൂല്യമാണ്.

*മലങ്കരസഭയുടെ മാഗ്നാക്കാർട്ടാ*യായ ആർത്താറ്റ് പടിയോലയെപ്പറ്റി വിശദമായ ഒരു പഠനം അടിയന്തിരമായും ആവശ്യമാണ്.

## Bibliography


1. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, പേജ് 106.
2. ഫിലിപ്പ്, ഇ. എം, *മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ,* 1976, പേജ് 173.
3. ഇട്ടൂപ്പ് റൈട്ടർ, പുകടിയിൽ, *മലയാളത്തുള്ള സുറിയാനി ക്രിസ്താനികളുടെ ചരിത്രം*, പേജ് 174.
4. കുഞ്ഞാഞ്ഞു, പി.സി., *ആർത്താറ്റുപള്ളി ചരിത്രം,* പേജ് 58, 62.
5. കുഞ്ഞാഞ്ഞു, പി.സി., *ആർത്താറ്റുപള്ളി ചരിത്രം,* പേജ് 58.
6. പാറേട്ട്, ഇസഡ്.എം., *മലങ്കര നസ്രാണികൾ,* വാല്യം 3, പേജ് 10.
7. പാറേട്ട്, ഇസഡ്.എം., *മലങ്കര നസ്രാണികൾ,* വാല്യം 3, പേജ് 11.
8. പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം*, പേജ് 123.
9. മാർ ഔദീശോ പ്രസ്, *പൗരസ്ത്യസഭ ഭാരതത്തിൽ,* പേജ് 34.
10. റപ്പായി. എൻ.വി., *പൗരസ്ത്യ സുറിയാനി സഭ* വാല്യം 1, പേജ് 47.
11. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, പേജ് 97.
12. പാറേട്ട്, ഇസഡ്. എം., *മലങ്കര നസ്രാണികൾ* വാല്യം 3, പേജ് 55-60.
13. വർഗീസ്, ഫാ. കെ.സി., *മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം,* പേജ് 47-50.

14. വർഗീസ്, ഫാ. കെ.സി., *മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം*, പേജ് 47–50.
15. ചീരൻ, ഫാ. ജോസഫ്, *ഇന്ത്യൻ ഓർത്തഡോക്സ് സഭ*, തെക്കുംകര, പേജ് 89–94.
16. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, പേജ് 95.
17. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, പേജ് 120.
18. ഇട്ടൂപ്പ് റൈട്ടർ, പുകടിയിൽ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം*, പേജ് 175.
മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കൈയെഴുത്ത്, പേജ് 166–167.
19. *മലങ്കരസഭാ മാസിക,* ഏപ്രിൽ 1988.

*(മലങ്കരസഭാ മാസിക പ്രസിദ്ധീകരിച്ച സഭാജ്യോതിസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് സുവനീറിൽ (ഡിസംബർ, 1991) പ്രസിദ്ധീകരിച്ച ലേഖനം. പിന്നീട് പരിഷ്ക്കരിച്ചത്.)*

# 3

# മുളന്തുരുത്തി സുന്നഹദോസിന്റെ മുന്നോടി

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം സുപ്രധാനമായ ഒരു വഴിത്തിരിവായിരുന്നു 1876-ലെ മുളന്തുരുത്തി സുന്നഹദോസ്. സഭയ്ക്ക് ആദ്യമായി ഒരു വ്യവസ്ഥാപിത ഭരണക്രമം ദാനം ചെയ്തതും നവീകരണക്കാർക്കെതിരായി നടന്നുവന്ന ഒറ്റപ്പെട്ട സമരങ്ങളെ ഏകീകരിച്ചു സംഘടിപ്പിച്ചതും ഈ യോഗമായിരുന്നു.

ഈ യോഗത്തിന്റെ സൂത്രധാരൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും, വിളിച്ചുകൂട്ടിയത് അന്ത്യോഖ്യയുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസുമായിരുന്നു. മാർ ദീവന്നാസ്യോസ് 1865-ൽ മെത്രാൻ പട്ടം ഏറ്റു വന്നപ്പോൾ മുതൽ നവീകരണത്തിനും പാലക്കുന്നത്ത് മാർ അത്താനാസ്യോസിനും എതിരായി ഏകഹസ്തനായി നടത്തിവന്നിരുന്ന സമരം വിജയം കാണാതെ വന്നപ്പോഴാണ് അദ്ദേഹം പാത്രിയർക്കീസിനെ വരുത്തിയത്. പാത്രിയർക്കീസ് മദ്രാസ് ഗവർണറുമായി നടത്തിയ ചർച്ചകളുടെയും മാർ ദീവന്നാസ്യോസും പള്ളിക്കാരും നടത്തിയ നിരന്തര അഭ്യർത്ഥനകളുടെയും ഫലമായി മാർ അത്താനാസ്യോസിനു ലഭിച്ചിരുന്ന തിരുവെഴുത്തു വിളംബരം പിൻവലിച്ചുവെന്നും തുടർന്ന് പാത്രിയർക്കീസ് സുന്നഹദോസ് വിളിച്ചുകൂട്ടി എന്നുമാണ് എല്ലാ ചരിത്രകാരന്മാരും രേഖപ്പെടുത്തിയിരിക്കുന്നത്.

എന്നാൽ മുളന്തുരുത്തി സുന്നഹദോസിന്റെ നടത്തിപ്പും അതിലെ നിശ്ചയങ്ങളും പരിശോധിച്ചാൽ അത് ആലോചന കൂടാതെ നടത്തിയ ഒരു യോഗമാണെന്നു വിശ്വസിക്കാൻ പ്രയാസമുണ്ട്. എന്നാൽ ചരിത്രകാരന്മാരാരും തന്നെ തിരുവെഴുത്തു വിളംബരം പിൻവലിച്ചതിനും സുന്നഹദോസിനുമിടയിലുള്ള കാലത്തെപ്പറ്റി പരാമർശിച്ചിട്ടില്ല. ഈ കാലഘട്ടത്തിലേയ്ക്കു വെളിച്ചം വീശുന്നതും, പല വിധത്തിൽ ചരിത്രപ്രാധാന്യമുള്ളതുമായ ഒരു രേഖ സമീപകാലത്ത് ഈ ലേഖകന്റെ കൈവശം എത്തുകയുണ്ടായി. 1876 മീനമാസം പത്താം തീയതി പത്രോസ് തൃതീയൻ പാത്രിയർക്കീസ് അയച്ച ഒരു കല്പനയാണിത്. കൊട്ടാരക്കരപ്പള്ളിക്കയച്ചതും ഇപ്പോൾ ഫാദർ ജോർജ്ജ് തെക്കേടത്തിന്റെ കൈവശം സൂക്ഷിച്ചിട്ടുള്ളതുമായ അച്ചടിച്ച ഈ കല്പനയെപ്പറ്റി ഇതുവരെ യാതൊരു ചരിത്രഗ്രന്ഥങ്ങളിലും പ്രതിപാദിച്ചു കണ്ടിട്ടില്ല. പൊടിഞ്ഞു തുടങ്ങിയിരിക്കുന്ന ഈ രേഖ ചരിത്രദൃഷ്ടിയിൽ നിന്നും അപ്രത്യക്ഷ

മാകാതിരിക്കാനായി പൂർണ്ണരൂപത്തിൽ പകർത്തുകയാണ്. ബ്രായ്ക്കറ്റിൽ ഉള്ള ഭാഗം പൊടിഞ്ഞു പോയത് ഈ ലേഖകൻ ചേർത്തതാണ്.

''സർവ്വവല്ലഭനായി കാതൽത്വം തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താലെ അന്ത്യോഖ്യായുടെയും കിഴക്കൊക്കയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാനസത്തിൽ സുറിയാനി ജാതിമേൽ അധികാരപ്പെട്ടിരിക്കുന്ന മൂന്നാമത്തെ പത്രോസ് എന്ന ഇഗ്നാത്തിയോസ് പാത്രിയർക്കീസ്.

**(മുദ്ര)**

നമ്മുടെ വാഴ്ത്തപ്പെട്ട കൊട്ടാരക്കരപ്പള്ളി ഇടവകയിൽ ഉള്ള വാഴ്ത്തപ്പെട്ടവരും അനുഗ്രഹിക്കപ്പെട്ടവരുമാകുന്ന ചൊവ്വുള്ള ശെമ്മാശന്മാരും... പ്രധാനികളും വിശ്വാസമുള്ള കൈക്കാരും വാഴ്ത്തപ്പെട്ട നമ്മുടെ ലോകരൊക്കയും.... (അരൂ) പിയ്ക്കടുത്ത നമുക്കുള്ള മക്കളുടെ(മേൽ) 'ദൈവിക' (മായ) കൃപയും ആകാശത്തിനടുത്ത വാഴ്‌വും (ആ) വസിക്കുമാറ (കട്ടെ) ...യ....ന്റെ വാഴ്‌വ്.....അവരുടെ സന്തതികൾ മേലും...(തമ്പുരാനെ)പ്രസവിച്ച അമ്മയുടെയും സ(കല ശുദ്ധിമാൻമാരുടെ)...യും പ്രാർത്ഥനയാൽ തന്നെ ആമ്മീൻ.

വീണ്ടും സത്യമുള്ള നിങ്ങളുടെ ഉപവിയെ...(നാം) അറിയിക്കുന്നത് എന്തെന്നാൽ, ചില നാളുകൾക്ക് മുമ്പേ മദ്രാസ് ഗവണ്മെന്റിൽ നിന്നും നമ്മുടെ കാര്യം തീർച്ചപ്പെടുത്തിയിരിക്കുന്നു[1]എന്നും, ആ തീരുമാനത്തിന്റെ ഒരു പ്രതി ഇന്ത്യൻ സ്റ്റേറ്റു സെക്രട്ടറിയായിരിക്കുന്ന സാലീസ് ബറി പ്രഭു അവർകൾക്കും ഒരു പ്രതി തിരുവിതാംകൂർ ഗവൺമെന്റിലേക്കും അയച്ചിരിക്കുന്നു എന്നും, കമ്പിത്തപാൽ വഴി നമുക്കു വർത്തമാനം കിട്ടിയശേഷം ആ തീരുമാനം എങ്ങനെയെന്നു നമ്മെ തിരിയപ്പെടുത്തണമെന്നു നാം തിരുവിതാംകൂർ ഗവൺമെന്റിലേക്കു എഴുതി ചോദിച്ചാറെ, ഈ സംഗതി ഇടപെട്ടുള്ള റിക്കാർഡുകൾ സകലവും എത്തിയിരിക്കുന്നു എന്നും കാര്യത്തീർച്ചയെപ്പറ്റി ഉടൻ തന്നെ ഒരു വിളംബരം തിരുവിതാംകൂർ ഗവൺമെന്റു ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുകയും ദിവാൻജി അവർകൾ നമുക്കു മറുപടി അയയ്ക്കുകയും, അപ്രകാരം തന്നെ ഇപ്പോൾ മേല്പടി വിളംബരം[2] അടങ്ങിയ 51 കുംഭം 23-ാം തീയതി ചൊവ്വാഴ്ചത്തെ ഗസറ്റു കിട്ടുകയും നിങ്ങളുടെ അറിവിനായിട്ട് അതിന്റെ ഒരു പ്രതി ഇതിൽ അടക്കം ചെയ്യുകയും ചെയ്യുന്നു. ഈ വിളംബരത്താൽ *വീഴാത്ത കോട്ടയെന്നും പൊളിയാത്ത വേലിയെന്നും* ബലിയാർ[3] പ്രശംസിച്ചു കൊണ്ടുവന്ന ഒരു വിളംബരവും സർക്യുലറും[4]കൊണ്ടു മേലാൽ അവനു യാതൊരു പ്രയോജനവും ഇല്ലെന്നും അവ പണ്ടേപ്പോലെ യാതൊരു പ്രകാരേണയും നമുക്കു ഒരു ബാധകമായി തീരുന്നതല്ലെന്നും സ്പഷ്ടമായിരിക്കുന്നു.

എന്നാൽ അവൻ മുമ്പേതന്നെ മൂന്നു പാത്രിയർക്കീസന്മാരിൽ നിന്നു[5] ശാപമേറ്റവനും തള്ളപ്പെട്ടവനും ആകയാൽ അവനിലുണ്ടായിരുന്ന നൽവരവും മേല്പട്ടസുഖവും പൊയ്പോയതിനോടുകൂടെ തിരുവിതാംകൂർ ഗവൺമെന്റിൽ നിന്നുണ്ടായിരുന്ന ആ ബഹുമതിയും[6] അവനിൽ നിന്നു ഇപ്പോൾ എടുക്കപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലോ, ഇപ്പോൾ അശുദ്ധപ്പെട്ട ഒരു പ...ധാവനെപ്പോലെ നിരാശപ്പെട്ടവൻ അവനായിരിക്കയാൽ അവനോടുകൂടെ ചേരപ്പെടുന്നു എന്നവർ ഒക്കെയും അവനെപ്പോലെ ആയിതീരുകയും ചെയ്യും. അതി...യം നിങ്ങൾ സൂക്ഷപ്പെട്ടു കൊൾവീൻ. യാതൊരു പ്രകാരേണയും അവന്റെ കൂടെ നിങ്ങൾ സംബന്ധപ്പെടുകയോ അവന്റെ വായിൽ നിന്നു പുറപ്പെടുന്ന മിഥ്യമായ യാതൊരു വചനത്തിനും ചെവികൊടുക്കുകയോ ചെയ്തുപോകരുത്. എന്തെന്നാൽ അവൻ കള്ളനും ചെറുപ്പം മുതൽ വ്യാജക്കാരനും ആകുന്നു.

പിന്നെ അവൻ രാജാവിൽ നിന്നു തള്ളപ്പെട്ടവനും ഇപ്പോൾ ഉണ്ടായ വിളംബരം അവനു ദോഷമുള്ളതെന്നും അറികയാൽ ആ വിളംബരത്തെ ദുരർത്ഥമായി വ്യാഖ്യാനിക്കുകയും ആയത് അവനു ദോഷകരമായിട്ടു ള്ളതല്ലെന്നു പറഞ്ഞു ജനങ്ങളെ കബളിപ്പിച്ചു ഇനിയും സമാധാന വിരോധത്തിനും ഹേതുവുണ്ടാക്കി തീർക്കുന്നതിലേക്കു പരിശ്രമിക്കയും ചെയ്തുവരുന്നുവെന്നും നമുക്കു അറിവു കിട്ടിയിരിക്കുന്നു. സത്യമായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കാര്യം മറയപ്പെടുന്നതല്ലല്ലോ.

തമ്മിൽ തമ്മിൽ സ്നേഹമുള്ളവർ നിങ്ങൾ ആയിരി....നമ്മുടെ വി (ശ്വാസത്തി) ന്റെ വിപരീതി (യെക്കു) റിച്ച ഒരു പ്രകാരവും നമ്മൾ ഭയപ്പെടേണ്ട.... നിങ്ങളുടെ ഉള്ളിൽ നിന്നും ഭയം നീക്കിക്ക....നിറയപ്പെട്ട....നിങ്ങൾ ആകുവിൻ എന്നാൽ നമ്മുടെ പിതാക്കന്മാരുടെ കല്പനകൾക്കു വിരോധമായി നടക്കുന്ന (വരെ) തള്ളിക്കളവിൻ, ബലയാറിനെ വിട്ടുപിരിഞ്ഞു പള്ളിയിൽ നിന്നു ഇറങ്ങിയിട്ടുള്ളവർക്കു തിരികെ പ്രവേശിപ്പാൻ സമയം സമയം വന്നിരിക്കുന്നു.

എന്നാൽ നമുക്കുള്ള ആത്മീക മക്കളെ എത്രയും കാരുണ്യശാലിയും ധർമ്മ ബുദ്ധിയും ആയിരിക്കുന്ന നമ്മുടെ തിരുവിതാംകോട്ടു മഹാരാജ വവർകളെ[7] സകല അവകാശങ്ങളിൽ നിന്നും കാത്തുസൂക്ഷിക്കുന്നതിനും ആരോഗ്യ സമ്പൽ ജയം ക്ഷേമാദി സൗഭാഗ്യങ്ങൾ മേൽക്കുമേൽ ഉണ്ടാകുന്നതിനും തന്റെ ശത്രുക്കളുടെ പിടലികളെ തകർത്തു തന്റെ കാലടിയുടെ മെതിയടിയിൻകീഴിലെ പൊടിപോലെ ആക്കി തീർക്കുന്നതിനും പ്രാപ്തനാക്കുന്നതിനും വേണ്ടി നിങ്ങൾ ദൈവത്തോടു പ്രാർത്ഥിപ്പീൻ. ഹമ്മാന്റെയും മോർദ്ദക്കായുടെയും[8] കാലത്തിൽ അഹുശുരേസ രാജാവ് യൂദന്മാരുടെ ലോകരെ സഹായിച്ച ഹമ്മാന്റെ തിന്മ അവന്റെ തലയി

ന്മേൽ തന്നെ തിരിപ്പിക്കയും മോർദ്ക്കായെ....വലുതാക്കുകയും ചെയ്ത തുപോലെ ഈ മഹാരാജാവവർകളും നമ്മുടെ ജനത്തെ സഹായിച്ചു ബലയാറിന്റെ തിന്മ അവന്റെ തലയിലേയ്ക്കു തന്നെ തിരിപ്പിച്ചിരിക്കുന്നു. മോർദ്ക്കായുടെ നോമ്പു കൊണ്ടും നമസ്ക്കാരം കൊണ്ടും കണ്ണുനീരു കൊണ്ടും ദൈവം ആ ജയം അവർക്കു കൊടുത്തു. അതു പ്രകാരം തന്നെ നോമ്പും, നമസ്ക്കാരവും, ദൈവാശ്രയവും നമുക്ക് എത്രയും ആവശ്യ മായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ശുദ്ധമുള്ള ഏവൻഗേലിയോനിൽ കല്പിച്ചിരിക്കുന്നതുപോലെ ബലയാറിന്റെ ഈ വർഗ്ഗം നോമ്പാലെയും നമസ്ക്കാരത്താലെയുമല്ലാതെ മറ്റൊന്നിനാലെയും തോൽക്കപ്പെടുന്നതല്ല. നിങ്ങൾ തിരിച്ചറിവുള്ളവരാകുന്നുവെങ്കിൽ ഇതു നിങ്ങൾക്കു മതിയാ കുന്നു.

വീണ്ടും ദൈവമായ കർത്താവു ബലഹീനതയുള്ള നമ്മുടെ വലത്തോ ടുകൂടി കാണപ്പെടുവാൻ വഹിയാത്ത തന്റെ തൃക്കൈയ്യും നീട്ടി നിങ്ങ ളെയും നിങ്ങളുടെ ഭവനങ്ങളെയും, നിങ്ങളുടെ മക്കളെയും, നിങ്ങളുടെ നേട്ടങ്ങളെയും നിങ്ങൾക്കുള്ള സകലത്തെയും വാഴ്ത്തുവാനും, നിങ്ങ ളുടെ ശത്രുക്കളുടെ പിടലികളെ തകർക്കുവാനും ചൊവ്വുള്ള ഊടുവഴി കളിൽ നിങ്ങളെ നടത്തി സദാ നിങ്ങൾ സമാധാനത്തിൽ ഇരിപ്പാനുമാ യിട്ട് നാം പ്രാർത്ഥിക്കുന്നു. അതു തമ്പുരാനെ പ്രസവിച്ച അമ്മയുടെയും സകല പരിശുദ്ധന്മാരുടെയും നമസ്ക്കാരത്താൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ....

എന്ന് 1876 മീനമാസം 10-ാം തീയതി കോട്ടയത്തു ചെറിയപള്ളിയിൽ നിന്നും.

ഈ കല്പനയുടെ മാർജിനിൽ കൈയെഴുത്തായി മറ്റൊരു കല്പന യുണ്ട്. അതാണ് താഴെ ചേർത്തിരിക്കുന്നത്:

“വിശേഷിച്ചും പ്രിയമക്കളെ നമ്മുടെ സഭയുടെ ഗുണീകരണത്തി നായി ഈ മാസം 22-ാം തീയതി തിങ്കളാഴ്ച എല്ലാ പള്ളിക്കാരെയും ഇവിടെ കൂടി°വേണ്ടും കാര്യങ്ങൾ ആലോചിച്ചതിൽമേൽ വേണ്ടുന്ന ശട്ടം കെട്ടുകൾ ചെയ്യണമെന്ന ദൈവത്തിൽ പ്രതീക്ഷിച്ചിരിക്കുന്നതാകകൊണ്ട് മേൽ തീയതിക്കു ആ പള്ളിയിൽ നിന്നും രണ്ടു കത്തങ്ങളും നാലു പ്രമാ ണികളും യാതൊരുപേക്ഷയും വിചാരിക്കാതെ ഈ പള്ളിയിൽ വന്നു ചേരുകയും വേണം. കല്പന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)”

പത്രോസ് പാത്രിയർക്കീസിന്റെ ഈ കല്പനയ്ക്ക് ചരിത്രപരമായി വളരെയധികം പ്രാധാന്യമുണ്ട്. മൂന്നു ദശാബ്ദങ്ങളിലേറെക്കാലമായി

നവീകരണക്കാരുടെ പിടിയിൽ നിന്നും സഭയെ വീണ്ടെടുക്കാൻ നടത്തിയ സമരത്തിലെ പ്രഥമ വിജയം പൊതുജനത്തെ അറിയിച്ച മാധ്യമമായിരുന്നു ഈ കല്പന എന്നതിലുപരിയായി മറ്റു ചില പ്രധാന സംഗതികളിലേക്കും ഈ കല്പന വിരൽ ചൂണ്ടുന്നുണ്ട്. 1876 മിഥുനമാസം 15-ാം തീയതി കൂടിയ മുളന്തുരുത്തി സുന്നഹദോസിന്റെ ഉദ്ഘാടന കല്പനയിലെ ഭൂരിപക്ഷം ആശയങ്ങളും ഈ കല്പനയിലുണ്ട്.[10] പുതിയ തിരുവെഴുത്തു വിളംബരത്തിന്റെ അടിസ്ഥാനത്തിൽ ആളുകളെ പ്രോത്സാഹിപ്പിച്ചുകൊണ്ടെഴുതിയ ഈ കല്പനതന്നെയാണ് പിന്നീട് വിശദമായി മുളന്തുരുത്തി സുന്നഹദോസിൽ അവതരിപ്പിച്ചത് എന്നു പറയാം.

സമീപകാലത്തായി നവീകരണക്കാർ (മാർത്തോമ്മാ സഭ) മാർ മാത്യൂസ് അത്താനാസ്യോസിനെ മുടക്കിയതിന് തെളിവൊന്നും ഇല്ല എന്ന് പ്രചരിപ്പിക്കുന്നുണ്ട്. മുടക്കു കല്പനയല്ലെങ്കിലും മുടക്കുണ്ട് എന്നു വ്യക്തമായി പറയുന്ന ഒരു സമകാലീനരേഖ എന്ന നിലയിലും ഈ കല്പനയ്ക്ക് പ്രാധാന്യമുണ്ട്.

എന്നാൽ ഈ കല്പനയേക്കാൾ പ്രാധാന്യം മാർജിൻ കല്പനയ്ക്കാണ്. ഇതിൽ പറയുന്ന യോഗത്തെപ്പറ്റി ഇതിനുമുമ്പ് ചരിത്രകാരൻമാർ പ്രതിപാദിച്ചു കണ്ടിട്ടില്ല. ഇതിൽ പറഞ്ഞിരിക്കുന്ന ചെറിയപള്ളിയോഗം നടന്നോ എന്നതിനു തെളിവുകളൊന്നും ശ്രദ്ധയിൽ പെട്ടിട്ടില്ല. പക്ഷേ മുളന്തുരുത്തി സുന്നഹദോസിനു മുമ്പും പിമ്പുമായി മലങ്കരയ്ക്കാകമാനം പ്രാതിനിധ്യമുള്ള ഒന്നിലധികം യോഗങ്ങൾ നടന്നതായി പരാമർശങ്ങൾ ഉണ്ട്. അവയിൽ പലതും ഇന്ന് ചരിത്രകാരന്മാർക്ക് അജ്ഞാതമാണ്.

മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടികൊണ്ട് പത്രോസ് തൃതിയൻ പാത്രിയർക്കീസ് 1876 ഇടവം 22-ാം തീയതിയാണ് കരിങ്ങാശ്ര പള്ളിയിൽ നിന്നും കല്പന പുറപ്പെടുവിച്ചത്. ടി കല്പനയിൽ ഒരു പട്ടക്കാരനെയും രണ്ട് അല്മേനികളെയും ഓരോ പള്ളിയിൽ നിന്നും തിരഞ്ഞെടുക്കുവാനാണ് ആവശ്യപ്പെട്ടിരിക്കുന്നത്.[11] മുളന്തുരുത്തി സുന്നഹദോസിനുശേഷം സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പതിവായി തീർന്നതും ഇതാണ്. എന്നാൽ ടി ചെറിയപള്ളി യോഗത്തിനു ഇതിന്റെ രണ്ടിരട്ടി - രണ്ടു കത്തനാർമാരും നാല് അല്മേനികളും - ആണ് ക്ഷണിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ ടി യോഗത്തിൽ ഇടവകയുടെ പ്രാതിനിധ്യത്തെപ്പറ്റി തീരുമാനം ഉണ്ടായതായി ന്യായമായും അനുമാനിക്കാം.

മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങൾ മുമ്പേ നിശ്ചയിച്ചു എഴുതിക്കൊണ്ടുവന്നു പാസാക്കിയതായി ഉള്ള ഒരാരോപണം നവീകരണക്കാർ ഉന്നയിച്ചിരുന്നു[12]. ഇത് മുഖവിലയ്ക്കെടുക്കുവാൻ സാദ്ധ്യമല്ലെങ്കിലും ഈ പരാമർശനം ചെറിയപള്ളി യോഗത്തിലേക്കു വെളിച്ചം വീശുന്നതായി

കണക്കാക്കാം. ഗസറ്റ് വിജ്ഞാപനം മുതലുള്ള സംഭവങ്ങളുടെ കാലഗണന ഇപ്രകാരമാണ്.

ഗസറ്റ് വിജ്ഞാപനം - കൊ.വ. 1051 (1876) കുംഭം 23
പത്രോസ് തൃതീയന്റെ കല്പന - 1876 മീനം 10
ചെറിയപള്ളിയോഗം - 1876 മീനം 22
മുളന്തുരുത്തി സുന്നഹദോസ് വിജ്ഞാപനം - 1876 ഇടവം 22
മുളന്തുരുത്തി സുന്നഹദോസ് - 1876 മിഥുനം 15.

ചുരുക്കത്തിൽ മുളന്തുരുത്തി സുന്നഹദോസിലേക്കുള്ള ഏറ്റവും പ്രധാന ചവിട്ടുപടിയായിരുന്നു ചെറിയപള്ളി യോഗം എന്നുവേണം പറയാൻ. ഈ യോഗത്തെപ്പറ്റി വിശദമായ പഠനം വളരെ ആവശ്യമാണെന്നത് നിസ്തർക്കമാണ്.

## കുറിപ്പുകൾ

1. മാർ മാത്യൂസ് അത്താനാസ്യോസിന്റെയും കൂട്ടാളികളുടെയും സഭാവിരുദ്ധ പ്രവർത്തനങ്ങളെപ്പറ്റിയും അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കുന്നതിനെപ്പറ്റിയും മാർ ദീവന്നാസ്യോസും സഭാംഗങ്ങളും മദ്രാസ് ഗവൺമെന്റിലേയ്ക്കു പല പ്രാവശ്യം പരാതികൾ അയച്ചിരുന്നു. കൂടാതെ പത്രോസ് തൃതീയൻ പാത്രിയർക്കീസ് നേരിട്ട് മദ്രാസ് ഗവർണറെ ഈ വിവരം ധരിപ്പിച്ചിരുന്നു.

2. 1027 കുംഭം 15-ാം തീയതി നടത്തിയ ടി വിളംബരപ്രകാരം പള്ളികളെയും സ്വത്തുക്കളെയും അവയുടെ അധികാരികളെയും സംബന്ധിച്ചുള്ള തർക്കങ്ങൾ കോടതികളുടെ അധികാര പരിധിയിൽ ഉൾപ്പെട്ടതാണെന്നു പ്രഖ്യാപിച്ചു. സർക്കാർ ഇത്തരം പ്രശ്നങ്ങളിൽ സമാധാന സംരക്ഷണാർത്ഥം മാത്രമേ ഇടപെടാവൂ എന്നും ടി വിളംബരം വഴി വ്യക്തമാക്കി.

3. *ബലിയാർ* എന്ന് പത്രോസ് തൃതീയൻ, മാത്യൂസ് അത്താനാസ്യോസിനെ പല പ്രാവശ്യവും സംബോധന ചെയ്തിട്ടുണ്ട്. നീചൻ എന്ന അർത്ഥമുള്ള ഈ ഗ്രീക്ക് പദം 2 കോരി: 6: 15-ൽ കാണുന്നുണ്ട്.

4. കൊ.വ. 1027 കർക്കിടകം 15-ാം തീയതി 249-ാം നമ്പറായി തിരുവിതാംകൂർ മഹാരാജാവ് മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായി അംഗീകരിച്ചുകൊണ്ട് നടത്തിയ വിളംബരം. ഈ വിളംബരം നിലവിലിരിക്കുകയാൽ മാർ മാത്യൂസ് അത്താനാസ്യോസിന്റെ പേരിൽ കേസുകൾ എടുക്കാൻ കോടതികൾ വിസമ്മതിച്ചിരുന്നു. പുതിയ വിളംബരം മൂലം അദ്ദേഹവും കോടതികൾക്ക് അധീനനായി.

5. മൂന്നു പാത്രിയർക്കീസന്മാർ എന്ന് പറയുന്നത് മാർ അത്താനാസ്യോസിനു പട്ടം കൊടുത്ത മാർ ഏലിയാസ് ദ്വിതീയൻ (1833-1847). മാർ ദീവന്നാസ്യോസിനു പട്ടം കൊടുത്ത മാർ യാക്കോബ് ദ്വിതീയൻ (1847-1871) മാർ പത്രോസ് തൃതീയൻ (1872-94) എന്നിവരാണ്.

6. മുൻകുറിപ്പ് 4 കാണുക.

7. അക്കാലത്തു തിരുവിതാംകൂർ മഹാരാജാവ് ആയില്യം തിരുനാൾ (1860-1880) ആയിരുന്നു.

8. എസ്ഥേറിന്റെ പുസ്തകം (പഴയനിയമം) കാണുക.

9. പത്രോസ് പാത്രിയർക്കീസിന്റെ കല്പന കോട്ടയം ചെറിയപള്ളിയിൽ നിന്നാകയാൽ യോഗസ്ഥലം അതു തന്നെയായി വേണം കരുതാൻ.

10. പാറേട്ട്, Z.M. *മുളന്തുരുത്തി സുന്നഹദോസ്,* pp. 94-99.
11. പാറേട്ട്, Z.M., *മലങ്കര നസ്രാണികൾ Vol III,* p. 275-276.
12. ചാക്കോ, T.C., *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം Vol. II,* p. 37.

*(ബഥേൽ പത്രിക, മാർച്ച്, 1992)*

*( ഈ ലേഖനം പ്രസിദ്ധീകരിച്ചതിനു ശേഷം ലഭ്യമായ മറ്റു ചില രേഖകൾപ്രകാരം ചെറിയപള്ളി സുന്നഹദോസ് വിളിച്ചുകൂട്ടി എങ്കിലും യോഗം നടന്നില്ല. പത്രോസ് പാത്രിയർക്കീസ് പെട്ടെന്നു തിരുവനന്തപുരത്തിനു പോയതാണ് കാരണമായി പറയുന്നത്.)*

# 4

# മലങ്കര അസോസിയേഷനും 1873-ലെ പരുമല യോഗവും

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം, *പൊതുവിലേക്ക് വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളും*[1] ആണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മറ്റിയും. 1934-ൽ ഭരണഘടന പാസ്സാക്കിയത് ഈ അസോസിയേഷനാണ്. ഇന്ന് മലങ്കരസഭയുടെ പരമോന്നത ലൗകിക അധികാരസ്ഥാനം അസോസിയേഷനാണ്.

മലങ്കരസഭയുടെ ഭരണ ക്രമത്തിലെ ഒരു വഴിത്തിരിവായ മലങ്കര അസോസിയേഷൻ രൂപീകരിച്ചത് 1876 മിഥുനം 15 മുതൽ മുളന്തുരുത്തിയിൽ നടന്ന മലങ്കര പള്ളി യോഗത്തിൽ വെച്ചാണ്.[2] ഈ സമ്മേളനം വിളിച്ചുകൂട്ടിയത് അന്ത്യോഖ്യയുടെ പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസും സൂത്രധാരകൻ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും ആയിരുന്നു. മലങ്കരസഭയുടെ ഭാവിയേയും അന്ന് നവീകരണപക്ഷവുമായി നടന്നുവന്നിരുന്ന യുദ്ധത്തെയും സാരമായി ബാധിക്കുന്ന 18 കാനോനുകളാണ് മുളന്തുരുത്തി സുന്നഹദോസ് പാസ്സാക്കിയത്.

മുളന്തുരുത്തി സുന്നഹദോസിന്റെ ചരിത്രപശ്ചാത്തലം ചുരുക്കത്തിൽ വിവരിക്കാം. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് നവീകരണ പക്ഷത്തേയ്ക്കു ചാഞ്ഞതിനാൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ പരദേശത്തു ചെന്ന് മേല്പട്ടസ്ഥാനമേറ്റു മടങ്ങിവന്നു. എന്നാൽ, തിരുവിതാംകൂർ കൊച്ചി രാജ്യങ്ങളിൽ മാർ അത്താനാസ്യോസിന് അനുകൂലമായി നിലവിലിരുന്ന തിരുവെഴുത്തു വിളംബരം മൂലം യാതൊരു വിജയവും മാർ ദീവന്നാസ്യോസിന് നേടാനായില്ല. ഒരു പന്തീരാണ്ടു കാലത്തെ ഫലരഹിതമായ യുദ്ധത്തിനു ശേഷം മറ്റൊരു മാർഗ്ഗവുമില്ലാഞ്ഞതിനാൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്കു ക്ഷണിച്ചു. മലങ്കരയിലെത്തിയ പാത്രിയർക്കീസിന്റെയും മാർ ദീവന്നാസ്യോസിന്റെയും കൂട്ടായ ശ്രമം മൂലം കൊല്ലവർഷം 1051 (1876) കുഭം 23-ന് മാർ അത്താനാസ്യോസിനെ സിവിൽ കോടതികൾക്ക് വിധേയനാക്കിക്കൊണ്ട് പുതിയ തിരുവെഴുത്തു വിളംബരം തിരുവിതാംകൂർ മഹാരാജാവ് പുറപ്പെടുവിച്ചു.[3] ഇതിനെ തുടർന്ന് 1876 മീനം 10-ന് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടാൻ മാർ പത്രോസ് തൃതീയൻ പാത്രിയർക്കീസ് കരിങ്ങാച്ചിറ പള്ളിയിൽ നിന്നും കല്പന പുറപ്പെടുവിച്ചു.

ഇതിനിടയിൽ 1876 മീനമാസം 22-ന് കോട്ടയം ചെറിയപള്ളിയിൽ ഒരു മലങ്കര പള്ളിയോഗം കൂടുന്നതിന് മാർ ദീവന്നാസ്യോസിസ് കല്പന പുറപ്പെടുവിച്ചിരുന്നു. ഈയോഗം സംബന്ധിച്ച് മറ്റ് രേഖകളൊന്നും കണ്ടെടുത്തിട്ടില്ല.[4] ഇതിനുശേഷമാണ് മുളന്തുരുത്തി സുന്നഹദോസിന്റെ നോട്ടീസു കല്പന പുറപ്പെടുന്നത്.

മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനുകൾ മുമ്പുകൂട്ടി എഴുതിക്കൊണ്ടുവന്നു വായിച്ചു പാസ്സാക്കിയതാണെന്ന് ഒരു ആരോപണം നവീകരണപക്ഷക്കാർ ഉന്നയിച്ചിരുന്നു.[5] വിശദവും ആഴത്തിൽ സ്പർശിക്കുന്നതുമായ മുളന്തുരുത്തി സുന്നഹദോസിന്റെ 18 കാനോനുകൾ വിശദമായ ഗൃഹപാഠം നടത്താതെ എഴുതി ഉണ്ടാക്കിയതാണെന്ന് വിശ്വസിക്കാൻ അതുപഠിക്കുന്ന ആർക്കും പ്രയാസം തോന്നും. മുളന്തുരുത്തി സുന്നഹദോസിനെപ്പറ്റി പഠനം നടത്തിയ പലരും ഈ വസ്തുത ശ്രദ്ധിച്ചിട്ടില്ല.

മുളന്തുരുത്തി സുന്നഹദോസിന്റെ ഏതാണ്ട് എല്ലാ കാനോനുകളും അതിനു മൂന്ന് വർഷംമുമ്പ് നടന്ന മലങ്കര പള്ളിയോഗം പാസ്സാക്കിയിരുന്നു എന്ന വസ്തുത ചരിത്രകാരൻമാരുടെ ദൃഷ്ടിയിൽ പെട്ടിട്ടുള്ളതായി തോന്നുന്നില്ല. 1873 സെപ്റ്റംബർ എട്ടിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പരുമല സെമിനാരിയിൽ വിളിച്ചുകൂട്ടിയ മലങ്കര പള്ളിയോഗം, അസോസിയേഷൻ മാനേജിംഗ് കമ്മറ്റി രൂപീകരിക്കുന്നതടക്കം 27 കാനോനുകളാണ് പാസ്സാക്കിയത്. ഈ മഹാസംഭവത്തെപ്പറ്റി ഒരൊറ്റ സമീപകാല പരാമർശനം മാത്രമേ ഉണ്ടായിട്ടുള്ളു. അത് 1993 ഒക്ടോബർ ലക്കം മലങ്കരസഭാ മാസികയിൽ സഭാചരിത്ര ഗവേഷകനായ വർഗ്ഗീസ് ജോൺ തോട്ടപ്പുഴ എഴുതിയ ലേഖനത്തിലാണ്.[6] ഭാഗ്യവശാൽ ഈ സമ്മേളനത്തിന്റെ നടപടിക്രമം മുഴുവനും ഇന്ന് ലഭ്യമാണ്.[7]

1865-ൽ മേല്പട്ട സ്ഥാനമേറ്റുവന്ന മാർ ദീവന്നാസ്യോസിന് തെക്കൻ ഇടവകകളിൽ ധാരാളം അനുയായികൾ ഉണ്ടായിരുന്നിട്ടും തിരുവെഴുത്തു വിളംബരം എന്ന അഭേദ്യദുർഗംമൂലം കാൽകുത്തുവാൻ ഇടം കിട്ടിയില്ല. അക്കാലത്താണ് അരികുപുറത്ത് മാത്തൻ പരുമല സെമിനാരി ഇരിക്കുന്ന സ്ഥലം ദാനം ചെയ്തത്. അവിടെ കെട്ടിടം പണിതീർന്ന ഉടനെയാണ് *മലയാളത്തുള്ള സഭയിലെ ഭിന്നതകൾ തീരുവാനും, ഐക്യം ഉണ്ടാകുവാനും, വിദ്യാഭ്യാസ വർദ്ധനയ്ക്കും, മെത്രാൻമാർ തമ്മിലുള്ള ഭിന്നത തീർക്കുവാനും* എന്നിങ്ങനെ സഭയുടെ പൊതുവായ ഗുണീകരണത്തിനുള്ള കാര്യങ്ങളെക്കുറിച്ചാലോചിക്കാൻ ഒരു മലങ്കര പള്ളിയോഗം വിളിച്ചുചേർത്തുകൊണ്ട് മാർ ദീവന്നാസ്യോസ് കല്പന പുറപ്പെടുവിച്ചത്. വട

ക്കുനിന്നും തെക്കു നിന്നും നല്ല പ്രാതിനിധ്യമുണ്ടായിരുന്ന ഈ യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചത് അന്ന് മലങ്കരയുണ്ടായിരുന്ന അന്ത്യോഖ്യൻ മെത്രാൻ മാർ യൂയാക്കിം കൂറിലോസ് ആയിരുന്നു.[8]

മൊത്തം 27 കാനോനുകളുള്ള പരുമല സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ ഓരോന്നും പ്രമേയരൂപത്തിൽ അഭിപ്രായക്കാരനും കൂട്ടഭിപ്രായക്കാരനും ചേർന്ന് അവതരിപ്പിച്ച് പാസ്സാക്കുകയായിരുന്നു. ആ കാനോനുകളുടെ സംഗ്രഹമാണ് താഴെ ചേർക്കുന്നത്.

1. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് വിശ്വാസവിപരീതം ത്യജിച്ച് വരുവാൻ അദ്ദേഹവുമായി സംസാരിക്കുന്നതിന് ഒരു ഡെപ്യൂട്ടേഷനെ അയയ്ക്കണം.[9]

2. *മെത്രാൻമാരുടെ ഏകനായകത്വത്തിന് എതിരായി* മലങ്കരസഭയുടെ മതസംബന്ധവും സമൂഹസംബന്ധവുമായ എല്ലാ കാര്യങ്ങൾമേലും അധികാരമുള്ള മെത്രാൻമാരും പട്ടക്കാരും ജനങ്ങളും ചേർന്ന അസോസിയേഷൻ ഉണ്ടാക്കണം.[10]

3. അസോസിയേഷനിൽ ഓരോ പള്ളിയും ഓരോ മെമ്പറായി ചേരുക. ഇടവകയെ വികാരി പ്രതിനിധീകരിക്കണം.[11]

4. സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് അംഗത്വഫീസ് കൂടാതെ ഒരു പൊതു ഫണ്ട് ഉണ്ടാക്കണം.[12]

5. അംഗങ്ങൾ എല്ലാവരും ചേർന്ന് എല്ലാ തീരുമാനവും എടുക്കുക പ്രായോഗികമല്ലാത്തതിനാൽ അവരിൽനിന്ന് 4 പട്ടക്കാരും 8 അയ്മേനികളും ചേർന്ന ഒരു കമ്മറ്റിയെ തിരഞ്ഞെടുക്കണം.[13]

6. അസോസിയേഷൻ കമ്മറ്റിക്ക് ഒരു സെക്രട്ടറിയും ഒരു മുതൽപിടിയും ഉണ്ടായിരിക്കണം. സെക്രട്ടറി എഴുത്തുകുത്തുകൾ, ആധാരപ്രമാണങ്ങൾ, കണക്കുകൾ ഇവ സൂക്ഷിക്കണം. മുതൽപിടി പണചുമതല വഹിക്കണം.[14]

7. സുപ്രധാന വിഷയങ്ങൾ കമ്മറ്റി തന്നെ തീരുമാനം എടുക്കാതെ ഭൂരിപക്ഷം അസോസിയേഷൻ അംഗങ്ങളുടെ സമ്മതത്തോടുകൂടിമാത്രം നടത്തണം.[15]

8. സഭയ്ക്ക് ഇടവകസ്വത്തിലും പൊതുസ്വത്തിലും രക്ഷകർത്താ അധികാരം ഉള്ളപോലെ അസോസിയേഷന് സമൂഹസംബന്ധമായും മതസംബന്ധമായും ഉള്ള നിയമങ്ങൾ ഉണ്ടാക്കുന്നതിനും, കമ്മറ്റിക്ക് പൊതുവകയായി വ്യവഹാരം നടത്തുന്നതിനും അധികാരം ഉണ്ടായിരിക്കും.[16]

9. സ്കൂളുകൾ തുടങ്ങുക, പുസ്തകങ്ങൾ അച്ചടിപ്പിക്കുക, ഇംഗ്ലീഷ്, സുറിയാനി, മലയാളം ഭാഷകൾ പഠിപ്പിക്കാൻ വിദഗ്ദ്ധരെ നിയമിക്കുക. ഈ കാര്യങ്ങൾക്ക് ആവശ്യമായ ഫണ്ടുണ്ടാക്കുക എന്നിവയ്ക്ക് കമ്മറ്റിക്ക് അധികാരം ഉണ്ടായിരിക്കും.[17]

10. എല്ലാ ഇടവകകളിലും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും സ്കൂളുകൾ സ്ഥാപിക്കണം.[18]

11. പള്ളികളുടെ അറ്റകുറ്റപ്പണി നടത്തുക, പുതിയ പള്ളി സ്ഥാപിക്കുക, സ്കൂളുകൾ ആരംഭിക്കുക എന്നീ ആവശ്യങ്ങൾക്ക് പൊതുമുതൽ വായ്പ നല്കുവാനും അതിന് പലിശ വാങ്ങുവാനും, ആയതിന് മതിയായ ഈടുവാങ്ങുവാനും കമ്മറ്റിക്ക് അധികാരമുണ്ട്.[19]

12. അസോസിയേഷൻ നിലവിൽ വന്നതിനാൽ പള്ളികളുടെ സ്ഥാവരജംഗമവസ്തുക്കളുടെ ലിസ്റ്റ് മെത്രാപ്പോലീത്തായ്ക്കും കമ്മറ്റിക്കും വികാരിയും കൈക്കാരും ചേർന്ന് നല്കണം. പള്ളികളുടെ പ്രതിവർഷ കണക്കും തിരട്ടും നല്കണം.[20]

13. വിദ്യാഭ്യാസത്തെ തടസ്സപ്പെടുത്തുന്ന ബാല്യവിവാഹം നിർത്തലാക്കി. മാമോദീസ, വിവാഹം, ശവമടക്ക് ഇവയ്ക്ക് ഇടവകതോറും രജിസ്റ്റർ സൂക്ഷിക്കണം. അവയുടെ കോപ്പി കമ്മറ്റിക്ക് നല്കണം.[21]

14. സുവിശേഷപ്രചാരണത്തിന് മിഷനറിമാരെയും ഉപദേശിമാരെയും നിയമിക്കണം. അവർക്ക് ശമ്പളം നല്കാൻ ഫണ്ട് ഉണ്ടാക്കണം.[22]

15. സഭയ്ക്ക് ക്രമീകൃത പാരമ്പര്യങ്ങൾ ഉണ്ടാകുന്നതിനായി, കാനോനുകൾ, ചരിത്രങ്ങൾ, മതഗ്രന്ഥങ്ങൾ ഇവ എഴുതിയും പരിഭാഷപ്പെടുത്തിയും പ്രസിദ്ധീകരിക്കണം.[23]

16. മെത്രാൻമാർ ജീവിച്ചിരിക്കുമ്പോൾ തന്നെ പിൻഗാമികളെ തിരഞ്ഞെടുക്കണം. അസോസിയേഷൻ അംഗീകരിക്കാത്ത മെത്രാൻമാർക്ക് ഭരണാധികാരം ഉണ്ടായിരിക്കുന്നതല്ല.[24]

17. മെത്രാപ്പോലീത്തായുടെ ആലോചനയ്ക്കും സഹായത്തിനുമായി ഒരു അർക്കദ്യക്കോനെ അസോസിയേഷൻ തിരഞ്ഞെടുത്തു നിയമിക്കണം.[25]

18. മെത്രാൻമാർക്ക് മാന്യമായി ജീവിക്കാനുള്ള സംവിധാനം അസോസിയേഷൻ ഉണ്ടാക്കണം. മെത്രാൻമാർ പള്ളി-പൊതു മുതലുകൾ ദുർവ്യയം ചെയ്യുകയോ, കുടുംബത്തു ചേർക്കുകയോ, പട്ടംകൊടയ്ക്ക് പണം വാങ്ങുകയോ ചെയ്യരുത്.[26]

19. അസോസിയേഷന്റെ പ്രതിവർഷ റിപ്പോർട്ട് അച്ചടിച്ചു പ്രസിദ്ധീക രിക്കണം. റിശീസാ പിരിക്കണം.[27]

20. കമ്മറ്റി നിയമിച്ച മല്പാൻമാർ വിദ്യാഭ്യാസ യോഗ്യത അംഗീകരി ക്കാത്തവർക്ക് പട്ടംകൊടുക്കാൻ പാടില്ല.[28]

21. ആവശ്യമായ പുതിയ ചട്ടങ്ങൾ ഉണ്ടാക്കാൻ കമ്മറ്റിക്ക് അധികാര മുണ്ട്.[29]

22. കമ്മറ്റിക്കാരിൽ ആരെങ്കിലും സഭയ്ക്കെതിരായി പ്രവർത്തിച്ചാൽ അവരെ നീക്കി പകരം ആളെ നിയമിക്കാൻ അസോസിയേഷന് അധി കാരമുണ്ട്.[30]

23. അസോസിയേഷൻ കമ്മറ്റി നിലവിൽ വരുന്നതിനാൽ മെത്രാൻമാ രുടെ അനുരഞ്ജനത്തിനുള്ള ഡെപ്യൂട്ടേഷൻ, കമ്മറ്റി മുഖാന്തിരം നട ത്തണം.[31]

24. ഈ നിയമാവലി ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിക്കണം. നിയമാവലിക്ക് സർക്കാർ അംഗീകാരം വാങ്ങണം.[32]

25. ആറുമാസത്തിനുള്ളിൽ അംഗത്വ വിതരണം പൂർത്തിയാക്കണം. അതിനുശേഷം ഈ നിയമങ്ങൾ വിപുലീകരിക്കണം.[33]

26. പരുമല പഠിത്ത വീടിനും പള്ളിക്കും സ്ഥലം നല്കിയ അരികുപു റത്തു മാത്തൻ, പ്രസിനും പൊതു ആവശ്യങ്ങൾക്കും സംഭാവന നല്കു ന്നവർ ഇവർക്ക് നന്ദി രേഖപ്പെടുത്തുന്നു.

27. യോഗാദ്ധ്യക്ഷന് (മാർ കൂറിലോസ്) നന്ദി രേഖപ്പെടുത്തുന്നു.

വിഷയ വൈവിധ്യത്തിലും സൂക്ഷ്മതയിലും മുളന്തുരുത്തി കാനോ നുകളേക്കാൾ അനേകം പടി മുകളിലാണ് പരുമല കാനോനുകൾ. മത സാമൂഹിക രംഗങ്ങളിൽ അവസാന അധികാരിയായി അസോസിയേ ഷനെ ചുമതലപ്പെടുത്തുക മാത്രമല്ല. ബാല്യവിവാഹ നിരോധനം, ഇംഗ്ലീഷ് വിദ്യാഭ്യാസ പ്രചരണം, മിഷനറി പ്രവർത്തനം മുതലായ പുരോ ഗമന നടപടികളെയും ഈ യോഗം അംഗീകരിക്കുന്നുണ്ട്.

യോഗനിശ്ചയപ്രകാരം പിറ്റേന്നുതന്നെ (1873 ചിങ്ങം 26) അസോസി യേഷൻ കൂടി കമ്മറ്റിയെ തിരഞ്ഞെടുത്തു.[34] അന്നുതന്നെ കമ്മറ്റി പ്രവർ ത്തനം ആരംഭിച്ചു. ഈ കമ്മറ്റി തുടർന്ന് പ്രവർത്തിച്ചുവോ എന്നത് ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. ഈ അസോസിയേഷന്റെ മുമ്പോ ട്ടുള്ള ഗതിയും അസ്തമന കാരണവും ഇനിയും കണ്ടുപിടിക്കേണ്ടിയി രിക്കുന്നു.

നടപ്പായിരുന്നുവെങ്കിൽ മലങ്കരസഭയുടെ ഗതിമാറ്റുന്ന ഒന്നായിരുന്നു പരുമലയോഗ നിശ്ചയങ്ങൾ. ഇവയിൽ ഭൂരിപക്ഷവും വ്യക്തിപരമായി നടപ്പാക്കി എന്നതുതന്നെ ഇതിന്റെ സൂത്രധാരകൻ മാർ ദീവന്നാസ്യോസ് അഞ്ചാമൻ - മലങ്കരസഭ കണ്ട ഏറ്റവും വലിയ തന്ത്രജ്ഞൻ - ആയിരുന്നു എന്നു വ്യക്തമാക്കുന്നുണ്ട്.

## കുറിപ്പുകൾ

1. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയം - പാറേട്ട്, Z. M, *മുളന്തുരുത്തി സുന്നഹദോസ്*,കോട്ടയം, 1966, p104
2. പാറേട്ട്, *opp.cit.*, pp 129
3. ഇതു സംബന്ധിച്ച് പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് പുറപ്പെടുവിച്ച സർക്കുലർ കല്പന ഈ ലേഖകൻ കണ്ടെടുത്ത് 1992-ൽ പ്രസിദ്ധീകരിച്ചിരുന്നു (*മുളന്തുരുത്തി സുന്നഹദോസിന്റെ മുന്നോടി,* എന്ന ഈ ഗ്രന്ഥത്തിലെ ലേഖനം കാണുക)
4. കുറിപ്പ് (3) ലെ കല്പനയുടെ മാർജിനിൽ കൈയെഴുത്തു കല്പന.
5. ചാക്കോ ടി.സി., *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം* Vol.II pp 37
6. വർഗ്ഗീസ് ജോൺ തോട്ടപ്പുഴ, *പരുമല സെമിനാരി സഭാചരിത്രത്തിൽ (ലേ.),* മലങ്കരസഭാ മാസിക, 1993 ഒക്ടോബർ.
7. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടം കൊടുത്ത ആറു മെത്രാൻമാരിൽ ഒരാളായ കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസ് (1823-1886) പ്രസിദ്ധപ്പെടുത്തണമെന്ന ഉദ്ദേശ്യത്തോടുകൂടി,1550-ൽ അധികം പേജുള്ള ഒരു സഭാചരിത്ര ഗ്രന്ഥം എഴുതിയിരുന്നു. *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം* എന്ന ഈ അപ്രകാശിത കൃതിയുടെ പകർപ്പുകൾ ചെങ്ങന്നൂർ ഇടവകയുടെ തോമസ് മാർ അത്താനാസ്യോസിന്റെയും ഈ ലേഖകന്റെയും കൈവശമുണ്ട്.
8. ഇദ്ദേഹം 1846-ൽ മലങ്കരെ എത്തി. മാർ അത്താനാസ്യോസുമായുള്ള യുദ്ധത്തിൽ പരാജിതനായി. മാർ ദീവന്നാസ്യോസ് പട്ടമേറ്റുവന്ന ശേഷം ഇവർ തമ്മിൽ വ്യക്തമായ അഭിപ്രായ ഭിന്നതയും അധികാര മത്സരവും ഉണ്ടായിരുന്നു. മാർ കൂറിലോസിന്റെയും അദ്ദേഹത്തെ പിന്തുണയ്ക്കുന്നവരുടെയും എതിർപ്പ് ഇല്ലാതാക്കാനാവാം നയകോവിദനായ മാർ ദീവന്നാസ്യോസ് അദ്ദേഹത്തെ അദ്ധ്യക്ഷനാക്കിയത്.
9. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ സഭാഭ്രഷ്ടനാക്കണമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. വിശ്വാസവിപരീതം ത്യജിച്ച് മടക്കിവരുത്തണമെന്നായിരുന്നു ആഗ്രഹം. 1889 -ൽ സെമിനാരി കേസ് ജയിച്ച ശേഷവും തോമസ് മാർ അത്താനാസ്യോസ് സത്യവിശ്വാസം അംഗീകരിച്ചാൽ താൻ അധികാരമൊഴിഞ്ഞു കൊടുക്കാൻ തയ്യാറാണെന്ന് തിരുവിതാംകൂർ മഹാരാജാവിനെ ഇദ്ദേഹം അറിയിച്ചു (ഫിലിപ്പ്, E. M., *മലങ്കരസഭയുടെ രഹസ്യപേടകം*, കോട്ടയം).
10. മെത്രാൻമാരുടെ ഏകാധിപത്യം ഒരു നൂറ്റാണ്ടായി സഭയ്ക്ക് ഒരു പ്രശ്നമായിരുന്നു. *ഏകനായകത്വം* എന്ന പദപ്രയോഗം ആ കാലത്തെ പല രേഖക

ളിലും കാണുന്നുണ്ട്. മുളന്തുരുത്തി സുന്നഹദോസിന്റെ 7-ാം കാനോനിലും ആവർത്തിക്കുന്നു. എന്നാൽ, മുളന്തുരുത്തി കാനോനുകൾ അസോസിയേഷന്റെ അധികാരം ഇത്ര വിപുലമായി പറയുന്നില്ല.

11. വ്യക്തികളെ ചേർത്താണ് പരുമല സുന്നഹദോസും, മുളന്തുരുത്തി സുന്നഹദോസും അസോസിയേഷൻ രൂപീകരിച്ചത്. പള്ളികളെയും ഓരോ അംഗങ്ങളാക്കി. ഇവിടെ പള്ളികളെ വികാരി പ്രതിനിധീകരിക്കണം എന്നു പറയുമ്പോൾ മുളന്തുരുത്തി സുന്നഹദോസിൽ ആര് പ്രതിനിധീകരിക്കണം എന്നു പറയുന്നില്ല (പാറേട്ട്, *opp.cit.*, p104).1934-ലെ ഭരണഘടന വ്യക്തി അംഗങ്ങളെ ഒഴിവാക്കുകയും ഓരോ പള്ളിക്കും ഒരു പട്ടക്കാരനും 2 അയ്മേനികളും വീതം പ്രതിനിധികളായിരിക്കണമെന്നും തീരുമാനിച്ചു (വകുപ്പ് 62, *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന, ഒന്നാം പതിപ്പ്,* മലയാള മനോരമ പ്രസ്, കോട്ടയം,1110 ME , pp 1-3).
12. മുളന്തുരുത്തി സുന്നഹദോസ് അംഗത്വ ഫീസ് പറയുന്നുണ്ടെങ്കിലും പൊതു ഫണ്ടിനെപ്പറ്റി പരാമർശനമില്ല. എന്നാൽ *വേറിട്ടും മുതൽ ഉണ്ടാക്കണം* എന്ന് പറയുന്നുണ്ട് (പാറേട്ട്, *opp.cit,* p106).
13. മുളന്തുരുത്തി സുന്നഹദോസ് കമ്മറ്റി അംഗങ്ങളുടെ എണ്ണം ഇരട്ടിയാക്കി. എട്ടും പതിനാറും. എന്നാൽ അനുപാതം മാറ്റമില്ല. മുളന്തുരുത്തി സുന്നഹദോസിൽ ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റാണെന്നു പറയുന്നു. പരുമല സുന്നഹദോസിൽ പ്രസിഡന്റ് ഇല്ല.
14. സെക്രട്ടറിയും മുതൽപിടിയും മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്. എന്നാൽ ജോലി നിർവചിച്ചിട്ടില്ല.
15. സാരമായ സംഗതികൾ അസോസിയേഷന്റെ സമ്മതത്തോടുകൂടി മാത്രം നടത്തണം എന്ന നിബന്ധന മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല. എന്നാൽ കമ്മറ്റിക്ക് അപ്രകാരം ആവശ്യമെന്ന് തോന്നുന്നപക്ഷം എ ക്ലാസ്സ് അംഗങ്ങളുടെ അംഗീകാരം വാങ്ങാൻ പറയുന്നുണ്ട്.
16. ഈ കാനോന മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്.
17. ഈ കാനോന മുളന്തുരുത്തി സുന്നഹദോസിൽഉണ്ട്.
18. ഈ കാനോൻ മാർ ദീവന്നാസ്യോസ് പരമാവധി നടപ്പാക്കി. 1906-ൽ മലങ്കരസഭയ്ക്ക് 100-ൽ അധികം സ്കൂളുകൾ തിരുവിതാംകൂർ-കൊച്ചി രാജ്യങ്ങളിൽ ഉണ്ടായിരുന്നു. (കാരുചിറ ഗീവർഗീസ് റമ്പാൻ, *മലങ്കര ഇടവക പഞ്ചാംഗം.* മാർ തോമസ് പ്രസ്, കോട്ടയം, 1906, pp 4-6.)
19. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല: ഇന്നുവരെ നടപ്പായിട്ടുമില്ല.
20. മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്.
21. രജിസ്റ്ററുകളുടെ കാര്യം മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്. ബാല്യവിവാഹം സംബന്ധിച്ചു പരാമർശനമില്ല. ഇത് പിന്നെയും ദീർഘകാലം സഭയിൽ നിലനിന്നു.
22. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല. എന്നാൽ മാർ ദീവന്നാസ്യോസ് പ. പരുമല തിരുമേനിയുടെ വിജാതീയ മിഷന് നൽകിയ പിന്തുണ അദ്ദേഹത്തിന്റെ ഈ കാര്യത്തിലുള്ള ശുഷ്കാന്തിക്ക് തെളിവാണ്.
23. മുളന്തുരുത്തി സുന്നഹദോസിൽ ഒഴുക്കൻ മട്ടിൽ പറയുന്നു. മാർ ദീവന്നാസ്യോസ് തന്റെ വകയായി കൊച്ചിയിൽ സ്ഥാപിച്ചതും പിന്നീട് പഴയസെമി

നാരിയിലേക്കു മാറ്റിയതുമായ മാർ തോമസ് അച്ചുകൂടത്തിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളുടെ വൈപുല്യം അദ്ദേഹം പരുമല തീരുമാനം നടപ്പാക്കിയതിന്റെ തെളിവാണ്.

24. മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇത് അക്ഷരാർത്ഥത്തിൽ നടപ്പാക്കി, തന്റെ ജീവിത കാലത്തുതന്നെ പിൻഗാമിയായി വട്ടശ്ശേരിൽ ഗീവർഗീസു കത്തനാരെ അസോസിയേഷൻ കൂടി കൊ.വ. 1083 (1908) കുംഭം 15-ന് തിരഞ്ഞെടുത്തു. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല. അന്ത്യോഖ്യർക്ക് എതിർപ്പുമായിരുന്നു

25. മെത്രാപ്പോലീത്തായുടെ *നാവും ആലോചനക്കാരനും സഹായിയുമാണ് അർക്കദ്യക്കോൻ* എന്നാണ് ഹൂദായകാനോൻ നിർവചിച്ചിരിക്കുന്നത് (*ഹൂദായ 7.6*). ഇത് നടപ്പായില്ല. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല.

27. മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്.

28. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല. 1934-ലെ ഭരണഘടനയിൽ മിനിമം യോഗ്യത നിർണ്ണയിച്ചു.

29. മുളന്തുരുത്തി സുന്നഹദോസിൽ ഉണ്ട്. ഇതിന്റെ അടിസ്ഥാനത്തിലാണ് 1934 -ലെ ഭരണഘടന പാസ്സാക്കിയത്.

30. മുളന്തുരുത്തി സുന്നഹദോസിൽ ഇല്ല. കമ്മറ്റിക്കാരുടെ കാലാവധി നിശ്ചയിച്ചിട്ടില്ലാത്തതിനാൽ ഇപ്രകാരം ഒരു നിശ്ചയം അത്യന്താപേക്ഷിതമാണ്. മുളന്തുരുത്തി സുന്നഹദോസിൽ ഇതില്ലാത്തത് ഒരു ന്യൂനതയാണ്. 1934-ലെ ഭരണഘടന, കമ്മറ്റിക്ക് കാലാവധി നിശ്ചയിച്ചു.

31. മുൻ കുറിപ്പ് 9 നോക്കുക.

32. ഇതൊരു സ്ഥിരം സംവിധാനം ആക്കാൻ ആഗ്രഹിച്ചിരുന്നു എന്നതിന്റെ തെളിവാണ്.

33. മുൻ കുറിപ്പ് 32 നോക്കുക.

34. സെക്രട്ടറിയായി കോര കുര്യനെ തിരഞ്ഞെടുത്തു. മുതൽപിടി തിരഞ്ഞെടുപ്പ് മാറ്റിവെച്ചു. പുതുതായി സുറിയാനി സഭാ സെക്രട്ടറി എന്ന സ്ഥാനം ഉണ്ടാവുകയും ആസ്ഥാനത്തേക്ക് ഇടവഴിക്കൽ ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായെ തിരഞ്ഞെടുക്കുകയും ചെയ്തു (*മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം* കൈയെഴുത്ത്).

*(മലങ്കരസഭ മാസിക, ഓഗസ്റ്റ്, 1999)*

# 5

# ചരിത്രം മറന്ന വെളിയനാട് സുന്നഹദോസ്

കുട്ടനാട്ടിലെ വെളിയനാടു പള്ളിയിൽ കൂടിയ ഈ സുന്നഹദോസിൽ മലങ്കര പള്ളിയോഗം തങ്ങളുടെ അവകാശ-അധികാരങ്ങളെപ്പറ്റി പ്രകടിപ്പിച്ച അതേ വികാരമാണ് 1909 ൽ അബ്ദുള്ളാ പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ട പഴയസെമിനാരി അസോസിയേഷനിലും അവർ പ്രകടിപ്പിച്ചത്. ജാതിക്കുതലവനെന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അന്ന് തന്റെ ജനങ്ങളോടൊത്തു നിന്നു. തുടർന്ന് മലങ്കരസഭയും അബ്ദുള്ളാ പാത്രിയർക്കീസുമായുള്ള യുദ്ധത്തിൽ അദ്ദേഹത്തിന്റെ നിലപാടിനെ ഈ പശ്ചാത്തലത്തിൽ വേണം കാണാൻ.

1876 മിഥുനം 17 (ജൂൺ 29) നു വിജയകരമായി സമാപിച്ച മുളന്തുരുത്തി സുന്നഹദോസ് തുടങ്ങിയുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെയും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെയും സുദീർഘ ചരിത്രത്തിൽ ബോധപൂർവം തമസ്ക്കരിക്കപ്പെട്ട ഒരു സുപ്രധാനയോഗമുണ്ട്. 1877 മകരം 15-18 (ജനുവരി 27-30) തീയതികളിൽ വെളിയനാട് മാർ സ്തേഫാനോസ് സഹദാ പള്ളിയിൽ നടന്ന വെളിയനാട് സുന്നഹദോസെന്ന മലങ്കര പള്ളി യോഗം.[1] 1875 ഇടവം 29 മുതൽ 1877 ഇടവം 9 വരെ മലങ്ക രയിൽ ജൈത്രയാത്ര നടത്തിയ അന്ത്യോഖ്യായുടെ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ *വാട്ടർലൂ* ആയിരുന്നു വെളിയനാട് സുന്നഹദോസ്.

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രവർത്തനങ്ങളെ മുളന്തുരുത്തി സുന്നഹദോസിനു മുമ്പെന്നും പിമ്പെന്നും രണ്ടു ഭാഗങ്ങളാക്കി തിരിക്കാം. പൂർവാർദ്ധത്തിൽ നവീകരണക്കാരുമായുള്ള സമരത്തിന് സഭയെ ഏകോപിപ്പിക്കുന്നതിലും സഭയിൽ കടന്നുകൂടിയ റോമൻ, പ്രൊട്ടസ്റ്റന്റ് ആചാരങ്ങളെയും, കാലികമായ ജീർണതയേയും ദേശീയ ആചാരങ്ങളെയും മാറ്റി പൂർണമായും അന്ത്യോഖ്യവൽക്കരിക്കുന്നതിൽ മാത്രമായിരുന്നു പാത്രിയർക്കീസിന്റെ ശ്രദ്ധ. അതിലദ്ദേഹം ഭാഗികമായി വിജയിക്കുകയും ചെയ്തു.

എന്നാൽ മുളന്തുരുത്തി സുന്നഹദോസിനുശേഷം പാത്രിയർക്കീസിന്റെ ശ്രദ്ധ തന്റെ ലൗകീകാധികാരം ഉറപ്പിക്കുന്നതിലായി മാറി. പള്ളികളിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങുക, മലങ്കരയെ തന്റെ നേരിട്ടുള്ള

ഭരണത്തിൻ കീഴിലുള്ള ഏഴ് ഇടവകകളാക്കി തിരിക്കുക, രജിസ്റ്റർ ഉട മ്പടി വാങ്ങി ആറുപേർക്ക് മെത്രാൻ സ്ഥാനം കൊടുക്കുക, കൈമുത്തും റിശീസയും കണക്കു പറഞ്ഞു വാങ്ങുക തുടങ്ങിയ നടപടികൾ എല്ലാം നടത്തിയത് ഈ രണ്ടാം പകുതിയിലാണ്. ഈ മനം മാറ്റത്തിന്റെ കാര ണങ്ങൾ ഇനിയും വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.[2]

മുളന്തുരുത്തി സുന്നഹദോസിനുശേഷം പത്രോസ് തൃതീയൻ പാത്രി യർക്കീസ് ആദ്യം ചെയ്ത പ്രധാന കർമ്മം വി. മൂറോൻ കൂദാശയാണ്. 1876 ആഗസ്റ്റ് 27 ന് മുളന്തുരുത്തി പള്ളിയിൽ വെച്ച് സർവരുടെയും സഹ കരണത്തോടെ ആ കൂദാശ ഭംഗിയായി നടത്തി. ഇതിനെ തുടർന്ന് കോനാട്ടു ഗീവർഗീസ് റമ്പാൻ, കടവിൽ പൗലൂസ് റമ്പാൻ, അമ്പാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ എന്നിവരോട് മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനായി രജിസ്റ്റർ ചെയ്ത ഉടമ്പടികൾ ആവശ്യപ്പെട്ടു. കൊച്ചി രാജ്യത്ത് ഇവ രജിസ്റ്റർ ചെയ്യുന്നതിന് ചിങ്ങം 15-ന് രജിസ്റ്ററാർ മുളന്തുരുത്തി പള്ളിയിലെത്തി. ഈ സമയത്ത് മാനേ ജിംഗ് കമ്മറ്റി അംഗങ്ങൾ മുളന്തുരുത്തിയിലുണ്ടായിരുന്നു.

ഈ നടപടി കമ്മറ്റി അംഗങ്ങളെ ക്ഷുഭിതരാക്കി. *ജാതിയുടെ പൊതു വിലേയ്ക്കു വേണ്ട മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളുമായി*[3] തങ്ങളെ ചുമതലപ്പെടുത്തിയിരിക്കുമ്പോൾ തങ്ങളുടെ അറിവും ആലോ ചനയും കൂടാതെ തങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങൾ രജിസ്റ്റർ പ്രമാ ണമാക്കുന്നതിൽ പ്രതിഷേധിച്ച് ഇരുപത്തിനാല് അംഗങ്ങളുള്ള കമ്മറ്റി യിൽ നിന്നും മാലിത്ര ഏലിയാസ് കത്തനാർ മുതൽ ആറ് പട്ടക്കാരും പനയ്ക്കൽ അയ്പ്പൂരു മുതൽ ഒൻപത് അയ്മേനികളും - അതായത് അന്നു മുളന്തുരുത്തിയിലുണ്ടായിരുന്ന പതിനഞ്ചു കമ്മറ്റിക്കാരും - ചിങ്ങം 16-ന് രാജി എഴുതിക്കൊടുത്തു. ഇവരിൽ പിന്നീട് പാത്രിയർക്കീസ് മെത്രാ പ്പോലീത്താമാരായി വാഴിച്ച മുറിമറ്റത്തിൽ പൗലോസ് കത്തനാർ (ഒന്നാം കാതോലിക്കാ), കരവട്ടുവീട്ടിൽ ശിമവോൻ കോറി എന്നിവരും ഉൾപ്പെട്ടി രുന്നു. ഇതു പാത്രിയർക്കീസിനെ ചൊടിപ്പിച്ചു. തുടർന്ന് പാത്രിയർക്കീസും കമ്മറ്റിക്കാരും തമ്മിൽ ഇതേപ്പറ്റി സംവാദം നടന്നു. മെത്രാൻ സ്ഥാനം നൽകുന്നത് തന്റെ അധികാരമാണെന്നും മറ്റാർക്കും അതിൽ കാര്യമി ല്ലെന്നുമായിരുന്നു പാത്രിയർക്കീസിന്റെ വാദം. അതിൽ തർക്കമില്ലെന്നും പക്ഷേ ഈ നാട്ടിൽ തങ്ങൾ തിരഞ്ഞെടുക്കുന്നവർക്കേ പട്ടം കൊടുക്കാവൂ എന്നുമായിരുന്നു കമ്മറ്റിക്കാരുടെ പക്ഷം.[4]

കമ്മറ്റി ഇതുവരെ ആവശ്യപ്പെടുകയോ തിരഞ്ഞെടുക്കുകയോ ചെയ്യാ ഞ്ഞതിനാലാണ് താൻ അപ്രകാരം ചെയ്തതെന്നും കമ്മറ്റി ഇനി തിര ഞ്ഞെടുക്കുന്നവർക്ക് പട്ടം കൊടുക്കാൻ വിരോധമില്ലെന്നും മലങ്കര ഭരി

പ്പാൻ ഇനി ഒരു മെത്രാൻ പോരെന്നും നാലോ ആറോ പേരു വേണ മെന്നും പാത്രിയർക്കീസ് കമ്മറ്റിക്കാരെ അറിയിച്ചു. താൻ തെരഞ്ഞെടു ത്തവരിൽ ആരെങ്കിലും അയോഗ്യരെങ്കിൽ ആ വിവരം അറിയിച്ചാൽ അവരെ ഒഴിവാക്കാമെന്നും പാത്രിയർക്കീസ് പറഞ്ഞു. അവർ അന്നത്തെ ഏറ്റവും മികച്ച സ്ഥാനാർത്ഥികളായതിനാലാവാം തൽക്കാലം കമ്മറ്റി ക്കാർ അടങ്ങി. പകരം കമ്മറ്റിക്കാർ എന്ന നിലയിൽ തങ്ങളുടെ സ്ഥാനം ഉറപ്പിച്ച് കല്പന നൽകണമെന്ന് ആവശ്യപ്പെടുകയും പാത്രിയർക്കീസ് അതു നൽകുകയും ചെയ്തു. ആ അദ്ധ്യായം തൽക്കാലം അങ്ങനെ അവസാനിച്ചു.

കൊച്ചി രാജ്യത്തു രജിസ്റ്റർ ചെയ്തതു കൂടാതെ തിരുവിതാംകൂറിലും രജിസ്റ്റർ ചെയ്ത പ്രമാണങ്ങൾ വാങ്ങിയശേഷം,[5] പാത്രിയർക്കീസ് 1876 ഡിസംബർ മൂന്നിന് കോനാട്ട് ഗീവർഗീസ് മാർ യൂലിയോസിനും കട വിൽ പൗലോസ് മാർ അത്താനാസിയോസിനും ഡിസംബർ 10-ന് അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസിനും ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസിനും വടക്കൻപറവൂർ പള്ളിയിൽ വച്ച് മേല്പട്ടസ്ഥാനം നൽകി. അന്നു മലങ്കരെ ഉണ്ടായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് എന്നീ മേല്പട്ടക്കാരുടെ സഹകരണം കൂടാതെ പാത്രിയർക്കീസ് ഒറ്റയ്ക്കാണ് ഈ വാഴ്ച നടത്തിയത്.[6] ഇതിനിടയിൽ ഏതാനും പള്ളികളിൽ നിന്നും ലൗകികാധികാരം സംബന്ധിച്ച രജിസ്റ്റർ ഉടമ്പടികൾ വാങ്ങി.

ആ വർഷം ധനു 15-നു കൊച്ചീക്കോട്ട പള്ളിയിൽ കൂടിയ മാനേജിംഗ് കമ്മറ്റി സമുദായ സ്വത്തുക്കൾക്കുവേണ്ടി വ്യവഹാരപ്പെടുന്നതിനെപ്പറ്റി ആലോചിക്കാൻ ഒരു മലങ്കരപള്ളി യോഗം മകരം 15-നു വെളിയനാടു പള്ളിയിൽ കൂടുന്നതിനു നിശ്ചയിച്ചു. അതിലേയ്ക്ക് ഒരോ പള്ളിയിൽ നിന്നും *ഒരു പട്ടക്കാരനും രണ്ടു പ്രധാനികളും പള്ളിക്കാരുടെ സമ്മതപത്ര ത്തോടു കൂടെ വന്നു കൂടത്തക്കവണ്ണം*[7] കല്പന അയച്ചു.

മകരം 14-നു പാത്രിയർക്കീസും മാർ ദീവന്നാസ്യോസ് അഞ്ചാമനും നാല് അഭിനവ മെത്രാൻമാരും വെളിയനാട്ടെത്തി. മകരം 15 നു രാവിലെ നമസ്ക്കാരവും വി. കുർബാനയും കഴിഞ്ഞ് പാത്രിയർക്കീസിന്റെ അടു ക്കൽ കൂടി. വിശ്വാസത്തിന്റെ സ്ഥിരതയെക്കുറിച്ചും ഇപ്പോൾ ഭവിച്ചിരി ക്കുന്ന വീഴ്ചകളെപ്പറ്റിയും പാത്രിയർക്കീസ് ആമുഖ പ്രസംഗം പറഞ്ഞു. തുടർന്ന് സമുദായത്തിന്റെ പൊതു കാര്യത്തെക്കുറിച്ച് 15, 16, 17 തീയതി കളിൽ രാവിലെ എട്ടു മുതൽ ഒന്നുവരെയും രണ്ടു മുതൽ അഞ്ചുമണിവ രെയും യോഗം കൂടണമെന്ന് പാത്രിയർക്കീസ് ആവശ്യപ്പെട്ടു. തുടർന്നു യോഗം ആരംഭിച്ചു. ആദ്യ ദിവസം ആലോചനാ വിഷയങ്ങൾ ക്രമപ്പെടു ത്തുകയാണ് ചെയ്തത്.

1876 മിഥുനം 15-ന് കൂടിയ മുളന്തുരുത്തി സുന്നഹദോസ് കമ്മറ്റിയേയും ആലോചനക്കാരെയും നിശ്ചയിച്ചിട്ടും ഇതുവരെ കൂടി തീരുമാനമെടുക്കാത്തതിനാൽ പ്രധാനമായും ഈ സുന്നഹദോസിൽ ആലോചിക്കേണ്ട വിഷയങ്ങൾ രണ്ടാണെന്നു യോഗം തീർച്ചപ്പെടുത്തി. സഭയിൽ മാർ മാത്യൂസ് അത്താനാസ്യോസ് മുഖാന്തിരം ഉണ്ടായിട്ടുള്ള വിശ്വാസ വിപരീതങ്ങളെ ഒതുക്കുന്നതിനും നവീകരണ കൈവശത്തിൽ ഇരിക്കുന്ന പൊതു മുതൽ ഒഴിപ്പിച്ചെടുക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ കണ്ടെത്തണമെന്നും തീരുമാനിച്ചു. *ഒന്നുകിൽ ശത്രുവിനെ കീഴ്പ്പെടുത്തുക, അല്ലെങ്കിൽ അവരോടു മറ്റു വിധത്തിൽ പെരുമാറുക.*[8] ഇതിൽ ഏതു വേണമെന്ന് സുന്നഹദോസ് അംഗങ്ങൾ നിശ്ചയിക്കണമെന്നും ഏതു വിധമായാലും അതിനുള്ള മാർഗ്ഗം കൂടി അവർതന്നെ വിവരിക്കണമെന്നും തീരുമാനിച്ചു.

സുന്നഹദോസിനു ഹാജരായ പള്ളിപ്രതിപുരുഷന്മാരുടെ സമ്മതപത്രങ്ങൾ വാങ്ങിക്കുവാൻ കരോട്ടുവീട്ടിൽ ശീമോൻ റമ്പാനെയും, മുറിമറ്റത്തിൽ പൗലൂസു മല്പാനെയും ചുമതലപ്പെടുത്തി അന്നത്തെ യോഗം അവസാനിച്ചു.

രണ്ടാം ദിവസം (മകരം 16) രാവിലെ വി. കുർബാനയ്ക്കു ശേഷം 8 മണിക്ക് യോഗം ആരംഭിച്ചു. കോട്ടയത്തു സെമിനാരിക്കും വട്ടിപ്പണപലിശയ്ക്കും വേണ്ടി സിവിൽ കേസു കൊടുക്കാൻ തീരുമാനിച്ചു. അതിനാവശ്യമായി വരുന്ന ചെലവ് ഏകദേശം 10,000 രൂപ വരുമെന്നും അതു തൽക്കാലം പള്ളികളിൽ നിന്നു പിരിക്കുക അസാദ്ധ്യമായതിനാൽ കമ്മറ്റിക്കാർ 24 പേരും അറുപതു രൂപ വീതവും ആലോചനക്കാർ എഴുപതു പേർ മുപ്പതു രൂപ വീതവും എടുക്കണമെന്നും, മുപ്പതുരൂപ കൊടുക്കാൻ മനസുള്ള എല്ലാവരെയും ആലോചനാ സമൂഹത്തിൽ ചേർക്കണമെന്നും തീരുമാനിച്ചു.[9]

മുളന്തുരുത്തിയിൽ വെച്ചു കമ്മറ്റിക്കാരായി തിരഞ്ഞെടുത്തവരിൽ സഹകരിക്കാത്തവരെയും, റമ്പാൻ സ്ഥാനം ഏറ്റവരെയും കമ്മിറ്റിയിൽ നിന്നും നീക്കി, പകരം മറ്റ് ആളുകളെ തിരഞ്ഞെടുക്കണമെന്നും നിശ്ചയിച്ച് അന്നത്തെ യോഗം അവസാനിച്ചു.[10]

മൂന്നാം ദിവസം നമസ്ക്കാരം കഴിഞ്ഞ് ഏഴു മണിക്കു തന്നെ യോഗം ആരംഭിച്ചു. സെമിനാരിക്കേസിൽ വക്കീലായി നിശ്ചയിച്ചിരിക്കുന്ന വാക്കർ സായിപ്പിനെ അന്നു ക്ഷണിച്ചു വരുത്തിയിരുന്നു. അന്നു പാത്രിയർക്കീസ് ഹൂദായ കാനോനിൽ നിന്നും സംഗ്രഹിച്ചെഴുതിയ ഒരു വിശ്വാസപ്രമാണം സുന്നഹദോസിൽ വായിച്ചു. സുന്നഹദോസ് അത് അംഗീകരിച്ചു. തുടർന്ന് ആ പുസ്തകം മലയാളത്തിൽ അച്ചടിപ്പാൻ ഗീവർഗീസ് മാർ ഗ്രീഗോറി

യോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചു. അന്നു തുടർന്നു നടന്ന സംഭ വങ്ങളുടെ ദൃക്സാക്ഷി വിവരണം ഇപ്രകാരമാണ്:

''അതിന്റെ ശെഷം മലയാളം ഏഴ് എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാരു മലയാളത്തിലുള്ളതിനോടു കൂടി ഇനി രണ്ടുപേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവു നിശ്ച യിച്ചു കൂട്ടത്തൊടു കല്പിച്ചു. രണ്ടു പേർക്കുകൂടെ പട്ടം കൊടുക്കണമെ ന്നുള്ള കാര്യത്തിൽ ജനത്തിനു തീരുമാനം ഇഷ്ടം ഇല്ലന്നും – ഇപ്പോൾ ഈ അഞ്ചുപേരുള്ളതു മതി എന്നും – ഇതിൽ പൊതുകാര്യങ്ങൾ അന്വേ ഷിക്കുന്നതിനു പുലിക്കോട്ടിൽ മാർ ദിവന്നാസിയോസു മെത്രാപ്പോലീ ത്തായെ കമ്മറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നു കൂട്ട മായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതി വച്ചു – ആയ്ത് അവിടത്തെ ഇഷ്ടത്തിനു വിരോധം ആയിരുന്നതിനാൽ കോപിച്ച – ആ ത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിക്കുവാൻ നിങ്ങൾക്ക് എന്തു കാര്യമെന്നും മറ്റും കല്പിച്ച ആ കടലാസ കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു – അതിനാൽ കൂട്ടത്തിന്ന് എത്രയും വ്യസിനവും ദുഃഖവും ആയിതീർന്നു – ഇതിന്റെ ശെഷം യാതൊരു ആലോചനയും നിവൃ ത്തിയും കൂടാതെ തീർന്നതു തന്നെ അല്ല– വക്കീലായിട്ടു വന്നിരുന്ന മെസ്തർ വാക്കർ സായ്പ്പും കൊച്ചിക്കു തിരിച്ചു പൊകയും ചെയ്തു.

അതിന്റെ ശെഷം വിശുദ്ധ പിതാവു ദീവന്നാസ്യോസു മെത്രാപൗലീ ത്തയുടെയും പനയ്ക്കൽ അയിപ്പൂരുവിന്റെയും കുര്യൻ റൈട്ടരുടെയും ആലോചനയിൽ കൂട്ടം മേൽപ്രകാരം നമ്മുടെ മുമ്പാകെ എഴുതി വെപ്പാൻ ഇടവന്നതാകുന്നു എന്നും മറ്റും കല്പിച്ച അവർ മൂവരുടെമേൽ കോപി ച്ചു – ദീവന്നാസ്യോസു മെത്ര – മെലിൽ ഈ കൂട്ടത്തിൽ പ്രവേശിക്കരു തെന്നും കല്പിച്ചു – അതിനാൽ അദ്ദെഹവും തെക്കരിൽ ഏതാനും പള്ളി ക്കാരും കൂടി അന്നുതന്നെ പോയി – പരുമലെ താമസിച്ചു – അ തിന്റെശെഷം അന്നു തന്നെ കുര്യൻ റൈട്ടറും ആയിപ്പൂരുവും മറ്റ ഏതാനും പെരുകൂടി പൊയി – അയിപ്പൂരു കൊച്ചിക്കും – റൈട്ടരു ശെ ങ്ങനാശെരിക്കുമത്രെ പോയതു – വടക്കുനിന്നുള്ള പള്ളിക്കാററിൽ ആരും തന്നെ പൊയില്ല – തെക്കരിൽ കൊട്ടയത്തുനിന്നും പുതുപ്പള്ളിയിൽ നിന്നും ഏതാനും പേരു മാത്രം താമസിച്ചു.''

ഭൂരിഭാഗം ജനപ്രതിനിധികളും സ്ഥലം വിട്ടു എന്ന വസ്തുത പാത്രി യർക്കീസിനെ ഞെട്ടിച്ചു. പിറ്റേദിവസം സുന്നഹദോസിൽ ശേഷിച്ചിരുന്ന വരോട് സിവിൽക്കേസു കൊടുക്കാനുള്ള നടപടികൾ സ്വീകരിക്കാൻ ആവശ്യപ്പെട്ടു. അവർ പണപ്പിരിവിനു മുമ്പു ചെയ്ത തീരുമാനം ഉറപ്പി ക്കാനും, അപ്രകാരം പിരിച്ച പണവുമായി കുംഭം 15–നു കോട്ടയത്തു

പള്ളിപ്രതിനിധികൾ കൂടത്തക്കവണ്ണം കല്പന നൽകണമെന്ന് ആവശ്യ പ്പെട്ടെങ്കിലും പാത്രിയർക്കീസ് കല്പന നൽകിയില്ല.

യോഗം പിരിഞ്ഞ ശേഷം പിറ്റേന്ന് കുര്യൻ റൈട്ടർ പാത്രിയർക്കീ സിനെ വന്നു കണ്ടു പ്രശ്നങ്ങൾ പറഞ്ഞു തീർത്ത് *ഐമോസ്യപ്പെട്ടു*. നവീകരണക്കാരുമായുള്ള വ്യവഹാരത്തിന് സഭ ഒരുമിച്ചു നിൽക്കേണ്ട തിന്റെ ആവശ്യകതയും അതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിന്റെ അത്യാവശ്യവും നന്നായി അറിയാമായിരുന്ന കുര്യൻ റൈട്ടർ, പാത്രിയർക്കീസിന്റെ അനുമതി കൂടാതെ തന്നെ പരുമലെച്ചെന്ന് മാർ ദീവന്നാസ്യോസിനെ കൂട്ടിക്കൊണ്ടുവന്നു. തൽക്കാലം പാത്രിയർക്കീ സുമായുള്ള പ്രശ്നം പറഞ്ഞു തീർത്ത് അന്നുതന്നെ അവർ കോട്ടയ ത്തിനു പോയി.

വെളിയനാട് സുന്നഹദോസ് സാങ്കേതിക അർത്ഥത്തിൽ ഒരു പരാജ യമായിരുന്നു. കാര്യമായ തീരുമാനങ്ങൾ ഒന്നുമെടുക്കാനാവാതെ ഒരു വിഭാഗത്തിന്റെ ബഹിഷ്കരണത്തിലെത്തിച്ചേർന്ന ഈ യോഗം പുരാത നമായ മലങ്കര പള്ളിയോഗത്തിന്റെ അവകാശ സംരക്ഷണ സമരത്തിന്റെ വേദിയായി. ആ അർത്ഥത്തിൽ ഈ യോഗം മലങ്കരയുടെ വിജയമായി കണക്കാക്കാം.

വെളിയനാട് യോഗം പത്രോസ് പാത്രിയർക്കീസിന്റെ പരാജയവുമാ യിരുന്നു. തന്റെ തിരുസന്നിധിയിൽ നിന്നും തെക്കൻ പള്ളികൾ സമ്പൂർണ്ണ ബഹിഷ്ക്കരണം നടത്തിയത് പാത്രിയർക്കീസിന്റെ ലൗകീ കാധികാരമോഹങ്ങൾക്കേറ്റ കനത്ത തിരിച്ചടി ആയിരുന്നു. കൂട്ടത്തിൽ, തന്റെ കണ്ണിലെ കരടായി മാറിയ മാർ ദീവന്നാസ്യോസിനോടുള്ള യോഗ ത്തിന്റെ കൂറ് അദ്ദേഹത്തിന്റെ മുമ്പിൽ ഭാവിയിലേയ്ക്കുള്ള ചൂണ്ടുപല കയായിരുന്നു. മലങ്കര പള്ളി യോഗത്തിന്റെ എതിർപ്പ് വകവയ്ക്കാതെ 1877 മെയ് 17-ന് ചിറളയത്ത് പള്ളിയിൽ വച്ച് പാത്രിയർക്കീസ് രണ്ടു മേൽപ്പട്ടക്കാരെക്കൂടി വാഴിച്ചു. ഇതിലും മാർ ദീവന്നാസ്യോസ് അഞ്ചാ മനും അബ്ദുള്ളാ ഗ്രീഗോറിയോസും പങ്കെടുത്തില്ല. മാത്രമല്ല, 1877 ഇടവം 9-ന് തന്റെ മടക്കയാത്രയ്ക്കു തൊട്ടുമുമ്പ് കുന്നംകുളത്തു വെച്ച് ഇനി യൊരിക്കലും മലങ്കര പള്ളിയോഗമോ മജ്ലിസോ (അസോസിയേഷൻ മാനേജിംഗ് കമ്മറ്റി) വിളിച്ചു കൂട്ടരുതെന്ന് ആറ് നവമെത്രാന്മാർക്കും പാത്രിയർക്കീസ് കർശനനിർദ്ദേശം നൽകി. അത് നടപ്പിലായില്ല എന്ന ചരിത്ര സത്യം വിരൽചൂണ്ടുന്നത് പത്രോസ് പാത്രിയർക്കീസിന്റെ പരാ ജയത്തിലേക്കാണ്.

1 വെളിയനാട് സുന്നഹദോസിനെ പറ്റി വിശദമായ ദൃക്സാക്ഷി വിവരണം കരോട്ടുവീട്ടിൽ മാർ ശീമോൻ ദിവന്നാസിയോസിന്റെ (+1886) നാളാഗമത്തി ലുണ്ട്. അതേ കാലഘട്ടത്തിലെ മറ്റ് പല കൈയെഴുത്തു ഗ്രന്ഥങ്ങളിലും ഈ

സുന്നഹദോസിലെ സംഭവങ്ങളെപ്പറ്റി പരാമർശനങ്ങളുണ്ട്. സമീപകാലത്ത് "മലങ്കരസഭയിലെ ആദ്യ ഭദ്രാസനങ്ങൾക്ക് 125 വയസ്സ്" (മലങ്കരസഭാ ദീപം 2001 ആഗസ്റ്റ് 16-31, സെപ്തം. 1-16) എന്ന ലേഖനത്തിൽ വർഗീസ് ജോൺ തോട്ടപ്പുഴയും, മലങ്കരസഭാ വിജ്ഞാനകോശത്തിൽ ഈ ലേഖകനും ഈ സുന്നഹദോസിനെപ്പറ്റി ലഘുവായി പരാമർശിച്ചിട്ടുണ്ട്.

2 മുളന്തുരുത്തി സുന്നഹദോസിലോ തുടർന്നോ തന്റെ ലൗകീക അധികാരം ഉറപ്പിക്കുന്ന രീതിയിലുള്ള ഒരു ഉടമ്പടിയും നൽകാൻ മാർ ദീവന്നാസ്യോസോ മലങ്കര പള്ളിയോഗമോ തയ്യാറാകാതിരുന്നതാണോ ഈ മനം മാറ്റത്തിനു പിന്നിലെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

3 കമ്മറ്റിയംഗങ്ങൾ പാത്രിയർക്കീസിനു നൽകിയ രാജിക്കത്തിൽ നിന്ന് (നാളാഗമം).

4 പകലോമറ്റം മെത്രാൻ വാഴ്ചയുടെ ജീർണതയുടെ കാലം മുതലെങ്കിലും (19-ാം നൂറ്റാണ്ടിന്റെ പ്രാരംഭം) മലങ്കര സഭാദ്ധ്യക്ഷന്മാരെ തെരഞ്ഞെടുക്കുകയോ വാഴ്ച അംഗീകരിക്കുകയോ ചെയ്യുന്നതിനുള്ള അധികാരം മലങ്കര പള്ളിയോഗത്തിന് ഉണ്ടായിരുന്നു. ഈ അധികാരം വിട്ടുകൊടുക്കാൻ കമ്മറ്റിക്കാർ തയ്യാറായില്ല എന്നതിന്റ സൂചനയാണ് ഈ പരമാർശം.

5 ഇസ്സഡ് എം. പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ്, കോട്ടയം 1966, pp. 197-206.

6 പുരാതന സഭകളുടെ കാനോൻ പ്രകാരം മൂന്ന് മേൽപ്പട്ടക്കാരെങ്കിലും ചേർന്നുവേണം മറ്റൊരു മേല്പട്ടക്കാരനെ വാഴിക്കുവാൻ. അടിയന്തര സാഹചര്യങ്ങളിൽ ഇതിന് അപവാദമായി ഒറ്റ മെത്രാൻ തനിച്ച് മേല്പട്ട സ്ഥാനാഭിഷേകം നടത്തിയ ധാരാളം സംഭവങ്ങളുണ്ട്. എന്നാൽ 1665 മുതൽ 1825 വരെ ഒരു മെത്രാൻ മാത്രമുണ്ടായിരുന്ന മലങ്കരയിൽ പിൻഗാമികളെ ഒറ്റയ്ക്കു വാഴിച്ചത് ക്രമരഹിതമെന്ന് വാദിച്ചിരുന്ന പാത്രിയർക്കീസ്, അത്തരം അടിയന്തരസാഹചര്യങ്ങളൊന്നും നിലവിലില്ലാതിരുന്നിട്ടും, മറ്റു രണ്ടു മെത്രാന്മാർ സ്ഥലത്തുണ്ടായിരുന്നിട്ടും ഒറ്റയ്ക്കു വാഴിച്ചത് ദുരൂഹമായിരിക്കുന്നു. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസിയോസിനെ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. യാക്കോബ് ദ്വിതീയൻ 1865 ഏപ്രിൽ 30 ന് ഡയർബക്കറിൽ വച്ച് വാഴിച്ചപ്പോൾ മൂന്നു മെത്രാന്മാരുടെ എണ്ണം തികയ്ക്കുവാൻ അർമേനിയൻ സഭയിലെ മേല്പട്ടക്കാരനെ കൂടി ക്ഷണിച്ചു വരുത്തിയിരുന്നു.

7 ഈ ലേഖനത്തിലെ ഉദ്ധരണികൾ മാർ ശീമോൻ ദീവന്നാസിയോസിന്റെ നാളാഗമത്തിൽ നിന്നുള്ളവയാണ്.

8 ജോസഫ് മാർ ദീവന്നാസിയോസിന് സഭ പിളർത്തണമെന്നോ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിനെ പരിത്യജിക്കണമെന്നോ ആഗ്രഹമില്ലായിരുന്നു. 1889 ൽ സെമിനാരിക്കേസിൽ സമ്പൂർണ്ണ വിജയം നേടിയ ശേഷം, പാലക്കുന്നത്ത് തോമസ് അത്താനാസിയോസ് വിശ്വാസ വിപരീതം ത്യജിച്ച് മടങ്ങിവരുന്നപക്ഷം താൻ സ്ഥാനത്യാഗം ചെയ്ത് അധികാരം അദ്ദേഹത്തെ ഏല്പിച്ചുകൊടുക്കാമെന്ന് തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചിരുന്നു.

**9** മുളന്തുരുത്തി സുന്നഹദോസിൽ കമ്മറ്റിക്കാർക്ക് അംഗത്വഫീസ് നിശ്ചയിച്ചിരുന്നുവെങ്കിലും ആ തുക പിരിക്കാൻ പാത്രിയർക്കീസ് സമ്മതിച്ചില്ല.

**10** മുളന്തുരുത്തിയിൽ വച്ച് കമ്മറ്റിക്കാരായി തെരഞ്ഞെടുക്കപ്പെട്ടവരിൽ രണ്ടു പേർ ഇതിനിടയിൽ റമ്പാൻ സ്ഥാനം ഏറ്റിരുന്നു. ഈ നിശ്ചയത്തിൽ നിന്ന്, ഇടവക ഭരണമുള്ള പട്ടക്കാരെ മാത്രമാണ് കമ്മറ്റിക്കാരായി ഉദ്ദേശിച്ചിരുന്നതെന്ന് വ്യക്തമാണ്.

*(മലങ്കരസഭ മാസിക, മാർച്ച്, 2002)*

# 6

# മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം: മലങ്കരയുടെ ബ്രഹത് ചരിത്രം

മലയാളികൾ ചരിത്രം രേഖപ്പെടുത്തുന്നതിൽ വിമുഖരാണെന്നാണ് ചരിത്രകാരന്മാരുടെ പൊതുവെയുള്ള അഭിപ്രായം. അക്കാര്യത്തിൽ മലങ്കര നസ്രാണികൾ ഒരു പടികൂടി കൂടുതൽ മലയാളികളാണെന്ന് അതിന്റെ ഉപശീർഷകവും.

ഏതാനും സ്ഥലങ്ങളിൽ സൂക്ഷിക്കുന്ന കാര്യവിചാരം ചുരുണകളും (Records of procedings) ഗ്രന്ഥവരി എന്നു പേരിട്ടു വിളിക്കുന്ന കൈക്കണക്കുകളുമൊഴികെ കേരളോൽപ്പത്തി, കേരളപ്പഴമ തുടങ്ങിയ ഏതാനും ഐതീഹ്യാധിഷ്ഠിതമായ ചരിത്രങ്ങൾ മാത്രമാണ് മലയാളിയുടേതായി കേരളത്തിലുണ്ടായിരുന്നത്. അതിനാൽ കേരളചരിത്ര രചനയ്ക്ക് വിദേശികളുടെ വിവരണങ്ങളെ പ്രധാനമായും ആശ്രയിക്കേണ്ടി വന്നു.

മലയാളിക്ക് ചരിത്രമെഴുതാൻ അറിയില്ലെന്ന സിദ്ധാന്തം പൊളിഞ്ഞത് 1781 -ൽ എഴുതപ്പെട്ട *വെള്ളയുടെ ചരിത്രം* കണ്ടെടുക്കുന്നതോടെയാണ്. ഹൈദർ അലിയുടെ കേരളത്തിലെ പടയോട്ട കാലത്തിന്റെ ദൃക്സാക്ഷി വിവരണമായ ഈ കൃതി ചരിത്രപരമായ സത്യസന്ധത പുലർത്തുന്ന ഒന്നാണെന്ന് ഡോ. എൻ. എം. നമ്പൂതിരി വിലയിരുത്തുന്നു.

ഈ കൃതിയുടെ സമകാലിക കൃതിയാണ് മലങ്കര നസ്രാണികളുടെ അവരാൽ തന്നെ എഴുതപ്പെട്ട ആദ്യ ചരിത്രകൃതിയായ *നിരണം ഗ്രന്ഥവരി. നിരണം ഗ്രന്ഥവരി*യുടെ ലഭ്യമായ ഏറ്റവും പഴയ പകർപ്പ് താളിയോലയിൽ എഴുതപ്പെട്ട കണിയാന്ത്ര പകർപ്പാണ്. 1824 -നും 1829 -നും ഇടയിൽ ഈ പകർപ്പ് പൂർത്തീകരിച്ചു എന്ന് ഗ്രന്ഥത്തിന്റെ ആന്തരിക സൂചനകൾ വ്യക്തമാക്കുന്നുണ്ട് (കൂടുതൽ വിവരങ്ങൾക്ക് ഈ ലേഖകൻ എഡിറ്റ് ചെയ്ത് 2000 ഓഗസ്റ്റിൽ സോഫിയാ ബുക്സ്, കോട്ടയം പ്രസിദ്ധീകരിച്ച *നിരണം ഗ്രന്ഥവരി* കാണുക).

അക്കാലം വരെയുള്ള മലങ്കരസഭാചരിത്രം - പ്രധാനമായും കൂനൻ കുരിശു സത്യത്തിനു ശേഷമുള്ള ചരിത്രം - ആണ് *നിരണം ഗ്രന്ഥവരി*യുടെ ചരിത്രഭാഗത്തിലെ പ്രതിപാദ്യം. എന്നാൽ *നിരണം ഗ്രന്ഥവരി* എന്ന പേരിൽ ഇന്നു ലഭ്യമായ കൃതി മൂലകൃതിയല്ല. അതിന് അതിലും

കൂടുതൽ പുരാതനത്വം ഉണ്ട്. ഈ വിവരം നമുക്ക് ലഭ്യമാകുന്നത് മറ്റൊരു അപ്രകാശിത കൃതിയിൽ നിന്നാണ് – അതാണ് *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം.*

കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആയിരുന്നു കരോട്ടുവീട്ടിൽ മാർ ശീമോൻ ദിവന്നാസ്യോസ് (1823–1886). എറണാകുളം ജില്ലയിലെ കണ്ടനാട് സ്വദേശിയായ ഇദ്ദേഹം 1877 –ൽ മേല്പട്ടസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു. ഇദ്ദേഹം എഴുതിയ 1577 പേജുകളുള്ള ബൃഹത്തായ ഒരു സഭാചരിത്രഗ്രന്ഥമുണ്ട്. അപ്രകാശിതമായ ഈ കൃതി അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന കടുംഗമംഗലം മാർ പത്രോസ്–പൗലൂസ് പള്ളിയിൽ സൂക്ഷിച്ചിരിക്കുന്നു. പ്രസിദ്ധീകരിക്കണമെന്ന ഉദ്ദേശ്യത്തോടെ വിവിധ രേഖകൾ ചേർത്ത് കാലാനുക്രമമായി എഴുതിയ ഈ കൃതിയ്ക്ക് ഗ്രന്ഥകർത്താവ് പേരൊന്നും നൽകിയിട്ടില്ലെങ്കിലും *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം* എന്ന പേരാണ് ഇതിനേറ്റവും അനുയോജ്യം. ഈ കൃതിയുടെ ഒരു പകർപ്പ് അദ്ദേഹവുമായി കുടുംബബന്ധമുള്ള ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കൈവശമുണ്ട്.

*നിരണം ഗ്രന്ഥവരി*യുമായി ഏതാണ്ട് എല്ലാ ഭാഗങ്ങളിലും സമാനത പുലർത്തുന്നു എങ്കിലും ശ്രദ്ധേയമായ ചില വ്യത്യാസങ്ങളും ഇവ തമ്മിലുണ്ട്. യേശുക്രിസ്തു മുതലുള്ള ഓർത്തഡോക്സ് സഭാചരിത്രം, മലങ്കര സഭാചരിത്രം എന്നീ ഭാഗങ്ങളിൽ തുല്യത പുലർത്തുന്ന ഈ രണ്ടു കൃതികൾ തമ്മിലുള്ള പ്രധാന വ്യത്യാസങ്ങൾ താഴെ പറയുന്നവയാണ്.

1) *നിരണം ഗ്രന്ഥവരി* ആരംഭിക്കുന്നത് സൃഷ്ടി (ആദാമിന്റെ കാലം) മുതലാണ്. നാളാഗമം യേശുക്രിസ്തുവിന്റെ പുനരുത്ഥാനം മുതലും.

2) *മാർത്തോമ്മാ ശ്ലീഹായുടെ നടപടികൾ* സംഗ്രഹീത രൂപത്തിൽ *നാളാഗമ*ത്തിലുണ്ട്. *നിരണം ഗ്രന്ഥവരി*യിലില്ല.

3) പോർട്ടുഗീസുകാരുടെ വരവിനു മുമ്പുള്ള മലങ്കരസഭാചരിത്രം *നിരണം ഗ്രന്ഥവരി*യിൽ ഒരു ഖണ്ഡികയിലൊതുങ്ങുമ്പോൾ നാളാഗമത്തിൽ ആ ഭാഗം വളരെ ദീർഘമായി പ്രതിപാദിച്ചിരിക്കുന്നു.

4) എ. ഡി. 825 മുതൽ 1599 വരെയുള്ള കാലത്ത് മലങ്കരയിൽ വന്ന പേർഷ്യൻ മെത്രാന്മാരിൽ ചിലരെപ്പറ്റിയുള്ള വിവരം ഗ്രന്ഥവരിയിലുണ്ട്. നാളാഗമത്തിൽ ഇല്ല.

5) *നിരണം ഗ്രന്ഥവരി*യിൽ വിശദമായി പ്രതിപാദിച്ചിരിക്കുന്ന പുത്തൻകാവു പള്ളി സ്ഥാപനം നാളാഗമത്തിൽ ഇല്ല.

6) വലിയ മാർ ദീവന്നാസ്യോസിനെ റോമാ വഴക്കുവാൻ തച്ചിൽ മാത്തുതരകൻ നടത്തിയ പീഡനങ്ങൾ *നിരണം ഗ്രന്ഥവരിയിൽ* വിശദമായി ഉണ്ട്. നാളാഗമത്തിൽ വളരെ ചുരുക്കത്തിൽ മാത്രം പ്രതിപാദിച്ചിരിക്കുന്നു.

7) വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്തെ പല സംഭവങ്ങളും *നിരണം ഗ്രന്ഥവരി*യേക്കാൾ കൂടുതൽ വിശദമായി നാളാഗമത്തിലുണ്ട്. ചില സംഭവങ്ങളിൽ തിരിച്ചുമുണ്ട്.

8) വലിയ മാർ ദീവന്നാസ്യോസിന്റെ കാലശേഷം 1829 വരെയുള്ള കാലത്തെ ചരിത്രം *നിരണം ഗ്രന്ഥവരി*യിൽ വളരെ സംഗ്രഹീതമാണ്. നാളാഗമം ആ കാലത്തെപ്പറ്റി വിശദമായി വിവരം തരുന്നു.

9) നാളാഗമത്തിന്റെ കർത്താവ് കടുത്ത അന്ത്യോഖ്യൻ പക്ഷപാതിയാണെന്ന് അതിലെ പ്രസ്താവനകൾ സാക്ഷിക്കുന്നു. മലങ്കരയിൽ ശല്യമുണ്ടാക്കി നാടുകടത്തപ്പെട്ട വിഗ്രഹഭഞ്ജകനായ ഈവാനിയോസ്, ദീയസ്കോറോസ് എന്നീ അന്ത്യോഖ്യൻ മെത്രാന്മാരേപ്പറ്റി യാതൊരു പരാമർശവും നാളാഗമത്തിലില്ല. അന്ത്യോഖ്യാ പാത്രിയർക്കീസായ മാർ പത്രോസ് തൃതീയനിൽ നിന്നും പട്ടമേറ്റ മാർ ശീമോൻ ദീവന്നാസ്യോസ് വ്യക്തമായും ആ പക്ഷപാതിയായിരുന്നുവെന്ന് ചരിത്രം രേഖപ്പെടുത്തുന്നുണ്ട്.

ഈ വൈജാത്യങ്ങൾ ഉണ്ടെങ്കിലും ഇവ രണ്ടും ഒരേ മൂലത്തിൽ നിന്നും ഉള്ളവയാണെന്ന് വ്യക്തമാണ്. പദ - വാചക പ്രയോഗങ്ങൾ പോലും പലയിടത്തും ഒന്നു തന്നെയാണ്.

*നിരണം ഗ്രന്ഥവരി*യും നാളാഗമവും ഒന്ന് ഒന്നിന്റെ പകർപ്പ് ആവുക അസാദ്ധ്യമാണ്. കാരണം ഒന്നിലുള്ള പല വിശദാംശങ്ങളും അടുത്തതിൽ കാണുന്നില്ല. ഈ വിശദാംശങ്ങളാവട്ടെ കൃത്യമായും മറ്റൊരു കൃതിയിൽ നിന്നും പകർത്തുകയല്ലാതെ ഓർമ്മയിൽ നിന്നും എഴുതുക അസാദ്ധ്യമായ സംഗതികളുമാണ്. അതിനാൽ ഇവയ്ക്കു രണ്ടിനും പൊതുവായ ഒരു മൂലകൃതി - ഒരു ദിനവൃത്താന്ത പുസ്തകം - ഉണ്ടായിരിക്കണം.

പ്രത്യേകം ശ്രദ്ധിക്കേണ്ട വസ്തുത, ഇവിടെ *ദിനവൃത്താന്തം* എന്നു പറയുന്നത് നാളാഗമമോ, കണിയാന്ത്ര താളിയോലയോ അതിന്റെ നേർപകർപ്പുകളോ അല്ല. അത് മറ്റൊരു മൂലഗ്രന്ഥമാണ്. ഒന്നു രണ്ടു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാം. കാട്ടുമങ്ങാട്ടു മെത്രാന്മാർ പട്ടം കൊടുത്ത കണിയാവള്ളി ഈവാനിയോസിന്റെ ലഘുചരിത്രം *നിരണം ഗ്രന്ഥവരി*യിലുണ്ട്. എന്നാൽ കുറെക്കൂടി വിശദമായ ചരിത്രം നാളാഗമ

ത്തിലുണ്ട്. അതേപോലെ 1808 ലെ കണ്ടനാട് പടിയോലയുടെ പൂർണരൂപം നാളാഗമത്തിലുണ്ട്. എന്നാൽ അത് *നിരണം ഗ്രന്ഥവരി*യിലില്ല.

1869–ൽ പ്രസിദ്ധീകരിച്ച ഇട്ടൂപ്പ് റൈട്ടറുടെ ഗ്രന്ഥത്തിൽ കണ്ടനാട് പടിയോലയുടെ പൂർണരൂപം ഉണ്ട്. എന്നാൽ തന്റെ വ്യക്തിപരമായ താൽപര്യങ്ങൾക്കനുസരിച്ച് ചില ഭാഗങ്ങൾ ഒഴിവാക്കിയാണ് ഇട്ടൂപ്പ് റൈട്ടർ അവ പ്രസിദ്ധീകരിച്ചത്. ആ പുസ്തകത്തിൽ നിന്നു മാത്രമാണ് കണ്ടനാടു പടിയോലയെപ്പറ്റി ലോകം അറിഞ്ഞിരുന്നത്. ഇട്ടൂപ്പ് റൈട്ടർ വിട്ടുകളഞ്ഞ ഭാഗങ്ങൾ നാളാഗമത്തിലുണ്ട്. അതിൽ നിന്നും ഇട്ടൂപ്പ് റൈട്ടറെയല്ല മാർ ശീമോൻ ദീവന്നാസ്യോസ് ആശ്രയിച്ചത് എന്ന് വ്യക്തമാണ്. മറിച്ച് തച്ചിൽ മാത്തുതരകന്റെ പീഡനം, പുത്തൻകാവ് പള്ളി സ്ഥാപനത്തിന്റെ വിശദാംശങ്ങൾ, വലിയ മാർ ദീവന്നാസ്യോസിന്റെ അന്ത്യകാലം, കേണൽ മക്കാളെ, ഡോ. ക്ലോഡിയസ് ബുക്കാനൻ ഇവരുടെ സന്ദർശനം എന്നിവ വിശദമായി *നിരണം ഗ്രന്ഥവരി*യിലുണ്ട്. ഇവയുടെ ഒന്നും വിശദാംശങ്ങൾ ഓർമ്മയിൽ നിന്ന് എഴുതുക അസാദ്ധ്യമാണ്.

ഇതിൽനിന്നും മനസിലാകുന്നത് കണിയാന്ത്ര താളിയോലയ്ക്കും മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിനും പൊതുവായ ഒരു മൂലകൃതി – ഒരു ദിനവൃത്താന്തം – ഉണ്ടായിരുന്നു എന്നാണ്. രണ്ടു കൃതികളുടെ കർത്താക്കളും അതിൽനിന്നു തങ്ങൾക്ക് താൽപര്യമുള്ള ഭാഗങ്ങൾ വിശദമായും, താൽപര്യമില്ലാത്ത ഭാഗങ്ങൾ ചുരുക്കിയും, പലപ്പോഴും ഉപേക്ഷിച്ചുമാണ് തങ്ങളുടെ കൃതികൾ രചിച്ചത്. ആ അർത്ഥത്തിൽ രണ്ടും മൂലകൃതികളല്ല എന്നു വരുന്നു.

പകലോമറ്റം അർക്കദ്യക്കോന്മാരും തുടർന്ന് മാർത്തോമ്മാ മെത്രാന്മാരും തങ്ങളുടെ കാലത്തെ അവിഛിന്നമായ ഒരു ദിനവൃത്താന്ത പുസ്തകം എഴുതി സൂക്ഷിച്ചിരിക്കണം. അപ്രകാരമല്ലെങ്കിൽ, ഒരു വ്യക്തിക്കും ഏതാനും വർഷങ്ങൾക്കു ശേഷം ഓർക്കുക അസാദ്ധ്യമായത്ര വിശദാംശങ്ങളും തീയതികളും അസാമാന്യമായ കൃത്യതയോടെ *നിരണം ഗ്രന്ഥവരി*യിൽ ചേർക്കുക സാധ്യമല്ല.

*നിരണം ഗ്രന്ഥവരി*യുടെ യഥാർത്ഥ മൂലകൃതി – മാർത്തോമ്മാ മെത്രാന്മാരുടെ ദിനവൃത്താന്തം – ഇന്നെവിടെയാണ്? *നിരണം ഗ്രന്ഥവരി* തന്നെ അതിനുത്തരം തരുന്നുണ്ടെന്നു തോന്നുന്നു: അതിലൊരിടത്ത് "..... *എന്നാൽ പാലമറ്റത്തു തറവാട്ടിലുള്ള അർക്കദ്യക്കോന്മാരുടെയും മെത്രാന്മാരുടെയും വിവരം എഴുതിയിരുന്ന കടുദാസുകളും ഗ്രന്ഥവരിയും നിരണത്തുപള്ളിയിൽ വെച്ചു പൂട്ടിയിരുന്ന പെട്ടകം ചിതലെടുത്തു കെടുകാർയ്യം വന്നുപോയാറെ അതിലൊരിടത്തു കണ്ടത്. .....*" എന്നു കാണുന്നു.

ദീർഘവർഷങ്ങൾ നിരണംപള്ളി മാർത്തോമ്മാ മെത്രാന്മാരുടെ ആസ്ഥാനമായിരുന്നു എന്നതും കണിയാന്ത്ര കൈയെഴുത്തുപ്രതിയുടെ പ്രയാണം ആരംഭിച്ചത് അവിടെ നിന്നാണെന്നുമുള്ള വസ്തുതകൾ ഈ പ്രസ്താവന ശരിയാണെന്ന നിഗമനത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു. അങ്ങനെയെങ്കിൽ മൂലകൃതി എന്നന്നേയ്ക്കുമായി നഷ്ടപ്പെട്ടു എന്ന് കരുതേണ്ടിയിരിക്കുന്നു.

*നിരണം ഗ്രന്ഥവരി*യിലെ വിവരണങ്ങൾ 1829-ൽ അവസാനിക്കുമ്പോൾ നാളാഗമത്തിന്റെ പ്രധാനഭാഗം ആരംഭിക്കുകയാണ്. അവിടം മുതൽ 1880 വരെയുള്ള കാലത്തിന്റെ വളരെ ദീർഘവും കൃത്യവുമായ വിവരണം മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലുണ്ട്. അക്കാലത്തെ പല സുപ്രധാന ചരിത്ര സംഭവങ്ങളുടെയും വിശദവും സൂക്ഷ്മവുമായ വിവരണം ലഭിക്കാനുള്ള ഏക സ്രോതസ്സ് ഇന്ന് ഈ ഗ്രന്ഥം മാത്രമാണ്. മുകളിൽ പറഞ്ഞ കണിയാവള്ളി ഈവാനിയോസിന്റെ ചരിത്രം, കണ്ടനാട് പടിയോല എന്നിവ രണ്ട് ഉദാഹരണങ്ങൾ മാത്രമാണ്.

19-ാം നൂറ്റാണ്ടിൽ മലയാളികളാൽ എഴുതപ്പെട്ട അനേകം സഭാചരിത്രഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം* (1869), റവ. ഇട്ട്യേര ഈപ്പൻ, റവ. ജോർജ് കുര്യൻ, റവ. കെ. കുരുവിള എന്നീ ആംഗ്ലിക്കൻ പട്ടക്കാരുടെ *വിരുതു പ്രകരണങ്ങൾ* (1872), ഇടവഴിക്കൽ പീലിപ്പോസു കോർഎപ്പിസ്കോപ്പായുടെ *സുറിയാനി സഭയുടെ സ്വരൂപം* (1870) എന്നിവയാണ് അവയിൽ മുഖ്യം. ഇവയിൽ ആദ്യത്തേതു നാലും പ്രൊട്ടസ്റ്റന്റ് അനുഭാവികൾ അവരുടെ കാഴ്ചപ്പാടോടു കൂടി എഴുതിയിട്ടുള്ളവയാണ്. അവസാനത്തേതാകട്ടെ പ്രൊട്ടസ്റ്റന്റ് ആശയഗതിയെ ഖണ്ഡിച്ചുകൊണ്ടെഴുതിയ ഒരു ലഘു കൃതിയും.

ഈ പശ്ചാത്തലത്തിൽ വേണം *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തെ* വിലയിരുത്തുവാൻ. മുമ്പു പറഞ്ഞവയേക്കാൾ ഒക്കെ ബൃഹത്തായ ഒരു ഗ്രന്ഥമാണിത്. മൗലികമായ ചരിത്ര രചനയുടെ അടിസ്ഥാന തത്വങ്ങൾ ഏതാണ്ടെല്ലാം പാലിച്ചുകൊണ്ട് എഴുതിയതാണ് ഈ നാളാഗമം. ധാരാളം മൂലരേഖകൾ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. ആ മാനദണ്ഡത്തിൽ ഈ കൃതിയൊരു അമൂല്യ ചരിത്രരേഖയാണ്.

വളരെ വിലപ്പെട്ടതും അനന്യലഭ്യവുമായ മൂലരേഖകളാണ് *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തി*ലുള്ളത്. അവയെല്ലാം ഈ ലേഖനത്തിൽ ചേർക്കുക അസാദ്ധ്യമാണ്. എങ്കിലും മുകളിൽ സൂചിപ്പിച്ച കണ്ടനാട്ടു പടിയോല കൂടാതെ അവയിൽ ചിലതു കൂടി ഇവിടെ രേഖപ്പെടുത്തുന്നത്, ഈ കൃതിയുടെ പ്രാധാന്യത്തെ ബോദ്ധ്യപ്പെടുത്തും.

1) 1851 -ൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ *മലങ്കര പള്ളി യോഗം* പാസാക്കിയ 101 ഭാഗങ്ങളുള്ളതും മലങ്കരസഭയുടെ ആത്മീകവും ലൗകീകവും കൂദാശാപരവുമായ സമഗ്ര വിഷയങ്ങളെയും പ്രതിപാദിക്കുന്നതുമായ *ചട്ടവര്യോല*യുടെ പൂർണരൂപം.

2) 1873-ൽ പരുമല സെമിനാരിയിൽ കൂടിയ മലങ്കര പള്ളിയോഗം മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചതിന്റെ ലഭ്യമായ ഏറ്റവും വിശദമായ വിവരണം (ഈ തീരുമാനങ്ങൾ തന്നെയാണ് പിന്നീട് 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ പാസാക്കിയത്).

3) 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ പൂർണരൂപം.

4) 1877-ലെ വെളിയനാട് സുന്നഹദോസിന്റെ ദൃക്സാക്ഷി വിവരണം. പ. പത്രോസ് പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഈ യോഗം മലങ്കര സഭാഭരണത്തിൽ പാത്രിയർക്കീസിന്റെ ഏകപക്ഷീയമായ നടപടികളിൽ പ്രതിഷേധിച്ച് പ്രതിനിധികൾ ബഹിഷ്ക്കരിച്ചു.

5) 1877-ലെ വെട്ടിക്കൽ സുന്നഹദോസിന്റെ ദൃക്സാക്ഷി വിവരണം.

6) പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ നടത്തിയ പര്യടനത്തിന്റെ സമ്പൂർണ്ണ വിവരണം. ഇവയിൽ പാത്രിയർക്കീസിന്റെ യാത്രകൾ, കൂടിക്കാഴ്ചകൾ, നടപടികൾ, ആരാധന - കൂദാശ അനുഷ്ഠാനങ്ങൾ, ആചാര - ആരാധന പരിഷ്കാരങ്ങൾ, കിട്ടിയ പണത്തിന്റെ കണക്ക് മുതലായി എല്ലാ വിഷയങ്ങളും ഉൾപ്പെടുന്നു.

7) നവീകരണക്കാർക്കെതിരായുള്ള സെമിനാരിക്കേസിൽ പ. പരുമല തിരുമേനി ആലപ്പുഴ ജില്ലാ കോടതിയിൽ കൊടുത്ത ആദ്യമൊഴി.

ഇവ കൂടാതെ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെ തിരഞ്ഞെടുപ്പും വാഴ്ചയും അനന്തര സംഭവങ്ങളും, അദ്ദേഹവും യൂയാക്കീം കൂറിലോസും തമ്മിലുണ്ടായ അധികാര മത്സരം, യൂയാക്കീം കൂറിലോസിന്റെ അന്ത്യകാലം, പാത്രിയർക്കീസിന്റെ തിരിച്ചുപോക്കിനു ശേഷം അദ്ദേഹം വാഴിച്ച നവ മെത്രാന്മാരും മലങ്കര മെത്രാപ്പോലീത്തായുമായുള്ള അധികാര വിഭജന പ്രശ്നം തുടങ്ങി അക്കാലത്തെ സമഗ്രമായ മലങ്കര സഭാചരിത്രം *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിൽ ലഭ്യമാണ്.

1850 - 1880 കാലത്തെ സംബന്ധിച്ചുള്ള ഏറ്റവും വിശദമായ വിവര

ണമാണ് നാളാഗമത്തിലുള്ളത്. അതിന്റെ ഏറ്റവും പ്രധാന കാരണം ഗ്രന്ഥകാരൻ ആ കാലഘട്ടത്തിന്റെ ദൃക്സാക്ഷിയും അതിലൊരു പ്രധാന ഭാഗഭാക്കും ആയിരുന്നു എന്നതാണ്. ഈ അനന്യമായ സ്ഥാനം മലങ്കരസഭയിൽ മറ്റൊരാൾക്കേ ലഭിച്ചിട്ടുള്ളൂ. അത് രണ്ട് മലങ്കര മെത്രാപ്പോലീത്താമാരുടെയും അഞ്ച് കാതോലിക്കാമാരുടെയും ഭരണം *അടുത്തുനിന്നും അകത്തുനിന്നും* കണ്ടറിഞ്ഞ് ചരിത്രമെഴുതിയ മലങ്കരയുടെ മഹാ ചരിത്രകാരനായ  ഇസ്സഡ്. എം. പാറേട്ടിനാണ്.

ദൃക്സാക്ഷി വിവരണം മാത്രമല്ല *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലുള്ളത്. മൂലരേഖകൾ പലയിടത്തുനിന്നും തേടിപ്പിടിച്ച് ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. അങ്ങനെയുള്ള പല രേഖകൾ - സുറിയാനിയിലും മലയാളത്തിലുമുള്ളവ - മറ്റു സ്രോതസ്സുകളിൽ നിന്നും ലഭ്യമാകുന്നവയുമായി താരതമ്യം ചെയ്യുമ്പോൾ അവയുടെ ആധികാരികത വെളിപ്പെടുന്നുണ്ട്.

ഒരു ഡയറിയോ വ്യക്തിപരമായ ഓർമ്മക്കുറിപ്പുകളോ എന്ന നിലയിൽ എഴുതപ്പെട്ടതല്ല *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം.* പ്രസിദ്ധീകരിക്കുക എന്ന ഉദ്ദേശ്യത്തോടെ അതിനുള്ള രൂപഘടനയിൽ എഴുതപ്പെട്ടതാണ് ഈ ചരിത്രകൃതി. മൂലരേഖകളെപ്പറ്റി പരാമർശിച്ച ശേഷം *അതിന്റെ പകർപ്പ്* എന്ന തലക്കെട്ടോടെയാണ് അവ ചേർത്തിരിക്കുന്നത്. പലയിടത്തും അത്തരം രേഖകൾക്കുള്ള സ്ഥലം വിട്ടിട്ടുണ്ടെങ്കിലും രേഖകൾ ചേർത്തതായി കാണുന്നില്ല. അവ പിന്നീട് പകർത്താനായി മാറ്റി വച്ചിട്ട് വിട്ടുപോവുകയോ സമയം ലഭിക്കാതെ വന്നവയോ ആകാം.

മറ്റെല്ലാ ചരിത്രഗ്രന്ഥങ്ങൾ പോലെ *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ*വും പക്ഷപാതിത്വത്തിൽ നിന്നും മുക്തമല്ല. എന്നാൽ വസ്തുതകളിലോ മൂലരേഖകളിലോ തന്റെ അഭിപ്രായത്തിനനുസൃതമായ മാറ്റിമറിക്കലുകൾ നടത്തിയതായി ഇതിൽ കാണുന്നില്ല. നിഗമനങ്ങളിലും, വിശദീകരണങ്ങളിലും ലേഖകന്റെ പക്ഷപാതിത്വത്തിനനുസൃതമായ മലക്കംമറിച്ചിലുകൾ നടത്തിയിട്ടുണ്ട്. എന്നാൽ അതിനാധാരമായി കാണിക്കുന്ന രേഖകളിൽ നിന്നും വായനക്കാരന് യഥാർത്ഥ ചിത്രം ലഭിക്കുന്നുണ്ട് എന്നത് ഇതിനു തെളിവാണ്.

തനിക്കു മെത്രാൻ സ്ഥാനം നൽകിയ അന്ത്യോഖ്യൻ സഭയിലെ മേല്പട്ടക്കാരോടുള്ള വിധേയത്വവും മലങ്കര മെത്രാപ്പോലീത്തായോടുള്ള ഗ്രന്ഥകർത്താവിന്റെ അധികാരമത്സരവും പ്രകടമാണെങ്കിലും അതേ അന്ത്യോഖ്യൻ മെത്രാന്മാരുടെ കുതന്ത്രങ്ങളേയും, നടപടികളേയും പറ്റി ഏറ്റവും വിശദമായ ചിത്രം ലഭിക്കുന്നത് ഈ കൃതിയിൽ നിന്നു തന്നെ

യാണന്നത് ശ്രദ്ധേയമാണ്. തനിക്ക് സൗന്ദര്യപ്പിണക്കമുണ്ടായിരുന്ന – പരസ്പരം കേസു പോലും നടത്തിയ – മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെ വളരെ മികച്ച ഒരു ചിത്രം ഈ കൃതി വായനക്കാരന് നൽകുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ കഷ്ട പ്പാടും, നയചാതുരിയും വ്യക്തി മാഹാത്മ്യവും *മാർ ശീമോൻ ദീവന്നാ സ്യോസിന്റെ നാളാഗമത്തിൽ* ബഹുമാനപുരസരം തന്നെ രേഖപ്പെടു ത്തിയിരിക്കുന്നു എന്നത് ഗ്രന്ഥകാരന്റെ വ്യക്തിമാഹാത്മ്യം ഉയർത്തിക്കാ ട്ടുന്നു.

മലങ്കരസഭയ്ക്ക് ഒരിക്കലും മറക്കാനാവാത്ത ഒരു സമ്പാദ്യമാണ് കൊച്ചിയുടെ പ്രഥമ മെത്രാപ്പോലീത്തായായ കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസ് ഈ കൃതിയിലൂടെ നൽകിയിരിക്കുന്നത്. ക്ലിഷ്ടമായ കൈയെഴുത്തും സുഗമമല്ലാത്ത ഭാഷയുമുള്ള – കാലത്തിന്റെ മങ്ങലു കൾ വന്നു തുടങ്ങിയ – ഈ കൃതി പ്രസിദ്ധീകരിക്കേണ്ടത് സഭയുടെ മാത്രമല്ല, കേരളചരിത്രത്തിന്റെ തന്നെ ആവശ്യമാണ്. *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിന്റെ* പ്രസിദ്ധീകരണമാണ് അദ്ദേഹ ത്തിനുള്ള ഏറ്റവും വലിയ അംഗീകാരവും ശാശ്വത സ്മാരകവും.

*(കൊച്ചി ഭദ്രാസനചരിത്രം, ഡിസംബർ 2002)*

# 7

# 190 വർഷം പിന്നിടുന്ന "ഞങ്ങൾക്കുള്ള കർത്താവേ...."

കേരളത്തിലെ മൊത്തം ക്രൈസ്തവർ ഒരു പക്ഷേ ഏറ്റവും കൂടുതൽ പ്രാവശ്യം ഉരുവിട്ട ക്രിസ്തീയ കീർത്തനമാണ് മലങ്കരസഭയുടെ ശയന നമസ്കാരത്തിലെ *ഞങ്ങൾക്കുള്ള കർത്താവേ* എന്നാരംഭിക്കുന്ന മെമ്രാ. മലങ്കര നസ്രാണികളുടെ കാര്യത്തിൽ ഇതു പൂർണ്ണമായും ശരിയാണ്.

മാർ അപ്രേമിന്റെ 'നിറ'ത്തിലുള്ള ഈ മെമ്ര സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയിട്ട് 190 വർഷം തികഞ്ഞു. കൊല്ല വർഷം 995-ൽ (1820 എ. ഡി.) കോട്ടയം പഴയസെമിനാരിയിൽ വെച്ച് കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമനാണ് ഇന്നുപയോഗിക്കുന്ന അതേ മെമ്രാ പരിഭാഷപ്പെടുത്തിയത്. ആ പരിഭാഷയിൽ കേവലം രണ്ടു വാക്കുകൾക്കു മാത്രമാണ് ഒന്നേമുക്കാൽ നൂറ്റാണ്ടുകൊണ്ട് പരിഷ്കാരം വന്നത്.

അബ്രഹാം മല്പാൻ ഒന്നാമൻ പരിഭാഷപ്പെടുത്തി ക്രോഡീകരിച്ചതും ഇപ്പോൾ പാമ്പാക്കുട കോനാട്ട് ലൈബ്രറിയിൽ സൂക്ഷിക്കുന്നതുമായ ഒരു പ്രാർത്ഥനാക്രമത്തിലാണ് ആദ്യമായി ഈ മെമ്രാ പ്രത്യക്ഷപ്പെടുന്നത്. ഈ പുസ്തകത്തിൽ (കോനാട്ട് ലൈബ്രറി നമ്പർ 15) സുറിയാനി ഗുർശൂനിയിലുള്ള പകർപ്പെഴുത്തു വിവരണത്തിൽ (colophone) "കൊല്ലം 995-ാമാണ്ട് കോട്ടയത്തു സെമിനാരിയിൽ വെച്ച് കോനാട്ട് യാക്കോബു കശീശായുടെ പുത്രൻ മല്പാൻ ഗീവറുഗീസ് കശീശായുടെ അനന്തരവൻ അബ്രഹാം കശീശാ എഴുതിയ പുസ്തകമാകുന്നു" എന്ന് വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. *സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായക്കാരെന്നു വിളിക്കപ്പെടുന്ന സുറിയാനിക്കാറര ക്രിസ്ത്യാനികൾ ആന്തിയിലും മയ്യലിലും നമസ്കരിക്കേണ്ടും ക്രമം* എന്നാണ് ഒന്നാം പേജിലെ പുസ്തക വിവരണം.

പിൽക്കാലത്ത് മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർ ക്രോഡീകരിച്ച് പ്രസിദ്ധീകരിച്ച *പാമ്പാക്കുട നമസ്കാരം* എന്ന പേരിൽ പ്രസിദ്ധമായ പ്രാർത്ഥനക്രമത്തിന്റെ മൂലരൂപം എന്നു പറയാവുന്ന ഒന്നാണ് ഈ കൃതി. ഇതിലെ ഉള്ളടക്കത്തിന്റെ പട്ടികയിൽ നിന്നും അത് വ്യക്തമാകും.

(1) കുരിശു വരപ്പാൻ (കൗമാ). സന്ധ്യാ നമസ്ക്കാരം ഇന്നുപയോഗിക്കുന്ന അതേ രീതിയിൽ *പട്ടാങ്ങപ്പെട്ട......* (*സത്യമുള്ള ദൈവംതമ്പുരാ*

*നെ....*) വരെ.(2) കന്യകമറിയാമിനോടുള്ള അപേക്ഷ. (3) ശയന നമസ്ക്കാരം (കൗമ, *കരുണയുള്ള ദൈവമേ....., ഞങ്ങൾക്കുള്ള കർത്താവേ...* ഇന്നുപയോഗിക്കുന്ന രീതിയിൽ). (4) മാർ അപ്രേമിന്റെ അപേക്ഷകൾ. (5) പാതിരായുടെ നമസ്ക്കാരം (സങ്കീർത്തന പരിഭാഷകൾ അടക്കം).

(6) പ്രഭാത നമസ്ക്കാരം. (7) പത്ത് കല്പനകൾ. (8) കൂദാശകൾ. (9) ശുദ്ധമാനപള്ളിയുടെ (സഭയുടെ) കല്പനകൾ. (10) മനോഗുണ പ്രവർത്തികൾ.

(11) ചാവുദോഷങ്ങൾ (മരണകരമായ പാപങ്ങൾ). (12) സന്ധ്യയുടെ മെമ്രാ (മാർ യാക്കോബ്). (13) മാർ പീലക്സീനോസിന്റെ അപേക്ഷ. (14) അനുതാപത്തിന്റെ ഏഴ് സങ്കീർത്തനങ്ങൾ. (15) കുർബാനക്രമം. (16) സ്പർഹായോ. (17) നോമ്പു കണക്ക്. എപ്പക്കത്തി, പെരുന്നാൾ പട്ടിക

ഇത്രയും പ്രാർത്ഥനകൾക്കു ശേഷം ശ്രദ്ധേയമായ ഒരു ഭാഗം കൂടി ഈ ഗ്രന്ഥത്തിലുണ്ട്. അതിന്റെ തലവാചകം *ഇംഗ്ലീഷന്മാരുടെ നമസ്കാരത്തിൽ നമുക്കു കൊള്ളാവുന്നവ* എന്നാണ്. 1818–ൽ പരിഭാഷ ആരംഭിച്ച ആംഗ്ലിക്കൻ സഭയുടെ *ബുക്ക് ഓഫ് കോമൺ പ്രയേഴ്സിലെ* ഓർത്തഡോക്സ് വിശ്വാസത്തിനു വിരുദ്ധമല്ലാത്ത ഏതാനും പ്രാർത്ഥനകളുടെ മലയാള പരിഭാഷയാണ് ഈ ഭാഗത്തിന്റെ ഉള്ളടക്കം.

ഈ കൃതിയിലെ സങ്കീർത്തന പരിഭാഷകളുടെ ഭാഷാരീതിയും ശ്രദ്ധ ആകർഷിക്കുന്നതാണ്. ഉദാഹരണത്തിന് 51–ാം സങ്കീർത്തനത്തിന്റെ അന്ത്യഭാഗം *......എന്റെ വായ നിന്റെ സ്തുതികൾ പാടും. പൂജകളിൽ നീ തിരുമനസ്സായില്ല. അതിന്മണ്ണം ഹോമപൂജകളിൽ നീ നിരപ്പാകപ്പെടുകയുമില്ല. തമ്പുരാന്റെ പൂജകൾ ക്ഷീണിക്കപ്പെട്ട അരൂപിയാകുന്നു. ആവലികപ്പെട്ട മനസ തംപുരാൻ നിരസിക്കുന്നില്ല. നിന്റെ ഇഷ്ടത്താലെ സെഹിയോനെ നന്നാക്കി ഓർശ്ലേമിന്റെ കോട്ടകൾ നീ പണികാ .....*

ഈ പരിഭാഷ സുറിയാനിയിൽ നിന്നുള്ളതാണെന്ന് പ്രകടമാണ്. ബെഞ്ചമിൻ ബെയ്ലിയുടെ മലയാള പരിഭാഷയെ അവലംബിച്ചിട്ടില്ല എന്നത് ഇതിൽനിന്നും വ്യക്തമാണ്.

ഈ ഗ്രന്ഥത്തിലെ ഏറ്റവും ശ്രദ്ധേയമായ ഭാഗം ഇതിൽ ഉൾപ്പെടുത്തിയിട്ടുള്ള കുർബാനക്രമമാണ്. വി. കുർബാനയിൽ ജനവും ശുശ്രൂഷകരും പറയേണ്ട പ്രതിവാക്യങ്ങൾ എല്ലാം (തുബ്ദേനുകൾ അടക്കം) മലയാളത്തിൽ പരിഭാഷപ്പെടുത്തി ഇതിൽ ചേർത്തിരിക്കുന്നു. ശുശ്രൂഷകൻ *ബാറക്മോർ* പറയേണ്ടതിന് *എന്റെ അച്ചാ നീ വാഴ്ത്തേണമേ* എന്നുള്ള മലയാള പരിഭാഷയാണ് ചേർത്തിരിക്കുന്നത്.

ചരിത്രപരമായി അത്യധികം പ്രാധാന്യമുള്ള ഒരു കൃതിയാണ് ഇത്. മലങ്കരസഭയിൽ മലയാള ഭാഷയിൽ എഴുതപ്പെട്ട ആദ്യ പ്രാർത്ഥനാ പു

സ്തകം, ആദ്യ കുർബാനക്രമം എന്നീ സ്ഥാനങ്ങൾ ഈ കൃതിക്കുണ്ട്. ഇന്ന് മാർത്തോമ്മാക്കാർ അവകാശപ്പെടുന്നതുപോലെ 1835 ചിങ്ങം 15-ന് മലയാളത്തിലാണ് പാലക്കുന്നത്ത് അബ്രഹാം മല്പാൻ കുപ്രസിദ്ധമായ *അരകുർബാന* ചൊല്ലിയതെങ്കിൽ അതിന് കുറഞ്ഞത് 10 വർഷമെങ്കിലും മുമ്പ് കോനാട്ട് മല്പാന്റെ ഈ കൃതി ഉപയോഗത്തിലായി. അതിനാൽ മലങ്കരസഭയിലെ ആദ്യ ആരാധനക്രമ പരിഭാഷകൻ എന്ന സ്ഥാനം കോനാട്ട് ഏബ്രഹാം മല്പാൻ ഒന്നാമന് മാത്രം അവകാശപ്പെട്ടതാണ്.

യഥാർത്ഥത്തിൽ ഈ സ്ഥാനം നൽകേണ്ടത് കായംകുളം പീലിപ്പോസ് റമ്പാനാണ്. കാരണം 1811-ൽ പ്രസിദ്ധീകരിച്ച അദ്ദേഹം പരിഭാഷപ്പെടുത്തിയ സുവിശേഷങ്ങൾ പാശ്ചാത്യ സുറിയാനി ആരാധനക്രമത്തിന്റെ ഭാഗമായ വായനപ്പടി ഏവൻഗേലിയോനാണ്.

രണ്ടാമതായി, തന്നിഷ്ടംപോലെ വെട്ടിച്ചുരുക്കിയതോ ഭേദപ്പെടുത്തിയതോ ആയ ഒരു കൃതിയല്ല കോനാട്ട് മല്പാന്റേത്. പാശ്ചാത്യ സുറിയാനിക്രമത്തിന്റെ പദാനുപദ തർജ്ജമയാണ്. അതിനാൽ ഇതിനെ ഔദ്യോഗികം എന്നുതന്നെ വിശേഷിപ്പിക്കാം. എന്നാൽ ബുക്ക് ഓഫ് കോമൺ പ്രയേഴ്സിലെ അനുയോജ്യ പ്രാർത്ഥനകൾ ചേർത്തു എന്നത് ഇദ്ദേഹം അവ പഠിച്ചിരുന്നു എന്നും നല്ലത് എന്നു ബോധ്യപ്പെട്ടത് അംഗീകരിക്കുവാനുള്ള വിശാല മനസ്ഥിതി ഉള്ള ആളായിരുന്നു എന്നും വ്യക്തമാക്കുന്നു.

1859-ൽ പുലിക്കോട്ടിൽ ജോസഫ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് പഞ്ചമൻ മലങ്കര മെത്രാപ്പോലീത്താ) കോഴിക്കോട് കാളഹസ്തപ്പാ മുതലിയാരുടെ വിദ്യാവിലാസം അച്ചുകൂടത്തിൽ നിന്നു കല്ലച്ചിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച പ്രാർത്ഥനാ പുസ്തകത്തെ ഈ പരിഭാഷ ശക്തമായി സ്വാധീനിച്ചിട്ടുണ്ട് എന്ന് സംശയിക്കത്തക്ക സമാനതകൾ ഇവ തമ്മിൽ കാണുന്നുണ്ട്.

ഏതായാലും മലങ്കരസഭയിൽ ആരാധനക്രമം (കുർബ്ബാനക്രമം അടക്കം) ആദ്യം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയതിന്റെ ബഹുമതി പൂർണ്ണമായും കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമനുള്ളതാണ്. മറ്റാർക്കും ഇതിന്റെ ഖ്യാതി അവകാശപ്പെടാനാവില്ല. കടുത്ത യാഥാസ്ഥിതികനെന്നു മുദ്രകുത്തി മിഷണറിമാർ സെമിനാരിയിൽ നിന്നു പുറംതള്ളിയ കോനാട്ട് അബ്രഹാം മല്പാന് വിശ്വാസത്തിലൊഴികെ യാഥാസ്ഥിതികത്വം ഇല്ലായിരുന്നു എന്നും ഈ പരിഭാഷ വ്യക്തമാക്കുന്നു.

(*മലങ്കര സഭാ മാസിക - സെപ്റ്റംബർ 2010*)

# 8

# തൃക്കുന്നത്തു സെമിനാരിയുടെ ചരിത്രം

**ക**ഴിഞ്ഞ ഏതാനും വർഷങ്ങളായി ജനുവരി മാസത്തിൽ വാർത്തകളിൽ നിറഞ്ഞുനിൽക്കുന്ന ഒന്നാണ് ആലുവാ തൃക്കുന്നത്തു സെമിനാരി. മലങ്കരസഭയുടെ അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനവും നാലു മേല്പട്ടക്കാരുടെ കബറിടം സ്ഥിതിചെയ്യുന്ന പുണ്യഭൂമിയുമായ ആലുവാ തൃക്കുന്നത്തു സെമിനാരിക്ക് ഒന്നേകാൽ നൂറ്റാണ്ടിന്റെ ചരിത്രമേയുള്ളു. എങ്കിലും ഈ സ്ഥാപനത്തിന്റെ ഉൽഭവ ചരിത്രം ഏതാണ്ട് എല്ലാവർക്കും തന്നെ അജ്ഞാതമാണ്.

പഴയ തിരുവിതാംകൂറിലെ അപ്രസക്തമായ ഒരു സ്ഥലമായിരുന്നു ആലുവാ. വർഷത്തിലൊരിക്കൽ ശിവരാത്രിക്ക് ആലുവാ മണപ്പുറത്ത് ബലിതർപ്പണം നടത്താൻ എത്തുന്നവരും ആലുവാപ്പുഴയിലെ ഔഷധഗുണമുള്ള വെള്ളത്തിൽ *കുളിച്ച് സുഖമെടുക്കാൻ* വേനൽക്കാലത്ത് എത്തുന്ന അപൂർവ്വം ചിലരുമായിരുന്നു ആലുവായെ മുഖ്യധാരയിൽ ഉൾപ്പെടുത്തി നിർത്തിയിരുന്നത്. ഇക്കാലത്ത് ആലുവായിൽ സുറിയാനി ക്രിസ്ത്യാനികൾ ഇല്ലായിരുന്നു എന്നു തന്നെ പറയാം.

മികച്ച കര - ജലമാർഗ്ഗ ഗതാഗത സൗകര്യമുണ്ടായിരുന്ന ആലുവായ്ക്ക് പ്രാധാന്യം ലഭിക്കുന്നത് കൊച്ചി - ഷൊർണ്ണൂർ റെയിൽപ്പാത വന്നതോടെയാണ്. പഴയ തിരുവിതാംകൂർ രാജ്യത്ത് റെയിൽവേ കടന്നുപോകുന്ന സ്ഥലങ്ങൾ ആലുവാ, അങ്കമാലി ഇവ മാത്രമായിരുന്നു. 19-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ ഈ റെയിൽപ്പാതയുടെ പണി പുരോഗമിച്ചതോടെ തിരുവിതാംകൂർ സർക്കാർ ആലുവായുടെ വികസനത്തിൽ ശ്രദ്ധ ചെലുത്തി.

ഇതേ കാലത്താണ് അങ്കമാലി ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായിരുന്ന അമ്പാട്ട് മാർ കൂറിലോസ് തന്റെ ഭദ്രാസന ആസ്ഥാനമായി ആലുവായെ തെരഞ്ഞെടുത്തത്. 1876-ലാണ് മലങ്കര സന്ദർശിച്ച ആദ്യത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ പ. പത്രോസ് തൃതീയൻ, മലങ്കരമെത്രാപ്പോലീത്തായെ കൂടാതെ ആറു മേല്പട്ടക്കാരെക്കൂടി വാഴിച്ചതും മലങ്കരസഭയെ ഏകപക്ഷീയമായി ഏഴ് ഇടവകകളായി വിഭജിച്ചതും. അതിൽ ഒരു ഇടവകയായിരുന്നു അങ്കമാലി. 1891-ൽ കാലം ചെയ്ത അമ്പാട്ട് മാർ കൂറിലോസായിരുന്നു അങ്കമാലിയുടെ ആദ്യ മെത്രാപ്പോ

ലീത്താ. അദ്ദേഹം ആലുവാ നഗരമദ്ധ്യത്തിൽ ഇരുപത് ഏക്കറോളം വസ്തു സമ്പാദിക്കുകയും *ചുരുക്കത്തിൽ* ഒരു പള്ളി സ്ഥാപിക്കുകയും ചെയ്തു. വികസ്വരമായ ആലുവായിൽ അദ്ദേഹത്തിനു സ്ഥലം അനുവദിച്ച കൊല്ലവർഷം 1055-ാമാണ്ട് ആനി മാസം 7-ാം തീയതി കുന്നത്തുനാട് മണ്ടപത്തുംവാതുക്കൽ കച്ചേരിയിൽ നിന്നും ജമാബന്തി 1404-ാമത് നമ്പറായി ശങ്കരൻ നാരായണൻ ഒപ്പിട്ടയച്ച താഴെ പറയുന്ന *മലങ്കരെ അങ്കമാലി മുതലായ പള്ളികളുടെ മേലധികാരികൾക്ക് എഴുതിയ നോട്ടീസ്* ഉത്തരവു തന്നെ ഇതൊരു പൊതുസ്ഥാപനമാണെന്നു വ്യക്തമാക്കുന്നുണ്ട്.

*... പള്ളിവക ആലുവാ കരയിൽ പണ്ടാരവകപാട്ടം പതിഞ്ഞിരിക്കുന്ന തൃക്കുന്നൂർ പുരയിടത്തിൽ ഒരു പള്ളി വയ്പാൻ അനുവാദമുണ്ടാകണമെന്ന് അപേക്ഷിച്ചു വിചാരണ നടത്തി എഴുതി ബോധിപ്പിച്ച് എഴുതി അയച്ചിരുന്നതിനു അതിൻവണ്ണം അനുവദിച്ച് കല്പനപ്രകാരം എഴുതി ചെന്ന് ഹാജൂരിൽ നിന്നും ജമാബന്തി 6363-ാമത് നമ്പരിൽ ഇടവമാസം 11-നു എഴുതിയ സാധനം ചെന്നു. 10660-ാം നമ്പരിൽ എഴുതി ഉത്തരവ് വന്നിരിക്കുന്നതാകകൊണ്ട് വിവരം തെര്യപ്പെടുത്തിയിരിക്കുന്നു. ...*

1889 കുംഭം 1-ന് കൂരൻ കുഞ്ഞവരായ്ക്കു അമ്പാട്ടു മാർ കൂറിലോസ് എഴുതിയ സ്വകാര്യ കൽപ്പനയിൽ ... *നമുക്ക് ആലുവായിൽ പണിയപ്പെടുന്ന പള്ളിയ്ക്കു ഈ മാസ 18-നു കല്ലിടുവാൻ നിശ്ചയിച്ചിരിക്കുന്നു ....* എന്നു കാണുന്നു. അന്നത്തെ ചടങ്ങിനു സമൂഹത്തിലെ പല പ്രമുഖരേയും ക്ഷണിച്ചതായും ടി. കൽപ്പനയിൽ സൂചനയുണ്ട്.

അമ്പാട്ടു മാർ കൂറിലോസ് 1891-ൽ അകാലത്തിൽ കാലം ചെയ്തതോടെ കോട്ടയം ഇടവകയുടെ കടവിൽ മാർ അത്താനാസ്യോസ് അങ്കമാലിയുടെ ഭരണം ഏറ്റെടുത്തു. അദ്ദേഹം ആലുവാ പള്ളിയെ ഒരു പൊതു സ്ഥാപനമാക്കി. അതിനെ വടക്കുള്ള സഭാകേന്ദ്രമാക്കി വളർത്തുക എന്നത് ഒരു വെല്ലുവിളിയായി അദ്ദേഹം ഏറ്റെടുത്തു. തന്റെ ജന്മനാടായ വടക്കൻപറവൂരിനു സമീപസ്ഥമായ ആലുവായോട് അദ്ദേഹത്തിനു പ്രത്യേക പ്രതിപത്തി ഉണ്ടായിരുന്നിരിക്കാം.

ഇക്കാലത്ത് വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ, പൗരസ്ത്യ കാതോലിക്കാ) ആയിരുന്നു കടവിൽ മാർ അത്താനാസ്യോസിന്റെ സെക്രട്ടറിയും സന്തത സഹചാരിയും. തുടർന്നു നടന്ന സംഭവങ്ങൾ പ. വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി* എന്ന ആത്മകഥയിൽ നിന്നും ഇപ്രകാരം സംഗ്രഹിക്കാം:

*... (കൊല്ലവർഷം) 1077 വൃശ്ചിക മാസം 9-ന് മലയാളം കണക്കിൽ*

*7-ന് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തനിക്കുള്ള സമ്പാദ്യങ്ങൾ ആലുവാ പള്ളിക്ക് കൊടുത്തിരിക്കുന്നതായി ഒരു ഉടമ്പടി എഴുതി പറവൂർ കൊർട്ടിൽ രജിസ്ട്രറാക്കി. ടി. പള്ളിയുടെ കാര്യാന്വേഷണത്തിനായി കൊച്ചുപൗലോസു റമ്പാച്ചനേയും ഗീവറുഗീസ് റമ്പാച്ചനേയും പൈനാടത്തു യൗസേപ്പ് ശെമ്മാശ്ശനേയും ഉടമ്പടിയാൽ നിയമിക്കയും ചെയ്തു....*

1902-ൽ തയാറാക്കി, കൊല്ലവർഷം 1078-ാം മാണ്ട് വൃശ്ചികം 7-നു (1903 നവംബർ 22) പറവൂർ സബ്ബ് രജിസ്ട്രാർ ഓഫീസിൽ രജിസ്റ്റർ ചെയ്ത ടി. വിൽപത്രത്തിലെ പ്രസക്ത ഭാഗങ്ങൾ താഴെ പറയുന്നവയാണ്.

*... 3. താഴെ ചേർത്തിരിക്കുന്ന എ പട്ടിക പ്രകാരമുള്ള സ്ഥാവര സ്വത്തുക്കളിൽ 5 മുതൽ 20 വരെ നമ്പരുകളും, ബി പട്ടികപ്രകാരമുള്ള ജംഗമ സ്വത്തുക്കളും, നമ്മുടെ സ്വന്തവും പതിനായിരം രൂപാ വില വരുന്നതും, എ പട്ടികയിലുള്ള ആറായിരം രൂപാ വിലവരുന്ന ഒന്ന് മുതൽ നാലു വരെ നമ്പരുകളിൽ നാലായിരം രൂപാ വില വരുന്ന സ്വത്തുക്കൾ അങ്കമാലി ഇടവകകളുടെ മേലദ്ധ്യക്ഷനായിരുന്ന് കാലം ചെയ്ത നമ്മുടെ സഹോദരൻ ബ. ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ സ്വന്തവും, മെത്രാപ്പോലീത്തായാൽ നമ്മുടെ പ്രത്യേക ഭരണത്തിനായി ഏല്പിക്കപ്പെട്ടിട്ടുള്ളതും, ശേഷം രണ്ടായിരം രൂപായുടെ സ്വത്ത് നമ്മുടെ സ്വന്ത ദ്രവ്യം ചെലവ് ചെയ്ത് അതിനോട് ചേർത്ത് പണിയിച്ചിട്ടുള്ളതും, ഇവകളെല്ലാം ഇപ്പോൾ നമ്മുടെ പ്രത്യേക കൈവശത്തിലും സ്വാതന്ത്ര്യത്തിലും ഭരണത്തിലും ഇരിയ്ക്കുന്നതാകുന്നു. ...*

*... 5. എ പട്ടികയിൽ ഒന്നാം നമ്പര് തൃക്കുന്നത്ത് പുരയിടത്തിലിരിക്കുന്ന അതോട് ചേർന്ന് ദൈവാരാധനയ്ക്കും വിദ്യാഭ്യാസത്തിനുമായി ഉണ്ടാക്കപ്പെട്ടിട്ടുള്ള കെട്ടിടങ്ങളും ഒരു പ്രത്യേക ട്രസ്റ്റിന്റെ മൂലസ്ഥാനമായിരിക്കണമെന്ന് നാം തീരുമാനിച്ചിരിക്കുന്നതും, ആ ട്രസ്റ്റിന്റെ ഉപയോഗത്തിനും പ്രയോജനത്തിനുമായി നാലാം വകുപ്പിൽ വിവരിക്കുന്ന വകകൾ ഒഴികെയുള്ള എല്ലാ സ്ഥാവര ജംഗമ സ്വത്തുക്കളും നാം വിട്ടുകൊടുത്തിരിക്കുന്നതുമാകുന്നു...*

കടവിൽ മാർ അത്താനാസ്യോസ് തൃക്കുന്നത്തു സെമിനാരിയെ ഒരു ട്രസ്റ്റാക്കി എന്നാണ് ഇതിൽ നിന്നും മനസിലാകുന്നത്. സെമിനാരിയും, ചാപ്പലും, ഉള്ളതും ഉണ്ടാകാൻ പോകുന്നതുമായ എല്ലാ കെട്ടിടങ്ങളും ഈ ട്രസ്റ്റിന്റെ ഭാഗമാണെന്നും ഈ വില്പത്രത്തിൽ നിന്നും വ്യക്തമാണ്. അതിനാൽ സെമിനാരിപള്ളിക്ക് സെമിനാരിയിൽനിന്നു വേറിട്ട ഒരു അസ്ഥിത്വമുണ്ടെന്ന വാദത്തിനും പ്രസക്തിയില്ല. പ. വാകത്താനത്തു ബാവാ

തന്റെ *സഭാജീവിത നാൾവഴി*യിൽ കൊച്ചുപൗലോസു റമ്പാനെ (പിന്നീട് ആലുവായിലെ വലിയതിരുമേനി എന്നറിയപ്പെടുന്ന കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്) ട്രസ്റ്റിമാരിൽ ഒരാളായി സൂചിപ്പിക്കുന്നുണ്ടെങ്കിലും മാർ അത്താനാസ്യോസിന്റെ വിൽപ്പത്രത്തിൽ അപ്രകാരം പരാമർശനമില്ല. മറിച്ച്, വിൽപ്പത്രത്തിലെ പരാമർശനപ്രകാരം .... *ട്രസ്റ്റിന്റെ ഭരണകർത്താക്കന്മാരും സ്ഥലത്തെ ഭാരവാഹികളുമായി ദയറാക്കാരായ രണ്ട് പേർ വേണമെന്ന് നമുക്ക് ആഗ്രഹം ഉള്ളതിനാൽ, അതിലേയ്ക്ക് വിശ്വസ്ഥന്മാരെന്ന് നമുക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്ന വാകത്താനത്ത് പള്ളി ഇടവകയിൽ കാരുചിറ പുന്നൂസിന്റെ മകൻ ഗീവറുഗീസ് റമ്പാനേയും, ഈ ദയറായിൽ സ്ഥിരവാസം ചെയ്തു കാര്യഭരണം നടത്തിക്കൊള്ളാമെന്ന് നമ്മുടെ മുൻപാകെ സമ്മതിച്ചിരിക്കുന്ന അകപ്പറമ്പ് പള്ളി ഇടവകയിൽ പൈനാടത്ത് കുര്യതിന്റെ മകൻ യൗസേഫ് ശെമ്മാശനേയും നിയമിക്കുകയും അധികാരം കൊടുക്കുകയും ചെയ്തിരിക്കുന്നു.....*

*... 7. ഈ ദയറായ്ക്ക് വേണ്ടതായ ചില പണികൾ നടത്തുകയും മറ്റും ചെയ്തിട്ടുള്ള പൈനാടത്ത് പൗലോസ് റമ്പാൻ ഈ ദയറായിൽ താമസിക്കുന്നതിനായി വരുന്നു എങ്കിൽ, അയാളുടെ ന്യായമായ ചിലവുകൾ മുൻ ഭാരവാഹികളുടേതുപോലെതന്നെ ട്രസ്റ്റിൽനിന്നും നടത്തേണ്ടതും, ഭാരവാഹികളായ മുൻ ആറാം വകുപ്പിൽ പറഞ്ഞവർ തമ്മിൽ ഭരണകാര്യത്തെപ്പറ്റി അഭിപ്രായഭേദം ഉണ്ടായാൽ ഈ പൗലോസ് റമ്പാൻ ഉൾപ്പെടെയുള്ള മൂന്നുപേരിൽ ഭൂരിപക്ഷക്കാരുടെ അഭിപ്രായപ്രകാരം കാര്യങ്ങൾ നടത്തേണ്ടതുമാകുന്നു.*

ഇതിൽനിന്നും പ. വാകത്താനത്തു ബാവായും പൈനാടത്ത് ജോസഫ് ശെമ്മാശനും മാത്രമാണ് മാർ അത്താനാസ്യോസിന്റെ വിൽപ്പത്രപ്രകാരമുള്ള ട്രസ്റ്റിമാർ എന്നും കൊച്ചുപൗലോസു റമ്പാൻ ട്രസ്റ്റിയല്ല എന്നും വ്യക്തമാണ്.

ട്രസ്റ്റിമാരുടെ മേലുള്ള നിയന്ത്രണവും നിയമനവും എപ്രകാരമായിരിക്കണമെന്നും ആരായിരിക്കണമെന്നും വിൽപ്പത്രത്തിൽ വ്യവസ്ഥയുണ്ട്.

*... 8. ഇവരുടെ* (പ. വാകത്താനത്തു ബാവായും പൈനാടത്ത് ജോസഫ് ശെമ്മാശനും) *കാലശേഷമോ, ഈ ചുമതലയിൽനിന്നും ഇവർ സ്വയമായി മാറുകയൊ, അവരെ മാറ്റേണ്ടിവരികയൊ ചെയ്യുമ്പോഴൊ, സ്ഥലത്തെ ഭാരവാഹികൾ, മേലിലും വിശ്വസ്തന്മാരായ ദയറാക്കാരായി ഇരിക്കണമെന്ന് നമുക്ക് ആഗ്രഹമുള്ളതിനാൽ, അഞ്ഞൂറ് രൂപയിൽ കുറയാതെ ട്രസ്റ്റിലേയ്ക്ക് ദാനം ചെയ്യുന്ന ദയറാക്കാരിൽ, യോഗ്യന്മാരെന്ന് തോന്നുന്ന ആവശ്യംപോലെയുള്ള ഒന്നോ രണ്ടോ ആളുകളേയോ, മേൽ പ്രകാരമുള്ളവർ ഇല്ലാത്തപക്ഷം യോഗ്യന്മായ മറ്റ് രണ്ട് ദയറാക്കാരേയോ,*

*ആറാം വകുപ്പിൽ പറയുന്നവരുടെ പിൻഗാമികളായി നിയമിക്കുന്നതിന് പത്താം വകുപ്പിൽ പറയുന്ന ആൾക്ക് സ്വാതന്ത്ര്യവും ബാദ്ധ്യതയും ഉള്ള താകുന്നു.*

*9. മുൻ വകുപ്പുകളിൽ പറയുന്ന പൗലോസ് റമ്പാൻ* (കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്) *സ്ഥലത്ത് വന്ന് താമസിയ്ക്കാത്ത പക്ഷം മറ്റ് ഭാരവാഹികൾ തമ്മിൽ ഭിന്നാഭിപ്രായം ഉണ്ടായാൽ അതാതു കാലത്തെ അങ്കമാലി മഹാഇടവകയുടെ മെത്രാപ്പോലീത്താ അവർകളെ അറിയിച്ച് അദ്ദേഹത്തിന്റെ അഭിപ്രായംപോലെ കാര്യങ്ങൾ നടത്തേണ്ട താകുന്നു.*

*10. ആറാം വകുപ്പിൽ പറയുന്ന ഭരണകർത്താക്കന്മാരെ അധികാര ത്തിൽനിന്നും മാറ്റുന്നതിനും, ഏഴാം വകുപ്പിൽ പറയുന്ന പൗലോസ് റമ്പാന് ഇതിനാൽ കൊടുത്തിരിയ്ക്കുന്ന അവകാശം ഇല്ലാതാക്കുന്ന തിനും, വിശ്വാസവിപരീതമായോ, സ്ഥാനഭ്യഷ്ടിന് കാരണമായ മറ്റു വല്ല സംഗതികളുമോ അടിസ്ഥാനമാക്കി, അങ്കമാലി ഇടവകയുടെ മെത്രാപ്പോ ലീത്തായ്ക്ക് അധികാരമുണ്ടായിരിയ്ക്കുന്നതും, മേൽപറഞ്ഞ വിധത്തി ലുള്ള മതിയായ കാരണം കൂടാതെ അദ്ദേഹത്തിനോ മറ്റാർക്കെങ്കിലുമോ ഈ അധികാരം ഉപയോഗിപ്പാൻ പാടില്ലാത്തതുമാകുന്നു.*

*11. ഈ ട്രസ്റ്റിന്റെ ഉദ്ദേശപ്രകാരം ശരിയായി നടത്തുന്നുണ്ടോ എന്ന് പരിശോധിയ്ക്കുന്നതിനും പൊതുവേ മേലന്വേഷണം ചെയ്യുന്നതിനും അങ്കമാലി മഹാഇടവകയുടെ അതാതുകാലത്തെ മെത്രാപ്പോലീ ത്തായ്ക്കും പൊതുയോഗത്തിനും അധികാരവും ചുമതലയും ഉള്ളതാ കുന്നു.*

ഈ വ്യവസ്ഥകളിൽനിന്നും അങ്കമാലി ഭദ്രാസന മെത്രാപ്പോലീ ത്തായ്ക്കും അങ്കമാലി ഭദ്രാസന പൊതുയോഗത്തിനുമാണ് തൃക്കു ന്നത്തു സെമിനാരിയുടെയും സ്വത്തുക്കളുടെയും മേൽ ആത്യന്തിക അധി കാരം എന്നു പകൽ പോലെ വ്യക്തമാണ്.

പ്രായവും രോഗവും ക്ഷീണിതനാക്കിയ തനിക്ക് വ്യക്തിപരമായി അസാദ്ധ്യമെന്ന് ബോദ്ധ്യമായതിനാലാവാം പിന്നീട് കടവിൽ മാർ അത്താ നാസ്യോസ് ആലുവാ സെമിനാരിപണി ഒരു പൊതുക്കാര്യമാക്കിയത്. *.... 1078 മീനം 19-ന്* (1903 ഏപ്രിൽ 1) *ആലുവാ പള്ളിയിൽ അങ്കമാലി മുതലായ വടക്കേ ഇടവകക്കാരുടെ ഒരു കൂട്ടം ഉണ്ടായി. ഈ കൂട്ടത്തിന് വടക്കെ ഇടവകക്കാരിൽ അധികം പള്ളിക്കാരും കൂടിയിരുന്നു. ആ യോഗ ക്കാർ ആലുവായിൽ ഒരു സിമ്മനാരി ഉണ്ടാക്കി ഇംഗ്ലീഷും സുറിയാനിയും പഠിപ്പിക്കണമെന്നും പണിവകക്കായി അങ്കമാലി ഇടവകയിലെ എല്ലാ പള്ളികളിൽ നിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കണമെന്ന് നിശ്ച*

*യിച്ച് ആയത് നടത്തിക്കുന്നതിന് ഏതാനുംപേരെ കമ്മട്ടിക്കാരായി തിരഞ്ഞെടുക്കുകയും നിർവാഹകസംഘത്തിൽ ഒരംഗമായി ഗീവറുഗീസ് റമ്പാനെ നിയമിച്ചു. ടി. കൂട്ടത്തിന് തെക്കു നിന്ന് വട്ടശ്ശേരി മല്പാനച്ചനും, പത്രാധിപരും, ജോൺ വക്കീലും പല പട്ടക്കാരും ഹാജരായി...* എന്നാണ് *സഭാജീവിത നാൾവഴിയിൽ* ഇതിനെപ്പറ്റിയുള്ള പരാമർശനം. അക്കാലത്തെ സമുദായ പ്രമുഖരായ വട്ടശ്ശേരിൽ മല്പാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കണ്ടത്തിൽ വർഗീസ് മാപ്പിള തുടങ്ങിയവരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നത് ആലുവാ സെമിനാരിയെ സഭ ഒരു പൊതു സ്ഥാപനമായി കണ്ടിരുന്നു എന്നാണ്.

ടി. യോഗം വിളിച്ചുകൂട്ടിക്കൊണ്ട് *ആലുവാ തൃക്കുന്നത്തു പള്ളിയിൽ നിന്നു 1903–നു കൊല്ലം 1078 കുഭം 13–നു* കടവിൽ മാർ അത്താനാസ്യോസ് അങ്കമാലി ഇടവകയിലെ എല്ലാ പള്ളികൾക്കും അയച്ച കൽപ്പനയിൽ ഇത് വ്യക്തമാക്കുന്നുണ്ട്. അതിൽ ... *നമുക്കു വടക്കേ ദിക്കിൽ ഒരു പൊതു സ്ഥലവും സിമ്നാരിയും മറ്റും വേണമെന്ന് നമ്മുടെ പൂർവികരിൽ പലർക്കും ആഗ്രഹം ജനിക്കുകയും, ആ ആഗ്രഹ നിവൃത്തിക്കു ആലുവാ തക്കതായ ഒരു സ്ഥമെന്നു കണ്ടു, കാലം ചെയ്ത നമ്മുടെ സഹോദരൻ ബ. കൂറിലോസു മെത്രാപോലീത്താ അവർകൾ വേല ആരംഭിക്കുകയും, ഒരു പന്തീരാണ്ടുകാലം അതിനായി അദ്ദേഹം വേല ചെയ്യുകയും, അദ്ദേഹത്തിന്റെ ദേഹവിയോഗസമയത്ത് നമ്മെ ഭരമേല്പിക്കുകയും ചെയ്തിട്ടു ഇപ്പോൾ ഒരു പന്തീരാണ്ടു കാലം കൂടി കഴിഞ്ഞിരിക്കുന്നു.*

*ഒടുവിൽ പറഞ്ഞ ഈ പന്തീരാണ്ടു കാലത്തിനിടയിൽ, ദൈവനിയോഗപ്രകാരം ആലുവായെ വടക്കേദിക്കിലെ ഒരു സിമ്നാരി ആക്കണമെന്നു കോതമംഗലത്തു ചെറിയപള്ളിയിൽ കൂടിയ സമൂഹത്തിൽ മദുബഹാമുമ്പാകെ വെച്ചു ചിട്ടിയാൽ ഉറപ്പിക്കുകയും ചെയ്തുവല്ലോ. തന്റെ അളവറ്റ കരുണയ്ക്കു സ്തുതി.* ... എന്നു വ്യക്തമാക്കിയിട്ടുണ്ട്.

ഈ യോഗത്തിലേയ്ക്കു അങ്കമാലി ഇടവകയ്ക്കു പുറത്തുനിന്നും സഭയിലെ പ്രമുഖ വ്യക്തികളെ ക്ഷണിച്ചിരുന്നു. ... *ഈ സംഗതികൊണ്ടുള്ള പ്രയോജനം മലങ്കര ഒട്ടുക്കു വ്യാപിക്കുന്നതാണന്നുള്ള ബോദ്ധ്യം ഉണ്ടെന്നും.... വിശ്വസിക്കുന്നതിനാൽ* ... ആണ് ക്ഷണിക്കുന്നതെന്ന് ടി. നോട്ടീസു കല്പനയോടൊപ്പം വ്യക്തികൾക്കയച്ച സ്വകാര്യ കല്പനകളിൽ കടവിൽ മാർ അത്താനാസ്യോസ് സൂചിപ്പിച്ചിട്ടുണ്ട്.

ഈ യോഗത്തിന്റെ അനന്തരഫലങ്ങളെപ്പറ്റി 1905 മേട മാസത്തിലെ *മലങ്കര ഇടവകപത്രികയിലെ* റിപ്പോർട്ട് ഇപ്രകാരമാണ്.

*.... ഈ ആലുവായിൽ ഒരു പൊതുസ്ഥലം ഉണ്ടാക്കണമെന്നു അനേകംപേരും ആശിച്ചിരുന്നതും ആ ആഗ്രഹനിവൃത്തിയ്ക്കായിട്ടു നി. വ. ദി.*

*ശ്രീ. അങ്കമാലി ഇടവകയുടെ കഴിഞ്ഞുപോയ മാർ കൂറിലോസു മെത്രാപ്പോലീത്താ അവർകൾ വേല ആരംഭിക്കുകയും അതിനെ തുടർന്നു ഈ തിരുമേനിയും മറ്റും പ്രയത്നിക്കുകയും ചെയ്തു. കൂടാതെ മീനം 15 നു ഇവിടെ ഒരു പൊതുയോഗം കൂടി. ആ യോഗത്തിൽ ഈ സ്ഥലത്തിൽ ഒരു വിദ്യാലയം പണിയിച്ചു പഠിത്തം ആരംഭിക്കണമെന്നും അതിലേക്കു അങ്കമാലി ഇടവകയിലുൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ വരുമാനം 4 കൊല്ലം കൊണ്ടു കൊടുക്കേണമെന്നും തീരുമാനിച്ചു സമ്മതിച്ച പ്രകാരം പള്ളിക്കാർ കൊടുത്ത സംഖ്യകൊണ്ടു കെട്ടിടത്തിന്റെ പണി പകുതി വരെ ആയിട്ടുള്ള വിവരം എല്ലാവർക്കും അറിവുണ്ടല്ലോ. തിരുമേനിയുടെ സുഖക്കേടു ആരംഭിച്ചതിനോടുകൂടി പള്ളിക്കാരുടെ ഉത്സാഹം അല്പം കുറഞ്ഞിരിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. കാരണം മേൽപ്രകാരം നിശ്ചയം ചെയ്തിട്ട് ഇപ്രകാരം രണ്ടു കൊല്ലമായിരിക്കുന്ന സ്ഥിതിയ്ക്കു പള്ളികളിൽനിന്നും പകുതി സംഖ്യ തീർത്തുകിട്ടേണ്ടതാണല്ലോ. അതിൽ കാൽ ഭാഗം പോലും തരാത്ത പള്ളിക്കാരുണ്ടെങ്കിൽ അതു വലിയ കഷ്ടമായിപ്പോയെന്നു പറയാതെ നിവൃത്തിയില്ല....*

കമ്മിറ്റിക്കാരനായ വാകത്താനം ഗീവറുഗീസ് റമ്പാന് സെമിനാരി പണിക്കാവശ്യമായ പണം സമ്പാദിക്കുക എന്നത് ഭഗീരഥപ്രയത്നമായിരുന്നു. അങ്കമാലി ഇടവകയിലെ മിക്കവാറും എല്ലാ പള്ളികളും അദ്ദേഹം മുകളിൽ പറഞ്ഞ തുക സംഭരിക്കുന്നതിനായി സന്ദർശിച്ചു. പക്ഷേ പള്ളികളുടെ സഹകരണം മിക്കവാറും നിഷേധാത്മകമായിരുന്നു. *സഭാജീവിത നാൾവഴിയിലെ* ഏതാനും ഉദാഹരണങ്ങൾ കൊണ്ടുതന്നെ ഗീവറുഗീസ് റമ്പാന്റെ കഷ്ടപ്പാട് വ്യക്തമാകുന്നുണ്ട്:

*... 1079 ഇടവം 16-നു കഥാനായകൻ... കുന്നക്കുരുടി പള്ളിയിലേക്ക് പോയി. ആ പള്ളിയിലെ ഒരു കൊല്ലത്തെ വരുമാനം ആലുവാ സിമ്മനാരിക്ക് കൊടുത്തുകൊള്ളാമെന്ന് സമ്മതിച്ച് കണക്കു തിട്ടപ്പെടുത്തി സംഖ്യ കുറിച്ചു തന്നു. അവിടുത്തെ ഒരു കൊല്ലത്തെ വരുമാനം 916 രൂപയാണ്... മിഥുനം 21-നു കഥാനായകൻ കോതമംഗലത്തു ചെറിയപള്ളിയിൽ നിന്നും പോത്താനിക്കാട് പള്ളിയിലേക്ക് കാൽനടയായി പോയി. വഴിയുടെ ദുർഘടം കൊണ്ടും മഴയുടെയും വെള്ളപ്പൊക്കത്തിന്റേയും ഉപദ്രവം കൊണ്ടും എത്രത്തോളം കഷ്ടപ്പാടുണ്ടായി എന്ന് പറവതില്ല. സന്ധ്യയ്ക്കു മുമ്പായി അവിടെ എത്തി. കയ്യിൽ ഉണ്ടായിരുന്ന കിടക്ക മുതലായവകൾ എല്ലാം നനഞ്ഞു മിശ്രമായി. ഏകദേശം 10 നാഴികയിൽ അധികം വഴിദൂരം ഉണ്ടായിരുന്നു. ... 23-നു കൈസ്താനികൾ മുതലായവർ കൂടി കണക്കു കേൾക്കുകയും, മേൽ കുഴപ്പം ഉണ്ടാകാതിരിപ്പാൻ ചട്ടംകെട്ടി ഡയറി എഴുതിക്കയും ചെയ്തു.*

ഉയർന്ന സാമ്പത്തികസ്ഥിതിയുള്ള ഇടവകകളുടെ സഹകരണ

ത്തിന്റെ ഉദാഹരണമായി ഗീവറുഗീസ് റമ്പാന്റെ കോതമംഗലം ചെറിയ പള്ളിയിലെ അനുഭവം പരിഗണിക്കാം:

*... (കൊല്ലവർഷം) 1078 കന്നി മാസം 21-നു ഞായറാഴ്ചയും തലെ ദിവസം പെരുന്നാളിന്നും കഥാനായകൻ ശുഃ കുർബ്ബാന ചൊല്ലി. 22-നു ആലുവാ സിമ്മനാരി പിരിവിനെ കുറിച്ചു യോഗക്കാർ കൂടിആലോചിച്ച തിൽ, തല്ക്കാലം പള്ളിയിൽ പണമില്ലാത്തതിനാൽ പിന്നീട് കൊടുത്തു കൊള്ളാമെന്ന് ഒഴിവു പറഞ്ഞതിനാൽ 24-നു അവിടെ നിന്നും ഗീവറു ഗീസ് റമ്പാൻ ചെലാട്ട് പള്ളിയിലേക്ക് പോയി...*

അങ്കമാലി ഭദ്രാസനത്തിന്റെ ചുമതലയിൽ മലങ്കരസഭയുടെ ഒരു പൊതുസ്ഥാപനമായാണ് തൃക്കുന്നത്തു സെമിനാരിയെ വിഭാവനം ചെയ്തത്. ഈ വസ്തുത മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് അഞ്ചാമൻ 1904 മീനം 5-നു അകപ്പറമ്പു പള്ളിയിൽ നിന്നും അയച്ച താഴെ പറയുന്ന കല്പനയിൽ നിന്നും വ്യക്തമാണ്.

*..... ആലുവായിൽ ഒരു പൊതുസ്ഥലം ഉണ്ടാക്കണമെന്നു ഒരമ്പതു സംവത്സരക്കാലം മുമ്പെതന്നെ നമുക്കും മറ്റു ചിലർക്കും ആഗ്രഹമുണ്ടായിരുന്നു. വിശ്വാസത്യാജ്യം വടക്കേ ഇടവകകളിൽ ഇല്ലാതിരുന്നതിനാലും, നമ്മുടെ പോരാട്ടം തെക്കേ ഇടവകകളിൽ ആയിരുന്നതിനാലും നമ്മുടെ ആദ്യ ആലോചനയെ നിറവേറ്റുന്നതിനു ഇടവന്നില്ല. എങ്കിലും ആ കുറവിനെ നികത്തുവാൻ എന്നപോലെ കഴിഞ്ഞുപോയ സഹോദരൻ ബ. മാർ കൂറിലോസു മെത്രാപ്പോലീത്താ അവർകളുടെ ഉത്സാഹത്താൽ ടി ഉദ്ദേശത്തോടുകൂടി ആലുവായിൽ ഒരു പള്ളി വയ്പിക്കയും, അതിന്റെ പൂർത്തിക്കു മുമ്പു അദ്ദേഹം കാലം ചെയ്തു പോകയും പിന്നീടു അതിനെ പിന്തുടർന്നു സഹോദരൻ ബ. മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകളും പള്ളിയുടെ തീരാനുണ്ടായിരുന്ന ഏതാനും പണികൾ തീർപ്പിക്കയും കഴിഞ്ഞ മീനമാസത്തിൽ ഒരു പൊതുയോഗം വിളിച്ചുകൂട്ടിയതിൽ ആലുവായിൽ ഒരു സിമ്മനാരി സ്ഥാപിച്ചു പഠിത്വം നടത്തേണമെന്നും, അതിന്റെ ചിലവിലേക്കു അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട പള്ളികളിൽനിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കേണമെന്നും, നിശ്ചയം ചെയ്തപ്രകാരം ചില പള്ളിക്കാർ കൊടുത്തിട്ടുള്ള സംഖ്യ കൊണ്ടു സെമിനാരിപണി ആരംഭിക്കുകയും ചെയ്തിരിക്കുന്നു.*

*പ്രിയരേ, മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകൾ ഈ സിമ്മനാരിയുടെ പണി പൂർത്തിയായി, അതിൽ പഠിത്വം നടന്നുകണ്ടു സന്തോഷിപ്പാൻ അവിടെത്തന്നെ തന്റെ വൃദ്ധതയുടെ സമയത്തെ ചില വഴിച്ചു നോക്കിപാർത്തുകൊണ്ടിരിക്കുന്നു എന്നു മാത്രവുമല്ല തന്റെ വകകൾ അതിലേക്കു വിട്ടുകൊടുക്കുകയും ചെയ്തിരിക്കുന്നു.*

*പ്രിയമുള്ളവരേ, വെള്ളത്തിന്റെ ഗുണംകൊണ്ടും കച്ചവടവർദ്ധന കൊണ്ടും ആലുവാ മുമ്പേ തന്നെ കേൾവിപ്പെട്ടതും ഇപ്പോൾ തീവണ്ടി മുതലായ നവീന ഏർപ്പാടുകളാലും ആലുവായ്ക്കു ഒരു പുതിയ ജീവൻ വീണിട്ടുണ്ടെന്നും, തെക്കും വടക്കുമുള്ള നമ്മുടെ മക്കൾക്കു ഒരാശ്വാസ സ്ഥലമായിരിക്കുമെന്നും വടക്കേ ഇടവകയുടെ ഒരു സെഹിയോൻ ആയിരിക്കാൻ തക്ക യോഗ്യതയുള്ള സ്ഥലമെന്നും നാം കഴിഞ്ഞ മാസത്തിൽ അവിടെ എത്തിക്കണ്ടതിൽ എത്രയും വേഗത്തിൽ അതിനെ നിവൃത്തിക്കേണ്ടതാണെന്നും തോന്നുകയാൽ പൊതുവിൽ ഇപ്രകാരമുള്ള ഒരു കല്പന എഴുതുന്നതിനു ഇടവന്നതാണ്.*

*അതിനാൽ അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ വരുമാനം കഴിയുംവേഗത്തിൽ കൊടുത്തുതീർക്കയും, ടി ഇടവകയൊഴിച്ചു തെക്കും വടക്കുമുള്ള എല്ലാ പള്ളിക്കാരും ജനങ്ങളും അവരവരാൽ കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കയും ചെയ്യണമെന്നു നമ്മുടെ വൃദ്ധതയും ഓർപ്പിച്ചുകൊള്ളുന്നു....*

പിരിവു പുരോഗമിക്കുമ്പോൾത്തന്നെ സെമിനാരിപണി ആരംഭിച്ചു. ... *1904 കുംഭം 17-നു* (1904 മാർച്ച് 1) *മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാൻ, കുറ്റിക്കാട്ട് കൊച്ചു പൗലോസു റമ്പാൻ, നമ്മുടെ കഥാനായകൻ എന്നിവരോടൊരുമിച്ച് പ്രാർത്ഥന കഴിച്ചുകൊണ്ട് ആലുവ സിമ്മനാരിക്ക് അടിസ്ഥാന കല്ല് സ്ഥാപിച്ചു. 22-നു ആലുവാ സിമ്മനാരി നിർവാഹകസംഘം കൂടി മീനം 18-ന് പൊതുയോഗം കൂടണമെന്ന് നിശ്ചയിച്ച് ടി. സംഘം പിരിഞ്ഞു...* എന്നാണ് ഈ സംഭവത്തെപ്പറ്റി *സഭാജീവിത നാൾവഴി*യിലെ പരാമർശനം.

ഇതനുസരിച്ച് .... *മീനം 17-നു ദീവന്നാസ്യോസ് മെത്രാപ്പോലീത്താ* (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മലങ്കര മെത്രാപ്പോലീത്താ) *തൃശൂർ നിന്നും ആലുവായിലേക്ക് നീങ്ങി. 18-നു മുൻ നിശ്ചയമനുസരിച്ച് ആലുവായിൽ ഒരു പൊതുയോഗം കൂടി. വല്ല്യ തിരുമേനി യോഗത്തിൽ അഗ്രാസനം വഹിച്ചു. യോഗത്തിൽ സിമ്മനാരി പണിയെ സംബന്ധിച്ച ചില നിശ്ചയങ്ങൾ പാസാക്കുകയും സിമ്മനാരി വക റിപ്പോർട്ടും മൂക്കഞ്ചേരിൽ മിസ്റ്റർ എം. പി. വർക്കി എഴുതി അയച്ചിരുന്ന ഒരു പ്രസംഗവും വായിച്ചു. അന്നു തന്നെ യോഗം പിരിയുകയും ചെയ്തു...*

പള്ളികളുടെ സഹകരണം പരിമിതമായതിനാൽ സെമിനാരി പണി ഇഴഞ്ഞാണ് നീങ്ങിയത്. പലപ്പോഴും മാർ അത്താനാസ്യോസിന്റെ സ്വകാര്യ സമ്പാദ്യം കൂടി ഉപയോഗിച്ചാണ് പണി മുമ്പോട്ടുനീക്കിയത്. വാകത്താനം ഗീവർഗീസ് റമ്പാൻ 1080 ചിങ്ങം 10-നു മാർ അത്താനാ

സ്യോസിന്റെ സഹോദരപുത്രന് എഴുതിയ കത്തിലെ .... *ഇവിടെ കെട്ടിടത്തിന്റെ പണി ധൃതിയായി നടക്കുന്നു. കട്ടിളയും ജെനെലയും എല്ലാം വച്ചു. വടക്കേഅറ്റത്തെ മുറികളുടെ പൊക്കം മുഴുവനായി. ഈ മാസം കൊണ്ടു കൽപ്പണി മുഴുവൻ കഴിക്കാം. ... തിരുമനസ്സിലെ കയ്യിൽ പണം അശേഷവും തീർന്നിരിക്കകൊണ്ട് ചുമ്മാരിനോടു കർക്കടകം 30-നു വരെയുള്ള പാട്ടം വാങ്ങിച്ച് മണിയോഡറായി അയക്കയോ ഇവിടെ കൊണ്ടുവന്നു തരികയോ ചെയ്യുന്നതിനു ശട്ടം കെട്ടണം. ഈ കാര്യത്തിൽ ഒട്ടും അമാന്തം വിചാരിക്കരുത്. അത് ഇവിടെ കിട്ടാഞ്ഞാൽ എല്ലാം കുഴങ്ങും.* .... എന്ന പരാമർശനത്തിൽ നിന്നും വ്യക്തമാണ്.

പണം മാത്രമല്ല സെമിനാരി പണിക്കാവശ്യമായ സാമഗ്രികൾ സമ്പാദിക്കുന്നതിലും ഗീവർഗീസ് റമ്പാന് കഠിനയത്നം വേണ്ടി വന്നുവെന്ന് *സഭാജീവിത നാൾവഴി* സാക്ഷിക്കുന്നു: *... 1905 മകര മാസം 24-നു കഥാനായകൻ കൊച്ചി രാജരാജശ്രീ ഒല്ലീബായി കാതൃബായി കബനി ആദംജി അക്കിം ജി സേട്ട് അവർകളെ കണ്ട് ആലുവാ സിമ്മന്നാരി കെട്ടിടത്തിന്റെ പണിവകക്ക് തടി കിട്ടേണ്ടതിന് ആലോചിപ്പാനായി പോയി. അയാൾ കൊല്ലത്ത് ആയിരുന്നതിനാൽ കാണുന്നതിന് ഇടയാകാതെ പിറ്റെദിവസം ആലുവായ്ക്ക് തിരിച്ചുപോന്നു. ... മീനം 24-നു വരാപ്പുഴ ഡിപ്പോവിൽ തടി ലേലം ഉണ്ടായിരുന്നതിനാൽ ആലുവാ സിമ്മന്നാരി കെട്ടിടത്തിന്റെ പണിക്ക് വേണ്ടി കുറെ തടി ലേലം പിടിക്കുന്നതിനായി കഥാനായകനും കാവാലഞ്ചേരി മാത്തുവും കൂടി വരാപ്പുഴയ്ക്ക് പോവുകയും 25, 26 തീയതികളിൽ 20 കണ്ടി ഇരുമുള്ള് തടി ലേലം പിടിച്ച് 26-നു ആലുവായ്ക്ക് തിരിച്ചുപോരികയും ചെയ്തു. ... കർക്കടകം 28-നു ... ആലുവാ സിമ്മന്നാരി കെട്ടിടത്തിന് ഇറക്കുവാൻ ഓട് കടമായി കിട്ടുവാൻ മാർഗ്ഗമുണ്ടോ എന്നറിവാനും ആയി കൊച്ചീക്ക് പോയി. കമ്പനിക്കാരെ കണ്ട് ഏനമില്ലാന്നറിഞ്ഞ് പിറ്റെദിവസം തിരിച്ചുപോരികയും ചെയ്തു. ...*

മാർ അത്താനാസ്യോസിന്റെ ആരോഗ്യസ്ഥിതി മോശമായതും പള്ളികളുടെ നിസ്സഹകരണവും ആലുവാ സെമിനാരി പണി സന്നിഗ്ദാവസ്ഥയിലാക്കി. തുടർന്ന് .... *1905 കന്നി മാസം 4-നു ആലുവാ സിമ്മനാരി നിർവാഹകസംഘം കൂടി. 7 പേർ ഹാജരുണ്ടായിരുന്നു. സിമ്മന്നാരി രണ്ട് നില എന്നുള്ളതു സാധിക്കാൻ പ്രയാസമെന്ന് കാണുകയാൽ ഒറ്റ നിലയിൽ പണി നിവർത്തിക്കണമെന്ന് നിശ്ചയിച്ച് ഉറപ്പിച്ചു.* തുടർന്ന് അതേ വർഷം ധനു മാസം *9-നു ആലുവാ സെമിനാരി കെട്ടിടത്തിന്റെ ഓട് മുഴുവൻ തിരൂർ നിന്നും വരുത്തിയിരുന്നതിനാൽ ആയത് മേച്ചിൽ കഴിച്ച്ടി. ആശാരിമാരെയും മേസ്തിരിമാരെയും കണക്കും തീർത്ത് പിരിച്ചു വിട്ടു...*

ഭാഗികമായാണെങ്കിലും പണി പൂർത്തിയായതിനെത്തുടർന്നു

ആലുവാ സെമിനാരിയുടെ കണക്കു പാസാക്കി. *...1082-നു 1906 ധനു മാസം 4-നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു കല്പന കഥാനായകനു* (ഗീവർഗീസ് റമ്പാൻ) *വന്നതിൽ താനും കൂടി ആലുവാ സിമ്മനാരി കണക്കു കേൾവിക്കായി എത്തണമെന്ന് ആജ്ഞാപിച്ചിരിക്കുന്നതിനാൽ പിറ്റെദിവസം കഥാനായകൻ പുറപ്പെട്ടു 6-നു എറണാകുളത്ത് എത്തി. ...14-നു അങ്കമാലി മഹായിടവകക്കാരുടെ ഒരു യോഗം ആലുവായിൽ കൂടിയതിൽ 20-ൽ അധികം പള്ളിക്കാർ എത്തിയിരുന്നു. ചാക്കോ മജിസ്ട്രേട്ട് മുതലായ മാന്യന്മാരും ഉണ്ടായിരുന്നു. വലിയ തിരുമേനി അഗ്രാസനസ്ഥൻ ആയിരുന്നു. കണക്കും റിപ്പോർട്ടും പൗലോസു റമ്പാൻ വായിച്ചു യോഗം സമ്മതിക്കയും ചെയ്ത ശേഷം മേൽനടപടിക്ക് ചില നിശ്ചയങ്ങൾ ചെയ്യുകയും മകരത്തിൽ സിമ്മന്നാരിയിൽ സുറിയാനി, ഇംഗ്ലീഷ് മുതലായ പഠിത്തങ്ങൾ ആരംഭിക്കണമെന്ന് പാസാക്കുകയും ചെയ്തു. ...*

1907 നവംബർ 2-നു കടവിൽ മാർ അത്താനാസ്യോസ് കാലംചെയ്തതിനെത്തുടർന്ന് ഗീവർഗീസ് റമ്പാൻ ആലുവാ വാസം അവസാനിപ്പിച്ചു. നാല്പതാംദിന അടിയന്തിരത്തെ തുടർന്ന് 1083 ധനു മാസം 3-ന് ഗീവർഗീസ് റമ്പാൻ ആലുവാ വിട്ടു. ... *അന്നേദിവസം കഥാനായകനും യൗസേപ്പു ശെമ്മാശനും കാലം ചെയ്ത തിരുമേനിയുടെ വാലിയക്കാരും കൂടെ വലിയതിരുമേനിയെ കാണ്മാനും സംഗതികൾ തിരുമനസ്സറിയിക്കുവാനും ആയി കോട്ടയത്തേക്ക് പുറപ്പെട്ട് കോട്ടയത്തു ചെറിയപള്ളിയിൽ എത്തി എല്ലാ കാര്യങ്ങളും തിരുമനസ്സറിയിക്കയും... ചെയ്തു...* എന്നാണ് *സഭാജീവിത നാൾവഴി*യിലെ പരാമർശം.

എന്തായിരുന്നു തനിക്ക് അധികാരവും ഉത്തരവാദിത്വവുമുള്ള ആലുവാ സെമിനാരി ഉപേക്ഷിച്ചുപോകാൻ ഗീവർഗീസ് റമ്പാനെ പ്രേരിപ്പിച്ചത്? തന്റെ ഗുരുവിന്റെ അഭിലാഷം അദ്ദേഹം ഏകപക്ഷീയമായി ലംഘിക്കുകയില്ല എന്നു നിശ്ചയം. സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് കണ്ടെടുത്ത, ഗീവർഗീസ് റമ്പാൻ പഴയസെമിനാരിയിൽ നിന്നും കടവിൽ മാർ അത്താനാസ്യോസിന്റെ സഹോദരപുത്രന് 1907 ധനു 18-നു അയച്ച സ്വകാര്യകത്തിലെ ... *ഞാൻ തിരുമനസ്സിലെ അടിയെന്തിരം കഴിഞ്ഞു പിറ്റെതിങ്കളാഴ്ച ഇങ്ങോട്ടു പോന്ന വിവരം അറിഞ്ഞിരിക്കുമല്ലോ... ഇനിക്കു വടക്കു തിരുമേനി മാത്രമേ ആശ്രയമുണ്ടായിരുന്നുള്ളു. ഇനി ആരുമില്ല. അതുകൊണ്ടും വഴി അകലം കൊണ്ടും ദേഹസുഖമില്ലായ്ക കൊണ്ടും ആലുവായിൽ താമസിക്കുന്നതു സാധിക്കയില്ലെന്നു വിചാരിക്കുന്നു...* എന്ന പരാമർശനം *തെക്കനായ* ഗീവർഗീസ് റമ്പാനെ ചിലർ പുകച്ചു പുറത്താക്കാൻ ശ്രമിച്ചതിന്റെ സൂചനയാണോ എന്ന കാര്യം ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

അത് എന്തായാലും  കടവിൽ മാർ അത്താനാസ്യോസ് കാലംചെയ്തതോടെ അങ്കമാലി ഭദ്രാസനത്തിന്റെ ഭരണം മലങ്കര മെത്രാപ്പോലീത്തായിൽ വന്നുചേർന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനോ അദ്ദേഹത്തിന്റെ പിൻഗാമി വട്ടശ്ശേരിൽ പ. മാർ ദീവന്നാസ്യോസ് ആറാമനോ തൃക്കുന്നത്തു സെമിനാരിയുടെ ട്രസ്റ്റിമാരെ മാറ്റി നിയമിക്കാൻ ശ്രമിച്ചില്ല. വാകത്താനം ഗീവർഗീസ് റമ്പാൻ തിരികെ പോന്നതിനാൽ കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാനും പൈനാടത്ത് ജോസഫ് ശെമ്മാശനുമാണ് അവിടെ താമസിച്ചിരുന്നത്.

ഇതിനിടയിൽ അബ്ദുള്ളാ പാത്രിയർക്കീസ് കേരളത്തിലെത്തുകയും ലൗകികാധികാരം സമ്മതിച്ച് രജിസ്റ്റർ ഉടമ്പടി നൽകാഞ്ഞതിനാൽ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ആറാമനെ മുടക്കുകയും ചെയ്തു. ഈ സന്ദർശനകാലത്ത് മലങ്കര സഭയുടെ തിരഞ്ഞെടുപ്പു കൂടാതെ കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാനെ, മാർ അത്താനാസ്യോസ് എന്ന പേരിൽ അങ്കമാലിയുടെ മെത്രാനായി അദ്ദേഹം 1910 ജൂൺ 9-നു വാഴിച്ചു. തന്റെ സ്ഥിരവാസം ആലുവാ സെമിനാരിയിൽ തന്നെ മാർ അത്താനാസ്യോസ് തുടർന്നു എങ്കിലും ആലുവാ സെമിനാരി മേൽ പാത്രിയർക്കീസിനോ, മാർ അത്താനാസ്യോസിനോ അധികാരമൊന്നും സിദ്ധിച്ചിട്ടില്ല എന്ന് അവർ മനസ്സിലാക്കിയതായാണ് സൂചനകൾ.

സഭാകേന്ദ്രത്തോട് തികച്ചും വിശ്വസ്ഥനായ ഗീവർഗീസ് റമ്പാനാണ് യഥാർത്ഥ ട്രസ്റ്റിയെന്ന് അവർക്കു ബോദ്ധ്യമായി എന്നുവേണം കരുതാൻ. അതിനാലാണ് അതേവർഷം സെപ്തംബറിൽ അബ്ദുള്ളാ പാത്രിയർക്കീസ് ഗീവർഗീസ് റമ്പാനെ മുളന്തുരുത്തിയിൽ വിളിച്ചുവരുത്തി ആലുവാ സെമിനാരിക്ക് ഒഴിമുറി എഴുതിവാങ്ങാൻ ശ്രമിച്ചത്. അല്പം പ്രലോഭനവും പാത്രിയർക്കീസ് പ്രയോഗിച്ചു നോക്കി: ... *(കൊല്ല വർഷം) 1086 കന്നി മാസം 1-ന് കാലത്ത് പള്ളിയിൽ കഥാനായകനും മറ്റും ചെന്നു. അപ്പോൾ അവിടെ പാത്രിയർക്കീസു ബാവാ, ഒസ്താത്തിയോസു, കൂറിലോസു എന്നീ മെത്രാച്ചന്മാരും, കോനാട്ടു മല്പാൻ മുതലായവരും ഉണ്ടായിരുന്നു. ആലുവായിൽ കാലം ചെയ്തിരുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എഴുതിയിരുന്ന വിൽപ്പത്രപ്രകാരം കഥാനായകന് കിട്ടിയിരുന്ന അധികാരം ഒഴിഞ്ഞുകൊടുക്കേണ്ടതിനെപ്പറ്റി സംസാരിപ്പാനായിരുന്നു അവിടെ ചെല്ലണമെന്നു കല്പന വന്നതു. ബാവായുടെ ഇഷ്ട പ്രകാരം ചെയ്യുന്നതിലേക്കു കഥാനായകനു വിരോധമില്ലെന്നു പറഞ്ഞു. അന്നു.. കഥാനായകനും മെത്രാസ്ഥാനം തരാമെന്നു ബാവാ കല്പിച്ചു. ഒഴിവുകഴിവുകൾ പറഞ്ഞു പിറ്റെദിവസം ഞങ്ങൾ തിരിച്ചുപോരികയും ചെയ്തു. മുളന്തുരുത്തിക്കു പോകുമ്പോഴും വരുമ്പോഴും സിമ്മനാരിയിൽ കയറി മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ* (പ. വട്ടശ്ശേരിൽ

മാർ ദീവന്നാസ്യോസ് ആറാമൻ) *കണ്ടു...* എന്നാണ് ഈ സംഭവത്തെപ്പറ്റിയുള്ള ഗീവർഗീസ് റമ്പാന്റെ ലിഖിതം. അദ്ദേഹമാകട്ടെ ഒഴിമുറി ഒന്നും കൊടുത്തുമില്ല.

കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ് അങ്കമാലി മെത്രാനായി അധികാരമേറ്റയുടൻ സമുദായക്കേസ് ആരംഭിച്ചു. അത് അവസാനിക്കുന്നതിനു മുമ്പുതന്നെ 1953 ജനുവരി 26-നു അദ്ദേഹം കാലം ചെയ്തു. ഇക്കാലത്തൊന്നും അങ്കമാലി മെത്രാപ്പോലീത്താ എന്ന നിലയിലോ, പിന്നീടു സിദ്ധിച്ച പാത്രിയർക്കീസു ഭാഗത്തെ മലങ്കര മെത്രാൻ എന്ന നിലയിലോ തൃക്കുന്നത്തു സെമിനാരിയുടെ ഭരണക്രമം ഭേദപ്പെടുത്താൻ അദ്ദേഹം ശ്രമിച്ചില്ല.

മാർ അത്താനാസ്യോസിന്റെ കാലശേഷം പിൻഗാമിയായി 1946-ൽ പാത്രിയർക്കീസു വിഭാഗം വാഴിച്ചിരുന്ന വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് സ്ഥാനമേറ്റു. ഇദ്ദേഹം മേല്പട്ട സ്ഥാനമേറ്റ ഉടനെ (അങ്കമാലിയുടെ ഭരണം ഏറ്റെടുക്കുന്നതിന്നു മുമ്പ്) എഴുതിയ വിൽപത്രത്തിലെ കൃത്യതയില്ലാത്ത പൊതുവായ ഒരു പരാമർശനത്തിന്റെ പിൻബലത്തിലാണ് ഇപ്പോൾ വിഘടിതവിഭാഗം അന്ത്യോഖ്യാ പാത്രിയർക്കീസിനും അദ്ദേഹത്താൽ നിയമിക്കപ്പെടുന്നവർക്കും തൃക്കുന്നത്തു സെമിനാരിയിൽ അധികാരമുണ്ടെന്ന് വാദിക്കുന്നത്.

പല കാരണങ്ങൾകൊണ്ട് നിയമദൃഷ്ട്യാ നിലനിൽപ്പില്ലാത്ത ഒരു വാദമാണിത്. കാരണം തൃക്കുന്നത്തു സെമിനാരി വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിന്റെ സ്വയാർജ്ജിത സ്വത്തോ കുടുംബസ്വത്തോ അല്ല. അങ്കമാലി മെത്രാപ്പോലീത്താ എന്ന സ്ഥാനം കൊണ്ടു കൈവശം വന്ന സ്വത്താണിത്. അപ്രകാരമൊരു സ്വത്ത് വിൽപത്രത്തിലൂടെ കൈമാറ്റം ചെയ്യാൻ ഒരു നിയമവും അനുവദിക്കുന്നില്ല. അദ്ദേഹത്തിന്റെ വിൽപ്പത്രത്തിൽ തൃക്കുന്നത്തു സെമിനാരിയെപ്പറ്റി പരാമർശനവുമില്ല. തന്നെയുമല്ല, 1958-ലെ സുപ്രീംകോടതി വിധിപ്രകാരം വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിന്റെ അങ്കമാലി മെത്രാപ്പോലീത്താ എന്ന സ്ഥാനം അസാധുവാണ്. അതിനാൽ ആ വിൽപത്രത്തിന്റെ ബലത്തിൽ ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ ആർക്കും അവകാശവാദം ഉന്നയിക്കാനാവില്ല. ഒരു പക്ഷേ, 1910-നും 1958-നും ഇടയിൽ മാർ അത്താനാസ്യോസ്, മാർ ഗ്രീഗോറിയോസ് ഇവരിലാരെങ്കിലും അങ്കമാലി ഭദ്രാസന പൊതുയോഗം വിളിച്ചുകൂട്ടി തൃക്കുന്നത്തു സെമിനാരി ഭരണരീതി ഭേദപ്പെടുത്തിയാൽ തന്നെ അത് 1958-ലെ സുപ്രീംകോടതി വിധിപ്രകാരം അസാധുവാണ്. അവർ അപ്രകാരം ചെയ്തിട്ടുമില്ല.

1958-ലെ സുപ്രീംകോടതി വിധിക്കുശേഷമുണ്ടായ സഭാസമാധാ

നത്തെ തുടർന്ന് വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിനെ അങ്കമാലിയുടെ മെത്രാപ്പോലീത്തായായി സഭ അംഗീകരിച്ചു. 1966-ൽ അദ്ദേഹം കാലം ചെയ്യുന്നതു വരെയുള്ള കാലത്ത്, തൃക്കുന്നത്തു സെമിനാരി സംബന്ധിച്ച് യാതൊരു ഭരണക്രമ ഭേദഗതിയും അതിനധികാരമുള്ള അങ്കമാലി ഭദ്രാസന പൊതുയോഗം നടത്തിയില്ല. മാത്രമല്ല, 1934-ലെ സഭാഭരണഘടന അങ്കമാലി ഭദ്രാസനത്തിലെ പള്ളികളിൽ കർശനമായി നടപ്പാക്കാനാണ് 1958-നു ശേഷം വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് ശ്രമിച്ചതെന്നതിന് വ്യക്തമായ രേഖകളുണ്ട്. 1966-ൽ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ചുമതലയേറ്റശേഷം തൃക്കുന്നത്തു സെമിനാരിയുടെ ഭരണക്രമം ഭേദഗതി ചെയ്യാനുള്ള ഒരു നീക്കവും നടത്തിയിട്ടില്ല.

ചുരുക്കത്തിൽ, ഇപ്പോഴും കടവിൽ മാർ അത്താനാസ്യോസിന്റെ വില്പത്രപ്രകാരവും, 1934-ലെ സഭാ ഭരണഘടനപ്രകാരവും, അങ്കമാലി ഭദ്രാസനത്തിന്റെ നിയമാനുസൃത മെത്രാപ്പോലീത്തായുടെയും, അങ്കമാലി ഭദ്രാസന പൊതുയോഗത്തിന്റെയും കീഴിലാണ് ആലുവാ തൃക്കുന്നത്തു സെമിനാരിയും അനുബന്ധ സ്ഥാപനങ്ങളും. 2002 മാർച്ച് 20-ലെ പരുമല അസോസിയേഷനു ശേഷം 1934-ലെ ഭരണഘടനപ്രകാരം മലങ്കര മെത്രാപ്പോലീത്തായാൽ നിയമിക്കപ്പെടുന്ന വ്യക്തി മാത്രമാണ് അങ്കമാലിയുടെ നിയമാനുസൃത മെത്രാൻ. 1934-ലെ ഭരണഘടനപ്രകാരം അദ്ദേഹം വിളിച്ചുകൂട്ടുന്നതു മാത്രമാണ് സാധുവായ അങ്കമാലി ഭദ്രാസന പൊതുയോഗം.

തൃക്കുന്നത്തു സെമിനാരി ഒരു ഇടവകപള്ളിയാണെന്നാണ് വിഘടിതവിഭാഗം ഉന്നയിക്കുന്ന മറ്റൊരു അവകാശവാദം. ഈ വാദം തെറ്റാണെന്ന് 2003 മാർച്ച് 31-ന് എറണാകുളം അഡീഷണൽ ഡിസ്ട്രിക്റ്റ് കോർട്ട് (പള്ളിക്കോടതി) അസന്നിഗ്ദമായി വിധി പ്രഖ്യാപിച്ചിട്ടുണ്ട്. അതിനാൽ ആ വാദം അപ്രസക്തമാണ്.

തൃക്കുന്നത്തു സെമിനാരിയിൽ കുറെ വീട്ടുകാർ കൂടിനടക്കുന്നുണ്ടെന്നും, ശവസംസ്ക്കാരം അടക്കമുള്ള ആത്മീയ ദിഷ്ടിതികൾ നടത്തുന്നുണ്ടെന്നതും യാഥാർത്ഥ്യമാണ്. എന്നാൽ അതുകൊണ്ട് അവർക്ക് സെമിനാരി മേലോ, സെമിനാരി ചാപ്പൽ മേലോ, അനുബന്ധ സ്ഥാപനങ്ങളുടെ മേലോ ഇടവകപ്പള്ളികളിൽ പൊതുയോഗത്തിനോ ഇടവകക്കാർക്കോ ഉള്ള അധികാരം സിദ്ധിക്കുന്നില്ല. ഇപ്രകാരം ശവസംസ്ക്കാരം അടക്കമുള്ള ആത്മീയദിഷ്ടിതികൾ നടത്തുകയും ഇടവക അല്ലാതിരിക്കുകയും ചെയ്യുന്ന അനേകം പള്ളികൾ മലങ്കരയിലുണ്ട്. തിരുവിതാംകോട്, പത്തനാപുരം ദയറാ, ചെങ്ങന്നൂർ ബഥേൽ, പരുമല സെമിനാരി, മൂവാറ്റുപുഴ കത്തീഡ്രൽ, കൊരട്ടി അരമന മുതലായവ അവയിൽ ചിലതു മാത്രമാണ്. ആ ഗണത്തിൽ വരുന്ന ഒന്നു മാത്രമാണ് ആലുവാ തൃക്കുന്നത്തു സെമിനാരി.

(*മലങ്കര സഭാ മാസിക, മാർച്ച് 2008. കാലിക പരിഷ്ക്കാരങ്ങളോടെ*)

# 9

# സാന്താക്ലോസിന്റെ തിരുശേഷിപ്പ്

ക്രിസ്തുമസ് കാലത്ത് ലോകമെമ്പാടുമുള്ള കുട്ടികളുടെ മനസ്സിൽ നിറഞ്ഞു നിൽക്കുന്ന ഒരു കഥാപാത്രമുണ്ട്. തങ്ങൾക്കുള്ള സമ്മാനപ്പൊതികളുമായി ക്രിസ്തുമസ് രാത്രിയിലെത്തുന്ന നരച്ച താടിയും ചുവന്ന മേലങ്കിയുമുള്ള സാന്റാക്ലോസ് എന്ന ക്രിസ്തുമസ് അപ്പൂപ്പൻ.

സെന്റ് നിക്കോളാസ്, പാപ്പാനോവൽ തുടങ്ങി വിവിധ പേരുകളിൽ അറിയപ്പെടുന്ന ക്രിസ്തുമസ് അപ്പൂപ്പൻ ഒരു ഇതിഹാസ കഥാപാത്രം മാത്രമാണെന്നാണ് മിക്കവരുടെയും ധാരണ. എന്നാൽ സെയ്ന്റ് നിക്കോളാസ് എന്ന ചരിത്രപുരുഷനാണ് സാന്താക്ലോസ് എന്ന ഇതിഹാസ പുരുഷനെന്ന് ഭൂരിപക്ഷത്തിനും അറിയില്ല.

നാലാം നൂറ്റാണ്ടിൽ ടർക്കിയിൽ – അന്നത്തെ പൗരസ്ത്യ റോമാസാമ്രാജ്യത്തിൽ – ആണ് നിക്കോലോവാസ് ജീവിച്ചിരുന്നത്. ഗ്രീക്ക് ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള ബൈസന്റയിൻ സഭകളിൽ 'സെയ്ന്റ് നിക്കോളാസ് ദി വണ്ടർ വർക്കർ' അഥവാ *അൽഭുത പ്രവർത്തകനായ വിശുദ്ധ നിക്കോളോവോസ്* എന്നാണ് ഇദ്ദേഹം അറിയപ്പെടുന്നത്. വധിക്കപ്പെട്ട മൂന്നു കുട്ടികൾക്ക് ജീവൻ നൽകിയ ഇദ്ദേഹത്തെ കുട്ടികളുടെ രക്ഷാപരിശുദ്ധൻ എന്ന നിലയിലാണ് ക്രൈസ്തവസഭകൾ അംഗീകരിച്ചുവരുന്നത്.

ടർക്കിയിലെ 'പത്താറ' എന്ന സ്ഥലത്താണ് നിക്കോളാസ് പുണ്യവാളൻ ജനിച്ചത്. പത്തൊമ്പതാം വയസിൽ വൈദിക പട്ടം സ്വീകരിച്ചു. തുടർന്നു മയ്റാ (മൂറ) യുടെയും ലൈസിയായുടെയും മെത്രാനായി അഭിഷിക്തനായി.

ഡയോക്ലീഷൻ ചക്രവർത്തിയുടെ കാലത്ത് തടവിലടയ്ക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്തെങ്കിലും വധിക്കപ്പെട്ടില്ല. അതിവൃദ്ധതയിലാണ് സെയ്ന്റ് നിക്കോളാസ് സ്വാഭാവിക മരണം പ്രാപിച്ചത്. അത് ക്രിസ്തുവർഷം 350 ൽ ആയിരുന്നു.

ടർക്കിയിലെ കാലെ എന്ന കടൽത്തീര പട്ടണത്തിലെ സെയ്ന്റ് നിക്കോളാസ് പള്ളിയിൽ ഇദ്ദേഹത്തിന്റെ ശവകുടീരം ഇന്നുമുണ്ട്. മയ്റായുടെ പുതിയ പേരാണ് കാലെ.

11 –ാം നൂറ്റാണ്ടിൽ കുരിശുയുദ്ധകാലത്ത് ഇദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടത്തിൽ ഒരു ഭാഗം മോഷ്ടിക്കപ്പെട്ടു. പല കൈമറിഞ്ഞ് ഇത് ഇറ്റലി

യിലെ ബാരി എന്ന സ്ഥലത്തെത്തി. അവിടെ ഗംഭീരമായ ഒരു ബസ്ലിക്ക പണിത്, ആ തിരുശേഷിപ്പുകൾ അവിടെ സ്ഥാപിച്ചു. ബൈസ ന്റയിൻ സഭകളിൽ യാത്രക്കാരുടെ രക്ഷാപുരുഷനാണ് സെയ്ന്റ് നിക്കോളാസ്. യാത്രക്കാർക്ക് കൊണ്ടു നടക്കുവാനുള്ള ചെറിയ ഐക്കൺ സമുച്ചയ ത്തിൽ യേശുക്രിസ്തു, വിശുദ്ധ കന്യക മാതാവ് ഇവരോടൊപ്പം മൂന്നാ മതായി ചേർക്കുന്ന ചിത്രം സെയ്ന്റ് നിക്കോളാസിന്റേതാണ്. പാശ്ചാ ത്യസഭകൾ ഇദ്ദേഹത്തിന്റെ ഓർമ്മ ആഘോഷിക്കുന്നത് ചരമദിനമായ ഡിസംബർ ആറിനാണ്.

ഗ്രീക്ക് സഭയുടെ ഇതിഹാസപ്രകാരം ക്ഷോഭിച്ച കടലിനെ പ്രാർത്ഥ ന മൂലം ശാന്തമാക്കുക മുതലായ അത്ഭുതപ്രവർത്തികൾ ചെയ്ത വ്യക്തി യായിരുന്നു നിക്കോളാസ്. ഒരിക്കൽ തന്റെ ജന്മനാടായ പത്താറായിൽ സ്ത്രീധനം കൊടുക്കാൻ മാർഗ്ഗമില്ലാതെ വിഷമിച്ച മൂന്നു ദരിദ്ര കന്യക മാർക്ക് ആളറിയിക്കാതെ സ്വർണനാണയങ്ങൾ നിറച്ച മൂന്നു കിഴികൾ സമ്മാനിച്ച് അവരെ വ്യഭിചാരത്തിൽ നിന്നും രക്ഷിച്ചു. ആ മൂന്നു കിഴിക ളുടെ പ്രതിരൂപമാണ് പൂർവ യൂറോപ്യൻ രാജ്യങ്ങളിലെ പണയ ബിസി നസുകാരുടെ ചിഹ്നമായ മൂന്നു ഗോളങ്ങൾ.

ബൈസന്റയിൻ സഭകളുടെ പാരമ്പര്യപ്രകാരം കുട്ടികളുടെയും കടൽയാത്രക്കാരുടെയും മാത്രം രക്ഷാ പരിശുദ്ധനല്ല സെയ്ന്റ് നിക്കോ ളാസ്. കന്യകമാർ, റഷ്യ, പണയ ബിസിനസ്സുകാർ ഇവരുടെയും രക്ഷാപുരുഷനാണിദ്ദേഹം. 1960 കളിൽ റോമൻ കത്തോലിക്കാ സഭ ഇദ്ദേ ഹത്തിന്റെ പെരുന്നാൾ പരിശുദ്ധന്മാരുടെ മുഖ്യ പട്ടികയിൽ നിന്നു നീക്കി. ഇന്നും ബൈസന്റിയൻ സഭകളിൽ ഇദ്ദേഹം പരിശുദ്ധന്മാരുടെ ഏറ്റവും ഉയർന്ന ഗണത്തിലാണ്.

കുട്ടികളെ സ്നേഹിക്കുകയും അവരറിയാതെ അവർക്കു സമ്മാനങ്ങൾ നൽകുകയും ചെയ്ത ഒരു വ്യക്തിയായാണ് സെയ്ന്റ് നിക്കോളാസിനെ അദ്ദേഹത്തിന്റെ ജീവചരിത്രം പഠിപ്പിക്കുന്നത്. ഈ ചരിത്ര വസ്തുത യാകണം പിൽക്കാലത്ത് ക്രിസ്തുമസ് രാത്രിയിൽ സമ്മാനപ്പൊതികളു മായി എത്തുന്ന സാന്റാക്ലോസായി പ്രചരിച്ചത്. സെയ്ന്റ് നിക്കോളാ വോസ് ലത്തീൻ ഭാഷയിൽ സാന്താനിക്കോളാസായി. അതു ചുരുങ്ങി സാന്താക്ലോസായി. മെത്രാന്റെ ചുവന്ന അംശവസ്ത്രം സാന്താക്ലോസിന്റെ ചുവന്ന അങ്കിയായി. ഇദ്ദേഹത്തിന്റെ വാഹനമായ സ്ലെഡ്ജ് വലിക്കുന്ന റൂഡോർഫ് എന്ന റെയിൻഡിയറും, ഉത്തരധ്രുവത്തിലെ താമസവും, ചിമ്മി നിയിലൂടെയുള്ള യാത്രയും വിവിധ യൂറോപ്യൻ ഇതിഹാസങ്ങളുടെ സങ്ക ലനമാണ്.

സാന്റാക്ലോസും ക്രിസ്തുമസും സമ്മാനങ്ങളുമായി പരസ്പരം ബന്ധി

പ്പിക്കുന്നത് സുദീർഘമായ ഒരു ചരിത്രമാണ്. മഞ്ഞുകാലത്തെ ഒരു നിശ്ചിത ദിവസം പരസ്പരം സമ്മാനങ്ങൾ കൈമാറുക എന്നത് ക്രിസ്തു മതത്തിനു മുമ്പുതന്നെ യൂറോപ്പിലെ ഒരു പാരമ്പര്യമായിരുന്നു. സെയ്ന്റ് നിക്കോളാസിന്റെ ചരിത്രം യൂറോപ്പിൽ പ്രചരിച്ചതോടെ ഈ സമ്മാന ദാനം അദ്ദേഹത്തിന്റെ ഓർമ്മദിനമായ ഡിസം ബർ ആറിനു നടത്താൻ തുടങ്ങി. സമ്മാനങ്ങൾ കൂടുതൽ ആഹ്ലാദിപ്പിക്കുന്നത് കുട്ടികളെയാ ണെന്ന വസ്തുത, കുട്ടികളുടെ രക്ഷാപുരുഷന്റെ ഓർമ്മദിനത്തിൽ അവ നൽകുന്നതിനുള്ള ഒരു പ്രേരകമായിരിക്കാം.

മാർട്ടിൻ ലൂഥറുടെ മതനവീകരണത്തോടെ രൂപംകൊണ്ട പ്രൊട്ടസ്റ്റന്റു കാർക്ക് പരിശുദ്ധന്മാരും തിരുനാളുകളും വർജ്ജ്യമായിരുന്നു. എന്നാൽ ജനമനസുകളിൽ ആഴത്തിൽ പതിഞ്ഞ ഹേമന്തസമ്മാന ദിനവും സാന്താ ക്ലോസും ഒഴിവാക്കുക പ്രായോഗികമല്ലായിരുന്നു. അതിനാൽ അവർ സമ്മാനദിനം ക്രിസ്തുവിന്റെ ജന്മദിനമായ ഡിസംബർ 25 ലേക്കു മാറ്റി. സാന്താക്ലോസ് പരിശുദ്ധൻ എന്ന നിലയിൽ നിന്നും കൂടുതൽ ഇതിഹാസ കഥാപാത്രമായി മാറി. ഇപ്പോഴും പല യൂറോപ്യൻ കത്തോലിക്കാ രാജ്യ ങ്ങളിലും ഡിസംബർ ആറിനു തന്നെയാണ് ഹേമന്ത സമ്മാനദിനം.

സുറിയാനി പാരമ്പര്യത്തിൽ 'മൂറായുടെ എപ്പിസ്കോപ്പാ ആയ സോഖ' എന്ന പേരിലാണ് ഇദ്ദേഹം അറിയപ്പെടുന്നത്. അക്കാലത്ത് റോമാ സാമ്രാജ്യത്തിന്റെ കിഴക്കൻ ഭാഗങ്ങളിൽ ഒരാൾക്ക് രണ്ടു പാരമ്പര്യത്തി ലുള്ള പേരുകൾ സാധാരണമായിരുന്നു. ഉദാഹരണം ദിദിമോസ് എന്ന തോമസ്. യോഹന്നാൻ എന്ന ഈവാനിയോസ് മുതലായവ. സുറിയാനി പാരമ്പര്യത്തിൽ നിക്കോളോവോസ് എന്ന പേരും അപൂർവമായി പ്രയോ ഗിച്ചിരുന്നു. ധനു ആറിനാണ് പഴയ കണക്കിന് ഇദ്ദേഹത്തിന്റെ ഓർമ്മദിനം സുറിയാനി സഭയിൽ കൊണ്ടാടിയിരുന്നത്.

അന്ത്യോഖ്യൻ സഭാപാരമ്പര്യത്തിലൂടെയാണ് സെയ്ന്റ് നിക്കോളാസ് കേരളത്തിൽ അറിയപ്പെട്ടു തുടങ്ങിയത്. അത് മാർ സോഖ എന്ന പേരി ലായിരുന്നുതാനും. കേരളത്തിൽ ഇദ്ദേഹത്തെപ്പറ്റിയുള്ള ആദ്യ പരാമർശ നങ്ങൾ 18 -ാം നൂറ്റാണ്ടിൽത്തന്നെ കാണാനുണ്ട്. 1793 ലെ ചാത്തന്നൂർ പഞ്ചാംഗത്തിൽ ധനു ആറ് മാർ നിക്കലവേസിന്റെ ഓർമ്മയായി ആണ് രേഖപ്പെടുത്തിയിരിക്കുന്നത്.

മാർ സോഖ എന്ന പേരിനായിരുന്നു കേരളത്തിൽ കൂടുതൽ പ്രചാരം. 1872 -ൽ ഇടവഴിക്കൽ പീലിപ്പോസു കോർഎപ്പിസ്കോപ്പായും 1907 ലും 1908 ലും കാരുചിറ ഗീവർഗീസ് റമ്പാനും പ്രസിദ്ധീകരിച്ച സഭാ പഞ്ചാം ഗങ്ങളിൽ മാർ സോഖോയുടെ ഓർമ്മ എന്ന രീതിയിലാണ് ധനു ആറ് രേഖപ്പെടുത്തിയിരിക്കുന്നത്.

ഇദ്ദേഹത്തിന്റെ പേരിൽ കേരളത്തിൽ പള്ളികൾ ഇല്ലാത്തതിനാലും ഇദ്ദേഹത്തിന്റെ പെരുന്നാൾ നിർബന്ധിതമായും ആഘോഷിക്കേണ്ട ഗണത്തിൽ പെടാത്തതുകൊണ്ടും ഈ പെരുന്നാളും പരിശുദ്ധനും കേരളത്തിൽ പ്രചാരം നേടിയില്ല. അതിനാൽ അദ്ദേഹത്തിന്റെ തിരുശേഷിപ്പ് കേരളത്തിലെത്തിയ വിവരം ആരും അറിഞ്ഞില്ല.

എറണാകുളം ജില്ലയിൽ മൂവാറ്റുപുഴ താലൂക്കിൽ പാമ്പാക്കുട സെയ്ന്റ് ജോൺസ് വലിയപള്ളിയുടെ മുമ്പിലുള്ള കുരിശടിയിലാണ് മറ്റ് മൂന്ന് തിരുശേഷിപ്പുകളോടൊപ്പം സെയ്ന്റ് നിക്കോളാസെന്ന മൂറായുടെ എപ്പിസ്കോപ്പായായ മാർ സോഖയുടെ തിരുശേഷിപ്പ് സ്ഥാപിച്ചിരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ പരമ്പരാഗത വൈദീകാദ്ധ്യാപകരായ കോനാട്ടു മല്പാന്മാരുടെ ആസ്ഥാന ദേവാലയമാണ് പാമ്പാക്കുട വലിയപള്ളി.

1824 ലാണ് കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമൻ പാമ്പാക്കുട വലിയപള്ളി സ്ഥാപിച്ച് തങ്ങളുടെ ആസ്ഥാനം മാമലശേരിയിൽ നിന്നും അങ്ങോട്ട് മാറ്റിയത്. അദ്ദേഹത്തിന്റെ പിൻഗാമിയായിരുന്ന ഗീവറുഗീസ് മല്പാന്റെ ശിഷ്യനായിരുന്നു പുണ്യശ്ലോകനായ പരിശുദ്ധ പരുമല തിരുമേനി. അദ്ദേഹമാണ് സാന്താക്ലോസിന്റെ തിരുശേഷിപ്പ് പാമ്പാക്കുട എത്തിച്ചത്.

യേരുശലേമിലെ അന്ത്യോഖ്യൻ മേല്പട്ടക്കാരനായിരുന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അതിഥിയായി ആണ് 1895 ലെ വിശുദ്ധ വാരത്തിൽ പരിശുദ്ധ പരുമല തിരുമേനി യേരുശലേം സന്ദർശിച്ചത്. അദ്ദേഹത്തിന്റെ ആസ്ഥാനവും യേശുക്രിസ്തു അന്ത്യ അത്താഴം അനുഷ്ടിച്ചു എന്നു വിശ്വസിക്കപ്പെടുന്ന സ്ഥലവുമായ മർക്കോസിന്റെ മാളികയിലായിരുന്നു താമസം. ആ ദയറായിലെ ചാപ്പലിൽ നിന്നാണ് പ. പരുമല തിരുമേനിക്ക് ഈ തിരുശേഷിപ്പ് ലഭിച്ചത്.

ഇവയെപ്പറ്റി 1895 ൽ പ്രസിദ്ധീകരിച്ച തന്റെ ‘ഊർശ്ലേം യാത്രാവിവരണം’ എന്ന യാത്രാവിവരണത്തിൽ പ. പരുമല തിരുമേനി ഇപ്രകാരം പറയുന്നു: “അഴി ക്കകത്തു തെക്കെ ഭിത്തിയിൽ അനേകം പരിശുദ്ധന്മാരുടെ അസ്ഥികളും കർത്താവിന്റെ വിശുദ്ധ കുരിശിന്റെ തുലോം ലഘുവായ ഒരംശവും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ പ്രത്യേക അപേക്ഷയാൽ അവയിൽ ചിലതു ബാവാ നമുക്കു തന്നു.”

ഇവയടക്കം വിശുദ്ധ നാടുകളിൽ നിന്നും കൊണ്ടുവന്ന ആറ് വിശുദ്ധവസ്തുക്കൾ പരുമല തിരുമേനി ഗുരുദക്ഷിണയായി കോനാട്ട് കുടുംബത്തിനു നൽകി. ഗുരുവായ ഗീവർഗീസ് മല്പാൻ (പിന്നീട് മാർ യൂലിയോസ് മെത്രാപ്പോലീത്താ) 1884 –ൽ കാലം ചെയ്തിരുന്നു. അദ്ദേഹ

ത്തിന്റെ പിൻഗാമിയായ മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പി സ്കോപ്പയാണ് ഇവ സ്വീകരിച്ചത്. അതീവ ഗുരുഭക്തനായിരുന്ന തിരു മേനി സ്വന്തം കൈപ്പടയിലെഴുതിയ ഒരു സുറിയാനി സുവിശേഷ പുസ്ത കവും കോനാട്ടു കുടുംബത്തിന് ഇതോടൊപ്പം നൽകി.

ഈ വിശുദ്ധ വസ്തുക്കൾ സ്വീകരിച്ച മാത്തൻ മൽപ്പാൻ തന്റെ 1895 – 1903 കാലഘട്ടത്തിലെ വൃത്താന്തപുസ്തകത്തിൽ (നമ്പർ 54) ഈ വിവരം രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം തന്നെയാണ് ഇപ്പോഴത്തെ സ്ഥലത്ത് 1903 ൽ വിശുദ്ധ നിക്കോലോവാസിന്റെ തിരുശേഷിപ്പ് സ്ഥാപി ച്ചതും.

പാമ്പാക്കുട വലിയപള്ളിയോളം തന്നെ പഴക്കമുള്ള പടിഞ്ഞാറെനട യിലുള്ള കുരിശടിയിലാണ് ആറു തിരുശേഷിപ്പുകൾ സ്ഥാപിച്ചിരിക്കു ന്നത്. കുരിശടിയിലെ അൾത്താര പോലുള്ള ഭാഗത്ത് ദൈവമാതാവിന്റെ മുലപ്പാൽ വീണ സ്ഥലത്തെ മണ്ണ്, സ്പർനാക്ക്, ഗീവറുഗീസ് സഹദാ യുടെ തിരുശേഷിപ്പ് എന്നിവ വടക്കുവശത്തും, നിക്കോളസ്, ശ്മൂയേൽ, കുറിയാക്കോസ് സഹദാ ഇവരുടെ തിരുശേഷിപ്പുകൾ തെക്കുവശത്തും അടച്ച് സീൽ ചെയ്ത പേടകങ്ങളിൽ സൂക്ഷിച്ചിരിക്കുന്നത്. മൂറായുടെ എപ്പിസ്കോപ്പായായ മാർ സോഖെ എന്നാണ് ഈ പേടകത്തിൽ എഴു തിയിരിക്കുന്നത്.

കേരളത്തിൽ ക്രിസ്തുമസ് ഫാദർ എന്ന സങ്കൽപ്പം പ്രചരിച്ചത് പാശ്ചാത്യർ, വിശിഷ്യ പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യാനികളിലൂടെയാണ്. അതി നാൽ സുറിയാനി പാരമ്പര്യത്തിലൂടെ വന്ന തിരുശേഷിപ്പുമായി ആരും ബന്ധപ്പെടുത്തിയില്ല. പാമ്പാക്കുട എന്ന ഗ്രാമത്തിൽ ആരും അറിയാതെ ആ തിരുശേഷിപ്പ് ഇപ്പോഴും സ്ഥിതി ചെയ്യുന്നു.

സീൽ ചെയ്ത പേടകത്തിൽ തിരുശേഷിപ്പിന്റെ ഏതു ഭാഗമാണുള്ള തെന്ന് ആർക്കും അറിയില്ല. ആ പേടകം തുറക്കാൻ കോനാട്ടു കുടുംബ ത്തിന്റെ ഇന്നത്തെ പിന്തുടർച്ചാവകാശിയായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് തയാറുമല്ല. ക്രിസ്മസ് അപ്പൂപ്പൻ കുട്ടികൾക്കു നൽകുന്ന സമ്മാനം പോലെ അതൊരു നിത്യ രഹസ്യമായി ശേഷിക്കാ നാണിട.

*(മലയാള മനോരമ സപ്ലിമെന്റ് – 21 ഡിസംബർ 1998. ഈ കണ്ടെത്തൽ ദേശീയ മാദ്ധ്യമ ശ്രദ്ധ പിടിച്ചുപറ്റി)*



# 10
# കണ്ടനാട് പടിയോല: മലങ്കരസഭയുടെ ആദ്യ ലിഖിത ഭരണഘടന

1809 ചിങ്ങം ഒന്നിന് കണ്ടനാട്ടു പള്ളിയിൽ ചേർന്ന മലങ്കര പള്ളിയോഗം എടുത്ത തീരുമാനങ്ങളാണ് *കണ്ടനാട് പടിയോല* എന്ന പേരിൽ അറിയപ്പെടുന്നത്. ഏഴാം മാർത്തോമ്മായുടെ 40-ാം അടിയന്തിരത്തോടനുബന്ധിച്ചു ചേർന്ന ഈ മലങ്കര പള്ളിയോഗ നിശ്ചയങ്ങൾ - കണ്ടനാട് പടിയോല - വളരെ ഗൗരവവും ശ്രദ്ധാർഹവുമായ പഠനം അർഹിക്കുന്ന ഒരു വിഷയമാണ്. സമഗ്രവും മലങ്കര നസ്രാണികളുടെ മത-സാമൂഹിക ജീവിതത്തെ സാരമായി ബാധിക്കുന്ന സമഗ്രമായ നിശ്ചയങ്ങളാണ് കണ്ടനാട് പടിയോലയിലുള്ളത്. എന്നാൽ ഈ പടിയോലയെപ്പറ്റി വിശദമായ ഒരു പഠനവും ഇതേവരെ നടന്നിട്ടില്ല. അതിനുള്ള ഒരു ശ്രമമാണ് ഈ ലേഖനം.

കണ്ടനാട് പടിയോലയെപ്പറ്റിയുള്ള പഠനത്തിന് വിശദമായ ഒരു പശ്ചാത്തല വിവരണം ആവശ്യമുണ്ട്. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷം കണ്ടനാട് പടിയോല വരെയുള്ള ഒന്നര നൂറ്റാണ്ടിലെ മലങ്കര സഭയുടെ വ്യക്തിത്വപ്രശ്നവുമായി നേരിട്ട് ബന്ധപ്പെട്ടതാണ് കണ്ടനാട് പടിയോലയിലെ നിശ്ചയങ്ങൾ. ആ കാലത്തെ മത-സാമൂഹിക ചട്ടക്കൂടിനെപ്പറ്റിയുള്ള അവബോധത്തോടു കൂടി മാത്രമേ കണ്ടനാട് പടിയോലയെ വിശകലനം ചെയ്യാനാവൂ.

രണ്ടു സഹസ്രാബ്ദകാലത്തെ ചരിത്രമുള്ള മലങ്കരസഭയ്ക്ക് അതിന്റേതായ ഒരു ഭരണസംവിധാനവും ആചാര അനുഷ്ഠാനങ്ങളുമുണ്ടായിരുന്നു. പ്രാദേശിക ആചാരങ്ങളും നാട്ടുനടപ്പും കേരളത്തിന്റേതായ സാമൂഹികനിയമങ്ങളും അധിഷ്ഠിതമാക്കി വളർന്നു വികസിച്ച ഒന്നായിരുന്നു മലങ്കരനസ്രാണികളുടെ നിയമങ്ങളും ആചാരങ്ങളും. പൗരസ്ത്യ കൽദായ (പേർഷ്യൻ) സഭയുടെ കാനോനാകളും മതാചാരങ്ങളും ഈ നസ്രാണി സംസ്കൃതിയുടെ ചിട്ടപ്പെടുത്തലിൽ സാരമായ പങ്കുവഹിച്ചിട്ടുണ്ട്. പോർട്ടുഗീസുകാരുടെ സ്വാധീനവലയത്തിൽപ്പെടുന്നതിനു മുമ്പുള്ള നസ്രാണികളുടെ സാമൂഹികജീവിതവും, മതവും, നിയമങ്ങളും എല്ലാം ചേർന്ന ജീവിതരീതിയെ *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും* എന്ന പേരിലാണ് ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നത്.

ഒരു നൂറ്റാണ്ടു കാലത്തെ പോർട്ടുഗീസ് സഹവാസവും 54 വർഷത്തെ റോമൻ കത്തോലിക്കാ അടിമത്വവും നസ്രാണികളുടെ മത-സാമൂഹിക ജീവിതത്തിൽ സാരമായ മാറ്റംവരുത്തി. 1653-ലെ കൂനൻകുരിശു വിപ്ലവത്തിലൂടെ റോമൻ കത്തോലിക്കാ അടിമത്വം പിഴുതെറിയാൻ സാധിച്ചെങ്കിലും ആചാര-ആരാധനാ രീതികളിൽ വന്ന വ്യതിയാനത്തിൽ സാരമായ പുനഃസ്ഥാപനം സാദ്ധ്യമായില്ല.

പേർഷ്യൻ മതനിയമങ്ങളും കേരളീയ സാമൂഹ്യ ആചാരങ്ങളും സമജ്ഞനം ചെയ്തെടുത്ത *നസ്രാണി മാർഗ്ഗത്തിൽ* റോമൻ കത്തോലിക്കാ വിശ്വാസവും, ലത്തീൻ ആചാരങ്ങളും, സുറിയാനിവൽക്കരിച്ച ലത്തീൻ ക്രമങ്ങളും കൂടിച്ചേർന്ന് തികച്ചും ക്ലിഷ്ടമായ ഒരു ആരാധനാ-ആചാര രീതിയാണ് കൂനൻകുരിശിന്റെ ബാക്കിപത്രമായി മലങ്കരസഭയിൽ അവശേഷിച്ചത്. റോമൻ കത്തോലിക്കാ ബന്ധത്തിന്റെ കൂട്ടിച്ചേർക്കലുകളെ ഉപേക്ഷിച്ച് പൗരസ്ത്യ - സുറിയാനി - പാരമ്പര്യം വീണ്ടെടുക്കുക എന്നതായിരുന്നു കൂനൻകുരിശു സത്യത്തിനുശേഷം മലങ്കരസഭയുടെ ആഗ്രഹം.

ഭരണകാര്യങ്ങളിൽ ജാതിക്കുതലവൻ അർക്കദ്യക്കോനെ മെത്രാനായി വാഴിച്ച് സ്വാതന്ത്ര്യം നേടാൻ സാധിച്ചെങ്കിലും ആചാര-ആരാധനാ കാര്യങ്ങളിൽ ഒരു മടങ്ങിപ്പോക്ക് സാധ്യമായിരുന്നില്ല. കാരണം കലർപ്പില്ലാത്ത പൗരസ്ത്യ പാരമ്പര്യം പുനഃസ്ഥാപിക്കുവാൻ ആവശ്യമായ വൈദഗ്ദ്യമോ അടിസ്ഥാന വസ്തുക്കളോ അന്നു മലങ്കരസഭയുടെ കൈവശം ഉണ്ടായിരുന്നില്ല. മലങ്കരസഭയാകട്ടെ യഥാർത്ഥ സുറിയാനി പാരമ്പര്യവും റോമൻ കലർപ്പുകളും തിരിച്ചറിയാനാവാത്ത അവസ്ഥയിലുമായിരുന്നു. ഈ സാഹചര്യത്തിലാണ് ഒരു മെത്രാനെ അയച്ചുതരാൻ മലങ്കരസഭ പൗരസ്ത്യ സഭാതലവന്മാരോട് അഭ്യർത്ഥിക്കുന്നത്. ഈ അഭ്യർത്ഥനയുടെ അടിസ്ഥാനത്തിൽ മലങ്കരയിലെത്തിയ ആദ്യ വ്യക്തി അന്ത്യോഖ്യൻ സഭയുടെ യേറുശലേമിലെ പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ആയിരുന്നു. ഇദ്ദേഹത്തിന്റെ ആഗമനം മൂലം പ്രശ്നങ്ങൾ കൂടുതൽ ഗുരുതരമായി എന്നതാണ് വസ്തുത.

സുറിയാനി പാരമ്പര്യത്തിന്റെ പൊതുഘടകമുണ്ടെങ്കിലും അദ്ദേഹം ഉൾപ്പെട്ട പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) സഭയുടെ വിശ്വാസ-ആചാര-ആരാധനാ രീതികളും മലങ്കരസഭയുടെ പൂർവിക ബന്ധത്തിലുണ്ടായിരുന്ന പൗരസ്ത്യ (പേർഷ്യൻ) സഭയുടെ വിശ്വാസ-ആചാര-ആരാധനാ രീതികളും തികച്ചും വ്യത്യസ്തമായിരുന്നു. അന്ത്യോഖ്യൻ രീതി പ്രചരിപ്പിക്കാനുള്ള മാർ ഗ്രീഗോറിയോസിന്റെ ശ്രമങ്ങൾ കടുത്ത എതിർപ്പിനാൽ ഫലപ്രദമായില്ല. ചുരുക്കത്തിൽ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായുടെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തുവാനും മലങ്കരസഭ

യുടെ അന്ത്യോഖ്യൻ ബന്ധത്തിന് ആരംഭമിടുവാനും സാധിച്ചു എന്ന തൊഴികെ മറ്റൊരു മാറ്റവും വരുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

**അലക്സാൻഡ്രിയൻ വേദശാസ്ത്രം:** മലങ്കരയുടെ അന്ത്യോഖ്യവൽക്കരണം യഥാർത്ഥത്തിൽ ആരംഭിക്കുന്നത് 1685 സെപ്റ്റംബർ 17-നു പ. ബസേലിയോസ് യൽദോ മഫ്രിയാനായോടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ളയുടെ പരിശ്രമഫലമായാണ്. നാലാം മാർത്തോമ്മാ മെത്രാന്റെ വാഴ്ചയ്ക്കുശേഷം (1688/9) ഇവർ തമ്മിലുണ്ടാക്കിയതും മലങ്കര പള്ളിയോഗം അംഗീകരിച്ചതുമായ ധാരണ അനുസരിച്ച് 'ആത്മകടം' ഉള്ള അഞ്ചു സംഗതികളായ പള്ളി (സഭ), സ്വർഗ്ഗം (ഇത് റോമൻ സഭയുടെ ബെസ്പുർക്കാന വിശ്വാസത്തിന്റെ നിഷേധം), കുർബാന (പുളിപ്പുള്ള അപ്പത്തിന്റെ ഉപയോഗം), നോയമ്പ്, വി. റൂഹാ ( പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെ സംബന്ധിച്ച്) എന്നിവ അന്ത്യോഖ്യൻ ക്രമപ്രകാരവും ബാക്കി *'ക്രമങ്ങളും നടപ്പുകളും'* മലങ്കരയിൽ നടന്നു വരുന്നതു പോലെ തുടരുവാനും തീരുമാനിച്ചു.

ഇതു വലിയ ഒരു കാൽവെപ്പായിരുന്നു എന്ന് നിസംശയം പറയാം. കാരണം വിശ്വാസപരമായി മലങ്കരസഭ അന്നു വല്ലാത്ത ഒരവസ്ഥയിലായിരുന്നു. പണ്ടുമുതൽ മലങ്കര പാലിച്ചുവന്നിരുന്ന കൽദായ വിശ്വാസാചാരങ്ങൾ പാഷാണ്ഡതയാണെന്ന ഫലപ്രദമായ റോമൻ പ്രചരണതന്ത്രം അവരെ അതിൽ നിന്നും അകറ്റി. പകരം പോർത്തുഗീസുകാർ വെച്ച റോമാവൽക്കരിക്കപ്പെട്ട കൽദായക്രമവും ലത്തീൻക്രമവും മലങ്കരസഭ നിരാകരിച്ചു. പിന്നീടു വന്ന അന്ത്യോഖ്യൻ ക്രമം ഇവയെ രണ്ടിനെയും നിരാകരിച്ചു എങ്കിലും പല കാര്യങ്ങളിലും കൽദായ വിശ്വാസാചാരങ്ങളോട് സാദൃശ്യം പുലർത്തുകയും ചെയ്തു. ഇപ്രകാരം പരസ്പരം മൽസരിക്കുന്ന മൂന്ന് ക്രമങ്ങൾക്കിടയിൽ കുഴങ്ങിയിരുന്ന മലങ്കരസഭയെക്കൊണ്ട് അഞ്ച് അടിസ്ഥാന കാര്യങ്ങളിലെങ്കിലും അന്ത്യോഖ്യൻ സഭയടക്കമുള്ള ഓറിയന്റൽ സഭകളുടെ അടിസ്ഥാന അലക്സാൻഡ്രിയൻ വേദശാസ്ത്രം അംഗീകരിപ്പിക്കുവാൻ കഴിഞ്ഞത് ഒരു സുപ്രധാന സംഗതിയാണ്. ഈ അടിസ്ഥാനത്തിലാണ് പിൽക്കാലത്ത് അന്ത്യോഖ്യൻ ആരാധനക്രമങ്ങളുടെ പ്രചരണം സാധിച്ചത്.

**ആചാരപരിഷ്ക്കാരം:** ഒരു ജനതയുടെ നൂറ്റാണ്ടുകളിലെ പാരമ്പര്യം ഒറ്റയടിക്കു പിഴുതുമാറ്റുക അസാദ്ധ്യമാണെന്ന യാഥാർത്ഥ്യബോധത്തോടെയാണ് അസാധാരണ പണ്ഡിതനായിരുന്ന മാർ ഈവാനിയോസ് ഹദിയള്ളാ ഇപ്രകാരം മൃദുവായ ഒരു സമീപനം സ്വീകരിച്ചത്. പക്ഷേ, ഇതു പോലും അംഗീകരിക്കാത്ത ഒരു വിഭാഗം മലങ്കരയിൽ ഉണ്ടായിരുന്നു. അതിനാലാണ് ഉദയംപേരൂർ സുന്നഹദോസിനുശേഷം മലങ്കരയിലെ

ത്തിയ പ്രഥമ നെസ്തോറിയൻ മെത്രാൻ മാർ ഗബ്രിയേലിന് മലങ്കര യിൽ നിന്നു അനുയായികളെ ലഭിച്ചത്.

വേദശാസ്ത്രത്തിനുപരിയായി മാർ ഈവാനിയോസ് നടപ്പാക്കിയ പരി ഷ്ക്കാരങ്ങളായി റോമൻ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളവയിൽ ആചാരപരമായ ചിലതും കാണുന്നുണ്ട്. അവയിൽ വലിയ നോയമ്പിൽ ഞായറാഴ്ച മാത്രം വി. കുർബാന അർപ്പിക്കുക, മുട്ടുകുത്താതെ നിന്നു കൊണ്ട് പ്രാർത്ഥിക്കുക, വൈദികരുടെ വിവാഹം അനുവദിക്കുക മുത ലായവയും ഉൾപ്പെടുന്നു. കൂടാതെ ഇദ്ദേഹം പള്ളികളിൽ നിന്നും ക്രൂശിതരൂപങ്ങളും പ്രതിമകളും നീക്കം ചെയ്തിരുന്നതായും പറയു ന്നുണ്ട്.

മാർ ഗബ്രിയേലും അനുഗാമികളുമായി ഏറ്റുമുട്ടേണ്ടി വന്നപ്പോഴാണ് മാർത്തോമ്മാ നാലാമന് തന്റെ ദൗർബല്യം മനസിലായത്. മലങ്കരസഭ അംഗീകരിച്ച അലക്സാൻഡ്രിയൻ പാരമ്പര്യത്തിലുള്ള വേദശാസ്ത്ര നിപുണതയുടെ അഭാവം അദ്ദേഹത്തെ ഈ യുദ്ധത്തിൽ ബുദ്ധിമുട്ടിച്ചു. അതിനാലാണ് പണ്ഡിതന്മാരുടെ സേവനം ആവശ്യപ്പെട്ടുകൊണ്ട് മാർ ത്തോമ്മാ നാലാമൻ പാത്രിയർക്കീസിനെഴുതിയത്.

ഈ അഭ്യർത്ഥനയുടെ മറപിടിച്ച് 1739-ൽ വന്ന അന്ത്യോഖ്യൻ മെത്രാൻ മാർ ഈവാനിയോസ് (വിഗ്രഹഭംഞ്ജകനായ ഈവാനിയോസ്) കോപിഷ്ടനും തീരെ നയമില്ലാത്തവനുമായിരുന്നു. ഇദ്ദേഹത്തിന്റെ നോട്ട ത്തിൽ മലങ്കരയിൽ എല്ലാം തിരുത്തപ്പെടേണ്ടവ ആയിരുന്നു. റോമൻ ഭരണത്തിന്റെ അവശിഷ്ടമായി ശേഷിച്ച വിഗ്രഹങ്ങൾ തകർക്കുക, പൂർ വിക പാരമ്പര്യമനുസരിച്ച് പട്ടമായി കുടുമി വളർത്തുന്ന പട്ടക്കാരുടെ തല ചിരപ്പിച്ച് അന്ത്യോഖ്യൻ പാരമ്പര്യപ്രകാരമുള്ള തൊപ്പി ധരിപ്പി ക്കുക, മലങ്കരയിൽ നടപ്പില്ലാത്ത പാരമ്പര്യങ്ങൾ നടപ്പാക്കുക മുതലായ പ്രവർത്തികളിലൂടെ ജനങ്ങളുടെ അപ്രീതി സമ്പാദിച്ചു. എങ്കിലും റോമൻ പാരമ്പര്യത്തിലെ സ്വരൂപങ്ങളെ പുറത്താക്കുന്നതിൽ ഇദ്ദേഹത്തിന്റെ തിര ക്കിട്ട പ്രവൃത്തികൾ ഒരു പരിധിവരെ സഹായിച്ചു എന്നു പറയാം.

**തുടരുന്ന കൽദായ പാരമ്പര്യം:** ഇക്കാലത്തും മലങ്കരയിൽ കൽദായ ക്രമങ്ങളാണ് നിലവിലിരുന്നത്. മാർത്തോമ്മാ നാലാമൻ - മാർ ഈവാ നിയോസ് ഹദിയള്ളാ ഉടമ്പടി അനുസരിച്ച് വിശ്വാസത്തിൽ അന്ത്യോ ഖ്യനും ആചാരത്തിൽ പേർഷ്യനുമായ രീതിയാണ് പിന്നീട് ഒന്നര നൂറ്റാണ്ടു കാലം ഏറിയും കുറഞ്ഞും മലങ്കരയിൽ നിലനിന്നത്.

മാർത്തോമ്മാ നാലാമൻ പണ്ഡിതന്മാരെ അയച്ചുതരാൻ ആവശ്യപ്പെ ട്ടതിന്റെ മറവിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ബസേലിയോസ് ശക്രള്ളാ മഫ്രിയാനയെ മെത്രാപ്പോലീത്താ മുതൽ ശെമ്മാശൻ വരെ

യുള്ള സ്ഥാനികളോടൊപ്പം മലങ്കരയിലേയ്ക്കയച്ചു. നാടുകടത്തപ്പെട്ട വിഗ്രഹഭംഞ്ജകനായ ഈവാനിയോസിന്റെയും തുടർന്ന് മാർ ശക്രുള്ളാ പ്രഭൃതികളുടെയും പ്രവർത്തനഫലമായി ഒരു അന്ത്യോഖ്യാ അനുകൂല കക്ഷി രൂപമെടുത്തു. രണ്ടു കക്ഷികളും തമ്മിൽ തർക്കത്തിലായി. പൂർണ്ണമായും അന്ത്യോഖ്യവൽക്കരിക്കണമെന്ന വിദേശികളുടെ ആവശ്യം മാർത്തോമ്മാ അഞ്ചാമൻ തള്ളി. മാർത്താമ്മാ നാലാമൻ – ഈവാനിയോസ് ഹദിയള്ളാ സന്ധി തുടരണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം.

തുടർന്ന് ഇരുവിഭാഗവും തമ്മിൽ ചർച്ച ആരംഭിച്ചു. ദീർഘകാലം പല ദിക്കിലും വച്ച് ചർച്ച നടത്തിയെങ്കിലും അന്ത്യോഖ്യൻ അധീശത്വത്തിനു വഴങ്ങാൻ മാർത്തോമ്മാ അഞ്ചാമൻ തയാറായില്ല. പുതിയകാവിലും കായംകുളത്തും നടന്ന ചർച്ചകൾ സന്ധിയുടെ വക്കുവരെ എത്തിയെങ്കിയും അവ അലസിപ്പിരിഞ്ഞു.

**അന്ത്യോഖ്യൻ ആരാധനാക്രമം:** മാർ ഗ്രിഗോറിയോസിന്റെ ആഗമനകാലത്ത് റോമൻ രീതിയിലുള്ള പുളിപ്പില്ലാത്ത അപ്പം (പത്തീറ) ആണ് വി. കുർബാനയ്ക്ക് ഉപയോഗിച്ചുവന്നത്. ഇതു മാറ്റി പൗരസ്ത്യ രീതിയിൽ പുളിപ്പുള്ള അപ്പം (അമ്മീറാ) ഉപയോഗിപ്പിക്കുന്നതിൽ വിജയിച്ചത് മാർ ഈവാനിയോസ് ഹദിയള്ളായാണ്. അദ്ദേഹത്തിന്റെ പാണ്ഡിത്യവും പൊതുസമ്മതിയും ഇതിനു ത്വരകങ്ങളായി വർത്തിച്ചു. എങ്കിലും അന്ത്യോഖ്യൻ സഭയുടെ അടിസ്ഥാന കുർബാന തക്സായായ മാർ യാക്കോബിന്റെ ക്രമം പ്രചരിപ്പിക്കുന്നതിൽ അദ്ദേഹം വിജയിച്ചില്ല. തുടർന്നും മലങ്കരസഭ, പേർഷ്യൻ സഭയുടെ അടിസ്ഥാന കുർബാന തക്സാ – മാർ ആദായിയുടെയും മാർ മാറിയുടെയും ക്രമം – തുടർന്നുവന്നു.

മലങ്കരയിൽ മാർ യാക്കോബിന്റെ തക്സാ പ്രചരിപ്പിച്ചത് 1751-ൽ വന്ന മാർ ഈവാനിയോസ് യൂഹാനോനാണ്. ഇദ്ദേഹവും വലിയ മാർ ദീവന്നാസ്യോസും തമ്മിൽ 1789-ൽ മാവേലിക്കര പുതിയകാവ് പള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗത്തിൽ വെച്ച്, വിവാഹവും മാമോദീസായും ഒഴികെയുള്ള കാര്യങ്ങളിൽ അന്ത്യോഖ്യൻ ക്രമം നടപ്പാക്കാൻ ധാരണയായി. ഈ പടിയോലയിൽ നിന്നും, അന്നും മലങ്കരയിൽ പേർഷ്യൻ ക്രമവും ചില ലത്തീൻ രീതികളും തുടർന്നിരുന്നു എന്നു വ്യക്തമാണ്.

എന്നാൽ 1789-ൽ പോലും മലങ്കരസഭയിൽ എല്ലായിടത്തും ഏകതാനമായ ഒരു ആരാധനാരീതി നിലനിന്നിരുന്നു എന്നു കരുതാൻ വയ്യ. മാർ ഈവാനിയോസ് ഹദിയള്ളായുടെ കാലം മുതൽ അന്ത്യോഖ്യൻ ക്രമം ഏറിയും കുറഞ്ഞും പ്രചരിച്ചുവന്നിരുന്നു. അന്ത്യോഖ്യൻ മെത്രാന്മാരുടെ പ്രവർത്തന മേഖലയിലും സമീപപ്രദേശങ്ങളിലും അന്ത്യോഖ്യൻ ക്രമങ്ങൾ ഭാഗികമായി നടപ്പാക്കിയിരുന്നു. അതു ക്രമേണ വർദ്ധിച്ചും വന്നു.

**അധികാര പ്രതിസന്ധി:** ആരാധനാ–ആചാര വിഷയങ്ങളിൽ ഇത്തരം താത്വിക പ്രശ്നങ്ങളിലെത്തി നിൽക്കുമ്പോൾതന്നെ 1665–ൽ ആരംഭിച്ച അന്ത്യോഖ്യൻ ബാന്ധവം അധികാരത്തിന്റേതായ പുതിയ പ്രശ്നങ്ങളും രൂപപ്പെടുത്തി. ജാതിക്കുതലവനായ പകലോമറ്റം അർക്കദ്യക്കോനെ എപ്പിസ്കോപ്പായായി ഉയർത്തിയതോടെ വിദേശ മെത്രാന്മാരുടെ ആവശ്യം മലങ്കരസഭയിൽ ഇല്ലാതായി. എങ്കിലും 1599–ന് മുമ്പ് പേർഷ്യയിലെ പൗരസ്ത്യ കാതോലിക്കായ്ക്ക് (നെസ്തോറിയൻ) ഉണ്ടായിരുന്ന സ്ഥാനബഹുമതി 1686–നു ശേഷം അന്ത്യോഖ്യാ പാത്രിയർക്കീസിനു നൽകാൻ മലങ്കരസഭ തയാറായി. 1686–ലെ ചെങ്ങന്നൂർ സുന്നഹദോസ് അലക്സാൻഡ്രിയൻ വേദശാസ്ത്രം അംഗീകരിച്ചതിനാൽ നെസ്തോറിയൻ വേദവിപരീതത്തിൽപ്പെട്ട കാതോലിക്കായെ വേദതലവനാക്കുക മലങ്കരസഭയ്ക്ക് അസാദ്ധ്യമായിരുന്നു എന്നതാണ് ഇതിന്റെ കാരണം. വിഘടിച്ചുനിൽക്കുന്ന രണ്ട് പേർഷ്യൻ കാതോലിക്കാമാർ (നെസ്തോറിയൻ – റോമൻ കത്തോലിക്കാ) അയച്ച മെത്രാന്മാർ 1550–1598 കാലത്തുണ്ടാക്കിയ പ്രശ്നങ്ങളെക്കുറിച്ചുള്ള സ്മരണയും, ദുർബലമായിക്കൊണ്ടിരുന്ന പേർഷ്യൻ സഭയുമായി ബന്ധപ്പെടാനുള്ള വൈഷമ്യവും ഇതിനുള്ള മറ്റു കാരണങ്ങളായിരുന്നിരിക്കാം.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി അംഗീകരിച്ചപ്പോൾ പേർഷ്യൻ കാതോലിക്കായ്ക്ക് മലങ്കരയിൽ ഉണ്ടായിരുന്ന അധികാര അവകാശങ്ങളിലധികമൊന്നും നൽകാൻ മലങ്കരസഭ ഉദ്ദേശിച്ചിരുന്നില്ല. എന്നാൽ പാത്രിയർക്കീസും 18–ാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ സഭയിൽ നിന്നെത്തിയ മേൽപ്പട്ടക്കാരും പാത്രിയർക്കീസിന്റെ സമ്പൂർണ്ണ ഭരണാധികാരമാണ് അവകാശപ്പെട്ടത്. ഇത് വക വെച്ചു കൊടുക്കാൻ മലങ്കരസഭ തയാറായില്ല.

മാർതോമാ മെത്രാന്മാർ, അന്ത്യോഖ്യൻ മേൽപ്പട്ടക്കാരെ ഗുരുവും ഉപദേശകനും മാത്രമായി ആണ് കണ്ടിരുന്നത് എന്നുള്ളതിന്റെ ഏറ്റവും വ്യക്തമായ തെളിവ്; നാലാം മാർതോമാ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ചതും ലക്ഷ്യംതെറ്റി ആംസ്റ്റർഡാമിലും റോമിലും എത്തിച്ചേർന്നതുമായ രണ്ടു കത്തുകൾ തന്നെയാണ്. ഇവയിൽ തങ്ങൾക്കുള്ള വേദശാസ്ത്ര ശൂന്യത ചൂണ്ടിക്കാണിച്ച് പണ്ഡിതരായ പാത്രിയർക്കീസിനെയും മെത്രാപ്പോലീത്തായെയും പട്ടക്കാരെയും അയച്ചുതരാനാണ് ആവശ്യപ്പെടുന്നത്. തനിക്കു പട്ടം തരണമെന്നോ തങ്ങളെ ഭരിക്കണമെന്നോ ആ കത്തുകളിൽ ആവശ്യപ്പെടുന്നില്ല.

അതുപോലെ തന്നെ അന്ത്യോഖ്യായുടെ ഗീവർഗീസ് പാത്രിയർക്കീസ് മാർത്തോമാ അഞ്ചാമനയച്ച കത്തിൽ തന്റെ അധികാരം അംഗീകരിക്കണമെന്നും മാർത്തോമാ അഞ്ചാമൻ മാർ ദീവന്നാസ്യോസ് എന്ന

പേരിൽ അഭിഷേകം പ്രാപിക്കണമെന്നും ആവശ്യപ്പെടുന്നുണ്ട്. ഇതിന്റെ അർത്ഥം അന്നുവരെയും പാത്രിയർക്കീസിന്റെ അധീശത്വം മലങ്കര നസ്രാണികൾ അംഗീകരിച്ചിരുന്നില്ല എന്നു തന്നെയാണ്.

ഇതേസമയം വിവിധ കാരണങ്ങളാൽ മാർതോമാ മെത്രാനുമായി പ്രശ്നങ്ങളുണ്ടായിരുന്നവരെക്കൂട്ടി ഒരു സമാന്തര ഭരണം ആരംഭിക്കാനാണ് അന്ത്യോഖ്യൻ മെത്രാന്മാർ ശ്രമിച്ചത്. മാർതോമാ മെത്രാന്റെയും പള്ളിയോഗത്തിന്റെയും അനുമതി കൂടാതെ പട്ടം കൊടുക്കുക എന്നതായിരുന്നു അവയിൽ മുഖ്യം. ഇതു സഭയുടെ അച്ചടക്കത്തെ സാരമായി ബാധിച്ചു എങ്കിലും ഈദൃശ്യ പ്രവൃത്തികളിലൂടെ അന്ത്യോഖ്യൻ മെത്രാന്മാർക്ക് ഒരു പറ്റം അനുയായികളെ സൃഷ്ടിക്കാൻ സാധിച്ചു.

**1754-ലെ സന്ധി:** 1754 ധനു 18-നു ലന്ത കമ്പനി മുൻകൈ എടുത്ത് നടത്തിയ ചർച്ചകളുടെ ഫലമായി മാർത്തോമ്മാ അഞ്ചാമനും, ബസേലിയോസ് ശക്രള്ളാ മഫ്രിയാനയും തമ്മിൽ 23 പള്ളിക്കാരുടെ സാന്നിദ്ധ്യത്തിൽ ഒരു സന്ധിയുണ്ടാക്കി. ഇതനുസരിച്ച് മലങ്കരസഭയുടെ ഭരണകാര്യങ്ങളിൽ മാർത്തോമ്മാ മെത്രാന്റെ അധികാരം വിദേശികൾ അംഗീകരിച്ചു. വിശ്വാസവും ആചാരവും മാർത്തോമ്മാ നാലാമൻ പിന്തുടർന്നു പോന്നതുപോലെ തന്നെ തുടരണം. ഫലത്തിൽ മാർത്തോമ്മാ നാലാമൻ ഈവാനിയോസ് സന്ധി നടപ്പിലാക്കിയ ഈ സന്ധി മൂലം, മാർത്തോമ്മാ അഞ്ചാമൻ തന്റെ വാദം വിദേശികളെക്കൊണ്ട് അംഗീകരിപ്പിച്ചു. ബസേലിയോസിനോടൊപ്പമുണ്ടായിരുന്ന പരദേശ മെത്രാന്മാരായ മാർ ഗ്രീഗോറിയോസും മാർ ഈവാനിയോസും ഈ സന്ധിവ്യവസ്ഥകൾ അംഗീകരിച്ചു.

അന്ത്യോഖ്യൻ മെത്രാന്മാരെ താൽക്കാലികമായി മെരുക്കുവാൻ 1754-ലെ മാവേലിക്കര പടിയോലയിൽ കൂടി മലങ്കരസഭയ്ക്കു സാധിച്ചു. അന്നത്തെ നിശ്ചയമനുസരിച്ച് മാർതോമാ മെത്രാന്റെ ലൗകികാധികാരം അംഗീകരിക്കുവാൻ അന്ത്യോഖ്യർ നിർബന്ധിതരായി. പകരം അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി മാർതോമാ അഞ്ചാമനും അംഗീകരിച്ചു. പക്ഷേ, അന്ത്യോഖ്യർ സംതൃപ്തരായില്ല. തങ്ങളുടെ വിഘടന പ്രവർത്തനങ്ങൾ അവർ ഒളിഞ്ഞും തെളിഞ്ഞും തുടർന്നു വന്നു.

**പകലോമറ്റം വാഴ്ചയുടെ ശക്തി:** അന്ത്യോഖ്യൻ അധിനിവേശത്തെ ഒരു നൂറ്റാണ്ടിലധികം തടഞ്ഞുനിർത്താൻ സാധിച്ചത് പകലോമറ്റം വാഴ്ചയുടെ അപ്രതിരോധിതമായ അധികാരശ്രേണിയായിരുന്നു. മലങ്കര പള്ളിയോഗത്തിന്റെയും സിവിൽ അധികാരികളുടെയും പിന്തുണ ജാതിക്കു തലവനെന്ന നിലയിൽ മാർത്തോമ്മാ മെത്രാന്മാർക്കുണ്ടായിരുന്നു. ഈ

ദുർഗ്ഗം തകർക്കുവാനുള്ള അന്ത്യോഖ്യൻ പക്ഷപാതികളുടെ ശ്രമങ്ങളൊന്നും വിജയിച്ചില്ല എന്നതാണ് സത്യം.

വിവിധ കാരണങ്ങളാൽ മാർതോമാ മെത്രാനുമായി പ്രശ്നങ്ങളുണ്ടായിരുന്നവരെക്കൂട്ടി ഒരു സമാന്തരഭരണം ആരംഭിക്കാനാണ് അന്ത്യോഖ്യൻ മെത്രാന്മാർ ശ്രമിച്ചത്.

1765–ൽ മാർതോമാ ആറാമൻ സ്ഥാനമേറ്റതിന്റെ ശേഷം പിളർന്നുകൊണ്ടിരിക്കുന്ന സഭയെ ഒരുമിച്ചുനിർത്താൻ ഒരു വലിയ ത്യാഗത്തിനു തയാറായി. അന്ത്യോഖ്യരുടെ പ്രധാന ആവശ്യങ്ങളിൽ ഒന്നിനു അദ്ദേഹം സമ്മതിച്ചു. അതനുസരിച്ച് പരദേശ മെത്രാന്മാരിൽനിന്ന് മാർതോമാ ആറാമൻ മെത്രാൻ 'മാർ ദീവന്നാസ്യോസ്' എന്ന പേരിൽ മെത്രാപ്പോലീത്താസ്ഥാനം സ്വീകരിച്ചു. രാജകീയ പിൻബലമുണ്ടായിരുന്ന മാർതോമാ ആറാമൻ ഇപ്രകാരം വിട്ടുവീഴ്ചയ്ക്കു സമ്മതിച്ചതിനെ ത്യാഗമെന്നല്ലാതെ വിശേഷിപ്പിക്കുവാൻ വയ്യ. അന്ന് മലങ്കരയിൽ ഉണ്ടായിരുന്ന അന്ത്യോഖ്യൻ മെത്രാന്മാരിൽ ഒരാളായ മാർ ഈവാനിയോസ് യോഹന്നാനെയും ഒരു വിഭാഗം അന്ത്യോഖ്യൻ പക്ഷപാതികളെയും ഇത് തൃപ്തിപ്പെടുത്തി. അവർ സഭയോട് സർവാത്മനാ സഹകരിച്ചു. എന്നാൽ ഇതര അന്ത്യോഖ്യൻ മെത്രാനായ ഗ്രീഗോറിയോസിനെയും ഒരു വിഭാഗത്തെയും ആ നടപടി തൃപ്തരാക്കിയില്ല. പൂർണ അന്ത്യോഖ്യൻ വിധേയത്വമുള്ള ഒരു മെത്രാനെ ആയിരുന്നു അവർക്കാവശ്യം.

**സമാന്തര ഭരണം:** 1772–ൽ പരദേശി ഗ്രീഗോറിയോസ്, കാട്ടുമങ്ങാട്ട് കുര്യൻ റമ്പാനെ ഒരു മെത്രാനാക്കി ഉയർത്തി ബദൽ ഭരണം സ്ഥാപിച്ചു. പഴയ കൊച്ചി രാജ്യത്തെ പള്ളികൾ അദ്ദേഹത്തിനു കീഴ്പ്പെട്ടു. രണ്ടു വർഷത്തോളം ഈ സമാന്തര ഭരണം നീണ്ടു. അപ്പോഴേയ്ക്കും വലിയ മാർ ദീവന്നാസ്യോസ്, അന്ത്യോഖ്യൻ മെത്രാന്മാരിൽ ശേഷിച്ചിരുന്ന മാർ ഈവാനിയോസിന്റെ സഹായത്തോടെ കാട്ടുമങ്ങാട്ടു മെത്രാനെ അധികാരഭ്രഷ്ടനാക്കി. കൊച്ചിയിലും തിരുവിതാംകൂറിലും നില്ക്കുവാൻ വയ്യാതെ കാട്ടുമങ്ങാട്ടു മെത്രാൻ ബ്രിട്ടീഷു മലബാറിൽപ്പെട്ട ആഞ്ഞൂരെത്തി താമസമാക്കി. അവിടെയിരുന്നുകൊണ്ട് മലങ്കരയിൽ ഒരു സമാന്തര ഭരണത്തിനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. ശെമ്മാശന്മാരെയും വൈദികരെയും മെത്രാന്മാരെയും അഭിഷേകം ചെയ്ത് ഈ ശ്രമത്തിനു മൂർച്ച കൂട്ടി. കൊച്ചിയിലെ ശക്തൻ തമ്പുരാനോട് കൊച്ചിരാജ്യത്തെ ഒരു പള്ളിയെങ്കിലും തന്റെ ഭരണത്തിൻകീഴിലാക്കിത്തരണമെന്ന് അഭ്യർത്ഥിച്ചെങ്കിലും ഫലമൊന്നുമുണ്ടായില്ല.

വലിയ മാർ ദീവന്നാസ്യോസിന്റെ ഭരണാധികാരത്തെ ചോദ്യം ചെയ്യാൻ സാധിക്കുമായിരുന്നില്ലെങ്കിലും അന്ത്യോഖ്യൻ പക്ഷപാതികൾ

പല സ്ഥലങ്ങളിലും അന്നും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ അവസാന കാലത്ത് 1806-ൽ വന്ന, 'ഭ്രാന്തൻ' എന്നു വിശേഷിപ്പിക്കാവുന്ന, അന്ത്യോഖ്യൻ മെത്രാൻ ദീയസ്കോറോസിന് അവർ നൽകിയ സഹായംകൊണ്ടു മാത്രമാണ് ഒട്ടുവളരെ പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടും, ബ്രിട്ടീഷ് ഈസ്റ്റിന്ത്യാ കമ്പനി ഇടപെട്ടിട്ടും, 1809 വരെ ഇവിടെ താമസിക്കാൻ സാധിച്ചത്.

എന്നാൽ വലിയ മാർ ദീവന്നാസ്യോസിന്റെ കാലശേഷം പകലോമറ്റം മെത്രാന്മാർ ദുർബലരായി. ഈ അവസ്ഥയിൽ അസംഘടിതരും അതൃപ്തരുമായ വിഭാഗം ഒന്നിച്ചുകൂടി മാർത്തോമ്മാ മെത്രാന്മാരുടെ ഭരണത്തെ ചോദ്യം ചെയ്തു തുടങ്ങി. പക്ഷേ, അവരുടെ ഭരണാധികാരം ഇല്ലായ്മ ചെയ്യുക അസാദ്ധ്യമായിരുന്നു. എന്നാൽ ഭരണരീതിയിൽ മാറ്റം വരുത്തുവാനുള്ള ശ്രമങ്ങൾ ഭാഗികമായെങ്കിലും വിജയിച്ചു.

മുകളിൽ സൂചിപ്പിച്ചതുപോലെ മാർത്തോമ്മാ മെത്രാന്മാരെ എതിർത്തിരുന്നവർ എല്ലാം അന്ത്യോഖ്യൻ പക്ഷപാതികളായിരുന്നു എന്ന് കരുതുന്നത് യുക്തിഭദ്രമല്ല. അവരെ കൂടാതെ വ്യക്തിവൈരാഗ്യത്തിന്റെ പേരിൽ ശത്രുക്കളായവരും ഉണ്ടായിരുന്നു. ഈ രണ്ടു പക്ഷവും കൂടാതെ സഭയുടെ ആചാര-അനുഷ്ഠാനങ്ങളിലും ഭരണരംഗത്തും ഒരു ക്രമപ്പെടുത്തൽ ആവശ്യമാണെന്നു ചിന്തിച്ച ക്രാന്തദർശികളും ഉണ്ടായിരുന്നു. കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവരായിരുന്നു അത്തരം ക്രാന്തദർശികളുടെ മുൻപന്തിയിൽ. അവരുടെ ചിന്താധാരയുടെ വിജയമാണ് 1809-ലെ കണ്ടനാട് പടിയോലയുടെ സൃഷ്ടിയിൽ ഉണ്ടായത്.

തുടർച്ചയായി വന്ന അന്ത്യോഖ്യൻ മെത്രാന്മാർ ദേശീയ അധികാരശ്രേണിയെ ചോദ്യം ചെയ്തതോടെ അവർ നിർദ്ദേശിച്ച ആചാര-ആരാധനാ വ്യതിയാനങ്ങളെ അപ്പാടെ നിരസിക്കുന്ന ഒരു പ്രവണത ദേശീയ നേതൃത്വത്തെ പിന്തുണയ്ക്കുന്നവർക്കുണ്ടായി. മാർ ഈവാനിയോസ് ഹദിയള്ളാ വരുത്തിയ മാറ്റങ്ങളിൽനിന്നും ഒരടിപോലും മുമ്പോട്ടു പോകാൻ ആ വിഭാഗം തയാറായില്ല. മറുവശത്ത് അന്ത്യോഖ്യൻ മേൽപ്പട്ടക്കാരുടെ കീഴിൽ അഭ്യസിച്ച വൈദികർ ആ സഭയുടെ വേദശാസ്ത്രത്തിനനുസൃതമായ ആരാധനാ-ആചാര നടപടികൾ മലങ്കരയിൽ പ്രചരിപ്പിച്ചു. ഇവ പൂർണ്ണമായും ഭാഗികമായും മലങ്കരസഭയിൽ നിലനിന്നിരുന്ന രീതികളുമായി 18-ാം നൂറ്റാണ്ടിൽ സമ്മിശ്രണം ചെയ്തു. റോമൻ ബാന്ധവത്തിന്റെ അവശിഷ്ടങ്ങൾ അന്നു മലങ്കരസഭയിൽ നിർബാധം ഉപയോഗത്തിലിരുന്നു. വിവിധ പാരമ്പര്യങ്ങളുടെ ഈ സമ്മിശ്രണം ഒരു പാരമ്പര്യത്തിനും വേദശാസ്ത്രത്തിനും ന്യായീകരിക്കാനാവാത്ത വിചിത്രമായ ആചാരരീതികളിലാണ് മലങ്കരസഭയെ കൊണ്ടെത്തിച്ചത്.

**ആരാധന–വേദശാസ്ത്ര സംഘർഷം:** മുകളിൽ സൂചിപ്പിച്ചതു പോലെ അന്ത്യോഖ്യൻ ആരാധന–ആചാര രീതികളെ പിന്തുണയ്ക്കുന്നവർക്ക് അവയ്ക്കവലംബമായി താത്വികമായ ഒരു അടിത്തറയുണ്ടായിരുന്നു. എന്നാൽ കൽദായ–റോമൻ കത്തോലിക്കാ ആചാരങ്ങളുടെ സമ്മിശ്രരൂപമായി അന്നു മലങ്കരയിൽ ഉപയോഗത്തിലിരുന്ന ക്രമങ്ങളെ 1686–ൽ മലങ്കരസഭ അംഗീകരിച്ച അലക്സാൻഡ്രിയൻ വേദശാസ്ത്രത്തിന്റെ പശ്ചാത്തലത്തിൽ വിശദീകരിക്കുക അസാദ്ധ്യമായിരുന്നു. ഇത് ദേശീയവാദികളുടെ ആരാധന–ആചാര രീതികൾക്ക് താത്വിക അടിത്തറ ഇല്ലാതാക്കി. കാലാന്തരത്തിൽ അവരുടെ വാദഗതി ദുർബലമാകുന്നതിന് ഇത് ഇടയാക്കി. അന്ത്യോഖ്യൻക്രമങ്ങളുടെ ഭാഗികമായ താത്വിക വിജയമാണ് 1789–ലെ മാവേലിക്കര പള്ളിയോഗത്തിൽ ദർശിക്കുന്നത്.

ഭരണരംഗത്തും സുഗമമായുള്ള ഒരു പോക്കല്ല 18–ാം നൂറ്റാണ്ടിൽ ദർശിക്കുന്നത്. മലങ്കരസഭയിലെ ഇടവകപള്ളികളുടെ ഭരണത്തിൽ റോമൻ കത്തോലിക്കർ വരുത്തിയ മാറ്റങ്ങൾ പിൽക്കാലത്തും നിലനിന്നു. ഇടവക പള്ളിയോഗവും,അവർ തിരഞ്ഞെടുത്ത്, അർക്കദ്യക്കോൻ അംഗീകരിച്ച്, മെത്രാൻ വാഴിക്കുന്ന കത്തനാർമാരും കൂടി മൂപ്പൻ കത്തനാരുടെയും കൈക്കാരന്മാരുടെയും നേതൃത്വത്തിൽ നടത്തിവന്നിരുന്ന ഇടവക പള്ളികളുടെ ഭരണത്തിൽ 1599–ലെ ഉദയംപേരൂർ സുന്നഹദോസ് മെത്രാനാൽ നിയമിക്കപ്പെടുന്ന സർവ്വാധികാര നിയന്ത്രകനായ വികാരി എന്നൊരു സ്ഥാനിയെ കൂടി ഉൾപ്പെടുത്തി. 1653–ലെ കൂനൻകുരിശു സത്യത്തിനുശേഷം വികാരിമാരുടെ അധികാരത്തിനു കടിഞ്ഞാണിടാനും, പള്ളിയോഗത്തിന്റെ അനുമതി കൂടാതെ കത്തനാർമാർക്ക് പട്ടം കൊടുക്കുന്ന നടപടി അവസാനിപ്പിക്കാനും സഭയ്ക്ക് സാധിച്ചു എങ്കിലും നൂതനമായ വികാരിസ്ഥാനം തുടർന്നു.

അന്ത്യോഖ്യൻ മെത്രാന്മാർ ഭരണം പിടിച്ചെടുക്കാൻ നടത്തിയ ശ്രമങ്ങളും തുടർന്ന് നടപ്പിൽ വരുത്താൻ ശ്രമിച്ച സമാന്തര ഭരണവും ഈ വ്യവസ്ഥ താറുമാറാക്കി. സമ്മതം കൂടാതെ പട്ടം കൊടുത്തും വികാരിമാരെ നിയമിച്ചും പിന്തുണ വർദ്ധിപ്പിക്കാനുള്ള അവരുടെ ശ്രമം ഇടവകപള്ളികളുടെ ഭരണത്തിന്റെ അപചയത്തിലാണ് അവസാനിച്ചത്. വൈദികരിലും, കൈക്കാരരിലും സ്വാധീനമുള്ളവർ ഭരണം തങ്ങളുടെ കൈപ്പിടിയിലൊതുക്കി. പലയിടത്തും പള്ളിയോഗം അപ്രസക്തമായി പകരം ഭരണക്കാരുടെ തന്നിഷ്ടം നടപ്പിലായി.

**ആചാര ഏകീകരണം:** വിശാലമായ അർത്ഥത്തിൽ മലങ്കരസഭ മുഴുവനും പരസ്പരബന്ധിതമാകുന്നത് പോർട്ടുഗീസ് കാലഘട്ടത്തിലാണെന്നു പറയാം. ഇതിന് മതപരം എന്നതിലധികം രാഷ്ട്രീയ കാരണങ്ങളാണ് അടിസ്ഥാനം. ഇപ്രകാരമുള്ള ഒരു പരസ്പരബന്ധം ചില പ്രശ്ന

ങ്ങൾ സൃഷ്ടിച്ചു. പ്രധാനമായും പ്രാദേശിക ആചാരങ്ങളുടെ ഐക്യ രൂപമില്ലായ്കയായിരുന്നു അവയിൽ മുഖ്യം. ഇത് ഏറ്റവുമധികം ബാധി ച്ചത് വിവാഹത്തെയാണെന്നു വേണം കരുതാൻ. സ്ത്രീധനം, പസാരം, വിവാഹ-വിവാഹാനന്തര ചടങ്ങുകൾ എന്നിവയിൽ പ്രകടമായ അനൈക്യം നിലനിന്നിരുന്നു. വിശാലമായ കാഴ്ചപ്പാടിൽ സഭയെ മുഴു വനായി കാണുന്നവർക്ക് ഇത്തരം ആചാര വൈജാത്യങ്ങളെ ഉന്മൂലനം ചെയ്യേണ്ടത് ആവശ്യമാണെന്ന് തോന്നിയതിൽ അത്ഭുതമില്ല. ഇക്കാര്യ ത്തിൽ 18-ാം നൂറ്റാണ്ടിൽ ചില ശ്രമങ്ങൾ നടത്തിയതായി കാണുന്നുണ്ട്. എന്നാൽ മാർത്തോമ്മാ മെത്രാന്മാരുടെ അപ്രതിരോധ്യമായ അധികാര ശക്തി ഇപ്രകാരമുള്ള വിഷയങ്ങൾ മലങ്കര പള്ളിയോഗത്തിൽ അവത രിപ്പിക്കുന്നതു പോലും അസാദ്ധ്യമാക്കിയിരുന്നു.

ഇതിന് ഒരു മറുവശം കൂടിയുണ്ട്. ഒരു പ്രത്യേക പ്രദേശത്തെ ആചാ രങ്ങൾ മലങ്കരസഭ മുഴുവനും നടപ്പാക്കാൻ ചിലർ താൽപ്പര്യം കാട്ടിയി രുന്നു. ഇത് മറ്റ് പ്രാദേശിക പാരമ്പര്യങ്ങളിൽപ്പെട്ടവരുടെ എതിർപ്പിനിട യാക്കി. പുരോഗമനവിഭാഗത്തിന്റെ നേതാക്കളിൽ ചിലരും ഇത്തരം പ്രദേ ശികവാദത്തിന്റെ വക്താക്കളായിരുന്നു എന്ന് ചരിത്രരേഖകൾ സാക്ഷി ക്കുന്നു. ഈദൃശ സങ്കുചിതത്വങ്ങൾ അവരുടെ പുരോഗമന ആശയങ്ങ ളെയും സംശയങ്ങളോടെ വീക്ഷിക്കാൻ മറ്റുള്ളവരെ പ്രേരിപ്പിച്ചിരിക്കാം.

ഇവയൊക്കെയുടെയും പശ്ചാത്തലത്തിൽ വേണം കണ്ടനാട് പടിയോ ലയെ ദർശിക്കാൻ. വലിയ മാർ ദീവന്നാസ്യോസിന്റെ കാലശേഷം മാർ ത്തോമ്മാ മെത്രാന്മാർ ദുർബലരായതും മാർത്തോമ്മാ എട്ടാമന്റെ വാഴ്ച യുമായി ബന്ധപ്പെട്ട പ്രശ്നങ്ങളും മൂലം 1809 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ മലങ്കരപള്ളിയോഗത്തിൽ ഈ വിഷയങ്ങൾ അവതരിപ്പിക്കാനും അംഗീകരിപ്പിക്കാനും പുരോഗമനവാദികൾക്ക് സാധിച്ചു.

**കണ്ടനാട് പടിയോല:** കണ്ടനാട് പടിയോല ആദ്യം വെളിച്ചം കാണു ന്നത് ഇട്ടൂപ്പിന്റെ സഭാചരിത്രത്തിലൂടെയാണ്. സമീപകാലം വരെ ലഭ്യ മായ ഏക സ്രോതസും അതായിരുന്നു. എന്നാൽ, ഇട്ടൂപ്പ് തന്റെ പ്രൊട്ട സ്റ്റന്റു പക്ഷപാതിത്വത്തിനനുസൃതമായി പടിയോലയിൽ ചില്ലറ കൈ ക്രിയകൾ നടത്തിയിട്ടുള്ളതായാണ് സമീപകാല പഠനങ്ങൾ സൂചിപ്പി ക്കുന്നത്. ഇതിനു സാദ്ധ്യമായത് 1995-നടുത്ത് *മാർ ശെമവോൻ ദീവന്നാ സ്യോസിന്റെ നാളാഗമം* എന്ന കൈയെഴുത്തുകൃതി പരിശോധിച്ചപ്പോ ഴാണ്. അതിൽനിന്നും ലഭ്യമായ പടിയോലയുടെ പൂർണ്ണരൂപമാണ് ഇവിടെ പഠനവിധേയമാക്കിയിരിക്കുന്നത്. ഖണ്ഡികകളോ വിരാമചിഹ്നങ്ങളോ ഇല്ലാതെ എഴുതിയിരിക്കുന്ന പടിയോലയെ പഠനസൗകര്യാർത്ഥമാണ് വിവിധ ഭാഗങ്ങളായി തിരിച്ചിരിക്കുന്നത്. മൂലകൃതിയിൽ പതിനൊന്ന് നിശ്ച യങ്ങളെന്നാണ് പറയുന്നതെങ്കിലും അവയുടെ വിഷയ വൈപുല്യം കൂടു

തൽ ഖണ്ഡികകളായി തിരിക്കേണ്ട ആവശ്യമുണ്ടാക്കുന്നുണ്ട്. *കരവട്ടു വീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലെ പൂർണ്ണരൂപം ഇവിടെ ചേർക്കുന്നു. വായനാക്ഷമതയ്ക്കായി വാചകങ്ങൾ തിരിക്കുകയും, വിരാമചിഹ്നങ്ങൾ ചേർക്കുകയും ചെയ്തിട്ടുണ്ട്.

ആദിയും അറുതിയും ഇല്ലാത്ത, കാതൽത്വം തിങ്ങപ്പെട്ട, ദെയ്‌വം തമ്പുരാന്റെ തിരുനാമത്താലെ, പട്ടാങ്ങപെട്ട വിശ്വാസത്തിന്റെ വർദ്ധിപ്പിന, തമ്പുരാന്റെ മനഗുണത്താലെ, നമ്മുടെ പരുഷയ്ക്ക നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാനും, അന്ത്യൊഖ്യായുടെ മാർ ഇഗ്നാത്തിയൊസ്സ പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള, മലങ്കരെ എടവകയുടെ മാർത്തൊമ്മാ മെത്രാച്ചന്റെ കീഴവഴങ്ങപെട്ട സുറിയാനിക്കാറര, അങ്കമാലിമുതൽ മലങ്കരെ പള്ളിയ്ക്കാറര എല്ലാവരും കണ്ടനാട്ടുപള്ളിയിൽ കൂടി, മെൽനടക്കെണ്ടും ക്രമങ്ങൾക്കും, മര്യ്യാദകൾക്കും, നമുക്കുള്ള ബാവാന്മാര നമ്മെ പടിപ്പിച്ചു എന്നപൊലെ നടക്കുന്നതിന്ന, മിശീഹാ പിറന്നിട്ട 1809-ാംകാലം കൊല്ലം 985-മാണ്ട, ചിങ്ങ മാസം 1-നു എഴുതി വച്ച പടിയൊല ആവിത.

ഒന്നാമത - ഉണ്ണികൾ പിറന്നാൽ 90 ദിവസിയ്ക്കകം മാമൊദിസ മുക്കുകയും

2-മത - പൈതങ്ങൾ ആകാശത്തിൽ ഇരിയ്ക്കുന്നതും, നന്മ നിറഞ്ഞ കന്യമറിയവും, വിശ്വസിയ്ക്കുന്നതും, ഞാൻ പിഴയാളിയും, പ്രമാണങ്ങളും, ശാവദൊഷങ്ങളും, കൂദാശകളും, കല്പനകളും, മനഗുണപ്രവർത്തികളും പടിയ്ക്കുകയും,

3-മത - കുരിശുമണി നെരത്ത, പതിനൊന്ന നന്മ നിറഞ്ഞ കന്യമറിയവും, ഒരാകാശങ്ങളിലിരിക്കുന്നതും ചൊല്ലുകയും,

-കൗമ്മാപ്പടി നമസ്കാരം പടിച്ച, വീട്ടുജനങ്ങൾ എല്ലാവരുംകൂടി, അന്തിയിലും മയ്യലിലും കൂടിനമസ്കരിക്കുകയും

4-മത - ഞായറാഴ്ചകളിലും, പെരുനാളുകളിലും, എല്ലാവരും പള്ളിയിൽവന്നു കുറുബാന കാണുകയും,

- ദൂരപ്പെട്ടവര വീട്ടുകാരെ, വീടുക്ക ഒരുത്തര എങ്കിലുംവന്ന, കുറുബാന കാൺകയും,

5-മത - കല്പിയ്ക്കപ്പെട്ട നുയമ്പുകളു അഞ്ചും നൊക്കുകയും,

-25 നുയമ്പിലും, 50 നുയമ്പിലും, കുമ്പസാരിച്ച കുറുബാന കൊള്ളുകയും,

-രൊഗപ്പെട്ടവര നുയമ്പുനെ നൊക്കുന്നതിന്ന വശമില്ല എന്ന, വിഗാരിയ്ക്കും ദെശത്തെപട്ടക്കാർക്കും ബൊധം വന്നാൽ, അനുവാദം പൊലെ നടന്നുകൊൾകയും,

6–മത – പെണ്ണുങ്ങളെ പതിനാല വയസ്സിനകം കെട്ടിയ്ക്കയും,

– പെണ്ണുകെട്ടുന്നതിന്റെ തലെ ഞായറാഴ്ച പള്ളിയിൽവന്ന, നമസ്കാരങ്ങൾ കെൾപിച്ച കുമ്പസാരിയ്ക്കയും,

– തലെ ഞായറാഴ്ചതന്നെ വിളിച്ചു ചൊല്ലുകയും,

– പെണ്ണുകെട്ടുന്നതിന്ന, തെക്കെ ദിക്കിൽ ചെറുക്കനെ ഒരു കുരിശും മൂന്നു മൊടുകും,

– പെണ്ണിനു, കാതില തളയും മൂന്നുകൂട്ടം കാശും ഒറ്റഴയും രണ്ടു കഴുത്തു കൊന്തയും ഇടുകയും,

– വടക്കെ ദിക്കിൽ, ചെറുക്കനെ ഒരു കുരിശും 9 മുടുകും അരിഞ്ഞാണവും പെണ്ണിന, കാതിലയും തളയും കൈയ്ക്കാറയും തൊൾവളയും നെറ്റിപട്ടവും കഴുത്തിൽ 9 ഉരുവ പൊന്നും,

– പെണ്ണുകെട്ടി കരെറിയാൽ, ഞായറാഴ്ച ഒരു നെരത്തെ വിരുന്നു കൊടുക്കയും,

– കുടിവച്ചാൽ ഒരു നെരത്തെ വിരുന്നു കൊടുക്കയും,

– കുറുബാനയ്ക്കു മുമ്പെ പെണ്ണുകെട്ടുകാററ വരികയും, കുമ്പസാരിച്ച കെട്ടിപ്പാൻ തുടങ്ങുംമ്പൊൾ, മുമ്പുംപിറകും തർക്കിയ്ക്കുന്ന കാർയ്യ്യം മർയ്യ്യാദ അല്ലാത്തതാകകൊണ്ട, കൂദാശകൾക്കും, തമ്പുരാന്റെ മനൊഗുണങ്ങൾക്കു ഭെദം ഇല്ലാത്തതാകകൊണ്ട, വയസ്സ മൂപ്പപൊലെ നിറുത്തി കെട്ടിച്ചുകൊൾകയും,

– പിറ്റ ഞായറാഴ്ചയ്ക്കകം കുടിവയ്ക്കുകയും,

– വിരുന്നു കൂടാതെ തിരണ്ടുകുളിയും, പുളിക്കുടിക്കയും കഴിച്ചു കൊൾകയും,

– ബാവൂസ വഴക്കായും, ഒണപുടകവും കൊടുക്കാതെയും,

7–മത – പട്ടക്കാററ രണ്ടുനെരവും കൂടിനമസ്കരിച്ച, പള്ളിയിൽ പാർക്കയും,

– മദ്ധ്യപാനം ചെയ്യാതെയും,

– നാലുപെരു കൂടുന്ന ഗുണദൊഷങ്ങൾക്കു മാപ്പിളമാര മദ്ധ്യപാനം ചെയ്യാതെയും,

– രണ്ടു പട്ടക്കാററ, പള്ളിയിൽ ഞായറാഴ്ചയും പെരുനാൾക്കും, കാലത്തും ഉച്ചപാർത്തും കുറുബാന ചൊല്ലുകയും,

– പള്ളികളിൽ പട്ടക്കാർക്ക പസാരം കൊടുക്കയും,

8–മത – തെക്കും വടക്കും രണ്ടു പടുത്ത വീട്ടിൽ ഒരൊ മല്പാന്മാരെ ഇരുന്ന, പൈതങ്ങളെയും ശെമ്മാശൻമ്മാരെയും പടിപ്പിയ്ക്കയും,

– പള്ളികളിൽനിന്നു വരിയിട്ടഎടുത്ത, അവർക്കു വെണ്ടുന്നത ആണ്ടു തൊറും കൊടുക്കയും,

– പട്ടക്കാററ, പള്ളിയ്ക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവു തീർന്നു, മല്പാന്മാരുടെ എഴുത്ത യജമാനസ്ഥാനത്തെ കൊണ്ടുവന്ന കൊടുത്ത, കൂദാശ പ്രവർത്തികൾക്ക അനുവാദം വാങ്ങിച്ചുകൊൾകയും,

9–മത – പള്ളി മർയ്യാദകളു നടത്തെണ്ടുന്നതിന്ന, ആണ്ടു തക്കുസാക്രമം പെർത്തച്ച പൊസ്ഥകം, പള്ളിക്കാർയ്യത്തിൽ നിന്ന വാങ്ങിച്ചു കൊൾകയും,

10–മത – എല്ലാ പള്ളികളിലും തിര തൂക്കുകയും,

– 16 പെരെ തിരഞ്ഞെടുത്ത, അവർക്കു മുറിഎഴുതി നടയിൽ വച്ച, അതിൽ നാലു, മുറി എടുത്തവരുന്ന, ആള ഒരു വത്സരം കൈസ്ഥാനം നടന്നുവരികയും,

– പതിവുംപടി ചിലവുണ്ടട്ട, ശെഷമുള്ളതിന്ന യൊഗത്തെ ബൊധിപ്പിച്ച മുതൽ ചിലവാർത്ത,

– ആണ്ടു തികയുംമ്പൊൾ, വിഗാരിയും യൊഗത്തെയും ബൊധിപ്പിച്ച, മുതൽചിലവിന്റെ കണക്കു എഴുതിതീർത്ത,

– ഇരിപ്പുള്ള പണവും കെട്ടിവൈപ്പിച്ച, കൈസ്ഥാനവും മാറ്റി,

– വീണ്ടും മുറിയിട്ടഎടുത്ത, വരുന്ന ആളിന്റെ പറ്റിൽ, പണവും മുണ്ടു മുറിയും, പെട്ടിപ്രമാണവും, ശെഷമുള്ള മുതൽക്കാർയ്യങ്ങളും എല്പിച്ച മെമ്പൂട്ടിൽ വച്ച,

– എജമാനത്തെ ആളായിട്ട എടവകപട്ടക്കാരിൽ ഒരുത്തനും, നിശ്ചയിച്ചതിൽ രണ്ടു പെരും, പടിയൊലയും കണക്കും അതിനൊടുകൂടെവച്ച, മൂന്നുപൂട്ടും പൂട്ടി സൂക്ഷിച്ചുകൊൾകയും,

– ആവകപ്പൂട്ടിൽനിന്നും എടുത്ത, ചിലവാർക്കെണ്ടുംനാളിൽ, എജമാനത്തെയും, വിഗാരിയെയും, യൊഗത്തെയും ബൊധിപ്പിച്ച, ചിലവിട്ട കൊൾകയും,

–11–മത – 16 പെരെ പ്രാപ്തിഉള്ളവരില്ലാത്ത പള്ളികളിൽ, നാലുപെരായിട്ട എങ്കിലും എഴുതിവച്ച നടത്തികൊൾകയും,

– കൈസ്ഥാന ശീട്ടിൽ ഉൾപെട്ട ആളുകളും, വിഗാരിയും, എടവക പട്ടക്കാററും കൂടി നിരുവിച്ച, യൊഗക്കുറി എഴുതുകയും,

– യൊഗകാർയ്യവും വിചാരിച്ചു കൊൾകയും,

12–മത – നമസ്കാരവും, കുറുബ്ബാനയും, മാമൊദിസായും, പെങ്കെട്ടും, യൽദായും ദെനഹായും, ഒശാനയും, ദുഖവെള്ളിയാഴ്ചയും, ക്യെംന്തായും, പെന്തിക്കുസ്തിയും

–യാക്കൊബായ സുറിയാനിക്കാരുടെ ക്രമത്തി നടന്നുകൊൾകയും,

– ഠരം (ഈ) എഴുതിവച്ച ക്രമങ്ങൾ ഒന്നിനും ഭെദം വരുത്താതെ നടന്നു കൊള്ളുമാറും,

ആയ്തിന ഭെദംവരുത്തി നടക്കുന്നുഎങ്കിൽ, പള്ളിയ്ക്കുപുറത്തു നിന്നു കല്പിച്ച ചെയ്യുന്ന ശിക്ഷയും അനുസരിച്ച,

– കല്പിക്കയുംവണ്ണം പ്രാച്ചിത്തവും ചെയ്യ്തു,

– വീണ്ടും ഠരം (ഈ) എഴുതിവച്ചതിന്മണ്ണവും നടന്നുകൊള്ളുമാറും സമ്മതിച്ച, ഠരം പടിഒല എഴുതിവച്ച.

അങ്കമാലി പള്ളിമുതൽ മുതൽപെര ശെഷം 54 പള്ളിയ്ക്കാറര കൂടി എഴുതിവച്ച പടിഒല.

കണ്ടനാട് പടിയോല നിശബ്ദത പാലിക്കുന്ന വിഷയങ്ങളുണ്ട്. അവയിൽ പ്രധാനം മലങ്കരസഭയുടെ ഭരണാധികാരവും, പിന്തുടർച്ചാ നിയമങ്ങളുമാണ്. പിന്തുടർച്ചാ നിയമത്തെപ്പറ്റി കണ്ടനാട്ടു മലങ്കര പള്ളിയോഗത്തിൽ ചർച്ച ചെയ്തതായി വിചാരിക്കാവുന്ന ചില പിൽക്കാല സൂചനകൾ ലഭ്യമാണ്. മലങ്കരയുടെ പൂർവിക നടപ്പിനു വിരുദ്ധമായ ഇത്തരം ചില പ്രാദേശിക വൈജാത്യങ്ങളെ പൊതുനിയമമായി അംഗീകരിക്കാൻ മലങ്കര പള്ളിയോഗം തയാറായില്ല എന്നു തന്നെ വേണം കരുതാൻ. ഈ പശ്ചാത്തലത്തിൽ വിശിഷ്യാ മാർത്തോമ്മാ എട്ടാമന്റെ വാഴ്ച ചോദ്യം ചെയ്യപ്പെട്ടിരുന്ന അവസരത്തിൽ മലങ്കരസഭാ ഭരണത്തെപ്പറ്റിയും അവിടെ ചർച്ച ചെയ്തിരിക്കണം. എന്നാൽ അക്കാര്യത്തിൽ ഒരു തീരുമാനവും പടിയോലയുടെ ഭാഗമായി ചേർത്തിട്ടില്ല. എന്നാൽ മാർത്തോമ്മാ എട്ടാമനെ പൂർവികാചാരപ്രകാരം മോതിരമിട്ടു അംഗീകരിച്ചതായി യോഗനടപടികളിൽ കാണാം. ഇതിൽനിന്നും മെത്രാനെ എതിർത്തവർക്ക് ഭൂരിപക്ഷം ലഭിച്ചില്ല എന്നു വ്യക്തമാണ്.

*യാക്കോബായക്കാരുടെ മര്യാദപോലെ ഒക്കയും നടന്നുകൊള്ളണമെന്നു* നിശ്ചയിച്ച പടിയോല അന്ത്യോഖ്യയിൽ നിന്നു വരുന്ന മെത്രാന്മാർക്കോ അന്ത്യോഖ്യാ പാത്രിയർക്കീസിനോ വിധേയപ്പെടുന്നതായി ഒരു സൂചനയും പടിയോല നൽകുന്നില്ല. അവരെ പിന്തുണയ്ക്കുന്ന ഒരു വിഭാഗം പള്ളിയോഗത്തിനുണ്ടായിരുന്നു എന്നതും മെത്രാനെ അംഗീകരിച്ചതും പരിഗണിക്കുമ്പോൾ മലങ്കരസഭയുടെ ഭരണസംവിധാനം മാറ്റുവാനോ അന്ത്യോഖ്യൻ പാത്രിയർക്കീസിനോ, അന്ത്യോഖ്യൻ മെത്രാന്മാർക്കോ കീഴ്പ്പെടുവാനോ മലങ്കര നസ്രാണികൾ തയാറായിരുന്നില്ല എന്ന വസ്തുതയാണ് തെളിയുന്നത്.

**ഉപസംഹാരം:** കണ്ടനാട് പടിയോലയുടെ വിശകലനത്തിൽ നിന്നും പടിയോലയുടെ പ്രസക്തിയെ താഴെപറയുന്നവിധം സംഗ്രഹിക്കാം.

1) മലങ്കര നസ്രാണികളുടെ പ്രാദേശിക ആചാരങ്ങളെ ഒരു പരിധി വരെയെങ്കിലും ഏകീകരിക്കാനുള്ള ശ്രമം.

2) മലങ്കരസഭയുടെ ആരാധനാരീതിയിലെ വൈജാത്യങ്ങൾ അവസാനിപ്പിച്ച് അന്ത്യോഖ്യൻ പാരമ്പര്യപ്രകാരമുള്ള ആരാധനാരീതികൾ പൊതുവായി അംഗീകരിക്കുവാനും, അതു പ്രചരിപ്പിക്കുവാനും, അത് പഠിപ്പിക്കുവാനുമുള്ള തീരുമാനം.

3) ഇടവകപള്ളികളുടെ ഭരണത്തിൽ കടന്നുകൂടിയ വൈജാത്യങ്ങൾ ഇല്ലാതാക്കി ഐകരൂപ്യം വരുത്തുവാനുള്ള ശ്രമം.

ഈ ശ്രമം എത്രമാത്രം വിജയിച്ചു എന്നതും അവ അന്ന് എത്ര മാത്രം നടപ്പിലായി എന്നതും പ്രസക്തമല്ല. മലങ്കരസഭയുടെ ലഭ്യമായ ആദ്യ ലിഖിത ഭരണഘടന – കാനോൻ – എന്ന നിലയിൽ കണ്ടനാട് പടിയോലയുടെ പ്രസക്തി അനന്യമാണ്. അതിന്റെ നിശ്ചയങ്ങളാകട്ടെ പുരോഗമനപരവും.

(*യുവനാദം 2008*)

# 11

# പ. പരുമല തിരുമേനിയെപ്പറ്റി സുറിയാനി കവിത

പൗരസ്ത്യ സഭകളുടെ വിശ്വാസമനുസരിച്ച് പരിശുദ്ധന്മാർ സർവ ലോകത്തിന്റെയും പൊതുസ്വത്താണ്. എങ്കിലും പരിശുദ്ധ പരുമല തിരുമേനിയെ *മലങ്കരയുടെ പരിശുദ്ധൻ* എന്നാണ് പറയുന്നത്. മലങ്കരയിൽ ഇതിനു മുമ്പ് അറിവിൽപ്പെട്ട മറ്റൊരു നസ്രാണിയും പരിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടാത്തതിനാലാവാം ഈ പ്രയോഗം നിലവിൽ വന്നത്.

*കറുത്തവരുടെ ഇടയിൽ പരിശുദ്ധരുണ്ടാകയില്ല* എന്നൊരു മുൻവിധി മലങ്കരയിൽ വന്ന ചില അന്ത്യോഖ്യൻ മെത്രാന്മാർക്ക് ഉണ്ടായിരുന്നു. അതിനെ അവരുടെ കൊളോണിയൽ മനോഭാവമായോ വേദശാസ്ത്രത്തിലുള്ള അജ്ഞതയായോ തള്ളിക്കളയാം. എന്നാൽ ഈ അഹന്ത രൂക്ഷമായിരുന്ന ഒരു കാലഘട്ടത്തിൽ അന്ത്യോഖ്യരുടെ ഇടയിലും തന്റെ ജീവിതകാലത്തുതന്നെ തന്റെ പരിശുദ്ധതയ്ക്ക് അംഗീകാരം നേടാൻ കഴിഞ്ഞ വ്യക്തിയായിരുന്നു പരിശുദ്ധ പരുമല തിരുമേനി.

1876-ൽ അന്ത്യോഖ്യയുടെ പ. പത്രോസ് തൃത്രീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനകാലത്ത് അദ്ദേഹത്തിന്റെ സെക്രട്ടറിയായും പിന്നീട് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനുവേണ്ടി കത്തിടപാടുകൾ നടത്തിയിരുന്ന വ്യക്തിയായും അന്ത്യോഖ്യൻ മെത്രാന്മാരിൽ പലരും പ. തിരുമേനിയുടെ പരിചയവലയത്തിൽ ഉൾപ്പെട്ടിരുന്നു. പ. തിരുമേനിയുടെ വ്യക്തിത്വം അവർ യഥാർത്ഥത്തിൽ മനസ്സിലാക്കിയത് 1895-ൽ അദ്ദേഹം നടത്തിയ യേറുശലേം യാത്രക്കാലത്താണ്.

യേറുശലേമിലെ അന്ത്യോഖ്യൻ മെത്രാപ്പോലീത്താ ആയിരുന്ന മാർ ഗീവർഗീസ് ഗ്രീഗോറിയോസിന്റെ അതിഥിയായി വിശുദ്ധ നാടു സന്ദർശിക്കുകയും വിശുദ്ധവാര ശുശ്രൂഷകൾ നടത്തുകയും ചെയ്ത തിരുമേനി അവരുടെ ഇടയിൽ അസാമാന്യ മതിപ്പ് ഉളവാക്കി. തിരുമനസ്സുകൊണ്ട് കാലംചെയ്ത വിവരമറിഞ്ഞ് 1903 മകരം 3-ന് അന്നത്തെ യേരുശലേം മെത്രാപ്പോലീത്താ മാർ ഈവാനിയോസ് ഏലിയാസ് അയച്ച കല്പനയിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്.

*കാലം ചെയ്ത നമ്മുടെ പിതാവ് നമ്മുടെ കർത്താവായ യേശുമശി*

*ഹായുടെ കബറിടത്തിങ്കൽ വന്ദിപ്പാനായിട്ടു വന്നിരുന്ന സമയം അദ്ദേഹത്തെ കണ്ടിട്ടുള്ള എല്ലാവർക്കും വളരെ ദുഃഖമുണ്ടാകുകയും അദ്ദേഹത്തെക്കുറിച്ചു കരഞ്ഞു വിലപിക്കുകയും ചെയ്തു* എന്നാണ് അദ്ദേഹത്തിന്റെ കല്പനയിൽ കാണുന്നത്.

*സത്യമായിട്ട് നമ്മുടെ വിളക്ക് കെട്ടുപോയി, ഇന്ത്യയിലെ സഭയുടെ തൂണു തകർന്നുപോയി. നമ്മുടെ മക്കളുടെ മേൽ അന്ധകാരവും കൂരിരുളും പിടിപെട്ടിരിക്കുന്നു* എന്നും ഈ കല്പനയിൽ പറയുന്നതിൽ നിന്നും ആ മഹത് വ്യക്തിത്വം അവരെ എത്ര ആഴത്തിൽ സ്വാധീനിച്ചിരുന്നു എന്ന് വ്യക്തമാണ്.

ഈ കല്പന 1938-ൽ ഫാ. ഇ. ജെ. ഏബ്രഹാം രചിച്ച *പരുമല കൊച്ചു തിരുമേനി* എന്ന കൃതിയിൽ ചേർത്തിട്ടുണ്ട്. എന്നാൽ അതിനേക്കാൾ പ്രാധാന്യമുള്ള ഇതേ വിഷയത്തെപ്പറ്റിയുള്ള ഒരു അപ്രകാശിത സുറിയാനി കവിതയുണ്ട്. 1903-ൽ രചിച്ച ഈ കൃതി കോനാട്ടു ഗ്രന്ഥശേഖരത്തിലാണുള്ളത്.

മിലിത്തീനുടെ മാർ ദീവന്നാസ്യോസ് അബ്ദോദ് നുഹറോ മെത്രാപ്പോലീത്താ പ. പരുമല തിരുമേനിയുടെ ദേഹവിയോഗ വാർത്ത അറിഞ്ഞു അതിനെപ്പറ്റി പാശ്ചാത്യ സുറിയാനി ഭാഷയിൽ രചിച്ച ഒരു വിലാപ കാവ്യമാണ് ഈ കൃതി. 83 ഈരടികളുള്ള ഈ കവിത (വിലാപകാവ്യം) മാർ *യാക്കോബിന്റെ മെദ്രാ* രീതിയിലാണ് എഴുതിയിരിക്കുന്നത്.

യാക്കോബിന്റെ നിറത്തിലുള്ള മെദ്രാകൾ സാധാരണ എഴുതുന്ന രീതിയിൽ ദൈവസ്തുതിയോടെയാണ് ഈ കവിതയും ആരംഭിക്കുന്നത്. *കർത്താവാണ് നല്ല ഇടയൻ അവൻ ഇടയന്മാരുടെ ഇടയനാകുന്നു* എന്നാണ് ആദ്യപാദത്തിന്റെ അർത്ഥം. കവിത അവസാനിക്കുന്നത് ഗ്രന്ഥകാരനെപ്പറ്റിയുള്ള വിവരണത്തോടെയാണ്. *അരിഷ്ടരും താഴ്മയുള്ളവരും സുറിയാനിക്കാരുമായ ഞങ്ങൾ ഇത് എഴുതിയിരിക്കുന്നു. നിങ്ങളിൽ ഏറ്റവും ചെറിയവനാണ് ഈ ദീവന്നാസ്യോസ് അബ്ദുൽ നുഹറോ* എന്നാണ് കവിത അവസാനിക്കുന്നത്.

വൃത്തഭംഗിയും ഭാഷാശുദ്ധിയുമുള്ള ഈ കവിതയുടെ സുറിയാനിയിലുള്ള വ്യാഖ്യാനവും ഈ കൃതിയിൽ തന്നെ ചേർത്തിട്ടുണ്ട്. കവി തന്നെയാണ് ടിപ്പണിയും രചിച്ചിരിക്കുന്നത്. ഓരോ ഈരടികൾക്കും പ്രത്യേകം കുറിപ്പുകൾ നമ്പറിട്ട് നൽകിയിരിക്കുന്നു. ഓരോ ഈരടിയുടെയും വേദപുസ്തക സൂചനകളും ഇതിൽ ഉൾപ്പെട്ടിട്ടുണ്ട്.

മനോഹരമായ സുറിയാനി ലിപികളിൽ എഴുതി പുസ്തകരൂപത്തി

ലാക്കി *മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർക്ക് സുറിയാനി പ്രസിൽ അച്ചടിച്ചു പ്രസിദ്ധീകരിക്കാൻ ഈ കവിത അയച്ചുകൊടുത്തു* എന്നും കൃതിയുടെ ആദ്യ പേജിൽ സുറിയാനിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

കോനാട്ടു ഗ്രന്ഥശേഖരത്തിൽ 269-ാം നമ്പറായി ചേർത്തിരിക്കുന്ന ഈ കൃതി ഇതുവരെ ആരുടെയും ശ്രദ്ധയിൽപെട്ടിരുന്നില്ല. ഈ ലേഖകൻ ഇത് ശ്രദ്ധയിൽ പെടുത്തിയതിനെ തുടർന്ന് വന്ദ്യ ദിവ്യശ്രീ. കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ ഇതിന്റെ പദ്യഭാഗം അതേരൂപത്തിൽ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി 2002-ൽ *മലങ്കരസഭാ മാസിക* പ്രസിദ്ധീകരിച്ച *പരുമല സ്മൃതി*യിൽ ഉൾപ്പെടുത്തി.

(*മലങ്കരസഭാ മാസിക, പരുമലപ്പള്ളി കൂദാശാ സ്മരണിക, നവംബർ 2000. പരിഷ്ക്കാരങ്ങളോടെ*)

# 12

# പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ആദ്യ മലയാള ഗ്രന്ഥം

എക്യുമെനിസത്തിന്റെ സമുജ്ജ്വല വക്താവായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കേരളത്തിലെ വൈജ്ഞാനിക മണ്ഡലത്തിൽ കൂടുതൽ ശ്രദ്ധേയനായത് സമീപകാലത്താണല്ലോ. അദ്ദേഹത്തിന്റെ രചനകൾ ഏതാണ്ടു പൂർണ്ണമായും പാശ്ചാത്യ ഭാഷകളിലാണ് എന്നതാണ് അതിനുള്ള പ്രധാന കാരണം. അദ്ദേഹം ധിഷണാ സംവാദത്തിനു കേരളത്തിൽ ലഭ്യനല്ലായിരുന്നു എന്നതും ഒരു കാരണമാണ്.

സമീപകാലത്ത് ഈ രണ്ടു പ്രശ്നങ്ങൾക്കും പരിഹാരം കണ്ടുതുടങ്ങി എന്നത് ആശ്വാസകരമാണ്. 1970-ൽ പ്രസിദ്ധീകരിച്ച *സ്വാതന്ത്ര്യദീപ്തി* എന്ന പരിഭാഷാ കൃതിക്കുശേഷം 22 വർഷം കഴിഞ്ഞാണ് അദ്ദേഹത്തിന്റെ ഒരു മലയാള കൃതി പ്രസിദ്ധീകൃതമാവുന്നത്. 1992-ൽ പ്രസിദ്ധീകരിച്ച *ദർശനത്തിന്റെ പൂക്കൾ* എന്ന സമാഹാരം. ഇതിന് 1992-ലെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. തുടർന്ന് 1994-ൽ അദ്ദേഹത്തിന്റെ ബൗദ്ധിക സംഭാവനകളെപ്പറ്റിയുള്ള പഠനങ്ങൾ സമാഹരിച്ച് *ദാർശനികന്റെ വിചാരലോകം* എന്ന ഗ്രന്ഥം ജോയ്സ് തോട്ടയ്ക്കാട് പ്രസിദ്ധീകരിച്ചു. ഈ ദീർഘ വർഷങ്ങൾക്കിടയിൽ വിരലിൽ എണ്ണുവാൻ മാത്രമുള്ള ലേഖനങ്ങളായിരുന്നു അദ്ദേഹത്തിൽ നിന്നു മലയാളത്തിനു ലഭിച്ചത്. 1994 ജൂലൈയിൽ *സൂര്യനു കീഴിലുള്ള എല്ലാത്തിനെയും*പറ്റി അദ്ദേഹം പഴയസെമിനാരിയിൽ പ്രതിവാര പ്രഭാഷണ പരമ്പരയും ആരംഭിച്ചു.

എന്നാൽ മാർ ഗ്രീഗോറിയോസിന്റെ ആദ്യത്തെ മലയാള കൃതി ഇതുവരെ പലരുടെയും ശ്രദ്ധയിൽപെട്ടില്ലാ എന്നത് അത്ഭുതകരമായിരിക്കുന്നു. *ദർശനത്തിന്റെ പൂക്കളിൽ* അദ്ദേഹത്തെ പരിചയപ്പെടുത്തിയ പോൾ മണലിൽ *സ്വാതന്ത്ര്യദീപ്തി*യെ ആദ്യ മലയാളകൃതിയെന്നത്രെ വിശേഷിപ്പിച്ചിരിക്കുന്നത്. *ദാർശനികന്റെ വിചാരലോകം* സമാഹരിച്ച ജോയ്സ് തോട്ടയ്ക്കാടും മാർ ഗ്രീഗോറിയോസിന്റെ കൃതികളുടെ പട്ടികയിൽ ഈ കൃതി ചേർത്തിട്ടില്ല.

അറിവിൽപെട്ടിടത്തോളം 1959-ൽ കെ. വി. മാമ്മൻ പ്രസിദ്ധീകരിച്ച *പരിശുദ്ധ കന്യകമറിയാം* എന്ന ലഘുകൃതിയാണ് മാർ ഗ്രീഗോറിയോസിന്റെ ആദ്യ മലയാള ഗ്രന്ഥം. ആലുവാ ഫെലോഷിപ്പ് ഹൗസ് സെക്ര

ട്ടറി പരേതനായ എം. തൊമ്മനോടൊപ്പം ബർസാർ ആയി പ്രവർത്തിച്ചിരുന്ന കാലത്ത് (1954–56) പോൾ വർഗീസ് രചിച്ചതാണീ കൃതി. ചർച്ച് വീക്കിലിയിൽ തുടർച്ചയായി ഇത് പ്രസിദ്ധീകരിക്കുകയും ചെയ്തു. പോൾ വർഗീസ് അന്ന് ബി.ഡി. ബിരുദം നേടിയ ഒരു അല്മായക്കാരനായിരുന്നു. ചർച്ചു വീക്കിലിയിൽ തുടർച്ചയായി പ്രസിദ്ധീകരിച്ച ലേഖനങ്ങൾ സമാഹരിച്ച് പ്രസിദ്ധീകരിച്ച ഈ കൃതിക്കു 30 പേജുകൾ മാത്രമേയുള്ളൂ എങ്കിലും പ. കന്യകമറിയാമിനെപ്പറ്റിയുള്ള അടിസ്ഥാന വിശ്വാസങ്ങൾ ഏതാണ്ട് പൂർണ്ണമായും ഉൾക്കൊള്ളുന്ന ഈടുറ്റ ഒരു രചനയാണിത്.

ക്രൈസ്തവ ലോകത്തിലെ ഓർത്തഡോക്സ്, റോമൻ, പ്രൊട്ടസ്റ്റന്റ് എന്നീ മൂന്നു ചിന്താധാരകളെ തമ്മിലകറ്റുന്ന പ്രധാന ഘടകങ്ങളിലൊന്നാണ് പ. കന്യകമറിയാമിന്റെ സ്ഥാനം. സ്നാപക യോഹന്നാന്റെ മാതാവായ ഏലിശൂബാ പ. കന്യകയെ സംബോധന ചെയ്ത അതേ വാചകങ്ങളാണ് പ. സേവേറിയോസ് പാത്രിയർക്കീസ് ആദിയായ പിതാക്കന്മാർ പ. കന്യകയെ വർണ്ണിക്കാൻ ഉപയോഗിച്ചത്. സത്യവിശ്വാസികൾ ആദരപൂർവ്വം *ദൈവ പ്രസവിത്രി* എന്ന് പ. കന്യകയെ സംബോധന ചെയ്യുന്നതും ഈ വിശദീകരണങ്ങളുടെ അടിസ്ഥാനത്തിലാണ്. ഈ അടിസ്ഥാനപ്രമാണത്തിൽനിന്നും രണ്ടു വശങ്ങളിലേയ്ക്കുമുള്ള ധ്രുവീകരണത്തിന്റെ പരമകോടിയാണ് പ്രൊട്ടസ്റ്റന്റ്, റോമൻ വിശ്വാസങ്ങൾ എന്ന് പറയാം.

പ. കന്യകയെപ്പറ്റിയുള്ള ഏതൊരു വിശ്വാസവും വേദവിപരീതവും പ്രത്യക്ഷമായോ പരോക്ഷമായോ പുത്രൻതമ്പുരാന്റെ ആളത്തത്തെ ബാധിക്കും എന്നതിലാണ് *ദൈവ പ്രസവിത്രി*യുടെ ദൈവശാസ്ത്ര പ്രസക്തി വർദ്ധിക്കുന്നത്. ഈ കാഴ്ചപ്പാടോടെയാണ് സഭാപിതാക്കന്മാർ പ. കന്യകയെ കണ്ടിരുന്നത്. മാർ ഗ്രീഗോറിയോസിന്റെ കാഴ്ചപ്പാടും ഈ ലഘുകൃതിയിൽ മറ്റൊന്നല്ല.

ഒന്നാം അദ്ധ്യായത്തിൽ, പ. കന്യകമറിയാമിനെപ്പറ്റിയുള്ള വിശ്വാസമാണ് പ്രതിപാദ്യം. പ്രൊട്ടസ്റ്റന്റുകാരുടെ ആരോപണങ്ങളും അവയ്ക്കുള്ള വേദപുസ്തകാധിഷ്ഠിതമായ മറുപടിയുമാണ് ഈ അദ്ധ്യായത്തിന്റെ സിംഹഭാഗവും. പൂർവ്വിക വിശ്വാസത്തിലല്ല, പിന്നെയോ റോമൻ സഭയുടെ വിശ്വാസ വ്യതിചലനങ്ങളാണ് പ്രൊട്ടസ്റ്റന്റുകാരുടെ പ. കന്യകാ വിരോധം കുടികൊള്ളുന്നതെന്ന് ഈ അദ്ധ്യായം വായിച്ചാൽ മനസ്സിലാകും.

പ. കന്യകയെപ്പറ്റി സഭാപിതാക്കന്മാരുടെ വീക്ഷണമാണ് രണ്ടാം അദ്ധ്യായം. വേദശാസ്ത്രം, പിതാക്കന്മാരുടെ പഠിപ്പിക്കലുകൾ, വിശ്വാസപ്രമാണം എന്നിവയെ അടിസ്ഥാനമാക്കി ദൈവപ്രസവിത്രിയുടെ

സ്ഥാനത്തെ വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ. ലളിതമെങ്കിലും ഒരു പോപ്പുലർ കൃതി എന്ന മാനദണ്ഡം വെച്ചുനോക്കുമ്പോൾ ഈ അദ്ധ്യായത്തിന് അൽപ്പം വിശദീകരണം കൂടി ആവശ്യമായിരുന്നു. *തിയോട്ടൊക്കസ് (ദൈവ പ്രസവിത്രി)* എന്ന മൂന്നാം അദ്ധ്യായത്തിൽ ആ പദത്തിന്റെ ഉത്ഭവവും വികാസവും അർത്ഥവ്യാപ്തിയും വർണ്ണിക്കുന്നതോടൊപ്പം ഈ പദപ്രയോഗത്തിനെതിരായ നാലു പ്രധാന വേദവിപരീതങ്ങളെ ലഘുവായി പ്രതിപാദിക്കുന്നുണ്ട്.

പ. കന്യകയെപ്പറ്റി ഏറ്റവും സമീപകാലത്തുണ്ടായ പ്രധാന വേദവിപരീതമാണ് 1854-ൽ റോമാസഭ പ്രഖ്യാപിച്ച അമലോൽഭവ സിദ്ധാന്തം. ഈ വാദത്തെപ്പറ്റിയുള്ള ഒരു ലഘു വിവരണവും അതിന്റെ ഖണ്ഡനവുമാണ് നാലാം അദ്ധ്യായം. *ചോദ്യോത്തരങ്ങൾ* എന്ന അഞ്ചാം അദ്ധ്യായത്തിൽ ദൈവ പ്രസവിത്രിയെപ്പറ്റിയുള്ള ഏതാനും ചോദ്യങ്ങളും മറുപടിയുമാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇവ ഈ വിഷയത്തിലേക്കു കുറച്ചുകൂടി വെളിച്ചം വീശുന്നവയാണ്.

ഈ ഗ്രന്ഥത്തിന്റെ പ്രസാധകൻ കെ. വി. മാമ്മൻ ആണ്. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ആദ്യ ഗ്രന്ഥത്തിന്റെ പ്രസാധകനും അദ്ദേഹം തന്നെ. മലങ്കരസഭയിലെ പ്രമുഖ പണ്ഡിതരായ രണ്ടു മെത്രാപ്പോലീത്താമാരുടെ ആദ്യ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കാനുള്ള അപൂർവ്വഭാഗ്യം സിദ്ധിച്ചതിൽ കെ. വി. മാമ്മന് തീർച്ചയായും സന്തോഷിക്കാം.

ഈ ലേഖകന്റെ അറിവിൽ വി. ദൈവപ്രസവിത്രിയെപ്പറ്റി മലയാളത്തിൽ വിരചിക്കപ്പെട്ട ആദ്യത്തെ അടിസ്ഥാന ഗ്രന്ഥമാണിത്. ഒരുപക്ഷേ ഏകവും. മൂന്നര ദശാബ്ദത്തിനിടയിൽ അജ്ഞതയിലാണ്ട ഈ ഗ്രന്ഥം അല്പംകൂടി വികസിപ്പിച്ച് പുനഃപ്രസിദ്ധീകരണം നടത്തുന്നത് സത്യവിശ്വാസ സംരക്ഷണത്തിന് വളരെ സഹായകരമായിരിക്കും.

*(ഓർത്തഡോക്സ് യൂത്ത്, ഒക്ടോബർ 1994. ഈ ലേഖനത്തെ തുടർന്ന് കെ. വി. മാമ്മൻ, കോട്ടയ്ക്കൽ ഈ കൃതി പുനഃപ്രസിദ്ധീകരിച്ചു)*

# 13

# രണ്ടാം കാതോലിക്കായുടെ ഇടയലേഖനം

മലങ്കരസഭയെ കാറ്റിലും കോളിലും പതറാതെ നയിച്ചുകൊണ്ടിരുന്ന മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് എല്ലാം പ്രതികൂലമായി നിന്ന ഒരു സമയത്താണ് 1925 മേടം 17–ന് (ഏപ്രിൽ 30) നിരണത്തു വെച്ച് കോട്ടയം ഇടവകയുടെ കാരുചിറ ഗീവറുഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായെ കാതോലിക്കാ ആയി വാഴിച്ചത്. സൗമ്യനും, ശാന്തനും, മിതഭാഷിയുമായിരുന്ന തിരുമനസ്സിലെ കാതോലിക്കാവാഴ്ചയോടെ വട്ടശ്ശേരിൽ മെത്രാച്ചന്റെയും, സഭയുടെയും ഭാഗ്യതാരകം തെളിഞ്ഞു എന്ന് പിൽക്കാല ചരിത്രം രേഖപ്പെടുത്തുന്നു.

കോട്ടയം ഇടവകയുടെ മെത്രാപ്പോലീത്താ ആയി തുടരുമ്പോൾ തന്നെ കാതോലിക്കാ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ട തിരുമേനി, തെക്കു ചെങ്ങന്നൂർ മുതൽ വടക്കു കുന്നംകുളം വരെയുള്ള പല പ്രധാന കേന്ദ്രങ്ങളും സന്ദർശിക്കുകയും സ്വീകരണങ്ങൾ ഏറ്റുവാങ്ങുകയും ചെയ്തു. തുടർന്ന് അദ്ദേഹം മലങ്കരയിലെ എല്ലാ പള്ളികൾക്കുമായി കാതോലിയ്ക്കായ്ക്കടുത്ത ഒരു ശ്ലൈഹിക അനുഗ്രഹ കല്പന അയച്ചുകൊടുത്തു. പൊതു സഭയ്ക്ക് ശ്ലൈഹിക ആശീർവാദങ്ങൾ നൽകിക്കൊണ്ട് 1926–നു കൊല്ലം 1101–ാം മാണ്ട് മിഥുന മാസം 16–നു *വാകത്താനം വള്ളിക്കാട്ട് സിംഹാസനപ്പള്ളി*യിൽ നിന്നും അയച്ച കല്പനയുടെ ഒരു കോപ്പി ഈ ലേഖകന്റെ കൈവശമുണ്ട്.

മലങ്കരസഭയുടെ പൊതു–ദൈനംദിന ഭരണം മലങ്കര മെത്രാപ്പോലീത്തായ്ക്ക് ആയതിനാൽ കാതോലിക്കാ എന്ന നിലയിൽ ദൈനംദിന ഭരണത്തിൽ പ. ബാവായ്ക്ക് പങ്കെടുക്കേണ്ട ആവശ്യം തുലോം വിരളമായിരുന്നു. പൊതു സഭയ്ക്കായി ഇദ്ദേഹം എഴുതിയ മറ്റൊരു കല്പനയും ഇതുവരെ ചരിത്രദൃഷ്ടിയിൽപ്പെട്ടിട്ടില്ല. മറിച്ചൊരു തെളിവു കിട്ടുന്നതുവരെ അദ്ദേഹത്തിന്റെ ഏക പൊതു കല്പന എന്നു വേണം ഇതിനെ വിചാരിക്കുവാൻ.

എന്നാൽ അദ്ദേഹം കാതോലിക്കാ എന്ന നിലയിൽ പ്രവർത്തിച്ചിരുന്നു എന്നു തെളിയിക്കുന്ന ഒരു സ്വകാര്യ കല്പന കൂടി കണ്ടെടുത്തിട്ടുണ്ട്. റിശീസാ ഉടൻ അയച്ചുതരണമെന്നും ഇടവ മാസം 15–ന് (കതിരുകൾക്കു വേണ്ടിയുള്ള ദൈവമാതാവിന്റെ പെരുന്നാൾ ദിവസം) വള്ളിക്കാട്ടു ദയ

റായിൽ വെച്ചു നടത്തുന്ന സൈത്തു കൂദാശയിൽ പങ്കെടുക്കണമെന്നും കാണിച്ച് 1926 മേടം 20-നു വള്ളിക്കാട്ടു ദയറായിൽ നിന്നയച്ച കല്പന യാണത്.

മേലെഴുത്തു മുതൽ ഒപ്പും മുദ്രയും വരെ ചരിത്രദൃഷ്ട്യാ അതിപ്രധാ നമായ ഈ ഇടയലേഖനം ലോകദൃഷ്ടിയിൽ നിന്നും മാഞ്ഞുപോകാ തിരിക്കാൻ പൂർണ്ണരൂപത്തിൽ ഇവിടെ ചേർക്കുന്നു.

സ്വയം സംസാരിക്കുന്ന ഈ കല്പനയ്ക്ക് ഒരു അടിക്കുറിപ്പ് ആവ ശ്യമില്ല. ഒന്നു വ്യക്തമാണ്, *ശ്ലീഹായ്ക്കടുത്ത പൗരസ്ത്യ സിംഹാസന ത്തിൽ കാതോലിക്കാ* എന്നു മേലെഴുത്തു വയ്ക്കുകയും *വാകത്താനം വള്ളിക്കാട്ടു സിംഹാസനപ്പള്ളി* എന്ന വിലാസം ചേർക്കുകയും ചെയ്ത പ. പിതാവ്, താൻ ഇരിക്കുന്നത് പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിലാണെന്ന് ഉത്തമ ബോദ്ധ്യമുണ്ടെന്ന് അതിലൂടെ പ്രഖ്യാ പിക്കുകയല്ലേ ചെയ്തത്?

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം 20-ാം നൂറ്റാണ്ടിന്റെ ഉത്ത രാർദ്ധത്തിൽ മാത്രം ഉടലെടുത്ത ഒരു നവീന സൃഷ്ടിയാണെന്നു വാദി ക്കുന്നവർക്ക് വ്യക്തമായ ഒരു മറുപടിയാണിത്.

**കൽപ്പനയുടെ പൂർണ്ണരൂപം**

## His Holiness Moran Mar Basselios Catholicos of the Apostolic Throne of the East

**സർവ്വശക്തനായ ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

**കോട്ടയം മുതലായ ഇടവകകളുടെ മെത്രാപ്പോലീത്തായും, ശ്ലീഹായ്ക്കടുത്ത പൌരസ്ത്യ സിംഹാസനത്തിന്റെ കാതോലിക്കായും ആയ ബലഹീനനാകുന്ന**

## ഒന്നാമത്തെ ഗീവറുഗീസ് മാർ ബസേലിയോസു കാതോലിക്കായിൽ നിന്നും



നമ്മുടെ കർത്താവായ യേശുമിശിഹായുടെ വിലമതിച്ചു കൂടാത്ത തിരുരക്തത്താൽ വിലയ്ക്കു വാങ്ങപ്പെട്ടവരും വിശുദ്ധ മാമ്മോദീസായാൽ

മുദ്രയിടപ്പെട്ടവരും സത്യവിശ്വാസത്തിൽ അലങ്കരിക്കപ്പെട്ടവരും പത്രോസിന്നടുത്ത പാറമേൽ സ്ഥിരപ്പെട്ടിരിക്കുന്നവരും ഏവൻഗേലിയോന്നടുത്തതും പിതാക്കന്മാർക്കടുത്തതും ആയ കല്പനകളെ ആചരിക്കുന്നവരുമായി പിതാവായ ദൈവത്തിന്റെ കരുണയുടെ നിഴലിൻകീഴു മലങ്കരയുള്ള സകല സുറിയാനി പ്പള്ളികളിലെയും വികാരിമാരും, ദേശത്തു പട്ടക്കാരും, ശെമ്മാശന്മാരും, പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളുമായി അനുഗ്രഹിക്കപ്പെട്ടവരും വാഴ്ത്തപ്പെട്ടവരുമായ റൂഹായ്ക്കടുത്ത നമ്മുടെ ആത്മീയ മക്കളുടെ നിറുകകളിന്മേൽ ദൈവികകൃപയും സ്വർഗ്ഗീയ വാഴുവും സെഹിയോൻ മാളികയിൽ വെച്ചു വിശുദ്ധ ശ്ലീഹന്മാർക്കു നമ്മുടെ കർത്താവായ യേശുമിശിഹാ നൽകിയതും അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിച്ചതുമായ റൂഹായ്ക്കടുത്ത വിശുദ്ധ സമാധാനവും വന്നാവസിക്കുമാറാകട്ടെ. അതു ദൈവത്തെ പ്രസവിച്ച വിശുദ്ധ കന്യകമറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥ പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

ഈ വാഴ്വിന്റെയും സമാധാനത്തിന്റെയും ശേഷം വീണ്ടും നാം നിങ്ങളോടറിയിക്കുന്നതെന്തെന്നാൽ:- അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്മേൽ വാണിരുന്ന നി. വ. ദി. മ. ശ്രീ. രണ്ടാമത്തെ അബ്ദേദ്മിശീഹൊ എന്നു തിരുനാമമുള്ള അന്ത്യോഖ്യായുടെ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു മിശിഹാക്കാലം 1912-ാമാണ്ടു മലയാളത്ത് എഴുന്നെള്ളുകയും കണ്ടനാടു മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളെ പൌരസ്ത്യ കാതോലിക്കായായി സ്ഥാനാഭിഷേകം ചെയ്കയും കാതോലിക്കാ സിംഹാസനം ഈ വിധത്തിൽ നമ്മുടെ ഈ ഭാരത ഭൂമിയിൽ സ്ഥാപിക്കയും മേലാൽ എന്നേക്കും കാതോലിക്കാ സിംഹാസനവും കാതോലിക്കാ സ്ഥാനവും നിർവ്വിഘ്നം ഇവിടെ നിലനിൽക്കത്തക്കവണ്ണം വേണ്ട കല്പനകളും അധികാരങ്ങളും തരികയും ചെയ്തതനുസരിച്ചും പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ട് ഇവിടെ വച്ചു ചെയ്തിട്ടുള്ള പരസ്യ പ്രസ്താവനകൾ മൂലവും "കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിപ്പാൻ നിങ്ങളുടെ മെത്രാന്മാർക്ക് അധികാരവും അവകാശവും ഉണ്ട്, ഇതിൽ നിന്നു നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അവകാശമില്ലാ" എന്നു രേഖപ്പെടുത്തി 1913 കുംഭ മാസം 8-ാംനു ഞങ്ങളെ ഭരമേല്പിച്ചിട്ടുള്ള കല്പന അനുസരിച്ചും കഴിഞ്ഞ ആണ്ടു മേട മാസം 17-ാംനു നമ്മുടെ കർത്താവിന്റെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും ഇൻഡ്യയിലെ ഒന്നാമത്തെ കാതോലിക്കായെ വാഴിച്ചിട്ടുള്ള ദേവാലയവും ആയ ചരിത്ര പ്രസിദ്ധിയുള്ള നിരണം ഭദ്രാസനപ്പള്ളിയിൽ നിങ്ങളേവരും ചേർന്നുള്ള

പൊതു മഹായോഗത്തിൽ വെച്ചു ബലഹീനനായ നമ്മേ ഒന്നാമത്തെ കാതോലിക്കായുടെ പിൻഗാമിയായി തിരഞ്ഞെടുത്തു സ്ഥാനാഭിഷേകം ചെയ്ത വിവരം നിങ്ങളെല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലോ. വാഴ്ചയുടെ ശേഷം നാം വാകത്താനം, കുഴിമറ്റം, കുറിച്ചി, കുന്നംകുളം, നിലയ്ക്കൽ, മാക്കാംകുന്ന്, ഓമല്ലൂർ, കൈപ്പട്ടൂർ, തുമ്പമൺ, ചെങ്ങന്നൂർ, പുത്തൻകാവ്, തോട്ടയ്ക്കാട് എന്നീ പള്ളികളിൽ സഞ്ചരിക്കയും ബഹുമാനപുരസ്സരം എല്ലാവരും നമ്മേ സ്വീകരിക്കയും മംഗളപത്രങ്ങൾ സമർപ്പിക്കയും ചെയ്തിട്ടുണ്ട്. ശേഷം പള്ളിക്കാരേയും അഭിമുഖമായി കാണുന്നതിനും കർത്താവിൽ എല്ലാവരേയും അനുഗ്രഹിക്കുന്നതിനും നാം എത്രയും വാഞ്ഛയോടുകൂടിയിരിക്കുന്നു.

പ്രിയരെ! കാതോലിക്കായ്ക്കും ശ്ലീഹായ്ക്കുമടുത്ത നമ്മുടെ മലങ്കര സഭയെ സ്തുത്യർഹമായ വിധത്തിൽ ഭരിച്ചിരുന്ന വന്ദ്യപുരോഹിതനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായുടെ കാല ശേഷം ഇപ്പോഴത്തെ ഗീവറുഗീസു മാർ ദീവന്നാസ്യോസു മെത്രാപ്പോ ലീത്താ ആ ഭരണാധികാരം കയ്യേൽക്കയും അതിനോടു കൂടെ നമ്മുടെ സഭയിൽ പല നല്ല സംഗതികളും കണ്ടു സന്തോഷിപ്പാൻ ആശിച്ചിരി ക്കയും ചെയ്തു എങ്കിലും നി. വ. ദി. മ. ശ്രീ. അബ്ദുള്ളാ പാത്രിയർ ക്കീസു ബാവാ തിരുമനസ്സു കൊണ്ടു മലങ്കരെ എഴുന്നള്ളിയതിനോടു കൂടെ നിനച്ചിരിയാത്ത വിധം സഭയിൽ കുഴപ്പങ്ങളും വഴക്കുകളും ഉണ്ടാ കയും ചെയ്തിരിക്കുന്ന ഈ കാലത്തു ബലഹീനനായ നമ്മേ കൂടെ മെത്രാപ്പോലീത്തായായിട്ടും പിന്നീടു കാതോലിക്കായായിട്ടും അഭിഷേകം ചെയ്തതിൽ നമുക്കു മനോവേദനയും ദുഃഖവും അത്രേ വർദ്ധിച്ചിരിക്കു ന്നത്. എന്തെന്നാൽ സമുദായത്തിൽ കക്ഷി പിണക്കം, ഭിന്നത, മത്സരം, സ്നേഹമില്ലായ്മ മുതലായവ വർദ്ധിച്ചിരിക്കുന്നു. സമുദായം ഈ സ്ഥിതി യിൽ ഇരിക്കുമ്പോൾ മേല്പട്ടക്കാർക്ക് ന്യായമായ വിധത്തിൽ സഭാ ഭരണം നടത്തുവാൻ എങ്ങിനെ സാധിക്കും? ഇവയെക്കുറിച്ച് ഓർത്താൽ ദുഃഖവും വ്യസനവും അല്ലാതെ എന്തു ഫലമുള്ളു? അതിനാൽ ദൈവിക കല്പനകൾക്ക് അനുസരണമുള്ളവരും ന്യായമായ സഭാമേലദ്ധ്യക്ഷ ന്മാരേയും അവരുടെ കല്പനകളെയും അനുസരിക്കുന്നവരും ആയ നിങ്ങൾ ഭയപ്പെടാതെയും ഇളകാതെയും സത്യവിശ്വാത്തിൽ സ്ഥിരമായി നില്പിൻ. സഭയുടെ സ്ഥിരതയ്ക്കും നിലനില്പിനും വേണ്ടിയും അതിൽ മുളച്ചിരിക്കുന്ന ഭിന്നതകളും വഴക്കുകളും നീങ്ങുന്നതിനു വേണ്ടിയും ഇടവിടാതെ പ്രാർത്ഥിപ്പിൻ. ബലഹീനനായ നമുക്കു വേണ്ടിയും പ്രാർ ത്ഥിപ്പിൻ.

വീണ്ടും നമ്മുടെ കർത്താവായ യേശുമിശിഹാ തന്റെ വിശുദ്ധ തൃക്കൈ നീട്ടി സൈത്തു പർവ്വതത്തിൽ വെച്ചു തന്റെ ശ്ലീഹന്മാരെ അനു

ഗ്രഹിച്ച പ്രകാരം ശുദ്ധമുള്ളതും കാണപ്പെടുവാൻ വഹിയാത്തതും ദൈവികമുള്ളതുമായ വലത്തുകൈ നീട്ടി ദൈവികമായ സകല വാഴ്വുകളാലും നിങ്ങളെ എല്ലാവരേയും അനുഗ്രഹിച്ചു വാഴ്ത്തുവാൻ തന്നോടു നാം പ്രാർത്ഥിക്കുന്നു. ദൈവമായ കർത്താവു നിങ്ങളുടെ വൃദ്ധന്മാരെ താങ്ങുകയും, യൌവനക്കാരെ കാത്തുകൊള്ളുകയും ശിശുക്കളെ വളർത്തുകയും സ്ത്രീകളെ മറച്ചുകൊള്ളുകയും സത്യമുള്ള സകല വാഗ്ദത്തങ്ങളും നിങ്ങൾക്കു നിവൃത്തിച്ചു തരികയും ചെയ്യുമാറാകട്ടെ. രണ്ടു ലോകങ്ങളുടേയും ഭാഗ്യമാകുന്ന ഈ ലോക ആശ്വാസവും നിത്യജീവനും തന്റെ കൃപയാൽ താൻ നിങ്ങൾക്കു ദാനമായി നൽകട്ടെ. നിങ്ങളുടെ മേലും നിങ്ങളുടെ ഭവനങ്ങളിന്മേലും നിങ്ങൾക്കുള്ള സകലത്തിന്മേലും അനുഗ്രഹങ്ങളും വാഴ്വുകളും താൻ ചൊരിയുമാറാകട്ടെ. വരുവാനിരിക്കുന്ന ലോകത്തിൽ നിങ്ങളേയും നിങ്ങളുടെ മരിച്ചുപോയവരേയും നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ സ്വർഗ്ഗരാജ്യത്തിന് അവകാശികളാക്കി തീർക്കയും എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, നിങ്ങൾ വന്ന് അകത്തു പ്രവേശിച്ചു ലോകാരംഭത്തിന്നു മുമ്പു നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന മോക്ഷം അവകാശിച്ചുകൊള്ളുവിൻ എന്ന് വലത്തു ഭാഗത്തേ മക്കളോട് അരുളിചെയ്യുന്ന സന്തോഷമേറിയ ശബ്ദം നിങ്ങളേയും അവരേയും താൻ കേൾപ്പിക്കയും ചെയ്യുമാറാകട്ടെ.

പിതാവായ ദൈവത്തിന്റെ സ്നേഹവും, ഏകപുത്രന്റെ കൃപയും വിശുദ്ധ റൂഹായുടെ സംബന്ധവും സഹവാസവും നിങ്ങളെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കുമാറാകട്ടെ.

അതു ദൈവമാതാവിന്റെയും സകല പരിശുദ്ധന്മാരുടേയും പരിശുദ്ധ സ്ത്രീകളുടെയും പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

ആകാശത്തിലുള്ള ബാവാ ഇത്യാദി.

എന്ന്, 1926-നു കൊല്ലം 1101-ാമാണ്ട് മിഥുന മാസം 16 നു

വാകത്താനം വള്ളിക്കാട്ടു സിംഹാസനപ്പള്ളിയിൽ നിന്നും

(*മലങ്കര സഭാ ദീപം - ഡിസംബർ 14, 1994*)

# 14

# ചരിത്രത്തിൽ ആദ്യം

**പ.** വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തത് 1934 ഫെബ്രുവരി 23-ന് ആണ്. അന്ന് വലിയനോമ്പിലെ ആദ്യ വെള്ളിയാഴ്ച ആയിരുന്നു. പിറ്റേന്ന് നടത്തിയ കബറടക്കത്തിലെ മുഖ്യകാർമ്മികനായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തന്റെ വികാരോജ്ജ്വലമായ ചരമപ്രസംഗത്തിൽ ഈ ദിവസത്തെപ്പറ്റി ഇപ്രകാരം വിവരിച്ചു:

*... അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയ നോമ്പിലെ ആദ്യ ശനിയാഴ്ചയായ ഇന്ന്, ഭൂലോക മല്പാനായ മാർ അപ്രേമിന്റെ ഓർമ്മദിവസമായ ഇന്ന്, മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു. നമ്മുടെ കർത്താവിനുവേണ്ടി രക്തസാക്ഷി മരണം വരിച്ച മാർ തേവോദോറോസ് സഹദായുടെ ഓർമ്മ ദിനമായ ഇന്ന്, കൊല്ലപ്പെട്ട സഹദാ എന്ന പേരിന് അർഹതയില്ലെങ്കിലും അതുപോലുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിച്ച് ഒരു "മൗദ്യോനോ" എന്ന നാമത്തിനു യോഗ്യനായിത്തീർന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്നു മാത്രവുമല്ല വലിയനോമ്പിൽ ശനി, ഞായർ ഒഴിച്ചുള്ള ദിവസങ്ങളിൽ വി. കുർബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടു ദിവസങ്ങളിൽ അർപ്പിക്കണമെന്നു നിർബന്ധവുമാണ്. അദ്ദേഹം മരിച്ചുപോയി എന്ന വാർത്ത എങ്ങനെയോ പ്രചരിച്ച മിനിഞ്ഞാന്ന് അദ്ദേഹം കാലം ചെയ്തിരുന്നെങ്കിൽ വി. കുർബാനാനന്തരം സംസ്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനു നഷ്ടപ്പെടുമായിരുന്നു. .... കൂടാതെ ഒരാൾ മരിച്ചാൽ അതിന്റെ മൂന്ന്, ഒൻപത്, മുപ്പത് എന്നീ ദിവസങ്ങളിൽ ആ ആൾക്കുവേണ്ടി വി. ബലി അർപ്പിക്കണമെന്നാണല്ലോ സഭയുടെ കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലം ചെയ്തതുകൊണ്ട് മേൽപ്പറഞ്ഞ മൂന്നു ദിവസങ്ങളിലും സകല പള്ളികളിലും കുർബ്ബാനയിൽ അദ്ദേഹത്തെ ഓർക്കുന്നതിനു സൗകര്യമുണ്ടായിരിക്കുന്നു. ...'*

എഴുപത്തിമൂന്നു വർഷങ്ങൾക്കു ശേഷമാണ് ഈ തീയതിയും ദിവസവും ഒത്തുവരുന്നത്. 2007 ഫെബ്രുവരി 23 വലിയനോയമ്പിലെ ആദ്യ വെള്ളിയാഴ്ചയാണ്. ഇതിനിടയിൽ ഒരിക്കൽപ്പോലും ഫെബ്രുവരി 23 വലിയനോമ്പിലെ ആദ്യ വെള്ളിയാഴ്ചയായി വന്നിട്ടില്ല. മലങ്കരസഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ച 1953-നു മുമ്പോ പിമ്പോ ഇപ്രകാരം തീയതിയും ദിവസവും ഒത്തുവന്നിട്ടില്ല. ഇനി ഇപ്രകാരം ഫെബ്രുവരി 23-നു വലിയനോമ്പിലെ ആദ്യ വെള്ളിയാഴ്ച വരുന്നത് 2091-ൽ മാത്രമാണെന്നത് എന്നത് 2007-ലെ പെരുന്നാളിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുന്നു.

*(അൽമായവേദി, ഫെബ്രുവരി 23, 2007)*

# 15

# മലങ്കര അസോസിയേഷൻ
## 1653 മുതൽ 2012 വരെ

ആദിമസഭയുടെ ശക്തിയായിരുന്നു യോഗം. *ജനമെല്ലാം ഏകമന സോടെ* ഒന്നിച്ചുകൂടി സഭാകാര്യങ്ങൾ തീരുമാനിച്ചിരുന്നു. പ്രാദേശിക സഭകൾ ഭരണശ്രേണിയിലെ ഘടകങ്ങളാകുകയും എപ്പിസ്കോപ്പസി ശക്തിയാർജിക്കുകയും ചെയ്തതോടെ ആഗോളസഭയിൽ യോഗങ്ങൾ അപ്രസക്തങ്ങളായി.

എന്നാൽ മദ്ധ്യ പൗരസ്ത്യ ദേശവും യൂറോപ്പും കേന്ദ്രമാക്കി വളർന്ന ക്രൈസ്തവ സഭാ ഭരണരീതി അവരുമായി നേരിട്ടു ബന്ധപ്പെടാതിരുന്ന കേരള ക്രൈസ്തവർക്ക് അപരിചിതമായിരുന്നു. ആദിമസഭയുടെ തനിമയിൽ ഇടവക പള്ളികളും, മലങ്കരസഭ മുഴുവനും പള്ളി യോഗങ്ങളാലും *മലങ്കര പള്ളിയോഗ*ത്താലും ഭരിക്കപ്പെട്ടു. *ജാതിക്കു തലവനായ* അർക്കദിയാക്കോൻ (Archdeacon of All India) ആയിരുന്നു മലങ്കര പള്ളിയോഗത്തിന്റെ തലവൻ. *സുന്നഹദോസ്* എന്ന പേരിലാണ് 16 മുതൽ 19 വരെയുള്ള നൂററാണ്ടുകളിലെ മലങ്കര പള്ളിയോഗങ്ങൾ അറിയപ്പെടുന്നത്. പട്ടക്കാരും ജനങ്ങളും ഉൾപ്പെട്ടതായിരുന്നു *മലങ്കര പള്ളിയോഗം*.

മലങ്കരപള്ളിയോഗത്തിന്റെ പ്രാമാണ്യത്തിന്റെ ഏറ്റവും വലിയ തെളിവ് ഉദയംപേരൂർ സുന്നഹദോസ് തന്നെയാണ്. മലങ്കര നസ്രാണികളെ റോമാ പാപ്പായുടെ കീഴിലാക്കാൻ *സർവ്വശക്തനായ* ആർച്ച്ബിഷപ്പ് മെനസിസിന് റോമൻ സഭയുടെ കാനോനകൾക്ക് വിരുദ്ധമായി ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടി വന്നു. കാരണം, *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതം കൂടാതെ യാതൊരു തീരുമാനവും ഈ സഭയ്ക്ക് ബാധകമല്ലായിരുന്നു. ഉദയംപേരൂരിനു ശേഷം *മലങ്കര പള്ളിയോഗ*ത്തെ ഇല്ലാതാക്കുവാൻ റോമൻ സഭാധികാരികൾ ബോധപൂർവമായ ശ്രമം നടത്തിയെങ്കിലും അതു വിജയിച്ചില്ല. ജാതിക്കുതലവനായ പകലോമറ്റം തോമ്മാ അർക്കദിയക്കോന്റെ സ്വാതന്ത്ര്യസമരത്തിനു പിന്നിലെ ശക്തി ഒറ്റക്കെട്ടായി നിന്ന മലങ്കര പള്ളി യോഗമായിരുന്നു. 1599 നും 1653 നും ഇടയിൽ *മലങ്കരപള്ളി യോഗം* സമ്മേളിച്ചപ്പോഴൊക്കെ ഈ ഐക്യദാർഢ്യം പ്രകടമായിരുന്നു.

കീഴ്വഴക്കങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള മലങ്കര പള്ളിയോഗത്തിന് നിയതമായ ഒരു നിയമാവലി ഉണ്ടാക്കാനുള്ള ശ്രമം 19-ാം

നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് ആരംഭിച്ചുവെങ്കിലും 1876-ലെ മുളന്തുരുത്തി സുന്നഹദോസിലാണ് ആ ശ്രമം വിജയിച്ചത്. 1934-ൽ മലങ്കരസഭാ ഭരണഘടന പാസ്സാക്കിയതോടുകൂടി *മലങ്കരപള്ളിയോഗ*ത്തിനു വ്യക്തമായ ഒരു നിയമാവലി ഉണ്ടായി. പക്ഷേ ഈ പ്രക്രിയകൾക്കിടയിൽ അതിന്റെ അധികാരങ്ങളിൽ നല്ല പങ്കും ചോർന്നുപോയി. എന്നാൽ ഇന്നും മലങ്കര സഭയുടെ അത്യുന്നത നിയമനിർമ്മാണകേന്ദ്രം *മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* എന്ന *മലങ്കര പള്ളിയോഗം* തന്നെയാണ്.

1653 മുതൽ 2012 വരെ നടന്ന സുപ്രധാന *മലങ്കര പള്ളിയോഗ*ങ്ങളുടെ ഒരു ലഘുവിവരണമാണ് താഴെ. 1876 ന് മുമ്പുള്ള പല യോഗങ്ങളും വിട്ടുപോയിരിക്കാൻ സാധ്യതയുണ്ട് (സ്ഥലം, അദ്ധ്യക്ഷൻ, തീയതി, തീരുമാനം എന്ന ക്രമത്തിൽ):

1. മട്ടാഞ്ചേരി- 1653 ജനുവരി 3- പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - റോമൻ കത്തോലിക്കാ സഭയുമായി ബന്ധം വിഛേദിച്ച് കൂനൻ കുരിശു സത്യം ചെയ്തു.

2. ഇടപ്പള്ളി - 1653 ഫെബ്രുവരി 5 - പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - *ജാതിക്കുകർത്തവ്യൻ* തോമ്മാ അർക്കദിയാക്കോനെ *വേദതലവനായി* തെരഞ്ഞെടുത്തു.

3. ആലങ്ങാട് - 1653 ജൂൺ 1 - പകലോമററം തോമ്മാ അർക്കദിയക്കോൻ - തോമ്മാ അർക്കദിയക്കോനെ, മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിച്ചു. നാലു പട്ടക്കാരെ അദ്ദേഹത്തിന്റെ ആലോചനക്കാരായി നിയമിച്ചു. മൂന്നു വർഷം കൂടുമ്പോൾ യോഗം കൂടി ആലോചനക്കാരെ മാറ്റി നിയമിക്കണമെന്നും തീരുമാനിച്ചു.

4. ചെങ്ങന്നൂർ - 1686 - പാശ്ചാത്യ സുറിയാനി മെത്രാൻ മാർ ഈവാനിയോസ് ഹദിയള്ള - അടിസ്ഥാന അലക്സന്ത്ര്യൻ വേദശാസ്ത്ര പ്രമാണങ്ങളിൽ അഞ്ചെണ്ണം (സഭ, സ്വർഗ്ഗം, പ. റൂഹാ, നോമ്പ്, വി. കുർബാന) മലങ്കരസഭ അംഗീകരിച്ചു. ബാക്കി കാര്യങ്ങളിൽ *കീഴ്നടപ്പ്* തുടരാനും തീരുമാനിച്ചു.

5. കണ്ടനാട് - 1774 ജൂൺ (949 മിഥുനം) വലിയ മാർ ദീവന്നാസിയോസ് (ആറാം മാർത്തോമ്മാ) - അനധികൃതമായി മെത്രാൻ പട്ടമേറ്റ് കൊച്ചി രാജ്യത്ത് അധികാരം നടത്തിയ കാട്ടുമങ്ങാട്ട് മാർ കൂറിലോസിനെ *വടിയും മുടിയും വയ്പ്പിച്ച്* സ്ഥാനഭ്രഷ്ടനാക്കി.

6. നിരണം - 1780 നവംബർ (956 തുലാം 21) - വലിയ മാർ ദീവന്നാസിയോസ് - തിരുവിതാംകൂർ സർക്കാരിൽ അടിയറ തീർക്കാൻ 40,000

പണം പള്ളിക്കാർക്ക് വരിയിട്ടു. പസാരം നൂറു പണമിടയ്ക്ക് നാലും ആറു മായി ഒരു രാശി (ഈ അനുപാതം വരനും വധുവിനുമാകണം) ആയി നിശ്ചയിച്ചു.

7. മാവേലിക്കര – 1789 (കൊല്ലവർഷം 964)– വലിയ മാർ ദീവന്നാസി യോസ് – വി. യാക്കോബിന്റെ കുർബാന തക്സാ ഉൾപ്പെടെ പാശ്ചാത്യ സുറിയാനിക്രമങ്ങൾ മലങ്കരസഭ സ്വീകരിച്ചു. വിവാഹവും മാമോദീ സായും കീഴ്‌വഴക്കമനുസരിച്ച് തുടരാനനുവദിച്ചു.

8. നിരണം – 1807 ഡിസംബർ (983 ധനു 5) – വലിയ മാർ ദീവന്നാസി യോസ് – അന്ത്യോഖ്യൻ മെത്രാൻ മാർ ദീയസ്കോറോസിന്റെ ഭരണാ വകാശവാദം നിരാകരിച്ചു.

9. കണ്ടനാട് – 1809 ആഗസ്റ്റ് 13 (985 ചിങ്ങം 1)– മാർത്തോമ്മാ എട്ടാ മൻ– സുപ്രധാനമായ ഈ യോഗത്തിൽ വച്ച് മാർത്തോമ്മാ എട്ടാമനെ മോതിരമിടുവിച്ച് മലങ്കര മെത്രാനായി അംഗീകരിച്ചു. കായംകുളം ഫീലി പ്പോസ് റമ്പാനേയും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കി അദ്ദേ ഹത്തെയും മെത്രാന്റെ കാര്യവിചാരകരായി നിയമിച്ചു. *കണ്ടനാട് പടി യോല* എന്ന പ്രസിദ്ധമായ പ്രഖ്യാപനത്തിലൂടെ മലങ്കരസഭയുടെ ആത്മീയവും ലൗകീകവുമായ വിവിധ വിഷയങ്ങളെപ്പറ്റി പതിനൊന്ന് ഭാഗമുള്ള നിയമാവലി പാസ്സാക്കി. മറ്റു ക്രമങ്ങൾ പൂർണ്ണമായി ഉപേക്ഷിച്ച് മലങ്കരസഭ പാശ്ചാത്യ സുറിയാനിക്രമങ്ങളെ സ്വീകരിച്ച് ആരാധനാക്ര മങ്ങൾ ഏകീകരിക്കുന്നതും അതിനായി രണ്ട് *പഠിത്ത വീടുകൾ* സ്ഥാപി ക്കുന്നതുമാണ് ഇവയിൽ മുഖ്യം.

10. കോട്ടയം (?) –1816 ജനുവരി – (991 മകരം) – കിടങ്ങൻ മാർ പീല ക്സീനോസ് – പകലോമറ്റം പാരമ്പര്യ വാഴ്ച അവസാനിപ്പിക്കുകയും പകരം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മെത്രാൻ സ്ഥാനത്തേക്കു തിര ഞ്ഞെടുക്കുകയും ചെയ്തു.

11. കോട്ടയം ചെറിയപള്ളി – 1817 ജനുവരി (992 മകരം 10)– കിടങ്ങൻ മാർ പീലക്സീനോസ് – പുന്നത്ര കുര്യൻ കത്തനാരെ വികാരി ജനറ ലായി നിയമിച്ചു.

12. മാവേലിക്കര – 1818 ഡിസംബർ 3 – പുന്നത്ര മാർ ദീവന്നാസി യോസ് – ഇംഗ്ലീഷ് മിഷണറിമാർ ആവശ്യപ്പെട്ടതനുസരിച്ചുള്ള പരിഷ്ക്കാ രങ്ങൾ മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ വരുത്തണമോ എന്ന് പഠിക്കുവാൻ ഒരു കമ്മിറ്റിയെ നിയമിച്ചു.

13. കോട്ടയം ചെറിയപള്ളി – 1825 ജൂൺ 27 (1000 മിഥുനം 15) – കിട ങ്ങൻ മാർ പീലക്സീനോസ് – ചേപ്പാട് ആഞ്ഞിലിമൂട്ടിൽ ഫിലിപ്പോസ് മല്പാനെ മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു.

14. കോട്ടയം ചെറിയപള്ളി - 1825 ഡിസംബർ (1001 ധനു 13-16) - ചേപ്പാട് മാർ ദീവന്നാസിയോസ് - അന്ത്യോഖ്യായിൽ നിന്നും വന്ന് *മലങ്കര മെത്രാൻ* സ്ഥാനം അവകാശപ്പെട്ട മാർ അത്താനാസിയോസ് എന്ന മെത്രാനെ മാർ പീലക്സീനോസിന്റെയും മാർ ദീവന്നാസിയോസ് നാലാമന്റെയും സഹായിയായി മാത്രം അംഗീകരിച്ചു.

15. മാവേലിക്കര - 1836 ജനുവരി 16 (1011 മകരം 5) - ചേപ്പാട് മാർ ദീവന്നാസിയോസ് - പ്രൊട്ടസ്റ്റന്റ് മിഷണറിമാരുടെ നവീകരണ നിർദ്ദേശങ്ങൾ പാടെ തിരസ്ക്കരിച്ച് *മാവേലിക്കര പടിയോല* എഴുതി.

16. കണ്ടനാട് - 1843 ആഗസ്റ്റ് 15 (1019 ചിങ്ങം 3) - ചേപ്പാട് മാർ ദീവന്നാസിയോസ് - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസിന്റെ സ്താത്തിക്കോൻ അംഗീകരിക്കാൻ വിസമ്മതിച്ചു.

17. കോട്ടയം പഴയസെമിനാരി - 1853 ഫെബ്രുവരി 14 (1028 കുംഭം 2) - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസ് - ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാർ മുതൽ പേർ മുൻകയ്യെടുത്തു തയ്യാറാക്കിയ മലങ്കരസഭയുടെ വിശ്വാസ, ആചാര, ഭരണസംബന്ധമായി 101 ഭാഗങ്ങളുള്ള ഒരു *ചട്ടവര്യോല* പാസ്സാക്കി. മലങ്കരസഭയുടെ ആദ്യ സമ്പൂർണ ലിഖിത ഭരണഘടനയാണ് ഇത്.

18. കോട്ടയം പഴയസെമിനാരി - 1869 ഒക്ടോബർ 21 (തുലാം 9) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് - വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് കൂട്ടു ട്രസ്റ്റികളായി താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാരെയും കുളങ്ങര ഇട്ടിച്ചൻ പൈലിയേയും തെരഞ്ഞെടുത്തു.

19. കോട്ടയം പഴയസെമിനാരി - 1870 ഫെബ്രുവരി 7 (മകരം 26) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് - വട്ടിപ്പണം ചെലവാക്കുന്നതിനും സെമിനാരി പഠനം സുഗമമായി നടത്തുന്നതിനുമായി ഒരു കമ്മിറ്റി ഉണ്ടാക്കാൻ തീരുമാനിച്ചു. പത്തു ഭാഗങ്ങളുള്ള ഒരു *പടിയോലയും* പാസ്സാക്കി.

20. പരുമല സെമിനാരി - 1873 സെപ്ററംബർ 8 - യുയാക്കിം മാർ കൂറിലോസ്/പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ- മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിക്കും രൂപംകൊടുത്തു. വിശദമായ ഒരു നിയമാവലി പാസാക്കി.

21. മുളന്തുരുത്തി പള്ളി - 1876 ജൂൺ 27-30 - പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ്- സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 24 പേരെ തെരഞ്ഞെടുത്തു.

22. വെളിയനാട് പള്ളി – 1877 ജനുവരി 27–30 – പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് – മെത്രാന്മാരെ തെരഞ്ഞെടുക്കാനുള്ള *മലങ്കര പള്ളിയോഗ*ത്തിന്റെ അവകാശം പാത്രിയർക്കീസ് ബാവാ അംഗീകരിക്കാതിരുന്നതിനാൽ പ്രതിനിധികൾ യോഗം ബഹിഷ്ക്കരിച്ചു.

23. പരുമല സെമിനാരി – 1878 ഫെബ്രുവരി 18 – പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ – പുതിയ കമ്മിറ്റിക്കാരെ നിശ്ചയിച്ചു. നവീകരണക്കാരുമായുള്ള കേസും അതിനായുള്ള പണപ്പിരിവും ഊർജ്ജിതപ്പെടുത്താൻ തീരുമാനിച്ചു.

24. പുതുപ്പള്ളി പള്ളി – 1879 ഏപ്രിൽ 26 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – കേസു മൂലമുണ്ടായ കടം വീട്ടാൻ നടപടി. പള്ളികളെ നാലു ക്ലാസായി തിരിച്ചു. പിരിവു തുക നിശ്ചയിച്ചു.

25. കോട്ടയം പഴയസെമിനാരി – 1886 സെപ്ററംബർ 11–13 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – ഇടവക പള്ളികളുടെ വരുമാനത്തിന്റെ അഞ്ചു ശതമാനം എല്ലാ വർഷവും പൊതുവകയ്ക്ക് നല്കണം. കൂട്ടുട്രസ്റ്റിമാരായി കോനാട്ട് കോര യോഹന്നാൻ മല്പാനെയും കുന്നുംപുറത്ത് കോര ഉലഹന്നാനെയും തെരഞ്ഞെടുത്തു.

26. കോട്ടയം പഴയസെമിനാരി – 1892 മാർച്ച് 30, 31 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – മാനേജിംഗ് കമ്മിറ്റിയിലേക്ക് പുതിയതായി 24 പേരെ തെരഞ്ഞെടുത്തു. കമ്മിറ്റിയുടെ നടപടിക്രമങ്ങൾക്ക് രൂപംകൊടുത്തു.

27. കോട്ടയം പഴയസെമിനാരി – 1895 നവംബർ 21–23 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – വൈദിക ട്രസ്റ്റിയായ കോനാട്ട് കോര യോഹന്നാൻ മല്പാന്റെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് കോനാട്ട് കോര മാത്തൻ മല്പാനെ തെരഞ്ഞെടുത്തു.

28. കോട്ടയം പഴയസെമിനാരി – 1901 ഏപ്രിൽ 24, 25 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – കുന്നുംപുറത്ത് കോര ഉലഹന്നാൻ മരിച്ച ഒഴിവിൽ കുന്നുംപുറത്ത് സി.ജെ. കുര്യനെ അത്മായ ട്രസ്റ്റിയായും 24 അംഗ മാനേജിംഗ് കമ്മിറ്റിയേയും തെരഞ്ഞെടുത്തു. മാർ ദീവന്നാസിയോസിന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷിക്കണം എന്നു തീരുമാനിച്ചു.

29. കോട്ടയം പഴയസെമിനാരി – 1908 ഫെബ്രുവരി 27 – മാർ ദീവന്നാസിയോസ് അഞ്ചാമൻ – മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെയും മേല്പട്ട സ്ഥാനത്തേക്കും തെരഞ്ഞെടുത്തു. ഇവരിൽ വട്ടശ്ശേരിൽ റമ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിശ്ചയിച്ചു. 26 അംഗ മാനേജിംഗ് കമ്മിറ്റിയെ തെരഞ്ഞെടുത്തു.

30. കോട്ടയം പഴയസെമിനാരി –1909 നവംബർ 25–27 – പ. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് – പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ടത് യോഗം നിരസിച്ചതിനാൽ തീരുമാനമെടുക്കാതെ പിരിഞ്ഞു.

31. കോട്ടയം എം. ഡി. സെമിനാരി – 1911 സെപ്റ്റംബർ 7 – വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് ആറാമൻ – *ബാവാ കക്ഷിയിൽ* ചേർന്ന കോനാട്ട് കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരെ മാറ്റി പകരം പാലപ്പള്ളിൽ മാണി പൗലോസ് കത്തനാരെയും ചിറക്കടവിൽ കോര കൊച്ചുകോരുളയെയും കൂട്ടു ട്രസ്റ്റികളായി തെരഞ്ഞെടുത്തു.

32. കോട്ടയം പഴയസെമിനാരി – 1930 സെപ്റ്റംബർ 4 – മാർ ദീവന്നാസിയോസ് ആറാമൻ – ആറു പേരെ മേല്പട്ടസ്ഥാനത്തേക്കും 36 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. ഒ. എം. ചെറിയാൻ കൺവീനറായി ഭരണഘടനാ രൂപീകരണ സമിതിയെ നിയമിച്ചു.

33. കോട്ടയം എം. ഡി. സെമിനാരി – 1931 ജൂലൈ 10 – മാർ ദീവന്നാസിയോസ് ആറാമൻ – ചിറക്കടവിൽ കോര കൊച്ചുകോരുളയുടെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് എറികാട് ഇ. ഐ. ജോസഫിനെ കൂട്ടു ട്രസ്റ്റിയായി തെരഞ്ഞെടുത്തു.

34. കോട്ടയം എം. ഡി. സെമിനാരി – 1934 ഡിസംബർ 26 – പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ – പൗരസ്ത്യ കാതോലിക്കാ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു. സഭാഭരണഘടന പാസ്സാക്കി. 60 അംഗ മാനേജിംഗ് കമ്മിറ്റിയെയും ഒരാളെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു. 10 അംഗ വർക്കിംഗ് കമ്മിറ്റി ഉണ്ടായിരിക്കണമെന്നും നിശ്ചയിച്ചു. *കാതോലിക്കാനിധി* രൂപീകരിച്ചു.

35. കോട്ടയം എം. ഡി. സെമിനാരി – 1951 മെയ് 17 – പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ – ഭരണഘടന ഭേദഗതി ചെയ്തു. രണ്ടുപേരെ മേല്പട്ട സ്ഥാനത്തേക്കും 66 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. 15 പേരെ നോമിനേറ്റ് ചെയ്തു.

36. പുത്തൻകാവ് പള്ളി – 1958 ഡിസംബർ 26 – പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ – നിര്യാതരായ കൂട്ടു ട്രസ്റ്റികൾക്കു പകരം മണലിൽ യാക്കോബ് കത്തനാർ, ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം എന്നിവരെ തെരഞ്ഞെടുത്തു. *ബാവാ കക്ഷിയിലെ* മേല്പട്ടക്കാരെ അംഗീകരിച്ചു.

37. കോട്ടയം എം. ഡി. സെമിനാരി – 1959 സെപ്റ്റംബർ 16 – പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ – മാനേജിംഗ് കമ്മിറ്റിയിലേക്ക് 72 പേരെ തെരഞ്ഞെടുത്തു (പിന്നീട് 18 പേരെ നോമിനേറ്റു ചെയ്തു).

38. നിരണം പള്ളി – 1962 മെയ് 17 – പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ – പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു.

39. കോട്ടയം എം. ഡി. സെമിനാരി – 1965 ഡിസംബർ 28 – പ. ഔഗേൻ കാതോലിക്കാ – മണലിൽ യാക്കോബ് കത്തനാർ രാജിവച്ച ഒഴിവിൽ തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പായെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിററിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

40. കോട്ടയം എം. ഡി. സെമിനാരി – 1970 ഡിസംബർ 31 – പ. ഔഗേൻ കാതോലിക്കാ – പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

41. നിരണം പള്ളി – 1974 ഒക്ടോബർ 2 – പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് – മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

42. മാവേലിക്കര എം. എസ്. എസ്. ഹൈസ്കൂൾ – 1977 മെയ് 16 – പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ – മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെ തെരഞ്ഞെടുത്തു.

43. കോട്ടയം എം. ഡി. സെമിനാരി – 1980 മെയ് 1 – പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ – പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായേയും നിര്യാതനായ ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനു പകരം പടിഞ്ഞാറേക്കര പി. സി. ഏബ്രഹാമിനെ അത്മായ ട്രസ്റ്റിയായും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു. (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

44. തിരുവല്ല എം. ജി. എം. ഹൈസ്കൂൾ – 1982 ഡിസംബർ 28 – പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ – രാജിവച്ച ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായ്ക്കു പകരം കോനാട്ട് ഏബ്രഹാം മല്പാനെ വൈദികട്രസ്റ്റിയായും അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു.

45. കോട്ടയം എം. ഡി. സെമിനാരി – 1985 ഒക്ടോബർ 23 – പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ – മാനേജിംഗ് കമ്മിറ്റിയിലേക്ക് 90 പേരെ തെരഞ്ഞെടുത്തു (പിന്നീട് 24 പേരെ നോമിനേറ്റു ചെയ്തു).

46. കോട്ടയം എം. ഡി. സെമിനാരി – 1987 ഡിസംബർ 29 – പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ – നിര്യാതനായ കോനാട്ട് ഏബ്രഹാം മല്പാന് പകരം നൂറനാൽ മത്തായി കത്തനാരെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുവാൻ ശ്രമിച്ചെങ്കിലും മതിയായ മിനിമം വോട്ടു ലഭിക്കാതിരുന്നതിനാൽ ആരെയും തെരഞ്ഞെടുക്കാൻ കഴിഞ്ഞില്ല.

47. പത്തനംതിട്ട കാതോലിക്കേററ് കോളജ് – 1989 ഡിസംബർ 28 – പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ – മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റു ചെയ്തു).

48. പരുമല സെമിനാരി – 1992 സെപ്റ്റംബർ 10 – പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ – പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് രണ്ടുപേരെ തെരഞ്ഞെടുത്തു (മൂന്നു പേരെ തെരഞ്ഞെടുക്കാനാണ് ഉദ്ദേശിച്ചിരുന്നത്).

49. പരുമല സെമിനാരി – 1994 മെയ് 26 – പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ – മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

50. പരുമല സെമിനാരി – 2002 മാർച്ച് 20 – പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ – സുപ്രീംകോടതി നിർദ്ദേശമനുസരിച്ച് ജസ്റ്റീസ് വി. എസ്. മളീമഠിന്റെ നിരീക്ഷണത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സ്ഥിരീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 111 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

51. പരുമല സെമിനാരി – 2004 ജൂൺ 10 – പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ – വൈദികട്രസ്റ്റിയായി ഡോ. ഒ. തോമസ് കത്തനാരെയും മേല്പട്ടസ്ഥാനത്തേക്ക് നാലു പേരെയും തെരഞ്ഞെടുത്തു. ഏഴു പേരെ തെരഞ്ഞെടുക്കാനാണുദ്ദേശിച്ചിരുന്നതെങ്കിലും മതിയായ വോട്ടു ലഭിച്ചത് നാലു പേർക്കു മാത്രമാണ്.

52. പരുമല സെമിനാരി – 2006 സെപ്റ്റംബർ 21, ഒക്ടോബർ 12 – പ.

ദിദിമോസ് പ്രഥമൻ കാതോലിക്കാ – 1971 മുതലുള്ള എല്ലാ അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി, എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനങ്ങളും സ്ഥിരപ്പെടുത്തി. പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ എണ്ണം 159 ആയി വർദ്ധിപ്പിച്ചു. ഇതിൽ 129 പേർ തെരഞ്ഞെടുക്കപ്പെടുന്നവർ ആയിരിക്കും.

53. പരുമല സെമിനാരി – 2007 മാർച്ച് 21 – പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ – വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായട്രസ്റ്റിയായി എം.ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 129 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

54. പാമ്പാക്കുട എംടിഎം ഹയർ സെക്കണ്ടറി സ്കൂൾ – 2008 സെപ്റ്റംബർ 11 – പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ – മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തെരഞ്ഞെടുത്തു.

55. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം – 2010 ഫെബ്രുവരി 17 – പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ – മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തെരഞ്ഞെടുത്തു.

56. പത്തനംതിട്ട കാതോലിക്കേററ് കോളജ് – 2012 മാർച്ച് 7 – പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ – വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായട്രസ്റ്റിയായി എം. ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 129 പേരെ തെരഞ്ഞെടുത്തു. (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു). മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ എണ്ണം 174 ആയി വർദ്ധിപ്പിച്ചു. ഇതിൽ 141 പേർ തെരഞ്ഞെടുക്കപ്പെടുന്നവരും 33 പേർ നാമനിർദേശം ചെയ്യപ്പെടുന്നവരും ആയിരിക്കും.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. മലങ്കരസഭാദീപം, മാർച്ച് 14, 2002. കാലികമായി പരിഷ്ക്കരിച്ചത്)*

# 1

# ബാവായെപ്പറ്റി അല്പം

സമീപകാലത്ത് റോമൻ കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് *മോറാൻ മാർ കാതോലിക്കാ ബാവാ* എന്ന് സ്വയം സ്ഥാനം സ്വീകരിച്ചതിന്റെയും ആ അവകാശവാദം റോം നിഷേധിച്ചതിന്റെയും വിവാദകോലാഹലങ്ങൾ മാധ്യമങ്ങളിൽ കെട്ടടങ്ങിയിട്ടില്ല. മേജർ ആർച്ച് ബിഷപ്പ് സ്ഥാനം ലഭിക്കുന്നതിനു മുമ്പുതന്നെ ഏതാനും വർഷങ്ങളായി റീത്തുകാരിൽ ചിലർ ഇദ്ദേഹത്തെ *ബാവാ* എന്നു സംബോധന ചെയ്തു സായൂജ്യമടഞ്ഞിരുന്നു. ഈ അവസരത്തിൽ *ബാവാ* വിളിയെപ്പറ്റി ഒരു പരിചിന്തനം നടത്തേണ്ടത് ആവശ്യമാണ്.

മലങ്കര നസ്രാണികളുടെ സുറിയാനി ബന്ധത്തിൽനിന്ന് ലഭിച്ചതാണ് മേല്പട്ടക്കാരെ സംബോധന ചെയ്യുന്ന *ബാവാ* എന്ന സുറിയാനി പദം. പിതാവ് എന്നു മാത്രമാണ് ഈ പദത്തിന്റെ അർത്ഥം. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ മേല്പട്ടക്കാരല്ലാത്തവരെയും *പിതാവ്* എന്ന അർത്ഥത്തിൽ ഇപ്രകാരം സംബോധന ചെയ്തിരുന്നു (അക്കാലത്ത് *(ഇന്ന) വീട്ടിൽ യാക്കോബ് ബാവായുടെയും അന്ന ഉമ്മയുടെയും മകൻ / മകൾ)* ... ഇത്യാദി വിവാഹം വിളിച്ചു ചൊല്ലുമായിരുന്നെന്ന് *പരിഷ്ക്കാരപ്പാതി).* ഇയൊരപവാദമൊഴിച്ചാൽ പ്രായേണ മെത്രാന്മാർക്ക് മാത്രം സംവരണം ചെയ്യപ്പെട്ട ഒരു പദപ്രയോഗമായിരുന്നു *ബാവാ.*

കൂനൻകുരിശു സത്യത്തിനു മുമ്പുള്ള മെത്രാന്മാരെ എന്താണ് നസ്രാണികൾ സംബോധന ചെയ്തിരുന്നത് എന്നതിന് യാതൊരു രേഖയുമില്ല. ക്രിസ്തുവർഷം 1599 മുതൽ 1653 വരെ ഭരിച്ച ലത്തീൻ മെത്രാന്മാരെ ബിഷപ്പ് എന്നതിന്റെ പ്രാദേശിക രൂപമായ *ബീസ്പ* എന്ന് സംബോധന ചെയ്തിരിക്കാനാണ് സാദ്ധ്യതയെന്ന് പിൽക്കാലരേകളിൽ നിന്ന് അനുമാനിക്കാം. അതിനു മുമ്പുള്ള പേർഷ്യൻ കാലഘട്ടത്തിൽ *പിതാവ്* എന്നർത്ഥമുള്ള പദമാണ് മേല്പട്ടക്കാരെ സംബോധന ചെയ്യാൻ ഉപയോഗിച്ചിരുന്നതെന്ന് ക്രിസ്തുവർഷം 1301-ലെയും 1504-ലെയും സുറിയാനി രേഖകൾ സൂചിപ്പിക്കുന്നു.

സമകാലിക രേഖകൾപ്രകാരം, കൂനൻകുരിശിനു ശേഷമുള്ള കാലഘട്ടത്തിൽ *ബാവാ* എന്ന പദപ്രയോഗം കേരളത്തിലെത്തിയ സുറിയാനി മെത്രാന്മാർക്കാണ് ഉപയോഗിച്ചുവന്നത്. 1665-ൽ വന്ന മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മുതൽ 1962-ൽ കാലം ചെയ്ത ഏലിയാസ് യൂലിയോസ് വരെയുള്ള ഏതാണ്ടെല്ലാ *ശീമ* മെത്രാന്മാരെയും *ബാവാ* എന്ന് സംബോധന ചെയ്തിരുന്നു.

ഇതേകാലഘട്ടത്തിൽ മലങ്കരസഭയെ ഭരിച്ചിരുന്ന സ്വദേശി മെത്രാന്മാരെ *അച്ചൻ* എന്നാണ് സംബോധന ചെയ്തിരുന്നത് (വലിയ മാർ ദീവന്നാസ്യോസിനെ *അച്ചൻ* എന്നും മാർത്തോമ്മാ ഏഴാമനെ *ചെറിയച്ചൻ* എന്നുമുള്ള *നിരണം ഗ്രന്ഥവരി*യിലെ സംബോധനകളും, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ, അഞ്ചാമൻ എന്നിവരെ *പുലിക്കോട്ടച്ചൻ* എന്നും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമനെ *ചേപ്പാട്ടച്ചൻ* എന്നും *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലെ പരാമർശനങ്ങളും ശ്രദ്ധിക്കുക). ഈ *ബാവാ*യുടെയും *അച്ചന്റെ*യും അർത്ഥം പിതാവ് എന്നു തന്നെയാണ്. അതിനാൽ നസ്രാണികൾ ശീമമെത്രാന്മാരെയും സ്വദേശി മെത്രാന്മാരെയും അവരവരുടെ ഭാഷയിൽ *പിതാവ്* എന്ന് സംബോധന ചെയ്തിരുന്നതാണെന്നു വരുന്നു. ഒരേയർത്ഥത്തിൽ സുറിയാനിയിലും മലയാളത്തിലുമുള്ള പദങ്ങൾ പ്രയോഗിച്ചതിനാൽ *ബാവാ*യേക്കാൾ താണസ്ഥാനിയാണ് *അച്ചൻ* എന്നു വാദിക്കാനാവില്ല.

സംബോധനാപദങ്ങൾ വളരെ സൂക്ഷിച്ചാണ് നസ്രാണികൾ പ്രയോഗിച്ചിരുന്നത്. ഉദാഹരണത്തിന് *കത്തനാർ, പാതിരി* ഈ പദങ്ങളുടെ അർത്ഥം വൈദികൻ എന്നുതന്നെയാണെങ്കിലും ഇവ രണ്ടും രണ്ടു രീതിയിലാണ് നസ്രാണികൾ ഉപയോഗിച്ചിരുന്നത്. പാശ്ചാത്യ അധിനിവേശത്തോടൊപ്പം എത്തിയ യൂറോപ്യൻ പട്ടക്കാരെ ലത്തീൻ ഭാഷയിലെ *പാദ്രെ* എന്ന പദത്തിൽ നിന്നുൽഭവിച്ച *പാതിരി* എന്നു സംബോധന ചെയ്തപ്പോൾ സ്വദേശി വൈദികരെ പുരാതനമായ *കത്തനാർ* എന്ന പദംകൊണ്ടു സംബോധന ചെയ്തു. കുറെക്കൂടി സൂക്ഷ്മമായി പരിശോധിച്ചാൽ, വിദേശ വിശ്വാസ സംഹിത സ്വീകരിച്ച സ്വദേശി പട്ടക്കാരെയും പാതിരി എന്നാണ് വിളിച്ചിരുന്നത് എന്നു കാണാം (ഉദാഹരണത്തിന് ജോർജ്ജ് മാത്തൻ പാദ്രി). *കാറ്റാടി കുരുവിള കത്തനാർ ലെന്തെ മാർഗ്ഗത്തിൽ ചേർന്ന് ലെന്തെ പാതിരിയാകുവാൻ....* എന്ന *നിരണം ഗ്രന്ഥവരി*യിലെ ഒരൊറ്റ പ്രയോഗം മതി എത്ര വ്യക്തമായ വ്യക്തിത്വബോധമാണ് നസ്രാണികൾ സംബോധനകളിൽ പ്രകടിപ്പിച്ചിരുന്നത് എന്ന് മനസിലാക്കാൻ. ഈ വ്യക്തിത്വ പ്രകടന പശ്ചാത്തലത്തിൽ നിന്നും പരിശോധിച്ചാൽ *ബാവാ, പാതിരി* മുതലായ വിദേശീയ പദങ്ങൾ *അച്ചൻ, കത്തനാർ* മുതലായ സ്വദേശീയ പദങ്ങളേക്കാൾ സ്വൽപ്പം അധമമായി അല്ലേ ഉപയോഗിച്ചിരുന്നത് എന്നും സംശയിക്കേണ്ടിയിരിക്കുന്നു.

*ബാവാ* എന്നത് ശീമ മെത്രാന്മാർക്കു മാത്രം അവകാശപ്പെട്ടതല്ലെന്നതിനും തെളിവുണ്ട്. 1806-ലെ *ആർത്താറ്റ് പടിയോല*യിൽ വലിയ മാർ ദീവന്നാസ്യോസിനെ *മാർ ദീവന്നാസ്യോസ് ബാവ* എന്നാണ് സംബോധന ചെയ്തിരിക്കുന്നത്. ഇന്ന് മലങ്കരസഭയിലെ മേല്പട്ടക്കാരെ സംബോധന ചെയ്യുന്ന *തിരുമേനി* എന്ന പദപ്രയോഗം പത്തൊമ്പതാം

നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് നടപ്പാക്കിയതാണെന്നാണ് പറയപ്പെടുന്നത്. ഏതായാലും അതോടെ *ബാവാ* എന്ന സംബോധന ശീമ മെത്രാന്മാർക്കായി ഒതുങ്ങി.

1912–ൽ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിച്ചതോടുകൂടി *ബാവാ* എന്ന പദം കാതോലിക്കാമാർക്ക് ഉറച്ചു. ഏലിയാസ് യൂലിയോസ് കാലംചെയ്ത ശേഷം അന്ത്യോഖ്യാ പാത്രിയർക്കീസ്, പൗരസ്ത്യ കാതോലിക്കാ എന്നിവർ മാത്രമാണ് സഭാതലവന്മാർ എന്ന നിലയിൽ പരമാവധി ബഹുമാനം എന്ന നിലയിൽ *ബാവാ* എന്നു മലങ്കരയിൽ സംബോധന ചെയ്യപ്പെട്ടത്. ഇടയ്ക്ക് മൂവാറ്റുപുഴയിലെ ബദൽ കാതോലിക്കായും ഈ പദം ഉപയോഗിച്ചു എന്നതൊഴിച്ചാൽ ക്രിസ്തുവർഷം 2002 വരെ ഈ രീതിക്കു മാറ്റമൊന്നും ഉണ്ടായില്ല.

എന്നാൽ സമീപകാലത്ത് *ബാവാ* എന്ന പദത്തിൽ ഈ ബഹുമതിക്ക് ഇടിവു തട്ടി. *ഏഴു പള്ളികളുടെ ശ്രേഷ്ഠ ബാവായും,* തിരുവനന്തപുരത്തെ *സ്വയംഭൂ* റീത്ത് കാതോലിക്കായും *ബാവാ* എന്നു പരസ്യമായി ഉപയോഗിച്ചു തുടങ്ങിയതോടെ മലങ്കര സഭാദ്ധ്യക്ഷനെയും അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അപ്രകാരം സംബോധന ചെയ്യുന്നത് അവരെ അപമാനിക്കുന്നതിനു തുല്യമായി മാറിയിട്ടുണ്ട്.

ഈ സാഹചര്യത്തിൽ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനെ *ബാവാ* എന്നു സംബോധന ചെയ്യുന്നത് പുനർവിചിന്തനം ചെയ്യേണ്ടിയിരിക്കുന്നു. എന്തുകൊണ്ട് പൗരസ്ത്യ കാതോലിക്കായെ *പരിശുദ്ധ പിതാവ്* എന്നു സംബോധന ചെയ്തുകൂടാ. സഭാശാസ്ത്ര വിജ്ഞാനീയ പ്രകാരം സഭാദ്ധ്യക്ഷന്മാരെ *പരിശുദ്ധ പിതാവ്* (Holy Father) എന്നു സംബോധന ചെയ്യപ്പെടുന്നതിൽ തെറ്റില്ല. ഇംഗ്ലീഷിൽ His Holiness എന്നതാണ് റോമാ പാപ്പായും അന്ത്യോഖ്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായുമടക്കമുള്ള പൂർണാധികാരമുള്ള സഭാതലവന്മാർ സ്ഥാനനാമമായി പണ്ടുമുതലേ ഉപയോഗിച്ചുവരുന്നത്. Holy Father എന്ന് അവരെ സംബോധന ചെയ്യുകയും ചെയ്യും. അതിനാൽ ഇതിന്റെ മലയാള പരിഭാഷയായ *പരിശുദ്ധ പിതാവ്* എന്ന് *ബാവാ*യ്ക്ക് പകരം ഉപയോഗിക്കുന്നതിൽ പുതുമയൊന്നുമില്ല. പത്തൊമ്പതാം നൂറ്റാണ്ടുവരെ നസ്രാണികൾ പുലർത്തിയ തദ്ദേശീയ സംബോധനാ പദങ്ങളുടെ വ്യക്തിത്വബോധത്തിനും *പരിശുദ്ധ പിതാവ്* എന്ന പദമാണ് *ബാവാ*യേക്കാൾ അനുയോജ്യം.

*പരിശുദ്ധ പിതാവ്* എന്ന് പൗരസ്ത്യ കാതോലിക്കാ സംബോധന ചെയ്യപ്പെടുന്നതിന് മറ്റൊരു മെച്ചവുമുണ്ട്. വെറും കീഴ്സ്ഥാനികൾ മാത്രമായ *ശ്രേഷ്ഠന്മാർക്കോ, സ്വയംഭൂമാർക്കോ* ഇത് സ്വയം ഉപയോഗിക്കാ

നാവില്ല. അതിനാൽ അനന്യമായ പൗരസ്ത്യ കാതോലിക്കാ സ്ഥാന ത്തോടു സംബോധനയിലെങ്കിലും സമന്മാരാകാനുള്ള അവരുടെ ശ്രമം പിന്നീട് വിലപ്പോവുകയുമില്ല.

(*മലങ്കരസഭാ പത്രിക, ഡിസംബർ 16, 2006*)



# 2

# മലങ്കരയിലെ കാതോലിക്കേറ്റിന്റെ പ്രസക്തി

കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിനും ഇന്ത്യയുടെ ആദ്യ ദേശീയ സ്വാതന്ത്ര്യസമരമായ കൂനൻകുരിശുസത്യത്തിനും ശേഷം ഒരു സ്വതന്ത്ര, പരമാധികാര, ദേശീയ സഭയായുള്ള മലങ്കരസഭയുടെ പുനർ രൂപീകരണത്തിലെ ഏറ്റവും പ്രധാന നാഴികക്കല്ലുകളിലൊന്നായിരുന്നു 1912 സെപ്റ്റംബർ 15 ഞായറാഴ്ച നിരണം വലിയപള്ളിയിൽ നടന്ന കാതോലിക്കാ സ്ഥാനാരോഹണം. അന്ന് അന്ത്യോഖ്യയുടെ ഇഗ്നാത്തി യോസ് അബ്ദുൽ മശിഹാ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ മല ങ്കര സുന്നഹദോസ്, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മാർ ബസേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി വാഴിച്ചു. ചരിത്രത്തിന്റെ കറുത്ത നൂറ്റാണ്ടുകളിലെവിടെയോ മലങ്കരസഭയ്ക്ക് ഭാഗികമായി നഷ്ടപ്പെട്ട സ്വയംശീർഷകത്വത്തിന്റെ പുനഃസ്ഥാപനമായിരുന്നു ആ സംഭവം.

പ. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏഴര പള്ളികൾ അഥവാ പ്രാദേശിക സഭകൾ എങ്ങനെ ഒരൊറ്റ സഭയായി വളർന്നുവെന്ന വസ്തുത ഇന്നജ്ഞാതമാണ്. ആദിമ നൂറ്റാണ്ടുകളിൽ റോമ - പേർഷ്യൻ സാമ്രാജ്യങ്ങളിലെ സഭകൾ വളർന്ന് അധികാരശ്രേണി ഉണ്ടാക്കിയ അതേ രീതിയിൽ തന്നെയാവണം മലങ്കരസഭയിലും അത്തരമൊന്നുണ്ടാ യത്.

എന്നാൽ മറ്റു ക്രൈസ്തവ കേന്ദ്രങ്ങളിൽ നിന്നെല്ലാം ഒറ്റപ്പെട്ടു കിട ന്നിരുന്ന മലങ്കരസഭയ്ക്ക് ആദ്യ സഹസ്രാബ്ദത്തിലെവിടെയോ തനത് വൈദിക പാരമ്പര്യം നഷ്ടപ്പെട്ടു. പക്ഷേ മലങ്കരസഭയ്ക്ക് കൈത്താ ങ്ങലുമായി പേർഷ്യൻ സഭയെത്തി. അതോടെ മലങ്കരയിലെ മെത്രാപ്പോ ലീത്താ സ്ഥാനം വല്ലപ്പോഴുമെത്തുന്ന പേർഷ്യക്കാർക്കു മാത്രമായിച്ചു രുങ്ങി. പക്ഷേ പട്ടം കെട്ടുവാനും അപൂർവമായി പുതിയ പള്ളികൾ കൂദാശ ചെയ്യുവാനുമല്ലാതെ നസ്രാണികൾക്ക് അന്ന് മേല്പട്ടക്കാരുടെ ആവശ്യം ഇല്ലാതിരുന്നതിനാൽ മെത്രാന്മാരുടെ ഇടയ്ക്കിടയുള്ള അസാന്നിധ്യം അവർക്ക് പ്രശ്നമല്ലായിരുന്നു. സഭയുടെ ദൈനംദിന ഭരണത്തിനു പൂർണ അധികാരങ്ങളോടെ സ്വദേശിയായ അർക്കദ്യക്കോനുണ്ടായിരുന്നു. ഇന്ന് മെത്രാപ്പോലീത്താമാർ കൈയാളുന്ന അധികാരങ്ങൾ ഏതാണ്ട് മുഴുവനും അന്ന് *ഇന്ത്യയൊക്കെയും അർക്കദ്യക്കോൻ* എന്നറിയപ്പെട്ടിരുന്ന നസ്രാ ണികളുടെ ജാതിക്കുതലവനുണ്ടായിരുന്നു.

മെത്രാൻ വിദേശിയായിരുന്നെങ്കിലും മലങ്കരസഭ തനതായ ഒരു സ്വത്വം സൂക്ഷിച്ചിരുന്നു. മലങ്കരയിലെ പേർഷ്യൻ മേല്പട്ടക്കാരൻ *പരിശുദ്ധ മാർ തോമാശ്ലീഹായുടെ സിംഹാസനത്തിൽ മെത്രാപ്പോലീത്തായും ഇന്ത്യയൊക്കെയുടെയും വാതിലും* എന്ന മഹത്തായ സ്ഥാനനാമത്തിലാണ് അറിഞ്ഞിരുന്നത്. 15-ാം നൂറ്റാണ്ടോടെ മലങ്കരയിലെ പേർഷ്യൻ മെത്രാന്മാർ പാത്രിയർക്കീസ് എന്ന സ്ഥാനനാമത്തിൽ അറിയപ്പെട്ടിരുന്നതായി ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതൊക്കെയും മലങ്കരസഭയുടെ സ്വതന്ത്രമായ വ്യക്തിത്വം പോർട്ടുഗീസ് യുഗത്തിനു മുമ്പു തന്നെ നിലനിന്നിരുന്നു എന്ന വസ്തുതയാണ് സൂചിപ്പിക്കുന്നത്.

എന്നാൽ 1498-ൽ ആരംഭിച്ച പോർട്ടുഗീസ് അധിനിവേശം സ്ഥിതിഗതികൾ ആകെ മാറ്റിമറിച്ചു. 16-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തോടെ മലങ്കരയിലേയ്ക്കുള്ള പേർഷ്യൻ മെത്രാന്മാരുടെ വരവു തടഞ്ഞു പോർട്ടുഗീസുകാർ മലങ്കരസഭയുടെ ആത്മീയാധികാരം പിടിച്ചടക്കി. 1599-ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ മലങ്കരസഭയെ ആത്മീയമായും ലൗകികമായും റോമൻ കത്തോലിക്കാ സഭയുടെ കീഴിലാക്കി മലങ്കരയുടെ ഭരണം റോമൻ മെത്രാൻമാർ ഏറ്റെടുത്തു. തദ്ദേശീയമായ അർക്കദിയാക്കോൻ സ്ഥാനത്തെ ഇല്ലായ്മ ചെയ്യാൻ തീവ്ര ശ്രമം നടത്തിയെങ്കിലും അവർക്കതിൽ വിജയിക്കാനായില്ല. ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായി അത് നിലകൊണ്ടു. 54 വർഷങ്ങൾക്കു ശേഷമുണ്ടായ കൂനൻകുരിശു സത്യത്തിന് വഴി വെച്ചത് ഈ സ്ഥാനത്തിന്റെ നിലനിൽപ്പായിരുന്നു.

പോർത്തുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ അധിനിവേശം സഭാ വിജ്ഞാനീയത്തിൽ അവരുടേതായ സരണിയും ഇവിടെ പ്രചരിപ്പിച്ചു. അതോടെ ഒരു എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യം ഇവിടെ സ്ഥിരമായി ഉണ്ടായിരിക്കേണ്ടത് സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണെന്ന ഒരു വിശ്വാസവും നസ്രാണികൾക്കുണ്ടായി. പോർട്ടുഗീസ് കാലഘട്ടം പ്രദാനം ചെയ്ത ഉയർന്ന വ്യാപാര സാദ്ധ്യതകളും അതിലൂടെ ഉണ്ടായ സാമ്പത്തിക ഉന്നമനവും മലങ്കരയിലെ പള്ളികളുടെ എണ്ണത്തിൽ കാര്യമായ വർദ്ധന ഉണ്ടാക്കിയിരുന്നു. ഈ സാഹചര്യത്തിലാണ് കൂനൻകുരിശു സത്യത്തെ തുടർന്ന് തോമാ അർക്കദ്യക്കോനെ മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തിയത്.

ഒരു പൗരസ്ത്യ മെത്രാനും മലങ്കരയിൽ കാലുകുത്താതിരിക്കാനുള്ള സുരക്ഷാ സന്നാഹങ്ങൾ റോമൻ കത്തോലിക്കർ സൃഷ്ടിച്ചിരുന്നു എന്ന വസ്തുത *ഉർവശീശാപം ഉപകാരമായി* എന്നു പറഞ്ഞതുപോലെയാണ് മലങ്കരസഭയ്ക്ക് അനുഭവപ്പെട്ടത്. ഏതെങ്കിലും പൗരസ്ത്യ മെത്രാനെ അന്നു ലഭിച്ചിരുന്നെങ്കിൽ മലങ്കരസഭയിൽ ഒരിക്കലും നാട്ടു മെത്രാൻമാരുടെ ഒരു ശ്രേണി ഉണ്ടാവുകയില്ലായിരുന്നു.

കൂനൻകുരിശുസത്യത്തെ തുടർന്നുള്ള കാലത്ത് മേല്പട്ടസ്ഥാനത്തിനും സഭാ വിജ്ഞാനീയത്തിനും മലങ്കരസഭയ്ക്ക് അന്ത്യോഖ്യൻ സഭയെ ആശ്രയിക്കേണ്ടിവന്നു. പക്ഷേ അന്ത്യോഖ്യയുടെ അധീശത്വാവകാശവാദങ്ങൾ മലങ്കരസഭ വകവെച്ചു കൊടുത്തില്ല. മലങ്കര മെത്രാന്മാർ മാർത്തോമ്മാ എന്ന സ്ഥാനപ്പേര് സ്വീകരിക്കുകയും *ഇന്ത്യയൊക്കെയുടെയും വാതിൽ* എന്ന സ്ഥാനനാമം ഉപയോഗിക്കുകയും ചെയ്തു വന്നു. തന്റെ മേലധികാരം അംഗീകരിക്കണമെന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അഭ്യർത്ഥന അവർ തള്ളിക്കളയുകയും ചെയ്തു.

1770-ൽ ആറാം മാർത്തോമ്മാ മെത്രാനെ അന്ത്യോഖ്യൻ മെത്രാൻമാർ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താസ്ഥാനത്തേക്കുയർത്തി. സഭയിലെ വിഘടിത വിഭാഗങ്ങളെ ഒരുമിപ്പിക്കാനുള്ള ഒരു മാർഗ്ഗമെന്ന നിലയിലാണ് അദ്ദേഹമതിനു സമ്മതിച്ചത്. മാർത്തോമ്മാ എന്ന നാമത്തിൽ അന്ത്യോഖ്യർക്കുള്ള അസഹിഷ്ണുതയായിരുന്നു ഈ സ്ഥാനോരോഹണത്തിന്റെ പിമ്പിലെ ഒരു കാരണം. പക്ഷേ തന്റെ പിൻഗാമിയെ മാർത്തോമ്മാ ഏഴാമനായി വാഴിച്ചുകൊണ്ട് വലിയ മാർ ദീവന്നാസ്യോസ് പാരമ്പര്യം നിലനിർത്തി. പിന്നീട് 1815-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, തൊഴിയൂർ നിന്നും പട്ടമേൽക്കുന്നതോടെയാണ് മലങ്കര സഭാദ്ധ്യക്ഷന്റെ സ്ഥാനം എപ്പിസ്ക്കോപ്പായിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനത്തേക്കു സ്ഥിരമായി ഉയരുന്നതും മാർ ദീവന്നാസ്യോസ് എന്നത് മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനപ്പേര് ആകുന്നതും.

മലങ്കര മെത്രാപ്പോലീത്താമാർ ആരുടെയും കീഴ്സ്ഥാനികളായിരുന്നില്ല. അവർ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്ന് മലങ്കരസഭയെ ഭരിയ്ക്കുകയും പിൻഗാമികളെ വാഴിക്കുകയും ചെയ്തു. ഇതിന് ഒരു മാറ്റം വന്നത് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരദേശത്തുപോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും പട്ടമേറ്റ് വന്നതോടെയാണ്. അതിനുശേഷമാണ് മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം ദൃഢതരമാകുന്നത്. പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മേല്പട്ടസ്ഥാനമേറ്റതുമുതൽ ഉണ്ടായ സംഭവ വികാസങ്ങൾ മലങ്കരസഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധീശത്വം ഉറപ്പാക്കുന്നതിനു കാരണമായി. മേല്പട്ടസ്ഥാനാരോഹണം തങ്ങളുടെ അവകാശമാണെന്നതായിരുന്നു അന്ത്യോഖ്യായുടെ 1665 മുതൽ എക്കാലത്തെയും അവകാശവാദം. ഏത് എപ്പിസ്ക്കോപ്പൽ സഭയെയും വരുതിയ്ക്കു നിർത്താനുള്ള ഏറ്റവും മികച്ച മാർഗ്ഗമാണത്. മലങ്കരസഭ എക്കാലത്തും ഈ നീക്കത്തെ ചെറുത്തു നിന്നിരുന്നു. തുടർന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനു പാത്രിയർക്കീസിൽ നിന്നും പട്ടമേൽക്കേണ്ടി വന്നു.

ക്രമാനുസൃതം തെരഞ്ഞെടുക്കപ്പെടാതെ മേല്പട്ട സ്ഥാനമേറ്റ പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് തന്റെ സ്ഥാനം സാധുവാണെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും സ്ഥാനമേറ്റ വസ്തുത ഉയർത്തിപ്പിടിക്കേണ്ടിവന്നു. പിന്നീട് അദ്ദേഹം തന്നെ അത് നിഷേധിച്ചെങ്കിലും, പാത്രിയർക്കീസ് അപ്പോഴേക്കും തന്റെ അധീശത്വം ഉറപ്പിച്ചിരുന്നു. എതിർവിഭാഗത്തിനു വേണ്ടി മാർ ദീവന്നാസ്യോസ് അഞ്ചാമനും പാത്രിയർക്കീസിൽ നിന്നും പട്ടമേറ്റതോടെ, മെത്രാൻമാരെ വാഴിക്കേണ്ടത് പാത്രിയർക്കീസാണെന്ന ഒരു വിശ്വാസം മലങ്കരയിൽ ഉറച്ചു. അക്കാലത്തെ മലങ്കരസഭാഭരണത്തിലെ അരാജകത്വം ഇതിന് നല്ലൊരു ത്വരക ഘടകമായി മാറി.

1876–ലെ മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയുടെ കേന്ദ്രീകൃതഭരണത്തിന് ഒരു ലിഖിത ഭരണഘടന പ്രദാനം ചെയ്തു. എന്നാൽ ഈ സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ച അന്ത്യോഖ്യയുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസ്, പിന്നീട് ഏകപക്ഷീയമായി മലങ്കരയെ ഏഴ് ഇടവകകളാക്കി തിരിക്കുകയും ആറു മെത്രാന്മാരെ കൂടി വാഴിക്കുകയും ചെയ്തു. ഒരു ഏകീകൃത മലങ്കരസഭയായിരുന്നില്ല പാത്രിയർക്കീസിന്റെ ലക്ഷ്യം. മറിച്ച് തന്റെ കീഴിൽ പരസ്പരബന്ധമില്ലാത്ത ഏഴ് ഇടവകകളായിരുന്നു അദ്ദേഹം വിഭാവനം ചെയ്തത്. ഈ ആഗ്രഹപൂർത്തിക്കായി ഇന്ത്യയിൽ നിന്നു മടങ്ങുന്നതിനു മുമ്പായി മലങ്കര മെത്രാപ്പോലീത്തായെ അനുസരിക്കരുതെന്നും അസോസിയേഷൻ വിളിച്ചു കൂട്ടരുതെന്നും കർശന നിർദ്ദേശം അഭിനവ മെത്രാപ്പോലീത്താമാർക്കു നൽകിയ ശേഷമാണ് അദ്ദേഹം യാത്രയായത്.

എന്നാൽ മലങ്കരസഭയോ നയകോവിദനായ മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനോ പാത്രിയർക്കീസിന്റെ വിഭജനത്തെ അംഗീകരിച്ചില്ല. പുതിയ ആറു മെത്രാന്മാരും മലങ്കര മെത്രാപ്പോലീത്തായുടെ മേലധികാരം സമ്മതിയ്ക്കുകയും അദ്ദേഹത്തിന്റെ കീഴിൽ പാത്രിയർക്കീസിനാൽ നിരോധിക്കപ്പെട്ട അസോസിയേഷന്റെ വൈസ് പ്രസിഡന്റുമാരാവുകയും ചെയ്തു. ഒരു പടികൂടി കടന്ന് പ. പരുമല തിരുമേനിയെ പിന്നീട് മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി മാനേജിംഗ് കമ്മിറ്റി നിയമിച്ചു. പാത്രിയർക്കീസ് പിളർക്കാൻ വിതച്ചത് മലങ്കരസഭയുടെ ഐക്യത്തിന്റെ ചിഹ്നമായി.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും തുടർന്ന് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നു പട്ടമേൽക്കുകയും അന്ത്യോഖ്യൻ സഭാശാസ്ത്രം മലങ്കരയിൽ പ്രചരിക്കുകയും ചെയ്തതോടെ മേല്പട്ടസ്ഥാനാരോഹണം നടത്താൻ ഒരു പാത്രിയർക്കീസോ കാതോലിക്കായോ

അത്യാവശ്യമാണെന്ന തോന്നൽ മലങ്കരയിലുണ്ടായി. എന്നാൽ 1876-ലെ സന്ദർശനശേഷമുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രവർത്തനം, മലങ്കരസഭയുടെ ഭാവി മേല്പട്ടവാഴ്ചകൾ സുഗമമായി നടക്കാനിടയില്ല എന്ന വസ്തുതയും വ്യക്തമാക്കി. മലങ്കരസഭയുടെ ഉൾഭരണസ്വാതന്ത്ര്യം തീറെഴുതാതെ മലങ്കരസഭയ്ക്കിനി മെത്രാൻമാരെ ലഭിക്കില്ല എന്നുതന്നെ അവർക്കു വ്യക്തമായിരുന്നു.

ഈ സാഹചര്യമാണ് മലങ്കരയിൽ ഒരു മഫ്രിയാനേറ്റ് സ്ഥാപിക്കുന്ന തിനെ സംബന്ധിച്ച് ആലോചിക്കാൻ മലങ്കരസഭയെ പ്രേരിപ്പിച്ചത്. 1901-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷങ്ങളുടെ ഭാഗമായി അദ്ദേഹത്തെ മഫ്രിയാനാ ആയി ഉയർ ത്താൻ കോനാട്ടു മൽപ്പാൻ മുതൽപേർ ശ്രമിച്ചതിനെ ഒരു ദീർഘവീക്ഷ ണമായി വേണം കാണാൻ. മഹാ പ്രാഭവനായ മാർ ദീവന്നാസ്യോസ് അഞ്ചാമനെ മഫ്രിയാന ആക്കി ഉയർത്തി അന്ത്യോഖ്യൻ സഭാശാസ്ത്ര പ്രകാരം മേല്പട്ടവാഴ്ച ഇവിടെത്തന്നെ നടത്തത്തക്ക ഒരു സ്ഥാനിപര മ്പര സൃഷ്ടിക്കുക എന്നതായിരുന്നു അവരുടെ ആത്യന്തിക ലക്ഷ്യം. പക്ഷേ ഈ അപകടം മണത്ത പാത്രിയർക്കീസ് ഇതിനെ ശക്തമായി എതിർത്തതിനാൽ അവരുടെ ഉദ്യമം വിഫലമായി.

മലങ്കരസഭയുടെ മേല്പട്ടവാഴ്ചയെ സംബന്ധിച്ച ഭയം 1908-ൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ വാഴ്ചസമയത്ത് യാഥാർ ത്ഥ്യമായി. പാത്രിയർക്കീസിന് ലൗകികാധികാരം അടിയറ വയ്ക്കാതെ മാർ ദീവന്നാസ്യോസ് ആറാമനു മേല്പട്ടസ്ഥാനം ലഭിക്കുവാൻ ഭഗീരഥപ്ര യത്നം വേണ്ടിവന്നു. തുടർന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ രണ്ടാമന്റെ മലങ്കര സന്ദർശനവും അനന്തര നടപടികളും മലങ്കരയിൽ ഒരു കാതോലിക്കേറ്റ് ഇല്ലായെങ്കിൽ സഭയ്ക്കു നിലനിൽപ്പില്ല എന്ന സന്നിഗ്ദാവസ്ഥ ഇവിടെ സൃഷ്ടിച്ചു. അതിന്റെ അനന്തരഫലമാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം.

1912 സെപ്റ്റംബർ 15-ന് സ്ഥാപിച്ച കാതോലിക്കേറ്റ് ഒരു പുതിയ കാതോ ലിക്കേറ്റ് ആണോ, അതോ തിഗ്രീസിലെ മഫ്രിയാനേറ്റിന്റെ പിന്തുടർച്ച യാണോ അതോ നെസ്തോറിയൻ വിശ്വാസത്തിൽ വീണുപോയ പേർഷ്യൻ കാതോലിക്കേറ്റിന്റെ പിന്തുടർച്ചയാണോ എന്നതല്ല പ്രശ്നം. ഈ കാതോലിക്കാ വാഴ്ചയോടെ മലങ്കരസഭ പൂർണമായും സ്വയം പര്യാപ്തത കൈവരിച്ചു എന്നതാണ് മുഖ്യ വസ്തുത.

മലങ്കരസഭയുടെ പാരമ്പര്യങ്ങൾക്കുള്ളിൽ പരിമിതപ്പെടുത്തിയ ഒരു കാതോലിക്കേറ്റാണ് 1912-ൽ സ്ഥാപിച്ചത്. റോമിലെ മാർ പാപ്പായെ പ്പോലെ അപ്രമാദിത്വമോ അന്ത്യോഖ്യാ പാത്രിയർക്കീസിനെപ്പോലെ

ഏകാധിപത്യമോ മലങ്കരയിലെ കാതോലിക്കായ്ക്ക് ഉണ്ടായിരുന്നില്ല. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായുള്ള സുന്നഹദോസിന്റെ (ഇതിൽ അസോസിയേഷനും പെടും) ആവശ്യവും നിർദേശവും അനുസരിച്ചു മാത്രം മേല്പട്ടം നൽകുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അനുവാദം മാത്രമായിരുന്നു മലങ്കരയിലെ കാതോലിക്കായ്ക്കുണ്ടായിരുന്നത്. ചുരുക്കത്തിൽ പോർട്ടുഗീസ് അധിനിവേശത്തിനു മുമ്പ് മലങ്കരയിലെ കൽദായ മെത്രാനും അർക്കദ്യക്കോനും തമ്മിലുണ്ടായിരുന്ന അധികാര വിഭജനം തന്നെ ആയിരുന്നു കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുണ്ടായിരുന്നത് എന്നു പറയാം.

ഈ അവസ്ഥ നിലനിന്നിരുന്നെങ്കിൽ ഭാവിയിൽ അത് ഗൗരവമായ അധികാര സംഘർഷത്തിന് ഇടയാക്കുമായിരുന്നു. മേലധികാരിയായ കാതോലിക്കാ സ്ഥാനമുറയ്ക്ക് തന്റെ കീഴ്സ്ഥാനിയായ മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിനെ അനുസരിക്കുക എന്നത് ഭാവിയിൽ ഇവർ തമ്മിൽ അധികാര വടംവലി ഉണ്ടാക്കുമായിരുന്നു എന്ന് തീർച്ചയാണ്.

ദേശീയ സഭാനേതൃത്വത്തിന് അർക്കദ്യക്കോനിൽ നിന്നും എപ്പിസ്ക്കോപ്പായിലേയ്ക്കും അവിടെനിന്നും മലങ്കര മെത്രാപ്പോലീത്തായിലേയ്ക്കുമുള്ള വളർച്ചയിൽ ഇത്തരമൊരു പ്രശ്നം നേരിടേണ്ടിവന്നില്ല. കാരണം അന്ന് സ്ഥാനം വഹിച്ചിരുന്ന വ്യക്തിയെ അടുത്ത സ്ഥാനത്തേയ്ക്ക് ഉയർത്തുകയാണ് ചെയ്തത്. 1912-ൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പകരം മറ്റൊരു മെത്രാപ്പോലീത്താ കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതിനാലാണ് ഈ പ്രശ്നം ഉണ്ടായത്. 1912-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കാതോലിക്കാസ്ഥാനം സ്വീകരിച്ചിരുന്നെങ്കിൽ അത് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന്റെ ഒരു സ്വാഭാവിക വളർച്ച മാത്രമാകുമായിരുന്നു. പക്ഷേ അന്നത്തെ സാഹചര്യം അതിനനുവദിച്ചില്ല.

എന്നാൽ ഇത്തരമൊരവസ്ഥ ഉണ്ടാകരുതെന്ന് മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ആറാമൻ ആഗ്രഹിച്ചിരുന്നു. അന്നത്തെ പ്രത്യേക പരിതസ്ഥിതിയിൽ അദ്ദേഹത്തിനു മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ത്യജിക്കുക അസാദ്ധ്യമായിരുന്നു. എന്നാൽ മലങ്കര മെത്രാപ്പോലീത്താസ്ഥാനം ഇല്ലാതാക്കി, ആ അധികാരങ്ങൾ പൗരസ്ത്യ കാതോലിക്കായിൽ ലയിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. അദ്ദേഹം ഉണ്ടാക്കിയ നക്കൽ ഭരണഘടനയിൽ പൗരസ്ത്യ കാതോലിക്കായും അദ്ദേഹത്തിനു കീഴിൽ മൂന്നു മെത്രാന്മാരും അവർക്കു കീഴിൽ എപ്പിസ്ക്കോപ്പാമാരുമുള്ള ഒരു ഭരണശ്രേണിയാണ് വിഭാവനം ചെയ്തിരുന്നത്.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഇല്ലാതാക്കുന്നതിന് പല വൈഷമ്യങ്ങൾ നേരിട്ടു. ചരിത്രപരമായ മലങ്കര സഭാദ്ധ്യക്ഷ സ്ഥാനം ഇല്ലാതാക്കുന്നതിന്റെ നിയമപരമായ തടസങ്ങൾ ഒരു വശത്തും, മലങ്കരയുടെ ഏകത്വത്തിന്റെയും സ്വാധികാരത്തിന്റെയും പ്രതീകമായ ഈ സ്ഥാനം ഇല്ലാതാകുന്നതിൽ നസ്രാണിക്കുള്ള മാനസിക വിയോജിപ്പ് മറുവശത്തും ഇതിനെതിരെ സമ്മർദ്ദമുയർത്തി.

ഈ പ്രശ്നം പരിഹരിച്ചാണ് 1934-ൽ ഭരണഘടന പാസാക്കിയത്. അതനുസരിച്ച് പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരങ്ങൾ പ്രത്യേകം നിർവചിക്കുകയും എന്നാൽ രണ്ടു സ്ഥാനങ്ങളും ഒരു വ്യക്തി തന്നെ വഹിക്കണമെന്ന് അനുശാസിക്കുകയും ചെയ്തു. മലങ്കരയിലെ കാതോലിക്കാ സ്ഥാനത്തിന് സ്ഥിരത വന്നത് ഭരണഘടന പാസാക്കിയതോടെയാണെന്നു പറയുന്നതിൽ തെറ്റില്ല.

മുൻപു സൂചിപ്പിച്ചതുപോലെ മലങ്കര മെത്രാപ്പോലീത്താമാർ ***പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലാണ്*** വാണിരുന്നത്. മലങ്കരയിലെ ഒന്നാം കാതോലിക്കാ മുതൽതന്നെ ***ശ്ലൈഹിക സിംഹാസനം*** ഉപയോഗിച്ചിരുന്നു. ഈ രണ്ടു സ്ഥാനങ്ങളും സംയോജിച്ചതോടെ പുരാതനമായ മാർത്തോമ്മാ സിംഹാസനം ഒറ്റ അവകാശിക്കു മാത്രമായിത്തീർന്നു. എങ്കിലും ഭരണഘടനപ്രകാരം കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ ഒരു ഏകാധിപതിയല്ല, സുന്നഹദോസിനു (മലങ്കരയിൽ ഇതിൽ മലങ്കര അസോസിയേഷനും പെടും) വിധേയനായിരിക്കുന്ന, ഒരു മേൽസ്ഥാനിയാണ്.

മലങ്കര മെത്രാപ്പോലീത്തായുടെ നാമവും അധികാര അവകാശങ്ങളും 1934-ലെ ഭരണഘടനയിൽ നിലനിർത്തിയെങ്കിലും ഈ രണ്ടു സ്ഥാനങ്ങളും സംയോജിച്ചതോടെ അത് ഏതാണ്ട് നിഷ്പ്രഭവും അസ്തപ്രഭവവുമായി മാറി. 1975-ൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്ഥാനമേറ്റപ്പോൾ പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനനാമമായ ബസേലിയോസിനോടൊപ്പം മലങ്കര മെത്രാപ്പോലീത്തായുടെ പാരമ്പര്യ സ്ഥാനനാമമായ *മാർത്തോമ്മാ* കൂടി കൂട്ടിച്ചേർത്ത് മാതൃക സൃഷ്ടിച്ചു. അങ്ങനെ മലങ്കരയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കാ സ്ഥാനവും സ്വയംഭരണത്തിന്റെയും ദേശീയതയുടെയും പൗരാണികതയുടെയും പ്രതീകമായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും മലങ്കരസഭയ്ക്കു മാത്രം അവകാശപ്പെട്ടതാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു.

1995-ലെയും 2002-ലെയും സുപ്രീംകോടതി വിധികൾ ഇന്ത്യൻ ദേശീയ ക്രൈസ്തവരുടെ പ്രതീകമായ ഈ രണ്ടു സ്ഥാനങ്ങളും ചോദ്യം

ചെയ്യപ്പെടുവാൻ പാടില്ലാത്തവയാണെന്നു പ്രഖ്യാപിച്ചതോടെ ഈ സ്ഥാനം പൂർണതയിലെത്തിയെന്നു പറയുന്നതിൽ തെറ്റില്ല. മലങ്കരസഭാ ഭരണഘടനയെയും ഇന്ത്യൻ നീതിന്യായ വ്യവസ്ഥയെയും വെല്ലുവിളിച്ചുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസ് സ്വയം സഭയ്ക്ക് ഇതരനായത് ഇതിന്റെ ഒരു പാർശ്വഫലം മാത്രം.

മലങ്കരസഭയുടെ പൗരസ്ത്യ കാതോലിക്കാ അർത്ഥത്തിലും വ്യാപ്തിയിലും ഇന്ത്യൻ ക്രൈസ്തവ സമൂഹത്തിന്റെ അദ്ധ്യക്ഷനായി, മലങ്കര മെത്രാപ്പോലീത്തായുടെ പൂർവിക സ്ഥാനനാമമായ *ഇന്ത്യയൊക്കെയുടെയും വാതിൽ* ആകുമ്പോഴാണ് പൗരസ്ത്യ കാതോലിക്കാ സ്ഥാനം പരിപൂർണതയിലെത്തുക.

*(മലങ്കരസഭ മാസിക, ഒക്ടോബർ, 2002)*

# 3

# *കാതോലിക്കാ എന്നു ചൊല്ലിവാഴ്ത്തി ഞായം*

**പ**തിനാറാം നൂറ്റാണ്ടിൽ മലങ്കര നസ്രാണികളെ അടിമപ്പെടുത്തുവാൻ ഭഗീരഥപ്രയത്നം നടത്തിയ റോമൻ കത്തോലിക്കരുടെ ഏറ്റവും വലിയ രണ്ടു തലവേദനകൾ *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും* (മാർത്തോമ്മായുടെ മതവും വംശവും) എന്ന നസ്രാണികളുടെ അവകാശവാദവും, ബാഗ്ദാദിലെ കാതോലിക്കായോടുള്ള അഭിനിവേശവുമായിരുന്നു.

ക്നായിത്തൊമ്മൻ വന്ന ക്രിസ്തുവർഷം 325 മുതലോ, ചുരുങ്ങിയ പക്ഷം മാർ സാബോർ, മാർ അഫ്രോത്ത് എന്നിവർ വന്ന ഒൻപതാം നൂറ്റാണ്ടു മുതലോ മലങ്കര നസ്രാണികൾ ബാബിലോണിലെ കാതോലിക്കായുടെ ആത്മീയ അധികാരത്തിനു കീഴ്പ്പെട്ടിരുന്നു. ഈ നൂറ്റാണ്ടിൽ നെസ്തോറിയൻ കാതോലിക്കാ മഹാനായ മാർ തീമോത്തി ഇന്ത്യയിലെ വിശ്വാസികളുടെ തലവനായ *അർക്കന്* കല്പന എഴുതിയതായി രേഖയുണ്ട്. 1301–ൽ കൊടുങ്ങല്ലൂരിൽ പകർത്തിയെഴുതിയ വേദവായനക്കുറിപ്പിൽ അന്നത്തെ കാതോലിക്കാ മാർ യവ്വാലാഹായെ അനുസ്മരിക്കുന്നുണ്ട്. ക്രിസ്തുവർഷം 1500–ൽ പോർട്ടുഗീസ് കപ്പിത്താൻ പെഡ്രൊ അൾവാറീസ് കബ്രാളിനൊപ്പം യൂറോപ്പിലെത്തിയ കൊടുങ്ങല്ലൂർ സ്വദേശി ജോസഫ് കത്തനാർ, തങ്ങളുടെ വേദതലവൻ പേർഷ്യയിലെ കാതോലിക്കാ ആണെന്നും, അദ്ദേഹത്തിന്റെ കീഴിൽ രണ്ടു പാത്രിയർക്കീസുമാരുണ്ടെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. *ഇന്ത്യാക്കാരൻ ജോസഫ്* എന്നറിയപ്പെടുന്ന ഇദ്ദേഹത്തിന്റെ വിവരണങ്ങളെപ്പറ്റി വിശദമായ പഠനം നടത്തിയ ഫാ. ഡോ. ആന്റണി വെള്ളവന്ത്ര, പേർഷ്യയിലെ കാതോലിക്കായുടെ കീഴിൽ ഇന്ത്യയിലേയും ചൈനയിലേയും മെത്രാന്മാർ *പാത്രിയർക്കീസ്* എന്ന പേരിൽ അക്കാലത്ത് അറിയപ്പെട്ടിരിക്കാനുള്ള സാദ്ധ്യത ചൂണ്ടിക്കാട്ടുന്നുണ്ട്.

ഏതായാലും പോർട്ടുഗീസുകാർ വരുമ്പോളും, അതിനുശേഷം പതിനാറാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കരുടെ അധിനിവേശ ശ്രമങ്ങളുടെ ഇടയിലും നസ്രാണികൾ തങ്ങളുടെ സ്വതന്ത്ര വ്യക്തിത്വത്തിന്റെ പ്രത്യക്ഷ ലക്ഷണമായി ഉയർത്തിക്കാട്ടിയ പ്രധാന ലക്ഷ്യങ്ങളിലൊന്ന് *ബാഗ്ദാദിലെ കാതോലിക്കാ* ആയിരുന്നു. ഇതിനാലാണ് കുപ്രസിദ്ധമായ 1599–ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ ..... *ഇങ്ങു ഉള്ളവര നിത്തലത്തെ രണ്ട നെരത്തെ നമസ്ക്കാരത്തിലും കുറുവാന*

*യിലും വഗുദാശിലെ പാത്രിയർക്കീസിനെ കതൊലിക്കാ എന്ന ചൊല്ലി വാഴ്ത്തി ഞായം. കതൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കക്കും തലവൻ എന്ന. നസ്രാണികൾക്ക ഒക്കക്കും തലവൻ എന്ന പാപ്പായ്ക്കു എന്നിയെ മറ്റൊരുത്തരുടെമെൽ ചൊല്ലപ്പെട രുത്....* എന്നു ചേർത്തത് (രണ്ടാം മൗത്വാ, രണ്ടാം യോഗവിശാരം, എട്ടാം കാനോനാ). *സാർവത്രിക പിതാവ്* എന്ന ശരിയായ അർത്ഥബോധത്തോ ടുകൂടിയാണ് നസ്രാണികൾ തങ്ങളുടെ വേദതലവനെ *കാതോലിക്കാ* എന്നു സംബോധന ചെയ്തതെന്നും ഈ കാനോനാ വ്യക്തമാക്കുന്നു.

നെസ്തോറിയൻ കാതോലിക്കാ നിയമിക്കുന്ന പേർഷ്യൻ മെത്രാന്റെ സ്ഥാനനാമം *ഇന്ത്യയൊക്കെയുടെയും വാതിൽ* (തറവോദ് കോൽ ഹിന്ദു വായോ) എന്നായിരുന്നു. അക്കാലത്തെ യഥാർത്ഥ ഭരണം *ജാതിക്കു കത്തനാരായ* അർക്കദിയാക്കോന്റെ കൈകളിലായിരുന്നു. 1653-ൽ അന്നത്തെ *ജാതിക്കു കത്തനാരായ* പകലോമറ്റം തോമ്മാ അർക്കദി യാക്കോനെ മാർത്തോമ്മാ ഒന്നാമൻ എന്നപേരിൽ എപ്പിസ്ക്കോപ്പാ ആയി വാഴിച്ചതു മുതൽ *ഇന്ത്യയൊക്കെയുടെയും വാതിൽ* സ്ഥാനനാമം മാർ ത്തോമ്മാ മെത്രാന്മാർക്കു സ്വന്തമായി. 1653-ലെ കൂനൻകുരിശു സത്യ ത്തിനു ശേഷമുള്ള ഏതാനും പതിറ്റാണ്ടുകളിൽ നസ്രാണികൾ മാർ ത്തോമ്മാ മെത്രാനെയൊഴികെ മറ്റാരെയും വേദതലവനായി അംഗീകരി ച്ചിരുന്നില്ല.

എന്നാൽ 1686-ൽ ചെങ്ങന്നൂരിൽ കൂടിയ *മലങ്കര പള്ളിയൊഗം*, അല ക്സാൻഡ്രിയൻ വേദശാസ്ത്രമാണ് തങ്ങളുടെ അടിസ്ഥാന വിശ്വാസ പ്രമാണം എന്നു പ്രഖ്യാപിച്ചതോടെ സ്ഥിതി മാറി. ഈ മലങ്കര പള്ളി യോഗത്തിന്റെ സൂത്രധാരകനായ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരൻ മാർ ഈവാനിയോസ് ഹദിയള്ളയുടെ സ്വാധീനം മൂലമാവണം, മലങ്കര നസ്രാണികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ നാമമാത്രമായാണെ ങ്കിലും വേദതലവനായി അംഗീകരിച്ചു. ഇതോടെ അന്നുവരെ നസ്രാണി മനസിൽ രൂഢമൂലമായിരുന്ന പട്ടത്വശ്രേണിക്കു മാറ്റംവന്നു. *കാതോലിക്കാ - പാത്രിയർക്കീസ് - അർക്കദിയാക്കോൻ* എന്ന അധികാരശ്രേണി, *പാത്രി യർക്കീസ് - കാതോലിക്കാ - മാർത്തോമ്മാ മെത്രാൻ* എന്നു മറിച്ചെഴു തേണ്ടിവന്നു.

തങ്ങൾ ഒരിക്കലും കാണാത്ത കാതോലിക്കായെ നൂറ്റാണ്ടുകളോളം നാമമാത്ര വേദതലവനായി അംഗീകരിച്ചിരുന്നതുപോലെ അന്ത്യോഖ്യാ പാത്രിയർക്കീസിനെ നാമമാത്രമായാണെങ്കിലും വേദതലവനായി അംഗീ കരിക്കാൻ നസ്രാണികൾക്ക് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. എന്നാൽ ഈ പുതിയ സംവിധാനത്തിൽ ഒരു കാതോലിക്കായെ കണ്ടെത്തേണ്ടിയി രുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ സുറിയാനി

മേല്പട്ടക്കാരെ *കാതോലിക്കാ* എന്നു സംബോധന ചെയ്തിരുന്നതായി ശക്തമായ സൂചനകളുണ്ട്. 1685-ൽ വന്ന മാർ ബസേലിയോസ് യൽദോ, 1751-ൽ വന്ന മാർ ബസേലിയോസ് ശക്രുള്ളാ എന്നീ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലെ മഫ്രിയാനാമാർ *കാതോലിക്കാ* എന്നു സംബോധന ചെയ്യപ്പെട്ടിരുന്നു. ഇതു കൂടാതെ, 1748-ൽ വന്ന പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരൻ, വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസ് പകർത്തിയ ഒരു സുറിയാനി ഗ്രന്ഥത്തിൽ ... *ഞാൻ, കാതോലിക്കാ എന്നു വിളിക്കപ്പെടുന്ന ബസ്രയിൽ നിന്നുവന്ന ഈവാനിയോസ് എപ്പിസ്ക്കോപ്പാ* ... എന്നാണ് സ്വയം വിശേഷിപ്പിക്കുന്നത്. ഇതും, 1806-ൽ വന്ന ദീയസ്ക്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാൻ സ്വയം കാതോലിക്കായെന്നു വിശേഷിപ്പിച്ച് ഇവിടെവെച്ച് സ്വയം എഴുതിയുണ്ടാക്കിയ സ്ഥാത്തിക്കോനും, പതിനെട്ടാം നൂറ്റാണ്ടിൽ *കാതോലിക്കാ* എന്ന സ്ഥാനത്തോട് നസ്രാണിക്കുണ്ടായിരുന്ന പ്രതിപത്തി അഗാധമായിരുന്നു എന്നു വ്യക്തമാക്കുന്നു.

പിന്നീടുള്ള ഒരു നൂറ്റാണ്ടുകാലം *കാതോലിക്കാ* എന്ന പരാമർശനം മലങ്കരസഭാ ചരിത്രത്തിൽ കാണുന്നില്ല. തദ്ദേശീയരായ മലങ്കര മെത്രാപ്പോലീത്താമാർ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലിരുന്ന് ഭരിക്കുകയും പിൻഗാമികളെ വാഴിക്കുകയും ചെയ്ത ആ കാലഘട്ടത്തിൽ പാത്രിയർക്കീസ്, കാതോലിക്കാ തുടങ്ങിയ സ്ഥാനങ്ങൾ അപ്രസക്തമായിരുന്നു എന്നതാണ് വസ്തുത.

എന്നാൽ 1842-ൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ചതോടെ ഈ സ്ഥിതിക്കു മാറ്റംവന്നു. മലങ്കര സിംഹാസനം കൈവശപ്പെടുത്താൻ യാതൊരു അവകാശവാദവും ഇല്ലാതിരുന്ന അദ്ദേഹം, തന്നെ മേല്പട്ടക്കാരനാക്കിയത് അന്ത്യോഖ്യാ പാത്രിയർക്കീസാണെന്നും മലങ്കരയിൽ മെത്രാന്മാരെ വാഴിക്കാനുള്ള അധികാരം പാത്രിയർക്കീസിനാണെന്നും വാദിച്ചു. അന്നത്തെ ചില പ്രത്യേക സാഹചര്യങ്ങൾ മൂലം അദ്ദേഹത്തിനു മലങ്കരമെത്രാൻ സ്ഥാനം അംഗീകരിച്ചു കിട്ടിയതോടെ മെത്രാൻസ്ഥാനം നൽകാനുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിൽ ഒതുങ്ങി. അതിനാൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും അദ്ദേഹത്തിന്റെ നിയമാനുസൃതം തിരഞ്ഞെടുക്കപ്പെട്ട പിൻഗാമി പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടം സ്വീകരിക്കേണ്ടിവന്നു.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ മേല്പട്ടസ്ഥാന സ്വീകരണം മൂലം സംഭവിച്ച മറ്റൊരു പ്രധാന സംഗതി, മലങ്കരയിൽ

അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിന്റെ സ്വാധീനം വളർന്നതാണ്. അതനുസരിച്ച് മേല്പട്ടക്കാരെ വാഴിക്കുവാനുള്ള അധികാരം സഭാതലവൻ - അന്ത്യോഖ്യാ പാത്രിയർക്കീസ് - അദ്ധ്യക്ഷനായ സുന്നഹദോസിനു മാത്രമായി ചുരുങ്ങി. അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിൽ ഈ അധികാരം ലഭ്യമായ അപര വ്യക്തി കാതോലിക്കായ്ക്കു സമാനമായി ആ സഭയിൽ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായി സൃഷ്ടിക്കപ്പെട്ട തിഗ്രീസിലെ മഫ്രിയാനാ മാത്രമായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ ഈ സിംഹാസനം ഒഴിഞ്ഞു കിടക്കുകയുമായിരുന്നു.

ഈ സാഹചര്യത്തിൽ മേല്പട്ടക്കാരെ വാഴിക്കുവാനുള്ള അധികാരം മലങ്കരയിൽ പുനഃസ്ഥാപിക്കുവാനുള്ള ശ്രമം അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിന്റെ പരിധിക്കുള്ളിൽ മാത്രമേ സാദ്ധ്യമാവുകയുള്ളായിരുന്നു. അതിനുള്ള ഏക മാർഗ്ഗം മഫ്രിയാനായുടെ സ്ഥാനവുമായിരുന്നു. അതിനാലാണ് 1901-ൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനക ജൂബിലിയോടനുബന്ധിച്ച് അദ്ദേഹത്തിനു മഫ്രിയാനാസ്ഥാനം നൽകുവാനുള്ള ശ്രമം കോനാട്ട് മാത്തൻ മല്പാൻ തുടങ്ങിയവർ നടത്തിയത്. പക്ഷേ, അത് ഫലപ്രദമായില്ല.

1911-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ്, പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായെ നിയമരഹിതമായി മുടക്കിയതിനെത്തുടർന്നുണ്ടായ സംഭവ വികാസങ്ങളാണ് 1912-ൽ മലങ്കരയിൽ ഒരു കാതോലിക്കേറ്റ് രൂപീകരിക്കാൻ ഇടയാക്കിയത്. ഇതൊരു നവീന സൃഷ്ടിയാണെന്ന് ചിലർ വാദിക്കുന്നു. ഒരർത്ഥത്തിൽ അതു ശരിയാണ്. കാരണം, എല്ലാ പുരാതന സഭകളും ചരിത്രത്തിൽ എന്നെങ്കിലും കാതോലിക്കേറ്റ് അഥവാ പാത്രിയർക്കേറ്റ് സ്വന്തമായി രൂപീകരിച്ചിട്ടുണ്ട്. ഇത് തിഗ്രീസിലെ മഫ്രിയാനേറ്റ് ആണെന്നു മറ്റു ചിലർ പറയുന്നു. അതും ശരിയാണ്. കാരണം, അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹകരണത്തോടെയാണ് മലങ്കരയിൽ ആദ്യ കാതോലിക്കായെ വാഴിച്ചത്. അഞ്ചാം നൂറ്റാണ്ടിൽ നെസ്തോറിയൻ പാഷാണ്ഡതയിൽ ഉൾപ്പെട്ടുപോയ പേർഷ്യൻ കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനമാണ് 1912-ൽ നടന്നതെന്ന് ചിലർ ചൂണ്ടിക്കാട്ടുന്നു. അതും ശരിയാണ്. കാരണം, 1599 വരെ മലങ്കര സഭ ആ കാതോലിക്കായുടെ ആത്മീയ അധികാരത്തിൻകീഴിലായിരുന്നു. 1686-ൽ മലങ്കര നസ്രാണികൾ സത്യവിശ്വാസം പുനഃപ്രഖ്യാപിച്ചതോടെ ആ സിംഹാസനവും പുനഃസ്ഥാപിക്കുകയല്ലാതെ മറ്റു മാർഗ്ഗങ്ങളില്ലായിരുന്നു.

1912-ലെ കാതോലിക്കാ വാഴ്ചയുടെ പ്രാധാന്യം പ്രധാനമായും നാലാണ്. അവ,

1. മറ്റെല്ലാ ഓർത്തഡോക്സ് സഭകളെയുംപോലെ മലങ്കരസഭയ്ക്കും സ്വയംശീർഷകത്വം കൈവന്നു.

2. 1842-ൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് അന്ത്യോഖ്യാ പാത്രിയർക്കീസിനു അടിയറവെച്ച മലങ്കരയിൽ മെത്രാന്മാരെ വാഴിക്കാനുള്ള അധികാരം തിരിച്ചെടുത്തു.

3. 1599 വരെ നിലനിന്ന മലങ്കരസഭയുടെ വേദതലവന്റെ സ്ഥാനനാമം തിരികെയെത്തി.

4. 1934-ലെ ഭരണഘടന കൂടി പ്രാബല്യത്തിലായതോടെ അർക്കദിയാക്കോനിൽ ആരംഭിച്ച് മാർത്തോമ്മാ എപ്പിസ്ക്കോപ്പാ, മലങ്കര മെത്രാപ്പോലീത്താ എന്നീ പടവുകൾ താണ്ടിയ ഇന്ത്യൻ അധികാരശ്രേണി കാതോലിക്കാ-മലങ്കര മെത്രാനിൽ പൂർണ്ണതയിലെത്തി.

*കാതോലിക്കാ* എന്ന പദവിയുടെ പൂർണ്ണതയും, *മലങ്കരമെത്രാന്റെ* ആഢ്യത്വവും അധികാരവും പലരെയും മോഹിപ്പിച്ചിട്ടുണ്ട്. അതിനാൽ പലരും അത് അനുകരിക്കാനും അവകാശപ്പെടാനും ശ്രമിക്കുന്നുണ്ട്. എന്നാൽ മൂന്നു മാല ഇട്ടതുകൊണ്ടോ, മത്തങ്ങാമുടിയുടെ മുകളിൽ കുരിശു പിടിപ്പിച്ചതുകൊണ്ടോ, മലങ്കര മെത്രാന്റെ അൽമുത്തി ധരിച്ചതുകൊണ്ടോ ആരും ഇവ ആകുന്നില്ല. അതിനു ദേശീയത, സ്വയംശീർഷകത്വം, ചരിത്രപരമായ പിന്തുടർച്ച തുടങ്ങിയ ചില അടിസ്ഥാന ഗുണങ്ങൾകൂടി വേണം; ഏറ്റവും പ്രധാനമായി നസ്രാണിത്വവും.

2012-ൽ *പൗരസ്ത്യ കാതോലിക്കാ* എന്നത് *ഇന്ത്യൻ പാത്രിയർക്കീസ്* എന്നു നാമമാറ്റം നടത്തണമെന്ന് അപൂർവം ചിലർ പ്രസംഗിക്കുന്നുണ്ട്. ശുദ്ധ വിവരക്കേടായി മാത്രം ഇതിനെ പരിഗണിച്ചാൽ മതി. കാരണം പണ്ഡിതരെന്നു ഭാവിക്കുന്ന ഇവർ കാതോലിക്കാ - പാത്രിയർക്കീസ് ഇവയുടെ ചരിത്ര പശ്ചാത്തലത്തെപ്പറ്റി തികഞ്ഞ അജ്ഞരാണ്. പൊതുജനശ്രദ്ധ കിട്ടാൻ നടത്തുന്ന അധരവ്യായാമം മാത്രമാണ് ഈ വാദം. 16-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കർ ഭയപ്പെട്ട *കാതോലിക്കാ* എന്ന സ്ഥാനം ഇവരുടെ വാക്കു കേട്ട് മാറ്റണമെന്നു പറയുന്ന ചിലരെപ്പറ്റി നമുക്ക് പരിതപിക്കാം. കാരണം, *കതൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കക്കും തലവൻ എന്ന.*

(*മരിയൻ, ബഹ്റൈൻ ഓർത്തഡോക്സ് കത്തീഡ്രൽ, ഒക്ടോബർ 2010*)

# 4

# റീത്ത് കാതോലിക്കാ - വെറും പ്രഹസനം

റീത്ത് പ്രസ്ഥാനത്തിന് സഹജമായ പ്രചാരണ പ്രചണ്ഡതയോടെ കൊട്ടിഘോഷിക്കപ്പെടുന്ന മലങ്കര റീത്ത് റോമൻ കത്തോലിക്കരുടെ *മോറാൻ മാർ കാതോലിക്കാബാവാ* ഒരു പ്രഹസനം മാത്രമാണ്. റോമൻ കത്തോലിക്കാ സഭയുടെ കാനോനുകളുടെയോ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെയോ പിൻബലമില്ലാത്ത ഈ നവീന സ്ഥാനവാദം ഒരു നഷ്ടബോധത്തിന്റെ തുടർക്കഥ മാത്രമാണ്. റീത്തു പ്രസ്ഥാനം സ്ഥാപിച്ച ആർച്ച്ബിഷപ്പ് ഈവാനിയോസിന്റെ മോഹഭംഗത്തിന്റെ തുടർക്കഥ. മാധ്യ മങ്ങളുടെ കുറെ സ്ഥലം അപഹരിക്കുവാനും റീത്തു പ്രസ്ഥാന പ്രണേ താക്കളുടെ മോഹഭംഗത്തിനു കുറച്ചാശ്വാസം കിട്ടുവാനും സാധിക്കുമെ ന്നല്ലാതെ ഈ പുതിയ വിശേഷണം യാതൊരു ചലനവും മലങ്കര നസ്രാ ണികളുടെ  ഇടയിലുണ്ടാക്കില്ല.

റോമാ പാപ്പാ, തിരുവനന്തപുരം അതിരൂപതയുടെ അദ്ധ്യക്ഷനെ *മേജർ ആർച്ച് ബിഷപ്പ്* ആയി ഉയർത്തി എന്നത് സത്യമാണ്. ഇത് റോമൻ കത്തോലിക്കാസഭയുടെ ഭരണപരമായ ഒരു സംവിധാനം മാത്രമാണ്. റോമാസഭയ്ക്ക് മൂന്ന് മേജർ ആർച്ച് ബിഷപ്പുമാരും ആറു പൗരസ്ത്യ പാത്രിയർക്കീസുമാരും മാർപാപ്പായടക്കം ആറ് ലത്തീൻ പാത്രിയർക്കീ സുമാരുമുണ്ട്. ഇന്ത്യയിലെ സംസ്ഥാനങ്ങളിലും കേന്ദ്രഭരണ പ്രദേശ ങ്ങളിലും ഗവർണർ, ലഫ്നന്റ് ഗവർണർ, അഡ്മിനിസ്ട്രേറ്റർ മുതലായ സ്ഥാനികളെ നിയമിക്കുന്നതുപോലുള്ള ഒരു സംവിധാനം മാത്രമാണിത്.

റോമൻ കത്തോലിക്കാസഭയിലെ ഒരു സ്ഥാനിക്ക് സ്വയം മറ്റൊരു സ്ഥാനവും ഏറ്റെടുക്കാനാവില്ല. അങ്ങനെ ആയിരുന്നുവെങ്കിൽ 1992-ൽ മേജർ ആർച്ച് ബിഷപ്പായ എറണാകുളം - അങ്കമാലി അതിരൂപതാദ്ധ്യ ക്ഷന് എന്നേ സ്ഥാനപ്പേരു സ്വീകരിക്കാമായിരുന്നു. അദ്ദേഹമോ അതിനും മുമ്പേ മേജർ ആർച്ചുബിഷപ്പായ ഉക്രൈൻ റീത്തുകാരോ അത്തരം സാഹസത്തിനൊന്നും മുതിർന്നില്ല. അതിന് അധികാരമില്ലെന്ന് അവർക്ക റിയാം.

തിരുവനന്തപുരം അതിരൂപതാദ്ധ്യക്ഷനെ മേജർ ആർച്ച്ബിഷപ്പായി ഉയർത്തിയ പേപ്പൽ ബൂളായിൽ *കാതോലിക്കാ* എന്ന പദം ഇല്ലെന്നതും, റോമൻ കത്തോലിക്കാസഭയുടെ കാനോനുകളിലോ, 1815 മുതൽ ഇന്നും

നിലനിൽക്കുന്ന ഓർഡർ ഓഫ് പ്രിസിഡൻസിലോ *കാതോലിക്കാ* എന്ന പരാമർശമില്ലെന്നതും ആ രേഖകൾ പരിശോധിക്കുന്ന ആർക്കും ബോദ്ധ്യമാകും. അതിനേക്കാൾ ഉപരി, റോമാസഭയിൽ *കാതോലിക്കാ* എന്ന പദം മാർപാപ്പായ്ക്കു മാത്രമേ ഉപയോഗിക്കാവൂ എന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ വ്യക്തമാക്കിയിട്ടുണ്ട്.

*ഗൊവയിൽ നിന്ന ബഹുമാനപ്പെട്ട മെത്രാപ്പൊലിത്താ വരുവൊളം ഇങ്ങു ഒള്ളവര നിത്തലത്തെ രണ്ട നെരത്തെ നമസ്കാരത്തിലും കുറുവാനയിലും വഗുദാശീലെ പാത്രിയർക്കീസിനെ കത്തൊലിക്കാ എന്ന ചൊല്ലി വാഴ്ത്തി ന്യായം. കത്തൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കെക്കും തലവൻ എന്ന. നസ്രാണികൾ ഒക്കെക്കും തലവൻ എന്ന പാപ്പായ്ക്കു എന്നിയെ മറ്റൊരുത്തരെമെൽ കത്തൊലിക്കാ എന്ന മൊഴിചൊല്ലുംപൊളെ മഹറൊൻ തട്ടും എന്നതിനാലെയും പട്ടക്കരരൊടും എണങ്ങരൊടും കത്തൊലിക്ക എന്ന പെര കുർവ്വാനയിലും  നമസ്ക്കാരത്തിലും വിശെഷിച്ച മറ്റൊരിക്കലും ശുദ്ധമാന പാപ്പാടെമെൽ എന്നിയെ മറ്റൊരുത്തരമെൽ കൂടി ചൊല്ലരുത എന്ന പ്രമാണിക്കുന്നു.*

*എന്നാൽ ഇപ്രകാരം ആരാനും കടക്കിൽ അപ്പൊളെ അവർക്ക മഹറൊൻ വിളിച്ച ചൊല്ലുകയും വെണം.* (രണ്ടാം മൗത്വ, രണ്ടാം യോഗവിചാരം, എട്ടാം കല്പന). കാതോലിക്കാ എന്ന പദത്തിന്റെ അർത്ഥം 'സാർവത്രിക ക്രിസ്ത്യാനികളുടെയും തലവൻ' എന്നാണെന്നും ആ വിശേഷണം പാപ്പായ്ക്ക് മാത്രം അവകാശപ്പെട്ടതാണെന്നും അതേ കാനോനാ വ്യക്തമാക്കിയിട്ടുണ്ട്. റോമാസഭയുടെ ഔദ്യോഗിക നിലപാടും ഇതാണ്. ഈ കാരണത്താലാണ് പൗരസ്ത്യ കാതോലിക്കായുടെ കീഴിലുള്ള കൽദായ (നെസ്തോറിയൻ) സഭയിൽ നിന്നും റോമ്മാസഭയിൽ ചേർന്നവർക്കുപോലും *കാതോലിക്കാ*സ്ഥാനം നൽകാതെ *പാത്രിയർക്കീസിൽ* ഒതുക്കിയത്. രണ്ടു കാതോലിക്കാമാരുള്ള അർമീനിയൻ സഭയിൽനിന്നും റീത്തായവർക്കും കിട്ടിയത് *പാത്രിയർക്കീസ്* സ്ഥാനം മാത്രമാണ്.

ഇതുപോലെ തന്നെയാണ് *മോറാൻ മാർ* എന്ന വിശേഷണത്തിന്റെയും സ്ഥിതി. His Holiness (പരിശുദ്ധ പിതാവ്) എന്ന അർത്ഥത്തിലാണ് *മോറാൻ മാർ* സുറിയാനി സഭകൾ ഉപയോഗിക്കുന്നത്. പൂർണ്ണ ഭരണാധികാരമുള്ള സഭാമേലദ്ധ്യക്ഷന്മാർ മാത്രമാണ് *മോറാൻ മാർ* ഉപയോഗിക്കുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ വാഴിച്ച രണ്ട് ബദൽ കാതോലിക്കാമാർക്കും *മോറാൻ മാർ* എന്ന വിശേഷണം നൽകിയില്ല. *അബൂൻ മാർ* എന്ന് സാധാരണ മെത്രാന്മാരെപ്പോലെയാണ് അവർ അഭിസംബോധന ചെയ്യപ്പെടുന്നത്. റോമൻ കത്തോലിക്കാസഭയിൽ ഈ വിശേഷണത്തിന് അർഹനായ ഏക വ്യക്തി മാർപാപ്പാ മാത്രമാണ്.

അന്ത്യോഖ്യായിലെ റീത്ത് പാത്രിയർക്കീസുപോലും *മോറാൻ മാർ* ഉപയോഗിക്കുന്നില്ല. റോമൻ കത്തോലിക്കാസഭയിൽ പരിശുദ്ധ പിതാവ് (Holy Father) എന്ന അർത്ഥത്തിലുള്ള ഒരു പദപ്രയോഗം മാർപാപ്പായ്ക്ക് ഒഴികെ മറ്റാർക്കെങ്കിലും ഉപയോഗിക്കുക എന്നത് അവരുടെ സഭാശാസ്ത്ര വിജ്ഞാനീയത്തിന് വിരുദ്ധമാണ്. അതിനാൽ അങ്ങനെയൊന്ന് റോമാസഭ നൽകുക എന്നത് അസംഭവ്യവുമാണ്.

ഇനിയും റോമാപാപ്പാ, മേജർ ആർച്ച് ബിഷപ്പ് എന്ന സ്ഥാനം നൽകിയതിനാൽ സുറിയാനി പാരമ്പര്യമനുസരിച്ച് സ്വയം കാതോലിക്കാസ്ഥാനം സംജാതമായി എന്ന വാദം പരിശോധിക്കാം. ഉപരിപ്ലവമായെങ്കിലും മലങ്കര റീത്തുകാർ പിന്തുടരുന്നത് പാശ്ചാത്യ സുറിയാനി അഥവാ അന്ത്യോഖ്യൻ പാരമ്പര്യമാണ്. ഈ പാരമ്പര്യത്തിൽ *കാതോലിക്കാ* എന്ന ഒരു സ്ഥാനി ഇല്ല. പേർഷ്യൻസഭയുടെ പൗരസ്ത്യ കാതോലിക്കേറ്റ് നെസ്തോറിയ വിശ്വാസം സ്വീകരിച്ചശേഷം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായി രൂപീകരിച്ചത് *മഫ്രിയാനേറ്റ്* ആണ്. ഒരു *മഫ്രിയാന* ആയിരുന്ന ഗ്രീഗോറിയോസ് ബാർ എബ്രായ അന്ത്യോഖ്യൻ പാരമ്പര്യത്തിലുള്ളവരെ *മഫ്രിയാനാ* എന്നും നെസ്തോറിയൻ പാരമ്പര്യത്തിലുള്ളവരെ *കാതോലിക്കാ* എന്നുമാണ് തന്റെ സഭാചരിത്രത്തിൽ സംബോധന ചെയ്യുന്നത്. നെസ്തോറിയൻ പിരിവിനുശേഷം പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ *കാതോലിക്കാ* എന്ന സ്ഥാനം കടന്നുവരുന്നത് 1912-ൽ മലങ്കരസഭ കാതോലിക്കേറ്റ് സ്ഥാപിച്ചതോടെയാണ്.

ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് തന്നെ *കാതോലിക്കാ* എന്ന പദത്തോട് നസ്രാണിക്ക് അഭിനിവേശമുണ്ടായിരുന്നു. മുകളിൽ പറഞ്ഞ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ നൽകുന്ന സൂചനയും മറ്റൊന്നല്ല. 54 വർഷത്തെ റോമൻ ഭരണത്തിനുശേഷവും ഒരിക്കലും കണ്ടിട്ടില്ലാത്ത ഈ സ്ഥാനിയാണ് സഭാതലവൻ എന്ന സങ്കൽപ്പത്തിനു മാറ്റമൊന്നുമുണ്ടായില്ല. പേർഷ്യൻ സഭയോടുള്ള ബന്ധം അവസാനിപ്പിച്ചിട്ടും, പകരം അന്ത്യോഖ്യാ പാത്രിയർക്കീസിനെ പ്രതിഷ്ഠിക്കാൻ ബോധപൂർവ്വമായ ശ്രമം നടത്തിയിട്ടും, 18-ാം നൂറ്റാണ്ടിലും *കാതോലിക്കാ* എന്ന സ്ഥാനത്തിന്റെ സ്വാധീനം മലങ്കരയിൽ നിലനിന്നിരുന്നു. ഈ കാതോലിക്കേറ്റ് സങ്കൽപ്പമാണ് 1912-ൽ അലക്സാൻഡ്രിയൻ വേദശാസ്ത്രവും അന്ത്യോഖ്യൻ പാരമ്പര്യവും പിൻതുടരുന്ന തരത്തിൽ മലങ്കരയിൽ സ്ഥാപിച്ചത്.

ഇനി വാദത്തിനായി പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ള *മഫ്രിയാന* (*കാതോലിക്കാ*) യാണ് പാപ്പായുടെ (ഇല്ലാത്ത) കൽപ്പനപ്രകാരം സ്വയംഭൂവായത് എന്നു സമ്മതിച്ചാൽപോലും റീത്തു കാതോലിക്കായ്ക്ക് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ കാനോനികമായി നിലനിൽപ്പില്ല. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെ അടിസ്ഥാന നിയമമായ *ഹൂദായ കാനോനി*ലെ രണ്ടു വ്യവസ്ഥകൾ ശ്രദ്ധേയമാണ്:

1. മഫ്രിയാനയെ തിരഞ്ഞെടുക്കുന്നത് പൗരസ്ത്യരാണ് (അതായത് അദ്ദേഹത്താൽ ഭരിക്കപ്പെടുന്നവർ).

2. പാത്രിയർക്കീസിനെ വാഴിക്കുന്നത് മഫ്രിയാനയുടെ സമ്മതത്തോടു കൂടി മാത്രം വേണം.

ഇവിടെ *മഫ്രിയാന* റീത്ത് കാതോലിക്കായും *പാത്രിയർക്കീസ്* മാർ പാപ്പായും ആണെന്ന് സങ്കൽപ്പിച്ചുകൊണ്ട് പരിശോധിക്കാം. *ഹൂദായ കാനോൻ*പ്രകാരം റീത്ത് കാതോലിക്കായെ തിരഞ്ഞെടുക്കേണ്ടത് തിരുവനന്തപുരം അതിരൂപതയുടെ കീഴിലുള്ളവരാണ്. ഹൂദായ കാനോനിലെ തന്നെ വ്യവസ്ഥയനുസരിച്ച് (മാർ ക്ലീമ്മീസിന്റെ ഒന്നാം പുസ്തകം) ജനം മുഴുവനുംകൂടി വേണം ഒരു എപ്പിസ്ക്കോപ്പായെ തിരഞ്ഞെടുക്കാൻ. റോമൻ കത്തോലിക്കാസഭയിൽ ജനത്തിന്റെ തിരഞ്ഞെടുപ്പ് അചിന്ത്യമാണ്. മെത്രാന്മാരുടെ സുന്നഹദോസിനുപോലും മെത്രാനെ തിരഞ്ഞെടുക്കാനുള്ള സ്വതന്ത്ര അധികാരമില്ല. റീത്തു മെത്രാന്മാരെല്ലാവരും മറ്റു റോമൻ കത്തോലിക്കാ മെത്രാന്മാരെപ്പോലെ റോമിൽ നിന്നു നിയമിച്ചു വാഴിച്ചയക്കപ്പെട്ടവരാണ്. ഇവിടെ ആരും സിറിൽ ബസേലിയോസിനെ തിരഞ്ഞെടുത്തതായി സൂചനയില്ല. റോമ്മാസഭയിൽ അതിന്റെ ആവശ്യവുമില്ല. അദ്ദേഹം റോമ്മാ പാപ്പായുടെ (ഇല്ലാത്ത) കല്പനപ്രകാരം ഈ സ്ഥാനത്തു വന്നതാണ്. അതായത് *പാത്രിയർക്കീസ്* (മാർപാപ്പാ) ഏകപക്ഷീയമായി ഇവിടെ *മഫ്രിയാനയെ* വാഴിച്ചു. *ഹൂദായ കാനോൻ* പ്രകാരം ഏകപക്ഷീയമായി പാത്രിയർക്കീസിന് അപ്രകാരം ഒരു *മഫ്രിയാന*യെ വാഴിക്കാൻ അധികാരമില്ല. അതിനാൽ ഈ നവീന സൃഷ്ടി പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ളതല്ല എന്നും സ്പഷ്ടം.

ഇനി *ഹൂദായ കാനോനി*ലെ രണ്ടാമത്തെ വ്യവസ്ഥ പരിശോധിക്കാം. ഈ വ്യവസ്ഥയനുസരിച്ച് റോമാപാപ്പായെ വാഴിക്കാൻ റീത്ത് കാതോലിക്കായുടെ സമ്മതം വേണം. ഇത് ചുരുങ്ങിയത് അദ്ദേഹത്തിന് ഒരു വോട്ടവകാശമെങ്കിലും വേണമെന്ന് ലഘൂകരിക്കാം. പക്ഷേ, റോമാ പാപ്പായെ തിരഞ്ഞെടുക്കുന്നിടത്ത് എത്തിനോക്കാൻപോലും നവീന റീത്ത് കാതോലിക്കായ്ക്ക് അർഹതയില്ല. റോമാ പാപ്പായെ തിരഞ്ഞെടുക്കുന്നത് കർദ്ദിനാൾമാരുടെ കോൺക്ലേവാണ്. കർദ്ദിനാൾമാർ മെത്രാന്മാരായിരിക്കണമെന്നു പോലും നിയമമില്ല (ഇപ്പോൾ മെത്രാന്മാരെയല്ലാതെ കർദ്ദിനാളാക്കുന്ന പതിവില്ല). ഇനി നാളെ നവീന റീത്ത് കാതോലിക്കായ്ക്ക് ഒരു കർദ്ദിനാൾസ്ഥാനം ലഭിച്ചുകൂടായ്കയില്ല. പക്ഷേ, കർദ്ദിനാൾ സ്ഥാനം വ്യക്തിക്കാണ് റോമ്മാസഭ നൽകുന്നത്. ഈ റീത്ത് കാതോലിക്കായ്ക്ക് കർദ്ദിനാൾസ്ഥാനം ലഭിച്ചാലും അടുത്ത റീത്ത് കാതോലിക്കായ്ക്ക് (ഉണ്ടായാൽ) ലഭിക്കണമെന്നില്ല. അഥവാ ലഭിച്ചാലും അവർ വോട്ടു ചെയ്യുന്നത് കാതോലിക്കാ ആയതിനാലല്ല മറിച്ച് കർദ്ദിനാൾ

ആയതിനാലാണ്. തങ്ങളുടെ തലവനെ തിരഞ്ഞെടുക്കാൻ റീത്തുകാർക്കോ റീത്ത് കാതോലിക്കായ്ക്കോ അവകാശമില്ല. ചുരുക്കത്തിൽ റോമിന്റെ ദയാദാക്ഷിണ്യത്തിന്റെ കീഴിൽ സ്ഥാനത്തുയർത്തപ്പെടുകയും ഇരുത്തപ്പെടുകയും ചെയ്യുന്ന ഒരു വിശ്വസ്ത വിനീതൻ എന്നതിലപ്പുറം റീത്ത് കാതോലിക്കാ ഒന്നുമല്ല. ഇക്കാര്യത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായ മലങ്കരയിലെ ബദൽ കാതോലിക്കാ ഭാഗ്യവാനാണ്. കാരണം, പാത്രിയർക്കീസിനെ തിരഞ്ഞെടുക്കാൻ ഒരു വോട്ട് എങ്കിലും അദ്ദേഹത്തിനുണ്ട്.

ഇനി മലങ്കരസഭ 1912-ൽ പുനർജീവിപ്പിച്ച പൗരസ്ത്യ കാതോലിക്കായുടെ റോമൻ പതിപ്പാണോ നവീന റീത്ത് കാതോലിക്കാ എന്നു പരിശോധിക്കാം. പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്കായായാണ് 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചത്. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിന്റെ ആവശ്യപ്രകാരം മേല്പട്ടക്കാരെ വാഴിക്കുക, വി. മൂറോൻ കൂദാശ ചെയ്യുക എന്നീ അധികാരങ്ങളാണ് മലങ്കരയിലെ പ. കാതോലിക്കാബാവായ്ക്കുള്ളത്. ഇദ്ദേഹത്തിന്റെ പിൻഗാമികളെ വാഴിക്കുവാനുള്ള അധികാരവും ടി സുന്നഹദോസിനാണ്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം *സുന്നഹദോസ്* എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത് മെത്രാന്മാരുടെ സംഘത്തെ മാത്രമല്ല. അൽമായക്കാരുടെയും പട്ടക്കാരുടെയും പ്രതിനിധികൾ കൂടി ചേർന്നുള്ള *മലങ്കര പള്ളിയോഗ*ത്തെയാണ് *സുന്നഹദോസ്* എന്ന സംജ്ഞ വിവക്ഷിക്കുന്നത്. ഉദയംപേരൂർ സുന്നഹദോസ് മുതൽ ഇതഃപര്യന്തമുള്ള ചരിത്രം വ്യക്തമാക്കുന്നത് ഈ വസ്തുതയാണ്.

ഒരു റോമൻ കത്തോലിക്കനും സ്വപ്നം കാണാനാവാത്തവിധം വിപുലമായ അധികാരങ്ങളാണ് ഈ മലങ്കര പള്ളിയോഗത്തിനുള്ളത്. 1653-ൽ കൂനൻകുരിശു സത്യം ചെയ്ത് റോമാനുകം വലിച്ചെറിഞ്ഞതും, അതേ വർഷം തന്നെ അർക്കദ്യക്കോനെ മെത്രാനാക്കി ഉയർത്തി ഇന്ത്യൻ ഹൈരാർക്കി സ്ഥാപിച്ചതും, 1686-ൽ അലക്സാൻഡ്രിയൻ വേദശാസ്ത്രം സ്വീകരിച്ചതും, 1809-ൽ *പാശ്ചാത്യ സുറിയാനി* പള്ളിക്രമങ്ങൾ അംഗീകരിച്ചതും, 1815-ൽ പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിച്ച് മെത്രാന്മാരെ തിരഞ്ഞെടുത്തു തുടങ്ങിയതും, 1912-ൽ കാതോലിക്കേറ്റ് സ്ഥാപിച്ചതും, 1934-ൽ ഭരണഘടന പാസാക്കിയതും ഈ മലങ്കര സുന്നഹദോസാണ്. ഇപ്രകാരം വിപുലമായ അധികാരങ്ങളുള്ള ഒരു പ്രതിനിധിസഭയുടെ പിൻബലം റീത്ത് കാതോലിക്കായ്ക്ക് ഉണ്ടായിട്ടില്ല. പാവം റീത്ത് ക്രിസ്ത്യാനിക്ക് അത്തരമൊരവസരം സ്വപ്നം കാണാനും കഴിയില്ല.

മുകളിൽ പറഞ്ഞ മലങ്കര പള്ളിയോഗത്തിന്റെയും മലങ്കര മെത്രാ

പ്പോലീത്തായുടെയും പിൻബലമാണ് മലങ്കരയിലെ യഥാർത്ഥ കാതോലിക്കേറ്റിന്റെ ശക്തി. മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചയും പിൻഗാമിത്വവും സിംഹാസനവും അദ്ദേഹത്തിന് അവകാശമാകുന്നതും ദേശീയതയുടെ പ്രതീകമായ ഈ പിന്തുണ മൂലമാണ്. റോമിന്റെ (ഇല്ലാത്ത) കല്പനയൊഴികെ ഇത്തരത്തിലുള്ള മറ്റൊരു പിന്തുണയും നവീന റീത്ത് കാതോലിക്കായ്ക്കില്ല.

1912-ൽ മലങ്കരയിൽ സ്ഥാപിക്കപ്പെട്ട കാതോലിക്കായ്ക്ക് ഉള്ള വിശേഷാധികാരം മേല്പട്ട സ്ഥാനാരോഹണത്തിനു മുഖ്യകാർമികത്വം വഹിക്കുവാനും, പ. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരമാണ്. പാശ്ചാത്യ സുറിയാനിസഭയുടെ കാനോനും മലങ്കരസഭയുടെ നിയമങ്ങളുമനുസരിച്ച്, അവനവന്റെ അതിർത്തിയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനും പൗരസ്ത്യ കാതോലിക്കായിക്കും മാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നവയാണ് ഈ രണ്ട് അധികാരങ്ങളും.

എന്നാൽ റോമാ സഭയിലാകട്ടെ ഏത് ആർച്ച് ബിഷപ്പിനും ഈ രണ്ട് അധികാരങ്ങളുമുണ്ട്. അങ്കമാലി-എറണാകുളം മേജർ അതിരൂപതയുടെ കീഴിലുള്ള ചങ്ങനാശ്ശേരി അതിരൂപതാധ്യക്ഷനും സമീപകാലത്ത് മൂറോൻ കൂദാശ നടത്തി. തിരുവനന്തപുരം ആർച്ച് ബിഷപ്പും *മോറാൻ മാർ കാതോലിക്കാ* ആകുന്നതിനു മുമ്പുതന്നെ മേല്പട്ടവാഴ്ചകളും ഏപ്രിൽ 18-ന് മൂറോൻ കൂദാശയും നടത്തി. റീത്തുകാർ പിൻതുടരുന്നത് പാശ്ചാത്യ സുറിയാനിസഭയുടെ കാനോനുകളല്ല, റോമൻ കത്തോലിക്കാസഭയുടെ കാനോനുകളാണ് എന്നാണ് ഇത് വ്യക്തമാക്കുന്നത്. മലങ്കര റീത്ത് കാതോലിക്കായ്ക്ക് സുറിയാനി പാരമ്പര്യം അവകാശപ്പെടാൻ അർഹതയില്ലെന്ന് ഇതിന്റെ ലളിത വ്യാഖ്യാനവും.

ഓറിയന്റൽ, ബൈസന്റൈൻ പാരമ്പര്യങ്ങളിൽപ്പെട്ട പൗരസ്ത്യ സഭകളുടെ ഏറ്റവും വലിയ സവിശേഷത അവയുടെ വംശീയവും ദേശീയവുമായ വ്യക്തിത്വമാണ്. റോമൻ കത്തോലിക്കാസഭയിൽ ചേർന്നു നടക്കുന്നവർക്ക് ഇവ രണ്ടിനെക്കുറിച്ചും ചിന്തിക്കാനാവില്ല. ഏതു നിമിഷവും റോമൻ കത്തോലിക്കാസഭയുടെ ഏതു ഭാഗത്തു നിന്നും അവർക്ക് യഥാർത്ഥ മേലധികാരി നിയമിക്കപ്പെടാം. ഉദാഹരണത്തിന് പശ്ചിമാഫ്രിക്കയിലെ സെദ്രാദോസ് രൂപതയുടെ സ്ഥാനിക മെത്രാനായ മാർ ഏബ്രഹാം കാട്ടുമന, അങ്കമാലി-എറണാകുളം മേജർ ആർച്ച് ബിഷപ്പോറിക്കിന്റെ *പൊന്റിഫിക്കൽ ഡെലിഗേറ്റായി* ഭരിച്ച ചരിത്രം. മാർ കാട്ടുമന ജന്മം കൊണ്ട് സുറിയാനി കത്തോലിക്കനാണെങ്കിലും ഇന്ത്യയിലെ മെത്രാൻ സംഘത്തിലെ അംഗമോ രൂപതാ ഭരണാധികാരിയോ ആയിരുന്നില്ല. അദ്ദേഹം വത്തിക്കാൻ നയതന്ത്ര വകുപ്പിലെ അംഗമായിരുന്നു. ഈ സാഹചര്യത്തിൽ വംശീയമായ വ്യക്തിത്വമൊന്നുമില്ലാത്ത റീത്തുകാർക്ക്

– ആയതിനാൽ ഒരു പൗരസ്ത്യസഭ എന്ന് അവകാശപ്പെടാൻപോലും കഴിയാത്തവർക്ക് – ഭാവിയിൽ എന്താണ് സംഭവിക്കുക എന്നത് ഊഹിക്കുവാൻപോലും സാദ്ധ്യമല്ല.

അവസാനമായി യഥാർത്ഥ പേർഷ്യൻ (നെസ്തോറിയൻ) കാതോലിക്കേറ്റിന്റെ റോമൻ പതിപ്പാണോ പുതിയ കാതോലിക്കേറ്റ് എന്നു ചിന്തിക്കാനേയില്ല. കൽദായക്കാരായ റോമൻ കത്തോലിക്കർക്ക് സ്വന്തം പാത്രിയർക്കീസുണ്ട്. ഇന്ത്യയിൽ അപ്രകാരമൊരു സ്ഥാനമുണ്ടാക്കിയാൽ അതിന്റെ പകർപ്പവകാശം അങ്കമാലി–എറണാകുളം മേജർ ആർച്ച്ബിഷപ്പിനായിരിക്കും.

പുതിയ *റീത്ത് മോറാൻ മാർ കാതോലിക്കാ*യുടെ വാഴ്ചകൊണ്ട് മലങ്കര നസ്രാണികൾക്ക് അഭിമാനമോ ഉയർച്ചയോ ഉണ്ടായിട്ടില്ല. ഇന്ത്യൻ ദേശീയതയും സ്വാതന്ത്ര്യവും പ്രതീകവൽക്കരിക്കുന്ന, സ്വന്തജനം തിരഞ്ഞെടുക്കുന്ന, സ്വതന്ത്രാധികാരമുള്ള ഒരു യഥാർത്ഥ കാതോലിക്കാ 1912 മുതൽ ഇവിടെ നിലവിലുണ്ട്. വിദേശ ശക്തിയാൽ നിയമിക്കപ്പെടുന്ന, അടിമത്വവും വിധേയത്വവും മുഖമുദ്രയാക്കിയ, സ്വന്ത നിയമം നിർമ്മിക്കാൻ ശേഷിയില്ലാത്ത ഒരു നാമധാരി നസ്രാണി സമൂഹത്തിന് ആവശ്യമില്ല.

മലങ്കരസഭയ്ക്ക് അഭിമാനിക്കാൻ മറ്റു പലതുമുണ്ട്. ഇന്ത്യൻ മണ്ണിൽ പാശ്ചാത്യശക്തികൾക്കെതിരായ ആദ്യ സ്വാതന്ത്ര്യസമരം നയിച്ചത് മലങ്കര നസ്രാണികളുടെ ആദ്യ തദ്ദേശീയ മെത്രാനായ മഹാനായ മാർത്തോമ്മാ ഒന്നാമനാണെന്നതു നസ്രാണി സമൂഹത്തിന് അഭിമാനകരമാണ്. അദ്ദേഹത്തിന്റെ നിയമാനുസൃത പിൻഗാമികൾ – പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാണ മാർത്തോമ്മാ മെത്രാന്മാരും മലങ്കര മെത്രാപ്പോലീത്താമാരും പൗരസ്ത്യ കാതോലിക്കാമാരും – വിദേശശക്തികളുടെ ഭൗതികവും ബൗദ്ധികവുമായ അധിനിവേശത്തിനെതിരെ നിരന്തരം പോരാടി വരികയാണെന്നത് ഏതൊരു ഇന്ത്യക്കാരനും അഭിമാനിക്കാവുന്ന സത്യമാണ്. മിർജാഫർമാരുടെയും പറമ്പിൽ ചാണ്ടിമാരുടെയും പാത പിന്തുടരുന്നവരെപ്പറ്റി അഭിമാനിക്കേണ്ട ഗതികേട് യഥാർത്ഥ ഇന്ത്യാക്കാർക്കുണ്ടായിട്ടില്ല; ഉണ്ടാവുകയുമില്ല.

ഇനിയും ആദ്യം പറഞ്ഞ മോഹഭംഗത്തെപ്പറ്റി ഒരു വാക്ക്. റോമാസഭയുടെ *രാജ്യവും ശക്തിയും* കണ്ടു മയങ്ങിയ റീത്തു സ്ഥാപകൻ ഈവാനിയോസിന് കാതോലിക്കായായി ആ സഭയിൽ പ്രവേശിക്കാനുള്ള മോഹം പരിശുദ്ധാത്മ നടത്തിപ്പിലൂടെ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാതോലിക്കാ സ്ഥാനാരോഹണം ചെയ്തതോടെ അവസാനിച്ചു. സ്വയം കാതോലിക്കായായി വാഴിക്കപ്പെടുവാനുള്ള സാദ്ധ്യത ബഥനിക്ക് മൂന്നാ

മതൊരു മെത്രാനെ ലഭിക്കാത്തതിനാൽ ഇല്ലാതായി. റോമാസഭയിൽ ചേർന്നിട്ടും അത്തരമൊരവസരം നിഷേധിക്കപ്പെടുക കൂടി ചെയ്തതോടെ മോഹഭംഗം പൂർത്തിയായി. ഇപ്പോൾ (ഇല്ലാത്ത) ഈ കാതോലിക്കാ സ്ഥാനത്തിലൂടെ അദ്ദേഹത്തിന്റെ പിൻഗാമി മോഹസാഫല്യവും ആത്മ ശാന്തിയും വരുത്തുന്നെങ്കിൽ അത്രയും നന്ന്.

റീത്ത് ആർച്ച് ബിഷപ്പ് *കാതോലിക്കാ* എന്ന് സ്വയം സംബോധന ചെയ്തതുകൊണ്ട് സുറിയാനി ക്രിസ്ത്യാനിക്ക് ഒന്നും സംഭവിക്കാനില്ല. കാരണം മുക്കാൽ നൂറ്റാണ്ടുകൊണ്ട് ഒന്നര ലക്ഷത്തിൽ താഴെ സുറി യാനി ക്രിസ്ത്യാനികളെ റോമ്മാസഭയിൽ ചേർക്കുവാൻ മാത്രമാണ് എല്ലാ വിധത്തിലുള്ള റീത്തു പരിശ്രമത്തിനുംകൂടി കഴിഞ്ഞത്. അതിനേക്കാള ധികം പുതുക്രിസ്ത്യാനികൾ ഈ പ്രസ്ഥാനത്തിലുണ്ടെന്നത് പരസ്യ മായ രഹസ്യമാണ്. ഇതുവരെ അധികാരശ്രേണിയിൽ നിന്നു തന്ത്ര പൂർവ്വം ഒഴിച്ചുനിർത്തപ്പെട്ട ഈ മർദ്ദിതവിഭാഗം ഉണർന്നെണീറ്റാൽ സുറി യാനിക്കാരുടെ തലയിൽനിന്നും ഈ *ഭാരം* ഒഴിഞ്ഞുകിട്ടും.

അസംഭാവ്യമെങ്കിലും എന്നെങ്കിലും *തനിമയും ഗരിമ*യുമുള്ള റീത്ത് പ്രസ്ഥാനത്തിൽ ഒരു തെരഞ്ഞെടുപ്പു വരികയും ഭൂരിപക്ഷത്തിന്റെ വികാരം അംഗീകരിക്കപ്പെടുകയും ചെയ്താൽപ്പിന്നെ ഒരു സുറിയാനി ക്രിസ്ത്യാനിയും ഈ (ഇല്ലാത്ത) സ്ഥാനം കാണില്ല. ഈ യാഥാർത്ഥ്യം റോമിനുപോലും അറിയാമോ എന്നു സംശയമാണ്. അറിഞ്ഞാൽ ഒരു പക്ഷേ ഒരിക്കൽ മൂന്നു പാത്രിയർക്കീസുമാരുണ്ടായിരുന്ന ബൈസന്റി യൻ റീത്ത് റോമൻ കത്തോലിക്കരായ അന്ത്യോഖ്യാ, അലക്സാൻഡ്രിയ, യെറുശലേം ഇവയ്ക്കു സംഭവിച്ചതുപോലെ മൂന്നും കൂടി ഒന്നാക്കാനും റോം മടിക്കില്ല.

ഇതുകൊണ്ടൊന്നും *മലങ്കര മെത്രാപ്പോലീത്തൻ മേജർ ആർച്ച് ബിഷപ്പ് മോറാൻ മാർ മാർ ബസേലിയോസ് സിറിൽ കാതോലിക്കാബാവ* ഈ വിശേഷണം ഉപേക്ഷിക്കുമെന്ന് കരുതരുത്. കാരണം അജമോഷ ണത്തിന് ഏതു വേഷവും കെട്ടാൻ റോമാസഭ എന്നും തയാറാണ്. ഇതി നുള്ള പ്രകടമായ തെളിവ് 1986-ലെ കോട്ടയം രൂപത പ്ലാറ്റിനം ജൂബിലി സ്മരണികയുടെ 108-ാം പേജിലുണ്ട്. ക്നാനായ സമൂഹത്തിൽനിന്നും റോമ്മാസഭയിൽ ചേർന്നവരെ പ്രീതിപ്പെടുത്താൻ ലത്തീനീകരിക്കപ്പെട്ട പാശ്ചാത്യ സുറിയാനി തക്സാ ഉപയോഗിച്ച് കുർബാന ചൊല്ലിയ കോട്ടയം മെത്രാൻ മാർ തോമസ് തറയിൽ, പാശ്ചാത്യ സുറിയാനി പാര മ്പര്യത്തിലെ കാപ്പ ധരിച്ചു നിൽക്കുന്ന ഒരു ചിത്രമാണിത്. അംശവ സ്ത്രങ്ങളുടെ കൂട്ടത്തിൽ സന്യാസ (റമ്പാൻ) ചിഹ്നമായ - ആശ്രമാധ്യ ക്ഷൻ നൽകുന്ന - *മസ്നപ്സ* കൂടിയണിഞ്ഞ ചിത്രം. മാർ തോമസ് തറയിൽ പൗരസ്ത്യ പാരമ്പര്യപ്രകാരമുള്ള ഒരു റമ്പാൻ അല്ല.

പൗരസ്ത്യസഭയിൽ റമ്പാന്റെ ശിരോവസ്ത്രമാണ് *മസ്നപ്സ.* ഇതു ധരിക്കാൻ പട്ടം വേണമെന്നില്ല. നിയമമില്ലെങ്കിലും പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ റമ്പാന്മാരെ മാത്രമേ മെത്രാനാക്കൂ എന്നതിനാൽ നസ്രാണി മനസ്സിൽ *മസ്നപ്സ,* മെത്രാന്റെ സ്ഥാനചിഹ്നമാണ്. ഈ ചിന്താഗതി മുതലെടുക്കാനാണ് അദ്ദേഹം ഈ വേഷം കെട്ടിയത്.

ഇന്ത്യ ഒരു സ്വതന്ത്ര ജനാധിപത്യ രാഷ്ട്രമാണ്. മാന്യമായ ഏതൊരു വസ്ത്ര-വേഷഭൂഷാധികളും ധരിക്കാൻ ഈ രാജ്യത്ത് സ്വാതന്ത്ര്യമുണ്ട്. അതുപോലെതന്നെ കുട്ടികൾക്കു ഏതു പേരു നൽകുവാനും ഈ രാജ്യത്ത് സ്വാതന്ത്ര്യമുണ്ട്. മന്ത്രി, രാജകുമാരൻ തുടങ്ങിയ പേരുള്ള മലയാളികളുണ്ട്. പ്രായപൂർത്തിയായശേഷം ഗസറ്റിൽ പരസ്യം ചെയ്ത് പേരു മാറുകയുമാകാം. ബഥനി സന്യാസ സമൂഹത്തിൽ ചേർന്നപ്പോൾ ജയിംസ് മലഞ്ചെരിവിൽ, സിറിൽ മലഞ്ചെരിവിൽ എന്ന് പേരു മാറിയതു പോലത്തെ ഒരു പേരുമാറ്റം മാത്രമാണ് ഇപ്പോഴത്തെ അദ്ദേഹത്തിന്റെ *മോറാൻ മാർ കാതോലിക്കാ.* അതിനപ്പുറം ഈ വേഷത്തിനോ പേരിനോ യാതൊരു അടിത്തറയും അർത്ഥവുമില്ല.

(*മലങ്കരസഭ മാസിക, ജൂലൈ 2005*)

# 5

# തോമസ് പ്രഥമനോ ചതുർത്ഥനോ?

ആബൂൻ മാർ ബസേലിയോസ് തോമസ് പ്രഥമൻ ബാവാ അദ്ദേഹത്തിന്റെ പേരിലെ *പ്രഥമനി*ലൂടെ തന്റേത് പുത്തൻ സഭയാണെന്നും, താൻ അതിന്റെ ആദ്യത്തെ കാതോലിക്കായാണെന്നും തെളിയിച്ചിരിക്കുകയാണ്. ശ്രേഷ്ഠ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ (1975–1996) പേരിൽ *ദ്വിതീയൻ* ചേർത്തത് തിഗ്രീസിലെ പൗലോസ് മഫ്രിയാനാ (728–757) പൗലോസ് പ്രഥമനെന്നുള്ള അടിസ്ഥാനത്തിലാണെന്ന് അന്നത്തെ പാത്രിയർക്കീസ് കക്ഷിയിലെ സഭാചരിത്രകാരന്മാർ വിശേഷിപ്പിച്ചിരുന്നു. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തെയും പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായെയും അംഗീകരിക്കുന്നില്ലെന്ന് അന്ന് ആ വിഭാഗം പ്രഖ്യാപിച്ചിരുന്നു. 1860-ൽ നിർത്തലാക്കിയതായി പറയപ്പെടുന്ന തിഗ്രീസിലെ മഫ്രിയാനേറ്റ് 1964-ൽ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവായുടെ സ്ഥാനാരോഹണത്തോടെ മാത്രമാണ് മലങ്കരയിൽ സ്ഥാപിച്ചതെന്നായിരുന്നു 1975-ൽ പാത്രിയർക്കീസ് കക്ഷിയുടെ ഔദ്യോഗിക നിലപാട്.

1912-ൽ മലങ്കരയിൽ സ്ഥാപിച്ച കാതോലിക്കേറ്റ് തിഗ്രീസിലെ മഫ്രിയാനേറ്റിന്റെ പിൻതുടർച്ച അവകാശപ്പെടുന്നുണ്ടെങ്കിൽ പ. മാത്യൂസ് പ്രഥമൻ ബാവാ, മാത്യൂസ് ദ്വിതീയൻ ആകുമായിരുന്നെന്ന് ബാർ ഈത്തോബ്രീറോ ഡോ. ഡി. ബാബു പോൾ തന്റെ *ദ സെയ്ന്റ് ഫ്രം കൂദേദ്* എന്ന ചെറു ഗ്രന്ഥത്തിൽ (പേജ് 30) സമർത്ഥിച്ചിട്ടുണ്ട്. അഹൂദമ്മേ (559–577) മുതൽ ബസേലിയോസ് പൗലോസ് ദ്വിതീയൻ വരെയുള്ള 73 മഫ്രിയാനാമാരുടെ പട്ടികയും അദ്ദേഹം നൽകുന്നുണ്ട്.

തിഗ്രീസിലെ മഫ്രിയാനാമാരുടെ പട്ടികയിൽ തോമ്മാ (തോമസ്) എന്ന പേരുള്ള രണ്ടു പേരുണ്ട്. തിഗ്രീഷ്യൻ തോമ്മായും (848–856) തോമ്മാ എസ്തൂനൂറോയും (912–913). ഇവരെ മുൻഗാമികളായി അംഗീകരിച്ചിരുന്നുവെങ്കിൽ ഇന്നത്തെ തോമസ് പ്രഥമൻ, ബസേലിയോസ് തോമസ് തൃതീയൻ ആകുമായിരുന്നു. വി. പത്രോസ് ശ്ലീഹായെ കൂടി ഉൾപ്പെടുത്തിയാൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ പത്രോസ് നാലാമനാകുന്നതുപോലെ, പ. മാർതോമ്മാ ശ്ലീഹായെ കൂടി ഉൾപ്പെടുത്തിയാൽ തോമസ് പ്രഥമന് നാലാമൻ (ചതുർത്ഥൻ) ആകാമായിരുന്നു.

സഭാഭരണഘടനയും സുപ്രീംകോടതിവിധിയും മറികടന്ന് ശ്രേഷ്ഠനും പ്രഥമനും (ഒന്നാമൻ) ആകാൻ തിരക്കു കൂട്ടിയപ്പോൾ അദ്ദേഹം

സഭാചരിത്രം മറന്നുപോയതായിരിക്കാം. തന്റെ പേരിലൂടെ ശ്രേഷ്ഠ പൗലോസ് ദ്വിതീയൻ ബാവായെപോലും മുൻഗാമിയായി അംഗീകരിക്കാത്തപ്പോൾ, സ്ഥാനാരോഹണവേളയിൽ കാലംചെയ്ത ഏതോ ഒരു കാതോലിക്കാബാവായുടെ അംശവടിയിലൊരെണ്ണം പാരമ്പര്യവഴിക്ക് ലഭിച്ചതായ പത്രവാർത്ത അത്ഭുതകരമാണ്.

ദീവന്നാസിയോസ് എന്ന പേരു കൂടി നിലനിർത്തി *ശ്രേഷ്ഠ ബാവായ്ക്ക്* തന്റെ പേര് പരിഷ്കരിക്കാമായിരുന്നു. അങ്ങനെ മലങ്കര മെത്രാപ്പോലീത്താമാരുടെ പൈതൃകമായ *മാർത്തോമ്മാ* നാമം തങ്ങളുടെ പേരിനോടൊപ്പം ചേർത്ത പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, പ. മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാമാരുടെ മാതൃക സ്വീകരിക്കാമായിരുന്നു. മാർതോമ്മായെന്ന സ്ഥാനനാമം അന്ത്യോഖ്യർക്ക് ചതുർത്ഥിയായതിനാലാണ് മലങ്കരയുടെ ആറാം മാർതോമ്മാ എപ്പിസ്കോപ്പായെ 1770-ൽ *മാർ ദീവന്നാസിയോസ്* എന്ന പേരിൽ മെത്രാപ്പോലീത്തായായി ഉയർത്തിയത്. അതുകൊണ്ട് അന്ത്യോഖ്യായിൽ നിന്നു ലഭിച്ച ദീവന്നാസിയോസ് എന്ന മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനനാമം, സ്വന്തം കക്ഷിയുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റി എന്ന നിലയിൽ *ശ്രേഷ്ഠ ബാവായ്ക്ക്* സ്വീകരിക്കാമായിരുന്നു. കോട്ടയത്ത് - കഴിയുമെങ്കിൽ ദേവലോകത്തു (കോട്ടയം-38) തന്നെ - പുതിയ സഭയുടെ ആസ്ഥാനം പണിയാനുദ്ദേശിക്കുന്ന നിലയ്ക്ക് അതിനൊരു പ്രസക്തിയുമുണ്ടായിരുന്നു. പേരിലെങ്കിലും നിയമാനുസൃത പൗരസ്ത്യ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുമായി സമനാകാമായിരുന്നു.

(*മലങ്കരസഭാദീപം, ജൂലൈ 2002*)

# 6

# കാതോലിക്കാ എന്നു വിളിച്ചാൽ മുടക്കും!

റോമൻ കത്തോലിക്കാസഭയിൽ മാർപാപ്പായെ ഒഴിച്ച് മറ്റാരെയെങ്കിലും *കാതോലിക്കാ* എന്നു വിളിച്ചാൽ ഉടൻ മുടക്കുമെന്ന് ഉദയംപേരൂർ സുന്നഹദോസ്. സാർവത്രിക സഭാദ്ധ്യക്ഷൻ എന്ന നിലയിൽ മാർ പാപ്പാ മാത്രമാണ് ഈ സ്ഥാനത്തിനർഹനെന്ന് 1599–ലെ ഉദയംപേരൂർ സുന്നഹദോസിന്റെ രണ്ടാം മൗത്വ - രണ്ടാം കൂടിവിചാരം, എട്ടാം കാനോനാ വ്യക്തമാക്കുന്നു. ടി കാനോനയാണ് താഴെ ചേർക്കുന്നത്:

*"ഗൊവയിൽ നിന്ന ബഹുമാനപ്പെട്ട മെത്രാപ്പൊലിത്താ[1] വരുവൊളം ഇങ്ങു ഒള്ളവര[2] നിത്തലത്തെ[3] രണ്ട നെരത്തെ നമസ്കാരത്തിലും കുറുവാനയിലും വഗുദാശീലെ[4] പാത്രിയർക്കീസിനെ[5] കത്തൊലിക്കാ[6] എന്ന ചൊല്ലി വാഴ്ത്തി ന്യായം[7]. കത്തൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കെക്കും തലവൻ[8] എന്ന. നസ്രാണികൾ ഒക്കെക്കും തലവൻ എന്ന പാപ്പായ്ക്കു[9] എന്നിയെ മറ്റൊരുത്തരെമെൽ കത്തൊലിക്കാ എന്ന മൊഴിചൊല്ലുംപൊളെ മഹറൊൻ തട്ടും[10] എന്നതിനാലെയും പട്ടക്കരരൊടും എണങ്ങരൊടും[11] കത്തൊലിക്ക എന്ന പെര കുർവ്വാനയിലും  നമസ്ക്കാരത്തിലും വിശെഷിച്ച മറ്റൊരിക്കലും ശുദ്ധമാന പാപ്പാടെമെൽ എന്നിയെ മറ്റൊരുത്തരമെൽ കൂടി ചൊല്ലരുത എന്ന പ്രമാണിക്കുന്നു.[12]*

*എന്നാൽ ഇപ്രകാരം ആരാനും കടക്കിൽ അപ്പൊളെ അവർക്ക മഹറൊൻ വിളിച്ച ചൊല്ലുകയും വെണം.*

റോമൻ കത്തോലിക്കാസഭയുടെ അടിസ്ഥാന പ്രമാണമാണിത്. ഇതുകൊണ്ടാവണം മാർപാപ്പാ *കാതോലിക്കാ* എന്ന സ്ഥാനം തിരുവനന്തപുരത്തെ റീത്ത് മേജർ ആർച്ചുബിഷപ്പിന് ബൂളാ വഴി നൽകാത്തത്. ഈ നിയമപ്രകാരം, സ്വയം അങ്ങനെ വിളിച്ച റീത്തുകാർ എല്ലാവരും റോമൻ കത്തോലിക്കാസഭയിൽ നിന്നും മുടക്കപ്പെട്ടു കഴിഞ്ഞു. അതിനാൽ ഇനിയവർ *സാർവത്രിക സഭ* എന്നവകാശപ്പെടുന്ന റോമൻ കത്തോലിക്കാസഭയുടെ ഭാഗമല്ല.

**കുറിപ്പുകൾ**

(1) അലക്സിസ് ഡി. മെനസിസ് - ഗോവയിലെ റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പ്.

(2) = മലങ്കര നസ്രാണികൾ

(3) = നിത്യവും

(4) = ബാഗ്ദാദ്

(5) സെലൂഷ്യ-ടെസ്റ്റിഫോണിലെ നെസ്തോറിയൻ കാതോലിക്കാ. ഇദ്ദേഹം പാത്രിയർക്കീസ് എന്നും അറിയപ്പെട്ടിരുന്നു.

(6) കാതോലിക്കാ = സാർവത്രിക പിതാവ്

(7) = അനുസ്മരിച്ചുവന്നു.

(8) മലങ്കരയിൽ *ക്രിസ്ത്യാനി* എന്നതിന് *നസ്രാണി* എന്നാണ് 18-ാം നൂറ്റാണ്ടുവരെയും വ്യവഹരിച്ചു വന്നിരുന്നത്.

(9) = റോമാ പാപ്പാ.

(10) = മുടക്കപ്പെടും.

(11) അവൈദികർ എന്ന അർത്ഥത്തിലാണ് ഇവിടെ ഈ വാക്ക് പ്രയോഗിച്ചിരിക്കുന്നത്.

(12) = കല്പിക്കുന്നു.

*(മലങ്കരസഭാപത്രിക, മെയ് 15, 2005)*

# 7

# കാതോലിക്കാവാഴ്ചയ്ക്ക് നടപടിക്രമം ഉണ്ടാക്കണം

റോമിലെ പാത്രിയർക്കീസും റോമൻ കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനുമായ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഈ മാസം 2-ന് കാലം ചെയ്തു. അതിനുശേഷം അദ്ദേഹത്തിന്റെ കബറടക്കവും പിൻഗാമിയായി ബനഡിക്ട് പതിനാറാമന്റെ തിരഞ്ഞെടുപ്പും അഭിഷേകവും നടന്നു. ആധുനിക വാർത്താവിനിമയ സൗകര്യങ്ങളുടെ മികവു മൂലം ഈ ചടങ്ങുകൾ എല്ലാം തൽസമയം ലോകം മുഴുവൻ ദൃശ്യമാധ്യമങ്ങളിലൂടെ വീക്ഷിക്കാൻ സാധിച്ചു. അച്ചടി മാധ്യമം, നൂറ്റാണ്ടുകൾ കൊണ്ടു ചിട്ടപ്പെടുത്തിയ ചടങ്ങുകളുടെയും ആചാരങ്ങളുടെയും ചരിത്രവും അതേസമയം വിവരിച്ചു.

ലക്ഷക്കണക്കിന് ജനങ്ങളും ആയിരക്കണക്കിന് വിശ്വാസികളും നൂറു കണക്കിന് സ്ഥാനികളും പങ്കെടുക്കുന്ന ഈ മഹാസംഭവങ്ങൾ അച്ചടക്കത്തോടും ആചാരങ്ങളിൽ കടുകിട തെറ്റാതെയുമാണ് നടന്നത്. അവ അപ്രകാരം നടക്കുന്നുവെന്ന് ഉറപ്പാക്കാൻ നിശ്ചിതമായ ഒരു സംവിധാനവും റോമൻ കത്തോലിക്കാ സഭയ്ക്കുണ്ട്.

ഈ ആചാരത്തിന്റെ ചട്ടക്കൂടുകൾ ഒരു ദിവസം കൊണ്ടുണ്ടായതല്ല. അനേക നൂറ്റാണ്ടുകളിലൂടെ രൂപംപ്രാപിച്ച അവയെ നിയമത്തിനു കീഴിൽ ക്രോഡീകരിക്കുകയാണ് റോമൻ കത്തോലിക്കാ സഭ ചെയ്തത്. ഓരോ കർമ്മവും ക്രിയയും ഇന്നടത്ത് ഇന്നയാൾ ചെയ്യണമെന്ന് റോമൻ കത്തോലിക്കാസഭയ്ക്ക് നിയമമുണ്ട്. അത് അഭംഗുരം പാലിക്കപ്പെടുന്നതിനാലാണ് എണ്ണമറ്റ ഈ ചടങ്ങുകൾ തിക്കുംതിരക്കും ബഹളവും കൂടാതെ നടന്നത്.

മലങ്കരസഭയിലെ കാതോലിക്കാ സ്ഥാനാരോഹണത്തിനും പ. കാതോലിക്കാമാരുടെ കബറടക്കത്തിനും ഒരു നടപടിച്ചട്ടം ഉണ്ടാകേണ്ടിയിരിക്കുന്നു. 1912-ൽ പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചപ്പോൾ മുതൽ ഉണ്ടായിരുന്ന പല കീഴ്വഴക്കങ്ങളും ഇന്ന് അപ്രത്യക്ഷമായിരിക്കുകയാണ്. മലങ്കരയിലെ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തിന് ഇനിയും പല ചടങ്ങുകളും കൂട്ടിച്ചേർക്കേണ്ടതില്ലേയെന്നും ഈ ലേഖകൻ സംശയിക്കുന്നു.

കാതോലിക്കാവാഴ്ചയിൽ അപ്രത്യക്ഷമായ ഏതാനും നല്ല പാരമ്പ

ര്യങ്ങളെ ആദ്യം ചൂണ്ടിക്കാട്ടാം. 1912 സെപ്റ്റംബർ 15-ന് ഒന്നാമത്തെ കാതോലിക്കായെ വാഴിച്ചത് നിരണം പള്ളിയിൽ വച്ചാണ്. ഇത് സൗകര്യത്തെ പ്രതി ചെയ്ത ഒരു നടപടിയല്ല. *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിലേക്ക് കാതോലിക്കായെ* വാഴിക്കേണ്ടത് പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണത്തു പള്ളിയിൽ വെച്ചായിരിക്കണം എന്ന വ്യക്തമായ കാഴ്ചപ്പാടോടുകൂടിയാണ് വാഴ്ച സ്ഥലം തിരഞ്ഞെടുത്തത്.

ഈ നടപടി പിന്നീടും തുടർന്നു. 1925-ൽ രണ്ടാം കാതോലിക്കായേയും വാഴിച്ചത് നിരണം പള്ളിയിൽ വെച്ചാണ്. രണ്ടാം കാതോലിക്കായുടെ വാഴ്ചയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനെ പരുമല സെമിനാരിയിൽ നിന്നും ആഘോഷപൂർവ്വം എതിരേറ്റുകൊണ്ടുപോയാണ് നിരണത്ത് വാഴ്ച നടത്തിയത്. ഈ യുക്തിസഹജമായ പാരമ്പര്യം പിന്നീട് എന്തുകൊണ്ടോ തുടർന്നില്ല. കാതോലിക്കാവാഴ്ച നിരണം പള്ളിയിൽ എന്ന പഴയ കീഴ്വഴക്കം പുനഃസ്ഥാപിച്ചേ മതിയാവൂ.

രണ്ടാമതായി, മുമ്പ് കാതോലിക്കാവാഴ്ചയിൽ നവാഭിഷിക്തനെ വി. കുർബാനയ്ക്കുശേഷം കസേരയിൽ എടുത്ത് പള്ളിക്കു മൂന്നു പ്രാവശ്യം ആഘോഷസമന്വിതമായ പ്രദക്ഷിണം നടത്തുക എന്ന പതിവുണ്ടായിരുന്നു. രണ്ടാം കാതോലിക്കായെ അപ്രകാരം എതിരേറ്റതായി അദ്ദേഹത്തിന്റെ *സഭാജീവിതനാൾവഴി*യിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതും ഇപ്പോൾ നിലവിലില്ല.

മൂന്നാമതായി, കിഴക്കിന്റെ മഹാനായ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തന്റെ വാഴ്ചദിനംതന്നെ പരുമലസെമിനാരി, പഴയസെമിനാരി, പാമ്പാക്കുട ചെറിയപള്ളി, വാകത്താനം വള്ളിക്കാട്ടു ദയറാ, ദേവലോകം അരമന എന്നിവിടങ്ങളിലെത്തി തന്റെ മുൻഗാമികളുടെ കബറിടങ്ങളിൽ ധൂപപ്രാർത്ഥന നടത്തിയിരുന്നു. അനുകരണീയമാക്കാമായിരുന്ന ആ പാരമ്പര്യവും ഇന്നു നിലവിലില്ല.

ഈ ലേഖകന്റെ അഭിപ്രായത്തിൽ മലങ്കരയിലെ കാതോലിക്കാ വാഴ്ചയുടെ ക്രമം അപൂർണ്ണമാണ്. അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി) പാരമ്പര്യത്തിൽ പാത്രിയർക്കീസ്/മഫ്രിയാനയെ വാഴിക്കുന്നതിനുള്ള ക്രമവും പ്രാർത്ഥനകളുമാണ് മലങ്കരസഭ ഉപയോഗിക്കുന്നത്. ഇവ തൃപ്തികരമല്ലെന്നോ മാറ്റണമെന്നോ അല്ല ഈ ലേഖകന്റെ വാദം. മലങ്കരയിലെ സാഹചര്യത്തിൽ ഇത് അപൂർണ്ണമാണെന്നാണ്. മലങ്കരയിലെ കാതോലിക്കായെയും അന്ത്യോഖ്യാ പാത്രിയർക്കീസ് / മഫ്രിയാനയെയും തിരഞ്ഞെടുക്കുന്നതിലുള്ള വ്യത്യാസമാണ് ഈ അപൂർണ്ണതയ്ക്കു കാരണം. അന്ത്യോഖ്യൻ സഭയിൽ ഈ സ്ഥാനികളെ തിരഞ്ഞെടുക്കു

ന്നത് എപ്പിസ്ക്കോപ്പാമാരാണ്. ജനത്തിന് ഈ പ്രക്രിയയിൽ യാതൊരു പങ്കുമില്ല. അതിനാൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അഥവാ അവരുടെ പ്രതിനിധികൾ, സ്ഥാനാർത്ഥിയോട് *പരിശുദ്ധ റൂഹ അങ്ങയെ (പാത്രിയർക്കീസ് / മഫ്രിയാന) സ്ഥാനത്തേക്കു വിളിക്കുന്നു* എന്ന് പറയുമ്പോൾ, തിരഞ്ഞെടുക്കുന്നവർ ക്ഷണിക്കുന്നു എന്ന രീതിയിൽ ഈ കർമ്മം അർത്ഥപൂർണ്ണമാണ്.

മലങ്കരയിൽ കാതോലിക്കായെ തിരഞ്ഞെടുക്കുന്നത് മെത്രാന്മാരുടെ സുന്നഹദോസ് മാത്രമല്ല, ജനങ്ങളും പട്ടക്കാരും കൂടിച്ചേർന്നാണ്. ഈ തിരഞ്ഞെടുപ്പിന്റെ അടിസ്ഥാനത്തിലാണ് കാതോലിക്കാ അധികാരം പ്രാപിക്കുന്നത്. മലങ്കരസഭയുടെ ഈ പൊതുവായ തിരഞ്ഞെടുപ്പിനെ പ്രതീകവൽക്കരിക്കുന്ന ഒരു ചടങ്ങും കാതോലിക്കാവാഴ്ചയിൽ ഇല്ല.

അതേപോലെ മലങ്കരസഭയിൽ കാതോലിക്കായെ വാഴിക്കുവാൻ തീരുമാനിക്കുന്നത് മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസാണ്. വാഴ്ചയുടെ മുഖ്യ കാർമ്മികൻ പാത്രിയർക്കീസോ, സീനിയർ മെത്രാപ്പോലീത്തായോ ആരായാലും സുന്നഹദോസിന്റെ തീരുമാനം അനുപേക്ഷണീയമാണ്. ഇതിനും വ്യക്തമായ ഒരു പ്രതീകം ഇന്ന് കാതോലിക്കാവാഴ്ചയിൽ ഇല്ല. ഈ കാരണങ്ങളാലാണ് കാതോലിക്കാ സ്ഥാനാരോഹണക്രമം അപൂർണ്ണമാണെന്ന് വാദിക്കുന്നത്.

ഈ ലേഖകന്റെ അഭിപ്രായത്തിൽ പിൻഗാമിയെ തിരഞ്ഞെടുത്ത അസോസിയേഷന്റെ തീരുമാനം അറിയിച്ചുകൊണ്ട് മുൻഗാമി അയച്ച പൊതു കൽപ്പന പരസ്യമായി വായിക്കണം. ഇതിന് അസോസിയേഷൻ സെക്രട്ടറിയെ നിയോഗിച്ച് ജനപങ്കാളിത്തം ഉറപ്പാക്കാം. തുടർന്ന് കാതോലിക്കാവാഴ്ച നടത്താനുള്ള സുന്നഹദോസ് തീരുമാനം സുന്നഹദോസ് സെക്രട്ടറിയും വായിക്കണം. അതിനുശേഷം മാത്രം ശ്രേഷ്ഠ നിയുക്ത കാതോലിക്കായെ സ്ഥാനാരോഹണത്തിനു ക്ഷണിക്കുന്ന കർമ്മം നടത്തിയാൽ മുമ്പു പറഞ്ഞ ഈ അപൂർണത ഒഴിവാകും. മേൽപ്പട്ട സ്ഥാനാരോഹണത്തിനും ഇവ രണ്ടും - പൊതു കൽപ്പനയും സുന്നഹദോസ് തീരുമാനവും - ഉൾപ്പെടുത്തണം.

മലങ്കരസഭയിൽ നാലാം കാതോലിക്കാ മുതലുള്ളവരെ വാഴിക്കുമ്പോൾ അവർ മലങ്കര മെത്രാപ്പോലീത്താമാരാണ്. മുമ്പു കൂട്ടി തിരഞ്ഞെടുക്കപ്പെടുന്നതിനാലും, മുൻഗാമി കാലം ചെയ്യുകയോ സ്ഥാനത്യാഗം ചെയ്യുകയോ ചെയ്യുമ്പോൾ പിൻഗാമി സ്വമേധയാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം പ്രാപിക്കുന്നതിനാലാണിത്. ഇതിനു പ്രത്യേകിച്ചു ചടങ്ങുകളൊന്നുമില്ല; ഉണ്ടാകേണ്ട ആവശ്യവുമില്ല. ഈ സംവിധാനം ഉള്ള

തിനാൽ റോമാസഭയിലെ *കമർലങ്ക* അന്ത്യോഖ്യൻ സഭയിലെ *കൈമാഖാം* എന്നീ ഇടക്കാല സ്ഥാനികളുടെ ആവശ്യം മലങ്കരസഭയ്ക്ക് ഉണ്ടാകുന്നില്ല.

മലങ്കര മെത്രാപ്പോലീത്തായ്ക്ക് പരമ്പരാഗതമായ ഒരു വേഷവിധാനമുണ്ട്. ഇത് ഭരണകാലത്ത് ഒരിക്കൽ മാത്രം, ഫോട്ടോ എടുക്കാൻ മാത്രമാണ് ഇന്ന് ധരിക്കുന്നത്. ഈ അംശവസ്ത്രം മലങ്കരസഭയുടെ ദേശീയ തനിമയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമാണ്. അതിനാലാണ് അന്തോഖ്യർ ഇതിനെ അകാനോനികമാക്കുകയും വൈദിക കർമ്മങ്ങളിൽനിന്നും പുറത്താക്കുകയും ചെയ്തത്. ഇന്ന് *കാതോലിക്കാ* എന്ന സ്ഥാനനാമത്തിന്റെ കാര്യത്തിലെന്നപോലെ പല *നസ്രാണിത്വ പിന്തുടർച്ചാ മോഹികളും* ഈ അനന്യസാധാരണമായ അംശവസ്ത്രത്തിന്റെ വികൃതമായ അനുകരണങ്ങൾ ധരിച്ച് തൃപ്തരാകുന്നുണ്ട്. ദൗർഭാഗ്യവശാൽ യഥാർത്ഥ അവകാശികൾ ഈ അംശവസ്ത്രത്തിന്റെ പ്രാധാന്യം മനസ്സിലാക്കുന്നുമില്ല.

ഈ ലേഖകന്റെ അഭിപ്രായത്തിൽ, കാതോലിക്കാ സ്ഥാനാർത്ഥി, മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം ധരിച്ചുകൊണ്ടുവേണം കാതോലിക്കാസ്ഥാനം സ്വീകരിക്കുവാൻ. ഇന്ന് കാതോലിക്കായ്ക്കു സ്ഥാനചിഹ്നമായി മൂന്നു മാലയും പ. വാകത്താനത്തു ബാവാ രൂപം കൊടുത്ത അംശവടിയും മാത്രമാണ് സ്ഥാനാരോഹണ സമയത്തു നൽകുന്നത്. വേണമെങ്കിൽ അവ നൽകുന്ന സമയത്തു മാത്രം ഈ അംശവസ്ത്രത്തിനു പകരം കാപ്പ നൽകാം.

കാതോലിക്കാമാർ നടത്തുന്ന വൈദിക ചടങ്ങുകളിൽ ഭാഗികമായെങ്കിലും ഈ അംശവസ്ത്രം ഉപയോഗിക്കുന്ന കാര്യവും പരിഗണിക്കണം. ഉദാഹരണത്തിന് രണ്ടു ദിവസം കൊണ്ടു നടത്തുന്ന പള്ളികൂദാശയുടെ ആദ്യ ദിനം ഈ അംശവസ്ത്രം ഉപയോഗിക്കാം. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ധ്യക്ഷത വഹിക്കുന്ന അസോസിയേഷൻ യോഗത്തിന് – കുറഞ്ഞത് ആദ്യത്തെ പ്രദക്ഷിണത്തിനെങ്കിലും – നിർബന്ധമായും മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം ധരിച്ചിരിക്കണം.

മലങ്കരസഭയിൽ കാതോലിക്കായ്ക്ക് അംശവസ്ത്രങ്ങളുടെ കാര്യത്തിൽ മൂന്നു മാലകളൊഴികെ മറ്റൊരു വ്യത്യാസവും ഇതര മെത്രാപ്പോലീത്താമാരുമായില്ല. ഓർത്തഡോക്സ് സഭകളിൽ പലതിനും സഭാദ്ധ്യക്ഷന്മാർക്ക് നിറത്തിലെങ്കിലും വ്യത്യസ്തമായ അംശവസ്ത്രങ്ങളുണ്ട്. മലങ്കരസഭയിലും ഒരു വ്യത്യസ്തമായ അംശവസ്ത്രം കാതോലിക്കായ്ക്ക് നൽകുന്ന കാര്യം പരിഗണിക്കണം. കുറഞ്ഞപക്ഷം

അന്ത്യോഖ്യൻ രീതിയിലുള്ള *മത്തങ്ങാമുടി*ക്കു പകരം ബൈസന്റൈൻ രീതിയിലുള്ള കിരീടം ശാശ്വതമായി നൽകുകയെങ്കിലും വേണം. മലങ്കര മെത്രാപ്പോലീത്തായുടെ മുടിയും പരിഗണിക്കാം.

കാതോലിക്കാ വാഴ്ചദിനത്തിൽ നിർബന്ധമായും ഒഴിവാക്കേണ്ട ഒന്നുണ്ട്. അന്നു നടക്കുന്ന അനുമോദന സമ്മേളനം. ദീർഘമായ ശുശ്രൂഷകൾക്കുശേഷം കാർമികരേയും ഭക്തജനങ്ങളെയും ഒരുപോലെ മുഷിപ്പിക്കുന്ന ഒരേർപ്പാടാണിത്. നവാഭിഷിക്തന് തന്റെ ആടുകളുമായി സംവദിക്കാനുള്ള അവസരവും, ജനത്തിന് വലിയ ഇടയന്റെ അനുഗ്രഹം വാങ്ങാനുള്ള സാഹചര്യവുമാണ് നിഷേധിക്കപ്പെടുന്നത്. അനുമോദനവും സ്വീകരണവും നൽകണമെങ്കിൽ അതു പിന്നീട് ഒരു ദിവസമാക്കുകയാകും ഉത്തമം. വേണമെങ്കിൽ അടുത്ത ഒരു ദിവസം കാതോലിക്കാ തന്റെ ഔദ്യോഗിക ദേവാലയമായ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ പ്രവേശിക്കുന്ന ഒരു ചടങ്ങിന് രൂപംനൽകുകയും അവിടെ ആചാരപരമായ സ്വീകരണവും തുടർന്ന് അനുമോദനയോഗവും സംഘടിപ്പിക്കാം. മേല്പട്ടസ്ഥാനാരോഹണങ്ങൾക്കും വാഴ്ച ദിവസം അനുമോദനയോഗം ഒഴിവാക്കണം.

കാതോലിക്കാ–മേല്പട്ട സ്ഥാനാരോഹണങ്ങളുടെ മറ്റൊരു ദൗർഭാഗ്യം വി. മദ്ബഹായിലെ *ഫോട്ടോപ്രേമികളുടെ* ബഹളമാണ്. വാഴ്ചാ ചടങ്ങുകൾ ശരിയായി നടത്താനോ ജനത്തിനു കാണാനോ സാദ്ധ്യമല്ലാത്തവിധം പ്രധാന കാർമികനെ മറഞ്ഞുവരെ നിൽക്കുന്ന രീതിയിലാണ് വൈദികസ്ഥാനികളുടെ ബഹളം. ഈ അവസ്ഥ അവസാനിപ്പിക്കണം. ഇത്തരം വാഴ്ചകളിൽ കൃത്യമായ ക്രിയാവിഭജനം മുമ്പുകൂട്ടി നടത്തുകയും വി. മദ്ബഹായിൽ പ്രവേശിക്കുന്നവരുടെ എണ്ണം കർശനമായി നിയന്ത്രിക്കുകയും വേണം. 1991-ൽ ഇപ്പോഴത്തെ പ. പിതാവിന്റെ വാഴ്ചയുടെ സമയത്ത് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഇത് ഭംഗിയായി നിർവഹിച്ച കാര്യം അനുസ്മരിക്കുന്നു.

നൂറനാൽ മത്തായി കത്തനാർ വൈദിക ട്രസ്റ്റിയായതു മുതൽ അതിപ്രധാന ചടങ്ങുകളിൽ പ്രധാന കാർമ്മികന്റെ അംശവടിയേന്തുക എന്നത് വൈദികട്രസ്റ്റിയുടെ അവകാശമായി മാറിയിട്ടുണ്ട്. എങ്കിലും ഇന്നും ചില *സ്വകൽപ്പിത സ്ഥാനികൾ* ചില്ലറ പ്രശ്നങ്ങൾ ഇക്കാര്യത്തിൽ ഉണ്ടാക്കാതിരിക്കുന്നില്ല. ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട വൈദികൻ എന്ന നിലയിൽ ഈ സ്ഥാനത്തിനു തികച്ചും അർഹൻ വൈദികട്രസ്റ്റി തന്നെയാണ്. ഇതിനും ഒരു നിയമ പരിരക്ഷ നൽകേണ്ടിയിരിക്കുന്നു.

ഇതിന് ലളിതമായ ഒരു മാർഗ്ഗമുണ്ട്. വൈദികട്രസ്റ്റിയെ പൗരസ്ത്യ കാതോലിക്കായുടെ അർക്കദ്യക്കോനായി കല്പന മൂലം നിയമിക്കുക.

പൗരസ്ത്യ കാതോലിക്കാ നടത്തുന്ന എല്ലാ വൈദിക കർമ്മങ്ങളിലും അർക്കദ്യയക്കോന്റെ പ്രവർത്തികൾ - ഇതിൽ അംശവടി പിടിക്കുന്നതും ഉൾപ്പെടും - വൈദിക ട്രസ്റ്റിക്കു മാത്രമായി സംവരണം ചെയ്യുക. 2002 മുതൽ വൈദിക ട്രസ്റ്റിയുടെ കാലാവധി അഞ്ചു വർഷമായി ക്ലിപ്തപ്പെടുത്തിയിരിക്കുന്നതിനാൽ ആരും ശാശ്വതമായി ഈ സ്ഥാനം കൈയടക്കുമെന്ന് ഭയക്കേണ്ടതില്ല.

ഈ നിയമനത്തിന് മറ്റൊരു മേന്മ കൂടിയുണ്ട്. വി. കൂദാശകളിൽ അനർഹരുടെ തള്ളിക്കയറ്റം ഒഴിവാക്കാം. വി. മൂറോൻ കൂദാശയ്ക്കു മാത്രമാണ് ഇപ്പോൾ ഔദ്യോഗികമായി അർക്കദ്യയക്കോനെ നിയമിക്കുന്നത്. ഭാവിയിൽ ഈ സ്ഥാനത്ത് അനർഹരായ വൈദികർ വരുന്നതും, ഈ സ്ഥാനം എപ്പിസ്ക്കോപ്പാമാരിൽ ലയിച്ചുപോകുന്ന അവസ്ഥയും ഈ നിയമനം മൂലം ഒഴിവാക്കാം.

നടപടിക്രമം ഉണ്ടാകേണ്ടുന്ന മറ്റൊരു പ്രധാന സംഗതി പ. പിതാക്കന്മാരുടെ കബറടക്കമാണ്. കഴിഞ്ഞ മൂന്നു കാതോലിക്കാമാരുടെ കബറടക്കത്തിലൂടെ ഇതിന് വ്യക്തമായ ഒരു രൂപം കൈക്കൊണ്ടിട്ടുണ്ട്. അതിൽ തന്നെ ചില അംശങ്ങൾ ലിഖിത പാരമ്പര്യമില്ലാത്തതിനാൽ നഷ്ടപ്പെട്ടു പോയിട്ടുമുണ്ട്.

1964 മുതൽ നിലവിലിരിക്കുന്ന നടപടിക്രമത്തെ ഇപ്രകാരം സംഗ്രഹിക്കാം. കാതോലിക്കാ കാലം ചെയ്താൽ ആദ്യം ദേവലോകം അരമന ചാപ്പലിൽ അംശവസ്ത്രം ധരിപ്പിച്ച് പ്രവേശിപ്പിക്കും. അന്നേ ദിവസം സന്ധ്യയ്ക്ക് മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക വസതിയായ പഴയസെമിനാരിയിലേയ്ക്കു ഭൗതികശരീരം ആഘോഷമില്ലാതെ നീക്കും. രാത്രി മുഴുവൻ സെമിനാരി വിദ്യാർത്ഥികളുടെ അഖണ്ഡപ്രാർത്ഥനയോടെ സെമിനാരി ചാപ്പലിൽ ഭൗതികാവശിഷ്ടം ദർശനത്തിനു വയ്ക്കും.

പിറ്റേന്നു രാവിലെ പിൻഗാമിയുടെ പ്രധാന കാർമ്മികത്വത്തിൽ സെമിനാരി ചാപ്പലിലും, മറ്റു മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ മാർ ഏലിയാ കത്തീഡ്രലിലും, ദേവലോകം അരമന ചാപ്പലിലും വി. മൂന്നിന്മേൽ കുർബാന നടക്കും. തുടർന്ന് പൗരസ്ത്യ കാതോലിക്കായുടെ കത്തീഡ്രലിലേക്ക് അന്തിമോപചാരം അർപ്പിക്കാൻ ഭൗതികശരീരം കൊണ്ടുപോകും. ഔദ്യോഗിക വിടവാങ്ങൽ അവിടെയാണ് നടക്കുക.

ഉച്ചകഴിഞ്ഞ് രണ്ടു മണിക്ക് ആഘോഷപൂർണമായ നഗരി കാണിക്കൽ മാർ ഏലിയാ കത്തീഡ്രലിൽ നിന്നും ആരംഭിക്കും. ദേവലോകം അരമനയിൽ എത്തിച്ചേർന്നാൽ *കൊഹെനൈത്താ* ക്രമത്തിന്റെ അവസാന ഭാഗം നടത്തുകയും, പിൻഗാമി, മുഖംമൂടി കബറടക്ക ശുശ്രൂഷ പൂർത്തീകരിച്ച്, ഔദ്യോഗിക കബർ മുറിയിൽ അടക്കുകയും ചെയ്യും.

ഈ പതിവ് തുടരണമെന്ന് അരമന സ്ഥാപിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവായും വിശാലമായ കബർമുറി - *ബസ് കാദീശ* - നിർമ്മിച്ച പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും ആഗ്രഹിച്ചിരുന്നു. ഇവയ്ക്കൊക്കെയും ലിഖിത പാരമ്പര്യങ്ങൾ ഉടനെ ഉണ്ടാകേണ്ടിയിരിക്കുന്നു. കബറടക്ക സമയത്തെ വൈദികസ്ഥാനികളുടെ അപകടകരമായ തിക്കും തിരക്കും ഒഴിവാക്കാനുള്ള മാർഗ്ഗനിർദ്ദേശങ്ങളും ഉണ്ടാകണം.

മൂന്നും നാലും കാതോലിക്കാമാരുടെ നഗരി കാണിക്കലിന് ഏറ്റവും മുമ്പിൽ തുറന്ന ജീപ്പിൽ കാതോലിക്കായുടെ അംശവടിയേന്തിയ പുരോഹിതൻ ഉണ്ടായിരുന്നു. അഞ്ചാം കാതോലിക്കായുടെ നഗരികാണിക്കലിന് ഇതുണ്ടായില്ല. അന്ന് ഈ വസ്തുത ചൂണ്ടിക്കാണിച്ചപ്പോൾ അപ്രകാരം ഒരു പതിവില്ല എന്നാണ് ഒരു മെത്രാപ്പോലീത്താ പറഞ്ഞത്. എന്നാൽ പഴയ പത്രവാർത്തകൾപ്രകാരം ആദ്യത്തെ രണ്ടു നഗരി കാണിക്കലിനും ഇപ്രകാരം ചെയ്തിരുന്നു. ലിഖിത പാരമ്പര്യത്തിന്റെ ആവശ്യകതയാണ് ഇത് ചൂണ്ടിക്കാണിക്കുന്നത്.

അത്യാവശ്യം നിരോധിക്കേണ്ട ഒന്നുണ്ട്. മൺമറഞ്ഞ പിതാക്കന്മാരുടെ തിരുവസ്ത്രങ്ങൾ - പ്രത്യേകിച്ചും പരിശുദ്ധരായി പ്രഖ്യാപിക്കപ്പെട്ടവരുടെയും പരിഗണിക്കപ്പെടുന്നവരുടെയും - മേല്പട്ടക്കാരുടെ കബറടക്കത്തിന് ഉപയോഗിച്ചുകൂട. സഭയ്ക്കവകാശപ്പെട്ട ഈ പൂജ്യ തിരുശേഷിപ്പുകൾ എത്ര വ്യക്തിപരമായ ആത്മ-ജഡ ബന്ധമുണ്ടെങ്കിലും മൺമറഞ്ഞുപോകാൻ സഭ അനുവദിക്കരുത്. വരുംതലമുറ പഴിക്കാതിരിക്കാൻ അപ്രകാരം രഹസ്യമായോ പരസ്യമായോ സൂക്ഷിച്ചിട്ടുള്ളവ കബറടക്കത്തിനുപയോഗിക്കില്ല എന്നുറപ്പുവരുത്താൻ സഭ അടിയന്തിരമായി ശ്രദ്ധിക്കണം. മുകളിൽ പറഞ്ഞ കാര്യങ്ങളിൽ വേണ്ട നിയമങ്ങളും നടപടിച്ചട്ടങ്ങളും ക്രോഡീകരിക്കുന്ന കാര്യത്തിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും സത്വര ശ്രദ്ധ പതിയേണ്ടിയിരിക്കുന്നു.

(*മലങ്കരസഭാ മാസിക, ഫെബ്രുവരി 2006*)

# 8
# കാതോലിക്കേറ്റിന്റെ വ്യക്തിത്വവും സ്ഥാനചിഹ്നങ്ങളും

സ്ഥാപനകാലത്ത് വിഭാവനം ചെയ്തതിനേക്കാൾ കാതോലിക്കേറ്റിന്റെ വ്യക്തിത്വം വളരെയധികം ഇന്നു വളർന്നിരിക്കുന്നു. അത് മഫ്രിയാനേറ്റാണോ, പൗരസ്ത്യ കാതോലിക്കേറ്റാണോ എന്ന ചോദ്യത്തിനൊന്നും ഇനി പ്രസക്തിയില്ല. ഇന്നത് അർക്കദിയാക്കോൻ – മാർത്തോമ്മാ മെത്രാൻ – മലങ്കര മെത്രാപ്പോലീത്താ – കാതോലിക്കാ എന്ന രീതിയിൽ വളർന്ന മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനമാണ്.

1912–ൽ ഇന്ത്യയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചുവെങ്കിലും മാസങ്ങൾക്കുള്ളിൽ ഒന്നാം കാതോലിക്കാ കാലം ചെയ്തതിനാൽ മോറാൻ മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ, *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിൽ കാതോലിക്കാ* എന്ന സ്ഥാനനാമം ഉപയോഗിച്ചതെന്യേ, കാതോലിക്കായ്ക്ക് പ്രത്യേക സ്ഥാനചിഹ്നങ്ങളോ ആസ്ഥാനമോ ഉണ്ടായില്ല. പിന്നീട് ഒരു വ്യാഴവട്ടക്കാലം പ. സിംഹാസനം ഒഴിഞ്ഞുകിടന്ന കാലത്ത് ആരും അതിനെപ്പറ്റി ചിന്തിച്ചുമില്ല.

എന്നാൽ സ്വന്ത ഇഷ്ടപ്രകാരമല്ലാതെയെങ്കിലും പ. വാകത്താനത്തു ബാവാ കാതോലിക്കായായി സ്ഥാനമേറ്റതോടെ കാതോലിക്കേറ്റിന് ഒരു വ്യക്തിത്വവും സ്ഥാനചിഹ്നങ്ങളും ഉണ്ടാക്കുന്നതിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞു. സ്വന്തം താമസസ്ഥലമായ വാകത്താനം വള്ളിക്കാട്ടു പള്ളിയെ *കാതോലിക്കേറ്റ് സിംഹാസനപ്പള്ളി*യായി നാമകരണം ചെയ്തു. His Holiness Moran Mar Baselius Catholicos of the Apostolic Throne of the East എന്ന് ഇംഗ്ലീഷിലും *ശ്ലീഹായ്ക്കടുത്ത പൗരസ്ത്യ സിംഹാസനത്തിൽ കാതോലിക്കാ* എന്ന് മലയാളത്തിലും മേലെഴുത്തോടുകൂടിയ കല്പനക്കടലാസ് ഉപയോഗിച്ചു തുടങ്ങി. ഇവയോടൊപ്പം കാതോലിക്കേറ്റിന് സ്വന്തമായ സ്ഥാനചിഹ്നങ്ങൾ ഉണ്ടാക്കാനുള്ള ശ്രമവും അദ്ദേഹം ആരംഭിച്ചു.

ശ്രദ്ധേയമായ നാലു സംഭാവനകളാണ് പ. പിതാവിന്റേതായി ഈ രംഗത്ത് കണ്ടെത്തിയിട്ടുള്ളത്. അവ മുതലവായൻ മുടി, അംശവടി, മുദ്ര, അൽമത്തിക്കാപ്പ എന്നിവയാണ്. ഇവയെല്ലാം തനതായ വ്യക്തിത്വം പുലർത്തുന്നവയും അർത്ഥപൂർണ്ണവും പ. പിതാവിന്റെ കലാപാടവത്തിന്റെയും സഭാശാസ്ത്ര പാണ്ഡിത്യത്തിന്റെയും ബഹിർസ്ഫുരണങ്ങളുമാണ്.

ഒന്നാം മാർത്തോമ്മാ മുതലുള്ള മലങ്കര മെത്രാപ്പോലീത്താമാർ ഉപയോഗിച്ചുവന്നിരുന്ന മുതലവായൻ മുടിയുടെ ഒരു വിശദമായ പതിപ്പാണ് പ. പിതാവ് കാതോലിക്കാമാർക്ക് രൂപപ്പെടുത്തിയ മുടി. അന്ത്യോഖ്യൻ പാരമ്പര്യത്തിലെ *മത്തങ്ങാമുടി*യിൽ നിന്നും വിഭിന്നമായി ലത്തീൻ - കൽദായ പാരമ്പര്യങ്ങളിൽനിന്നും രൂപപ്പെടുത്തിയെടുത്തതാണ് ഈ മുടി. പത്തൊമ്പതാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെ കുത്തൊഴുക്കിൽ മലങ്കര മെത്രാപ്പോലീത്താമാരുടെ ഈ മുടിക്ക് സ്ഥാനഭ്രംശം സംഭവിച്ചു. 1877-നു ശേഷം വാഴിക്കപ്പെട്ട മെത്രാന്മാരാരും ഇതുപയോഗിച്ചില്ല. എങ്കിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രധാന അവസരങ്ങളിൽ ഈ മുടി ഉപയോഗിച്ചിരുന്നു.

*അൽമത്തികാപ്പ*യുടെ ചരിത്രവും വിഭിന്നമല്ല. പേർഷ്യൻ അർദ്ധകാപ്പായായ *മാപ്രാ*യുടേയും ലത്തീൻ മെത്രാന്മാരുടെ അംശവസ്ത്രത്തിന്റെയും ഒരു സമഞ്ജസനമാണ് *അൽമത്തിക്കാപ്പ*. മലങ്കര മെത്രാന്മാരുടെ ഔദ്യോഗികവേഷമായിരുന്ന ഇതും മുതലവായൻ മുടിയോടൊപ്പം അപ്രത്യക്ഷമായി. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തന്റെ സുന്ത്രോണീസോയ്ക്ക് ഇവ രണ്ടും ഉപയോഗിച്ചതായി രേഖയുണ്ട്.

പൗരസ്ത്യ കാതോലിക്കായുടെ ഔദ്യോഗികവേഷമായി ഇവ രണ്ടും പ. വാകത്താനത്തുബാവാ പുനർജീവിപ്പിച്ചു. ഒന്നര അടിയോളം ഉയരത്തിൽ സ്വർണ്ണക്കുമിളകളും സ്വർണ്ണഗിൽറ്റുമായിട്ടാണ് അതിമനോഹരമായ ഈ മുതലവായൻമുടി രൂപപ്പെടുത്തിയത്. അതുപോലെ തന്നെ വിലയേറിയ കസവുനീരാളങ്ങൾ കൊണ്ടാണ് *അൽമത്തിക്കാപ്പ* പുനർസൃഷ്ടിച്ചത്. ഇതിൽ നിന്നും കാതോലിക്കേറ്റിന് ഒരു ഉന്നത വ്യക്തിത്വമാണ് പ. പിതാവ് വിഭാവനം ചെയ്തതെന്ന് വ്യക്തമാണ്.

1877-ൽ മലങ്കര മെത്രാപ്പോലീത്തായെ കൂടാതെ വാഴിച്ച ആറു മെത്രാന്മാരും തുടർന്നു വാഴിക്കപ്പെട്ടവരും മലങ്കരസഭയുടെ ഈ പുരാതന മേല്പട്ട സ്ഥാനവസ്ത്രങ്ങൾ ഉപയോഗിച്ചില്ല. അവരുടെ വാഴ്ചക്കുശേഷം മലങ്കര മെത്രാപ്പോലീത്താ അപൂർവ്വ അവസരങ്ങളിൽ ഈ സ്ഥാനചിഹ്നങ്ങൾ ഉപയോഗിച്ചത് *ജാതിക്കു തലവൻ* എന്ന നിലയിൽ തനിക്കുള്ള മേലധികാരം ദ്യോതിപ്പിക്കാനാണ്. ഈ വസ്തുത പരിഗണിക്കുമ്പോൾ പൗരസ്ത്യ കാതോലിക്കായുടെ മേലധികാരം പ്രകടമാക്കാനാണ് ഈ സ്ഥാനവസ്ത്രങ്ങൾ രൂപപ്പെടുത്തിയതെന്നു കാണാം. അദ്ദേഹം രൂപപ്പെടുത്തിയ മുടിയും *അൽമത്തിക്കാപ്പ*യുമാണ് ഇന്നും കാതോലിക്കാമാർ ഉപയോഗിക്കുന്നത്.

കാതോലിക്കേറ്റിന്റെ സ്ഥാനചിഹ്നങ്ങളിൽ പ. പിതാവിന്റെ അടുത്ത

സംഭാവന അംശവടിയാണ്. അന്തോഖ്യൻ പാരമ്പര്യപ്രകാരമുള്ള *പാമ്പിൻപത്തിക്കു* പകരം, പത്തിപോലെ വളഞ്ഞ - ഇലകളോടു കൂടിയ - രണ്ട് കമ്പുകളാണ് അദ്ദേഹം കാതോലിക്കാ സ്ഥാനമേറ്റ ശേഷം രൂപപ്പെടുത്തിയ അംശവടിയിലുള്ളത്. ഇത് അഹറോന്റെ തളിർത്ത വടിയുടെ സാദൃശ്യമാണ്. മഹാപുരോഹിതന്മാരുടെ സാധാരണ അംശവടിക്കു പകരം മഹാപുരോഹിതന്മാരിൽ മുമ്പനായ അഹറോന്റെ (തളിർത്ത) വടിയോടു സാദൃശ്യമുള്ള അംശവടി രൂപപ്പെടുത്തിയതും കാതോലിക്കേറ്റിന്റെ സ്വതന്ത്രവും സ്വയംശീർഷകവുമായ വ്യക്തിത്വം പ്രതിഫലിപ്പിക്കാനാണെന്നു വ്യക്തമാണ്. ഈ അംശവടിയാണ് ഇന്നും പൗരസ്ത്യ കാതോലിക്കാമാരുടെ ഔദ്യോഗിക അംശവടി.

അടുത്ത ശ്രദ്ധേയമായ സംഭാവന മുദ്രയാണ്. ചുവന്ന മഷിയിൽ കല്പനകളിൽ കുത്തിയിരുന്ന ഈ വൃത്താകാര മുദ്രയിൽ മഹാപൗരോഹിത്യ ചിഹ്നങ്ങളോടൊപ്പം ശ്രദ്ധേയമായ ഒരു വേദവാക്യവുമുണ്ട്. *ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട.* പ. പിതാവിന്റെ കാലശേഷം പിൻഗാമി പ. ഗീവർഗീസ് ദ്വിതീയൻ ബാവായും ഈ മുദ്ര കുറേക്കാലം ഉപയോഗിച്ചിരുന്നു.

1952-ലെ ഹൈക്കോടതി വിധിക്കുശേഷം കൽക്കട്ടായിൽ നിന്നും പ. ഗീവർഗീസ് ദ്വിതീയൻ ബാവാ അയച്ച കമ്പിസന്ദേശത്തിലെ ഈ വാക്യമാണ് അന്ന് നിരാശാഗർത്തത്തിലായിരുന്ന നസ്രാണികളെ ആവേശഭരിതരാക്കിയത്. അതിനും അനേകവർഷം മുമ്പ് ഈ വാക്യം കാതോലിക്കേറ്റിന്റെ ആപ്തവാക്യമാക്കിയത് പ. വാകത്താനത്തു ബാവായുടെ ദീർഘദർശനമായി കണക്കാക്കാം.

കാതോലിക്കേറ്റിന് സ്വന്തമായ വരുമാനമാർഗ്ഗമായി റിശ്ശീസായെ പ. വാകത്താനത്തു ബാവാ കണക്കാക്കിയിരുന്നു. സഭാതലവനെന്ന നിലയിൽ തനിക്കുള്ളതെന്ന് പാത്രിയർക്കീസ് അവകാശവാദമുന്നയിച്ചിരുന്ന റിശ്ശീസാ - അതെത്ര തുച്ഛമായിരുന്നാലും - കാതോലിക്കേറ്റിന് അവകാശപ്പെട്ടതാക്കിയതിന്റെ പിന്നിൽ ധനത്തോടുള്ള കാംക്ഷ പ. വാകത്താനത്തു ബാവായിൽ ആരും ആരോപിക്കുകയില്ല. മറിച്ച് കാതോലിക്കേറ്റിന് സ്വതന്ത്രമായ - പരാശ്രയമില്ലാത്ത - വ്യക്തിത്വം രൂപപ്പെടുത്താനുള്ള ശ്രമമായി ഇതിനെ കണക്കാക്കാം.

പ. വാകത്താനത്തുബാവാ കാതോലിക്കേറ്റിനു നൽകിയ വ്യക്തിത്വ നിർവചനങ്ങൾ അദ്ദേഹം സൃഷ്ടിച്ച സ്ഥാനചിഹ്നങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ചാൽ ലഭിക്കുന്ന ഫലങ്ങൾ താഴെപ്പറയുന്നവയാണ്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു വ്യക്തിത്വം പൗരസ്ത്യ കാതോലിക്കേറ്റിനുണ്ട്.

2. പൗരസ്ത്യ കാതോലിക്കാ സിംഹാസനം ശ്ലൈഹിക സിംഹാസനമാണ്.

3. പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്.

4. His Holiness എന്നും Moran Mar എന്നും സംബോധന ചെയ്യപ്പെടാനും ചുവന്ന മഷിയിൽ മുദ്ര കുത്തുവാനും അധികാരമുള്ള അത്യുന്നത മേലധികാരിയാണ്.

5. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ വരുമാനമാർഗ്ഗമുണ്ട്.

പ. വാകത്താനത്തു ബാവായുടെ പിൻഗാമിയായ പ. കല്ലാശ്ശേരിൽ ബാവാ, മലങ്കര മെത്രാനാകുന്നതിനു മുമ്പുതന്നെ പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവസ്ത്രങ്ങൾ ഉപയോഗിച്ചിരുന്നു. എങ്കിലും രണ്ടാം കാതോലിക്കായ്ക്കുശേഷം കാതോലിക്കേറ്റിന്റെ സ്ഥാനചിഹ്നങ്ങൾ രൂപപ്പെടുത്തുന്ന പ്രക്രിയ അവസാനിച്ചു.

1934-ൽ മലങ്കരസഭാ ഭരണഘടന പാസാക്കുകയും മലങ്കര മെത്രാൻ - കാതോലിക്കാ സ്ഥാനങ്ങൾ സംയോജിപ്പിക്കുകയും ചെയ്തത് കാതോലിക്കേറ്റിന് തനതായ വ്യക്തിത്വത്തിലേക്കുള്ള അടുത്ത കാൽവയ്പ്പായി. എന്നാൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വവും മേലധികാരവും പ്രകടമാക്കുന്ന രീതിയിലുള്ള അംശവസ്ത്രങ്ങളുടെ വികസനം അവസാനിച്ചു. എന്നു മാത്രമല്ല, പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവസ്ത്രങ്ങൾ തന്നെ കാതോലിക്കാസ്ഥാനികൾ ഉപയോഗിക്കാതെയായി. സമാനമായ മലങ്കര മെത്രാന്റെ അംശവസ്ത്രം ജീവിതത്തിലൊരിക്കൽ - മലങ്കര മെത്രാൻ എന്ന നിലയിൽ ഫോട്ടോ എടുക്കാൻ - മാത്രമാണ് പിന്നീട് ഉപയോഗിച്ചു വന്നത് പ. ദിദിമോസ് പ്രഥമന്റെ കാലം മുതൽ അസോസിയേഷനിൽ അദ്ധ്യക്ഷത വഹിക്കുമ്പോൾ അൽമത്തിയും മുതലവായൻമുടിയും ഇന്നുപയോഗിക്കുന്നുണ്ട്. പക്ഷേ, അതു മലങ്കര മെത്രാൻ എന്ന രീതിയിലാണ്.

പൂർണമായും അന്തോഖ്യൻ രീതിയിലുള്ള അംശവസ്ത്രങ്ങൾ മാത്രമാണ് ഇന്ന് കാതോലിക്കായ്ക്കുള്ളത്. മറ്റു മേല്പട്ടക്കാരുമായുള്ള ഏക വ്യത്യാസം, പ. മാർത്തോമ്മാശ്ലീഹാ, പ. ദൈവമാതാവ് ഇവരുടെ ഐക്കണുകളുള്ള മുദ്രമാലകൾ മാത്രമാണ്. പ. കല്ലാശ്ശേരിൽ ബാവായും പ. വട്ടക്കുന്നേൽ ബാവായും കാപ്പയോടൊപ്പം ഇടക്കെട്ടിൽ ധരിച്ചിരുന്ന *ഏഫോദ്* എന്ന അഹറോന്യ മഹാപൗരോഹിത്യ ചിഹ്നവും ഇന്ന് അപ്രത്യക്ഷമായി.

കാതോലിക്കായ്ക്കടുത്ത സ്ഥാനചിഹ്നങ്ങളുടെ ഈ ശൂന്യതയ്ക്ക് മാറ്റം വരേണ്ടിയിരിക്കുന്നു. ലോകത്ത് എല്ലാ പുരാതന സഭകളിലും പ്രധാന മേലദ്ധ്യക്ഷന് മറ്റു മെത്രാപ്പോലീത്താമാരിൽ നിന്നും വ്യത്യസ്ത മായ ഒരു വേഷവിധാനമുണ്ട്. ഉദാഹരണത്തിന് എത്യോപ്യൻ, റൂമേനി യൻ ഓർത്തഡോക്സ് സഭകളിൽ മെത്രാന്മാർ കറുത്ത കുപ്പായവും തൊപ്പിയും ധരിക്കുമ്പോൾ പാത്രിയർക്കീസുമാർ വെളുത്ത തൊപ്പിയും കുപ്പായവുമാണ് ധരിക്കുക.

പൗരസ്ത്യ കാതോലിക്കേറ്റിന് സ്വന്തമായ വ്യക്തിത്വം ഉള്ളതുപോലെ അദ്ദേഹത്തിന് തനതായ വ്യക്തിത്വമുള്ള ഒരു അംശവസ്ത്രവും ഉണ്ടാ കേണ്ടിയിരിക്കുന്നു. പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനചിഹ്നങ്ങളിൽ മാറ്റംവരേണ്ടത് സാധാരണവസ്ത്രത്തിലും കൗദാശികമായ അംശവസ്ത്ര ങ്ങളിലുമാണ്.

കൗദാശിക അംശവസ്ത്രങ്ങളെപ്പറ്റി മലങ്കരസഭയ്ക്ക് ഇന്ന് ശക്തമായ ഒരു സങ്കുചിത കാഴ്ചപ്പാടുണ്ട്. ഇന്ന് മലങ്കരസഭ ഉപയോഗിക്കുന്നത് പൂർണ്ണമായും അന്ത്യോഖ്യൻസഭയുടെ കൗദാശികമായ അംശവസ്ത്രങ്ങ ളാണ്. അവയിൽ എന്തെങ്കിലും മാറ്റം വരുത്തുക എന്നത് നസ്രാണി കൾക്ക് അചിന്ത്യമാണ്. ഈ യാഥാസ്ഥിതികത 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ മാത്രം മലങ്കരസഭയിൽ രൂഢമൂലമായതാണ്. അതിന്റെ ഭാഗ മായാണ് മലങ്കരസഭയുടെ തനതായ *വെട്ടുതൊപ്പി*യെ പടികടത്തിയത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ വി. കുർബാനയ്ക്കു പോലും ഉപയോഗിച്ചിരുന്നതായി സൂചനകളുള്ള *വെട്ടുതൊപ്പി* ഇന്ന് കോട്ട യത്തും സമീപപ്രദേശങ്ങളിലും പെരുന്നാൾ പ്രദക്ഷിണങ്ങൾക്കു മാത്രം ഉപയോഗിക്കുന്ന ഒന്നായി മാറിയിരിക്കുന്നു. അതുതന്നെ ധൂപപ്രാർത്ഥന നടത്തുമ്പോൾ മാറ്റി കറുത്ത *മക്കിത്തൊപ്പി* വയ്ക്കും. മറ്റൊരു ഉപയോഗം പട്ടക്കാർ മരിക്കുമ്പോൾ തലയിൽ വയ്ക്കാനാണ്. ഇത്തരം കടുത്ത യാഥാസ്ഥിതികത്വമാണ് കൗദാശിക അംശവസ്ത്രത്തെക്കുറിച്ചുള്ള നസ്രാണി സങ്കൽപ്പം.

ഈ പശ്ചാത്തലത്തിൽ കൗദാശിക അംശവസ്ത്രങ്ങളിൽ കാതലായ മാറ്റം വരുത്തുക ക്ഷിപ്രസാദ്ധ്യമല്ല. പക്ഷേ, പരിഗണിക്കാവുന്ന ഒന്ന് ശീലമുടിയാണ്. ബൈസന്റിയൻ സഭകളിൽ ശീലമുടിക്കു സമാനമായി ഐക്കണുകൾ പിടിപ്പിച്ച കിരീടമാണ് ഉപയോഗിക്കുന്നത്. കൽദായ സഭയിലും, കോപ്റ്റിക്ക് സഭയിലും തനതായ കിരീടങ്ങളുണ്ട്. വി. കുർബാ നയ്ക്കിടയ്ക്ക് ശീലമുടി പുറകോട്ടു മാറ്റുന്നതുപോലെ നിശ്ചിത സമയ ങ്ങളിൽ ഈ കിരീടം ഊരിവയ്ക്കാറുമുണ്ട്.

പൗരസ്ത്യ കാതോലിക്കായ്ക്ക് ശീലമുടിക്കു പകരം ഇത്തരം കിരീടം പരിഗണിക്കാവുന്നതാണ്. അതിൽ പ. മാർത്തോമ്മാശ്ലീഹാ, പ. മാർ ത്തോമ്മാ ഒന്നാമൻ, വലിയ മാർ ദീവന്നാസ്യോസ്, ഒന്നാം കാതോലിക്കാ, പ. വട്ടശ്ശേരിൽ തിരുമേനി ഇവരുടെ ഐക്കണുകൾ ഉണ്ടായിരിക്കണം. ഈ കിരീടത്തിന് അടിസ്ഥാനമായി പ. വാകത്താനത്തു ബാവാ രൂപ കൽപ്പന ചെയ്ത കാതോലിക്കായുടെ സ്വർണ്ണമുടി പരിഗണിക്കാം. അതിനു സാദ്ധ്യമല്ലെങ്കിൽ ബൈസാന്റിയൻ രീതിയിലുള്ള കിരീടം തന്നെ പരിഗണിക്കണം. പക്ഷേ, അതിൽ മലങ്കരസഭയുടെ പരിശുദ്ധന്മാരുടെ ഐക്കണുകൾ വേണം ചിത്രീകരിക്കാൻ. അതോടൊപ്പം മുൻപുപയോ ഗിച്ചിരുന്ന *ഏഫോദ്* പുനഃസ്ഥാപിക്കുകയും വേണം.

ഇനി സ്ഥാനചിഹ്നങ്ങളെപ്പറ്റി ചിന്തിക്കാം. പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവടിയും സ്ലീബായും ഇന്നും ഉപയോഗിക്കുന്നുണ്ട്. അവയിൽ മാറ്റംവരുത്തുവാൻ പാടില്ല. പിന്നീടുള്ളത് മൂന്നു മുദ്രമാലക ളാണ്. ഇപ്പോൾ പ്രത്യേകതകളൊന്നുമില്ലാത്ത ബൈസാന്റിയൻ മുദ്ര മാലകളും അവയോടു ചേർന്നുള്ള കുരിശുമാണ് ഉപയോഗിക്കുന്നത്. ഈ അവസ്ഥ മാറണം. അർമീനിയൻ കാതോലിക്കായ്ക്കുള്ളതുപോലെ സ്വന്ത വ്യക്തിത്വമുള്ള മുദ്രമാലകളും കുരിശും രൂപപ്പെടുത്തിയെടുക്കണം. ദേശീയമായ രീതിയിൽ രണ്ടു മുദ്രമാലകളും പുനർരൂപകല്പന ചെയ്യണം. അവയിൽ ദൈവമാതാവിന്റെയും മലങ്കരയുടെ ഇതിഹാസമ നുസരിച്ചുള്ള - ആശാരിമട്ടവും വേദപുസ്തക ചുരുളുമേന്തിയ - മാർ ത്തോമ്മാ ശ്ലീഹായുടെയും ഐക്കണുകൾ ആലേഖനം ചെയ്യണം. അതോടൊപ്പം അനുരൂപമായ കുരിശുമാലയും രൂപപ്പെടുത്തണം. ഇതിന് മലങ്കരയുടെ തനതായ മാർത്തോമ്മാ കുരിശോ അല്ലെങ്കിൽ ഒന്നാം കാതോലിക്കാ ഉപയോഗിച്ചിരുന്നതും ദേവലോകം അരമനയിൽ സൂക്ഷി ച്ചിട്ടുള്ളതുമായ കുരിശുമാലയോ ഉപയോഗിക്കാം.

പരിഗണിക്കേണ്ട മറ്റൊരു സ്ഥാനചിഹ്നം *ഇടക്കെട്ടു മുദ്ര*യാണ്. മുൻകാ ലങ്ങളിൽ പട്ടക്കാരടക്കം ഇടക്കെട്ടിൽ വെള്ളികൊണ്ടുള്ള മുദ്രയാണ് ഉപ യോഗിച്ചിരുന്നത്. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ വരെയുള്ളവർ ചുവന്ന കുപ്പായത്തോടൊപ്പവും ഈ മുദ്ര ഉപയോഗിച്ചിരുന്നു. പ. മാത്യൂസ് പ്രഥ മൻ ബാവാ കൗദാശിക അംശവസ്ത്രത്തോടൊപ്പം ഇത് ഉപയോഗിച്ചി രുന്നു. ഇന്ന് ആരും ഇത് ഉപയോഗിക്കുന്നില്ല. പൗരസ്ത്യ കാതോലി ക്കായ്ക്ക് സ്വന്തമായ ഒരു *ഇടക്കെട്ട് മുദ്ര* ഉണ്ടാകേണ്ടിയിരിക്കുന്നു. അതിന് കാതോലിക്കായുടെ സ്വന്തം മുദ്ര തന്നെ ഉപയോഗപ്പെടുത്തുന്നതാവും ഉചിതം. സാധാരണവസ്ത്രത്തോടും കാപ്പയോടുമൊപ്പം ഇതു മാത്രമാ വണം ഉപയോഗിക്കേണ്ടത്.

അവസാനമായി കുപ്പായവും മുടിയുമാണ്. മേല്പട്ടത്വത്തിന്റെ സാർവലൗകിക വേഷമായ ചുവന്ന കുപ്പായവും പൗരസ്ത്യ സന്യാസ വസ്ത്രമായ കറുത്ത പുറംകുപ്പായവും ഉപേക്ഷിക്കാൻ മലങ്കരസഭയ്ക്ക് വിമുഖത ഉണ്ടാവുക സ്വാഭാവികമാണ്. അന്തോഖ്യൻ രീതിയിലുള്ള *മത്തങ്ങാ മുടിയുടെ* കാര്യവും വിഭിന്നമല്ല. കുറഞ്ഞപക്ഷം കാതോലിക്കായുടെ മുടിയുടെയും സ്ലീബായിൽ കെട്ടുന്ന തൂവാലയുടെയും നിറമെങ്കിലും യഥാക്രമം കറുപ്പിൽനിന്നും ചുവപ്പിൽനിന്നും വെളുപ്പാക്കേണ്ടിയിരിക്കുന്നു.

കാതോലിക്കാമാരുടെ സാധാരണവസ്ത്രത്തോടൊപ്പം ഒരു *ആർച്ച് മാൻഡ്രിയേറ്റ്* വടി കൂടി ഉൾപ്പെടുത്തണം. ഇത് മലങ്കരയിലെ പരമ്പരാഗത രീതിയനുസരിച്ച് വെള്ളി കെട്ടിയ ചൂരലാക്കുന്നത് ദേശീയതയ്ക്ക് തികച്ചും അനുരൂപമായിരിക്കും.

ഇതോടൊപ്പം തന്നെ ശേഷ്ഠ നിയുക്ത കാതോലിക്കായ്ക്കും ഒരു പ്രത്യേക വേഷവിധാനത്തെക്കുറിച്ചു ചിന്തിക്കേണ്ടിയിരിക്കുന്നു. 1980-ൽ പ. വട്ടക്കുന്നേൽ ബാവാ, അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായ്ക്ക് *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്ന സംബോധനയും സഭയിൽ രണ്ടാം സ്ഥാനവും നൽകി. ഈ പതിവ് ഇന്നും തുടർന്നു വരികയാണ്. എന്നാൽ സ്ഥാനചിഹ്നങ്ങളൊന്നും പ്രത്യേകിച്ചു നൽകിയിട്ടുമില്ല. കുറഞ്ഞപക്ഷം കുരിശുമാലയോടൊപ്പം ഒരു മുദ്രമാല കൂടിയെങ്കിലും ശ്രേഷ്ഠ നിയുക്ത കാതോലിക്കായ്ക്ക് സ്ഥാനചിഹ്നമായി നൽകണം. മറ്റു മെത്രാപ്പോലീത്താമാർ രണ്ടു മാല ഉപയോഗിക്കാനും പാടില്ല. പ്രത്യേകരീതിയിലുള്ള ഒരു അംശവടിയും സ്ഥാനചിഹ്നമായി അദ്ദേഹത്തിനു നൽകുന്ന കാര്യം പരിഗണിക്കണം.

പ. സുന്നഹദോസ് ആവശ്യമായ പഠനങ്ങൾ നടത്തി സ്ഥാനചിഹ്നങ്ങൾ ക്രമപ്പെടുത്തുകയും കാനോൻ സംഹിതയിൽ ഉൾപ്പെടുത്തുകയും വേണം. കാതോലിക്കേറ്റിന്റെ വളർച്ചയുടെ പൂർണ്ണതയ്ക്ക് ഇത്തരം ബാഹ്യമായ അലങ്കാരങ്ങളും അത്യന്താപേക്ഷിതമാണ്.

(*മലങ്കരസഭാ മാസിക, സെപ്റ്റംബർ 2006*)

(2005 മുതൽ പൗരസ്ത്യ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എല്ലാ അസ്സോസിയേഷനിലും മലങ്കര മെത്രാന്റെ പൂർണ്ണ അംശവസ്ത്രം ധരിച്ചാണ്. അദ്ധ്യക്ഷസ്ഥാനത്തിരിയ്ക്കുന്നത്. 2007-ൽ പൗരസ്ത്യ കാതോലിക്കയുടെയും മലങ്കര മെത്രാപ്പോലീത്തയുടേയും പിൻഗാമിയായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായ്ക്ക്, പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ രണ്ടു മാല കല്പിച്ചു കൊടുത്തു.)

# 9

# *തറവോദ് കോൽ ഹിദോ*

2012–ൽ ഇന്ത്യയിലെ കാതോലിക്കേറ്റ് അതിന്റെ ശതാബ്ദി ആഘോഷി ക്കുമ്പോൾ, ദേശീയതയുടെ പ്രതീകമായ ഈ സ്ഥാനത്തിന് കൂടുതൽ മിഴിവ് നൽകണമെന്ന് അനേകർ ആഗ്രഹിക്കുന്നുണ്ട്. പക്ഷേ, അതിനു വ്യക്തമായ ഒരു രൂപരേഖ നൽകാൻ ആർക്കും സാധിച്ചിട്ടില്ല എന്ന യാഥാർത്ഥ്യവും നിലനിൽക്കുന്നു.

2012–ൽ പൗരസ്ത്യ കാതോലിക്കായെ ഇന്ത്യൻ പാത്രിയർക്കീസായി പ്രഖ്യാപിക്കണം എന്ന് ചിലർ നിർദ്ദേശിച്ചിരുന്നു. ഇത് ഭാരതരത്നം വാങ്ങി യശേഷം പത്മശ്രീക്ക് അപേക്ഷിക്കുന്നതുപോലുള്ള ഒരു നടപടിയാണ്. പോർട്ടുഗീസുകാരുടെ വരവിനു മുമ്പുതന്നെ സെലൂഷ്യായിലെ കാതോ ലിക്കായെ തങ്ങളുടെ വേദതലവനായി നസ്രാണികൾ അംഗീകരിച്ചിരുന്നു. കാതോലിക്കാസ്ഥാനം, പാത്രിയർക്കീസ് എന്നതിനേക്കാൾ മഹത്തരമാ ണെന്നും അവർ മനസിലാക്കിയിരുന്നു. റോമൻ കത്തോലിക്കരെ തികച്ചും അസ്വസ്ഥരാക്കിയ ഒന്നായിരുന്നു നസ്രാണികളുടെ ഈ തിരി ച്ചറിവ്. അതിനാലാണ് 1599–ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോ നാകളിൽ *ഇത്രയും കാലം നിങ്ങൾ നിത്യനമസ്ക്കാരത്തിലും കുർബാ നകളിലും ബാഗ്ദാദിലെ പാത്രിയർക്കീസിനെ കാതോലിക്കാ എന്നു കരുതി പ്രാർത്ഥിച്ചുവരുന്നു. കാതോലിക്കാ എന്നതിന്റെ അർത്ഥം സാർവ ത്രിക പിതാവ് എന്നാണ്. ആ വിശേഷണം ഈ ഭൂമിയിൽ റോമാ പാപ്പായ്ക്കു മാത്രം ഉള്ളതാണ്. ഇനി അദ്ദേഹത്തെയല്ലാതെ മറ്റാരെയെ ങ്കിലും കാതോലിക്കാ എന്നു വിളിച്ചാൽ മുടക്കപ്പെടും* എന്ന് എഴുതി ച്ചേർത്തത്. നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ സഭാദ്ധ്യക്ഷ സങ്കൽപ്പം മാറ്റാൻ സാദ്ധ്യമല്ല. പ്രത്യേകിച്ചും പഴയ റോമാ സാമ്രാജ്യത്തിന്റെ സന്ത തിയായ *പാത്രിയർക്കീസി*നു പകരം പൗരസ്ത്യമായ *കാതോലിക്കാ* എന്ന സ്ഥാനം ഉപയോഗിക്കുമ്പോൾ അതിനൊരു കൊളോണിയൽ വിരുദ്ധ മുഖം ലഭിക്കുന്നുണ്ട്.

രണ്ടാമതായി വന്ന നിർദ്ദേശം കാതോലിക്കായ്ക്കു കീഴിൽ ഏതാനും പാത്രിയർക്കീസുമാരെ വാഴിക്കുക എന്നതാണ്. തികച്ചും അനാവശ്യവും, *സ്ഥാനത്തിനുവേണ്ടി സ്ഥാനം* എന്ന ഗണത്തിൽപെടുന്ന ഒന്നുമാണിത്. അത്തരമൊരു സ്ഥാനക്കയറ്റത്തിന്റെ മാനദണ്ഡ രൂപീകരണം പോലും പ്രശ്ന സങ്കീർണ്ണമാണ്. മലങ്കര മെത്രാപ്പോലീത്തായും, അദ്ദേഹത്താൽ നിയോഗിക്കപ്പെടുന്ന ഇടവക മെത്രാന്മാരും എന്ന ഭരണ സംവിധാനം നിലവിലുള്ള മലങ്കരയിൽ അപ്രായോഗികമാണിത്.

എന്നാൽ കാതോലിക്കേറ്റിന്റെ പുനർനിർണ്ണയം ശതാബ്ദി വർഷത്തിൽ അനിവാര്യമാണെന്നതിൽ രണ്ടുപക്ഷമില്ല. എന്നെങ്കിലും ഒരു ഏകീകൃത ഇന്ത്യൻ സഭയുണ്ടാകുമെങ്കിൽ അതിന്റെ തലവൻ കാതോലിക്കാ ആയിരിക്കും എന്ന വിശാലമായ കാഴ്ചപ്പാടോടെ വേണം ഈ പുനർനിർണ്ണയം നടത്താൻ. അതിനുള്ള മാർഗ്ഗം മൗലികതയിലേക്കുള്ള മടക്കം മാത്രമാണ്.

പോർട്ടുഗീസ് പൂർവകാലത്ത് ഇന്ത്യയിലെ പേർഷ്യൻ മെത്രാന് സ്ഥാനിക പാത്രിയർക്കീസിന്റെ ബഹുമതി ഉണ്ടായിരുന്നു എന്ന് ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നു. അദ്ദേഹം *ഇന്ത്യയോക്കെയുടേയും വാതിൽ* എന്ന അർത്ഥമുള്ള *തറവോദ് കോൽ ഹിന്ദോ* എന്ന സ്ഥാനനാമം ഉപയോഗിച്ചിരുന്നു. സെമറ്റിക് ഭാഷകളിൽ *വാതിൽ* എന്ന സങ്കല്പത്തിന് അത്യുന്നത സ്ഥാനമാണുള്ളത്. കൂനൻകുരിശു സത്യത്തിനു ശേഷം തദ്ദേശീയരായ മാർത്തോമ്മാ മെത്രാന്മാരും *തറവോദ് കോൽ ഹിന്ദോ* എന്ന് തങ്ങളുടെ പേരിനൊപ്പം ഉപയോഗിച്ചിരുന്നു. നാലാം മാർത്തോമ്മാ വരെ ഇത് ഉപയോഗിച്ചിരുന്നതായി രേഖകളുണ്ട് (അതിനുശേഷം ആരും ഉപയോഗിച്ചില്ല എന്നല്ല, പരിശോധിക്കാൻ ആരും മിനക്കെട്ടില്ല എന്നു മാത്രമേ അർത്ഥമുള്ളു). ശതാബ്ദി വർഷത്തിൽ ഈ മഹത്തായ പൂർവിക സ്ഥാനനാമം പുനർജീവിപ്പിക്കണം.

രണ്ടാമതായി പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനവസ്ത്രമാണ്. ഇപ്പോൾ സുറിയാനി പാരമ്പര്യം അവകാശപ്പെടുന്ന എല്ലാ മെത്രാന്മാർക്കും ഒരേ വേഷമാണ്. സാധാരണവസ്ത്രത്തിലും കൗദാശിക വേഷത്തിലും സ്ഥിതി ഇതു തന്നെയാണ്. ഇതിനും തീർച്ചയായും മാറ്റം വരണം.

കാതോലിക്കാമാരുടെ അംശവസ്ത്രത്തിന്റെ ഒരു ഭാഗം സമീപകാലത്ത് നഷ്ടപ്പെട്ടിട്ടുണ്ട്. അത് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ പ്രധാന മഹാപുരോഹിതൻ (കാതോലിക്കാ - പാത്രിയർക്കീസ്) മാത്രം ധരിക്കുന്ന *ഏഫോദ്* എന്ന സ്ഥാനവസ്ത്രമാണ്. അരക്കെട്ടിൽ നിന്നും തൂങ്ങിക്കിടക്കുന്ന സമചതുരാകൃതിയിൽ ചിത്രപ്പണികളുള്ള ഇതിന് *സാക്രോ* എന്നും പറയും. പ. ഗീവർഗീസ് ദ്വിതീയൻ, പ. മാത്യൂസ് പ്രഥമൻ എന്നീ കാതോലിക്കാമാർ ഇത് ഉപയോഗിച്ചിരുന്നു. പ്രചാരലുപ്തമായ ഈ സ്ഥാനവസ്ത്രം അടിയന്തിരമായി പുനർജീവിപ്പിക്കേണ്ടിയിരിക്കുന്നു.

രണ്ടാമതായി സാധാരണവസ്ത്രമാണ്. കേരളത്തിൽ ഒറിജിനലും ഡ്യൂപ്ലിക്കേറ്റും ബദലും റിബലുമായി പാശ്ചാത്യ സുറിയാനി പാരമ്പര്യം അവകാശപ്പെടുന്ന മെത്രാന്മാരെല്ലാം ധരിക്കുന്ന അതേ വേഷം - ചുമന്ന

കുപ്പായവും കറുത്ത പുറംകുപ്പായവും കറുത്ത മത്തങ്ങാ മുടിയുമാണ് - പൗരസ്ത്യ കാതോലിക്കായും ധരിക്കുന്നത്. ഇതിനു മാറ്റം വരണം. എത്യോപ്യാ, റൂമേനിയാ മുതലായ സഭകളുടെ അദ്ധ്യക്ഷന്മാരെപ്പോലെ വെളുത്ത പുറംകുപ്പായം - മത്തങ്ങാമുടി അടക്കം - പൗരസ്ത്യ കാതോലിക്കായും സ്വീകരിക്കുന്നതാകും ഉചിതം. മുകളിൽപറഞ്ഞ ഇരു സഭകളിലും മെത്രാന്മാർ കറുത്ത കുപ്പായവും തൊപ്പിയുമാണ് ഉപയോഗിക്കുന്നത്. പോർട്ടുഗീസുകാരുടെ വരവിനു മുമ്പു മുതൽ നസ്രാണി കത്തനാരന്മാർ വെളുത്ത കുപ്പായമാണ് ധരിച്ചു വന്നിരുന്നത്. ഇന്നും പൗരസ്ത്യ സഭകളിൽ വൈദികർ സാധാരണവസ്ത്രമായി വെളുത്ത കുപ്പായം ധരിക്കുന്ന ഏക സഭ, മലങ്കരസഭയാണ്. ഈ പുരാതന വ്യക്തിത്വമനുസരിച്ചും കാതോലിക്കായുടെ വെളുത്ത പുറംകുപ്പായം അർത്ഥപൂർണ്ണമാണ്.

നഷ്ടപ്പെട്ടുപോയ മറ്റൊന്ന്, ആർച്ച് മാൻഡ്രിയാറ്റ് വടിയാണ്. പൗരസ്ത്യ സഭാദ്ധ്യക്ഷന്മാരെല്ലാം സാധാരണ വസ്ത്രത്തോടൊപ്പം കൊണ്ടുനടക്കുന്ന ഒന്നാണ് നെഞ്ചുവരെ പൊക്കമുള്ള ആർച്ച് മാൻഡ്രിയാറ്റ് വടി. മലങ്കരയിലെ കോർഎപ്പിസ്ക്കോപ്പാമാർ ഉപയോഗിക്കുന്നതിനോടു സാദൃശ്യമുള്ളതും അലങ്കാരപ്പണികളുള്ളതുമാണ് സഭാ തലവന്മാർ ഉപയോഗിക്കുന്ന ആർച്ച് മാൻഡ്രിയാറ്റ് വടി. ഇതും പ. ഗീവർഗീസ് ദ്വിതീയൻ, പ. മാത്യൂസ് പ്രഥമൻ എന്നീ കാതോലിക്കാമാർ ഉപയോഗിച്ചിരുന്നു. ഈ വടിയുടെ ഉപയോഗവും പുനഃസ്ഥാപിക്കണം.

നൂറ്റാണ്ടുകളിൽ വൈദേശിക അധിനിവേശത്തിനെതിരെ നസ്രാണികൾ ചെറുത്തുനിന്നത് അവരുടെ *തോമാവബോധം* (Thomas consciousness) കൊണ്ടായിരുന്നു. നസ്രാണികളെ ഒരുമിച്ചു നിർത്തിയ അദൃശ്യ തന്തുവും ഈ സ്വത്വബോധമായിരുന്നു. ഇരുപത്തൊന്നാം നൂറ്റാണ്ടിൽ നസ്രാണികളുടെ ദേശവും ഭാഷയും ജാതിയും വംശവും സംസ്കാരവുമെല്ലാം വിഭിന്നമായി. വിവിധ ഭൂഖണ്ഡങ്ങളിലേയ്ക്കു നടക്കുന്ന കുടിയേറ്റങ്ങളാണ് ഇതിനു കാരണം. ഇനിയുള്ള കാലം നസ്രാണികളെ ഒരുമിച്ചു നിർത്തുന്ന ഏക ഘടകം *തോമാവബോധം* എന്ന നസ്രാണിത്വം മാത്രമായിരിക്കും. അതു കേന്ദ്രീകരിച്ചിരിക്കുന്നത് പൗരസ്ത്യ കാതോലിക്കായിലാണ്. ഈയൊരു കാഴ്ചപ്പാടോടെ വേണം ശതാബ്ദി വർഷത്തിൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തെ പുനർനിർണ്ണയം നടത്താൻ.

(*ജോർജിയൻ മിറർ, ഓഗസ്റ്റ് 2011*)

# 10

# കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ സ്ഥാനസംയോജനം

1912-ൽ മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചത്, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈകടത്തലും ശീമക്കാരുടെ *മേല്പട്ട സ്ഥാനവും വി. മൂറോനും വെച്ചുള്ള വിലപറച്ചിലും* അവസാനിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടു കൂടിയായിരുന്നു. അന്ന് മലങ്കരയുടെ യഥാർത്ഥ ഭരണം മലങ്കര മെത്രാപ്പോലീത്തായ്ക്കായിരുന്നു. കാതോലിക്കേറ്റ് സ്ഥാപിച്ചതോടുകൂടി മലങ്കരസഭയിൽ ഒരു ഇരട്ട അധികാരകേന്ദ്രത്തിന്റെ പ്രശ്നം ആവിർഭവിച്ചു.

1653 വരെ കുറഞ്ഞ് എട്ടു നൂറ്റാണ്ടെങ്കിലും മലങ്കരസഭയുടെ യഥാർത്ഥ ഭരണാധികാരികൾ പൗരസ്ത്യ കൽദായ സുറിയാനിസഭയുടെ പാരമ്പര്യപ്രകാരം വാഴിക്കപ്പെട്ട തദ്ദേശീയരായ അർക്കദ്യക്കോന്മാരായിരുന്നു. 1653-ൽ പകലോമറ്റം തോമ്മാ അർക്കദ്യക്കോനെ മാർത്തോമ്മാ പ്രഥമൻ എന്ന പേരിൽ എപ്പിസ്ക്കോപ്പായായി വാഴിച്ചപ്പോഴും 1815-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചപ്പോഴും മലങ്കരസഭയുടെ ഭരണാധികാരിക്ക് പട്ടത്വപരമായ സ്ഥാനക്കയറ്റം നൽകുകയാണുണ്ടായത്. 1912-ൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ, കാതോലിക്കാ ആയി വാഴിക്കപ്പെട്ടിരുന്നെങ്കിൽ അതൊരു സ്വാഭാവികമായ സ്ഥാനക്കയറ്റം മാത്രമാവുകയും, തദ്വാര ഇരട്ട അധികാരകേന്ദ്രത്തിന്റെ പ്രശ്നം ആവിർഭവിക്കുകയില്ലായിരുന്നു.

എന്നാൽ കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ 1912-ൽ *ശ്ലീഹായ്ക്കടുത്ത കിഴക്കെ സിംഹാസനത്തിൽ* കാതോലിക്കായായി വാഴിച്ചതോടെ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നിങ്ങനെ രണ്ടു അധികാരസ്ഥാനങ്ങൾ ഒരേസമയം സഭയിൽ നിലവിൽവന്നു. കാനോനികമായി മലങ്കര മെത്രാപ്പോലീത്താ, കാതോലിക്കായുടെ കീഴ്സ്ഥാനിയാണ്. മലങ്കരയിലാകട്ടെ സഭാഭരണം പൂർണമായും മലങ്കര മെത്രാപ്പോലീത്തായ്ക്കാണ്. അതോടൊപ്പം 1912-ൽ പ. അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോനനുസരിച്ച് *മാർ ദീവന്നാസ്യോസ്* (മലങ്കര മെത്രാപ്പോലീത്താ) *അദ്ധ്യക്ഷനാ*

*യിരിക്കുന്ന മലങ്കര അസോസിയേഷന്റെ* നിർദ്ദേശമനുസരിച്ചു മാത്രമാണ് കാതോലിക്കായ്ക്ക് സ്വന്തം സ്ഥാനത്തിനനുസരിച്ച കർമ്മങ്ങൾ - മേല്പട്ട സ്ഥാനാരോഹണവും, വി. മൂറോൻ കൂദാശയും - നടത്താൻ അനുവാദ മുള്ളു.

ആദ്യത്തെ മൂന്നു കാതോലിക്കാമാരും വാഴിക്കപ്പെടുമ്പോൾ അവർ ഇടവക മെത്രാപ്പോലീത്താമാരായിരുന്നു. ആ രീതിയിൽ അവർ മലങ്കര മെത്രാപ്പോലീത്തായുടെ കീഴ്സ്ഥാനികളുമായിരുന്നു. 1912-ൽ പ്രഥമ കാതോലിക്കായ്ക്കു നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം കണ്ടനാ ടിന്റെ മെത്രാപ്പോലീത്തായായി തുടരുമെന്ന് വ്യക്തമാക്കിയിട്ടുണ്ട്. ചുരു ക്കത്തിൽ കാതോലിക്കാ ഒരേസമയം മേൽസ്ഥാനിയും കീഴ്സ്ഥാനിയു മാകുന്ന അവസ്ഥ സംജാതമായി.

സിദ്ധാന്തപരമായി ഇത്തരമൊരവസ്ഥ ക്രൈസ്തവലോകത്ത് നവീ നമല്ല. ഹൂദായകാനോൻപ്രകാരം അന്ത്യോഖ്യൻ സഭയിൽ മൂന്നാം സ്ഥാന മുള്ള യേരുശലേം പാത്രിയർക്കീസ് ഭരണപരമായി കൈസറിയായിലെ മെത്രാപ്പോലീത്തായുടെ കീഴിലുള്ള ഒരു എപ്പിസ്ക്കോപ്പാ മാത്രമാണ്. എന്നാൽ പ്രായോഗികതലത്തിൽ ഇതെത്രമാത്രം ഫലപ്രദമായിരുന്നു എന്നറിയാൻ ഇന്ന് മാർഗ്ഗമൊന്നുമില്ല.

കാതോലിക്കായുടെ ഈ ദ്വന്ദമാന അവസ്ഥ പ. വട്ടശ്ശേരിൽ തിരുമേ നിക്ക് അജ്ഞാതമായിരുന്നില്ല. കാതോലിക്കാ തന്റെ മേൽസ്ഥാനിയായി രുന്നെങ്കിലും ഇടവക മെത്രാപ്പോലീത്താ എന്ന നിലയിൽ കാതോലിക്കാ തന്റെ കീഴ്സ്ഥാനിയുമാണെന്ന് അദ്ദേഹം കോടതിമൊഴിയിൽ അസ ന്നിഗ്ദമാംവിധം വ്യക്തമാക്കിയിരുന്നു. മേൽസ്ഥാനി കീഴ്സ്ഥാനം കൂടെ വഹിക്കുന്നതിൽ തെറ്റില്ല എന്നാണ് അദ്ദേഹം നൽകിയ വിശദീകരണം. റോമാ പാപ്പാ വത്തിക്കാന്റെ വികാരി എന്നൊരു താഴ്ന്ന സ്ഥാനം കൂടി വഹിക്കുന്നുവെന്ന ഉദാഹരണവും അദ്ദേഹം കോടതിയിൽ ചൂണ്ടിക്കാട്ടി.

വസ്തുതകൾ ഇങ്ങനെയൊക്കെയാണെങ്കിലും ഈ രണ്ടു സ്ഥാനി കൾ തമ്മിൽ സംഘർഷമുണ്ടാകാനുള്ള സാധ്യത നിലവിലുണ്ടായിരു ന്നുവെന്ന് സമകാലിക ചരിത്ര പണ്ഡിതർ ചൂണ്ടിക്കാട്ടുന്നുണ്ട്. എന്നാൽ അന്നു മലങ്കര മെത്രാപ്പോലീത്തായായിരുന്ന പ. വട്ടശ്ശേരിൽ മാർ ദീവ ന്നാസ്യോസിന്റെ വ്യക്തിപ്രഭാവം മൂലം തൽക്കാലം അത്തരമൊരു അവസ്ഥ ഒഴിവായി. സ്ഥാനാരോഹരണശേഷം ഏഴു മാസത്തിനുള്ളിൽ കാലംചെയ്ത ഒന്നാം കാതോലിക്കായും, ശാന്തനും മലങ്കര മെത്രാപ്പോ ലീത്തായുടെ ശിഷ്യനുമായ രണ്ടാം കാതോലിക്കായും തങ്ങളുടെ ഭര ണകാലത്ത് പ്രശ്നങ്ങളൊന്നുമുണ്ടാക്കാതെ കടന്നുപോയി.

രണ്ടാം കാതോലിക്കായുടെ വാഴ്ചയോടെ മലങ്കരയിലെ കാതോലിക്കേറ്റ് ഒരു താൽക്കാലിക സംവിധാനം എന്നതല്ലാതായി മാറി. നിലനിൽക്കുന്നതും പിന്തുടർച്ചയുള്ളതുമായ ഒരു യാഥാർത്ഥ്യമായി കാതോലിക്കേറ്റ് മാറി എന്നതാണ് രണ്ടാം കാതോലിക്കാ വാഴ്ചയുടെ ദീർഘകാല അടിസ്ഥാനത്തിലുള്ള ഫലം. അതോടെ കാതോലിക്കേറ്റിന് കൃത്യമായ ഒരു വ്യക്തിത്വം നിർദ്ധാരണം ചെയ്യേണ്ടത് അത്യന്താപേക്ഷിതമായി.

*കാതോലിക്കാ ഭരിക്കുന്ന സഭ* എന്നൊരു സംവിധാനമാണ് മലങ്കര സഭയ്ക്കു മുമ്പോട്ടു വേണ്ടത് എന്ന തരത്തിലാണ് ഈ വ്യക്തിത്വ നിർദ്ധാരണം ചെന്നെത്തിയത്. കേസുകളിൽ കുടുങ്ങി കലാപകലുഷിതമായ അന്നത്തെ അവസ്ഥയിൽ വിവിധ കോടതിവിധികളിലൂടെ ഉറപ്പിക്കപ്പെട്ട മാർ ദീവന്നാസ്യോസിന്റെ മലങ്കരമെത്രാൻ സ്ഥാനം ഉപേക്ഷിക്കുക അസാദ്ധ്യമായിരുന്നു. അതേസമയം ഭാവിയിൽ മലങ്കര മെത്രാൻ - കാതോലിക്കാ സ്ഥാനങ്ങൾ തമ്മിൽ സംഘർഷമുണ്ടാകുമെന്ന് കൂർമ്മ ബുദ്ധിയായ മാർ ദീവന്നാസ്യോസിന് മനസ്സിലായി. തന്റെ ശിഷ്യനും ജഡപ്രകാരം ബന്ധുവുമായ മൂന്നാം കാതോലിക്കായുടെ ചില പ്രവർത്തനങ്ങൾ ഇപ്രകാരം ഒരു ധാരണ ഉണ്ടാകുവാൻ ഹേതുവായി എന്നു സൂചനകളുണ്ട്. തന്റെ രണ്ടു മുൻഗാമികളെപ്പോലെ കാതോലിക്കാസ്ഥാനവും കൊല്ലം, നിരണം, തുമ്പമൺ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ സ്ഥാനവും കൊണ്ട് തൃപ്തനാകാൻ മൂന്നാം കാതോലിക്കാ തയാറല്ലായിരുന്നു. നേരിട്ട് മാർ ദീവന്നാസ്യോസിനോട് ഇത് ആവശ്യപ്പെടാൻ അദ്ദേഹത്തിനു ഭയവുമായിരുന്നു. മെത്രാന്മാരുടെ മേലധികാരം കാതോലിക്കായ്ക്കു വേണമെന്നതായിരുന്നു മൂന്നാം കാതോലിക്കായുടെ ചുരുങ്ങിയ ആവശ്യം.

എപ്പിസ്കോപ്പൽ ഭരണസംവിധാനത്തിനെ പരിപൂർണ്ണമായി അനുകൂലിക്കുന്ന വ്യക്തിയായിരുന്നെങ്കിലും ഈ വാദം അംഗീകരിക്കാൻ മാർ ദീവന്നാസ്യോസ് തയാറായില്ല. അധികാരം കാതോലിക്കായ്ക്ക് തനിച്ചുള്ളതല്ലെന്നും അത് എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സംയുക്ത അധികാരത്തിലും ഉത്തരവാദത്തിലുമുള്ളത് - *സിനോഡിക്കൽ* - ആണെന്ന പൗരസ്ത്യ സഭാശാസ്ത്രമായിരുന്നു മാർ ദീവന്നാസ്യോസിന്റെ അഭിപ്രായം.

മൂന്നാം കാതോലിക്കായുടെ വാദം അംഗീകരിക്കുന്നതിൽ മറ്റൊരപകടവും പതിയിരിക്കുന്നുണ്ടായിരുന്നു. കോടതിവിധികളിലൂടെ സ്ഥാപിച്ചെടുത്ത മലങ്കരസഭയുടെ പുരാതന പാരമ്പര്യമനുസരിച്ച്, മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായുള്ള മലങ്കര അസോസിയേഷനാണ് മലങ്കര സഭയുടെ പരമാധികാരി. 1912-ൽ ഒന്നാം കാതോലിക്കായ്ക്കു നൽകിയ

സ്ഥാത്തിക്കോനിലും ഇതു വ്യക്തമാക്കുന്നുണ്ട്. കാതോലിക്കാ ആവശ്യപ്പെട്ട എപ്പിസ്ക്കോപ്പാമാരുടെ മേലധികാരം മൂലം, കാതോലിക്കായ്ക്ക് മലങ്കരമെത്രാപ്പോലീത്തായടക്കമുള്ള മെത്രാന്മാരുടെമേൽ അപരിമിതമായ അധികാരം കൈവരും. ഇത്തരമൊരു അവസ്ഥയിൽ ഏതെങ്കിലും കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും തമ്മിൽ ഭിന്നത ഉണ്ടായാൽ അതിന്റെ പ്രത്യാഘാതം അതീവ ഗുരുതരമായ അവസ്ഥ സൃഷ്ടിക്കുമായിരുന്നു. മാർ ദീവന്നാസ്യോസിനെ *നേരെനോക്കുവാൻ ഭയപ്പെട്ടിരുന്ന* മാർ ഗീവർഗീസ് ദ്വിതീയൻ ബാവാതന്നെ മുറുമുറുക്കാൻ തുടങ്ങിയതോടെ ഇത്തരമൊരവസ്ഥ സമീപഭാവിയിൽ – ഒരുപക്ഷേ തന്റെ കാലം കഴിഞ്ഞാൽ ഉടൻ – ഉണ്ടാകാമെന്നുള്ളത് മാർ ദീവന്നാസ്യോസിന് വ്യക്തമായിരുന്നു.

ഇത്തരം ഒരു ഭരണപ്രതിസന്ധി ഒഴിവാക്കാനുള്ള മാർഗ്ഗം 1932-ൽ മാർ ദീന്നാസ്യോസ് എഴുതി പ്രസിദ്ധീകരിച്ച മലങ്കരസഭാ ഭരണഘടനയുടെ നക്കലിൽ അദ്ദേഹം വ്യക്തമാക്കി. താഴെ പറയുന്നവയാണ് അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ:

1. മലങ്കരസഭയുടെ തലവൻ കാതോലിക്കായായിരിക്കണം.

2. മലങ്കര മെത്രാന്റെ അധികാരങ്ങൾ കാതോലിക്കായിൽ ലയിപ്പിക്കണം.

3. നിയമതടസ്സമില്ലെങ്കിൽ താൻ അധികാരമൊഴിയാൻ തയാറാണ്.

4. തനിക്കുശേഷം മലങ്കരമെത്രാന്മാരെ തിരഞ്ഞെടുക്കരുത്.

5. ഏതെങ്കിലും നിയമപ്രശ്നങ്ങൾ മൂലം മലങ്കരമെത്രാൻ സ്ഥാനം നിലനിർത്തേണ്ടിവരുന്നപക്ഷം കാതോലിക്കായെത്തന്നെ മലങ്കരമെത്രാനാക്കണം.

മാർ ദീവന്നാസ്യോസ് മുൻകൈയെടുത്ത ഭരണഘടനാ നിർമാണം അദ്ദേഹത്തിന്റെ കാലത്തു പൂർത്തിയാക്കാനായില്ല. എപ്പിസ്ക്കോപ്പസിയും ജനാധിപത്യവും തമ്മിലുള്ള അധികാരവിഭജനം എന്ന കീറാമുട്ടി ഭരണഘടനാ നിർമാണത്തെ നീട്ടിക്കൊണ്ടുപോയി. മാർ ദീവന്നാസ്യോസിന്റെ പെട്ടെന്നുണ്ടായ ദേഹവിയോഗവും ഭരണഘടന പാസാക്കുന്നതിന് തടസ്സമായി. എന്നാൽ ഈ വിഷയത്തെപ്പറ്റിയുള്ള തന്റെ ആശയഗതിക്കനുസരിച്ചാണ് മാർ ദീവന്നാസ്യോസ് തന്റെ വിൽപ്പത്രം തയാറാക്കിയത്. ടി വിൽപ്പത്രപ്രകാരം തന്റെ കൈവശത്തിലുള്ള സ്വത്തുക്കളുടെ നിയന്ത്രണം കാതോലിക്കായ്ക്കും എപ്പിസ്കോപ്പൽ സുന്നഹദോസിനുമാണ് മാർ ദീവന്നാസ്യോസ് നൽകിയത്.

1934-ൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തതിന്റെ ശേഷം ഭരണഘടന പാസാക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. പല കാരണങ്ങൾ കൊണ്ട് മലങ്കരമെത്രാൻ എന്ന സ്ഥാനം ഒഴിവാക്കാൻ സഭയ്ക്കാകുമായിരുന്നില്ല. ഒന്നാമതായി ചരിത്രപരമായി മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ ആ സ്ഥാനത്തോടുള്ള നസ്രാണികളുടെ വൈകാരികബന്ധം. രണ്ടാമതായി ആ സ്ഥാനം ഇല്ലാതാക്കിയാൽ വിഘടിതവിഭാഗം ഉയർത്താവുന്ന നിയമപ്രശ്നങ്ങളും അവയുടെ പ്രത്യാഘാതങ്ങളും സഭയ്ക്ക് താങ്ങാവുന്നതിലധികമായിരിക്കും. അതിനാൽ മലങ്കരമെത്രാപ്പോലീത്താ സ്ഥാനം നിലനിർത്തുവാൻ തീരുമാനിച്ചു. ഒരേസമയം കാതോലിക്കാ തന്നെ മലങ്കരമെത്രാപ്പോലീത്താ സ്ഥാനവും കൂടി വഹിക്കണമെന്ന് വ്യവസ്ഥ ചെയ്തുകൊണ്ട് 1934-ൽ ഭരണഘടന പാസാക്കി ഇരട്ട അധികാരകേന്ദ്രത്തിന്റെ ഭരണപ്രതിസന്ധി ഒഴിവാക്കി.

ഒരേ സഭാസ്ഥാനി തന്നെ ഒന്നിലധികം സ്ഥാനം വഹിക്കുന്നത് ഓർത്തഡോക്സ് സഭകളിൽ പുതുമയല്ല. ഏറ്റവും നല്ല ഉദാഹരണം എത്യോപ്യൻ സഭയാണ്. 1653-നു മുമ്പ് മലങ്കരസഭയ്ക്കുണ്ടായിരുന്ന ഭരണരീതി തന്നെയാണ് 20-ാം നൂറ്റാണ്ടിന്റ പകുതിവരെ എത്യോപ്യയിലുമുണ്ടായിരുന്നത്. കോപ്ടിക് സഭയിൽ നിന്നും വാഴിക്കുന്ന കോപ്ടിക്കുകാരനായ ഒരു മെത്രാനായിരുന്നു അന്നുവരെ എത്യോപ്യൻ സഭയുടെ ആത്മീയ ഭരണാധികാരി. സഭയുടെ യഥാർത്ഥ ഭരണമാകട്ടെ 1653-നു മുമ്പുള്ള മലങ്കരയിലെ അർക്കദ്യക്കോന്മാർക്ക് സമനായ എത്യോപ്യൻ വംശജനായ ഒരു വൈദികനും. *എശ്ചീഗോ* എന്നായിരുന്നു ആ സ്ഥാനിയുടെ പേര്. 20-ാം നൂറ്റാണ്ടിൽ എത്യോപ്യൻ സഭയ്ക്ക് സ്വന്തം പാത്രിയർക്കീസുണ്ടായപ്പോൾ അവർ തങ്ങൾക്ക് വൈകാരിക അടുപ്പമുള്ള *എശ്ചീഗോ* സ്ഥാനം നിലനിർത്തി, ആ സ്ഥാനം കൂടെ പാത്രിയർക്കീസിനു നൽകി. *പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യകാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും* എന്നതുപോലെ *എത്യോപ്യയുടെ പാത്രിയർക്കീസും സെന്റ് തെക്ലെഹൈമ്നോട്ടിന്റെ സിംഹാസനത്തിൽ എശ്ചീഗോയും* എന്നാണ് എത്യോപ്യൻ പാത്രിയർക്കീസിന്റെ സ്ഥാനനാമം.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഇല്ലാതാക്കണമെന്നും എങ്കിൽ മാത്രമേ കാതോലിക്കാസ്ഥാനം പൂർണ്ണമാവുകയും മഹത്വം കൂടുകയും ചെയ്യൂ എന്നും ചിലർ വാദിക്കുന്നത് അർത്ഥരഹിതമാണ്. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ഒരാൾ തന്നെയായ സ്ഥിതിക്ക് ഇത്തരമൊരു ചിന്തയ്ക്ക് പ്രസക്തിയില്ല. മാത്രമല്ല ചരിത്രപരമായി നസ്രാണികളുടെ സ്വയംഭരണത്തിന്റെ പ്രതീകമായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം, കാതോലിക്കാ എന്ന വൈദികസ്ഥാനത്തിനായി ഇല്ലാതാക്കു

ന്നത് സഭയുടെ ദേശീയ സ്വഭാവത്തെയും അസോസിയേഷനിൽ അധി ഷ്ഠിതമായ ഭരണസംവിധാനത്തേയും വെല്ലുവിളിക്കുന്ന ഒരു നടപടിയാ വില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

(*അൽമായവേദി, ജൂൺ 2006*)

# 11

# അനന്യം ഈ അഭിഷേകം

2005 ഒക്ടോബർ 31-ന് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ആയി വാഴിച്ചപ്പോൾ മലങ്കരസഭാ ചരിത്രത്തിൽ അതൊരു വിസ്മയക്കാഴ്ചയായി. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിൽ ഇദം പ്രഥമമായി മുൻഗാമി നേരിട്ട് പിൻഗാമിയെ വാഴിക്കുക എന്ന അസുലഭ ഭാഗ്യത്തിനാണ് പരുമലസെമിനാരി സാക്ഷ്യം വഹിച്ചത്.

സ്ഥാനത്യാഗം ചെയ്യുന്ന മൂന്നാമത്തെ കാതോലിക്കായാണ് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ. അദ്ദേഹത്തിനു മുമ്പ് സ്ഥാനത്യാഗം ചെയ്ത മാർ ഔഗേൻ പ്രഥമനും മാർത്തോമ്മാ മാത്യൂസ് പ്രഥമനും പിൻഗാമിക്ക് സ്ഥാനചിഹ്നങ്ങൾ കൈമാറിയത് ദേവലോകം അരമനയിൽ വെച്ചാണ്. ദീർഘമായ സ്ഥാനാരോഹണ ശുശ്രൂഷയിൽ പങ്കെടുക്കുവാനുള്ള ആരോഗ്യസ്ഥിതി അന്ന് അവർക്കില്ലായിരുന്നു എന്നതാവണം കാരണം. ഏതായാലും മുൻഗാമിയായ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, പിൻഗാമിയുടെ സ്ഥാനാരോഹണ ശുശ്രൂഷാവേളയിൽതന്നെ പിൻഗാമിയെ വലിയ ഇടയനടുത്ത അഹറോന്റെ വടിപിടിച്ച്, മുദ്രമാലകളും അണിയിച്ച്, മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനാക്കി.

1653-ൽ മലങ്കരയിൽ ദേശീയ എപ്പിസ്ക്കോപ്പേറ്റ് രൂപമെടുത്തതു മുതൽ മുൻഗാമി പിൻഗാമിയെ വാഴിക്കുക എന്നത് മലങ്കരസഭയുടെ കീഴ്‌വഴക്കമായിരുന്നു. പകലോമറ്റം കുടുംബത്തിൽനിന്നും വാഴിക്കപ്പെട്ട മലങ്കര മെത്രാന്മാരിൽ ഭൂരിഭാഗംപേരും മുൻഗാമികളാൽ അഭിഷേകം ചെയ്യപ്പെട്ടവരാണ്. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് വാഴിച്ച മഹാനായ ഒന്നാം മാർത്തോമ്മായും മാർ ഈവാനിയോസ് ഹദിയള്ളാ വാഴിച്ച മൂന്നും നാലും മാർത്തോമ്മാമാരും ഒഴികെ പകലോമറ്റം മെത്രാന്മാരെല്ലാവരും മുൻഗാമികളാൽ വാഴിക്കപ്പെട്ടവരായിരുന്നു. രണ്ടാം മാർത്തോമ്മായുടെ സ്ഥാനദാതാവ്, മാർ ഗ്രീഗോറിയോസാണെന്ന് ഒരു അഭിപ്രായം ഉള്ള കാര്യം വിസ്മരിക്കുന്നില്ല. പക്ഷേ, ഇവരാരും തങ്ങളുടെ ജീവിതകാലത്ത് അധികാരം ഒഴിഞ്ഞുകൊടുത്ത ചരിത്രമില്ല.

പകലോമറ്റം വാഴ്ച അവസാനിപ്പിക്കാൻ മലങ്കരപള്ളിയോഗം തീരുമാനിച്ചതിനുശേഷം തുടർച്ചയായി മൂന്നു ദീവന്നാസ്യോസ് മെത്രാപ്പോ

ലീത്താമാരെ വാഴിച്ചത് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായായിരുന്നു. ഇവരിൽ ആദ്യത്തെയാളായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കാലംചെയ്തശേഷം, മാർ പീലക്സിനോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റു. തുടർന്ന് അദ്ദേഹം പുന്നത്ര മാർ ദീവന്നാസ്യോസ് മൂന്നാമനെ മലങ്കരമെത്രാനായി വാഴിച്ച് അധികാരം ഒഴിഞ്ഞുകൊടുത്തു. അങ്ങനെ മലങ്കരസഭയുടെ ചരിത്രത്തിൽ സ്ഥാനത്യാഗം ചെയ്ത ആദ്യ സഭാതലവനെന്ന സ്ഥാനത്തിന് മാർ പീലക്സിനോസ് അർഹനായി. പുന്നത്ര മെത്രാൻ ആകസ്മികമായി കാലം ചെയ്തതിനാൽ മാർ പീലക്സിനോസ് രണ്ടാമതും മലങ്കര മെത്രാൻ സ്ഥാനം ഏറ്റെടുത്തു. തുടർന്ന് ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമനെ വാഴിച്ച് അദ്ദേഹം വീണ്ടും സ്ഥാനമൊഴിഞ്ഞു. മലങ്കരസഭാചരിത്രത്തിൽ രണ്ടു പ്രാവശ്യം സ്ഥാനത്യാഗം ചെയ്ത ഏക വ്യക്തി എന്ന അനന്യസ്ഥാനമാണ് കിടങ്ങൻ മാർ പീലക്സിനോസിനുള്ളത്. പിന്നീട് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമനും പ്രൊട്ടസ്റ്റന്റു പീഡനം സഹിക്കവയ്യാതെ സ്ഥാനത്യാഗം ചെയ്തു.

മലങ്കര പള്ളിയോഗത്തിന്റെ തിരഞ്ഞെടുപ്പു കൂടാതെ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ ശീമയിൽപോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റുവന്നതോടുകൂടി മലങ്കരസഭയിൽ മുൻഗാമി, പിൻഗാമിയെ വാഴിക്കുക എന്ന പതിവിനു ഭംഗം വന്നു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമൻ സ്ഥാനത്യാഗം ചെയ്തതിനാൽ മാർ മാത്യൂസ് അത്താനാസ്യോസിനു ഭരണം കിട്ടി. ഈ സാഹചര്യത്തിൽ അദ്ദേഹത്തിനു ബദലായി തിരഞ്ഞെടുക്കപ്പെട്ട പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ട സ്ഥാനം സ്വീകരിക്കാൻ നിർബന്ധിതനായി.

തുടർന്നുണ്ടായ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സന്ദർശനവും അനുബന്ധ സംഭവങ്ങളും മലങ്കരസഭയെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം അംഗീകരിക്കുന്ന നിലയിലെത്തിച്ചു. അതിനാൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും പാത്രിയർക്കീസിൽ നിന്നാണ് മേല്പട്ടസ്ഥാനം സ്വീകരിച്ചത്.

ഇതിനിടയിൽ ഒരു സ്ഥാനത്യാഗശ്രമം നടന്നെങ്കിലും ഫലപ്രാപ്തിയിലെത്തിയില്ല. 1889-ൽ റോയൽ കോടതിവിധിയുടെ സമയത്ത്, പ്രൊട്ടസ്റ്റന്റു വിഭാഗം തലവനായ തോമസ് അത്താനാസ്യോസ് സത്യവിശ്വാസത്തിലേക്കു മടങ്ങിവരുന്നപക്ഷം അദ്ദേഹത്തിന് മലങ്കരമെത്രാൻ സ്ഥാനം ഒഴിഞ്ഞുകൊടുക്കാൻ തയാറാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. എന്നാൽ വേദ

വിപരീതം ത്യജിക്കുവാൻ തോമസ് അത്താനാസ്യോസ് തയാറാകാതി രുന്നതിനാൽ ഈ ശ്രമം വിജയിച്ചില്ല.

എന്നാൽ മറ്റൊരു കാര്യത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയം നേടി. പാത്രിയർക്കീസിന്റെ ശക്തമായ എതിർപ്പിനെ മറികടന്ന് തന്റെ ജീവിതകാലത്തുതന്നെ പിൻഗാമിക്ക് മേല്പട്ടസ്ഥാനം ലഭ്യമാക്കു ന്നതിൽ അദ്ദേഹം വിജയിച്ചു. സ്വയം വാഴിക്കാനായില്ലെങ്കിലും 1873-ലെ പരുമല സുന്നഹദോസ് നിശ്ചയം അദ്ദേഹം അങ്ങനെ നടപ്പാക്കി.

മലങ്കരയിലെ കാതോലിക്കാമാരുടെ ചരിത്രത്തിൽ പിൻഗാമിയാൽ മേല്പട്ടസ്ഥാനത്ത് ഉയർത്തപ്പെട്ട ഒരു മുൻഗാമിയുണ്ട്. അന്ത്യോഖ്യായുടെ പ. അബ്ദുൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് അദ്ധ്യക്ഷനായ സുന്ന ഹദോസാണ് പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കായായി വാഴി ക്കപ്പെട്ട വാകത്താനം ഗീവർഗീസ് റമ്പാനെ, 'മാർ പീലക്സീനോസ്' എന്ന പേരിൽ മേല്പട്ടസ്ഥാനത്തേക്കുയർത്തിയത്. അന്ന് സഹകാർമ്മി കരിൽ ഒരാൾ പിന്നീട് മലങ്കരസഭയിലെ മൂന്നാം കാതോലിക്കായായി വാഴിക്കപ്പെട്ട കല്ലാച്ചേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോ ലീത്തായായിരുന്നു. മലങ്കരസഭയിലെ ഒന്നാം കാതോലിക്കായായിരുന്ന പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ആയിരുന്നു മറ്റൊരു സഹകാർമ്മി കൻ. മുൻഗാമിയും പിൻഗാമിയും ചേർന്നു മേല്പട്ടക്കാരനായി വാഴിച്ച ഏക കാതോലിക്കാ എന്ന് ഈ അർത്ഥത്തിൽ പ. വാകത്താനത്തു ബാവായെ വിശേഷിപ്പിക്കാം.

തങ്ങളുടെ ജീവിതകാലത്ത് പിൻഗാമിയെ വാഴിക്കുക എന്നതായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ മലങ്കരസഭയുടെ പാര മ്പര്യം. സഭയുടെ അഖണ്ഡതയ്ക്ക് ഇത് അത്യന്താപേക്ഷിതമാണെന്ന് 1873-ൽ പരുമലയിൽ ചേർന്ന മലങ്കരപള്ളിയോഗം നിഷ്കർഷിച്ചു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതു നടപ്പിലാക്കി. മൂന്നാമത്തെ കാതോ ലിക്കായുടെ കാലംമുതൽ പിൻഗാമിയെ മുൻഗാമിയുടെ കാലത്ത് തിര ഞ്ഞെടുക്കുക എന്നത് കീഴ്വഴക്കമായി. നാലും അഞ്ചും കാതോലിക്കാ മാർ സ്ഥാനത്യാഗം ചെയ്ത് പിൻഗാമിക്ക് അധികാരം ഏൽപ്പിച്ചുകൊ ടുത്തു. ആറാമത്തെ കാതോലിക്കായാകട്ടെ ഇവയുടെയെല്ലാം പൂർത്തീ കരണമായി ഏഴാം കാതോലിക്കായ്ക്ക് അധികാരമൊഴിഞ്ഞു കൊടുക്കുക മാത്രമല്ല, അദ്ദേഹത്തെ സ്വയം വാഴിക്കുകയും ചെയ്തു. ഈ പശ്ചാത്ത ലത്തിൽ മാർത്തോമ്മാ ദിദിമോസ് പ്രഥമന്റെ വാഴ്ച മലങ്കരസഭാചരിത്ര ത്തിലെ ഒരു നിർണ്ണായക വഴിത്തിരിവാണ്. ഈ മാതൃക ഇനിയുള്ള കാലത്ത് കീഴ്വഴക്കമായി മാറണം.

*(മലങ്കരസഭാ മാസിക, ജൂൺ 2006)*

# 12

# ചരിത്രം സൃഷ്ടിച്ച വിടവാങ്ങൽ

2010 ഒക്ടോബർ 30-ന് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ സ്ഥാനമൊഴിയുന്നത് അപൂർവമായ പ്രത്യേകതകളോടെയാണ്. 2005 ഒക്ടോബർ 30-ന് സ്ഥാനമേറ്റ പ. പിതാവ്, 2010 ഒക്ടോബർ 30-ന് തന്റെ തൊണ്ണൂറാം ജന്മദിനത്തിലാണ് പിൻഗാമിയെ ചുമതലകൾ ഏല്പിച്ചത്. സ്ഥാനമേറ്റതും ഒഴിയുന്നതും ജന്മദിനത്തിൽ.

മലങ്കരസഭാ ചരിത്രത്തിൽ *ഭാഗ്യവാൻ* എന്ന വിശേഷണത്തിന് തികച്ചും അർഹനായ സഭാദ്ധ്യക്ഷനാണ് ദിദിമോസ് പ്രഥമൻ ബാവാ. ആദ്യമായി മുൻഗാമിയാൽ വാഴിക്കപ്പെട്ട കാതോലിക്കാ എന്നതിൽ തുടങ്ങുന്നു ആ ഭാഗ്യം. അവസാനനിമിഷം ഒഴിവായ കോടതി നടപടികൾ മൂലം താൻ അദ്ധ്യക്ഷനായ ആദ്യ മലങ്കര അസോസ്സിയേഷൻ നിശ്ചിത ദിവസം തന്നെ നടത്തുവാൻ സാധിച്ചത് അടുത്ത ഭാഗ്യം. പിൻഗാമിയേയും രണ്ടു കൂട്ടു ട്രസ്റ്റികളെയും പതിനാല് മെത്രാന്മാരെയും തിരഞ്ഞെടുക്കാനുള്ള അപൂർവഭാഗ്യവും അദ്ദേഹത്തിന് ലഭിച്ചു.

കേവലം അഞ്ചു വർഷത്തെ ഭരണത്തിനിടയിൽ പതിനാല് മെത്രാന്മാരെ വാഴിച്ചു കാതോലിക്കാമാർക്കിടയിൽ റിക്കാർഡിട്ട പ. പിതാവ്, ഒരേസമയം ഏഴുപേരെ വാഴിച്ച്, ഒരുമിച്ച് വാഴിക്കുന്നവരുടെ എണ്ണത്തിലും റിക്കാർഡിട്ടു. ദശാബ്ദങ്ങൾക്കു ശേഷമാണ് ആവശ്യമായ എണ്ണം മെത്രാൻ സ്ഥാനാർത്ഥികൾ ജയിച്ചുവന്നത് എന്നതും ഒരു റിക്കാർഡാണ്; അതും രണ്ടു പ്രാവശ്യവും.

ദശാബ്ദങ്ങൾക്കു ശേഷം പരുമലയ്ക്ക് പുറത്ത് അസ്സോസിയേഷനും മെത്രാൻ വാഴ്ചയും നടത്തിയതും ഒരു ഭാഗ്യമായി കണക്കാക്കാം. അതും വിപുലമായ പ്രചരണത്തോടും മുന്നൊരുക്കത്തോടും കൂടെ. ചരിത്രത്തിൽ ആദ്യം *പൂർണ്ണ പുരുഷ ലോകമായ* മലങ്കര അസോസ്സിയേഷനിൽ ഔദ്യോഗികസ്ഥാനത്ത് ഒരു വനിത പ്രവേശിച്ചു; ഒരിക്കലല്ല രണ്ടു പ്രാവശ്യം - കൂട്ടു ട്രസ്റ്റികളെയും മെത്രാന്മാരെയും തിരഞ്ഞെടുക്കാൻ - വരണാധികാരിയായി. വനിതകൾക്ക് പള്ളിപൊതുയോഗങ്ങളിൽ വോട്ടവകാശമില്ലാത്ത അംഗത്വം നല്കി സമ്പൂർണ്ണ ജനാധിപത്യത്തിലേയ്ക്കു ഒരു ചുവടുകൂടി മുന്നേറി.

മെത്രാൻ തിരഞ്ഞെടുപ്പിന് മാനദണ്ഡവും പെരുമാറ്റചട്ടവും രൂപീകരിച്ചതും അവ കർശനമായി നടപ്പാക്കിയതും, മലങ്കര അസോസ്സിയേഷന്

പാരമ്പര്യപ്രകാരമുള്ള മലങ്കര മെത്രാന്റെ അംശവസ്ത്രം ധരിക്കുന്ന പതിവ് പുനഃസ്ഥാപിച്ചതും ഭാഗ്യങ്ങളുടെ പട്ടികയിൽ പെടുത്താം.

2010 നവംബർ 1-ന് പിൻഗാമിയെ നേരിട്ടു വാഴിക്കുന്നതോടെ ഒരു സർവകാല റിക്കാർഡിനു കൂടി പ. ദിദിമോസ് പ്രഥമൻ ബാവാ അർഹനാകും. മുൻഗാമിയാൽ വാഴിക്കപ്പെടുകയും പിൻഗാമിയെ വാഴിക്കുകയും ചെയ്ത പ്രഥമ പൗരസ്ത്യ കാതോലിക്കാ എന്ന അപൂർവ സ്ഥാനം.

(*മലങ്കര ഓർത്തഡോക്സ് ടി. വി., ഒക്ടോബർ 30, 2010*)

# 13

# കാതോലിക്കേറ്റിന്റെ ദേശീയത

കാതോലിക്കേറ്റിന്റെ ശതാബ്ദിയോടനുബന്ധിച്ചു വളരെയധികം പ്രസ്താവിക്കപ്പെട്ട ഒരു വസ്തുതയാണ് അതിന്റെ ദേശീയത. വളരയ ധികം തവണ ചർവിതചർവണം ചെയ്യപ്പെടുമ്പോഴും ഈ ദേശീയതയുടെ യഥാർത്ഥ മാനങ്ങളെപ്പറ്റി തികഞ്ഞ നിശബ്ദത പുലർത്തുന്ന പ്രവണ തയാണ് കണ്ടത്. ഈ വ്യാഖ്യാനരാഹിത്യം ഒട്ടനവധി സംശയങ്ങൾക്ക് വഴിവെച്ചു എന്നതും യാഥാർത്ഥ്യമാണ്.

ദേശീയതയ്ക്ക് പല തലങ്ങളുണ്ട്. അവയിൽ ഏറ്റവും ശ്രദ്ധേയമാ യത് ഭൂമിശാസ്ത്രപരവും രാഷ്ട്രീയവുമാണ്. ഇതു കൂടാതെ ഭാഷ, വംശം, സംസ്ക്കാരം തുടങ്ങിയ മറ്റനവധി തലങ്ങളും ദേശീയതയ്ക്കുണ്ട്. നസ്രാ ണികളെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയമായ ദേശീയത കുന്നംകുളം മുതൽ ചാത്തന്നൂർ വരെ അനേകം നാട്ടുരാജ്യങ്ങളിൽ ചിതറിക്കിടന്നി രുന്നു. അതു പിന്നീട് തിരുവിതാംകൂർ, കൊച്ചി ദേശീയതകളും അവ സാനം 1947-ൽ ഇന്ത്യൻ ദേശീയതയുമായി. ഇന്ന് നസ്രാണികൾ അനേക രാജ്യങ്ങളിലെ പൗരന്മാരാണ്. അതിനാൽ ദേശീയതയുടെ രാഷ്ട്രീയ - ഭൂമിശാസ്ത്ര തലങ്ങൾക്ക് ഇന്നു പ്രസക്തിയില്ല. ഭാഷ, സംസ്ക്കാരം മുത ലായവയിലും ദേശീയതയുടെ ഏകമുഖ സ്വഭാവം നസ്രാണികൾക്ക് നഷ്ടപ്പെട്ടിരിക്കുന്നു.

ദേശീയതയുടെ വിവിധ തലങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ് നിയമവാഴ്ച. ഏതൊരു ഭരണസംവിധാനത്തിനും അതിന്റേതായ ചട്ടക്കൂടു കളുണ്ട്. അത് ഏകാധിപത്യമായാലും ജനാധിപത്യമായാലും രാജവാഴ്ച യായാലും മാറ്റമില്ല. ഈ ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് നടപ്പിലാക്കുന്ന പരിഷ്ക്കാരങ്ങൾക്കു മാത്രമേ ആ സംവിധാനത്തിനുള്ളിൽ നിയമപര മായ സാധുതയുള്ളു. അധിനിവേശങ്ങളെ നിരാകരിക്കുന്നത് ദേശീയത യുടെ ഈ നിയമപരമായ ചട്ടക്കൂടു മൂലമാണ്.

നിയമവാഴ്ചയ്ക്ക് മൂന്നു ഭാഗങ്ങളുണ്ട്. അവ യഥാക്രമം നിയമനിർ മ്മാണം, ഭരണനിർവഹണം, നിയമങ്ങളുടെ വ്യാഖ്യാനവും നീതിന്യായ നിർവഹണവും എന്നിവയാണ്. മലങ്കര നസ്രാണികളെ സംബന്ധിച്ചിട ത്തോളം ഇവയെല്ലാം എന്നും നിയമപരമായ ചട്ടക്കൂടിനുള്ളിലാണ് നില നിന്നത്. അവയിൽ പരിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. പക്ഷേ, അവയെല്ലാം എന്നും നിയമത്തിന്റെ പരിധിക്കുള്ളിൽത്തന്നെയായിരുന്നു സംഭവിച്ചത്.

ഇന്ത്യയിലെ മറ്റൊരു ക്രൈസ്തവസഭയ്ക്കും ഈ അവകാശവാദം ഉന്ന യിക്കാനാവില്ല. അതിനാൽത്തന്നെ ഇന്ത്യയിലെ ഏക ദേശീയ ക്രൈസ്തവസഭ, മലങ്കരസഭയും, ഏക ദേശീയ ക്രൈസ്തവ സഭാതല വൻ പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലി ക്കായുമാണ്.

ഇതു വിശദമാക്കാൻ നിയമവാഴ്ചയുടെ മൂന്നു ഭാഗങ്ങളേയും വ്യത്യ സ്തമായി എടുക്കാം. ആദ്യമായി നിയമ നിർമ്മാണം പരിഗണിക്കാം. ദ്രാവിഡകാലത്തെ *മൻറം* മുതലായ നാട്ടുകൂട്ടങ്ങളുടെ സ്വാധീനം ചില ചരിത്രകാരന്മാർ ദർശിക്കുന്നുണ്ടെങ്കിലും നമ്പൂതിരികേന്ദ്രീകൃത സാമൂ ഹികവ്യവസ്ഥയുടെ *ഗ്രാമ-ദേശ* സമ്പ്രദായത്തിൽനിന്നും രൂപംകൊണ്ട താണ് നസ്രാണികളുടെ ജനാധിപത്യ ഭരണവ്യവസ്ഥയായ *പള്ളിയോ ഗങ്ങളും* അതിനുപരി *മലങ്കര പള്ളിയോഗവും*. ഗ്രാമക്ഷേത്രങ്ങളുടെ നട യിൽ ആ ഗ്രാമത്തിലെ നമ്പൂതിരി ഇല്ലങ്ങളിലെ ഗൃഹനാഥന്മാർ യോഗം ചേർന്നായിരുന്നു നിയമം വ്യാഖ്യാനിക്കുന്നതും ശിക്ഷാനടപടികൾ സ്വീക രിക്കുന്നതും. അവരുടെ പ്രതിനിധികൾ ചേർന്ന ദേശസഭയായിരുന്നു നിയമം നിർമ്മിക്കുന്നതും, ഗ്രാമസഭകളുടെ അപ്പീൽ അധികാരിയും. ഇതേ രീതിയിൽ തന്നെയാണ് *പള്ളിയോഗങ്ങളും മലങ്കര പള്ളിയോഗവും* ഇന്നും പ്രവർത്തിക്കുന്നത്. ലിഘിത ഭരണഘടനയുടെ അഭാവത്തിൽപോലും ശക്തമായ കീഴ്വഴക്കങ്ങൾ ഇവയ്ക്ക് നിയതമായ ചട്ടക്കൂട് സൃഷ്ടിച്ചി രുന്നു.

കാലക്രമത്തിൽ നമ്പൂതിരിമാരുടെ ഗ്രാമ-ദേശ സഭകൾ ഇല്ലാതായി. നസ്രാണികളാകട്ടെ തങ്ങളുടെ *പള്ളിയോഗങ്ങളും മലങ്കര പള്ളിയോഗവും* ഇന്നും പൂർവികമായ ശക്തിയോടെ നിലനിർത്തുന്നു. ചുരുക്കത്തിൽ കേര ളത്തിന്റെ ദേശീയമായ ഭരണ സംവിധാനം ഇന്നും അവശേഷിക്കുന്നത് നസ്രാണികൾക്കു മാത്രമാണ്. കാലക്രമത്തിൽ കുടുംബനാഥന്മാരുടെ സ്ഥാനത്ത് പ്രായപൂർത്തിയായ എല്ലാ പുരുഷന്മാർക്കും പിന്നീട് സ്ത്രീ കൾക്കും *പള്ളിയോഗത്തിൽ* അംഗത്വം നൽകി അതിനെ കൂടുതൽ ജനാ ധിപത്യപരമാക്കി.

നമ്പൂതിരി സാമൂഹ്യ വ്യവസ്ഥയിലേതുപോലെതന്നെ *മലങ്കര പള്ളി യോഗ*ത്തിന്റെ തീരുമാനം കൂടാതെ നസ്രാണികളുടെ ആത്മീയവും ലൗകികവുമായ യാതൊരു സംഗതികളും ഭേദപ്പെടുത്തുക അസാദ്ധ്യ മായിരുന്നു. അതിനാലാണ് ഒരൊറ്റ അവൈദികൻ പങ്കെടുത്താൽ അക്കാ രണത്താൽ മാത്രം ഏതു സുന്നഹദോസും അസാധുവാകും എന്ന റോമൻ കത്തോലിക്കാ സഭയുടെ കാനോൻ നിയമത്തിനു വിരുദ്ധമായി ആർച്ചുബിഷപ്പ് അലക്സിസ് ഡി മെനേസിസിന് 1599-ൽ അവൈദികർക്ക് ഭൂരിപക്ഷമുള്ള ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടി വന്നത്.

1653-ൽ റോമൻ കത്തോലിക്കാ ബന്ധം വിച്ഛേദിച്ച് കൂനൻകുരിശു സത്യം ചെയ്യാൻ തീരുമാനിച്ചത് *മലങ്കര പള്ളിയോഗം* ആയിരുന്നു. 1686-ൽ ഓർത്തഡോക്സ് വിശ്വാസവും അലക്സാണ്ട്രിയൻ വേദശാസ്ത്രവും നസ്രാണികൾ അംഗീകരിച്ചത് ചെങ്ങന്നൂരിൽ *മലങ്കര പള്ളിയോഗം* ചേർന്നാണ്. 1770-ൽ ഭാഗികമായും 1809-ൽ പൂർണ്ണമായും പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങൾ അംഗീകരിച്ചതും യഥാക്രമം മാവേലിക്കരയും കണ്ടനാട്ടും *മലങ്കര പള്ളിയോഗ*ങ്ങൾ ചേർന്നാണ്. 1815-ൽ പകലോമറ്റം പാരമ്പര്യവാഴ്ച അവസാനിപ്പിച്ചതും, 1912-ൽ കാതോലിക്കേറ്റ് സ്ഥാപിച്ചതും ഈ നിയമപരമായ സംവിധാനത്തിലൂടെയാണ്.

1853-ലെ *ചട്ടവര്യോല*പ്രകാരം *പരാതികളും വിധികളും* മലങ്കര മെത്രാപ്പോലീത്തായുടെ അധികാരാവകാശമായി. 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരം *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നീ വിഷയങ്ങളിലുള്ള തങ്ങളുടെ അധികാരം *മലങ്കര പള്ളിയോഗം* പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു പൂർണ്ണമായും വിട്ടുകൊടുത്തു. എന്നാൽ *വിശ്വാസം ഭേദപ്പെടുത്താൻ പാടില്ലാ* എന്നും 1934-ലെ ഭരണഘടന അനുശാസിക്കുന്നുണ്ട്. നീതിന്യായ നിർവഹണം ഇടവക മെത്രാപ്പോലീത്താ, മലങ്കര മെത്രാപ്പോലീത്താ, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് എന്നിവയിൽ മാത്രം ഇന്നു നിക്ഷിപ്തമാണ്. ഇവ ഇനി ഏകപക്ഷീയമായി തിരിച്ചെടുക്കാൻ മലങ്കര അസോസിയേഷനു സാദ്ധ്യമല്ല.

ഭരണനിർവഹണ സംവിധാനത്തിലും സ്വന്തം ചട്ടക്കൂടിൽത്തന്നെയും കാലോചിതമായ പരിഷ്ക്കരണങ്ങൾ *മലങ്കര പള്ളിയോഗം* വരുത്തി. 1809-ലെ *കണ്ടനാടു പടിയോല*യും 1853-ലെ *ചട്ടവര്യോല*യും ഇടവകപ്പള്ളികളുടെ ഭരണക്രമം, പരാതികളും വിധികളും എന്നിവയ്ക്ക് ലിഖിത നിയമങ്ങളുണ്ടാക്കി. 1876-ലെ *മുളന്തുരുത്തി സുന്നഹദോസ്* എന്നറിയപ്പെടുന്ന *മലങ്കര പള്ളിയോഗം, സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* എന്നപേരിൽ സ്വയം രൂപഭേദം വരുത്തി. ഈ *സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* 1934-ൽ മലങ്കരസഭാ ഭരണഘടനയും പാസാക്കി.

ഈ ചട്ടക്കൂടിനുള്ളിൽ നിന്നു മാത്രമാണ് മറ്റു പരിഷ്ക്കാരങ്ങളും പ്രാവർത്തികമാക്കിയത്. അവ നിയമപരമാണെന്ന് ഉറപ്പു വരുത്താൻ എപ്പോഴും നസ്രാണികൾ ശ്രദ്ധാലുക്കളായിരുന്നു. 1873-ൽ പരുമലയിൽ കൂടിയ *മലങ്കര പള്ളിയോഗം* രൂപീകരിച്ച മലങ്കര അസോസിയേഷൻ സാധുവാണോ എന്ന സന്ദേഹം ഉണ്ടായതിനാലാണ് അതേ നിശ്ചയങ്ങൾ 1876-ൽ മുളന്തുരുത്തിയിൽ വീണ്ടും പാസാക്കിയത്. ഈ നിശ്ചയങ്ങളെല്ലാം തികച്ചും നിയമപരമായ രീതിയിൽ *മലങ്കര പള്ളിയോഗം* എടുത്ത

തീരുമാനങ്ങളുടെ അടിസ്ഥാനത്തിൽ നടപ്പിലാക്കിയവ ആയിരുന്നു. ആയതിനാൽ അവ എല്ലാം സാധുവും നിലനിൽക്കുന്നതുമാണ്.

രാജ്യത്തെ നിയമവാഴ്ചയെ നസ്രാണികൾ എന്നും അംഗീകരിച്ചു. അവയുടെ നിർദ്ദേശമനുസരിച്ച് തങ്ങളുടെ ഭരണസംവിധാനം പുനഃക്രമീകരിക്കാനും അവർ തയാറായിരുന്നു. അതിനാൽ സാധുവും കെട്ടുറപ്പുള്ളതുമായ ഒരു ഭരണസംവിധാനം നസ്രാണികൾക്ക് ലഭ്യമായി.

അധിനിവേശപൂർവകാലം മുതലേ നസ്രാണികളുടെ ഭരണനിർവഹണം *ജാതിക്കു തലവൻ* എന്ന സ്ഥാനിയിൽ നിക്ഷിപ്തമായിരുന്നു. തദ്ദേശീയനായ ഈ സ്ഥാനി, നമ്പൂതിരികേന്ദ്രീകൃത ദേശവ്യവസ്ഥയിലെ *തമ്പ്രാക്കൾ* എന്ന സ്ഥാനിക്ക് സമമായി രൂപംകൊണ്ടതാണ്. നമ്പൂതിരികേന്ദ്രീകൃതമായി കേരളത്തിലെ സാമൂഹ്യവ്യവസ്ഥ പുനഃസംഘടിപ്പിച്ചപ്പോൾ തദനുസൃതമായി രൂപംകൊണ്ട ഈ സ്ഥാനി തികച്ചും നിയമപരമായ സാധുത്വവും നിലനിൽപ്പുമുള്ള ഒന്നായിരുന്നു. പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടപ്പോൾ അവർ ഈ സ്ഥാനിക്ക് കശ്ശീശ്ശാമാരിൽ ഏറ്റവും ഉയർന്ന *അർക്കദ്യക്കോൻ* എന്ന വൈദികസ്ഥാനം നൽകി. അപ്പോഴും *ജാതിക്കു തലവൻ* എന്ന സ്ഥാനം നിലനിന്നു.

ഇക്കാലത്തൊന്നും വൈദികാധികാരം നസ്രാണിക്ക് ഒരു പ്രശ്നമായിരുന്നില്ല. കത്തനാർമാരെയും ശെമ്മാശന്മാരെയും പട്ടം കെട്ടുവാൻ മാത്രമായിരുന്നു അവർക്ക് മെത്രാന്മാരുടെ ആവശ്യം. പേർഷ്യയിൽ നിന്ന് കാലാകാലങ്ങളിലെത്തുന്ന മെത്രാന്മാർ ഈ ആവശ്യം നിവർത്തിച്ചിരുന്നു. ഇവരുടെ ആഗമനം അഭംഗുരമല്ലായിരുന്നു എന്നു ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഒരു പക്ഷേ അവരെ ലഭ്യമാകുമ്പോൾ ആവശ്യമുള്ളത്രയുംപേർക്ക് പ്രായം പരിഗണിക്കാതെ പട്ടം വാങ്ങുക എന്നതിൽ നിന്നാവും നസ്രാണികളിൽ തീരെ കുറഞ്ഞ പ്രായത്തിൽ പട്ടക്കാരാക്കുന്ന പതിവ് ആരംഭിച്ചത്. ഇക്കാലത്തൊന്നും നസ്രാണികൾ സ്വന്തമായ ഒരു മേല്പട്ടക്കാരനെപ്പറ്റി ചിന്തിച്ചിരുന്നില്ല. ഭരിക്കാൻ *ജാതിക്കു തലവൻ* ഉള്ളപ്പോൾ അതിന്റെ ആവശ്യമില്ലായിരുന്നു എന്നതാണ് വസ്തുത.

1599–1652 കാലഘട്ടത്തിൽ ലത്തീൻ മെത്രാന്മാരായിരുന്നു നസ്രാണികളുടെ പട്ടത്വപരമായ ആവശ്യങ്ങൾ പൂർത്തീകരിച്ചിരുന്നത്. തങ്ങളുടെമേൽ ബലമുപയോഗിച്ച് അടിച്ചേൽപ്പിച്ച റോമൻ നുകത്തോട് ആദ്യം മുതൽ മറുതലിച്ചുനിന്ന നസ്രാണികളുടെമേൽ റോമൻ കത്തോലിക്കാ സഭയ്ക്കുണ്ടായിരുന്ന ഏക നിയന്ത്രണോപാധി *പട്ടം* മാത്രമായിരുന്നു. ഈ കടിഞ്ഞാൺ നഷ്ടപ്പെടാതിരിക്കാൻ ഒരു പൗരസ്ത്യ മെത്രാനും മലങ്കരയിൽ കാൽ കുത്താതിരിക്കാൻ റോമൻ കത്തോലിക്കർ അതീവ

ജാഗ്രത പുലർത്തിയിരുന്നു. 1653-ലെ കൂനൻകുരിശു സത്യത്തെപ്പോലും ലാഘവബുദ്ധ്യാ കണക്കാക്കാൻ അവരെ പ്രേരിപ്പിച്ചത് പട്ടം ഏൾക്കാറാകുമ്പോൾ നസ്രാണികൾ തങ്ങളുടെ അടുത്തേയ്ക്കു മടങ്ങിവരും എന്ന ആത്മവിശ്വാസമായിരുന്നു. നസ്രാണികളും ഈ തുറുപ്പുചീട്ടിനെപ്പറ്റി ബോധവാന്മാരായിരുന്നു.

1599 വരെ നസ്രാണികളുടെ *വേദതലവൻ* ബാഗ്ദാദിലെ കാതോലിക്കാ ആയിരുന്നു. ഒരിക്കലും നേരിട്ടു കണ്ടിട്ടില്ലെങ്കിലും അദ്ദേഹത്തെ നിത്യനമസ്ക്കാരത്തിലും കുർബാനകളിലും ഓർത്ത് പ്രാർത്ഥിച്ചിരുന്നു. പട്ടത്വശ്രേണി നിലനിർത്താൻ മെത്രാന്മാരെ ലഭ്യമാക്കുക എന്നതായിരുന്നു വേദതലവന്റെ കർത്തവ്യം. കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളുടെ *വേദതലവൻ* സ്ഥാനം റോമാപാപ്പായ്ക്കാണെന്നു പ്രഖ്യാപിച്ചു. 1653-ൽ കൂനൻകുരിശു സത്യം ചെയ്യാൻ തീരുമാനിച്ച മട്ടാഞ്ചേരി *മലങ്കര പള്ളിയോഗം* റോമാപാപ്പായെ ആ സ്ഥാനത്തുനിന്നു നീക്കി. ബലപ്രയോഗത്തിലൂടെ ബാഗ്ദാദിലെ കാതോലിക്കായെ *വേദതലവൻ* സ്ഥാനത്തുനിന്നു നീക്കിയ ഉദയംപേരൂർ സുന്നഹദോസ് എന്ന *മലങ്കര പള്ളിയോഗ*നിശ്ചയം അംഗീകരിച്ചവർക്ക് പരപ്രേരണയും ബാഹ്യമായ ഇടപെടലുകളും കൂടാതെ റോമാ പാപ്പായെ പുറത്താക്കിയ കൂനൻകുരിശു സത്യം നിരാകരിക്കുക അസാദ്ധ്യമായിരുന്നു.

നസ്രാണികൾക്കു ബാധകമായിരുന്ന പേർഷ്യൻ സഭയുടെ കാനോനാകൾക്കു പകരം ഉദയംപേരൂർ സുന്നഹദോസു വഴി റോമൻ കത്തോലിക്കാ കാനോനാകൾ അവർക്കു ബാധകമാക്കി. കൂനൻകുരിശു സത്യം നിയമപരമായിത്തന്നെ റോമൻ കത്തോലിക്കാ സഭയുടെ കാനോനാകളെ നിരാകരിച്ചു. അതിനാൽ 1653 ജനുവരി 3 മുതൽ തങ്ങളുടെ ജാതി നിയമമൊഴിച്ച് മറ്റൊരു നിയമവും നസ്രാണിക്ക് ബാധകമല്ലായിരുന്നു. ഒരു *വേദതലവനും* അതോടെ അവർക്കില്ലാതെയായി. 1653-ലെ മൂന്നുനോമ്പിൽ ഇടപ്പള്ളിയിൽ ചേർന്ന *മലങ്കര പള്ളിയോഗം* ജാതിക്കു തലവനായ തോമ്മാ അർക്കദ്യക്കോനെ *വേദതലവനായി* തിരഞ്ഞെടുത്തത് ഈ പശ്ചാത്തലത്തിലാണ്. അത് നിയമപരമായി തികച്ചും സാധുവായ ഒരു നടപടിയായിരുന്നു.

പക്ഷേ, പട്ടത്വ പ്രതിസന്ധിക്ക് ഇത് പരിഹാരമായില്ല. അതിനാലാണ് അതേവർഷം മെയ് 2-നു ആലങ്ങാട്ടു ചേർന്ന *മലങ്കര പള്ളിയോഗം* വേദതലവനും ജാതിക്കു തലവനുമായ തോമ്മാ അർക്കദ്യക്കോനെ മേല്പട്ടക്കാരനായി ഉയർത്താൻ തീരുമാനിച്ചതും *മാർത്തോമ്മാ* എന്ന പേരിൽ എപ്പിസ്ക്കോപ്പായായി വാഴിച്ചതും. ഈ മേല്പട്ട സ്ഥാനാരോഹണം ക്രമരഹിതമാണെന്നു നസ്രാണികൾക്കു അറിവുണ്ടായിരുന്നു.

അതിനാലാണ് *മാർത്തോമ്മാ ഒന്നാമന്റെ* മേല്പട്ടസ്ഥാനം ക്രമപ്പെടുത്താൻ ഒരു മേല്പട്ടക്കാരനായി പൗരസ്ത്യ സഭകളെയെല്ലാം നസ്രാണികൾ സമീപിച്ചത്. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ഈ അഭ്യർത്ഥനപ്രകാരം കേരളത്തിലെത്തിയതോടെ നസ്രാണികളുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചു.

1686-ലെ *ചെങ്ങന്നൂർ സുന്നഹദോസ്* മുതൽ 1809-ലെ *കണ്ടനാടു പടിയോല* വരെയുള്ള കാലംകൊണ്ട് നസ്രാണികളുടെ *വേദതലവൻ* സ്ഥാനം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്ന ഒരു വിശ്വാസം നസ്രാണികളുടെ ഇടയിൽ ഉറച്ചു. പക്ഷേ, പ്രായോഗികതലത്തിൽ യാതൊരു ചലനവും ഇതിനുണ്ടാക്കാനായില്ല. മാർത്തോമ്മാ മെത്രാന്മാരും തുടർന്ന് ദീവന്നാസ്യോസ് മെത്രാപ്പോലീത്താമാരും നിർബാധം പിൻഗാമികളെ വാഴിച്ചുവന്നു. പതിനെട്ട്-പത്തൊമ്പത് നൂറ്റാണ്ടുകളിൽ അന്ത്യോഖ്യാ പാത്രിയർക്കീസന്മാരും അവിടെനിന്നും എത്തിയിരുന്ന മെത്രാന്മാരും നസ്രാണികളുടെ ആത്മീയ-ലൗകിക അധികാരം അവകാശപ്പെട്ടിരുന്നെങ്കിലും നസ്രാണികൾ അതു വകവെച്ചു കൊടുത്തിരുന്നില്ല.

ഇക്കാലത്തൊന്നും *കാതോലിക്കാ* എന്ന സ്ഥാനിയാണ് തങ്ങളുടെ *വേദതലവൻ* എന്ന പൂർവിക വിശ്വാസം നസ്രാണികളിൽ നിന്ന് അപ്രത്യക്ഷമായില്ല. കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാരെയും പാത്രിയർക്കീസിനെത്തന്നെയും നസ്രാണികൾ *കാതോലിക്കാ* എന്നു സംബോധന ചെയ്ത ചരിത്രമുണ്ട്. 1599-ൽ ഉദയംപേരൂർ സുന്നഹദോസ് ബാഗ്ദാദിലെ പാത്രിയർക്കീസിന്റെ സ്ഥാനത്ത് റോമാ പാപ്പായെ കാതോലിക്കാ സ്ഥാനത്തു പ്രതിഷ്ഠിച്ചതുപോലുള്ള ഒരു നടപടിയായി മാത്രമാണ് നസ്രാണികൾ ഇതിനെ കണ്ടത്.

ഈ സ്വതന്ത്ര നിലയ്ക്ക് മാറ്റംവരാൻ കാരണം പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ്. മലങ്കര മെത്രാൻ ജീവിച്ചിരിക്കെ, *മലങ്കര പള്ളിയോഗ*ത്തിന്റെ തിരഞ്ഞെടുപ്പു കൂടാതെ ഏകപക്ഷീയമായി അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ചു. മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിക്കുവാൻ അദ്ദേഹത്തിനു സാധുവായ യാതൊരു ന്യായങ്ങളും ഇല്ലായിരുന്നു. അതിനാൽ മലങ്കര മെത്രാനെ *ആക്കാനും നീക്കാനുമുള്ള അധികാരം* പാത്രിയർക്കീസിനാണെന്നും, തനിക്ക് പാത്രിയർക്കീസിന്റെ കൈവെപ്പുള്ളതിനാൽ മലങ്കര മെത്രാൻ സ്ഥാനം തനിക്കവകാശപ്പെട്ടതാണെന്നും മാർ മാത്യൂസ് അത്താനാസ്യോസ് വാദിച്ചു. 1843-ൽ കണ്ടനാട്ടു കൂടിയ *മലങ്കര പള്ളിയോഗം* ഈ വാദം നിരാകരിച്ചു.

ഇക്കാലത്ത് മലങ്കര സിംഹാസനത്തിന്മേൽ അവകാശവാദവുമായി ശീമക്കാരൻ യൂയാക്കീം കൂറിലോസ് കേരളത്തിലെത്തി. പ്രൊട്ടസ്റ്റന്റു കാർക്കു കീഴടങ്ങാൻ വിസമ്മതിച്ചതിനാൽ അവർ ആരംഭിച്ച പീഡനം കൊണ്ടു പൊറുതിമുട്ടിയ മലങ്കര മെത്രാൻ ചേപ്പാട്ട് ദീവന്നാസ്യോസ് ആ സ്ഥാനം രാജിവെച്ചതിനെത്തുടർന്ന് യുദ്ധം മാർ മാത്യൂസ് അത്താ നാസ്യോസും യൂയാക്കീം കൂറിലോസും തമ്മിലായി. തർക്കം കൊല്ലം പഞ്ചായത്തു കോടതിക്കു വിട്ടു.

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പിന്റെ ബലത്തിൽ മല ങ്കര സിംഹാസനം അവകാശപ്പെട്ട മാർ മാത്യൂസ് അത്താനാസ്യോസും അതേ പാത്രിയർക്കീസിന്റെ അധികാരപത്രത്തോടെ വാദിച്ച യൂയാക്കീം കൂറിലോസും കോടതിയിൽ ഇക്കാര്യം ഉന്നയിക്കാഞ്ഞതിനാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരമേലുള്ള അധികാരം തർക്ക വിഷയമായില്ല. പക്ഷേ, മലങ്കര മെത്രാൻ ഒരു തദ്ദേശീയനായിരിക്കണ മെന്ന കാരണത്താൽ യൂയാക്കീം കൂറിലോസിന്റെ അവകാശവാദം തള്ളി, മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായി അംഗീകരി ച്ചപ്പോൾ സ്വാഭാവികമായി കേസിലെ ഇരുകക്ഷികളും അംഗീകരിച്ച *അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പ്* എന്നത് മലങ്കര മെത്രാൻ സ്ഥാനത്തിനു നിയമപരമായി അനിവാര്യമാവുകയായിരുന്നു.

*മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരം കൂടാതെ മാർ മാത്യൂസ് അത്താനാസ്യോസ് ഏകപക്ഷീയമായി വാഴിച്ച പാലക്കുന്നത്ത് തോമസ് അത്താനാസ്യോസും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും തമ്മിൽ 1877-ൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു വേണ്ടി *സെമി നാരിക്കേസ്* എന്ന നിയമയുദ്ധം ആരംഭിച്ചു. ഈ കേസിൽ പാത്രിയർക്കീ സിന്റെ കൈവെപ്പ്, ജനങ്ങളുടെ തിരഞ്ഞെടുപ്പ് ഇവ രണ്ടും മലങ്കര മെത്രാ പ്പോലീത്താ സ്ഥാനത്തിനു അത്യന്താപേക്ഷിതമാണെന്നായിരുന്നു തിരു വിതാംകൂർ റോയൽ കോടതിയുടെ 1889-ലെ അന്തിമ വിധി. എന്നാൽ പാത്രിയർക്കീസിനു ലൗകികാധികാരം ഇല്ലെന്നും ഈ വിധിയിൽ വ്യക്ത മാക്കിയിരുന്നു.

പാത്രിയർക്കീസിന്റെ കൈവെപ്പും, 1877-ൽ മലങ്കര അസോസിയേ ഷൻ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടതോടെ ജനങ്ങളുടെ തിരഞ്ഞെ ടുപ്പും തനിക്കുണ്ടെന്നായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വാദം. തോമസ് അത്താനാസ്യോസിന് ഇവ രണ്ടും അവകാശപ്പെടാമായിരുന്നില്ല. എന്നു മാത്രമല്ല, മാർ മാത്യൂസ് അത്താനാസ്യോസ് അന്ത്യോഖ്യാ പാത്രി യർക്കീസിന്റെ കൈവെപ്പ്, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അത്യന്താപേക്ഷിതമാണെന്നു അംഗീകരിച്ചതിനാൽ അതിനെതിരെ

ഫലപ്രദമായി വാദിക്കുവാൻ തോമസ് അത്താനാസ്യോസിനു സാദ്ധ്യമായിരുന്നില്ല. നിയമാനുസൃത മലങ്കരമെത്രാൻ എന്ന നിലയിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടാൻ അധികാരമുണ്ടായിരുന്നിട്ടും മാർ മാത്യൂസ് അത്താനാസ്യോസ് അപ്രകാരം ചെയ്യാതെ ഏകപക്ഷീയമായി തന്നെ വാഴിച്ചതും തോമസ് അത്താനാസ്യോസിന് തിരിച്ചടിയായി.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനായി ചേപ്പാട്ടു മാർ ദീവന്നാസ്യോസ് കാലം ചെയ്യുന്നതുവരെ കാത്തിരിക്കുവാനും പിൻഗാമിയെ *മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരത്തോടെ വാഴിക്കാനും മാർ മാത്യൂസ് അത്താനാസ്യോസ് തയാറായിരുന്നെങ്കിൽ നസ്രാണികളുടെ ഗതി മറ്റൊന്നാകുമായിരുന്നു.

കോടതിവിധിയിലൂടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൈവശമായെങ്കിലും ആ വിധിയിലെ അപകടത്തെക്കുറിച്ച് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തികച്ചും ബോധവാനായിരുന്നു. 1876-77 കാലഘട്ടത്തിൽ കേരളത്തിൽ പര്യടനം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ അധികാരപ്രമത്തതയും ധനതൃഷ്ണയും ഈ കോടതിവിധിയുടെ വെളിച്ചത്തിൽ ഭാവിയിൽ മേൽപ്പട്ടത്വവും വി. മൂറോനും വെച്ചു വിലപേശുന്ന അവസ്ഥ സംജാതമാക്കുമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും കൂട്ടാളികളും ഭയപ്പെട്ടു. 1889-ലെ വിധിയിൽ തനിക്ക് ലൗകികാധികാരം ഇല്ലെന്ന പരാമർശനം പാത്രിയർക്കീസിനെ വിറളിപിടിപ്പിക്കുകയും തദനുസൃതമായ കൽപ്പനകൾ തുടരെ എത്തിച്ചേരുകയും ചെയ്തതോടെ തങ്ങളുടെ ഭയം അസ്ഥാനത്തല്ലായെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും കൂട്ടാളികൾക്കും ബോദ്ധ്യമായി. ഈ പ്രതിസന്ധിക്ക് - പട്ടവും മൂറോനും മലങ്കരയിൽ നിർവിഘ്നം ലഭ്യമാകാതിരിക്കുക - ഒരു ശാശ്വത പരിഹാരമാർഗ്ഗമായിരുന്നു പിന്നീട് അവരുടെ ലക്ഷ്യം.

ഏതു മാർഗ്ഗമായാലും നിലവിലുള്ള നിയമ വ്യവസ്ഥയ്ക്കുള്ളിൽ നിന്നുകൊണ്ടുള്ള ഒരു പരിഹാരം മാത്രമേ നിയമപരമായി നിലനിൽക്കൂ എന്നു മാർ ദീവന്നാസ്യോസ് അഞ്ചാമന് ബോദ്ധ്യമുണ്ടായിരുന്നു. 1889-ലെ കോടതിവിധിപ്രകാരം പാത്രിയർക്കീസിനു സിദ്ധിച്ച മലങ്കരയിലെ മേല്പട്ടവാഴ്ചയ്ക്കുള്ള അധികാരം അദ്ദേഹം സ്വമേധയാ വിട്ടുതരിക എന്നതു മാത്രമായിരുന്നു ആ മാർഗ്ഗം. ഏകപക്ഷീയമായ മറ്റൊരു നടപടിക്കും നിയമസാധുത്വമില്ലായിരുന്നു. നിയമത്തിന്റെ ചട്ടക്കൂടിനുള്ളിൽ മാത്രം നൂറ്റാണ്ടുകളായി ചരിക്കുന്ന നസ്രാണികൾക്ക് നിയമവിരുദ്ധമായ ഏതൊരു നടപടിയും അചിന്ത്യവുമായിരുന്നു.

നസ്രാണികൾക്ക് അന്ന് നിലവിലുള്ള നിയമവ്യവസ്ഥ പാശ്ചാത്യ

സുറിയാനി സഭാവിജ്ഞാനീയമായിരുന്നു. അതനുസരിച്ച് പാത്രിയർക്കീസിനും, മഫ്രിയാനായ്ക്കും, മെത്രാപ്പോലീത്തായ്ക്കും മേല്പട്ടക്കാരെ വാഴിക്കാനും മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരമുണ്ട്. പക്ഷേ മെത്രാപ്പോലീത്തന്മാർക്കുള്ള ഈ അധികാരങ്ങൾ പത്തൊമ്പതാം നൂറ്റാണ്ടിനു മുമ്പുതന്നെ പാശ്ചാത്യ സുറിയാനി സഭയിൽ ഇല്ലാതായിരുന്നു. മഫ്രിയാനാ സ്ഥാനം അപ്പോഴേയ്ക്കും അസ്തമിച്ചിരുന്നു. മേല്പട്ടസ്ഥാനാഭിഷേകത്തിനുള്ള അധികാരം പാത്രിയർക്കീസ് വിട്ടുതരുന്നപക്ഷം, പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിനുള്ളിൽ നിന്നുകൊണ്ട് അതു സ്വീകരിക്കാൻ സാദ്ധ്യമായ ഏക സ്ഥാനി അന്ന് മഫ്രിയാനാ മാത്രമായിരുന്നു. അതിനാൽ മലങ്കരയിൽ പിന്തുടർച്ചാവകാശത്തോടുകൂടിയുള്ള ഒരു മഫ്രിയാനേറ്റ് സ്ഥാപിച്ച് സുരക്ഷിതരാകാനുള്ള ശ്രമം കുറഞ്ഞത് 1895 മുതലെങ്കിലും നസ്രാണികൾ ആരംഭിച്ചു. പക്ഷേ, ഇതു ഫലപ്രാപ്തിയിലെത്തിയത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമി പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായുടെ കാലത്താണ്.

1912-ൽ അന്ത്യോഖ്യയുടെ അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് കേരളത്തിലെത്തി. 1889-ലെ റോയൽകോടതി വിധിപ്രകാരം പാത്രിയർക്കീസിനു സിദ്ധമായിരുന്ന മേല്പട്ട സ്ഥാനാഭിഷേക അധികാരം വിട്ടുതരാൻ സമ്മതമാണെന്ന് അറിയിച്ചു. ഇതിനെ തുടർന്ന് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുത്ത കണ്ടനാടിന്റെ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ 1912 സെപ്തംബർ 15-ന് നിരണത്തു പള്ളിയിൽ വെച്ച് മലങ്കരയിലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സഹകരണത്തോടെ *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിൽ ബസേലിയോസ് മഫ്രിയാനാ അതായത് കാതോലിക്കാ* ആയി വാഴിച്ചു. അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോനിൽ അഞ്ചു കാര്യങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. അവ,

1. ഇദ്ദേഹം പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിൽ ബസേലിയോസ് കാതോലിക്കായാണ്,

2. അദ്ദേഹത്തിന് മലങ്കരയിലെ മെത്രാന്മാരുടെ സഹകരണത്തോടെ മേല്പട്ടക്കാരെ വാഴിക്കുവാനും മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുണ്ട്.

3. അദ്ദേഹത്തിന്റെ കാലശേഷം പിൻഗാമിയെ വാഴിക്കാൻ നസ്രാണികൾക്ക് അവകാശമുണ്ട്.

4. എല്ലാം മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ നിർദ്ദേശപ്രകാരമായിരിക്കണം.

5. താൻ ഈ സ്ഥാനം പ്രദാനം ചെയ്യുന്നത് പാശ്ചാത്യ സുറിയാനി സഭയുടെ കാനോനാകൾക്ക് അനുസൃതമായാണ്.

1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തോടെ 1889-ലെ റോയൽ കോടതി വിധി വരെ നസ്രാണികളിൽ നിന്ന് പല കാലങ്ങളിലായി തനിക്കു ലഭ്യമായ അധികാരങ്ങളെല്ലാം പാത്രിയർക്കീസ് തികച്ചും നിയമവിധേയമായിത്തന്നെ മടക്കിനൽകി. അതിനാലാണ് 1958-ലേയും 1995-ലേയും സുപ്രീംകോടതി വിധികളിൽ കാതോലിക്കേറ്റ് സ്ഥാപനത്തോടെ *പാത്രിയർക്കീസിന്റെ അധികാരം ശൂന്യമാവുന്ന അവസ്ഥയിലെത്തി* എന്നും, *ഒരു പാത്രിയർക്കീസ് വിട്ടുകൊടുത്ത അധികാരം മറ്റൊരു പാത്രിയർക്കീസിനു തിരിച്ചെടുക്കാനാവില്ല* എന്നും വ്യക്തമാക്കിയത്.

തികച്ചും നിയമവിധേയമായ ഒരു കാതോലിക്കേറ്റാണ് 1912-ൽ ഇന്ത്യയിൽ സ്ഥാപിതമായത്. റോമാ പാപ്പായേപ്പോലെ അപ്രമാദിത്വമോ, അന്ത്യോഖ്യാ പാത്രിയർക്കീസിനെപ്പോലെ സ്വേച്ഛാധിപത്യമോ ഇന്ത്യയിലെ കാതോലിക്കായ്ക്കില്ല. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം മാത്രമേ കാതോലിക്കായ്ക്കടുത്ത അധികാരങ്ങൾ അദ്ദേഹത്തിനു പ്രയോഗിക്കാനാവൂ. 1934-ലെ ഭരണഘടന ഈ വസ്തുതകൾ ശരിവയ്ക്കുകയും പൗരസ്ത്യ കാതോലിക്കായെ മലങ്കരയിലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷനാക്കുകയും ചെയ്തു.

വൈദികാദ്ധ്യക്ഷനാണെങ്കിലും കാതോലിക്കാ നസ്രാണികളുടെ ജനാധിപത്യ പാരമ്പര്യങ്ങൾക്കു വിധേയനാണ്. വൈദികരും അവൈദികരുമടങ്ങുന്ന മലങ്കര അസോസിയേഷനാണ് കാതോലിക്കായെ തിരഞ്ഞെടുക്കുന്നത്.

1912-ൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ട ശേഷവും *ജാതിക്കു തലവനായ* മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നിലനിൽക്കുകയാണ്. ചരിത്രപരമായ ആ സ്ഥാനം ഇല്ലായ്മ ചെയ്യുക എന്നത് നിയമപരമായി അസാദ്ധ്യമാണ്. അത്തരമൊരവസ്ഥ നൂറ്റാണ്ടുകളിലൂടെ നിയമ വ്യവസ്ഥയ്ക്കുള്ളിൽ നിന്നു മാത്രം പരിഷ്ക്കാരങ്ങൾ വരുത്തിയ നസ്രാണികളുടെ പാരമ്പര്യവും പിന്തുടർച്ചയും ചരിത്രപരമായ നിലനിൽപ്പും അസാധുവാക്കും. സഭാഭരണഘടനാ ശില്പികൾക്ക് ഈ വസ്തുത അറിയാമായിരുന്നു. അതിനാലാണ് 1934-ൽ കാതോലിക്കേറ്റ് സ്ഥാപത്തിനു ശേഷവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനം *ജാതിക്കു തലവനായി* - യഥാർത്ഥ ഭരണാധികാരിയായി - നിലനിർത്തിയത്.

1653 മുതലുള്ള ചുരുങ്ങിയ ഒരു കാലം മാത്രമാണ് *വേദതലവനും*

*ജാതിക്കു തലവനും* ഒരേ നസ്രാണി തന്നെയായിരുന്നത്. 1934-ൽ കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരേ വ്യക്തിയിൽ മലങ്കരസഭാ ഭരണഘടന കേന്ദ്രീകരിച്ചപ്പോൾ 1653-ലെ നില പുനഃസ്ഥാപിക്കപ്പെട്ടു. 1912-ൽ പ്രതീക്ഷിച്ച മഫ്രിയാനേറ്റിനു പകരം കാതോലിക്കേറ്റ് സ്ഥാപിച്ചപ്പോൾ സഹസ്രാബ്ദത്തിലധികം പുരാതനത്വമുള്ള നസ്രാണികളുടെ *വേദതലവൻ*സ്ഥാനം ഇന്ത്യയിലെത്തുകയായിരുന്നു. ഇന്ന് നസ്രാണികളുടെ *വേദതലവനും ജാതിക്കു തലവനും* കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായാണ്.

ഇന്ത്യയിലെ കാതോലിക്കേറ്റിന്റെ ചരിത്രം കേവലം 1912 മുതലുള്ള ഒരു നാളാഗമം മാത്രമല്ല. അത് നൂറ്റാണ്ടുകളിലൂടെ പരിണമിച്ചുവന്ന നിയമപരമായി നിലനില്പുള്ള ഒരു സ്ഥാനമാണ്. നസ്രാണികളുടെ പരമ്പരാഗത നിയമ സംവിധാനത്തിന്റെ ചട്ടക്കൂടിലും രാജ്യത്തിന്റെ നീതിന്യായവ്യവസ്ഥയ്ക്ക് വിധേയമായും മാത്രം വികസിച്ച ഒരു സ്ഥാനം. ഇത്തരമൊരു അനന്യവും അന്യൂനവുമായ നില ഇന്ത്യയിലെ - വിശിഷ്യാ മാർത്തോമ്മൻ പൈതൃകം അവകാശപ്പെടുന്ന - മറ്റൊരു സഭാദ്ധ്യക്ഷനും ഇല്ല. അതിനാലാണ് കാതോലിക്കേറ്റ് ദേശീയതയുടെ പ്രതീകമാണെന്ന് നിസംശയം പറയാനാവുന്നത്.

*(കാതോലിക്കേറ്റ് ശതാബ്ദി സ്മരണിക, ഷാർജാ സെന്റ് ഗ്രീഗോറിയോസ് പള്ളി, 2012)*

# 14

# അബ്ദൽ മ്ശീഹാ മുതൽ അബ്ദൽ മ്ശീഹാ വരെ

1912 സെപ്റ്റംബർ 15-ന് നിരണം പള്ളിയിൽ വെച്ച് കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ *ശ്ലീഹായ്ക്കടുത്ത കിഴക്കെ സിംഹാസനത്തിൽ ബസേലിയോസ് കാതോലിക്കാ* ആയി വാഴിച്ചപ്പോൾ അതിനു മുഖ്യകാർമികത്വം വഹിച്ചത് അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസായിരുന്നു. മലങ്കര നസ്രാണികളുടെ നഷ്ടപ്പെട്ട മേല്പട്ടാരോഹണ അവകാശം പുനഃസ്ഥാപിച്ചു എന്നതിലുപരി, ചരിത്രത്തിന്റെ ചാക്രികമായ ഒരു പൂർത്തീകരണമായിരുന്നു അന്നു സംഭവിച്ചത് എന്നത് ശ്രദ്ധിക്കപ്പെടാത്ത ഒരു വസ്തുതയാണ്. അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന അബ്ദൽ മ്ശിഹാ പ്രഥമനിൽ ആരംഭിച്ച് അബ്ദൽ മ്ശിഹാ ദ്വിതീയനിൽ പൂർത്തീകരിച്ച ഒരു ചരിത്രവൃത്തം ആയിരുന്നു അത്.

ഇന്ത്യൻ മണ്ണിൽ പാശ്ചാത്യ അധിനിവേശ ശക്തികൾക്കെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായിരുന്നു 1653 ജനുവരി മൂന്നിലെ കൂനൻ കുരിശുസത്യം. തങ്ങളുടെ പരമ്പരാഗത വേദതലവനായ ബാഗ്ദാദിലെ കാതോലിക്കായെ പുറംതള്ളി അധികാരം കൈയ്യടക്കിയ റോമൻ കത്തോലിക്കാസഭയെ പുറത്താക്കിയതോടെ നസ്രാണികൾ പട്ടത്വ പ്രതിസന്ധിയിലായി. മുമ്പുതന്നെ ദുർബലമായിരുന്ന കൽദായ സഭയിൽ ഇതിനിടെ ഒരു റോമൻ കത്തോലിക്കാ റീത്തു കൂടെ രൂപംകൊണ്ടിരുന്നതിനാൽ ബാഗ്ദാദിലെ കാതോലിക്കായിലേയ്ക്ക് ഒരു മടങ്ങിപ്പോക്ക് അസാദ്ധ്യമായിരുന്നു.

1653-ലെ മൂന്നു നോമ്പിൽ ഇടപ്പള്ളിയിൽ ചേർന്ന *മലങ്കര പള്ളിയോഗം* ജാതിക്കു കത്തനാരായ തോമ്മാ അർക്കദ്യക്കോനെ വേദതലവനായി തിരഞ്ഞെടുത്തിരുന്നു. തുടർന്ന് അതേവർഷം മെയ് 1-ന് ആലങ്ങാട്ടു വെച്ച് അദ്ദേഹത്തെ മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ എപ്പിസ്ക്കോപ്പായായി വാഴിച്ചു. മേല്പട്ടവാഴ്ച നടത്താൻ മറ്റൊരു മെത്രാനെ ലഭിക്കുക അസാദ്ധ്യമായതിനാൽ പന്ത്രണ്ട് കത്തനാർമാർ ചേർന്നാണ് അദ്ദേഹത്തിന്റെ സ്ഥാനാഭിഷേകം നടത്തിയത്.

ഈ മേല്പട്ടവാഴ്ചയുടെ ക്രമരാഹിത്യം പരിഹരിക്കാൻ സാദ്ധ്യമായ എല്ലാ പൗരസ്ത്യസഭകളുമായും നസ്രാണികൾ ബന്ധപ്പെട്ടു. പക്ഷേ ഒരു

വ്യാഴവട്ടത്തിനുശേഷം 1665-ൽ മാത്രമാണ് ഈ ശ്രമം ഫലപ്രാപ്തിയിലെത്തിയത്. ആ വർഷം യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തി മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്തി. ഇത് ഒരു തദ്ദേശീയ മേല്പട്ടശ്രേണിയുടെ ആരംഭമായിരുന്നു. ഒപ്പം മലങ്കര നസ്രാണികൾക്ക് പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) സഭയുമായുള്ള ബന്ധത്തിന്റെ പ്രാരംഭവും.

വീണ്ടും രണ്ടു ദശാബ്ദങ്ങൾക്കുള്ളിൽ നസ്രാണികൾ പുതിയൊരു പ്രതിസന്ധിയെ നേരിടേണ്ടിവന്നു. ഇത്തവണ അത് താത്വിക അടിത്തറയുടെ പ്രശ്നമായിരുന്നു. കൂനൻകുരിശു സത്യം റോമൻ കത്തോലിക്കാ വിശ്വാസത്തെ തള്ളിപ്പറഞ്ഞെങ്കിലും സ്വന്തമായ വിശ്വാസ പ്രഖ്യാപനമൊന്നും നടത്തിയിരുന്നില്ല. 1663-ലെ പറമ്പിൽ ചാണ്ടിയുടെ ചതിയും, കൊടുമ്പിരികൊണ്ട റോമൻ കത്തോലിക്കാ സഭയുടെ പ്രചണ്ഡമായ വിപരീത പ്രചരണവും ഒരു താത്വിക നിലപാടെടുക്കേണ്ടതിന്റെ ആവശ്യകത നസ്രാണികളെ ബോദ്ധ്യപ്പെടുത്തി.

ഈ സാഹചര്യത്തിലാണ് 1685-ൽ പ. മാർ ബസേലിയോസ് യൽദോ മഫ്രിയാനയും മാർ ഈവാനിയോസ് ഹദിയള്ളാ എപ്പിസ്ക്കോപ്പായും കേരളത്തിലെത്തുന്നത്. മാർ ബസേലിയോസ് പതിമൂന്നാം ദിവസം കാലം ചെയ്തു. അദ്ദേഹത്തിന്റെ സഹയാത്രികനായ മാർ ഈവാനിയോസ് ഹദിയള്ളാ മലങ്കരയിൽ കാൽകുത്തിയ അന്ത്യോഖ്യൻ മെത്രാന്മാരിൽ എക്കാലത്തെയും ഏറ്റവും മികച്ച പണ്ഡിതനായിരുന്നു. 1686-ൽ മാർത്തോമ്മാ രണ്ടാമന്റെ ആകസ്മിക ദേഹവിയോഗത്തെത്തുടർന്ന് അദ്ദേഹം ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി. ചെങ്ങന്നൂർ സുന്നഹദോസ് എന്നറിയപ്പെടുന്ന ആ യോഗം മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ അടിസ്ഥാന ഓർത്തഡോക്സ് വിശ്വാസം നസ്രാണികളുടെ വേദശാസ്ത്ര അടിത്തറയായി പ്രഖ്യാപിച്ചു.

ഈ മൂന്നു പേരുടേയും - മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, പ. മാർ ബസേലിയോസ് യൽദോ, മാർ ഈവാനിയോസ് ഹദിയള്ളാ - കേരളാഗമനത്തിനു പിമ്പിൽനിന്നത് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ പ. അബ്ദൽ മ്ശിഹാ പ്രഥമൻ ആയിരുന്നു. പ്രതിസന്ധിയിൽപ്പെട്ട ഒരു സഹോദരീസഭയെ ആ സാഹചര്യം മറികടക്കുവാൻ *സഹായത്തിന്റെ ദൗത്യം* എന്ന ക്രൈസ്തവധർമ്മം എന്ന നിലയിലാണ് അദ്ദേഹം ഇവരെ കേരളത്തിലേയ്ക്കയച്ചത്. അദ്ദേഹം മൂസലിൽ നിന്ന് യൗനായ വർഷം 1996-ൽ (1685) തെശ്റിൻക്ദീം (ഒക്ടോബർ) 7-ാം തീയതി മലബാറിലെ വിശ്വാസികൾക്കായി അയച്ച കല്പന ഇതു ശരിവെക്കുന്നു. കല്പനയിലെ പ്രസക്ത ഭാഗങ്ങൾ:

*... നമ്മുടെ വാത്സല്യന്മാരും സഹോദരഗണവുമായവരെ; വിശുദ്ധ ചുംബനത്താൽ നിങ്ങളെ ആശീർവദിച്ചശേഷം നിങ്ങളോരോരുത്തരും അറിഞ്ഞിരിക്കേണ്ടതായി നാം പറയുന്നതെന്തെന്നാൽ, അബ്ദൽ ജലീൽ എന്ന ബഹുമാന്യനായ ഗ്രിഗോറിയോസ് ദൈവിക മഹാമനസ്ക്കതയിൽ നിന്നുള്ളവനായിരുന്നു. എന്തെന്നാൽ നിങ്ങൾക്കു തന്നത്താൻ വന്ദ്യരായ മെത്രാന്മാരെ നിയമിക്കുവാനോ വാഴിക്കുവാനോ സാദ്ധ്യമല്ലായിരുന്നു. പിന്നീട്, നിങ്ങൾക്ക് വീണ്ടും ആവശ്യമുണ്ടാകുകയും മൂന്നു പ്രാവശ്യം നിങ്ങൾ നമ്മുടെ പേർക്ക് (ദൂതന്മാരെ?) അയക്കുകയും ചെയ്തു. മ്ശീഹാ യുടെ സ്നേഹത്തിൽ, നിങ്ങളുടെ അപേക്ഷയ്ക്ക് നാം വഴങ്ങി, നമ്മുടെ പിതാവായ യൽദോ പാത്രിയർക്കീസെന്ന നമ്മുടെ പിതാവ് മാർ ബസ്സേ ലിയോസിനെയും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നവരുമായ നമ്മുടെ പിതാക്കന്മാരെയും നിങ്ങളുടെ പക്കലേയ്ക്കയച്ചു. അവരെ നാം അയ ച്ചത് നിങ്ങളോടൊത്ത് താമസിക്കാനല്ല, പിന്നെയോ നിങ്ങളുടെ ആവശ്യ ങ്ങൾ നിറവേറ്റുന്നതിനും, നിങ്ങൾക്ക് ബഹുമാന്യരായ മെത്രാന്മാരെയും മെത്രാപ്പോലീത്തന്മാരെയും വാഴിച്ചുതരുന്നതിനായിട്ടുമത്രേ. നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചതിനുശേഷം അവരെ നമ്മുടെ പക്കലേക്ക് തിരികെ അയക്കുക. നിങ്ങളോടൊത്ത് അവർ ദീർഘകാലം താമസി ക്കണമെന്ന് നാം താല്പര്യപ്പെടുന്നില്ല. മൂന്നു വർഷത്തേക്കു മാത്രം. നാം നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചു തന്നതുപോലെ, നിങ്ങളും നിങ്ങളെ നാം ഭാരമേല്പിച്ചിരിക്കുന്ന നിധിയെ തിരികെ ഏല്പിക്കേണ്ട താകുന്നു. ...*

ഈ കല്പന വ്യക്തമാക്കുന്ന ഏതാനും വസ്തുതകളുണ്ട്. അവ,

1. നസ്രാണികൾ ആവശ്യപ്പെട്ടിട്ടാണ് ഈ മേല്പട്ടക്കാരെ അയച്ചത്.

2. നസ്രാണികൾക്ക് മേല്പട്ടക്കാരെ വാഴിച്ചു നൽകുവാനാണ് അവർ അയക്കപ്പെട്ടിരിക്കുന്നത്.

3. അവർ ഇവിടെ താമസിക്കാനോ ഭരിക്കാനോ ഉദ്ദേശിക്കപ്പെട്ടിട്ടില്ല.

4. എത്രയും പെട്ടെന്ന് അവരെ മടക്കി അയയ്ക്കണം.

തികച്ചും ക്രൈസ്തവമായ *സഹായത്തിന്റെ ദൗത്യം* മാത്രമായിരുന്നു ഇവരുടെ ആഗമനമെന്നും, പ. അബ്ദൽ മ്ശിഹാ പ്രഥമൻ നസ്രാണിക ളുടെമേൽ യതൊരു ഭരണാധികാര അവകാശവാദവും ഉന്നയിക്കുന്നില്ലാ യെന്നതുമാണ് ഈ നിർദ്ദേശങ്ങളുടെ ആകെത്തുക വ്യക്തമാക്കുന്നത്.

ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസ് നില പാടു മാറ്റി. സഹായത്തിന്റെ ദൗത്യമെന്ന ലക്ഷ്യം അധിനിവേശത്തിന്റെ ദൗത്യമായി പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ അന്ത്യോഖ്യാ പാത്രി

യർക്കീസുമാർ പുനരാവിഷ്ക്കരിച്ചു. ചില തർക്കവിതർക്കങ്ങൾ ഉണ്ടായ തൊഴിച്ചാൽ ഇത് നസ്രാണികളുടെ സ്വയംശീർഷകത്വത്തെ കാര്യമായി ബാധിച്ചില്ല. മാർത്തോമ്മാ നാമധാരികളായ മലങ്കര മെത്രാന്മാരും തുടർന്ന് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താമാരും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലിരുന്ന് പിൻഗാമികളെ നിർബാധം വാഴിച്ചു വന്നു.

എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിൽ ഈ നിലയ്ക്കു മാറ്റം വന്നു. അതിനു കാരണക്കാരൻ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോ സാണ്. സ്വന്ത ഇഷ്ടപ്രകാരം മൊസപ്പെട്ടോമ്യയിൽ പോയി മേല്പട്ട സ്ഥാനം സ്വീകരിച്ച അദ്ദേഹമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മെത്രാൻപട്ടം സ്വീകരിച്ച ആദ്യ നസ്രാണി. അദ്ദേഹം യാതൊരു പിൻബലവുമില്ലാതെ മലങ്കരമെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്ന യിച്ചു. അദ്ദേഹത്തെ മലങ്കര പള്ളിയോഗം തിരഞ്ഞെടുത്തിരുന്നില്ല. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് അന്ന് മലങ്കര മെത്രാനായി ഭരിക്കുന്നുമുണ്ടായി രുന്നു.

ഈ സാഹചര്യത്തിൽ തനിക്ക് അന്ത്യോഖ്യാ പാത്രിയർക്കീസ് മെത്രാൻപട്ടം നൽകിയെന്നും, മലങ്കര മെത്രാനെ ആക്കാനും നീക്കാനു മുള്ള അധികാരം അദ്ദേഹത്തിനാണെന്നും സ്ഥാനം കരസ്ഥമാക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് വാദിച്ചു. ഇതിനിടയിൽ ചേപ്പാട്ട് മാർ ദീവ ന്നാസ്യോസ് സ്ഥാനമൊഴിഞ്ഞു. തുടർന്ന് ചില പ്രത്യേക സാഹചര്യങ്ങ ളിൽ കൊല്ലം പഞ്ചായത്തു കോടതി മാർ മാത്യൂസ് അത്താനാസ്യോ സിനെ മലങ്കര മെത്രാനായി അംഗീകരിച്ചു. അതോടെ പരോക്ഷമായെ ങ്കിലും പാത്രിയർക്കീസിന്റെ കൈവെപ്പ് മലങ്കര മെത്രാൻ സ്ഥാനത്തിന് അനിവാര്യമാണെന്ന ഒരു അവസ്ഥ സംജാതമായി.

പിന്നീട് ഛേദിച്ചെങ്കിലും സ്വയം വലിച്ചുവെച്ച ഈ ഊരാക്കുടുക്കിൽ നിന്ന് വിമുക്തനാകാൻ മാർ അത്താനാസ്യോസിന് ഒരിക്കലും സാധി ച്ചില്ല. അദ്ദേഹത്തിനു എതിരായി ഉയർന്നുവന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും മർദ്ദീനിൽ പോയി മേല്പട്ടം ഏറ്റതോടെ ഇതൊരു നിയമമായി എന്നു പറയാം.

മാർ ദീവന്നാസ്യോസ് അഞ്ചാമനും മാർത്തോമ്മാ സഭാ സ്ഥാപകൻ തോമസ് അത്താനാസ്യോസും തമ്മിൽ നടന്ന കേസിൽ 1889-ൽ തിരു വിതാംകൂർ റോയൽകോടതി അന്തിമവിധി പ്രഖ്യാപിച്ചു. മാർ ദീവന്നാ സ്യോസ് അഞ്ചാമൻ വിജയിച്ച ഈ കേസിൽ പക്ഷേ മലങ്കര മെത്രാൻ സ്ഥാനത്തിന് *ജനങ്ങളുടെ തിരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈ വെപ്പും* അനിവാര്യമാണെന്നു വിധി ഉണ്ടായി. ചുരുക്കത്തിൽ അതോടെ പാത്രിയർക്കീസിന്റെ കൈവെപ്പ് നിയമപരമായി അനിവാര്യമായി.

ഇത് അപകടകരമായ ഒരു സാഹചര്യമാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും നസ്രാണി നേതാക്കൾക്കും അറിയാമായിരുന്നു. പ്രത്യേകിച്ചും 1875–77 ലെ പത്രോസ് പാത്രിയർക്കീസിന്റെ പര്യടനവേളയിലും തുടർന്നും ബോദ്ധ്യപ്പെട്ട, വിഭജിച്ചു ഭരിക്കൽ തന്ത്രവും അധികാര ഭ്രാന്തും നിലനിൽക്കുന്ന സാഹചര്യത്തിൽ. മേല്പട്ടവും മൂറോനും വെച്ചു വില പേശുന്ന കാലം അനതിവിദൂരമല്ലെന്നും അവർക്ക് അറിയാമായിരുന്നു.

ഈ സാഹചര്യത്തിൽ മേല്പട്ടസ്ഥാനാരോഹണവും മൂറോൻ കൂദാശയും മലങ്കരയിൽത്തന്നെ നടത്തുവാനുള്ള സാഹചര്യം ഒരുക്കേണ്ടത് സഭയുടെ നിലനിൽപ്പിന് അനിവാര്യമായി മാറി. പക്ഷേ, അത്തരമൊരു സംവിധാനം അന്നു നിലനിൽക്കുന്ന നിയമവ്യവസ്ഥയ്ക്കുള്ളിൽ നിന്നു മാത്രമേ നടപ്പിലാക്കാവൂ എന്ന വസ്തുതയും അവർക്ക് അറിയാമായിരുന്നു. അതായത്, അന്ന് മലങ്കരയിൽ മെത്രാൻപട്ടം കൊടുക്കാൻ അധികാരമുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സമ്മതവും സഹകരണവും കൂടാതെയോ, അന്ന് മലങ്കരസഭ അംഗീകരിച്ചിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തെ പരിത്യജിച്ചോ അപ്രകാരം ഒരു സംവിധാനം ഉണ്ടാക്കിയാൽ അതിനു നിയമപരമായ നിലനില്പില്ലായിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ നിലവിലിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയമനുസരിച്ച് പാത്രിയർക്കീസിനെ കൂടാതെ മെത്രാൻപട്ടം നൽകുവാനും മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുള്ള ഏകസ്ഥാനി ആ സഭയിൽ *മഫ്രിയാനാ* മാത്രമായിരുന്നു. അതാകട്ടെ എന്നൊ അവിടെ അസ്തമിച്ചു പോയിരുന്നു. നസ്രാണികളുടെ ആഗ്രഹം നൂറ്റാണ്ടുകളോളം തങ്ങളുടെ *വേദതലവനായിരുന്ന* കാതോലിക്കാ സ്ഥാനം മലങ്കരയിൽ സ്ഥാപിക്കുക എന്നതായിരുന്നെങ്കിലും അന്നത്തെ സാഹചര്യത്തിൽ *മഫ്രിയാനാ* സ്ഥാനം ആവശ്യപ്പെടുക എന്നതു മാത്രമായിരുന്നു കരണീയം. അന്ത്യോഖ്യാ പാത്രിയർക്കീസിനു നൽകാനാവുമായിരുന്നതും അതു മാത്രമായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സമ്മതത്തോടും സഹകരണത്തോടും കൂടി പിന്തുർച്ചാവകാശമുള്ള ഒരു *മഫ്രിയാനേറ്റ്* മലങ്കരയിൽ സ്ഥാപിച്ചാൽ തങ്ങളുടെ പ്രശ്നത്തിന് ശാശ്വത പരിഹാരമാകുമെന്നു നസ്രാണികൾ കണക്കുകൂട്ടി.

ഈ സാഹചര്യത്തിലാണ് കോനാട്ടു മാത്തൻ മല്പാൻ, ഇ. ജെ. ജോൺ വക്കീൽ തുടങ്ങിയവർ മഫ്രിയാനാ സ്ഥാനം ലഭിക്കുന്നതിന് മുന്നിട്ടിറങ്ങിയത്. 1901–ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിക്ക് അദ്ദേഹത്തിന് ആ സ്ഥാനം നൽകി ഇതാരംഭിക്കാമെന്ന് അവർ കണക്കുകൂട്ടി നടപടികൾ ആരംഭിച്ചു. അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും ഇതിനു പൂർണ്ണ പിന്തുണ നൽകി.

പക്ഷേ ഒരു വ്യാഴവട്ടം കൂടി കഴിഞ്ഞ് 1912-ൽ മാത്രമാണ് ഈ സ്വപ്നം യാഥാർത്ഥ്യമായത്.

1912 സെപ്റ്റംബർ 15-ന് നിരണത്തു പള്ളിയിൽ വെച്ച് അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ്, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ, കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നിവരുടെ സഹകാർമ്മികത്വത്തിൽ കണ്ടനാടിന്റെ മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ *മാർ ബസേലിയോസ്* എന്ന സ്ഥാനനാമത്തോടെ *മഫ്രിയാനാ അതായത് കാതോലിക്കാ* ആയി സ്ഥാനാരോഹണം ചെയ്യിച്ചു. ഇതു സംബന്ധിച്ച് അദ്ദേഹം 1913-ാമാണ്ട് ശ്ബോത്ത് മാസം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്ന് പുറപ്പെടുവിച്ച കല്പനയുടെ പ്രസക്ത ഭാഗം താഴെ പറയുംപ്രകാരമാണ്:

... *നിങ്ങളുടെ ഇടയന്മാർ, അതായതു കാതോലിക്കായും മെത്രാപ്പോലീത്തന്മാരും, നിങ്ങൾക്കുള്ള സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്ന് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ, മെത്രാപ്പോലീത്തന്മാരോടുകൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്ക് അനുസരണമായിട്ടു നിങ്ങൾക്കു മേല്പട്ടക്കാരെ വാഴിക്കുകയും മൂറോൻ കൂദാശ ചെയ്യുകയും ചെയ്യാം. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ഇതിൽ നിന്നും നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ, സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്തായാകുന്ന ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിറ്റിക്കാരുടെ ആലോചനയോടുകൂടെയും ചെയ്യണം....*

ഈ കല്പന വ്യക്തമാക്കുന്ന ചില വസ്തുതകളുണ്ട്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യമനുസരിച്ച് വാഴിച്ച *മഫ്രിയാന*, നസ്രാണികളുടെ *കാതോലിക്കാ* ആണ്.

2. അദ്ദേഹത്തിന് മേല്പട്ടം നൽകാനും മൂറോൻ കൂദാശ ചെയ്യാനും അധികാരമുണ്ട്.

3. അദ്ദേഹത്തിനു പിൻഗാമികളെ വാഴിക്കാൻ മലങ്കരയ്ക്ക് സ്വാതന്ത്ര്യവും അവകാശവുമുണ്ട്.

4. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന മാനേജിംഗ് കമ്മിറ്റിയുടെ നിർദ്ദേശപ്രകാരം മാത്രം അദ്ദേഹം തന്റെ അധികാരം വിനിയോഗിക്കണം.

പതിനേഴാം നൂറ്റാണ്ടിൽ മലങ്കരയിലെ പട്ടത്വ പ്രതിസന്ധി പരിഹരിക്കുന്നതിനാണ് അബ്ദൽ മ്ശിഹാ പ്രഥമൻ അന്ത്യോഖ്യൻ സഭയിലെ മേല്പട്ടക്കാരെ മലങ്കരയിലേയ്ക്കയച്ചത്. ആ പ്രശ്നത്തിന് ശാശ്വത പരിഹാരമാണ് ഈ കല്പനയിലൂടെ അബ്ദൽ മ്ശീഹാ ദ്വിതീയൻ ഉണ്ടാക്കിയത്. അങ്ങനെ *സഹായത്തിൻ ദൗത്യം* എന്ന അബ്ദൽ മ്ശിഹാ പ്രഥമന്റെ ലക്ഷ്യം അബ്ദൽ മ്ശിഹാ ദ്വിതീയൻ പൂർത്തീകരിച്ചു. അതോടൊപ്പം പത്തൊമ്പതാം നൂറ്റാണ്ടിൽ അടിയറവെച്ച മലങ്കരയുടെ സ്വാതന്ത്ര്യവും അദ്ദേഹം തിരികെ നൽകി. അതിനാലാണ് കാതോലിക്കാ വാഴ്ചയോടെ മലങ്കരയിൽ പാത്രിയർക്കീസിനുള്ള അധികാരം *ശൂന്യമാകുന്ന നിലയിൽ* എത്തിയതായി പിൽക്കാലത്ത് കോടതി നിരീക്ഷിച്ചത്.

*(അൽമായവേദി കാതോലിക്കേറ്റ് ശതാബ്ദി സ്മരണിക, 2012)*

# 15

# അധമബോധത്തിന്റെ സ്വയംപ്രതിഷ്ഠ

മനുഷ്യാവകാശങ്ങൾക്ക് അത്യുന്നത സ്ഥാനം നൽകുന്ന ഒരു സ്വതന്ത്ര ജനാധിപത്യ രാജ്യമാണ് ഇന്ത്യ. ഇവിടെ ആർക്കും ഏതു നാമവും സ്വീകരിക്കാനുള്ള അവകാശമുണ്ട്. അത് *രാഷ്ട്രപതി*യെന്നോ *പ്രധാനമന്ത്രി*യെന്നോ ആയാലും നിയമപരമായി തടസമില്ല. എന്നാൽ ഇപ്രകാരം *രാഷ്ട്രപതി*യെന്നോ *പ്രധാനമന്ത്രി*യെന്നോ സ്വന്തം പേര് മാറ്റി, തങ്ങൾ ആ സ്ഥാനങ്ങൾ വഹിയ്ക്കുന്നവരാണെന്ന് ആരെയെങ്കിലും തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ചാൽ സംഭവം ക്രിമിനൽകുറ്റമാണ്.

ഇത്തരമൊരവസ്ഥയാണ് റോമൻ കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന്റേത്. 2005 ഫെബ്രുവരി 10-ന് റോമാ പാപ്പാ, തിരുവനന്തപുരം അതിരൂപത (സീറോ-മലങ്കര) യ്ക്ക് മേജർ ആർച്ച്ബിഷപ്പോറിക്കായും, തിരുവനന്തപുരം ആർച്ച് ബിഷപ്പിന് (സീറോ -മലങ്കര) മേജർ ആർച്ച് ബിഷപ്പായും സ്ഥാനക്കയറ്റം നൽകിയപ്പോൾ മുതൽ, ആ സ്ഥാനി സ്വയം *കാതോലിക്കാ* എന്നു വിശേഷിപ്പിച്ചു വന്നു. 2007 മാർച്ച് 3-ന് സ്ഥാനമേറ്റ അദ്ദേഹത്തിന്റെ പിൻഗാമിയാകട്ടെ, ഒരു പടികൂടി കടന്ന് നാല് സ്ഥാനങ്ങളാണ് ഇന്ന് സ്വയം അവകാശപ്പെടുന്നത്. സീറോ-മലങ്കര കത്തോലിക്കാ സഭയുടെ ഔദ്യോഗിക വെബ്സൈറ്റ് പ്രകാരം അവ,

1. പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സിംഹാസനത്തിന്റെ പിൻഗാമി (Successor of the Apostolic See of St. Thomas in India).

2. മലങ്കര മെത്രാപ്പോലീത്താ (Malankara Metropolitan).

3. സീറോ-മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കാ (Major Archbishop - Catholicos of the Syro-Malankara Catholic Church).

4. തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് (Major Archbishop of Trivandrum).

2005 ഫെബ്രുവരി 10-ന് നടന്ന ഒന്നാമത്തെ തിരുവനന്തപുരം മേജർ ആർച്ച്ബിഷപ്പിന്റെ സുന്ത്രോണീസാ സമയത്ത് റോമാ സിംഹാസനം അദ്ദേഹത്തെ *കാതോലിക്കാ* സ്ഥാനത്തയ്ക്ക് ഉയർത്തി എന്ന് പ്രചണ്ഡമായ പ്രചാരണം നടക്കുകയുണ്ടായി. മേജർ ആർച്ച് ബിഷപ്പിന്റെ സുന്ത്രോണീസോ, കാതോലിക്കാ സ്ഥാനാരോഹണമായാണ് പ്രചരിപ്പിച്ചത്.

എന്നാൽ, അധികം താമസിയാതെ മാർപാപ്പായുടെ ബൂളായിൽ അപ്രകാരം ഒരു പരാമർശനം ഇല്ലായെന്നു വ്യക്തമായി. കാനോനികമായും ചരിത്രപരമായും റോമാ സഭയ്ക്ക് *കാതോലിക്കാ* എന്ന സ്ഥാനം ആർക്കും നൽകാനാവില്ലെന്നും, ആ സഭയിൽ *കാതോലിക്കാ* എന്ന സ്ഥാനം റോമാ പാപ്പായ്ക്കു മാത്രം അവകാശപ്പെട്ടതാണെന്നും ഈ ലേഖകൻ 2005 മെയ് ലക്കം *മലങ്കരസഭാ* മാസികയിൽ എഴുതിയ *റീത്ത് കാതോലിക്കാ വെറും പ്രഹസനം* എന്ന ലേഖനത്തിൽ സമർത്ഥിച്ചിരുന്നു. ഇന്നുവരെ ആരും ഈ ലേഖകന്റെ വാദമുഖങ്ങൾ ഖണ്ഡിച്ചിട്ടില്ല.

മാത്രമല്ല, 2005 ജൂൺ 18-നു റോമൻ കത്തോലിക്കാ സഭയുടെ ക്രൈസ്തവ ഐക്യത്തിനുള്ള തിരുസംഘത്തിന്റെ പ്രസിഡന്റ് കർദ്ദിനാൾ വാൾട്ടർ കാസ്പർ, മലങ്കരസഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റിയുടെ അന്നത്തെ പ്രസിഡന്റ് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് എഴുതിയ ഔദ്യോഗിക കത്തിൽ (PROT N: 2581/2005/h), റോമാസഭ, *കാതോലിക്കാ* എന്ന സ്ഥാനം തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന് നൽകിയിട്ടില്ലായെന്നും, *കാതോലിക്കാ* എന്ന പേര് അദ്ദേഹത്തോട് ബന്ധിപ്പിച്ച് ഉപയോഗിക്കുന്നത് കർശനമായി വിലക്കിയിട്ടുണ്ടെന്നും വ്യക്തമാക്കി. എങ്കിലും തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ്, *കാതോലിക്കാ* എന്ന വിശേഷണം മറ്റു പല പുതിയ വിശേഷണങ്ങളോടൊപ്പം നിർബാധം ഇപ്പോഴും ഉപയോഗിച്ചു വരികയാണ്.

തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് ഉൾപ്പെട്ടു നിൽക്കുന്ന, അദ്ദേഹത്തിനു ആ സ്ഥാനംനൽകിയ, റോമൻ കത്തോലിക്കാസഭ, മലങ്കര റീത്തുകാരുടെ അവകാശവാദങ്ങളൊന്നും അംഗീകരിക്കുന്നില്ലെന്ന് അവരുടെ ഔദ്യോഗിക രേഖകൾ വ്യക്തമാക്കുന്നു. ഇന്ത്യയിലെ റോമൻ കത്തോലിക്കാ മെത്രാന്മാരുടെ അത്യുന്നത സമിതിയായ *കാതലിക് ബിഷപ്സ് കൗൺസിൽ ഓഫ് ഇന്ത്യ*യുടെ (CBCI) രേഖകൾപ്രകാരം, തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന്റെ വിലാസം His Beatitude Moran Mor Baselios Cleemis (Thottunkal), Major Archbishop of Trivandrum (Syro-Malankara) Major Archbishop's House, Pattom, Trivandrum - 695 004 എന്നു മാത്രമാണ്. റോമൻ കത്തോലിക്കാ സഭയുടെ എല്ലാ റീത്തുകളെയും നിയന്ത്രിക്കുന്ന പൗരസ്ത്യ തിരുസംഘമാകട്ടെ, Major Archbishop Baselios Cleemis Thottunkal (Isaac Mar Cleemis Thottunkal) എന്നു മാത്രമാണ് ഇദ്ദേഹത്തെ സംബോധന ചെയ്യുന്നത്.

ചുരുക്കത്തിൽ, തങ്ങൾ ഏതു സഭയിൽ ഉൾപ്പെട്ടു നിൽക്കുന്നുവോ ആ റോമൻ കത്തോലിക്കാസഭ, റീത്തുകാരുടെ അവകാശവാദങ്ങളൊന്നും അംഗീകരിക്കുന്നില്ലെന്നു സ്പഷ്ടം. മുകളിൽ പറഞ്ഞവയൊക്കെയും ആർക്കും പരിശോധിക്കാവുന്ന രേഖകളാണ്.

റോമൻ കത്തോലിക്കാസഭ, *കാതോലിക്കാ* എന്ന വിശേഷണം തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന് നൽകിയിട്ടില്ല എന്നു പരസ്യമായതോടുകൂടി അവർ പുതിയ രണ്ടു വാദമുഖങ്ങൾ ഉയർത്തി. അവ,

(1) മേജർ ആർച്ച് ബിഷപ്പ് സ്ഥാനം കാതോലിക്കായ്ക്കു തുല്യമാണ്. അതിനാൽ മേജർ ആർച്ച് ബിഷപ്പ് സ്ഥാനം നൽകുന്നതോടെ *കാതോലിക്കാ* സ്ഥാനം സ്വയം വന്നുചേരും.

(2) മലങ്കര റീത്തിന് സ്വന്തം സഭാദ്ധ്യക്ഷനു *കാതോലിക്കാ* എന്ന വിശേഷണം നൽകാനുള്ള അധികാരമുണ്ട്. ഇവ രണ്ടും റോമൻ കത്തോലിക്കാസഭയുടെ പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിതയുടെ അടിസ്ഥാനത്തിലാണെന്നാണ് റീത്തുകാർ അവകാശപ്പെടുന്നത്.

കർദ്ദിനാൾ വാൾട്ടർ കാസ്പറിന്റെ മുകളിൽ പറഞ്ഞ കത്ത് ഈ രണ്ടു വാദമുഖങ്ങളെയും ഖണ്ഡിക്കുന്നുണ്ട്. പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിതയിൽ (CCEO) *കാതോലിക്കാ* എന്ന പദമേ ഇല്ലെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. എന്തുകൊണ്ട് റോമൻ കത്തോലിക്കാ സഭയിൽ മാർപാപ്പായ്ക്കൊഴികെ മറ്റാർക്കും *കാതോലിക്കാ* എന്ന സംജ്ഞ ഉപയോഗിച്ചുകൂടാ എന്ന് ഈ ലേഖകന്റെ *റീത്ത് കാതോലിക്കാ വെറും പ്രഹസനം* എന്ന മുൻ ലേഖനത്തിൽ വിവരിച്ചവയൊന്നും ആവർത്തിയ്ക്കുന്നില്ല.

റോമൻ കത്തോലിക്കാസഭയിലെ പല പൗരസ്ത്യ റീത്തുകൾക്കും ലത്തീൻ വിഭാഗത്തിലും അനേകം പാത്രിയർക്കീസുമാരുണ്ട്. റോമൻ കത്തോലിക്കാസഭയിലെ ഏറ്റവും വലിയ പൗരസ്ത്യ റീത്തായ ഉക്രൈൻ റീത്തിനു - ഇവർ റഷ്യൻ ഓർത്തഡോക്സ് സഭയിൽ നിന്നു റോമൻ കത്തോലിക്കാ സഭയിൽ ചേർന്നവരാണ് - ഒരു *പാത്രിയർക്കീസ്* സ്ഥാനം വേണമെന്നത് അവരുടെ ദീർഘകാല ആവശ്യമായിരുന്നു. ഇതു നൽകാനുള്ള വൈമനസ്യംകൊണ്ട് രണ്ടാം വത്തിക്കാൻ സുന്നഹദോസിനു ശേഷം *മേജർ ആർച്ച് ബിഷപ്പ്* എന്ന സ്ഥാനം റോമൻ കത്തോലിക്കാ സഭയിൽ പുതുതായി സൃഷ്ടിക്കുകയും ഉക്രൈൻ റീത്തിനു നൽകുകയും ചെയ്തു. തുടർന്ന്, ദശാബ്ദങ്ങൾക്കുശേഷം, സീറോ മലബാർ സഭയ്ക്കും, തുടർന്ന് സീറോ മലങ്കരസഭയ്ക്കും, അവസാനം റുമേനിയൻ സഭയ്ക്കും മേജർ ആർച്ച് ബിഷപ്പ് സ്ഥാനം നൽകി.

പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിതപ്രകാരം മേജർ ആർച്ച് ബിഷപ്പ്, പാത്രിയർക്കീസിനേക്കാൾ ഒരുപടി താഴെയാണ്. എന്നാൽ റോമൻ കത്തോലിക്കാസഭയിലെ ഒരു പാത്രിയർക്കീസിന്റെ ഏതാണ്ടെല്ലാ അധികാരങ്ങളും സ്വന്തം സഭയിൽ ആദ്ദേഹത്തിനുണ്ട്. അതേസമയം

മേജർ ആർച്ച് ബിഷപ്പിന് *പാത്രിയർക്കീസ്* എന്ന സംജ്ഞ ഉപയോഗിയ്ക്കാൻ അനുവാദമില്ല. പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിത (CCEO 151, 151A, 154) ഈ വസ്തുതകൾ വ്യക്തമാക്കുന്നുണ്ട്.

മലങ്കരസഭയിലെ ബഥനി സന്യാസപ്രസ്ഥാനത്തിന്റെ മെത്രാപ്പോലീത്തായായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസ് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ (*പുനരൈക്യം* റോമൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക പദപ്രയോഗമല്ല. *Unionaites = ചേർന്നവർ* എന്നു മാത്രമാണ് യഥാർത്ഥ പദപ്രയോഗം) പല ബഹുമതികളും തനിക്ക് ആവശ്യപ്പെട്ട കൂട്ടത്തിൽ *കാതോലിക്കാ* സ്ഥാനവും ആവശ്യപ്പെട്ടിരുന്നു. അന്ന് അതു നിരസിച്ചുകൊണ്ട് 1929 ഓഗസ്റ്റ് 5-നു റോം കൊടുത്ത മറുപടി താഴെ പറയുന്നതാണ്.

*...Thus for instance, if, as, above, one Bishop returns with a considerable part of his clergy and flock, the Holy See will be inclined to retain him under its own immediate jurisdiction. In further eventual organisation of hierarchy alone Catholic lines, their can, of course, be no question of a synodal form of episcopal government, nor can any hopes be entertained for the retention of a position or title like that of "Catholicos" which is not supported by a long-standing ecclesiastical tradition in Malabar.* (AAT, A 8/1929)...

രണ്ടാം വത്തിക്കാൻ സുന്നഹദോസിനു മുമ്പു റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന മാർ ഈവാനിയോസിനു *കാതോലിക്കാ* സ്ഥാനം നൽകാൻ റോമാ സിംഹാസനം തയാറായിരുന്നെങ്കിൽ, *മേജർ ആർച്ച് ബിഷപ്പ്* എന്ന സ്ഥാനം സൃഷ്ടിച്ചതുപോലെ *കാതോലിക്കാ* സ്ഥാനവും അതിനോടൊപ്പമോ പിന്നീടോ രൂപീകരിക്കാമായിരുന്നു. അതു ചെയ്തില്ലെന്നു മാത്രമല്ല, അദ്ദേഹത്തിനു കേവലം *ആർച്ച് ബിഷപ്പ്* സ്ഥാനവും അവസാനം പിൻഗാമിക്ക് *മേജർ ആർച്ച് ബിഷപ്പ്* സ്ഥാനവും മാത്രമാണ് നൽകിയത്. *പാത്രിയർക്കീസ്* എന്ന ബഹുമതി നൽകാൻ റോം തയാറല്ല എന്നു തന്നെയാണ് അതിനർത്ഥം.

അടുത്ത വാദം മലങ്കര റീത്തിന് സ്വന്തം സഭാദ്ധ്യക്ഷനു *കാതോലിക്കാ* എന്ന വിശേഷണം നൽകാനുള്ള അധികാരമുണ്ട് എന്നാണ്. റോമൻ കത്തോലിക്കാ സഭയിലെ എല്ലാ പൗരസ്ത്യ റീത്തുകൾക്കും പൊതുവായി ബാധകമാകുന്ന *പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിതയല്ലാതെ* മലങ്കര റീത്തുകാർക്കായി പ്രത്യേക നിയമമൊന്നും റോം നിർമിച്ചിട്ടില്ല എന്നതാണ് ഇവിടെ അടിസ്ഥാനപരമായി മനസിലാക്കേണ്ട വസ്തുത. സ്വയം നിയമം നിർമ്മിക്കാനും ഇവർക്കധികാരമില്ല (CCEO 781). ആ അധികാരം റോമാ പാപ്പായ്ക്കു മാത്രമാണ്. പിന്നെ

*കാതോലിക്കാ* എന്ന ബഹുമതി സ്വയം സ്വീകരിക്കാൻ റീത്തുകാർക്ക് എവിടുന്ന് അധികാരം കിട്ടി? അപ്രകാരം ഒരു അധികാരം പൗരസ്ത്യ റീത്തുകൾക്കുണ്ടായിരുന്നെങ്കിൽ എന്തുകൊണ്ട് ഉക്രൈൻകാരും റൂമേനിയാക്കാരും *പാത്രിയർക്കീസ്* സ്ഥാനം സ്വീകരിച്ചില്ല? ചരിത്രപരമായി ഉക്രൈൻകാരും റൂമേനിയാക്കാരും യഥാക്രമം റഷ്യൻ, റൂമേനിയൻ പാത്രിയർക്കീസുമാരുടെ കീഴിൽനിന്നും പിരിഞ്ഞുപോയവരാണ്. അവരിൽത്തന്നെ ഉക്രൈൻകാരാകട്ടെ, പാത്രിയർക്കീസ് സ്ഥാനത്തിനു അത്യധികം ആഗ്രഹിച്ചവരുമാണ്.

ഇവിടെ മറ്റൊരു ചോദ്യവും ഉയരുന്നുണ്ട്. ഈജിപ്തിലെ കോപ്റ്റിക്, ബൈസന്റൈൻ പാത്രിയർക്കീസുമാരുടെ സ്ഥാനപ്പേര് *പോപ്പ്* എന്നാണ്. ഇവർ രണ്ടുപേരുടെയും റോമൻ കത്തോലിക്കാ ബദലുകൾ വെറും *പാത്രിയർക്കീസു*മാരാണ്. എന്തുകൊണ്ട് അവർ *പോപ്പ്* എന്ന സ്ഥാനപ്പേർ സ്വയം സ്വീകരിച്ചില്ല? പേർഷ്യൻ സഭയുടെ അദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കായുടെയും, രണ്ട് പാത്രിയർക്കീസുമാർ കീഴ്സ്ഥാനികളായുള്ള അർമീനിയൻ കാതോലിക്കായുടെയും റോമൻ കത്തോലിക്കാ ബദലുകളും വെറും *പാത്രിയർക്കീസു*മാരാണ്. എന്തുകൊണ്ട് അവർക്ക് *കാതോലിക്കാ* എന്ന സ്ഥാനപ്പേർ നൽകിയില്ല? ഉത്തരം വളരെ വ്യക്തമാണ്. റോമൻ കത്തോലിക്കാസഭയിൽ *പോപ്പ്, കാതോലിക്കാ* എന്ന സ്ഥാനപ്പേരുകൾ ആർക്കും നൽകില്ല. റോം നൽകാത്ത ഒരു സ്ഥാനവും റോമൻ കത്തോലിക്കാ സഭയിൽ ഉണ്ടാകില്ല.

അടുത്ത വാദം അതീവ വിചിത്രമാണ്. മേജർ ആർച്ച് ബിഷപ്പ് സ്ഥാനം കാതോലിക്കായ്ക്കു തുല്യമാണ്. അതിനാൽ റോമാപാപ്പാ മേജർ ആർച്ച് ബിഷപ്പ് സ്ഥാനം നൽകുമ്പോൾ കാതോലിക്കാസ്ഥാനം സ്വയം വന്നു ചേരും! റോമൻ കത്തോലിക്കാസഭയുടെ പൗരസ്ത്യ സഭകൾക്കുള്ള കാനോൻ സംഹിതയിലെ *മേജർ ആർച്ച് ബിഷപ്പ്, പാത്രിയർക്കീസിനേക്കാൾ ഒരുപടി താഴെയാണെന്ന* പരാമർശനവും, പാശ്ചാത്യ സുറിയാനി സഭയുടെ ഹൂദായ കാനോനിലെ മഫ്രിയാനായെപ്പറ്റി പറയുന്ന ഭാഗവും കൂട്ടിക്കുഴച്ച് ഈ വാദം തെളിയിക്കാൻ ദുർബലമായി ശ്രമിച്ചിട്ടുണ്ട്. വാദത്തിന്റെ വഴി ഇതിലെ.

1. തിരുവനന്തപുരം ആർച്ച് ബിഷപ്പിന് മേജർ ആർച്ച് ബിഷപ്പായി സ്ഥാനക്കയറ്റം ലഭിച്ചു.

2. മേജർ ആർച്ച് ബിഷപ്പ്, പാത്രിയർക്കീസിനേക്കാൾ ഒരുപടി താഴെയാണ്.

3. പാശ്ചാത്യ സുറിയാനിസഭയിലെ കാതോലിക്കാ, പാത്രിയർക്കീസിനേക്കാൾ താഴെയാണ്.

4. സീറോ-മലങ്കരസഭ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള സഭയായതിനാൽ മേജർ ആർച്ച് ബിഷപ്പ് കാതോലിക്കായാണ്.

ഈ വാദത്തിലെ പരമപ്രധാനമായ പൊരുത്തക്കേട് പാശ്ചാത്യ സുറിയാനിസഭയിൽ കാതോലിക്കാ എന്നൊരു സ്ഥാനിയില്ല എന്നതാണ്. ഹൂദായ കാനോൻ വിശദീകരിക്കുന്നത് *മഫ്രിയാനാ* എന്ന സ്ഥാനിയെപ്പറ്റിയാണ്. ഹൂദായ കാനോൻ ക്രോഡീകരിച്ച മാർ ഗ്രീഗോറിയോസ് ബാർ എബ്രായ പോലും, സ്വയം *മഫ്രിയാനാ* എന്നല്ലാതെ *കാതോലിക്കാ* എന്നു വിശേഷിപ്പിക്കുന്നില്ല. തന്നെയുമല്ല, ഹൂദായ കാനോനും റോമൻ കത്തോലിക്കാ സഭയുടെ കാനോനും പരസ്പരപൂരകങ്ങളോ പരസ്പരം അംഗീകരിയ്ക്കുന്നവയോ അല്ല. അതിനാൽ ഇവയെ കൂട്ടിക്കെട്ടി മേജർ ആർച്ച് ബിഷപ്പിനെ *കാതോലിക്കാ* ആക്കുന്നത് യുക്ത്യാഭാസമാണ്. തന്നെയുമല്ല, ഹൂദായ കാനോനിലെ *കാതോലിക്കാ*യുടെ അധികാരങ്ങളായി റീത്തുകാർ പറയുന്നവയിൽ പ്രധാനപ്പെട്ട ഒന്നുപോലും അവരുടെ *മേജർ ആർച്ച് ബിഷപ്പ്-കാതോലിക്കാ*യ്ക്ക് ഇല്ല താനും.

ഇനി സ്വയം അവകാശപ്പെടുന്നതുപോലെ പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ള *കാതോലിക്കാ*യാണ് തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പെങ്കിൽ അദ്ദേഹം അന്ത്യോഖ്യയിലെ റീത്ത് പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായിരിക്കണം. അദ്ദേഹം അപ്രകാരം സമ്മതിയ്ക്കുന്നുണ്ടോ? മാർ ഈവാനിയോസ് റോമൻ കത്തോലിക്കാ സഭയിൽ ചേരാൻ എഴുത്തുകുത്തുകൾ നടത്തിയ അന്ത്യോഖ്യയിലെ റീത്ത് പാത്രിയർക്കീസ് റഹ്മാനിയുടെ മനസ്സിലിരുപ്പ് അതായിരുന്നു. റോം വിസമ്മതിച്ചതിനാൽ നടന്നില്ലെന്നു മാത്രം. ഈ നടപടിയും പാശ്ചാത്യ സുറിയാനി സഭയുടെ നിയമങ്ങൾ റോം അംഗീകരിക്കുന്നില്ലായെന്നതിന്റെ തെളിവായി കാണണം.

ഇതിലും വിചിത്രമായ സംബോധനയാണ് സ്വയം എടുത്തണിഞ്ഞ *മലങ്കര മെത്രാപ്പോലീത്താ*. സമീപകാലത്താണ് പരസ്യമായി ഈ സ്ഥാനം തന്റെ പേരിനോടൊപ്പം തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് ചേർക്കുവാൻ തുടങ്ങിയത്. അതിനുമുമ്പ് കുറേക്കാലം *മലങ്കര മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പ്* എന്ന് വളച്ചുകെട്ടി പ്രയോഗിച്ചു തൃപ്തിയടഞ്ഞിരുന്നു. *കാതോലിക്കാ* എന്ന വിശേഷണംപോലെ റോം തന്നെന്നോ, സ്വയം എടുത്തെന്നോ ഉള്ള വ്യാഖ്യാനമൊന്നും *മലങ്കര മെത്രാപ്പോലീത്തായ്*ക്ക് നൽകാൻ റീത്തുകാർ മിനക്കെടുന്നില്ല.

വ്യവസ്ഥാപിത സമൂഹത്തിൽ ഏതു സ്ഥാനലബ്ധിക്കും പൊതുവായ ഒരു മാനദണ്ഡമുണ്ട്. അധികാരമുള്ള സ്ഥാനി അഥവാ സ്ഥാപനം, ആ സ്ഥാനം സൃഷ്ടിക്കുകയും, അംഗീകരിക്കുകയും പ്രദാനം ചെയ്യുകയും

ചെയ്യുകയും, അവയ്ക്കാസ്പദമായ നിയമങ്ങൾ നിർമിക്കുകയും ചെയ്യണമെന്നതാണ് അത്. അപ്രകാരം നൽകുന്ന ഒരു സ്ഥാനം അതത് സമൂഹത്തിൽ അംഗീകൃതമാണ്. ഈ സമൂഹം ഒരു രാജ്യമോ മതമോ സംഘടനയോ എന്തുമാവാം. അതത് സമൂഹത്തിന്റെ നിയമാവലിപ്രകാരം ലഭിക്കാത്ത സ്ഥാനം ആ സമൂഹത്തിൽ നിലനിൽക്കുകയില്ല.

റോമൻ കത്തോലിക്കാസഭയിൽ എന്തെങ്കിലും സ്ഥാനം നിർവചിക്കുവാനോ നൽകുവാനോ അവകാശപ്പെട്ട സ്ഥാപനം റോമാ സിംഹാസനം മാത്രമാണ്. അവരുടെ കാനോൻ നിയമങ്ങളിൽ ഇതു വളരെ വ്യക്തമായി പറയുന്നുണ്ട്. അതായത്, റോമൻ കത്തോലിക്കാ സഭയിൽ ഉൾപ്പെട്ട ഏതൊരു സ്ഥാനവും റോമാ സിംഹാസനം അംഗീകരിച്ചതും നൽകിയതുമാവണം. എങ്കിൽ മാത്രമേ റോമൻ കത്തോലിക്കാ സഭയിലെങ്കിലും അതിനു നിലനിൽപ്പുണ്ടാവൂ. രാജ്യമോ മതമോ സംഘടനയോ ഏതു സമൂഹവും അതതിന്റെ വ്യവസ്ഥകൾക്കനുസരിച്ചു നൽകുന്ന സ്ഥാനങ്ങൾ മറ്റുള്ളവർ അംഗീകരിക്കണമെന്നില്ല. ചുരുക്കത്തിൽ, റോമാ സിംഹാസനം നൽകിയാൽ മാത്രമേ കുറഞ്ഞപക്ഷം ആ സഭയിലെങ്കിലും തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന്റെ *മലങ്കര മെത്രാപ്പോലീത്താ* സ്ഥാനത്തിന് നിലനിൽപ്പ് ഉണ്ടാവൂ.

എന്തു സ്ഥാനമാണ് റോമാ സിംഹാസനം നൽകിയിരിക്കുന്നത്? റോമൻ കത്തോലിക്കാ സഭയിലെ എല്ലാ മേജർ ആർച്ച് ബിഷപ്പുമാരും *മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പാണ്*. എന്നാൽ ആർച്ച് ബിഷപ്പുമാരിൽ ചിലർ മാത്രമാണ് *മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പ്*. 1932-ൽ റോമാ സിംഹാസനം, തിരുവനന്തപുരം അതിരൂപത രൂപീകരിച്ചതു മുതൽ അവിടെ *മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പാണ്* അദ്ധ്യക്ഷൻ. തിരുവനന്തപുരത്തെ ലത്തീൻ രൂപതാദ്ധ്യക്ഷനും *മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പാണ്*.

റോമൻ കത്തോലിക്കാസഭയുടെ ഔദ്യോഗിക രേഖകൾപ്രകാരം തിരുവനന്തപുരം റീത്ത് അതിരൂപതയുടെ അദ്ധ്യക്ഷൻ *Major Archbishop of Trivandrum of the Syro-Malankars* ആണ്. മലയാളത്തിൽ *സീറോ മലങ്കരക്കാരുടെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ്* എന്നു തർജ്ജമ ചെയ്യാം. മേജർ ആർച്ച് ബിഷപ്പിനു സ്ഥാനന്യായേന ലഭിക്കുന്ന മെത്രാപ്പോലീത്താ സ്ഥാനവും കൂടി ചേർത്താൽ *സീറോ മലങ്കരക്കാരുടെ തിരുവനന്തപുരം മെത്രാപ്പോലീത്തൻ മേജർ ആർച്ച് ബിഷപ്പ്* എന്നു വരും. ഇതിനെ വെട്ടിച്ചുരുക്കിയാണ് റീത്തുകാർ തങ്ങളുടെ *മലങ്കര മെത്രാപ്പോലീത്താ* സ്ഥാനം സൃഷ്ടിച്ചത്.

ഇതേ മാനദണ്ഡം ഉപയോഗിച്ചാൽ തിരുവനന്തപുരം മേജർ ആർച്ച്

ബിഷപ്പിന്റെ കീഴ്സ്ഥാനിയായ തിരുവല്ലാ അതിരൂപതാദ്ധ്യക്ഷനും *മല ങ്കര മെത്രാപ്പോലീത്താ*യാണ്. കാരണം, അദ്ദേഹത്തിന്റെ ഔദ്യോഗിക സ്ഥാനം *Metropolitan Archbishop of Thiruvalla of the Syro-Malankars (India)* എന്നാണ്. ഇതു വെട്ടിച്ചുരുക്കിയാലും *മലങ്കര മെത്രാപ്പോലീ ത്താ*യാവും. സീറോ-മലബാർ സഭയിലെ അങ്കമാലി - എറണാകുളം അതിരൂപതാദ്ധ്യക്ഷനും ചങ്ങനാശ്ശേരി ആർച്ചു ബിഷപ്പും ഇതേ മാനദ ണ്ഡത്തിൽ *Metropolitan of Malabar* ആകും! റോമൻ കത്തോലിക്കാ സഭയിൽ കത്തീഡ്രൽ നഗരത്തിന്റെ പേരുചേർക്കാതെ മെത്രാന്മാരെ ഔദ്യോഗികരേഖകളിൽ പരാമർശിക്കില്ല.

മലങ്കര മെത്രാപ്പോലീത്താ മേലദ്ധ്യക്ഷനായിരിക്കുന്ന മലങ്കരസഭ യിലെ ബഥനി സന്യാസ പ്രസ്ഥാനത്തിന്റെ മെത്രാപ്പോലീത്തായായി രിക്കെയാണ് ഗീവർഗീസ് മാർ ഈവാനിയോസ് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നതും തുടർന്ന് മലങ്കര റീത്ത് ഉണ്ടായതും. തങ്ങളുടെ സ്ഥാപകൻ ഉപേക്ഷിച്ചുപോന്ന മാതൃസഭയുടെ അദ്ധ്യക്ഷസ്ഥാനിക്കു തുല്യമായ നിലയിൽ തങ്ങൾക്കുമുണ്ടെന്നു ബോദ്ധ്യപ്പെടുത്താനുള്ള വിഫലശ്രമമാണ് റോമൻ കത്തോലിക്കാസഭ നൽകിയ സ്ഥാനനാമം വെട്ടിച്ചുരുക്കി അദ്ദേഹത്തിന്റെ പിൻഗാമികൾ ഇന്നു നടത്തുന്നത്. പക്ഷേ, ഈ അഭ്യാസംകൊണ്ടൊന്നും മലങ്കര മെത്രാനാവാൻ ആർക്കും സാദ്ധ്യ മല്ല. കാരണം, മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നൂറ്റാണ്ടുകൾകൊണ്ട് വികസിച്ചു വന്നതാണ്. അതിനു വ്യക്തമായ അടിസ്ഥാനവുമുണ്ട്.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന്റെ ഏറ്റവും പ്രധാനമായ അടി സ്ഥാനം അതിന്റെ ജനകീയ പശ്ചാത്തലമാണ്. ഈ സ്ഥാനം സൃഷ്ടി ച്ചതും, വികസിപ്പിച്ചതും, വ്യാഖ്യാനിക്കുന്നതും, ഇന്നും ആ സ്ഥാനിയെ തിരഞ്ഞെടുക്കുന്നതും *മലങ്കര പള്ളിയോഗവും* അതിന്റെ നൈയാമിക വികസനമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പ്രതിനിധിസഭയുമാണ്. 1653 മെയ് 22-ന് ആലങ്ങാട് ചേർന്ന *മലങ്കര പള്ളിയോഗ*മാണ് ആദ്യത്തെ തദ്ദേശീയ മെത്രാനായി പകലോമറ്റം തോമാ അർക്കദിയാക്കോനെ തിരഞ്ഞെടുത്തതും, അങ്ങനെ മലങ്കര മെത്രാൻ സ്ഥാനം സൃഷ്ടിച്ചതും. അതേ യോഗം തന്നെയാണ് മലങ്കര മെത്രാന്റെ ആലോചനാസമിതിയെ നിയമിച്ചതും. 1816 ജനുവരിയിൽ കോട്ടയത്തു ചേർന്ന *മലങ്കര പള്ളിയോഗ*മാണ് മലങ്കര മെത്രാൻ സ്ഥാനത്തെ പക ലോമറ്റം പാരമ്പര്യവാഴ്ച അവസാനിപ്പിച്ചത്. 1873-ൽ പരുമലയിലും 1876-ൽ മുളന്തുരുത്തിയിലും ചേർന്ന *മലങ്കര പള്ളിയോഗ*ങ്ങളാണ് *മല ങ്കര പള്ളിയോഗ*ത്തെ *മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേ ഷൻ* എന്ന പേരിൽ പുനഃസംഘടിപ്പിച്ചതും മലങ്കര മെത്രാപ്പോലീത്തായെ അതിന്റെ അദ്ധ്യക്ഷനാക്കിയതും. 1934-ൽ കോട്ടയത്തു ചേർന്ന മലങ്കര

സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാണ് മലങ്കര മെത്രാപ്പോലീത്തായെ ലിഖിത ഭരണഘടനയ്ക്ക് വിധേയനാക്കിയത്.

ചുരുക്കത്തിൽ, *മലങ്കര പള്ളിയോഗ*മെന്ന ഇടവകപ്പള്ളികളിൽ നിന്നും ജനാധിപത്യപരമായി തിരഞ്ഞെടുക്കപ്പെടുന്ന വൈദിക-ജന പ്രതിനിധികളടങ്ങുന്ന നിയമനിർമാണ സഭയുടെ പിൻബലമാണ് മലങ്കര മെത്രാപ്പോലീത്തായുടെ അസ്തിത്വം. ഇതേ പ്രതിനിധിസഭയാണ് അദ്ദേഹത്തെ തിരഞ്ഞെടുക്കുന്നത്. അതിന്റെ അദ്ധ്യക്ഷസ്ഥാനമാണ് പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ *അമർന്നിരുന്നു* ഭരിപ്പാൻ അവരെ പ്രാപ്തരാക്കുന്നത്. 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ 21-ാം നൂറ്റാണ്ടിന്റെ ആദ്യംവരെ വിവിധ കാലത്ത് കോടതികൾ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ നിർദ്ധാരണം ചെയ്തത് ഈ ജനകീയ അടിത്തറയുടെ പശ്ചാത്തലത്തിലാണ്. കേവലം ഒരു വെട്ടിച്ചുരുക്കൽകൊണ്ട് ആർക്കും മലങ്കര മെത്രാപ്പോലീത്താ ആവാൻ കഴിയില്ല. പ്രത്യേകിച്ചും ജനാധിപത്യ അടിത്തറ ഇല്ലാത്ത റീത്തുകാർക്ക്.

1930 സെപ്റ്റംബർ 20-നാണ് മാർ ഈവാനിയോസ് കൊല്ലത്തെ ലത്തീൻ ബിഷപ്പ് ഡോ. ബൻസിഗറിന്റെ മുമ്പാകെ വിശ്വാസസത്യം ചെയ്ത് റോമൻ കത്തോലിക്കാസഭയിൽ ചേർന്നത്. 1932 ഫെബ്രുവരി 13-ന് റോമാസഭ അദ്ദേഹത്തെ *പാസിസ്* എന്ന സ്ഥലത്തിന്റെ സ്ഥാനിക ആർച്ചുബിഷപ്പായി ഉയർത്തി. അതേവർഷം ജൂൺ 11-ന് പയസ് പതിനൊന്നാമൻ മാർപാപ്പാ *ക്രിസ്റ്റോ പാസ്റ്ററം പ്രിൻസിപ്പി* എന്ന ബൂളയിലൂടെ തിരുവനന്തപുരം അതിരൂപത സ്ഥാപിക്കുകയും മാർ ഈവാനിയോസിനെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി ഉയർത്തി അതിന്റെ അദ്ധ്യക്ഷനായി നിയമിക്കുകയും ചെയ്തു. ഈ നടപടി ന്യായമായ ചില ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്.

1. ദീർഘകാലത്തെ എഴുത്തുകുത്തുകൾക്കൊടുവിലാണ് മാർ ഈവാനിയോസ് റോമൻ കത്തോലിക്കാസഭയിൽ ചേർന്നത് എന്ന വാദം ശരിയെങ്കിൽ എന്തുകൊണ്ട് അതിരൂപത അനുവദിച്ചു കിട്ടാൻ രണ്ടു വർഷം കാത്തിരിക്കേണ്ടി വന്നു?

2. എന്തുകൊണ്ട് മലങ്കരസഭയുടെ ആസ്ഥാനമായ കോട്ടയത്തോ, നസ്രാണി ഹൃദയഭൂമിയായ തിരുവല്ലയിലോ നിരണത്തോ ആസ്ഥാനം നൽകാതെ അന്ന് മരുന്നിനു മാത്രം നസ്രാണികളുള്ള തിരുവനന്തപുരത്ത് അതിരൂപതാ ആസ്ഥാനം അനുവദിച്ചു?

3. എന്തുകൊണ്ട് മാർ ഈവാനിയോസിന് *മലങ്കര മെത്രാപ്പോലീത്താ* എന്ന സ്ഥാനം നൽകുകയോ അദ്ദേഹം സ്വയം സ്വീകരിക്കുകയോ ചെയ്തില്ല?

ഈ ചോദ്യങ്ങൾക്കെല്ലാംകൂടി ഒരൊറ്റ ഉത്തരമാണുള്ളത്. തന്റെ ഗംഭീരമായ വ്യക്തിത്വത്തിലും വാചകചടുലതയിലും ഭ്രമിച്ച് *വെള്ളത്തിലെ ത്തിരതള്ളിവരുമ്പോലെ* ലക്ഷം ലക്ഷം നസ്രാണികൾ - സാക്ഷാൽ സുറിയാനി ക്രിസ്ത്യാനികൾ - തന്റെ പിന്നാലെ റോമാ സഭയിലേയ്ക്ക് ഒഴുകുമെന്നാണ് 1930-ൽ റോമൻ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ മാർ ഈവാനിയോസ് സ്വപ്നം കണ്ടത്. എന്നാൽ *(ലൗകികമായ) കടങ്ങളുടെ പരിഹാരത്തിനായി* പറ്റിക്കൂടിയ ഏതാനും വൈദികരും അപൂർവം മലങ്കര നസ്രാണികളുമല്ലാതെ *പാപങ്ങളുടെ മോചനത്തിനായി* പ്രതീക്ഷപോലെ ആയിരക്കണക്കിനു നസ്രാണികളൊന്നും മാർ ഈവാനിയോസിനെ പിന്തുടർന്ന് റോമാസഭയിൽ ചേക്കേറിയില്ല. ഈ യാഥാർത്ഥ്യം അറിയാൻ അന്നും റോമിന് മികച്ച സംവിധാനമുണ്ടായിരുന്നു.

19-ാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ റോമൻ കത്തോലിക്കാ സഭ ഇന്നത്തെ തിരുവനന്തപുരം, കന്യാകുമാരി ജില്ലകളിൽ ഫലപ്രദമായ സുവിശേഷ പ്രവർത്തനം നടത്തുന്നുണ്ടായിരുന്നു. ഡോ. മറിയാ ബൻസിഗർ കൊല്ലം ബിഷപ്പായിരുന്ന കാലത്ത് ഈ പ്രവർത്തനം ഉച്ചകോടിയിലെത്തി. ഈ ജില്ലകളിലെ നാടാർ, പരവർ, പുലയർ തുടങ്ങിയ സമുദായങ്ങളിൽപ്പെട്ട ആയിരക്കണക്കിനാളുകളാണ് അന്ന് കത്തോലിക്കാ സഭയിൽ ചേർന്നുകൊണ്ടിരുന്നത്. വിവിധ മിഷനറി സമൂഹങ്ങൾ നടത്തിവന്ന ഈ പ്രവർത്തനത്തിലൂടെ ക്രൈസ്തവരായവരെ കൊല്ലം രൂപതയിലാണ് ചേർത്തിരുന്നത്.

ഈ സുവിശേഷീകരണം കൊല്ലം രൂപതയ്ക്കു വഹിയ്ക്കാവുന്നതിലധികമായി. അതിനെത്തുടർന്ന് കൊല്ലം രൂപതയെ വിഭജിച്ച് കൊല്ലം, തിരുവനന്തപുരം, കോട്ടാർ എന്നിങ്ങനെ മൂന്നു രൂപതകളാക്കണമെന്ന് ഡോ. ബൻസിഗർ ശുപാർശ ചെയ്തു. ഇവയിൽ കോട്ടാർ രൂപത 1930-ൽ നിലവിൽ വന്നു. എന്നാൽ 1932-ൽ ബിഷപ്പ് ഡോ. ബൻസിഗറിനെ, കൊല്ലം രൂപതയുടെ ചരിത്രപ്രകാരം, അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചുകൊണ്ട്, പ്രധാനസ്ഥലമായ തിരുവനന്തപുരത്ത് സീറോ-മലങ്കര അതിരൂപതയാണ് റോം അനുവദിച്ചത്. പിന്നീട് ഒരേ നഗരത്തിൽ രണ്ടു രൂപതാ ആസ്ഥാനങ്ങൾ ഒരേ പേരിൽ പാടില്ല എന്ന തത്വം ലംഘിച്ച് 1937-ൽ തിരുവനന്തപുരത്ത് ലത്തീൻ രൂപത അനുവദിക്കാൻ റോം നിർബന്ധിതമായി എന്നത് വേറെ കാര്യം.

തിരുവനന്തപുരം, കന്യാകുമാരി ജില്ലകളിൽ അക്കാലത്ത് റോമൻ കത്തോലിക്കാ മിഷനറിമാർ നടത്തിയ പ്രേഷിത പ്രവർത്തനത്തിന്റെ തീവ്രത മനസിലാക്കാൻ പരമ്പരാഗത നസ്രാണി ആവാസഭൂമി അവസാനിക്കുന്ന ആയൂരിന് (കൊട്ടാരക്കരയ്ക്ക് തെക്ക്) തെക്കുള്ള സീറോ-മലങ്കര ദേവാലയങ്ങളുടെ എണ്ണം മാത്രമെടുത്താൽ മതി. 1996-ൽ

തിരുവനന്തപുരം സീറോ-മലങ്കര അതിരൂപത വിഭജിച്ച് മാർത്താണ്ഡം രൂപത സ്ഥാപിച്ചു. 1960-ൽ ഈ പ്രദേശത്ത് മിഷനറി പ്രവർത്തനം ആരംഭിച്ച സീറോ - മലബാർ സഭയ്ക്ക് 1996-ൽ തക്കല കേന്ദ്രമാക്കി പുതിയോരു രൂപതയും നിലവിൽ വന്നു. വിശദീകരണം കൂടാതെതന്നെ ഈ വസ്തുതകളിൽനിന്നും മുകളിൽപറഞ്ഞ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ വ്യക്തമാണ്.

ഏതൊരു ഇന്ത്യൻ ക്രൈസ്തവനും അഭിമാനിക്കേണ്ട വസ്തുതയാണ് പ. മാർത്തോമ്മാ ശ്ലീഹായാലാണ് ഇന്ത്യൻ സഭ സഥാപിക്കപ്പെട്ടത് എന്നത്. മലങ്കര നസ്രാണികൾ പോർട്ടുഗീസുകാരുടെ വരവിനു മുമ്പ് *മാർത്തോമ്മാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* എന്നാണ് സ്വന്തം മതം/ ജാതിയെ വിവക്ഷിച്ചിരുന്നത്. പഴയ മലയാള ഭാഷയിൽ വഴിപാടിന് *വംശം* എന്നാണ് അർത്ഥം. ഈയർത്ഥത്തിൽ എല്ലാ ഇന്ത്യൻ ക്രൈസ്തവരും - മെത്രാന്മാർ മാത്രമല്ല - പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സിംഹാസനത്തിന്റെ പിൻഗാമികളാണ്.

എന്നാൽ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് *പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സിംഹാസനത്തിന്റെ പിൻഗാമി* എന്ന് അവകാശപ്പെടുന്നതിൽ പല യുക്തിഭംഗങ്ങളുണ്ട്. ഒന്നാമതായി, അദ്ദേഹം അംഗമായിരിക്കുന്ന റോമൻ കത്തോലിക്കാസഭ, ഇപ്രകാരം ഒരു സിംഹാസനം അംഗീകരിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ എന്തുകൊണ്ട് പേർഷ്യൻ സഭയിൽ നിന്നു റോമാ സഭയിൽ ചേർന്ന കൽദായ പാത്രിയർക്കീസിന് *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ പിൻഗാമി* എന്ന സ്ഥാനം നൽകിയില്ല? 1599-നു മുമ്പു പേർഷ്യൻ സഭയിൽ നിന്നും മലങ്കരയിലെത്തിയിരുന്ന മെത്രാന്മാർക്ക് *തറവോദ് കോൽ ഹിന്ദുവായോ* (ഇന്ത്യയൊക്കെയുടെയും വാതിൽ) എന്നതിനോടൊപ്പം *പ. മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സിംഹാസനാരൂഢൻ* എന്ന സ്ഥാനവിശേഷണവും ഉണ്ടായിരുന്നതായി രേഖകളുണ്ട്. എന്നിട്ടും സീറോ - മലബാർ സഭയുടെ അങ്കമാലി - എറണാകുളം അതിരൂപതാദ്ധ്യക്ഷൻ മുകളിൽ പറഞ്ഞ സ്ഥാനങ്ങൾ ഒന്നും അവകാശപ്പെടുന്നില്ല. ഗോവയിലെ ആർച്ച് ബിഷപ്പിന് *ഈസ്റ്റ് ഇന്ത്യാ പാത്രിയർക്കീസ്* എന്ന സ്ഥാനമുണ്ട്. അദ്ദേഹവും *മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സിംഹാസനം* അവകാശപ്പെടുന്നില്ല.

രണ്ടാമതായി, *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ* തള്ളിപ്പറഞ്ഞവരാണ് ഇന്ത്യയിലെ സുറിയാനി കത്തോലിക്കർ. നസ്രാണികളെക്കൊണ്ട് *മാർത്തോമ്മാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും, പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനായ* ബാഗ്ദാദിലെ കാതോലിക്കായേയും തള്ളിപ്പറയിച്ചാണ് ഉദയംപേരൂർ സുന്നഹദോസിൽ *ശെമവോൻ കേപ്പായുടെ മാർഗ്ഗം* ബലമായി സ്വീകരിപ്പിച്ചത്. ഇതു തന്നെയാണ്

1930–ൽ മാർ ഈവാനിയോസും കൂട്ടരും ആവർത്തിച്ചത്. ആ നിലപാടിൽ നിന്നു പിന്മാറാതെ *പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സിംഹാസനത്തിന്റെ* പിൻഗാമിത്വം അവകാശപ്പെടുന്നതിൽ അർത്ഥമില്ല. അത്തരമൊരു നിലപാടുമാറ്റം റോമൻ കത്തോലിക്കാസഭ ഇതുവരെ സ്വീകരിച്ചിട്ടില്ല. കാരണം, ലോകമെങ്ങും വിവിധ ജനവർഗ്ഗങ്ങളോട് റോമൻ കത്തോലിക്കാസഭ കാട്ടിയ ക്രൂരതകൾക്ക് അതത് നാട്ടിൽപോയി പരസ്യക്ഷമായാചന നടത്തിയ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ, ഉദയംപേരൂർ സുന്നഹദോസിലും അതിനുശേഷവും മലങ്കര നസ്രാണികളോടു കാട്ടിയ അതിക്രമത്തിനു മാപ്പു ചോദിച്ചിട്ടില്ല.

മൂന്നാമതായി, മേജർ ആർച്ച് ബിഷപ്പ്, കാതോലിക്കായാണ് എന്നു തെളിയിക്കാൻ കൂട്ടുപിടിച്ചിരിക്കുന്ന ഹൂദായ കാനോൻ വിശദീകരിക്കുന്ന *മഫ്രിയാനാ* എന്ന സ്ഥാനി *പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢ*നല്ല. മാർ ഈവാനിയോസ് ഉപേക്ഷിച്ചുപോന്ന മലങ്കരസഭയുടെ പ. കാതോലിക്കാ, *പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാകു*ന്നത് ഈ കാനോന്റെ ബലത്തിലല്ല. ഒരിക്കൽ മലങ്കര നസ്രാണികളുടെ വേദതലവനായിരുന്ന പേർഷ്യൻ കാതോലിക്കായുടെ പിൻതുടർച്ച മൂലമാണ്. അദ്ദേഹത്തിന്റെ സ്ഥാനവിശേഷണം *പ. പിതാവ് (His Holiness)* എന്നാണ് His Beatitude എന്നല്ല. അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയന്റെ 1972–ലെ കുപ്രസിദ്ധമായ 203–ാം നമ്പർ കല്പനയും, മലങ്കരയിലെ വിഘടിത വിഭാഗത്തിന്റെ രണ്ടു *കാതോലിക്കാമാരും* (മുകളിൽ പറഞ്ഞ രീതിയിലുള്ള മഫ്രിയാനാ) *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനാരൂഢരും,* His Holiness–ഉം അല്ലയെന്ന വസ്തുതയും മാത്രം മതി ഇതിനു തെളിവായിട്ട്.

നാലാമതായി, മുകളിൽ ചൂണ്ടിക്കാട്ടിയതുപോലെ, മാർ ഈവാനിയോസ് ഉപേക്ഷിച്ചുപോന്ന മലങ്കരസഭയുടെ *മലങ്കര മെത്രാപ്പോലീത്താ* എന്ന സ്ഥാനിയും *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനാരൂഢനാണ്. ഇത്* അദ്ദേഹം *മാർത്തോമ്മാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* പിൻതുടരുന്ന മലങ്കര നസ്രാണികളുടെ *ജാതിക്കു തലവനായ*തിനാലാണ്. ഈ ബഹുമതി അവകാശപ്പെടാൻ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന് ഒരിക്കലും സാദ്ധ്യമല്ല.

ഈ ലേഖനത്തിൽ ആവർത്തിച്ചു ചൂണ്ടിക്കാട്ടിയിരിക്കുന്നത് ഒരിക്കൽക്കൂടി ആവർത്തിയ്ക്കട്ടെ. റോമാ സിംഹാസനം നൽകാത്തതും റോമൻ കത്തോലിക്കാസഭ അംഗീകരിക്കാത്തതുമായ ഒരു സ്ഥാനവും മലങ്കര റീത്തിന്റെ അദ്ധ്യക്ഷന് അവകാശപ്പെടാനാവില്ല. അപ്രകാരം ലഭിച്ചിട്ടുള്ളത് കേവലം സീറോ–മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പ് (Major Archbishop of the Syro-Malankara Catholic Church),

തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് (Major Archbishop of Trivandrum) എന്നീ സ്ഥാനങ്ങൾ മാത്രം.

മാർ ഈവാനിയോസ് ഉപേക്ഷിച്ചുപോന്ന മലങ്കരസഭയുടെ അദ്ധ്യക്ഷനു തുല്യനാണ് തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് എന്നു സ്ഥാപിച്ച് അജമോഷണം ശക്തിപ്പെടുത്താം എന്നൊരു ലക്ഷ്യം ഈ സ്വയംപ്രതിഷ്ഠയ്ക്കു പിമ്പിലുണ്ട് എങ്കിലും അതിലും ഉപരിയായി മാറാവ്യാധിപോലെ റീത്തുകാരെ പിന്തുടരുന്ന അധമബോധമാണ് ഈ അഭ്യാസത്തിന്റെ യഥാർത്ഥ കാരണം. ബഥനി സന്യാസപ്രസ്ഥാനത്തിന്റെ മെത്രാപ്പോലീത്തായായി റോമാസഭയിൽ പ്രവേശിച്ച മാർ ഈവാനിയോസിന് നസ്രാണിയില്ലാത്ത തിരുവനന്തപുരത്ത് ആർച്ച് ബിഷപ്പായി അവസാനിക്കേണ്ടി വന്നു. താൻ ആഗ്രഹിച്ച കാതോലിക്കാസ്ഥാനം മലങ്കരസഭയിൽ പരിശുദ്ധ റൂഹായും, തുടർന്ന് റോമൻ കത്തോലിക്കാ സഭയിൽ അതിന്റെ കാനോൻ നിയമങ്ങളും നിഷേധിച്ചു. റോമാ സിംഹാസനവുമായി വിലപേശാൻ (സാധിയ്ക്കുമെങ്കിൽ) തക്കവണ്ണം നസ്രാണികളാരും താനും പിൻഗാമികളും വിരിച്ച വലയിൽ വീണില്ല. പിൻഗാമികൾക്കുപോലും ലഭിച്ചത് കേവലം ഒരു മേജർ ആർച്ച് ബിഷപ്പ് സ്ഥാനം മാത്രവും.

ഇവയേക്കാളുപരി, ആഗോള റോമൻ കത്തോലിക്കാസഭയിൽ *വരത്തന്മാരോടുള്ള (Unionaites)* അവജ്ഞയും. ഇവയെല്ലാം ചേർന്നു സൃഷ്ടിക്കുന്ന അധമബോധമാണ് ഇല്ലാത്ത സ്ഥാനങ്ങൾ എടുത്തണിയാനും, റോമൻ കത്തോലിക്കാ ഹൈരാർക്കിയിൽ കർദ്ദിനാൾ-പാത്രിയർക്കീസുമാർ, കർദ്ദിനാൾമാർ, പാത്രിയർക്കീസുമാർ ഇവരേക്കാളെല്ലാം താഴ്ന്ന പടിയിലുള്ള തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ്, റോമിന്റെ മെത്രാൻ കൂടിയായ മാർപാപ്പായ്ക്കു തുല്യനാണ് എന്നു തെറ്റിദ്ധരിക്കത്തക്കവിധമുള്ള പ്രചരണം - കേരളത്തിൽ മാത്രം - നടത്തുന്നതിനും പ്രേരിപ്പിക്കുന്നത്.

റോമൻ കത്തോലിക്കാ ഹൈരാർക്കിയനുസരിച്ച് ഇന്ത്യയിലെ റോമൻ കത്തോലിക്കാ മെത്രാന്മാർക്ക് വ്യക്തമായ സ്ഥാനക്രമമുണ്ട്. ഇതനുസരിച്ച് ഏറ്റവും മുകളിൽ കർദ്ദിനാൾമാർ, പിന്നീട് ഗോവയിലെ *ഈസ്റ്റ് ഇന്ത്യാ പാത്രിയർക്കീസ്,* അതിനുശേഷമാണ് മേജർ ആർച്ച് ബിഷപ്പുമാർ. ഇന്ത്യയിലെ രണ്ട് മേജർ ആർച്ച് ബിഷപ്പുമാരിൽ സീറോ - മലബാർ സഭയുടെ അങ്കമാലി - എറണാകുളം അതിരൂപതാദ്ധ്യക്ഷന് തുടർച്ചയായി കർദ്ദിനാൾ സ്ഥാനം നൽകി റോം ഒന്നാം സ്ഥാനത്തെത്തിക്കുന്നതിന്റെ അർത്ഥം പകൽപോലെ വ്യക്തമാണ്.

മലങ്കരസഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റിയുടെ പ്രസിഡന്റ്

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് തെറ്റിദ്ധാരണാജനകമായ സ്ഥാനനാമങ്ങൾ ഉപയോഗിക്കുന്നതിനെപ്പറ്റി ഒരു പരസ്യ കത്ത് എഴുതി. മലങ്കരയുടെ ആദ്യ രണ്ടു കാതോലിക്കാമാരെയും *റീത്ത് കാതോലിയ്ക്കായുടെ* (തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ്) മുൻഗാമികളായും, പ. കാതോലിക്കാബാവായേയും, വിഘടിത വിഭാഗം കാതോലിക്കായേയും അദ്ദേഹത്തേക്കാൾ *കൊച്ചാക്കിയും* മറ്റും നടത്തിയ പ്രചരണങ്ങളോടുള്ള പ്രതികരണമായിരുന്നു ഈ കത്ത്. മലങ്കരസഭയിലെ വൈദികർക്ക് നിരന്തരം സൗജന്യമായി ഇത്തരം പ്രചരണായുധങ്ങൾ അയച്ചുകൊടുത്തപ്പോൾ, അവയ്ക്കു മറുപടി കൊടുക്കണമെന്ന് വിവിധ ഭാഗങ്ങളിൽ നിന്നുണ്ടായ അഭ്യർത്ഥനകളെ തുടർന്ന്, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആവശ്യപ്പെട്ടതനുസരിച്ചാണ് അദ്ദേഹം ഈ കത്തയച്ചത്.

അല്ലാതെ ചിലർ ആരോപിച്ചതുപോലെ മലങ്കര റീത്തിന്റെ വളർച്ച കണ്ട് വെറളി പിടിച്ചിട്ടല്ല. 1930–50 കളിൽ മലങ്കര റീത്തിന് ഇന്നത്തെ തിരുവനന്തപുരം, കന്യാകുമാരി ജില്ലകളിൽ ഉണ്ടായതുപോലെയുള്ള വളർച്ച ഇപ്പോഴും അവിടെ ഉണ്ടാകുന്നുവെങ്കിൽ മലങ്കരസഭയ്ക്ക് സന്തോഷമാണുള്ളത്. കാരണം അത്രയും അക്രൈസ്തവർക്കു കൂടി സുവിശേഷം എത്തുമല്ലോ.

മറിച്ച്, കേരള ജനതയെ തെറ്റിദ്ധരിപ്പിക്കുകയും, മലങ്കര സഭാപിതാക്കന്മാരെ ഇകഴ്ത്തിക്കാണിക്കുകയും ചെയ്യുമ്പോഴാണ് ഇത്തരം പ്രതികരണങ്ങളുണ്ടാകുന്നത്. അതിനെതിരെ ആക്രോശിച്ചതുകൊണ്ടു കാര്യമില്ല. നിരന്തരമായി ആവർത്തിച്ചാലും അസത്യം സത്യമാവുകയുമില്ല.

(*മലങ്കര സഭാ ബുക്ക്ലെറ്റ്, ഡിസംബർ, 2008*)

# 16

# ശതാബ്ദി കഴിഞ്ഞു - ഇനി?

രണ്ടു സഹസ്രാബ്ദക്കാലം നസ്രാണികളെ ക്രിസ്ത്യാനികളായി നില നിർത്തിയ രണ്ടു താത്വിക അടിത്തറകളുണ്ട്. തങ്ങളുടെ ആത്മീയ പിതാവായ പ. മാർത്തോമ്മാശ്ലീഹായോടുള്ള അമിതമായ ഭക്തിയിൽനിന്ന് ഉട ലെടുത്ത *തോമാവബോധം* അവയിൽ പ്രഥമം. *മിരബാല്യ ഡിസ്ക്രിപ്ത്താ* യുടെ കർത്താവായ ഫ്രയോർ ജോർഡാനസിനേക്കൊണ്ട് ... *അവർ മാർത്തൊമ്മായെ ദൈവതുല്യമായി കണക്കാക്കുന്നു*... എന്നു പതിനാലാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ പറയിക്കത്തക്കവിധം അഗാധമായിരുന്നു നസ്രാണികളുടെ *തോമാവബോധം.*

*തോമാവബോധ*ത്തിന്റെ ഈ ശക്തമായ താത്വിക അടിത്തറയാണ് പിന്നീട് പോർട്ടുഗീസ് റോമൻ കത്തോലിക്കരുടെ അധിനിവേശത്തെ ചെറുക്കുന്ന *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും* എന്ന തങ്ങളുടെ വ്യക്തിത്വ പ്രഖ്യാപനത്തിന് രൂപംകൊടുത്തത്. റോമൻ കത്തോലിക്കരെ ഏറെ വിയർപ്പിച്ച ഈ വ്യക്തിത്വ സംജ്ഞയുടെ ഉപയോഗം, മഹറോൻ ശിക്ഷയിൽ ഉൾപ്പെടുത്താൻ അവർ നിർബന്ധിതരായി എന്നതുതന്നെ അതിന്റെ ശക്തിയുടെ പ്രകടമായ തെളിവാണ്.

നൂറു വർഷത്തെ റോമൻ കത്തോലിക്കാ സഹവാസവും, തുടർന്ന് അര നൂറ്റാണ്ടു കാലത്തെ അടിമത്വവും നസ്രാണിയുടെ *തോമാവബോധത്തെ* തേച്ചുമാച്ചു കളഞ്ഞില്ല. അതിനാലാണ് 1653-ൽ സ്വന്തമായി ഒരു തദ്ദേശീയ മേല്പട്ടശ്രേണിക്ക് നസ്രാണികൾ രൂപംകൊടുത്തപ്പോൾ അവർക്ക് *മാർത്തോമ്മാ* എന്ന സ്ഥാനനാമം നൽകിയതും ഒൻപതാം മാർത്തോമ്മാ വരെ ഒന്നര നൂറ്റാണ്ടിലധികം അതു തുടർന്നതും. തുടർന്നുള്ള നൂറു വർഷം മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താമാർ, പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ അമർന്നിരുന്നു ഭരിച്ചതും, 1912-ൽ മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചപ്പോൾ പൗരസ്ത്യ കാതോലിക്കാ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നു പ്രഖ്യാപിച്ചതും ഇതേ *തോമാവബോധം* മൂലമാണ്.

നസ്രാണികളുടെ രണ്ടാമത്തെ താത്വിക അടിത്തറ *കാതോലിക്കാ* എന്ന സ്ഥാനത്തോടുള്ള ഭക്തിയും അഭിനിവേശവുമാണ്. നൂറ്റാണ്ടുകളോളം ഒരിക്കലും കാണാത്ത ബാഗ്ദാദിലെ കാതോലിക്കായെ വേദതലവനായി അംഗീകരിച്ച് അദ്ദേഹത്തിനുവേണ്ടി നസ്രാണികൾ പ്രാർത്ഥിച്ചു വന്നിരുന്നു. ക്രിസ്തുവർഷം നാലാം ശതകത്തിൽ ക്നായിത്തൊമ്മനോ

ടൊപ്പം വന്ന ഉറഹായിലെ യൗസേപ്പ് മെത്രാനെ കാതോലിക്കാ അയച്ച താണെന്ന പാരമ്പര്യവും, ഒൻപതാം ശതകത്തിൽ കൊല്ലത്ത് തരിസാ പ്പള്ളി സ്ഥാപിച്ച മാർ ശാബോർ, മാർ അഫ്രോത്ത് എന്നിവരെ ... *നെസ്തോര്യർക്ക് അച്ചനായിരിക്കുന്ന തീമോത്തിയാൻ....* (മഹാനായ തീമോത്തി രണ്ടാമൻ കാതോലിക്കാ) അയച്ചതാണെന്ന ഡോ. ഹെർമൻ ഗുണ്ടർട്ടിന്റെ പരാമർശനവും വായ്മൊഴിവഴക്കങ്ങൾ മാത്രമാണെന്ന് വാദിച്ച് തള്ളിക്കളയുമായിരിക്കാം. എന്നാൽ ക്രിസ്തുവർഷം 1301-ൽ കൊടുങ്ങല്ലൂരിൽ വെച്ച് ഒരു സഖറിയാ ശെമ്മാശൻ പകർത്തി എഴുതിയ സുറിയാനി ഗ്രന്ഥത്തിന്റെ (Vat Syr. 22) പകർപ്പെഴുത്തു വിവരണത്തിലെ മാർ യവ്വാലാഹാ കാതോലിക്കായെപ്പറ്റിയുള്ള അനുസ്മരണം അപ്രകാരം നിരാകരിക്കാവുന്ന ഒന്നല്ല. കാതോലിക്കാമാരാൽ ഇന്ത്യയിലേയ്ക്കു നിയോഗിക്കപ്പെടുന്ന പേർഷ്യൻ മെത്രാന്, *സ്ഥാനിക പാത്രിയർക്കീസ്* എന്ന ബഹുമതി ഉണ്ടായിരുന്നതായി ചില ചരിത്രകാരന്മാർ ചൂണ്ടിക്കാ ട്ടുന്നുണ്ട്.

1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിലെ ... *ഇത്രയും കാലം നിങ്ങൾ നിത്യനമസ്ക്കാരത്തിലും കുർബാനകളിലും ബാഗ്ദാദിലെ പാത്രിയർക്കീസിനെ കാതോലിക്കാ എന്നു കരുതി പ്രാർത്ഥി ച്ചുവരുന്നു. കാതോലിക്കാ എന്നതിന്റെ അർത്ഥം സാർവത്രിക പിതാവ് എന്നാണ്. ആ വിശേഷണം ഈ ഭൂമിയിൽ റോമാപാപ്പായ്ക്കു മാത്രം ഉള്ളതാണ്. ഇനി അദ്ദേഹത്തെയല്ലാതെ മറ്റാരെയെങ്കിലും കാതോലിക്കാ എന്നു വിളിച്ചാൽ മുടക്കപ്പെടും...* എന്ന അർത്ഥത്തിലുള്ള പരാമർശനം അതീവ പ്രാധാന്യത്തോടെ വേണം കാണാൻ. ഒന്നാമതായി നസ്രാണി യുടെ വേദതലവൻ ആരായിരുന്നു എന്ന് ഇതു വ്യക്തമാക്കുന്നു. രണ്ടാമ തായി, കാതോലിക്കാ എന്ന സ്ഥാനത്തിന്റെ ഔന്നത്യത്തെപ്പറ്റി റോമൻ കത്തോലിക്കാസഭയുടെ കാഴ്ചപ്പാടും ഈ കാനോനാ വിശദീകരിക്കുന്നു.

1665-ലെ കൂനൻകുരിശു സത്യത്തിനു ശേഷം 1665-ൽ നസ്രാണികൾ പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) സഭയുമായി ബന്ധപ്പെട്ടു. തുട ർന്ന് ആ നൂറ്റാണ്ടിന്റെ അന്ത്യത്തിലെ ചില സംഭവവികാസങ്ങൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി ഉയർത്തിക്കാട്ടേണ്ട സാഹചര്യം ഉളവാക്കി. പക്ഷേ, അവിടേയും *കാതോലിക്കാ*യെ ഉപേക്ഷി ക്കാൻ നസ്രാണികൾ തയാറായില്ല. ഉദയംപേരൂർ പൂർവകാലത്തെ *കാതോ ലിക്കാ - പാത്രിയർക്കീസ് - അർക്കദിയാക്കോൻ* എന്ന സ്ഥാനക്രമം, അർക്കദിയാക്കോൻ മെത്രാനായി ഉയർത്തപ്പെട്ട സാഹചര്യവും കൂടി കണ ക്കിലെടുത്ത് *പാത്രിയർക്കീസ് - കാതോലിക്കാ - മാർത്തോമ്മാ മെത്രാൻ* എന്നു പുനർക്രമീകരിച്ചു. ആരാണ് പാത്രിയർക്കീസ്, ആരാണ് കാതോ ലിക്കാ എന്നറിയാൻ പാടില്ലായിരുന്നു എന്ന വസ്തുത നസ്രാണിക്ക്

പ്രശ്നമായിരുന്നില്ല. കാര്യങ്ങൾ നടത്താൻ മാർത്തോമ്മാ മെത്രാൻ ഉണ്ടായിരുന്നു. കാതോലിക്കായും പാത്രിയർക്കീസും പ്രാർത്ഥനകളിൽ മാത്രമൊതുങ്ങി.

എന്നാൽ നസ്രാണിക്കു കാതോലിക്കായോടുള്ള പ്രതിപത്തി ഇവിടെ അവസാനിച്ചില്ല. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള മഫ്രിയാനമാരായി കേരളത്തിലെത്തിയ പ. മാർ ബസേലിയോസ് യൽദോ, മാർ ബസേലിയോസ് ശക്രള്ളാ എന്നിവരെ നസ്രാണികൾ *കാതോലിക്കാ* എന്നു സംബോധന ചെയ്തു. അവരെ മാത്രമല്ല, പതിനെട്ടാം നൂറ്റാണ്ടിന്റെ പകുതിയിൽ കേരളത്തിലെത്തിയ കേവലം ഒരു എപ്പിസ്ക്കോപ്പാ മാത്രമായ, *വിഗ്രഹഭംഞ്ജകൻ* എന്നു വിശേഷിപ്പിക്കപ്പെട്ട, മാർ ഈവാനിയോസ് അരക്ചാഞ്ചിയേയും അവർ കാതോലിക്കാ എന്നു വിളിച്ചു. തുടർന്നുവന്ന ദീയസ്ക്കോറോസ് എന്ന മെത്രാനാകട്ടെ, സ്വയം *കാതോലിക്കാ* എന്നു വിശേഷിപ്പിച്ച് ഒരു സ്ഥാത്തിക്കോൻ എഴുതിയുണ്ടാക്കി നസ്രാണിയുടെ കണ്ണിൽ പൊടിയിടാൻ നോക്കി. നസ്രാണിയുടെ *കാതോലിക്കാ പ്രേമത്തിന്റെ* വ്യക്തമായ തെളിവാണിത്.

ഇക്കാലത്തൊന്നും കാതോലിക്കായേയോ പാത്രിയർക്കീസിനെയോ മലങ്കരയിലെത്തിക്കാനുള്ള ശ്രമമൊന്നും നസ്രാണികൾ നടത്തിയില്ല. അവർക്കതിന്റെ ആവശ്യമില്ലായിരുന്നു എന്നതാണ് വാസ്തവം. അതത് കാലത്ത് ഭരിക്കുന്ന മലങ്കര മെത്രാൻ മേല്പട്ടവാഴ്ചയടക്കമുള്ള മെത്രാനടുത്ത കർമ്മങ്ങൾ നടത്തിയിരുന്നതിനാൽ ഇക്കാലത്തും പാത്രിയർക്കീസും കാതോലിക്കായും പ്രാർത്ഥനകളിലൊതുങ്ങിയിരുന്നു.

യഥാർത്ഥത്തിൽ കാതോലിക്കായെ മലങ്കരയിലെത്തിച്ചതിന്റെ കാരണഭൂതൻ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ്. മലങ്കര പള്ളിയോഗത്തിന്റെ തിരഞ്ഞെടുപ്പു കൂടാതെ അദ്ദേഹം മെസപ്പട്ടോമ്യയിലെത്തി മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടം സ്വീകരിച്ച ആദ്യ നസ്രാണിയായിരുന്നു മാർ മാത്യൂസ് അത്താനാസ്യോസ്. മടങ്ങിയെത്തിയ അദ്ദേഹം മലങ്കര സിംഹാസനത്തിനു അവകാശവാദം ഉന്നയിച്ചു. ഈ വാദത്തെ സാധൂകരിക്കാൻ പിൻബലമൊന്നും ഇല്ലാതിരുന്നതിനാൽ തനിക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പുണ്ടെന്നും, മലങ്കര മെത്രാൻ സ്ഥാനത്തിന് അത് അത്യന്താപേക്ഷിതമാണെന്നും വാദിച്ചു. ചില പ്രത്യേക സാഹചര്യങ്ങളാൽ അദ്ദേഹം മലങ്കര മെത്രാനായി അംഗീകരിക്കപ്പെട്ടതോടെ ഈ വാദവും നിയമമായി. താൽക്കാലിക ലാഭത്തിനായി വലിച്ചുകയറ്റിയ ഈ ഊരാക്കുടുക്കിൽനിന്നും തലയൂരുവാൻ പിന്നീട് മാർ മാത്യൂസ് അത്താനാസ്യോസ് കിണഞ്ഞു ശ്രമിച്ചിട്ടും നടന്നില്ല. അദ്ദേഹത്തിന് ബദലായി ഉയർന്നുവന്ന പുലിക്കോട്ടിൽ മാർ

ദീവന്നാസ്യോസ് അഞ്ചാമനും പാത്രിയർക്കീസിൽനിന്നും മെത്രാൻ സ്ഥാനം ഏൽക്കേണ്ടി വന്നതോടെ ഇതൊരു നിയമമായി മാറി.

പാത്രിയർക്കീസിന്റെ പ്രതിനിധി എന്ന നിലയിൽ മലങ്കരയിൽ എത്തി മാർ മാത്യൂസ് അത്താനാസ്യോസിനോട് പരാജയപ്പെട്ടു എങ്കിലും, *മുക്കാൽ പാത്രിക്കീസെന്ന* ഭാവേനെ വിരാജിച്ച മാർ യൂയാക്കീം കൂറിലോസ് ഒരൊറ്റ നസ്രാണിയും മെത്രാനാകാതിരിപ്പാൻ നടത്തിയ കളികളും, 1876-ൽ ഇവിടെ എത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ *ഏകനായകത്വ* ത്വരയും മേല്പട്ടസ്ഥാനാഭിഷേകത്തിനുള്ള അധികാരം മലങ്കരയിലേയ്ക്കു തിരികെ കൊണ്ടുവരേണ്ടതിന്റെ ആവശ്യകത നസ്രാണികളെ ബോദ്ധ്യപ്പെടുത്തി. പക്ഷേ, അപ്പോഴേയ്ക്കും വേരുറച്ചു പോയ പത്തൊമ്പതാം നൂറ്റാണ്ടിലെ ജീർണ്ണിച്ച പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയം ഈ അധികാരം പാത്രിയർക്കീസിൽ മാത്രം പരിമിതപ്പെടുത്തിയിരുന്നു. നിലവിലിരിക്കുന്ന നിയമത്തിന്റെ ചട്ടക്കൂടിൽ നിന്നുകൊണ്ടുമാത്രമേ സാധുവായ ഒരു സ്ഥാനമോ നിയമമോ സൃഷ്ടിക്കാൻ സാദ്ധ്യമാവൂ. അതിനാൽ പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തെ തള്ളിപ്പറയുക അസാദ്ധ്യമായിരുന്നു. അന്നു നടപ്പിലിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയമനുസരിച്ച് ആ അധികാരമുള്ള ഏക ഇതര സ്ഥാനി എന്നോ അസ്തമിച്ചുപോയ *മഫ്രിയാനാ* മാത്രമായിരുന്നു.

ഈ സാഹചര്യത്തിലാണ് 1890-കളിൽ മഫ്രിയാനാ സ്ഥാനം മലങ്കരയിലേയ്ക്കു കൊണ്ടുവരുവാൻ ശ്രമം ആരംഭിച്ചത്. രണ്ട് ദശാബ്ദത്തോളം ഫലപ്രാപ്തിയിലെത്താതിരുന്ന ഈ കഠിന ശ്രമമാണ് 1912-ൽ വിജയിച്ചത്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹകരണത്തോടെ നസ്രാണികൾ മേല്പട്ടം നൽകുവാനും, വി. മൂറോൻ കൂദാശ ചെയ്യുവാനും പിന്തുടർച്ചാവകാശത്തോടെ ഒരു പ്രധാന മഹാപുരോഹിത സ്ഥാനത്തിന് രൂപംനൽകി. ശ്രദ്ധേയമായ വസ്തുത, പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയത്തിന്റെ ചട്ടക്കൂടിൽ നിന്നുകൊണ്ട് രൂപപ്പെടുത്തിയ ഈ സ്ഥാനം *മഫ്രിയാന* അല്ലായിരുന്നു എന്നതും, *കാതോലിക്കാ* ആയിരുന്നു എന്നതുമാണ്. ഇവിടെ വിജയിച്ചത് നസ്രാണിയുടെ കാതോലിക്കാ പ്രേമമാണ്. ഈ പുതിയ കാതോലിക്കാ മലങ്കരയുടെയോ ഇന്ത്യയുടെയോ കാതോലിക്കാ മാത്രം ആയിരുന്നില്ല, മറിച്ച് കൂടുതൽ വിശാലമായ അർത്ഥമുള്ള പൗരസ്ത്യ കാതോലിക്കാ ആയിരുന്നു എന്ന വസ്തുതയും പരിഗണിക്കണം. അതിലും പ്രധാനമായി, ഈ പൗരസ്ത്യ കാതോലിക്കാ, പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാണെന്നു വ്യക്തമാക്കിയപ്പോൾ പുറത്തുവന്നത് നസ്രാണിയുടെ തോമാവബോധമാണ്.

അപരിമിതമായ അധികാരങ്ങളോടെയല്ല മലങ്കരയിൽ കാതോലിക്കേറ്റിനു രൂപംകൊടുത്തത്. മറിച്ച്, മലങ്കര പള്ളിയോഗത്തിനു വിധേയമായി

ട്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ സുന്നഹദോസ് – മലങ്കര അസോസിയേഷൻ – ആവശ്യപ്പെടുമ്പോൾ മാത്രം പ്രധാന മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നിർവഹിക്കുവാനാണ് സ്ഥാനാരോഹണത്തിലെ മുഖ്യ കാർമ്മികനായ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോൻ കാതോലിക്കായെ അധികാരപ്പെടുത്തിയിരുന്നത്.

കാതോലിക്കേറ്റിന് വ്യക്തതയും നിയാമിക വ്യക്തിത്വവും നൽകിയത് 1934-ലെ സഭാ ഭരണഘടനയാണ്. മലങ്കര നസ്രാണികളുടെ യഥാർത്ഥ ആത്മീയ അദ്ധ്യക്ഷനായ മലങ്കര മെത്രാന്റെ സ്ഥാനവും കൂടി പൗരസ്ത്യ കാതോലിക്കാ വഹിക്കണമെന്നു ഭരണഘടന നിർദ്ദേശിച്ചതോടെ, കാതോലിക്കാ സ്ഥാനത്തിനു കൂടുതൽ അർത്ഥവ്യാപ്തിയും അധികാരവും കൈവന്നു. ഈ ഭരണഘടന തന്നെ നിലവിലുള്ള നിയമ വ്യവസ്ഥയ്ക്ക് വിധേയമായി രൂപപ്പെടുത്തി അംഗീകരിച്ചതാണ്. അതിനാലാണ് അതിന്റെ മുഖവുരയും ചട്ടക്കൂടും മാറ്റാനാവാത്തതും.

കാതോലിക്കേറ്റിന്റെ നിയമപരമായ നിർവചനം 1934-ലെ ഭരണഘടനയോടുകൂടി വ്യക്തതയിലെത്തി എങ്കിലും അതിന്റെ ഭൗതിക ഭാവത്തിന്റെ വളർച്ച അതിനു മുമ്പുതന്നെ അസ്തമിച്ചു എന്നതാണ് ഖേദകരം. ഈ രംഗത്ത് ശ്രദ്ധേയമായ സംഭാവന നൽകിയ ഏക വ്യക്തി മലങ്കരയിലെ രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ മാത്രമാണ്. കാതോലിക്കായ്ക്ക് തനതായ അംശവസ്ത്രം, കല്പന തലക്കെട്ട്, ചുവന്ന മുദ്ര, അംശവടി എന്നിവ അദ്ദേഹം രൂപകല്പന ചെയ്ത് ഉപയോഗിച്ചു. മാത്രമല്ല, ഭരിക്കുന്ന മെത്രാനോ പാത്രിയർക്കീസിനോ അവകാശപ്പെട്ടത് എന്ന് 1889-ലെ റോയൽ കോർട്ടുവിധിയിൽ നിശ്ചയിക്കാൻ വിസമ്മതിച്ച റിശീസാ കാതോലിക്കായ്ക്ക് അവകാശപ്പെട്ടതാണെന്ന് അദ്ദേഹം പ്രഖ്യാപിക്കുകയും, തന്റെ ആസ്ഥാനത്തിനു *കാതോലിക്കേറ്റ് സിംഹാസനപ്പള്ളി* എന്നു നാമകരണം ചെയ്യുകയും ചെയ്തു.

പ. വാകത്താനത്തു ബാവാ കാതോലിക്കേറ്റിനു നൽകിയ വ്യക്തിത്വ നിർവചനങ്ങൾ അദ്ദേഹം സൃഷ്ടിച്ച സ്ഥാനചിഹ്നങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ചാൽ ലഭിക്കുന്ന ഫലങ്ങൾ താഴെപ്പറയുന്നവയാണ്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു വ്യക്തിത്വം പൗരസ്ത്യ കാതോലിക്കേറ്റിനുണ്ട്.

2. പൗരസ്ത്യ കാതോലിക്കാ സിംഹാസനം ശ്ലൈഹിക സിംഹാസനമാണ്.

3. പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്.

4. His Holiness എന്നും Moran Mar എന്നും സംബോധന ചെയ്യപ്പെടാനും ചുവന്ന മഷിയിൽ മുദ്ര കുത്തുവാനും അധികാരമുള്ള അത്യുന്നത മേലധികാരിയാണ്.

5. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ വരുമാനമാർഗ്ഗമുണ്ട്.

6. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ ആസ്ഥാനമുണ്ട്.

രണ്ടാം കാതോലിക്കാ കാലം ചെയ്തതോടെ കാതോലിക്കേറ്റിന്റെ വ്യക്തിത്വനിർദ്ധാരണ പ്രക്രിയയും അവസാനിച്ചു. ഒരു പക്ഷേ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാതോലിക്കേറ്റിന് സ്ഥിരം ആസ്ഥാനമായി ദേവലോകം അരമന നിർമ്മിച്ചതും, കിഴക്കിന്റെ മഹാനായ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, *മാർത്തോമ്മാ* എന്ന പുരാതന സ്ഥാനനാമം പുനർജീവിപ്പിച്ചതും ഗണത്തിൽപെടുത്താം.

എന്നാൽ കഴിഞ്ഞ നൂറു വർഷങ്ങൾക്കുള്ളിൽ ഭൗതിക ഭാവത്തിന്റെ അനേകം അംശങ്ങൾ ചോർന്നുപോയിട്ടുണ്ട്. പ. കല്ലാശ്ശേരിൽ ബാവാ മലങ്കര മെത്രാനാകുന്നതിനു മുമ്പുതന്നെ കാതോലിക്കാ എന്ന നിലയിൽ പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവസ്ത്രങ്ങൾ ഉപയോഗിച്ചിരുന്നു. അദ്ദേഹത്തോടെ അത് അവസാനിച്ചു. ഇന്ന് കാതോലിക്കാ മാർ സമാനമായ അംശവസ്ത്രം ധരിക്കുന്നത് *മലങ്കര മെത്രാൻ* എന്ന ഔദ്യോഗിക സ്ഥാനത്തിരുന്നു അസോസിയേഷൻ നടത്തുമ്പോളാണ്. മറ്റു സഭകളിലുള്ളതുപോലെ പൗരസ്ത്യ കാതോലിക്കായ്ക്കും വ്യത്യസ്തമായ ഒരംശവസ്ത്രം വേണ്ടതാണ്.

മറ്റു മെത്രാന്മാർ പൗരസ്ത്യ കാതോലിക്കായുടെ കൈ മുത്തുന്ന പതിവും അദ്ദേഹത്തോടെ അവസാനിച്ചു. എല്ലാ അപ്പോസ്തോലിക സഭകളും പിന്തുടരുന്ന ഈ പാരമ്പര്യം - സഭാ തലവന്റെ കൈമുത്തുക - പ. പൗലൂസ് ദ്വിതീയൻ ബാവാ മെത്രാനായിരുന്നപ്പോൾ പിന്തുടർന്നിരുന്നു എന്നത് വിസ്മരിക്കുന്നില്ല.

പ. വട്ടക്കുന്നേൽ ബാവായുടെ കാലം കഴിഞ്ഞതോടെ രണ്ട് വ്യക്തിത്വ ചിഹ്നങ്ങൾ കൂടി അസ്തമിച്ചു. അവ ആർച്ച് മാൻഡ്രിയേറ്റ് വടിയും, *സാക്രോ* എന്നും അറിയപ്പെടുന്ന *ഏഫോദ്* എന്ന പാത്രിയർക്കീസും കാതോലിക്കായും മാത്രം ധരിക്കുന്ന പ്രത്യേക അംശവസ്ത്രവുമാണ്. ഇവയൊക്കെ പുനഃസ്ഥാപിക്കേണ്ടവയാണ്.

കാതോലിക്കേറ്റ് ശതാബ്ദി കടന്നിട്ടും, എട്ടു കാതോലിക്കാമാരെ വാഴിക്കുകയും, അവരിൽ ആറുപേരെ കബറടക്കുകയും ചെയ്തിട്ടും ഇവയ്ക്ക് ലിഖിതമായ ഒരു ചട്ടക്കൂട് ഇതുവരെ ഉണ്ടായിട്ടില്ല. കീഴ്‌വഴക്കങ്ങളുടെ മാത്രം അടിസ്ഥാനത്തിൽ നടക്കുന്ന ഈ ചടങ്ങുകളിൽ വെള്ളം ചേർക്കപ്പെടുന്നത് സാധാരണമായതിനാൽ അവയെ ക്രോഡീകരിച്ച് ഒരു നിയമാവലി (Order of procedings) ഉടൻ ഉണ്ടാകേണ്ടിയിരിക്കുന്നു.

ഇന്ത്യയിലെ കാതോലിക്കേറ്റ് അതിന്റെ ശതാബ്ദി ആഘോഷിക്കുമ്പോൾ, ദേശീയതയുടെ പ്രതീകമായ ഈ സ്ഥാനത്തിന് കൂടുതൽ മിഴിവ് നൽകണമെന്ന് അനേകർ ആഗ്രഹിക്കുന്നുണ്ട്. പക്ഷേ, അതിനു വ്യക്തമായ ഒരു രൂപരേഖ നൽകാൻ ആർക്കും സാധിച്ചിട്ടില്ല. ഇതിനായി 2012-ൽ പൗരസ്ത്യ കാതോലിക്കായെ ഇന്ത്യൻ പാത്രിയർക്കീസായി പ്രഖ്യാപിക്കണം എന്ന് ചിലർ നിർദ്ദേശിച്ചിരുന്നു. ഇത് *ഭാരതരത്നം* ലഭിച്ചവർ പിന്നീട് *പത്മശ്രീ*ക്ക് അപേക്ഷിക്കുന്നതുപോലുള്ള ഒരു നടപടിയാണ്.

ഇരുപത്തൊന്നാം നൂറ്റാണ്ടിൽ നസ്രാണികളുടെ ദേശവും ഭാഷയും ജാതിയും വംശവും സംസ്കാരവുമെല്ലാം വിഭിന്നമായി. വിവിധ ഭൂഖണ്ഡങ്ങളിലേയ്ക്കു നടക്കുന്ന കുടിയേറ്റങ്ങളാണ് ഇതിനു കാരണം. ഇനിയുള്ള കാലം നസ്രാണികളെ ഒരുമിച്ചുനിർത്തുന്ന ഏക ഘടകം *തോമാവബോധം* എന്ന നസ്രാണിത്വം മാത്രമായിരിക്കും. അതു കേന്ദ്രീകരിച്ചിരിക്കുന്നത് പൗരസ്ത്യ കാതോലിക്കായിലാണ്. ഈയൊരു കാഴ്ചപ്പാടോടെവേണം ശതാബ്ദി വർഷത്തിൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തെ പുനർനിർണ്ണയം നടത്താൻ.

2012-ൽ *പൗരസ്ത്യ കാതോലിക്കാ* എന്നത് *ഇന്ത്യൻ പാത്രിയർക്കീസ്* എന്നു നാമമാറ്റം നടത്തണമെന്ന് അപൂർവം ചിലർ പ്രസംഗിക്കുന്നുണ്ട്. ശുദ്ധ വിവരക്കേടായി മാത്രം ഇതിനെ പരിഗണിച്ചാൽ മതി. ഇവർ കാതോലിക്കാ - പാത്രിയർക്കീസ് ഇവയുടെ ചരിത്ര പശ്ചാത്തലത്തെപ്പറ്റി തികച്ചും അജ്ഞരാണ്. 16-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കർ ഭയപ്പെട്ട *കാതോലിക്കാ* എന്ന സ്ഥാനം ഇവരുടെ വാക്കുകേട്ട് മാറ്റണമെന്നു പറയുന്നവരെപ്പറ്റി നമുക്ക് പരിതപിക്കാം. അവർക്കുള്ള മറുപടി 1599-ലെ *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളിൽ തന്നെയുണ്ട്. ... *കതൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കക്കും തലവൻ എന്ന...* ഈയൊരു വാചകത്തിന്റെ അർത്ഥമറിഞ്ഞാൽ ആരും ഈ സ്ഥാനമാറ്റത്തിനു ശ്രമിക്കില്ല.

പക്ഷേ, മാറ്റേണ്ടുന്ന ഒന്നുണ്ട്. അത് *ബാവാ* എന്നുള്ള സംബോധനയാണ്. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതോടുകൂടി *ബാവാ* എന്ന സംബോധന കാതോലിക്കാമാർക്കും ലഭിച്ചു. സമീപകാലം വരെ

അന്ത്യോഖ്യാ പാത്രിയർക്കീസ്, പൗരസ്ത്യ കാതോലിക്കാ എന്നിവരെ മാത്രമാണ് സഭാതലവന്മാർ എന്ന പരമാവധി ബഹുമാനം നൽകി *ബാവ* എന്നു മലങ്കരയിൽ സംബോധന ചെയ്യപ്പെട്ടിരുന്നത്. എന്നാൽ സമീപ കാലത്ത് *ബാവ* എന്ന പദത്തിൽ ഈ ബഹുമതിക്ക് ഇടിവുതട്ടി. കാതോലിക്കായുടെ ബദലും ഡ്യൂപ്ലിക്കേറ്റുമെല്ലാം *ബാവ* എന്നു പരസ്യമായി ഉപയോഗിച്ചു തുടങ്ങിയതോടെ മലങ്കര സഭാദ്ധ്യക്ഷനെയും അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അപ്രകാരം സംബോധന ചെയ്യുന്നത് അവരെ അപമാനിക്കുന്നതിനു തുല്യമായി മാറിയിട്ടുണ്ട്. പകരം *പരിശുദ്ധ പിതാവ്* (Holy Father) എന്നാക്കണം സഭാദ്ധ്യക്ഷന്മാരല്ലാത്ത, വെറും കീഴ്സ്ഥാനികൾ മാത്രമായ, ബദലിനും ഡ്യൂപ്ലിക്കേറ്റിനും ഇത് ഉപയോഗിക്കാനാവില്ല എന്നൊരു മെച്ചവും ഉണ്ട്.

എന്നെങ്കിലും ഒരിക്കൽ സഭകൾ തമ്മിൽ യോജിക്കും. അതൊരു യാഥാർത്ഥ്യമാണ്. നൂറ്റാണ്ടുകളിലെന്നൊക്കെയോ സംഭവിച്ച തെറ്റുകളും തെറ്റിദ്ധാരണകളും മാറുമ്പോഴാണ് അത് സംഭവിക്കുക. അല്ലാത്തപക്ഷം വേദശാസ്ത്ര സംവാദങ്ങളും എക്യുമെനിക്കൽ പ്രസ്ഥാനങ്ങളും വ്യർത്ഥമാണ്. ആത്മീയ കൊളോണിയലിസവും അധികം താമസിയാതെ ലോകത്തിൽനിന്ന് അപ്രത്യക്ഷമാകും. അപ്രകാരം രൂപമെടുക്കുന്ന ഏകീകൃത ഇന്ത്യൻ സഭയുടെ അദ്ധ്യക്ഷൻ പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം വാഴുന്ന കാതോലിക്കാ ആയിരിക്കും എന്നതും ഒരു യാഥാർത്ഥ്യമാണ്. അതിനായി പല വിട്ടുവീഴ്ചകളും ചെയ്യേണ്ടി വന്നേക്കാം. ഈയൊരു കാഴ്ചപ്പാടോടെ വേണം ഇന്ത്യയിലെ കാതോലിക്കേറ്റിന്റെ രണ്ടാം ശതാബ്ദത്തിലേയ്ക്കു കടക്കാൻ.

ഏകീകൃത ഇന്ത്യൻ സഭ എന്ന കാഴ്ചപ്പാടോടെ ശതാബ്ദി വർഷത്തിൽ ചെയ്യേണ്ട ഒന്നുണ്ട്. നെസ്തോറിയൻ കാതോലിക്കാമാർ മലങ്കരയിലേയ്ക്കയച്ചിരുന്ന പേർഷ്യൻ മെത്രാന്മാരും, തുടർന്ന് കുറഞ്ഞത് നാലാം മാർത്തോമ്മാ വരെയെങ്കിലും ഉപയോഗിച്ചിരുന്ന സ്ഥാനനാമം - *തറവോദ് കോൽ ഹിന്ദോ* - പുനർജീവിപ്പിക്കണം. മലങ്കര സഭാദ്ധ്യക്ഷന് പരമ്പരാഗതമായി അവകാശപ്പെട്ട *ഇന്ത്യയൊക്കെയുടേയും വാതിൽ* എന്നർത്ഥമുള്ള ഈ സ്ഥാനനാമത്തെ *ഏകീകൃത ഇന്ത്യൻ സഭ*യിലേയ്ക്കുള്ള ആദ്യ ചവിട്ടുപടിയായി വേണം കാണാൻ.

*(മലങ്കരസഭാ മാസിക, സെപ്റ്റംബർ 2012)*

# 1

# മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം കാതോലിക്കേറ്റിനു മുമ്പ്

കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ മലങ്കര നസ്രാണികളുടെ ഏറ്റവും തീവ്രമായ വികാരമായിരുന്നു മാർതോമ്മാ പൈതൃകം. പോർട്ടുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ കടന്നുകയറ്റത്തിനെതിരെ ഏറ്റവും ശക്തമായ പ്രതിരോധം മലങ്കര നസ്രാണികൾ തീർത്തത്, മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' (വിശ്വാസവും ജാതിയും) എന്ന അടിസ്ഥാനത്തിലായിരുന്നു.[1] ഈ പൈതൃകത്തിന്റെ ഭാഗമായാണ് 1912 മുതൽ തന്നെ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ 'മാർതോമ്മാ ശ്ളീഹായുടെ' സിംഹാസനം എന്ന സംജ്ഞ ഉപയോഗിച്ചുവന്നത്. മലങ്കരയിലെ ഒന്നും രണ്ടും പൗരസ്ത്യ കാതോലിക്കാമാരുടെ തലവാചകത്തിൽ 'മാർതോമ്മാ ശ്ളീഹായുടെ സിംഹാസനം' ഉപയോഗിച്ച രേഖകൾ ലഭ്യമാണ്.

എന്നാൽ അതിലും പിമ്പോട്ടു പോയാൽ മലങ്കരസഭയെ മൂന്നു നൂറ്റാണ്ടുകാലം ഭരിച്ച മലങ്കര മെത്രാന്മാരും അതിനും മുമ്പ് സഭാദ്ധ്യക്ഷൻമാരായി വന്ന പേർഷ്യൻ മെത്രാൻമാരും മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം ഉപയോഗിച്ചിരുന്നു. അവയിൽ ഏതാനും ചിലതുമാത്രമാണ് ഈ ലേഖനത്തിന്റെ പ്രതിവാദ്യവിഷയം.

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പ്രതിപാദിക്കുന്ന ആദ്യരേഖ എ.ഡി. 1301 ൽ കൊടുങ്ങല്ലൂർ വച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പു പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന ടി ഗ്രന്ഥത്തിന്റെ (Vat.Syr.22) കോലഫോൺ (പകർപ്പെഴുത്തു വിവരം)-ൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി "ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർ തോമാ ശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റെയും (The holy see of Apostle Mar Thomas) ഇന്ത്യൻ സഭ മുഴുവന്റെയും അദ്ധ്യക്ഷനും തലവനും" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്[2] (റോമൻ കത്തോലിക്കാ സഭയുടെ തലവനായ മാർപ്പാപ്പാ "The Holy Roman See" എന്നുപയോഗിക്കുന്നതുമായി താരതമ്യം ചെയ്യുക).

1653-ൽ കൂനൻകുരിശു സത്യം മുതൽ 1815 വരെ മലങ്കര ഭരിച്ച

ഒൻപതു മെത്രാൻമാരുടെയും സ്ഥാനനാമം മാർത്തോമ്മാ എന്നായിരുന്നു. ഇവരിൽ മൂന്നു പേരുടെയെങ്കിലും സ്വന്തം പേര് വ്യത്യസ്തമായിരുന്നു. ഈ സ്ഥാനനാമം മാർത്തോമ്മാ സിംഹാസനത്തിന്റെ ബഹിർസ്ഫുരണമായി വേണം കണക്കാക്കാൻ.

വ്യക്തമായും "മാർത്തോമാ ശ്ലീഹായുടെ സിംഹാസനം" എന്നു പരാമർശിക്കുന്ന ലഭ്യമായ ആദ്യരേഖ 1817 വൃശ്ചികം രണ്ടിന് കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസിയോസ് മൂന്നാമൻ മെത്രാപ്പോലീത്തായെ "മലങ്കരയുടെ സിംഹാസനത്തിലേക്ക് മെത്രാപ്പോലീത്താ" ആയി നൽകിയ സ്താത്തിക്കോനാണ്. ഈ സ്താത്തിക്കോനിൽ തന്റെ സ്ഥാനനാമമായി മാർ പീലക്സീനോസ് ചേർത്തിരിക്കുന്നത് "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടെയും ഇന്ത്യ മുഴുവന്റെയും സിംഹാസനത്തിൽ ഗീവർഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നാണ്.[3] സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24-ന് കാലം ചെയ്തതിനെ തുടർന്ന് മാർ പീലക്സീനോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റിരുന്നു.

എന്നാൽ ഇതിനു മുമ്പ് പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുന്നതിനും ഇട്ടൂപ്പ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ ആക്കണമെന്നുള്ള കേണൽ മൺറോയുടെ ആവശ്യം പരിഗണിക്കുന്നതിനുമായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള മാർ പീലക്സീനോസിന്റെ കൽപനയിൽ "തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നു മാത്രമായിരുന്നു തലവാചകം.[4] രണ്ടു വർഷത്തിന്റെ ഇടവേളയിലുള്ള ഈ കൽപനകളിലെ തലവാചകത്തിലെ വ്യത്യാസത്തിൽ നിന്ന് മനസിലാകുന്നത് ഇതിനിടയിൽ അദ്ദേഹത്തിനു ലഭിച്ച ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമാണ് അദ്ദേഹത്തെ 'മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാക്കിയത്' എന്നാണ്.

അടുത്ത രേഖ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസിയോസ് നാലാമൻ, തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറിലോസിന് കൊ.വ. 1005 (എ.ഡി. 1830) മീനം 15-നു നൽകിയ സ്താത്തിക്കോനാണ്. "ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസിയോസ് മെത്രാപ്പോലീത്താ ആയ നാം....."[5] എന്നാണ് സ്താത്തിക്കോൻ ആരംഭിക്കുന്നത്.

മാർ ദീവന്നാസിയോസ് നാലാമന് 1840 കന്നി 1-നു അന്ത്യോഖ്യായുടെ പ. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ മലങ്കരസഭയെ വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക"[6] എന്നാണ്.

1848-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസ് "പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. തോമസ് അത്താനാസിയോസിനെ തന്റെ പിൻഗാമിയായി വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നും പിൻഗാമിയെ വാഴിക്കുന്നത് ആ സിംഹാസനത്തിലേയ്ക്കാണെന്നും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.[7] കൊല്ല വർഷം 1048 (1873) നു മുമ്പു തന്നെ അദ്ദേഹം കല്പനകളിൽ മലങ്കര സിംഹാസനം എന്നെഴുതുക പതിവായിരുന്നു എന്ന് തോമസ് അത്താനാസിയോസ് സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. നവീകരണ സുറിയാനിക്കാർ (മാർത്തോമ്മാ സഭ) അവരുടെ സഭാതലവനെ സംബോധന ചെയ്യുന്നത് "മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ"[8] എന്നാണ്. ഇപ്പോൾ അവരുടെ കല്പനകളുടെ തലവാചകം "മലങ്കര ശ്ലീഹായുടെ സിംഹാസനത്തിന്റെ ........... മാർതോമ്മാ മെത്രാപ്പോലീത്താ" എന്നാണ്.

1846-ൽ മലങ്കരെ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും 1848-ലെ കൊച്ചി പഞ്ചായത്തു വിധി മൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരനായിരുന്നു യുയാക്കിം മാർ കൂറീലോസ്. 1874-ൽ കാലം ചെയ്യുന്നതു വരെയും അദ്ദേഹം അധികാരമില്ലെങ്കിലും "മലങ്കര മെത്രാപ്പോലീത്താ" എന്നു ഭാവിച്ചിരുന്നു. അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിൽ ഉപയോഗിച്ചിരുന്ന തബ്ലൈത്തായിൽ "ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ യുയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ...."[9] എന്നു സുറിയാനിയിൽ എഴുതിയിട്ടുണ്ട്.

1857-ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദുനുഹറോ 1857 മീനം 13-നു റാക്കാട്ടുപള്ളി സന്ദർശിച്ചു. അതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ വി. മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കിം കൂറിലോസിനെ "മലങ്കരയുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന"[10] എന്നാണ് വിശേഷിപ്പിക്കുന്നത്.

"മോർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ കൂറിലോസ് യൂയാക്കിം" എന്ന് അറബിയിൽ മുദ്രണം ചെയ്ത ഒരു ചെറിയ മുദ്ര യുയാക്കിം മാർ കൂറിലോസിന് ഉണ്ടായിരുന്നതായി പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ രേഖപ്പെടുത്തിയിട്ടുണ്ട്.[11]

യൂയാക്കിം മാർ കൂറിലോസ് പുതുപ്പള്ളിപള്ളിക്ക് 1022 (1847) ഇടവം 8-ന് അയച്ച രണ്ടു കല്പനകൾ "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്തായും ഈശോമിശിഹായുടെ അടിയാൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസുബാവായുടെ ശ്ലീഹായും ആയ മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ" എന്നാണ് ആരംഭിക്കുന്നത് (വെട്ടിയിൽ ഉലഹന്നാൻ തൊമ്മൻ എഴുതിയ *വാകത്താനം പള്ളിചരിത്ര*ത്തിൽ നിന്ന്).

പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസ് അഞ്ചാമനെ (1865-1909) പ്പറ്റി കടുത്ത അന്ത്യോഖ്യാ ഭക്തനായ ഇ. എം. ഫിലിപ്പ് "മാർ ദിവന്നാസിയോസ് അഞ്ചാമൻ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു"[2] എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 1889-ലെ റോയൽ കോടതി വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള കേസിന്റെ പ്രധാന നടത്തിപ്പുകാരൻ എന്ന നിലയിൽ ലഭ്യമായ എല്ലാ രേഖകളും പരിശോധിക്കാൻ അവസരം ലഭിച്ച കൂർമബുദ്ധിയായ ഇ. എം. ഫിലിപ്പ് കേവലം ആലങ്കാരികമായി ഈ പദപ്രയോഗം നടത്തിയെന്ന് വിശ്വസിക്കാൻ സാദ്ധ്യമല്ല.

ഇതുപോലെ തന്നെ വി. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം നിരർത്ഥകമാണ്. മലങ്കരയിൽ മാത്രമല്ല ക്രൈസ്തവ ലോകത്തെ പല സഭകളും അവരുടെ തലവന്മാരുടെ സ്ഥാനപ്പേരിൽ "സിംഹാസനം" ഉപയോഗിക്കുന്നുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപെടുന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവൻ "അലക്സന്ത്ര്യായുടെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിന്റെ പാത്രിയർക്കീസും" (Pope of Alexandria and Patriarch of the See of St. Mark) എന്നാണ് അറിയപ്പെടുന്നത്. ഇപ്പോഴത്തെ കോപ്റ്റിക് സഭാതലവൻ തെവോദ്രോസ് II, വി. മർക്കോസ് മുതലുള്ള 118-ാമത്തെ പാത്രിയർക്കീസാണ്. സമന്മാരായ ഓറിയന്റൽ ഓർത്തഡോക്സ് സഭാ തലവന്മാരുടെ ഇടയിൽ കോപ്റ്റിക് പോപ്പിന് ഒന്നാം സ്ഥാനമാണുള്ളത്. വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് രണ്ടാം സ്ഥാനവും. നാലാം നൂറ്റാണ്ടിലെ സ്ഥാനക്രമമനുസരിച്ചാണിത്.

അർമേനിയൻ സഭയിൽ 'വിശുദ്ധ എച്ച്മിയാഡ്സിനിലെ മാതൃസിംഹാസനത്തിലെ' സുപ്രിം കാതോലിക്കായുടെ കീഴ്സ്ഥാനി മാത്രമായ ജറുസലേമിലെ അർമേനിയൻ പാത്രിയർക്കീസ് "വിശുദ്ധ യാക്കോബിന്റെ ശ്ലൈഹിക സിംഹാസനത്തിന്റെ പാത്രിയർക്കീസ്" (Patriarch of the Apostolic Throne of St. James) എന്ന സ്ഥാനപ്പേരിലാണ് അറിയപ്പെടുന്നത്. നമ്മുടെ കർത്താവിന്റെ സഹോദരനും ഊർശ്ലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായുമായ മാർ യാക്കോബിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ശ്ലീഹന്മാരായ വി. ബർത്തലോമിയായുടെയും വി. തദ്ദായിയുടെയും പിൻഗാമിയായ സുപ്രീം കാതോലിക്കായ്ക്ക് തന്റെ കീഴ്സ്ഥാനിയായ ജറുസലേം പാത്രിയർക്കീസ് ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നതിൽ യാതൊരെതിർപ്പുമില്ല. ഒരേ സഭയിൽ തന്നെ ഒന്നിലധികം ശ്ലൈഹിക സിംഹാസനമാകാം എന്നുള്ളതിന് ഉത്തമ ഉദാഹരണമാണിത്. അഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് ജറുസലേമിലെ അർമേനിയൻ മെത്രാൻ 'പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരു സ്വീകരിക്കുന്നത്.

"എത്യോപ്യയുടെ പാത്രിയർക്കീസും വി. തക്ലേഹൈമനോത്തിന്റെ സിംഹാസനത്തിന്റെ എസ്ചെഗ്വേയും" (Patriarch of Ethiopia and Echegue of the See of St.Teklehaymanot) എന്നാണ് എത്യോപ്യൻ സഭാദ്ധ്യക്ഷന്റെ സ്ഥാനനാമം. ഇപ്പോഴത്തെ ആബുനാ മത്ഥിയാസ്, ആറാമത്തെ പാത്രിയർക്കീസും 63-ാമത്തെ എസ്ചെഗ്വേയുമാണ്. 13-ാം ശതകത്തിലെ വി. തക്ലേഹൈമനോത്തിനെയാണ് ഒന്നാമത്തെ എസ്ചെഗ്വേയായി പരിഗണിക്കുന്നത്. 16-ാം നൂറ്റാണ്ടിനു മുമ്പ് മലങ്കര സഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ (Archdeacon) പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന എസ്ചേഗ്വേ പദവി.

മലങ്കര സഭാചരിത്രം മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന് അനുകൂലമായും ഇന്നത്തെ ക്രൈസ്തവലോകം ഏകസിംഹാസന വാദത്തിന് പ്രതികൂലമായും തെളിവുകൾ നിരത്തുമ്പോൾ മറിച്ചു വാദിക്കുന്നവർ കണ്ണടച്ച് ഇരുട്ടാക്കുകയാണെന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു.

**അടിക്കുറിപ്പുകൾ**

(1) സ്കറിയ സക്കറിയ, ഡോ., *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ*, ഇടമറ്റം, 1994, പേജ് 10.

(2) Van Der Ploeg, O.P., J.P.M, *The Syriac Manuscripts of St. Thomas Christians*, Bangalore, 1983, p. 4.

(3) 1889-ൽ റോയൽ കോർട്ട് വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള സെമിനാരിക്കേസിൽ 29 അക്കപ്രമാണം.

(4) ടി. കേസിൽ 39 അക്കപ്രമാണം.

(5) ഉമ്മൻ, പി.എ., *ചേപ്പാട്ട് മാർ ദിവന്നാസ്യോസ്*, ചേപ്പാട്, 1956, പേജ്. x-xi.

(6) 1889-ലെ സെമിനാരിക്കേസിൽ T. T. അക്കപ്രമാണം.

(7) ജോർജ് വർഗീസ് മദ്രാസ്, *മലങ്കര ഓർഡോക്സ് സുറിയാനി സഭാ ചരിത്രം, ഭാഗം 2*, കോട്ടയം, 1993, പേജ് 351.

(8) ചാക്കോ, റ്റി.സി., *മലങ്കര മാർത്തോമ്മാ സഭാ ചരിത്ര സംഗ്രഹം*, തിരുവല്ല, 2000, പേജ് 210.

(9) വർഗീസ് കത്തനാർ നെടുന്തള്ളിൽ, *മാർത്തോമ്മാ ശ്ലീഹായും മലങ്കര സഭയും*, കൊച്ചി, 1975, പേജ് 70.

(10) അബ്രഹാം മല്പാൻ കോനാട്ട്, *മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം*, കട മറ്റം, പേജ് 16.

(11) ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്, *ഇന്ത്യയിലെ സുറി യാനി സഭാചരിത്രം* (മലയാള പരിഭാഷ: ജേക്കബ് വർഗീസ് മാന്നാക്കുഴിയിൽ, 2011), പേജ് 395.

(12) ഫിലിപ്പ് ഇ.എം., *മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ*, ചിങ്ങവനം, 1977, പേജ് 229.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. മലങ്കരസഭാ മാസിക, ഫെബ്രു വരി, 2001. കാലിക പരിഷ്ക്കരണത്തോടെ.)*

# 2

# മലങ്കരസഭയിലെ മെത്രാപ്പോലീത്താമാർ

സമീപകാലത്ത് മെത്രാപ്പോലീത്താമാരുടെ സ്ഥലംമാറ്റവും റിട്ട യർമെന്റും സംബന്ധിച്ച വാദപ്രതിവാദങ്ങളിൽ വിട്ടുപോയ ഒരു സുപ്ര ധാന വസ്തുതയാണ് മലങ്കരസഭയിലെ മെത്രാപ്പോലീത്താമാരുടെ വൈദീക ശ്രേണിയിലെ സ്ഥാനം. അതീവ ഗൗരവമുള്ള ഈ താത്വിക പ്രശ്നത്തെക്കുറിച്ച് യാതൊരു പരാമർശനവും വർഷങ്ങൾ നീണ്ട ചർച്ച കളിലൊന്നും ഉയർന്നു വന്നില്ല.

പൗരസ്ത്യസഭകളുടെ സഭാശാസ്ത്രമനുസരിച്ച് മേല്പട്ടസ്ഥാനത്തിനു മൂന്നു പദവികളുണ്ട്. അവ യഥാക്രമം കാതോലിക്കാ (പാത്രിയർക്കീസ്), മെത്രാപ്പോലീത്താ, എപ്പിസ്കോപ്പാ എന്നിവയാണ്. നൽവരം ഒന്നാണെ ങ്കിലും ഇവയിൽ ഏറ്റവും താഴ്ന്നപടിയിലുള്ള എപ്പിസ്കോപ്പാമാർക്ക് സ്വതന്ത്രമായ യാതൊരു അധികാരവുമില്ല. മെത്രാപ്പോലീത്തായുടെ വ്യക്തമായ നിർദ്ദേശമനുസരിച്ച് മാത്രം പ്രവർത്തിക്കേണ്ട വ്യക്തിയാണ് എപ്പിസ്കോപ്പായെന്ന് ഹൂദായ കാനോനും വ്യക്തമാക്കുന്നുണ്ട്.

ഒന്നിലധികം എപ്പിസ്കോപ്പാമാരുടെ മേലധികാരിയായ മെത്രാപ്പോ ലീത്തായുടെ അധികാരത്തെപ്പറ്റിയുള്ള കാനോൻ നിയമം വിഭിന്നമാണ്. തങ്ങളുടെ ഭരണാതിർത്തിക്കുള്ളിൽ ഏതാണ്ട് പൂർണ്ണ സ്വതന്ത്രാധികാരം ഹൂദായകാനോൻ മെത്രാപ്പോലീത്താമാർക്ക് നൽകുന്നുണ്ട്. ഇവയിൽ പ്രാദേശിക സുന്നഹദോസുകൾ വിളിച്ചുകൂട്ടുവാനും, അദ്ധ്യക്ഷത വഹി ക്കുവാനും, പ്രാദേശിക നിയമങ്ങൾ നിർമ്മിക്കാനും, എപ്പിസ്കോപ്പാമാരെ വാഴിക്കുവാനും, നിയമിക്കുവാനും, സ്ഥലംമാറ്റുവാനുമുള്ള അധികാരം ഉൾപ്പെടുന്നു. തങ്ങളുടെ ഇടവകയ്ക്കു വേണ്ടി വി. മൂറോൻ കൂദാശ ചെയ്യു വാനും മെത്രാപ്പോലീത്തായെ കാനോൻ അധികാരപ്പെടുത്തുന്നു. ഈ അധികാരങ്ങൾ ഒന്നും ഏകപക്ഷീയമല്ല. പൗരസ്ത്യ പാരമ്പര്യപ്രകാരം സുന്നഹദോസിൽ കൂടിയാണ് നിർവഹിക്കേണ്ടതെന്നുമാത്രം.

മലങ്കരസഭയുടെ പാരമ്പര്യപ്രകാരം 19-ാം നൂറ്റാണ്ടു വരെ ഒരു മെത്രാൻ മാത്രമാണുണ്ടായിരുന്നത്. എല്ലാ എപ്പിസ്കോപ്പൽ അധികാരവും മലങ്കര മെത്രാപ്പോലീത്തായിൽ കേന്ദ്രീകരിച്ചിരുന്നു. മലങ്കര പള്ളിയോഗമായി രുന്നു അദ്ദേഹത്തിന്റെ സുന്നഹദോസ്. 1877-ൽ പ. പത്രോസ് തൃതീ യൻ പാത്രിയർക്കീസ് ഏകപക്ഷീയമായി മലങ്കരസഭയെ ഏഴ് ഇടവക കളായി തിരിക്കുകയും, മലങ്കരമെത്രാപ്പോലീത്തായെ കൂടാതെ ആറ്

മെത്രാന്മാരെ കൂടി വാഴിക്കുകയും അവർക്ക് ഇടവക തിരിച്ച് സ്ഥാത്തിക്കോൻ കൊടുക്കുകയും ചെയ്തു.

മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കര പള്ളിയോഗത്തിന്റെയും അധികാരങ്ങളെ ഇല്ലായ്മ ചെയ്ത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരം മലങ്കരയിൽ ഉറപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് പാത്രിയർക്കീസ് ഈ നടപടിക്കു തുനിഞ്ഞത്. തങ്ങളുടെ ഇടവകയിൽ പൂർണ്ണ അധികാരത്തോടെ ഭരണം നടത്തുവാൻ മെത്രാപ്പോലീത്താമാരായാണ് ഇവരെ വാഴിച്ചത്. സ്ഥാത്തിക്കോനിൽ ഓരോരുത്തരുടെയും ഇടവക വ്യക്തമായി വേർതിരിച്ചു കാണിക്കുകയും ചെയ്തു. ഒരു പ്രാദേശിക എപ്പിസ്കോപ്പൽ സുന്നഹദോസ് ഉണ്ടാകാതിരിക്കാനുള്ള കരുതൽ നടപടിയായിരുന്നു ഇത്. ഇതേ ഉദ്ദേശ്യത്തോടു കൂടി *ഒരുവൻ മറ്റൊരുവന്റെ ഇടവകയിൽ കടക്കരുതെന്ന്* രേഖാമൂലവും മലങ്കര മെത്രാപ്പോലീത്തായെ അനുസരിക്കരുതെന്ന് വാക്കാലും പാത്രിയർക്കീസ് കർശന നിർദ്ദേശം നൽകി.

എന്നാൽ ഈ വിഭജിച്ചുഭരിക്കൽ നയം ഫലവത്തായില്ല. പാത്രിയർക്കീസ് ഇന്ത്യവിട്ടു ദിവസങ്ങൾക്കുള്ളിൽ ആറു നവമെത്രാന്മാരെയും തന്റെ മേലധികാരം അംഗീകരിക്കുന്ന നിലയിലെത്തിക്കുന്നതിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചു. ഒറ്റപ്പെട്ട ചില മുറുമുറുപ്പുകൾ ഉണ്ടായെങ്കിലും മലങ്കരമെത്രാൻ എന്ന നിലയിലുള്ള തന്റെ മേലധികാരം നടത്തുന്നതിൽ നിന്നും അവയ്ക്ക് മാർ ദീവന്നാസ്യോസിനെ തടയാൻ സാധിച്ചില്ല.

പക്ഷേ, ഇടവകമെത്രാന്മാരുടെ നിയമനംകൊണ്ടുണ്ടായ നിയമപ്രശ്നം ഈ കീഴടങ്ങൽ കൊണ്ട് അവസാനിച്ചില്ല. ഈ നിയമനങ്ങൾകൊണ്ട് മലങ്കര മെത്രാപ്പോലീത്തായ്ക്ക് പൊതുവിലുള്ള ഭരണാധികാരം നഷ്ടമായി എന്ന് അന്നു നടന്നുകൊണ്ടിരുന്ന കേസിൽ നവീകരണക്കാർ വാദിച്ചു. പാത്രിയർക്കീസിന്റെ കല്പന യഥാർത്ഥത്തിൽ ഈ വാദം ശരിവയ്ക്കുന്നു എങ്കിലും മലങ്കര അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിലുള്ള തിരഞ്ഞെടുപ്പിന്റെയും തന്റെ സ്ഥാത്തിക്കോന്റെയും പിൻബലത്തിൽ മാർ ദീവന്നാസ്യോസ് *മലങ്കര മെത്രാന്റെ മേൽസ്ഥാനവും പൊതുവിനടുത്ത അധികാരവും* നിലനിൽക്കുന്നതായി വാദിച്ചു.

ഈ കേസിൽ പ. പരുമല തിരുമേനി തങ്ങളുടെമേൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് മേലധികാരമുണ്ടെന്നു മൊഴി കൊടുത്തു. ഈ കേസിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് മേലധികാരം നഷ്ടപ്പെട്ടിട്ടില്ലെന്നു സ്ഥാപിക്കാനായെങ്കിലും ഈ വാദത്തിനാസ്പദമായ നിയമപ്രശ്നം – മലങ്കരയിലെ മെത്രാപ്പോലീത്താമാരുടെ സ്ഥാനം – നിലനിന്നു.

പ. പരുമല തിരുമേനിയുടെ ടി. സാക്ഷിമൊഴിയിൽ ഇതിനു വിശദീകരണം നൽകാൻ ശ്രമിച്ചിട്ടുണ്ട്. ശ്രദ്ധേയമായ നാലു വസ്തുതകളാണ് അദ്ദേഹം എടുത്തു പറയുന്നത്.

1. എല്ലാ ഭദ്രാസനവും മലങ്കര മെത്രാന്റെ കീഴിലാണ്.
2. താൻ ഒരു മെത്രാപ്പോലീത്തായാണ്. എപ്പിസ്കോപ്പായല്ല.
3. ആത്മീയമായി താനും മലങ്കര മെത്രാപ്പോലീത്തായും തുല്യരാണ്.
4.മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്നും ഭാഗികമായോ പൂർണമായോ വിലക്കാൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ട്.

ഈ മൊഴിയെ വിശകലനം ചെയ്യുമ്പോൾ മെത്രാപ്പോലീത്തായുടെ സ്ഥാനം ആത്മീയം - ലൗകീകം എന്നിങ്ങനെ രണ്ടായി വേർതിരിക്കുന്നതിന്റെ പരോക്ഷ സൂചനകൾ കാണാം. ആത്മീയമായി ഇടവക മെത്രാപ്പോലീത്തായും മലങ്കര മെത്രാപ്പോലീത്തായും തുല്യരാണെന്നു പറയുമ്പോൾത്തന്നെ ലൗകീകമായ മേലധികാരം മലങ്കര മെത്രാപ്പോലീത്തായ്ക്കുണ്ടെന്നു സമ്മതിക്കുന്നു. അതിനാൽ പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോനനുസരിച്ചും ഹൂദായകാനോൻ വിഭാവനം ചെയ്യുന്ന അധികാരാവകാശങ്ങളനുസരിച്ചും ഉള്ള മെത്രാപ്പോലീത്താമാരല്ല നവാഭിഷിക്തരായ ആറു പേരും എന്നതാണ് ഈ മൊഴിയുടെ പ്രത്യക്ഷ സൂചന. സൂക്ഷ്മമായ വിശകലനത്തിൽ, ഹൂദായ കാനോൻ എപ്പിസ്കോപ്പാമാർക്കു നൽകിയ അവകാശാധികാരങ്ങൾ മാത്രമാണ് ഈ മൊഴിയനുസരിച്ച് മലങ്കരയിലെ ഇടവക മെത്രാപ്പോലീത്താമാർക്ക് യോജിക്കുക.

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യക്തിപ്രഭാവം കൊണ്ടും, 1889-ലെ റോയൽകോടതി വിധി മൂലമുണ്ടായ അനുകൂലസാഹചര്യം കൊണ്ടും ഇക്കാര്യത്തിൽ കൂടുതൽ വിശദീകരണങ്ങളിലേക്കു കടക്കാതെ ഭരണം നടത്തുവാൻ സാധിച്ചു. എന്നാൽ അദ്ദേഹത്തിന്റെ പിൻഗാമി പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനെ 1912-ൽ നിയമവിരുദ്ധമായി മുടക്കിയതിനെ തുടർന്നുണ്ടായ വ്യവഹാര പരമ്പരകളിൽ ഈ വിഷയത്തിൽ കൂടുതൽ വിശദീകരണം നൽകേണ്ടിവന്നു.

കാനോൻ വിദഗ്ദനായ പ. മാർ ദീവന്നാസ്യോസ് ആറാമൻ ഈ പ്രശ്നത്തിന് കാനോനികമായ ഒരു വിശദീകരണമാണ് നൽകിയത്. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം, കാനോനിൽ വിവക്ഷിച്ചിരിക്കുന്ന അധികാരങ്ങൾ ഉള്ള മെത്രാപ്പോലീത്താമാരെ കൂടാതെ *മെത്രാപ്പോലീത്താ* എന്ന ബഹുമാന നാമത്തോടുകൂടിയ എപ്പിസ്കോപ്പാമാരുമുണ്ട്. മലങ്കരയിലെ മെത്രാപ്പോലീത്താമാർ *മെത്രാപ്പോലീത്താ* എന്ന സ്ഥാനനാമമുള്ള എപ്പിസ്കോപ്പാമാർ മാത്രമാണ് (1104 ചിങ്ങം 27 ലെ മൊഴി).

ഇത്തരമൊരവസ്ഥക്ക് ഹൂദായ കാനോനിൽ വ്യക്തമായ ഒരു ഉദാഹരണമുണ്ട്. അന്ത്യോഖ്യൻ സഭയുടെ യേറുശലേം പാത്രിയർക്കീസ് ഭരണപരമായി കൈസറിയായിലെ മെത്രാപ്പോലീത്തായുടെ കീഴിലുള്ള ഒരു എപ്പിസ്കോപ്പാ മാത്രമാണ്. സ്ഥാനനാമം പാത്രിയർക്കീസ് എന്നാണെങ്കിലും അന്തോഖ്യൻ സഭയിൽ മൂന്നാം സ്ഥാനമുണ്ടെന്നല്ലാതെ പാത്രിയർക്കീസിനടുത്ത സവിശേഷാധികാരമൊന്നും യെറുശലേം പാത്രിയർക്കീസിനു നൽകിയിട്ടില്ല.

*ഏക മെത്രാൻ* എന്ന നിലയിൽ നിന്നും *ബഹു മെത്രാന്മാർ* എന്ന നിലയിലേക്കു മാറുകയും, സ്വന്തമായ ഒരു കാതോലിക്കേറ്റ് സ്ഥാപിക്കുകയും ചെയ്ത് മലങ്കരസഭയ്ക്ക് ഒരു എപ്പിസ്കോപ്പൽ അധികാരശ്രേണി രൂപപ്പെടുത്തുവാൻ മാർ ദീവന്നാസ്യോസ് ആറാമൻ ശ്രമിച്ചു. മലങ്കരമെത്രാൻ സ്ഥാനം കൂടി കാതോലിക്കായിൽ ലയിക്കണമെന്നാഗ്രഹിച്ച അദ്ദേഹം കാതോലിക്കായിൽ കേന്ദ്രീകരിച്ച ഒരു മേല്പട്ടശ്രേണിക്കു രൂപംകൊടുത്തു. അദ്ദേഹം തയാറാക്കി 1932-ൽ പ്രസിദ്ധീകരിച്ച നക്കൽ ഭരണഘടന ഒരു ത്രിതല മേല്പട്ട ശ്രേണിയാണ് മലങ്കരയ്ക്ക് വിഭാവനം ചെയ്തത്.

ടി. ഭരണഘടനയനുസരിച്ച് മലങ്കര സഭയെ മൂന്നു മഹാ ഇടവകകളായി തിരിച്ചു. ഇവയിൽ രണ്ടെണ്ണത്തിന്റെ (അങ്കമാലി, നിരണം) അദ്ധ്യക്ഷന്മാർ മെത്രാപ്പോലീത്താമാരും കോട്ടയത്തിന്റെ അദ്ധ്യക്ഷൻ പൗരസ്ത്യ കാതോലിക്കായുമായിരിക്കും. ഓരോ മഹായിടവകയും നാല് ഇടവകകളായി തിരിക്കുകയും അവയുടെ ഭരണാധികാരികൾ എപ്പിസ്കോപ്പാമാരായിരിക്കുകയും ചെയ്യും. മഹായിടവക മെത്രാപ്പോലീത്താമാർക്ക് പ്രാദേശിക സുന്നഹദോസ് വിളിച്ചുകൂട്ടാനും, എപ്പിസ്കോപ്പാമാരെ വാഴിക്കാനും, വി. മൂറോൻ കൂദാശ ചെയ്യുവാനുള്ള അവകാശങ്ങൾ ഈ ഭരണഘടന വിഭാവനം ചെയ്യുന്നുണ്ട്. കൂടാതെ, അതത് മഹായിടവകയിൽ വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ ഇവയെപ്പറ്റി തീരുമാനമെടുക്കാൻ പ്രാദേശിക സുന്നഹദോസിന് അധികാരമുണ്ട്. മലങ്കര മെത്രപ്പോലീത്താ എന്ന സ്ഥാനം നിലനിൽക്കുന്നിടത്തോളം മലങ്കരസഭയിൽ അധികാരമുള്ള മറ്റു മെത്രാപ്പോലീത്താമാർ ഉണ്ടാവുകയില്ലെന്ന് ഇതിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ ഭരണഘടന നടപ്പായിരുന്നെങ്കിൽ കാതോലിക്കായെ കൂടാതെ രണ്ടു മെത്രാപ്പോലീത്താമാർ ഹൂദായ കാനോൻ വിവക്ഷിക്കുന്ന സ്ഥാനങ്ങളോടുകൂടി മലങ്കരസഭയിൽ ഉണ്ടാകുമായിരുന്നു.

എന്നാൽ ഈ ഭരണസംവിധാനം മലങ്കരസഭ അംഗീകരിച്ചില്ല. പകരം കാതോലിക്കായിൽ കേന്ദ്രീകൃതമായ മറ്റൊരു സംവിധാനത്തിനാണ് 1934-ൽ പാസാക്കിയ ഭരണഘടന രൂപംകൊടുത്തത്. നിലവിലുള്ള സംവിധാനം പൂർവീകമായ രീതിയിൽ മലങ്കര മെത്രാനിൽ കേന്ദ്രീകൃതമാണ്.

കാതോലിക്കാ തന്നെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കണമെന്ന് വ്യവസ്ഥ ചെയ്താ ണ് 1934-ൽ ഭരണം കാതോലിക്കായിൽ കേന്ദ്രീകരിച്ചത്.

നിലവിലുള്ള ഭരണഘടനപ്രകാരം മലങ്കരയിലെ മെത്രാപ്പോലീത്താമാർക്കും എപ്പിസ്കോപ്പാമാർക്കും ഭരണപരമായി വ്യത്യാസമൊന്നുമില്ല. മലങ്കര മെത്രാപ്പോലീത്താ ചുമതലപ്പെടുത്തുന്നതനുസരിച്ചുമാത്രം ഭദ്രാസന ഇടവകകളെ ഭരിക്കുവാനുള്ള അധികാരമാണ് അവർക്കുളളത്. പ്രാദേശിക സുന്നഹദോസ് വിളിച്ചുകൂട്ടുവാനോ മേല്പട്ടസ്ഥാനം കൊടുക്കുവാനോ വി. മൂറോൻ കൂദാശ ചെയ്യുവാനോ അവരെ അധികാരപ്പെടുത്തിയിട്ടില്ല. വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ ഈ കാര്യത്തിൽ സ്വന്തമായി തീരുമാനമെടുക്കുവാനും അധികാരമില്ല. ഇടവകഭരണംപോലും മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിലാണ്. ചുരുക്കത്തിൽ, ഇന്നും മലങ്കരയിൽ ഹൂദായ കാനോൻ പ്രകാരമുള്ള ഏക മെത്രാപ്പോലീത്താ, മലങ്കര മെത്രാപ്പോലീത്താ മാത്രമാണ്. കൊല്ലവർഷം 1104-ൽ പ. മാർ ദീവന്നാസ്യോസ് ആറാമൻ വ്യാഖ്യാനിച്ചതുപോലെ *മെത്രാപ്പോലീത്താ എന്ന സ്ഥാനനാമമുള്ള എപ്പിസ്കോപ്പാമാർ* മാത്രമാണ് ഇന്ന് മലങ്കരയിലുള്ള മറ്റു മെത്രാപ്പോലീത്താമാർ.

ഭരണഘടനപ്രകാരം മലങ്കരയിലെ മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കുന്നത് സഭയ്ക്കു വേണ്ടിയാണ്. അവരെ വാഴിക്കുന്നതും സഭയ്ക്കു വേണ്ടിയാണ്. നിശ്ചിതവ്യവസ്ഥകളനുസരിച്ച് കാതോലിക്കാ/മലങ്കര മെത്രാപ്പോലീത്താ കല്പന നൽകുമ്പോഴാണ് അവർക്ക് ഇടവക ഭരണം ലഭ്യമാകുന്നത്. അതും സ്വതന്ത്രമല്ലാത്ത - മേൽനോട്ടത്തിനു വിധേയമായ - ഭരണാധികാരം മാത്രം. അതിനാൽ മലങ്കരയിലെ മെത്രാപ്പോലീത്താമാരുടെ സ്ഥലംമാറ്റത്തിനു കാനോൻ നിയമപ്രകാരമുള്ള തടസ്സമൊന്നുമില്ല. സഭാ ഭരണഘടനയിൽ മെത്രാപ്പോലീത്താമാരുടെ സ്ഥലംമാറ്റം നിരോധിക്കുന്ന വ്യവസ്ഥകളൊന്നുമില്ല.

മലങ്കരയിലെ മെത്രാപ്പോലീത്താമാർക്ക് സ്ഥലംമാറ്റത്തിനെതിരായി കാനോൻ പ്രകാരമുള്ള മെത്രാപ്പോലീത്താമാരുടെ അധികാരങ്ങൾ (അങ്ങനെയൊന്നുണ്ടെങ്കിൽ) അവകാശപ്പെട്ടുകൂടാ. കാരണം അവർ എപ്പിസ്കോപ്പാമാർ മാത്രമാണ്. എപ്പിസ്കോപ്പാമാരുടെ സ്ഥലംമാറ്റം ഹൂദായ കാനോനു വിരുദ്ധവുമല്ല.

*(അൽമായവേദി, ഓഗസ്റ്റ്, 2006)*

# 3

# മലങ്കരമെത്രാന്റെ കാര്യവിചാരകർ

1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സന്ദർശന ത്തിലും മുളന്തുരുത്തി സുന്നഹദോസിലും എത്തിച്ചേർന്ന സാഹചര്യം എന്തായിരുന്നു? പൊതുവെ വിശ്വസിക്കപ്പെടുന്നത് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണഭ്രമമാണ് അന്നത്തെ സംഘർഷത്തിനു കാരണം എന്നാണ്. എന്നാൽ യഥാർത്ഥ കാരണം അതല്ല. ആ കാരണമാണ് മുളന്തുരുത്തി സുന്നഹദോസിന്റെ കാനോന കളിലും മറ്റു സമകാലികരേഖകളിലും *മെത്രാന്മാരുടെ ഏകനായകത്വം* എന്നു പ്രതിപാദിച്ചിരിക്കുന്നത്. തന്നിഷ്ടം പോലെയുള്ള മെത്രാന്മാരുടെ ഭരണം എന്നാണ് ഇതുകൊണ്ട് അന്ന് അർത്ഥമാക്കിയത്. തർക്കം മൂർഛി ച്ചപ്പോൾ ഒരു ഭാഗം മറുഭാഗത്തിനെതിരെ ഉപയോഗിച്ച ആയുധവും, മറു ഭാഗം പിന്നീട് താത്വിക അടിത്തറയാക്കിയതുമായ ഒരു ഉപകരണം മാത്ര മാണ് നവീകരണം.

ആദിമ ക്രൈസ്തവസഭ ഒരിക്കലും അംഗീകരിക്കാത്ത ഒന്നാണ് *മെത്രാ ന്മാരുടെ ഏകനായകത്വം*. പ. ശ്ലീഹന്മാർ പോലും സുന്നഹദോസ് കൂടി യാണ് തീരുമാനം എടുത്തത്. ശ്ലീഹന്മാരിൽ മുമ്പനായ പ. പത്രോസ് ശ്ലീഹായെ വരെ ചോദ്യം ചെയ്തതായി വി. വേദപുസ്തകം സാക്ഷി ക്കുന്നു. അതിനാലാണ് പൗരസ്ത്യസഭകൾ അധികാരം വ്യക്തിപരമാ ക്കാതെ സുന്നഹദോസുകൾക്ക് കൂട്ടായി നൽകിയത്.

മെത്രാന്മാരുടെ ഭരണാധികാരവും ഏകപക്ഷീയമായി നടപ്പാക്കുന്നത് തടയാൻ ഫലപ്രദമായ നിയമനിർമാണം പൗരസ്ത്യ സഭകൾക്കുണ്ടാ യിരുന്നു. പേർഷ്യൻ സഭയിൽ എപ്പിസ്കോപ്പാ മുതൽ കാതോലിക്കാ വരെയുള്ള മേൽപ്പട്ടക്കാർ ആത്മീയവും ലൗകികവുമായ ഭരണം നടത്തു ന്നത് അർക്കദ്യക്കോനിൽ കൂടി മാത്രമായിരിക്കണമെന്നു കർശന നിയമം നിലവിലുണ്ടായിരുന്നു.

മലങ്കരസഭയിലാകട്ടെ, പേർഷ്യൻ മെത്രാന്മാർ പൂർണമായും നസ്രാ ണികളുടെ ജാതിക്കുതലവനായ അർക്കദ്യക്കോന് പേർഷ്യൻ സഭയുടെ കാനോനാകൾ അനുശാസിക്കുന്നതിനേക്കാൾ ഉപരിയായ അധികാരങ്ങ ളുണ്ടായിരുന്നു. നസ്രാണികളുടെ അർക്കദ്യക്കോൻ പരാതികളും വിധി കളും നടത്തുന്നത് സ്വമേധയാ ആയിരുന്നില്ല; മറിച്ച് തന്റെ സദസ്സ് കൂട്ട മായി പരിഗണിച്ച ശേഷമായിരുന്നു. അർക്കദ്യക്കോനും സദസ്സുമെല്ലാം *മലങ്കര പള്ളിയോഗ*മെന്ന വിശാലമായ പ്രതിനിത്യസഭയ്ക്കു വിധേയമാ

യിരുന്നു. ആദിമസഭയുടെ ജനാധിപത്യ വ്യവസ്ഥ പാലിക്കുന്ന പൂർണ്ണമായ ഒരു എപ്പിസ്കോപ്പൽ സംവിധാനമായിരുന്നു അത്.

അതിരുകളില്ലാത്ത എപ്പിസ്കോപ്പൽ അധികാരം നസ്രാണികൾ ആദ്യമായി അനുഭവിക്കുന്നത് 1599-ലെ ഉദയംപേരൂർ സുന്നഹദോസിനെ തുടർന്നുള്ള 54 വർഷത്തെ റോമൻ കത്തോലിക്കാ ഭരണകാലത്താണ്. അർക്കദ്യക്കോനെയും *മലങ്കരപള്ളി യോഗ*ത്തെയും അവഗണിച്ച് തികച്ചും റോമൻ രീതിയിലുള്ള എപ്പിസ്കോപ്പൽ ഏകാധിപത്യമാണ് അവർ നടപ്പിലാക്കിയത്.

ഈ പശ്ചാത്തലത്തിലാണ് 1653-ൽ കൂനൻകരിശുസത്യം നടക്കുന്നത്. അതിനുശേഷം നസ്രാണികൾ തോമ്മാ അർക്കദ്യക്കോനെ മാർത്തോമ്മാ എപ്പിസ്കോപ്പായായി വാഴിക്കാൻ തീരുമാനിച്ചപ്പോൾ ഈയൊരു സാഹചര്യം മുമ്പുകൂട്ടി കണ്ടു. അതിനു പ്രതിവിധിയും *മലങ്കരപള്ളി യോഗം* നിർദ്ദേശിച്ചു. *നിരണം ഗ്രന്ഥവരി* ഇപ്രകാരം രേഖപ്പെടുത്തുന്നു: .... *തൊമ്മാ അർക്കദുയാക്കോനെ മാർത്തോമാ മെത്രാനായിട്ടു വാഴിക്കയും ചെയ്തു. അന്നത്തെ വിചാരക്കാർ കടുത്തുരുത്തിൽ കടവിൽ ചാണ്ടി കത്തനാരും കുറവിലങ്ങാട്ടു പള്ളിവീട്ടിൽ ചാണ്ടി കത്തനാർ അങ്കമാലിക്കരെ വെങ്ങുര ഗീവറുഗീസു കത്തനാരും കല്ലിച്ചെരിൽ ഇട്ടി ത്തൊമ്മൻ കത്തനാരും. ഈ വിചാരകർ മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറിക്കൽപിക്കയും....*

അക്കാലത്തെ ഏറ്റവും പ്രഗൽഭ വൈദികരായിരുന്നു ഇവരിൽ മൂന്നു പേരെന്ന് സമകാലിക ചരിത്രം രേഖപ്പെടുത്തുന്നു. ചുരുക്കത്തിൽ, മെത്രാനെ തിരഞ്ഞെടുത്ത *മലങ്കരപള്ളിയോഗം* അദ്ദേഹത്തിന്റെ ആലോചനക്കാരെയും തിരഞ്ഞെടുത്തു. അവരെ മൂന്നു വർഷത്തിലൊരിക്കൽ മാറ്റി നിയമിക്കാനുള്ള അധികാരവും *മലങ്കര പള്ളിയോഗം* നിലനിർത്തി.

ഈ സംവിധാനം എത്രകാലം തുടർന്നെന്ന് വ്യക്തമല്ല. എന്തായാലും 18-ാം നൂറ്റാണ്ടിലെ സുപ്രധാന തീരുമാനങ്ങളെല്ലാം *മലങ്കര പള്ളിയോഗ*ത്തിന്റെ സാന്നിദ്ധ്യത്തിലാണ് നടന്നതെന്ന് ചരിത്രരേഖകൾ വ്യക്തമാക്കുന്നു. കായംകുളം പീലിപ്പോസ് റമ്പാനെ വലിയ മാർ ദീവന്നാസ്യോസിന്റെ സന്തതസഹചാരിയായി കാണുന്നുവെങ്കിലും സ്ഥിരമായി മെത്രാന്റെ കാര്യവിചാരകരായി ആരെയും അക്കാലത്തെ രേഖകളിൽ പരാമർശിക്കുന്നില്ല. ഒരുപക്ഷേ 1653-ൽ ഏർപ്പെടുത്തിയ സംവിധാനം 18-ാം നൂറ്റാണ്ടിൽ അസ്തമിച്ചിരിക്കാം.

മലങ്കരസഭയ്ക്ക് സമഗ്രമായ ആദ്യ ലിഖിത ഭരണഘടന രൂപപ്പെടുത്തിയത് 1809 ചിങ്ങം ഒന്നിന് കണ്ടനാട്ടു പള്ളിയിൽ കൂടിയ *മലങ്കര പള്ളിയോഗ*മാണ്. *കണ്ടനാട് പടിയോല* എന്ന ഈ നിയമസംഹിത പാസാ

ക്കിയതിനുശേഷം നടന്നത് മാർ ശിമവോൻ ദീവന്നാസ്യോസിന്റെ നാളാഗമപ്രകാരം ഇപ്രകാരമാണ്: ... *ഇതിന്മണ്ണം പടിഒലയും എഴുതിവച്ച മെത്രാനെ മൊതിരവും ഇടീച്ച അയിമൊസ്യമായി കുന്നംകുളങ്ങരെ പുലിക്കൊട്ടിൽ യൗസെപ്പു കശീശായ്ക്കു റെമ്പസുഖം കൊടുത്ത പീലീപ്പൊസ റെമ്പാനും ഇവരു രണ്ടു പെരും മെത്രാന്റെ അടുക്കൽ പാർക്കത്തക്കവണ്ണവും പറഞ്ഞവച്ച അയിമൊസ്യമായി പിരികയും ചെയ്തു...*

ഇവിടെയും അക്കാലത്തെ ഏറ്റവും പ്രഗൽഭരായ രണ്ടു വൈദികരെയാണ് കാര്യവിചാരകരായി നിയമിക്കുന്നത്. ഇവിടെയും ശ്രദ്ധിക്കേണ്ട വസ്തുത, നിയമനം നടത്തുന്നത് *മലങ്കര പള്ളിയോഗ*മാണെന്നതാണ്. 1653-ലെ തീരുമാനത്തിൽനിന്നുള്ള ശ്രദ്ധേയമായ പുരോഗതി, റമ്പാന്മാരാക്കിയാണ് ഇവരെ നിയമിക്കുന്നത് എന്നാണ്. അതായത് ഇടവകയുടെ കെട്ടുപാടുകളിൽ നിന്നു മോചിതരായി പൂർണസമയം സഭാസേവനത്തിനു സജ്ജരാക്കിയാണ് ഇവരെ നിയമിക്കുന്നത്.

കായംകുളം പീലിപ്പോസ് റമ്പാൻ അന്തരിക്കുകയും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നപേരിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കപ്പെടുകയും ചെയ്തതോടുകൂടി ഈ സംവിധാനത്തിനു പ്രസക്തിയില്ലാതായി. വീണ്ടും 1818-ൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കാലശേഷം കിടങ്ങൻ മാർ പീലക്സീനോസ് താൽക്കാലിക മലങ്കരമെത്രാനായി സ്ഥാനമേറ്റതോടെ *മലങ്കര പള്ളിയോഗം* ചെറുപ്പക്കാരനായ പുന്നത്ര കുര്യൻ കത്തനാരെ അർക്കദ്യക്കോനായി നിയമിച്ചു (വികാരി ജനറൽ എന്ന് ബ്രിട്ടീഷ് രേഖകളിൽ).

പുന്നത്ര മാർ ദീവന്നാസ്യോസും തുടർന്ന് ചേപ്പാട് മാർ ദീവന്നാസ്യോസും സ്ഥാനമേറ്റതോടെ ഈ സംവിധാനം വീണ്ടും ഇല്ലാതെയായി. ചേപ്പാട് മാർ ദീവന്നാസ്യോസിനെപ്പറ്റി എതിർപക്ഷം ഉന്നയിച്ച ഏറ്റവും വലിയ ആരോപണം അദ്ദേഹം തന്നിഷ്ടപ്രകാരം ഭരിക്കുന്നു എന്നാണ്. ഇതിന്റെ പശ്ചാത്തലത്തിലാണ് സി.എം.എസ്. കാരുമായി 'മുതൽ പങ്കുവെച്ച്' കൊല്ലം പഞ്ചായത്ത് അന്നുണ്ടായിരുന്ന 'പൊതുമുതലി'ന്റെ ഭരണത്തിന് മെത്രാപ്പോലീത്തായോടൊപ്പം ഒരു കത്തനാരെയും ഒരു അയ്മേനിയേയും കൂട്ടുട്രസ്റ്റികളായി നിയമിച്ചത്.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് ഭരണമേറ്റതോടെ *മെത്രാന്മാരുടെ ഏകനായകത്വത്തിന്റെ* ശക്തി ഏറ്റവും രൂക്ഷമായി. അദ്ദേഹത്തിന്റെ ഭരണാരംഭത്തിൽ ഇടവഴിക്കൽ പീലിപ്പോസു കത്തനാർ മുതൽപേർ മുൻകൈയെടുത്ത് 101 വകുപ്പുകളുള്ള ഒരു ചട്ടവര്യോല പാസാക്കിയെങ്കിലും ഒരു വർഷംപോലും അത് നിലനിന്നില്ല. വിരളമായി മാത്രമാണ് മാർ മാത്യൂസ് അത്താനാസ്യോസ് *മലങ്കരപള്ളിയോഗങ്ങൾ*

വിളിച്ചുകൂട്ടിയത്. ഈ ഏകനായകത്വത്തോടുള്ള എതിർപ്പാണ് പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ തിരഞ്ഞെടുത്തു വാഴിക്കാൻ മലങ്കരസഭയെ പ്രേരിപ്പിച്ചത്.

മാർ ദീവന്നാസ്യോസാകട്ടെ ഈ ജനവികാരം ഉൾക്കൊണ്ടു. 1873-ൽ അദ്ദേഹം പരുമലയിൽ വിളിച്ചുചേർത്ത *മലങ്കരപള്ളിയോഗം* മലങ്കര അസോസിയേഷനും അതിന് നാലു കത്തനാർമാരും എട്ട് അയ്മേനികളുമുള്ള ഒരു മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. അതോടൊപ്പം 'മുതൽ കാര്യങ്ങൾ' സൂക്ഷിക്കാൻ ഒരു 'മുതൽപിടി'യെയും അസോസിയേഷന് ഒരു സെക്രട്ടറിയെയും നിയമിക്കണമെന്നും നിശ്ചയിച്ചു. കൂടാതെ ആത്മീയകാര്യങ്ങളിൽ മെത്രാനു *ആലോചനയ്ക്കും സഹായത്തിനുമായി മെത്രാനും യോഗത്തിനും സമ്മതമുള്ള ഒരാളെ നിയമിക്കണമെന്നും* നിശ്ചയിച്ചു. ദൗർഭാഗ്യവശാൽ പരുമല സുന്നഹദോസ് നിശ്ചയങ്ങൾ നടപ്പാകാതെ വന്നതോടെ ഈ നിയമങ്ങളും വിസ്മൃതിയിൽ മാഞ്ഞു. ഇവയെല്ലാം സൂചിപ്പിക്കുന്നത്, *മെത്രാന്റെ കാര്യവിചാരകർ* എന്നത് മലങ്കര സഭ നൂറ്റാണ്ടുകളിലൂടെ നടപ്പാക്കാൻ ശ്രമിച്ച ഒരു സംവിധാനമാണെന്നാണ്.

1934-ൽ ഭരണഘടന പാസാക്കിയപ്പോൾ മെത്രാന്റെ കാര്യവിചാരകസ്ഥാനം വഹിക്കാൻ ഒരു വർക്കിംഗ് കമ്മിറ്റിയെ ചുമതലപ്പെടുത്തി. ഇതനുസരിച്ച് വൈദിക-അൽമായ ട്രസ്റ്റികളും അസോസിയേഷൻ സെക്രട്ടറിയുമടക്കം പത്തുപേരടങ്ങുന്ന ഒരു സമിതി രൂപംകൊണ്ടു. ഇതിനു പുറമെ പിൽക്കാലത്ത് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പ. പിതാവിനെ സഹായിക്കാൻ ഒരു എപ്പിസ്കോപ്പൽ ഉപസമിതിയെയും നിയമിച്ചു. ഇന്ന് ഈ സമിതികൾ നിലനിൽക്കുന്നുവെങ്കിലും ക്ലിപ്ത കാലയളവിൽ *കൂടിവിചാരം നടത്തുന്ന* സഭകളായല്ല, മറിച്ച് പ്രശ്നങ്ങൾ ഉണ്ടായശേഷം അവയെ തരണം ചെയ്യുവാൻ കൂടുന്ന സമിതികളായി മാത്രം മാറിയിരിക്കുകയാണ്.

നസ്രാണികൾക്ക് തദ്ദേശീയനായ മെത്രാൻ ഉണ്ടായതു മുതൽ അവർക്ക് കാര്യവിചാരകരെ നൽകാനുള്ള *മലങ്കര പള്ളിയോഗത്തിന്റെ* ശ്രമം ദീർഘവീക്ഷണത്തോടുകൂടിയുള്ളതായിരുന്നു എന്ന് സമ്മതിച്ചേ തീരൂ. മലങ്കര നസ്രാണികൾ ലോകമെങ്ങും പരക്കുകയും, മലങ്കരസഭ ഒരു ആഗോള സഭയാവുകയും ചെയ്തതോടെ ഇന്നു മലങ്കര മെത്രാപ്പോലീത്താ - കാതോലിക്കാ കൈകാര്യം ചെയ്യേണ്ടുന്ന വിഷയങ്ങൾ ഒരു മനുഷ്യനും ഒറ്റയ്ക്കു കൈകാര്യം ചെയ്യാവുന്നതിനേക്കാൾ ബഹുലവും വിപുലവുമായിരിക്കുകയാണ്.

ഈ പശ്ചാത്തലത്തിൽ വർക്കിംഗ് കമ്മിറ്റിയും എപ്പിസ്ക്കോപ്പൽ

സബ്കമ്മിറ്റിയും ചുരുങ്ങിയത് മാസത്തിലൊരിക്കലെങ്കിലും തീർച്ചയായും കൂടത്തക്കവിധം ചട്ടങ്ങൾ ഉണ്ടാകേണ്ടത് അനിവാര്യമായിരിക്കുന്നു. അതോടൊപ്പംതന്നെ, ദൈനംദിന ഭരണകാര്യത്തിൽ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുന്നതിനായി സ്ഥിരമായ ഒരു സംവിധാനം കൂടി ഏർപ്പെടുത്തേണ്ടത് അത്യന്താപേക്ഷിതമാണ്.

കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനാണ് പൗരസ്ത്യ കാതോലിക്കായ്ക്ക് ചുരുങ്ങിയതോതിൽ ഒരു സെക്രട്ടറിയേറ്റിനു ആദ്യമായി രൂപംകൊടുത്തത്. ഒരു കശീശയും ഒരു മ്ശംശോനായും ഒരു യൗഫദ്യക്കോനും അടങ്ങിയ സംവിധാനത്തിന് അന്ന് ഫലപ്രദമായി പ്രവർത്തിക്കാൻ കഴിഞ്ഞു. ഇന്ന് കാതോലിക്കായുടെ പ്രവർത്തനപരിധി അതിലും ബഹുവിപുലമാണ്. അതിനാൽ ഈ സംവിധാനവും അപര്യാപ്തമാണ്.

കാതോലിക്കായുടെ ജോലിഭാരം കുറക്കുന്നതിനും തീരുമാനങ്ങളിൽ തെറ്റു വരാതിരിക്കുന്നതിനും ഈ ലേഖകൻ താഴെ പറയുന്ന മാറ്റങ്ങൾ നിർദ്ദേശിക്കുന്നു.

1. മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതിയും എപ്പിസ്കോപ്പൽ സബ്കമ്മിറ്റിയും നിശ്ചിത കാലയളവിൽ (കുറഞ്ഞത് മാസത്തിൽ ഒരിക്കൽ) കൂടുന്നത് സ്ഥിരം സംവിധാനമാക്കണം. പ്രധാന തീരുമാനങ്ങൾ അവരുടെ ആലോചനയോടെ നടപ്പാക്കണം.

2. അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്താ, ദേവലോകത്ത് താമസിക്കുകയും എല്ലാ കാര്യങ്ങളിലും കാതോലിക്കായുടെ സഹായിയായിരിക്കുകയും ചെയ്യണം. പള്ളിക്കോടതിയുടെ അദ്ധ്യക്ഷനും, കാതോലിക്കായുടെ സെക്രട്ടറിയേറ്റിന്റെ ചുമതലക്കാരനും അദ്ദേഹമായിരിക്കണം.

3. പൗരസ്ത്യ കാതോലിക്കായ്ക്ക് വ്യത്യസ്ത വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതിന് മൂന്നു വൈദിക സെക്രട്ടറിമാർ ഉണ്ടായിരിക്കണം. അവരിൽ ഒരാളെ സ്വന്ത ഇഷ്ടപ്രകാരവും, ഒരാളെ എപ്പിസ്കോപ്പൽ സബ്കമ്മിറ്റിയുടെ ശുപാർശപ്രകാരവും, ഒരാളെ ആലോചനാസമിതിയുടെ ശുപാർശപ്രകാരവും കാതോലിക്കാ നിയമിക്കണം. ഇവരിൽ കുറഞ്ഞത് ഒരു വിവാഹിത പട്ടക്കാരനും ഒരു അവിവാഹിത പട്ടക്കാരനും ഉണ്ടായിരിക്കണം. കൂദാശാകാര്യങ്ങളിൽ കഴിവും പരിചയവുമുള്ള ആളാവണം സെക്രട്ടറിമാരിൽ ഒരാൾ.

3. മുൻപതിവനുസരിച്ച് കാതോലിക്കായോടൊപ്പം വിശ്വസ്തനായ ഒരു മ്ശംശോനൊയും ഒരു യൗഫദ്യക്കോനും ഉണ്ടായിരിക്കുകയും അവരും കത്തനാർ സെക്രട്ടറിമാരിൽ ഒരാളും ബാവായെ എല്ലായിടത്തും അനുഗമിക്കുകയും ചെയ്യണം.

5. അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തായുടെയും രണ്ടു കൂട്ടു ട്രസ്റ്റിമാരുടെയും അധികാരം പുനർ നിർവചിച്ച് സകല സാമ്പത്തിക ഇടപാടുകളും അവരുടെ ചുമതലയിലും ഉത്തരവാദിത്വത്തിലും ആക്കണം.

6. പൗരസ്ത്യ കാതോലിക്കായുടെ സകല സ്വകാര്യ ജീവനക്കാർക്കും കാതോലിക്കേറ്റ് ഓഫീസിൽ നിന്നും വേതനം നൽകണം. അവർക്ക് മതിയായ താമസസൗകര്യവും ദേവലോകം അരമനയിൽ നൽകണം. മുൻ കാലങ്ങളിൽ .... *മേശെക്കു വയ്ക്കുന്ന വെൺമണി വർക്കിയും, സാധനം എഴുത്തു ശ്രാംപിക്കൽ കൊച്ചുവറുക്കി മുതൽപേരെ....* ആയിരുന്നു മലങ്കര സഭാദ്ധ്യക്ഷന്റെ ജീവനക്കാരെങ്കിൽ ഇന്നാ സ്ഥാനം സെക്രട്ടറിമാർക്കും ഡ്രൈവർ മുതലായവർക്കുമാണ്.

ലോകമെങ്ങും പരന്നുകിടക്കുന്ന നസ്രാണി സമൂഹത്തിന്റെ പ്രധാന ആചാര്യനു സുഗമമായി പ്രവർത്തിക്കാൻ ഇത്തരം ഒരു സ്ഥിരം സംവിധാനം ആവശ്യമാണ്. നിത്യഭരണത്തിന്റെ കെട്ടുപാടുകളിൽ നിന്നു മോചനം നല്കിയാലേ വലിയ ഇടയനടുത്ത തന്റെ കടമകൾ സുഗമമായി പൂർത്തീകരിക്കുവാൻ അദ്ദേഹത്തിനു കഴിയൂ. തീരുമാനങ്ങൾ ന്യായവും പ്രമാദരഹിതവുമാകാനും ഈ സംവിധാനം സഹായിക്കും.

*(അല്മായവേദി, സെപ്റ്റംബർ, 2006)*

# 4

# മലങ്കര മെത്രാന്റെ സുന്നഹദോസ്

സുന്നഹദോസ് എന്നു കേൾക്കുമ്പോൾ ഇന്ന് മനസ്സിൽ തെളിയുന്നത് മെത്രാന്മാർ മാത്രം പങ്കെടുക്കുന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ചിത്രമാണ്. എന്നാൽ മലങ്കരസഭയിൽ പൂർവകാലം മുതൽ ഇടവകപ്പള്ളി പ്രതിനിധികളായ വൈദിക-ജനപ്രതിനിധികൾ പങ്കെടുക്കുന്ന *മലങ്കര പള്ളിയോഗങ്ങൾ സുന്നഹദോസ്* എന്ന പേരിലാണ് വിവക്ഷിക്കപ്പെട്ടുപോരുന്നത്. കുപ്രസിദ്ധമായ ഉദയംപേരൂർ (1599), കണ്ടനാട് (1809), മാവേലിക്കര (1836), പരുമല (1873), മുളന്തുരുത്തി (1876), വെളിയനാട് (1877) എന്നീ *മലങ്കര പള്ളിയോഗങ്ങൾ സുന്നഹദോസ്* എന്ന പേരിലാണ് ചരിത്രത്തിൽ പ്രസിദ്ധമായിരിക്കുന്നത്.

സംഗമം അഥവാ കൂടിവരവ് എന്ന് വാച്യാർത്ഥമുള്ള സുന്നഹദോസ് ആദിമസഭയിൽ മെത്രാന്മാർ മാത്രം പങ്കെടുക്കുന്ന യോഗങ്ങളല്ലായിരുന്നു. മൂന്നു പൊതു സുന്നഹദോസുകളിലും മേല്പട്ടക്കാർ അല്ലാത്തവരും പങ്കെടുക്കുകയും ചർച്ചകളിൽ സജീവ പങ്കാളിത്തം വഹിക്കുകയും ചെയ്തതായി രേഖകളുണ്ട്. പിൽക്കാലത്ത് *മെത്രാധിപത്യം* ശക്തമായതോടുകൂടി ക്രൈസ്തവ ഹൃദയഭൂമിയിലെ സഭയുടെ നയരൂപീകരണ പ്രക്രിയയിൽനിന്നും, ഭരണത്തിൽ നിന്നും മേല്പട്ടക്കാർ ഒഴികെയുള്ളവർ പുറംതള്ളപ്പെട്ടു. അതോടെ ആദിമസഭയുടെ *സുന്നഹദോസ്* മേല്പട്ടക്കാരുടെ മാത്രം സംഘമായി രൂപാന്തരപ്പെട്ടു.

എന്നാൽ യൂറോപ്പിലെയും മദ്ധ്യപൗരസ്ത്യ ദേശത്തെയും സഭാഭരണ ക്രമീകരണ പ്രക്രിയകളിലൊന്നും ബന്ധപ്പെടാത്ത മലങ്കരനസ്രാണികളെ ഈ മാറ്റം ബാധിച്ചില്ല. ഇവിടെ സുന്നഹദോസ് *മലങ്കര പള്ളിയോഗ*മായിത്തന്നെ തുടർന്നു. വൈദികരുടെയും അവൈദികരുടെയും പ്രതിനിധികളടങ്ങിയ ഈ അത്യുന്നത സമിതിയായിരുന്നു മലങ്കരസഭയുടെ ആത്മീയവും ലൗകികവും ഭരണപരവുമായ എല്ലാ കാര്യങ്ങളുടെയും അവസാന വാക്ക്. *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതം കൂടാതെ സഭാപരമായ ഒരു തീരുമാനവും മലങ്കരയിൽ നടപ്പാക്കാൻ സാദ്ധ്യമല്ല എന്ന തിരിച്ചറിവു മൂലമാണ് സർവതന്ത്ര കുതന്ത്രങ്ങളുടെ പിൻബലവുമുണ്ടായിരുന്ന ആർച്ചുബിഷപ്പ് മെനസീസിന് റോമൻ കത്തോലിക്കാ സഭയിലേക്ക് നസ്രാണികളെ പരിവർത്തനം ചെയ്യാൻ ബലപ്രയോഗത്തിലൂടെയാണെങ്കിലും ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടി വന്നത്. അവൈദികർ പങ്കെടുക്കുന്ന സുന്നഹദോസ് അക്കാരണം കൊണ്ടു മാത്രം

അസാധുവാണെന്ന റോമൻ കത്തോലിക്കാ സഭയുടെ കാനോൻ മറികടന്നാണ് അവൈദികർക്ക് ഭൂരിപക്ഷമുണ്ടായിരുന്ന ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. ഈ ശക്തിയെപ്പറ്റി വ്യക്തമായ ധാരണ ഉണ്ടായിരുന്നതിനാലാണ് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ *മലങ്കര പള്ളിയോഗ*ത്തെപ്പറ്റി നിശബ്ദത പാലിച്ചതും അതുവഴി അതിനെ ഇല്ലായ്മ ചെയ്യാനും ശ്രമിച്ചത്. പക്ഷേ, ചുരുങ്ങിയകാലത്തിനുള്ളിൽ *മലങ്കര പള്ളിയോഗം* അതിന്റെ നഷ്ടപ്രതാപം വീണ്ടെടുക്കുകയും 1653-ൽ കൂനൻകുരിശു സത്യമെന്ന സ്വാതന്ത്ര്യ പ്രഖ്യാപനത്തിലൂടെ തങ്ങളുടെ കരുത്ത് തെളിയിക്കുകയും ചെയ്തു.

ലോകമെങ്ങും ക്രൈസ്തവസഭകൾ മെത്രാധിപത്യത്തിനു കീഴ്പ്പെട്ടപ്പോഴും അധിനിവേശ പൂർവ നസ്രാണി സമൂഹം പുരാതനമായ സുന്നഹദോസ് വ്യവസ്ഥിതിയിൽ നിലനിന്നിരുന്നതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി, നമ്പൂതിരി ഗ്രാമവ്യവസ്ഥയുമായി അതിനുണ്ടായിരുന്ന സാധർമ്മ്യം അതേ വ്യവസ്ഥിതി തുടരുന്നതിന് നസ്രാണികൾക്ക് പ്രേരകഘടകമായി. രണ്ടാമതായി, പേർഷ്യൻ മെത്രാന്മാരുടെ ആഗമനത്തിലെ ഭംഗുരത ഏതെങ്കിലുംതരത്തിലുള്ള അധികാരം നടത്തുന്നതിന് അവരെ അസാദ്ധ്യരാക്കി. തികച്ചും പ്രാദേശികമായി ലഭ്യമായ അധികാര ഘടനയിൽ ഭരണം കേന്ദ്രീകരിക്കുകയായിരുന്നു ഇതിന്റെ ഫലം.

എന്നാൽ പൗരോഹിത്യത്തിനു മുൻതൂക്കം കൊടുക്കാത്ത ഒരു ഭരണസംവിധാനമായിരുന്നില്ല നസ്രാണികളുടേത്. *മലങ്കര പള്ളിയോഗ*ത്തിൽ വൈദികർ അംഗങ്ങളായിരുന്നു എന്നു മാത്രമല്ല, അതിന്റെ അദ്ധ്യക്ഷനും ഭരണനിർവാഹകനും പേർഷ്യൻ സഭാനിയമപ്രകാരം വാഴിക്കപ്പെട്ട *അർക്കദ്യക്കോൻ* എന്ന വൈദികസ്ഥാനിക്കായിരുന്നു. 1653-ൽ അർക്കദ്യക്കോൻ സ്ഥാനം എപ്പിസ്ക്കോപ്പേറ്റായും 1815-ൽ എപ്പിസ്കോപ്പേറ്റ് മെത്രാപ്പോലീത്താ സ്ഥാനമായും ഉയർത്തപ്പെട്ടപ്പോഴും ഈ അദ്ധ്യക്ഷ-കാര്യനിർവാഹക സ്ഥാനത്തിനു മാറ്റമൊന്നും വന്നില്ല.

ഇതിനേക്കാളുപരി തങ്ങൾ ഒരിക്കലും കാണാത്ത ബാഗ്ദാദിലെ കാതോലിക്കായുടെ ആത്മീയ അധികാരത്തിനു കീഴിലായിരുന്നു അധിനിവേശപൂർവ കാലത്തെ മലങ്കര നസ്രാണികൾ. ഉന്നതമായ ബഹുമാനം നൽകിയിരുന്നെങ്കിലും ബാഗ്ദാദിലെ കാതോലിക്കായ്ക്ക് പൂർവിക വൈദിക പിന്തുടർച്ചാകേന്ദ്രമെന്ന നിലയിലുള്ള ബഹുമാനമല്ലാതെ പ്രായോഗികതലത്തിലുള്ള യാതൊരു അധികാരവും മലങ്കര നസ്രാണികളുടെമേൽ ഉണ്ടായിരുന്നില്ല. ഇദ്ദേഹത്തിനു പകരം റോമാ പാപ്പായെ സമ്പൂർണ്ണ അധികാരിയാക്കാനുള്ള റോമൻ കത്തോലിക്കാ സഭയുടെ ശ്രമങ്ങൾ അവസാനം നസ്രാണികളെ കൊണ്ടെത്തിച്ചത് അന്ത്യോഖ്യാ

പാത്രിയർക്കീസുമായുള്ള ബന്ധത്തിലാണ്. ഈ പ്രക്രിയയ്ക്കിടയിൽ സംഭവിച്ച അർക്കദ്യക്കോനിൽ നിന്നും എപ്പിസ്കോപ്പായിലേക്കുള്ള വളർച്ച, പിൻഗാമിയെ വാഴിക്കുന്നതടക്കമുള്ള പട്ടാഭിഷേകങ്ങൾ *മലങ്കര പള്ളിയോഗ*ത്തിന്റെ അദ്ധ്യക്ഷനിൽ എത്തിച്ചിരുന്നു.

ഗ്രീക്കോ-റോമൻ ശൈലിയിലുള്ള മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസും അതേ ശൈലിയിലുള്ള ഭരണാധികാരം ഇവിടെയെത്തിയ പാശ്ചാത്യ സുറിയാനി മെത്രാന്മാരും അവകാശപ്പെട്ടെങ്കിലും അവയൊന്നും അംഗീകരിക്കാൻ *മലങ്കര പള്ളിയോഗം* തയാറായില്ല. ആത്മീയ - ലൗകിക കാര്യങ്ങളിലുള്ള തങ്ങളുടെ മേലധികാരം അഭംഗുരം ഉപയോഗിക്കുന്നതായാണ് 17-19 നൂറ്റാണ്ടുകളിൽ *മലങ്കര പള്ളിയോഗ*ത്തെ ചരിത്രത്തിൽ കാണാൻ കഴിയുന്നത്.

ഇതിൽനിന്നും മലങ്കരസഭ ഒരു എപ്പിസ്കോപ്പൽ സഭ ആയിരുന്നില്ല എന്നു ധരിക്കരുത്. വിശാലമായ അർത്ഥത്തിൽ മലങ്കരസഭ എന്നും എപ്പിസ്കോപ്പലായിരുന്നു. കൈവെപ്പിന്റെ പിന്തുടർച്ചയെ മലങ്കരസഭ എന്നും നിലനിർത്തിയിരുന്നു അതിനുവേണ്ടി വളരെയധികം കഷ്ടപ്പാടുകളും സഭയ്ക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. എന്നാൽ ഗ്രീക്കോ-റോമൻ ശൈലിയിലുള്ള *മെത്രാധിപത്യം* നസ്രാണികൾ അംഗീകരിച്ചിരുന്നില്ല എന്നു മാത്രമേ ഇവിടെ വിവക്ഷയുള്ളു.

എന്നാൽ, ഇതിനിടയിൽ അപകടകരമായ മറ്റൊരു പ്രവണത സംജാതമായി. പാശ്ചാത്യ സുറിയാനി മെത്രാന്മാരുടെ ചുവടുപിടിച്ച് മലങ്കര മെത്രാന്മാരും *ഏകനായകത്വത്തിലേക്ക്* വഴുതിവീണു. ഈ പ്രക്രിയയ്ക്ക് നിയമപരമായ പിൻബലമൊന്നുമില്ലായിരുന്നു എങ്കിലും മലങ്കര നസ്രാണികളുടെ 17-19 നൂറ്റാണ്ടുകളിലെ അന്തഃചിദ്രം മൂലം *മലങ്കര പള്ളിയോഗ*ത്തിന് ഇതിനെതിരെ ഫലപ്രദമായി പ്രതികരിക്കാനായില്ല. ചുരുക്കത്തിൽ 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയായപ്പോഴേക്കും *മലങ്കര പള്ളിയോഗം* അസ്തപ്രഭമായി.

മെത്രാന്മാരുടെ ഏകനായകത്വത്തെ ഫലപ്രദമായി തടയുവാനാണ് *മലങ്കര പള്ളിയോഗ*ത്തെ *സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* എന്ന പേരിൽ പരിഷ്കൃതരീതിയിൽ പുനഃസംഘടിപ്പിച്ചതും അതിനൊരു മാനേജിംഗ് കമ്മിറ്റിയെ നിയമിച്ചതും. 1873-ലെ പരുമല, 1876-ലെ മുളന്തുരുത്തി എന്നീ സുന്നഹദോസുകളാണ് ഈ നടപടി സ്വീകരിച്ചത്. മലങ്കരസഭയുടെ *പൊതുവിലേക്ക് വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളും* ആയിയാണ് അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കുന്നതെന്ന് രണ്ടു സുന്നഹദോസുകളും വ്യക്തമാക്കിയിട്ടുണ്ടായിരുന്നു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തിരഞ്ഞെടുപ്പു കൂടാതെ ശീമയിൽപോയി അന്തോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടമേറ്റു വന്നതോടെ രണ്ടു നൂറ്റാണ്ടിലധികമായി നസ്രാണികൾ കൈവശം വച്ചിരുന്ന മേല്പട്ടക്കാരെ വാഴിക്കാനുള്ള അധികാരം പാത്രിയർക്കീസിനു ലഭിച്ചു. തുടർന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും പാത്രിയർക്കീസിൽനിന്നു മേല്പട്ടസ്ഥാനം സ്വീകരിച്ചതോടെ അതൊരു കീഴ്‌വഴക്കമായി മാറി. ഈ നവീന അവകാശത്തിന്റെ ചുവടുപിടിച്ചാവണം പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഏകപക്ഷീയമായി മലങ്കരയിൽ നാലു മെത്രാന്മാരെ വാഴിച്ചത്.

ഇതിനോടുള്ള *മലങ്കര പള്ളിയോഗ*ത്തിന്റെ പ്രതികരണം രൂക്ഷമായിരുന്നു. തങ്ങളോടാലോചിക്കാതെ പാത്രിയർക്കീസ് ഏകപക്ഷീയമായി നടത്തിയ ഈ മെത്രാൻവാഴ്ചകളിൽ പ്രതിഷേധിച്ച് മാനേജിംഗ് കമ്മിറ്റി രാജിവെച്ചു. മുളന്തുരുത്തി സുന്നഹദോസിനു ശേഷം മൂന്നു മാസങ്ങൾക്കുള്ളിലാണ് രാജിവെച്ചത് എന്നത് പ്രതിഷേധത്തിന്റെ രൂക്ഷത വ്യക്തമാക്കുന്നു. മാത്രമല്ല 1877 മകരം 15-നു പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ വെളിയനാട് സുന്നഹദോസ് അസോസിയേഷൻ അംഗങ്ങൾ ബഹിഷ്ക്കരിച്ചു. 1889-ലെ റോയൽ കോടതിവിധി മെത്രാന്മാർക്ക് *മലങ്കര പള്ളിയോഗ*ത്തിന്റെ തിരഞ്ഞെടുപ്പ് അത്യാവശ്യഘടകമാണെന്നു നിശ്ചയിച്ചത് മാനേജിംഗ് കമ്മിറ്റിയുടെ ഈ നിലപാടിന് ലഭിച്ച അംഗീകാരമായി കണക്കാക്കാം.

1876-77 വർഷങ്ങളിൽ പത്രോസ് പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായെ കൂടാതെ ആറു മെത്രാന്മാരെ വാഴിച്ചതോടെയാണ് മലങ്കരയിൽ ഒരു എപ്പിസ്കോപ്പൽ സുന്നഹദോസിനുള്ള സാദ്ധ്യതയെങ്കിലും ഉണ്ടായത്. പക്ഷേ ഇവർ ഒരു സുന്നഹദോസ് എന്ന രീതിയിൽ പ്രവർത്തിക്കാൻ പാത്രിയർക്കീസ് ഉദ്ദേശിച്ചിരുന്നില്ല. എന്നാൽ പാത്രിയർക്കീസ് മടങ്ങിപ്പോയ ഉടൻതന്നെ 1877 ജൂൺ-ജൂലൈ മാസങ്ങളിൽ വെട്ടിക്കൽ ദയറായിൽ മെത്രാന്മാർ സംഘം ചേർന്നു. ഇതാണ് മലങ്കരയിലെ പ്രഥമ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്. എന്നാൽ നവ മെത്രാന്മാരുടെമേൽ മലങ്കര മെത്രാന് അധികാരമുണ്ടെന്നു സ്ഥാപിക്കുവാനല്ലാതെ മറ്റൊരു ഉദ്ദേശ്യവും വെട്ടിക്കൽ സുന്നഹദോസിനില്ലായിരുന്നു. പിന്നീട് ദശാബ്ദങ്ങളോളം എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൂടിയതായോ എന്തെങ്കിലും തീരുമാനമെടുത്തതായോ രേഖകളൊന്നുമില്ല. ഇതിനിടയിൽ 1878-ൽ പരുമലയിൽ കൂടിയ അസോസിയേഷൻ നവ മെത്രാന്മാരെ കൂടി മാനേജിംഗ് കമ്മിറ്റി അംഗങ്ങളാക്കി. അതോടെ അവരും *മലങ്കര പള്ളിയോഗ*ത്തിന്റെ ഭാഗമായി മാറി.

1878 മുതലുള്ള മലങ്കര അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും രേഖകൾ പരിശോധിച്ചാൽ മുളന്തുരുത്തി സുന്നഹദോസ് നിർദ്ധാരണം ചെയ്തിരുന്ന ആത്മീയവും ലൗകികവുമായ അധികാരങ്ങളെല്ലാം അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും ഉപയോഗിച്ചിരുന്നു എന്നു കാണാം. എന്നാൽ ഇതേ കാലഘട്ടത്തിൽതന്നെ, മലങ്കര മെത്രാന്റെ സവിശേഷാധികാരങ്ങളിലൊന്നും മാനേജിംഗ് കമ്മിറ്റി കൈകടത്തിയതായും കാണുന്നില്ല. ഉദാഹരണത്തിന്, പരമ്പരാഗത ആചാരപ്രകാരം കോനാട്ട് കോര യൂഹാനോൻ മല്പാനെ മലങ്കര മല്പാനായി നിയമിച്ചതിൽ മാനേജിംഗ് കമ്മിറ്റി കൈകടത്തിയതായി കാണുന്നില്ല. അതേസമയം പള്ളിത്തർക്കങ്ങളുടെ അപ്പീലുകളിൽ മാനേജിംഗ് കമ്മിറ്റി ഇടപെട്ടതായും നടപടി എടുത്തതായും രേഖകളുണ്ട്.

ഈ കാലഘട്ടത്തിലെ മറ്റൊരു പരിണാമം മലങ്കര മെത്രാന്റെ അധികാരം പങ്കുവയ്ക്കുന്നതാണ്. പരാതികളിലും വിധികളിലും തന്റെ അപ്പീൽ അധികാരം മലങ്കര മെത്രാൻ നിലനിർത്തിയെങ്കിലും ഇടവക മെത്രാന്മാർക്കും ഈ അധികാരം ലഭ്യമായി. മുകളിൽ പറഞ്ഞ കോനാട്ടു മല്പാന്റെ നിയമനം എല്ലാ മെത്രാന്മാരുടെയും സമ്മതത്തോടുകൂടിയാണ് നടത്തിയതെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തിനു നൽകിയ സാക്ഷ്യപത്രത്തിൽ വ്യക്തമാക്കുന്നുണ്ട്. ചുരുക്കത്തിൽ, ഈ കാലഘട്ടത്തിൽ മലങ്കര മെത്രാനിൽ മാത്രം കേന്ദ്രീകരിച്ചിരുന്ന എപ്പിസ്കോപ്പൽ അധികാരങ്ങൾ പുതുതായി രൂപംകൊണ്ട എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ കൂട്ടുത്തരവാദിത്വമായി പരിവർത്തനം ചെയ്യപ്പെട്ടു. എന്തായാലും 1912-ലെ കാതോലിക്കാ വാഴ്ചയോടെ മലങ്കര മെത്രാന്റെ പൂർവിക ആത്മീയ അധികാരങ്ങൾ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ എത്തിച്ചേർന്നു.

പക്ഷേ അപകടകരമായ മറ്റൊരു പ്രവണത ഇതിനിടയിൽ മുളച്ചു പൊന്തിയിരിക്കുന്നു. അധികാരം മെത്രാനിൽ കേന്ദ്രീകരിക്കുക എന്ന ഗ്രീക്കോ-റോമൻ എപ്പിസ്ക്കോപ്പൽ തത്വശാസ്ത്രത്തിന്റെ സ്വാധീനം ഇക്കാലയളവിൽ മലങ്കരയിലെ മെത്രാപ്പോലീത്തന്മാരുടെ ഇടയിൽ കടന്നുകൂടി. സാഹചര്യങ്ങൾ നൽകിയ അപരിമിതമായ അധികാരങ്ങൾ കൂടാതെ, റോമൻ കത്തോലിക്കാ സഭയുടെ അധികാരശ്രേണിയുടെ ഘടന സ്വാധീനം ചെലുത്തിയ ചില വ്യക്തികളുടെ പ്രവർത്തനവും ഇതിനു പ്രേരകമായി. മെത്രാധിപത്യവാദികൾ വിഭാവനം ചെയ്ത ഭരണക്രമത്തിൽ അധികാരം പൂർണ്ണമായും കാതോലിക്കാ അദ്ധ്യക്ഷനായുള്ള എപ്പിസ്കോപ്പൽ സുന്നഹദോസിൽ കേന്ദ്രീകരിച്ചിരുന്നു. ആത്മീയമോ, ഭൗതികമോ, ഭരണപരമോ, സാമ്പത്തികമോ ആയ യാതൊരു അധികാരവും ജന-വൈദിക പ്രതിനിധികൾക്ക് ഉണ്ടായിരുന്നില്ല. ഈ

ഭരണക്രമം നിലവിൽ വന്നിരുന്നെങ്കിൽ അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും വെറും നോക്കുകുത്തികൾ മാത്രമാകുമായിരുന്നു.

ഈ പശ്ചാത്തലത്തിലാണ് 1930-ൽ മലങ്കര അസോസിയേഷൻ, ഒരു ഭരണഘടനാ നിർമ്മാണകമ്മിറ്റിയെ നിയമിക്കുന്നത്. തുടർന്നുള്ള വർഷങ്ങളിൽ മെത്രാധിപത്യവാദികളും ജനാധിപത്യവാദികളും തമ്മിലുള്ള തുറന്ന പോരാട്ടത്തിന്റെ വേദിയായി ഈ കമ്മിറ്റി മാറി. കാതോലിക്കായിൽ കേന്ദ്രീകൃതമായ എപ്പിസ്കോപ്പൽ ഭരണക്രമമാണ് മെത്രാധിപത്യവാദികൾ മുമ്പോട്ടുവെച്ചത്. ഇത് ജനാധിപത്യവാദികൾക്ക് സ്വീകാര്യമല്ലായിരുന്നു. മലങ്കര മെത്രാനിൽ കേന്ദ്രീകൃതമായ വൈദിക - അവൈദിക പ്രതിനിധികൾ കൂടി അടങ്ങിയ ഒരു ഭരണക്രമമായിരുന്നു അവരുടെ നിർദ്ദേശം. ജനാധിപത്യവാദികളുടെ കാഴ്ചപ്പാടിൽ മലങ്കര മെത്രാൻ പരമ്പരാഗതമായുള്ള മലങ്കരപള്ളിയോഗത്തിൽ അധിഷ്ഠിതമായ ജനാധിപത്യഭരണത്തിന്റെ പ്രതിരൂപവും, കാതോലിക്കാ മെത്രാധിപത്യത്തിന്റെ പ്രതീകവുമായിരുന്നു.

1930 മുതൽ മൂന്നു വർഷക്കാലം തുറന്ന പോരാട്ടമാണ് ഇരുകൂട്ടരും നടത്തിയത്. വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നിവ പൂർണ്ണമായും എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുക്കുവാനും പൊതുവിലുള്ള മേൽനോട്ടാധികാരം അവർക്കു വകവെച്ചു കൊടുക്കുവാനും ജനാധിപത്യവാദികൾ തയാറായിരുന്നു. എന്നാൽ മെത്രാധിപത്യവാദികൾ ഇതുകൊണ്ടു മാത്രം തൃപ്തരായില്ല. പൂർണ്ണ അധികാരമായിരുന്നു അവർക്കു വേണ്ടിയിരുന്നത്.

ഈ പോരാട്ടം മാധ്യമങ്ങളിലേക്കും നീണ്ടു. മെത്രാധിപത്യവാദികൾ ഔദ്യോഗിക മാധ്യമങ്ങൾ ഉപയോഗിച്ച് തങ്ങളുടെ ഭാഗം ന്യായീകരിക്കുവാൻ ശ്രമിച്ചപ്പോൾ 1920-കളിൽ പ്രസിദ്ധീകരണം നിലച്ചുപോയ *സുറിയാനി സഭ* എന്ന മാസിക പുനർജീവിപ്പിച്ച് ജനാധിപത്യവാദികൾ തിരിച്ചടിച്ചു. ഈ വാദപ്രതിവാദങ്ങൾ ഇന്നും കാലിക പ്രസക്തിയോടെ നിലനിൽക്കുന്നു എന്നതിനാൽ സവിശേഷ പഠനം അർഹിക്കുന്നവയാണ്. ഇതിനിടയിൽ മെത്രാധിപത്യവാദികൾ തയാറാക്കിയ ഭരണഘടന മറ്റ് അംഗങ്ങളുടെമേൽ ഏകപക്ഷീയമായി അടിച്ചേൽപ്പിക്കാൻ ശ്രമിക്കുന്നു എന്ന ആരോപണം ജനാധിപത്യവാദികൾ ഉന്നയിക്കുകയും ഭരണഘടനാ നിർമ്മാണ കമ്മിറ്റിയിൽ നിന്നും രാജിവയ്ക്കുകയും ചെയ്തു. തങ്ങൾ മുമ്പോട്ടുവച്ച ഭരണഘടനയുടെ നക്കൽ ഇവർ അച്ചടിച്ചു പ്രസിദ്ധീകരിച്ചിട്ടാണ് പിന്മാറിയത്.

ജനാധിപത്യ-മെത്രാധിപത്യ വാദികളുടെ ആശയഗതികളുടെ ഒരു സമവായം എന്ന നിലയിലാണ് 1934-ൽ പാസാക്കിയ ഭരണഘടന രൂപപ്പെടു

ത്തിയത്. ഈ ഭരണഘടനപ്രകാരം മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷൻ കാതോലിക്കാ ആയിരിക്കുമെങ്കിലും മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നിലനിർത്തി. എന്നാൽ ഭരണസംഘർഷം ഒഴിവാക്കാൻ ഈ രണ്ടു സ്ഥാനങ്ങളും ഒരാൾ തന്നെ വഹിക്കണമെന്നു നിർദ്ദേശിക്കുകയും ചെയ്തു. വിശ്വാസം, പട്ടത്വം, ശിക്ഷണം ഈ അധികാരങ്ങൾ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ മാത്രം അധികാരപരിധിയിലാണെന്നും വ്യക്തമാക്കി. മാനേജിംഗ് കമ്മിറ്റിയുടെയും അസോസിയേഷന്റെയും തീരുമാനങ്ങളുടെമേൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് മേൽനോട്ടാധികാരമുണ്ടെന്നും 1934-ലെ ഭരണഘടനയിൽ നിന്നു വ്യക്തമാകുന്നുണ്ട്.

1934-ലെ ഭരണഘടന മെത്രാധിപത്യവാദികൾക്ക് മുൻതൂക്കം ലഭിച്ച ഒന്നായിട്ടാണ് പൊതുവെ വിശ്വസിക്കപ്പെടുന്നത്. എന്നാൽ ഈ ധാരണ പുനർവിചിന്തനം ചെയ്യപ്പെടേണ്ടിയിരിക്കുന്നു. 1934-ലെ ഭരണഘടനയുടെ താഴെ പറയുന്ന ഘടകങ്ങൾ പ്രത്യേകം പരിഗണാർഹങ്ങളാണ്.

1. മലങ്കരമെത്രാൻ സ്ഥാനം നിലനിർത്തി. 2. മലങ്കര മെത്രാന്റെയും ഇടവക മെത്രാപ്പോലീത്താമാരുടെയും തിരഞ്ഞെടുപ്പ് അസോസിയേഷൻ തന്നെ കൈവശം വച്ചു. 3. ഇടവക മെത്രാന്മാർക്ക് ഭദ്രാസനം തിരിച്ചു കൊടുക്കാനുള്ള അവകാശം മാനേജിംഗ് കമ്മിറ്റി നിലനിർത്തി. 4. കാതോലിക്കായെ തിരഞ്ഞെടുക്കാനുള്ള അവകാശം അസോസിയേഷനിൽ നിക്ഷിപ്തമായി. 5. കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരപരിധികൾ വ്യക്തമായി നിർവചിച്ചു. 6. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നിവയിൽ മേൽ അധികാരം ലഭിച്ചുവെങ്കിലും *വിശ്വാസം ഭേദപ്പെടുത്താൻ പാടില്ല* എന്ന നിബന്ധനയും ഭരണഘടനയിലുണ്ട്. 7. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷൻ കാതോലിക്കാ ആയിരിക്കണമെന്നും അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും അദ്ധ്യക്ഷൻ മലങ്കരമെത്രാപ്പോലീത്താ ആയിരിക്കുമെന്നും വ്യവസ്ഥപ്പെടുത്തി. 8. സഭയുടെ മുഖ്യകാര്യവിചാരകൻ മലങ്കര മെത്രാപ്പോലീത്താ ആയിരിക്കുമെന്നു ഭരണഘടനാ നിശ്ചയമുണ്ട്. 9. ഭരണഘടന ഭേദഗതി ചെയ്യാനുള്ള അവകാശവും അസോസിയേഷനാണ്.

1934-ലെ ഭരണഘടനയിലെ ജനാധിപത്യ-എപ്പിസ്ക്കോപ്പൽ ഘടകങ്ങളെ പൊതുവെ മൂന്നായി സംഗ്രഹിക്കാം.

1. പൂർവികമായി മലങ്കരമെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്ന എപ്പിസ്ക്കോപ്പൽ അധികാരങ്ങൾ കാതോലിക്കായിലും എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും നിക്ഷിപ്തമായി. 2. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് പൊതുവായ മേൽനോട്ടാധികാരം ലഭ്യമായി. 3. മലങ്കര മെത്രാൻ, അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി എന്നിവയെ നിലനിർത്തി.

ഈ പശ്ചാത്തലത്തിൽ വേണം മെത്രാധിപത്യം എത്രമാത്രം വിജയിച്ചു എന്നു വിലയിരുത്തേണ്ടത്. അപ്പോസ്തോലിക കൈവെപ്പിന്റെ പിന്തുടർച്ചയിൽ വിശ്വസിക്കുന്ന ഒരു സഭ എന്ന നിലയിൽ മലങ്കരസഭയ്ക്ക് എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ മേൽനോട്ടം ഒരു അവശ്യഘടകമാണ്. പക്ഷേ 1934-ലെ ഭരണഘടന ഗ്രീക്കോ-റോമൻ ശൈലിയിലുള്ള മെത്രാധിപത്യത്തെ എത്രമാത്രം വകവെച്ചു കൊടുക്കുന്നുണ്ട് എന്നത് സൂക്ഷ്മമായി പരിചിന്തനം ചെയ്യപ്പെടേണ്ടിയിരിക്കുന്നു. ദുർബലമായ ചില ഘടകങ്ങൾ ഭരണഘടനയിൽ ഉണ്ട് എന്നതു വാസ്തവമാണ്. ഉദാഹരണമായി മാനേജിംഗ് കമ്മിറ്റിയുടെ പരിധിയിൽ വരാത്ത ട്രസ്റ്റ് മുതലുകൾ സഭയ്ക്കുണ്ട്. അവ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും മലങ്കര മെത്രാപ്പോലീത്തായുടെയും തനതു ട്രസ്റ്റുകളാണ്. അത്തരം ട്രസ്റ്റുകൾ പുതുതായി ഉണ്ടാക്കുന്നതിനു പരിമിതികൾ നിശ്ചയിച്ചിട്ടുമില്ല.

മലങ്കരസഭയുടെ മെത്രാധിപത്യ സ്വഭാവത്തിനു പരിമിതികളുണ്ട് എന്ന് വ്യക്തമാണ്. കാരണം മലങ്കരസഭ എപ്പിസ്ക്കോപ്പൽ ആണ് എന്ന് പ്രഖ്യാപിക്കണമെന്ന് 1995-ൽ സുപ്രീംകോടതിയിൽ എത്തിയ സമുദായക്കേസിൽ ആവശ്യമുണ്ടായിരുന്നു. ഇതിനെപ്പറ്റിയുള്ള ഭൂരിപക്ഷ ജഡ്ജ്മെന്റ് ഇപ്രകാരമാണ്.

"So far as the declaration of the Malankara Church being Episcopal in Character is Concerned, all we need hold is that it is episcopal to the extent it is so declared in the 1934 Constitution."

ഇതിൽനിന്നും വ്യക്തമാകുന്നത് 1934-ലെ ഭരണഘടനയിൽ വിവരിക്കുന്ന പരിധിക്കുള്ളിൽ മാത്രമാണ് മലങ്കരസഭയുടെ മെത്രാധിപത്യം വ്യാപരിക്കുന്നത് എന്നാണ്. ഈ പരിധിക്ക് കാതലായ മാറ്റങ്ങൾ വരുത്തുന്ന ഭരണഘടനാ ഭേദഗതികൾ നിയമപരമായി നിലനിൽക്കുകയില്ല. കാരണം ഒരു ഭരണഘടനയുടെയും അടിസ്ഥാന സ്വഭാവത്തിനു മാറ്റം വരുത്തുവാൻ നിയമപരമായി സാദ്ധ്യമല്ല.

മലങ്കരസഭാ ഭരണഘടനയിലെ മെത്രാധിപത്യത്തിനെതിരായവയിൽ ശ്രദ്ധേയമായത് 1967-ൽ ഭേദഗതി വരുത്തിയ ഭരണഘടനപ്രകാരമുള്ള 87 മുതൽ 90 വരെയുള്ള വകുപ്പുകളാണ്. ഈ വകുപ്പുകളിലാണ് വർക്കിംഗ് കമ്മിറ്റിയുടെ നിയമനം, ചുമതലകൾ മുതലായവ നിർണയിച്ചിരിക്കുന്നത്. 88-ാം വകുപ്പുപ്രകാരം ഈ വർക്കിംഗ് കമ്മിറ്റി മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതി കൂടി ആയിരിക്കും. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയിക്കുന്ന ഒരു മേല്പട്ടക്കാരനും വർക്കിംഗ് കമ്മിറ്റിയിലെ അംഗമായിരിക്കുമെന്ന് വ്യവസ്ഥയുണ്ട്.

ഇവിടെയാണ് *മലങ്കര മെത്രാന്റെ സുന്നഹദോസ്* ഏതെന്ന ചോദ്യ ത്തിനു പ്രസക്തി. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കാതോലിക്കായുടെ സുന്നഹദോസാണ്. വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നിവയിലൊഴികെ പൊതുവായ മേൽനോട്ടാധികാരം മാത്രമാണ് എപ്പിസ്ക്കോപ്പൽ സുന്ന ഹദോസിനുള്ളത്. 1934-ലെ ഭരണഘടന, 1876-ൽ *മലങ്കര മെത്രാന്റെ ഏക നായകത്വത്തിന് എതിർശക്തി* എന്ന നിലയിൽ രൂപീകരിച്ച അസോസി യേഷൻ മാനേജിംഗ് കമ്മിറ്റിയെ നിലനിർത്തി. അതിനാൽ മുഖ്യ ഭരണ കാര്യക്കാരനായ മലങ്കര മെത്രാനെ ഉപദേശിക്കാനും ചോദ്യം ചെയ്യാനു മുള്ള അവകാശം മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാണ്. ഈ കാര ണങ്ങളാൽ മലങ്കര മെത്രാപ്പോലീത്തായുടെ സുന്നഹദോസ് അസോസി യേഷൻ മാനേജിംഗ് കമ്മിറ്റിയാണ്. കൂടുതൽ കൃത്യമായി പറഞ്ഞാൽ, വർക്കിംഗ് കമ്മിറ്റിയാണ് മലങ്കര മെത്രാന്റെ സുന്നഹദോസ്. വർക്കിംഗ് കമ്മിറ്റിയിലെ മാനേജിംഗ് കമ്മിറ്റി പ്രതിനിധികൾ, കൂട്ടു ട്രസ്റ്റിമാർ എന്നി വരോടൊപ്പം എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രതിനിധിയുടെയും നിയമപരമായ സാന്നിധ്യം ഇത് വ്യക്തമാക്കുന്നതാണ്.

കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നീ സ്ഥാനങ്ങൾ ഒരു വ്യക്തി തന്നെ വഹിച്ചാലും അവ വ്യത്യസ്തമായി നിർദ്ധാരണം ചെയ്തി രിക്കുന്നതിനാൽ രണ്ടു സ്ഥാനങ്ങളായിത്തന്നെ കണക്കാക്കണം. അവ യുടെ സഹായക പ്രസ്ഥാനങ്ങളും വ്യത്യസ്തമാണ്. അതിനാൽ മല ങ്കര മെത്രാപ്പോലീത്തായുടെ സുന്നഹദോസ് എന്ന നിലയിൽ ഈ സ്ഥാന ത്തിനടുത്ത കർമ്മങ്ങളിൽ അദ്ദേഹത്തെ ഉപദേശിക്കാനും സഹായിക്കാ നുമുള്ള അധികാരം വർക്കിംഗ് കമ്മിറ്റിക്കാണ്. ഈ അധികാരം കയ്യാ ളാൻ കാതോലിക്കായുടെ സുന്നഹദോസായ എപ്പിസ്ക്കോപ്പൽ സുന്ന ഹദോസിന് അധികാരവും അവകാശവുമില്ല. അതേപോലെ തന്നെ തിരിച്ചും.

മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള ചുമതലകളിൽ വർ ക്കിംഗ് കമ്മിറ്റിയെ മറികടന്നു എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരു മാനം ചെയ്യുന്നത് പിൻവാതിലിലൂടെ മെത്രാധിപത്യം കൊണ്ടുവരാനുള്ള ശ്രമമായി കണക്കാക്കണം. പക്ഷേ അതിനു നിയമപരമായി നിലനിൽ പ്പില്ല. ഭരണഘടനയും സുപ്രീംകോടതിയും നിരാകരിച്ചിട്ടും മെത്രാധി പത്യം അടിച്ചേൽപ്പിക്കാനുള്ള ശ്രമം അവസാനിച്ചിട്ടില്ല. വർക്കിംഗ് കമ്മിറ്റി നിശ്ചിതകാലയളവിൽ ക്രമമായി വിളിച്ചു കൂട്ടാതിരിക്കുന്നതും അവരുടെ അധികാരപരിധിയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കടന്നു കയറു ന്നതും ഇതിന്റെ ഭാഗമായി വേണം കണക്കാക്കാൻ.

(*അൽമായവേദി, നവംബർ 2006*)

# 5

# *അരമന വിശാരിച്ചു പാർക്കുന്ന മെത്രാൻ*

അർക്കദ്യക്കോനിൽ ആരംഭിച്ച്, മാർത്തോമ്മാ എപ്പിസ്ക്കോപ്പായിലൂടെ മലങ്കര മെത്രാപ്പോലീത്തായിലും തുടർന്ന് പൗരസ്ത്യ കാതോലിക്കായിലും എത്തിനിൽക്കുകയാണ് മലങ്കര നസ്രാണികളുടെ *ജാതിക്കു കത്തനാരുടെ* സ്ഥാനം. നൂറ്റാണ്ടുകൾ നീണ്ട പ്രക്രിയയിലൂടെയാണ് ഈ വികസനം സംഭവിച്ചത്.

ഇതഃപര്യന്തമുള്ള ചരിത്രം പരിശോധിച്ചാൽ ഭരിക്കുന്ന മെത്രാന് കാര്യക്ഷമമായ ഒരു കാര്യവിചാരകസംഘം ഉണ്ടായിരുന്നതായി കാണാം. പേർഷ്യയിൽനിന്നു വരുന്ന നെസ്തോറിയൻ മെത്രാന്മാരുടെ കാലത്ത് തദ്ദേശീയനായ പകലോമറ്റം അർക്കദ്യക്കോനായിരുന്നു യഥാർത്ഥ ഭരണാധികാരി. മലങ്കര നസ്രാണികളുടെ *ജാതിക്കു കത്തനാർ* എന്ന നിലയിൽ മാത്രമല്ല, പേർഷ്യൻ സഭയുടെ കാനോൻപ്രകാരം ഇത് അനിവാര്യവുമായിരുന്നു. അർക്കദ്യക്കോനാകട്ടെ, കാര്യവിചാരം നടത്തുവാൻ ഒരു സദസ്സും ഉണ്ടായിരുന്നതായി ചരിത്രം സാക്ഷിക്കുന്നു.

മലങ്കരയിൽ തദ്ദേശീയരായ മെത്രാന്മാർ ഉണ്ടായ 1653-ൽതന്നെ അദ്ദേഹത്തിനു കാര്യവിചാരകരും ഉണ്ടായി. സർവശക്തനായ മലങ്കര പള്ളിയോഗം തന്നെയാണ് *'...അന്നത്തെ വിചാരക്കാർ കടുത്തുരുത്തിൽ കടവിൽ ചാണ്ടി കത്തനാരും കുറവിലങ്ങാട്ടു പള്ളിവീട്ടിൽ ചാണ്ടി കത്തനാരും അങ്കമാലിക്കരെ വെങ്ങുര ഗീവറുഗീസു കത്തനാരും കല്ലിച്ചെരിൽ ഇട്ടിത്തൊമ്മൻ കത്തനാരും. ഈ വിചാരകർ മൂവാണ്ടിൽ കൂടി വിചാരം ഉണ്ടാകുമ്പോൾ മാറിക്കൽപിക്കയും....'* വേണമെന്ന് നിശ്ചയിച്ചത്. വലിയ മാർ ദീവന്നാസ്യോസിനാകട്ടെ, സന്തത സഹചാരിയായ കായംകുളം പീലിപ്പോസു റമ്പാനും കത്തനാരുമാരുടെയും ശെമ്മാശന്മാരുടെയും വൃന്ദവും കൂടാതെ, '... *മേശെക്കു വയ്ക്കുന്ന വെൺമണി വർക്കിയും, സാധനം എഴുത്തു ശ്രാപിക്കൽ കൊച്ചുവറുക്കി മുതൽ പേരെും...'* മുതലായവരും ഉണ്ടായിരുന്നതായി *നിരണം ഗ്രന്ഥവരിയിൽ* കാണുന്നു. 1809-ൽ കണ്ടനാടു കൂടിയ മലങ്കര പള്ളിയോഗം മാർത്തോമ്മാ എട്ടാമന്റെ കാര്യവിചാരകരായി നിയമിച്ചത് അക്കാലത്തെ മികച്ച പണ്ഡിതരായ കായംകുളം പീലിപ്പോസു റമ്പാനേയും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെയുമാണ്. ഇവയൊക്കെയും ഒരു മെത്രാൻ മാത്രമുള്ള സാഹചര്യത്തിലാണ്.

മലങ്കരയിൽ ഒന്നിലധികം മെത്രാന്മാർ ഉണ്ടായ കാലത്തും ഈ പാര

മ്പര്യം തുടർന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന് ആറ്റുമാലിൽ സ്കറിയാ കത്തനാർ, മാലിത്ര ഏലിയാസ് കത്തനാർ, ഇടവഴിക്കൽ ഇ. എം. പീലിപ്പോസ്, പിൽക്കാലത്ത് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ തുടങ്ങിയവരായിരുന്നു വിചാരിപ്പുകാർ. കടവിൽ മാർ അത്താനാസ്യോസ് അങ്കമാലിയിൽ കോനാട്ട് മാത്തൻ മല്പാനേയും കോട്ടയത്ത് ഉപ്പൂട്ടിൽ കത്തനാരേയും വികാരി ജനറൽമാരായി നിയമിച്ചു. വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാനായിരുന്നു അദ്ദേഹത്തിന്റെ *വിചാരിപ്പുകാർ*. ഇതേകാലത്ത് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനായിരുന്നു പ. പരുമല തിരുമേനിയുടെ *വിചാരിപ്പുകാർ* സ്ഥാനം വഹിച്ചിരുന്നത്.

ഇന്ന് പൗരസ്ത്യ കാതോലിക്കായാണ് മലങ്കര നസ്രാണികളുടെ *ജാതിക്കു കത്തനാർ*. അദ്ദേഹത്തിന്റെ കാര്യവിചാരകരെ ഭരണഘടന നിർദ്ദേശിച്ചിട്ടുണ്ട്. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സ്റ്റാൻഡിംഗ് കമ്മിറ്റിയും, മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാ സമിതിയുമാണവ. ഇവ ക്രമമായി - കുറഞ്ഞത് മാസത്തിൽ ഒരിയ്ക്കലെങ്കിലും- *കൂടി വിചാരം* ചെയ്യുന്ന സംവിധാനം ഉണ്ടാകണം.

എന്നാൽ പൗരസ്ത്യ കാതോലിക്കായുടെ *അരമന വിശാരിപ്പ്* അഥവാ സെക്രട്ടറിയേറ്റ് കാലോചിതമായി വികസിച്ചിട്ടില്ല. കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ രൂപപ്പെടുത്തിയ ഒരു കത്തനാരും, ഒരു മ്ശംശോനായും, ഒരു യൗഫ്ദ്യക്കിനായുമടങ്ങിയ സെക്രട്ടറിയേറ്റു സംവിധാനം, മൂന്നു ദശാബ്ദങ്ങൾക്കു ശേഷവും വളർച്ച മുരടിച്ചു നിൽക്കുകയാണ്. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമന്റെ സെക്രട്ടറി മേല്പട്ടസ്ഥാനം ഏറ്റശേഷവും തൽസ്ഥാനത്തു തുടർന്നു എന്ന യാദൃശ്ചിക സംഭവം ഒഴിച്ചാലുള്ള സ്ഥിതിയാണിത്.

ഈ നില അടിയന്തിരമായി മാറേണ്ടിയിരിക്കുന്നു. പൗരസ്ത്യ കാതോലിക്കായുടെ സെക്രട്ടറിയേറ്റ് കാലോചിതവും കാര്യക്ഷമവുമായി പരിഷ്ക്കരിണം. ഒരു മ്ശംശോനായും, ഒരു യൗഫ്ദ്യക്കിനായും പൗരസ്ത്യ കാതോലിക്കായെ എല്ലായ്പ്പോഴും അനുഗമിക്കണം. കൂദാശാക്രമങ്ങളിൽ അവഗാഹമുള്ള ഒരു കത്തനാർ അല്ലങ്കിൽ റമ്പാൻ പൗരസ്ത്യ കാതോലിക്കായുടെ അർക്കദ്യക്കോനായിരിക്കണം. പള്ളികൂദാശ, പട്ടംകൊട മുതലായ ആത്മീയചടങ്ങുകളിൽ അദ്ദേഹവും സഹായിയായി ഉണ്ടായിരിക്കണം. ഇവരടങ്ങുന്ന പ. പിതാവിന്റെ പേഴ്സണൽ സ്റ്റാഫ് കേവലം *കൈമുത്തിനെ* ആശ്രയിച്ചു ജീവിക്കാൻ ഇടവരുന്ന സാഹചര്യം ഒഴിവാക്കി മാന്യമായ ശമ്പളം നൽകുന്ന ക്രമീകരണം ഉണ്ടാകണം.

ഇവയേക്കാളൊക്കെ ഉപരിയായി, പ. പിതാവിന്റെ മുഖ്യ കാര്യവിചാ

രകൻ (സെക്രട്ടറി) ഒരു മേല്പട്ടക്കാരനാകുന്ന സ്ഥിരം സംവിധാനം ഉണ്ടാകണം. ലോകമെങ്ങുമുള്ള ചെറുതും വലുതുമായ സഭകളെ പരിശോധിച്ചാൽ അവയ്ക്കെല്ലാം *അരമന വിശാരിച്ചു പാർക്കുന്ന മെത്രാൻ* ഒന്നോ അധിലധികമോ ഉള്ളതായി കാണം. സമീപകാലത്ത് കേരളത്തിലെ രണ്ടു റോമൻ കത്തോലിക്കാ റീത്തുകൾ കൂരിയാ മെത്രാനെ വാഴിച്ചതും ഇവിടെ സ്മരണീയമാണ്.

പൗരസ്ത്യ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായും, ഇന്ത്യയൊക്കെയുടേയും വാതിലുമായ പ. പിതാവിന്റെ സ്ഥാന മഹത്വത്തിനു മാത്രമല്ല, അനുദിനം വിശാലവും സങ്കീർണ്ണവുമായിക്കൊണ്ടിരിക്കുന്ന കാതോലിക്കേറ്റ് ഓഫീസിന്റെ ഭരണം കാര്യക്ഷമമായി നടക്കുന്നതിനും ഇത് അത്യന്താപേക്ഷിതമാണ്. പൗരസ്ത്യ കാതോലിക്കായ്ക്ക് ഒരു *അരമന വിശാരിച്ചു പാർക്കുന്ന മെത്രാൻ* ഉണ്ടാകണം. അദ്ദേഹം പ. പിതാവിനെ അനുയാത്ര ചെയ്യേണ്ടതില്ല. മറിച്ച് ഓഫീസ് ഭരണം കാര്യക്ഷമമാക്കുകയാണ് വേണ്ടത്. മുകളിൽ പറഞ്ഞ അർക്കദ്യക്കോനെ അദ്ദേഹത്തിന്റെ സഹായിയുമാക്കാം.

(*അൽമായവേദി, ജനുവരി 2010*)

# 6

# പിൻഗാമിയും സഹായിയും

മലങ്കരസഭാദ്ധ്യക്ഷന്മാർക്ക് അവരുടെ ജീവിത കാലത്ത് പിൻഗാമിയെ കണ്ടെത്തുക എന്നത് നവീന മായ ഒരു സമ്പ്രദായമല്ല. അന്ത്യോഖ്യൻ ബന്ധം മൂർച്ഛിച്ച 19-ാം നൂറ്റാണ്ടിൽ ഈ പതിവ് ഇല്ലാതാക്കാൻ ശ്രമിച്ചെങ്കിലും മലങ്കരസഭ, സഭാദ്ധ്യക്ഷന്റെ ജീവിത കാലത്തു തന്നെ പിൻഗാമിയെ കണ്ടെത്തുന്ന രീതി അവലംബിച്ചിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു.

1653-ലെ കൂനൻകുരിശിനുമുമ്പ് മലങ്കരസഭ യെ ഭരിച്ചിരുന്ന അർക്കദിയാക്കോന്മാർ പരമ്പരയാ ഒരേ കുടുംബത്തിൽ നിന്നുള്ളവരായിരുന്നു. ഓരോ അർക്കദിയാക്കോനും തന്റെ ജീവിതകാലത്തു തന്നെ യോഗ്യനായ ഒരു അനന്തരവനെ സ്വകുടുംബത്തിൽ നിന്നും കണ്ടെത്തി, പഠിപ്പിച്ച്, പിൻഗാമിയാക്കാൻ പരിശീലിപ്പിച്ചിരുന്നു. മുൻഗാമിയുടെ മരണശേഷം അവർ സ്വയമേ *ജാതിക്കു തലവൻ* എന്ന സ്ഥാനത്ത് എത്തിയിരുന്നതു മൂലമാണ് മെത്രാന്മാരുടെ അഭാവത്തിൽ പോലും മലങ്കരസഭ നിലനിന്നത്.

1653-ൽ പകലോമറ്റം തോമ്മാ അർക്കദിയാക്കോ നെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പയായി വാഴിച്ച് മലങ്കരയിൽ തദ്ദേശീയ എപ്പിസ്കോപ്പേറ്റ് സ്ഥാപിച്ചപ്പോഴും ഈ പാരമ്പര്യം പിന്തുടർന്നു. മുൻകാലങ്ങളിലേതുപോലെ സ്വകുടുംബത്തിൽ നിന്നു തന്നെ പിൻഗാമിയെ കണ്ടെത്തി വാഴിക്കുക എന്ന നടപടി യാണ് മാർത്തോമ്മാ മെത്രാന്മാർ സ്വീകരിച്ചിരുന്നത്. ഇതിനായി പലപ്പോഴും പകലോമറ്റം കുടുംബത്തിന്റെ റോമൻ കത്തോലിക്കാ വിഭാഗത്തിൽ ചേർന്ന ശാഖകളിൽ നിന്നു പോലും പിൻഗാമികളെ കണ്ടെത്തി യിട്ടുണ്ടെന്നാണ് പറയപ്പെടുന്നത്.

മാർത്തോമ്മാ ഒന്നാമനടക്കം അടിയന്തിര സാഹ ചര്യങ്ങളിൽ വാഴിക്കപ്പെട്ട മൂന്നു പേർ ഒഴികെ ബാക്കി ആറ് മാർത്തോമ്മാ മെത്രാന്മാരും മുൻഗാമികളാൽ വാഴിക്കപ്പെട്ടവരാണ്. ഇവരിൽ ആരും ജീവിതകാല ത്ത് ചുമതല കൈമാറിയതായി തെളിവൊന്നുമില്ലെങ്കിലും പിൻഗാമിയെ കണ്ടെത്തി വാഴിച്ചു എന്ന ചരിത്രസത്യം നിലനില്ക്കുന്നു.

1814-ൽ മലങ്കര പള്ളിയോഗം പകലോമറ്റം കു ടുംബവാഴ്ച അവസാനിപ്പിച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്ന പേ രിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിച്ചു. അതോടെ മലങ്കര സഭാദ്ധ്യക്ഷന്മാരെ തിരഞ്ഞെടു ക്കുക എന്ന പതിവും ആരംഭിച്ചു.

ഇതേ കാലത്തു തന്നെ ആരംഭിച്ച പ്രൊട്ടസ്റ്റന്റു സഹവാസം മലങ്കരയെ കൊണ്ടെത്തിച്ചത് ഗാഢമായ അന്ത്യോഖ്യൻ ബന്ധത്തിലാണ്. അന്ത്യോഖ്യരാകട്ടെ ജീവിതകാല ത്തു പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനെ നഖശി ഖാന്തം എതിർത്തു. ഹൂദായ കാനോനിലെ ഒരു പരാമർശനം ഇതിനുപോൽബലകമായി അവർ ചൂണ്ടിക്കാട്ടിയിരുന്നെങ്കിലും അടിസ്ഥാനപരമായി തങ്ങളുടെ സ്വാധീനവും മേല്ക്കൈയും മലങ്കരയിൽ ഉറപ്പിക്കുക എന്ന ലക്ഷ്യമാണ് ഇതിനു പിമ്പിലുണ്ടായിരുന്നത്.

കുശാഗ്രബുദ്ധിയായ മാർ ദീവന്നാസ്യോസ് അ ഞ്ചാമന് ഈ ഗൂഢലക്ഷ്യത്തെപ്പറ്റി നല്ല അറിവുണ്ടാ യിരുന്നു. ഒരുപക്ഷേ താൻ പട്ടമേല്ക്കാൻ ശീമയി ലെത്തിയപ്പോളുണ്ടായ തിക്താനുഭവങ്ങൾ ഈ അപകടത്തിലേയ്ക്കുള്ള ചൂണ്ടുപലകയായി അദ്ദേഹം കണ്ടിരിക്കാം. ഏതായാലും മലങ്കരയുടെ സുരക്ഷിതത്വത്തിന് ജീവിതകാലത്ത് പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹത്തിനു ബോദ്ധ്യമായി. അതിനാലാണ് 1873-ൽ അദ്ദേഹം പരുമലയിൽ വിളിച്ചു കൂട്ടിയ മലങ്കര പള്ളിയോഗം ഓരോ മലങ്കര മെത്രാന്റെയും കാലത്ത് പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കണം എന്ന കാനോൻ പാസാക്കിയത്.

പരുമല സുന്നഹദോസ് നിശ്ചയങ്ങൾ ഏതാണ്ട് അതേ പടിയാണ് 1876-ൽ മുളന്തുരുത്തി സുന്നഹ ദോസിൽ പാസാക്കിയത്. എന്നാൽ അന്നു സ്ഥലത്തുണ്ടായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ എതിർപ്പിനെ ഭയന്നാവണം ഈ വ്യവസ്ഥ മുളന്തുരുത്തി സുന്നഹദോസിൽ ഉൾപ്പെടുത്തിയില്ല. എങ്കിലും ദീർഘദൃഷ്ടിയായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിട്ടുകൊടുക്കാൻ തയ്യാറായില്ല. തന്റെ ജീവിതകാലത്ത് യോഗ്യനായ ഒരു പിൻഗാമിയെ തിരഞ്ഞെടുക്കാനും സ്വന്തം സ്ഥാനനാമത്തിൽ അസിസ്റ്റന്റും പിൻഗാമിയുമായി വാഴിക്കാനും അദ്ദേഹത്തിനു സാധിച്ചു. പാത്രിയർക്കീസിന്റെയും മറ്റു ചില തല്പര കക്ഷികളുടെയും കടുത്ത എതിർപ്പിനെ മറികടന്നാണ് അദ്ദേഹം ഇതു സാധിച്ചെടുത്തത്. അതിന് അല്പസ്വല്പം *നയഭയം* കാട്ടാനും അദ്ദേഹം മടിച്ചില്ല.

മാർ ദീവന്നാസ്യോസ് ആറാമന്റെ കാലത്ത് മലങ്കര സഭയിൽ കാതോലിക്കേറ്റ് നിലവിൽ വന്നു. തന്റെ കാലശേഷം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കാതോലിക്കേറ്റിൽ ലയിപ്പിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. ഈ വസ്തുത അദ്ദേഹം തയാറാക്കിയ നക്കൽ ഭരണഘടനയിലും തന്റെ വിൽ പത്രത്തിലും വ്യക്തമാക്കിയിരുന്നെങ്കിലും ഒരു അസോസിയേഷൻ കൂടി മൂന്നാം കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കാൻ അദ്ദേഹത്തിന്റെ ആകസ്മികമായ ദേഹവിയോഗം മൂലം സാധിച്ചില്ല. അപ്രകാരം ഒരു തിരഞ്ഞെടുപ്പു നടന്നിരു

ന്നുവെങ്കിൽ ഒരുപക്ഷേ 1938-ൽ ആരംഭിച്ച് 1958-ൽ അവസാനിച്ച സമുദായക്കേസ് ഉണ്ടാവുമായിരുന്നില്ല.

കേസുകളില്ലാതെ തികച്ചും സമാധാനപരമായ സാഹചര്യത്തിലാണ് നാലാം കാതോലിക്കായെ പിൻ ഗാമിയായി തിരഞ്ഞെടുത്തത്. വൃദ്ധനായ മൂന്നാം കാതോലിക്കാ പിൻഗാമിയെ തിരഞ്ഞെടുക്കാതെ ദേഹവിയോഗം ചെയ്താൽ പുതിയ വ്യവഹാരങ്ങൾ-ഒരു പക്ഷേ ആ സ്ഥാനമോഹികൾ ഉൽഭവിപ്പിക്കുന്നത്- ഉണ്ടാകുമെന്ന ഭയമാണ് പിൻഗാമിയെ തിരഞ്ഞെടുക്കാനുള്ള പ്രേരണയായത്. ഈ ഭയം ശരിയായി രുന്നു എന്ന് നാലാം കാതോലിക്കായുടെ പിൻഗാമിയെ തിരഞ്ഞെടുക്കാനുള്ള ശ്രമങ്ങൾ - ഇതേ സമാധാന കാലത്തു തന്നെ - വർഷങ്ങളോളം മരവിപ്പിച്ചു നിർത്തിയതിൽ നിന്നും വ്യക്തമായി.

സാഹചര്യങ്ങളുടെ സമ്മർദ്ദവും വ്യവഹാരങ്ങളെ ക്കുറിച്ചുള്ള ഭയവുമാണ് ഇന്ന് ജീവിതകാലത്തു കാതോലിക്കാ-മലങ്കര മെത്രാന്റെ പിൻഗാമികളെ തിരഞ്ഞെടുക്കാൻ പ്രേരിപ്പിക്കുന്നതെങ്കിലും മലങ്കരസഭയുടെ ചരിത്രപരമായ പാരമ്പര്യവും അതാണെന്ന വസ്തുത പലർക്കും അറിയില്ല. ഇക്കാര്യത്തിൽ റോമാ പാപ്പായുടെയും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും മാതൃക സ്വീകരിക്കേണ്ട ആവശ്യം മലങ്കരസഭയ്ക്കില്ല. കാരണം അവരുടെ ഭരണക്രമം *കേപ്പായുടെ മാർഗ്ഗ*മനുസരിച്ചാണ്. മലങ്കരസഭ പിന്തുടരുന്നത് *തോമായുടെ മാർഗ്ഗവും.*

ഇനി സഭാതലവന്റെ സഹായിയെപ്പറ്റി ചിന്തിക്കാം. മലങ്കര മെത്രാപ്പോലീത്തായ്ക്കാണ് അസിസ്റ്റന്റിനെ നിയമിക്കുന്നത്. നിയുക്ത കാതോലിക്കയെയാണ് ഇപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി നിയമിക്കുന്നത്. അങ്ങനെയല്ലാത്ത ഉദാഹരണങ്ങളുമുണ്ട്. മുകളിൽ സൂചിപ്പിച്ചതു പോലെ മാർത്തോമ്മാ മെത്രാന്മാർ പിൻഗാമികളെ സ്വയം വാഴിച്ചെങ്കിലും അവരാരും ജീവിതകാലത്ത് അധികാരം പങ്കുവെച്ചതായി രേഖകളില്ല. 19-ാം നൂറ്റാണ്ടിൽ മലങ്കര മെത്രാന്മാരുടെ കാലശേഷം മാത്രം പിൻഗാമികളെ വാഴിച്ചതിനാൽ അസിസ്റ്റന്റ് എന്ന സങ്കല്പ്പം തന്നെ അപ്രസക്തമായിരുന്നു. തൊഴിയൂർ സഭയുമായി സഹോദര ബന്ധത്തിൽ കഴിഞ്ഞ 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് തൊഴിയൂർ മെത്രാനെ മലങ്കര മെത്രാന്റെ *അനന്തിരവൻ* എന്നു ഔദ്യോഗിക രേഖകളിൽ വിശേഷിപ്പിച്ചു കാണുന്നത് പിൻഗാമി എന്നോ സഹായിയെന്നോ ഉള്ള അർത്ഥത്തിലല്ല. മറിച്ച് ഇളയ സഹോദരൻ എന്ന അർത്ഥത്തിലാണെന്ന് സാഹചര്യ തെളിവുകൾ വ്യക്തമാക്കുന്നുണ്ട്.

1876-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആറു മെത്രാന്മാരെ ഏകപക്ഷീയമായി വാഴിച്ചത് അന്ന് മലങ്കര മെത്രാനായിരുന്ന മാർ

ദീവന്നാസ്യോസ് അഞ്ചാമനെ ഒതുക്കുവാൻ തുല്യ അധികാരത്തി ലാണ്. എന്നാൽ അവരെക്കൊണ്ട് തന്റെ മേലധികാ രം അംഗീകരിപ്പിക്കുവാനും അവർ തന്റെ കീഴ്സ്ഥാനികളാണെന്ന് പരസ്യമായി പ്രഖ്യാപിക്കുവാനും നയ കോവിദനായ മാർ ദീവന്നാസ്യോസിനു സാധിച്ചു. എന്നാൽ മലങ്കര മെത്രാനടുത്ത തന്റെ അധികാര ത്തിലൊന്നും കൈകടത്തുവാൻ അദ്ദേഹം അവരെ അനുവദിച്ചില്ല.

എങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ 1895 വൃശ്ചികം 10 ന് കോട്ടയത്തു സെമിനാരിയിൽ ചേർന്ന മാനേജിംഗ് കമ്മറ്റി മലങ്കര സഭയുടെ ചരിത്രത്തിൽ ഇദംപ്രഥമമായി മലങ്കര മെത്രാപ്പോലീത്തായ്ക്ക് 'എല്ലാ കാര്യത്തിലും സഹായിയായിരിപ്പാൻ' ഒരു അസിസ്റ്റന്റിനെ നിയമിച്ചു. പ. പരുമല തിരുമേനിയായിരുന്നു മലങ്കരസഭയുടെ പ്രഥമ അസിസ്റ്റന്റ് മലങ്കര മെത്രാൻ. ഈ നിയമനം മാർ ദീവന്നാസ്യോസിന്റെ നയംമാറ്റമായി കണക്കാക്കാനാവില്ല. മറിച്ച് തന്റെ ജീവിത കാലത്തു തന്നെ പിൻഗാമിയെ നിയമിക്കാനുള്ള തന്ത്രത്തിന്റെ ഭാഗമായി വേണം കാണാൻ. 1902-ൽ മാർ ഗ്രീഗോറിയോസ് കാലം ചെയ്തില്ലായിരുന്നുവെങ്കിൽ അദ്ദേഹം മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമിയാകുമായിരുന്നു എന്ന് സൂചനകളുണ്ട്. പ. പരുമല തിരുമേനി കാലം ചെയ്ത ശേഷമാണ് അദ്ദേഹത്തിന്റെ അരുമ ശിഷ്യനും പണ്ഡിതനും കുശാഗ്ര ബുദ്ധിയുമായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാരെ തന്റെ പിൻഗാമിയായി മാർ ദീവന്നാസ്യോസ് അഞ്ചാമൻ കണ്ടെത്തിയത്. പിൽക്കാലത്ത് മലങ്കരയിലെ കാതോലിക്കാമാർ അസിസ്റ്റന്റിനെ പലപ്പോഴും നിയമിച്ചി ട്ടുണ്ടെങ്കിലും അവരുടെ ഭരണപങ്കാളിത്തം നാമമാത്രമായിരുന്നു.

മലങ്കരസഭയുടെ പുരാതന പാരമ്പര്യമനുസരിച്ച് നിയുക്ത കാതോലിക്കാ മുൻഗാമിയുടെ കാലത്തു തന്നെ തിരഞ്ഞെടുക്കപ്പെടണം. അദ്ദേഹത്തെ വ്യക്തമായ അധികാര വിഭജനത്തോടു കൂടി അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തയാക്കുന്നത്, കാതോലിക്കയുടെ ഭരണഭാരം കുറയ്ക്കുന്നതിനും, നിയുക്ത കാതോലിക്കായ്ക്ക് ഭരണപരിശീലനം ലഭിയ്ക്കുന്നതിനും ഉപയുക്തമാണ്.

എന്നാൽ ഇതിനു മറ്റു ചില ഭരണക്രമീകരണ ങ്ങൾ കൂടി ആവശ്യമായി വരും. തിരഞ്ഞെടുക്കപ്പെടുന്ന മെത്രാപ്പോലീത്താ ഭദ്രാസന ഭരണവും ആശ്രമാംഗമാണെങ്കിൽ അതിന്റെ അംഗത്വവും മറ്റു സ്ഥാനങ്ങളും ഉപേക്ഷിച്ചു ദേവലോകത്തു താസമാക്കണം. മാനേജിംഗ് കമ്മറ്റിയിലെ സ്ഥാനം നിലനിർത്തുവാൻ അദ്ദേഹത്തെ കോട്ടയം സെൻട്രലിന്റെ സഹായ മെത്രാനോ തിരുവിതാംകോടിന്റെ സ്ഥാനിക മെത്രാനോ ആയി നിയമിക്കണം. വേണമെങ്കിൽ വടക്കരുടെ ആവശ്യം പരിഗണിച്ച് അങ്കമാ

ലിയുടെ മെത്രാൻ സ്ഥാനവും തൃക്കുന്നത്തു സെമിനാരിയിൽ ആസ്ഥാനവും നൽകുന്ന കാര്യവും പരിഗണിക്കണം. പക്ഷേ കാതോലിക്കായുടെ അഭാവത്തിൽ നിയുക്ത കാതോലിക്കാ നിർബന്ധമായും ദേവലോകത്ത് ഉണ്ടായിരിക്കണം. നിയുക്ത കാതോലിക്കാ വർക്കിംഗ് കമ്മറ്റിയിലെ എക്സ് ഒഫീഷ്യോ മെമ്പറായിരിക്കണം. പൗരസ്ത്യ കാതോലിക്കാമാരുടെ പക്കൽ സമർപ്പിക്കപ്പെടുന്ന വിവിധ വിഷയങ്ങളിലെ അപ്പീലുകൾ പരിഗണിക്കുന്ന ട്രൈബ്യൂണലുകളിലെ മുഖ്യ അംഗവും നിയുക്ത കാതോലിക്കാ ആയിരിക്കണം. എല്ലാ ചടങ്ങുകളിലും ഇപ്പോഴുള്ള രണ്ടാം സ്ഥാനവും 'ശ്രേഷ്ഠൻ' എന്ന ബഹുമതിയും കൂടാതെ കുരിശുമാലയോടൊപ്പം ഒരു മുദ്ര മാല കൂടി സ്ഥാനചിഹ്നമായി നല്കണം. ഈ മുദ്ര മാലയിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഐക്കൺ ആലേഖനം ചെയ്യണമെന്നും രണ്ടു മാലകൾ ഉപയോഗിക്കാനുള്ള അവകാശം നിയുക്ത കാതോലിക്കായ്ക്കു മാത്രമായി പരിമിതപ്പെടുത്തണമെന്നുമാണ് ഈ ലേഖകന്റെ അഭിപ്രായം. ഭദ്രാസന ഭരണവും പ്രസ്ഥാനങ്ങളും നിലനിർത്തിക്കൊണ്ട് നിയുക്ത കാതോലിക്കായെ അസിസ്റ്റന്റാക്കി വാഴിക്കുന്നതിൽ അർത്ഥമില്ല.

*(അൽമായവേദി, ഡിസംബർ, 2005. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ പിൻഗാമി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ രണ്ടു മാല നൽകി.)*

# 1
# ഇടവക: ചരിത്രപരമായ വീക്ഷണത്തിൽ

മലങ്കര നസ്രാണികളുടെ സഭാജീവിതത്തിന്റെ അടിസ്ഥാന ഘടക മാണ് ഇടവക. സഭാ ഭരണക്രമത്തിന്റെ അടിസ്ഥാനഘടകവും ഇടവക യാണ്. അതിനാൽ മലങ്കരസഭയുടെ ഉൽപ്പത്തിയേയും വളർച്ചയേയും കുറിച്ചുള്ള ഒരു പഠനവും ഇടവകയെ സ്പർശിക്കാതെ പൂർണ്ണമാവുക യില്ല.

എന്നാൽ ഇടവകയുടെ ചരിത്രപരമായ പശ്ചാത്തലത്തെപ്പറ്റി സമഗ്ര മായ ഒരു പഠനം നടന്നിട്ടില്ല എന്നതു ഖേദകരമായ ഒരു സത്യമാണ്. അപൂർവമായി ഇടവകയെ വിശദീകരിക്കാൻ ശ്രമിച്ചവർ കേരള സംസ്ക്കാ രത്തെ കുറിച്ചുള്ള ഉൾക്കാഴ്ചയില്ലായ്മ നിമിത്തവും മുൻവിധിയും കാരണം ഉപരിപ്ലവമായ നിഗമനങ്ങളിൽ ചെന്നു ചാടുവാൻ ഇടയായി ട്ടുണ്ട്.

ഇടവകയെപ്പറ്റിയുള്ള പഠനത്തിന്റെ അടിസ്ഥാനം ആ പദത്തിന്റെ വ്യുൽപ്പത്തിതന്നെയാണ് ഇടം (എടം) എന്ന പദത്തിനു ദേശം എന്നാ ണർത്ഥം.[1] അതുകൊണ്ട് ഇടവകയെന്നാൽ *ദേശം - ദേശക്കാരുടെ - വക* എന്നാണർത്ഥം (*മനവക*, *ദേവസ്വംവക* എന്നതു പോലെ). ദേശക്കാരുടെ പൊതുവകയായിട്ടുള്ളത് ഇടവകപ്പള്ളി. ഇടവകപ്പള്ളിക്കാരുടെ കൂട്ടം പില്ക്കാലത്ത് ഇടവകയായി അറിയപ്പെടാനും തുടങ്ങി.

**പള്ളി ഇടവക**

മലങ്കരയിലെ ഇടവകകൾക്ക് ഇംഗ്ലീഷിൽ *പാരീഷ്* എന്നു വിവക്ഷി ക്കുന്ന ഇതര ക്രൈസ്തവസഭാകേന്ദ്രങ്ങൾക്കില്ലാത്ത തനതായ വ്യക്തി ത്വവും ചരിത്രവുമുണ്ട്. പാശ്ചാത്യമായ പാരീഷിന്റെ അളവുകോൽവച്ച് അതിനെ ഉൾക്കൊള്ളാൻ സാദ്ധ്യമല്ല. മലങ്കരയിലെ ഇടവകകളുടെ ഉത്ഭ വവും വ്യക്തിത്വവും നസ്രാണികൾ ആരുടെ സാംസ്കാരിക പൈതൃകം കൈയാളുന്നുവോ ആ നമ്പൂതിരിമാരുടെ *ദേശവ്യവസ്ഥ*യുമായി ബന്ധ പ്പെട്ടു കിടക്കുന്നു. ആഴമായി പരിശോധിച്ചാൽ ക്രൈസ്തവ രീതിക്കനു സൃതമായി പരിഷ്ക്കരിച്ചെടുത്ത *ദേശവ്യവസ്ഥ* തന്നെയാണ് ഇടവക എന്നു കാണാം.

കേരളത്തിലെ ആര്യൻ കുടിയേറ്റാനന്തരം ഒരു പ്രദേശത്ത് ആവാസ മുറപ്പിച്ച നമ്പൂതിരി ഇല്ലങ്ങൾ എല്ലാം ചേർന്ന് ഒരു ദേശമായി രൂപപ്പെട്ടു. ദേശത്തിനു പൊതുവായി ഒരു ദേശക്ഷേത്രവും. ദേശത്തിലെ എല്ലാ ഇല്ല

ക്കാരും ചേർന്നാണു ദേശക്ഷേത്രം ഭരിച്ചിരുന്നത്. അവരെ ഊരാണ്മക്കാർ എന്നു വിളിക്കും. ദേശത്തിന്റെ സിവിൽ-ക്രിമിനൽ കോടതിയും ദേശക്ഷേത്രത്തിൽ കൂടുന്ന ഊരാണ്മക്കാരുടെ ഈ ദേശസഭയായിരുന്നു.[2]

ആത്മീയവും ലൗകീകവുമായ ജീവിതം ഇഴപിരിക്കാനാകാത്തവിധം ബന്ധപ്പെട്ടു കിടന്നിരുന്ന നമ്പൂതിരിമാർക്കു *ദേശം* ഭൂമിശാസ്ത്രപരം മാത്രമല്ല, വൈദീകവുമായ ഒന്നായിരുന്നു. ക്രിസ്ത്യാനികൾ രൂപഘടനയിൽ *ദേശ- ദേശക്ഷേത്ര - ദേശസഭാ* വ്യവസ്ഥ അതേപടി സ്വീകരിച്ചാണ് ഇടവകകൾ ഉണ്ടാക്കിയത്. നമ്പൂതിരിമാരെപ്പോലെ ദേശക്ഷേത്രങ്ങൾ - ഇടവകപ്പള്ളികൾ- പൂർണ്ണമായും തങ്ങളുടെ ജീവിതത്തെ നിയന്ത്രിച്ചിരുന്നില്ല എന്നതൊഴിച്ചാൽ കാതലായ മാറ്റമൊന്നും - സിവിൽ - ക്രിമിനൽ അധികാരങ്ങളടക്കം-ഇവ തമ്മിൽ ഇല്ലായിരുന്നു.[3]

ഇടവകകളുടെ ഈ നമ്പൂതിരി പാരമ്പര്യം മനസ്സിലാക്കാതെ പല ചരിത്രകാരന്മാരും ഇടവകയെ പ്രഭു ഗൃഹവുമായി ബന്ധപ്പെടുത്തിയും പോർത്തുഗീസുകാരുടെ ആഗമനശേഷം പ്രചരിപ്പിച്ച ഒരു പദമായി വ്യാഖ്യാനിച്ചും, ഇടവകയോഗത്തിന്റെ ഉത്പത്തി തികച്ചും ദ്രാവിഡമായ *മൻറം* മുതലായവയിൽ നിക്ഷേപിച്ചും കണ്ടിട്ടുണ്ട്.[4] എന്നാൽ മറ്റൊരു സാമൂഹിക ആചാരത്തിലും നമ്പൂതിരിത്വത്തിനു പകരം ദ്രാവിഡ സംസ്കാരം ഉൾക്കൊള്ളാത്ത നസ്രാണികൾ ഇടവകയോഗത്തിന്റെ കാര്യത്തിൽ മാത്രം ദ്രാവിഡ പാരമ്പര്യം സ്വീകരിച്ചു എന്നു വിശ്വസിക്കാൻ പ്രയാസമുണ്ട്. അല്ലങ്കിൽ നമ്പൂതിരി സാമൂഹിക വ്യവസ്ഥയും ദ്രാവിഡ സൃഷ്ടിയാവണം.

മലങ്കരസഭ ഒരിക്കലും ഒരു മിഷനറി സമൂഹമായിരുന്നില്ല. ജാതീയമായ ഔന്നത്യനിലമൂലം അപ്രകാരം ആവുക അസാദ്ധ്യമായിരുന്നു. മാർത്തോമ്മാശ്ലീഹായ്ക്കുശേഷം ഒരൊറ്റ മതപരിവർത്തനംപോലും നടന്നില്ല എന്നല്ല. സഭ വളരാൻ തക്കവിധം നടന്നില്ല എന്നാണ് ഇതിനർത്ഥം. മലങ്കരസഭയുടെ വളർച്ച എന്നതു കേവലം ജനസംഖ്യാവർദ്ധനവ് മാത്രമായിരുന്നു.

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഏഴര പള്ളികളിൽ നിന്നും ഇടവകകളുടെ എണ്ണത്തിലുണ്ടായ വളർച്ച ഈ ജനസംഖ്യാവർദ്ധനയും കുടിപാർക്കലും മൂലം മാത്രമാണ്. പുതിയ ആവാസസ്ഥലങ്ങൾ - അവ എന്തു കാരണത്താലായാലും - തേടിയപ്പോൾ നമ്പൂതിരിമാർ സമാന സാഹചര്യത്തിൽ ദേശവും ദേശക്ഷേത്രവും നിർമ്മിക്കുന്ന അതേ രീതിയിൽ നസ്രാണികൾ പുതിയ ഇടവകകൾ സ്ഥാപിച്ചു.

അപൂർവ്വമായി കുടുംബവഴക്ക്, വ്യക്തിവൈരാഗ്യം, സാമൂഹിക പ്രശ്നങ്ങൾ മുതലായ കാരണങ്ങൾകൊണ്ട് ഒരേ ദേശത്ത് ഒന്നിലധികം ഇടവകകൾ ഉണ്ടായതൊഴിച്ചാൽ (ഉദാ. കോട്ടയ്ക്കാവ് - പട്ടമനപറവൂർ, കോ

തമംഗലം വലിയ - ചെറിയ, കോട്ടയം വലിയ - ചെറിയ പള്ളികൾ) ദേശവ്യവസ്ഥയ്ക്കു വിരുദ്ധമായി സ്ഥാപിക്കപ്പെട്ട പള്ളികൾ മലങ്കരയിൽ ഉണ്ടായിരുന്നില്ല എന്നു പറയാം.

ദേശഭരണം നടത്തിയിരുന്ന തികച്ചും ജനാധിപത്യപരമായ *ഊരാണ്മ* വ്യവസ്ഥ തന്നെയായിരുന്നു ഇടവക ഭരണത്തിന്റെയും അടിസ്ഥാനം. ഇടവകയിലെ എല്ലാ ഗൃഹനാഥൻമാരും ചേർന്ന ഇടവകയോഗമായിരുന്നു ഭരണം നടത്തിയിരുന്നത്. പള്ളിസ്വത്തുക്കളുടെ ഉടമകളും അവരായിരുന്നു. ownership of the Church എന്ന അർത്ഥത്തിൽ *പള്ളിയുടെ ഊരാണ്മ* എന്ന പദപ്രയോഗംപോലും നിലവിലുണ്ടായിരുന്നു.[5] യോഗക്കാരിൽനിന്നും തെരഞ്ഞെടുക്കുന്ന *മുതൽക്കെട്ടുകാർ* അഥവാ *കൈക്കാരന്മാരാണ്* കാലാകാലങ്ങളിൽ യോഗത്തെ കണക്കു കേൾപ്പിച്ചു ഭരണം നടത്തിയിരുന്നത്.

ചില ഇടവകകളിൽ അപൂർവമായി ചില കുടുംബങ്ങൾക്കു മാറാകൈ സ്ഥാനം ഉണ്ടായിരുന്നതൊഴിച്ചാൽ (ഉദാ. കോട്ടയ്ക്കാവ് പള്ളിയിൽ കോട്ടയ്ക്കാവി കുടുംബത്തിന്, മുളന്തുരുത്തി പള്ളിയിൽ *ചാലിൽ* കുടുംബത്തിന്റെ *മാനുഷം* സ്ഥാനം) നിശ്ചിത കാലത്തേയ്ക്ക് തിരഞ്ഞെടുക്കപ്പെടുന്ന ഒന്നോ അതിലധികമോ കൈക്കാരന്മാരായിരുന്നു ദൈനംദിനഭരണം നടത്തിയിരുന്നത്. സ്ഥാനമൊഴിയുന്ന കൈക്കാരൻ പള്ളിനടയിൽ താക്കോൽ വെക്കുന്നതും പുതിയ കൈക്കാരൻ അവിടെ നിന്ന് എടുക്കുന്നതുമായ പതിവും ഊരാണ്മ പാരമ്പര്യത്തിൽ നിന്നുണ്ടായതാണ്.

ഇടവകപള്ളിയുടെ ഭൂസ്വത്തിൽ ഭൂരിഭാഗവും സംഭാവനയായോ ദാനമായോ ലഭിച്ചതായിരുന്നു. പള്ളിവക ഭൂമി (*പള്ളിപ്പുറം - പള്ളിച്ചന്തം*) ഭൂനികുതിയിൽ നിന്നും വിമുക്തമായിരുന്നു[6] കൂടാതെ വിവിധ നേർച്ചകളും ചടങ്ങുകളും നടത്തുന്നതിനു വ്യക്തികൾ സംഭാവന നല്കിയ നിലം - പുരയിടങ്ങളും ചില ഇടവകകൾക്കുണ്ടായിരുന്നു.

ഭൂസ്വത്തു കൂടാതെ ഇടവകകൾക്ക് ഉണ്ടായിരുന്ന സ്വത്തുക്കളെ മൊത്തത്തിൽ *മുണ്ടുമുറി ശീലവ്യഞ്ജനാദികൾ* എന്ന സംജ്ഞയാൽ സൂചിപ്പിച്ചിരുന്നു. പേരു സൂചിപ്പിക്കുന്നതു പോലെ ലളിതമായ ഈ ജംഗമവസ്തുക്കൾ കൂടാതെ മറ്റു സ്വത്തുക്കൾ ഒന്നും തന്നെ ഇടവകകൾക്ക് ഉണ്ടായിരുന്നതായി കാണുന്നില്ല. അപൂർവം ചില പള്ളികൾക്കു സ്വർണ്ണ - വെള്ളിക്കുരിശുകളും മറ്റും ഉണ്ടായിരുന്നതു മാത്രമാണ് ഇതിനൊരപവാദം.

കുഴിക്കാണം, അടിമപ്പണം എന്നിവയൊഴിച്ചാൽ വിവാഹസമയത്തെ പസാരത്തിന്റെ പകുതി മാത്രമായിരുന്നു പള്ളികളുടെ വരുമാനം.[7] പട്ടക്കാരുടെ ശമ്പളമോ മറ്റെന്തെങ്കിലും ക്ളിപ്ത സംഖ്യകളോ നല്കേണ്ടതില്ലാത്തതിനാൽ പണത്തെ അടിസ്ഥാനമാക്കിയുള്ള ഒരു സാമ്പത്തികക്രമം ഇടവകകളിൽ വളർന്നു വന്നില്ല.

പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ് പള്ളികളുടെ വരുമാനമായി *റിശീസ* (തലവരിപ്പണം), കൈമുത്ത്, *ഗബിയാസ* (ധർമശേഖരം), *നദറെ* (നേർച്ചകൾ), *ബുർക്സ* (വാഴ്വ്) കുർബാൻ (ബലി), പതാരം, ദശാംശം, ഉത്തരപണം മുതലായവ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും[8] ഇവയിൽ ഭൂരിഭാഗവും ഏതെങ്കിലും കാലത്തു മലങ്കരയിൽ നിലവിലിരുന്നോ എന്നു സംശയമാണ്.

കൊ.വ. 1093 ൽ (1918) ൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഇടവകയുടെ വരുമാനമാർഗങ്ങളായി നടവരവ്, പിടിയരി, കെട്ടുതെങ്ങ്, മുളകുകൊടി വരവ് മുതലായവയേയും രേഖപ്പെടുത്തിയിട്ടുണ്ട്.[9] എന്നാൽ ഇടവകകളുടെ പ്രധാന വരുമാനമാർഗമായ പതാരത്തിന്റെ അനുപാതം വിവിധ സ്ഥലങ്ങളിൽ വ്യത്യസ്തമായിരുന്നു. ഇത് ഏകീകരിക്കപ്പെട്ടത് 1930 -ൽ മാത്രമാണ്. 1930 കന്നി 8-നു മലങ്കര മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം പതാരനിരക്ക് ഏകീകരിച്ചു.[10] ഇതിൽനിന്നും ഇടവകകളുടെ വരുമാനത്തിന് ഈ നൂറ്റാണ്ടിൽപോലും ഏകീകൃത സ്വഭാവം വന്നിരുന്നില്ല എന്നു കാണാം.

അടിയന്തിര സാഹചര്യങ്ങളിൽ ഇടവകകാർ വരിയിട്ടു പിരിവെടുത്താണ് അതിനുള്ള പണം കണ്ടെത്തിയിരുന്നത്. ഇതു സംബന്ധിച്ച ധാരാളം ഉദാഹരണങ്ങൾ നിരണം ഗ്രന്ഥവരിയിൽ കാണാനുണ്ട്.[11]

ഇടവകക്കാരുടെ ആത്മീയ ആവശ്യങ്ങൾ നിർവഹിക്കുന്നതിനുള്ള പട്ടക്കാരെ അതാതിടവകകൾ തന്നെയാണു തെരഞ്ഞെടുത്തിരുന്നത്. ഇടവകയോഗം കൂടിയാണ് ഇടവകപ്പട്ടക്കാരെ തെരഞ്ഞെടുത്തിരുന്നത്. ഇപ്രകാരം തെരഞ്ഞെടുക്കുന്ന ആളിനെ *ദേശകുറി* സഹിതം മലങ്കര മെത്രാപ്പോലീത്തായുടെ പക്കൽ അയയ്ക്കും.[12] അദ്ദേഹം സ്ഥാനാർത്ഥിയെ മല്പാന്മാരുടെ അടുക്കൽ പരിശീലനം നല്കി പട്ടം കെട്ടി അയ്ക്കും. അതോടെ അയാൾ ആ ഇടവകയുടെ ആജീവനാന്ത വികാരിയായി മാറും. ഒരിടവകയ്ക്ക് ഒന്നിലധികം വികാരിമാരും അപൂർവമായിരുന്നില്ല. മറ്റിടവകക്കാരെ വികാരിമാരായി സ്വീകരിക്കുക, ഇടവകയോഗത്തിന്റെ തിരഞ്ഞെടുപ്പോ, വികാരി സ്ഥാനമോ കൂടാതെ നേർച്ച മൂലവും മറ്റും കത്തനാർമാരാകുന്നതും അസാധാരണമായിരുന്നില്ല. ഒരേ കുടുംബത്തിൽ നിന്നും പരമ്പരയായി പട്ടക്കാർ ഉണ്ടാകുന്നതു സർവ്വസാധാരണമായിരുന്നു.

*ഞായറാഴ്ചയ്ക്കും പെരുന്നാളുകൾക്കും ശുദ്ധകുർബാന അണയ്ക്കും, മാമോദീസ, പെൺകെട്ട, ഉപ്രീശ്മ, കുമ്പസാരം മുതലായ നന്മപ്രവർത്തികൾ ക്രിസ്ത്യാനികൾക്ക് ചെയ്ത് അവരിൽനിന്നുള്ള അനുഭവങ്ങൾ വാങ്ങുകയും രണ്ടുനേരവും പള്ളിയിൽ നമസ്കാരം കഴിക്കയും വിശേഷാൽ ക്രിസ്ത്യാനികൾ മരിക്കപ്പെട്ടവർക്കുവേണ്ടി, പട്ടക്കാരെ*

*കൊണ്ടു കുർബാന അർപ്പിക്കയും....*[13] ഇവയായിരുന്നു പട്ടക്കാരുടെ ജോലി. പസാരത്തിൽ പകുതി, കുർബാനപ്പണം, മാമോദീസ മുതലായ കർമ്മങ്ങളുടെ ഫീസ് മുതലായവയായിരുന്നു പട്ടക്കാരുടെ വരുമാന മാർഗ്ഗം.

മൂപ്പൻ കത്തനാർ ഇടവകയോഗത്തിന്റെ അദ്ധ്യക്ഷനായിരുന്നെങ്കിലും ഇടവകകളുടെ ലൗകീകഭരണത്തെ സംബന്ധിച്ചിടത്തോളം കൈക്കാര നായിരുന്നു മുൻകൈ. ഹൂദായകാനോൻ വിവക്ഷിക്കുന്ന തരത്തിലുള്ള (ഹൂദായ1 :2) ലൗകീകാധികാരം[14] ഒരിക്കലും പട്ടക്കാർക്കോ മെത്രാനോ മലങ്കരയിലെ ഇടവകകളിൽ ഇല്ലായിരുന്നു. ഹൂദായ കാനോനല്ല, ഊരാണ്മ ഭരണത്തിന്റെ പാരമ്പര്യങ്ങളായിരുന്നു ഇക്കാര്യത്തിൽ മലങ്കരയുടെ നിയമം.

മതപരമായി സമ്പൂർണ്ണ വ്യത്യാസത്തിൽ കഴിഞ്ഞപ്പോഴും ശക്തമായ ഒരു സാമൂഹിക ബന്ധവും ദേശീയ വ്യക്തിത്വവും ഇടവകകൾക്ക് ഉണ്ടാ യിരുന്നു. ഊരുവലത്തിനു സദൃശ്യമായ കൂദാശപരമല്ലാത്ത പെരുനാൾ പ്രദക്ഷിണങ്ങൾ, കൊടിമരം, ചെണ്ട-നാദസ്വര മേളങ്ങൾ, കലാരൂപങ്ങൾ, കതിനവെടി - വെടിക്കെട്ട് മുതലായവ ഈ ദേശീയ വ്യക്തിത്വത്തിന്റെ ഭാഗമായിരുന്നു. ഇങ്ങനെ ഒരേ സാംസ്ക്കാരിക പൈതൃകം പങ്കുവെച്ച തിനാൽ അന്യവത്കരണത്തിൽ നിന്നും മതവിരോധത്തിൽനിന്നും പീഡ യിൽനിന്നുപോലും സഭ രക്ഷപെട്ടു.

ഇടവകകളുടെ സാമൂഹികബന്ധത്തിൽ ജാതി വ്യവസ്ഥയ്ക്കുപോലും അതിന്റേതായ പങ്കുണ്ടായിരുന്നു. തെരിസാപ്പള്ളി ചെപ്പേടിലൂടെ *ഐങ്കു ടികുമ്മാളരുടെ* രക്ഷ - ശിക്ഷ അധികാരം ലഭിച്ച ഇടവകകളിൽ, അവർക്കു പെരുനാളുകൾക്ക് അവകാശം തീർക്കുന്ന പതിവുണ്ടായിരുന്നു. അവ

| | |
|---|---|
| കൊടിമരം മുറിയ്ക്കുന്നതിന് | - ആശാരിയ്ക്ക് |
| വിളക്കു മിനുക്കുന്നതിന് | - മൂശാരിയ്ക്ക് |
| കുരിശു പൂശുന്നതിന് | - തട്ടാന് |
| ഭണ്ഡാരം തുറക്കുന്നതിന് | - കരുവാന് (കൊല്ലൻ) |

നാമമാത്രമായെങ്കിലും സമീപകാലം വരെയും ഈ പതിവുകൾ പല പള്ളികളിലും തുടർന്നു വന്നിരുന്നതായി അറിയാം. ഇന്നും വിവിധ ഇട വകകളിൽ പ്രത്യേക അവകാശമുള്ള ഹിന്ദു കുടുംബങ്ങൾ ഉണ്ട്. ഈ വ്യക്തിത്വവും സാമൂഹിക ബന്ധങ്ങളുമാണ് ഇടവകയെ 'പാരീ ഷിൽനിന്നും' വിഭിന്നമാക്കുന്നത്. രണ്ടു സഹസ്രാബ്ദക്കാലം മലങ്കരസ ഭയെ നിലനിർത്തിയതും ഈ സാംസ്ക്കാരിക പാരമ്പര്യമാണ്.

**മലങ്കര ഇടവക**

പാരമ്പര്യപ്രകാരം മലങ്കരയെ ഒരു മഹാ ഇടവകയായി ആണ് കണ്ടി

രുന്നത്. ഇത് നമ്പൂതിരി പാരമ്പര്യത്തിലെ വിവിധ ദേശങ്ങൾ ചേർന്ന ഗ്രാമത്തോടു സദൃശ്യമാണ്. ഈ ഗ്രാമം ഭൂമിശാസ്ത്രപരമായ ഒന്നല്ല. വൈദികമായ ഒന്നായിരുന്നു. ദേശം എവിടെയാണെങ്കിലും ഗ്രാമത്തിലെ അംഗമാണ്. ഒരംഗത്തിനു വൈദീകചടങ്ങുകളോടെ *ദേശം മാറൽ* സാദ്ധ്യമായിരുന്നെങ്കിലും ഒരു ദേശത്തിനു ഗ്രാമത്തിൽനിന്നു വിട്ടുമാറുക സാദ്ധ്യമായിരുന്നില്ല. ദേശങ്ങളുടെ പ്രതിനിധികൾ ചേർന്ന ഗ്രാമസഭയായിരുന്നു ഗ്രാമത്തെ പൊതുവായി ബാധിക്കുന്ന വിഷയങ്ങളിൽ തീരുമാനമെടുത്തിരുന്നത്. മലങ്കര ഇടവകയും ഈ പാരമ്പര്യം പിൻതുടർന്നതിനാലാണ് ശക്തനായ മെനസീസു മെത്രാനുപോലും മലങ്കരയെ കീഴടക്കുവാൻ 1599-ൽ ഉദയംപേരൂരിൽ *മലങ്കര പള്ളിയോഗം* (സുന്നഹദോസ്) വിളിച്ചു കൂട്ടേണ്ടിവന്നത്. മലങ്കര ഇടവകയെപ്പറ്റി പൊതുവായി പറയേണ്ടിവരുമ്പോൾ വടക്കും തെക്കുമുള്ള തലപ്പള്ളികളുടെ പേര് ചേർത്ത് *അങ്കമാലി, നിരണം മുതൽ ഇടവകകൾ* എന്നാണ് പറഞ്ഞുവന്നിരുന്നത്.[15]

ഗ്രാമവ്യവസ്ഥയിലെ *തമ്പ്രാക്കളുടെ* സ്ഥാനത്തായിരുന്നു പകലോമറ്റം കുടുംബത്തിൽ നിന്നും പരമ്പരാഗതമായി വാഴിക്കപ്പെട്ടുവന്നിരുന്ന അർക്കദ്യക്കോന്മാർ. മലങ്കരയുടെ വൈദികാദ്ധ്യക്ഷനായിരിക്കുക, സഭയെ പൊതുവായി പ്രതിനിധാനം ചെയ്യുക, ഇടവകകളിലെ തർക്കങ്ങൾ പരിഹരിക്കുക, വൈദിക വിദ്യാർത്ഥികളെ ശോധന ചെയ്യുക, വൈദിക ഗണത്തിന്റെ ശിക്ഷണം നടത്തുക മുതലായ കർത്തവ്യങ്ങളായിരുന്നു അർക്കദ്യക്കോനുണ്ടായിരുന്നത്.[16] ദേശങ്ങൾപോലെ തന്നെ ഇടവകകൾ ഭരണപരമായി സ്വതന്ത്രങ്ങളായിരുന്നെങ്കിലും മലങ്കര ഇടവകയിൽ നിന്നും വിട്ടുപോകുവാനോ, *ജാതിക്കുതലവൻ* എന്ന നിലയിലുള്ള അർക്കദ്യക്കോന്റെ അധികാരത്തെ ചോദ്യം ചെയ്യുവാനോ ആർക്കും അവകാശമില്ലായിരുന്നു. അതുപോലെ തന്നെ അർക്കദ്യക്കോന് ഇടവകകളുടെ ഉൾഭരണത്തിൽ കൈകടത്തുവാനും അവകാശമില്ലായിരുന്നു.

ക്ഷേത്രഭരണത്തിലെ *തന്ത്രിമാരുടെ* സ്ഥാനം മാത്രമായിരുന്നു കാലകാലങ്ങളിൽ പേർഷ്യയിൽ നിന്നു വന്ന മെത്രാൻമാർക്കുണ്ടായിരുന്നത് എന്നു പറയാം. അവരുടെ സേവനം ഇടവക തിരഞ്ഞെടുത്ത് അർക്കദ്യക്കോൻ ശുപാർശ ചെയ്യുന്നവർക്കു പട്ടം കൊടുക്കുക, പള്ളികൾ ആവശ്യാനുസരണം കൂദാശ ചെയ്തു കൊടുക്കുക മുതലായവയിൽ ഒതുങ്ങിനിന്നു. വൈദീകമായി അർക്കദ്യക്കോനേക്കാൾ ഉയർന്ന സ്ഥാനത്തായിരുന്നുവെങ്കിലും ഒരർത്ഥത്തിൽ അവർ അർക്കദ്യക്കോനു പൂർണ്ണമായും വിധേയരായിരുന്നു.

1653 ൽ തോമ്മാ അർക്കദ്യക്കോൻ മെത്രാൻ സ്ഥാനം പ്രാപിച്ചതോടുകൂടി മലങ്കരയുടെ ലൗകീക-ആത്മീക ഭരണം മലങ്കര മെത്രാനിൽ ഒന്നുചേർന്നു. പിന്നീട് ഈ രണ്ട് അധികാരങ്ങളും (*തമ്പ്രാക്കൾ-തന്ത്രി*) അദ്ദേഹം മാത്രമാണ് ഉപയോഗിച്ചു വരുന്നത്.

വൈദികാദ്ധ്യക്ഷന് എന്തെങ്കിലും ക്ലിപ്തവരുമാനം ഇടവകകൾ നൽകിയതായി രേഖയൊന്നുമില്ല. എന്നാൽ അവർ ഇടവകകളിൽ താമസിക്കുമ്പോൾ അവരുടെയും പരിവാരങ്ങളുടെയും ചിലവ് ഇടവകകൾ വഹിക്കുകയും അവർക്കു കൈമുത്ത് നൽകുകയും ചെയ്തു വന്നിരുന്നു. ഈ നൂറ്റാണ്ടിന്റെ ആദ്യഘട്ടം വരെയും *വട്ടിപ്പണം, പഴയസെമിനാരി* എന്നിവ ഒഴികെ യാതൊരു പൊതു സ്വത്തുക്കളും മലങ്കര ഇടവകയ്ക്ക് ഉണ്ടായിരുന്നില്ല.

**മെത്രാസന (ഭദ്രാസന) ഇടവക**

ഇടവകപള്ളികളും മലങ്കര ഇടവകയും മാത്രമടങ്ങുന്ന ദ്വിതല ഭരണസമ്പ്രദായത്തിൽ പിൽക്കാലത്ത് ചേർത്തതാണ് ഭദ്രാസന (മെത്രാസന) ഇടവക. 1876 ലെ മുളന്തുരുത്തി സുന്നഹദോസിനുശേഷം പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആറു മെത്രാന്മാരെ വാഴിച്ച് അവർക്കു മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചു നൽകി എന്നാണു പൊതുവെയുള്ള ധാരണ. ഇതു പൂർണ്ണമായും ശരിയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. താൻ വാഴിച്ച ആറു മെത്രാൻമാർക്ക് ഓരോന്നിന്റെയും പേർ പ്രത്യേകം പറഞ്ഞു കുറെ ഇടവകപ്പള്ളികൾ വീതം മേൽനോട്ടത്തിന് ഏൽപ്പിക്കുക ആയിരുന്നു പാത്രിയർക്കീസ് ചെയ്തത്. എന്നാൽ ഭദ്രാസനം എന്ന ആശയം അവിടെ ഉണ്ടായിരുന്നോ എന്നു സംശയമാണ്.

ഇതിന് ഉപോൽബലകമായി തെളിവുകളുണ്ട്. പത്രോസ് തൃതീയൻ വാഴിച്ച മാർ ഈവാനിയോസ് (പിന്നീട് ഒന്നാം കാതോലിക്കാ) തന്റെ കല്പനകളിൽ *മലങ്കര കണ്ടനാട് മുതലായ ഇടവകകളുടെ...*എന്നാണ് മേലെഴുത്ത് വെച്ചിരുന്നത്.[17] അതേപോലെ കടവിൽ മാർ അത്താനാസ്യോസിനെപ്പറ്റി *അങ്കമാലി, കോട്ടയം മുതലായ ഇടവകകളുടെ...* എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. ഇതിൽ നിന്നെല്ലാം തങ്ങളുടെ സ്താത്തിക്കോനിൽ പേരെടുത്തു പറഞ്ഞിട്ടുള്ള ആദ്യപള്ളിയുടെ പേരു ചേർത്ത് അവർ ഉപയോഗിച്ചു എന്നും പിന്നീട് ആ പേരുകൾ ഓരോ ഭദ്രാസന ഇടവകകളുടേതായി മാറി എന്നും പറയാം.

എന്നാൽ ഇതിനൊരു എതിർ വാദവുമുണ്ട്. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മാർ ജോസഫ് ദീവന്നാസ്യോസിനു നൽകിയ *അര മുടക്ക്* കൽപ്പനയിൽ ഭദ്രാസനങ്ങളെ ഏതാണ്ട് അതേ അർത്ഥത്തിൽ തന്നെ പ്രസ്താവിച്ചിട്ടുണ്ട്.[18] പക്ഷേ അതോടെ അദ്ദേഹം മലങ്കര മഹാ ഇടവകയെ ഇല്ലാതാക്കി. ഒരു മഹാ ഇടവകയ്ക്കു പകരം ഏഴു ഭദ്രാസന ഇടവകകളാക്കാനാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ശ്രമിച്ചത്. മലങ്കരയെ ഏഴായി തിരിച്ചതിന്റെ ഉദ്ദേശ്യവും അതുതന്നെ ആയിരുന്നു. പാത്രിയർക്കീസിന്റെ ഉദ്ദേശ്യപ്രകാരം പൂർണമായി നടന്നിരുന്നു എങ്കിലും ദ്വിതല ഭരണം മാത്രമേ ഉണ്ടാകുമായിരുന്നുള്ളു.

1934-ൽ പാസാക്കിയ സഭാ ഭരണഘടന മെത്രാസന ഇടവകയെ വിശദീകരിച്ചിട്ടും[19] ഈ പുതിയ ഭരണതലത്തെപ്പറ്റി വ്യക്തമായ ഒരു ധാരണ ഉണ്ടാക്കാൻ വളരെക്കാലമെടുത്തു. ഉദാഹരണത്തിന് മാർ കുറിയാക്കോസ് ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പ. പാമ്പാടി തിരുമേനി) 1936 കുംഭം 15-നു അയച്ച 16-ാം നമ്പർ കല്പനയിൽ *കോട്ടയം മുതലായ ഇടവകകളുടെ* എന്നും, 1940 മിഥുനം 9 നു അയച്ച 195-ാം നമ്പർ കല്പനയിൽ *കോട്ടയം ഭദ്രാസന ഇടവകയുടെ എന്നും* 1945 കുഭം 1-നു അയച്ച 10-ാം നമ്പർ കല്പനയിൽ *കോട്ടയം ഇടവകയുടെ* എന്നുമാണ് മേലെഴുത്തു ചേർത്തിരിക്കുന്നത്.

ഭരണഘടനാപരമായ വിശദീകരണങ്ങൾപോലും ഇന്നും ഇടവക മെത്രാപ്പോലീത്താമാർക്കു പൂർണ്ണമായ ഒരു ഭരണനില നൽകുന്നുണ്ടോ എന്നു സംശയമാണ്. ഭരണഘടനാപരമായി മലങ്കര മെത്രാപ്പോലീത്താമാരിൽ നിന്നു ലഭിക്കുന്ന delegated Authority മാത്രമാണ് ഇടവക മെത്രാപ്പോലീത്താമാർക്കുള്ളത്. രണ്ടു സഹസ്രാബ്ദം കൊണ്ടു വികസിച്ചുവന്ന മലങ്കരയുടെ ദ്വിതല ഭരണക്രമത്തിന്റെ ചരിത്രപരവും സാമൂഹികവുമായ പശ്ചാത്തലത്തിൽ അതിനേക്കാൾ കൂടിയ ഒന്നുണ്ടാവുക ക്ഷിപ്രസാദ്ധ്യമല്ല.

### ഇടവകകൾ ഇന്ന്

മലങ്കരയിലെ ഇടവകകളുടെ ചരിത്രപരമായ സ്ഥാനവും അവകാശവും നിലനിർത്തിക്കൊണ്ടാണ് 1934-ൽ സഭാഭരണഘടന പാസാക്കിയത്. ഇതിന്റെ ഏറ്റവും നല്ല തെളിവാണ് ഭരണഘടനയിൽ പള്ളി ഇടവകയെ വ്യാഖ്യാനിക്കാത്തത്. കാരണം വ്യാഖ്യാനം ആവശ്യമില്ലാത്ത വിധം പാരമ്പര്യം അത്ര സുദൃഢമായിരുന്നു.

എന്നാൽ പള്ളി ഇടവകകളുടെ ചരിത്രപരമായ അവകാശങ്ങളെയും ദേശീയ വ്യക്തിത്വത്തെയും സാംസ്കാരിക പൈതൃകത്തെയും നശിപ്പിക്കാൻ സഭയ്ക്കുള്ളിൽതന്നെ ചിലർ അജ്ഞതമൂലമോ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ മൂലമോ ശ്രമിക്കുന്നു എന്നത് വേദനാജനകമാണ്. ഇതിനു രണ്ട് ഉദാഹരണങ്ങളും അവയുടെ പ്രത്യാഘാതങ്ങളും മാത്രം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

പാഗൻ, സെറവോസ്ട്രിയൻ ആചാരങ്ങളെയും തത്വചിന്തയേയും ക്രൈസ്തവവൽക്കരിച്ച് സ്വന്തമാക്കി ഇന്നും അനുഷ്ഠിച്ചുവരുന്ന സഭ, നമ്മുടെ ദേശീയമായ-ക്രൈസ്തവവൽക്കരിക്കപ്പെട്ട ഇന്ത്യൻ ആചാരങ്ങളായ പ്രദക്ഷിണം, വാദ്യമേളങ്ങൾ, കതിനവെടി, വെടിക്കെട്ട്, കലാരൂപങ്ങൾ മുതലായവ ഉപേക്ഷിക്കണം എന്ന ചിലരുടെ ദുശാഠ്യം, സഭയെ ഇന്ത്യയിൽ അന്യവൽക്കരിക്കും. അപകടകരമാംവണ്ണം വർഗീയത വളർന്നു വരുന്ന ഇന്നത്തെ സാഹചര്യത്തിൽ ഇത് ആത്മഹത്യാപരമായിരിക്കും.

ചരിത്രപരമായി മലങ്കരയിലെ പള്ളി ഇടവകകൾക്കുള്ള ഉൾഭരണസ്വാതന്ത്ര്യം, ജനാധിപത്യാവകാശങ്ങൾ എന്നിവ ഒഴിവാക്കി റോമൻ രീതിയിലുള്ള അനിയന്ത്രിതമായ വൈദീകഭരണം അടിച്ചേൽപ്പിക്കാനും ഇടവകകളുടെ സാമ്പത്തിക അടിത്തറ തകർത്ത് പകരം ഭദ്രാസനങ്ങളെ സാമ്പത്തിക - ഭരണ കേന്ദ്രങ്ങളാക്കാനുമുള്ള ഭരണഘടനാവിരുദ്ധമായ ശ്രമങ്ങൾ സമഗ്രാധിപത്യത്തിലൂടെ അധികാരം കേന്ദ്രീകരിച്ച കമ്യൂണിസ്റ്റ് രാജ്യങ്ങൾക്കു വന്നുചേർന്ന സമ്പൂർണ്ണ തകർച്ച എന്ന അവസ്ഥ സഭയ്ക്കും വരുത്തിവെയ്ക്കും.

പള്ളി ഇടവകകളുടെയും മലങ്കര മഹാഇടവകയുടെയും ചരിത്രപരവും സാംസ്കാരികവുമായ അസ്തിത്വത്തെ ഒഴിവാക്കാൻ പാരമ്പര്യത്തിൽ വിശ്വസിക്കുന്ന സഭ എന്ന നിലയിൽ മലങ്കരസഭയ്ക്ക് ഒരിക്കലും സാദ്ധ്യമല്ല.

## Bibiography


1. ഗുണ്ടർട്ട്, ഡോ. ഹെർമൻ, *ഗുണ്ടർട്ട് നിഘണ്ടു*, കോട്ടയം 1991, p. 102.
2. ശങ്കരൻ നമ്പൂതിരിപ്പാട്, കാണിപ്പയ്യൂർ, *ആര്യന്മാരുടെ കുടിയേറ്റം കേരളത്തിൽ Vol. I,* കുന്നംകുളം, 1965, pp,66-67
3. യോഹന്നാൻ കത്തനാർ. P. G., *പറവൂർ മാർത്തോമ്മൻ പള്ളിചരിത്രം*, പറവൂർ, 1919, p. 39.
4. ഓർത്തഡോക്സ് സെമിനാരി (പ്ര.), *സഭാ വിജ്ഞാനകോശം*,കോട്ടയം,1993 pp. 105-7
5. ഗുണ്ടർട്ട്, ഡോ. ഹെർമൻ, *ഗുണ്ടർട്ട് നിഘണ്ടു*, കോട്ടയം, 1991, p 151
6. പണിക്കശ്ശേരി, വേലായുധൻ, *കേരള ചരിത്രപഠനങ്ങൾ*, കോട്ടയം,1980, p135
7. ഇട്ടൂപ്പ് റൈറ്റർ, പുകിടിയിൽ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം, കോട്ടയം*, 1869, p181
8. ആത്തുങ്കൽ, Fr. ഗീവർഗീസ്, *മാത്യൂസ് അത്താനാസ്യോസിന്റെ കാനോൻ, (ലേ)*, മലങ്കരസഭ മാസിക, ജൂൺ 1972.
9. കൊ.വ. 1093 കുംഭം 20 ാം തീയതിയിലെ 127 ാം നമ്പർ കല്പനയിൽനിന്നും.
10. 1980 മകരം 30-ാം തീയതി പ. ഗീവർഗീസ് ദ്വിതീയൻ ബാവാ സാക്ഷ്യപ്പെടുത്തിയ പകർപ്പിൽ നിന്നും.
11. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, കോട്ടയം, 2000
12. 1930 കർക്കടകം 21 -നു വടക്കൻമണ്ണൂർ പള്ളിയിൽ നിന്നും നൽകിയ ദേശകുറി.
13. ഇട്ടൂപ്പ് റൈറ്റർ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം, op. cit.,* കോട്ടയം,1869, p179

14. ഏബ്രഹാം കത്തനാർ, കോനാട്ട്, *ഹൂദായ കാനോൻ (പരി)*, പമ്പാക്കുട, 1952 p. 2.

15. ഓർത്തഡോക്സ് സെമിനാരി (പ്ര), *സഭാവിജ്ഞാനകോശം*, കോട്ടയം, 1993, p. 8.

16. തോമസ്, എം. കുര്യൻ, *അർക്കദ്യക്കോൻ പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങളിൽ (ലേ.)* മലങ്കരസഭ മാസിക, സെപ്റ്റംബർ, 1993.

17. 1907 തുലാം 10 -ാം തീയതി മാർ ഈവാനിയോസ് അയച്ച കല്പന.

18. പാറേട്ട്, Z.M., *മുളന്തുരുത്തി സുന്നഹദോസ്,* കോട്ടയം, 1966, p. 217.

19. *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന*, കോട്ടയം, 1110 M.E., p. 10-3

*(പുരോഹിതൻ, ഏപ്രിൽ - ഓഗസ്റ്റ്, 1994)*

# 2

# മാർത്തോമ്മായുടെ മാർഗ്ഗം മുതൽ മലങ്കരസഭാ ഭരണഘടന വരെ

മലങ്കരസഭയിൽ ഇന്ന് നിലനിൽക്കുന്ന നിയമസംഹിത, 1934-ൽ പാസാക്കിയ സഭാഭരണഘടനയാണ്. ഈ ഭരണഘടന രണ്ടു പ്രാവശ്യം ഭേദഗതി ചെയ്തിട്ടുണ്ട്. മൂന്നാമത്തെ സമഗ്ര ഭേദതിക്ക് മാനേജിംഗ് കമ്മറ്റി ശുപാർശ ചെയ്തു കഴിഞ്ഞു.

ഈ ഭരണഘടനയനുസരിച്ച് കൂദാശപരമായ കാര്യങ്ങളിൽ മാത്രം മാർ ഗ്രിഗോറിയോസ് ബാർഎബ്രായയുടെ *ഹൂദായ കാനോൻ* എന്നറിയപ്പെടുന്ന നോമാ കാനോനും സഭയിൽ നിലനിൽക്കുന്നുണ്ട്. ഇവകൂടാതെ അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മുതലായവയുടെ നടപടിച്ചട്ടങ്ങളും ഈ ഭരണഘടനയ്ക്ക് വിധേയമായി രൂപപ്പെടുത്തിയിട്ടുണ്ട്.

1934-ൽ മലങ്കരസഭാ ഭരണഘടന രൂപപ്പെടുത്തിയത് 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനകളുടെ പിൻബലത്തോടെയാണ്. എന്നാൽ മലങ്കരസഭയ്ക്ക് ഒരു ഭരണക്രമം നൽകിയത് മുളന്തുരുത്തി സുന്നഹദോസാണെന്ന വാദം നിരർത്ഥകമാണ്. ആദ്യ ലിഘിത ഭരണഘടന എന്ന അവകാശവാദംപോലും മുളന്തുരുത്തി സുന്നഹദോസിനു അവകാശപ്പെടാനാവില്ല എന്നതാണ് യാഥാർത്ഥ്യം.

1498-ൽ ആരംഭിച്ച പോർട്ടുഗീസ് യുഗത്തിനു മുമ്പുതന്നെ മലങ്കരസഭയ്ക്ക് വ്യക്തമായ ഒരു ഭരണക്രമം ഉണ്ടായിരുന്നു. ഇതിനു ലിഘിത രൂപമുണ്ടായിരുന്നോ എന്നറിയാൻ ഇന്ന് മാർഗ്ഗമൊന്നുമില്ല. എന്നാൽ പോർട്ടുഗീസ് രേഖകൾപ്രകാരം മലങ്കരസഭയുടെ ആത്മീയവും, ലൗകീകവും, മതപരവുമായ ഭരണത്തിന് കെട്ടുറപ്പുള്ള ഒരു സംവിധാനവും നിയമങ്ങളും നിലവിലുണ്ടായിരുന്നു.

## മാർത്തോമ്മായുടെ മാർഗ്ഗം

കൊളോണിയൽ കാലഘട്ടത്തിനു മുമ്പുള്ള മലങ്കര നസ്രാണികളുടെ ഭരണസംവിധാനത്തെയോ നിയമസംഹിതയെയോ *മതപരം* എന്നുമാത്രം വിശേഷിപ്പിക്കാനാവില്ല. അത് സമഗ്രമായ ഒരു ജീവിത രീതിയായിരുന്നു. *മാർത്തോമ്മായുടെ മാർഗ്ഗം* എന്നാണ് ഇത് അറിയപ്പെട്ടിരുന്നത്. ഇപ്രകാ

രമുള്ള മാർഗ്ഗങ്ങളുടെ ആകത്തുകയായിരുന്നു കേരളീയ സംസ്കൃതി. ഈ മാർഗ്ഗങ്ങൾ പരസ്പരാവലംബങ്ങളും പരസ്പരാശ്രിതവുമായിരുന്നു.

*മാർത്തോമ്മായുടെ മാർഗ്ഗ*ത്തിന്റെ വേരുകൾ തേടിയാൽ അത് ഒരു ദിവസം കൊണ്ടു രൂപപ്പെട്ട ഒരു ജീവിതചര്യയല്ലെന്നു വ്യക്തമാകും. കേരളീയ സമൂഹത്തിന് കാലാകാലങ്ങളിലുണ്ടായ മാറ്റങ്ങൾക്കനുസരിച്ച് രൂപം കൊണ്ട ഒന്നാണ് *മാർത്തോമ്മായുടെ മാർഗ്ഗം*. *മാർത്തോമ്മായുടെ മാർഗ്ഗം* രൂപപ്പെട്ടത് പ്രധാനമായും താഴെ പറയുന്ന അടിസ്ഥാനങ്ങളിൽ നിന്നാണ്.

1. പൗരസ്ത്യ കൽദായ സഭയുടെ സഭാവിജ്ഞാനീയവും, കൂദാശകളും, വൈദീക ശ്രേണിയും.

2. കേരളത്തിന്റെ പൊതു സംസ്കൃതിയും പാരമ്പര്യങ്ങളും.

3.നമ്പൂതിരി മതത്തിന്റെ ജാതിവ്യവസ്ഥയും, *കുലധർമ്മവും,* സംസ്കാരങ്ങളും.

മലങ്കരയിലെ പാരമ്പര്യപ്രകാരം ക്രിസ്തുവർഷം 345-ൽ ക്നായിത്തൊമ്മനോടൊപ്പം വന്ന ഉറഹായിലെ മാർ ജോസഫ് മെത്രാൻ മുതലാണ് മലങ്കരസഭയുടെ പേർഷ്യൻ ബന്ധം ആരംഭിക്കുന്നത്. ഏതായാലും കൊല്ലവർഷാരംഭത്തിൽ മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ ആഗമനത്തോടെ ഈ ബന്ധം ശാശ്വതമായി എന്നത് നിസംശയമാണ്. ഈ പേർഷ്യൻ ബന്ധം പേർഷ്യൻ സഭയുടെ വിശ്വാസാചാരങ്ങളെയും കൂദാശകളെയും മലങ്കരസഭ ഉൾക്കൊള്ളുന്നതിന് ഇടയാക്കി. പേർഷ്യൻ വൈദീകമേലദ്ധ്യക്ഷതയും മറ്റു സഭകളോടൊന്നും ബന്ധമില്ലാത്ത അവസ്ഥയും ഇവയുടെ നിർവിഘ്നമായ നിലനിൽപ്പിനു സാഹചര്യമൊരുക്കി.

കേരളത്തിന്റെ പൊതുവായ ദ്രാവിഡ സംസ്കാരത്തിൽ ബുദ്ധ-ജൈനമതങ്ങളുടെ സ്വാധീനം അപരിമിതമായിരുന്നു. ബുദ്ധ-ജൈനമതങ്ങൾ കേരളത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തിയിരുന്ന കാലത്താണ് ക്രിസ്തുമതം ഈ മണ്ണിൽ വേരുപിടിച്ചത്. പിൽക്കാലത്ത് ബുദ്ധ-ജൈനമതങ്ങളെ പുറത്താക്കി ബ്രാഹ്മണ ഹിന്ദുമതം കേരളം കീഴടക്കിയപ്പോഴും ക്രിസ്തുമതം ആ ദിഗ്വിജയത്തിൽ നിലംപരിശാകാതെ പിടിച്ചുനിന്നു. ഈ ദിശാഭ്രംശത്തിൽ ബ്രാഹ്മണമതമെന്നതുപോലെ ക്രിസ്തുമതവും പൂർവിക സംസ്കൃതിയുടെ അംശങ്ങളെകൂടി ഉൾക്കൊള്ളുവാനും നിലനിർത്തുവാനും നിർബന്ധിതരായി. ഈ ബ്രാഹ്മണപൂർവ സംസ്കാരവും *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിന്റെ രൂപീകരണത്തിൽ നിർണായക പങ്കു വഹിച്ചിട്ടുണ്ട്.

മാർത്തോമ്മായുടെ മാർഗ്ഗത്തിന്റെ പിൽക്കാലരൂപീകരണത്തിൽ

നിർണായക സ്വാധീനം ചെലുത്തിയത് നമ്പൂതിരി മതത്തിന്റെ ചട്ടക്കൂടായിരുന്നു. ചാതുർവണ്യ വ്യവസ്ഥയ്ക്കുള്ളിൽ സമഞ്ജസപ്പെടുവാൻ നസ്രാണികൾ തങ്ങളുടെ ജീവിതചക്രവും ഭരണക്രമവും നമ്പൂതിരി വ്യവസ്ഥയ്ക്ക് അനുരൂപമായി ക്രമപ്പെടുത്തി. അവരുടെ ഷോഡ ചൗളാദി സംസ്കാരങ്ങളെ സ്വീകരിക്കുകയോ ക്രൈസ്തവ കൂദാശകൾ അവയ്ക്കു പകരം പ്രതിഷ്ഠിക്കുകയോ ചെയ്തു. നസ്രാണികളുടെ മേൽ വൈദീക -ലൗകീക അധികാരങ്ങളൊന്നും നമ്പൂതിരിമാർക്ക് ഇല്ലായിരുന്നു. നസ്രാണികൾക്ക് പൂർണമായും സ്വയംഭരണമാണ് ഈ കാര്യങ്ങളിൽ ഉണ്ടായിരുന്നത്.

ജാതിവ്യവസ്ഥ പ്രദാനം ചെയ്യുന്ന പ്രധാന സുരക്ഷിതത്വവും തൊഴിൽ പരിരക്ഷയും സ്വയംഭരണാവകാശവും നസ്രാണികൾക്ക് കേരളീയസമൂഹത്തിൽ ഭീഷണികൾ ഇല്ലാത്ത ഒരു സ്ഥാനം നേടിക്കൊടുത്തു.

അന്നത്തെ നസ്രാണികളുടെ ഭരണവ്യവസ്ഥ ജനാധിപത്യത്തിന്റെയും എപ്പിസ്കോപ്പസിയുടെയും ഒരു സമഞ്ജസ രൂപമായിരുന്നു. നമ്പൂതിരി സമൂഹത്തിന്റെ ദേശവ്യവസ്ഥയും പൗരസ്ത്യ സുറിയാനിസഭയുടെ പട്ടത്വ ശ്രേണിയും സമ്മേളിപ്പിച്ച്, ജാതിവ്യവസ്ഥയ്ക്ക് അനുരൂപമായി രൂപപ്പെടുത്തിയതായിരുന്നു ഈ വ്യവസ്ഥ. പള്ളിയോഗങ്ങളും അർക്കദ്യക്കോനുമായിരുന്നു ഈ വ്യവസ്ഥയുടെ അടിസ്ഥാന ഘടകങ്ങൾ. ഇത്തരമൊരു സഭാസംവിധാനം പാശ്ചാത്യ സഭകൾക്ക് ക്രൈസ്തവമായി കണക്കാക്കാവുന്ന ഒന്നായിരുന്നില്ല.

പാശ്ചാത്യ കൊളോണിയൽ ശക്തികൾ ഇന്ത്യയിൽ പ്രവേശിക്കുന്നതിനു മുമ്പുതന്നെ മുകളിൽ പറഞ്ഞ ഘടകങ്ങളെല്ലാംചേർന്നു നസ്രാണികൾക്ക് തനതായ ഒരു ജീവിതശൈലി രൂപപ്പെട്ടിരുന്നു. പാശ്ചാത്യ ക്രൈസ്തവ സിദ്ധാന്തങ്ങൾക്കോ മാനദണ്ഡങ്ങൾക്കോ, ഒരു പരിധിവരെ പൗരസ്ത്യ ക്രൈസ്തവ ദർശനത്തിനോ ഉൾക്കൊള്ളാവുന്നതായിരുന്നില്ല *മാർത്തോമ്മായുടെ മാർഗ*ത്തിന്റെ ക്രൈസ്തവികത. പക്ഷേ നസ്രാണി സമൂഹത്തിന് തങ്ങളുടെ ക്രൈസ്തവ മതവിശ്വാസം അടിസ്ഥാന രൂപത്തിലെങ്കിലും നിലനിർത്തിക്കൊണ്ടു പോകാൻ ഈ സംവിധാനം മൂലം കഴിഞ്ഞു.

കേരളത്തിലെ നമ്പൂതിരി കേന്ദ്രീകൃത ജാതിവ്യവസ്ഥയുടെ ഭാഗമായി മാറുകയും അതിനനുസൃതമായ നിയമസംഹിതകളും ജീവിതരീതികളും സ്വീകരിക്കുകയും ചെയ്തതോടെ നസ്രാണികളുടെ സാമൂഹിക സുരക്ഷ ഉറപ്പായി. *ജാതി* എന്ന അസ്ഥിത്വവും, *കുലധർമ്മ*ത്തിന്റെ തൊഴിൽ പരിരക്ഷയും സാമ്പത്തികവും മതപരവുമായ സുരക്ഷിതത്വവും ഉറപ്പാക്കി.

പോർട്ടുഗീസുകാരുടെ വരവിനു മുമ്പ് നസ്രാണി സാമ്പത്തികവ്യവസ്ഥ യ്ക്കുണ്ടായ ഭീഷണി നസ്രാണി വാണിജ്യ തലസ്ഥാനമായ കൊടുങ്ങ ല്ലൂരിനെ പിൻതള്ളി കോഴിക്കോടു നേടിയ വിദേശ വ്യാപാര വളർച്ചയും അതിനനുബന്ധമായ സാമൂതിരി – കൊച്ചി രാഷ്ട്രീയവുമായിരുന്നു.

## പാശ്ചാത്യ അധിനിവേശം

*ഒരു കയ്യിൽ വാളും മറുകയ്യിൽ കുരിശുമായി* ലോകം വെട്ടിപ്പിടിക്കാ നിറങ്ങിയ പോർട്ടുഗീസ്–റോമൻ കത്തോലിക്കർ ദർശിച്ചത് ഇപ്രകാരം സുരക്ഷിതരായ ഒരു നസ്രാണിസമൂഹത്തെയാണ്. സാമൂഹികമായ അര ക്ഷിതാവസ്ഥയോ മതപീഡനമോ നസ്രാണികൾക്ക് അന്നില്ലായിരുന്നു. കൊടുങ്ങല്ലൂരിന്റെ വിദേശ വ്യാപാര കുത്തക തകർന്നെങ്കിലും ഉൾനാ ടൻ വ്യാപാര ശൃംഖല നസ്രാണികളുടെ കൈവശമായിരുന്നു. ഈ സാഹ ചര്യത്തിൽ പോർട്ടുഗീസ് സാമ്രാജ്യമോ റോമൻകത്തോലിക്കാ സഭയോ പ്രതീക്ഷിച്ചതുപോലെ പോർട്ടുഗീസ് നാവികശക്തിയുടെ പരിരക്ഷയോ റോമൻകത്തോലിക്കാ സഭയുടെ ആത്മീയ അനുഗ്രഹങ്ങളോ തേടി നസ്രാണികൾ അവരെ ആശ്രയിക്കുവാൻ യാതൊരു സാദ്ധ്യതയുമില്ലാ യിരുന്നു. ഈ രീതിയിലൊക്കെ നസ്രാണികളെ ആശ്രിതരാക്കുവാൻ ഒരു നൂറ്റാണ്ടുകാലം പാശ്ചാത്യർ നടത്തിയ ശ്രമമെല്ലാം വിഫലമായി.

ജാതിവ്യവസ്ഥ നൽകുന്ന സാമൂഹിക പരിരക്ഷയും *കുലധർമ്മം* നൽ കുന്ന തൊഴിൽ പരിരക്ഷയും നിലനിൽക്കുന്നിടത്തോളംകാലം നസ്രാ ണികളെ തങ്ങളുടെ അധീനതയിൽ ലഭിക്കുകയില്ലെന്ന് പാശ്ചാത്യർക്ക് മനസ്സിലായി. നസ്രാണികളെ തങ്ങൾക്ക് വിധേയമായ ഒരു സമൂഹമാ ക്കുവാനുള്ള ഏകമാർഗ്ഗം ഈ പരിരക്ഷ ഇല്ലാതാക്കുക എന്നതാണെന്നും അവർക്ക് ബോധ്യമായി. അതിനാകട്ടെ, അവരുടെ ജാതി ഇല്ലായ്മ ചെയ്യുക എന്നതൊഴികെ മറ്റു മാർഗ്ഗമൊന്നും ഇല്ലായിരുന്നു താനും.

വളരെ പ്രത്യക്ഷമായ ഒരു ഉദാഹരണം ഇക്കാര്യത്തിൽ പാശ്ചാത്യ രുടെ മുമ്പിൽ ഉണ്ടായിരുന്നു. ഒരു നൂറ്റാണ്ടുകാലം കൊണ്ട് കൊച്ചിയിൽ രൂപപ്പെട്ട പരിവർത്തിത ക്രൈസ്തവ സമൂഹം പൂർണ്ണമായും പോർട്ടു ഗീസ് ആശ്രയത്തിലാണ് കഴിഞ്ഞിരുന്നത്. വിവിധ കീഴ്ജാതികളിൽ നിന്നും മതം മാറിയവരും യൂറോപ്യൻ സങ്കരവർഗ്ഗക്കാരും ചേർന്ന ഈ വിഭാഗത്തിന് പ്രത്യേക ജാതിയോ *കുലധർമ്മമോ* ഇല്ലാത്തതിനാൽ എന്തെങ്കിലും തൊഴിൽ ചെയ്യുവാനോ പൗരാവകാശം നൽകുവാനോ പ്രാദേശിക ഭരണാധികാരികൾ വിസമ്മതിച്ചു. ഇതിന്റെ ഫലമായി പൂർണ മായും പോർട്ടുഗീസ് അധികാരികളെ ആശ്രയിച്ചു ജീവിക്കുന്ന ഒരു സമൂ ഹമായി അവർ രൂപാന്തരപ്പെട്ടു.

## ഉദയംപേരൂർ സുന്നഹദോസ്

ഈ പശ്ചാത്തലത്തിൽ വേണം ഉദയംപേരൂർ സുന്നഹദോസിനെ വിലയിരുത്താൻ. പോർട്ടുഗീസ് ഭരണാധികാരികളും റോമൻ കത്തോലിക്കാ മിഷനറിമാരും മതപരവും സാമൂഹികവും ആചാരപരവുമായ അനേകം മാറ്റങ്ങൾ നസ്രാണി സമൂഹത്തിൽ നടപ്പിലാക്കാൻ ശ്രമിച്ചു. നസ്രാണി സമൂഹത്തെ പാശ്ചാത്യ മാനദണ്ഡങ്ങൾക്ക് അനുരൂപപ്പെടുത്തുവാനാണ് ഈ മാറ്റങ്ങൾ നിർദ്ദേശിച്ചത്.

നസ്രാണികൾക്കാകട്ടെ മതവും സാമൂഹികഘടനയും വേർപിരിക്കാനാവുന്നതായിരുന്നില്ല. അവയെല്ലാം കൂടി ഒന്നുചേർന്നതായിരുന്നു അവരുടെ *മാർത്തോമ്മായുടെ മാർഗ്ഗ*മെന്ന ജീവിതവ്യവസ്ഥ. പാശ്ചാത്യരുടെ മതവിശ്വാസവും ആചാരാനുഷ്ഠാനങ്ങളും ചേർത്ത് ഇതിനു സമാനമായി *കേപ്പായുടെ മാർഗ്ഗം* എന്നപേര് നസ്രാണികൾ നൽകി. യഥാർത്ഥത്തിൽ *മാർത്തോമ്മായുടെ മാർഗ്ഗവും ശീമോൻ പത്രോസിന്റെ മാർഗ്ഗവും* തമ്മിലുള്ള ഏറ്റുമുട്ടലാണ് കൂനൻകുരിശു സത്യത്തിൽ അവസാനിച്ചത്.

നസ്രാണികളെ പോർട്ടുഗീസ് രാജ്യശക്തിക്കും റോമൻ കത്തോലിക്കാസഭയ്ക്കും വിധേയമാക്കുവാൻ നസ്രാണി സമൂഹത്തിൽ താഴെപറയുന്ന കാതലായ മാറ്റങ്ങൾ വരുത്തേണ്ടിയിരിക്കുന്നു എന്ന് പോർട്ടുഗീസുകാർ കണക്കുകൂട്ടി.

1. നസ്രാണികളുടെ *ജാതി* അധിഷ്ഠിത ജീവിത വ്യവസ്ഥ തകർത്ത് അവരെ ജാതിരഹിതരാക്കുക. അതുവഴി കേരളസമൂഹത്തിൽ അവരെ നിസഹായരാക്കി മാറ്റുക.

2. പള്ളിയോഗങ്ങളിലും മലങ്കര പള്ളിയോഗത്തിലും അധിഷ്ഠിതമായ ജനാധിപത്യവ്യവസ്ഥ ഇല്ലായ്മ ചെയ്യുക.

3. ബാഗ്ദാദിലെ കാതോലിക്കായുമായുള്ള ആത്മീയ ബന്ധം വിച്ഛേദിച്ച് റോമൻ പാപ്പായുടെ കീഴിൽ മെത്രാന്മാരിലും അവർ നിയമിക്കുന്ന വികാരിമാരിലും കേന്ദ്രീകൃതമായ ഒരു അധികാരശ്രേണി നിർമ്മിക്കുക.

4. *മാർത്തോമ്മായുടെ മാർഗ്ഗ*ത്തെ ഇല്ലായ്മ ചെയ്ത് പാശ്ചാത്യ മാർഗ്ഗം സ്ഥാപിക്കുക.

ഈ ഉദ്ദേശ്യലക്ഷ്യങ്ങളോടെയാണ് ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. ചില റോമൻ കത്തോലിക്കാ ചരിത്രകാരൻമാർ വിപ്ലവകരമെന്നു വിശേഷിപ്പിക്കുന്ന തൊട്ടുകൂടായ്മക്കെതിരെയുള്ള കാനോനുകൾപോലും ഈ പശ്ചാത്തലത്തിൽ പരിശോധിക്കുമ്പോൾ ഉദ്ദേശശുദ്ധി ഇല്ലാത്തവയാണെന്നു കാണാം. മുകളിൽ പറഞ്ഞ ലക്ഷ്യങ്ങളോടെ

യാണ് എല്ലാ കാനോനാകളും രൂപപ്പെടുത്തിയിരിക്കുന്നത് എന്ന് അവ സൂക്ഷ്മമായി പരിശോധിച്ചാൽ മനസ്സിലാകുന്നതാണ്.

### എടത്തിലെ മര്യാദ

ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനുകളുടെ ഗതി എന്തായാലും ഒന്നര നൂറ്റണ്ടുകാലത്തെ റോമൻ കത്തോലിക്കാ സഹവാസം അറിഞ്ഞും അറിയാതെയും അനേകം പാശ്ചാത്യ കലർപ്പുകൾ *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിനു സംഭാവനചെയ്തു. 1653-ലെ കൂനൻകുരിശു സത്യം യഥാർത്ഥത്തിൽ *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിന്റെ പുനരുത്ഥാനമായിരുന്നെങ്കിലും പാശ്ചാത്യ കലർപ്പുകളെ പൂർണമായും അതിൽനിന്നും ഒഴിവാക്കുക അസാദ്ധ്യമായിരുന്നു. തുടർന്ന് 1665-ൽ ആരംഭിച്ച അന്ത്യോഖ്യൻ ബന്ധം പാശ്ചാത്യ സുറിയാനി പാരമ്പര്യത്തെക്കൂടി കൂട്ടിച്ചേർത്തതോടെ *മാർത്തോമ്മായുടെ മാർഗ്ഗം* കൂടുതൽ സങ്കീർണമാവുകയും അതിന്റെ ഐക്യരൂപം നഷ്ടപ്പെടുകയും ചെയ്തു. മലങ്കരയിൽ വിവിധ ഭാഗങ്ങളിൽ വിവിധ രീതിയിലുള്ള നടപടികൾ - ആത്മീയവും, ഭൗതീകവും, ഭരണപരവും - ഇതോടെ നിലവിൽ വന്നു.

എങ്കിലും മലങ്കരസഭയ്ക്കാകമാനം ബാധകമായ ചില ചട്ടക്കൂടുകളെങ്കിലും സൂക്ഷിക്കുവാൻ നസ്രാണികൾക്കു കഴിഞ്ഞു. *എടത്തിലെ മര്യാദ* എന്ന പേരിലാണ് നസ്രാണി ജീവിതശൈലി പതിനെട്ടാം നൂറ്റാണ്ടിൽ പരാമർശിക്കപ്പെട്ടിരുന്നത്. വർദ്ധിച്ചുവന്ന പാശ്ചാത്യ സുറിയാനി പാരമ്പര്യം പതിനെട്ടാം നൂറ്റാണ്ടിൽ *എടത്തിലെ മര്യാദ*യിൽ സാരമായ മാറ്റങ്ങൾ വരുത്തി. ഇതിനിടയിലും സർവശക്തമായ മലങ്കര പള്ളിയോഗം ഈ മാറ്റങ്ങളെ ഉൾക്കൊണ്ട് അവയെ പൊതുസഭയുടെ നിയമമാക്കി മാറ്റുന്നതിൽ - അതിൽ കൂദാശപരവും, സാമ്പത്തികവും സാമൂഹികവുമായ ഘടകങ്ങൾ ഉൾപ്പെടും - വിജയിക്കുന്നതായി പതിനെട്ടാം നൂറ്റാണ്ടിലെ രേഖകൾ തെളിയിക്കുന്നു.

ഐക്യരൂപം നഷ്ടപ്പെട്ട *എടത്തിലെ മര്യാദ*യുടെ സങ്കീർണതകൾ പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിലും മലങ്കരസഭയെ കലാപകലുഷിതമാക്കി. കൂദാശ-ആചാര - അനുഷ്ഠാനങ്ങളിൽ ഐക്യരൂപം വരുത്തുകയും സഭാഭരണകാര്യത്തിൽ പൊതുവായ ഒരു രീതി അവലംബിക്കുകയുമായിരുന്നു ഇതിൽനിന്നും കരകയറാനുള്ള ഏകമാർഗ്ഗം. ഈ പശ്ചാത്തലത്തിൽ വേണം 1809-ലെ *കണ്ടനാടു പടിയോല*യെ വിലയിരുത്താൻ.

### കണ്ടനാടു പടിയോല

താറുമാറായ *എടത്തിലെ മര്യാദ*യെ കാലസ്ഥിതിക്കനുരൂപമായവിധം

പുനർനിർമിക്കുക എന്ന ദൗത്യമാണ് 1809 ചിങ്ങം 1-ന് കണ്ടനാട്ടുപള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗം നിർവഹിച്ചത്. കൂദാശാനുഷ്ഠാനങ്ങളിൽ മാത്രമല്ല ഇടവകപള്ളി ഭരണമടക്കമുള്ള കാര്യങ്ങളും കണ്ടനാട്ടു പടിയോലയിൽ പരാമർശവിധേയമാകുന്നുണ്ട്. മലങ്കരസഭയുടെ ലഭ്യമായ ആദ്യ ലിഘിത ഭരണഘടനയാണ് 1809-ലെ കണ്ടനാടു പടിയോല. സഭയുടെ ഐക്യരൂപം നിലനിർത്തുവാനുള്ള മാർഗ്ഗമെന്ന നിലയിലാണ് സെമിനാരി സ്ഥാപനം, ആണ്ടു തക്സായുടെ പ്രചാരം മുതലായവ കണ്ടനാടു പടിയോലയിൽ നിർദ്ദേശിക്കുന്നത് എന്നും അതിന്റെ വിശകലനത്തിൽ നിന്നും വ്യക്തമാകുന്നുണ്ട്.

1809-ലെ കണ്ടനാടു പടിയോലയെ തുടർന്നുണ്ടായ സെമിനാരി സ്ഥാപനം, പകലോമറ്റം വാഴ്ചയുടെ അസ്തമനം, തെരഞ്ഞെടുക്കപ്പെടുന്ന മെത്രാൻമാർ, പാശ്ചാത്യ - പ്രൊട്ടസ്റ്റന്റ് ബാന്ധവം മുതലായവ നസ്രാണി വ്യവസ്ഥയെ വീണ്ടും തകിടം മറിച്ചു. വേലുത്തമ്പി കലാപത്തെത്തുടർന്ന് തിരുവിതാംകൂറിലും കൊച്ചിയിലുമുണ്ടായ വൻപിച്ച സാമൂഹിക പരിവർത്തന പ്രക്രിയയും നസ്രാണി വ്യവസ്ഥയെ സാരമായി ബാധിച്ചു. എങ്കിലും പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ മലങ്കരപള്ളിയോഗം സർവശക്തമായിത്തന്നെ തുടരുന്നതായി കാണാം. പക്ഷേ റോമൻ കത്തോലിക്കരും തുടർന്ന് അന്ത്യോഖ്യൻ മേല്പട്ടക്കാരും പ്രചരിപ്പിച്ച മെത്രാനിൽ കേന്ദ്രീകൃതമായ ഭരണവ്യവസ്ഥ *മെത്രാന്മാരുടെ ഏകനായകത്വം* എന്ന ദുഷിച്ച രീതിയിലേയ്ക്കു സാവധാനം വളരുന്ന പ്രക്രിയയും ഈ കാലഘട്ടത്തിൽ ദൃശ്യമാണ്. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്, മലങ്കരപള്ളിയോഗത്തിന്റെ തിരഞ്ഞെടുപ്പുകൂടാതെ മേല്പട്ടസ്ഥാനം സ്വീകരിക്കുകയും രാജകീയ വിളംബരത്തിന്റെ പിൻബലത്തോടെ ഭരണം നടത്തുകയും ചെയ്തതോടെ മലങ്കരപള്ളിയോഗം അസ്തപ്രഭമായി. മലങ്കരസഭാഭരണം എല്ലാതലങ്ങളിലും *കയ്യൂക്കുള്ളവൻ കാര്യക്കാരൻ* എന്ന നിലയിലായി.

## ചട്ടവര്യോല

ഈ പശ്ചാത്തലത്തിലാണ് കൊ.വ. 1028-ൽ പഴയസെമിനാരിയിൽ കൂടിയ മലങ്കരപള്ളിയോഗം 151 വകുപ്പുള്ള സമഗ്രമായ ഒരു *ചട്ടവര്യോല* പാസാക്കിയത്. മലങ്കരസഭയുടെ വിശ്വാസപരവും ആചാരപരവുമായ വിഷയങ്ങളെ സമഗ്രമായി പ്രതിപാദിക്കുന്നതും, ഭരണത്തിന്റെ എല്ലാതലങ്ങളെയും, പരാതികൾ, വിധികൾ മുതലായ വിഷയങ്ങളെ പരാമർശിക്കുന്നതുമായ *ചട്ടവര്യോല* അന്നത്തെ നിലയിൽ മാത്രമല്ല, ഇന്നും ഉദാത്തമായ ഒരു നിയമാവലിയാണ്. നിർഭാഗ്യവശാൽ ഈ നിയമാവലിയും ഫലപ്രാപ്തിയിലെത്തിയില്ല. ഒരു വർഷത്തിനുള്ളിൽത്തന്നെ മെത്രാനും

ജനങ്ങളും ഇതു ലംഘിച്ചു തുടങ്ങിയതാണ് പരാജയത്തിനു കാരണമായി പറയുന്നത്.

## പരുമല സുന്നഹദോസ്

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനെതിരായി പട്ടമേറ്റു വന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെ മുമ്പിൽ മലങ്കരസഭയെ പുതുക്കിപ്പണിയുക എന്ന ഭീമമായ വെല്ലുവിളിയാണ് ഉണ്ടായിരുന്നത്. ഇതിന് മലങ്കരപള്ളിയോഗത്തെ പുനരുജ്ജീവിപ്പിക്കേണ്ടത് അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം മനസ്സിലാക്കി. വ്യക്തമായ ഒരു ചട്ടക്കൂടില്ലാതെ മലങ്കരപള്ളിയോഗം മുമ്പോട്ടു കൊണ്ടു പോകാൻ സാദ്ധ്യമല്ലെന്നും അദ്ദേഹം മനസ്സിലാക്കി. ഈ കാഴ്ചപ്പാടോടെയാണ് 1872-ൽ അദ്ദേഹം ഒരു മലങ്കരപള്ളിയോഗം പരുമല സെമിനാരിയിൽ വിളിച്ചുകൂട്ടിയത്.

1873-ൽ പരുമലയിൽ കൂടിയ മലങ്കരപള്ളിയോഗം മലങ്കര അസോസിയേഷനും അസോസിയേഷന് ഒരു മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചു. മലങ്കരസഭയുടെ കേന്ദ്രഭരണത്തിൽ ഈ കമ്മറ്റിക്കുള്ള സുപ്രധാനമായ സ്ഥാനം വ്യക്തമാക്കുകയും ചെയ്തു.പക്ഷേ ഈ ശ്രമം ഫലവത്തായില്ല മാർ മാത്യൂസ് അത്താനാസ്യോസിന്റെ രാജകീയ പിൻബലമുള്ള അധികാരത്തേക്കാൾ പരദേശി മെത്രാൻ മാർ യൂയാക്കീം കൂറിലോസിന്റെ അധികാരഭ്രമമാണ് ഈ ശ്രമത്തെ പരാജയപ്പെടുത്തിയത്. ഒരു നിയമത്തിനും വഴങ്ങുവാൻ മനസ്സില്ലാത്ത അന്നത്തെ നസ്രാണി മനസ്ഥിതിയും ഈ നിയമത്തെ പരാജയപ്പെടുത്തുന്നതിൽ വലിയ പങ്കു വഹിച്ചിട്ടുണ്ട്.

## മുളന്തുരുത്തി സുന്നഹദോസ്

ഈ സാഹചര്യത്തിലാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേക്കു ക്ഷണിച്ചത്. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ 1876-ൽ മുളന്തുരുത്തിയിൽ കൂടിയ മലങ്കര പള്ളിയോഗം പരുമല സുന്നഹദോസിന്റെ തീരുമാനങ്ങൾ വീണ്ടും പാസാക്കി അസോസിയേഷൻ രൂപീകരിച്ചു. 1873-ലെ പരുമല സുന്നഹദോസ് നിശ്ചയങ്ങളുടെ ഏതാണ്ട് തനിപ്പകർപ്പാണ് മുളന്തുരുത്തി സുന്നഹദോസിൽ പാസാക്കിയത്. അതിനാൽ മലങ്കര അസോസിയേഷനും, അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും പത്രോസ് പാത്രിയർക്കീസിന്റെ ദാനമാണെന്ന ചിലരുടെ വാദം തികച്ചും അസംബന്ധമാണ്. അതിന്റെ യഥാർത്ഥ സൂത്രധാരകൻ മാർ ദീവന്നാസ്യോസ് അഞ്ചാമനാണ്.

ആദ്യകാലത്ത് നവീകരണക്കാരുമായുള്ള കേസിനാവശ്യമായ പണ

മുണ്ടാക്കുക എന്നതായിരുന്നു മാനേജിംഗ് കമ്മറ്റിയുടെ മുഖ്യ കർമ്മം. കേസുകൾ ഏതാണ്ട് അവസാനിച്ചതോടെ മാനേജിംഗ് കമ്മറ്റി നിയമ നിർമ്മാണ നടപടികളിലേക്കു കടന്നതായി 1876 മുതൽ 1912 വരെയുള്ള അസോസിയേഷൻ - മാനേജിംഗ് കമ്മറ്റി മിനിട്സുകളിൽ നിന്നും വ്യക്ത മാകുന്നുണ്ട്.

### മലങ്കരസഭാ ഭരണഘടന

മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളുടെ അടിസ്ഥാനത്തിലാണ് 1934-ൽ മലങ്കരസഭാ ഭരണഘടന പാസാക്കിയത്. പക്ഷേ ഇക്കാലത്തി നിടയിൽ ദൗർഭാഗ്യകരമായ ഒരു സംഭവവികാസം ഉരുത്തിരിഞ്ഞിരുന്നു എപ്പിസ്കോപ്പസിയും ജനാധിപത്യവ്യവസ്ഥയും തമ്മിലുള്ള അധികാര വടംവലിയായിരുന്നു അത്. റോമൻ കത്തോലിക്കാ സഭയും തുടർന്ന് അന്ത്യോഖ്യൻ സഭയും മലങ്കരയിൽ നടപ്പിലാക്കാൻ ശ്രമിച്ചത് മെത്രാ നിൽ കേന്ദ്രീകൃതമായ ഭരണ സംവിധാനമായിരുന്നു. തങ്ങളുടെ പരമ്പ രാഗത അവകാശവുമായിയാണ് നസ്രാണിപ്പരിഷ അതിനെ നേരിട്ടത്. ജനാധിപത്യത്തിനു ഉയർന്ന സ്ഥാനം നൽകുന്ന പാശ്ചാത്യ പ്രൊട്ട സ്റ്റന്റിസത്തിന്റെ പിൻബലവുമുണ്ടായിരുന്ന മാർ മാത്യൂസ് അത്താനാ സ്യോസാണ് *മെത്രാൻമാരുടെ ഏകനായകത്വത്തിന്റെ* ഏറ്റവും വലിയ ദൃഷ്ടാന്തം എന്നത് വിരോധാഭാസവും.

ഈ പശ്ചാത്തലവും 1876-നു ശേഷം മലങ്കരയിൽ രൂഢമൂലമായ അന്ത്യോഖ്യൻ സഭാവിജ്ഞാനീയവും മെത്രാനിൽ കേന്ദ്രീകൃതമായ ഒരു ഭരണ സംവിധാനമാണ് സഭയ്ക്കാവശ്യം എന്ന ചിന്ത വളർത്തുവാൻ ഇടയായി. ഇതിനെ അനുകൂലിക്കാത്ത ഒരു പ്രബല വിഭാഗവും സഭ യിൽ ഉണ്ടായിരുന്നു. ഈ സംഘർഷം ഭരണഘടനാ നിർമാണ കമ്മറ്റി യിലും പ്രതിഫലിച്ചു. തങ്ങളുടെ ന്യായമായ അവകാരങ്ങൾ ഭരണഘട നയിൽ ചേർക്കാൻ വിസമ്മതിച്ചതിനാൽ ഭരണഘടനാ നിർമാണകമ്മറ്റി യിലെ ജനപ്രതിനിധികൾ രാജിവെച്ചു. മറു ഭാഗമാകട്ടെ തികച്ചും വൈദീക-കേന്ദ്രീകൃതമായ ഒരു നക്കൽ ഭരണഘടനയ്ക്കു രൂപം കൊടു ക്കുകയും ചെയ്തു. ഇവ രണ്ടിന്റെയും ഒരു മദ്ധ്യമസ്ഥാനമാണ് 1934-ൽ പാസാക്കിയതും ഇന്നും നിലനിൽക്കുന്നതുമായ ഭരണഘടന. ജനാവ കാശം ഒരു പരിധിവരെ സംരക്ഷിക്കപ്പെട്ടിട്ടുണ്ട് എങ്കിലും ഈ ഭരണഘ ടനയിൽ വൈദീക - കേന്ദ്രീകൃത സംവിധാനത്തിനാണ് മുൻതൂക്കം.

### ഉപസംഹാരം

മലങ്കരസഭാ ഭരണഘടന ഇന്നും പൂർണമല്ല. കാലോചിതമായ പരി ഷ്ക്കാരങ്ങൾ അവയിൽ വരുത്തേണ്ടിയിരിക്കുന്നു. അതോടൊപ്പം തന്നെ പാശ്ചാത്യ സ്വാധീനത്തിനു മുമ്പുള്ള *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിലെ

വിട്ടുപോയ കണ്ണികൾ ഭരണഘടനയിൽ ചേർക്കേണ്ടിയുമിരിക്കുന്നു. അന്ധമായ പാശ്ചാത്യാനുകരണം - അതിൽ അത്മീയവും ലൗകീകവും പെടും - മൂലം മലങ്കരസഭയുടെ തനിമ നഷ്ടപ്പെടാതിരിക്കാനുള്ള ശക്തമായ വകുപ്പുകളും ഭരണഘടനയിൽ ചേർക്കേണ്ടിയിരിക്കുന്നു.

*(കാല്പാടുകൾ, ഗൾഫ് യൂത്ത് കോൺഫറൻസ് സ്മരണിക, മാർച്ച് 2006)*

# 3

# ഭരണഘടനയും പാത്രിയർക്കീസും

മലങ്കരസഭാ ഭരണഘടന 1934-ൽ പാസാക്കിയശേഷം രണ്ടു പ്രാവശ്യം ഭേദഗതികൾ വരുത്തിയിട്ടുണ്ട്; 1951-ലും 1967-ലും. ഈ ഭേദഗതികളോ ടെയാണ് സുപ്രീംകോടതി ഭരണഘടന അംഗീകരിച്ചിരിക്കുന്നത്. 1934-ൽ പാസാക്കിയ മലങ്കരസഭാ ഭരണഘടനയുടെ 1935-ൽ അച്ചടിച്ച ഒന്നാം പതിപ്പിൽ ഒന്നാം വകുപ്പിൽ *പാത്രിയർക്കീസ്* എന്നു മാത്രമേയുള്ളു.

1967-ൽ ഭേദപ്പെടുത്തിയ രീതിയിലുള്ള ഭരണഘടനയാണ് ഇന്ന് നില വിലുള്ളത്. അതിന്റെ ഒന്നാം വകുപ്പിൽ *പാത്രിയർക്കീസ്* എന്നതിനു പകരം *അന്ത്യോഖ്യാ പാത്രിയർക്കീസ്* എന്നാണ് ചേർത്തിരിക്കുന്നത്. അതിനു മുമ്പ് 1951-ൽ ഭേദഗതി വരുത്തി 1959-ൽ പ്രസിദ്ധീകരിച്ച പതി പ്പിലും *അന്ത്യോഖ്യാ പാത്രിയർക്കീസ്* എന്നാണ് രേഖപ്പെടുത്തിയിരിക്കു ന്നത്. അപ്പോൾ 1934-ലെ ഭരണഘടനയിൽ ഇല്ലാത്ത *അന്ത്യോഖ്യാ* 1959-നു മുമ്പാണ് ഭരണഘടനയിൽ കയറിയത് എന്നു വരുന്നു. നിയമാ നുസൃതമായി ഇപ്രകാരം സംഭവിക്കാൻ രണ്ടു സാധ്യതകളാണുള്ളത്.

1. 1934-ൽ പാസാക്കിയ ഭരണഘടനയിൽ ഉണ്ടായിരിക്കുകയും എന്നാൽ അച്ചടിയിൽ വിട്ടുപോകുകയും ചെയ്യുക.

2. 1934-ലെ ഭരണഘടനയിൽ ഇല്ലാതിരിക്കുകയും എന്നാൽ 1951-ലെ ഭേദഗതിയിൽ ഉൾപ്പെടുത്തുകയും ചെയ്യുക.

ഇതു രണ്ടും കണ്ടുപിടിക്കണമെങ്കിൽ ഭരണഘടന പാസാക്കുകയും ഭേദഗതി ചെയ്യുകയും ചെയ്ത രണ്ട് അസോസിയേഷനുകളുടെയും (1934, 1951) ഒറിജനൽ മിനിട്സ് പരിശോധിക്കേണ്ടിയിരിക്കുന്നു.

മുകളിൽ പറഞ്ഞ രണ്ടു കാരണങ്ങളല്ലാതെ വെറുതെ ചേർത്തതാ ണെങ്കിൽ *അന്ത്യോഖ്യായ്*ക്ക് നിയമസാധുതയില്ല. എന്നു മാത്രമല്ല ഗുരു തരമായ കുറ്റവുമാണ്. ഭേദഗതി കൂടാതെ ഭരണഘടനയിലെ ഒരു വാക്കു പോലും മാറ്റാനാവില്ല എന്നതിന് ഇന്ന് ഉപയോഗിക്കുന്ന ഭരണഘടന യിൽ തന്നെ തെളിവുണ്ട്. 110-ാം വകുപ്പിൽ വൈദിക വിദ്യാർത്ഥി ഇന്റർമീ ഡിയറ്റു പരീക്ഷ എങ്കിലും പാസായിരിക്കണം എന്നാണ് ചട്ടം. ഈ പരീക്ഷ ഇല്ലാതായിട്ടു ദശാബ്ദങ്ങൾ കഴിഞ്ഞിട്ടും ഇതു മാറാതെ കിട ക്കുകയാണ്. അപ്പോൾ ഭരണഘടനാ ഭേദഗതി കൂടാതെ *അന്ത്യോഖ്യാ* ചേർക്കാനാവില്ല എന്ന് ഉറപ്പാണ്.

മുകളിൽ വിവരിച്ച മൂന്നു ഭരണഘടനാ പതിപ്പുകളിലും (1934, 1959, 1970) *പാത്രിയർക്കീസ്* എന്ന വിഭാഗത്തിൽ (1970-ലും 1959-ലും വകുപ്പ് 101, 1934-ൽ വകുപ്പ് 92) *അന്ത്യോഖ്യാ* എന്ന വാക്കില്ല. അതിനാൽ ഇന്നത്തെ പതിപ്പിലുള്ള ഒന്നാം വകുപ്പിലെ *അന്ത്യോഖ്യാ* സംശയാസ്പദമാണ്.

(*സ്നേഹദർശനം ത്രൈമാസികം, മെയ് 1999*)

# 4

# നടപടിച്ചട്ടവും സൂക്ഷ്മപരിശോധനയും

**2008** സെപ്റ്റംബർ 11-ന് പാമ്പാക്കുടയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ ഏഴു മെത്രാന്മാരെ തിരഞ്ഞെടുത്തു എന്നതിലുപരി മറ്റു ചില സുപ്രധാന പരിവർത്തനങ്ങൾക്കും വേദിയായി. മലങ്കരസഭയിൽ മെത്രാന്മാരെ തിരഞ്ഞെടുക്കുന്നതിന് ഏർപ്പെടുത്തിയ സൂക്ഷ്മപരിശോധനാ സമിതിയെ ഈ യോഗം പ്രമേയത്തിലൂടെ അംഗീകരിച്ചതോടെ ഇത് മലങ്കരസഭാ ഭരണഘടനയുടെ ഭാഗമായി. ഇനി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോ മാനേജിംഗ് കമ്മിറ്റിക്കോ ഈ പ്രക്രിയയെ ഇല്ലായ്മ ചെയ്യുവാനാവില്ല.

അനേക ദശാബ്ദങ്ങളിലൂടെയാണ് മെത്രാൻ തിരഞ്ഞെടുപ്പിന്റെ നടപടിച്ചട്ടങ്ങൾ ഇന്നത്തെ രൂപത്തിലെത്തിയത്. ഓരോ തവണയും മുമ്പുണ്ടായതായ പാകപ്പിഴകൾ തിരുത്തിയാണ് നടപടിച്ചട്ടങ്ങൾ പരിഷ്ക്കരിച്ചത്. ഇത്തവണ ഏർപ്പെടുത്തിയ സൂക്ഷ്മപരിശോധനാ സമിതിയാണ് ഏറ്റവുമധികം വിമർശനവിധേയമായത്. അതിനു കാരണമായത് നടപടിച്ചട്ടങ്ങൾ പരിഷ്ക്കരിച്ചപ്പോളുണ്ടായ ചില നോട്ടപ്പിശകുകളാണ്. ചില സ്ഥാനാർത്ഥികളുടെ മോഹഭംഗങ്ങളാണ് ഈ കോലാഹലങ്ങൾക്കും കോടതിക്കേസുകൾക്കും വിവാദങ്ങൾക്കും പിറകിലെങ്കിലും അവയ്ക്കു വഴിവെച്ചത് നിസ്സാരങ്ങളായ ചില നോട്ടപ്പിശകുകളാണ്. അവ തിരുത്തി നടപടിച്ചട്ടം പരിഷ്ക്കരിക്കുവാൻ അടുത്ത മെത്രാൻ തിരഞ്ഞെടുപ്പു വരെ കാത്തിരിക്കരുത്.

ഒന്നാമതായി ഒരൊറ്റ സ്ഥാനാർഥി മാത്രമേ ഉള്ളു എങ്കിലും വൈദികരുടെയും അവൈദികരുടെയും 50% + 1 വോട്ടുകൾ പ്രത്യേകം ലഭിച്ചാൽ മാത്രമേ വിജയിക്കൂ എന്ന് തിരഞ്ഞെടുപ്പു വിജ്ഞാപനത്തിൽത്തന്നെ വ്യക്തമാക്കണം. ഇത് സ്ഥാനാർത്ഥികളുടെ എണ്ണം പരിമിതപ്പെടുത്തി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ ജനാധിപത്യാവകാശം ഇല്ലായ്മ ചെയ്യാൻ ശ്രമിക്കുന്നു എന്ന പരാതി ഒഴിവാക്കും. സൂക്ഷ്മപരിശോധനാ സമിതിയെ സ്വാധീനിച്ച് ലിസ്റ്റിൽ കടന്നുകൂടി തിരഞ്ഞെടുപ്പു കൂടാതെ മെത്രാനാകും എന്ന പരാതിയും ഭാവിയിൽ ഒഴിവാക്കാം.

രണ്ടാമതായി ഇപ്പോഴുള്ള നടപടിച്ചട്ടങ്ങളിലെ സ്ഥാനാർത്ഥികളുടെ

സംഖ്യയെ സംബന്ധിച്ച വിവാദ പരാമർശനമാണ്. നിലവിൽ ആവശ്യമായ മെത്രാന്മാരുടെ ഇരട്ടി സ്ഥാനാർത്ഥികളെ സൂക്ഷ്മപരിശോധനാ സമിതി നാമനിർദ്ദേശം ചെയ്യുകയും അത് മാനേജിംഗ് കമ്മിറ്റി ആവശ്യമായ മെത്രാന്മാരുടെ 150%-മായി കുറയ്ക്കുകയും ചെയ്യണമെന്നാണ് നിബന്ധന. ഇതുമൂലം ഈ സംഖ്യ തികയ്ക്കാൻ മാത്രം സ്ഥാനാർത്ഥികൾ ഇല്ലാതെ വരികയോ, സൂക്ഷ്മപരിശോധനയിൽ തള്ളപ്പെടുകയോ ചെയ്താൽ ഇത്തവണയുണ്ടായതുപോലെ കോലാഹലങ്ങൾ ഉണ്ടാകാനുള്ള സാദ്ധ്യതയുണ്ട്.

ഇതിനു പകരം എണ്ണം തികയ്ക്കാൻ സൂക്ഷ്മപരിശോധന ലാഘവപ്പെടുത്തിയാൽ ആ സമിതി തന്നെ പരിഹാസ്യവും അർത്ഥശൂന്യവും ആയി മാറും. ഇത്തരം ഒരവസ്ഥ ഒഴിവാക്കാൻ ഈ നിബന്ധന - ആവശ്യമായ മെത്രാന്മാരുടെ ഇരട്ടിയിൽ കൂടാതെ സ്ഥാനാർത്ഥികളെ സൂക്ഷ്മപരിശോധനാ സമിതി നാമനിർദ്ദേശം ചെയ്യുകയും, അതിൽനിന്ന് മാനേജിംഗ് കമ്മിറ്റി ആവശ്യമായ മെത്രാന്മാരുടെ 150%-ത്തിൽ കൂടാത്ത ഒരു സ്ഥാനാർത്ഥിപട്ടിക തയാറാക്കുകയും ചെയ്യുക - എന്നു ഭേദഗതി ചെയ്യുക.

ഇത്തവണത്തെ നടപടിച്ചട്ടങ്ങളിൽ ഏറ്റവും വിമർശനങ്ങൾക്കിരയായത് കോൺഫിഡൻഷ്യൽ റിപ്പോർട്ട് എന്ന സാക്ഷ്യപത്രങ്ങളാണ്. അദ്ധ്യക്ഷസ്ഥാനം കാക്ഷിക്കുന്നവന് വേണ്ട ഒരു ഗുണമായി വി. പൗലൂസ് ശ്ലീഹാ ചൂണ്ടിക്കാട്ടുന്നത് *നല്ല സാക്ഷ്യം ഉള്ളവനായിരിക്കണം* എന്നതാണ് (2 തീമോത്തി 3:7). കോർപ്പറേറ്റ് സ്ഥാപനങ്ങൾപോലും തങ്ങൾ നിയമിക്കാനുദ്ദേശിക്കുന്ന ജീവനക്കാരെപ്പറ്റി രഹസ്യാന്വേഷണ ഏജൻസികളെക്കൊണ്ട് അന്വേഷിപ്പിക്കുന്ന യുഗത്തിൽ മലങ്കരസഭയുടെ അദ്ധ്യക്ഷസ്ഥാനത്തെത്തുന്നവരെപ്പറ്റി സാക്ഷ്യപത്രവും കോൺഫിഡൻഷ്യൽ റിപ്പോർട്ടും വേണ്ടെന്നു പറയുന്നത് തികച്ചും യുക്തിക്കു നിരക്കാത്ത വാദഗതിയാണ്. മലങ്കരസഭയിൽ മഹാനായ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്ത് കോൺഫിഡൻഷ്യൽ റിപ്പോർട്ട് വാങ്ങിച്ചിരുന്നതായി ഈ ലേഖകന് നേരിട്ടറിയാം.

കോൺഫിഡൻഷ്യൽ റിപ്പോർട്ടിനെപ്പറ്റി ഇത്തവണ ഉയർന്ന വിമർശനങ്ങളെ വിശദമായി പ്രതിപാദിക്കേണ്ടിയിരിക്കുന്നു. ഒന്നാമതായി, പുറത്തായ സ്ഥാനാർത്ഥികളുടെ പ്രതികൂലമായ കോൺഫിഡൻഷ്യൽ റിപ്പോർട്ടുകൾ പരസ്യപ്പെടുത്തണമെന്നുള്ളതാണ്. *കോൺഫിഡൻഷ്യൽ റിപ്പോർട്ട്* എന്ന പേരു തന്നെ ഈ ആവശ്യത്തെ നിരാകരിക്കുകയും നിയമസാധുതയില്ലാത്തതാക്കുകയും ചെയ്യുന്നു. ഒരു കോൺഫിഡൻഷ്യൽ റിപ്പോർട്ടും പരസ്യപ്പെടുത്തണമെന്ന് ആരെയും നിർബന്ധിക്കാൻ പാടില്ല.

മാത്രമല്ല, അത് പരസ്യപ്പെടുത്തിയാൽ പിന്നീടാരും അപ്രകാരമൊരു സത്യസന്ധമായ സാക്ഷ്യപത്രം നൽകുകയുമില്ല.

അമേരിക്കയിൽ സുപ്രീംകോടതി ജഡ്ജിമാരെ നിയമിക്കുന്നതിന് ഒരു ദീർഘകാല പ്രക്രിയയുണ്ട്. ആ സ്ഥാനത്തേയ്ക്കു പരിഗണിക്കപ്പെടുന്ന വ്യക്തി വിവാദരഹിതനായിരിക്കാൻവേണ്ടി സ്ഥാനാർത്ഥിയുടെ പേര് മുമ്പു കൂട്ടി പ്രസിദ്ധപ്പെടുത്തും. അദ്ദേഹത്തിനെതിരെ ആരുയർത്തുന്ന ഏതാരോപണവും പരസ്യമായി നിയമസഭ മുമ്പാകെ സ്ഥാനാർത്ഥി തെറ്റെന്നു തെളിയിച്ചാൽ മാത്രമേ നിയമനം ലഭിക്കൂ. അനേകം വിഴുപ്പലക്കലുകളുടെ വേദിയാണ് ഇത്തരം നിയമനങ്ങൾ. ഇത്തരം തെളിവെടുപ്പിൽ നിർദ്ദിഷ്ട ആരോപണത്തിൽ താൻ നിരപരാധിയാണെന്നു തെളിയിക്കേണ്ട ബാദ്ധ്യത (Burden of proof) സ്ഥാനാർത്ഥിയുടേതാണ്. മലങ്കരസഭയുടെ മെത്രാൻ തിരഞ്ഞെടുപ്പുകൾ വിഴുപ്പലക്കൽ വേദിയായി തരംതാഴുകയാകും ഈദൃശ്യ നടപടികളുടെ അനന്തരഫലം.

രണ്ടാമതായി, പ്രതികൂലമായ കോൺഫിഡൻഷ്യൽ റിപ്പോർട്ടു മൂലം പുറത്തായവരെ പിന്നീട് വൈദികരായി തുടരാനനുവദിക്കുന്നത് അക്ഷന്തവ്യമായ ഒരപരാധമല്ലേയെന്ന ചോദ്യമാണ്. ഇത് തികച്ചും ബാലിശമായ ഒരു വാദമാണ്. കാരണം ഒരാൾ മെത്രാനാകാൻ യോഗ്യനല്ല എന്നു നിശ്ചയിച്ചതുകൊണ്ടു മാത്രം അയാൾ കത്തനാർ സ്ഥാനത്തു തുടരാൻ അർഹനല്ല എന്നു വരുന്നില്ല. ഉദാഹരണത്തിന് ഹൈക്കോടതി ജഡ്ജി സ്ഥാനത്തേയ്ക്കു പരിഗണിക്കപ്പെടുന്ന ജില്ലാ ജഡ്ജിമാരിൽ ഒരു ന്യൂനപക്ഷം മാത്രമാണ്  നിയമിക്കപ്പെടുക. അതുകൊണ്ട് പുറന്തള്ളപ്പെടുന്നവർ പിന്നീട് ജില്ലാ ജഡ്ജിമാരായി തുടരാൻ അർഹരല്ല എന്നു വാദിക്കുന്നതിൽ കഴമ്പില്ല. അവർക്ക് ഹൈക്കോടതി ജഡ്ജിയാവാൻ മാത്രം യോഗ്യതയില്ലെന്നു മാത്രമെ ഇപ്രകാരം പുറന്തള്ളപ്പെടുന്നതിന് അർത്ഥമുള്ളു.

മൂന്നാമതായി ആര് കോൺഫിഡൻഷ്യൽ റിപ്പോർട്ട് നൽകണമെന്ന ചോദ്യമാണ്. ദശാബ്ദങ്ങൾക്കു മുമ്പു പഠനം നടത്തിയ സ്കൂളിലെയും കോളജിലെയും ഇപ്പോഴത്തെ പ്രധാനാദ്ധ്യാപകർ നൽകുന്ന സ്വഭാവ സർട്ടിഫിക്കറ്റിന് യാതൊരു പ്രസക്തിയുമില്ല. അവരിൽ പലർക്കും സ്ഥാനാർത്ഥിയേക്കാൾ കുറഞ്ഞ പ്രായം മാത്രമേ കാണൂ. സ്വാഭാവികനീതിയുടെ അടിസ്ഥാനത്തിൽ പരിശോധിച്ചാൽ താഴെ പറയുന്നവരുടെ സാക്ഷ്യപത്രങ്ങൾക്ക് സുപ്രധാന സ്ഥാനമുണ്ടെന്നു കാണാം.

1. പഠിച്ച സെമിനാരിയിലെ പ്രിൻസിപ്പാൾ / പഠിപ്പിച്ച മല്പാന്മാർ.
2. സഹപാഠികൾ.

3. ദയറാ അംഗങ്ങളെങ്കിൽ റീശ് ദയറാ.

4. സ്വന്തവും പ്രവർത്തനമേഖലയുമായ ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്താ.

5. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവയുടെ അധിപരും സഹപ്രവർത്തകരും.

6. സ്വന്തം ഭദ്രാസനത്തിലെയും ഇടവകയിലെയും സീനിയർ വൈദികർ.

7. അദ്ധ്യാപകരെങ്കിൽ പ്രധാനാദ്ധ്യാപകരും സഹപ്രവർത്തകരും.

ഇവിടെ ന്യായമായ ഒരു സംശയം ഉയർന്നുവരാം. ഒരു സ്ഥാനാർത്ഥിയോടുള്ള വ്യക്തിവിരോധം മൂലം മുകളിൽ പറഞ്ഞവരിൽ ഒന്നോ അധിലധികമോ സ്ഥാനികൾ മനഃപൂർവം പ്രതികൂല റിപ്പോർട്ട് നല്കാനുള്ള സാദ്ധ്യത. ഇത് പരിഗണനനാർഹമായ ഒരു സാദ്ധ്യതയാണ്. ഒന്നര നൂറ്റാണ്ടു മുമ്പ് മലങ്കര നസ്രാണികൾ ഇപ്രകാരം ഒരു സാഹചര്യം ഉണ്ടായാൽ എന്തു ചെയ്യണമെന്നു ചിന്തിക്കുകയും പരിഹാരം നിർദ്ദേശിക്കുകയും ചെയ്തിരുന്നു. മലങ്കരസഭയുടെ ആദ്യ സമ്പൂർണ്ണ ലിഖിത ഭരണഘടനയായ *കൊല്ലം 1028-മാണ്ട കുംഭ മാസം 2-നു കൊട്ടയത്തു സിമ്മനാരിയിൽ* കൂടിയ *മലങ്കരപള്ളിയോഗം* പാസാക്കിയ *ചട്ടവര്യോല*യിൽ പട്ടക്കാരെ വാഴിക്കാൻ ലഭിക്കേണ്ട *ദേശകുറി*യെപ്പറ്റിയുള്ള 15, 17, 18 വകുപ്പുകൾ മെത്രാൻ തിരഞ്ഞെടുപ്പിന് ഇന്നു പ്രസക്തമാണ്. ആ വകുപ്പുകൾ ഇപ്രകാരമാണ്:

*.... 15-മത. ആദ്യം പട്ടം ഏൾക്കാൻ ഹാജരാകുന്ന ആളുകൾ, കുടുംബത്താലും അവസ്തയാലും പട്ടത്തിന്ന യൊഗ്യനാകുന്നു എന്നും, യൊഗ്യനല്ല എന്നുള്ള മനൊസാക്ഷിയൊടുകൂടെ യൊഗ്യനാകുന്നു എന്ന വ്യത്യാസമായിട്ട ഞങ്ങൾ എഴുതി ബൊധിപ്പിയ്ക്കുന്നതല്ലാ എന്ന ദൈവം സാക്ഷിയായിരിയ്ക്കുന്നു എന്നും, കണ്ടഴുതിവരുന്ന ദെശകുറിപ്രകാരം പട്ടം കൊടുക്കണം...*

*...17 മത. പട്ടത്തിന്ന ആവിശ്യവും യൊഗ്യതയും ഉള്ളപ്പോൾ ശത്രുതകൊണ്ട ദെശകുറി കൊടുക്കുന്നില്ലന്നു ആവലാധി വരികയും, രണ്ടു വികാരിമാരു മുഖാന്തിരം വിചാരണ കഴിച്ചാൽ, ആവിശ്യവും യോഗ്യതയും ഉണ്ടെന്ന തെളികയും ചൈതാൽ, ഇടവകയ്ക്കായിതന്നെ പട്ടം കൊടുക്കണം.*

*18-മത. ആരുടെപെരിൽ എങ്കിലും ആവലാധി വന്നാൽ, കാര്യ്യത്തിന്റെ വലിപ്പത്തിന്ന തക്കവണ്ണം, ഒന്നൊരണ്ടൊ വിഗാരി മുഖാന്തിരമായി വിചാരണ ചൈച്ച, കുറ്റത്തിന്ന തക്കവണ്ണം വിധി കല്പിയ്ക്കണം.*

*സങ്കടക്കാരൻ വിചാരണക്കാററുടെ പെരിൽ അക്ഷെപം ബൊധിപ്പിച്ചാൽ, മറ്റു വിഗാരിമാരെകൊണ്ട വിചാരണ കഴിപ്പിയ്ക്കണം. ൟ (ഈ) രണ്ടു വിചാരണയും ശരിയായിരുന്നാൽ പിന്നീട വിചാരണയ്ക്ക കല്പ്പിപ്പാൻ ആവശ്യംമില്ല. ൟ രണ്ടു വിചാരണയും രണ്ടായിരിക്കയും, സങ്കടക്കാരന അടക്കംവരാതെ തീരുകയും ചൈതാൽ, 3-ാം വിചാരണയ്ക്ക കല്പന കൊടുക്കണം. ഇതിന്മണ്ണം വിചാരണ ചെയുമ്പൊൾ, രണ്ടു വിചാരണ ശരിയായിട്ട വരുന്നതാകകൊണ്ട, അതിനെ അനുസരിച്ച വിധി കല്പിയ്ക്കണം. ൟ വിചാരണക്കാർക്ക വെണ്ടുന്ന ചിലവ ആവലാധിക്കാരൻ കൊടുക്കണം....*

ഇപ്രകാരം ചെയ്താൽ പരാതി ഒഴിവാക്കാം. ഈ സംവിധാനത്തിനു കാലികമായ പരിഷ്ക്കാരങ്ങൾ വരുത്തുകയുമാകാം. ദൈവകൽപ്പന തന്നെ *രണ്ടുപേരുടെ സാക്ഷ്യം സത്യം ആകുന്നുവെല്ലോ* എന്നാണല്ലോ. പതിനൊന്ന് അംഗങ്ങളുള്ള സൂക്ഷ്മപരിശോധനാ സമതിയ്ക്കുള്ളിൽ ത്തന്നെ (പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ മൂന്ന് പ്രതിനിധികൾ, കൂട്ടുട്രസ്റ്റിമാരും അസ്സോസിയേഷൻ സെക്രട്ടറിയും, രണ്ട് സെമിനാരി പ്രിൻസിപ്പാൾമാർ, മാനേജിംഗ് കമ്മിറ്റിയുടെ പ്രതിനിധികളായ ഒരു കത്തനാരും രണ്ട് അവൈദികരും) ഈ സംവിധാനം രൂപപ്പെടുത്തിയാൽ മതിയാകും.

ഇത് വിജയിക്കണമെങ്കിൽ തിരഞ്ഞെടുപ്പു പ്രക്രിയ മുൻകൂട്ടി തുടങ്ങണം. സ്ഥാനാർത്ഥികളുടെ പ്രായം, വിദ്യാഭ്യാസം, ഇടവകസേവനം മുതലായ സാംഖികമായ (mesurable) യോഗ്യതകളുടെ അഭാവത്താൽ ആരെങ്കിലും പുറംതള്ളപ്പെട്ടാൽ ആ സ്ഥാനാർത്ഥിയെ വിവരം ധരിപ്പിയ്ക്കുകയും എവിടെയെങ്കിലും തെറ്റുപറ്റിയിട്ടുണ്ടെങ്കിൽ രേഖകളുടെ പിൻബലത്തോടെ തിരുത്താൻ അവസരം നൽകുകയും ചെയ്യുക.

സ്ഥാനാർത്ഥികളുടെ പ്രായപരിധിയിൽ ഭേദഗതി വരുത്തണം എന്ന അഭിപ്രായവും പൊന്തിവരുന്നുണ്ട്. നിലവിലുള്ള 40-55 നു പകരം 35-50 ആക്കണമെന്നാണ് പൊതുവെയുള്ള അഭിപ്രായം. മുകളിൽ പറഞ്ഞ പ്രായം, വിദ്യാഭ്യാസം, ഇടവകസേവനം മുതലായ സാംഖികമായ (mesurable) യോഗ്യതകളുടെ കാര്യത്തിൽ പോയിന്റ് അടിസ്ഥാനത്തിൽ പരമാവധി ഒരിളവുവരെ അനുവദിക്കുന്ന കാര്യം പരിഗണിക്കണം. ഉദാഹരണത്തിന് ദീർഘകാലത്തെ സജീവ ദയറാംഗത്വമുള്ള ഒരു സ്ഥാനാർത്ഥിക്ക് വൈദികസെമിനാരി വിദ്യാഭ്യാസം ഇളവു ചെയ്യുക, ബാക്കി എല്ലാ യോഗ്യതയും ഒത്തുവന്നിട്ടും നിശ്ചിതപ്രായം തികയാതിരിക്കുന്നയാൾക്ക് അതിൽ മാത്രം ഇളവനുവദിക്കുക മുതലായവ. പക്ഷേ അവയ്ക്കു വ്യക്തമായ മാനദണ്ഡങ്ങൾ മുൻകൂട്ടി നിശ്ചയിക്കണം.

എന്നാൽ കോൺഫിഡൻഷ്യൽ റിപ്പോർട്ടുകളുടെ സൂക്ഷ്മപരിശോധന യിൽ യാതൊരു വിട്ടുവീഴ്ചയും ചെയ്യാൻ പാടില്ല.

ഇത്തവണത്തെ നടപടിച്ചട്ടങ്ങളിൽ യുക്തിരഹിതവും, ഗണിതപരമായി അശാസ്ത്രീയവും, നിയമദൃഷ്ട്യാ അസാധുവും, ജനാധിപത്യാവകാശ ധ്വംസകവുമായ ഒരു അസംബന്ധ വകുപ്പുണ്ട്. ഭാഗ്യവശാൽ 2008-ൽ ഉപയോഗിക്കേണ്ടി വരാതിരുന്ന ടൈബ്രേക്കർ ഒഴിവാക്കാനുള്ള ഗണന മാണത്. ഈ ചട്ടപ്രകാരം, ആവശ്യത്തിലധികം സ്ഥാനാർത്ഥികൾക്ക് മതിയായ വോട്ടു ലഭിച്ചാൽ ഏറ്റവും അവസാനം വരുന്ന സ്ഥാനാർത്ഥി കൾക്ക് ലഭിച്ച വൈദികരുടെയും അവൈദികരുടെയും വോട്ടുകളുടെ *ശതമാനം* തമ്മിൽകൂട്ടി വിജയിയെ നിശ്ചയിക്കുക. ഈ രീതി ഉപയോഗി ക്കുമ്പോൾ ഒരു വൈദിക വോട്ടിന് രണ്ടിലധികം അവൈദിക വോട്ടിന്റെ മൂല്യം വരും. തികച്ചും അശാസ്ത്രീയമായ ഒരു വകുപ്പാണിത്.

ഇതിലും ലളിതവും സഭയ്ക്ക് പ്രയോജനകരവുമായ മറ്റൊരു മാർഗ്ഗ മുണ്ട്. നിശ്ചിത സംഖ്യ (വൈദികരുടെയും അവൈദികരുടെയും 50% + 1 വോട്ടുകൾ പ്രത്യേകം) വോട്ടുകൾ ലഭിച്ചവരെയെല്ലാം വിജയികളായി പ്രഖ്യാപിക്കുക. കാരണം ജനഹിതം അതാണല്ലോ. വിജ്ഞാപനത്തിൽ പറയുന്നത്രപേരെ (ഏറ്റവും കൂടുതൽ വോട്ടു ലഭിച്ച ക്രമത്തിൽ) പ. എപ്പി സ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച് വാഴിക്കുക. ശേഷിച്ച വിജയി കളെ സഭയ്ക്ക് ആവശ്യമാകുന്ന അവസരത്തിൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും അംഗീകരിച്ച് വീണ്ടും തിരഞ്ഞെ ടുപ്പു കൂടാതെ വാഴിക്കുവാൻ സാധിക്കുംവിധം വേണ്ട നിയമഭേദഗതി വരുത്തുക. ഇപ്രകാരം സഭയ്ക്ക് ആവശ്യമാകുന്ന അവസരത്തിൽ വാഴി ക്കുവാൻവേണ്ടി മുൻകൂട്ടി തിരഞ്ഞെടുത്തുവയ്ക്കുന്ന പാരമ്പര്യം 20-ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്കുണ്ടായിരുന്നു.

(*ഓർത്തഡോക്സ് ഹെറാൾഡ് ഓൺലൈൻ, നവംബർ 11, 2008*)

# 5

# അസോസിയേഷൻ സെക്രട്ടറിമാർ

1873-ലെ പരുമല സുന്നഹദോസും തുടർന്ന് 1876-ലെ മുളന്തുരുത്തി സുന്നഹദോസുമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചത്. മലങ്കര നസ്രാണികളുടെ മതസംബന്ധമായും ജാതിസംബന്ധമായും ഉള്ള സകല കാര്യങ്ങളിലും പരമാധികാരിയായിയാണ് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക് രൂപംകൊടുത്തത്. കൊച്ചി പഞ്ചായത്തു വിധിപ്രകാരം രൂപംകൊടുത്ത അൽമായ ട്രസ്റ്റിയുടെ അധികാരം പഴയസെമിനാരി, വട്ടിപ്പണം, അവയിൽ നിന്നുത്ഭവിക്കുന്ന സ്വത്തുക്കൾ എന്നിവയിൽ മാത്രമാണ്. അതിനാൽ മലങ്കരസഭയിൽ ഏറ്റവും ശക്തമായ അൽമായ പദവിയാണ് അസോസിയേഷൻ സെക്രട്ടറി എന്നു പറയുന്നതിൽ തെറ്റില്ല.

ലഭ്യമായ രേഖകൾപ്രകാരം കോട്ടയം കാഞ്ഞിരത്തിൽ ചെറിയാനാണ് ആദ്യ അസോസിയേഷൻ സെക്രട്ടറി. തുടർന്ന് 1878-ൽ കാരിക്കൽ കുരുവിള ഈപ്പനെ തിരഞ്ഞെടുത്തു. അദ്ദേഹത്തെ തുടർന്ന് ഇടവഴിക്കൽ ഇ. എം. ഫിലിപ്പ്, കെ. വി. ചാക്കോ, കെ. കെ. തോമസ്, കെ. എം. മാത്തൻ മാപ്പിള, എ. എം. വർക്കി, എം. പി. ജോസഫ്, എറികാട്ട് ഇ. ജെ. ജോസഫ് (1951-66), പടിഞ്ഞാറേക്കര പി. സി. ഏബ്രഹാം (1966-80), വീണ്ടും എറികാട്ട് ഇ.ജെ. ജോസഫ് (80-85), പോൾ മത്തായി (85-90), എം. ടി. പോൾ (90-94), എ. കെ. തോമസ് (94-02), ഡോ. അലക്സാണ്ടർ കാരയ്ക്കൽ (02-07), ഡോ. ജോർജ് ജോസഫ് (2007-2012, 2012- ) എന്നിവർ യഥാക്രമം അസോസിയേഷൻ സെക്രട്ടറിമാരായി.

ഇതിനിടയിൽ രണ്ടു പ്രാവശ്യം താൽക്കാലിക സെക്രട്ടറിയായ ഫാ. എം. സി. കുറിയാക്കോസ് റമ്പാനാണ് ഈ ശ്രേണിയിലെ ഏക വൈദികസ്ഥാനി. 1995-ൽ സുപ്രീംകോടതി അംഗീകരിച്ച ഭരണഘടനപ്രകാരം ഇപ്പോൾ വൈദികർക്ക് അസോസിയേഷൻ സെക്രട്ടറിയാകാൻ സാദ്ധ്യമല്ല.

വളരെ വിശാലമായ പശ്ചാത്തലമാണ് അസോസിയേഷൻ സെക്രട്ടറിമാർക്കുള്ളത്. ഗുമസ്തന്മാരും, ഹെഡ്മാസ്റ്റർമാരും, പ്രിൻസിപ്പൾമാരും, സാങ്കേതികവിദഗ്ദ്ധരും, ജഡ്ജിമാരും, വ്യവസായികളും ഈ ഗണത്തിൽ ഉൾപ്പെട്ടിട്ടുള്ളതായി കാണാം. വാർത്താവിനിമയ, ഗതാഗത സൗകര്യങ്ങൾ കുറവായിരുന്ന പഴയകാലത്തുപോലും മലങ്കരസഭയുടെ നാനാഭാഗത്തു നിന്നും സെക്രട്ടറിമാർ ഉണ്ടായതായി കാണാം. ആലുവാ യു. സി. കോളജ്

പ്രിൻസിപ്പാൾ എ. എം. വർക്കി അവധിയെടുത്താണ് സെക്രട്ടറിസ്ഥാനം വഹിച്ചത്. ആദ്യകാലത്തെ അപേക്ഷിച്ച് മലങ്കരസഭയുടെ ഭരണഭാരം വർദ്ധിച്ചിരിക്കുന്നതിനാൽ സെക്രട്ടറിയുടെ ജോലിഭാരവും അതിന്റെ മാന ങ്ങളും കാലോചിതമായി മാറിയിട്ടുണ്ട്. ഒരു കണക്കപ്പിള്ള (മുതൽപിടി) മാത്രമുണ്ടായിരുന്ന അവസ്ഥയിൽനിന്നും വലിയൊരു ഭരണസംവിധാന ത്തിനു നേതൃത്വം വഹിക്കേണ്ട ഉത്തരവാദിത്വമാണ് സെക്രട്ടറിക്കുള്ളത്.

അസോസിയേഷന്റെ ഇതഃപര്യന്തമുള്ള ചരിത്രത്തിലെ ഏറ്റവും പ്രഗൽ ഭനായ സെക്രട്ടറി തീർച്ചയായും ഇടവഴിക്കൽ ഇ. എം. ഫിലിപ്പാണ്. പിന്നീ ടുള്ള സ്ഥാനങ്ങൾ യഥാക്രമം എറികാട്ട് ഇ. ജെ. ജോസഫ്, പടിഞ്ഞാറേ ക്കര പി. സി. ഏബ്രഹാം എന്നിവർക്ക് അർഹമാണ്.

(*അൽമായവേദി, ഡിസംബർ, 2007. കാലിക പരിഷ്ക്കാരങ്ങളോടെ.*)

# 6
# മലങ്കര പള്ളിയോഗം

മലങ്കരസഭയുടെ അത്യുന്നത പാർലമെന്റാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. അതിനേക്കാൾ ഉപരിയായി മലങ്കര സഭയുടെ ശക്തിയും ചൈതന്യവുമാണ് അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും.

ആദിമസഭയുടെ *സഭയെല്ലാം ഏകയോഗമായി* എന്ന ക്രൈസ്തവ തത്വശാസ്ത്രം ഇന്നും അഭംഗുരം പിൻതുടരുന്ന ഏക പുരാതന ക്രൈസ്തവസഭയാണ് മലങ്കരസഭ. നൂറ്റാണ്ടുകളുടെ ചരിത്രത്തിൽ മല ങ്കരസഭയെ സംബന്ധിച്ച നിർണ്ണായക തീരുമാനങ്ങളെല്ലാം കൈക്കൊ ണ്ടിട്ടുള്ളത് *മലങ്കര പള്ളിയോഗമെന്ന* ഇടവകപള്ളികളുടെ പ്രാതിനിധ്യ സഭയാണ്. *സുന്നഹദോസ്* എന്ന അത്യുന്നത ബഹുമതി നാമത്തോടെ യാണ് വൈദികരും അവൈദികരും യഥാക്രമം ഒന്നിന് രണ്ട് എന്ന അനു പാതത്തിൽ പങ്കെടുക്കുന്ന *മലങ്കര പള്ളിയോഗം* ചരിത്രത്തിൽ അറിയ പ്പെടുന്നത്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള *മലങ്കര പള്ളിയോഗ*ങ്ങളെ പ്പറ്റി കാര്യമായ രേഖകളൊന്നുമില്ലെങ്കിലും അന്നും *മലങ്കര പള്ളിയോഗം* ശക്തമായി നിലനിന്നിരുന്നു എന്നതിന് സൂചനകളുണ്ട്. കാലാകാലങ്ങ ളിൽ പേർഷ്യയിൽ നിന്നും വരുന്ന മെത്രാന്മാരും, പാരമ്പര്യവഴിക്ക് പക ലോമറ്റം കുടുംബത്തിൽ നിന്നും ഉയർത്തപ്പെടുന്ന അർക്കദ്യക്കോന്മാരും *മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരം തേടണമായിരുന്നു.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള *മലങ്കര പള്ളിയോഗ*ത്തിന്റെ ശക്തിയുടെയും അനുപേക്ഷണീയതയുടെയും ഏറ്റവും വലിയ തെളിവ് ഉദയംപേരൂർ സുന്നഹദോസ് തന്നെയാണ്. അവൈദികർ പങ്കെടുക്കുന്ന സുന്നഹദോസ് ആ കാരണത്താൽ മാത്രം അസാധുവാകുമെന്ന റോമൻ കത്തോലിക്കാ സഭയുടെ കാനോൻ നിലനിൽക്കെയാണ് റോമൻ കത്തോ ലിക്കാ ആർച്ച്ബിഷപ്പ് മെനസിസ് അവൈദികർക്ക് ഭൂരിപക്ഷമുള്ള ഉദ യംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. ബലപ്രയോഗത്തിലൂടെയാ ണെങ്കിലും *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതമില്ലാത്ത ഒരു തീരുമാ നവും മലങ്കരസഭയിൽ നടപ്പാക്കാനാവില്ല എന്ന തിരിച്ചറിവാണ് മെന സിസിനെ സ്വന്തം സഭയുടെ നിയമം ലംഘിക്കാൻ പ്രേരിപ്പിച്ചത്.

ഉദയംപേരൂർ സുന്നഹദോസ് ആകട്ടെ, *മലങ്കര പള്ളിയോഗ*ത്തെ ഇല്ലാ

യ്മചെയ്യാനുള്ള ശ്രമമാണ് നടത്തിയത്. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിലൊരിടത്തും *മലങ്കര പള്ളിയോഗ*ത്തിനോ അർക്കദ്‌യക്കോനോ എന്തെങ്കിലും അധികാരമുള്ളതായി സൂചന പോലുമില്ല. പക്ഷേ ഏതാനും വർഷങ്ങൾക്കുള്ളിൽത്തന്നെ മലങ്കര നസ്രാണികളുടെ പരമ്പരാഗത മേലധികാരികളായ അർക്കദ്‌യക്കോനും *മലങ്കരപള്ളിയോഗ*വും നഷ്ടപ്രതാപം വീണ്ടെടുത്തു. അതിലുപരിയായി, 1632 ഡിസംബറിൽ ഇടപ്പള്ളിയിൽ ചേർന്ന *മലങ്കര പള്ളിയോഗം* അർക്കദ്‌യക്കോന്റെ സമ്മതം കൂടാതെ അന്നു ഭരിക്കുന്ന റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പ് *പട്ടക്കാരെ വാഴിക്കുക, വികാരിമാരെ നിയമിക്കുകയും നീക്കുകയും ചെയ്യുക, ആരെയെങ്കിലും മുടക്കുകയോ മുടക്കു നീക്കുകയോ ചെയ്യുക, മറ്റെന്തെങ്കിലും പ്രാധാന്യമുള്ള കാര്യങ്ങൾ ചെയ്യുക എന്നിവ പാടില്ലെന്നു വിലക്കി.*

1653-ലെ കൂനൻകുരിശു സത്യവും തുടർന്ന് തോമ്മാ അർക്കദ്‌യക്കോനെ മെത്രാനായി വാഴിച്ചതും പെട്ടെന്നുണ്ടായ വികാരപ്രകടനത്തിന്റെ പരിണിതഫലമായി പല ചരിത്രകാരന്മാരും ലാഘവപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ദീർഘകാലത്തെ ചിന്തയുടെ ഫലമായി പല *മലങ്കര പള്ളിയോഗ*ങ്ങൾ കൂടിയെടുത്ത തീരുമാനമായിരുന്നു ഇത്. 1652 ഓഗസ്റ്റിൽ ഉദയംപേരൂരിൽ കൂടിയ *മലങ്കര പള്ളിയോഗം* റോമൻ കത്തോലിക്കരുടെ തടവിൽ മൈലാപ്പൂരിൽ കഴിയുന്ന പൗരസ്ത്യ മെത്രാൻ മാർ അഹത്തുള്ളായെ മലങ്കരയിലെത്തിക്കാൻ തീരുമാനിച്ചു. മാർ അഹത്തുള്ളാ കൊച്ചിയിലെത്തിയെന്നറിഞ്ഞ *മലങ്കര പള്ളിയോഗം* മട്ടാഞ്ചേരിയിൽ അതേ വർഷം ഡിസംബറിൽ സമ്മേളിച്ചു. ഈ യോഗമാണ് 1653 ജനുവരി മൂന്നിന് കൂനൻകുരിശു സത്യം ചെയ്ത് സ്വാതന്ത്ര്യം പ്രഖ്യാപിച്ചത്.

1653-ലെ മൂന്നു നോയമ്പിൽ എടപ്പള്ളിയിൽ ചേർന്ന യോഗം തോമ്മാ അർക്കദ്‌യക്കോനെ വേദതലവനായി അംഗീകരിച്ചു. തുടർന്ന് അതേ വർഷം മെയ് 22-ന് ആലങ്ങാട്ടു ചേർന്ന *മലങ്കര പള്ളിയോഗ*മാണ് അദ്ദേഹത്തെ മെത്രാനായി വാഴിക്കാൻ തീരുമാനിച്ചത്. ഇത്രയും ദീർഘമായ പരിചിന്തനങ്ങൾ നടത്തിയാണ് *മലങ്കര പള്ളിയോഗം* കൂനൻകുരിശു സത്യവും അനന്തരനടപടികളും ആസൂത്രണം ചെയ്തത്.

തുടർന്ന് 19-ാം നൂറ്റാണ്ടിന്റെ പൂർവാർദ്ധം വരെയും മലങ്കര പള്ളിയോഗം ശക്തമായിത്തന്നെ നിലനിന്നു. സഭയെ സംബന്ധിച്ച എല്ലാ നിർണ്ണായക തീരുമാനങ്ങളും *മലങ്കര പള്ളിയോഗ*മാണ് ഇക്കാലത്ത് കൈക്കൊണ്ടിട്ടുള്ളത്. 1686-ൽ അലക്സാൻഡ്രിയൻ വേദശാസ്ത്രം അംഗീകരിച്ചത് ചെങ്ങന്നൂരിൽ ചേർന്ന *മലങ്കര പള്ളിയോഗ*മാണ്. 1789-ൽ പുതിയ

കാവിൽ ചേർന്ന *മലങ്കര പള്ളിയോഗ*മാണ് അന്ത്യോഖ്യൻ ആരാധനാക്രമങ്ങൾ ഭാഗികമായി അംഗീകരിച്ചത്. 1809 ചിങ്ങം 1-നു കണ്ടനാട്ടു ചേർന്ന *മലങ്കര പള്ളിയോഗ*മാണ് മറ്റെല്ലാ ആരാധനാക്രമങ്ങളെയും തിരസ്ക്കരിച്ച് പൂർണ്ണ അന്ത്യോഖ്യൻ ആരാധനാക്രമങ്ങളെ അംഗീകരിച്ചതും ഇടവകപള്ളികളുടെ ഭരണക്രമങ്ങളടക്കമുള്ള നിയമാവലി പാസാക്കി *കണ്ടനാട് പടിയോല* എഴുതിയതും.

1815-ൽ കേണൽ മൺറോയുടെ സമ്മർദ്ദവും പിൻതുണയും ഉണ്ടായിട്ടും ഏകപക്ഷീയമായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന് മേല്പട്ടസ്ഥാനം കൊടുക്കാനോ, അതുവഴി പകലോമറ്റം വാഴ്ച അവസാനിപ്പിക്കാനോ കിടങ്ങൻ മാർ പീലക്സിനോസ് തയാറായില്ല. മറിച്ച്, അപ്രകാരം ചെയ്യാനുള്ള അധികാരം *മലങ്കര പള്ളിയോഗ*ത്തിനാണെന്നു കാണിച്ച് അദ്ദേഹം കല്പനയയച്ചു. *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതം വാങ്ങിയശേഷമാണ് മാർ ദീവന്നാസ്യോസ് ദ്വിതീയനെ വാഴിച്ചത്. പിന്നീട് പുന്നത്ര മാർ ദീവന്നാസ്യോസിനെയും ചേപ്പാട് മാർ ദീവന്നാസ്യോസിനെയും തിരഞ്ഞെടുത്തതും 1836-ൽ *മാവേലിക്കര പടിയോല*യിലൂടെ ആംഗ്ലിക്കൻ ബാന്ധവം അവസാനിപ്പിച്ചതും *മലങ്കര പള്ളിയോഗ*മാണ്.

വോട്ടിനിട്ടു ഭൂരിപക്ഷം ഉണ്ടാക്കുകയായിരുന്നില്ല അന്നത്തെ *മലങ്കര പള്ളിയോഗ*ത്തിന്റെ രീതി. മറിച്ച്, ഓരോ വിഷയവും ചർച്ച ചെയ്ത് സമവായമുണ്ടാക്കുകയായിരുന്നു. അപ്രകാരമുള്ള തീരുമാനങ്ങൾ സംബന്ധിച്ച നടപടിയോല (മിനിട്ട്സ്) എഴുതും. അവയാണ് *പടിയോല* എന്നറിയപ്പെടുന്നത്. മലങ്കര മെത്രാന്റെ ശക്തിയും ധൈര്യവുമായിരുന്നു എന്നും *മലങ്കര പള്ളിയോഗം*. തച്ചിൽ മാത്തു തരകന്റെ റോമാവഴക്ക ഭീഷണിയെ നേരിടാൻ വലിയ മാർ ദീവന്നാസ്യോസ് ഉപയോഗിച്ച മാർഗ്ഗങ്ങളിലൊന്ന് *യോഗസമ്മതം ഇല്ല* എന്ന കാരണമാണ്.

1836-നു ശേഷം *മലങ്കര പള്ളിയോഗം* ദുർബലമായി. യോഗസമ്മതം കൂടാതെ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മേല്പട്ടസ്ഥാനമേറ്റു രാജകീയ വിളംബരത്തിലൂടെ മലങ്കരസഭാ ഭരണം കൈയേറ്റു. ദീർഘമായ ഭരണകാലത്ത് വിരളമായി മാത്രമാണ് അദ്ദേഹം *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടിയത്. അതോടെ *മെത്രാന്റെ ഏകനായകത്വ*ത്തിനെതിരായ മുറുമുറുപ്പ് ശക്തമായി.

ഈ സാഹചര്യത്തിലാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ 1873-ൽ പരുമലയിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടിയത്. ഈ യോഗം പരിഷ്കൃതരീതിയിൽ *മലങ്കര പള്ളിയോഗ*ത്തെ പുനഃസംഘടിപ്പിച്ച് അതിന് ഒരു നിയമാവലിയും ഉണ്ടാക്കി. അസോസി

യേഷൻ എന്നായിരുന്നു ഈ പുതിയ സംവിധാനത്തിന്റെ പേര്. അതിന് ഒരു മാനേജിംഗ് കമ്മിറ്റിയെയും നിയമിച്ചു. പല കാരണങ്ങളാൽ പ്രവർത്തി പഥത്തിലെത്തിക്കാൻ സാധിക്കാതെ വന്ന പരുമലയോഗ തീരുമാനമാണ് പിന്നീട് 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ പാസാക്കിയെടുത്തത്. 1873-ലെ യോഗം പരിഗണിച്ചാൽ ഇന്നത്തെ അസോസിയേഷൻ സംവി ധാനത്തിന്റെ ഈറ്റില്ലം പരുമല സെമിനാരിയാണ്.

റോമൻ കത്തോലിക്കരും മലങ്കര കീഴടക്കാൻ തുടർന്നുവന്ന എല്ലാ വിദേശശക്തികളും വെറുക്കുകയും എതിർക്കുകയും ചെയ്ത ഒന്നാണ് *മലങ്കര പള്ളിയോഗം* അഥവാ അസോസിയേഷൻ. അതിൽനിന്നു തന്നെ ഇതാണ് മലങ്കരസഭയുടെ ശക്തിയും സ്വാതന്ത്ര്യ പ്രതീകവുമെന്ന് വ്യക്ത മാണ്.

*(അൽമായവേദി, 2006 ഒക്ടോബർ 12, അസോസിയേഷൻ സപ്ലിമെന്റ്)*

# 7

# സഭയും പൊതു സ്വത്തുക്കളും: 1934 വരെ

ഇന്ന് മലങ്കരസഭയിൽ സജീവമായ ഒരു ചർച്ചാവിഷയമാണ് സഭയുടെ ഭൗതികസ്വത്തുക്കളും അതിന്റെ വരുമാനവും വിനിയോഗവും. സാമ്പത്തിക സുതാര്യതക്കുള്ള മുറവിളിയും കോടികളുടെ അഴിമതി കഥകളും ഒരു വശത്തുയരുമ്പോൾ, സഭയിലെ പല പ്രസ്ഥാനങ്ങളും (വൈദിക ശമ്പളമടക്കം) പലപ്പോഴും വിഭവ ദൗർലഭ്യം മൂലം ഞെരുങ്ങുകയാണ്. ഈ സാഹചര്യത്തിൽ മലങ്കരസഭയുടെ ഭൗതിക സ്വത്തുക്കളുടെയും വരുമാനത്തിന്റെയും ചരിത്രത്തെപ്പറ്റിയുള്ള പഠനത്തിനു കാലിക പ്രസക്തിയുണ്ട്.

1815-ൽ പഴയസെമിനാരി സ്ഥാപിക്കുന്നതുവരെ മലങ്കരസഭയ്ക്ക് പൊതുസ്വത്തുക്കൾ ഒന്നും ഉണ്ടായിരുന്നില്ല. 1808-ൽ നിക്ഷേപിച്ച 3000 പൂവരാഹന്റെ വട്ടിപ്പണമാണ് മലങ്കരസഭയുടെ ആദ്യ പൊതുസ്വത്ത്. പകലോമറ്റം മെത്രാന്മാർക്ക് പാരമ്പര്യവഴിക്ക് കടമറ്റത്ത് ഏതാനും വസ്തുക്കൾ ഉണ്ടായിരുന്നതായി കൊച്ചി പഞ്ചായത്തുവിധിയിൽ കാണുന്നുണ്ട്. ഇതിനെ വേണമെങ്കിൽ പൊതുസ്വത്തെന്നു പറയാം. എങ്കിൽപോലും ഇവ മൂന്നുമൊഴിച്ച് 1815 വരെ സഭയ്ക്ക് പൊതുസ്വത്തുക്കൾ ഒന്നും ഉണ്ടായിരുന്നില്ല.

ഇടവകപള്ളികളുടെ ഒരു സഞ്ചിതമായിരുന്നു മലങ്കരസഭ. ഗ്രീക്കോ-റോമൻ സഭാശാസ്ത്രപ്രകാരമുള്ള എപ്പിസ്കോപ്പൽ അധികാരശ്രേണിയ്ക്കനുസൃതമായി രൂപപ്പെട്ട ഒന്നല്ലായിരുന്നു മലങ്കര നസ്രാണികളുടെ ഭരണസംവിധാനം. അതിനാൽ *പൊതുസ്വത്ത്* എന്ന ഒരു സങ്കൽപ്പത്തിനുതന്നെ അന്നു പ്രസക്തിയില്ലായിരുന്നു. കൂനൻകുരിശിനുശേഷമുള്ള ചരിത്രം പരിശോധിച്ചാൽ കാലാകാലങ്ങളിൽ വരുന്ന പൊതുചിലവുകൾ തൽസമയം പള്ളികളിൽ നിന്നു പിരിച്ചെടുത്തു നടത്തുന്നതായി കാണാം. സ്ഥിരമായുള്ള ഏക പൊതു ചിലവ് മെത്രാന്റെയും പരിവാരങ്ങളുടെയും ജീവിതച്ചിലവാണ്. അത് അവർ അതാത് സമയം താമസിക്കുന്ന പള്ളിക്കാർ വഹിക്കുന്നതായാണ് ചരിത്രം സാക്ഷിക്കുന്നത്. ചുരുക്കത്തിൽ പത്തൊമ്പതാം നൂറ്റാണ്ടു വരെ മലങ്കരസഭയുടെ സ്വത്തുക്കളും വരുമാനവും എന്നത് ഇടവകപള്ളികളുടെ സ്വത്തുക്കളും വരുമാനവും മാത്രമാണ്.

ഒരു വർത്തക സമൂഹമായിരുന്ന നസ്രാണികളുടെ പള്ളികളും *വ്യാപാരത്താൽ താലന്തുകൾ വർദ്ധിപ്പിക്കുന്ന* പ്രസ്ഥാനമായിയാണ് ആദ്യകാലം മുതൽ കാണപ്പെടുന്നത്. ലഭ്യമായ ആദ്യരേഖയായ കൊല്ലം ഒന്നാമാണ്ടിലെ തെരിസാപ്പള്ളി ചെപ്പേടുപ്രകാരം കൊല്ലത്തു പള്ളിയുടെ വരുമാനം കച്ചവടത്തിൽ നിന്നും, അളവുതൂക്കങ്ങളുടെ മേലധികാരത്തിൽ നിന്നുമാണ് ലഭിച്ചിരുന്നത്. പതിനഞ്ചാം നൂറ്റാണ്ടുവരെ നിലനിന്നിരുന്ന നസ്രാണികളുടെ അളവുതൂക്കങ്ങളുടെ മേലുള്ള അധികാരം, പള്ളികൾക്ക് ആ രീതിയിൽ വരുമാനം നേടിക്കൊടുത്തിരുന്നു എന്ന് ന്യായമായും അനുമാനിക്കാം.

ക്ഷേത്രങ്ങളെയും ബ്രാഹ്മണ ഗൃഹങ്ങളെയും കേന്ദ്രീകരിച്ച് ഭൂമിയിൽ അധിഷ്ഠിതമായ അന്നത്തെ കേരളീയ മുഖ്യധാരാ സാമ്പത്തിക വ്യവസ്ഥയിൽ പണത്തിന്റെ ഉപയോഗം അപ്രസക്തമായിരുന്നു. എന്നാൽ വർത്തക സമൂഹമായ നസ്രാണികളുടെ സാമ്പത്തിക വ്യവസ്ഥ പണാധിഷ്ടിതവുമായിരുന്നു. അതിനാൽ വാണിജ്യ സമൂഹത്തിൽ നിന്നും ധനാർജ്ജനം ചെയ്തിരുന്ന പള്ളികളിൽ പണം മിച്ച മൂല്യമായിത്തീർന്നു.

ഈ സാഹചര്യത്തിലാണ് കൃഷിഭൂമി ഈടു വാങ്ങി പണം പലിശക്കുകൊടുക്കുന്ന പ്രക്രിയയിലേക്ക് പള്ളികൾ നീങ്ങിയത്. ഇതിനു ജാതി മതഭേദമൊന്നുമില്ലായിരുന്നു. 15 മുതൽ 18 വരെയുള്ള നൂറ്റാണ്ടുകളിലെ നാല് പാലയൂർ പട്ടയങ്ങൾ ഈ പ്രക്രിയയ്ക്കു സാക്ഷ്യം വഹിക്കുന്നുണ്ട്. ഇത്തരം ഇടപാടുകൾ വഴി ഇടവകപള്ളികൾ മിച്ചമൂല്യമില്ലാത്തതായ പണത്തെ പാട്ടവ്യവസ്ഥയിൽ പുനരുത്പാദന മൂല്യമുള്ള സ്ഥാവരവസ്തുക്കളാക്കി മാറ്റി. ഇതേസമയം തന്നെ ഇതേ മിച്ചമൂല്യമുപയോഗിച്ച് കൃഷിഭൂമികൾ സ്വന്തമാക്കി ഇടവകപള്ളികൾ മുഖ്യധാരാ കാർഷിക സാമ്പത്തിക വ്യവസ്ഥയിലേക്കു പ്രവേശിച്ചു. പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യമായപ്പോഴേക്കും നിരണം പോലെയുള്ള പള്ളികൾ ആയിരക്കണക്കിനു പറ നെല്ല് പാട്ടം കിട്ടുന്ന പ്രസ്ഥാനങ്ങളായി മാറിയിരുന്നു.

പഴയസെമിനാരി സ്ഥാപിച്ചതോടെ അതിന്റെ നടത്തിപ്പിനായി സ്ഥിരമായി കേന്ദ്രീകൃത ചിലവ് ആവശ്യമായി വന്നു. ഇതിനായി പള്ളികളിൽ നിന്നും പ്രതിവർഷം നിശ്ചിത സംഖ്യ ഈടാക്കണമെന്ന് 1809-ലെ *കണ്ടനാടു പടിയോല* നിശ്ചയം ചെയ്തിരുന്നെങ്കിലും അത് എത്രമാത്രം പ്രായോഗികമായി എന്നതിനു രേഖയൊന്നുമില്ല. എന്നാൽ സെമിനാരി ചിലവുകൾക്ക് അക്കാലത്തെ കേരളീയ സംവിധാനമനുസരിച്ച് മൺറോ തുരുത്ത് ദാനമായി സ്ഥാപനകാലത്തു തന്നെ നൽകിയിരുന്നു.

ആംഗ്ലിക്കൻ മിഷനറിമാരുമായുള്ള സഹവാസം അവസാനിച്ചതോടെ

പഴയസെമിനാരിയും വട്ടിപ്പണവുമൊഴികെയുള്ള പൊതുസ്വത്തുക്കളെല്ലാം മിഷനറിമാർ കയ്യടക്കി. സ്വത്തു വീതംവെയ്ക്കാൻ നിയമിക്കപ്പെട്ട കൊല്ലം പഞ്ചായത്ത്; സെമിനാരിയും വട്ടിപ്പണവും മലങ്കരസഭയ്ക്കനുവദിച്ചെങ്കിലും അവയുടെ ഭരണത്തിന് മലങ്കര മെത്രാപ്പോലീത്തായോടൊപ്പം ഒരു കത്തനാരെയും ഒരു അൽമായക്കാരനെയും ട്രസ്റ്റിമാരായി നിശ്ചയിച്ചു. പക്ഷേ, അടുത്ത രണ്ടു ദശാബ്ദക്കാലം ട്രസ്റ്റിമാരെ നിയമിച്ചതായി കാണുന്നില്ല. *മെത്രാന്റെ ഏകനായകത്വത്തിൽ* ഭരണം നടക്കുന്നതായാണ് കാണുന്നത്.

19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ സെമിനാരിക്ക് പാട്ടം കിട്ടുന്ന വസ്തുക്കൾ ഉണ്ടായിരുന്നതായി സെമിനാരി കണക്കുകൾ സൂചിപ്പിക്കുന്നു. ഇവ സെമിനാരി കണക്കുകളിൽ ചേർത്ത് ചിലവാക്കുന്നതായി ആണ് കാണുന്നത്. ചുരുക്കത്തിൽ അന്ന് സഭയുടെ പൊതു അക്കൗണ്ട് എന്നത് സെമിനാരി അക്കൗണ്ടായിരുന്നു.

ഇടവകപള്ളികളിൽ നിന്നും സ്വതന്ത്രമായ ആസ്ഥാനങ്ങൾ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഉണ്ടാകണം എന്ന ആശയക്കാരനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. ഈ ഉദ്ദേശ്യത്തോടുകൂടി സ്ഥാപിച്ച തഴക്കര സെമിനാരി വിട്ടുകൊടുക്കുവാൻ മാവേലിക്കര പള്ളിക്കാർ വിമുഖത കാണിച്ചതോടെ അദ്ദേഹം അതുപേക്ഷിച്ച് സ്വതന്ത്രമായ പരുമല സെമിനാരി സ്ഥാപിച്ചു. കൂടാതെ തിരുവനന്തപുരം, കൊട്ടാരക്കര, കുന്നംകുളം തുടങ്ങിയ സ്ഥലങ്ങളിലും അദ്ദേഹം പൊതുവകയായ വസ്തുക്കൾ സമ്പാദിച്ചു.

മലങ്കരസഭയ്ക്ക് ഇന്നുള്ള പൊതു സാമ്പത്തിക സംവിധാനം (വിഭവസമാഹരണവും വിനിമയവും) ആരംഭിച്ചത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനാണ്. നവീകരണക്കാരുമായുള്ള കേസുകൾക്ക് ഭീമമായ തുക നിരന്തരമായി ആവശ്യമായി വന്നതോടെ പിരിവ് ഒരു സ്ഥിരം സംവിധാനമായി. അതേസമയം തന്നെ തനി നസ്രാണി വർത്തക സ്വഭാവത്തോടെ അന്നത്തെ കേരളീയ സാമൂഹിക വ്യവസ്ഥയിൽ ധനാർജ്ജനത്തിനുതകുന്ന എല്ലാ മേഖലകളിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ കൈവെച്ചു. *മെത്രാൻ കായലെന്ന* നെൽപ്പാടങ്ങൾ, *മെത്രാഞ്ചേരി*യെന്ന കരഭൂമി, കോട്ടയം എം. ഡി. സെമിനാരി എന്ന വിശാലമായ പുരയിടം, കായംകുളത്ത് പീടികമുറികൾ, അച്ചടി, പ്രസാധനം എന്നിങ്ങനെ ധനാർജ്ജനത്തിന്റെ സമസ്ത മേഖലകളിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ സഭയെ പ്രവേശിപ്പിച്ചു.

ഇതിനേക്കാളുപരിയായി, സർക്കാർ സഹായത്തോടെ സ്ക്കൂളുകൾ

സ്ഥാപിക്കുക എന്ന യജ്ഞത്തിനും അദ്ദേഹം തുടക്കമിട്ടു. ഒരേസമയം വിദ്യാഭ്യാസ വിപ്ലവമെന്ന സാമൂഹികപരിഷ്കരണവും, സർക്കാർ ഗ്രാന്റെന്ന സാമ്പത്തികലാഭവുമാണ് സ്ക്കൂൾ സ്ഥാപിക്കൽ യജ്ഞത്തിലൂടെ മാർ ദീവന്നാസ്യോസ് നേടിയെടുത്തത്. 1906-ൽ 210-ൽ അധികം സ്ക്കൂളുകൾ അദ്ദേഹത്തിന്റെ മാനേജ്മെന്റിൽ ഉണ്ടായിരുന്നു.

പൊതു സ്വത്തുക്കളുടെ ഭരണത്തിനും ക്രമീകൃതമായ ഒരു സംവിധാനം മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിഭാവനം ചെയ്തിരുന്നു. 1873-ൽ കൂടിയ മലങ്കര പള്ളിയോഗം എല്ലാ പള്ളികൾക്കും പ്രാതിനിധ്യമുള്ള മലങ്കര അസോസിയേഷനു രൂപംകൊടുത്തു. അങ്ങനെ പുരാതനമായ *മലങ്കര പള്ളിയോഗ*ത്തിനു നൈയാമികമായ ഒരു രൂപം കൈവരിച്ചു. മലങ്കര മെത്രാപ്പോലീത്തായോടൊപ്പം ഭരണത്തിൽ പങ്കാളിയാവുന്നതിന് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപപ്പെടുത്തി. പണം കൈകാര്യം ചെയ്യാൻ ഒരു ഖജാൻജിയെ തിരഞ്ഞെടുക്കണമെന്നും നിശ്ചയിച്ചു. ആത്യന്തികമായി മലങ്കരസഭയുടെ പൊതുഭരണം മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാക്കണമെന്നായിരുന്നു മാർ ദീവന്നാസ്യോസിന്റെ മനോഗതം.

എന്നാൽ സാഹചര്യങ്ങൾ ഈ തീരുമാനം നടപ്പാക്കുന്നതിനു ഇട നൽകിയില്ല. എങ്കിലും 1876-ൽ മുളന്തുരുത്തി സുന്നഹദോസ് ഈ തീരുമാനം വീണ്ടും പാസാക്കി നടപ്പിലാക്കി. തുടർന്ന് കാൽ നൂറ്റാണ്ടു കാലം എന്നും കുബേരനും എന്നും കുചേലനുമായി കഴിയേണ്ടിവന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സ്ഥിതി വിഭവസമാഹരണവും വിനിമയവും മെത്രാപ്പോലീത്തായിൽ മാത്രമായി കേന്ദ്രീകരിക്കുന്നതിനു സാഹചര്യമൊരുക്കി. എങ്കിലും ആത്യന്തിക അധികാരം മാനേജിംഗ് കമ്മിറ്റിക്ക് എന്ന താത്വിക നിലപാടിനു മാറ്റമുണ്ടായില്ല.

ഇദ്ദേഹത്തിന്റെ പിൻഗാമിയായ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലത്തും സ്ഥിതി വ്യത്യസ്തമല്ലായിരുന്നു. നവീകരണക്കാരുടെ സ്ഥാനത്ത് അന്ത്യോഖ്യരും തുടർന്ന് റോമൻ കത്തോലിക്കാറീത്തും പ്രതിപക്ഷസ്ഥാനത്തു വന്നു. ഈ സംഘർഷഭരിതമായ കാലത്ത് മാർ ദീവന്നാസ്യോസ് അഞ്ചാമനിട്ട സഭാസ്വത്തുക്കളുടെ അടിസ്ഥാനത്തിൽ നിന്നു മുമ്പോട്ടുപോകാൻ സാധിച്ചില്ലെന്നു മാത്രമല്ല, പൊതുപിരിവുകളെ കൂടുതൽ ആശ്രയിക്കേണ്ടിയും വന്നു.

ഇതേ കാലഘട്ടത്തിൽ മലങ്കരസഭയുടെ മനോഭാവത്തിൽ കാതലായ ഒരു മാറ്റം വന്നുകൂടി. എപ്പിസ്കോപ്പൽ അധികാരം കേന്ദ്രീകരിക്കാനുള്ള

പ്രവണതയായിരുന്നു അത്. കൂടുതൽ മെത്രാന്മാരുണ്ടാവുകയും ഭദ്രാസനം എന്ന നവീനമായ ഒരു തലം കൂടി മലങ്കരയുടെ ഭരണക്രമത്തിൽ ആവിർഭവിക്കുകയും ഭദ്രാസനങ്ങൾക്കും മെത്രാന്മാർക്കും സ്ഥാപനങ്ങൾ ഉണ്ടാവുകയും ചെയ്തതോടെ കേന്ദ്രഫണ്ട് എന്ന സങ്കൽപ്പം ശിഥിലമായി.

ഈ സങ്കീർണമായ അവസ്ഥയിലാണ് 1930-ൽ ഭരണഘടനാ നിർമാണശ്രമങ്ങൾ ആരംഭിച്ചത്. ഇത് ആശയപരമായി എപ്പിസ്കോപ്പസിയും ഡമോക്രസിയും തമ്മിലുള്ള പരസ്യമായ ചേരിതിരിവിൽ കൊണ്ടെത്തിച്ചു. മലങ്കരസഭയുടെ പുരാതന പാരമ്പര്യമനുസരിച്ച് മെത്രാപ്പോലീത്തായും കത്തനാർമാരും അവൈദികരും ചേർന്ന ഭരണസംവിധാനമാണ് നക്കൽ ഭരണഘടനയിൽ വിഭാവനം ചെയ്തത്. എന്നാൽ ഒരു വിഭാഗം എപ്പിസ്കോപ്പായിൽ കേന്ദ്രീകൃതമായ റോമൻ കത്തോലിക്കാ ശൈലിയിലുള്ള ഭരണഘടനയ്ക്കായി നിർബന്ധം പിടിച്ചതിനാൽ 1932-ൽ ഭരണഘടനാ നിർമ്മാണ കമ്മിറ്റിയുടെ പ്രവർത്തനം അവസാനിച്ചു. ജനാധിപത്യശൈലിയിലുള്ള നക്കൽ ഭരണഘടന അതിനെ അനുകൂലിക്കുന്നവരും തികച്ചും എപ്പിസ്കോപ്പലായുള്ള ഒന്ന് മറുവിഭാഗവും 1932-ൽ പ്രസിദ്ധീകരിച്ചു. ഇവ രണ്ടുമല്ലാത്ത ഒന്നാണ് പിന്നീട് 1934-ൽ പാസാക്കിയത്.

(*അൽമായവേദി സർക്കുലർ, 2006*)

# 8

# അവിടുത്തെ മജലീസും ഇവിടുത്തെ മജലീസും

മലങ്കരസഭയെന്നല്ല, കേരളം ഇതഃപര്യന്തം കണ്ടിട്ടുള്ള കുശാഗ്ര ബുദ്ധികളിൽ അഗ്രഗണ്യനാണ് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ. ആധുനിക മലങ്കരസഭയുടെ ആത്മികവും ലൗകികവുമായ വളർച്ചയ്ക്ക് അടിസ്ഥാനമിട്ട ഈ അതിമാനുഷന്റെ ദീർഘവീക്ഷണം മൂലമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഒരു പരിധിവരെയെങ്കിലും പടിക്കു പുറത്തുനിർത്താൻ സാധിക്കുന്നത്.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് തിരഞ്ഞെടുപ്പു കൂടാതെ ശീമയിൽ പോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റതും, പിന്നീട് രാജകീയ വിളംബരം വാങ്ങി മലങ്കര മെത്രാപ്പോലീത്തയായതുമാണ് മലങ്കരസഭയിൽ അന്ത്യോഖ്യൻ അധിനിവേശം അവകാശപ്പെടാനുള്ള സാഹചര്യം സൃഷ്ടിച്ചത്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ പാർശ്വവർത്തികളുടെ നവീകരണപ്രേമം ഭഗ്നാശരാക്കിയ നസ്രാണികളിൽ ഭൂരിപക്ഷം തിരഞ്ഞെടുത്ത ഇട്ടൂപ്പ് കത്തനാർക്ക് മേല്പട്ടം സ്വീകരിക്കുവാൻ അന്നത്തെ സാഹചര്യത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആശ്രയിക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ലായിരുന്നു. അദ്ദേഹം മടങ്ങിയെത്തി *മലങ്കര സിംഹാസന*ത്തിന് അവകാശവാദം ഉന്നയിച്ചു. ഇരുവിഭാഗവും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പ് തങ്ങളുടെ അവകാശവാദത്തിനു ഉപോൽബലകമായി എടുത്തു കാട്ടി. ഇതും ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ സ്ഥാനമൊഴിഞ്ഞതുമുതൽ കേരളത്തിലുണ്ടായിരുന്ന പരദേശി മെത്രാൻ യൂയാക്കിം കൂറിലോസിന്റെ പഠിപ്പിക്കലുകളും അന്ത്യോഖ്യാ പാത്രിയർക്കീസിന് ഇവിടെ *എന്തോ* അധികാരമുണ്ടെന്നു വിചാരിക്കാനും അവകാശപ്പെടാനുമുള്ള അവസരമുണ്ടാക്കി.

മാർ ദീവന്നാസ്യോസ് പഞ്ചമന് ഈ അപകടം നന്നായി അറിയാമായിരുന്നു. പ്രത്യേകിച്ചും തന്റെ വാഴ്ചയും അതിനുശേഷമുള്ള മലങ്കര പ്രവേശനവും തടയാൻ യൂയാക്കിം കൂറിലോസ് നടത്തിയ ശ്രമങ്ങളുടെ പശ്ചാത്തലത്തിൽ. പക്ഷേ നവീകരണക്കാരുമായുള്ള വ്യവഹാരത്തിന്റെ പശ്ചാത്തലത്തിൽ നിശബ്ദത പാലിക്കുക മാത്രമായിരുന്നു അദ്ദേഹത്തിനു കരണീയം. യൂയാക്കീം കൂറിലോസിന്റെ തുറന്ന എതിർപ്പും

പാത്രിയർക്കീസിനാലുള്ള വാഴ്ചയെപ്പറ്റി എതിർപക്ഷത്തിന്റെ അവകാശവാദവുമാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ കേരളത്തിലേക്കു ക്ഷണിക്കാൻ മാർ ദീവന്നാസ്യോസ് പഞ്ചമനെ നിർബന്ധിതനാക്കിയത്.

കേരളം കണ്ട ആദ്യ അന്ത്യോഖ്യാ പാത്രിയർക്കീസായ പത്രോസ് തൃതീയനാകട്ടെ, മലങ്കരയിൽ തന്റെ ലൗകീകാധികാരം ഉറപ്പിക്കാനുള്ള ശ്രമമാണ് നടത്തിയത്. ഏകപക്ഷീയമായി മലങ്കരയെ ഏഴിടവകയാക്കി തിരിച്ചു. രജിസ്റ്റർ ഉടമ്പടി വാങ്ങി മെത്രാന്മാരെ വാഴിച്ചു. ലൗകീകാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ വിസമ്മതിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമനെ ദുർബലപ്പെടുത്താൻ തന്നാലാവുന്നതെല്ലാം പാത്രിയർക്കീസ് ചെയ്തു. മാർ ദീവന്നാസ്യോസ് ആകട്ടെ സമ്മർദ്ദങ്ങൾക്കൊന്നും വഴങ്ങുകയോ ഉടമ്പടി കൊടുക്കുകയോ ചെയ്തില്ല. ഇ. എം. ഫിലിപ്പിന്റെ ഭാഷയിൽ, *ഉടമ്പടി ആവശ്യപ്പെട്ടു. പറ്റുകയില്ലായെന്നു തീർത്തു പറഞ്ഞു. പാത്രിയർക്കീസ് അങ്ങു പോയി.*

ഇതിനിടയിൽ 1889-ൽ തിരുവിതാംകൂർ റോയൽ കോടതി പാത്രിയർക്കീസിനു മലങ്കരയിൽ ലൗകീകാധികാരമില്ലെന്നു വിധിച്ചത് പാത്രിയർക്കീസിന് ഇരുട്ടടിയായി. ആ വിധിക്കു പിന്നിലും മാർ ദീവന്നാസ്യോസാണെന്നു പാത്രിയർക്കീസ് ആരോപിക്കുകയും അദ്ദേഹത്തിനു *അരമുടക്ക്* സമ്മാനിക്കുകയും ചെയ്തു. പാത്രിയർക്കീസ് ആവർത്തിച്ചാവശ്യപ്പെട്ടിട്ടും മാർ ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ലൗകീകാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ വിസമ്മതിച്ചു.

ലൗകീകാധികാരവാദം ഇപ്രകാരം കലാശിച്ചെങ്കിലും പാത്രിയർക്കീസിന് പൊതുവായ ആത്മീയ മേലധികാരമുണ്ടെന്നു സമ്മതിക്കേണ്ടി വന്നു. പിന്നീട് റോയൽകോടതി വിധിയിലും ശരി വയ്ക്കപ്പെട്ട ഈ അധികാരം മലങ്കരയുടെ സമ്മതം കൂടാതെ ഒരിക്കലും ഉപയോഗിക്കാനാവാത്തവിധം ഒരു കുരുക്ക് മാർ ദീവന്നാസ്യോസ് പഞ്ചമൻ 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ ശാശ്വതമായി മുറുക്കി. അത് സുന്നഹദോസ് കാനോനായുടെ അന്ത്യഭാഗത്തെ പാത്രിയർക്കാ *സിംഹാസനത്തിന് അവിടുത്തെ മജലീസിനും ഇവിടുത്തെ മജലീസിനും തുല്യ അവകാശവും സംബന്ധവുമുണ്ട്* എന്ന പരാമർശനമാണ്.

മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകൾ ആ സുന്നഹദോസിന്റെ മാത്രം സൃഷ്ടിയോ പാത്രിയർക്കീസിന്റെ സംഭാവനയോ അല്ല. 1873-ൽ മാർ ദീവന്നാസ്യോസ് പഞ്ചമൻ വിളിച്ചുകൂട്ടിയ പരുമല സുന്നഹദോസിന്റെ കാനോനാകൾ ഏതാണ്ട് അതേ രൂപത്തിൽ മുളന്തുരുത്തി

യിൽ പാസാക്കുകയാണ് ചെയ്തത്. എന്നാൽ മുകളിൽ പറഞ്ഞ പരാമർശനം പരുമല കാനോനാകളിൽ ഇല്ലാത്തതും മുളന്തുരുത്തി സുന്നഹദോസിൽ പുതുതായി കൂട്ടിച്ചേർത്തതുമാണ്.

സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലം പാത്രിയർക്കീസിന് എന്തൊക്കെയോ അധികാരങ്ങളുണ്ടെന്നു മുളന്തുരുത്തി കാനോനാകളിൽ സമ്മതിക്കേണ്ടി വന്നു. അപ്രകാരം നടത്തിയ സമ്മതത്തിനു തടയിടാനാവണം മാർ ദീവന്നാസ്യോസ് ഈ കാനോനാ തന്ത്രപൂർവ്വം മുളന്തുരുത്തി കാനോനാകളിൽ കടത്തിവിട്ടത്. പ്രത്യേകിച്ചും ഓരോ കാനോനായും ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ, കോനാട്ട് ഗീവർഗീസ് റമ്പാൻ എന്നിവരെക്കൊണ്ട് ഉടൻ പരിഭാഷപ്പെടുത്തി പാത്രിയർക്കീസ് പരിശോധിച്ച സാഹചര്യത്തിൽ തന്ത്രപൂർവം എന്നു തന്നെ വിശേഷിപ്പിക്കേണ്ടിയിരിക്കുന്നു.

മലങ്കരയിലെ *മജ്‌ലീസ്* (പ്രതിനിധി സഭ) അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയാണ്. പാത്രിയർക്കീസ് ഒപ്പും മുദ്രയും വെച്ചംഗീകരിച്ച ഈ കാനോനാ മൂലം പാത്രിയർക്കീസിനെ തിരഞ്ഞെടുക്കാൻ തുർക്കിയിലെ തത്തുല്യ സംവിധാനത്തിന് (അങ്ങനെയൊന്നുണ്ടെങ്കിൽ) ഉള്ള അവകാശം മാനേജിംഗ് കമ്മറ്റിക്കുമുണ്ട്. അല്ലെങ്കിൽ തുർക്കിയിൽ വാഴിക്കപ്പെടുന്ന പാത്രിയർക്കീസിന് മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാപ്രകാരമുള്ള അധികാരം മലങ്കരയിൽ പ്രയോഗിക്കണമെങ്കിൽ അതിനുമുമ്പ് പാത്രിയർക്കീസിനെ മാനേജിംഗ് കമ്മറ്റി അംഗീകരിക്കണം. ഇപ്രകാരം അംഗീകാരം ലഭിക്കാത്ത പാത്രിയർക്കീസിനു മലങ്കരസഭമേൽ കാനോനിക പാത്രിയർക്കീസിനുള്ള യാതൊരു അധികാരവും ഉണ്ടായിരിക്കുന്നതല്ല. ഇക്കാര്യം പ. മാർ ദീവന്നാസ്യോസ് ആറാമൻ, അപ്രേം പ്രഥമൻ പാത്രിയർക്കീസിന്റെ വാഴ്ചക്കാലത്ത് രേഖാ മൂലം വ്യക്തമാക്കിയിട്ടുള്ളതാണ്. സ്വാഭാവികമായും അംഗീകാരം നൽകാൻ അവകാശമുള്ള മജലീസിന് അതു പിൻവലിക്കാനുമുള്ള അവകാശമുണ്ട്. ഈയൊരൊറ്റ കാനോനായിലൂടെ മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിനെ മാനേജിംഗ് കമ്മിറ്റിയുടെ വരുതിയിലാക്കി എന്ന സത്യം അന്നു തിരിച്ചറിഞ്ഞിരുന്നെങ്കിൽ തീർച്ചയായും പത്രോസ് പാത്രിയർക്കീസ് ഈ കാനോനാ സ്ഥിരപ്പെടുത്തുകയില്ലായിരുന്നു.

1873-ലെ പരുമല കാനോനാ, മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയെ ജീവിത കാലത്തു തന്നെ തിരഞ്ഞെടുത്തു വാഴിക്കണമെന്നു നിഷ്കർഷിച്ചിരുന്നു. എല്ലാക്കാലത്തും പാത്രിയർക്കീസുമാർ എതിർത്തു പോന്നിരുന്ന ഈ നടപടി, ആ എതിർപ്പ് ഒഴിവാക്കാനാവണം, മുളന്തുരുത്തി കാനോനായിൽ ചേർത്തില്ല. പക്ഷേ തന്റെ ജീവിത കാലത്തു

തന്നെ പിൻഗാമിയെ തിരഞ്ഞെടുത്ത്, മേല്പട്ട സ്ഥാനത്തെത്തിക്കുന്നതിൽ മാർ ദീവന്നാസ്യോസ് പഞ്ചമൻ വിജയിച്ചു.

പാത്രിയർക്കാ തിരഞ്ഞെടുപ്പിന് ഒന്നര വോട്ടു കൊണ്ട് തൃപ്തരാകുന്ന മലങ്കരയിലെ വിഘടിത വിഭാഗത്തിന് *തുല്യ അധികാരവും അവകാശവും* എന്ന കാനോനാ അജ്ഞമാണ്. ശീമക്കാർ വാഴിക്കുന്ന പാത്രിയർക്കീസിനെ അംഗീകരിക്കാതിരിക്കാനുള്ള സ്വാതന്ത്ര്യം മലങ്കരസഭയ്ക്ക് ഈ കാനോനാ പ്രദാനം ചെയ്യുന്നു.

ചുരുക്കത്തിൽ മലങ്കരസഭാ സ്വാതന്ത്ര്യത്തിനുള്ള ആണിക്കല്ല് ഈ കാനോനായിൽ ഒളിഞ്ഞു കിടപ്പുണ്ട്. 1934-ലെ ഭരണഘടന അംഗീകരിക്കാത്തവർക്കു പോലും ഇതിനുനേരെ കണ്ണടയ്ക്കാനാവില്ല.

(*അൽമായവേദി, ജൂലൈ 2006*)

# 9

# റമ്പാന്മാരും മലങ്കര അസോസിയേഷനും

മലങ്കരസഭയുടെ ശക്തിയും ചൈതന്യവുമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. മുമ്പ് *മലങ്കര പള്ളിയോഗം* എന്നറിയപ്പെട്ടിരുന്ന ഈ അത്യുന്നത പാർലമെന്റാണ് മലങ്കരസഭയുടെ ആത്മീയവും വിശ്വാസപരവും ലൗകികവുമായ എല്ലാ കാര്യങ്ങളിലും തീരുമാനമെടുക്കാൻ അവകാശമുള്ളവരായി നൂറ്റാണ്ടുകളുടെ ചരിത്രത്തിൽ കാണുന്നത്. *സുന്നഹദോസ്* എന്ന പേരിലും ഈ *മലങ്കര പള്ളിയോഗം* അറിയപ്പെട്ടു.

മലങ്കര നസ്രാണികളുടെ നിയമനിർമാണസഭ എന്നതിനേക്കാൾ *ഇടവക പള്ളിയോഗ*ങ്ങളുടെ പ്രാതിനിധ്യസഭയായിരുന്നു *മലങ്കര പള്ളിയോഗം*. നൂറ്റാണ്ടുകളിലെ ചരിത്രം പരിശോധിച്ചാൽ, *ഇടവക പള്ളിയോഗ*ങ്ങളുടെ *യോഗസാധനം* എന്ന സമ്മതപത്രവുമായിയാണ് അവരുടെ പ്രതിനിധികളായി കത്തനാർമാരും അവൈദികരും യഥാക്രമം ഒന്നിന് രണ്ട് എന്ന അനുപാതത്തിൽ *മലങ്കര പള്ളിയോഗ*ത്തിൽ പങ്കെടുത്തിരുന്നത്.

1873-ൽ പരുമലയിലും തുടർന്ന് 1876-ൽ മുളന്തുരുത്തിയിലും കൂടിയ സുന്നഹദോസുകൾ കേവലം കീഴ്നടപ്പ് മാത്രം അടിസ്ഥാനമാക്കി വിളിച്ചുകൂട്ടിയിരുന്ന *മലങ്കര പള്ളിയോഗ*ങ്ങൾക്ക് വ്യവസ്ഥാപിതമായ ഒരു മാനദണ്ഡം നൽകി *സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* രൂപീകരിച്ചപ്പോഴും *ഇടവകപള്ളിയോഗ*ങ്ങളുടെ പ്രാതിനിധ്യസഭ എന്ന മാനദണ്ഡമാണ് സ്വീകരിച്ചത്. അതിനാലാണ് അംഗബലം പരിഗണിക്കാതെ എല്ലാ ഇടവകപള്ളികൾക്കും ഒരു കത്തനാരും രണ്ട് അവൈദികരും എന്ന പ്രാതിനിധ്യം അസോസിയേഷൻ നൽകിയത്. 1995-ലെ സുപ്രീംകോടതി വിധി, അവൈദിക പ്രാതിനിധ്യത്തിൽ കാലാനുസൃത പരിഷ്ക്കാരം വരുത്തിയെങ്കിലും ഇടവകപ്പള്ളിയെ അസോസിയേഷനിലെ യൂണിറ്റുകളായി പരിഗണിക്കുന്ന സംവിധാനത്തിനു മാറ്റം വരുത്തിയിട്ടില്ല.

ഇടവകപ്പള്ളികളെ പ്രതിനിധീകരിക്കുവാൻ അർഹതയുള്ളവർക്കു മാത്രമാണ് അസോസിയേഷനിലും അതിന്റെ മാനേജിംഗ് കമ്മിറ്റിയിലും അംഗമായിരിക്കാൻ യോഗ്യതയുള്ളു എന്നാണ് ഇതിൽ നിന്നും വ്യക്തമാകുന്നത്. അവൈദികരെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും ഇടവ

കപ്പള്ളിയിലെ അംഗമായിരിക്കാതെ സഭാംഗമായി തുടരുക സാദ്ധ്യമല്ല. അതിനാൽ എല്ലാ അവൈദികരും അസോസിയേഷൻ അംഗമാകാൻ യോഗ്യരാണ്. എന്നാൽ വൈദികരുടെ സ്ഥിതി ഇപ്രകാരമല്ല. റമ്പാന്മാരും ദയറാ അംഗങ്ങളും ഒരു ഇടവകപള്ളിയിലെയും അംഗങ്ങളല്ല. അതിനാൽ അവർക്ക് അസോസിയേഷനിലോ മാനേജിംഗ് കമ്മിറ്റിയിലോ അംഗമായിരിക്കാൻ അർഹതയില്ല.

ഇത് കേവലം ബാലിശമായ ഒരു വാദമല്ല. ചരിത്രപരമായ അനേകം തെളിവുകൾ ഇതിന് ഉപോൽബലകമായി നിരത്താനുണ്ട്. 1811-ൽ മാർ ത്തോമ്മാ എട്ടാമനെ അനുകൂലിക്കുന്ന സഭയിലെ ഔദ്യോഗികപക്ഷം ഇട്ടൂപ്പ് റമ്പാന്റെ നേതൃത്വത്തിലുള്ള വിഭാഗത്തിനെതിരായി കേണൽ മൺറോയ്ക്കു നൽകിയ പരാതിയിൽ *...റെമ്പാൻമാർക്കു പള്ളി ഭരിപ്പാനും പള്ളിമുതൽ ചിലവിടുവാനും സംഗതിയില്ലന്നു മെത്രാൻ സാധനം അയച്ചതിൽ...* എന്നു കാണുന്നതിൽനിന്നും അപൂർവമായി മാത്രം റമ്പാന്മാരുണ്ടായിരുന്ന കാലത്തുപോലും ഈ കാനോൻ നിയമം നസ്രാണികൾക്ക് അറിവുണ്ടായിരുന്നു എന്ന് വ്യക്തമാണ്. ഇതേ ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കി കായംകുളം പീലിപ്പോസു റമ്പാനോടൊപ്പം മെത്രാന്റെ കാര്യവിചാരകരാക്കി *മലങ്കര പള്ളിയോഗം* നിയമിച്ചത് 1809-ലാണെന്ന വസ്തുത ഇവിടെ ശ്രദ്ധേയമാണ്.

വാകത്താനത്തു *പള്ളിയോഗം* തിരഞ്ഞെടുത്ത്, ഇടവക പട്ടക്കാരനായി വാഴിച്ച കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. വാകത്താനത്തു ബാവാ) കത്തനാരായ ഉടൻതന്നെ റമ്പാനുമായി. അദ്ദേഹം ഒരിക്കലും വാകത്താനത്തു പള്ളിയിൽ തവണ അവകാശപ്പെടുകയോ വികാരിത്വം നടത്തുകയോ ചെയ്തിട്ടില്ല. ഒരിക്കൽ പ്രശ്ന പരിഹാരാർത്ഥം പ. പരുമല തിരുമേനിയുടെ കല്പനപ്രകാരം ഏതാനും മാസം താൽക്കാലികമായി ഭരണം നിർവഹിച്ചു. എങ്കിലും ആ പ്രശ്നം അവസാനിച്ചതോടെ അദ്ദേഹം ഭരണവും അവസാനിപ്പിച്ചു. ഇതും റമ്പാന്മാർക്ക് പള്ളി ഭരിപ്പാൻ അവകാശമില്ലെന്നു വ്യക്തമാക്കുന്നു.

1876-ൽ മുളന്തുരുത്തി സുന്നഹദോസ് വിളിച്ചു ചേർക്കുമ്പോൾ മലങ്കരസഭയിൽ രണ്ടു റമ്പാന്മാർ മാത്രമാണുണ്ടായിരുന്നത്. അവർ അന്ന് സഭയിൽ പ്രശസ്തരും പ്രമുഖരുമായ കോനാട്ട് ഗീവർഗീസ് റമ്പാനും ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനും ആയിരുന്നു. ഇവർ രണ്ടു പേരുടെയും ഒപ്പുകൾ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളിൽ കാണുന്നില്ല. ഇവർ പിന്നീട് യഥാക്രമം മാർ യൂലിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ പേരുകളിൽ മെത്രാപ്പോലീത്താമാരായി. പാത്രിയർക്കീസിന്റെ സെക്രട്ടറിമാരായും സുന്നഹദോസിന്റെ കടലാസുപണികൾക്കുമായി അന്ന് റമ്പാന്മാരായിരുന്ന ഇവർ രണ്ടുപേരും മുളന്തുരുത്തി

സുന്നഹദോസിൽ ഹാജരായിരുന്നു. തങ്ങൾ അന്ന് റമ്പാന്മാരായിരുന്നുവെന്നും, താൻ സുന്നഹദോസിന്റെ കടലാസുപണികൾ (clerical jobs) ആണ് ചെയ്തിരുന്നതെന്നും, തങ്ങൾ രണ്ടാളും സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ ഒപ്പിട്ടില്ലെന്നും കൊല്ലവർഷം 1059 തുലാം പതിനൊന്നിനു പ. പരുമല തിരുമേനി കോടതിയിൽ മൊഴി നൽകിയിട്ടുണ്ട്.

മുളന്തുരുത്തി സുന്നഹദോസിനുശേഷം ഇവർ രണ്ടുപേരെയും, മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, കരോട്ടുവീട്ടിൽ ശീമോൻ കോറി, അമ്പാട്ട് ഗീവർഗീസ് കത്തനാർ, കടവിൽ പൗലൂസ് മല്പാൻ എന്നിവരെയും പാത്രിയർക്കീസ് മെത്രാപ്പോലീത്താമാരായി വാഴിച്ചു. ഇവരിൽ മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, കാരോട്ടുവീട്ടിൽ ശീമോൻ കോറി എന്നിവരും 1876 സെപ്റ്റംബർ 5-നു റമ്പാനാക്കിയ ചാലപ്പുറത്തു യാക്കോബ് കോറിയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും അതേ ദിവസം തന്നെ റമ്പാനാക്കിയ തൊഴുപ്പാടൻ പൗലൂസ് കത്തനാർ (പിന്നീട് കൊച്ചുപറമ്പിൽ മാർ കൂറിലോസ്) അസോസിയേഷൻ അംഗങ്ങളുമായിരുന്നു.

ഈ പശ്ചാത്തലത്തിൽ വേണം 1878 ഫെബ്രുവരി 18-നു പരുമലയിൽ ചേർന്ന അസോസിയേഷൻ യോഗനിശ്ചയത്തെ വിലയിരുത്താൻ. പുതുതായി വാഴിക്കപ്പെട്ട ആറ് മെത്രാപ്പോലീത്താമാരെയും ഈ യോഗം മാനേജിംഗ് കമ്മിറ്റി അംഗങ്ങളാക്കിയതു കൂടാതെ, *സ്ഥാനത്താലും മരണത്താലും വെർപ്പെട്ടുപോയ ആളുകൾക്കു പകരമായി വേണ്ടുന്ന ആളുകളെ കൂട്ടിയും* 40 അംഗങ്ങളുള്ള മാനേജിംഗ് കമ്മിറ്റി രൂപീകരിക്കാൻ തീരുമാനിച്ചു. പുതുതായി രൂപീകരിച്ച മാനേജിംഗ് കമ്മിറ്റിയംഗങ്ങളിൽ മുമ്പ് അംഗങ്ങളായിരുന്ന ചാലപ്പുറത്തു യാക്കോബ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ എന്നിവരെ ഉൾപ്പെടുത്തിയിട്ടില്ല. തന്നെയുമല്ല മുമ്പ് അംഗങ്ങളായിരുന്ന മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, കരവട്ടുവീട്ടിൽ ശിമവോൻ കോറി എന്നിവരെ മെത്രാപ്പോലീത്താമാർ എന്ന നിലയിൽ വീണ്ടും അംഗങ്ങളാക്കി ചേർക്കുകയും ചെയ്തു. അവരൊക്കെ റമ്പാന്മാരായതോടെ മാനേജിംഗ് കമ്മിറ്റി അംഗത്വം നഷ്ടമായി എന്നതാണ് അതിനർത്ഥം. ഇതിനു മുമ്പ് 1877 ജനുവരി 27 മുതൽ 30 വരെ വെളിയനാട് പള്ളിയിൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന അസോസിയേഷൻ കമ്മിറ്റി മെമ്പറന്മാരിൽ റമ്പാൻ സ്ഥാനത്തുയർത്തപ്പെട്ടവരെ നീക്കി പകരം ആളെ നിയമിക്കുവാൻ നിശ്ചയിച്ചിരുന്നു എന്നതും പ്രാധാന്യം അർഹിക്കുന്നു. പിൽക്കാലങ്ങളിലുള്ള മാനേജിംഗ് കമ്മിറ്റികളിലും റമ്പാന്മാരുടെ അസാന്നിധ്യം ശ്രദ്ധേയമാണ്.

1876-നും 1934-നും ഇടയ്ക്കുള്ള ചരിത്രം പരിശോധിച്ചാൽ കേവലം ഒരൊറ്റ റമ്പാൻ മാത്രമാണ് മാനേജിംഗ് കമ്മിറ്റി മെമ്പറായി ഉള്ളത്.

1903–ൽ റമ്പാനായതു മുതൽ 1908–ൽ മെത്രാനാകുന്നതു വരെ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ മാനേജിംഗ് കമ്മിറ്റി മെമ്പറായിരുന്നു. കീഴ്വഴക്കത്തിനു വിരുദ്ധമായ ഈ നടപടിക്കു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി റമ്പാനാകുമ്പോൾ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ മാനേജിംഗ് കമ്മിറ്റി മെമ്പറായിരുന്നു. ഈ കാലഘട്ടത്തിൽ മാനേജിംഗ് കമ്മിറ്റി പുനഃസംഘടിപ്പിച്ചിട്ടുമില്ല. രണ്ടാമതായി, മലങ്കര മെത്രാനെന്ന നിലയിൽ തന്റെ പിൻഗാമിയായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസ്സിലുറപ്പിച്ചിരുന്ന വട്ടശ്ശേരിൽ റമ്പാൻ മാനേജിംഗ് കമ്മിറ്റി മെമ്പറായി തുടരേണ്ടത് അത്യന്താപേക്ഷിതമാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കരുതിയിരിക്കാം. ഇതേ കാലഘട്ടത്തിൽ സഭയിലുണ്ടായിരുന്ന കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, വാകത്താനത്ത് ഗീവർഗ്ഗീസ് റമ്പാൻ, കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ, കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാൻ തുടങ്ങിയ പ്രഗല്ഭർ മാനേജിംഗ് കമ്മിറ്റിയിൽ ഇടം കണ്ടില്ല എന്നത് ഈ നിഗമനത്തെ സാധൂകരിക്കുന്നു.

സാങ്കേതികമായ അർത്ഥത്തിൽ 1934–ലെ ഭരണഘടന റമ്പാന്മാരുടെ മാനേജിംഗ് കമ്മിറ്റിയംഗത്വം തടയുന്നില്ല. ഈ സാങ്കേതികത്വത്തിന്റെ പിൻബലത്താലാണ് എം. സി. കുറിയാക്കോസ് റമ്പാൻ ഒരിക്കൽ അസോസിയേഷൻ സെക്രട്ടറിയായത്. പിന്നീട് ആ നടപടി പിന്തുടർന്നില്ല എന്ന വസ്തുതയും ഇവിടെ പരിഗണിക്കണം. അതേ സാങ്കേതികമായ അർത്ഥത്തിൽ 1876–ലെ മുളന്തുരുത്തി സുന്നഹദോസും റമ്പാന്മാരുടെ മാനേജിംഗ് കമ്മിറ്റിയംഗത്വം തടയുന്നില്ല. എങ്കിലും 1878–ലെ പരുമല അസോസിയേഷൻ റമ്പാന്മാർ മാനേജിംഗ് കമ്മിറ്റിയംഗങ്ങളല്ല എന്ന് വ്യക്തമാക്കിയിട്ടുണ്ട്. റമ്പാന്മാരല്ലാത്ത ദയറാംഗങ്ങൾക്കും ഈ കീഴ്വഴക്കം ബാധകമാണെങ്കിൽക്കൂടി അവരുടെ സേവനം ഇടവകപ്പള്ളികളിൽ തുടരുന്നതിനാൽ അവർക്ക് അസോസിയേഷനിൽ പ്രതിനിധികളാകാം എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. ഇന്നും മലങ്കരസഭാ ഭരണഘടനപ്രകാരം മേൽപ്പട്ടക്കാർ ഒഴികെയുള്ള വൈദികരെ ഇടവകപ്പള്ളികളുടെ പ്രതിനിധികളായി മാത്രമാണ് അസോസിയേഷനിലേക്കു തിരഞ്ഞെടുക്കുന്നത് എന്ന വസ്തുതയും പരിഗണിക്കണം.

എന്നാൽ റമ്പാന്മാർക്ക് ഈ ഒഴിവുകഴിവു ബാധകമല്ല. കാരണം, മലങ്കരസഭയിൽ ഇന്ന് അത്യപൂർവം ഇടവകകളിൽ മാത്രമാണ് റമ്പാന്മാർ വികാരിത്വം നടത്തുന്നത്. അവയാകട്ടെ പൊതു സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട ഇടവകകളുമാണ്. റമ്പാന്മാർ അത്തരം സ്ഥാപനങ്ങളിൽ നിയമിക്കപ്പെടുന്നത് പൊതുമുതലിന്റെ മാനേജർ എന്ന നിലയിലാണ്. സ്ഥാനന്യായേന അവിടെ കൂടിവരുന്ന ഇടവകയുണ്ടെങ്കിൽ അതിന്റെ വികാരി കൂടിയാകുന്നു എന്നു മാത്രം. അതിനാൽ അവർക്ക് അസോസിയേഷൻ അംഗത്വത്തിനും, തദ്വാര മാനേജിംഗ് കമ്മിറ്റിയംഗത്വത്തിനും അർഹതയില്ല എന്നു വ്യക്തമാണ്.

(*അൽമായവേദി, ഫെബ്രുവരി, 2007*)

# 10

# കാനോനിക പാത്രിയർക്കീസ്

പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരസഭയെ കീഴടക്കാൻ പ്രൊട്ടസ്റ്റന്റു കാർ ബ്രിട്ടീഷ് സാമ്രാജ്യാധികാരികളുടെ പിൻബലത്തോടെ നടത്തിയ യുദ്ധമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭാകാര്യത്തിൽ ഇടപെടാൻ അവസരമൊരുക്കിയത്. തിരഞ്ഞെടുപ്പ് കൂടാതെയുള്ള തന്റെ മേല്പട്ടവാഴ്ച അംഗീകരിപ്പിക്കുവാൻ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേൽക്കോയ്മ ആദ്യം പ്രചരിപ്പിച്ചു. പിന്നീടദ്ദേഹം അതിൽനിന്നു പിൻമാറിയെങ്കിലും അപ്പോഴേയ്ക്കും സമയം വൈകിപ്പോയിരുന്നു.

ഈ പശ്ചാത്തലത്തിലാണ് 1876–ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ മുളന്തുരുത്തി സുന്നഹദോസ് വിളിച്ചു കൂട്ടിയത്. സുന്നഹദോസിന്റെ സൂത്രധാരകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന് പാത്രിയർക്കീസ് അപ്പോഴേക്കും അവകാശപ്പെട്ടുതുടങ്ങിയ അപരിമിതമായ അധികാരത്തിന്റെ അപകടങ്ങളെക്കുറിച്ച് വ്യക്തമായ ധാരണ ഉണ്ടായിരുന്നു. എങ്കിലും അന്നത്തെ സാഹചര്യത്തിൽ പാത്രിയർക്കീസിന്റെ പിന്തുണ അദ്ദേഹത്തിന് ആവശ്യമായിരുന്നു. എന്നാൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിട്ടുകൊടുക്കുവാൻ തയാറായില്ല.

മുളന്തുരുത്തി സുന്നഹദോസിന്റെ സമയത്ത് അതിന്റെ കാനോനായിലെ ഓരോ വകുപ്പും ഉടനുടൻ സുറിയാനിയിലേക്ക് പരിഭാഷപ്പെടുത്തി വായിച്ചു ബോദ്ധ്യപ്പെട്ടാണ് പാത്രിയർക്കീസ് അംഗീകരിച്ചുപോന്നത്. ആ പാത്രിയർക്കീസിനെക്കൊണ്ട് *സകല കാര്യങ്ങളിലും പരദേശ ഇടവകകളും മലങ്കര ഇടവകയും എപ്പോഴും യോജിച്ചും, രണ്ടു വകക്കാർക്കും അന്തോഖ്യാ സിംഹാസനത്തുങ്കലേക്കുള്ള അവകാശം സമവും സംബന്ധം തുല്യവും ആയിരിക്കുന്നതും, ഇവിടുത്തെ മജലീസും അവിടുത്തെ മജലീസ്സും അന്യോന്യതയോടെ ഇരിക്കുകയും കമ്മട്ടിയുടെ അനുമതിയോടുകൂടി സഭയ്ക്കും സമുദായത്തിനും വേണ്ടി ചെയ്യപ്പെടുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുകയും ചെയ്യണമെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു* എന്ന കാനോന അംഗീകരിപ്പിക്കുന്നതിൽ മാർ ദീവന്നാസ്യോസ് വിജയിച്ചു.

യഥാർത്ഥത്തിൽ പാത്രിയർക്കീസിന്റെ സകല അവകാശ അധികാരങ്ങളെയും ഖണ്ഡിക്കുന്ന ഒന്നാണ് ഈ കാനോന. ഈ അപകടം പാത്രി

യർക്കീസിനു അന്നു ബോദ്ധ്യമായോ എന്നത് സംശയമാണ്. നവീകരണ വിഭാഗവുമായുള്ള സമരത്തിന്റെ മൂർദ്ധന്യത്തിൽ പാത്രിയർക്കീസുമായുള്ള ഒരു അഭിപ്രായവ്യത്യാസം മലങ്കരസഭയ്ക്കാ മാർ ദീവന്നാസ്യോസ് അഞ്ചാമനോ അചിന്ത്യമായിരുന്നു. പക്ഷേ പിൽക്കാലത്ത് പാത്രിയർക്കീസിന്റെ സമ്മർദ്ദം രൂക്ഷമായതോടെ 1892 വൃശ്ചികം 13-നു കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി ടി. വകുപ്പു പ്രകാരമുള്ള തങ്ങളുടെ അധികാരം വ്യക്തമാക്കുകയും പാത്രിയർക്കീസിന്റെ അവകാശവാദങ്ങളെ തള്ളിക്കളയുകയും ചെയ്തു.

ഈ അവസരത്തിലൊന്നും അന്തോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധം വിഛേദിക്കണമെന്നു മലങ്കരസഭയ്ക്ക് ആഗ്രഹമില്ലായിരുന്നു. പക്ഷേ 1911-ൽ മാർ ദീവന്നാസ്യോസ് ആറാമനെ അകാരണമായും നിയമങ്ങൾ പാലിക്കാതെയും അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കിയതോടെ പാത്രിയർക്കീസുമായുള്ള ബന്ധത്തെപ്പറ്റി ഒരു പുനർവിചിന്തനം മലങ്കരസഭയ്ക്ക് ആവശ്യമായി വന്നു. അതോടെ മുളന്തുരുത്തി സുന്നഹദോസിന്റെ ടി. കാനോനാ സജീവ ചർച്ചാവിഷയമായി.

സ്വന്തം കോളനിയും സ്വർണ്ണഖനിയുമായി മാത്രം മലങ്കരസഭയെ പരിഗണിച്ച പാത്രിയർക്കീസുമാർ മലങ്കരസഭയ്ക്ക് ഒരധികാരവും വകവെച്ചു കൊടുക്കുവാൻ തയാറായിരുന്നില്ല. തങ്ങൾ വാഴിക്കുന്ന ഏതു *ശേമ്യനെ*യും മലങ്കരസഭ കണ്ണുമടച്ച് അനുസരിച്ചുകൊള്ളണമെന്നായിരുന്നു അന്ത്യോഖ്യരുടെ നിലപാട്. അക്കാലത്ത് പാത്രിയർക്കീസ് തിരഞ്ഞെടുപ്പിനു ക്ഷണിക്കപ്പെട്ടിരുന്നത് മലങ്കര മെത്രാപ്പോലീത്തായും സ്ഥലത്തുള്ള *ശീമ തഹലൂപ്പായും* മാത്രം.

1911-ലെ മുടക്കിനു ശേഷവും പാത്രിയർക്കീസുമായുള്ള ബന്ധം വിഛേദിക്കുവാൻ മലങ്കരസഭ ശ്രമിച്ചില്ല. പക്ഷേ, ആ സംഭവവികാസങ്ങൾ 1876-ലെ കാനോനാ പ്രദാനം ചെയ്യുന്ന അവകാശങ്ങൾ ആവശ്യപ്പെടാൻ മലങ്കരസഭയെ പ്രേരിപ്പിച്ചു. മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുക്കാത്ത പാത്രിയർക്കീസിനെ അംഗീകരിക്കാതിരിക്കാനുള്ള സ്വാതന്ത്ര്യം തങ്ങൾക്കുണ്ടെന്നു മലങ്കരസഭ വ്യക്തമാക്കി. മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കാലം ചെയ്തതിനെ തുടർന്ന് *കാതോലിക്കയും മലബാർ മജലീസും പങ്കെടുക്കാതെ നടത്തുന്ന പാത്രിയർക്കാ തിരഞ്ഞെടുപ്പ് മലബാർ സഭ അംഗീകരിക്കില്ല* എന്ന ടെലിഗ്രാം മാർ ദീവന്നാസ്യോസ് ആറാമൻ ശീമയിലെ മെത്രാന്മാർക്ക് 1932 ഫെബ്രുവരി 29-ന് അയച്ചു. തുടർന്ന് ഇക്കാര്യം വിശദീകരിച്ചുകൊണ്ട് അതേ വർഷം മാർച്ച് 7-ന് ദീർഘമായ ഒരു കത്തും അദ്ദേഹം അവർക്കയച്ചു.

ഈ വിഷയത്തെപ്പറ്റി വിശദമായ ഒരു ലേഖനം എം. എ. ചാക്കോ

പ്രസിദ്ധീകരിച്ചിട്ടുണ്ട്. 1935 ജനുവരി 1-നു ലഘുലേഖാരൂപത്തിൽ പ്രസിദ്ധീകരിച്ച ടി ലേഖനത്തിൽ *ഉഭയസമ്മതപ്രകാരം പാത്രിയർക്കീസ് അംഗീകരിച്ച ഒരവകാശവാദം ഉഭയസമ്മതം കൂടാതെ റദ്ദാക്കാൻ പാത്രിയർക്കീസിനോ പിൻഗാമികൾക്കോ അവകാശമില്ല* എന്ന നിയമപ്രശ്നം സമർത്ഥിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം *അന്ത്യോഖ്യാ സിംഹാസനത്തിനെ ബന്ധിക്കുന്നതായ ഒരുടമ്പടി പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കര സന്ദർശിച്ച സമയം മുളന്തുരുത്തി സുന്നഹദോസിൽ വെച്ചു മലങ്കരസഭാ പ്രതിനിധികൾ മുഖാന്തരം മലങ്കരസഭയോടു ചെയ്തിട്ടുള്ളതിനെ ആ പാത്രിയർക്കാ സിംഹാസനത്തിന്മേൽ പിന്നീടു വന്നുകയറിയ ആൾക്ക് മലങ്കരസഭയുടെ സമ്മതം കൂടാതെ റദ്ദു ചെയ്യുവാൻ നിയമം സമ്മതിക്കുന്നില്ല. പരദേശ സഭയുടെ മജലീസായ സുന്നഹദോസു വിളിച്ചുകൂട്ടി നിശ്ചയം ചെയ്താൽ വിശേഷവിധി അതുകൊണ്ടൊന്നും സിദ്ധിക്കയില്ല. പൂജ്യത്തോടു പൂജ്യം കൂട്ടിയാൽ കിട്ടുന്നതു പൂജ്യം തന്നെയാണ്.*

ഈ പശ്ചാത്തലത്തിൽ വേണം 1934 ഡിസംബർ 26-നു പാസാക്കിയ മലങ്കരസഭാ ഭരണഘടനയിലെ *പാത്രിയർക്കീസ്* എന്ന പരാമർശനത്തെ പരിഗണിക്കാൻ. ടി. ഭരണഘടനയുടെ ഒന്നാം വകുപ്പിൽ *മലങ്കരസഭ - ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പാത്രിയർക്കീസുമാകുന്നു* എന്നാണ് കൊല്ലവർഷം 1110-ൽ പ്രസിദ്ധീകരിച്ച ഭരണഘടന വ്യക്തമാക്കുന്നത്. ഇപ്പോഴത്തെ ഭരണഘടനയിലുള്ള *അന്ത്യോഖ്യ* എന്ന വാക്ക് പിൽക്കാലത്ത് ആരോ കൂട്ടിച്ചേർത്തതാണ്.

ഒന്നാം വകുപ്പിലെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അവകാശാധികാരങ്ങളെപ്പറ്റിയുള്ള ചർച്ച മാറ്റിവെച്ചാൽതന്നെ പാത്രിയർക്കീസിനെ അംഗീകരിക്കുകയോ അംഗീകരിക്കാതിരിക്കുകയോ ചെയ്യാനുള്ള അവകാശം മലങ്കരസഭയ്ക്കുണ്ടെന്നു ടി. ഭരണഘടനയിൽ 92-ാം വകുപ്പ് (ഭേദഗതി ചെയ്ത ഭരണഘടനയിൽ 101) വ്യക്തമാക്കുന്നു. ഇവിടെയാണ് മുളന്തുരുത്തി സുന്നഹദോസ് നിശ്ചയത്തിന്റെ പ്രസക്തി. *കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു* എന്നതാണ് 101 വകുപ്പ് പറയുന്നത്. ഈ കാനോനാകളിൽ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളും മലങ്കരസഭാ ഭരണഘടനയും ഉൾപ്പെടും. ചുരുക്കത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗീകരിച്ചതും, പൗരസ്ത്യ കാതോലിക്കായുടെ സഹകരണത്തോടുകൂടി (കുറഞ്ഞ പക്ഷം സമ്മതത്തോടു കൂടിയെങ്കിലും) വാഴിച്ചതുമായ പാത്രിയർക്കീസിനു മാത്രമാണ് 1-ാം വകുപ്പ് പ്രദാനം ചെയ്യുന്ന അവകാശങ്ങൾ ലഭ്യമാ

കുന്നത്. ഇപ്പോഴത്തെ പാത്രിയർക്കീസിന്റെ തിരഞ്ഞെടുപ്പിൽ ഈ രണ്ടു മാനദണ്ഡങ്ങളും പാലിച്ചിട്ടില്ല. ഇനി ഇവിടുത്തെ *മജലീസിന്റെ* അനുമതി കൂടാതെ കാതോലിക്കാ, പാത്രിയർക്കീസിനെ അംഗീകരിച്ചാൽ അതു സാധുവായിരിക്കില്ല. പാത്രിയർക്കീസിന് അംഗീകാരം കൊടുക്കണമെന്ന് മജലീസിനെ ആർക്കും നിർബന്ധിക്കാനുമാവില്ല.

ഇനിയും ടി. ഭരണഘടന വിഭാവനം ചെയ്യുന്ന *അന്ത്യോഖ്യാ പാത്രി യർക്കീസ്* ആരാണെന്നു ചിന്തിക്കാം. ഇന്ന് *അന്ത്യോഖ്യാ പാത്രിയർ ക്കീസ്* എന്ന് സ്ഥാനനാമം ഉപയോഗിക്കുന്ന അഞ്ചു സ്ഥാനികളുണ്ട്. അവ സിറിയൻ ഓർത്തഡോക്സ്, മാറാനായ, ഗ്രീക്ക് റോമൻ കത്തോലിക്കർ, സിറിയൻ റോമൻ കത്തോലിക്കർ എന്നീ വിഭാഗങ്ങളുടെ തലവന്മാരാണ്. ഇവരിൽ സിറിയൻ ഓർത്തഡോക്സ് സഭയുടെ തലവനാണ് സഭാഭര ണഘടനയിൽ പ്രതിപാദിക്കപ്പെടുന്നത് എന്ന് ന്യായമായും അനുമാ നിക്കാം. കാരണം, മുകളിൽ പറഞ്ഞവയിൽ ഈ സഭയുമായി മാത്ര മാണ് മലങ്കരസഭയ്ക്ക് വി. കുർബാനാ സംസർഗ്ഗമുള്ളത്. ബാക്കി നാലും മലങ്കരസഭയുമായി വിശ്വാസഐക്യമുള്ള ഓറിയന്റൽ ഓർത്തഡോക്സ് സഭാകുടുംബത്തിൽപ്പെട്ടവയല്ല. സിറിയൻ ഓർത്തഡോക്സ് സഭയുമായി വിശ്വാസഐക്യമുള്ളതിനാലാണ് അവരുടെ പാത്രിയർക്കീസിനെ അംഗീ കാരത്തിനു വിധേയമായി മലങ്കരസഭാ ഭരണഘടനയിൽ പ്രതിപാദിക്കു ന്നത് എന്നത് നിസ്തർക്കമാണ്.

1970-കളിൽ എട്ടാം മലങ്കരയുദ്ധം ആരംഭിക്കുമ്പോൾപോലും വിശ്വാ സപരമായി സിറിയൻസഭയും മലങ്കരസഭയും തമ്മിൽ വൈജാത്യമില്ലാ യിരുന്നു. എന്നാൽ ഇന്ന് സ്ഥിതി വിഭിന്നമാണ്. 1990-കളിൽ അന്ത്യോ ഖ്യൻ സഭയും റോമൻ കത്തോലിക്കാസഭയും തമ്മിൽ കുർബാന സംസ ർഗം ആരംഭിച്ചു. അടിയന്തിര ഘട്ടങ്ങളിൽ മാത്രം എന്ന മറ പിടിച്ചാണെ ങ്കിലും ഇന്നതൊരു പതിവായിത്തീർന്നിട്ടുണ്ട്. തുടർന്ന് പരസ്പര വിവാ ഹബന്ധവും (സഭ മാറാതെ വധുവും വരനും രണ്ടു സഭാംഗങ്ങളായി തുടർന്നു കൊണ്ടുതന്നെ) ആരംഭിച്ചു. ഫലത്തിൽ ഏതൊരു കൂദാ ശയ്ക്കും റോമൻ കത്തോലിക്കാ സഭയുമായി സഹകരിക്കുന്ന ഒരു ഇട ത്തരം റീത്തു സഭയായി സിറിയൻ ഓർത്തഡോക്സ് സഭ ഇന്ന് അധഃ പതിച്ചിരിക്കുകയാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബ ത്തിലെ മറ്റൊരു സഭയും കടുത്ത റോമൻ സമ്മർദ്ദവും പ്രലോഭനങ്ങളും ഉണ്ടായിട്ടും ഈ വിശ്വാസ വൈപരീത്യത്തിന് അംഗീകാരം നൽകിയി ട്ടില്ല.

ചുരുക്കത്തിൽ വി. കുർബാനയെപ്പറ്റിയും കൂദാശകളെപ്പറ്റിയുമുള്ള വിശ്വാസത്തിൽ വെള്ളം ചേർത്തതോടെ അസക്സാൻഡ്രിയൻ വേദ ശാസ്ത്രം അംഗീകരിക്കുന്ന സഭകൾക്ക് സിറിയൻ ഓർത്തഡോക്സ് സഭ

വേദവിപരീതികളാണ്. ഫലത്തിൽ മറ്റ് നാല് അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെയും നിലവാരത്തിലാണ് ഇന്ന് സിറിയൻ അന്ത്യോഖ്യാ പാത്രിയർക്കീസും.

അലക്സാൻഡ്രിയൻ വേദശാസ്ത്രം അംഗീകരിക്കുന്ന ഒരു സഭ എന്ന നിലയിൽ അതിനു വിരുദ്ധനായ ഒരു പാത്രിയർക്കീസിനു മലങ്കരസഭയിൽ സ്ഥാനമില്ല. റോമൻ മോഹവലയത്തിൽ നിന്നും കരകയറുവാൻ ഇനി സിറിയൻ സഭയ്ക്ക് കഴിയില്ല എന്നതിനാൽ മലങ്കരസഭാ ഭരണഘടനപ്രകാരമുള്ള ഒരു അന്ത്യോഖ്യാ പാത്രിയർക്കീസ് ഇനി ഉണ്ടാവുകയില്ല എന്ന് ഉറപ്പാക്കാം. മുകളിൽ പറഞ്ഞ കാരണങ്ങൾക്കൊണ്ട് ഭരണഘടനയുടെ ഒന്നാം വകുപ്പിനെ കുറിച്ച് യാതൊരു ആശങ്കയ്ക്കും ഇന്നു സ്ഥാനമില്ല. കാരണം കാനോനിക അന്ത്യോഖ്യാ പാത്രിയർക്കീസ് ഇന്നില്ല. ഇനി ഉണ്ടാവുകയുമില്ല. അഥവാ ഉണ്ടായാൽത്തന്നെ അത് അംഗീകരിക്കാതിരിക്കാനുള്ള അവകാശം മലങ്കരസഭയ്ക്കുണ്ട്.

തിരക്കുകൂട്ടി ഒന്നാം വകുപ്പ് ഭേദഗതി ചെയ്യുക എന്നത് പ്രായോഗികമല്ല. കാരണം, ഭരണപരമായ ഒരു തിരുത്തൽ എന്നതിനേക്കാൾ ഉപരിയായി കൂദാശാപരമായ ഘടകങ്ങൾ കൂടി അതിൽ അടങ്ങിയിട്ടുണ്ട്. വി. കുർബാനയുടെ ഒന്നാം തുബ്ദേൻ, മറ്റു ശുശ്രൂഷാക്രമങ്ങളിലെ ലുത്തിനിയകൾ ഇവയിലും തദനുസൃതമായ മാറ്റങ്ങൾ വരുത്തേണ്ടതുണ്ട്. ആരാധനക്രമങ്ങളിലെ മാറ്റം ആലോചനയും അംഗീകാരവും കൂടാതെ നടത്താവുന്ന ഒന്നല്ല.

മറിച്ച്, ഭരണഘടന വിഭാവനം ചെയ്യുന്ന കാനോനിക പാത്രിയർക്കീസ് ഇപ്പോൾ നിലവിലില്ലെന്നും, ഉണ്ടായാൽത്തന്നെ അംഗീകരിക്കാതിരിക്കാനുള്ള സ്വാതന്ത്ര്യം മലങ്കരസഭയ്ക്കുണ്ടെന്നും ഉള്ള ധൈര്യത്തിൽ മുമ്പോട്ടുപോകാം. അതോടൊപ്പം കാനോനികമായ ഒരു അന്ത്യോഖ്യാ പാത്രിയർക്കീസ് ഉണ്ടാകാൻ പ്രാർത്ഥിക്കുകയും ചെയ്യാം. മുളന്തുരുത്തി സുന്നഹദോസിലെ *അവകാശം സമവും സംബന്ധം തുല്യവും* എന്ന വകുപ്പു പയോഗിച്ച് ഒരു കാനോനിക അന്ത്യോഖ്യാ പാത്രിയർക്കീസിനെ വാഴിക്കുന്ന കാര്യവും വേണമെങ്കിൽ പരിഗണിക്കാം.

(*അൽമായവേദി, മാർച്ച്, 2007*)

# 11

# കൂട്ടു ട്രസ്റ്റികൾ

അപ്പോസ്തോലിക പിന്തുടർച്ചയുള്ള പുരാതന സഭകളിൽ മലങ്കര സഭയ്ക്കു മാത്രം രണ്ടു പ്രത്യേകതകളുണ്ട്. ഒന്നാമതായി കശീശാമാർക്കും അവൈദികർക്കും കൂടെ പങ്കാളിത്വമുള്ള ജനാധിപത്യ സ്വഭാവമുള്ള ഭരണസംവിധാനവും, അതിനുതകുന്ന ലിഘിത ഭരണഘടനയും. രണ്ടാമതായി മലങ്കര മെത്രാപ്പോലീത്തായോടൊപ്പം സഭയുടെ ലൗകിക ഭരണത്തിൽ ഓരോ കത്തനാർ, അൽമായ കൂട്ടുട്രസ്റ്റിമാരുടെ സാന്നിദ്ധ്യം.

ആംഗ്ലിക്കൻ മിഷനറിമാർ മലങ്കരസഭാ സ്വത്തുക്കളിന്മേൽ ഉന്നയിച്ച അവകാശവാദം പരിഗണിച്ച 1840-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരമാണ് മലങ്കരമെത്രാന് കൂട്ടുട്രസ്റ്റികൾ ഉണ്ടായത്. പക്ഷേ, ആദ്യമായി അവരെ തിരഞ്ഞെടുത്തത് വളരെക്കാലം കഴിഞ്ഞ് 1869 തുലാം 9-ന് (ഒക്ടോ. 21) കോട്ടയം പഴയസെമിനാരിയിൽ ചേർന്ന *മലങ്കര പള്ളിയോഗ*മാണ്. 1934-ൽ സഭാഭരണഘടന പാസാക്കിയപ്പോഴും കൂട്ടുട്രസ്റ്റിമാരെ നിലനിർത്തി.

പഴയസെമിനാരി, വട്ടിപ്പണം ഇവ രണ്ടിൽനിന്നും ഉൽഭവിക്കുന്ന സ്വത്തുക്കൾ എന്നിവയിൽ മാത്രമാണ് നിയമേന കൂട്ടുട്രസ്റ്റിമാർക്ക് ഭരണാധികാരമുള്ളത്. കാരണം ഈ സ്ഥാനങ്ങൾ രൂപംകൊണ്ട 1840-ലും, ആദ്യ തിരഞ്ഞെടുപ്പു നടന്ന 1869-ലും മലങ്കരസഭയ്ക്ക് ആകെയുണ്ടായിരുന്ന പൊതുസ്വത്തുക്കൾ ഇവ മാത്രമായിരുന്നു. അതിന്റെ ചുവടു പിടിച്ചാണ് 1934-ൽ സഭാഭരണഘടന പാസാക്കിയത്.

എന്നാൽ 1934-ലെ സഭാഭരണഘടന കൂട്ടുട്രസ്റ്റിമാരെ *ഭരണഘടനാപരമായ പദവി*കളായാണ് (Constitutional Posts) കണ്ടിരുന്നത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അവരെ നേരിട്ടു തിരഞ്ഞെടുക്കുന്നു എന്നു മാത്രമല്ല, തിരഞ്ഞെടുപ്പു മാത്രം മൂലം അവർ സ്ഥാനം പ്രാപിക്കുന്നു എന്നതും ഇതിനു തെളിവാണ്. നടപടിച്ചട്ടങ്ങൾപ്രകാരം, ഹാജരായ അംഗങ്ങളുടെ 50% + 1 വോട്ട് നേടിയെങ്കിൽ മാത്രമേ കൂട്ടുട്രസ്റ്റിമാർ വിജയിച്ചതായി കണക്കാക്കൂ എന്നതും ഈ സ്ഥാനത്തിന്റെ ഗൗരവം വർദ്ധിപ്പിക്കുന്നു.

മറ്റുതരത്തിൽ വ്യക്തമാക്കിയിട്ടില്ലെങ്കിൽ പഴയസെമിനാരി, വട്ടിപ്പണം, ഇവ രണ്ടിൽനിന്നും ഉൽഭവിക്കുന്ന സ്വത്തുക്കൾ എന്നിവയിലെ സഹഭരണാധികാരമൊഴികെ വർക്കിംഗ് കമ്മിറ്റിയിലെ സ്ഥിരാംഗത്വം മാത്രമേ കൂട്ടുട്രസ്റ്റിമാർക്കുള്ളു. പക്ഷേ, അവയ്ക്കുപരിയായ ബഹുമാനമാണ് സഭ അവർക്കു വകവെച്ചു കൊടുക്കുന്നത്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ രൂപീകരിച്ച 1873-ലെ പരുമല സുന്നഹദോസ്, അതു സ്ഥിരപ്പെടുത്തിയ 1876-ലെ മുളന്തുരുത്തി സുന്നഹദോസ് എന്നിവയാണ് അസോസിയേഷൻ സെക്രട്ടറി എന്ന സ്ഥാനം രൂപീകരിച്ചത്. 1934-ലെ സഭാഭരണഘടന അസോസിയേഷൻ സെക്രട്ടറിയുടെ അവകാശങ്ങളും ഉത്തരവാദിത്വങ്ങളും നിർവചിച്ചു. അസോസിയേഷൻ സെക്രട്ടറി, മാനേജിംഗ് കമ്മിറ്റിയുടേയും സെക്രട്ടറി ആയിരിക്കുമെന്നതും, വർക്കിംഗ് കമ്മിറ്റിയിലെ സ്ഥിരാംഗത്വവും മാത്രമാണ് അവകാശങ്ങളുള്ളത്.

താഴെ പറയുന്നവയാണ് ഉത്തരവാദിത്വങ്ങൾ: 1. സമുദായത്തിന്റെ വരവു-ചിലവു കണക്കു സൂക്ഷിക്കുക. 2. സ്ഥാവര-ജംഗമ വസ്തുക്കളുടെ കണക്കു സൂക്ഷിക്കുക. 3. തിരട്ട് തയാറാക്കി സമയാസമയങ്ങളിൽ മാനേജിംഗ് കമ്മിറ്റിയിൽ ഹാജരാക്കുക. 4. അസ്സോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടേയും മിനിട്സ് എഴുതി സൂക്ഷിക്കുക.

കൂട്ടുട്രസ്റ്റിമാരേക്കാൾ വിഭിന്നമായി *എൽപ്പിക്കപ്പെട്ട അധികാരം* (Delegated authority) മാത്രമേ അസോസിയേഷൻ സെക്രട്ടറിക്കുള്ളു. മാനേജിംഗ് കമ്മിറ്റിയാണ് സെക്രട്ടറിയെ തിരഞ്ഞെടുക്കുന്നത് (ഈ തിരഞ്ഞെടുപ്പിന് 50% + 1 ഭൂരിപക്ഷം ആവശ്യമില്ല. കേവല ഭൂരിപക്ഷം മാത്രം മതി) എന്നതു മാത്രമല്ല, ഈ തിരഞ്ഞെടുപ്പു പ്രാബല്യത്തിലെത്താൻ മലങ്കര മെത്രാപ്പോലീത്തായുടെ അംഗീകാരം ആവശ്യമുണ്ട് എന്ന ഭരണഘടനാ നിബന്ധനയും ഇതു വ്യക്തമാക്കുന്നുണ്ട്. ഭരണഘടനപ്രകാരം സ്വതന്ത്രമായ യാതൊരു അധികാരവും അസോസിയേഷൻ സെക്രട്ടറിക്കില്ല. ഉദാഹരണത്തിന് അദ്ധ്യക്ഷന്റെ അഭാവത്തിലോ, നിയോഗത്താലെയോ അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്ന പ്രക്രിയയിൽ സെക്രട്ടറിക്കു യാതൊരു പങ്കുമില്ല. അതേപോലെതന്നെ, സ്ഥാവര-ജംഗമ വസ്തുക്കളുടെ കണക്കു സൂക്ഷിക്കാമെങ്കിലും വർഷാവർഷം മലങ്കര മെത്രാപ്പോലീത്തായുടെയും രണ്ട് മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടേയും ഒപ്പ് ഈ കണക്കിൽ വെയ്ക്കേണ്ടതാണ് എന്ന ഭരണഘടനാ നിബന്ധനയും ഇതു വെളിവാക്കുന്നുണ്ട്.

ഈ പരിമിതികൾ ഒക്കെ ഉണ്ടെങ്കിലും മേല്പട്ടക്കാർ ഒഴികെയുള്ള സഭാസ്ഥാനികൾ മലങ്കരസഭയുടെ വ്യക്തിത്വത്തിന്റെ പ്രതീകങ്ങളാണ്. പ്രതീകങ്ങളാണ് അവ പ്രതിനിധാനം ചെയ്യുന്നതിന്റെ അന്തസ് നിലനിർത്തുന്നത് എന്ന വസ്തുത ഈ സ്ഥാനികളുടെ പ്രാധാന്യം വർദ്ധിപ്പിക്കുന്നു. ഒപ്പം അവരെ തിരഞ്ഞെടുക്കുന്നവരുടെ ഉത്തരവാദിത്വവും.

(*മലങ്കരസഭാ മാസിക, മാർച്ച്, 2012*)

# 12

# വലിയപള്ളിയും ചെറിയപള്ളിയും

സമീപകാലത്ത് മലങ്കരസഭയിലുണ്ടായ ഒരു പ്രധാന വിവാദമാണ് *'വലിയപള്ളി'* പ്രഖ്യാപനങ്ങൾ. നൂറ്റാണ്ടുകളായി കേരളത്തിൽ നിലനിൽക്കുന്ന സംജ്ഞകളാണ് വലിയപള്ളി - ചെറിയപള്ളി എന്നിവയെങ്കിലും ഇതിന്റെ യഥാർത്ഥ അർത്ഥം ഇന്നുള്ളവർ ഗ്രഹിക്കുന്നുണ്ടോ എന്നു സംശയമാണ്.

## പള്ളി

കേരളത്തിൽ ഹൈന്ദവ ഇതരമായ ആരാധനാലയങ്ങൾക്ക് പൊതുവെ പറയുന്ന പേരാണ് പള്ളി. എന്നാൽ ഈ ദ്രാവിഡ പദത്തിന്റെ അർത്ഥം *ഗ്രാമം* എന്നാണ്. ഒരു മതവിഭാഗത്തിന്റെ പ്രാദേശിക കൂട്ടായ്മയുടെ ആരാധനാസ്ഥലമാണ് *പള്ളി* എന്ന പേരിൽ പിന്നീട് അറിയപ്പെട്ടത്. നമ്പൂതിരി പാരമ്പര്യത്തിൽ ഇതിനു സമാനമായ സ്ഥാപനം *ഗ്രാമം* എന്ന പേരിലാണ് അറിപ്പെടുന്നത്.

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങൾ വരെ ക്രിസ്ത്യൻ പള്ളികൾ സ്ഥലപ്പേരിലാണ് അറിയപ്പെട്ടിരുന്നത്. ഇന്നത്തേതുപോലെ നാമഹേതു പരിശുദ്ധന്മാരുടെ പേരു ചേർക്കുക സാധാരണമല്ലായിരുന്നു. പള്ളികളുടെ എണ്ണം വർദ്ധിക്കുകയും ഒരേ സ്ഥലത്ത് ഒന്നിലധികം പള്ളികൾ പലപ്പോഴും വിവിധ വിഭാഗങ്ങളുടേതായി സ്ഥാപിതമാവുകയും ചെയ്തപ്പോഴാണ് മദ്ധ്യസ്ഥ പരിശുദ്ധന്റെയും, വിഭാഗങ്ങളുടെയും പേര് ഉപയോഗിച്ചു തുടങ്ങിയത്. പാശ്ചാത്യ സ്വാധീനവും ഇതിനൊരു കാരണമാണ്.

## വലിയ പള്ളിയും ചെറിയ പള്ളിയും

മുൻ കാലങ്ങളിൽ ഒരേ സ്ഥലത്ത് രണ്ടു പള്ളികളുണ്ടാവുക അത്യപൂർവമായിരുന്നു. ഇടവകയിലെ അന്തഃഛിദ്രങ്ങളായിരുന്നു രണ്ടു പള്ളികൾ ഒരേ സ്ഥലത്തുണ്ടായതിന്റെ കാരണം. പുതിയ ഒരു പള്ളി ഉണ്ടാകുമ്പോൾ രണ്ടു പള്ളികളെയും തമ്മിൽ തിരിച്ചറിയാൻ ആദ്യ പള്ളിയെ *വലിയപള്ളി* എന്നു വിളിക്കും. സ്വാഭാവികമായും രണ്ടാമതു സ്ഥാപിക്കപ്പെട്ട പള്ളി *ചെറിയ പള്ളി* യുമാകും. കോട്ടയം, കോതമംഗലം, കടുത്തുരുത്തി, അങ്കമാലി, പാമ്പാക്കുട, പാമ്പാടി, കുണ്ടറ അങ്ങനെ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ചൂണ്ടിക്കാണിക്കാം.

പലപ്പോഴും വലിയ പള്ളിയാകണമെന്നില്ല *വലിയപള്ളി.* അങ്കമാലി,

കോതമംഗലം, കടുത്തുരുത്തി, കോട്ടയം തുടങ്ങി പലയിടത്തും *ചെറിയ പള്ളി*കളാണ്. പ്രാരംഭം മുതൽ ജനസംഖ്യയിലും വിസ്തൃതിയിലും മുമ്പിൽ. പക്ഷേ, അതുകൊണ്ട് പഴയ പള്ളിയുടെ *വലിയ പള്ളി* എന്ന പേരു മാറിയില്ല. സ്ഥാപനകാലത്തിൽ കേവലം രണ്ടു ദശവത്സരങ്ങളുടെ വ്യത്യാസം മാത്രമുള്ള കോട്ടയം വലിയ-ചെറിയ പള്ളികളിലും സ്ഥിതി മറിച്ചല്ല. പക്ഷേ, പിൽക്കാലത്ത് പ്രാധാന്യം ചെറിയ പള്ളികൾക്കാവുക സാധാരണമായിരുന്നു.

ഒരേ സ്ഥലത്ത് രണ്ടു പള്ളികൾ വന്നാൽ മാത്രമേ അവയിൽ പഴയ പള്ളിക്കു *വലിയപള്ളി* എന്ന പേരു ലഭിക്കൂ എന്ന് ഒരു ഉദാഹരണം കൊണ്ടു വ്യക്തമാക്കാം. അനേകം പള്ളികളുടെ തലപ്പള്ളിയാണ് മണർകാട് പള്ളി. ആ പള്ളികളൊക്കെയും മറ്റു പ്രദേശങ്ങളുടെ പേരിലാണ് അറിയപ്പെടുന്നത്. അതിനാൽ മണർകാടു പള്ളി ഇന്നും *വലിയപള്ളി*യെന്ന് അറിയപ്പെടുന്നില്ല.

അതുപോലെ തന്നെ പുതുപ്പള്ളി പള്ളിയിൽ നിന്നും അനേകം ഇടവകകൾ സ്വതന്ത്രമായിട്ടുണ്ട്. പക്ഷേ, 20-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ പുതുപ്പള്ളിയിലെ നിലയ്ക്കൽ പള്ളി സ്ഥാപിക്കുന്നതു വരെ പുതുപ്പള്ളി പള്ളിയും *വലിയപള്ളി* എന്നറിയപ്പെട്ടിരുന്നില്ല. പിന്നീട് പുതിയ പള്ളിക്ക് *നിലയ്ക്കൽ* എന്ന പേര് ഉറച്ചതോടെ പുതുപ്പള്ളി പള്ളിയുടെ *വലിയപള്ളി* എന്ന സംബോധന പ്രചാരലുപ്തമായി. ഇതിൽനിന്നെല്ലാം വേർതിരിച്ചറിയാനുള്ള ഒരു ഉപാധി മാത്രമായിരുന്നു വലിയ പള്ളി - ചെറിയ പള്ളി സംജ്ഞകൾ എന്നു വ്യക്തം.

**കത്തീഡ്രൽ**

മലങ്കരയിൽ കത്തീഡ്രൽ എന്ന സങ്കൽപ്പം തികച്ചും നൂതനമാണ്. 20-ാം നൂറ്റാണ്ടിൽ മാത്രമാണ് റോമൻ കത്തോലിക്കാ സഭ പോലും കത്തീഡ്രൽ നാമം കേരളത്തിൽ പരക്കെ ഉപയോഗിച്ചു തുടങ്ങുന്നത്. മലങ്കര സഭയിലാകട്ടെ, കോട്ടയം മാർ ഏലിയാ ചാപ്പൽ പൗരസ്ത്യ കാതോലിക്കായുടെ കത്തീഡ്രലായി പ്രഖ്യാപിച്ചത് 1966 മാർച്ച് 27-നു മാത്രമാണ്. മലങ്കരസഭയിലെ മറ്റെല്ലാ കത്തീഡ്രലുകളും അതിനുശേഷം മാത്രം പ്രഖ്യാപിക്കപ്പെട്ടതാണ്.

**ആസ്ഥാന ദേവാലയങ്ങൾ**

എപ്പിസ്കോപ്പൽ സഭകളിൽ മേല്പട്ടക്കാരന്റെ ആസ്ഥാന ദേവാലയം എന്നൊരു സങ്കൽപ്പം പൊതുവായിട്ടുണ്ട്. മലങ്കരയിലും കത്തീഡ്രൽ എന്ന സംജ്ഞയിലല്ലെങ്കിലും ഈ സങ്കൽപ്പം നിലനിന്നിരുന്നു. പോർട്ടുഗീസു കാലഘട്ടം വരെ നീണ്ട അർക്കദ്യക്കോൻ ഭരണകാലത്ത് അങ്ക

മാലിയായിരുന്നു ആസ്ഥാന ദേവാലയം. *അങ്കമാലിയോട് തുടസ്സം ആയിട്ടു നടന്നു കൊള്ളത്തക്കവണ്ണം മുദ്രികയും കുത്തിച്ച് അന്നു മുതൽ അർക്കദ്യാക്കോന്മാരും മെത്രാൻമാരും സ്ഥാനം കൊടുക്കുന്നതിന് അങ്കമാലി എടവക വിളിച്ചത്രെ കൊടുത്തു വരുന്നത് ... (നിരണം ഗ്രന്ഥവരി പേജ് 126).* പിന്നീട് മാർത്തോമ്മാ മെത്രാന്മാർ ആസ്ഥാനം നിരണത്തേക്കു മാറ്റിയപ്പോൾ നിരണവും അവരുടെ ആസ്ഥാന ദേവാലയമായി അംഗീകരിക്കപ്പെട്ടു. പക്ഷേ, അങ്കമാലിയുടെ ഒന്നാം സ്ഥാനം നഷ്ടപ്പെട്ടില്ല. അന്നു മുതൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമന്റെ കാലം വരെയും മലങ്കര മെത്രാന്റെ സ്ഥാനനാമം *"മലംകരെ അങ്കമാലി, നിരണം മുതലായ ഇടവകകളുടെ (ഇന്ന) മെത്രാപ്പോലീത്താ"* എന്നായിരുന്നു. മലങ്കര പള്ളിയോഗത്തിൽ ആദ്യം ഒപ്പിടാനുള്ള അവകാശവും യഥാക്രമം അങ്കമാലി, നിരണം പള്ളികൾക്കായിരുന്നു.

1813-ൽ സെമിനാരി സ്ഥാപനത്തോടെ മലങ്കര മെത്രാന്റെ ആസ്ഥാനം കോട്ടയത്തേക്കു മാറിയെങ്കിലും തലപ്പള്ളി - കത്തീഡ്രൽ - സ്ഥാനത്തു നിന്നും ഈ പള്ളികൾ മാറിയില്ല. ഈ അർത്ഥത്തിൽ അങ്കമാലി വി. മർത്തമറിയം, നിരണം വി. മർത്തമറിയം എന്നീ പള്ളികൾ ഇന്നും മലങ്കര മെത്രാന്റെ കത്തീഡ്രലുകളാണ്.

മലങ്കരയിൽ *മെത്രാന്മാരുടെ ഏകനായകത്വം അവസാനിപ്പിക്കാൻ* അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1877-ൽ മലങ്കരയെ ഏഴു ഭദ്രാസന ഇടവകകളാക്കി തിരിച്ചു. ആറു പുതിയ മെത്രാന്മാരെയും വാഴിച്ചു. ഇടവക തിരിച്ചതും മെത്രാന്മാർക്ക് സ്ഥാത്തിക്കോൻ നൽകിയതും ഒരു തലപ്പള്ളിയും അതിനു ചുറ്റുമുള്ള പള്ളികളും ചേർത്താണ്. *കണ്ടനാടു വി. മർത്തമറിയം പള്ളിയും ചുറ്റുമുള്ള (ഇന്ന) (ഇന്ന) പള്ളികളും* എന്ന രീതിയിൽ അപ്രകാരം രൂപീകരിച്ച ഭദ്രാസന ഇടവകകളും അവയുടെ അദ്ദേഹം നിശ്ചയിച്ച തലപ്പള്ളികളും ഇവയാണ്:

1) കൊല്ലം - കൊല്ലം കാദീശ്ത്തോ.
2) തുമ്പമൺ - തുമ്പമൺ മർത്തമറിയം.
3) നിരണം - നിരണം മർത്തമറിയം.
4) കോട്ടയം - കോട്ടയം മർത്തമറിയം ചെറിയപള്ളി.
5) കണ്ടനാട് - കണ്ടനാട് മർത്തമറിയം.
6) അങ്കമാലി - അങ്കമാലി മർത്തമറിയം.
7) കൊച്ചി - കൊച്ചിക്കോട്ടപ്പള്ളി.

ഈ ഭദ്രാസനങ്ങൾ നിലവിൽ വന്നതോടെ ഇവ അതാത് ഭദ്രാസനങ്ങളുടെ ആസ്ഥാന ദേവാലയങ്ങളായി. താത്വികമായി അവ ഇന്നും കത്തീഡ്രലുകളായി തുടരുകയാണ്. പക്ഷേ, ആരെങ്കിലും അവയിൽ പല

തിനെയും കത്തീഡ്രലുകളായി അംഗീകരിക്കുന്നുണ്ടോ എന്നതു വേറൊരു കാര്യം.

റോമൻ കത്തോലിക്കാ, ആംഗ്ലിക്കൻ സഭകളിൽ ഒരു എപ്പിസ്ക്കോപ്പൽ സ്ഥാനത്തിന് ഒരു കത്തീഡ്രൽ എന്നതാണ് കീഴ്‌വഴക്കം. ഒന്നിലധികം സ്ഥാനം വഹിക്കുന്ന എപ്പിസ്ക്കോപ്പാമാർക്ക്, അതത് സ്ഥാനത്തിന് പ്രത്യേകം കത്തീഡ്രലുകളുണ്ട്. റോമൻ കത്തോലിക്കാ സഭ പുതിയൊരു മെത്രാസനം രൂപീകരിക്കുമ്പോൾ ആസ്ഥാന ദേവാലയം കൂടി പ്രഖ്യാപിക്കും. എന്നാൽ മലങ്കരയിൽ ഇന്നു കത്തീഡ്രലുകളായി ഉയർത്തുന്നതിൽ അത്തരം മാനദണ്ഡമൊന്നും പുലർത്തുന്നതായി കാണുന്നില്ല.

### ഫൊറോനാകൾ

റോമൻ കത്തോലിക്കാ സഭയിൽ രൂപതകൾക്കുള്ളിലെ പ്രാദേശിക ഭരണ സംവിധാനങ്ങളാണ് ഫൊറൊനാ. ഒരു പ്രദേശത്തുള്ള ഏതാനും പള്ളികളുടെ ഒരു സംഘമാണ് ഫൊറോനാ. മലങ്കരസഭയിലെ സണ്ടേസ്ക്കൂൾ ഡിസ്ട്രിക്റ്റുകളെ ഉദാഹരണമായി എടുക്കാം. പക്ഷേ, ഫൊറോനാകളിൽ എല്ലാ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും ആത്മീയ, വൈദിക ആവശ്യങ്ങളും ഫൊറോനാ അടിസ്ഥാനത്തിൽ സംഘടിപ്പിക്കുന്നു. 20-ാം നൂറ്റാണ്ടിലാണ് കേരളത്തിലെ റോമൻ കത്തോലിക്കാ രൂപതകളിൽ ഫൊറൊനാകൾ തിരിച്ചത്.

ഓരോ ഫൊറോനാകളിലും ഒരു പള്ളി ഫൊറോനാപ്പള്ളിയായും, അതിന്റെ വികാരി ഫൊറൊനാ വികാരിയായും അറിയപ്പെടും. അതത് ഫൊറോനാകളിലെ ആത്മീയ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കാനുള്ള ചുമതല അദ്ദേഹത്തിനാണ്. പ്രായവും പക്വതയും ഭരണ പരിചയവുമുള്ള സീനിയർ വൈദികരെയാണ് ഫൊറോനാ വികാരിമാരാക്കുക.

### കോർ എപ്പിസ്ക്കോപ്പേറ്റ്

മലങ്കരസഭയ്ക്ക് ഇതിനു സമാനമായ ഒരു ഭരണ സംവിധാനം പരീക്ഷിച്ചു നോക്കാവുന്നതാണ്. തൽക്കാലം അതിനെ *കോർ എപ്പിസ്ക്കോപ്പേറ്റുകൾ* എന്നു വിളിക്കാം. സണ്ടേസ്ക്കൂൾ ഡിസ്ട്രിക്ടുകൾ പോലെ പ്രാദേശികമായി ഇടവകപള്ളികളുടെ ഒരു ഭരണ സംവിധാനമാവണം അത്. കൂട്ടത്തിൽ പുരാതനമായ പള്ളി, കോർ എപ്പിസ്കോപ്പേറ്റിന്റെ ആസ്ഥാനമാകണം. പ്രായവും പക്വതയും ദീർഘവർഷങ്ങളിലെ പ്രവർത്തന പരിചയവുമുള്ള ഒരു സീനിയർ പട്ടക്കാരൻ ആ പള്ളിയുടെയും കോർ എപ്പിസ്ക്കോപ്പേറ്റിന്റെയും വികാരിയാകണം.

സണ്ടേസ്ക്കൂൾ, യുവജനപ്രസ്ഥാനം, ഒ.വി.ബി.എസ്., മർത്തമറിയം സമാജം, ദിവ്യബോധനം, കൺവൻഷനുകൾ, തീർത്ഥാടനങ്ങൾ, വേദ

വിപരീതികളുടെ ആക്രമണം മുതലായവയിൽ കൂടുതൽ ഫലപ്രദവും ഏകോപിച്ചുള്ളതുമായ പ്രവർത്തനം ഇത്തരം പ്രാദേശിക ഭരണ സംവിധാനത്തിൽ കൂടി സാദ്ധ്യമാണ്.

പട്ടക്കാരുടെ അവധി, രോഗം മുതലായ അടിയന്തിര സാഹചര്യങ്ങളിൽ ഈ സംവിധാനത്തിൽ കൂടുതൽ കാര്യക്ഷമമായിട്ടും വേഗത്തിലും പ്രതികരിക്കാൻ സാധിക്കും.

എന്നാൽ വ്യക്തമായ നിയമങ്ങൾ ഉണ്ടാക്കുകയും മതിയായ അധികാര വികേന്ദ്രീകരണം നടത്തുകയും ചെയ്യാതെ ഈ രീതി നടപ്പാക്കിയാൽ വിപരീത ഫലമാവും ഉണ്ടാവുക. ഇപ്രകാരമുള്ള പ്രാദേശിക ഭരണ സംവിധാനങ്ങളാകും പുതിയ ഭദ്രാസനങ്ങളേക്കാൾ മലങ്കര സഭയ്ക്ക് അഭികാമ്യം.

(*മലങ്കരസഭാ മാസിക, ഓഗസ്റ്റ്, 2001*)

# 1

# അർക്കദ്യക്കോൻ: പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങളിൽ

ആദിമ നൂറ്റാണ്ടുകൾ മുതൽ സഭയിലുണ്ടായിരുന്ന ഒരു സുപ്രധാന വൈദികസ്ഥാനമാണ് *അർക്കദ്യക്കോൻ* അഥവാ ആർച്ച് ഡീക്കൺ. എന്നാൽ ഇന്ന് മിക്കവാറും എല്ലാ സഭകളിൽ നിന്നും അപ്രത്യക്ഷമായ ഈ സ്ഥാനത്തെപ്പറ്റിയുള്ള സമഗ്രമായ ഒരു പഠനം നടന്നിട്ടുണ്ടോ എന്നു പോലും സംശയമാണ്.

*റീശ് - ശെമ്മാശ്* എന്ന് സുറിയാനിയിൽ പറയുന്ന ഈ സ്ഥാനിയെപ്പറ്റി ആദ്യം പ്രതിപാദിക്കുന്നത് നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മിലിവ്സിലെ വി. ഒപ്പ്റ്റേറ്റിയുസ് ആണ്. എന്നാൽ എപ്പിസ്കോപ്പാമാരുടെ കൂദാശാപരവും ഭരണപരവുമായ കാര്യങ്ങളിലെ പ്രധാന സഹായി എന്ന നിലയിൽ ഈ സ്ഥാനം മൂന്നാം നൂറ്റാണ്ടു മുതലെങ്കിലും സഭയിൽ നിലനിന്നിരുന്നതായി തെളിവുണ്ട്. ഒരു കാലത്ത് അത്യധികം പ്രാധാന്യവും വിപുലമായ അധികാരങ്ങളും ഉണ്ടായിരുന്ന *അർക്കദ്യക്കോൻ* ഇന്ന് ഏതെങ്കിലും സഭയിൽ നാമമാത്രമായെങ്കിലും നിലനിൽക്കുന്നുണ്ടോ എന്ന് സംശയമാണ്.

## അർക്കദ്യക്കോൻ: റോമൻ പാരമ്പര്യത്തിൽ

എപ്പിസ്കോപ്പാമാരുടെ കൂദാശാപരവും ഭരണപരവുമായ കാര്യങ്ങളിലെ സഹായി എന്ന നിലയിലാണ് റോമൻ സഭയിൽ *അർക്കദ്യക്കോൻ* കാണപ്പെടുന്നത്. ശെമ്മാശന്മാരിൽ ഒരാളെയാണ് ഈ സ്ഥാനത്തേക്ക് നിയമിക്കുക. എന്നാൽ ഇത് ഏറ്റവും സീനിയർ ശെമ്മാശനായിരിക്കണമെന്ന നിർബന്ധം ഉണ്ടായിരുന്നില്ല. അഞ്ചാം നൂറ്റാണ്ടോടെ എപ്പിസ്കോപ്പന്മാർ കഴിഞ്ഞാൽ ഇടവകകളിലെ ഏറ്റവും ഉയർന്ന സ്ഥാനിയായി *അർക്കദ്യക്കോന്മാർ* വളർന്നു. മിക്കവാറും എപ്പിസ്കോപ്പാമാരുടെ പിൻഗാമികളായി അവരുടെ *അർക്കദ്യക്കോൻ* തിരഞ്ഞെടുക്കപ്പെടുക എന്ന പതിവും സഭയിൽ നടപ്പിലായി.

എപ്പിസ്കോപ്പാമാരുടെ സഹായി എന്നതു കൂടാതെ സുന്നഹദോസുകളുടെ നടത്തിപ്പിലും ഇവർക്ക് സുപ്രധാനമായ പങ്കുണ്ടായിരുന്നു. എപ്പിസ്കോപ്പായുടെ മരണശേഷം പിൻഗാമി അധികാരത്തിൽ വരുന്നതുവരെയുള്ള കാലഘട്ടത്തിൽ ഇടവകയെ ഭരിച്ചിരുന്നത് *അർക്കദ്യക്കോന്മാരാ*യിരുന്നു. ഒൻപതാം നൂറ്റാണ്ടോടെ ഇടവകയുടെ വിസ്തൃതി അനുസ

രിച്ച് ഒന്നിലധികം *അർക്കദ്യക്കോന്മാ*രെ നിയമിക്കുന്ന പതിവും സഭയിൽ നിലവിൽ വന്നു. ഇടവകകളെ പല ഭാഗങ്ങളായി തിരിച്ച് *അർക്കദ്യക്കോന്മാ*രെ നിയമിക്കുന്ന ഈ പതിവ് ആദ്യം ഫ്രാൻസിലാണ് നിലവിൽ വന്നത്.

പാശ്ചാത്യസഭയിൽ *അർക്കദ്യക്കോന്മാ*രുടെ സ്വാധീനം വർദ്ധിപ്പിച്ച് എപ്പിസ്കോപ്പാമാരുടെ സദസ്സിലെ മുഖ്യസ്ഥാനം ഇവർ കയ്യടക്കി. *അർക്കദ്യക്കോന്മാർ* സ്വന്തമായി സദസ്സുകളുണ്ടാക്കുക എന്നതായിരുന്നു അടുത്തപടി. കാലാന്തരത്തിൽ ഇവർ എപ്പിസ്കോപ്പാമാരുടെ അധികാരത്തെ ധിക്കരിച്ചു പ്രവർത്തിക്കാനും തുടങ്ങി. അവസാനം 13-ാം നൂറ്റാണ്ടിൽ പാശ്ചാത്യ റോമാസഭയിൽ *അർക്കദ്യക്കോൻ* സ്ഥാനത്തിന്റെ അധഃപതനം ആരംഭിച്ചു. പ്രസിദ്ധമായ ട്രെന്റ് സുന്നഹദോസ് (1555-1563) *അർക്കദ്യക്കോന്മാ*രുടെ ഭരണാധികാരം തീരെ ഇല്ലാതാക്കി പകരം ആ അധികാരങ്ങൾ കശീശാമാരിൽ നിന്നും നിയമിക്കപ്പെടുന്ന വികാരി ജനറൽമാർക്ക് നൽകി. ഇതോടെ കേവലം ശുശ്രൂഷാധികാരി മാത്രമായി ചുരുങ്ങിയ *അർക്കദ്യക്കോന്മാർ* കാലക്രമേണ റോമാസഭയിൽ നിന്നും അപ്രത്യക്ഷമാവുകയും ചെയ്തു.

## അർക്കദ്യക്കോൻ: ആംഗ്ലിക്കൻ സഭയിൽ

റോമൻ സഭയുടെ പാരമ്പര്യങ്ങൾ തന്നെയാണ് ആംഗ്ലിക്കൻ സഭയിലും നിലവിലിരുന്നത്. ഇംഗ്ലണ്ടിലെ മതനവീകരണത്തിനു ശേഷവും *അർക്കദ്യക്കോൻ* സ്ഥാനം സഭയിൽ തുടർന്നെങ്കിലും ട്രെന്റ് സുന്നഹദോസ് വെട്ടിക്കുറച്ച അധികാരങ്ങളൊന്നും പുനഃസ്ഥാപിച്ചില്ല. ഇന്നും ആംഗ്ലിക്കൻ സഭയിൽ ആർച്ച് ഡീക്കൺ സ്ഥാനം നിലനിൽക്കുന്നുണ്ട്. *വെനറബിൾ* എന്നാണ് ഇവർ സംബോധന ചെയ്യപ്പെടുന്നത്. വൈദികഗണത്തിന്റെ മേൽനോട്ടം, നിയമപരിപാലനം, ശിക്ഷണം എന്നിവ ആർച്ച് ഡീക്കന്റെ അധികാരത്തിൽപ്പെട്ടതാണ്. വൈദിക വിദ്യാർത്ഥികളെ പട്ടം കെട്ടുവാൻ ബിഷപ്പിനോട് ശുപാർശ ചെയ്യുന്നത് ആർച്ച് ഡീക്കനാണ്. ചർച്ച് ഓഫ് അയർലണ്ടിൽ ആർച്ച് ഡീക്കൺ ഇന്നും ബിഷപ്പിന്റെ തൊട്ടു താഴെയുള്ള സ്ഥാനിയാണ്.

## അർക്കദ്യക്കോൻ: പേർഷ്യൻ പാരമ്പര്യത്തിൽ

പൗരസ്ത്യസഭകളായ അന്ത്യോഖ്യൻ, പേർഷ്യൻ സഭകളിൽ *അർക്കദ്യക്കോന്മാ*രെപ്പറ്റി വ്യക്തമായും ക്രോഡീകരിക്കപ്പെട്ട നിയമാവലികളുണ്ട്. പേർഷ്യൻ (കൽദായ) പാരമ്പര്യപ്രകാരം കശീശാ സ്ഥാനത്തിലെ ഏറ്റവും ഉയർന്ന പദവിയാണ് *അർക്കദ്യക്കോൻ* (മേൽപട്ടസ്ഥാനത്തിന് എപ്പിസ്കോപ്പാ, മെത്രാപ്പോലീത്താ, കാതോലിക്കാ (പാത്രിയർക്കീസ്)

എന്നു മൂന്നു പദവികൾ ഉള്ളതുപോലെ കൽദായസഭയിൽ കശീശാ സ്ഥാനത്തിന് കശീശാ, കോർഎപ്പിസ്കോപ്പാ, *അർക്കദ്യക്കോൻ* എന്ന ക്രമത്തിൽ മൂന്നു പദവികളുണ്ട്). മൊത്തം വൈദിക സ്ഥാനങ്ങളെ സ്വർഗ്ഗത്തിലെ മാലാഖമാർക്കൊത്തവണ്ണം ഒൻപതു ഗണങ്ങളായി തിരിച്ച്, *ഹൈലാവോസോ* എന്ന മാലാഖാഗണത്തിനോടാണ് *അർക്കദ്യക്കോന്മാരെ* താരതമ്യപ്പെടുത്തിയിരിക്കുന്നത്.

പേർഷ്യൻ പാരമ്പര്യത്തിൽ *അർക്കദ്യക്കോൻ* എപ്പിസ്ക്കോപ്പായുടെ ശുശ്രൂഷാധികാരിയാണ് (Master of Cerimonies). എപ്പിസ്കോപ്പായുടെ ഭദ്രാസനപള്ളിയും എപ്പിസ്കോപ്പാ നടത്തുന്ന വൈദിക ശുശ്രൂഷകളും ക്രമപ്പെടുത്തുകയെന്നത് *അർക്കദ്യക്കോന്റെ* ചുമതലയാണ്. ശുശ്രൂഷാവേളകളിൽ അദ്ദേഹത്തിന്റെ അധികാരചിഹ്നമായ അംശവടി പിടിക്കുന്നത് *അർക്കദ്യക്കോനാണ്*. പട്ടംകൊട ശുശ്രൂഷകളിൽ പട്ടാഭിഷേക പ്രഖ്യാപനങ്ങളും ആഹ്വാനങ്ങളും നടത്തുന്നതും പട്ടം സ്വീകരിക്കുന്നവരുടെ പേരുകൾ വിളിച്ചു പറയുന്നതും *അർക്കദ്യക്കോന്മാ*രാണ്.

കൽദായസഭയിൽ ഒരിക്കൽ കൂദാശ ചെയ്യപ്പെട്ട വി. മദ്ബഹാ അശുദ്ധമായാൽ അത് വീണ്ടും ശുദ്ധീകരിക്കുന്നതിന് രണ്ട് ക്രമങ്ങളുണ്ട്. ഇവയിൽ ഏതു ക്രമം ഉപയോഗിക്കണം എന്നത്, എന്തു കാരണത്താൽ മദ്ബഹാ അശുദ്ധമായി എന്നതിനെ ആശ്രയിച്ചിരിക്കുന്നു. ഇവയിൽ ഒരു ശുശ്രൂഷ വി. തൈലമുപയോഗിച്ചും മറ്റേത് വി. തൈലം ഉപയോഗിക്കാതെയുമാണ് നടത്തുന്നത്. വി. തൈലമുപയോഗിച്ചുള്ള ശുദ്ധീകരണം നടത്താൻ എപ്പിസ്കോപ്പായ്ക്ക് മാത്രമേ അധികാരമുള്ളു. എന്നാൽ തൈലമുപയോഗിക്കാതെയുള്ള ശുദ്ധീകരണം നടത്തുന്നതിന് *അർക്കദ്യക്കോന്* അധികാരമുണ്ട്. എന്നാൽ കശീശാ, കോർഎപ്പിസ്ക്കോപ്പാ സ്ഥാനികൾക്ക് ഈ അധികാരം ഇല്ല താനും.

സഭയുടെ ലൗകിക ഭരണരംഗത്ത് എപ്പിസ്കോപ്പായുടെ അഡ്മിനിസ്ട്രേറ്റർ ആയിട്ടാണ് *അർക്കദ്യക്കോനെ* കൽദായസഭ കണക്കാക്കിയിരിക്കുന്നത്. എപ്പിസ്ക്കോപ്പായ്ക്ക് വേണ്ടി ഭരണകാര്യങ്ങൾ ക്രമപ്പെടുത്തുക, എപ്പിസ്ക്കോപ്പായുടെ മുമ്പാകെ വരുന്ന പരാതികളെ ശോധന ചെയ്യുക തുടങ്ങിയവ *അർക്കദ്യക്കോന്റെ* ജോലികളാണ്. എപ്പിസ്കോപ്പാ എല്ലാ ഭരണകാര്യങ്ങളും നടപ്പാക്കേണ്ടത് *അർക്കദ്യക്കോൻ* വഴിയാണ്. അതുപോലെതന്നെ ഇടവകാംഗങ്ങളും പട്ടക്കാരും എപ്പിസ്ക്കോപ്പായുമായി ബന്ധപ്പെടേണ്ടത് *അർക്കദ്യക്കോൻ* വഴി മാത്രമാണ്. മെത്രാപ്പോലീത്താ, കാതോലിക്കാ എന്നിവരുടെ *അർക്കദ്യക്കോന്മാ*രുടെ ചുമതലകളും വിഭിന്നമല്ല. അവരുടെ അധികാരപരിധി കൂടുതൽ വിസ്തൃതമാണെന്നു മാത്രം.

പട്ടത്വ സ്ഥാനാർത്ഥികളെ പരിശോധിച്ച് അവർക്ക് പട്ടത്വത്തിനുള്ള യോഗ്യത നിർണ്ണയിക്കാനുള്ള അധികാരം *അർക്കദ്യക്കോനാണ്. അർക്കദ്യക്കോന്റെ* അറിവും സമ്മതവും കൂടാതെ ഒരാളെപ്പോലും വൈദിക സ്ഥാനത്തുയർത്തുവാൻ എപ്പിസ്ക്കോപ്പായ്ക്ക് അവകാശമില്ല. കാനോൻ പ്രകാരം പുതുതായി പട്ടമേറ്റ ഒരു എപ്പിസ്ക്കോപ്പായുടെ ജ്ഞാനത്തെയും പഠിപ്പിനെയും ശോധന ചെയ്യുവാൻ പോലും മെത്രാപ്പോലീത്തായുടെ *അർക്കദ്യക്കോന്* കൽദായ സഭയിൽ അധികാരമുണ്ട്.

എപ്പിസ്കോപ്പായുടെ അഭാവത്തിൽ പ്രത്യേകം അധികാരപ്പെടുത്താതെ തന്നെ *അർക്കദ്യക്കോൻ* തന്റെ സ്ഥാനം കൊണ്ട് ഇടവകയുടെ ഭരണകർത്താവായിത്തീരുന്നു എന്നതാണ് പേർഷ്യൻ സഭയുടെ പാരമ്പര്യം. എപ്പിസ്ക്കോപ്പായായി തെരഞ്ഞെടുക്കപ്പെട്ട ഒരാളെ – അയാൾ കശീശായാണെങ്കിൽ പോലും – ആദ്യം *അർക്കദ്യക്കോൻ* സ്ഥാനം നൽകാതെ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകുകയില്ല. പേർഷ്യൻ സഭയിൽ *അർക്കദ്യക്കോന്* പ്രത്യേക സ്ഥാനവസ്ത്രമോ ചിഹ്നമോ ഇല്ല. കശ്ശീശായുടെ സ്ഥാനവസ്ത്രങ്ങൾ തന്നെയാണ് ഉപയോഗിക്കുന്നത്.

### അർക്കദ്യക്കോൻ: അന്ത്യോഖ്യൻ പാരമ്പര്യത്തിൽ

പേർഷ്യൻ പാരമ്പര്യത്തിൽ നിന്നും വിഭിന്നമായി പൂർണ്ണ ശെമ്മാശനെ (*മ്ശംശോനോ*) യാണ് അന്ത്യോഖ്യൻ സഭയിൽ *അർക്കദ്യക്കോനായി* വാഴിക്കുന്നത്. സുറിയാനിയിൽ ഈ സ്ഥാനിയെ *റീശ്-ശെമ്മാശ്* എന്നും പറയുന്നു (*അർക്കദ്യക്കോൻ* എന്ന പദം ഗ്രീക്ക് ഭാഷയിലാണ്). 13–ാം നൂറ്റാണ്ടിൽ ബ്രാർ എബ്രായ ക്രോഡീകരിച്ച ഹൂദായ കാനോനിൽ *അർക്കദ്യക്കോന്മാരെ*പ്പറ്റിയുള്ള നിയമങ്ങൾ *മ്ശംശോനോമാരെ*പ്പറ്റി പ്രതിപാദിക്കുന്ന 7–ാം കെപ്പാലയോൻ 6–ാം പസൂക്കയിലാണ് ചേർത്തിരിക്കുന്നത്.

കാനോൻപ്രകാരം എപ്പിസ്ക്കോപ്പാമാരുടെ അധികാരപത്രം മൂലമാണ് *അർക്കദ്യക്കോൻ* അധികാരം പ്രാപിക്കുന്നത്. വി. മദ്ബഹായുടെ അധികാരി എന്ന നിലയിലുള്ള അധികാരങ്ങളാണ് അന്ത്യോഖ്യൻ പാരമ്പര്യത്തിൽ ഇവർക്ക് നൽകപ്പെട്ടിരിക്കുന്നത്. ശെമ്മാശ്ശന്മാർക്ക് ശുശ്രൂഷാഭാഗങ്ങൾ വിഭജിച്ചുകൊടുക്കുക, കശ്ശീശാമാർക്ക് തവണകൾ നൽകുക, വി. മദ്ബഹായിൽ വേണ്ട ക്രമീകരണങ്ങളും അച്ചടക്കവും പാലിക്കുക, കശ്ശീശാമാരടക്കമുള്ള വൈദികസ്ഥാനികളുടെ തർക്കങ്ങൾ പരിഹരിക്കുകയും കുറ്റക്കാർക്കു ശിക്ഷ നൽകുകയും ചെയ്യുക മുതലായവ *അർക്കദ്യക്കോന്റെ* ചുമതലകളാണ്.

ഭരണകാര്യത്തിൽ എപ്പിസ്ക്കോപ്പായുടെ പ്രതിനിധിയാണ് *അർക്കദ്യക്കോൻ.* എപ്പിസ്ക്കോപ്പായുടെ *നാവും ആലോചനക്കാരനും സഹാ*

*യിയുമായിട്ടാണ്* കാനോൻ *അർക്കദ്യക്കോനെ* വർണ്ണിച്ചിരിക്കുന്നത്. എല്ലാ എപ്പിസ്ക്കോപ്പാമാർക്കും *അർക്കദ്യക്കോന്മാ*രുണ്ടായിരിക്കണം എന്നും കാനോൻ അനുശാസിക്കുന്നുണ്ട്.

അർക്കദ്യക്കോൻ സ്ഥാനം പ്രാപിക്കുന്നത് അധികാരപത്രം മൂലമാണെന്നു ഹൂദായ കാനോൻ വ്യക്തമാക്കുന്നുണ്ടെങ്കിലും ഈ സ്ഥാനദാനത്തിനായി ഒരു ചെറിയ ശുശ്രൂഷ, ക്രമപ്പുസ്തകത്തിൽ കാണുന്നുണ്ട്. *ബേവ്നഹാലുള്ള അമീദ് പട്ടണക്കാരൻ ദയറാക്കാരനും കശ്ശീശയുമായ റാബാൻ ആബു അൻഫ്രഗിന്റെ* ഗ്രന്ഥപകർപ്പിൽ നിന്നും പരിഭാഷപ്പെടുത്തി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പുസ്തകത്തിൽ ചേർത്തിട്ടുള്ള ഈ ശുശ്രൂഷ നടത്തുന്നത് വി. കുർബാനമദ്ധ്യേ പരിശുദ്ധന്മാരുടെ കുക്കിലിയോനു ശേഷമാണ്. ഇതിലെ ഭൂരിപക്ഷം പാട്ടുകളും പ്രാർത്ഥനകളും *മംശ്ംശോനോ* സ്ഥാനദാനക്രമത്തിലുള്ളതു തന്നെയാണ്. അവ കൂടാതെ *അർക്കദ്യക്കോൻ* വായിക്കേണ്ട ഒരു ഏവൻഗേല്യോനും കാണുന്നുണ്ട്. ഈ ഏവൻഗേല്യോൻ വി. വേദവായനക്കുറിപ്പു പുസ്തകത്തിലും ചേർത്തിട്ടുണ്ട്. *ശെമ്മാശൻ അനുഗ്രഹങ്ങൾ പ്രാപിക്കുന്നവനാകുന്നു, അനുഗ്രഹിക്കുന്നവനല്ല* എന്നതിനാൽ ടി. ഏവൻഗേല്യോനു മുമ്പും പിമ്പുമുള്ള ആശീർവാദങ്ങൾ എപ്പിസ്ക്കോപ്പായാകുന്നു നൽകേണ്ടത്. ഈ ശുശ്രൂഷയുടെ അവസാനത്തിൽ അഭിനവ *അർക്കദ്യക്കോന്റെ* ചുറ്റും കശീശാമാരും ശെമ്മാശന്മാരും കൂടിനിന്നുകൊണ്ട് ഇദ്ദേഹത്തിനു *ഓക്സിയോസ്* വിളിക്കുകയും തുടർന്ന് ഇദ്ദേഹം എല്ലാവർക്കും ക്രമപ്രകാരം സമാധാനം കൊടുക്കുകയും ചെയ്യുന്നു.

*അർക്കദ്യക്കോന്* പ്രത്യേക സ്ഥാനവസ്ത്രമില്ല എങ്കിലും ഊറാറായുടെ അഗ്രങ്ങൾ വലതുകൈയുടെ കീഴിൽ കൂട്ടി പിരിച്ചിടുന്ന ലത്തീൻ രീതിയോ, മേൽപ്രകാരം തൈച്ച രണ്ട് ഊറാറാകൾ രണ്ടു തോളിലുമായി ഇടുന്ന ഗ്രീക്കു രീതിയോ അവലംബിക്കാമെന്ന് ടി. ക്രമത്തിൽ ചേർത്തിട്ടുണ്ട്. കൂടാതെ സ്ഥാനചിഹ്നമായി ഒരു വടി നൽകുന്ന പതിവും ക്രമത്തിൽ കാണുന്നുണ്ട്.

അന്ത്യോഖ്യൻ പാരമ്പര്യത്തിൽ, പട്ടാഭിഷേകം വി. മൂറോൻ കൂദാശ എന്നീ ശുശ്രൂഷകളിൽ *അർക്കദ്യക്കോന്* പ്രത്യേക സ്ഥാനവും ചുമതലകളുമുണ്ട്. പട്ടാഭിഷേക ശുശ്രൂഷകളിൽ പട്ടാഭിഷേകം ചെയ്യുന്ന വിവരവും, പട്ടംകെട്ടപ്പെട്ട വിവരവും വിളംബരം ചെയ്യുന്നത് എപ്പിസ്കോപ്പായുടെ നാവും വൈദികഗണത്തിന്റെ അധികാരിയുമെന്ന നിലയിൽ *അർക്കദ്യക്കോനാണ്*. എന്നാൽ ഇന്ന് മേല്പട്ടസ്ഥാനാഭിഷേകത്തിൽ ഏതെങ്കിലും ഒരു മെത്രാപ്പോലീത്തായും, കശീശാ - ശെമ്മാശ്ശ സ്ഥാനാഭിഷേ

കത്തിൽ ഒരു കശ്ശീശ്ശായും ഈ വിളംബരങ്ങൾ നടത്തുക എന്ന പതിവാണ് നിലവിലുള്ളത്. പട്ടംകൊട ക്രമപ്പുസ്തകത്തിലല്ലാതെ *അർക്കദ്യക്കോൻ* എന്ന നാമം പോലും സ്മരിക്കപ്പെടുന്നില്ല.

## അർക്കദ്യക്കോനും വി. മൂറോൻ കൂദാശയും

വി. മൂറോൻ കൂദാശയിൽ നാമമാത്രമായിട്ടെങ്കിലും *അർക്കദ്യക്കോൻ* സ്ഥാനം കാണപ്പെടുന്നുണ്ട്. അവിടെയും ഇന്ന് *മംശ്ംശോനോ*മാരല്ല, കശ്ശീശ്ശാമാരിൽ ഒരാളാണ് *അർക്കദ്യക്കോനായി* നിയോഗിക്കപ്പെടുന്നത്. ഇതിനു പ്രത്യേക ശുശ്രൂഷകളോ നിയമനകല്പന പോലുമോ ഉള്ളതായി കേട്ടിട്ടില്ല. തന്നെയുമല്ല ഇപ്രകാരം ചുമതലപ്പെടുന്ന *അർക്കദ്യക്കോന്* വി. മൂറോൻ കൂദാശയ്ക്കു ശേഷം യാതൊരു ചുമതലകളും ഇല്ല താനും.

വി. മൂറോൻ കൂദാശയിൽ *അർക്കദ്യക്കോന്റെ* ചുമതലകൾ താഴെ പറയുംവിധം സംഗ്രഹിക്കാം:

1. പ്രധാന മഹാപുരോഹിതന്റെ അംശവടി പിടിക്കുക.
2. ലുത്തിനിയാകൾ വായിക്കുക.
3. ശുശ്രൂഷയിൽ സംബന്ധിക്കാൻ അനർഹരായവരെ പിരിച്ചുവിടുക.
4. ആളുകളെ ശുശ്രൂഷയിലേക്ക് ആഹ്വാനം ചെയ്യുക.
5. ശുശ്രൂഷാന്ത്യത്തിൽ പ്രധാന മഹാപുരോഹിതന് നന്ദിയും മംഗളവും അർപ്പിക്കുക.

ഇതിൽനിന്നും *അർക്കദ്യക്കോന്റെ* ശുശ്രൂഷാധികാരി, ഇടവകയുടെ പ്രതിനിധി എന്നീ നിലകളിലുള്ള ചുമതലകൾ വ്യക്തമായും മനസ്സിലാക്കാം.

വി. മൂറോൻ കൂദാശക്രമം, പട്ടംകൊടക്രമം, ഹൂദായ കാനോൻ ഇവയിൽ നിന്നും ഒരു കാര്യം വളരെ വ്യക്തമാണ്. *അർക്കദ്യക്കോന്റെ* സാന്നിധ്യം ആവശ്യമുള്ള എല്ലാ ശുശ്രൂഷകളിലും *മംശ്ംശോനോ അർക്കദ്യക്കോന്മാ*രെയാണ് ഉദ്ദേശിച്ചിരിക്കുന്നത്. കശ്ശീശ്ശാമാരെയോ എപ്പിസ്കോപ്പാമാരെയോ അല്ല. ഇതിനു വിപരീതമായി ഇന്നു മലങ്കരയിൽ നടപ്പുള്ള രീതി എങ്ങനെ നിലവിൽ വന്നു എന്നത് സമഗ്രമായ പഠനം ആവശ്യമുള്ള ഒരു വസ്തുതയാണ്.

ഒരു കാര്യം വളരെ വ്യക്തമാണ്. 1665-ൽ അന്ത്യോഖ്യൻ ക്രമം മലങ്കരയിൽ ഉദയം ചെയ്തതിനു ശേഷം ഒരു *മംശ്ംശോനോ* പോലും *അർക്കദ്യക്കോൻ* ആയി നിയമിക്കപ്പെട്ടിട്ടില്ല. അക്കാലത്ത് മലങ്കരയിലെത്തിയ യേറുശലേം പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് വടക്കൻപറവൂർ പള്ളിയിലെ ഒരു പട്ടക്കാരനെ കോർഎപ്പിസ്ക്കോപ്പായെന്നും *അർക്കദ്യക്കോൻ* എന്നും സംബോധന ചെയ്ത് കല്പനകൾ

നൽകിയിട്ടുണ്ട്. ഇതിൽനിന്നും *മംശ്ംശോനോ അർക്കദ്യക്കോന്മാ*രുടെ കാലം അതിനു മുമ്പു തന്നെ അന്ത്യോഖ്യയിൽ അവസാനിച്ചു എന്നാണോ മനസ്സിലാക്കേണ്ടത്?

## അർക്കദ്യക്കോൻ മലങ്കരയിൽ

ഒരു പക്ഷേ ലോകത്ത് ഏറ്റവും കൂടുതൽ കാലം തുടർച്ചയായി *അർക്കദ്യക്കോന്മാ*രാൽ ഭരിക്കപ്പെട്ട സഭ മലങ്കരസഭയായിരിക്കാം. 1653 വരെ നീണ്ട ഈ അർക്കദ്യക്കോൻ ഭരണത്തിന്റെ വേരുകൾ വിവിധ പാരമ്പര്യങ്ങളനുസരിച്ച് മാർ തോമാ ശ്ലീഹായുടെ കാലംവരെയോ ഏറ്റവും ചുരുങ്ങിയത് ക്നായി തൊമ്മന്റെ കാലം (എ.ഡി. 340) വരെയോ നീളുന്നു. ഒരു കാര്യം വ്യക്തമാണ്. *ജാതിക്കു തലവൻ, ജാതിക്കു കർത്തവ്യൻ* എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്ന മലങ്കരയിലെ *അർക്കദ്യക്കോൻ* വാഴ്ചയ്ക്ക് നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. *അർക്കദ്യക്കോൻ കൂലോദ് ഹിന്ദു* (ഇന്ത്യയൊക്കെയുടെയും *അർക്കദ്യക്കോൻ*) എന്ന ഈ സ്ഥാനിയുടെ അധികാരസീമ വളരെ വലുതായിരുന്നു. മലങ്കര നസ്രാണികളുടെ മേലുള്ള ആത്മീയവും ലൗകികവുമായ അധികാരങ്ങൾ സകലവും *അർക്കദ്യക്കോനിൽ* നിക്ഷിപ്തമായിരുന്നു. അരമന, സുസജ്ജവും സുശക്തവുമായ അംഗരക്ഷകസേന, തർക്കങ്ങൾ കേട്ടു തീരുമാനിക്കാനുള്ള സ്വന്തം സദസ്സ്, രാജതുല്യമായ അധികാരങ്ങളും അവകാശങ്ങളും, ഇവയൊക്കെയും പരമ്പരാഗതമായി *ഇന്ത്യയുടെ അർക്കദ്യക്കോന്* അവകാശപ്പെട്ടതായിരുന്നു. കാലാകാലങ്ങളിൽ പേർഷ്യയിൽ നിന്നും വരുന്ന മേല്പട്ടക്കാർ പോലും ഇവരുടെ നിർദ്ദേശപ്രകാരം മാത്രം പ്രവർത്തിക്കാൻ ബാദ്ധ്യസ്ഥരായിരുന്നു (കൂടുതൽ വിവരങ്ങൾക്ക് ഫാ. ഡോ. ജേക്കബ് കൊല്ലാപറമ്പിന്റെ *Archdeacon of all Inda* എന്ന പഠനം കാണുക).

പൗരസ്ത്യ കൽദായ പാരമ്പര്യപ്രകാരമുള്ള *കശ്ശീശാ അർക്കദ്യക്കോന്മാ*രായിരുന്നു മലങ്കരയെ ഭരിച്ചിരുന്നത്. ദീർഘകാലം അങ്കമാലി ആസ്ഥാനമാക്കി ഭരിച്ചിരുന്ന ഇവർ പകലോമറ്റം തറവാട്ടിൽ നിന്നും പരമ്പരയായി വാഴിക്കപ്പെട്ടു പോന്നു. 1653-ൽ തോമാ അർക്കദ്യക്കോനെ മാർ തോമാ മെത്രാനായി വാഴിച്ചതോടെ മലങ്കരയിലെ *അർക്കദ്യക്കോൻ* വാഴ്ചയും അവസാനിച്ചു.

1653-നു മുമ്പ് മലങ്കരയെ ഭരിച്ചിരുന്ന ഏതാനും അർക്കദ്യക്കോന്മാരുടെ വിവരം *നിരണം ഗ്രന്ഥവരി*യിൽ കാണുന്നു. അവർ, കൊ.വ. 745 (എ.ഡി. 1570) മിഥുനം 6-ാം തീയതി മരിച്ച മാലാനാർ അർക്കദ്യക്കോൻ, കൊ.വ: 768 (1593) മീനം 30-ാം തീയതി മരിച്ച യോഹന്നാൻ അർക്കദ്യക്കോൻ, കൊ.വ: 779 (1605) കർക്കിടകം 15-ാം തീയതി മരിച്ച

ഗീവർഗീസ് അർക്കദ്യക്കോൻ, കൊ.വ. 815 (1640) മീനം 5–ാം തീയതി മരിച്ച ഇട്ടിക്കുരിയത് അർക്കദ്യക്കോൻ, കൊ.വ. 828 (1653) ഇടവം 22–ാം തീയതി മാർത്തോമ്മാ ഒന്നാമൻ മെത്രാനായി അഭിഷേകം പ്രാപിച്ച തോമാ അർക്കദ്യക്കോൻ എന്നിവരാണ്. മറ്റു ചില അർക്കദ്യക്കോന്മാരെപ്പറ്റിയും ചരിത്ര സൂചനകളുണ്ട്.

ഇവരെത്തുടർന്ന് മലങ്കരയുടെ ഭരണം മെത്രാന്മാർ നടത്തിത്തുടങ്ങുകയും സഭ പേർഷ്യൻ പാരമ്പര്യത്തിൽ നിന്നും അന്ത്യോഖ്യൻ പാരമ്പര്യത്തിലേക്ക് നീങ്ങിത്തുടങ്ങുകയും ചെയ്തു. അതോടുകൂടി *അർക്കദ്യക്കോൻ* വാഴ്ച മലങ്കരയിൽ അസ്തമിച്ചു. 1653–നു ശേഷം മലങ്കരസഭയിൽ അന്ത്യോഖ്യാ, കൽദായ പാരമ്പര്യപ്രകാരമുള്ള ഒരു *അർക്കദ്യക്കോൻ* പോലും വാഴിക്കപ്പെട്ടതായി തെളിവുകളില്ല.

### അർക്കദ്യക്കോൻ കേരളത്തിൽ

1653–ലെ കൂനൻകുരിശു സത്യത്തോടെ വഴിപിരിയൽ ആരംഭിച്ച മലങ്കരസഭയിൽ ഇന്ന് അനേകം ഉപവിഭാഗങ്ങളുണ്ട്. കൽദായ വിശ്വാസക്രമവും പാരമ്പര്യങ്ങളും പിൻതുടർന്ന് തൃശ്ശൂരിൽ മാത്രമായി അവശേഷിച്ച പൗരസ്ത്യ കൽദായ സഭയിൽ 1653–നു ശേഷം മൂന്ന് *അർക്കദ്യക്കോന്മാർ* ഉണ്ടായിട്ടുണ്ട്. 19–ാം നൂറ്റാണ്ടിന്റെ ആദ്യ ഘട്ടത്തിൽ ജീവിച്ചിരുന്ന കട്ടക്കയം അബ്രഹാം അർക്കദ്യക്കോൻ (സ്ഥാനലബ്ദി – 1799), 1892 കന്നി 1–ാം തീയതി സ്ഥാനം പ്രാപിച്ച തോമാ കുരുവിള അർക്കദ്യക്കോൻ, 1978 നവംബർ 19–ാം തീയതി സ്ഥാനം പ്രാപിച്ച മേയ്ക്കാട്ടുകുളം ജോസഫ് അർക്കദ്യക്കോൻ എന്നിവരാണവർ. ഇവരിൽ ആദ്യത്തെ രണ്ടു പേർ മെത്രാന്മാരുടെ അഭാവത്തിൽ പൗരസ്ത്യസഭയുടെ കാനോൻ അനുസരിച്ച് സഭാഭരണം ഏറ്റെടുത്തു നടത്തുകയും ചെയ്തിട്ടുണ്ട്.

ആംഗ്ലിക്കൻ സഭാപാരമ്പര്യപ്രകാരം തിരു–കൊച്ചി ആംഗ്ലിക്കൻ മഹാ ഇടവകയിൽ ഇംഗ്ലീഷുകാരും നാട്ടുകാരുമായി ഒമ്പത് ആർച്ച് ഡീക്കന്മാർ വാഴിക്കപ്പെട്ടിട്ടുണ്ട്. അവരിൽ കെ. കോശി, ഉമ്മൻ മാമ്മൻ, ജേക്കബ് ചാണ്ടി, ടി. കെ. ബഞ്ചമിൻ, സി. കെ. ജേക്കബ്, പി. സി. കോര എന്നിവർ മലയാളികളാണ്.

ലോകമെങ്ങുമുള്ള എപ്പിസ്ക്കോപ്പൽ സഭകളിൽ ഒരു കാലത്തു ജ്വലിച്ചു നിന്നിരുന്ന *അർക്കദ്യക്കോൻ* സ്ഥാനം ഇന്ന് ഏതാണ്ട് എല്ലായിടത്തും തന്നെ അസ്തമിച്ചിരിക്കുകയാണ്. ഇനിയൊരു പുനരുത്ഥാനം ഉണ്ടാകുന്ന കാര്യവും ഇന്നത്തെ നിലയിൽ സംശയകരമാണ്.

**ഗ്രന്ഥസൂചി**

1. എൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക, Vol. I, 1986.

2. ന്യൂ കാത്തലിക്ക് എൻസൈക്ലോപീഡിയ, Vol. I, 1965.

3. ചേടിയത്ത്, ജി., (വിവ:), *മാർ മാറൂഥയുടെ കാനോനുകൾ,* കോട്ടയം, 1989.

4. വേദശാസ്ത്ര സാഹിത്യ സമിതി, *സഭാചരിത്ര നിഘണ്ടു,* തിരുവല്ല, 1986.

5. വർഗീസ്, റവ. പി. കെ., *കോർഎപ്പിസ്കോപ്പാ അർക്കദ്യക്കോൻ പദവികൾ* (ലേഖനം), *പൗരസ്ത്യ ദൂതൻ മാസിക,* നവം.-ഡിസം. 1978.

6. ഏബ്രഹാം മല്പാൻ, കോനാട്ട് (പരി.) *ഹൂദായ കാനോൻ*, പാമ്പാക്കുട, 1952.

7. കാതോലിക്കേറ്റ് ആഫീസ്, *വി. മൂറോൻ കൂദാശാക്രമം,* കോട്ടയം, 1988.

8. സ്ഥാനാഭിഷേക കമ്മിറ്റി, മേല്പട്ട സ്ഥാനാഭിഷേകം, കോട്ടയം, 1985.

9. *പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടം കൊടപ്പുസ്തകം, കൈയെഴുത്ത്.*

10. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, സോഫിയാ ബുക്സ്, കോട്ടയം, 2000.

(*മലങ്കരസഭാ മാസിക, ജൂലൈ & സെപ്റ്റംബർ, 1993*)

# 2

# കോർഎപ്പിസ്ക്കോപ്പാ: സത്യവും മിഥ്യയും

മലങ്കരയിൽ ഇന്ന് ഏറ്റവും അധികം തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ള വൈദികസ്ഥാനമാണ് കോർഎപ്പിസ്കോപ്പാ. ഈ സ്ഥാനത്തെ വളരെയധികം ദുർവിനിയോഗം ചെയ്തിട്ടില്ലേയെന്നും സംശയിക്കേണ്ടിയിരിക്കുന്നു. കോർഎപ്പിസ്കോപ്പാമാരെപ്പറ്റി ഇതുവരെ ഒരു പഠനവും മലങ്കരയിൽ നടന്നതായി അറിവില്ല.

## ആരാണ് കോർഎപ്പിസ്ക്കോപ്പാ?

തികച്ചും പൗരസ്ത്യമായ ഒരു വൈദികസ്ഥാനമാണ് കോർഎപ്പിസ്കോപ്പാ. *ഗ്രാമത്തിന്റെ മേൽവിചാരകൻ* എന്നാണ് ഈ പദത്തിന്റെ അർത്ഥം.[1] അന്ത്യോഖ്യൻ, പേർഷ്യൻ പാരമ്പര്യങ്ങളിലാണ് ഈ സ്ഥാനം കണ്ടെത്താൻ കഴിയുക. ദൗർഭാഗ്യവശാൽ അന്ത്യോഖ്യൻ പാരമ്പര്യത്തിൽ ഈ സ്ഥാനത്തെപ്പറ്റി മനസിലാക്കാനുതകുന്ന രേഖകൾ പരിമിതമാണ്. പേർഷ്യൻ പാരമ്പര്യപ്രകാരമുള്ള കോർഎപ്പിസ്കോപ്പാ സ്ഥാനത്തെപ്പറ്റിയുള്ള വിവരങ്ങൾ ഒരളവു വരെ ലഭ്യമാണ്. അഞ്ചാം തുബ്ദേനിൽ പേര് ഓർക്കുന്ന സഭാ ഗായകനായ മാർ ബാലായി (+ 450 എ.ഡി.) ആലപ്പോ സ്വദേശിയായ ഒരു കോർഎപ്പിസ്കോപ്പാ ആയിരുന്നു.[2]

സുവിശേഷകേന്ദ്രങ്ങളുടെയും ഗ്രാമീണ സഭകളുടെയും ആശ്രമങ്ങളുടെയും മേൽനോട്ടം നടത്തുവാൻ പ്രത്യേകാധികാരം നൽകപ്പെട്ട ഒരു കശീശയാണ് കോർഎപ്പിസ്കോപ്പാ.[3] പേർഷ്യൻ (കൽദായ) സഭയിൽ നിലവിലുള്ളതും എ.ഡി. 410–ൽ ക്രോഡീകരിച്ചതുമായ *മാർ മാറൂഥായുടെ കാനോനാ*കളിൽ കോർഎപ്പിസ്കോപ്പായുടെ സ്ഥാനവും അധികാരവും വ്യക്തമായി നിർണ്ണയിച്ചിട്ടുണ്ട്. അന്ത്യോഖ്യൻ പാരമ്പര്യത്തിലും കോർഎപ്പിസ്കോപ്പാ ഗ്രാമീണസഭകളുടെയും ആശ്രമങ്ങളുടെയും അധികാരിയായ[4] കശീശയാണ്.

## കോർഎപ്പിസ്കോപ്പാ: പേർഷ്യൻ പാരമ്പര്യത്തിൽ

പൗരസ്ത്യ കൽദായ പാരമ്പര്യപ്രകാരം കശീശാസ്ഥാനത്തിന്റെ മൂന്നു പദവികളിൽ മദ്ധ്യമമാണ് കോർഎപ്പിസ്കോപ്പാ (അവ യഥാക്രമം കശീശ, കോർഎപ്പിസ്കോപ്പാ, അർക്കദ്യക്കോൻ എന്നിവയാണ്). സ്വർഗത്തിലെ മാലാഖമാരുടെ ഒമ്പതു ഗണങ്ങളോട് പട്ടത്വപദവികളെ താരത

മൃപ്പെടുത്തിയിരിക്കുന്നതിൽ *ശൂൽത്താനെ*ന്മാരോടാണ് കോർഎപ്പിസ്കോപ്പായെ സമാനമാക്കിയിരിക്കുന്നത്.[5]

മാർ മാറൂഥായുടെ 21-ാം കാനോൻപ്രകാരം എപ്പിസ്കോപ്പായുടെ കീഴിൽ സഭകളുടെയും ആശ്രമങ്ങളുടെയും മേലധികാരിയാണ് കോർ എപ്പിസ്കോപ്പാ. ഇവിടെ *സഭ* എന്നു വിവക്ഷിച്ചിരിക്കുന്നത് മിഷണറി സഭകളെയാണെന്നു വ്യക്തം. ചൈന വരെ വ്യാപിച്ച നെസ്തോറിയൻ മിഷനറി പ്രവർത്തനത്തിൽ ഇത്തരം സഭകൾ ധാരാളമുണ്ടായിരുന്നു.

പേർഷ്യൻ പാരമ്പര്യപ്രകാരം കോർഎപ്പിസ്കോപ്പായുടെ ചുമതലകൾ താഴെ പറയുന്നവയാണ്: 1. തന്റെ അധികാരപരിധിയിലുള്ള സഭകളും ആശ്രമങ്ങളും സന്ദർശിക്കുക. 2. ഗ്രാമീണ ഇടവകകളിൽ പട്ടക്കാരെ ആവശ്യാനുസരണം അയയ്ക്കുക. 3. *ഉടമ്പടിയുടെ പുത്രന്മാരെ* (വൈദിക സ്ഥാനാർത്ഥികളെ) കണ്ടുപിടിച്ച് അവരെ പരിശീലിപ്പിച്ച് പട്ടത്വത്തിനു ശുപാർശ ചെയ്യുക. 4. റിശീസാ പിരിക്കുക. 5. ഗ്രാമങ്ങളുടെയും പള്ളികളുടെയും വൈദികാവശ്യങ്ങൾ തിരക്കിയറിഞ്ഞ് നിർവഹിക്കുക. 6. ഗ്രാമങ്ങളിൽ പ്രസംഗയോഗങ്ങളും പ്രബോധനങ്ങളും നടത്തുക. 7. ഗ്രാമീണ സഭകളിൽ ഇടവകയോഗവും ആശ്രമങ്ങളിൽ സന്യാസികളുടെ യോഗവും വിളിച്ചുകൂട്ടുക. 8. പള്ളികളിൽ നിന്നും ആശ്രമങ്ങളിൽ നിന്നും സന്ദർശകരെ (*സൗറേ*) തിരഞ്ഞെടുത്ത് പ്രദേശം മുഴുവന്റെയും സന്ദർശകരായി നിയമിക്കുക.[6]

പേർഷ്യൻ പാരമ്പര്യത്തിൽ കോർഎപ്പിസ്കോപ്പായുടെ അനുവാദം കൂടാതെ ഗ്രാമങ്ങൾക്കും ആശ്രമങ്ങൾക്കുമായി പട്ടംകെട്ടുവാൻ എപ്പിസ്കോപ്പായ്ക്ക് അവകാശം ഇല്ലായിരുന്നു.[7] വൈദിക സ്ഥാനാർത്ഥികളെ വി. ഗ്രന്ഥങ്ങൾ, സഭാ കാനോനുകൾ മുതലായവ പഠിപ്പിച്ച് അവരുടെ യോഗ്യത ബോദ്ധ്യപ്പെട്ട ശേഷമാണ് പട്ടം സ്വീകരിക്കുവാൻ കോർഎപ്പിസ്കോപ്പാ അവരെ എപ്പിസ്കോപ്പായുടെ അടുത്ത് എത്തിക്കുന്നത്. പട്ടം നൽകിയശേഷവും അവരുടെ അദ്ധ്യയനം തുടരുന്നു. അവരുടെ ജ്ഞാനത്തെപ്പറ്റി കോർഎപ്പിസ്കോപ്പായ്ക്ക് ബോദ്ധ്യം ഉണ്ടാകുന്നതുവരെ അവർക്ക് വൈദികസ്ഥാനത്തിനടുത്ത കർമ്മങ്ങൾ നടത്തുന്നതിന് അനുവാദമില്ലായിരുന്നു.

കോർഎപ്പിസ്കോപ്പാമാരെപ്പറ്റി *പിയദോത്തെ* (*പിയാർദോത്തെ*) എന്ന് ചിലയിടത്ത് പരാമർശനങ്ങളുണ്ട്. എന്നാൽ പേർഷ്യൻ സഭയിൽ കോർ എപ്പിസ്കോപ്പാമാരാൽ നിയമിക്കപ്പെടുന്ന *സൗറേ* (സന്ദർശകർ) എന്ന സ്ഥാനികളും *ഹയർദോത്തെ* എന്നറിയപ്പെട്ടിരുന്നു.[8] ഇവർ പള്ളികളിൽ നിന്നും ആശ്രമങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്ന പുരുഷന്മാരാണ്. ഇവർ വൈദികരായിരുന്നില്ല. പള്ളികളുടെയും ആശ്രമങ്ങളുടെയും

*സൗറേ*മാർ വ്യത്യസ്ത വ്യക്തികളായിരിക്കണമെന്നും കാനോൻ അനുശാസിക്കുന്നുണ്ട്. എങ്കിലും പൊതുവെ കോർഎപ്പിസ്കോപ്പന്മാരെപ്പറ്റിയാണ് *ഹയിദോത്തെ* എന്ന് പിൽക്കാല ചരിത്രത്തിൽ രേഖപ്പെടുത്തിക്കാണുന്നത്.

കോർഎപ്പിസ്കോപ്പാമാർ പള്ളികളും, ആശ്രമങ്ങളും സന്ദർശിക്കുകയും അവയിൽ ദാരിദ്ര്യമനുഭവിക്കുന്നവർക്ക് സ്വത്തുള്ള സ്ഥാപനങ്ങളിൽ നിന്നെടുത്തു സഹായിക്കണമെന്നും കാനോൻ അനുശാസിക്കുന്നുണ്ട്.[9] പേർഷ്യൻ സഭയിൽ കോർഎപ്പിസ്കോപ്പാമാരുടെ സ്ഥാനം അർക്കദ്യക്കോനേക്കാൾ താഴെയും മറ്റു കശീശാമാരേക്കാൾ മുകളിലുമായിരുന്നു. ഇവരെ ദയറാക്കാരിൽ നിന്നും തിരഞ്ഞെടുക്കണം എന്നൊരു കാനോൻ നിയമം ഉണ്ടെങ്കിലും (അതായത് സന്യാസിയായിരിക്കണം) ഇത് പിൽക്കാലത്ത് പാലിച്ചിരുന്നോ എന്നു സംശയമാണ്. ഇന്ന് കൽദായ സഭയിൽ കേവലം ഒരു ബഹുമതി എന്ന നിലയിൽ മാത്രമാണ് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകുന്നത്.

## കോർഎപ്പിസ്കോപ്പാ: അന്ത്യോഖ്യൻ പാരമ്പര്യത്തിൽ

ദൗർഭാഗ്യമെന്നു പറയട്ടെ, അന്ത്യോഖ്യൻ പാരമ്പര്യത്തിൽ കോർഎപ്പിസ്കോപ്പാമാരെപ്പറ്റിയുള്ള പരാമർശം തികച്ചും വിരളമാണ്. ഇവർ *പേറദ്യൂത്ത* എന്നും അറിയപ്പെട്ടിരുന്നു (അർത്ഥം: സഞ്ചാര സുവിശേഷകൻ). എന്നാൽ *ഹൂദായ കാനോനിൽ* ഇവരെപ്പറ്റി യാതൊരു പരാമർശവുമില്ല. മൗമ്യോനോ മുതൽ പാത്രിയർക്കീസ്, കാതോലിക്കാ വരെയുള്ള സ്ഥാനികളുടെ ജോലികളും അധികാരങ്ങളും വ്യക്തമായി രേഖപ്പെടുത്തിയ ഹൂദായ കാനോൻ കോർഎപ്പിസ്കോപ്പാമാരെപ്പറ്റി പരിപൂർണ്ണ നിശബ്ദത പാലിക്കുകയാണ്. ഹൂദായ കാനോനിൽ, ഒരേ ഒരു സ്ഥലത്ത് *റീശ് കശീശ*യെപ്പറ്റി പരാമർശനമുണ്ട്[10] (ഹൂദായ 4:5). ഇത് കോർഎപ്പിസ്കോപ്പായെക്കുറിച്ചല്ല താനും. സുദീർഘമായ അന്ത്യോഖ്യൻ സഭാ ചരിത്രത്തിലെങ്ങും കോർഎപ്പിസ്കോപ്പാമാരെപ്പറ്റി പരാമർശനമില്ല.

ഇനി അവലംബിക്കാനുതകുന്ന ഒരൊറ്റ രേഖയേ ഉള്ളു. അത് കോർഎപ്പിസ്കോപ്പായുടെ പട്ടംകൊടട ക്രമമാണ്. അതാകട്ടെ, വളരെ വിചിത്രമായ ഒരു ക്രമവുമാണ്. ആ ക്രമത്തിൽ ആദ്യത്തെ പകുതിയിലധികം ഭാഗം *റീശ് ദയറാ*യുടെ സ്ഥാനദാന ശുശ്രൂഷ തന്നെയാണ്. ഈ വിവരം അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്.[11] അതിൽ കോർഎപ്പിസ്കോപ്പായുടെ അധികാര-അവകാശങ്ങളെപ്പറ്റി മനസ്സിലാക്കാൻ ഉതകുന്ന ഒരു പരാമർശം പോലുമില്ല. എന്നാൽ കശീശയാണ് കോർഎപ്പിസ്കോപ്പാ എന്ന് ഈ ക്രമത്തിൽ നിന്നും വ്യക്തവുമാണ്.

പേർഷ്യൻ സഭയിലേതുപോലെതന്നെ ഇന്ന് ഒരു ബഹുമതി എന്ന നിലയിൽ മാത്രമാണ് കോർഎപ്പിസ്കോപ്പാ സ്ഥാനം മലങ്കരയിൽ നൽകുന്നത്. ആ സ്ഥാനദാനച്ചടങ്ങിൽ നൽകുന്ന സ്ഥാത്തിക്കോനിലും കോർ എപ്പിസ്കോപ്പായുടെ അധികാരാവകാശങ്ങളെപ്പറ്റി വളരെ ലളിതമായ പരാമർശനമേയുള്ളു. ... *തന്റെ വിളിയുടെ ഉദ്ദേശ്യമനുസരിച്ച് ദിവ്യരഹസ്യങ്ങളുടെ നല്ല ശുശ്രൂഷക്കാരനും തന്റെ ദിവ്യപരിപാലനയിൽപ്പെടുന്ന ജനസമൂഹത്തിന്റെ ചുമതലാബോധമുള്ള ഗൃഹവിചാരകനും വലത്തേതിനടുത്ത കോർഎപ്പിസ്കോപ്പായും പരിപാകതയുള്ള ഭരണകർത്താവും ആത്മീയ നേതാവും സമർത്ഥനായ മല്പാനുമായിത്തീരാൻ....*[12] എന്നു മാത്രമാണ് സ്ഥാനത്തെപ്പറ്റി പറയുന്നത്.

അന്ത്യോഖ്യൻ പാരമ്പര്യപ്രകാരമുള്ള കോർഎപ്പിസ്കോപ്പാമാർ മുൻകാലങ്ങളിൽ പേർഷ്യൻ സഭയിലേതുപോലെ തന്നെ സഞ്ചാര മിഷനറി മാരായിരുന്നു എന്നതിനു ചില സൂചനകൾ ഉണ്ട്.

**കോർഎപ്പിസ്കോപ്പായും പട്ടംകൊടയും**: പേർഷ്യൻ-അന്ത്യോഖ്യൻ പാരമ്പര്യങ്ങൾപ്രകാരം യൗപ്പദ്യക്കിനോ മുതൽ താഴോട്ടുള്ള സ്ഥാനികൾക്കു പട്ടംകെട്ടുവാൻ കോർഎപ്പിസ്കോപ്പായ്ക്ക് അധികാരമുണ്ട്. പേർഷ്യൻ സഭയിൽ കോറൂയോ, യൗപ്പദ്യക്കിനോ എന്നീ സ്ഥാനികൾക്ക് പട്ടം നൽകുവാൻ കോർഎപ്പിസ്കോപ്പായ്ക്ക് അധികാരമുണ്ടെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ എപ്പിസ്കോപ്പായുടെ അഭാവത്തിൽ മാത്രമേ ഇപ്രകാരം ചെയ്യുവാൻ പാടുള്ളു എന്നൊരു നിബന്ധനയും ഉണ്ട്.

അന്ത്യോഖ്യൻ പാരമ്പര്യത്തിലാകട്ടെ, യൗപ്പദ്യക്കിനോ, കോറൂയോ, മൗമ്യോനോ എന്നിവരെ *പേറദ്യൂത്താ*മാർക്കും പട്ടംകെട്ടാം എന്നൊരു കാനോൻ കാണുന്നുണ്ട് (ഹൂദായ 7:8 - അന്ത്യോഖ്യ).[14] ഈ ഒരൊറ്റ പരാമർശനത്തെ മാത്രം ആസ്പദമാക്കി കോർഎപ്പിസ്കോപ്പാമാർക്ക് പട്ടംകെട്ടുവാൻ ഇന്നും അധികാരമുണ്ടെന്നും, ഒരു പടി കൂടി കടന്ന് കോർ എപ്പിസ്കോപ്പാമാർ താണതരം മെത്രാന്മാരാണെന്നും ചിലർ വാദിക്കുന്നുണ്ട്.

ഇവിടെ ചിന്തിക്കേണ്ട ഒരു വിഷയമുണ്ട്. ഹൂദായ കാനോനിലെ നിയമങ്ങളനുസരിച്ചാണെങ്കിൽ യൗപ്പദ്യക്കിനോ അടക്കം താഴോട്ടുള്ള സ്ഥാനികൾക്ക് വി. മദ്ബഹായിൽ കയറാനോ ഇപ്പോൾ ചെയ്യുന്നതു പോലെ വി. കുർബാനയിൽ ശുശ്രൂഷിക്കാനോ അർഹതയില്ല.[15] വി. മദ്ബഹായ്ക്ക് പുറത്തുള്ള ജോലികളാണ് അവർക്ക് നിർദ്ദേശിച്ചിരിക്കുന്നത്. ഇന്ന് ഉപശെമ്മാശന്മാർ വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്നു എന്നു മാത്രമല്ല, പൗരോഹിത്യപദവിയിൽ അവരേക്കാൾ വളരെ താണപടിയിലുള്ള

ശുശ്രൂഷകർക്ക് – ഇവർക്ക് നൽവരം നൽകുന്നത് സാധാരണ കശീശാമാരാണ് – മ്ശംശോനേന്മാരുടെ ഏതാണ്ട് എല്ലാ ജോലികളും ചെയ്യാൻ അനുവാദവുമുണ്ട്. പൗരസ്ത്യ കൽദായ സഭയിൽ ഇന്നും മ്ശംശോനോയിൽ താഴ്ന്ന സ്ഥാനികൾക്ക് വി. കുർബാനയിൽ ശുശ്രൂഷിക്കാൻ അനുവാദമില്ല.

കൂടാതെ യൗപ്പദ്യക്കിനോ മുതൽ താഴോട്ടുള്ള സ്ഥാനികൾ വൈദികഗണത്തിൽ പെടുന്നില്ല. അവരുടെ ശവസംസ്കാരക്രമം പോലും സാധാരണക്കാരുടേതാണ്.[16] ഇതിനാൽ ഉപശെമ്മാശന്മാർക്കു വരെ പട്ടംകൊടുക്കാം എന്ന കാനോൻ നിയമത്തിന്റെ അടിസ്ഥാനത്തിൽ കോർഎപ്പിസ്കോപ്പാമാർ മെത്രാന്മാരാണെന്ന വാദത്തിനു നിലനിൽപ്പില്ല.

പേർഷ്യൻ സഭ പിൽക്കാലത്ത് (5-ാം നൂറ്റാണ്ടിൽ തന്നെ എന്നു പറയുന്നു) കോർഎപ്പിസ്കോപ്പാമാർ പട്ടം കൊടുക്കുന്നത് നിരോധിച്ചു.[17] കൽക്കദൂന്യ സുന്നഹദോസിൽ ഇതിനു ഉപോൽബലകമായുള്ള ഒരു നിശ്ചയമുള്ളതായി ആണ് പറയുന്നത്. എന്നാൽ കൽക്കദൂന്യ സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ അപ്രകാരം ഒരു തീരുമാനം കാണുന്നില്ല. സമകാലികമായ മറ്റേതെങ്കിലും പ്രാദേശിക സുന്നഹദോസ് പിന്നീട് കൽക്കദൂന്യയായി തെറ്റിദ്ധരിക്കപ്പെട്ടതാകാം. പേർഷ്യൻ-അന്ത്യോഖ്യൻ സഭകൾക്ക് അറിവുള്ള ഏതെങ്കിലും ഒരു തീരുമാനം ഉണ്ടായിരുന്നു എന്നതു വ്യക്തം. കോർഎപ്പിസ്കോപ്പാമാരെപ്പറ്റി ബാർ എബ്രായയുടെ മൗനത്തിനു കാരണവും ഇതു തന്നെയാകാം. അല്ലെങ്കിൽ ഇപ്രകാരം ഒരു സുന്നഹദോസിന്റെ തീരുമാനം കൂടാതെ തന്നെ കോർഎപ്പിസ്കോപ്പാ, ബാർ എബ്രായയുടെ കാലത്തിനു (1225-86) വളരെ മുമ്പുതന്നെ അസ്തമിച്ചു പോയിരിക്കാം. പീഡനങ്ങളിൽപ്പെട്ട് ദിനംപ്രതി ശോഷിച്ചു വന്ന അന്ത്യോഖ്യൻ സഭയിൽ അതിനുള്ള സാദ്ധ്യത വളരെ ഉണ്ടായിരുന്നു.

**കോർഎപ്പിസ്കോപ്പാ സ്ഥാനദാനം:** കോർഎപ്പിസ്കോപ്പാ സ്ഥാനം ഒരു പട്ടമല്ല. ഒരു സ്ഥാനമഹത്വം മാത്രമാണ്. ബാർ എബ്രായയുടെ കാലത്തിനു മുമ്പ് അന്ത്യോഖ്യൻ പാരമ്പര്യത്തിൽ ഈ സ്ഥാനം നിലച്ചു പോയി എന്നു ചിന്തിച്ചാൽ ഇന്ന് കേവലം ഒരു ബഹുമതി മാത്രമായി നൽകുന്ന കോർഎപ്പിസ്കോപ്പാ സ്ഥാനത്തിനുള്ള ക്രമം പിൽക്കാലത്ത് രൂപപ്പെടുത്തിയതാണെന്നു വരാനും സാദ്ധ്യതയുണ്ട്.

വി. കുർബാനമദ്ധ്യേ, പരിശുദ്ധന്മാരുടെ കുക്കിലിയോനു ശേഷമാണ് കോർഎപ്പിസ്കോപ്പായ്ക്ക് സ്ഥാനം നൽകുന്നത്.[18] സ്ഥാനാർത്ഥി മുട്ടുകുത്താതെ നിന്നുകൊണ്ടാണ് സ്ഥാനം സ്വീകരിക്കുന്നത്. ശുശ്രൂഷയുടെ അവസാനം മേൽപ്പട്ടക്കാരനും അർക്കദ്യക്കോനും സ്ഥാനാഭിഷേക

പ്രഖ്യാപനങ്ങൾ നടത്തുകയും തുടർന്ന് വി. മദ്ബഹായുടെ വളവുങ്കൽ നിർത്തി *ഓക്സിയോസ്* വിളിക്കുകയും ചെയ്യും. സ്ഥാത്തിക്കോൻ വായിച്ചു നൽകുന്ന പതിവുണ്ട്.

പേർഷ്യൻ സഭയിൽ കോർഎപ്പിസ്കോപ്പായ്ക്ക് സ്ഥാനം നൽകുന്നതിന് പ്രത്യേക ക്രമമുണ്ട്. *ഗ്രാമങ്ങളുടെ മേൽവിചാരകനായ കോർഎപ്പിസ്കോപ്പായുടെ സ്യാമീദാ ശുശ്രൂഷ* എന്ന ഈ ക്രമപ്രകാരമാണ്[19] മേൽപ്പട്ടക്കാരൻ കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകുന്നത്. അന്ത്യോഖ്യൻ ക്രമത്തിൽ പട്ടാഭിഷേക പ്രഖ്യാപനത്തിൽ *(ഇന്ന) സംസ്ഥാനത്തെ സഭയുടെ മേൽവിചാരകനായി* എന്നു പറയുന്നുണ്ട്.

**കോർഎപ്പിസ്കോപ്പാ – സ്ഥാനവസ്ത്രങ്ങൾ:** പേർഷ്യൻ സഭയിൽ കോർഎപ്പിസ്കോപ്പായ്ക്ക് പ്രത്യേക സ്ഥാനവസ്ത്രം ഒന്നുമില്ല. കശ്ശീശായുടെ സ്ഥാനവസ്ത്രം തന്നെയാണ് ധരിക്കുന്നത്. എന്നാൽ അന്ത്യോഖ്യൻ പാരമ്പര്യത്തിൽ കോർ-എപ്പിസ്കോപ്പാമാർ കാപ്പയും പുറത്ത് *അൽമത്തി കാപ്പാ* എന്നൊരു തോൾവസ്ത്രവും ധരിക്കുന്നു. ഇതിനു *കുട്ടിക്കാപ്പാ, കോറിക്കാപ്പാ* എന്നും പറഞ്ഞു വരുന്നു.

കോർഎപ്പിസ്കോപ്പായ്ക്ക് വലിയ കുരിശുമാല, അംശവടി മുതലായ സ്ഥാനചിഹ്നങ്ങൾ ഒന്നും ഇല്ല. ചെറിയ കുരിശുമാല ഉപയോഗിക്കാം എന്നൊരു കുറിപ്പ് പട്ടംകൊട പുസ്തകത്തിൽ കാണുന്നുണ്ട്. കോർഎപ്പിസ്കോപ്പാമാർക്ക് നൽകുന്ന വടി, സാധാരണ വസ്ത്രങ്ങളോടൊപ്പം നൽകുന്നതായി ആണ് രേഖപ്പെടുത്തിയിരിക്കുന്നത്. അതിനാൽ ഇത് വി. കർമ്മങ്ങളിൽ ഉപയോഗിക്കാനുള്ളതല്ല എന്നു സ്പഷ്ടമാണ്. ഇളം ചുവപ്പു കുപ്പായവും പുറമെ കറുത്ത കുപ്പായവുമാണ് സാധാരണ വേഷമായി കാണിച്ചിരിക്കുന്നത്. കോർഎപ്പിസ്കോപ്പാ മെത്രാന്മാരെപ്പോലെ സ്ലീബാ മുത്തിക്കരുതെന്നും രേഖപ്പെടുത്തിയിട്ടുണ്ട്.[20]

ഇതിൽനിന്നെല്ലാം കോർഎപ്പിസ്കോപ്പാമാർക്ക് വൈദിക കർമ്മങ്ങളിൽ കശീശാമാരേക്കാൾ യാതൊരു ഉന്നതസ്ഥാനവും നൽകിയിട്ടില്ല എന്നു വ്യക്തമാണ്. കശീശയ്ക്കടുത്ത അംശവസ്ത്രങ്ങൾ ധരിക്കാതെ (കാപ്പാ അല്ലെങ്കിൽ ഖമനിഖാ) വി. കർമ്മങ്ങൾ നടത്താനോ ഏവൻഗേലിയോൻ വായിക്കാനോ പ്രത്യേക അവകാശമൊന്നും കോർഎപ്പിസ്കോപ്പായ്ക്ക് നൽകിയിട്ടില്ല. കറുത്ത പുറംകുപ്പായം കൂടാതെ ചുവന്ന കുപ്പായം ധരിക്കാനും അനുവാദമൊന്നുമില്ല. എന്നാൽ കോർഎപ്പിസ്കോപ്പാമാർ മറ്റു കശീശാമാരേക്കാൾ ഏറെ മുമ്പനാണെന്നുള്ളതും സത്യമാണ്. *റീശ് ദയറാ*യുടെ ക്രമമനുസരിച്ച് വാഴിക്കപ്പെടുന്നതിനാൽ കശീശമാരായ ദയറായ (റമ്പാൻ) ക്കാരേക്കാളും ഉന്നതസ്ഥാനീയനാണ് കോർഎപ്പിസ്കോപ്പാ.

**കോർഎപ്പിസ്കോപ്പാ - കേരളത്തിൽ:** 1665-ന് മുമ്പ് കേരളത്തിൽ പേർഷ്യൻ - അന്ത്യോഖ്യൻ പാരമ്പര്യങ്ങളിൽപ്പെട്ട ഒരു കോർഎപ്പിസ്കോപ്പാ എത്തിയതായി രേഖകളൊന്നുമില്ല. 1782-നു ശേഷം കൽദായ പാരമ്പര്യത്തിൽപ്പെട്ട ഏതാനും കോർഎപ്പിസ്ക്കോപ്പാമാർ കേരളത്തിൽ വന്നിട്ടുണ്ട്. ഇവരിൽ ഏറ്റവും പ്രമുഖൻ 1900 മുതൽ 1903 വരെ കേരളത്തിലെ പൗരസ്ത്യ കൽദായ സഭയെ ഭരിച്ച മിഖായേൽ ആഗസ്തിൻ കോർഎപ്പിസ്ക്കോപ്പായാണ്.[21] അതിനു മുമ്പ് 1830 മുതൽ 1849 വരെ തൃശ്ശൂർ വലിയപള്ളി ഭരിച്ച ജോസഫ് എന്ന കോർഎപ്പിസ്ക്കോപ്പാ[22] സ്വദേശിയാണോ എന്നറിഞ്ഞു കൂടാ. 1978-ൽ കൽദായ സഭയിൽ റാഫേൽ വട്ടക്കുഴി കശീശയെ കോർഎപ്പിസ്കോപ്പായായി ഉയർത്തുകയുണ്ടായി.

**കോർഎപ്പിസ്കോപ്പാ മലങ്കരയിൽ:** എ.ഡി. 1665-ൽ അന്ത്യോഖ്യൻ പാരമ്പര്യത്തിന്റെ ആഗമനത്തോടെ മലങ്കരയിൽ കോർഎപ്പിസ്കോപ്പാ സ്ഥാനവും വന്നെത്തി. മലങ്കരയിൽ കാലു കുത്തിയ ആദ്യത്തെ അന്ത്യോഖ്യൻ മെത്രാനായ യേറുശലേം പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദ് വടക്കൻപറവൂർ പള്ളി ഇടവകക്കാരനായ കുളങ്ങര ഗീവർഗീസ് കത്തനാർക്ക് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയതായി രേഖകളുണ്ട്.[23]

ഇതിനുശേഷം രണ്ടു നൂറ്റാണ്ടു കാലത്തെ മലങ്കരസഭാ ചരിത്രത്തിൽ കോർഎപ്പിസ്കോപ്പാമാരെ ഒന്നും കാണുന്നില്ല. 1751-ൽ മലങ്കരയിൽ വന്ന ബസേലിയോസ് ശക്രള്ളാ മഫ്രിയാനയോടൊപ്പം ഒരു കോർഎപ്പിസ്കോപ്പായും ഉണ്ടായിരുന്നു[24] (ഗീവർഗീസ് എന്നായിരുന്നു ഇദ്ദേഹത്തിന്റെ പേര്). പിന്നീട് മലങ്കരയിൽ കോർഎപ്പിസ്കോപ്പാ സ്ഥാനം കൊടുത്തു തുടങ്ങിയത് കൊ.വ. 1022-ന് മലങ്കരയിലെത്തിയ യൂയാക്കീം കൂറിലോസ് ആയിരിക്കണം. അദ്ദേഹം അനേകംപേർക്ക് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി. അപ്രകാരം കോർഎപ്പിസ്കോപ്പാ സ്ഥാനം ലഭിച്ചവരിൽ ഒരാളായിരുന്നു 1861 വൃശ്ചികത്തിൽ ഈ സ്ഥാനം ലഭിച്ച പ. പരുമല തിരുമേനി.[25]

കശീശാപട്ടത്തോടൊപ്പം തന്നെ കോർഎപ്പിസ്കോപ്പാ സ്ഥാനവും കൂടി നൽകുന്ന പതിവും മാർ കൂറിലോസിനുണ്ടായിരുന്നു. 1851 കന്നി 23-നു പഴഞ്ഞിപ്പള്ളിയിൽ വച്ച് ഇടവഴിക്കൽ പീലിപ്പോസ് കോർഎപ്പിസ്കോപ്പായ്ക്ക് കശീശാപട്ടം കൊടുത്തത് കോർഎപ്പിസ്കോപ്പാ സ്ഥാനത്തോടു കൂടിയായിരുന്നു.[26] പ. പരുമല തിരുമേനിക്ക് നൽകിയതും അപ്രകാരമാവാനാണ് സാദ്ധ്യത. 1875-ൽ മലങ്കരയിൽ എത്തിയ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസും അനേകർക്ക് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി. മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളിൽ

കമ്മിറ്റി മെമ്പർമാരായും യോഗത്തിൽ പങ്കെടുത്ത പ്രതിനിധികളായും മൊത്തം 7 കോർഎപ്പിസ്കോപ്പാമാരുടെ പേരുകൾ കാണുന്നുണ്ട്.

മലങ്കരയിൽ കോർഎപ്പിസ്കോപ്പാമാരെപ്പറ്റിയുള്ള ആദ്യ വിശദീകരണം പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് 1857-ൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച *മാർതോമാ ശ്ലീഹായുടെ ഇടവകയായിരുന്ന മലങ്കര സുറിയാനി സഭയുടെ കാനോൻ* എന്ന ഗ്രന്ഥത്തിലാവണം. അതിന്റെ രണ്ടാം കെപ്പലയോനിൽ *കോർഎപ്പിസ്കോപ്പാമാർ തന്റെ ഇടവകയിലുള്ള എല്ലാ കശീശന്മാരുടെയും നടപടികളെ ശോധന ചെയ്യുന്നതും അവർക്ക് മൂപ്പനായിരുന്ന് ഇടവകകളുടെ കുറവുകളെ നികത്തുന്നതും ആകുന്നു*[27] എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

അതിന്റെതന്നെ ഒന്നാം കെപ്പാലയോനിൽ *പള്ളി പ്രതിഷ്ഠ മേല്പട്ടക്കാരനോ തന്റെ അനുവാദത്തോടുകൂടി റമ്പാനോ കോർഎപ്പിസ്കോപ്പായോ നടത്തേണ്ടതാകുന്നു* എന്നും ചേർത്തിട്ടുണ്ട്. എന്നാൽ ഈ തരത്തിലുള്ള കോർഎപ്പിസ്കോപ്പാമാരെ അദ്ദേഹത്തിന്റെ കാലത്ത് വാഴിക്കുകയോ അത്തരം അധികാരങ്ങൾ അവർ നടപ്പിലാക്കുകയോ ചെയ്തതായി അറിവില്ല.

**മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ:** കോർഎപ്പിസ്കോപ്പാമാരെപ്പറ്റിയുള്ള ഈ ലേഖനം മലങ്കരയിലെ ഏറ്റവും പ്രശസ്തനും ഏറ്റവും അധികം പ്രത്യേക അധികാരങ്ങൾ ലഭിച്ചയാളുമായ കോർഎപ്പിസ്കോപ്പായെപ്പറ്റി പരാമർശിക്കാതെ ഉപസംഹരിക്കുന്നത് ശരിയല്ല. മലങ്കര മല്പാൻ കോനാട്ട് കോര മാത്തൻ കോർഎപ്പിസ്കോപ്പായാണദ്ദേഹം. 1926 ചിങ്ങം 16-നു കരിങ്ങാച്ചിറ പള്ളിയിൽ വച്ച് സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണ് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയത്. പാത്രിയർക്കീസിന്റെ പ്രത്യേക കല്പനപ്രകാരം നടത്തിയ ഈ സ്ഥാനദാനത്തിൽ മാത്തൻ മൽപ്പാനെ ധരിപ്പിച്ച കുരിശുമാല പാത്രിയർക്കീസ് പ്രത്യേകം അയച്ചതായിരുന്നു. ഏതാണ്ട് മെത്രാനടുത്ത സ്ഥാനമാനങ്ങളോടെയാണ് അദ്ദേഹത്തിന് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയത്. അവ:

- തലയിൽ ധരിക്കുവാൻ മെത്രാന്മാരുടേതിനോടു സാമ്യമുള്ള ഒരു മുടി. പക്ഷേ ഇതിന്റെ മുകൾഭാഗം കൂർത്തതായിരുന്നില്ല; പരന്നതായിരുന്നു (ഏകദേശം കോപ്ടിക് മെത്രാന്മാരുടെ മുടി പോലെ).

- മറ്റൊരു കശീശ വി. കുർബാന അർപ്പിക്കുമ്പോൾ മല്പാൻ മദ്ബഹായിൽ നിൽക്കുമ്പോൾ മെത്രാന്മാർ ചെയ്യുന്നതുപോലെ എല്ലാം ചെയ്യുവാൻ മല്പാന് അനുവാദമുണ്ടായിരുന്നു.

– *ദൈവമേ നീ പരിശുദ്ധനാകുന്നു* എന്ന കൗമ്മാ, പ്രുമിയോന്റെ തുടക്കം, ധൂപക്കുറ്റി വാഴ്ത്തൽ ഇവയെല്ലാം വി. കുർബാന ചൊല്ലുന്ന പട്ടക്കാരനല്ല മല്പാനായിരുന്നു ചെയ്തിരുന്നത്.

– മല്പാൻ വി. കുർബാന ചൊല്ലുമ്പോൾ *സേലൂൻ ബ്ശ്ലോമോ* പറയുന്ന സമയത്ത് വടി പിടിക്കണം. അതുകഴിഞ്ഞ് മദ്ബഹായിലുള്ള വർ കൈ മുത്തണം.[28]

ആരാധനയിൽ പങ്കെടുക്കുമ്പോൾ ഏതാണ്ട് മേല്പട്ടക്കാരനടുത്ത എല്ലാ സ്ഥാനങ്ങളും ഇദ്ദേഹത്തിനു കല്പിച്ചു കൊടുത്തിരുന്നു. എന്നാൽ ഇവ കോർഎപ്പിസ്കോപ്പാമാരുടെ പൊതുവായ അധികാരമായി കണ ക്കാക്കാനാവില്ല. മാത്തൻ മല്പാന് പ്രത്യേകം കൊടുത്ത അവകാശങ്ങ ളായി മാത്രമേ കണക്കാക്കാവൂ. മെത്രാന്മാരെപ്പോലെ കാൽ കഴുകൽ ശുശ്രൂഷ നടത്തുവാനും മാത്തൻ മല്പാനെ അനുവദിച്ചിരുന്നു. അത നുസരിച്ച് 1927 മേടം 8-നു പെസഹാ വ്യാഴാഴ്ച പാമ്പാക്കുട വെച്ച് ഇദ്ദേഹം കാൽകഴുകൽ ശുശ്രൂഷയും നടത്തി.[29]

ഇന്ന് കശീശാമാർക്ക് കേവലം ബഹുമതിക്കായി മാത്രം മലങ്കരയിലും ബാഹ്യകേരള ഭദ്രാസനങ്ങളിലും നൽകുന്ന കോർഎപ്പിസ്കോപ്പാ സ്ഥാനത്തെ ധാരാളമായി ദുരുപയോഗം ചെയ്യുന്നുണ്ട്. ഈ ദുസ്ഥിതി അവസാനിപ്പിച്ച് ആ സ്ഥാനത്തിന്റെ യഥാർത്ഥ ബഹുമാനത്തെ എല്ലാ വരും ഉൾക്കൊള്ളുമെന്ന് പ്രതീക്ഷിക്കാം.

## Bibliography

1. കോർഎപ്പിസ്കോപ്പാ, റാഫേൽ വട്ടക്കുഴി (*പരി.*), *തക്സാ പ്രാർത്ഥനകൾ, വാല്യം 2*, തൃശ്ശൂർ, പേജ് 217.

2. മാത്യൂസ് മാർ ബർണബാസ്, *വി. കുർബാനയുടെ ധ്യാനപഠനം*, ആലുവാ, 1979, പേജ് 141.

3. ചേടിയത്ത് (*പരിഭാഷ*), *മാർ മാറൂഥായുടെ കാനോനാകൾ,* കോട്ടയം, 1989, പേജ് 16.

4. *പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പുസ്തകം.*

5. വർഗീസ് കശീശ, പി. കെ., *കോർഎപ്പിസ്കോപ്പാ – അർക്കദ്യക്കോൻ പദവി കൾ* (ലേ.), പൗരസ്ത്യ ദൂതൻ, നവം. – ഡിസം., 1978.

6. ചേടിയത്ത്, ജി. (*പരിഭാഷ*), *മാർ മാറൂഥായുടെ കാനോനാകൾ*, കോട്ടയം, 1989, പേജ് 21-22.

7. Ibid, p. 22.

8. Ibid, p. 19.

9. Ibid, p. 19.

10. കോനാട്ട് അബ്രഹാം കത്തനാർ (*പരിഭാഷ*), *ഹൂദായ കാനോൻ,* പാമ്പാക്കുട, 1952, പേജ് 49.

11. *പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പുസ്തകം.*

12. *എം. ഇ. ഈപ്പൻ കോർഎപ്പിസ്കോപ്പായുടെ സ്ഥാത്തിക്കോൻ*, വടക്കൻമണ്ണൂർ പള്ളി, 1984 ഡിസം. 30.

13. ചേടിയത്ത്, *മാർ മാറൂഥായുടെ കാനോനാകൾ*, കോട്ടയം, 1989, പേജ് 22.

14. കോനാട്ട് അബ്രഹാം കത്തനാർ (*പരിഭാഷ*), *ഹൂദായ കാനോൻ,* പാമ്പാക്കുട, 1952, പേജ് 113.

15. Ibid, pp. 113-114.

16. യൂഹാനോൻ മാർ സേവറിയോസ്, *ശുശ്രൂഷാ സംവിധാനം,* കോട്ടയം, 1983, പേജ് 112.

17. Arthur John Maclean, *The Catholicose of the East and His People*, London, 1982, pp. 200-201.

18. *പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പുസ്തകം.*

19. കോറെപ്പിസ്കോപ്പാ, റാഫേൽ വട്ടക്കുഴി (*പരിഭാഷ*), *തക്സാ പ്രാർത്ഥനകൾ, വാല്യം 4,* തൃശ്ശൂർ, 1984, പേജ് 217.

20. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പ്പുസ്തകം.

21. മാർ അപ്രേം, *മാർ അബിമലേക്ക് തിമോഥിയോസ്,* തൃശ്ശൂർ, 1975, പേജ് 18–19, 56.

22. റപ്പായി എൻ. വി., *പൗരസ്ത്യ സുറിയാനി സഭ, വാല്യം 1*, തൃശ്ശൂർ, 1982, പേജ് 125.

23. യോഹന്നാൻ കത്തനാർ, പി. ജെ., *പറവൂർ മാർത്തോമ്മൻ പള്ളി ചരിത്രം*, പറവൂർ, 1919, പേജ് 91.

24. തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, സോഫിയാ ബുക്സ്, കോട്ടയം, 2000, പേജ് 86–87.

25. സാമുവൽ ചന്ദനപ്പള്ളി, ഡോ., *പവിത്രരചനകൾ*, ചന്ദനപ്പള്ളി, 1980, പേജ് 118.

26. *ഇടവഴിക്കൽ നളാഗമം* കയ്യെഴുത്തുപ്രതി.

27. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, *മാർ തോമാശ്ലീഹായുടെ ഇടവകയായിരുന്ന മലങ്കര സുറിയാനി സഭയുടെ കാനോൻ, കോട്ടയം,* 1857.

28. കോനാട്ട് മാത്തൻ മല്പാന്റെ 1926 തുലാം 11–ലെ ഡയറിക്കുറിപ്പ്.

29. *ത്രിസായ്ശുബ്ഹോ സെന്റർ സ്മരണിക*, പാമ്പാക്കുട, 1993, പേജ് 34.

(*മലങ്കരസഭാ മാസിക, ഒക്ടോബർ, 2000*)

# 3

# അബ്രഹാം മൽപ്പാന്റെ നവീകരണവും പെരുന്നാൾ നിരോധന കല്പനയും

2000 മാർച്ച് 1-15 ലക്കം 'മലങ്കരസഭാദീപ'ത്തിൽ പ്രസിദ്ധീകരിച്ചിരുന്ന ഒരു ഇടവക മെത്രാപ്പോലീത്തായുടെ പെരുന്നാൾ നിരോധന കല്പന തികച്ചും വിവാദപരമാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ ദേശീയ പാരമ്പര്യത്തിന്റെയും പൈതൃകത്തിന്റെയും വിശ്വാസത്തിന്റെയും ഭാഗമായി നൂറ്റാണ്ടുകളായി സഭ അനുഷ്ഠിച്ചുവരുന്ന ചടങ്ങുകൾ നിരോധിച്ചുകൊണ്ടുള്ള ഒരു ഇടവക മെത്രാപ്പോലീത്തായുടെ കല്പനയുടെ നിയമപരമായ സാധുതയും നിലനിൽപ്പും തന്നെ സംശയാസ്പദമാണ്.

എന്നാൽ ഈ കല്പനയുടെ സാരാംശത്തിൽ പുതുമയൊന്നും ഇല്ലെന്നതാണ് വാസ്തവം. മലങ്കരസഭയെ പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് നവീകരണത്തിൽ ഉൾപ്പെടുത്തുവാൻ ഭഗീരഥപ്രയത്നം ചെയ്ത പാലക്കുന്നത്ത് അബ്രഹാം മൽപ്പാന്റെ നവീകരണ പ്രവർത്തനങ്ങളിലൊന്നായിരുന്നു പെരുന്നാളിനോടനുബന്ധിച്ചുള്ള ആഘോഷ പരിപാടികൾ നിർത്തൽ ചെയ്യുക എന്നത്. അദ്ദേഹം 1836 ചിങ്ങം 21-ാം തീയതി, ബ്രിട്ടീഷ് റസിഡണ്ടിനയച്ച ഹർജിയിലെ ഒരു ഭാഗമാണ് താഴെ ചേർക്കുന്നത്. *നവീകരണ പോർക്കളത്തിലെ കാഹളം* എന്ന പേരിലാണ് മാർത്തോമ്മാ സഭ ഈ രേഖയെ ഘോഷിക്കുന്നത്.

*പതിമൂന്നാമത് - ശുദ്ധമുള്ളവരുടെ ഓർമ്മ ചെയ്ത് അവരുടെ നല്ല നടപ്പുകൾ ജനങ്ങളോടു വിവരപ്പെടുത്തി പറയണമെന്നും നിശ്ചയിച്ചിരിക്കുമ്പോൾ അതിനു വിരോധമായിട്ടുള്ള ഉപകാരങ്ങളെക്കുറിച്ച് ഓരോ കപടഭക്തികൾ പറഞ്ഞു ചെയ്തുവരുന്നതും ദൈവത്തിന്റെ പള്ളിയിൽ റൂഹായ്ക്കടുത്ത പാട്ടുകൾ കൊണ്ടും ധ്യാനങ്ങൾ കൊണ്ടും അല്ലാതെ യാതൊരു കാര്യവും അവിടെ ചെയ്യരുതെന്നും പുസ്തകങ്ങളിൽ പറഞ്ഞിരിക്കുമ്പോൾ കാവ്യർക്കടുത്ത കൊടിയേറ്റു മുതലായ ഉത്സവാഘോഷങ്ങളും ആട്ടം മുതലായ പലതരം എടുത്തൂടായിട്ടുള്ള കളികളും കമ്പം മുതലായ കരിമരുന്നു പ്രയോഗങ്ങളും കഴിക്കുന്നതിന് ചട്ടം കെട്ടി നടന്നുവരുന്നത്....* (തോമസ്, ഡോ. എം. എം., *അബ്രഹാം മല്പാന്റെ നവീകരണം*, CLS, തിരുവല്ല, 1984, പേജ് 17).

അബ്രഹാം മല്പാന്റെ നവീകരണാരംഭകാലത്ത്, പെരുന്നാളുകളെ നിരസിച്ചിരുന്നില്ല. 1893-ൽ പോലും നവീകരണ (മാർത്തോമ്മാ) വിശ്വാ

സികൾ *അങ്ങാടിചുറ്റി* പ്രദക്ഷിണത്തോടെ പെരുന്നാൾ നടത്തിയതിനു രേഖകളുണ്ട്. അബ്രഹാം മൽപ്പാന്റെ പെരുന്നാളിനെപ്പറ്റിയുള്ള ദർശനമാണ് മേൽപറഞ്ഞ ഇടവക മെത്രാപ്പോലീത്തായുടെ പെരുന്നാൾ നിരോധന കല്പനയിൽ പ്രതിബിംബിക്കുന്നത്.

ഇനി പെരുന്നാളിനെയും പ്രദക്ഷിണത്തെയും പറ്റിയുള്ള മലങ്കരസഭയുടെ ഔദ്യോഗിക വ്യാഖ്യാനമെന്തെന്നു നോക്കാം. ...... *കുരിശ് ഏവൻഗേലിയോൻ ഇവയുടെ അകമ്പടിക്കും ബഹുമാനത്തിനും ആയി വർണ്ണപ്പകിട്ടാർന്ന മറ്റു പള്ളി ഉപകരണങ്ങളും വാദ്യമേളങ്ങളും ഒരുമിച്ചു സമ്മേളിക്കുമ്പോൾ യുദ്ധം ജയിച്ചുവരുന്ന സൈന്യനിരകളുടെ ജൈത്രയാത്രയുടെ പ്രതീതി ഉളവാകുന്നു. കൂടാതെ ദേശീയസംസ്ക്കാരത്തിന്റെ ഒരു പരിവേഷവും അതിനുണ്ട്. ക്രിസ്തീയ ആചാരങ്ങളും അനുഷ്ഠാനങ്ങളും ദേശീയ സംസ്ക്കാരത്തോട് അലിഞ്ഞു ചേർന്നിരിക്കുന്നു. ...*

പരിശുദ്ധ സുന്നഹദോസ് നിശ്ചയമനുസരിച്ച് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർണബാസ്, ജോസഫ് മാർ പക്കോമിയോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്താമാർ ചേർന്ന് തയാറാക്കിയ *മലങ്കര ഓർത്തഡോക്സ് സഭ: ഒരു പഠനം* എന്ന പുസ്തകത്തിൽ *ആരാധനയും ആചാരാനുഷ്ഠാനങ്ങളും* എന്ന ശീർഷകത്തിൽ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ എഴുതിയ അദ്ധ്യായത്തിൽ നിന്നാണ് മേൽപ്പറഞ്ഞ ഭാഗം ഉദ്ധരിച്ചിരിക്കുന്നത്. സഭയുടെ ഔദ്യോഗിക നിലപാട് ഇതു തന്നെയാണല്ലോ.

164 വർഷം മുമ്പ് മലങ്കര ഓർത്തഡോക്സ് സഭ തള്ളിക്കളഞ്ഞതും മാർത്തോമ്മാ സഭയുടെ വിശ്വാസത്തിൽപ്പെട്ടതുമായ നവീകരണാശയങ്ങൾ ഒരു ഭദ്രാസനത്തിൽ അടിച്ചേൽപ്പിക്കാൻ ശ്രമിക്കുന്നത് ഓർത്തഡോക്സുകാരായി ജനിച്ചു വളർന്നവർക്ക് വേദനാജനകമാണ്. നാളെ മറ്റൊരു മെത്രാപ്പോലീത്താ വിളക്കിൽ എണ്ണ ഒഴിക്കുന്നതും, കുന്തിരിക്കം, കരി, മെഴുകുതിരി മുതലായവ നേർച്ചയായി പള്ളിയിൽ നൽകുന്നതും മരണാനന്തര ചടങ്ങുകളായ അടിയന്തിരം മുതലായവയും നിരോധിച്ചാൽ എന്തു സംഭവിക്കും?

*(മലങ്കരസഭാദീപം, 15-10-2000)*

# 4

# മലങ്കരയ്ക്ക് ഒരു അഞ്ചാം തുബ്ദേൻ

1947 നവംബർ രണ്ടിനാണ് പ. യൽദോ ബസേലിയോസ് ബാവായെയും പ. പരുമല തിരുമേനിയേയും പരിശുദ്ധന്മാരായി പ്രഖ്യാപിച്ചതും അവരുടെ പേരു തുബ്ദേനിൽ ചേർക്കാൻ മലങ്കരസഭ അനുവദിച്ചതും. എന്നാൽ അര നൂറ്റാണ്ടിനു ശേഷമാണ് തുബ്ദേന്റെ കാര്യത്തിൽ ഭാഗികമായെങ്കിലും ഈ നിർദ്ദേശം നടപ്പാക്കിയത്. മലങ്കരസഭയിലെ പാത്രിയർക്കീസ് വിഭാഗം മറ്റു ചില പേരുകൾ കൂടി അഞ്ചാം തുബ്ദേനിൽ ചേർത്തിട്ടുണ്ട്. സമീപകാലത്ത് വടക്കൻപറവൂരിൽ കബറടങ്ങിയിരിക്കുന്ന മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിനെ, ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പാത്രിയർക്കീസ് പരിശുദ്ധനായി പ്രഖ്യാപിച്ചെങ്കിലും തുബ്ദേനിൽ ചേർക്കാൻ അനുവദിച്ചിട്ടില്ല. ഇതിനെപ്പറ്റിയുള്ള വാദപ്രതിവാദങ്ങൾ ഇനിയും അവസാനിച്ചിട്ടില്ല.

സഭാചരിത്ര ഗവേഷകനായ ജേക്കബ് തോമസ് നടുവിലേക്കര ഉന്നയിക്കുന്ന പ്രസക്തമായ ഒരു ചോദ്യമുണ്ട്. "*മഹാ പരിശുദ്ധനായ പരുമലതിരുമേനിക്ക് പ്രാർത്ഥിച്ചും പ്രവർത്തിച്ചും പരിശുദ്ധപദം കയറാൻ ഒരു സഭ ഇവിടെ ഉണ്ടായിരിക്കുന്നത്, പറങ്കികളോട് പോരാടി 13 വർഷക്കാലം ഒറ്റമുണ്ടുമായി കാട്ടിലും മേട്ടിലും ഒളിച്ചുനടന്ന മഹാനായ ഒന്നാം മാർത്തോമ്മായുടെ കഷ്ടപ്പാടു മൂലമല്ലേ? അതിനാൽ അദ്ദേഹത്തിന്റെ പേരല്ലേ ആദ്യം തുബ്ദേനിൽ ഓർക്കേണ്ടത്?*" ഈ പശ്ചാത്തലത്തിൽ മലങ്കരയിൽ ഇന്നുപയോഗിക്കുന്ന അഞ്ചാം തുബ്ദേൻ പൂർണമാണോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

ഈ വിഷയത്തിന്റെ പഠനത്തിനു അഞ്ചാം തുബ്ദേന്റെ ഘടന പരിശോധിക്കേണ്ടിയിരിക്കുന്നു. മാർ സ്തേഫാനോസ് സഹദാ വരെയുള്ള അപ്പോസ്തോലിക കാലത്തെ പിതാക്കന്മാർ നാലാം തുബ്ദേനിൽ സ്മരിക്കപ്പെടുന്നു. അതിനുശേഷമുള്ള സഭാപിതാക്കന്മാരുടെ പേരുകളാണ് അഞ്ചാം തുബ്ദേനിൽ ചേർത്തിരിക്കുന്നത്. ഇവരെ പൊതുവിൽ *സ്തുതി ചൊവ്വാകപ്പെട്ട ഓർത്തഡോക്സ് വിശ്വാസം സംരക്ഷിക്കുവാനും നിലനിർത്തുവാനും വിവിധ നിലകളിൽ മഹത്തായ സംഭാവന നൽകിയവർ* എന്നു വിശേഷിപ്പിക്കാം.

ഇവരിൽ സത്യവിശ്വാസത്തെ വ്യാഖ്യാനിച്ച് ഉറപ്പിച്ച മാർ ബസേലി

യോസ്, ഗ്രീഗോറിയോസ് മുതലായ പണ്ഡിതന്മാരുണ്ട്. വേദവിപരീതങ്ങളെ തളച്ച മാർ കൂറിലോസ്, ദീയസ്ക്കോറോസ് മുതലായ സഭാദ്ധ്യക്ഷന്മാരുണ്ട്. ആരാധനാ സംഗീതം പരിപുഷ്ടമാക്കിയ മാർ അപ്രേം, മാർ യാക്കോബ്, മാർ ബാലായി തുടങ്ങിയ കവികളുണ്ട്. മാർ യാക്കോബ് ബുർദ്ദാനായെപ്പോലെ സ്വന്ത ജീവിതവും പ്രവർത്തനവും കൊണ്ട് സത്യവിശ്വാസം നിലനിർത്തിയവരുമുണ്ട്. തുബ്ദേന്റെ അന്ത്യഭാഗത്ത് ജീവിത വിശുദ്ധി കൊണ്ടും അത്ഭുതപ്രവർത്തനം കൊണ്ടും സന്യാസനിഷ്ഠ കൊണ്ടും ശ്രദ്ധേയരായ മാർ ശെമഓൻ ദെസ്തുനിയെപ്പോലുള്ളവരുമുണ്ട്. എങ്കിലും ഈ തുബ്ദേൻ, തങ്ങളുടെ രചനകൾ, പ്രവർത്തനം, വേദവ്യാഖ്യാനം മുതലായ സംഭാവന കൊണ്ട് സഭയെ സത്യവിശ്വാസത്തിൽ നിലനിർത്തിയവരെയാണ് സ്മരിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതെന്ന് വ്യക്തമാണ്. അവസാന ഭാഗത്തെ പേരുകൾ പിൽക്കാല പ്രാദേശിക പാരമ്പര്യങ്ങളാണ്.

വിശാലമായ മദ്ധ്യപൗരസ്ത്യ ദേശത്തെ വിവിധ പോക്കറ്റുകളിലായി ചിതറിക്കിടക്കുന്ന അന്ത്യോഖ്യൻ സുറിയാനി സഭയ്ക്ക് പ്രാദേശികമായി അനേകം ആരാധനാ പാരമ്പര്യങ്ങൾ ഉണ്ടായിരുന്നു. അച്ചടിയോ കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസമോ ഇല്ലായിരുന്ന നൂറ്റാണ്ടുകളിൽ അടിസ്ഥാന ആരാധനക്രമത്തിൽ പ്രാദേശികമായ പല വെട്ടിച്ചുരുക്കലുകളോ കൂട്ടിച്ചേർക്കലുകളോ നടത്തി തനതു രീതികൾ വികസിപ്പിച്ചെടുത്തിരുന്നു. യറുശലേം, എഡേസ, ആമീദ്, മർദീൻ, തുറബ്ദീൻ, മൂസൽ എന്നീ സ്ഥലങ്ങളിലും മാർ ബർസൗമ്മാ, മാർ ഗബ്രിയേൽ, മാർ ഹനനിയ (കുർക്കുമ) എന്നീ ദയറാകളിലും തനതു പാരമ്പര്യങ്ങൾ ഉണ്ടായിരുന്നതായി സിറിയൻ സഭാചരിത്രകാരന്മാർ സാക്ഷിക്കുന്നു. ഓരോ പ്രാദേശിക പാരമ്പര്യവും അവർക്ക് പ്രത്യേക ബന്ധവും താൽപ്പര്യവുമുള്ളവരുടെ പേരുകൾ ശുശ്രൂഷാക്രമങ്ങളിൽ ചേർക്കുക സ്വാഭാവികമാണ്.

ഉദാഹരണത്തിന് മലങ്കരസഭ ഇന്നുപയോഗിക്കുന്ന പട്ടംകൊടക്രമം മാർ മത്തായിയുടെ ദയറായിലെ പാരമ്പര്യപ്രകാരമാണെന്ന് വ്യക്തമായ തെളിവ് അതിൽത്തന്നെയുണ്ട്. പട്ടാഭിഷേക പ്രഖ്യാപനത്തിൽ മാർ മത്തായി, മാർ സഖായി, മാർ മൂശ, മാർ യൂലിയാന, മാർ ബഹനാം സഹദാ എന്നീ അഞ്ചു പേരുകളാണ് പറയുന്നത്. ഇവരിൽ മാർ മത്തായി, ദയറാ സ്ഥാപകനും അടുത്ത മൂന്നു പേർ മാർ മത്തായിക്കു ശേഷം ദയറാദ്ധ്യക്ഷന്മാരും മാർ ബഹനാം സഹദാ, മാർ മത്തായിയുടെ ശിഷ്യനുമാണ്. അതേസമയം നാല്പതു ശ്രേഷ്ഠ സഹദേന്മാരുടെ പേരിലാണ് മറ്റു ചില പട്ടാഭിഷേക പ്രഖ്യാപനങ്ങൾ നടത്തുന്നത്. ഇത് രണ്ടും വ്യത്യസ്ത പാരമ്പര്യങ്ങളാണ്.

1789-ൽ വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ്

യൂഹാനോനും തമ്മിൽ മാവേലിക്കര വെച്ചുണ്ടാക്കിയ സന്ധിപ്രകാരമാണ് അന്ത്യോഖ്യൻ കുർബ്ബാന തക്സായും പട്ടംകൊടക്രമവും മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ചത്. പക്ഷേ പിന്നീട് ഒരു നൂറ്റാണ്ടു കൊണ്ടാണ് ഇത് ഏതാണ്ടു പൂർണ്ണമായി മലങ്കരയിൽ പ്രചരിച്ചത്. അതിൽ തന്നെ തെക്കും വടക്കും വ്യത്യസ്തമായ രണ്ടു പാരമ്പര്യങ്ങൾ നിലനിന്നിരുന്നു. ആരാധനക്രമങ്ങളുടെ മലയാള പരിഭാഷ പ്രചാരത്തിൽ വന്ന ശേഷമാണ് ഇത് ഏതാണ്ട് ഏകീകരിക്കപ്പെട്ടത്. വിവിധ കാലങ്ങളിൽ വിവിധ പാരമ്പര്യങ്ങളിൽ നിന്നും വന്ന അന്ത്യോഖ്യൻ മേല്പട്ടക്കാരിൽ നിന്നും ലഭിച്ച തക്സാ വിവിധ സ്ഥലങ്ങളിൽ ഉപയോഗിച്ചതിനാലാണ് ഇപ്രകാരം വൈജാത്യം ഉണ്ടായത്.

എങ്കിലും ഇന്നു മലങ്കരസഭ ഉപയോഗിക്കുന്ന അഞ്ചാം തുബ്ദേൻ ആണ് പ്രചാരം നേടിയത്. 1856-ൽ കോഴിക്കോട് അച്ചടിച്ച കുർബ്ബാന ക്രമത്തിന്റെ ആദ്യ മലയാള പരിഭാഷയോടെ ഈ തുബ്ദേൻ ഇവിടെ സ്ഥിരപ്രതിഷ്ഠ നേടി. ഇതിൽ പേരു പറയുന്നവരെ പരിശുദ്ധന്മാരായി മാത്രമാണ് ഇന്നു പരിഗണിക്കുന്നത്. അതിനാൽ പരിശുദ്ധരായി പ്രഖ്യാപിക്കപ്പെടുന്നവരുടെ പേരുകൾ മാത്രം ചേർക്കാനുള്ള ഒരു തുബ്ദേനായി മാത്രമാണ് ഇന്നിതിനെ കരുതുന്നത്.

ഇന്ന് ഉപയോഗിക്കുന്നതു കൂടാതെ മറ്റ് അനേകം പാഠഭേദങ്ങൾ അഞ്ചാം തുബ്ദേനുണ്ട്. അവയിൽ നാലെണ്ണമെങ്കിലും മലങ്കരയിൽ ലഭ്യമായിരുന്നു. 1923-ൽ പാമ്പാക്കുട നിന്നും പ്രസിദ്ധീകരിച്ച സുറിയാനി കുർബാനക്രമത്തിൽ ഇന്ന് ഉപയോഗിക്കുന്നതടക്കം നാലു വ്യത്യസ്ത അഞ്ചാം തുബ്ദേനുകൾ ചേർത്തിരുന്നു. അവയിൽ ഏറ്റവും ചെറുത് ഇന്നുപയോഗിക്കുന്നതും ഏറ്റവും വലുത് *നോയമ്പിലും മാറായാന പെരുന്നാളുകളിലും ഉപയോഗിക്കാനുള്ളത്* എന്ന തലക്കെട്ടു ചേർത്തതുമാണ്.

ഇവയിൽ ഇന്നുപയോഗിക്കുന്ന തുബ്ദേനിലുള്ള പല പേരുകളും കാണാനില്ല. എന്നാൽ മറ്റു പല പേരുകളും ചേർത്തിട്ടുണ്ട്. മൂന്നാമത്തെ പാഠാന്തരം, ഏറ്റവും വലിയ (പെരുന്നാളുകൾക്കുള്ളത്) തുബ്ദേന്റെ സംക്ഷിപ്ത രൂപമാണോ എന്നു സംശയമുണ്ട്. ഓരോ പേരുകാരെപ്പറ്റിയുള്ള വിവരണങ്ങളാണ് ഈ തുബ്ദേനുകളുടെ ദൈർഘ്യം കൂട്ടുന്നത്. പാത്രിയർക്കീസ് വിഭാഗം ഉദയഗിരി സെമിനാരിയിൽ നിന്നും പ്രസിദ്ധീകരിച്ച വി. കുർബ്ബാനക്രമത്തിൽ പെരുന്നാളുകൾക്കുള്ള വലിയ തുബ്ദേനൊഴികെ മറ്റു രണ്ടു പാഠാന്തരവും പരിഭാഷപ്പെടുത്തി ചേർത്തിട്ടുണ്ട്. ഇതിൽനിന്നും, മാറ്റം വരുത്താൻ പാടില്ലാത്ത ഒന്നല്ല അഞ്ചാം തുബ്ദേൻ എന്നു വ്യക്തമാണ്.

അഞ്ചാം തുബ്ദേനിൽ മേല്പട്ടക്കാരുടെ പേരുകൾ മാത്രമേ

ചേർക്കാവൂ എന്ന ധാരണയും തെറ്റാണ്. മാർ അപ്രേം ഒരു ശെമ്മാശനും, മാർ ബാലായി ഒരു കോർഎപ്പിസ്കോപ്പായുമായിരുന്നു. അവരുടെ പട്ടത്വ ശ്രേണിയല്ല, സംഭാവനകളാണ് തുബ്ദേനിൽ അവർക്ക് ഇടം നൽകിയത്. മുമ്പു പറഞ്ഞതുപോലെ *സത്യവിശ്വാസത്തെ നിലനിർത്തി ഉറപ്പിക്കുവാൻ* പോരാടിയവരിൽ പ്രമുഖരുടെ പേരുകളാണ് അഞ്ചാം തുബ്ദേനിൽ സ്മരിക്കുന്നത്. ഉദാഹരണത്തിന് മാർ യാക്കോബ് ബുർദ്ദാന അത്ഭുതപ്രവർത്തകനോ, പണ്ഡിതനോ, സഭാദ്ധ്യക്ഷനോ ആയിരുന്നില്ല. പക്ഷേ അദ്ദേഹത്തിന്റെ പ്രവർത്തനമാണ് സുറിയാനി സഭയുടെ പൂർവ ഭാഗത്ത് സത്യവിശ്വാസം നിലനിർത്തിയത്.

ഈ മാനദണ്ഡം വെച്ച് നോക്കിയാൽ മലങ്കരസഭയെ രണ്ടു സഹസ്രാബ്ദകാലത്തെ പ്രതിസന്ധികൾക്കിടയിൽ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തിയ അനേകർ ഈ തുബ്ദേനിൽ സ്മരിക്കപ്പെടുവാൻ അർഹരാണ്. ഇവരിൽ മദ്ധ്യപൗരസ്ത്യ ദേശത്തു നിന്നും വന്നവരും മലയാളികളുമുണ്ട്. മേല്പട്ടക്കാരും പട്ടക്കാരുമുണ്ട്. മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ്, ഇവരെപ്പോലെയുള്ള പണ്ഡിതരും, മാർ അപ്രേമിനെപ്പോലെ സാഹിത്യ സംഭാവന നടത്തിയവരും, മാർ കൂറിലോസിനെപ്പോലെ വേദവിപരീതം അമർച്ച ചെയ്തവരും, സർവോപരി, മാർ യാക്കോബ് ബുർദാനായെപ്പോലെ മലങ്കരസഭയെ സത്യവിശ്വാസത്തിൽ നിലനിർത്തുവാൻ അക്ഷീണം പ്രയത്നിച്ചു വിജയിച്ച മൗദ്യാനന്മാരും മലങ്കരസഭയ്ക്കുണ്ട്. ഇവരിൽ ഏറ്റവും പ്രധാനികളുടെയെങ്കിലും പേരുകൾ ഈ തുബ്ദേനിൽ ചേർത്തു സ്മരിക്കേണ്ടത് മലങ്കരസഭയുടെ കടമയും ബാദ്ധ്യതയുമാണ്.

ഈ ലേഖകന്റെ അഭിപ്രായത്തിൽ അഞ്ചാം തുബ്ദേനിൽ അത്യാവശ്യമായി ചേർക്കേണ്ടുന്ന മലങ്കരസഭാ പിതാക്കന്മാർ താഴെ പറയുന്നവരാണ്.

1) ഒമ്പതാം നൂറ്റാണ്ടിൽ ഏതാണ്ട് അസ്തമിച്ച മലങ്കരസഭയെ സത്യവിശ്വാസത്തിൽ പുനർജീവിപ്പിച്ച മാർ സാബോർ മാർ അഫ്രോത്ത് എന്നിവർ (കാദീശന്മാർ).

2) പതിമൂന്നു വർഷം *മരണനിഴൽ താഴ്‌വരയിലൂടെ നടന്ന്* റോമൻ പാഷാണ്ഡതയിൽ നിന്നും മലങ്കരസഭയെ വീണ്ടെടുത്ത മഹാനായ മാർ ത്തോമ്മാ ഒന്നാമൻ, സഹായി ഇട്ടിത്തൊമ്മൻ കത്തനാർ എന്നിവർ. ഇവരെ പരമാവധി ബഹുമാന വിശേഷണങ്ങളോടെ സ്മരിക്കണം.

3) പൗരസ്ത്യ സഭകൾ പിന്തുടരുന്ന കലർപ്പില്ലാത്ത അലക്സാന്ത്രിയൻ വേദശാസ്ത്രം മലങ്കരസഭയിൽ പ്രചരിപ്പിച്ച മാർ ഈവാനിയോസ് ഹദിയള്ള (1693-ൽ കാലം ചെയ്ത് മുളന്തുരുത്തിയിൽ കബറടങ്ങി).

4) മലയാള ഭാഷയിൽ സുവിശേഷവും വേദശാസ്ത്രവും ആദ്യം പ്രദാനം ചെയ്ത കായംകുളം പീലിപ്പോസ് റമ്പാൻ.

5) പാശ്ചാത്യ പാഷാണ്ഡതയെ തൂത്തെറിഞ്ഞ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ.

ഈ പട്ടികയിൽ പല പേരുകളും ഇനിയും നിർദ്ദേശിക്കാനുണ്ടാവും. എങ്കിലും ഇത്രയും പ്രാധാന്യം മറ്റൊന്നിനുമുണ്ടെന്ന് ഈ ലേഖകൻ കരുതുന്നില്ല. ഇവരുടെ പേരുകൾ അഞ്ചാം തുബ്ദേനിൽ ചേർക്കാതിരിക്കുന്നത് അവരുടെ സേവനത്തോടുള്ള കൃതഘ്നത മാത്രമല്ല, അഞ്ചാം തുബ്ദേന്റെ അന്തഃസത്തയ്ക്കു നിരക്കാത്തതുമാണ്. ഇവർ കൂടിയുണ്ടെങ്കിലേ അഞ്ചാം തുബ്ദേൻ, മലങ്കരസഭയ്ക്ക്, പൂർണമാകൂ.

ഇതുകൊണ്ട് ദീർഘമായ അഞ്ചാം തുബ്ദേൻ ഇനിയും ദീർഘമാകുമെന്ന് ഭയപ്പെടേണ്ടതില്ല. സുറിയാനി തുബ്ദേൻ പാഠാന്തരങ്ങളിൽ ചെയ്തതുപോലെ ഇപ്പോഴുള്ള തുബ്ദേനിലെ കുറെ പേരുകൾ ഒഴിവാക്കി ദൈർഘ്യം ക്രമീകരിക്കാം.

(*മലങ്കരസഭാ മാസിക, ജൂലൈ, 2001*)

# 5

# മാർ യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പും പ. പത്രോസ് പാത്രിയർക്കീസിന്റെ സന്ദർശനവും

പ. യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള മലങ്കരയിലെ ഏക ദേവാലയമാണ് കുന്നക്കുരുടിയിലെ വി. ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള പള്ളി. ആ പള്ളിയിലെ തിരുശേഷിപ്പിനെപ്പറ്റിയും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സന്ദർശനത്തെപ്പറ്റിയുമുള്ള വിവരങ്ങളടങ്ങുന്ന ഒരു അപ്രകാശിത ചരിത്രരേഖ[1] ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെട്ടു. ചരിത്ര പ്രാധാന്യമുള്ള ആ വിവരങ്ങളാണ് ഈ ലേഖനത്തിനാസ്പദമായിരിക്കുന്നത്.

**മാർ യാക്കോബ് ബുർദ്ദാന** – ക്രിസ്തുവർഷം 451-ലെ കൽക്കദോന്യ സുന്നഹദോസിനുശേഷം രാജകീയ പിൻബലത്തോടെ സുന്നഹദോസ് അംഗീകരിക്കുന്നവർ കൽക്കദോന്യ വിരുദ്ധരെ അമർച്ച ചെയ്തു. ഈ അവസരത്തിൽ അലക്സാന്ത്രിയാ പാത്രിയർക്കീസായിരുന്ന മാർ തേവോദോസ്യോസിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ച്, മദ്ധ്യപൗരസ്ത്യദേശവും ഈജിപ്റ്റും മുഴുവൻ ഓടിനടന്ന് മേല്പട്ടക്കാരെയും പട്ടക്കാരെയും വാഴിച്ച്, സത്യവിശ്വാസം നിലനിർത്തിയ വിശ്വാസ സംരക്ഷകനാണ് മാർ യാക്കോബ് ബുർദ്ദാന. അദ്ദേഹത്തിന്റെ ഏകഹസ്തമായ ആ പ്രയത്നം ഇല്ലായിരുന്നുവെങ്കിൽ ഇന്ന് ഓറിയന്റൽ സഭകൾ മുഴുവൻ അംഗീകരിക്കുന്ന അലക്സാന്ത്രിയൻ വേദശാസ്ത്രം പാടെ നിർമ്മാർജ്ജനം ചെയ്യപ്പെടുമായിരുന്നു. മാർ യാക്കോബ് ബുർദ്ദാന ക്രിസ്തുവർഷം 578-ൽ കാലം ചെയ്ത് കസിയാൻ ദയറായിൽ കബറടക്കപ്പെട്ടു. സഭാപഞ്ചാംഗപ്രകാരം നവംബർ 28-ന് ആണ് അദ്ദേഹത്തിന്റെ ഓർമ്മ ആചരിക്കുന്നത്.

**തിരുശേഷിപ്പ് മലങ്കരയിലേക്ക്** – പ. മാർ യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പ് മലങ്കരയിലെത്തിച്ചത് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനാണ്.[2] കൊല്ലവർഷം 1039 (A.D. 1865) മേടം 26-ന് പുതു ഞായറാഴ്ച ടർക്കിയിലെ ആമീദ് നഗരത്തിൽ (ഡയർബക്കർ) ഉള്ള പ. ദൈവമാതാവിന്റെ പള്ളിയിൽ വെച്ച് അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് അഭിഷേകം ചെയ്തു.[3]

നവ മേല്പട്ടക്കാരന്, മുഖ്യ കാർമികനായിരുന്ന പാത്രിയർക്കീസ്, മല ങ്കര മെത്രാനായി ഭരിപ്പാനുള്ള സ്ഥാത്തിക്കോനു പുറമെ, കസവുകാപ്പ, സ്ലീബാ, കുരിശ്, മുടി മുതലായവ സമ്മാനിച്ചു. ഇവ കൂടാതെ വി. മൂറോനും മാർ കൗമ്മാ, മാർ യാക്കോബ് ബുർദ്ദാന, മപ്പുസ്ത്യായിലെ മാർ യാക്കോബ് എന്നിവരുടെ തിരുശേഷിപ്പുകളും മാർ ദീവന്നാസ്യോ സിനു നൽകി. ഇവയുമായി കൊല്ലവർഷം 1040 ചിങ്ങം 24-ന് അദ്ദേഹം കൊച്ചിയിലെത്തി.[4]

തിരുശേഷിപ്പുകളിൽ മാർ കൗമ്മായുടേത് പുലിക്കോട്ടിൽ മാർ ദീവ ന്നാസ്യോസ് കൈവശം സൂക്ഷിച്ചു. അത് അവകാശമുറയ്ക്ക് പിൻഗാമി മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാ മന് ലഭിച്ചു. അദ്ദേഹം അത് വിൽപത്രപ്രകാരം പ. ബസേലിയോസ് ഗീവ റുഗീസ് ദ്വിതീയൻ കാതോലിക്കാബാവായ്ക്ക് നൽകി.[5] മാർ യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പ് കുന്നക്കുരുടി പള്ളിയിലും മപ്പുസ്ത്യായിലെ മാർ യാക്കോബിന്റെ തിരുശേഷിപ്പ് പെങ്ങാമുക്ക് മാർ പത്രോസ് പൗലോസ് പള്ളിയുടെ കുരിശടിയിലും സ്ഥാപിച്ചു.

**തിരുശേഷിപ്പ് കുന്നക്കുരുടിയിലേയ്ക്ക് –** കുന്നക്കുരുടി പള്ളിയിൽ പ. യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പ് സ്ഥാപിച്ചത് പുലിക്കോ ട്ടിൽ മാർ ദീവന്നാസ്യോസ് തന്നെയാണ്. പള്ളിക്കുള്ളിൽ കബറുപോലെ പണിത് അതിലാണ് സ്ഥാപിച്ചത്.[6] തീയതി കണ്ടുപിടിക്കാൻ സാധിച്ചില്ല. 1865-നും 1875-നും ഇടയിലാണെന്ന നിഗമനത്തിലെത്താം. കാരണം മാർ യാക്കോബ് ബുർദ്ദാനയുടെ നാമത്തിൽ സ്ഥാപിതമായ മലങ്കരയിലെ ആദ്യ ദേവാലയം നിരണം ഭദ്രാസനത്തിലെ കരുവാറ്റയാണ്. 1867-ൽ ഈ പള്ളിക്കു കല്ലിട്ടത് മാർ ദീവന്നാസ്യോസാണ്. അന്ന് മാർ യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പ് കൈവശമുണ്ടായിരുന്നെങ്കിൽ നിശ്ചയ മായും ആ പള്ളിക്കു നൽകിയേനെ. അപ്പോൾ അതിനു മുമ്പുതന്നെ മാർ യാക്കോബ് ബുർദ്ദാനയുടെ നാമത്തിൽ ഒരു ത്രോണോസ് ഉണ്ടായി രുന്ന കുന്നക്കുരുടി പള്ളിയിൽ അതു സ്ഥാപിച്ചു എന്നു വിചാരിക്കുന്ന താകും യുക്തി.

ഇന്ന് കരുവാറ്റയടക്കം നാല് പള്ളികൾ മാത്രമാണ് ഈ പരിശുദ്ധന്റെ നാമത്തിൽ മലങ്കരയിലുള്ളത്. അവ കൊല്ലം ഭദ്രാസനത്തിലെ അമ്പ ലത്തുംകാല, നിരണം ഭദ്രാസനത്തിലെ മുരണി, മലബാർ ഭദ്രാസന ത്തിലെ കുന്നിൻമേൽപ്പെട്ടി എന്നിവയാണ്.

മാർ ദീവന്നാസ്യോസിനു കുന്നക്കുരുടി പള്ളിയോട് മമത തോന്നാൻ ഒരു കാരണവും ഉണ്ടായിരുന്നു. കൊല്ലവർഷം 1038-ൽ അദ്ദേഹം മേൽപ്പട്ട സ്ഥാനാരോഹണത്തിനായി പരദേശ സഞ്ചാരത്തിനൊരുങ്ങിയപ്പോൾ

സഹായിച്ച അപൂർവ്വം പള്ളികളിലൊന്നാണ് കുന്നക്കുരുടി. കൂടാതെ മലങ്കര മെത്രാനായി വാഴിക്കുവാൻ സമ്മതപത്രവും നൽകി. ഇതും തിരുശേഷിപ്പ് കുന്നക്കുരുടി പള്ളിയിൽ സ്ഥാപിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചിരിക്കാം. ഏതായാലും 1877-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനം വരെ ഈ തിരുശേഷിപ്പ് കുന്നക്കുരുടി പള്ളിക്കുള്ളിലിരുന്നു.

**മാർ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സന്ദർശനം -** 1876-77 വർഷങ്ങളിൽ മലങ്കരസഭ സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് തൃതീയൻ, കുന്നക്കുരുടി പള്ളിയും സന്ദർശിച്ചിരുന്നു. 1877 മീനമാസം 7-ാം തീയതി തിങ്കളാഴ്ചയാണ് അദ്ദേഹം കുന്നക്കുരുടി പള്ളിയിലെത്തിയത്. ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (പ. പരുമല തിരുമേനി) യോടൊപ്പം കോലഞ്ചേരി പള്ളിയിൽ നിന്നാണ് കുന്നക്കുരുടി പള്ളിയിലെത്തിയത്.[7] മീനം 10 വരെ അവിടെ താമസിച്ചശേഷം അദ്ദേഹം കുറുപ്പംപടി പള്ളിയിലേക്കു പോയി. കുന്നക്കുരുടി പള്ളിയിൽ നിന്നും 13 രൂപയും ഒരു വെള്ളി അരുളിക്കായും പാത്രിയർക്കീസിനു കൈമുത്തായി നൽകിയെങ്കിലും അദ്ദേഹമതു നിരസിച്ചു.

**തിരുശേഷിപ്പിനു സ്ഥാനചലനം -** കുന്നക്കുരുടി പള്ളിയിലെത്തിയ പത്രോസ് പാത്രിയർക്കീസിന്റെ പ്രവൃത്തി ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ നാളാഗമത്തിലെ ഭാഷയിൽ തന്നെ വിവരിക്കാം. *പുലിക്കോട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മാർ യാക്കോബ് ബുർദ്ദാനയുടെ അസ്ഥി വെച്ചു ഒരു കബറുപോലെ പണിയിച്ചിട്ടുണ്ടായിരുന്നു. ആയത് കണ്ടാറെ ഇപ്രകാരം പള്ളിയകത്തു പണിയിപ്പാൻ ന്യായമില്ലെന്നും മറ്റും കല്പിച്ചു. ആയതും പൊളിച്ചു കളഞ്ഞു. അതിൽ വയ്ക്കപ്പെട്ടിരുന്ന അസ്ഥി ശുദ്ധമുള്ളവന്റെ ആകുന്നൊ അല്ലയോ എന്നു നമുക്കു നിശ്ചയം ഇല്ല. അതിനാൽ നിങ്ങളുടെ ശവം അടക്കുന്ന സ്ഥലത്തു വച്ചു കബറു പോലെ പണിതു സൂക്ഷിച്ചുകൊൾവിൻ എന്നു കല്പിച്ച് അവർക്കു കൊടുത്തു.*[8]

ഇതിൻപ്രകാരം ആ തിരുശേഷിപ്പ് പള്ളിമുറ്റത്തു സ്ഥാപിക്കുകയും പിന്നീട് പള്ളി പുതുക്കി പണിതപ്പോൾ പ. യാക്കോബ് ബുർദ്ദാനയുടെ നാമത്തിലുള്ള ത്രോണോസ് ആ സ്ഥാനത്ത് വരത്തക്കവിധം പള്ളിക്കു രൂപകല്പന ചെയ്യുകയും ചെയ്തു എന്നാണറിവ്.

**ഒരു വിശദീകരണം -** തികഞ്ഞ യാഥാസ്ഥിതികനായിരുന്നു പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ്. പള്ളികളിൽ ഓട്, പിച്ചള മുതലായവ കൊണ്ടുള്ള ലോഹവിളക്കുകൾ ഉപയോഗിക്കുന്നതുപോലും

അദ്ദേഹം നിരോധിച്ചു. കണ്ടനാടു പള്ളി സന്ദർശനാർത്ഥം എത്തിയ അദ്ദേഹം ആ പള്ളിക്കുള്ളിൽ ഉണ്ടായിരുന്ന മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനയുടെയും മാർത്തോമ്മാ നാലാമന്റെയും കബറുകൾ കണ്ട് കോപിച്ച് അവ പൊളിച്ചു മാറ്റുവാൻ കല്പിച്ചു. അവ മാറ്റിയശേഷം മാത്രമാണ് അദ്ദേഹം പള്ളിയിൽ ലുത്തിനിയാ പോലും നടത്തിയത്. കുന്നക്കുരുടിയിൽ നിന്നും കുറുപ്പംപടി പള്ളിയിലെത്തിയ പാത്രിയർക്കീസ് ആ പള്ളിയിലുണ്ടായിരുന്ന മാർ ബസേലിയോസ് യൽദാ, മാർ അന്ത്രയോസ് എന്നിവരുടെ സ്മാരക കബറുകൾ പൊളിച്ചുമാറ്റി. *കപടഭക്തി* എന്നാണതിനെ അദ്ദേഹം വിശേഷിപ്പിച്ചത്.

ഈദൃശ്യ പ്രവർത്തികളെ നവീകരണമെന്ന് വിശേഷിപ്പാനാവില്ല. ആരാധനാ-ആചാര കാര്യങ്ങളിലെ കർശനമായ അന്ത്യോഖ്യൻ ദയറാ പാരമ്പര്യം (Monastic tradition) നടപ്പാക്കുക മാത്രമായിരുന്നു അദ്ദേഹം ചെയ്തത്. വയോവൃദ്ധനും പരമ്പരാഗത വിദ്യാഭ്യാസം മാത്രം ലഭിച്ചിട്ടുള്ളവനുമായ പത്രോസ് പാത്രിയർക്കീസിനു താൻ കണ്ടും പരിചയിച്ചും വളർന്ന തീവ്ര ദയറാ പാരമ്പര്യമൊഴികെ മറ്റൊന്നും ക്രൈസ്തവമാണെന്നു കരുതാനുള്ള സഹിഷ്ണുത ഉണ്ടായിരുന്നില്ല. ഉണ്ടാകാൻ സാദ്ധ്യതയില്ലായിരുന്നു താനും. അതിനാലാണ് മലങ്കര നസ്രാണികളുടെ സാധാരണ വസ്ത്രം പോലും അറബി രീതിയിലാക്കാൻ അദ്ദേഹം കല്പന പുറപ്പെടുവിച്ചത്.[9] അദ്ദേഹത്തിന്റെ ദയറാ പശ്ചാത്തലത്തിൽ പള്ളിക്കുള്ളിൽ കബറുകൾ ഇല്ലായിരുന്നു എന്നു മാത്രം കരുതിയാൽ മതി.

രണ്ടാമതായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനു തിരുശേഷിപ്പ് ലഭിച്ചത് മാർ യാക്കോബ് ബുർദ്ദാനയുടെ കബറിടത്തിൽ നിന്നല്ല. മുൻകാലങ്ങളിൽ പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ദയറാകളിലും പള്ളികളിലും സ്ഥാപിക്കുക സാധാരണമായിരുന്നു. അപ്രകാരം യേറുശലേമിലെ വി. മർക്കോസിന്റെ മാളികയിൽ സൂക്ഷിച്ചിരുന്ന തിരുശേഷിപ്പുകളിൽ മാർ നിക്കോളാവോസിന്റെയടക്കം ചിലതാണ് പ. പരുമല തിരുമേനി കൊണ്ടുവന്ന് കോനാട്ട് മല്പാന് നൽകിയതും, പാമ്പാക്കുട പള്ളിയിൽ സ്ഥാപിച്ചതും.

ഇപ്രകാരം സൂക്ഷിക്കുന്ന തിരുശേഷിപ്പുകൾ കൂടിക്കലരാനും മാറിപ്പോകാനുമുള്ള സാദ്ധ്യത വിരളമല്ലായിരുന്നു. അതിനാലാവണം അവ പൂർണ്ണമായി തള്ളുകയോ കൊള്ളുകയോ ചെയ്യാതെ പള്ളിക്കു പുറത്തു സ്ഥാപിക്കാൻ പാത്രിയർക്കീസ് ആവശ്യപ്പെട്ടത്. എങ്കിലും തന്റെ മുൻഗാമി ഉത്തമവിശ്വാസത്തോടെ നൽകിയതും ഭക്തിപുരസ്സരം സ്വീകരിക്കപ്പെട്ടതുമായ ഒരു തിരുശേഷിപ്പിനോട് ഇപ്രകാരം പ്രവർത്തിച്ചത് യാഥാ

സ്ഥിതിക പാരമ്യത്താലുണ്ടായ മനോസങ്കോചമാണെങ്കിലും ക്ഷന്തവ്യ മല്ല.

**നാൽപ്പതു സഹദേന്മാരുടെ ഓർമ്മ** – പത്രോസ് തൃതീയൻ പാത്രി യർക്കീസിന്റെ സന്ദർശന സമയത്ത് കുന്നക്കുരുടി പള്ളിയിൽ നടന്ന മറ്റൊരു ശ്രദ്ധേയമായ സംഗതി, നാല്പതു സഹദേന്മാരുടെ ഓർമ്മ ദിവ സമായ മീനം ഒമ്പത് (പുതിയ കണക്കിൽ മാർച്ച് ഒമ്പത്) കൊണ്ടാടി യത് ആയിരുന്നു. 1877 മീനം ഒമ്പതിനു ബുധനാഴ്ച കുന്നക്കുരുടി പള്ളി യിൽ പ. പാത്രിയർക്കീസിന്റെ കല്പനപ്രകാരം പ. പരുമല തിരുമേനി വി. കുർബ്ബാന അർപ്പിച്ചു.[10]

ഇവിടെ ശ്രദ്ധേയമായ സംഗതി, ഇന്നു മലങ്കരസഭ ഉപയോഗിക്കുന്ന അന്ത്യോഖ്യൻ പാരമ്പര്യപ്രകാരം വി. കുർബ്ബാന ചൊല്ലാൻ പാടില്ലാത്ത വലിയ നോമ്പിലെ ഇടദിവസമായിരുന്നു അന്ന് എന്നതാണ്. വലിയ നോമ്പിൽ ശനി, ഞായർ ഒഴികെ പാതിനോമ്പ്, നാല്പതാം വെള്ളി, പെസഹാ വ്യാഴാഴ്ച, വചനിപ്പ് പെരുന്നാൾ എന്നീ ദിവസങ്ങളിൽ മാത്ര മാണല്ലോ വി. കുർബ്ബാന അർപ്പിക്കാവുന്നത്. പ. പത്രോസ് പാത്രിയർ ക്കീസും ഈ നിയമം അനുസരിച്ചു വന്നിരുന്നതായി വ്യക്തമായ രേഖക ളുണ്ട്.

ആ വർഷം വലിയ നോമ്പിലെ 32-ാം ദിവസം ബുധനാഴ്ചയാണ് മീനം ഒമ്പത് വന്നത്. അന്ന് പ്രഭാത നമസ്ക്കാരത്തിനുശേഷം വിശുദ്ധ കുർ ബാന അർപ്പിക്കുകയും തുടർന്ന് ഉച്ചനമസ്ക്കാരത്തിനു ശേഷം നോമ്പിൽ പതിവുള്ള കുമ്പിടീൽ ഇല്ലായിരുന്നു. പകരം *ബസ്മൽക്ക* (*നിന്നാൾ സ്തുതിയൊടു...*) ചൊല്ലിയാണ് നമസ്ക്കാരം അവസാനിപ്പിച്ചത്.

**വിവിധ പാരമ്പര്യങ്ങൾ** – ഇവിടെ പരിഗണിക്കേണ്ടുന്ന വസ്തുത അന്ത്യോഖ്യൻ സഭയിൽ വിവിധ ആരാധനാ പാരമ്പര്യങ്ങൾ ഉണ്ടായി രുന്നു എന്നതാണ്. അവയിൽ പലതിന്റെയും സമ്മിശ്ര രൂപമാണ് ഇന്ന് മലങ്കരയിൽ ഉപയോഗിക്കുന്നത്. അപ്രകാരമുണ്ടായിരുന്ന അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യങ്ങളിൽ പ്രമുഖമായ ഒന്ന്, മർദ്ദീനിലെ നാല്പതു സഹദേന്മാരുടെ ദയറായെ കേന്ദ്രീകരിച്ചു വളർന്നുവന്നതാണ്. ആ പാര മ്പര്യത്തിൽ ഒരു പക്ഷേ ആ ദയറായുടെ നാമഹേതുവായ പരിശുദ്ധന്മാ രുടെ ഓർമ്മപെരുന്നാളിനു നോമ്പിലും വി. കുർബ്ബാന അർപ്പിക്കുവാൻ അനുമതി ഉണ്ടായിരുന്നിരിക്കാം. ആ പാരമ്പര്യമാകാം പ. പത്രോസ് പാത്രി യർക്കീസ് അനുവർത്തിച്ചു വന്നിരുന്നത്. ഉപരി ഗവേഷണം ആവശ്യ മുള്ള വിഷയമാണിത്. ഏതായാലും 1877-നു മുമ്പോ പിമ്പോ ഇപ്രകാരം ചൊല്ലിയതായി രേഖയൊന്നും ഇല്ല.

പക്ഷേ ഓർത്തഡോക്സ് സഭയുടെ വി. കുർബ്ബാനക്രമത്തിൽ

നാല്പതു സഹദേന്മാരുടെ പെരുന്നാളിൽ വി. കുർബ്ബാനയ്ക്കുള്ള പ്രത്യേക ഗീതങ്ങളുണ്ട്. വലിയ നോമ്പിൽ മാത്രം വരുന്ന ഈ പെരുന്നാളിൽ വി. കുർബ്ബാന അർപ്പിച്ചിരുന്നു എന്നതിന്റെ തെളിവായി ഇതിനെ വേണമെങ്കിൽ പരിഗണിക്കാം.[11] ഏതായാലും ആചാരാനുഷ്ഠാനങ്ങളിൽ കർക്കശനിഷ്ഠക്കാരനായിരുന്ന പ. പത്രോസ് തൃതീയൻ ഏതെങ്കിലും ഒരു പാരമ്പര്യത്തിന്റെ പിൻബലം കൂടാതെ ഇപ്രകാരം ചെയ്യില്ല എന്നു തീർച്ചയാണ്.

പ. പത്രോസ് പാത്രിയർക്കീസിന്റെ നാലു ദിവസത്തെ കുന്നക്കുരുടി വാസം ശ്രദ്ധേയമായ ഈ രണ്ടു സംഭവങ്ങൾ ചരിത്രത്തിൽ അവശേഷിപ്പിച്ചു. പ. യാക്കോബ് ബുർദ്ദാനയുടെ തിരുശേഷിപ്പിനെ ഹൈക്കലായിൽ നിന്നും കുടിയിറക്കിയെങ്കിലും പുതിയ പള്ളിയുടെ ത്രോണോസിനുള്ളിൽ തിരിച്ചെത്തി എന്നത് ആ തിരുശേഷിപ്പിനോട് കാണിച്ച ഏറ്റവും വലിയ ആദരവാണ്.

**കുറിപ്പുകൾ**

1. കണ്ടനാട് കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (1823–1886) എഴുതിയ 1577 പേജുള്ള അപ്രകാശിത കൈയെഴുത്തു ഗ്രന്ഥം. ഇതിന്റെ മൂലകൃതി കടുംഗമംഗലം പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ട്. പകർപ്പുകൾ അദ്ദേഹവുമായി കുടുംബബന്ധമുള്ള ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെയും ഈ ലേഖകന്റെയും കൈവശമുണ്ട്. *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം* എന്നാണ് ഈ കൃതി അറിയപ്പെടുന്നത്.
2. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, പേജ് 426, 1257–1258.
3. വർക്കി എം. പി., *മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ*, കോട്ടയം, 1902, പേജ് 94–95.
4. നാളാഗമ കർത്താവായ മാർ ശീമോൻ ദീവന്നാസ്യോസ് (അന്നു കത്തനാർ) കൊച്ചിയിലെത്തിയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ പിറ്റേന്നു സന്ദർശിച്ചപ്പോൾ ഈ വസ്തുതകളെല്ലാം നേരിട്ടു കണ്ടതായി രേഖപ്പെടുത്തിയിട്ടുണ്ട് (*നാളാഗമം,* പേജ് 425–426).
5. പാറേട്ട്, ഇസഡ്, എം., *മലങ്കര നസ്രാണികൾ ഭാഗം നാല്,* പേജ് 813.
6. *നാളാഗമം,* പേജ് 1257–1258,
7. *നാളാഗമ* കർത്താവും (അന്നു റമ്പാൻ) കൂടെ ഉണ്ടായിരുന്നു.
8. *നാളാഗമം,* പേജ് 1258.
9. ചാക്കോ ചീരാമ്മാലിൽ (പ്രസാധകൻ). *നടപടി പുസ്തകം*, മുളന്തുരുത്തി, 1917, പേജ് 44–45.
10. *നാളാഗമം,* പേജ് 1258.
11. *വി. കുർബ്ബാനക്രമം,* പേജ് 301.

(*കുന്നക്കുരുടിപ്പള്ളി സുവനീർ, ഡിസംബർ, 2001*)

# 6

# വെട്ടുതൊപ്പി

വെട്ടുതൊപ്പി എന്നത് ഇന്ന് നസ്രാണികൾക്ക് ഏതാണ്ട് അപരിചിതമായിക്കഴിഞ്ഞ ഒരു വ്യക്തിത്വ ചിഹ്നമാണ്. നാലു വശങ്ങളോടുകൂടിയ അടിസ്ഥാനത്തിൽ, കൂർത്ത അഗ്രമായി ഏതാണ്ട് പിരമിഡ് രൂപത്തിലാണ് വർണാഭമായ വെട്ടുതൊപ്പി നിർമ്മിച്ചിരിക്കുന്നത്. അഗ്രങ്ങളിലും മുകളിലും പൊടിപ്പ് ഉണ്ടാകും. നസ്രാണി വൈദികരുടെ ഈ വർണാഭമായ ശിരോവസ്ത്രത്തിന്റെ തിരോധാനം മലങ്കരയിലെ അന്ത്യോഖ്യൻ അധിനിവേശത്തിന്റെ പ്രത്യക്ഷ ലക്ഷണമാണ്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പ് നസ്രാണി വൈദികർക്ക് ഏതെങ്കിലും തരത്തിലുള്ള ശിരോവസ്ത്രം ഉണ്ടായിരുന്നതായി സൂചനകളില്ല. മറിച്ച് അവരെല്ലാം ജാതി ചിഹ്നമായ കുടുമ്മി വളർത്തുന്നവരായിരുന്നു. *അവരുടെ പട്ടവും കുടുമ്മി തന്നെ* എന്ന ഗുണ്ടർട്ടിന്റെ പരാമർശനം ശിരോവസ്ത്രം ഇല്ലാതിരുന്ന അവസ്ഥയെയാണ് സൂചിപ്പിക്കുന്നത്. 1606-ലെ റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പ് ഫ്രാൻസിസ് റോസിന്റെ നിയമാവലിയുടെ നാലാം സെപ്രാ ഒന്നാം സഹയും ഇത് ശരിവയ്ക്കുന്നുണ്ട്. അന്ന് മലങ്കരസഭയ്ക്ക് ബന്ധമുണ്ടായിരുന്ന പേർഷ്യൻ സഭയിലെ കശ്ശീശാമാർക്കു ശിരോവസ്ത്രമില്ല എന്നതും ഈ നിഗമനത്തെ പിന്തുണയ്ക്കുന്നു.

പോർട്ടുഗീസ് യുഗത്തിലെത്തിയ റോമൻ കത്തോലിക്കാ മിഷനറിമാരാണ് ഏതെങ്കിലും തരത്തിലുള്ള ശിരോവസ്ത്രം നസ്രാണി വൈദികർക്ക് സംഭാവന ചെയ്തത്. 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ ഇതിനെപ്പറ്റി പരാമർശനമൊന്നുമില്ല. എന്നാൽ 1606-ലെ റോസിന്റെ നിയമാവലിയിൽ പട്ടക്കാരുടെ തൊപ്പിയെപ്പറ്റി വ്യക്തമായ പരാമർശനങ്ങളുണ്ട്. റോസിന്റെ നിയമാവലിയുടെ രണ്ടാം സപ്രാ, പന്ത്രണ്ടാം സഹയിൽ *കുമ്പസരിപ്പിക്കുന്ന പട്ടക്കാരൻ ഒരു വെള്ളകുപ്പായവും തൊപ്പിയും ഇട്ട കസെറ മേൽ ഇരിക്കണം* എന്നു രേഖപ്പെടുത്തിയിരിക്കുന്നു. വീണ്ടും, നാലാം സെപ്ര, ഒന്നാം സഹയിൽ *വിശെഷിച്ച് മലങ്കരയുടെ പട്ടക്കാരുടെ ചമയം ഈ വണ്ണം; തലയിൽ തൊപ്പി എങ്കിലും പരന്ന ചിറകുള്ള തൊപ്പി എങ്കിലും - എന്നാൽ ചെറകുള്ള തൊപ്പി വെറും തല മേൽ ഇടരുത്. ഇത് അപ്പസ്കോപ്പമാർക്കെ എന്നതിനെക്കൊണ്ട ചെറിയ തൊപ്പി മെൽ അതിനെ ഇടാം താനും* എന്നും കാണുന്നുണ്ട്.

ഇതിൽനിന്നും കത്തനാർമാരുടെ തൊപ്പി റോമൻ കത്തോലിക്കാ കൂട്ടി

ച്ചേർപ്പാണെന്നു വ്യക്തമാകുന്നു. എന്നാൽ ഈ തൊപ്പി വി. കുർബാന യുടെ അംശവസ്ത്രങ്ങളുടെ ഭാഗമായിരുന്നില്ല താനും. കാരണം റോസിന്റെ നിയമാവലിയുടെ നാലാം സപ്ര, ഒമ്പതാം സഹയിൽ പട്ട ക്കാരുടെ കുറുബാന വസ്ത്രമായി *സൂർപ്ലീസും ഊറാറയും* മാത്രമാണ് നിശ്ചയിച്ചിരിക്കുന്നത്. വികാരിമാർക്ക് *മാപ്ര* എന്ന കുട്ടിക്കാപ്പ കൂടി അനു വദിച്ചിട്ടുണ്ട്. ഇവിടെ തൊപ്പി പരാമർശിക്കപ്പെടുന്നില്ല. മാത്രമല്ല റോമൻ കത്തോലിക്കാ സഭയിൽ, കശീശമാർ വി. കുർബാന സമയത്ത് തൊപ്പി ധരിക്കാറുമില്ല.

മുകളിൽ പരാമർശനവിധേയമായ തൊപ്പികളിൽ *ചെറിയ തൊപ്പി* എന്നത് പട്ടത്തൊപ്പിയാണ്. റോമൻ കത്തോലിക്കാ സഭയിൽ മാർപാപ്പാ അടക്കമുള്ള മേല്പട്ടക്കാർ ഉപയോഗിക്കുന്നതും, ഓർത്തഡോക്സ് റമ്പാന്മാരും മേല്പട്ടക്കാരും മസ്നപ്സായ്ക്കുള്ളിൽ ധരിക്കുന്നതും ഇതാണ്. മാർപാപ്പായുടേത് വെളുപ്പും, റോമൻ കത്തോലിക്കാ ബിഷ പ്പുമാരുടേത് ചുമപ്പും, ഓർത്തഡോക്സ് റമ്പാന്മാരുടേത് കറുപ്പും നിറ ത്തിലായിരിക്കും. മുകളിൽ പറഞ്ഞ *ചിറകുള്ള തൊപ്പി* എന്ന പരാമർശ നമാണ് ശ്രദ്ധേയം. വെട്ടുതൊപ്പിയുടെ പ്രാഗ്‌രൂപം കുടികൊള്ളുന്നത് ഇതി ലാണ്.

യൂറോപ്പിലെ ഗ്രാമീണ ഇടവകകളിലെ റോമൻ കത്തോലിക്കാ പട്ട ക്കാർ ഉപയോഗിച്ചിരുന്ന ഒരു പ്രത്യേകയിനം തൊപ്പിയുണ്ട്. പാറമ്മേക്കൽ തോമ്മാ കത്തനാരുടെയും മറ്റും ചിത്രങ്ങളിൽ കാണുന്ന ഈ തൊപ്പിക്ക് *ചിറകുള്ള തൊപ്പി* എന്ന പരാമർശനം യോജിക്കുന്നുണ്ട്. ഇതിൽ നിന്നാണ് വെട്ടുതൊപ്പി രൂപംകൊണ്ടത്. കൂനൻകുരിശിനു മുന്നോ പിമ്പോ ഉള്ള കാലത്ത് നസ്രാണികൾ അവ കൂടുതൽ വർണാഭമാക്കി ഇന്നത്തെ വെട്ടുതൊപ്പിക്കു രൂപംകൊടുത്തു.

എന്നാൽ വി. കുർബാനയ്ക്ക് ഒഴികെയുള്ള കൂദാശകൾക്ക് പരിമിത മായി ഉപയോഗിക്കുവാനും, സാധാരണ വസ്ത്രത്തോടൊപ്പം ധരിക്കു വാനും റോമൻ കത്തോലിക്കാ സഭ നിർദ്ദേശിച്ച ഈ തൊപ്പി, നസ്രാണി കൾ ഉപയോഗിച്ചത് മറിച്ചാണ്. 19-ാം നൂറ്റാണ്ടിൽ വിശുദ്ധ കുർബാനയ്ക്ക് കാപ്പയോടൊപ്പം വെട്ടുതൊപ്പിയാണ് ഉപയോഗിച്ചിരുന്നത് എന്നതിന് വ്യക്തമായ തെളിവുകളുണ്ട്. 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ, നസ്രാ ണികളെ സന്ദർശിച്ച ബ്രിട്ടീഷ് പുരോഹിതൻ റവ. ജി. ബി. ഹൊവ്വാർഡ്, ചാത്തന്നൂർ പള്ളിയിൽ ഗീവർഗീസ് യാക്കോബ് കത്തനാർ വി. കുർബാന അർപ്പിക്കുന്നതിന്റെ വിവരണം നൽകുന്നുണ്ട്. അതിൻപ്രകാരവും, അതേ ഗ്രന്ഥത്തിൽ അനുബന്ധമായി ചേർത്തിട്ടുള്ള ഫോട്ടോയും, വെട്ടുതൊ പ്പിയാണ് വി. കുർബാനയ്ക്ക് ഉപയോഗിച്ചതെന്ന് വ്യക്തമായ തെളിവു നൽകുന്നു. 1868 ഫെബ്രുവരി 28-നു ആർത്താറ്റ് - കുന്നംകുളം പള്ളി

യിലെ വി. കുർബാനയിൽ സംബന്ധിച്ച മറ്റൊരു മിഷനറിയായ റവ. സാമുവൽ മാറ്റീർ അവിടെ കുർബാന ചൊല്ലിയ കത്തനാർ നീലനിറത്തിലുള്ള തൊപ്പി ധരിച്ചിരുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്.

വെട്ടുതൊപ്പി എന്ന പേര് എങ്ങനെ ലഭിച്ചെന്നോ അത് എന്നു മുതൽ വി. കുർബാനയ്ക്ക് ഉപയോഗിച്ചു തുടങ്ങിയെന്നോ കണ്ടുപിടിക്കാൻ രേഖകളൊന്നുമില്ല. ഒരുപക്ഷേ, വി. കുർബാനയ്ക്കു തൊപ്പി വേണമെന്ന് അനുശാസിക്കുന്ന പാശ്ചാത്യ സുറിയാനിക്രമം മലങ്കരസഭ അംഗീകരിച്ചതോടെ അതിന് തങ്ങളുടെ സ്വന്തം വികസനമായ വെട്ടുതൊപ്പിയെ നസ്രാണികൾ ഉപയോഗിച്ചതാവാം. അങ്ങിനെയെങ്കിൽ മലങ്കരസഭ പാശ്ചാത്യക്രമങ്ങളെ അംഗീകരിച്ച 1789-ലെ പുതിയകാവു പടിയോലയ്ക്കു ശേഷമാവാം വെട്ടുതൊപ്പി കുർബാനവസ്ത്രത്തിന്റെ ഭാഗമായത്.

1806-ൽ മലങ്കര സന്ദർശിച്ച റവ. ക്ലോഡിയസ് ബുക്കാനൻ താൻ ചെങ്ങന്നൂരിനു സമീപം വഴിയിൽ വെച്ചു കണ്ട സിറിയൻ കത്തനാർ, *പുറകോട്ടു തൂങ്ങികിടക്കുന്ന ചുവന്ന സിൽക്കു കൊണ്ടുള്ള തലപ്പാവ് ധരിച്ചിരിക്കുന്നതായി* സാക്ഷ്യപ്പെടുത്തുന്നു. ലണ്ടനിലെ ഇന്ത്യാ ഓഫീസ് ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന 19-ാം നൂറ്റാണ്ടിലെ *സിറിയൻ മെത്രാൻ ആന്റ് കത്തനാർ* ചിത്രവും ഈ വിവരണം ശരിവയ്ക്കുന്നു. ഇതിൽ നിന്നും വെട്ടുതൊപ്പി സാധാരണവേഷത്തിന്റെ ഭാഗമല്ലായിരുന്നു എന്നു വ്യക്തമാണ്.

ഇന്ന് നസ്രാണി പുരോഹിതർ ഉപയോഗിക്കുന്ന കറുത്ത ഭാഗമായിരുന്നു ഈ തൊപ്പി ഇടുവിക്കൽ. കാരണം പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ പട്ടക്കാർക്ക് തൊപ്പി നിർബന്ധമാണ്. ഇതേ നടപടി 1751-ൽ വന്ന ബസേലിയോസ് ശക്രള്ളാ മഫ്രിയാനയും പ്രഭൃതികളും തുടർന്നതായി ചരിത്രം രേഖപ്പെടുത്തുന്നു. തുടർന്നു 19-ാം നൂറ്റാണ്ടിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാരും ഈ പ്രക്രിയ തുടർന്നുവന്നതായി ന്യായമായും അനുമാനിക്കാം.

മലങ്കരസഭയെ കറുത്ത തൊപ്പി ഇടുവിച്ചതിൽ പ്രധാന പങ്ക് വഹിച്ചത് 1886-ൽ വന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസാണ്. കത്തനാർമാരെ മാത്രമല്ല ശെമ്മാശന്മാരെയും അവൈദികരെയും അദ്ദേഹം കറുത്ത തൊപ്പി ധരിപ്പിച്ചു. നസ്രാണികളെ സമ്പൂർണമായി അറബിവൽക്കരിക്കുന്നതിന്റെ ഭാഗമായാണ് സാധാരണ വസ്ത്രത്തോടൊപ്പം കറുത്ത തൊപ്പിയും പ്രദാനം ചെയ്തത്. അക്കാലത്തു *ബാവായിൽ നിന്നും കറുത്ത തൊപ്പി ലഭിച്ച* പല പ്രമാണിമാരുടെയും ഫോട്ടോകൾ ഇന്നും പല ഭവനങ്ങളിലും കാണാനുണ്ട്. ഇക്കാലത്താവണം ഇതിനു *മക്കിതൊപ്പി* എന്ന പേര് ലഭിച്ചത്. കേരളത്തിലെ ചില വിഭാഗം മുസ്ലീങ്ങളും ഇത്തരം തൊപ്പി

ഉപയോഗിക്കുന്നുണ്ട്. ഒരു പക്ഷേ *അറബി* എന്ന അർത്ഥത്തിൽ, *മക്ക തൊപ്പി* എന്ന പ്രയോഗമാകണം *മക്കിതൊപ്പി*യായത്. പട്ടക്കാർക്ക് സാധാരണവസ്ത്രമായി അദ്ദേഹം നിർദ്ദേശിച്ചത് കറുത്ത കുപ്പായവും തൊപ്പിയുമാണ്.

ബൈസന്റിയൻ സഭകളിലെ പട്ടക്കാരുടെ തൊപ്പിയോട് സാദൃശ്യം പുലർത്തുന്നവയാണ് ഈ കറുത്ത തൊപ്പി. *പടിത്തൊപ്പി* എന്നും ഇതിനെ വിളിക്കാറുണ്ട്. പക്ഷേ ബൈസന്റിയൻ പാരമ്പര്യത്തിൽ, സാധാരണ വസ്ത്രത്തോടൊപ്പം പട്ടക്കാർ കറുത്ത തൊപ്പി ധരിക്കുമെങ്കിലും കൂദാശാനുഷ്ഠാനങ്ങൾ നഗ്നശിരസ്ക്കരായിയാണ് നടത്തുന്നത്. അന്തോഖ്യൻ സഭയിൽ പട്ടക്കാർ കൂദാശാനുഷ്ഠാനങ്ങൾക്ക് തൊപ്പി ഉപയോഗിക്കുമെങ്കിലും ഇന്നു കാണുന്ന കറുത്ത തൊപ്പി കൂടാതെയുള്ള ശിരോകവചങ്ങൾ അവർ ഉപയോഗിച്ചിരുന്നതിനു രേഖകളുണ്ട്. അവിടെ ശെമ്മാശന്മാർ തൊപ്പി ഉപയോഗിക്കാറില്ല. കേരളത്തിലാകട്ടെ കോറൂയോമാർക്കു മുതൽ തൊപ്പി നിർബന്ധിതമാണു താനും.

ഇതിൽനിന്നും, സാധാരണ വസ്ത്രം എന്ന നിലയിലാണ് കറുത്ത തൊപ്പി പത്രോസ് പാത്രിയർക്കീസ് പ്രചരിപ്പിച്ചത് എന്ന് വ്യക്തമാകുന്നു. ഇന്നും പാശ്ചാത്യ സുറിയാനി ക്രമപ്രകാരം പട്ടം നൽകുമ്പോൾ, കശീശാമാർക്ക് തൊപ്പി വാഴ്ത്തിയും ശെമ്മാശന്മാർക്ക് വാഴ്ത്താതെയുമാണ് നൽകുന്നത് എന്ന വസ്തുത ഈ നിഗമനം ശരിവയ്ക്കുന്നു.

കറുത്ത തൊപ്പിയടക്കമുള്ള അറബിവൽക്കരണത്തോടൊപ്പം പത്രോസ് പാത്രിയർക്കീസ് നടത്തിയ മറ്റൊരു പരിഷ്ക്കാരം പാശ്ചാത്യ സുറിയാനിക്രമങ്ങളും മദ്ധ്യപൗരസ്ത്യദേശ സംസ്ക്കാരവുമൊഴികെ നസ്രാണി ആരാധനയിലെ മറ്റു ഘടകങ്ങളുടെ പടിയിറക്കമായിരുന്നു. പ്രദക്ഷിണങ്ങളും ഓട്ടുവിളക്കുകളും നിരോധിച്ചു. അവയോടൊപ്പം പട്ടക്കാരുടെ *മാപ്ര* എന്ന കുട്ടിക്കാപ്പയും ശെമ്മാശന്മാരുടെ *അൽമുത്തിയും* നിരോധിച്ചു. 1876-ൽ കണ്ടനാട്ടു പള്ളിയിലെത്തിയ പാത്രിയർക്കീസ്, *ഈ പള്ളിയിൽ ഉണ്ടായിരുന്ന കൂമ്പൻ തൊപ്പിയും അൽമുത്തിയും എടുപ്പിച്ചു കണ്ടാറെ, ഇനി മെലാൽ പട്ടക്കാരു കൂമ്പൻതൊപ്പി വയ്ക്കുകയും, അൽമുത്തി ഇടുകയും ചെയ്തു പൊകെരുതെന്നു കല്പിച്ചു* എന്ന് *കരവട്ടുവീട്ടിൽ മാർ ശീമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം* ദൃക്സാക്ഷി വിവരണം നൽകുന്നുണ്ട്. ഇപ്രകാരം അകാനോനികമാക്കപ്പെട്ടവയിൽ ഉൾപ്പെട്ടാണ് വെട്ടുതൊപ്പി പുറംതള്ളപ്പെട്ടത്.

ഇന്ന് വെട്ടുതൊപ്പി ഉപയോഗിക്കുന്നത് പെരുന്നാൾ പ്രദക്ഷിണങ്ങൾക്കു മാത്രമാണ്. അതും പ്രചാരലുപ്തമായി വരികയാണ്. വെട്ടുതൊപ്പി ഉപയോഗിക്കുന്നിടങ്ങളിൽത്തന്നെ, ധൂപപ്രാർത്ഥന നടത്തുമ്പോൾ ഇതു മാറ്റി

പകരം കറുത്ത തൊപ്പി വയ്ക്കും. മുമ്പു പറഞ്ഞ അകാനോനീകരണ ത്തിന്റെ തെളിവായി ഇതിനെ കണക്കാക്കാം. കശീശന്മാരുടെ ശവസം സ്ക്കാരത്തിന്, പരേതനെ കറുത്ത തൊപ്പിയും അതിനു പുറമെ വെട്ടു തൊപ്പിയും അണിയിക്കും.

പാശ്ചാത്യ സുറിയാനി കൂദാശാശാസ്ത്രം പട്ടക്കാർക്കു കറുത്ത തൊപ്പി മാത്രമെന്ന് അനുശാസിക്കുന്നില്ല. മറ്റിനം തൊപ്പികൾ ഉപയോ ഗിച്ചതിനു തെളിവുകളുമുണ്ട്. അതിനാൽ വേദശാസ്ത്രപരമായി വെട്ടു തൊപ്പി വി. കുർബാനയ്ക്കും മറ്റു കൂദാശകൾക്കും ഉപയോഗിക്കുന്നതിൽ തെറ്റില്ല. ധൂപപ്രാർത്ഥന നടത്തുമ്പോൾ വെട്ടുതൊപ്പി മാറ്റേണ്ട ആവശ്യ വുമില്ല.

നസ്രാണി സംസ്കൃതിയുടെ പുനരുത്ഥാനത്തിന്റെ ഭാഗമായി വെട്ടു തൊപ്പിയെ പുനഃസ്ഥാപിക്കണം. കാരണം, അത് നസ്രാണികളുടെ സ്വന്തം വികസനമാണ്. മറ്റൊരർത്ഥത്തിൽ, വെട്ടിത്തിളങ്ങുന്ന കാപ്പ യോടും മദ്ബഹായുടെ അലങ്കാരങ്ങളോടും കൂടുതൽ യോജിച്ചു പോകു ന്നത് കറുത്ത തൊപ്പിയേക്കാൾ വർണ്ണശബളമായ വെട്ടുതൊപ്പിയാണ്. പട്ടക്കാർ സാധാരണവേഷത്തോടും കറുത്ത കുപ്പായത്തോടുമൊപ്പം കറുത്ത തൊപ്പി ധരിക്കാനും, കാപ്പയോടൊപ്പം വെട്ടുതൊപ്പി ധരിക്കാനും തക്കവിധം നടപടിചട്ടം ഉണ്ടാകേണ്ടിയിരിക്കുന്നു.

(*മലങ്കരസഭാ മാസിക, ജനുവരി, 2009*)

# 7

# 150 വർഷം മുമ്പ്

1861-ൽ ബ്രിട്ടീഷ് സൈന്യത്തിലെ ലഫ്-കേണൽ സ്റ്റീവൻസൺ എടുത്ത ശ്രദ്ധേയമായ ഒരു ഫോട്ടോഗ്രാഫ് ഉണ്ട്. ആ വർഷം ഫെബ്രുവരി 14-നു (സുറിയാനി കണക്കിൽ മായൽത്തോ പെരുന്നാളിന്) കൊല്ലം ജില്ലയിലെ ചാത്തന്നൂർ പള്ളിയിൽ ഗീവർഗീസ് യാക്കോബ് കത്തനാർ വി. കുർബാനയ്ക്കിടയിലെ വാഴ്വ് നൽകുന്നതിന്റെ ചിത്രമാണിത്.

പാശ്ചാത്യ സുറിയാനി ആരാധനാസങ്കേതമനുസരിച്ചുള്ള അംശവസ്ത്രങ്ങളാണ് ഇദ്ദേഹം ധരിച്ചിരിക്കുന്നത്. എങ്കിലും ചില പ്രത്യേകതകൾ ഇവയിലുണ്ട്. കൈയുറകൾക്ക് ഇപ്പോഴുള്ളതിലും നീളമുണ്ട്. അരപ്പട്ടയ്ക്കു പകരം വണ്ണമുള്ള ഒരു ചരടാണ് ഉപയോഗിച്ചിരിക്കുന്നത്.



ഏറ്റവും ശ്രദ്ധേയം തൊപ്പിയാണ്. ഇന്ന് ചില പള്ളികളിൽ മാത്രം പെരുന്നാൾ പ്രദക്ഷിണത്തിന് ഉപയോഗിക്കുന്ന *വെട്ടുതൊപ്പി* എന്ന ആല ങ്കാരിക ശിരോമകുടമാണ് ഇത്. ഇപ്പോൾ പ്രദക്ഷിണമദ്ധ്യേ ധൂപപ്രാർ ത്ഥന നടത്തുമ്പോൾ *വെട്ടുതൊപ്പി* എടുത്തുമാറ്റി കറുത്ത വട്ടത്തൊപ്പി വയ്ക്കുകയാണ് പതിവ്.

കൽദായ-ലത്തീൻ പാരമ്പര്യങ്ങളിൽ നിന്നു മലങ്കരയിൽ രൂപപ്പെടു ത്തിയ *വെട്ടുതൊപ്പി,* നസ്രാണിയെ കെട്ടിലും മട്ടിലും അറബിവൽക്കരി ക്കാൻ കഠിനശ്രമം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിനു വെറുപ്പായിരുന്നു. അതിനാൽ അദ്ദേഹം *വെട്ടുതൊപ്പി* നിരോധിച്ചു. അതോ ടൊപ്പം *കത്തനാരന്മാർ പീത്തയുണ്ടാക്കി അരയ്ക്കു കെട്ടുന്നതും* നിരോ ധിച്ചു. ഇക്കാരണത്താലാണ് ധൂപപ്രാർത്ഥന നടത്തുമ്പോൾ *വെട്ടു തൊപ്പി*യെ പടിക്കു പുറത്താക്കുന്നത്.

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനത്തിനു മുമ്പ് (1876-77) *വെട്ടുതൊപ്പി*യാണ് പാശ്ചാത്യ സുറിയാനി ആരാധനാ ക്രമം അനുസരിച്ചുള്ള ശുശ്രൂഷകൾക്ക് ഉപയോഗിച്ചിരുന്നതെന്നുള്ളതിന്റെ വ്യക്തമായ തെളിവാണ് ഈ ചിത്രം.

1864-ൽ ലണ്ടനിൽ പ്രസിദ്ധീകരിച്ച *The Christians of St. Thomas and their Liturgies* എന്ന ഗ്രന്ഥത്തിലാണ് ഈ ചിത്രം ഉൾപ്പെടുത്തിയിരിക്കു ന്നത്. 1861-ൽ കേരളം സന്ദർശിച്ച റവ. ജി. ബി ഹൊവ്വാർഡാണ് ഗ്രന്ഥ കർത്താവ്.

(*ജോർജിയൻ മിറർ, ജനുവരി, 2011*)

# 8

# പ്രദക്ഷിണത്തിന്റെ ചരിത്രവും വേദശാസ്ത്രവും

എല്ലാ പുരാതന ക്രൈസ്തവ സഭകൾക്കും പ്രദക്ഷിണങ്ങളുണ്ട്. അവ എല്ലാംതന്നെ കൂദാശകളുമായി ബന്ധപ്പെട്ടവയാണ്. മദ്ബഹയ്ക്കുള്ളിലും പള്ളികളിലും പള്ളിക്കുപുറത്തും വിവിധ കൂദാശകളുമായി ബന്ധപ്പെട്ടു നടത്തുന്ന പ്രദക്ഷിണങ്ങളുണ്ട്. നസ്രാണികൾ പള്ളിക്കു പുറത്തു നടത്തുന്ന പ്രദക്ഷിണമാണ് ഈ ലേഖനത്തിന്റെ പ്രതിപാദ്യ വിഷയം.

ദേശീയ സംസ്ക്കാരങ്ങളും രാഷ്ട്രീയ കാലാവസ്ഥയും പ്രദക്ഷിണങ്ങളുടെ വർണപകിട്ടിനെയും മോടിയേയും ബാധിച്ചിട്ടുണ്ട്. അതോടൊപ്പം ഓരോ രാജ്യത്തെയും പ്രാദേശിക സംസ്കാരവും അവിടെ പ്രചാരത്തിലിരുന്ന ക്രൈസ്തവേതര മതങ്ങളുടെ സ്വാധീനവും മറ്റ് ക്രൈസ്തവ കർമ്മങ്ങളെപ്പോലെ പ്രദക്ഷിണങ്ങളുടെ വികസനത്തേയും സ്വാധീനിച്ചിട്ടുണ്ട്. കടുത്ത ഇസ്ലാമിക സമ്മർദ്ദം അനുഭവിച്ചുവന്ന കോപ്റ്റിക്, അന്ത്യോഖ്യൻ, പേർഷ്യൻ സഭകളിൽ, പള്ളിക്കു പുറത്തുള്ള പ്രദക്ഷിണം നാമമാത്രമായി ചുരുങ്ങിയപ്പോൾ രാജകീയ പിൻബലമുള്ള എത്യോപ്യൻ, ഗ്രീക്ക്, റോമാ സഭകളിൽ പ്രദക്ഷിണങ്ങൾക്ക് ആഘോഷത്തിന്റെ പരിവേഷം ലഭ്യമായി. കോപ്റ്റിക് സഭയുടെ ആത്മികാധികാരത്തിന്റെ കീഴിലായിരുന്നിട്ടും എത്യോപ്യൻ സഭയുടെ പ്രദക്ഷിണങ്ങൾ ആഘോഷപൂർവമായിയാണ് വളർന്നത്. ഇവയിൽ നിന്നും വ്യത്യസ്തമായ സാഹചര്യത്തിലാണ് മലങ്കര നസ്രാണികളുടെ പ്രദക്ഷിണം രൂപപ്പെട്ടത്.

മലങ്കര നസ്രാണികൾക്ക് ഒരിക്കലും രാഷ്ട്രീയാധികാരം ഉണ്ടായിരുന്നില്ല. എന്നാൽ അവർക്ക് മതസ്വാതന്ത്ര്യവും രാജകീയ പദവികളും നൂറ്റാണ്ടുകളായി ഉണ്ടായിരുന്നു താനും. അതിനാൽ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടു നിൽക്കുന്ന കാലത്തുപോലും രാഷ്ട്രീയാധികാരമുള്ള രാജ്യങ്ങളെപ്പോലെ മലങ്കര നസ്രാണികളുടെ പ്രദക്ഷിണങ്ങൾ ആഘോഷപൂർവമായിയാണ് വളർന്നത്.

മറ്റേതൊരു ക്രൈസ്തവ മതചിഹ്നവും പോലെ നസ്രാണി പ്രദക്ഷിണവും അതിന്റെ ഘടകങ്ങളും അവർ ഉൾപ്പെട്ടു നിൽക്കുന്ന സമൂഹത്തിൽ നിന്നും സ്വാംശീകരിച്ച് ക്രൈസ്തവവൽക്കരിച്ചതാണ്. കേരളത്തിലാകട്ടെ ഇതിനനുയോജ്യമായ വളരെ മനോഹരമായ ഒരു സാംസ്കാരിക പശ്ചാത്തലവും ഉണ്ടായിരുന്നു.

കേരളത്തിലെ നസ്രാണികളുടെ പ്രദക്ഷിണം, ക്ഷേത്രങ്ങളിലെ ആറാട്ടും ഊരുവലത്തും, മോസ്ക്കുകളിലെ ചന്ദനക്കുട ഘോഷയാത്ര എന്നിവയ്ക്ക് വൈജാത്യങ്ങളേക്കാളേറെ സമാനതകളാണുള്ളത്. ഇവയ്ക്കൊന്നിനും മറ്റുള്ളവയുടെ പിതൃത്വം അവകാശപ്പെടാനാവില്ല. കാരണം ഇവയെല്ലാം ഒരേ സാംസ്ക്കാരിക പശ്ചാത്തലത്തിൽ നിന്നും രൂപമെടുത്തവയും അതാത് മതവിശ്വാസത്തിനനുയോജ്യമാക്കിയവയുമാണ്. കേരളത്തിന്റെ ഈ പൊതു സംസ്കൃതി ബുദ്ധമതത്തിന്റെ സംഭാവനയാണ്. നസ്രാണി പ്രദക്ഷിണങ്ങളിലെ കുരിശ് ഒഴികെ കൊടിയും (സമാന ആകൃതിയിൽ കുരിശില്ലാതെ), വെട്ടുകുട (തഴകുട) അടക്കമുള്ള ഹിന്ദു ഊരുവലത്തുകൾ ഇന്നും കേരളത്തിലുണ്ട്.

നസ്രാണി പ്രദക്ഷിണങ്ങളെപ്പറ്റിയുള്ള ലഭ്യമായ ആദ്യ പരാമർശനം 1504-ലാണ്. അക്കാലത്ത് കേരളത്തിലെത്തിയ നാലു പേർഷ്യൻ മെത്രാന്മാരെ ആഘോഷപൂർവം സ്വീകരിച്ചതായി അവർ ബാഗ്ദാദിലെ കാതോലിക്കായെ എഴുതി അറിയിക്കുന്നുണ്ട്. ഈ എതിരേല്പ് അക്കാലത്തെ നസ്രാണി പ്രദക്ഷിണങ്ങളുടെ ഒരു പരിച്ഛേദമായി കണക്കാക്കാം. വാദ്യോപകരണങ്ങൾ നസ്രാണികൾക്ക് പുതുമയേയല്ലായിരുന്നു. പെരുന്നാൾ ദിവസങ്ങളിൽ കുർബാന സമയത്ത് പള്ളിക്കുള്ളിൽ അക്രൈസ്തവരായ വാദ്യക്കാർ ചെണ്ട കൊട്ടുന്നത് നിരോധിച്ചുകൊണ്ടുള്ള ഉദയംപേരൂർ സുന്നഹദോസിന്റെ കാനോന തന്നെ കൊളോണിയൽ കാലത്തിനു മുമ്പ് നസ്രാണികളുടെ ഇടയിൽ വാദ്യമേളങ്ങൾക്കുണ്ടായിരുന്ന സ്വാധീനം വ്യക്തമാക്കുന്നു. ഉദയംപേരൂർ സുന്നഹദോസ് അവസാനിച്ചപ്പോൾ നടന്ന പ്രദക്ഷിണം നസ്രാണി രീതിയിലോ പാശ്ചാത്യ രീതിയിലോ എന്നു കാനോനായിൽ നിന്നു വ്യക്തമല്ല.

നസ്രാണികളെ സംബന്ധിച്ചിടത്തോളം പ്രദക്ഷിണത്തിന് മതപരം എന്നതിനേക്കാൾ സാമൂഹികമായ ഒരു ആവശ്യകത ജാതിബന്ധിതമായ കേരള സമൂഹത്തിലുണ്ടായിരുന്നു. മറ്റാർക്കും ഉപയോഗിക്കാൻ അവകാശമില്ലാത്ത 72 പദവികൾ വാങ്ങി സമൂഹത്തിൽ ഉയർന്ന നിലയിൽ കഴിഞ്ഞിരുന്നവരായിരുന്നു നസ്രാണികൾ. തങ്ങളുടെ പദവികളുടെ ഒരു പരസ്യപ്രദർശനം ഇടയ്ക്കിടെ നടത്തി തങ്ങളുടെ ഔന്നത്യവും അവകാശവും വ്യക്തമാക്കേണ്ടത് അവരുടെ ജാതിമഹിമ ഉറപ്പിക്കുന്നതിന് ആവശ്യമായിരുന്നു. ഈ ലേഖകന്റെ വിശകലനത്തിൽ 72-ൽ നാൽപ്പതോളം പദവികൾ പ്രയോഗിക്കാനുള്ള ഒരു വേദിയായിരുന്നു പ്രദക്ഷിണങ്ങൾ.

സമീപകാലത്ത് ചില വൈകൃതങ്ങൾ കടന്നുകൂടിയിട്ടുണ്ടെങ്കിലും യഥാർത്ഥ നസ്രാണി പ്രദക്ഷിണത്തിന്റെ രൂപരേഖ ഇന്നും അപൂർവം ചില പള്ളികളിലെങ്കിലും നിലനിൽക്കുന്നുണ്ട്. ഏറ്റവും മുമ്പിൽ പകലാ

ണെങ്കിലും തീവെട്ടി (72 പദവികളിൽപ്പെട്ട പകൽവിളക്ക്) അതിനു പിന്നിൽ കൊടി, പിന്നീട് വെട്ടുകുട (തഴകുട), അതിനു പിന്നിൽ മുത്തുക്കുടകൾ, മുത്തുക്കുടയ്ക്കു ശേഷം തടിക്കുരിശ്, ഏറ്റവും പിറകിൽ സ്വർണ്ണക്കുരിശു വരുന്ന രീതിയിൽ മറ്റു ലോഹങ്ങൾ കൊണ്ടുണ്ടാക്കിയ കുരിശുകൾ. അതിനു പിന്നിൽ കോലുവിളക്ക്, അതിനു പിന്നിൽ ധൂപക്കുറ്റിയേന്തിയ ശുശ്രൂഷകൻ, അതിനു പിന്നിൽ വി. ഏവൻഗേലിയോൻ. ഏറ്റവും പിന്നിൽ മേക്കട്ടി (നടപന്തൽ), നടപന്തലിനുള്ളിൽ മെഴുകുതിരികളാലും മറുബാസകളാലും കിലുക്കുമണികളാലും അകമ്പടി സേവിക്കപ്പെടുന്ന പൂർണ അംശവസ്ത്രധാരിയായ പട്ടക്കാരൻ വെട്ടുതൊപ്പി ധരിച്ച് അരളിക്കയുമായി നടന്നുനീങ്ങും. ഇതാണ് ഒരു പ്രദക്ഷിണത്തിന്റെ യഥാർത്ഥ രൂപം.

പ്രദക്ഷിണത്തിനു വാദ്യമേളങ്ങൾ നിൽക്കുന്നതിനും ക്രമമുണ്ട്. കൊടി മുതൽ കുരിശുകൾക്ക് മുമ്പുവശം വരെയാണ് ഇടവിട്ട് വാദ്യമേളങ്ങൾ നിലയുറപ്പിക്കുന്നത്. മുൻകാലങ്ങളിൽ നാടൻചെണ്ട എന്ന അസുര വാദ്യം, പഞ്ചവാദ്യം, ഉരുട്ടുചെണ്ട, തമ്പേറ് എന്നിവ മാത്രമാണ് പ്രദക്ഷിണങ്ങൾക്ക് ഉപയോഗിച്ചിരുന്നത് (ബാന്റുമേളവും ഗായകസംഘവും സമീപകാല കലർപ്പുകളാണ്). ഇവരിൽ ഏറ്റവും മുമ്പിൽ നിൽക്കാനും പ്രദക്ഷിണത്തിനു മുമ്പും പിമ്പും നടയ്ക്കൽ കൊട്ടാനുള്ള ആദ്യവകാശവും ഇന്നും നാടൻ ചെണ്ടയ്ക്കാണ്.

അരളിക്കാ റോമൻ കത്തോലിക്കരുടെ സംഭാവനയാണ്. തിരുശേഷിപ്പും, വി. കുർബാനയും എഴുന്നള്ളിക്കാൻ ഉപയോഗിക്കുന്ന *റെലിക്വറി* മലയാളികൾക്ക് *അരളിക്ക*യായി. തിരുശേഷിപ്പിനും വി. കുർബാനയ്ക്കും പകരം അതിനുള്ളിൽ ഒരു കുരിശു സ്ഥാപിച്ച് നസ്രാണി അരളിക്കയെ *മാർഗ്ഗംകൂട്ടി* സ്വന്തമാക്കി. പ്രദക്ഷിണത്തിനു മുമ്പിൽ കതിനാവെടി ഇടവിട്ടു വയ്ക്കുന്നതും വാണം കത്തിക്കുന്നതും ഇന്നും പതിവാണ്. പ്രദക്ഷിണം ആരംഭിക്കുമ്പോൾ മുതൽ അവസാനിക്കുന്നതു വരെ വലിയ മണി നിരന്തരം അടിക്കുകയും ചെയ്യും.

പ്രദക്ഷിണത്തെ സ്വീകരിക്കുന്നതിനും ചില സവിശേഷ ചടങ്ങുകളുണ്ട്. നസ്രാണികൾ ഒരു വർത്തക സമൂഹമായി അങ്ങാടികളായി മാത്രം താമസിച്ചിരുന്ന കാലത്ത് അങ്ങാടി ചുറ്റിയായിരുന്നു പ്രദക്ഷിണം. അന്ന് പ്രദക്ഷിണം എത്തുമ്പോൾ അങ്ങാടിയിലെ പീടികകളുടെ നിരപലക മുമ്പോട്ടു നിവർത്ത് അതിൽ നിലവിളക്കു കത്തിച്ചു വയ്ക്കും. മുമ്പിൽ വെള്ളയും കരിമ്പടവും വിരിച്ച് സമീപത്തായി വെള്ളം നിറച്ച കിണ്ടിയും വെയ്ക്കും. ബഹുമാന്യ അതിഥിയായി സ്വീകരിച്ചാനയിക്കുന്നതിന്റെ കേരളീയ സങ്കൽപ്പമാണിത്. അങ്ങാടി മുഴുവൻ വാഴപ്പിണ്ടികളിൽ കുത്തി

നിർത്തിയ ചെറിയ എണ്ണവിളക്കുകൾ കത്തിച്ചു വച്ചിട്ടുണ്ടാകും. മറ്റിടങ്ങളിൽ കമ്പിൽ കുത്തിനിർത്തിയ ചകിരിത്തൊണ്ടിൽ ഉമിയിട്ടു കത്തിച്ച് വഴികൾ പ്രകാശമാനമാക്കും. ഇന്ന് ഇവയുടെ സ്ഥാനം വൈദ്യുത ദീപാലങ്കാരങ്ങൾ ഏറ്റെടുത്തെങ്കിലും വാഴപ്പിണ്ടി വിളക്കുകൾ കുന്നംകുളത്ത് സജീവമായും ചിലയിടങ്ങളിൽ അപൂർവമായും നിലനിൽക്കുന്നുണ്ട്.

പ്രദക്ഷിണത്തിന് ഒരു വേദശാസ്ത്ര വിശദീകരണം നൽകാൻ മലങ്കരസഭ ഒരിക്കലും ശ്രമിച്ചിട്ടില്ല. അതിനാൽ പാശ്ചാത്യ വൈദിക വിദ്യാഭ്യാസത്തിന്റെ പശ്ചാത്തലമുള്ള ചിലർ ഇതിനെ അക്രൈസ്തവമെന്നു മുദ്ര കുത്തി ഇല്ലായ്മ ചെയ്യാനുള്ള ശ്രമം നടത്തുന്നുണ്ട്. പ്രൊട്ടസ്റ്റന്റ് വിഭ്രാന്തി ബാധിച്ച പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ മുതൽപ്പേരാണ് ഈ ശ്രമം ആരംഭിച്ചത്. എന്നാൽ പ്രദക്ഷിണോന്മൂലനത്തിന് ഏറ്റവും തീവ്രമായി യത്നിച്ചത് പത്രോസ് തൃതീയൻ പാത്രിയർക്കീസായിരുന്നു. താൻ ജനിച്ചു വളർന്ന നാട്ടിലെ പ്രാദേശിക ആചാരങ്ങളൊഴികെ മറ്റെല്ലാം അക്രൈസ്തവമാണെന്നു വിശ്വസിച്ചിരുന്ന അദ്ദേഹം പള്ളികളിലെ വിളക്കുവരെ നിരോധിച്ചു എന്ന വസ്തുത പരിഗണിക്കുമ്പോൾ ഈ നിരോധനത്തിനു വേദശാസ്ത്ര അടിത്തറയൊന്നുമില്ലെന്നും, മറിച്ച് അജ്ഞതയിൽ നിന്നുടലെടുത്ത സങ്കുചിതത്വമാണുള്ളതെന്നും കാണാം. അജ്ഞത കൊണ്ടാരംഭിച്ച ഈ ശ്രമം ഇന്നും തുടരുന്നു എന്നത് ഖേദകരമാണ്.

മലങ്കരയിൽ പ്രദക്ഷിണത്തിന് ഒരു വേദശാസ്ത്ര വിശദീകരണം നൽകാനുള്ള ശ്രമം ഒരിക്കൽ മാത്രം ഉണ്ടായിട്ടുണ്ട്. പരിശുദ്ധ സുന്നഹദോസ് നിശ്ചയമനുസരിച്ച് മാർ ഒസ്താത്തിയോസ്, മാർ ബർണബാസ്, മാർ പക്കോമിയോസ്, മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്താമാർ ചേർന്ന് തയാറാക്കിയ *മലങ്കര ഓർത്തഡോക്സ് സഭ: ഒരു പഠനം* എന്ന പുസ്തകത്തിൽ *ആരാധനയും ആചാരാനുഷ്ഠാനങ്ങളും* എന്ന ശീർഷകത്തിൽ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ താഴെപ്പറയുന്ന ഔദ്യോഗിക വിശദീകരണം പ്രദക്ഷിണത്തിനു നൽകി.

*..... കുരിശ് ഏവൻഗേലിയോൻ ഇവയുടെ അകമ്പടിക്കും ബഹുമാനത്തിനും ആയി വർണ്ണപ്പകിട്ടാർന്ന മറ്റു പള്ളി ഉപകരണങ്ങളും വാദ്യമേളങ്ങളും ഒരുമിച്ചു സമ്മേളിക്കുമ്പോൾ യുദ്ധം ജയിച്ചുവരുന്ന സൈന്യനിരകളുടെ ജൈത്രയാത്രയുടെ പ്രതീതി ഉളവാകുന്നു. കൂടാതെ ദേശീയ സംസ്ക്കാരത്തിന്റെ ഒരു പരിവേഷവും അതിനുണ്ട്. ക്രിസ്തീയ ആചാരങ്ങളും അനുഷ്ഠാനങ്ങളും ദേശീയസംസ്ക്കാരത്തോട് അലിഞ്ഞു ചേർന്നിരിക്കുന്നു. ...*

പെരുന്നാൾ പ്രദക്ഷിണത്തിനു സഭ നൽകിയ ഏക ഔദ്യോഗിക വിശ

ദീകരണം ഇതാണ്. എന്നാൽ വിചിത്രമായ ഒരു സംഗതി, പ്രദക്ഷിണ ത്തിന് അത്യുജ്ജ്വലമായ ഒരു അലിഘിത വേദശാസ്ത്ര വിശദീകരണം തലമുറകളായി നസ്രാണികൾക്കുണ്ട് എന്നതാണ്. അതനുസരിച്ച് കർ ത്താവിന്റെ രണ്ടാമത്തെ വരവിന്റെ പ്രതിരൂപമാണ് പ്രദക്ഷിണം. ഈ പാരമ്പര്യപ്രകാരം പ്രദക്ഷിണത്തിനുപയോഗിക്കുന്ന ഓരോ ഉപകരണ ത്തിനും ക്രൈസ്തവ പശ്ചാത്തലമുണ്ട്. അവ താഴെ പറയുന്നവയാണ്.

കൊടി - മരിച്ചുപോയ വിശ്വാസികളുടെ (സാക്ഷികളുടെ) സമൂഹം.

വെട്ടുകൊട / തഴകുട - ശിരച്ഛേദം ചെയ്യപ്പെട്ട (വധിക്കപ്പെട്ട) ക്രൈസ്തവ രക്തസാക്ഷികൾ (വെട്ടിയെടുത്തതുപോലുള്ള മുകൾഭാഗം സൂചിതം).

മുത്തുക്കുട - സ്വർഗീയ കിരീടം ധരിച്ച പരിശുദ്ധന്മാർ.

കോലുവിളക്ക് - മാർ യോഹന്നാൻ മാംദാന.

ധൂപക്കുറ്റി - ധൂപക്കുറ്റി പ്രതിനിധാനം ചെയ്യുന്ന വി. ദൈവമാതാവ്, 12 ശ്ലീഹമാർ, 72 അറിയിപ്പുകാർ എന്നിവർ.

കുരിശും വൈദികനുമെല്ലാം കർത്താവിന്റെ പ്രതിരൂപമാണ്. മറുബ ഹസാ മാലാഖമാരെയും.

1 തെസ. 4-10 ലെ *കർത്താവ് താൻ ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും വരും* എന്ന വേദവാക്യ സൂചനയാണ് വെടിയും വാദ്യമേളങ്ങളും പ്രതിബിംബിപ്പിക്കുന്നത്.

തീർച്ചയായും പ്രദക്ഷിണത്തിന്റെ ക്രമീകരണവും ഭൂരിപക്ഷം ഉപക രണങ്ങളും ദേശീയവും അക്രൈസ്തവവുമായ പശ്ചാത്തലമുള്ളതാണ്. പക്ഷേ അവയെ ക്രിസ്തുമതം ഉൾക്കൊണ്ടപ്പോൾ മുകളിൽ പറഞ്ഞതി നേക്കാൾ ഭംഗിയായ ഒരു വിശദീകരണം നൽകാൻ സാദ്ധ്യമാണോ എന്നു ചിന്തിക്കണം.

സമീപകാലത്ത് പാശ്ചാത്യ വേദശാസ്ത്രം പ്രദക്ഷിണത്തിന്റെ ക്രമീ കരണത്തിൽ അസ്വാരസ്യം സൃഷ്ടിച്ചിട്ടുണ്ട്. അത് പ്രധാനമായും പ്രദ ക്ഷിണത്തിൽ കുരിശിന്റെ സ്ഥാനത്തെക്കുറിച്ചും വാദ്യമേളങ്ങളുടെയും വെടിയുടെയും ഉപയോഗത്തെക്കുറിച്ചുമാണ്. മുൻകാലങ്ങളിൽ പ്രദക്ഷി ണത്തിന്റെ മുമ്പിൽ കുരിശ് പിടിക്കുകയില്ലായിരുന്നു. എന്നാൽ ഏതാനും ദശകങ്ങളായി കുരിശു മുമ്പിൽ പിടിക്കണം എന്ന് ചില വൈദികർ ശഠി ക്കുന്നുണ്ട്. പാശ്ചാത്യ ദർശനമനുസരിച്ച് ഇവരുടെ വാദം ശരിയാണ് എങ്കിലും ഖേദപൂർവ്വം പറയട്ടെ, പൗരസ്ത്യ ക്രൈസ്തവ ദർശനമനുസ രിച്ച് ഈ വാദത്തിനു നിലനിൽപ്പില്ല. അതിനു പല കാരണങ്ങൾ ഉണ്ട്.

ഒന്നാമതായി, മുകളിൽപറഞ്ഞ പ്രദക്ഷിണത്തെപ്പറ്റിയുള്ള നസ്രാണി വേദശാസ്ത്രം കുരിശു മുമ്പിൽ പിടിക്കുന്നതിന് അനുയോജ്യമല്ല. ഈ വേദശാസ്ത്രപ്രകാരം, കുരിശ് പ്രതിനിധാനം ചെയ്യുന്നത് കർത്താവിനെയാണ്. സാക്ഷികളുടെ സമൂഹത്തിന് പിന്നാലെയാണ് കർത്താവ് എഴുന്നള്ളുന്നത് എന്നാണ് പൗരസ്ത്യ സങ്കൽപ്പം. അപ്പോൾ തീർച്ചയായും കുരിശ് പിറകിലാണല്ലോ വരേണ്ടത്. കുരിശിനാണ് ഏറ്റവും ബഹുമാനം നൽകേണ്ടത്, അതിനാൽ കുരിശു മുമ്പിൽ പിടിക്കുന്നതാണ് ശരി എന്നാണ് ഈ നവീകരണക്കാരുടെ വാദം. കുരിശിന് ഏറ്റവും ബഹുമാനം നൽകുന്നതിനാലാണ് കുരിശ് പിന്നിൽ പിടിക്കുന്നതെന്ന് പൗരസ്ത്യ പാരമ്പര്യവും പറയുന്നു.

ഒരു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാം. മലങ്കരസഭയുടെ കൗദാശികമായ പ്രദക്ഷിണങ്ങളിൽ ഏറ്റവും ഉയർന്ന സ്ഥാനിയാണ് ഏറ്റവും പിറകിൽ നിൽക്കുക. കോറൂയോമാർ, യൗഫദ്യക്കിനോമാർ, മ്ശംശോനോമാർ, കശീശമാർ, കോർഎപ്പിസ്കോപ്പാമാർ എന്നിവർക്കുശേഷം ഏറ്റവും ജൂണിയർ എപ്പിസ്കോപ്പാ മുതൽ ഏറ്റവും സീനിയർ മെത്രാപ്പോലീത്താ വരെയും, ഏറ്റവും പിന്നിൽ പ. കാതോലിക്കാ ബാവായും എഴുന്നള്ളുക എന്നതാണ് മലങ്കരസഭയുടെ പാരമ്പര്യം. ഇന്നും പ. പിതാവിനോടുള്ള ബഹുമാനം വർദ്ധിച്ചിട്ട് അദ്ദേഹത്തെ ഏറ്റവും മുമ്പിൽ നിർത്തണമെന്ന് ആരും ശഠിക്കുന്നില്ല.

പ്രദക്ഷിണത്തെപ്പറ്റി പാശ്ചാത്യ-പൗരസ്ത്യ സഭകൾ തമ്മിലുള്ള അഭിപ്രായ വ്യത്യാസത്തിനു അവരുടെ വേദശാസ്ത്രങ്ങൾ തമ്മിലുള്ള അടിസ്ഥാന വ്യത്യാസവും രാഷ്ട്രീയ കാരണങ്ങളും ഹേതുവാണ് എന്നതും ശ്രദ്ധിക്കപ്പെടാത്ത ഒരു വസ്തുതയാണ്. പാശ്ചാത്യ വേദശാസ്ത്രം കേന്ദ്രീകരിച്ചിരിക്കുന്നത് കർത്താവിന്റെ കുരിശുമരണത്തിലാണ്. പൗരസ്ത്യ വേദശാസ്ത്രമാകട്ടെ ഉയിർത്തെഴുന്നേൽപ്പിലും. സരളമായ ഭാഷയിൽ പറഞ്ഞാൽ പാപത്തിനെതിരായി യുദ്ധം ചെയ്യുന്ന കർത്താവാണ് പാശ്ചാത്യരുടെ വേദശാസ്ത്രകേന്ദ്രം. മറിച്ച് ഉയിർത്തെഴുന്നേൽപ്പിലൂടെ യുദ്ധം ജയിച്ച കർത്താവാണ് പൗരസ്ത്യ വേദശാസ്ത്രത്തിന്റെ കാതൽ. ഇപ്രകാരം ജയിച്ച് എത്തിച്ചേരുന്ന കർത്താവിനെയാണ് പ്രദക്ഷിണത്തിൽ കുരിശു പ്രതിനിധാനം ചെയ്യുന്നത്.

പാശ്ചാത്യരെ സംബന്ധിച്ചിടത്തോളം യുദ്ധത്തിനുപോകുന്ന കർത്താവിൽ കേന്ദ്രീകരിച്ചാണ് അവരുടെ വേദശാസ്ത്രം രൂപപ്പെട്ടിരിക്കുന്നത്. അവർക്ക് യുദ്ധം ജയിക്കാനുള്ള കൊടിയടയാളമാണ് കുരിശ്. പ്രദക്ഷിണമോ പെരുന്നാളോ ഇല്ല എന്നു പറയുന്ന പാശ്ചാത്യ പ്രൊട്ടസ്റ്റന്റുകളുടെ ഒരു ആചാരത്തിൽ നിന്നു തന്നെ ഇതു വ്യക്തമാണ്. കേരളത്തിലെ

സി.എസ്.ഐ. സഭയുടെ ഞായറാഴ്ച ആരാധന, ബിഷപ്പ് പങ്കെടുക്കുന്ന വിവാഹം മുതലായവയ്ക്കു മുമ്പ് ഒരു പ്രകടനമുണ്ട്. ഏറ്റവും മുമ്പിൽ കുരിശ് (അത് പിടിക്കുന്നത് ഒരു പ്രത്യേക രീതിയിൽ പട്ടാളക്കാർ കൊടി പിടിക്കുന്നതുപോലെയാണ്) തുടർന്ന് ഗായകസംഘം, പട്ടക്കാർ, ഏറ്റവും അവസാനം ബിഷപ്പ് എന്ന രീതിയിലാണ് ഈ പ്രകടനം നടത്തുന്നത്.

കുരിശുയുദ്ധങ്ങളുടെ പശ്ചാത്തലത്തിൽ വേണം ഈ പ്രകടനത്തെ വിലയിരുത്താൻ. ക്രിസ്തു എന്ന കൊടിയടയാളവുമായി യുദ്ധത്തിനു പുറപ്പെടുന്ന സമരസജ്ജമായ ഒരു സമൂഹത്തിന്റെ പ്രതിബിംബമാണ് ഈ പ്രകടനം. ഈ പ്രക്രിയയിൽ വിജയം മുമ്പിൽ കാണുന്ന ഒരു ലക്ഷ്യം മാത്രമാണ്. മറിച്ച് ഉയിർത്തെഴുന്നേറ്റ (വിജയിച്ച) കർത്താവാണ് പൗരസ്ത്യരുടെ അടിസ്ഥാനം, അവർക്ക് കുരിശ് കർത്താവിന്റെ പ്രതിരൂപമാണ്. പൗരസ്ത്യർ വേദശാസ്ത്രപരമായി യുദ്ധത്തിനു പോവുകയില്ല, മറിച്ച് യുദ്ധം ജയിച്ചു വരികയാണ്. അതിനാൽ രാജാവ് (ഇവിടെ കർത്താവ് തന്റെ പ്രതിരൂപമായ കുരിശിലൂടെ) നിൽക്കുന്നത് എല്ലാ രാജകീയ എഴുന്നള്ളത്തുകളും പോലെ ഏറ്റവും പുറകിലാണ്.

മൂന്നാമതായി കുരിശു മുമ്പിൽ പിടിക്കുക എന്നത് മലങ്കരസഭയുടെ പാരമ്പര്യമല്ല. എഴുതപ്പെടാത്ത വേദപുസ്തകമാണ് പാരമ്പര്യം എന്നാണ് പിതാക്കന്മാരുടെ പഠിപ്പിക്കൽ. ഇവിടെ വിവക്ഷിക്കുന്ന *പാരമ്പര്യം* പാശ്ചാത്യ സഭകളുടേതോ, നിരന്തര പീഡനത്തിനു വിധേയമാകുന്ന മദ്ധ്യപൗരസ്ത്യ ദേശത്തെ സന്യാസ സഭകളുടേതോ മാത്രം കുത്തകയല്ല. *പാരമ്പര്യം* മലങ്കരസഭയുടേതും ആകാം. അതിനാൽ മലങ്കരയിൽ നിലനിന്നിരുന്ന ഒരു പാരമ്പര്യത്തെ വികൃതമായ പാശ്ചാത്യ വേദശാസ്ത്രത്തിലൂന്നി തെറ്റെന്നു വിധിക്കാനോ അവയെ മാറ്റാനോ ആർക്കും അവകാശമില്ല. പ്രദക്ഷിണങ്ങൾക്ക് വാദ്യമേളങ്ങൾ ഉപയോഗിക്കുക എന്നത് മലങ്കരസഭയുടെ പുരാതന പാരമ്പര്യമാണ് എന്ന ഒരൊറ്റ കാരണം മാത്രം മതി അവയെ ഓർത്തഡോക്സ് സഭകൾക്ക് വേദശാസ്ത്രപരമായി ശരിവയ്ക്കാൻ.

കുരിശിന്റെ സ്ഥാനത്തെപ്പറ്റി ഇത്ര വിശദമായി പ്രതിപാദിച്ചത് എങ്ങനെ പാശ്ചാത്യ വേദശാസ്ത്രം നസ്രാണിത്വത്തെ സ്വാധീനിക്കുന്നു എന്ന് വിശദമാക്കാനാണ്. എങ്കിലും ഒരു കൊടിയടയാളം എന്ന നിലയിൽ പരിഗണിച്ചാൽ കുരിശ് മുമ്പിൽ പിടിക്കുന്നതിൽ തെറ്റില്ല എന്നും പറയാം. പക്ഷേ അതിനായി ശാറ്യം പിടിക്കുന്നത് പാശ്ചാത്യ സ്വാധീനം കൊണ്ടുണ്ടായ അജ്ഞതയാണ്. വെട്ടുതൊപ്പിയെയും അരളിക്കയെയും എതിർക്കുന്നവരുടെയും പശ്ചാത്തലം മറ്റൊന്നല്ല.

ഇരുപതാം നൂറ്റാണ്ടിലാണ് ബാന്റുമേളം നസ്രാണി പ്രദക്ഷിണങ്ങളിൽ

കടന്നുകൂടിയത്. പോർട്ടുഗീസുകാർ പ്രചരിപ്പിച്ചെങ്കിലും 19–ാം നൂറ്റാണ്ടിന്റെ ഉത്തരായനത്തിൽ മാത്രമാണ് റോമാ സുറിയാനിക്കാരുടെ ഇടയിൽ ബാന്റുമേളം സ്ഥാനം പിടിച്ചത്. ഇന്ന് നസ്രാണി പ്രദക്ഷിണത്തിന്റെ മനോഹാരിതയിൽ ചേരാതെ നിൽക്കുന്ന ഒരു വൃത്തഭംഗമാണ് ബാന്റുമേളം. കഴിഞ്ഞ രണ്ടു ദശകംകൊണ്ട് വളർത്തിയ മറ്റൊരു അപശ്രുതിയാണ് ഗായകസംഘം. കാസറ്റുകളിൽ നിന്നുള്ള ഭക്തിഗാനമർദ്ദനം അസഹ്യമാം വിധം വർദ്ധിച്ചിട്ടുണ്ട്. പരമ്പരാഗത പ്രദക്ഷിണത്തെ എതിർക്കുന്നവരുടെ അനുഗ്രഹാശിസുകളോടെ വളരുന്ന ഈ അപചയം നിയന്ത്രിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

പ്രദക്ഷിണത്തോടും പെരുന്നാളിനോടും ആഘോഷങ്ങളോടുമുള്ള ചുരുക്കം ചില *സ്വപ്രഖ്യാപിത സഭാ പണ്ഡിതരുടെ* സമീപകാല പ്രതിഷേധത്തിനു പ്രധാനമായും അഞ്ച് കാരണങ്ങളുണ്ട്.

1. നൂറ്റാണ്ടുകളോളം മുസ്ലീം സമ്മർദ്ദത്തിൽ കഴിഞ്ഞ് സഭയുടെ വർണ ശബളമായ വശങ്ങളെല്ലാം നഷ്ടമാവുകയും വിസ്മൃതിയിലാവുകയും ചെയ്ത അന്തോഖ്യൻ സഭാപിതാക്കന്മാർക്ക് മലങ്കരയിൽ കണ്ട പെരുന്നാൾ ആഘോഷങ്ങളോടുള്ള അസഹിഷ്ണുത. ഇതിന് അവരുടെ സഭാശാസ്ത്രവിജ്ഞാനീയത്തിലെ പാമരതയും കാരണമാണ്.

2. ബ്രിട്ടീഷ് മിഷനറിമാരുടെയും അവരുടെ പാദസേവകരുടെയും തീവ്ര പ്രൊട്ടസ്റ്റന്റ് പഠിപ്പിക്കലുകൾ.

3. സമീപകാലത്ത് പാശ്ചാത്യരീതിയിൽ വൈദിക വിദ്യാഭ്യാസം നേടുകയും, പാശ്ചാത്യ പ്രൊട്ടസ്റ്റന്റു മാനദണ്ഡങ്ങൾക്കനുസൃതമായി മലങ്കര സഭയുടെ പാരമ്പര്യങ്ങളെ അളക്കാൻ ശ്രമിച്ച് പരാജയപ്പെടുകയും ചെയ്ത (നസ്രാണിത്വം നഷ്ടപ്പെട്ട) ചിലരുടെ അജ്ഞത.

4. മലങ്കരസഭയ്ക്ക് സ്വന്തമായ ഒരു വ്യക്തിത്വവും, വേദശാസ്ത്രവും, പാരമ്പര്യവും ഉണ്ടെന്നും, അവ നിലനിർത്താനുള്ള അവകാശം സഭയ്ക്കുണ്ടെന്നും അംഗീകരിക്കാനാവാത്ത നിസഹായത.

5. നസ്രാണി സമൂഹത്തെ സന്യാസ സമൂഹത്തിന്റെ രീതിയിൽ പുനർനിർമ്മിക്കാൻ ശ്രമിക്കുന്ന അപൂർവം ചില വ്യക്തികളുടെ പാരമ്പര്യ നിഷേധം.

6. കല അക്രൈസ്തവമാണെന്ന പതിനെട്ടാം നൂറ്റാണ്ടിലെ പ്രൊട്ടസ്റ്റന്റ് പ്യൂരിട്ടൻവാദം. ഇത് പാശ്ചാത്യലോകം പോലും തള്ളിക്കളഞ്ഞ വിവരം ഈ നവീന വാദക്കാർക്ക് അറിയില്ല.

നസ്രാണികൾ ഒരു തീവ്ര സന്യാസ സമൂഹമല്ല. ഒരു പീഡിത പീഡന

ജനവിഭാഗവുമല്ല. അവർ കേരളത്തിന്റെ പൊതുവായ സാംസ്ക്കാരിക പാരമ്പര്യത്തിന്റെ അവിഭാജ്യമായ ഒരു ഘടകമാണ്. അതിനാൽ കേരളത്തിൽ ഈ സംസ്ക്കാരം നിലനിൽക്കുന്നിടത്തോളം കാലം നസ്രാണികളും ഈ പാരമ്പര്യം നിലനിർത്തേണ്ടിയിരിക്കുന്നു. കാരണം മറ്റെല്ലാ ഓർത്തഡോക്സ് സഭകളെപ്പോലെ മലങ്കരസഭയും ഒരു ദേശീയസഭയാണ്.

(*സ്നേഹദർശനം ത്രൈമാസിക, ജൂൺ, 2000*)

# 9

# മ്നോർത്തായിൽ നിറം വെളുപ്പ്

*മ്നോർത്താ* എന്ന സുറിയാനി വാക്കിന് *പീഠം* എന്നാണ് അർത്ഥം. വലിയനോമ്പിൽ, പാതി ബുധൻ മുതൽ സ്വർഗ്ഗാരോഹണം വരെ സ്ലീബാ ഉയർത്തി നിർത്തുന്ന പീഠത്തിനാണ് സാധാരണ *മ്നോർത്താ* എന്നു വിവക്ഷിച്ചു വരുന്നത്.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ, കർത്താവിന്റെ പരസ്യ ശുശ്രൂഷ, കഷ്ടാനുഭവം, കുരിശുമരണം, കബറടക്കം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നിവയുടെ ദൃശ്യപ്രതീകമായാണ് പാതിബുധനാഴ്ച മുതൽ സ്ലീബാ, പള്ളിയുടെ മദ്ധ്യത്തിൽ സ്ഥാപിക്കുന്നത്. വലിയ നോയമ്പിലെ പ്രാർത്ഥനകൾ പരിശോധിച്ചാൽ അവ കർത്താവിന്റെ പരസ്യാവതാരകാലത്തെ അനുസ്മരിക്കത്തക്കവിധമാണ് ക്രമീകരിച്ചിരിക്കുന്നതെന്നു കാണാം. കാനാവിലെ കല്യാണം മുതൽ ഓരോ പ്രവർത്തനങ്ങളെ അനുസ്മരിപ്പിച്ചശേഷം കർത്താവ് ഓശാനാ ദിനം യേറുശലേമിൽ പ്രവേശിച്ചതും, പെസഹാ ഭക്ഷിച്ചതും, പീഡിപ്പിക്കപ്പെട്ടതും കുരിശുമരണം അനുഭവിച്ചതും, കബറടക്കപ്പെട്ടതും, പാതാളത്തിൽ തടവിലാക്കപ്പെട്ട ആത്മാക്കളോടു പ്രസംഗിച്ചതും, ഉയിർത്തെഴുന്നേറ്റതും, ശ്ലീഹന്മാർക്ക് പ്രത്യക്ഷപ്പെട്ടതും, മാർത്തോമ്മാ ശ്ലീഹായെ വിശ്വാസത്തിൽ ഉറപ്പിച്ചതും, സ്വർഗ്ഗാരോഹണം ചെയ്തതും യഥാക്രമം അനുസ്മരിക്കപ്പെടുന്നു.

കഷ്ടാനുഭവ ആഴ്ച മുതൽ ക്രിസ്തുവിന്റെ പ്രതിരൂപമായാണ് ഊറാറാ കെട്ടിയ മരക്കുരിശ് കരുതപ്പെടുന്നത്. സൂക്ഷ്മമായി ചിന്തിച്ചാൽ ഈ സ്ലീബായുടെ സ്ഥാനവും പരസ്യാവതാര വ്യാപാരകാലത്തെ വിവിധ ഘട്ടങ്ങൾക്കനുസരിച്ച് മാറുന്നതായി കാണാം. പാതി ബുധനാഴ്ച പള്ളിയുടെ നടുവിലാണ് സ്ലീബാ ഉയർത്തപ്പെടുന്നത്. ഇത് ജനമദ്ധ്യത്തിലെ പ്രവർത്തനത്തെ സൂചിപ്പിക്കുന്നു. മലങ്കരയിലെ പല പള്ളികളിലും ഓശാനാ സന്ധ്യയ്ക്ക് (ശനിയാഴ്ച അസ്തമിച്ച) സ്ലീബാ അഴിയ്ക്കകത്തേക്കു മാറ്റി സ്ഥാപിക്കുന്നു. ഓശാനയ്ക്ക് കർത്താവ് യേറുശലേമിൽ പ്രവേശിച്ചതിന്റെ പ്രതീകമായാണ് ഇത് കരുതപ്പെടുന്നത്. കുരിശാരോഹണം വരെ സ്ലീബാ അഴിയ്ക്കകത്ത് (യേറുശലേമിൽ) സ്ഥിതി ചെയ്യുന്നു.

ഉയിർപ്പു ഞായർ മുതൽ സ്ലീബായുടെ സ്ഥാനം വി. മദ്ബഹായ്ക്കുള്ളിലാണ്. ഉയിർത്തെഴുന്നേറ്റ ശേഷം ഭൂമിയിൽ തന്നെ വ്യാപരിച്ച (എന്നാൽ അസ്പർശ്യനായി) കർത്താവിന്റെ പ്രതീകമാണ് വി. മദ്ബഹായിലെ സ്ഥാനം. സ്വർഗ്ഗാരോഹണം വരെ ഈ നില തുടരുന്നു.

പ്രാർത്ഥനകളിലും പാട്ടുകളിലും ഈ ഘട്ടങ്ങൾക്കനുസരിച്ച് മാറ്റം വരുന്നുണ്ട്. ലയം, ഭാവം ഇവയെല്ലാം സന്ദർഭത്തിനനുസരിച്ച് ക്രമീകരിച്ചിരിക്കുന്നു. ഇതനുസരിച്ച് മ്ർനോത്തായുടെയും സ്ലീബായുടെയും ചമയങ്ങളുടെ നിറവും മാറുന്നുണ്ട്.

ഇപ്പോൾ മലങ്കരയിൽ നിലവിലുള്ള പാരമ്പര്യമനുസരിച്ച് പാതി ബുധൻ മുതൽ ഓശാന വരെ *മ്നോർത്തായുടെ* വിരിയും, സ്ലീബായുടെ ഊറാറായും ചുവന്ന നിറത്തിലാണ്. കഷ്ടാനുഭവ ആഴ്ചയിൽ ഇവ രണ്ടും കറുപ്പാകും. വീണ്ടും ഉയിർപ്പു ഞായറാഴ്ച ചുവപ്പിലേയ്ക്കു മാറും. കൂടുതലായി സ്ലീബാ ഒരു ചുവന്ന ശോശപ്പാ കൊണ്ടു മൂടും.

എന്നാൽ ഈ വർണ്ണ ക്രമീകരണം ശരിയാണോ? ഓശാന വരെയുള്ള ദിവസങ്ങളും, കഷ്ടാനുഭവ ആഴ്ചയുമല്ല പരാമർശന വിഷയം, ഉയിർപ്പു മുതലുള്ള ദിവസങ്ങളാണ്. ആ ദിവസങ്ങളിൽ *മ്നോർത്തായുടെ* നിറം യഥാർത്ഥത്തിൽ വെള്ളയല്ലേ?

മലങ്കരയിലെ ആണ്ടു തക്സായിൽ ഉയിർപ്പു ദിവസത്തെ ചമയത്തെപ്പറ്റിയുള്ള പരാമർശനം (ഉയിർപ്പ് ഞായറാഴ്ച) ... *കബറിൽനിന്ന് സ്ലീബായെടുത്ത് കബറിൽ വെച്ചപ്പോഴുണ്ടായിരുന്ന വസ്ത്രങ്ങൾ നീക്കി ആഘോഷത്തിനനുയോജ്യമായ വിശിഷ്ട വസ്ത്രങ്ങൾ ധരിപ്പിക്കണം. "ആദൂമിൽ നിന്ന് ചുവന്ന വസ്ത്രങ്ങൾ ധരിച്ചുകൊണ്ടു വരുന്ന ഇവൻ ആര്" എന്നാദിയായി ഏശായാ ദീർഘദർശി പറഞ്ഞിരിക്കുന്നതനുസരിച്ച് വസ്ത്രങ്ങൾ ചുവപ്പു നിറമുള്ളതായിരിക്കണം...* എന്നാണ്. അന്ത്യോഖ്യൻ സഭയിലെ അമേരിക്കയുടെ ആർച്ചുബിഷപ്പായിരുന്ന മാർ യേശു സാമുവേൽ അത്താനാസ്യോസ് പ്രസിദ്ധീകരിച്ച ആണ്ടു തക്സായിൽ *During the evening service of Easter eve, the dark-hued spreads and covers, which were used during Passion week, are removed to be replaced with white and colourful ones.... The buried cross is taken out from the tomb... then decorated with a red silk scarf as prophesied by Prophet Issaiah... This cross, wrapped in a red scarf, shall be kept on the stand, in the sanctuary, till the feast of the Ascension* എന്നും കാണുന്നു.

ഇവിടെ രണ്ടും ശോശപ്പാ ചുവപ്പ് ആണെന്ന് സ്പഷ്ടമായും പറയുന്നുണ്ട്. അതിന്റെ വേദസാക്ഷ്യവും (യെശയ്യാ 63:1) സൂചിപ്പിക്കുന്നു. എന്നാൽ *മ്നോർത്തായുടെ* വിരിയെപ്പറ്റി പ്രത്യേക പരാമർശനമില്ല. എന്നാൽ ഉയിർപ്പു മുതൽ വി. മദ്ബഹായുടെ ചമയങ്ങൾ എല്ലാം വെള്ളയായിരിക്കണമെന്ന് നടപടിക്രമത്തിൽ കാണുന്നു. മലങ്കരയിലെ പല പള്ളികളിലും ചിത്തോലയും വിരിക്കൂട്ടും, ത്രോണോസു വിരിയും, കാപ്പയും കുർബ്ബാന ചെരുപ്പു വരെ വെള്ളനിറമുള്ളതു മാത്രമാണ് ഈ ദിവസങ്ങളിൽ ഉപയോഗിക്കുന്നത്. *ഹേവോറാ* (ശുഭ്രദിനങ്ങൾ) എന്നാണ്

ഉയിർപ്പിനുശേഷമുള്ള ദിവസങ്ങൾ അറിയപ്പെടുന്നതു തന്നെ. ആ സാഹചര്യത്തിൽ *മ്നോർത്താ*യുടെ വിരിയും വെള്ളയാകുന്നതല്ലേ യുക്തി?

ഈ വിഷയത്തിൽ അന്ത്യോഖ്യൻ സഭ ഇന്ന് അനുവർത്തിക്കുന്ന രീതിയെപ്പറ്റി നടത്തിയ അന്വേഷണത്തിൽ ലഭ്യമായ വിവരം താഴെ പറയുന്ന പ്രകാരമാണ്. ഓശാന വരെ പള്ളിയുടെ മദ്ധ്യത്തിൽ *മ്നോർത്താ* വയ്ക്കുന്ന പതിവ് അന്ത്യോഖ്യൻ സഭയിലില്ല. പാതി ബുധനാഴ്ച സ്ലീബാ ആഘോഷത്തിനുശേഷം സ്ലീബാ മാറ്റിവയ്ക്കുന്നു. പിന്നീട് കഷ്ടാനുഭവ ആഴ്ചയിൽ കറുപ്പണിയിച്ച് അഴിയ്ക്കകത്തിനു സമമായ സ്ഥാനത്തു വയ്ക്കുന്നു.

ഉയിർപ്പിനുശേഷം സ്ലീബാ ചുവപ്പു തൂവാലകൊണ്ടു മൂടി, താഴെ വശത്ത് ഒരു കെട്ടു കെട്ടും. ഉള്ളിലെ ഊറാറാ അപ്പോൾ ചുവപ്പായിരിക്കും. അതിനുശേഷം മദ്ബഹായിൽ വെളുത്ത വിരിയിട്ടു വെച്ച *മ്നോർത്താ*യിൽ സ്ഥാപിക്കുന്നു. ചുരുക്കത്തിൽ മ്ർനോത്തായ്ക്ക് ചുവന്ന വിരി അന്ത്യോഖ്യൻ സഭയിലില്ല (ഈ വിവരത്തിനു കടപ്പാട് - ഐസക്ക് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ).

1875-77 കാലത്ത് മലങ്കരയിൽ പര്യടനം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസും *മ്നോർത്താ* വിരിയുടെ നിറത്തെപ്പറ്റി പരാമർശിക്കുന്നില്ല ... *ബുധനാഴ്ച പാതി നുയമ്പായിരുന്നു. അന്നു പിതാവു കാലത്തെ നമസ്ക്കാരം കഴിഞ്ഞു കുറുബാന ചൊല്ലി. ... പള്ളിയുടെ നടുവിൽ തലൈദിവസി സ്ഥാപിച്ചിരുന്ന കർക്കബസാ എന്ന സിംഹാസനത്തിന്റെ മുമ്പാകെ കിഴക്കൊട്ടു മുഖമായി നിന്നു. ക്രമങ്ങൾ ചൊല്ലി കഴിച്ചു. ... സ്ലീബാ കർക്കബസായിൽ വച്ചുകഴിഞ്ഞശെഷം കുറുബാനയിൽ ശെഷം തുടങ്ങി തികച്ചു... ഉയിർപ്പിന്റെ നമസ്ക്കാരം തുടങ്ങി. രാവിന്റെ രണ്ടു കൌമ്മാ കഴിഞ്ഞശെഷം ത്രൊനൊസിനകത്തുനിന്നു സ്ലീബാ എടുത്ത ത്രൊനൊസിമ്മെൽ വച്ച... ഇതിന്റെ ശെഷം സ്ലീബാ പള്ളിഅകത്തുനിന്നു ഗാഹുൽത്താ എന്നു പറയുന്ന സിംഹാസനം കൊണ്ടുവന്ന മദുബഹയുടെ അകത്തു വടക്കുവശത്തു വച്ച അതിമ്മെൽ സ്ലീബാ ഇട്ടു നിറുത്തി. സ്ലീബാമെൽ ചുമന്ന തൂവാലയും വളച്ചിട്ടു...* എന്നു മാത്രമാണ് കരവട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് അദ്ദേഹത്തിന്റെ നടപടികളെ വിവരിക്കുന്നത്.

കോനാട്ട് മാർ യൂലിയോസാകട്ടെ, ... (പാതി ബുധനാഴ്ച) *കുരിശു നാട്ടുവാൻ ഉണ്ടാക്കിയ തണ്ടുമ്മെൽ അൽമത്തി ധരിപ്പിച്ചു വെള്ളിക്കുരിശുമെൽ തൂവാല ചുറ്റി കുരിശു തണ്ടുമ്മെൽ നിവർത്തി. രണ്ടുവശത്തും അതിമെൽതന്നെ മെഴുകുതിരിയും കൊളുത്തി. പള്ളിയുടെ നടുക്കു നാട്ടിനിറുത്തികൊണ്ടു ശ്ഹീമ്മായിൽ നിന്നു അന്നത്തെ റംശാ തൊട്ട*

*നമസ്ക്കരിച്ച.... കുറുബാന കഴിഞ്ഞു ജനത്തെ കല്പനപ്രകാരം കുരിശു മുത്തിച്ചു. മുൻനിർത്തിയിരുന്ന തണ്ടേൽതന്നെ നിർത്തി. നമസ്കാര ത്തിനും മറ്റും ഠരം തണ്ടെലു തിരി കത്തിക്കും... രണ്ടുമൂന്നു ദിവസത്തിനു ശെഷം മെൽ കുരിശു അന്നത്തെ അടിയന്തിരം കഴിഞ്ഞാൽ താഴെ വയ്ക്കുമെന്നു എളെ ബാവാ* (പാത്രിയർക്കീസിന്റെ കൂടെ വന്ന അബ്ദുള്ളാ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ, പിന്നീട് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്) *കല്പിച്ച അതു നീക്കിവെച്ചു. ... ഉയിർപ്പിനു രാത്രിയിൽ മുറപൊലെ നമസ്ക്കാരം കഴിച്ചു. ഹല്ലെലു യ്യാക്കു മുമ്പെ കുരിശ എടുത്ത പനിനീരകൊണ്ടു കഴുകി മറനീക്കി പടി ഞ്ഞാട്ടു കൊണ്ടുവന്നു ജനത്തെ കാണിച്ചു... മ്മ്നർത്താമെൽ മദുബഹാ യുടെ മുകൾനടയിൽ വടക്കുവശത്തെ വച്ചു. ...* എന്നു പരാമർശിക്കു ന്നുണ്ട്. അന്ത്യോഖ്യൻ സഭയിലെ വിവിധ പാരമ്പര്യങ്ങളുടെ വക്താക്കൾ എന്ന നിലയിലാണ് പാത്രിയർക്കീസും മെത്രാപ്പോലീത്തായും വിരുദ്ധ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചത്.

മാർ യൂലിയോസിന്റെ നിർദ്ദേശപ്രകാരമാവണം *അൽമുത്തി* (ഇന്നത്തെ കുരിശുമൊന്ത പോലുള്ള) *മ്നോർത്താ* വിരിയാണ് പാമ്പാ ക്കുട വലിയപള്ളിയിൽ കോനാട്ടു മൽപ്പാന്മാർ ഉപയോഗിച്ചുവന്നത്. അതിന്റെ നിറം വെളുപ്പായിരുന്നു താനും. സമീപകാലത്തിലാണ് ഐക രൂപ്യത്തിനായി സാധാരണരീതിയിലേയ്ക്ക് മാറ്റിയത്. 1909–ൽ കോനാട്ട് മാത്തൻ മല്പാൻ പ്രസിദ്ധീകരിച്ച നടപടിക്രമത്തിൽ *...മ്നോർത്താ യിന്മേൽ ഇടുവാനുള്ള കുരിശുമൊന്തക്കൊടി ഹാശായുടെ ആഴ്ചയിലും ഉപയോഗിപ്പാൻ തക്കവണ്ണം ഒരു വശം ചുവപ്പും ഒരു വശം കറുപ്പുമാ യിട്ട് മുൻകാലത്തു കുടയും സ്ലീബായ്ക്കും (പ്രദക്ഷിണം) ശെമ്മാശന്മാർ ധരിച്ചുവന്നിരുന്ന അൽമത്തി എന്നു പറയുന്ന കുപ്പായം പോലെ ഉണ്ടാ ക്കേണ്ടതും അതിനു മ്ർനോത്തോയുടെ ചുവടുവരെ എത്തുവാൻ നീളം ഉണ്ടായിരിക്കേണ്ടതും ആകുന്നു...* എന്ന് പരാമർശനമുണ്ട്.

ഇന്നു മലങ്കരയിൽ ഉയിർപ്പു മുതൽ സ്വർഗ്ഗാരോഹണം വരെ *മ്നോർ ത്തായ്ക്ക്* വെളുത്ത വിരി ഉപയോഗിക്കുന്ന അപൂർവ്വം ദേവാലയങ്ങളുണ്ട്. പത്തനാപുരം ദയറായാണ് അവയിൽ പ്രധാനം. സ്ഥാപകനായ തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കാലം മുതൽ തുടരുന്ന പാരമ്പര്യമാണിത്. 1988 മുതൽ ബ്രഹ്മവാർ കത്തീഡ്രലിലും വെളുത്ത വിരി *മ്നോർത്തായ്ക്ക്* ഉപയോഗിച്ചുവരുന്നു. ആ വർഷമാണ് പത്തനാ പുരം ദയറായിൽ നിന്നുള്ള വൈദികർ സുറിയാനിക്രമം അവിടെ നടപ്പി ലാക്കിയത്.

മലങ്കര നസ്രാണികൾ പാശ്ചാത്യ സുറിയാനിക്രമം ഔദ്യോഗികമായി അംഗീകരിച്ചത് 1809–ൽ മാത്രമാണ്. അത് പൂർണ്ണപ്രചാരത്തിലാവാൻ

ഒരു നൂറ്റാണ്ടു കൂടെ കഴിയേണ്ടി വന്നു. എങ്കിൽപോലും പാശ്ചാത്യ സുറിയാനി ആരാധനാനുഷ്ഠാനങ്ങളുടെ സൂക്ഷ്മാംശങ്ങളിൽ അന്ത്യോഖ്യൻ സഭാംഗങ്ങളേക്കാൾ ശ്രദ്ധ ചെലുത്തുന്നതും ആചരിക്കുന്നതും നസ്രാണികളാണ്. അതിനാൽ *മ്നോർത്തായ*ുടെ വിരിയുടെ കാര്യത്തിൽ ആരാധനാ പാരമ്പര്യത്തിന്റെ അന്തസത്തയ്ക്കനുരൂപമാംവിധം താഴെപറയും പ്രകാരം ക്രമീകരണം വരുത്തേണ്ടിയിരിക്കുന്നു.

പാതിബുധൻ മുതൽ ഓശാന വരെ - ചുവന്ന മ്ർനോത്താ വിരി - ചുവന്ന ഊറാറാ.

ഹാശാ തിങ്കൾ മുതൽ ദുഃഖവെള്ളി വരെ - കറുത്ത മ്ർനോത്താ വിരി - കറുത്ത ഊറാറാ.

ഉയിർപ്പു മുതൽ സ്വർഗാരോഹണം വരെ - വെളുത്ത മ്ർനോത്താ വിരി - ചുവന്ന ഊറാറാ - ചുവന്ന ശോശപ്പാ.

ഇപ്രകാരം ഒരു ക്രമീകരണം വരുത്തിയാൽ ഈ ദിവസങ്ങളെപ്പറ്റിയുള്ള ധ്യാനത്തിനനുരൂപമായി ക്രമീകരിച്ചിരിക്കുന്ന ലയ - ഭാവ - സംഗീത - വർണ സങ്കലനം പൂർണമാകും. ഉയിർപ്പു മുതലുള്ള *ശുഭ്ര ദിനങ്ങൾ* എന്ന വർണ്ണന സാർത്ഥകമാകും.

ഈ ലേഖനം അവസാനിപ്പിക്കും മുമ്പ് ഒരു വസ്തുത കൂടി ചൂണ്ടിക്കാണിക്കട്ടെ. ഉയിർപ്പിന് സ്ലീബാ ശോശപ്പാ കൊണ്ട് മൂടുന്നതിനു മുമ്പ് ഊറാറാ ധരിപ്പിക്കുവാൻ പല വൈദികരും ഇന്നു വിമുഖരാണ്. ഇതു തെറ്റാണെന്നും, പൂർണമായും ഊറാറാ ധരിപ്പിച്ചശേഷം മാത്രമേ ശോശപ്പാ കൊണ്ടു മൂടാവൂ എന്നും, ഒരിക്കൽ മൂടിയാൽ സ്വർഗ്ഗാരോഹണം വരെ ശോശപ്പാ മാറ്റാൻ പാടില്ലെന്നുമാണ് അനേകം വൃദ്ധ വൈദികർ ഈ ലേഖകന്റെ അന്വേഷണത്തിനു മറുപടി നൽകിയത്. അന്ത്യോഖ്യൻ സഭയിലെ ഇന്നും പിൻതുടരുന്ന പാരമ്പര്യവും അതാണ്.

(*മലങ്കരസഭാ മാസിക, ജനുവരി, 2012*)

# 10

# മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച: പിതാക്കന്മാരും മല്പാന്മാരും

മലങ്കരസഭയുടെ ആരാധനാ വൽസരം ക്രമപ്പെടുത്തിയിരിക്കുന്നത് കൃത്യമായ പദ്ധതിയുടെ അടിസ്ഥാനത്തിലാണ്. ഒരു പ്രധാന പെരുന്നാളിലേയ്ക്കു ഗമിക്കുന്ന ഞായറാഴ്ചകളിൽ, ആ വലിയ പെരുന്നാളിലേയ്ക്ക് നയിക്കുന്ന സംഭവങ്ങളെ അനുസ്മരിക്കുന്ന വിഷയങ്ങളെപ്പറ്റിയുള്ള വേദവായനകളും പ്രുമിയോൻ-സെദറാകളും, പ്രത്യേക ഗീതങ്ങളും ഹൂത്തോമ്മാകളും അടങ്ങിയ പ്രാർത്ഥനാക്രമം ആ പ്രത്യേക സംഭവത്തേയും അതു എത്തിച്ചേരുന്ന പ്രധാന പെരുന്നാളിനെയുംപറ്റി വിശ്വാസികളെ ഉൽബുദ്ധരാക്കുന്നു.

ഉദാഹരണത്തിന് യൽദോ പെരുന്നാളിന് പുറകോട്ടുള്ള ഞായറാഴ്ചകൾ യഥാക്രമം, വംശാവലി, യൗസേഫിന്റെ വെളിപാട്, യോഹന്നാൻ സ്നാപകന്റെ ജനനം, ഏലിശുബായുടെ അടുക്കലേയ്ക്കുള്ള യാത്ര, കന്യകമറിയാമിനോടുള്ള വചനിപ്പ്, സഖറിയാവിനോടുള്ള അറിയിപ്പ്, ഹൂദോസ് ഈത്തോ, കൂദോശ് ഈത്തോ എന്നിവയാണ്. അതേപോലെ തന്നെ വലിയനോയമ്പിൽ കാനായിൽ വെള്ളം വീഞ്ഞാക്കിയതു മുതൽ, കുരുടനു കാഴ്ച കൊടുത്തതു വരെയുള്ള കർത്താവിന്റെ പരസ്യാവതാരകാലത്തെ അത്ഭുതങ്ങൾ ആദ്യത്തെ നാല്പതു ദിവസത്തെ ഞായറാഴ്ചകളിൽ അനുസ്മരിക്കുന്നു. ഓശാന ഞായറാഴ്ച മുതൽ തന്റെ കഷ്ടാനുഭവത്തിന്റെ വിവിധ ഘട്ടങ്ങളെ ഉയിർപ്പു വരെ അനുസ്മരിക്കുന്നു.

സൂക്ഷ്മമായി പരിശോധിച്ചാൽ ആരാധനാവൽസരത്തിലെ ഒരു ഞായറാഴ്ച പോലും പ്രത്യേക അർത്ഥവും പ്രാധാന്യവുമില്ലാതെ ക്രമീകരിച്ചിട്ടില്ല. വലിയ നോയമ്പിനു തൊട്ടു മുമ്പുള്ള ഞായറാഴ്ചകളിൽ സകല മരിച്ചുപോയവരെയും, അതിനു മുമ്പ് സകല വാങ്ങിപ്പോയ വൈദികരേയും ഓർത്ത് പ്രാർത്ഥിച്ച് *കടം വീട്ടിയ* ശേഷമാണ് വലിയ നോയമ്പിലേയ്ക്കു പ്രവേശിക്കുന്നത്.

എങ്കിലും ഇപ്പോഴത്തെ ആരാധനാ ചക്രത്തിൽ വലിയൊരു *കടം* അവശേഷിക്കുന്നുണ്ട്. വാങ്ങിപ്പോയ വിശ്വാസികളെയും പട്ടക്കാരെയും നോമ്പിനു മുന്നോടിയായി ഓർക്കുമ്പോൾ, പിതാക്കന്മാരെയും മല്പാന്മാരെയും വിട്ടുപോയിരിക്കുകയാണ്. പിതാക്കന്മാരുടെയും മല്പാന്മാരുടെയും പെരുന്നാളിനുള്ള വേദവായനകൾ, പ്രൊമിയോൻ-സെദറാ, പ്രത്യേക ഗീതങ്ങൾ എന്നിവ ക്രമപ്പുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും

അതിനായി ഒരു പ്രത്യേക ദിവസം വേർതിരിച്ചിട്ടില്ല. ഇത് പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യമനുസരിച്ച് അസംഭാവ്യമാണ്. എന്നെങ്കിലും ഇത് സഭാ പഞ്ചാംഗത്തിൽ നിന്നും വിട്ടുപോയതാവാനേ വഴിയുള്ളു.

ജനുവരി ഒന്നിന് *പിതാക്കന്മാരുടെ ഓർമ്മ* എന്നൊരു പെരുന്നാൾ കാണുന്നുണ്ട്. പക്ഷേ ഇത് കപ്പദോക്യൻ പിതാക്കന്മാരായ വലിയ മാർ ബസേലിയോസ്, ദൈവശാസ്ത്രജ്ഞനായ മാർ ഗ്രീഗോറിയോസ്, നിഖ്യാ സുന്നഹദോസിൽ പങ്കെടുത്ത 318 പിതാക്കന്മാർ എന്നിവരുടെ പെരുന്നാളാണ്. അന്നത്തെ പ്രൊമിയോൻ – സെദറായും ഇതു വ്യക്തമാക്കുന്നുണ്ട്. അതിനു വ്യത്യസ്തമായ പ്രത്യേക പ്രാർത്ഥനകളുമുണ്ട്.

ഇവിടെ പരിഗണിക്കേണ്ട ആരാധനാ വൽസരത്തിലെ മറ്റൊരു വിടവുണ്ട്. അത് മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ചയാണ്. ഈ ഞായറാഴ്ചയ്ക്ക് പ്രത്യേക പ്രാധാന്യമൊന്നും നൽകിയിട്ടില്ല. ദനഹായ്ക്കു ശേഷം ഒന്നു മുതൽ ആറു വരെ ഏതു ഞായറാഴ്ച വന്നാലും ആ ഞായറാഴ്ചയുടെ വായനയാണ് ഇപ്പോൾ ക്രമീകരിക്കുന്നത്. ഇതിൽ ദനഹായ്ക്കു ശേഷം ആറാം ഞായറാഴ്ചയ്ക്ക് പ്രത്യേക വായനകളുമില്ല. ഇതും അസംഭാവ്യമാണ്. എല്ലാ സാദ്ധ്യതകളും പരിശോധിച്ച് അവയ്ക്കുള്ള പരിഹാരങ്ങൾ സഹിതമാണ് ആരാധനാ വർഷം ക്രമപ്പെടുത്തിയിരിക്കുന്നത്. 1984–ൽ ദനഹായ്ക്കു ശേഷം ആറാം ഞായറാഴ്ച വന്നപ്പോൾ കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ പ്രത്യേക കല്പനപ്രകാരം അന്നത്തെ വായനകൾ ക്രമീകരിച്ചു. 2008–ൽ ദനഹായ്ക്കു ശേഷം ആദ്യ ഞായറാഴ്ചയായിരുന്നു മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച.

വലിയ നോയമ്പിനു മുമ്പുള്ള ഞായറാഴ്ചകൾ യുക്ത്യാധിഷ്ഠിതമായി പരിശോധിച്ചാൽ മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച പിതാക്കന്മാരെയും മല്പാന്മാരെയും ഓർക്കുന്ന ഞായറാഴ്ചയാണ്. അങ്ങനെ വരുമ്പോൾ നോയമ്പിനു മുമ്പുള്ള ഞായറാഴ്ചകൾ യഥാക്രമം പിതാക്കന്മാരും മല്പാന്മാരും, വൈദികർ, വിശ്വാസികൾ എന്നിവരെ പ്രത്യേകം സ്മരിക്കുന്ന ഞായറാഴ്ചകളാകും. നോയമ്പിനു മുമ്പ് *കടം വീട്ടേണ്ട* ചക്രം പൂർത്തിയാവുകയും ചെയ്യും. നേരത്തെ അപ്രകാരം ആയിരുന്നു എന്നും, ഇടക്കാലത്തെന്നോ പഞ്ചാംഗത്തിൽ നിന്നും വിട്ടുപോയതാണെന്നും സാഹചര്യ തെളിവുകൾപ്രകാരം അനുമാനിക്കാം.

മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച പിതാക്കന്മാരെയും മല്പാന്മാരെയും ഓർക്കുന്ന ഞായറാഴ്ചയാണെങ്കിൽ, ദനഹായ്ക്കു ശേഷം ആറാം ഞായറാഴ്ചയ്ക്ക് പ്രത്യേക വായനകളോ പ്രാർത്ഥനകളോ ക്രമപ്പെടു

ത്താത്തതിൽ ന്യായമുണ്ട്. കാരണം, ദനഹായ്ക്കു ശേഷം പരമാവധി വരാവുന്നത് ആറു ഞായറാഴ്ചകളാണ്. അതിൽ അവസാന ഞായറാഴ്ച മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ചയാണ്. അന്ന് പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മ ആയതിനാൽ ദനഹാക്കാലത്തിന്റെ വായന ക്രമപ്പെടുത്തേണ്ട ആവശ്യമില്ല. അതിൽ കുറവു ഞായറാഴ്ചകളാണ് വരുന്നതെങ്കിൽ മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മയായി ആഘോഷിച്ചാൽ മതി. 2008-ലെ പോലത്തെ സാഹചര്യമാണ് വരുന്നതെങ്കിൽ ദനഹാക്കാലം എന്നൊന്നില്ലാതെ വരും. അപ്പോൾ ദനഹാ കഴിഞ്ഞാൽ അടുത്ത ഞായറാഴ്ച പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മയും പിറ്റേന്ന് മൂന്നു നോയമ്പ് ആരംഭവുമാണ്.

അടുത്ത കൊല്ലത്തെ പഞ്ചാംഗത്തിലെങ്കിലും ഈ തെറ്റു തിരുത്തുമെന്നു പ്രതീക്ഷിക്കുന്നു.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. മലങ്കരസഭാ മാസിക, ജനുവരി, 2011. 2011-ലെ സഭാപഞ്ചാംഗത്തിൽ ഈ മാറ്റം വരുത്തി.)*

# 11

# മലങ്കരസഭയുടെ ആരാധനാ ചരിത്രം

മതങ്ങളുടെ എല്ലാം ചരിത്രത്തിൽ അവയുടെ ആരാധനാ പാരമ്പര്യത്തിന്റെ വളർച്ചയ്ക്കും വികസനത്തിനും അതിപ്രധാനമായ ഒരു സ്ഥാനമുണ്ട്. ക്രൈസ്തവ സഭകളിലാകട്ടെ, ഒരു പരിധി വരെ *സഭാചരിത്രം* എന്നത് ആരാധനാ പാരമ്പര്യത്തിന്റെ വികസന ചരിത്രമായി ആണ് ചില നൂറ്റാണ്ടുകളിൽ കാണപ്പെടുന്നത്. മലങ്കരസഭയിൽ ആരാധനാ പാരമ്പര്യത്തെപ്പറ്റി ഒറ്റയ്ക്കോ, പൊതു ചരിത്രവുമായി ബന്ധപ്പെടുത്തിയോ ഗൗരവമായ ഒരു പഠനം ഇതുവരെ നടന്നിട്ടില്ല എന്നത് ദുഃഖകരമായ ഒരു സത്യമാണ്.

മലങ്കരയിലെ ആരാധനക്രമങ്ങളുടെ ചരിത്രവും മലങ്കരസഭാ ചരിത്രവും അഭേദ്യമാംവണ്ണം കെട്ടുപിണഞ്ഞു കിടക്കുന്നുവെങ്കിലും മലങ്കരയുടെ ബ്രഹത് ചരിത്രമെഴുതിയവർ പോലും ആരാധനക്രമത്തെ കേവലം സ്പർശിച്ചു കടന്നുപോവുക മാത്രമാണ് ചെയ്തത്. ഇത് വിഷയത്തിന്റെ പ്രാധാന്യം മനസ്സിലാക്കാത്തതിനാലോ, രേഖകളുടെ അഭാവം കൊണ്ടോ, മറ്റു കാരണങ്ങൾകൊണ്ടോ ആകാം. ഏതായാലും മലങ്കരയുടെ അവിഘ്നമായ ഒരു ആരാധനാചരിത്രം ഇന്ന് ലഭ്യമല്ല. അവിഛിന്നമായ ഒരു ചരിത്രം രൂപപ്പെടുത്തിയെടുക്കുക ശ്രമകരമായ ഒരു ബ്രഹത് പദ്ധതിയാണ്. അപ്രകാരമുള്ള ഒരു ചരിത്രത്തിന്റെ ആമുഖ പഠനം മാത്രമാണ് ഈ ലേഖനം.

ലോകത്തിലെ ഏതാണ്ട് എല്ലാ ക്രൈസ്തവ ചിന്താധാരകളും പാരമ്പര്യങ്ങളും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ മലങ്കരസഭയുടെ ആരാധനക്രമങ്ങളിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. അതിനാൽ അതിന്റെ വളർച്ചയും ഗതിവിഗതികളും കണ്ടെത്തുക എന്നത് തികച്ചും ദുഷ്കരമായ ഒരു കൃത്യമാണ്. ഒന്നാമത് അതിന്റെ സങ്കീർണ്ണത. രണ്ടാമത് ചരിത്രരേഖകളുടെ അഭാവം. 1876 വരെയുള്ള സ്ഥിതി ഇതാണ്.

**മാർത്തോമ്മാ ശ്ലീഹായുടെ ക്രമം:** മലങ്കരസഭാ സ്ഥാപകനായ മാർതോമാ ശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ചപ്പോൾ, വി.കുർബാന അർപ്പിക്കുകയും[1] വി. കുർബാനക്രമം സഭയ്ക്ക് നൽകുകയും ചെയ്തു എന്നാണ് സഭാപാരമ്പര്യം. എല്ലാ കുർബാന തക്സാകളുടേയും മാതാവായ *യറുശലേം തക്സ* അഥവാ കർത്താവിന്റെ സഹോദരനായ

മാർ യാക്കോബിന്റെ ക്രമമാണ് അദ്ദേഹം ഉപയോഗിച്ചതെന്നാണ് വിശ്വാസം. പൗരസ്ത്യ സഭയുടെ മറ്റൊരു പാരമ്പര്യമനുസരിച്ച് എല്ലാ ശ്ലീഹന്മാരും ഓരോ തക്സാ സ്വയം നിർമ്മിക്കുകയും തന്റെ വേലസ്ഥലത്തു നൽകുകയും ചെയ്തു.[2] അപ്രകാരം മാർതോമ്മാ ശ്ലീഹായുടെ സ്വന്തം ക്രമമായിരുന്നു മലങ്കരയിൽ നിലനിന്നിരുന്നത് എന്നാണ് മറ്റൊരു വിശ്വാസം.

ആദിമ നൂറ്റാണ്ടുകളിൽ എല്ലാ പുരാതനസഭകളിലും ആരാധനക്രമങ്ങൾ വളരുകയും പരിപുഷ്ടമാക്കപ്പെടുകയും ചെയ്തു. എന്നാൽ ഇത് പരസ്പരബന്ധമില്ലാത്ത (പൂർണ്ണമായും സ്വതന്ത്ര) വികസനമായിരുന്നില്ല. ഏതാണ്ട് എല്ലാ പ്രാദേശിക സഭകളും ആരാധനക്രമങ്ങളെ പരസ്പരം ഉൾക്കൊള്ളുകയും, കൈമാറുകയും ചെയ്യുക എന്നത് വിശ്വാസ വ്യത്യാസങ്ങൾ അവയെ തമ്മിൽ അകറ്റുന്ന കാലംവരെയെങ്കിലും പതിവായിരുന്നു. ഉദാഹരണത്തിന് പാശ്ചാത്യ സുറിയാനി കുർബാന തക്സായിൽ റോമിലെ പാത്രിയർക്കീസ് മാർ ദീവന്നാസ്യോസ് അരയോപഗൈറ്റ്, അലക്സന്ത്രിയായിലെ മാർ ദീയസ്കോറോസ് എന്നിവരുടെ പേരിലുള്ള അനാഫുറകൾ കാണുന്നുണ്ട്.[3]

ഭൂമിശാസ്ത്രപരമായി മറ്റു സഭകളുമായി ഏറ്റവും അകലെ കിടന്നിരുന്ന മലങ്കരസഭയ്ക്ക് ഇപ്രകാരം പരസ്പരബന്ധിതമായ ഒരു വികസനം അസാദ്ധ്യമായിരുന്നു. അതിനാൽ മലങ്കരസഭയ്ക്ക് പ. ശ്ലീഹാ നൽകിയ ഏക ക്രമം വളർച്ച മുരടിച്ച് മൃതപ്രായമാവുകയോ തീർത്തും അപ്രത്യക്ഷമാവുകയോ ചെയ്തിരിക്കാം. നാലാം നൂറ്റാണ്ടിൽ മലങ്കരസഭ വേദതലവന്മാരില്ലാതെ വിഷമിച്ചു എന്ന് ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്.[4] ആ കാലമായപ്പോഴേയ്ക്കും ഈ ക്രമം പൂർണ്ണമായും നശിച്ചുപോയിരിക്കാൻ സാദ്ധ്യതയുണ്ട്. ഏതായാലും മലങ്കര നസ്രാണികളുടെ പ്രഥമ ആരാധനക്രമം ഏതെന്ന് കൃത്യമായി അറിയുവാൻ ഇന്ന് യാതൊരു മാർഗ്ഗവുമില്ല.

**പതിറ്റുപ്പത്തിലെ പരാമർശനം:** മാർ തോമ്മാ ശ്ലീഹാ ഉപയോഗിച്ച ക്രമം ഏതായാലും, അത് ഇന്നത്തെ ഒരു ക്രമം പോലെയും വിപുലവും വർണ്ണപ്പകിട്ടാർന്നതുമായിരിക്കില്ല. അടിസ്ഥാന ഘടകങ്ങൾ മാത്രമുൾപ്പെട്ട ഒരു ലളിതരൂപമായിരുന്നു അതെന്ന് നിസംശയം പറയാം. ഇന്നത്തെ വി. കുർബാന തക്സാകൾ എല്ലാം അപ്രകാരമുള്ള ലളിതമായ അടിസ്ഥാന തക്സാകളുടെ വിപുലീകരിച്ച രൂപങ്ങളാണ്.

ഈ പശ്ചാത്തലത്തിൽ വേണം എ.ഡി. ഒന്നാം നൂറ്റാണ്ടിലെ സംഘകാല കൃതിയായ പതിറ്റുപ്പത്തിൽ പരാമർശിക്കുന്ന *സമാധാനബലി*യെ കാണാൻ. ചില സമീപകാല ചരിത്രകാരന്മാരുടെ നിഗമനമനുസരിച്ച്

*ചോറ്റുപിണ്ഡവും വീഞ്ഞാകുന്ന മദ്യവുമുപയോഗിച്ച്* നടത്തിയിരുന്ന ബലിയെപ്പറ്റി പതിറ്റുപ്പത്തിലുള്ള പരാമർശനം അക്കാലത്തെ കേരള ക്രൈസ്തവരുടെ വി. കുർബാനയെപ്പറ്റിയാണ്.[5] പതിറ്റുപ്പത്തിലെതന്നെ മറ്റൊരു പദ്യത്തിൽ നിന്നും ഇത് സമാധാനബലിയായിരുന്നു എന്നും അവർ വ്യഖ്യാനിക്കുന്നു.[6] ഇതേ പദ്യം തന്നെ ഈ ബലിയുമായി പേർഷ്യക്കാർക്കുണ്ടായിരുന്ന ബന്ധവും സൂചിപ്പിക്കുന്നുണ്ട്.

ഈ വ്യാഖ്യാനങ്ങൾ ശരിയാണെങ്കിൽ വി. വേദപുസ്തകത്തിനു പുറത്ത് വി. കുർബാനയെപ്പറ്റിയുള്ള ആദ്യ പരാമർശമാണിത് (പതിറ്റുപ്പത്തിലെ പ്രസ്തുത പദ്യം എ.ഡി. 70–100 കാലത്തേതാണ്). എന്നാൽ ഈ വാദം അംഗീകരിക്കത്തക്ക നിലയിലുള്ള ഉപരിഗവേഷണം നടന്നിട്ടില്ല. അതിനാൽ ഒരു ചരിത്രസത്യം എന്ന നിലയിൽ ഇതിനെ ഇന്ന് അംഗീകരിക്കാനാവില്ല. എങ്കിലും ഇത് ഗവേഷകരുടെ സവിശേഷശ്രദ്ധ ആകർഷിക്കേണ്ട വിഷയമാണ്.

മലങ്കരസഭയുടെ ആരാധനക്രമത്തെ സംബന്ധിച്ച് ലഭിക്കുന്ന ആദ്യത്തെ രേഖ രണ്ടാം ശതകത്തിൽ പന്തേനോസ് കണ്ട എബ്രായ ഭാഷയിലുള്ള മാർ മത്തായിയുടെ സുവിശേഷമാണ്. ഇത് സുറിയാനി (അരമായ) ഭാഷയിലായിരിക്കാനാണ് ഏറ്റവും കൂടുതൽ സാദ്ധ്യതയെന്ന് ഇസഡ്. എം. പാറേട്ട് തെളിയിച്ചിട്ടുണ്ട്.[7]

ക്നായിത്തൊമ്മന്റെ ആഗമനത്തിനു മുമ്പുള്ള കാലത്ത് മലങ്കര സഭയ്ക്ക് ബന്ധപ്പെടാൻ സാദ്ധ്യമായിരുന്ന സഭകൾ, അന്ന് കേരളം വാണിജ്യപരമായും, കടൽ ഗതാഗതം വഴിയായും ബന്ധപ്പെട്ടിരുന്ന പേർഷ്യൻ, അലക്സന്ത്രിയൻ എന്നിവയാണ്. ഇതിൽതന്നെ പൊതുവായ മാർത്തോമ്മാ പൈതൃകം പങ്കുവെയ്ക്കുന്ന പേർഷ്യൻ സഭയ്ക്ക് മുൻതൂക്കം ലഭിക്കുക സ്വാഭാവികവും.

പേർഷ്യയിലെ സാപ്പോർ രണ്ടാമൻ രാജാവിന്റെ കഠിന പീഡയിൽ നിന്നും രക്ഷപെടാൻവേണ്ടി നാടുവിട്ട ക്നായിത്തൊമ്മനും പരിവാരങ്ങളും എ.ഡി. 345–ൽ കേരളത്തിലെത്തി. അവരോടൊപ്പം ഉറഹായിലെ യൗസേഫു മെത്രാനും ഉണ്ടായിരുന്നു എന്നാണ് പാരമ്പര്യം. ഉറഹാ, പൗരസ്ത്യ സഭയുടെ ഒരു പ്രധാന കേന്ദ്രമായിരുന്നു. ഇതോടെ മലങ്കര സഭയുടെ പേർഷ്യൻ ബന്ധം ആരംഭിക്കുകയോ പ്രബലമാവുകയോ ചെയ്തു. പേർഷ്യൻ ആരാധനക്രമങ്ങളുടെ മലങ്കരയിലെ പ്രചാരണത്തിനും ഈ ബന്ധം കാരണമായി.

**പേർഷ്യൻ സഭയുടെ ആരാധനാക്രമം:** അക്കാലത്ത് പേർഷ്യൻസഭ ഉപയോഗിച്ചിരുന്ന ആരാധനക്രമം എന്തായിരുന്നു? പൗരസ്ത്യ കൽദായസഭ ഇന്നുപയോഗിക്കുന്ന ഏറ്റവും പുരാതനമായ കുർബാന തക്സാ

പോലും അക്കാലത്ത് ഉറഹാ (എഡേസ) യിൽ നിലവിലിരുന്ന ക്രമത്തിൽ നിന്നും വിഭിന്നമായിരുന്നു എന്ന് അക്കാലത്ത് ഉറഹയിൽ വസിച്ചിരുന്ന മാർ അപ്രേമിന്റെ വിവരണങ്ങളെ ആശ്രയിച്ച് ചില ചരിത്രകാരന്മാർ വാദിക്കുന്നു.[8] എന്നാൽ ഇത് പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) ക്രമത്തിന്റെ ഒരു പകർപ്പ് മാത്രമാണെന്ന വാദത്തിനും നിലനിൽപ്പില്ല. കാരണം ബാർ എബ്രായയയുടെ കാലത്തുപോലും പൗരസ്ത്യർക്ക് പാശ്ചാത്യ സുറിയാനി ക്രമത്തിൽ നിന്നും വ്യത്യസ്തമായ ആരാധനാ നിയമങ്ങൾ ഉണ്ടായിരുന്നതായി തെളിവുകളുണ്ട്. വി. കുർബാന കൊടുക്കുന്ന രീതി[9] തന്നെ ഉദാഹരണം. പൗരസ്ത്യ സിംഹാസനം നെസ്തോറിയോസിനെ അംഗീകരിക്കുകയും ശേഷിച്ച പേർഷ്യൻ വിശ്വാസികൾ അന്ത്യോഖ്യാ സിംഹാസനത്തിനു കീഴ്പ്പെടുകയും ചെയ്തതോടെയാവാം ഈ ക്രമം അപ്രത്യക്ഷമായത്.

എ.ഡി. 431-ലെ എഫേസൂസ് സുന്നഹദോസ് നെസ്തോറിയോസിനെയും കൂട്ടരേയും വേദവിപരീതികളായി പുറംതള്ളി. നെസ്തോറിയൻ പാഷാണ്ഡത എന്നു വിശേഷിക്കപ്പെടുന്ന അന്ത്യോഖ്യൻ വേദശാസ്ത്രം അംഗീകരിച്ചിരുന്ന പേർഷ്യൻ സഭ, തങ്ങളുടെ വിശ്വാസത്തിനു സമാനമായ വിശ്വാസ സംഹിത സ്വീകരിച്ച നെസ്തോറിയോസിനെ പിൽക്കാലത്ത് അംഗീകരിച്ചു (എഫേസൂസ് സുന്നഹദോസിൽ അംഗീകരിക്കപ്പെട്ടതും ഇന്ന് അന്ത്യോഖ്യൻ സഭയും മലങ്കരസഭയും മറ്റ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളും പിൻതുടരുന്നതും അലക്സാന്ത്രിയൻ വേദശാസ്ത്രമാണ്). അതോടുകൂടി, പേർഷ്യൻ സഭ മറ്റു സഭകളിൽ നിന്നും പൂർണ്ണമായും വിഛേദിക്കപ്പെട്ടു. ഇത് പേർഷ്യൻ സഭയുടെ പരസ്പര ബന്ധിതമായ ആരാധനക്രമ വികസനത്തെയും അവസാനിപ്പിച്ചു. അതിനാൽ അന്ത്യോഖ്യൻ പാരമ്പര്യത്തിൽ 80-ൽ അധികം അനാഫുറാകൾ ഉള്ളപ്പോൾ പേർഷ്യൻ സഭയ്ക്ക് കേവലം മൂന്നു ക്രമങ്ങൾ മാത്രമാണുള്ളത്.[10]

പേർഷ്യൻ സഭയുടെ മൂന്നു കുർബാന തക്സാകൾ യഥാക്രമം മാർ ആദായി, മാർ മാറി ശ്ലീഹന്മാർ, നെസ്തോറിയോസ്, മൊപ്സുസ്റ്റിയായിലെ തിയദോർ എന്നിവരുടെ പേരിൽ അറിയപ്പെടുന്നു. ഇവയിൽ ഏറ്റവും പ്രധാനവും പുരാതനവും മാർ ആദായി, മാർ മാറി എന്നിവരുടെ തക്സായാണ്. *ശ്ലീഹന്മാരുടെ ക്രമം* എന്നാണ് ഇത് അറിയപ്പെടുന്നത്. ഈ തക്സായുടെ ചുവടുപിടിച്ച് പിൽക്കാലത്ത് രചിക്കപ്പെട്ടവയും, നെസ്തോറിയൻ വിശ്വാസത്തിന്റെ ഉജ്ജ്വല പ്രോക്താക്കളായ നെസ്തോറിയോസിന്റെയും തിയദോറിന്റെയും പേരു നൽകിയവയുമാണെന്ന് ചില ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്.[11] അഞ്ചാം നൂറ്റാണ്ടിലോ അതിനു മുമ്പോ തന്നെ ശ്ലീഹന്മാരുടെ ക്രമം രൂപപ്പെട്ടതായി അവകാശപ്പെടുന്നുണ്ട്.

**മാർ ആദായിയുടേയും മാർ മാറിയുടേയും ക്രമം:** ഇന്നു നിലവിലുള്ള പൗരസ്ത്യ ക്രമങ്ങളിൽ ഏറ്റവും പുരാതനവും വിശദവുമായ ശ്ലീഹന്മാരുടെ ക്രമത്തെ നെസ്തോറിയൻ കാലഘട്ടത്തിലെ സൃഷ്ടിയായി കരുതാൻ വയ്യ. എഡേസാ കേന്ദ്രമാക്കിയുള്ള പൗരസ്ത്യസഭയിൽ ഈ ക്രമം നാലാം നൂറ്റാണ്ടു മുതലെങ്കിലും നിലനിന്നിരുന്നു.[12] യേറുശലേമിൽ നിന്നുള്ള ശ്ലീഹന്മാരുടെ ക്രമത്തിന്റെ (പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ, കർത്താവിന്റെ സഹോദരനും യേറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായുമായ മാർ യാക്കോബിന്റെ തക്സാ) പൗരസ്ത്യ വികസനമായി ആണ് ഈ ക്രമം കണക്കാക്കപ്പെടുന്നത്. മാർ ആദായി, മാർ മാറി എന്നിവർ യഥാക്രമം മാർ തോമ്മാ ശ്ലീഹായുടെ ഒന്നാമത്തെയും മൂന്നാമത്തെയും പിൻഗാമികളാണ്.[13] അവർ തന്നെ വികസിപ്പിച്ചതാണെങ്കിൽ ശ്ലീഹന്മാരുടെ ക്രമം രണ്ടാം നൂറ്റാണ്ടിൽ തന്നെ നിലവിൽ വന്നു എന്നു കരുതണം. നാലാം നൂറ്റാണ്ട് എന്നു കരുതിയാൽത്തന്നെ നെസ്തോറിയോസിനെയും കൂട്ടരെയും പൗരസ്ത്യസഭ അംഗീകരിക്കുന്ന എ.ഡി. 470-നു മുമ്പുതന്നെ ഈ ക്രമം നടപ്പിലായി എന്നത് തീർച്ചയാണ്.

നെസ്തോറിയോസിന്റെ മേൽ ആരോപിക്കപ്പെടുന്ന പാഷാണ്ഡത പേർഷ്യൻ സഭയെ തീണ്ടിയിട്ടില്ല എന്ന ശക്തമായ ഒരു വാദഗതി നിലവിലുണ്ട്.[14] പിൽക്കാല നിർമ്മിതികളായ നെസ്തോറിയോസ്, തിയദോർ എന്നിവരുടെ പേരിലുള്ള കുർബാന തക്സാകളിൽപോലും നെസ്തോറിയ വിശ്വാസത്തിന്റെ ലാഞ്ചന ഇന്നും ഇല്ലെന്നു വാദിക്കുന്നവരുമുണ്ട്.[15] അവ എന്തായാലും പിൽക്കാലത്ത് ഇവയിൽ നെസ്തോറിയൻ കലർപ്പുകൾ കടന്നിരിക്കാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. എങ്കിലും അടിസ്ഥാനപരമായി ശ്ലീഹന്മാരുടെ ക്രമം സത്യവിശ്വാസ വിരുദ്ധമായിരുന്നില്ല. അടിസ്ഥാന ഘടകങ്ങളിൽ ഇത് മറ്റു പൗരസ്ത്യ ക്രമങ്ങളോട് സമാനവുമാണ്.[16] ശ്ലീഹന്മാരുടെ ക്രമം റോമൻ തിരുത്തലുകളോടുകൂടി മദ്ധ്യപൗരസ്ത്യ ദേശത്തെ റോമൻ സഭാംഗങ്ങളായ കൽദായക്കാരും കേരളത്തിലെ സീറോ-മലബാർ റോമൻ കത്തോലിക്കരും ഇന്നും ഉപയോഗിക്കുന്നുണ്ട്.[17] ചുരുക്കത്തിൽ വിശ്വാസ പിരിച്ചിലിനു മുമ്പുതന്നെ ഉപയോഗിച്ചിരുന്നതാണ് ശ്ലീഹന്മാരുടെ ക്രമം എന്നും, അവയുടെ പിൽക്കാല വികസനമാണ് മറ്റു രണ്ടു തക്സാകളെന്നും പറയാം.

**മലങ്കരസഭയുടെ പേർഷ്യൻ ബന്ധം:** അഞ്ചാം നൂറ്റാണ്ടിൽ തന്നെ പേർഷ്യൻ വേദപാഠശാലകളിൽ ഇന്ത്യൻ വൈദികരെ അയച്ചു പഠിപ്പിക്കുവാൻ തക്കവണ്ണം ശക്തമായ ഒരു ബന്ധം ഈ സഭകൾ തമ്മിൽ ഉണ്ടായിരുന്നു.[18] അതേ നൂറ്റാണ്ടിൽ തന്നെ നെസ്തോറിയൻ വിശ്വാസത്തിന്റെ നെടുംതൂണുകളുടെ കൃതികൾ ഇന്ത്യൻ സഭയ്ക്കായി പരിഭാഷപ്പെടുത്തിയതിനും തെളിവുകളുണ്ട്. ഈ തെളിവുകൾ വിരൽ ചൂണ്ടു

ന്നത് ഈ കാലഘട്ടത്തിൽ തന്നെ മലങ്കരസഭ പേർഷ്യൻ ആരാധനാരീതി പിൻതുടർന്നു വന്നിരുന്നു എന്ന വസ്തുതയിലേക്കാണ്.

അഞ്ചാം നൂറ്റാണ്ടിനു മുമ്പു തന്നെ പേർഷ്യൻ ക്രമങ്ങൾ മലങ്കരയിൽ പ്രചരിച്ചു എന്നു കരുതിയാൽ, നെസ്തോറിയൻ തിരുത്തലുകൾ ഇല്ലാത്ത പൗരസ്ത്യ ക്രമമായിരിക്കും നടപ്പിൽ വന്നത്. പേർഷ്യൻ സഭ നെസ്തോറിയോസിനെ അംഗീകരിച്ചതോടുകൂടി മലങ്കരയിലും ഈ മാറ്റം സംഭവിച്ചു. പക്ഷേ രണ്ടു പ്രധാന കാരണങ്ങൾ കൊണ്ട് ഇത് ജനങ്ങളിൽ യാതൊരു ചലനവും ഉണ്ടാക്കിയിരിക്കാൻ ഇടയില്ല.

ഒന്നാമത്, പേർഷ്യൻ പാരമ്പര്യമനുസരിച്ച് ആരാധനയിൽ ജനങ്ങളുടെ പങ്കാളിത്തം പരിമിതമാണ്.[19] ആരാധനയും കർമ്മാനുഷ്ഠാനങ്ങളും പൂർണ്ണമായും പുരോഹിതന്മാരുടെ മാത്രം കർത്തവ്യമായി കരുതിയിരുന്ന ഇന്ത്യൻ മതപശ്ചാത്തലത്തിലുള്ള മലങ്കര നസ്രാണികൾ ആരാധനയിൽ നിന്നു പൂർണ്ണമായും അകന്നുനിന്നിരുന്നുവെങ്കിലും അത്ഭുതത്തിനവകാശമില്ല. അതിനാൽ ക്രമേണയായി കടന്നുവരുന്ന നിസാരമായ വ്യതിയാനങ്ങൾ അവർ അറിയുകയോ ഗൗനിക്കുകയോ ചെയ്യുമായിരുന്നില്ല. കൂടാതെ കേന്ദ്രീകൃതമായ ഒരു വൈദിക പഠനപദ്ധതി നിലവിലില്ലാതിരുന്ന മലങ്കരയിൽ ഇപ്രകാരം ഒരു മാറ്റം പൂർണ്ണമാകാൻ ചിലപ്പോൾ നൂറ്റാണ്ടുകൾ തന്നെ എടുത്തിരിക്കാനും സാദ്ധ്യതയുണ്ട്.

രണ്ടാമതായി, ക്രിസ്തുവിന്റെ സ്വഭാവത്തെക്കുറിച്ചുള്ള വാദപ്രതിവാദത്തിലൊന്നും ഇന്ത്യൻ ക്രിസ്ത്യാനികൾ പങ്കെടുത്തിരുന്നില്ല.[20] മുമ്പു രേഖപ്പെടുത്തിയ പോലെ എഡേസാ വൈദിക വിദ്യാലയത്തിൽ പഠിച്ച ഇന്ത്യൻ പുരോഹിതന്മാരും കാലാകാലങ്ങളിൽ പേർഷ്യയിൽ നിന്നെത്തിയവരും ഒരേ വിശ്വാസം തന്നെ പിൻതുടർന്നതിനാലും, മറ്റു സഭകളുമായുള്ള ബന്ധം തുലോം പരിമിതമായിരുന്നതിനാലും, ഒരു വേദശാസ്ത്ര തർക്കം മലങ്കരയിൽ ഉണ്ടാവുക അസാദ്ധ്യമായിരുന്നു.

ആറാം നൂറ്റാണ്ട് മുതൽ 14-ാം നൂറ്റാണ്ടു വരെയുള്ള കാലഘട്ടത്തിലെ മലങ്കരസഭയുടെ പേർഷ്യൻ ബന്ധം തെളിയിക്കുന്ന അനേകം തെളിവുകൾ ലഭ്യമാണ്.[21] ഈ കാലഘട്ടത്തിൽ പേർഷ്യൻ ക്രമങ്ങൾ അതേ രീതിയിൽ തന്നെ മലങ്കരയിൽ പ്രചരിച്ചു. ഉദയംപേരൂർ സുന്നഹദോസിന്റെ കാലമായപ്പോഴേയ്ക്കും നെസ്തോറിയോസിന്റെയും, തിയദോറിന്റെയും കുർബാന തക്സാകളടക്കം സമ്പൂർണ്ണ പൗരസ്ത്യക്രമങ്ങൾ മലങ്കരയിൽ പ്രചാരത്തിലായി.

**ആരാധനാഭാഷ:** പേർഷ്യൻ സഭയുടെ ആരാധനാ ഭാഷയായ കൽദായ അഥവാ പൗരസ്ത്യ സുറിയാനി തന്നെയായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടു വരെയെങ്കിലും മലങ്കരയുടെയും ആരാധനാ ഭാഷ. ആദിമുതൽ

തന്നെ ഒരു വിദേശ ഭാഷയെ ആരാധനാ ഭാഷയായി മലങ്കര നസ്രാണി കൾ അംഗീകരിച്ചിരുന്നില്ല എന്നു വാദിക്കുന്നവരുമുണ്ട്. എന്നാൽ മല യാണ്മ സംസാരിക്കുകയും സംസ്കൃതം വൈദികഭാഷയായി അംഗീക രിക്കുകയും ചെയ്തിരുന്ന നമ്പൂതിരി സംസ്കാരിക പാരമ്പര്യത്തിൽ അഭി മാനിച്ചിരുന്ന നസ്രാണികൾക്ക് ഇതത്ര ബുദ്ധിമുട്ടുള്ള സംഗതിയായിരു ന്നില്ല. കൂടാതെ ആരാധനയിൽ സാധാരണജനങ്ങളുടെ പങ്കാളിത്തം പരി മിതമായിരുന്നു. ആരാധന ഏതാണ്ട് പൂർണ്ണമായും വൈദികരുടെ മാത്രം കാര്യമായിരുന്നു. അതിനാൽ ഭാഷ ഒരു പ്രശ്നമായിരുന്നില്ല. ഇതി ലൊക്കെ ഉപരിയായി, സുറിയാനി ഭാഷ, ക്രിസ്തുവിനു പിമ്പുള്ള ആദ്യ സഹസ്രാബ്ദത്തിലെ വ്യാപാരികളായ നസ്രാണികളുടെ അന്തർദേശീയ വ്യവഹാരഭാഷയായിരുന്നു.

**അന്ത്യോഖ്യൻബന്ധം – ഉദയംപേരൂരിനു മുമ്പ്:** 1599-ലെ ഉദയംപേ രൂർ സുന്നഹദോസിനു മുമ്പ് മലങ്കരസഭ, പേർഷ്യൻ സഭയുടെ വൈദി കാധികാരത്തിലും നെസ്തോറിയൻ വിശ്വാസത്തിലും നിലനിന്നിരുന്നു എന്നാണ് പൊതുവെ അംഗീകരിക്കപ്പെടുന്ന ചരിത്രം. അപൂർവ്വം ചിലർ ഇതിനെ എതിർക്കുന്നുണ്ട്. മറ്റു ചിലരുടെ അഭിപ്രായത്തിൽ, ബാബി ലോൺ ഭരണം നിലനിന്നിരുന്നു എങ്കിലും മലങ്കരസഭയുടെ വിശ്വാസം 1550-ാം ആണ്ടു വരെ നെസ്തോറിയമായിരുന്നില്ല.[22] ഈ വാദങ്ങൾക്ക് വലിയ അർത്ഥമില്ല. കാരണം ഒരു സഭയുടെ വൈദികാധികാരത്തിനു വിധേയമായ സഭയ്ക്ക് മറ്റൊരു വിശ്വാസ സംഹിത പിൻതുടരുക അസാ ധ്യമാണ്.

എന്നാൽ ചില ചരിത്രകാരന്മാർ മലങ്കരസഭ 1500-നു മുമ്പ് അന്ത്യോ ഖ്യൻ ആധിപത്യത്തിലായിരുന്നു എന്നു തെളിയിക്കാൻ വേണ്ടി, ഉദയം പേരൂർ സുന്നഹദോസ് ഭേദപ്പെടുത്തിയ ആരാധനാക്രമങ്ങൾ പാശ്ചാത്യ സുറിയാനി സഭയുടേതാണെന്നു സ്ഥാപിക്കാൻ വ്യഥാ ശ്രമം നടത്തിയി ട്ടുണ്ട്.[23] ഇത് അമിതമായ അന്ത്യോഖ്യാഭക്തി മൂലമോ, പൗരസ്ത്യ കൽദായ ക്രമങ്ങളിലുള്ള അജ്ഞത മൂലമോ സംഭവിച്ചതാകാം. ഉദയം പേരൂർ സുന്നഹദോസിൽ തിരുത്തിയത് പാശ്ചാത്യ സുറിയാനി ക്രമങ്ങ ളല്ല, കൽദായ ക്രമങ്ങളായിരുന്നു. ഈ വസ്തുത സുന്നഹദോസിന്റെ കാനോനകളിൽ നിന്നു തന്നെ വ്യക്തമാണ്.

മലങ്കരസഭ ആദിമുതൽ റോമൻ സഭയായിരുന്നു എന്ന വാദത്തിന്റെ സ്ഥിതിയും മറ്റൊന്നല്ല. അക്കാലത്ത് രചിക്കപ്പെട്ട അംഗീകൃത പോർട്ടു ഗീസ്-റോമൻ കത്തോലിക്കാ ചരിത്രങ്ങളെ അവലംബിച്ചാൽ പോലും പോർട്ടുഗീസ് അധിനിവേശത്തിനു മുമ്പ് മലങ്കരസഭ റോമൻ കത്തോ ലിക്കാ വിശ്വാസമോ ആചാരമോ മേൽക്കോയ്മയോ സ്വീകരിച്ചിരുന്നില്ല എന്ന് വ്യക്തമാണ്.[24] ഉദയംപേരൂരിനു മുമ്പുതന്നെ സഭ റോമൻ കത്തോ

ലിക്കാ ആയിരുന്നെങ്കിൽ, ടി. സുന്നഹദോസിൽ വിശദമായ റോമൻ വിശ്വാസ പ്രഖ്യാപനവും, ബാഗ്ദാദിലെ കാതോലിക്കായെ തള്ളിപ്പറയലും ആവശ്യമായി വരികയില്ലായിരുന്നു.

ഉദയംപേരൂരിനു മുമ്പുള്ള നസ്രാണി സമൂഹം *യാക്കോബായ* എന്നു വിളിക്കപ്പെട്ടിരുന്ന അലക്സാന്ത്രിയൻ വേദശാസ്ത്രവും ആരാധനാ പാരമ്പര്യവും ഒരുകാലത്തും സ്വീകരിച്ചിരുന്നില്ല.[25] അതിനാലാണ് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ എഫേസൂസ് സുന്നഹദോസിനെയും മാർ കൂറിലോസിനെയും അംഗീകരിക്കുന്ന കാനോനോ[26] ആർച്ച് ബിഷപ്പ് മെനസിസ് ചേർത്തത്.

**അർക്കദ്യക്കോൻ ഭരണം:** മലങ്കരസഭയുടെ പേർഷ്യൻ ബന്ധത്തിന്റെ ഏറ്റവും നല്ല തെളിവാണ് 1653-ലെ കൂനൻകുരിശുസത്യം വരെ നിലനിന്നിരുന്ന അർക്കദ്യക്കോൻ ഭരണം. പൗരസ്ത്യ - പാശ്ചാത്യ സുറിയാനി സഭകളിൽ അർക്കദ്യക്കോന്മാർ തമ്മിൽ സാരമായ വ്യത്യാസങ്ങളുണ്ട്. പാശ്ചാത്യ സുറിയാനി സഭയിൽ അർക്കദ്യക്കോൻ, *മ്ശംശോനോ*യും (പൂർണ്ണ ശെമ്മാശൻ) പൗരസ്ത്യ സുറിയാനി സഭയിൽ കശീശയുമാണ്. പാശ്ചാത്യ സുറിയാനി സഭയിലെ മെത്രാന്റെ വൈദികകർമ്മ സഹായി മാത്രമാണ് അർക്കദ്യക്കോൻ. പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ മെത്രാന്റെ അഭാവത്തിൽ അർക്കദ്യക്കോന് അദ്ദേഹത്തിന്റെ ഏതാണ്ടെല്ലാ ഭരണാധികാരവും ഉണ്ടായിരുന്നു. മെത്രാൻ പല പ്രധാന സംഗതികളും അർക്കദ്യക്കോനെ കൂടാതെ ചെയ്യരുതെന്ന് പേർഷ്യൻ സഭയുടെ കാനോനാകൾ വിലക്കിയിട്ടുണ്ട്.[27] പേർഷ്യൻ സഭാനിയമം അനുവദിക്കുന്ന അധികാരങ്ങൾ പുലർത്തിയിരുന്ന മലങ്കരയിലെ അർക്കദ്യക്കോന്മാർ (*അർക്കദ്യക്കോൻ കല്ലോദ് ഹിന്ദുവായോ*) അഥവാ ഇന്ത്യയൊക്കെയുടെയും അർക്കദ്യക്കോൻ, കശീശാമാരായിരുന്നു എന്നത് സ്ഥാപിക്കപ്പെട്ട വസ്തുതയാണ്. മലങ്കരസഭ പേർഷ്യൻ ക്രമം സ്വീകരിച്ചിരുന്നു എന്നതിന് ഏറ്റവും ശക്തമായ തെളിവുകളിലൊന്നായി ഇതിനെ കണക്കാക്കാം.

**റോമൻ അധിനിവേശം:** 1498-ൽ വാസ്കോഡിഗാമാ കോഴിക്കോട്ട് എത്തിയതോടുകൂടി *ഒരു കയ്യിൽ വാളും മറുകയ്യിൽ കുരിശുമായി* ലോകം കീഴടക്കാനിറങ്ങിയ പോർട്ടുഗീസുകാരുടെ ജൈത്രയാത്ര കേരളത്തിലും ആരംഭിച്ചു. ചുരുങ്ങിയ കാലംകൊണ്ട് ഇന്ത്യയിൽ രാഷ്ട്രീയ അടിത്തറ ഉറപ്പിച്ച പോർട്ടുഗീസുകാർക്ക് ഇന്ത്യൻ മണ്ണിൽ ക്രിസ്ത്യാനികളെക്കണ്ടത് ആദ്യം സന്തോഷപ്രദമായിരുന്നു. എങ്കിലും, റോമാ പാപ്പായുടെ ആധിപത്യം അംഗീകരിക്കാത്തവരും, ലത്തീൻ ക്രമങ്ങൾ സ്വീകരിക്കാത്തവരുമായ ക്രിസ്ത്യാനികളെ പാഷാണ്ഡരായി കണക്കാക്കുന്ന ശക്തമായ അസഹിഷ്ണുത അവർക്കുണ്ടായിരുന്നു.[28] രാഷ്ട്രീയാധികാരം ഉറപ്പിച്ച

ഉടനെ അവരുടെ ശ്രദ്ധ നസ്രാണികളെ റോമൻ ആധിപത്യവും ആചാരവും അംഗീകരിപ്പിക്കുന്നതിലായി. റോമാ വിശ്വാസ - ആചാരങ്ങൾ സ്വീകരിക്കാനുള്ള നേരിട്ടുള്ള ക്ഷണം നസ്രാണികൾ നിരസിച്ചു. പണം കൊടുത്തു വശീകരിക്കാനായിരുന്നു പിന്നത്തെ ശ്രമം. അതും പരാജയപ്പെട്ടശേഷം കൊടുങ്ങല്ലൂരിൽ ഒരു വൈദിക സെമിനാരി സ്ഥാപിച്ച് ലത്തീൻ ക്രമങ്ങൾ അഭ്യസിപ്പിച്ചു തുടങ്ങി.[29]

ഈ ശ്രമവും പരാജയപ്പെട്ടതിനെ തുടർന്ന് വൈപ്പിക്കോട്ടയിൽ പുതിയ ഒരു സെമിനാരി സ്ഥാപിച്ചു. മലങ്കര നസ്രാണികളുടെ സുറിയാനി ഭാഷയോടുള്ള പ്രതിപത്തി മൂലമാണ് മുൻ ശ്രമങ്ങൾ പരാജയപ്പെട്ടതെന്ന നിഗമനത്തിലാണ് റോമൻ സഭാധികൃതർ എത്തിച്ചേർന്നത്. അതിനാൽ വൈപ്പിക്കോട്ടയിൽ മലങ്കരയെ പൂർണ്ണമായി ലത്തിനീകരിക്കുന്ന രീതി മാറ്റി സുറിയാനി കൂടി ഒരു പാഠ്യവിഷയമാക്കി. ലത്തീൻ കുർബാന തക്സാ സുറിയാനിയിലേയ്ക്കു പരിഭാഷപ്പെടുത്തി അവിടെ പഠിപ്പിച്ചു.[30] ഈ സെമിനാരിയേയും സഭ നിരാകരിച്ചു. തുടർന്ന് പേർഷ്യൻ മെത്രാന്മാർ മലങ്കരയിൽ എത്തിച്ചേരുന്നതു തടഞ്ഞുകൊണ്ടു പുതിയൊരു തന്ത്രം ആവിഷ്ക്കരിച്ചു. ഇതിന്റെ ഒക്കെയും പരിസമാപ്തിയാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസ്.

16-ാം നൂറ്റാണ്ടിൽ മലങ്കരസഭ, നെസ്തോറിയൻ വിശ്വാസവും പൗരസ്ത്യ ആരാധനക്രമവും ഉപയോഗിച്ചിരുന്നു എന്നതിന്റെ ഏറ്റവും വലിയ തെളിവ് കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ തന്നെയാണ്. ശക്തമായ രാഷ്ട്രീയ - സൈനിക സമ്മർദ്ദത്തിനുപോലും മലങ്കരയിൽ രൂഢമൂലമായ പേർഷ്യൻ പാരമ്പര്യത്തിനെ പൂർണ്ണമായും നീക്കാൻ സാധിക്കാതിരുന്നതിനാൽ ചില നീക്കുപോക്കുകൾ മെനസിസിനുപോലും അനുവദിക്കേണ്ടി വന്നു.[31]

**ഉദയംപേരൂർ സുന്നഹദോസ്:** അപൂർവ്വം ചില വിട്ടുവീഴ്ചകൾ ചെയ്തതൊഴിച്ചാൽ റോമാവിശ്വാസവും ലത്തീൻ ക്രമങ്ങളും മലങ്കരയെക്കൊണ്ട് ബലമായി അംഗീകരിപ്പിക്കുകയാണ് ഉദയംപേരൂരിൽ ചെയ്തത്. ട്രെന്റ് സുന്നഹദോസിന്റെ നിശ്ചയങ്ങളായിരുന്നു ഇവയുടെ അടിസ്ഥാന പ്രമാണം. ഈ ബലപ്രയോഗത്തിനു പോലും നസ്രാണികളുടെ പേർഷ്യൻ പാരമ്പര്യം പൂർണ്ണമായി അവസാനിപ്പിക്കാൻ സാധിച്ചില്ല. ഗോവാ ആർച്ച് ബിഷപ്പ് മെനസിസ് മുൻകൂട്ടി എഴുതി തയാറാക്കിക്കൊണ്ടുവന്ന് ചർച്ചയ്ക്ക് ഇടകൊടുക്കാതെ വായിച്ചു പാസാക്കിയതായി ഭാവിച്ചിട്ടും,[32] തിരുത്തലുകളോടു കൂടിയാണെങ്കിലും കൽദായ നമസ്ക്കാരക്രമം തന്റെ ഇഷ്ടത്തിനു വിപരീതമായി അദ്ദേഹത്തിനു അനുവദിച്ചു കൊടുക്കേണ്ടി വന്നു.[33] വിശ്വാസ - ആചാര കാര്യങ്ങൾ ഒഴിവാക്കിയാൽ താഴെപ്പറയുന്ന പ്രധാന മാറ്റങ്ങളാണ് മെനസിസ് മലങ്കരയുടെ മേൽ അടിച്ചേൽപ്പിച്ചത്.

1. പൗരസ്ത്യ കൽദായ സഭയുടെ *പ്ശീത്താ* വേദപുസ്തകത്തിൽ ഇല്ലാതിരുന്ന രണ്ടു പത്രോസ്, രണ്ടു മൂന്നും യോഹന്നാൻ, യൂദ എന്നീ ലേഖനങ്ങളും വെളിപാടും[34] ചേർക്കുകയും മറ്റു ചില പുസ്തകങ്ങളിൽ ഇല്ലാതിരുന്ന വാക്യങ്ങൾ ചേർക്കുകയും ചെയ്തു.

2. രണ്ടു നേരത്തെ നമസ്ക്കാരത്തിലും കുർബാനയിലും ബാഗ്ദാദിലെ പാത്രിയർക്കീസിനെ *കഥോലിക്ക* (സാർവത്രിക സഭാതലവൻ) എന്നു അനുസ്മരിക്കുന്നതു നിരോധിച്ചു.[35] പകരം തൽസ്ഥാനത്ത് റോമാ പാപ്പായുടെ പേരു ചേർത്തു.

3. തേവോദോറസ്, തിയദോർ, അബ്രഹാം, മാർ ആവാ കാതോലിക്കാ എന്നീ നെസ്തോറിയൻ പിതാക്കന്മാരെ പ്രാർത്ഥനകളിൽ അനുസ്മരിക്കുന്നതു നീക്കി പകരം മാർ ഗ്രിഗോറിയോസ്, മാർ അത്താനാസ്യോസ്, മാർ ബസേലിയോസ്, മാർ ഈവാനിയോസ്, അഗസ്തീനോസ്, ഇറാമോനീസ് എന്നിവരുടെ പേരു ചേർത്തു.

4. നെസ്തോറിയൻ രീതിയിലുള്ള വിശ്വാസപ്രമാണത്തിൽ റോമൻ ഭേദഗതികൾ വരുത്തി.

5. മലങ്കരയിൽ പ്രചാരത്തിലിരുന്ന പന്ത്രണ്ടു നെസ്തോറിയൻ പുസ്തകങ്ങളായ[36] *മശിഹായുടെ തിരുബാല്യം* (കന്നിമാതാവിന്റെ ചരിത്രം), *യോഹന്നാൻ ബെരിയൻദോന്റെ പുസ്തകം, പവിഴത്തിന്റെ പുസ്തകം* (മാർ അബ്ദീശോയുടെ *മാർഗ്യാനീത്ത*), *മക്കാമത്ത്* (പറുദീസ), *സുന്നഹദോസുകളുടെ പുസ്തകം, സ്വർഗത്തിൽ നിന്നുവന്ന എഴുത്ത്, കമിസിന്റെ പാട്ടുകൾ, നർസയുടെ പുസ്തകം, പുണ്യവാന്മാരുടെ ചരിത്രം, പാർസിമാൻ, ശകുന പുസ്തകം* എന്നിവ നിരോധിച്ചു.

6. പൗരസ്ത്യ കൽദായ സഭയുടെ കൂദാശകളായ പൗരോഹിത്യം, മാമോദീസാ, അഭിഷേക തൈലം (കർണ്ണ), വി. കുർബാന, പാപമോചനം, പുളിപ്പ് (മല്ക), സ്ലീബാ അടയാളം[37] എന്നിവയ്ക്കു പകരം, റോമാ സഭയുടെ കൂദാശകളായ മാമോദീസ, ഒപ്രൂശ്മ (സ്ഥിരീകരണം), കുർബാന, കുമ്പസാരം, ഒടുക്കത്തെ ഒപ്രൂശ്മ (തൈലാഭിഷേകം), പട്ടത്വം, വിവാഹം എന്നിവ നടപ്പിലാക്കി.

7. നെസ്തോറിയൻ സഭയിൽ വി. മൂറോൻ തൈലം കൂദാശ ചെയ്യുന്ന കർമ്മം ഇല്ല. പകരം ഓരോ മാമോദീസായ്ക്കും പട്ടക്കാരൻ അഭിഷേക തൈലം എണ്ണചേർത്ത് പ്രത്യേക പ്രാർത്ഥനയോടെ വർദ്ധിപ്പിക്കുന്ന ക്രമമാണ്[38] നിലവിലുള്ളത്. ഇതിനുപകരം റോമൻ രീതിയിൽ മേൽപട്ടക്കാരൻ കൂദാശ ചെയ്ത മൂറോൻ ഏർപ്പെടുത്തി.

8. മാമോദീസായോടൊപ്പം മൂറോനഭിഷേകം നടത്തുന്ന പൗരസ്ത്യ

പാരമ്പര്യത്തിനു പകരം[39] അഞ്ചു വയസ്സിനുശേഷം നടത്തുന്ന *ആദ്യത്തെ ഒപ്രൂശ്മ* എന്ന കൂദാശയിൽ മൂറോനഭിഷേകം നടത്തുന്ന റോമൻ രീതി നടപ്പാക്കി.

9. സാധാരണ ദിവസങ്ങളിൽ ഉപയോഗിക്കുന്ന മാർ ആദായി, മാർ മാറി എന്നിവരുടെ തക്സായ്ക്കു പകരം പ്രത്യേക ദിവസങ്ങളിൽ പൗരസ്ത്യ കൽദായസഭ ഉപയോഗിച്ചിരുന്ന നെസ്തോറിയോസിന്റെയും, തിയദോറിന്റെയും കുർബ്ബാന തക്സാകൾ നിരോധിച്ചു.

10. മാർ ആദായി, മാർ മാറി എന്നിവരുടെ തക്സായിൽ ഇല്ലാതിരുന്നതും[40] റോമൻ വിശ്വാസമനുസരിച്ച് അത്യന്താപേക്ഷിതവുമായ ഏതാനും വാചകങ്ങൾ ചേർക്കുകയും, അതിൽ നിന്നും ചില വാചകങ്ങൾ നീക്കുകയും ചെയ്തു.

11. പ. കന്യക മറിയാം, ശ്ലീഹന്മാർ, പുണ്യവാന്മാർ എന്നിവർക്കു വേണ്ടി പ്രാർത്ഥിക്കുന്ന[41] പൗരസ്ത്യ വിശ്വാസ സംഹിത നിരോധിച്ചു.

12. മ്ശംശോനേന്മാർ (പൂർണ്ണ ശെമ്മാശന്മാർ) കുർബാന കൊടുക്കുന്നതും[42] ഊറാറാ ഇടുന്നതും നിരോധിച്ചു.

13. സഭാ പഞ്ചാംഗം റോമൻ രീതിയിലാക്കി.

14. അമ്പതു നോയമ്പ് തിങ്കളാഴ്ച തുടങ്ങുന്ന പൗരസ്ത്യ പാരമ്പര്യം തുടരാൻ അനുവദിച്ചു എങ്കിലും റോമൻ രീതിയിൽ വിഭൂതി ബുധനാഴ്ച *കുരിശുവര പെരുന്നാൾ* കൂടി ആചരിക്കണമെന്നു നിഷ്കർഷിച്ചു. മറ്റു നോയമ്പുകൾ റോമൻ രീതിയിലാക്കി. ബുധനും വെള്ളിയും നോയമ്പിനു പകരം വെള്ളിയും ശനിയും നോയമ്പാക്കി. ബുധനാഴ്ച നോയമ്പായി ആചരിക്കാൻ അനുവദിച്ചു എങ്കിലും അതിന്റെ പ്രാധാന്യം ഇല്ലാതാക്കി.

15. ഹന്നാൻ വെള്ളം നിർബന്ധിതമാക്കി.

16. ദിവസം *സന്ധ്യ മുതൽ സന്ധ്യ വരെ* എന്ന പൗരസ്ത്യ രീതിക്കു പകരം *പാതിരാ മുതൽ പാതിരാ* വരെ എന്ന റോമൻ രീതി നടപ്പാക്കി.

17. *കൃപ നിറഞ്ഞ മറിയമേ.....* എന്ന പ്രാർത്ഥനയിൽ അവസാനത്തെ രണ്ടു വാചകങ്ങൾ കൂട്ടിച്ചേർത്തു.

18. *യേശു* എന്ന നാമത്തിനു ബഹുമാനം നിർബന്ധിതമാക്കി.

19. നെസ്തോറിയൻ പിതാക്കന്മാരുടെ പേരിലുള്ള പള്ളികൾ മറ്റു പേരുകളിലേയ്ക്ക് മാറ്റി. പ്രത്യേകിച്ചും മാർ സാബോർ, മാർ ആപ്രോത്ത് എന്നിവരുടെ പേരുകളിലുള്ളവയെ സകല പരിശുദ്ധന്മാരുടെയും പേരിലാക്കുകയും ആ പള്ളികളിലെ പെരുന്നാൾ മേടം 29-നു പകരം വൃശ്ചികം ഒന്നിന് എന്ന് നിശ്ചയിക്കുകയും ചെയ്തു.

20. പൗരസ്ത്യ പാരമ്പര്യത്തിനു വിരുദ്ധമായി പള്ളികളിൽ രൂപങ്ങൾ[43] നിർബന്ധിതമാക്കി.

21. പള്ളികൾ കുർബാന ചൊല്ലാനാകാത്തവിധം അശുദ്ധമാകാനുള്ള കൽദായ സഭയുടെ കാരണങ്ങൾക്കു പകരം[44] റോമാ സഭയുടെ കാരണങ്ങളും, അവ ശുദ്ധീകരിക്കാൻ റോമൻ ക്രമങ്ങളും ഏർപ്പെടുത്തി.

22. പട്ടക്കാരുടെ വിവാഹം വിലക്കി.

23. കൽദായ പാരമ്പര്യത്തിലില്ലാത്ത പട്ടക്കാരന്റെ മുമ്പിലുള്ള വ്യക്തി കുമ്പസാരം[45] നിർബന്ധിതമാക്കി.

24. കൂദാശ ചെയ്യപ്പെട്ടശേഷം വി. കുർബാനയിൽ അപ്പ-വീഞ്ഞുകളെ തമ്മിൽ സംയോജിപ്പിക്കുന്ന പൗരസ്ത്യ പാരമ്പര്യം നിർത്തലാക്കി.

മലങ്കരസഭയുടെ ആരാധനാകാര്യങ്ങളിൽ ഉദയംപേരൂർ സുന്നഹദോസ് വരുത്തിയ പ്രധാന മാറ്റങ്ങൾ ഇവയാണ്. കൂടാതെ സുറിയാനിയിൽ ഭാഷാന്തരം ചെയ്ത ലത്തീൻ കുർബാന തക്സായുടെയും മറ്റു റോമൻ ക്രമങ്ങളുടെയും പ്രചരണവും നിശ്ചയങ്ങളിൽ ഉൾപ്പെടുന്നു.

**ലത്തീൻ ഭരണം:** സുന്നഹദോസിനെ തുടർന്ന് ആർച്ച് ബിഷപ്പ് മെനസീസ് പള്ളികൾതോറും സഞ്ചരിച്ച് കയ്യിൽകിട്ടിയ ഗ്രന്ഥങ്ങളെല്ലാം അഗ്നിക്കിരയാക്കി. കൽദായ പാരമ്പര്യത്തെ ഉന്മൂലനം ചെയ്യാനുള്ള ആസൂത്രിത പദ്ധതിയുടെ ഭാഗമായിരുന്നു അത്. മെനസിസിനെ തുടർന്നു വന്ന ഫ്രാൻസിസ് റോസ് മെത്രാന്റെ ഭരണകാലത്തും ഇതേ പരിപാടി തുടർന്നു. ഇദ്ദേഹം റോമൻ തക്സാ, നിത്യപ്രാർത്ഥനാ സംഗ്രഹം മുതലായവ സുറിയാനിയിലേക്ക് പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ചു.[46] ഇതോടെ മലങ്കരയിലെ ലത്തീൻ ക്രമങ്ങളുടെ സ്വാധീനം വർദ്ധിച്ചു. പ്രചണ്ഡമായ റോമൻ പ്രചരണതന്ത്രവും പട്ടക്കാരുടെ മേലുള്ള നിയന്ത്രണവും, തങ്ങളുടെ സെമിനാരിയിൽ പഠിച്ചിറങ്ങിയവർക്കു മാത്രം പട്ടം കൊടുക്കുന്ന രീതിയും, യഥാർത്ഥ വിശ്വാസത്തെപ്പറ്റിയുള്ള ഗ്രന്ഥങ്ങളുടെ അഭാവവും അടുത്ത അര ശതാബ്ദക്കാലംകൊണ്ട് ലത്തീൻ ക്രമങ്ങൾക്ക് ശക്തമായ ഒരടിത്തറയുണ്ടാക്കി.

ഭീഷണി കൊണ്ട് അടിച്ചേൽപ്പിച്ച റോമാനുകം 1653-ൽ നടന്ന കൂനൻ കുരിശു സത്യത്തിലൂടെ മലങ്കരസഭ വലിച്ചെറിഞ്ഞു. തൽക്കാലത്തേയ്ക്ക് പകലോമറ്റം തോമ്മാ അർക്കദിയാക്കോനെ പന്ത്രണ്ടു പട്ടക്കാർ കൂടി മെത്രാനായി വാഴിച്ചു. അദ്ദേഹത്തിന്റെ സ്ഥാനം ക്രമപ്പെടുത്താൻ ഒരു മേൽപ്പട്ടക്കാരനെ അയച്ചുതരുവാൻ പൗരസ്ത്യ സിംഹാസനങ്ങളായ ബാബിലോൺ (പേർഷ്യ), അലക്സന്ത്രിയ, അന്ത്യോഖ്യാ എന്നിവയോട് അഭ്യർത്ഥിക്കുകയും ചെയ്തു.[47] എന്നാൽ പടിഞ്ഞാറൻ കടലിലെ പോർട്ടു

ഗീസ് ഉപരോധം മൂലം ഈ അപേക്ഷകൾക്ക് ഉടനടി മറുപടി ഉണ്ടായില്ല.

**കൂനൻകുരിശിനു ശേഷം:** കൂനൻകുരിശു സത്യത്തെ തുടർന്ന് മലങ്കരസഭയുടെ ആരാധനാ രീതിയിൽ ഉടനെ മാറ്റമൊന്നുമുണ്ടായില്ല. വൈദികരുടെ വിവാഹ തടസ്സം നീക്കിയെന്നു മാത്രമാണ് കർദിനാൾ ടിസറന്റു പറയുന്നത്.[48] സ്വയം മെത്രാനെ വാഴിക്കയും, റോമൻ മെത്രാൻ ഗാഴ്സ്യായെ അനുസരിക്കാതിരിക്കയും ചെയ്തതല്ലാതെ മറ്റൊരു *കുറ്റവും* ഇവർക്കില്ലെന്ന് മറ്റു ചില റോമൻ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.[49] അവിടവിടെ രഹസ്യമായി സൂക്ഷിച്ചിരുന്ന പഴയ ഗ്രന്ഥങ്ങൾ ഉപയോഗിച്ച് റോമാക്കാർ തിരുത്തിയ കൽദായ ക്രമങ്ങൾ പഴയ രീതിയിലാക്കുവാൻ മാർത്തോമ്മാ ഒന്നാമൻ ഭഗീരഥ പ്രയത്നം ചെയ്തതായും ചില ചിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.[50]

പല കാരണങ്ങൾകൊണ്ട് മാർത്തോമ്മാ ഒന്നാമന്റെ ഈ ശ്രമം വിജയിക്കുക ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. 54 വർഷത്തെ റോമൻ ആധിപത്യവും പഠിപ്പിക്കലുകളും നെസ്തോറിയൻ വിശ്വാസത്തെ പാഷാണ്ഡതയായി കണക്കാക്കുന്ന രീതിയിലേക്ക് മലങ്കരസഭയെ നയിച്ചു. വൈപ്പിക്കോട്ടയിലേയും കൊടുങ്ങല്ലൂരിലേയും സെമിനാരികളിൽ പഠിച്ചിറങ്ങിയ വൈദികരിലെ ലത്തീൻ സ്വാധീനവും, ജസ്യൂട്ട് മിഷനറിമാരുടെ ഇടവകതോറുമുള്ള പ്രവർത്തനവും പൂർണ്ണമായ ഒരു മടങ്ങിപ്പോക്ക് അസാദ്ധ്യമാക്കി.

തങ്ങളുടെ അപേക്ഷ അനുസരിച്ച് പൗരസ്ത്യ മെത്രാനെ ലഭിക്കുവാനായി കാത്തിരുന്ന ഒരു വ്യാഴവട്ടക്കാലം മലങ്കരയുടെ ലത്തിനീകരിക്കപ്പെട്ട ആരാധനാരീതിയിൽ ഒരു മാറ്റവും ഉണ്ടായില്ല. 1665-ൽ യെരുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് മലങ്കരയിലെത്തുമ്പോൾ റോമൻ ആചാരപ്രകാരം പുളിപ്പില്ലാത്ത അപ്പം (പത്തീറ) ആണ് കുർബാനയ്ക്ക് ഉപയോഗിച്ചുകൊണ്ടിരുന്നത്.[51]

**പാശ്ചാത്യ സുറിയാനി ബന്ധം ആരംഭിക്കുന്നു:** 1665-ൽ വന്ന മാർ ഗ്രിഗോറിയോസാണ് മലങ്കരയിൽ കാലുകുത്തിയ ആദ്യത്തെ പാശ്ചാത്യ സുറിയാനി മേൽപ്പട്ടക്കാരൻ. ഇത് മലങ്കരസഭയ്ക്ക് നൂതനമായ ഒരു ബന്ധത്തിന്റെ ആരംഭം കുറിച്ചു. മാർത്തോമ്മാ ഒന്നാമന്റെ മേൽപ്പട്ടസ്ഥാനം ക്രമപ്പെടുത്തിയ ഇദ്ദേഹത്തിന്റെ ശ്രമം മലങ്കരസഭയിൽ പാശ്ചാത്യ സുറിയാനി വിശ്വാസാചാരങ്ങൾ നടപ്പിലാക്കുക എന്നതായിരുന്നു.[52] പേർഷ്യൻ സഭയുടെ ആചാരങ്ങളുമായി പാശ്ചാത്യ സുറിയാനി ക്രമത്തിനുള്ള സാദൃശ്യവും പൊതുവായ സുറിയാനി പാരമ്പര്യവും ഒരു പരിധി വരെ ഇദ്ദേഹത്തെ സഹായിച്ചു എങ്കിലും ഉദ്ദേശിച്ച മാറ്റങ്ങൾ നടപ്പിൽ വരുത്തുക

ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. പാശ്ചാത്യ സുറിയാനിക്രമം അനുസരിച്ച് കുർബാന അർപ്പിച്ച അദ്ദേഹത്തെ ജനങ്ങൾ എതിർത്തു എന്നും പഴയ ക്രമം (പൗരസ്ത്യ കൽദായ) പിന്തുടരാൻ ആവശ്യപ്പെട്ടു എന്നും, ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.[53]

മാർ ഗ്രിഗോറിയോസിന്റെ ആഗമനത്തോടെ മലങ്കരയിൽ പെട്ടെന്നു നടപ്പായ ആചാരങ്ങളായി പറയപ്പെടുന്നത് പുളിപ്പുള്ള അപ്പം കുർബാനയ്ക്ക് ഉപയോഗിക്കുക, കയ്യില്ലാത്ത ലത്തീൻ കുപ്പായത്തിനു പകരം കാപ്പ ധരിച്ചുകൊണ്ട് കുർബാന ചൊല്ലുക, വലിയ നോയമ്പു തുടങ്ങുന്ന ദിവസം പഴയ രീതിയിലാക്കുക എന്നിവ മാത്രമാണ്.[54] ഇവയോടൊപ്പം പേർഷ്യൻ സഭയുമായി സാമ്യമുള്ള പാശ്ചാത്യ സുറിയാനി പഞ്ചാംഗവും ഏർപ്പെടുത്തിയതായി ചില ചരിത്രകാരന്മാർ പറയുന്നുണ്ട്.[55] റോമാക്കാർ നിരോധിച്ചതും പൗരസ്ത്യ സഭകൾ അനുവദിച്ചിട്ടുള്ളതുമായ പട്ടക്കാരുടെ വിവാഹം ഇദ്ദേഹം വീണ്ടും ഏർപ്പെടുത്തിയതായും പള്ളികളിൽ റോമാക്കാർ ഏർപ്പെടുത്തിയ വിഗ്രഹങ്ങളെ നീക്കാൻ ശ്രമിച്ചതായും ചരിത്രമുണ്ട്.[56] ഈ ശ്രമങ്ങളൊന്നും പൂർണ്ണമായും വിജയിച്ചില്ല.

പിൽക്കാല ചരിത്രകാരന്മാരിൽ ഭൂരിപക്ഷവും മാർ ഗ്രിഗോറിയോസിന്റെ ആഗമനത്തോടെ മലങ്കരയിൽ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ പെട്ടെന്നു നടപ്പായി എന്നനുമാനിച്ചു. അതിനാൽ അവർ മലങ്കരയുടെ ആരാധനാ പാരമ്പര്യത്തിന്റെ കൂനൻകുരിശു മുതലുള്ള ചരിത്രത്തെ അവഗണിച്ചു. എന്നാൽ പിന്നീടു രണ്ടു നൂറ്റാണ്ടു കാലത്തേക്ക് തുടർന്നതും മലങ്കര സഭയുടെ പിൽക്കാല ചരിത്രത്തെ ഗൗരവമായി സ്വാധീനിച്ചതുമാണ് ആരാധനാക്രമങ്ങളുടെ പാശ്ചാത്യ സുറിയാനിവൽക്കരണം.

മാർ ഗ്രിഗോറിയോസിന്റെ ആഗമനം മലങ്കരസഭയുടെ പിൽക്കാല പാശ്ചാത്യ സുറിയാനി ബന്ധത്തിനു ഹേതുവായി എന്നതിലുപരി, വിശ്വാസപരമോ ആചാരപരമോ ആയി കാര്യമായ ഒരു ചലനവും ഉണ്ടാക്കിയില്ല. അദ്ദേഹം തുടങ്ങിവച്ച മലങ്കരയുടെ പാശ്ചാത്യ സുറിയാനിവൽക്കരണ നടപടികൾ പിന്നീടുവന്ന പാശ്ചാത്യ സുറിയാനി മെത്രാന്മാരും തുടർന്നു. വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം (അമ്മീറാ) ഉപയോഗിക്കുന്ന പഴയ രീതി പുനഃസ്ഥാപിക്കുവാൻ കഴിഞ്ഞു എന്നതു മാത്രമാണ് മാർ ഗ്രിഗോറിയോസിനു സാധിച്ചു എന്നു ഉറപ്പിച്ചു പറയാവുന്ന ഏക കാര്യം. പക്ഷേ ഇതുപോലും പൂർണ്ണമായി നടപ്പാക്കാൻ കഴിഞ്ഞോ എന്നു സംശയമാണ്.

**പാശ്ചാത്യ സുറിയാനി വിശ്വാസം അംഗീകരിക്കുന്നു:** മലങ്കരയുടെ പാശ്ചാത്യ സുറിയാനിവൽക്കരണം യഥാർത്ഥത്തിൽ ആരംഭിക്കുന്നത് 1685 സെപ്റ്റംബർ 17-നു പ. ബസേലിയോസ് യൽദോ മഫ്രിയാനയോ

ടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ളയുടെ പരിശ്രമഫലമായാണ്. നാലാം മാർത്തോമ്മാ മെത്രാന്റെ വാഴ്ചക്കുശേഷം (1688/9) ഇവർ തമ്മിലുണ്ടാക്കിയ ധാരണ അനുസരിച്ച് *അത്മകടം* ഉള്ള അഞ്ചു സംഗതികളായ *പള്ളി* (സഭ), *സ്വർഗ്ഗം* (റോമൻ സഭയുടെ ബെസ്പുർക്കാന വിശ്വാസത്തിന്റെ നിഷേധം), *കുർബാന* (പുളിപ്പുള്ള അപ്പത്തിന്റെ ഉപയോഗം), *നോയമ്പ്* (ബുധൻ, വെള്ളി), *വി. റൂഹാ* (പരിശുദ്ധാത്മാവിന്റെ പുറപ്പാട്) എന്നിവ പാശ്ചാത്യ സുറിയാനി ക്രമപ്രകാരവും ബാക്കി ക്രമങ്ങളും നടപ്പുകളും മലങ്കരയിൽ നടന്നു വരുന്നതുപോലെ തുടരുവാനും തീരുമാനിച്ചു.[57]

ഇതു വലിയ ഒരു കാൽവെയ്പ്പായിരുന്നു എന്ന് നിസംശയം പറയാം. കാരണം, വിശ്വാസപരമായി മലങ്കരസഭ അന്നു വല്ലാത്ത ഒരവസ്ഥയിലായിരുന്നു. പണ്ടുമുതൽ മലങ്കര പാലിച്ചുവന്നിരുന്ന കൽദായ വിശ്വാസാചാരങ്ങൾ പാഷാണ്ഡതയാണെന്ന ഫലപ്രദമായ റോമൻ പ്രചരണതന്ത്രം അവരെ അതിൽ നിന്നും അകറ്റി. പകരം പോർത്തുഗീസുകാർ വെച്ച റോമാവൽക്കരിക്കപ്പെട്ട കൽദായ ക്രമവും ലത്തീൻ ക്രമവും മലങ്കരസഭ നിരാകരിച്ചു. പിന്നീടു വന്ന പാശ്ചാത്യ സുറിയാനി ക്രമം ഇവയെ രണ്ടിനേയും നിരാകരിച്ചു എങ്കിലും പല കാര്യങ്ങളിലും കല്ദായ വിശ്വാസാചാരങ്ങളോട് സാദൃശ്യം പുലർത്തി. ഇപ്രകാരം പരസ്പരം മൽസരിക്കുന്ന മൂന്ന് ക്രമങ്ങൾക്കിടയിൽ കുഴങ്ങിയിരുന്ന മലങ്കരസഭയെക്കൊണ്ട് അഞ്ച് അടിസ്ഥാന പാശ്ചാത്യ സുറിയാനി പ്രമാണങ്ങളിലെങ്കിലും അംഗീകരിപ്പിക്കുവാൻ കഴിഞ്ഞത് ഒരു സുപ്രധാന സംഗതിയാണ്. ഈ സൈദ്ധാന്തിക അടിസ്ഥാനത്തിലാണ് പിൽക്കാലത്ത് പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ പ്രചാരം കെട്ടിപ്പടുത്തത്.

ഒരു ജനതയുടെ നൂറ്റാണ്ടുകളിലെ പാരമ്പര്യം ഒറ്റയടിക്കു പിഴുതു മാറ്റുക അസാദ്ധ്യമാണെന്ന യാഥാർത്ഥ്യ ബോധത്തോടെയാണ് അസാധാരണ പണ്ഡിതനായിരുന്ന മാർ ഈവാനിയോസ് ഹദിയള്ളാ ഇപ്രകാരം മൃദുവായ ഒരു സമീപനം സ്വീകരിച്ചത്. പക്ഷേ ഇതു പോലും അംഗീകരിക്കാത്ത ഒരു വിഭാഗം മലങ്കരയിലുണ്ടായിരുന്നു. അതിനാലാണ് ഉദയംപേരൂർ സുന്നഹദോസിനുശേഷം മലങ്കരയിലെത്തിയ പ്രഥമ നെസ്തോറിയൻ മെത്രാൻ മാർ ഗബ്രിയേലിന് മലങ്കരയിൽ നിന്ന് അനുയായികളെ ലഭിച്ചത്.

മാർ ഈവാനിയോസ് നടപ്പാക്കിയ പരിഷ്ക്കാരങ്ങളായി റോമൻ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളവയിൽ ആചാരപരമായ ചിലതും കാണുന്നുണ്ട്. അവയിൽ വലിയ നോമ്പിലെ ഞായറാഴ്ചകളിൽ മാത്രം വി. കുർബാന അർപ്പിക്കുക, മുട്ടുകുത്താതെ (നിന്നുകൊണ്ട്) പ്രാർത്ഥിക്കുക, വൈദികരുടെ വിവാഹം അനുവദിക്കുക മുതലായവയും ഉൾപ്പെ

ടുന്നു.[58] ഇദ്ദേഹം പള്ളികളിൽ നിന്നും ക്രൂശിതരൂപങ്ങളും പ്രതിമകളും നീക്കം ചെയ്തതായും പറയുന്നുണ്ട്.

**മാർ ഗബ്രിയേലിന്റെ ആഗമനം:** 1708-ൽ കൂനൻകുരിശിനു ശേഷം ആദ്യമായി ഒരു നെസ്തോറിയൻ മെത്രാൻ മലങ്കരയിലെത്തി, 1713-ൽ കാലം ചെയ്യുന്നതുവരെയും നെസ്തോറിയൻ വിശ്വാസത്തിന്റെ പുനഃ സ്ഥാപനത്തിനായി അക്ഷീണം യത്നിച്ച മാർ ഗബ്രിയേലിന്റെ പ്രവർ ത്തനം ഒരു പരിധി വരെയെങ്കിലും മലങ്കര നസ്രാണികളെ സ്വാധീനിച്ചു.[59]

മാർ ഗബ്രിയേലും അനുഗാമികളുമായി ഏറ്റുമുട്ടേണ്ടി വന്നപ്പോഴാണ് അന്നു ഭരിച്ചിരുന്ന മാർത്തോമ്മാ നാലാമന് തന്റെ ദൗർബല്യം മനസി ലായത്. മലങ്കരസഭ അംഗീകരിച്ച പാശ്ചാത്യ സുറിയാനി വേദശാസ്ത്ര ത്തിലുള്ള നിപുണതയുടെ അഭാവം അദ്ദേഹത്തെ ഈ യുദ്ധത്തിൽ ബുദ്ധിമുട്ടിച്ചു. അതിനാലാണ് പണ്ഡിതന്മാരുടെ സേവനം ആവശ്യപ്പെ ട്ടുകൊണ്ട് മാർത്തോമ്മാ നാലാമൻ പാത്രിയർക്കീസിനെഴുതിയത്.[60]

ഈ അഭ്യർത്ഥനയുടെ മറപിടിച്ച് 1739-ൽ വന്ന പാശ്ചാത്യ സുറിയാനി മെത്രാപ്പോലീത്താ മാർ ഈവാനിയോസ് (വിഗ്രഹഭംഞ്ജകനായ ഈവാ നിയോസ്) കോപിഷ്ടനും തീരെ നയമില്ലാത്തവനുമായിരുന്നു.[61] ഇദ്ദേ ഹത്തിന്റെ നോട്ടത്തിൽ മലങ്കരയിൽ എല്ലാം തിരുത്തേണ്ടവയായിരുന്നു. റോമൻ ഭരണത്തിന്റെ അവശിഷ്ടമായി ശേഷിച്ച വിഗ്രഹങ്ങൾ തകർ ക്കുക, പൂർവ്വീക പാരമ്പര്യമനുസരിച്ച് പട്ടമായി കുടുമി വളർത്തുന്ന പട്ട ക്കാരുടെ തല ചിരപ്പിച്ച്  പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ള തൊപ്പി ധരിപ്പിക്കുക, മലങ്കരയിൽ നടപ്പില്ലാത്ത മറ്റു ചില പാരമ്പര്യങ്ങൾ നടപ്പാക്കുക[62] മുതലായ പ്രവർത്തികളിലൂടെ ഇദ്ദേഹം ജനങ്ങളുടെ അപ്രീതി സമ്പാദിച്ചു. എങ്കിലും റോമൻ പാരമ്പര്യം മലങ്കരയിൽ നട പ്പിൽ വരുത്തിയ രൂപങ്ങളെ പുറത്താക്കുന്നതിൽ ഇദ്ദേഹത്തിന്റെ തിര ക്കിട്ട പ്രവർത്തികൾ ഒരു പരിധി വരെ സഹായിച്ചു എന്നു പറയാം.

**തുടരുന്ന കൽദായ പാരമ്പര്യം:** ഇക്കാലത്തും മലങ്കരയിൽ കൽദായ ക്രമങ്ങളാണ് നിലവിരുന്നത്. *മാർത്തോമ്മാ നാലാമൻ, മാർ ഈവാനി യോസ് ഹദിയള്ളാ ഉടമ്പടി* അനുസരിച്ച് വിശ്വാസത്തിൽ പാശ്ചാത്യ സുറി യാനിയും ആചാരത്തിൽ പൗരസ്ത്യ സുറിയാനിയുമായ രീതിയാണ് പിന്നീട് ഒന്നര നൂറ്റാണ്ടു കാലം ഏറിയും കുറഞ്ഞും മലങ്കരയിൽ നില നിന്നത്. എന്നാൽ കൽദായ ക്രമങ്ങളിൽ പാശ്ചാത്യ സുറിയാനി വിശ്വാ സത്തിനനുസരിച്ചുള്ള തിരുത്തലുകൾ വരുത്താൻ ഇക്കാലത്തു ശ്രമിച്ചി രുന്നു. ഇപ്രകാരം തിരുത്തിയതും 1734-ൽ മുളന്തുരുത്തി സ്വദേശിയായ ഏബ്രഹാം ശെമ്മാശൻ പകർത്തിയെഴുതിയതുമായ കൽദായ കാനോ നിക നമസ്കാരം ഇതിനു തെളിവാണ്.[63]

മാർത്തോമ്മാ നാലാമൻ, പണ്ഡിതന്മാരെ അയച്ചുതരുവാൻ ആവശ്യപ്പെട്ടതിന്റെ മറവിൽ അന്ത്യോഖ്യാ പാത്രിയർക്കീസ്, മാർ ബസേലിയോസ് ശക്രുള്ളാ മഫ്രിയാനയെ മെത്രാപ്പോലീത്താ മുതൽ ശെമ്മാശൻ വരെയുള്ള സ്ഥാനികളോടൊപ്പം മലങ്കരയിലേക്കയച്ചു.[64] മലങ്കരയിൽ തങ്ങളെ അനുസരിക്കുന്ന ഒരു മേൽപ്പട്ടസ്ഥാനം സൃഷ്ടിച്ച് തങ്ങളുടെ അധീശത്വം ഉറപ്പിക്കുക എന്നതായിരുന്നു അവരുടെ ലക്ഷ്യം. 1751-ൽ ഇവിടെ എത്തിയപ്പോൾ മുതൽ ഈ ലക്ഷ്യത്തോടെ അവർ പ്രവർത്തിച്ചെങ്കിലും മാർത്തോമ്മാ അഞ്ചാമന്റെയും ജനങ്ങളുടെയും എതിർപ്പുമൂലം ആഗ്രഹപ്രാപ്തി കൈവരിച്ചില്ല.

ചരിത്രം പരിശോധിച്ചാൽ പകലോമറ്റം മെത്രാന്മാർ എല്ലാക്കാലത്തും കൽദായ പക്ഷപാതികളായിരുന്നു എന്നു കാണാം. തെക്കൻ പള്ളികളിൽ ഭൂരിഭാഗവും ഈ അഭിപ്രായഗതി വച്ചുപുലർത്തി. വടക്കൻ, പ്രത്യേകിച്ചും കൊച്ചി രാജ്യത്തെ, ഇടവകളിലാകട്ടെ, നാടുകടത്തപ്പെട്ട വിഗ്രഹഭംഞ്ജകനായ ഈവാനിയോസിന്റെയും തുടർന്ന് മാർ ശക്രുള്ളാ പ്രഭൃതികളുടെയും പ്രവർത്തനഫലമായി ഒരു പാശ്ചാത്യ സുറിയാനി അനുകൂലകക്ഷി രൂപമെടുത്തു. ഇതിനു പിന്നിൽ രാഷ്ട്രീയ കാരണങ്ങളും ഉണ്ടായിരുന്നതായി പിൽക്കാല ചരിത്രം സൂചന നൽകുന്നു. രണ്ടു കക്ഷികളും തമ്മിൽ തർക്കത്തിലായി. പൂർണ്ണമായും പാശ്ചാത്യ സുറിയാനിവൽക്കരിക്കണമെന്ന വിദേശികളുടെ ആവശ്യം മാർത്തോമ്മാ അഞ്ചാമൻ തള്ളി. *മാർത്തോമ്മാ നാലാമൻ - മാർ ഈവാനിയോസ് ഉടമ്പടി* തുടരണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം.[65]

തുടർന്ന് ഇരുവിഭാഗവും തമ്മിൽ ചർച്ച ആരംഭിച്ചു. ദീർഘകാലം പല ദിക്കിലും വച്ച് ചർച്ച നടത്തിയെങ്കിലും പാശ്ചാത്യ സുറിയാനി അധികാരത്തിനു വഴങ്ങാൻ മാർത്തോമ്മാ അഞ്ചാമൻ തയ്യാറായില്ല. മാവേലിക്കര പുതിയകാവിലും കായംകുളത്തും നടന്ന ചർച്ചകൾ സന്ധിയുടെ വക്കുവരെയെത്തിയെങ്കിലും അവ അലസിപ്പിരിഞ്ഞു.[66]

**1754-ലെ സന്ധി:** 1754 ധനു 18-നു ഡച്ച് ഈസ്റ്റ് ഇന്ത്യാ കമ്പനി മുൻകൈ എടുത്ത് നടത്തിയ ചർച്ചകളുടെ ഫലമായി മാർത്തോമ്മാ അഞ്ചാമനും, മാർ ബസേലിയോസ് ശക്രുള്ളാ മഫ്രിയാനയും തമ്മിൽ 23 പള്ളിക്കാരുടെ സാന്നിദ്ധ്യത്തിൽ ഒരു സന്ധിയുണ്ടാക്കി. ഇതനുസരിച്ച് മലങ്കരസഭയുടെ ഭരണകാര്യങ്ങളിൽ മാർത്തോമ്മാ മെത്രാന്റെ അധികാരം വിദേശികൾ അംഗീകരിച്ചു. കൂടാതെ വിശ്വാസവും ആചാരവും മാർത്തോമ്മാ നാലാമൻ പിന്തുടർന്നുപോന്നതു പോലെ തന്നെ തുടരണം എന്നും തീരുമാനിച്ചു. ഫലത്തിൽ *മാർത്തോമ്മാ നാലാമൻ - മാർ ഈവാനിയോസ് ഉടമ്പടി* ശരിവച്ച ഈ സന്ധി മൂലം മാർത്തോമ്മാ അഞ്ചാമൻ തന്റെ വാദം വിദേശികളെക്കൊണ്ട് അംഗീകരിപ്പിച്ചു. മാർ ബസേലി

യോസിനോടൊപ്പമുണ്ടായിരുന്ന പരദേശ മെത്രാന്മാരായ മാർ ഗ്രിഗോറിയോസും മാർ ഈവാനിയോസും ഈ ഉടമ്പടി വ്യവസ്ഥകൾ അംഗീകരിച്ചു.[67]

**വൈദിക വിദ്യാഭ്യാസമെന്ന തന്ത്രം:** ഒരേ കുടുംബത്തിൽ നിന്നു തന്നെ തലമുറകളായി പട്ടക്കാരെ വാഴിക്കുന്ന പാരമ്പര്യമുള്ള മലങ്കരയിൽ കേന്ദ്രീകൃതമായ ഒരു വൈദികപഠനപദ്ധതി നിലവിലില്ലായിരുന്നു. തങ്ങളുടെ ആശയപ്രചാരണത്തിന് ഉതകുന്ന നല്ലൊരുപാധി എന്ന നിലയിൽ ഇരുകൂട്ടരും വൈദികവിദ്യാഭ്യാസത്തെ കണക്കാക്കി. നാടുകടത്തപ്പെട്ട മാർ ഈവാനിയോസ്, മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാന എന്നിവരുടെ ശിഷ്യനായി അന്ത്യോഖ്യൻ ക്രമം അഭ്യസിച്ച കാട്ടുമങ്ങാട്ടു കുര്യൻ കത്തനാർ മുളന്തുരുത്തിയിൽ വൈദികവിദ്യാഭ്യാസം ആരംഭിച്ചു. 1761-ൽ മാർത്തോമ്മാ അഞ്ചാമൻ ചെങ്ങന്നൂരിലും ശെമ്മാശന്മാരെയും പൈതങ്ങളെയും പഠിപ്പിച്ചു തുടങ്ങി.[68] ഈദൃശ്യ പ്രവർത്തനങ്ങൾ കുറഞ്ഞൊരു കാലം കൊണ്ട് മലങ്കരയെ പ്രത്യക്ഷത്തിൽ തെക്കെരെന്നും വടക്കരെന്നും രണ്ടു വിഭാഗമാക്കി.

**ശക്രള്ളാ മഫ്രിയാനയുടെ അന്ത്യോഖ്യവൽക്കരണം:** വൈദികരുടെ വേഷവിധാനത്തിലാണ് പാശ്ചാത്യ സുറിയാനിക്കാർ ആദ്യം കൈവച്ചത്. കത്തനാർമാർ തങ്ങളുടെ പട്ടമായി വളർത്തിയിരുന്ന തലമുടി ചിരപ്പിച്ച് വട്ടത്തൊപ്പി ധരിപ്പിച്ചു.[69] റോമൻ മേൽക്കോയ്മയുടെ കാലത്ത് നിലച്ചുപോയ വൈദിക വിവാഹം പുനഃസ്ഥാപിക്കലായിരുന്നു അടുത്തത്.[70] മാർ യാക്കോബിന്റെ കുർബാന തക്സാ മലങ്കരയിൽ പ്രചരിപ്പിച്ചതും[71] ഇവരാണ്.

ഇദ്ദേഹത്തിന്റെ അന്ത്യകാലമായപ്പോഴേക്കും വടക്ക് - തെക്ക് ചേരിതിരിവ് രൂക്ഷമായി. വടക്കും തെക്കും രണ്ടു ക്രമങ്ങൾ നടപ്പായി എന്നും ഒരു പരിധി വരെ മാർത്തോമ്മാ മെത്രാന് വടക്കൻ ഇടവകകളിൽ സ്വാധീനം നഷ്ടമായെന്നും സൂചനകളുണ്ട്.[72] പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ പ്രചരണവും അതുവഴി ലബ്ധമാകുന്ന അധികാരവുമായിരുന്നു അന്ത്യോഖ്യരുടെ ലക്ഷ്യമെങ്കിൽ പകലോമറ്റം കുടുംബത്തിൽ മെത്രാൻ സ്ഥാനം നിലനിർത്തുക എന്നതും കൽദായ ക്രമങ്ങൾ തുടരുക എന്നതുമായിരുന്നു മാർത്തോമ്മാ അഞ്ചാമന്റെ ലക്ഷ്യം.

1765-ൽ മാർത്തോമ്മാ അഞ്ചാമൻ കാലം ചെയ്തതിനെത്തുടർന്ന് സ്ഥാനമേറ്റ ആറാമത്തെ മാർത്തോമ്മാ മെത്രാൻ രണ്ടായി പിളർന്നുകൊണ്ടിരുന്ന മലങ്കരയെ ഏകീകരിക്കുവാൻ ഒരു ത്യാഗത്തിനു തയാറായി. അതിന്റെ ഫലമായി ഇദ്ദേഹം മാർ ദീവന്നാസ്യോസ് എന്ന പേരിൽ പരദേശി മെത്രാന്മാരായ മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ്

ഇവരുടെ കാർമ്മികത്വത്തിൽ മെത്രാപ്പോലീത്താ ആയി സ്ഥാനാരോഹണം ചെയ്തു.[73] ഈ സംഭവം പോലും ആരാധനാചാരങ്ങളിൽ പാശ്ചാത്യ സുറിയാനി രീതിയിലുള്ള മാറ്റങ്ങൾ വരുത്തിയില്ല എന്ന് പിൽക്കാല ചരിത്രത്തിൽ നിന്നും വ്യക്തമാണ്.

മാർ ഈവാനിയോസ് യൂഹാനോൻ ഈ സംഭവത്തിനുശേഷം മാർ ദീവന്നാസ്യോസിന്റെ സഹായകനായി മാറി. മാർ ഗ്രീഗോറിയോസാകട്ടെ ഈ സ്ഥാനാരോഹണം കൊണ്ട് തൃപ്തനായില്ല. അദ്ദേഹം 1772 വൃശ്ചികം 17-നു പാശ്ചാത്യ സുറിയാനി ക്രമങ്ങളിൽ മല്പാനായിരുന്ന കാട്ടുമങ്ങാട്ട് കുര്യൻ കത്തനാരെ മാർ കൂറിലോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. അപ്പോഴേയ്ക്കും പാശ്ചാത്യ സുറിയാനി പക്ഷപാതികൾക്ക് വ്യക്തമായ മുൻതൂക്കം ലഭിച്ചിരുന്ന കൊച്ചിരാജ്യത്തെ ഇടവകകൾ അദ്ദേഹത്തെ ഭരണാധികാരിയായി അംഗീകരിച്ചു.[74] മറ്റു പല കാരണങ്ങൾ പറയുന്നുണ്ടെങ്കിലും താൻ ഉദ്ദേശിച്ചതുപോലെ അന്ത്യോഖ്യൻ അധീശത്വവും ക്രമങ്ങളും പൂർണ്ണമായി അംഗീകരിക്കുന്ന ഒരു മെത്രാൻ സ്ഥാനം സൃഷ്ടിക്കുക എന്നതായിരുന്നു ഈ വാഴ്ചയ്ക്കു പിന്നിൽ മാർ ഗ്രീഗോറിയോസിന്റെ ഉദ്ദേശ്യം.

സന്ധിവ്യവസ്ഥകൾ ലംഘിച്ച് തനിക്കെതിരായി മെത്രാനെ വാഴിച്ചതിൽ മാർ ദീവന്നാസ്യോസ് ക്ഷുഭിതനായി. മാർ ഈവാനിയോസ് യൂഹാനോനും അദ്ദേഹത്തോടു യോജിച്ചു. 1774 മിഥുനം 22-ന് കണ്ടനാട്ടു വച്ച് ഇവർ കാട്ടുമങ്ങാട്ട് മാർ കൂറിലോസിനെ *വടിയും മുടിയും വയ്പിച്ചു.*[75] ഇത് മാർ ദീവന്നാസ്യോസിന്റെ വിജയമായിരുന്നു. മാർ കൂറിലോസിനെയും സഹോദരനേയും വെട്ടിക്കൽ നിന്ന് അദ്ദേഹത്തിന്റെ ശിഷ്യനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ കുന്നംകുളത്തിനു കൊണ്ടുപോയി. മാർ ശക്രള്ളാ മഫ്രിയാനയിൽ നിന്നും മുളന്തുരുത്തിയിൽ വച്ച് പാശ്ചാത്യ സുറിയാനിക്രമം അഭ്യസിച്ചിരുന്ന ഇട്ടൂപ്പ് കത്തനാർ[76] പിൽക്കാലത്ത് അവയുടെ ശക്തനായ പ്രചാരകനായി. അടുത്ത ഒരു ദശാബ്ദക്കാലം കൊണ്ട് മലങ്കരയിൽ പാശ്ചാത്യ സുറിയാനി ക്രമത്തിനു പ്രചുര പ്രചാരമായി.

ക്രമേണ വന്ന ഈ മാറ്റം മാർ ദീവന്നാസ്യോസും അംഗീകരിച്ചു. അദ്ദേഹവും മാർ ഈവാനിയോസിൽ നിന്നും പുത്തൻകാവിൽ വെച്ച് പാശ്ചാത്യ സുറിയാനി ക്രമം അഭ്യസിച്ചു തുടങ്ങി.[77]

**പുതിയകാവ് സന്ധി:** മലങ്കരയുടെ പാശ്ചാത്യ സുറിയാനി ആരാധനാ രീതിയിലേയ്ക്കുള്ള അതിപ്രധാനമായ ചുവടുവയ്പായിരുന്നു 1788-ൽ മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസും തമ്മിൽ ഉണ്ടാക്കിയ ഉടമ്പടി. ഈ

ഉടമ്പടിപ്രകാരം *പുത്തൻ ക്രമം നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുർബാന ചൊല്ലുകയും പെൺകെട്ടും മാമ്മോദീസയും പഴയക്രമം നടന്നുകൊള്ളത്തക്കവണ്ണവും* ഒരു പടിയോല എഴുതി.[78]

പടിയോലയിൽ പറയുന്ന പുത്തൻ ക്രമം പാശ്ചാത്യ സുറിയാനി ക്രമവും പഴയക്രമം കൽദായ ക്രമവുമാണ്. കൽദായ പാരമ്പര്യപ്രകാരം വളരെ വിശേഷപ്പെട്ട ദിവസങ്ങളിലൊഴികെ കാപ്പയ്ക്കു പകരം *മാപ്ര* എന്ന ചെറിയ തിരുവസ്ത്രം ധരിച്ചാണ് പട്ടക്കാർ കുർബാന ചൊല്ലിയിരുന്നത്.[79] ഈ പതിവു മാറ്റി പാശ്ചാത്യ സുറിയാനി രീതിയിൽ എല്ലാ കുർബാനയ്ക്കും കാപ്പ ധരിക്കണമെന്നതാണ് ഈ പടിയോലയിലെ ഒന്നാമത്തെ തീരുമാനം.

പട്ടംകൊട ശുശ്രൂഷയും നമസ്കാരവും പാശ്ചാത്യ സുറിയാനി രീതിയിലാക്കിയപ്പോൾ വിവാഹവും മാമോദീസായും കൽദായ ക്രമപ്രകാരം തുടരാൻ പുതിയകാവ് പടിയോല അനുവദിച്ചു. ഈ ഉടമ്പടിയെ തുടർന്ന് മാർ ദീവന്നാസ്യോസിന്റെ പിൻഗാമിയാകേണ്ട മാത്തൻ കത്തനാരെ മാർ ഈവാനിയോസ് പാശ്ചാത്യ സുറിയാനി ക്രമം പഠിപ്പിച്ചു.[80]

*മാർ ദീവന്നാസ്യോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും പഠിപ്പിക്കുന്നതിനു ഉത്സാഹിക്കുകയും കുറുബാന തക്സ നമസ്കാരക്രമം, മെമ്മറാകൾ മുതലായി ശീലമുള്ള കത്തങ്ങളെക്കൊണ്ട് സുറിയാനിയിലും മലയാളത്തിലും എഴുതിച്ചു പരത്തുന്നതിനു ഉദ്യോഗിക്കുകയും ചെയ്തിരുന്നു*[81] എന്ന് ഇട്ടൂപ്പ് റൈട്ടർ രേഖപ്പെടുത്തിയിരിക്കുന്നു. ഈ പരാമർശനം മുഖവിലയ്ക്കെടുക്കുകയാണെങ്കിൽ രണ്ടു സംഗതികൾ അംഗീകരിക്കണം. ഒന്ന് മാർ ദീവന്നാസ്യോസിന്റെ ശ്രമഫലമായിയാണ് പല നമസ്കാരങ്ങളുടെയും കുർബാന തക്സായുടെയും മലയാള പരിഭാഷ ഉണ്ടായത്. രണ്ട് പാശ്ചാത്യ സുറിയാനി ക്രമങ്ങൾ പ്രചരിപ്പിക്കേണ്ടുന്ന (അതായത് അവ നിലവിലില്ലാത്ത) അവസ്ഥയായിരുന്നു അന്നുണ്ടായിരുന്നത്. ഇതിൽ രണ്ടാമത്തെ വസ്തുത മറ്റു തെളിവുകളാൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

മാർ ദീവന്നാസ്യോസ് വേദപുസ്തക പരിഭാഷയിൽ കാണിച്ച ഉത്സാഹവും നേതൃത്വവും അദ്ദേഹത്തിന് തർജ്ജമയിലുള്ള താത്പര്യം വെളിവാക്കുന്നുണ്ട്.[82] ഈ പശ്ചാത്തലത്തിൽ ഫാ. ജോസഫ് ചീരൻ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റേത് എന്നവകാശപ്പെടുന്ന കുർബാനക്രമ പരിഭാഷയും കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമൻ (1780–1865) കോട്ടയത്തു സെമിനാരിയിൽ വെച്ച് 1820-ൽ എഴുതിയ പരിഭാഷയും മാർ ദീവന്നാസ്യോസ് ഒന്നാമന്റെ കാലത്തു പരിഭാഷപ്പെടുത്തിയ മൂലത്തിൽ നിന്നല്ലേയെന്നു സംശയിക്കേ

ണ്ടിയിരിക്കുന്നു. അന്ന് അപ്രകാരം തർജ്ജമ ചെയ്യുവാൻ ഏറ്റവും സാദ്ധ്യതയുള്ള വ്യക്തി കായംകുളം പീലിപ്പോസ് റമ്പാനായിരുന്നു. പീലിപ്പോസ് റമ്പാന്റെ സുറിയാനി-മലയാള ഭാഷാസ്വാധീനവും വേദശാസ്ത്ര പാണ്ഡിത്യവും തെളിയിക്കുന്ന സുവിശേഷ പരിഭാഷ കൂടാതെ മറ്റു കൃതികൾ സമീപകാലത്ത് കണ്ടെടുത്തിട്ടുണ്ട്. കോനാട്ട് മൽപ്പാന്റെ തർജമ കുർബാന ക്രമം (ജനവും ശുശ്രൂഷകരും ചൊല്ലേണ്ടത്) മാത്രമാണ്. അതിന്റെ വിശദ വിവരങ്ങൾ പിന്നാലെ ചേർത്തിട്ടുണ്ട്.

തച്ചിൽ മാത്തുത്തരകന്റെ പീഡയുടെയും തുടർന്നുള്ള കുഴച്ചിലുകളുടെയും കാലത്ത് പാശ്ചാത്യ സുറിയാനി ക്രമം ശക്തമായി പ്രചരിക്കുകയായിരുന്നു. തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽ നിന്നും ബഹിഷ്കൃതനായ കാട്ടുമങ്ങാട്ട് മാർ കൂറിലോസിന്റെ സഹോദരൻ രണ്ടാമത്തെ മാർ കൂറിലോസ് 1795 മുതൽ മുളന്തുരുത്തി, വെട്ടിക്കൽ മുതലായ പള്ളികളിൽ താമസിച്ച് വൈദിക വിദ്യാഭ്യാസം നൽകി[83] എന്നത് വർദ്ധിച്ചു വന്ന പാശ്ചാത്യ സുറിയാനി ആഭിമുഖ്യത്തിന്റെ തെളിവായി കണക്കാക്കാം.

**തുടരുന്ന കൽദായ പാരമ്പര്യം:** 1788-ലെ പുതിയകാവു സന്ധി കൽദായ പാരമ്പര്യത്തിന്റെ അവസാനത്തിന്റെ ആരംഭമായി കണക്കാക്കാം. വടക്കുനിന്ന് തെക്കോട്ടേയ്ക്ക് അടുത്ത ഒരു ദശാബ്ദം കൊണ്ട് പാശ്ചാത്യ സുറിയാനി പാരമ്പര്യം കൽദായ പാരമ്പര്യത്തെ തള്ളിനീക്കി പ്രചരിച്ചു. വലിയ മാർ ദീവന്നാസ്യോസിന്റെ അന്ത്യകാലത്തും മാർത്തോമ്മാ ഏഴാമന്റെ കാലത്തും ഭൂരിപക്ഷവും പാശ്ചാത്യ സുറിയാനി ക്രമങ്ങളായി മാറി എങ്കിലും ചില കൽദായ പാരമ്പര്യങ്ങൾ നിലനിന്നു. 1808 ഏപ്രിൽ 10-നു ഓശാന ഞായറാഴ്ച പുത്തൻകാവു പള്ളിയിൽ നടത്തിയ *അടച്ചുതുറ* എന്ന ചടങ്ങ് കൽദായ പാരമ്പര്യത്തിലുള്ളതാണ്.[84] വലിയ മാർ ദീവന്നാസ്യോസിന്റെ കബറടക്കം നടത്തിയത് കഷ്ടാനുഭവാഴ്ചയിലെ ചൊവ്വാഴ്ച (12-4-1808) വി. കുർബാന ചൊല്ലിയാണ്. അന്നേ ദിവസം കുർബാന ചൊല്ലുക എന്നത് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിഷിദ്ധവും കൽദായ പാരമ്പര്യത്തിൽ അനുവദനീയവുമാണ്.[85]

ഒരു പക്ഷേ തച്ചിൽ മാത്തുത്തരകന്റെ പീഡയിലവസാനിച്ച റോമാവൽക്കരണ ശ്രമത്തിൽ നിന്നും രക്ഷ നേടാനായി പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ഈ കാലഘട്ടത്തിൽ ബോധപൂർവ്വം പ്രചരിപ്പിച്ചു എന്നു വിചാരിക്കുന്നതിലും യുക്തിഭംഗമില്ല. കാരണം റോമാ സുറിയാനിക്കാർ അന്നു പയോഗിച്ചിരുന്ന ക്രമങ്ങളും നസ്രാണികളുടെ കൽദായക്രമവും തമ്മിലുള്ള വിടവ് നാമമാത്രമായിരുന്നു. ആ വിടവ് വർദ്ധിപ്പിക്കാനും അതുവഴി റോമൻ അധിനിവേശം ദുർഘടമാക്കാനും ബോധപൂർവ്വമായ ശ്രമം നടന്നതായി സംശയിക്കണം.

**പഞ്ചാംഗങ്ങൾ നൽകുന്ന തെളിവ്:** ഇക്കാലത്തു രചിക്കപ്പെട്ട രണ്ടു സഭാപഞ്ചാംഗങ്ങൾ ശ്രദ്ധേയമാണ്. 1797-ൽ ചാത്തന്നൂർ പള്ളിയുടെ ഭിത്തിയിൽ എഴുതിയതും, അതിനു മുമ്പ് എഴുതപ്പെട്ടതെന്നു വിശ്വസിക്കാവുന്ന പിറവം പള്ളിയുടെ ഭിത്തിയിലെ പഞ്ചാംഗവുമാണവ. ഇവ രണ്ടിലും പ. ഗീവർഗീസ് സഹദായുടെ പെരുനാൾ മേടം 24-നും സ്ലീബാ പെരുന്നാൾ കന്നി 13-നും ആയിയാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ഇത് പേർഷ്യൻ പാരമ്പര്യമാണ്.[86] പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഇവ യഥാക്രമം മേടം 23-ഉം കന്നി 14-ഉം ആണ്. 1873-ൽ പോലും ഇവ മാറ്റം കൂടാതെ കൽദായ രീതിയിൽ നിലനിന്നിരുന്നു എന്നതിനു തെളിവുകളുണ്ട്.[87] ചാത്തന്നൂർ പഞ്ചാംഗത്തിൽ പാശ്ചാത്യ സുറിയാനി ആചാരങ്ങൾ പ്രചരിപ്പിക്കാനുള്ള ശ്രമവും കാണുന്നുണ്ട്.

**തുടരുന്ന റോമൻ പാരമ്പര്യം:** റോമൻ ആധിപത്യം അവസാനിച്ച് ഒന്നര നൂറ്റാണ്ടിനു ശേഷവും മലങ്കരസഭയിൽ ചില റോമൻ പാരമ്പര്യങ്ങൾ നിലനിന്നിരുന്നു. വലിയ മാർ ദീവന്നാസ്യോസിന്റെ അവസാന നാളുകളിൽപോലും പല റോമൻ രീതികളും പിൻതുടർന്നതായി രേഖകളുണ്ട്. അദ്ദേഹം 1793-ൽ *വിഭൂതി ബുധനാഴ്ച* ആചരിച്ചതായും 1808-ൽ *ആദ്യത്തെ ഒപ്രൂശ്മ* (സൈ്തര്യലേപനം) നടത്തിയതായും കാണുന്നു.[88] പല പെരുന്നാളുകളും റോമൻ സഭ ഇവിടെ പ്രചരിപ്പിച്ച രീതിയിലാണ് നിലനിന്നിരുന്നത്. ഉദാഹരണത്തിന് ധനു 18-ന് മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റ പെരുന്നാൾ പോർട്ടുഗീസുകാർ പ്രചരിപ്പിച്ചതുപോലെ *ആദംബ മലയിൽ* (മയിലാപ്പൂരിൽ) *സ്ലീബ വിയർത്ത പെരുനാളായി* ആണ് ചാത്തന്നൂർ, പിറവം പഞ്ചാംഗങ്ങളിൽ കാണുന്നത്.

നസ്രാണികളുടെ ഇടയിൽ ഏറ്റവും പ്രചുര പ്രചാരം നേടിയതും ആഴത്തിൽ വേരൂന്നിയതുമായ റോമൻ പാരമ്പര്യങ്ങൾ രണ്ടെണ്ണമാണ്. അവ രൂപങ്ങളുടെ ഉപയോഗവും വൈദിക ബ്രഹ്മചര്യവുമാണ്. 1795-ൽ പുത്തൻകാവ് പള്ളി കൂദാശയ്ക്ക് ചെങ്ങന്നൂർ പള്ളിയിൽ നിന്നും കന്യാസ്ത്രീ അമ്മയുടെ രൂപം കൊണ്ടുവന്നു എന്ന് ചരിത്രമുണ്ട്.[89] വളരെയധികം ശ്രമിച്ചിട്ടും ഈ പാരമ്പര്യം മാറാതെ കിടന്നു. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലത്തുപോലും പള്ളികളിൽ നിന്നും രൂപങ്ങൾ പൂർണ്ണമായും മാറിയിരുന്നില്ല.[90]

അതുപോലെതന്നെ വളരെയധികം ശ്രമിച്ചിട്ടും, കശീശന്മാർക്കു പോലും വിവാഹത്തിന് അനുവാദം കൊടുത്തിട്ടും, വൈദിക വിവാഹം വീണ്ടും പ്രാബല്യത്തിൽ കൊണ്ടുവരിക ക്ഷിപ്രസാദ്ധ്യമായില്ല. മാർ യൂയാക്കീം കൂറിലോസ് (മലങ്കരയിൽ 1846-74) *പെൺകെട്ടു കൂടാതെ പട്ടം കെട്ടുകയില്ലെന്നു കൂറിലോസിന്റെ ചട്ടം* എന്നു വേങ്ങൂർ പള്ളിയിൽ എഴുതിയിരിക്കുന്നതുപോലുള്ള[91] കർശന നിബന്ധന വെച്ചിട്ടും മാർ

പത്രോസ് പാത്രിയർക്കീസിന്റെ ആഗമന കാലത്തുപോലും ഇതു സർവ്വ സാധാരണമായില്ല.

**കണ്ടനാട് പടിയോല:** മാർത്തോമ്മാ ഏഴാമന്റെ ഹ്രസ്വമായ ഭരണവും (1808-9) അദ്ദേഹത്തിന്റെ പിൻഗാമിയെ വാഴിച്ചതിലുള്ള ക്രമരാഹിത്യവും പാശ്ചാത്യ സുറിയാനി പക്ഷപാതികൾ മുതലെടുത്തു. 1809 ചിങ്ങം ഒന്നിനു കണ്ടനാട്ടു പള്ളിയിൽ കൂടിയ *മലങ്കര പള്ളിയോഗം* കൽദായ ക്രമങ്ങളിൽ അവശേഷിച്ചിരുന്നതുകൂടി പുറംതള്ളി. പൂർണ്ണമായും പാശ്ചാത്യ സുറിയാനി ക്രമങ്ങൾ അംഗീകരിച്ചു. കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുമായിരുന്നു ഈ വിപ്ലവത്തിനു നേതൃത്വം നൽകിയത്.

ആരാധനക്രമങ്ങളെ സംബന്ധിച്ച് കണ്ടനാട്ടു പടിയോലയിലെ മൂന്ന് നിശ്ചയങ്ങളാണ് പ്രാധാന്യമർഹിക്കുന്നത്. അവ:

1. തെക്കും വടക്കും വേദാഭ്യാസത്തിനു ഓരോ പഠിത്തവീടു സ്ഥാപിക്കണം. അവിടെ പഠിച്ചു സർട്ടിഫിക്കറ്റു നേടിയവർക്കു മാത്രം സ്ഥാനം കൊടുക്കണം.

2. ആണ്ടുതക്സാ പകർത്തിയെഴുതി എല്ലാ പള്ളികളിലും ഉപയോഗിക്കണം.

3. നമസ്കാരം, കുർബാന, വിവാഹം, മാമോദീസ, മാറാനായ പെരുനാളുകൾ ഇവയെല്ലാം *യാക്കോബായ സുറിയാനിക്കാരുടെ* ക്രമം പോലെ ആചരിക്കണം.

കൂടാതെ മാർ ഈവാനിയോസ് യൂഹാനോന്റെ ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാനെയും കാട്ടുമങ്ങാട്ടു മല്പാന്റെ ശിഷ്യനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കി അദ്ദേഹത്തേയും മെത്രാന്റെ കാര്യവിചാരകന്മാരാക്കി നിയമിച്ചു.[92] ഇവർ രണ്ടുപേരും പാശ്ചാത്യ സുറിയാനിക്രമങ്ങളിൽ പണ്ഡിതരും അവയുടെ വക്താക്കളുമായിരുന്നു.

പാശ്ചാത്യ സുറിയാനിക്രമങ്ങൾ ശാശ്വതമാക്കാൻ ദീർഘവീക്ഷണത്തോടുകൂടി തയാറാക്കിയവയായിരുന്നു ഈ നിശ്ചയങ്ങൾ. സെമിനാരിയുടെ സ്ഥാപനവും സർട്ടിഫിക്കറ്റും നിലവിലുള്ള പട്ടക്കാരെ പാശ്ചാത്യ സുറിയാനിക്രമം അഭ്യസിക്കുന്നതോടൊപ്പം ഈ ക്രമം പഠിച്ചവർക്കു മാത്രമേ ഭാവിയിൽ പട്ടം ലഭിക്കൂ എന്നുറപ്പാക്കുകയും ചെയ്തു. ആണ്ടുതക്സായുടെ പ്രചരണം കൽദായ ക്രമങ്ങളായ *ഹൂദ്രയെ* നിർമ്മാർജനം ചെയ്തു. 1778-ലെ മാവേലിക്കര സന്ധിപ്രകാരം തുടരാൻ അനുവദിച്ചിരുന്ന കൽദായ ക്രമങ്ങളായ വിവാഹം, മാമോദീസാ ആദിയായവ കൂടി

എടുത്തുകളഞ്ഞ കണ്ടനാട്ടു യോഗം പാശ്ചാത്യ സുറിയാനി ആരാധനാ രീതിയുടെ സമ്പൂർണ്ണ ഔദ്യോഗിക വിജയമായിരുന്നു.

മാർത്തോമ്മാ എട്ടാമനാകട്ടെ, ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കുക എന്ന തൊഴികെ മറ്റൊരു തീരുമാനവും നടപ്പാക്കിയില്ല. ഇതോടെ റമ്പാന്മാരുടെ നേതൃത്വത്തിൽ (പ്രധാനമായും വടക്കൻ പള്ളികൾ) *കണ്ടനാടു പടിയോല* നടപ്പാക്കണമെന്ന ആവശ്യവുമായി മുന്നോട്ടുവന്നു. മെത്രാനാകട്ടെ *ഇട്ടൂപ്പ് കത്തനാർ മുതൽപേർ കീഴുനാളിൽ നടന്നിട്ടില്ലാത്ത ചട്ടങ്ങളെ മര്യാദയായി നടത്തണമെന്നു നിശ്ചയിച്ചു*[93] പ്രവർത്തിക്കുന്നതായി ആരോപിച്ചു.

വടക്കൻ ഇടവകകൾ പാശ്ചാത്യ സുറിയാനിവൽക്കരണത്തെ അനുകൂലിച്ചു എങ്കിലും വടക്ക് പൂർണ്ണമായും പാശ്ചാത്യ സുറിയാനി പക്ഷപാതികളെന്നോ തെക്ക് പൂർണ്ണമായും കൽദായ പക്ഷപാതികളെന്നോ പറയുക സാദ്ധ്യമല്ല. തെക്കുനിന്ന് കായംകുളം പീലിപ്പോസ് റമ്പാൻ ഇട്ടൂപ്പ് റമ്പാനോടൊപ്പം പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ വക്താവായപ്പോൾ വടക്ക് കിടങ്ങൻ വറുഗീസു കത്തനാർ, കോനാട്ടു മല്പാൻ, ചക്കരയകത്ത് ഇട്ടൂപ്പ് കത്തനാർ മുതലായവർ മെത്രാനോടൊത്തു നിന്നു. 1806-ലെ *ആർത്താറ്റു പടിയോല* തന്നെയും സ്വന്ത ഇടവകയിൽ ഇട്ടൂപ്പ് കത്തനാരുടെ നവീന ആരാധനക്രമങ്ങളോട് എതിർപ്പുള്ളവർ ചമച്ചതല്ലേയെന്നു സംശയിക്കേണ്ടിയിരിക്കുന്നു.

സെമിനാരി സ്ഥാപനം പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ പ്രചാരണത്തിനായിരുന്നു ഉദ്ദേശിച്ചിരുന്നത് എന്നതിന് ഏറ്റവും വലിയ തെളിവ് സെമിനാരി പഠനത്തിന് ഓരോ ഇടവകയിൽ നിന്നും ഓരോ ശെമ്മാശിനോടും പൈതലിനോടും ഒപ്പം ഓരോ കത്തനാർമാരെയും കൂടി വിടണമെന്ന ഇട്ടൂപ്പ് റമ്പാന്റെ പരാമർശനം തന്നെയാണ്.[94] എന്നാൽ പരസ്പരം വാദവും തർക്കവുമായി കഴിഞ്ഞതല്ലാതെ ദീർഘകാലത്തേയ്ക്കു മറ്റൊന്നും സംഭവിച്ചില്ല.

ഇക്കാലത്ത് കേണൽ മൺറോയുടെ പ്രീതി സമ്പാദിച്ച ഇട്ടൂപ്പ് റമ്പാന്റെ സ്വാധീനം വർദ്ധിച്ചുവന്നു. അതിനു അനുരൂപമായി മാർത്തോമ്മാ എട്ടാമന്റെ ജനപ്രീതി കുറയുകയും ചെയ്തു. ഇതിനിടയിൽ 1812-ൽ കായംകുളം പീലിപ്പോസ് റമ്പാൻ മരിച്ചുപോയതിനാൽ പാശ്ചാത്യ സുറിയാനി പക്ഷത്തിന്റെ നേതൃത്വം പൂർണ്ണമായും ഇട്ടൂപ്പ് റമ്പാനിൽ വന്നുചേർന്നു.

**സെമിനാരി സ്ഥാപനം:** രണ്ടു *പഠിത്ത വീടുകൾ* സ്ഥാപിക്കാനുള്ള *കണ്ടനാട്ടു പടിയോല* നിശ്ചയം മെത്രാൻ പാലിക്കാത്തതിനെ തുടർന്ന്, വൈദിക വിദ്യാഭ്യാസത്തിൽ അതീവ തല്പരനായിരുന്ന കേണൽ

മൺറോയുടെ സഹായത്തോടെ ഇട്ടൂപ്പ് റമ്പാൻ തനിച്ച് അതിനു ശ്രമം തുടങ്ങി. നാലു വർഷത്തെ വട്ടിപ്പണപ്പലിശ 1813-ൽ ഇട്ടൂപ്പ് റമ്പാൻ വാങ്ങി സെമിനാരി പണി ആരംഭിച്ചു. കേണൽ മൺറോയുടെ താൽപ്പര്യപ്രകാരം തെക്കും വടക്കും രണ്ട് *പഠിത്തവീടിനു* പകരം കോട്ടയത്താണ് റമ്പാൻ സെമിനാരി പണിതത്.[95] പിറ്റേവർഷം പണിതീർന്ന് സെമിനാരിയിൽ പഠിത്തം ആരംഭിച്ചു. ഇതോടെ മലങ്കരയിൽ ക്രമീകൃതമായ വൈദിക വിദ്യാഭ്യാസ പദ്ധതിയും ആരംഭിച്ചു. ആത്യന്തികമായി ആരാധനക്രമങ്ങളുടെ ഏകീകരണവും.

**പകലോമറ്റം അസ്തമിക്കുന്നു:** 1815-ൽ കിടങ്ങൻ മാർ പീലക്സീനോസിൽ നിന്നും മാർ ദീവന്നാസ്യോസ് എന്ന പേരിൽ മേല്പട്ടം സ്വീകരിക്കുകയും[96] മാർത്തോമ്മാ എട്ടാമന്റെ പിൻഗാമിയായ അയ്പ് മെത്രാനെക്കൊണ്ട് *വടിയും മുടിയും വെപ്പിച്ച്* അധികാരം പിടിച്ചെടുക്കുകയും ചെയ്തതോടെ പകലോമറ്റം കുടുംബ വാഴ്ച അവസാനിച്ചു. അതോടെ കൽദായ ക്രമങ്ങളുടെ അവസാനത്തെ പിന്തുണയും നഷ്ടമായി.

**പൗരസ്ത്യ സുറിയാനി, കൽദായ പാരമ്പര്യത്തിന്റെ അവസാനത്തെ കണ്ണി:** ആരാധനയുടെ ക്രമങ്ങൾ പൂർണ്ണമായും പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) ആയി മാറി എങ്കിലും ആരാധനാഭാഷയായി പഴയ കൽദായ സുറിയാനി തന്നെ തുടർന്നു. 19-ാം നൂറ്റാണ്ടിൽ കൽദായ സുറിയാനിയിൽ എഴുതപ്പെട്ട പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ആണ് ഉപയോഗിച്ചിരുന്നത്. 20-ാം നൂറ്റാണ്ടിന്റെ ആരംഭം വരെ ഈ രീതി തുടർന്നു. കോനാട്ടു പ്രസിന്റെ ഉത്ഭവവും അവിടെനിന്നും പാശ്ചാത്യ സുറിയാനിയിൽ അച്ചടിച്ച ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണവുമാണ് കൽദായ സുറിയാനിയെ നിഷ്കാസനം ചെയ്തത്.

കൽദായ പാരമ്പര്യത്തിന്റെ അവശിഷ്ടമായി ഇന്നു നിലനിൽക്കുന്ന ഒന്നുണ്ട്. മലങ്കരയിലെ സുറിയാനി ഉച്ചാരണം. പൊതുവായി ഉപയോഗിക്കുന്ന വാക്കുകൾക്ക് ഇന്നും പൗരസ്ത്യ സുറിയാനി ഉച്ചാരണമാണ് ഉപയോഗിക്കുന്നത്. ലിപിയും ഭാഷയും വ്യാകരണവും പാശ്ചാത്യ സുറിയാനിയായി ഒരു നൂറ്റാണ്ടു കഴിഞ്ഞിട്ടും ഈ നിലയ്ക്കു മാറ്റമില്ല.

**മലയാള പരിഭാഷ:** കൊല്ലവർഷം 985 (1809) ചിങ്ങം 1-നു നടന്ന കണ്ടനാടു യോഗവും 1815-ലെ സെമിനാരി സ്ഥാപനവും മൂലം മലങ്കര സഭ പാശ്ചാത്യ സുറിയാനി ക്രമങ്ങളെ ഔദ്യോഗികമായി അംഗീകരിയ്ക്കുകയും അരക്കിട്ടുറപ്പിക്കുകയും ചെയ്തു എന്നു പറയാം. എങ്കിലും കാലദേശ പരിമിതികൾ മൂലം മലങ്കരയിൽ പ്രചാരത്തിലിരുന്ന മറ്റു ക്രമങ്ങളുടെ അസ്തമനം ഒറ്റയടിക്കു സംഭവിച്ചില്ല. കുറഞ്ഞതു മുക്കാൽ നൂറ്റാണ്ടു കൂടിയെങ്കിലും അത്തരം സ്വാധീനങ്ങൾ മലങ്കരയിൽ നിലനിന്നു.

1806–ൽ ഡോ. ക്ലോഡിയസ് ബുക്കാനന്റെ ആഗമനത്തോടെ ആരംഭിച്ച പ്രൊട്ടസ്റ്റന്റ് സഹവാസം മറ്റൊരു സുപ്രധാന സംഭവത്തിനു വഴി മരുന്നിട്ടു. ആരാധനാക്രമങ്ങളുടെ മലയാള പരിഭാഷ. പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കരയിൽ ഉറയ്ക്കാൻ ഏറ്റം പ്രധാന കാരണമായി തീർന്ന ഈ പരിഭാഷായുഗം ആരംഭിച്ചത് വേദപുസ്തക പരിഭാഷയോടെയാണ്.

**വേദപുസ്തക പരിഭാഷ:** വേദപുസ്തകം മലയാളത്തിൽ പരിഭാഷപ്പെടുത്തി അച്ചടിച്ചു നൽകാമെന്ന ഡോ. ക്ലോഡിയസ് ബുക്കാനന്റെ വാഗ്ദാനം വലിയ മാർ ദിവന്നാസ്യോസ് (ആറാം മാർത്തോമ്മാ) സ്വീകരിച്ചു. പണ്ഡിതനായ കായംകുളം പീലിപ്പോസ് റമ്പാനെ അദ്ദേഹം പരിഭാഷയ്ക്കായി നിയോഗിച്ചു.[97] ചില ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ, ബുക്കാനന്റെ വരവിനു മുമ്പുതന്നെ കായംകുളം പീലിപ്പോസ് റമ്പാന്റെ നേതൃത്വത്തിൽ പരിഭാഷ ആരംഭിച്ചിരുന്നു.[98]

ഇത് വിപ്ലവകരമായ ഒരു കാൽവെപ്പായിരുന്നു; അതും ആരാധന ദേവഭാഷയിൽ (ഹിന്ദുവിനു സംസ്കൃതം, നസ്രാണിക്ക് സുറിയാനി) അല്ലാതെ നടത്തുന്നതിനെപ്പറ്റി ചിന്തിക്കുവാൻ പോലും സാദ്ധ്യമല്ലാത്ത യാഥാസ്ഥിതിക കേരളസമൂഹത്തിൽ. വായനപ്പടി ഏവൻഗേലിയോന്റെ രൂപത്തിൽ തലവാചകങ്ങളോടെ പരിഭാഷപ്പെടുത്തിയ നാലു സുവിശേഷങ്ങൾ 1811–ൽ ബോംബയിലെ കൂറിയർ പ്രസിൽ അച്ചടിപ്പിച്ച് മലങ്കരയിലെത്തി. ഇതായിരുന്നു പരിഭാഷായുഗത്തിലെ ഒന്നാമത്തെ ചുവടുവെയ്പ്പ്.

**പ്രൊട്ടസ്റ്റന്റു യുഗാരംഭം:** സെമിനാരിയിൽ വൈദികർക്ക് ആധുനിക വിദ്യാഭ്യാസം നൽകുക എന്ന ലക്ഷ്യത്തോടെയാണ് ആംഗ്ലിക്കൻ മിഷനറിമാരെ സെമിനാരി അദ്ധ്യാപകരായി സഭ സ്വീകരിച്ചത്. മലങ്കരസഭയുടെ ദൗർഭാഗ്യം മൂലം ആംഗ്ലിക്കൻ സഭയിലെ ലോ ചർച്ചു വിഭാഗക്കാരായ സി.എം.എസ്. മിഷനറിമാരാണ് അവിടെ അദ്ധ്യാപകരായി എത്തിയത്. സെമിനാരി സ്ഥാപനത്തിനു പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ (പിന്നീട് മാർ ദീവന്നാസ്യോസ് ദ്വിതീയൻ) സഹായിച്ച തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റും ദിവാനുമായിരുന്ന കേണൽ മൺറോ, ആംഗ്ലിക്കൻ ആരാധനക്രമങ്ങൾ പരിഭാഷപ്പെടുത്താൻ മിഷനറിമാരോട് അഭ്യർത്ഥിച്ചു. വിദൂരഭാവിയിൽ അവയെ മലങ്കരസഭ സ്വന്തം ക്രമങ്ങളായി അംഗീകരിക്കുമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു.[99]

കേണൽ മൺറോ ഈ അഭിപ്രായം പ്രകടിപ്പിക്കുന്ന 1818–നു മുമ്പുതന്നെ ബ്രിട്ടീഷ് അധികാരത്തിന്റെ അഹന്തയും പ്രൊട്ടസ്റ്റന്റു തീവ്രതയും ഉണ്ടായിരുന്ന സി.എം.എസ്. മിഷനറിമാർ ആംഗ്ലിക്കൻ ക്രമങ്ങളുടെ പരിഭാഷ ആരംഭിച്ചിരുന്നു. ഒരു പടി കൂടെ കടന്ന് ആംഗ്ലിക്കൻ സഭയുടെ

ഔദ്യോഗിക പ്രാർത്ഥനാ പുസ്തകമായ *ബുക്ക് ഓഫ് കോമൺ പ്രയേഴ്സ്* റവ. തോമസ് നോർട്ടൻ എന്ന മിഷനറി പരിഭാഷപ്പെടുത്തി. ഇത് മലങ്കര സഭയുടെ അംഗീകൃത പള്ളിക്രമങ്ങൾക്ക് ഒരു മാതൃക എന്ന നിലയിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിച്ചു. എങ്കിലും സഭ ഈ ക്രമം അംഗീകരിച്ചില്ല.[100]

**മാവേലിക്കര യോഗം:** മലങ്കരയിലെ പള്ളിക്രമങ്ങൾ പരിഷ്ക്കരിക്കണം എന്ന മിഷനറിമാരുടെ സ്വാധീനവും സമ്മർദ്ദവും വർദ്ധിച്ചുവന്നപ്പോൾ ആയതിനെക്കുറിച്ച് ആലോചിക്കുന്നതിന് 1818 ഡിസംബർ 3-നു മാവേലിക്കരയിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി. സി.എം.എസ്. മിഷനറി ബേക്കർ ഫെൻ, അദ്ധ്യക്ഷവേദിയിൽ നിന്നുകൊണ്ട് പരിഷ്കരണം ആവശ്യമാണെന്ന് പ്രസ്താവിച്ചു. കോനാട്ടു മല്പാൻ തുറന്ന് എതിർത്തതിനാലും ജനപ്രതിനിധികൾ അംഗീകരിക്കാതിരുന്നതിനാലും ഈ ശ്രമം പരാജയപ്പെട്ടു.[101] ഇത് മിഷനറിമാർക്ക് ഏറ്റ ആദ്യ പരാജയമായിരുന്നു.

ഈ സുന്നഹദോസിനു ഏതാനും ദിവസം മുമ്പ് നവംബർ 29-നു മാവേലിക്കര പള്ളിയിൽ വെച്ച് കത്തനാരന്മാരുടെ ആവശ്യപ്രകാരം ആംഗ്ലിക്കൻ ആരാധനയുടെ ഏതാനും ഭാഗങ്ങൾ റവ. തോമസ് നോർട്ടൻ ഉപയോഗിച്ചു കാണിച്ചു.[102] ഇത് സുന്നഹദോസിനു മുമ്പ് സഭ നടത്തിനോക്കിയ ഒരു പ്രായോഗിക പരീക്ഷയായി വേണം കണക്കാക്കാൻ. പക്ഷേ ആംഗ്ലിക്കൻ ആരാധനാരീതി നസ്രാണികൾക്ക് സ്വീകാര്യമായില്ല എന്നാണ് സുന്നഹദോസിന്റെ തീരുമാനം സൂചിപ്പിക്കുന്നത്. ഇക്കാലത്തൊന്നും *ബുക്ക് ഓഫ് കോമൺ പ്രയേഴ്സിന്റെ* മലയാള പരിഭാഷ അച്ചടിക്കപ്പെട്ടിരുന്നില്ല. 1830-ൽ മാത്രമാണ് ഇത് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയത്.[103]

**ആദ്യ കുർബാനക്രമ പരിഭാഷ:** സി.എം.എസ്. മിഷനറിമാരുടെ മലയാള പരിഭാഷകൾ നസ്രാണികളെ സ്വാധീനിക്കുവാനിടയുണ്ടെന്ന വസ്തുത നസ്രാണികളും മനസ്സിലാക്കി. ആ വിധത്തിലുള്ള പരിഭാഷ ശ്രമങ്ങൾ നസ്രാണികളും ഈ കാലഘട്ടത്തിൽ ആരംഭിച്ചു. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ആദ്യ മലയാള ആരാധനക്രമം 1820-ൽ കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമൻ സെമിനാരിയിൽ വെച്ച് എഴുതിയ *സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായെക്കററെന്നു വിളിക്കപ്പെടുന്ന സുറിയാനിക്കാര ക്രിസ്ത്യാനികൾ അന്തിയിലും മയ്യലിലും നമസ്കരിക്കെണ്ടും ക്രമം* എന്ന ഗ്രന്ഥമാണ്.[104] ഈ കൈയെഴുത്തു കൃതിയിൽ താഴെപ്പറയുന്നവ ഉൾപ്പെടുന്നു.

1) കുരിശു വരപ്പാൻ (കൗമ്മാ).

2) സന്ധ്യാനമസ്കാരം (*പട്ടാങ്ങപ്പെട്ട*.... വരെ ഇന്നത്തേതു പോലെ തന്നെ).

3) കന്യകമറിയാമിനോടുള്ള അപേക്ഷ.

4) ശയന നമസ്കാരം (*ഞങ്ങൾക്കുള്ള കർത്താവേ*... ഇന്നുപയോഗിക്കുന്ന തർജ്ജമ സഹിതം).

5) മാർ അപ്രേമിന്റെ അപേക്ഷകൾ.

6) പാതിരായുടെ നമസ്കാരം (സങ്കീർത്തന പരിഭാഷകൾ സഹിതം).

7) പ്രഭാത നമസ്കാരം.

8) പത്ത് കല്പനകൾ.

9) കൂദാശകൾ.

10) ശുദ്ധമാന പള്ളിയുടെ കല്പനകൾ.

11) മനോഗുണ പ്രവർത്തികൾ.

12) ചാവു ദോഷങ്ങൾ (മരണകരമായ പാപങ്ങൾ).

13) സന്ധ്യയുടെ മെമ്രാകൾ (മാർ യാക്കോബ്).

14) മാർ പീലക്സീനോസിന്റെ അപേക്ഷ.

15) അനുതാപത്തിന്റെ ഏഴ് മസുമൂറകൾ.

16) കുർബാനക്രമം (ജനവും ശുശ്രൂഷകരും ചൊല്ലേണ്ടത്).

17) സ്പർഹായോ.[105]

18) നോമ്പു കണക്ക്.

19) എപ്പക്കത്തി.

20) പെരുനാൾ പട്ടിക.

ഈ കൃതിയുടെ അവസാനം *ഇംഗ്ലീഷന്മാരുടെ നമസ്കാരത്തിൽ നമുക്കു കൊള്ളാവുന്ന*വയായി അഞ്ച് അപേക്ഷകൾ മലയാളത്തിൽ ചേർത്തിട്ടുണ്ട്. ഇത് മിഷനറിമാരുടെ തർജ്ജമയാണ്. *ബുക്ക് ഓഫ് കോമൺ പ്രയേഴ്സി*ന്റെ രൂപത്തിൽ മലങ്കരസഭ ആരാധനക്രമങ്ങളെ മാറ്റാൻ തയാറായില്ലെങ്കിലും, അവയിലെ നല്ല വശം ഉൾക്കൊള്ളാൻ തയാറായി എന്നതാണ് ഇതിൽ നിന്നും മനസ്സിലാകുന്ന വസ്തുത.

**മാവേലിക്കര പടിയോല:** ചെറുപ്പക്കാരും അധികാര ഗർവുള്ളവരുമായ കൂടുതൽ മിഷനറിമാർ വന്നതോടെ സെമിനാരിയിലും സുറിയാനിപ്പള്ളികളിലും പ്രൊട്ടസ്റ്റന്റു വിശ്വാസം പരസ്യമായി പഠിപ്പിക്കാൻ തുടങ്ങി. കൂടാതെ പ്രൊട്ടസ്റ്റന്റു രീതിയിൽ അവർ ആരാധനയും ആരംഭിച്ചു. ഇതോടെ മലങ്കര-ആംഗ്ലിക്കൻ ബന്ധം വഷളായി. 1836 ജനുവരി 16-നു മാവേലിക്കര സുന്നഹദോസ് കൽക്കട്ട ബിഷപ്പ് ദാനിയേൽ വിത്സന്റെ നിർദ്ദേശങ്ങൾ തള്ളിക്കളഞ്ഞ് സുപ്രസിദ്ധമായ *മാവേലിക്കര പടിയോല* എഴുതിയതോടെ ബന്ധം ഔദ്യോഗികമായി അവസാനിച്ചു.

മാവേലിക്കര സുന്നഹദോസിലെ പരാജയം മിഷനറിമാരുടെ വാശി വർദ്ധിപ്പിച്ചു. *ബുക്ക് ഓഫ് കോമൺ പ്രയേഴ്സ്* അടിച്ചേൽപ്പിക്കുന്നതിനു പകരം മലങ്കരസഭ ഉപയോഗിച്ചുവരുന്ന പാശ്ചാത്യ സുറിയാനി കുർബാന തക്സായിൽ പ്രൊട്ടസ്റ്റന്റു വിശ്വാസങ്ങൾക്കനുസരിച്ച തിരുത്തലുകൾ വരുത്തുക എന്ന തന്ത്രം അവർ സ്വീകരിച്ചു. ഇതിനായി പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ, എരുത്തിക്കൽ മർക്കോസ് കത്തനാർ, കൈതയിൽ ഗീവറുഗീസു കത്തനാർ, യൗസേഫ് കത്തനാർ എന്നീ നാലു പേരെ മിഷനറിമാർ നിയമിച്ചു.[106] എന്നാൽ മിഷനറിമാർ നിർദ്ദേശിച്ച തിരുത്തലുകൾ വരുത്തിയതും പിൽക്കാലത്ത് *അരക്കുർബാന* എന്നു പരിഹാസപ്പേര് ലഭിച്ചതുമായ ഈ തക്സാ ഉപയോഗിക്കുവാൻ ഈ നാലിൽ മൂന്നു പട്ടക്കാരും വിസമ്മതിച്ചു.[107] 1837 കന്നി 13-നു ഈ തക്സാ ഉപയോഗിച്ച് പള്ളം പള്ളിയിൽ കുർബാന ചൊല്ലി.[108]

ഇപ്രകാരമുള്ള ഭേദഗതിയും അതിന്റെ ഉപയോഗവും ആരുടെ നിർദ്ദേശങ്ങൾ മാവേലിക്കര സുന്നഹദോസ് നിഷേധിച്ചുവോ ആ കൽക്കട്ടാ ബിഷപ്പ് വിത്സൻ മിഷനറിമാർക്കു നൽകിയ നിർദ്ദേശത്തിനു കടകവിരുദ്ധമായിരുന്നു.[109] ഈ തക്സാ ഉപയോഗിച്ച് അബ്രഹാം മൽപ്പാൻ സെമിനാരി ചാപ്പലിൽ കുർബാന അർപ്പിച്ചതായും രേഖപ്പെടുത്തിയിട്ടുണ്ട്.[110] ഇതിനിടെ മല്ലപ്പള്ളി പള്ളിയിൽ നിന്നും പിണങ്ങിമാറിയ ഒരു കൂട്ടം ആളുകൾക്കായി മിഷനറിമാർ സ്വന്ത നിലയിൽ ഒരു പള്ളിയ്ക്ക് 1836 മാർച്ച് 9-നു കല്ലിട്ടു[111] പണിപൂർത്തിയാക്കി. ഈ പള്ളിയിൽ *അരകുർബാനയും* ആംഗ്ലിക്കൻ ക്രമവും മാറിമാറി ഉപയോഗിച്ചു വന്നു.[112]

**ആംഗ്ലിക്കൻ സഹവാസത്തിന്റെ ഫലങ്ങൾ:** *ബുക്ക് ഓഫ് കോമൺ പ്രയേഴ്സ്* പരിഭാഷപ്പെടുത്തി പ്രചരിപ്പിച്ചതു മൂലം മിഷനറിമാർ ഉദ്ദേശിച്ചതുപോലെ പ്രൊട്ടസ്റ്റന്റു വിശ്വാസം മലങ്കരയിൽ പ്രചരിച്ചില്ലെങ്കിലും മറ്റു ചില പ്രയോജനങ്ങൾ മലങ്കരസഭയ്ക്ക് ലഭിച്ചു. പാശ്ചാത്യ സുറിയാനി ക്രമത്തിൽ ഉള്ളതാണെങ്കിലും മലങ്കരയിൽ ലബ്ധ പ്രതിഷ്ഠ ലഭിക്കാതിരുന്ന വി. കുർബാനയിലെ വേദവായനകൾക്ക് പ്രചാരം ലഭിച്ചു എന്നതാണ് അവയിൽ ഒന്നാമത്തേത്. സങ്കീർത്തനങ്ങൾക്കും പ്രസംഗത്തിനും ആരാധനയിൽ സ്ഥാനം ലഭിച്ചു എന്നത് രണ്ടാമത്തേത്. മൂന്നാമതായി മിഷനറിമാരുടെ മാതൃക, ആരാധനക്രമങ്ങൾ മലയാളത്തിലാക്കുന്നതിനു മലങ്കരസഭയ്ക്ക് പ്രചോദനമായി.[113] മൊത്തത്തിൽ നവീകരണ കോലാഹലം മലങ്കരയിൽ അന്നും പിടിവിടാതെ നിന്നിരുന്ന റോമൻ ആരാധനക്രമങ്ങളുടെ സ്വാധീനത്തിനു കുറവുണ്ടാക്കി.

ബ്രിട്ടീഷ് മിഷനറിമാരുടെ ആംഗ്ലിക്കൻ ആരാധനാക്രമ പ്രചാരണത്തിനും അബ്രഹാം മൽപ്പാന്റെ നവീകരണശ്രമങ്ങൾക്കും മറുമരുന്ന്

എന്ന നിലയിൽ മലങ്കരസഭ പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ കാര്യത്തിൽ കൂടുതൽ തീവ്രവാദ നിലപാടെടുക്കാൻ നിർബന്ധിതമായി. പരദേശി മെത്രാൻ മാർ യൂയാക്കീം കൂറിലോസിന് ഈ നിലപാടെടുത്തതിൽ നിർണ്ണായക പങ്കുണ്ട്. പിന്നീട് 1876-ൽ വന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസിന് പാശ്ചാത്യ സുറിയാനി ക്രമങ്ങളൊഴികെയുള്ളവയെ നിർമാർജനം ചെയ്യുന്നതിന് ഈ നിലപാട് സഹായകമായി.

ഭാഗ്യവശാൽ ഇത്തരം ധ്രുവീകരണത്തിൽ സാധാരണ സംഭവിക്കുന്ന (ലോകത്തിനു നേരെ വാതിൽ കൊട്ടിയടക്കുക) എന്ന ദൗർഭാഗ്യം മലങ്കരസഭയ്ക്കുണ്ടായില്ല. ഇതിനുത്തരവാദി പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനാണ്. 1836-ലെ *മാവേലിക്കര പടിയോലയെ* തുടർന്ന് മിഷനറിമാരും മലങ്കരസഭയും തമ്മിലുള്ള വിടവ് പൂർണമാവുകയും മിഷനറിമാർക്ക് മലങ്കരസഭയുടെ പള്ളികളിൽ പ്രസംഗിക്കാനുള്ള അനുവാദം ചേപ്പാട്ട് മാർ ദീവന്നാസ്യോസ് പിൻവലിക്കുകയും ചെയ്തു. അതോടെ മിഷനറിമാർ സ്വന്തമായി പള്ളികൾ വെയ്ക്കാൻ ആരംഭിച്ചു.

**നവീകരണ യുഗം:** സഭയെ മൊത്തത്തിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിലാക്കാനുള്ള ശ്രമം പരാജയപ്പെട്ടതോടെ ഭഗ്നാശനായ പാലക്കുന്നത്ത് അബ്രഹാം മല്പാൻ തന്റെ ഇടവകയായ മാരാമണ്ണു പള്ളിയിൽ നവീകരണം ഏകപക്ഷീയമായി നടപ്പാക്കി. കൊ.വ. 1012 കന്നി 18-നു ആയിരുന്നു ഈ സംഭവം.[114] മാരാമണ്ണു ഇടവകക്കാർ ഇതിനെ അനുകൂലിച്ചു. തുടർന്ന് മാരാമണ്ണുകാരെ മലങ്കര മെത്രാപ്പോലീത്താ മുടക്കി. മാരാമണ്ണുകാർക്ക് മറ്റെവിടെയും *തീ പോലും ലഭിക്കാത്ത* സ്ഥിതി ഉണ്ടായി എന്നതാണ്[115] ആ നവീകരണത്തിന്റെ ആത്യന്തികഫലം. പരിഷ്കരിച്ച തക്സാ ഉപയോഗിച്ച് മാരാമണ്ണു പള്ളിയിൽ ആദ്യം കുർബാന ചൊല്ലിയത് 1012 ചിങ്ങം 15-നു ആണെന്നും കാണുന്നുണ്ട്.[116]

പാലക്കുന്നത്തു മല്പാൻ തിരുത്തിയ തക്സാ നിലവിലില്ല.[117] മല്പാന്റെ പരിഷ്കാരങ്ങളുടെ യഥാർത്ഥസ്ഥിതി അറിയാൻ ഇന്നു മാർഗ്ഗമില്ല. അദ്ദേഹത്തിന്റെ കാലശേഷം അനേകം പ്രാവശ്യം ഈ തക്സായിൽ നവീകരണക്കാർ മാറ്റംവരുത്തിയിട്ടുണ്ട്.[118] മൽപ്പാൻ വരുത്തിയതായി പറയുന്ന പരിഷ്കാരങ്ങളിൽ പലതും പിൽക്കാലത്ത് അദ്ദേഹത്തിന്റെ പിൻഗാമികൾ കൂട്ടിച്ചേർത്തതാണെന്നും പറയുന്നുണ്ട്. പൊതുവിൽ മല്പാന്റേതായി അംഗീകരിച്ചിരിക്കുന്ന ഭേദഗതികൾ താഴെ പറയുന്നവയാണ്.

1) പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു.

2) മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനകൾ മുഴുവൻ നീക്കി.

3) കുർബാന, ബലി ആണെന്നുള്ള വിശ്വാസം പ്രകടിപ്പിക്കുന്ന ഭാഗങ്ങൾ നീക്കി.

4) കുർബാന രണ്ടായിട്ടു കൊടുക്കണമെന്നു തീരുമാനിച്ചു.

5) രഹസ്യ കുമ്പസാരം നിർത്തലാക്കി.

6) കൈക്കൊള്ളാൻ ആളില്ലാത്തപ്പോൾ കുർബാന ചൊല്ലുന്ന രീതി നിർത്തലാക്കി.[119]

തന്റെ കാലശേഷം മാരാമണ്ണു ഇടവകയ്ക്ക് പട്ടത്വ പിന്തുടർച്ച ഉറപ്പാക്കാനായി അബ്രഹാം മൽപ്പാൻ സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ ശീമയിലേക്കയച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേൽപ്പട്ടം സ്വീകരിച്ചു മാർ മാത്യൂസ് അത്താനാസ്യോസ് 1843-ൽ മടങ്ങി എത്തി.[120]

അബ്രഹാം മൽപ്പാന്റെ പ്രതീക്ഷയ്ക്കു വിരുദ്ധമായി മാർ മാത്യൂസ് അത്താനാസ്യോസ് നവീകരണ തക്സായ്ക്കു പകരം യഥാർത്ഥ കുർബാന തക്സായും പള്ളിക്രമങ്ങളും ഉപയോഗിക്കുകയും മാരാമണ്ണിന്റെ മെത്രാൻ സ്ഥാനത്തിനു പകരം മലങ്കര മെത്രാൻ സ്ഥാനത്തിനു തന്നെ ശ്രമിച്ചു തുടങ്ങുകയും ചെയ്തു. ഇതു മല്പാനു ഒരു തിരിച്ചടിയായി.[121] ചേപ്പാട്ടു മാർ ദീവന്നാസ്യോസ് സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് കൊ.വ. 1027 കർക്കിടകം 15-നു മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാനായി തിരുവെഴുത്തു വിളംബരം ലഭിച്ചു. പള്ളിക്രമങ്ങൾ ഭേദഗതി ചെയ്യുകയില്ല എന്നു ഉറപ്പു ലഭിച്ചതിനു ശേഷമാണ് തിരുവെഴുത്തു വിളംബരം നൽകിയത് എന്ന് ചില സൂചനകളുണ്ട്.[122] മാർ മാത്യൂസ് അത്താനാസ്യോസ് തന്റെ ജീവിതകാലത്തൊരിക്കലും നവീകരിച്ച ക്രമങ്ങൾ ഉപയോഗിച്ചില്ല എന്നും പറയുന്നുണ്ട്.[123]

**അച്ചടി-പരിഭാഷാ യുഗം**: ഈ കാലഘട്ടത്തിലാണ് മലങ്കരയിൽ ആദ്യമായി ആരാധനാക്രമങ്ങൾ അച്ചടിക്കപ്പെട്ടത്. 1861-ൽ ഇടവഴിക്കൽ പീലിപ്പോസു കോറെപ്പിസ്ക്കോപ്പാ കല്ലച്ചിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച സുറിയാനി ശ്ഹീമോ നമസ്കാരം ഇവയിൽ ഒന്നാണ്.[124]

മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാൻ സ്ഥാനം ഉറച്ചതിനു ശേഷമാണ് സുറിയാനിക്രമങ്ങളുടെ പരിഭാഷ ഊർജ്ജിതമായി സഭയിൽ ആരംഭിച്ചത്. ഇക്കാര്യത്തിൽ പിന്നീട് രണ്ടു കക്ഷികളും പരസ്പരം മത്സരിച്ചു. നവീകരണത്തിന്റെ ഒരു ലക്ഷണമായി പരിഭാഷയെ പൊതുവെ കണക്കാക്കിയിരുന്നെങ്കിലും മലയാളക്രമങ്ങളോട് വളർന്നു വരുന്ന ആഭിമുഖ്യം കണ്ടില്ലെന്നു നടിക്കാൻ യാഥാസ്ഥിതിക പക്ഷത്തിനും സാധിച്ചില്ല. മലയാള പരിഭാഷയിൽ പുസ്തകങ്ങൾ പ്രചരിക്കു

ന്നതിനു മുമ്പുതന്നെ സുറിയാനി പുസ്തകത്തിൽ നോക്കി *ഉടനുടൻ പരിഭാഷ* എന്ന രീതി പ്രചാരത്തിലായി.

കൊ.വ. 1031-ൽ (1856) കോട്ടയം സുറിയാനി സെമിനാരി പ്രസിൽ ഒരു പ്രാർത്ഥന പുസ്തകം അച്ചടിച്ചു പ്രസിദ്ധീകരിച്ചതായി കാണുന്നുണ്ട്.[125] ഈ പുസ്തകത്തിൽ *കൃപ നിറഞ്ഞ മറിയമേ...* എന്ന പ്രാർത്ഥന ഇല്ലായിരുന്നത്രേ. ഈ പുസ്തകം മലയാളത്തിലാണെങ്കിൽ അതായിരിക്കണം മലങ്കരസഭയിലെ മലയാളത്തിൽ അച്ചടിക്കപ്പെട്ട ആദ്യ പ്രാർത്ഥനാ പുസ്തകം.

ഈ പുസ്തകത്തിനു ബദലായി പ്രസിദ്ധപ്പെടുത്തി എന്നു പറയുന്ന 1859-ൽ അച്ചടിക്കപ്പെട്ട നമസ്ക്കാരക്രമമാണ് ലഭ്യമായ ഏറ്റവും പഴയ മലയാളം പ്രാർത്ഥനാ പുസ്തകം. *സ്തുതിചൊവ്വാകപ്പെട്ട സുറിയാനി ക്രിസ്ത്യാനിക്കാരുടെ നമസ്കാരക്രമങ്ങൾ സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയത* എന്നാണ് ഈ പുസ്തകത്തിന്റെ തലക്കെട്ട്. *ഇത് മ. രാ. രാ. ചതുരങ്ക പട്ടണം കാളഹസ്തിയപ്പ മുതലിയാര അവർകളുടെ മകൻ കോഴിക്കോട് സിവിൽ സെഷൻ കോടതി ശിരസ്തെദാർ അരുണാചല മുതലിയാരുടെ വിദ്യാവിലാസ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടു (1859-ാം വർഷം മാർച്ച് മാസം) പ്രന്റർ യശായ* എന്ന പ്രസിദ്ധീകരണ വിവരണവും ഒന്നാം പേജിൽ കാണുന്നുണ്ട്.

41 പേജുള്ള ഈ പ്രാർത്ഥനക്രമത്തിൽ താഴെ പറയുന്ന സംഗതികൾ അടങ്ങിയിരിക്കുന്നു.[126]

1) നമസ്കാരത്തെക്കുറിച്ചുള്ള കാനോൻ.
2) സന്ധ്യയുടെ നമസ്കാരം.
3) ശയന നമസ്കാരം.
4) പാതിരാത്രിയുടെ നമസ്കാരം.
5) പ്രഭാത നമസ്കാരം.
6) ഏഴരയുടെ നമസ്കാരം.
7) ഉച്ചയുടെ നമസ്കാരം.
8) ഇരുപത്തിരണ്ടരയുടെ നമസ്കാരം.
9) പള്ളിയകത്തു പ്രവേശിക്കുമ്പോൾ.
10) കുമ്പസാരത്തെക്കുറിച്ച്.
11) പ്രമാണങ്ങൾ (10 കല്പനകൾ).
12) കുർബാനക്രമം.
13) മസുമൂറ.
14) ഇശൈനുഹാറാ.
15) പള്ളിതാമക്കളെ എന്ന അപേക്ഷ.

16) ദൈവമേ അനുഗ്രഹിക്ക.
17) അനുതാപത്തിന്റെ അപേക്ഷ.
18) മെമ്രേ.
19) പീലക്സീനോസു ബാവായുടെ പ്രാർത്ഥന.
20) കുമ്പസാരത്തെക്കുറിച്ച് വീണ്ടും.
21) നോമ്പിൽ ഉച്ചയുടെ.
22) ഓശാന കഴിഞ്ഞു ചൊല്ലേണ്ട കൗമ്മാ.
23) ഭക്ഷണ നമസ്കാരങ്ങൾ.
24) നമസ്കാരം കഴിഞ്ഞു ചൊല്ലേണ്ടുന്ന അപേക്ഷ.

ഈ നമസ്കാര പുസ്തകം ശീമക്കാരൻ യൂയാക്കീം മാർ കൂറിലോസിന്റെ കല്പനപ്രകാരം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ) അച്ചടിപ്പിച്ചതായി ആണു വിശ്വസിക്കപ്പെടുന്നത്.[127] ഈ നമസ്ക്കാര ക്രമത്തിൽ ഉൾപ്പെട്ട കുർബാന ക്രമത്തിൽ ജനങ്ങൾ ചൊല്ലേണ്ട ഭാഗങ്ങൾ മാത്രമേ ഉള്ളു. പട്ടക്കാരനോ, ശുശ്രൂഷകനോ ചൊല്ലേണ്ട ഭാഗങ്ങൾ ഇല്ല. ഗീതങ്ങളും ഇല്ല.

അടുത്തതായി കാണുന്ന അച്ചടിച്ച മലയാളം കുർബാനക്രമം 1869-ൽ കൊച്ചിയിൽ നിന്നും ജോസഫ് കത്തനാർ പ്രസിദ്ധീകരിച്ചതാണ്. *സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ കുറുബാനക്രമത്തിന്റെ തർജ്ജമ* എന്നാണ് വെസ്റ്റേൺ സ്റ്റാർ ഓഫീസിൽ അച്ചടിച്ച ഈ പുസ്തകത്തിന്റെ പേര്. 1869 സെപ്റ്റംബർ 15 എന്ന് തീയതി വെച്ച ഇതിന്റെ മുഖവുരയിൽ നിന്നും മനസിലാകുന്ന ശ്രദ്ധേയമായ ചില വസ്തുതകളുണ്ട്. അവ.

1) പള്ളികളിൽ കുർബാനക്രമം പരിഭാഷപ്പെടുത്തി ചൊല്ലുന്ന പതിവുണ്ട്.

2) അപ്രകാരം ചൊല്ലുന്നതിൽ ഐകരൂപ്യം ഇല്ലാത്തതിനാലാണ് ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നത്.

3) കുർബാന തക്സാ പൂർണമായി പരിഭാഷപ്പെടുത്തിയിട്ടില്ല.

4) പരിഭാഷപ്പെടുത്തിയാൽ ലയം മാറുന്ന ഏതാനും സുറിയാനി ഗീതങ്ങൾ മലയാള ലിപിയിൽ ചേർത്തിട്ടുണ്ട്.[128]

അന്ന് കുർബാന തക്സാ മലയാളത്തിലേയ്ക്ക് തർജമ ചെയ്തിട്ടില്ല എന്ന് ഈ മുഖവുരയിൽ നിന്നും തെളിയുന്നു. 1031-ലെ മാർ മാത്യൂസ് അത്താനാസ്യോസിന്റെയോ 1859-ലെ ഇട്ടൂപ്പ് കത്തനാരുടെയോ കുർബാനക്രമങ്ങളെപ്പറ്റി യാതൊരു സൂചനയും ഈ മുഖവുരയിലില്ല.

ആരാണീ ജോസഫ് കത്തനാർ? 1852-ൽ മാർ അത്താനാസ്യോസിനു സെമിനാരി കൈവശം കിട്ടിയശേഷം തന്റെ മാതുലപുത്രനും അബ്രഹാം മല്പാന്റെ ശിഷ്യനുമായ ഉലശേരിൽ ജോസഫ് കത്തനാരെ അവിടെ മല്പാനായി നിയമിച്ചു.[129] ഈ കുർബാനക്രമത്തിന്റെ കർത്താവ് ഇദ്ദേഹമാകാനാണ് സാദ്ധ്യത. ഇതിൽ പലയിടത്തും അത്ര പ്രകടമല്ലാതെ കാണുന്ന നവീകരണ തിരുത്തലുകൾ ഈ സാദ്ധ്യതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. അങ്ങനെയെങ്കിൽ ഈ പുസ്തകത്തിൽ 1859-ലെ ഇട്ടൂപ്പ് കത്തനാരുടെ കുർബാനക്രമത്തെക്കുറിച്ചുള്ള നിശബ്ദത അതു പ്രതി പക്ഷന്റേത് ആയതിനാൽ ആണെന്നു കരുതാം. എന്നാൽ കൊ.വ. 1031-ലെ മാർ അത്താനാസ്യോസിന്റെ കുർബാനക്രമത്തെപ്പറ്റിയുള്ള നിശ ബ്ദത ദുരൂഹമായിരിക്കുന്നു.

ലേഖകന്റെ അനുമാനത്തിൽ 1031-ലെ നമസ്ക്കാരക്രമത്തെപ്പറ്റിയുള്ള പരാമർശത്തിൽ എന്തോ ഒരു ദുരൂഹത ഉണ്ട്. ഒന്നുകിൽ ആ കൃതി, മാർ അത്താനാസ്യോസിനെ നവീകരണ പക്ഷപാതിയാക്കാൻ പിൽക്കാലത്ത് കെട്ടിച്ചമച്ചതാണ്. അല്ലെങ്കിൽ ആ കൃതി സുറിയാനിയിൽ തന്നെയാണ്. അതുമല്ലെങ്കിൽ അപ്രകാരം ഒരു കൃതി നിലവിലില്ല.

1869-ലെ കുർബാനക്രമത്തിൽ ശുശ്രൂഷകൻ ചൊല്ലേണ്ട ഭാഗങ്ങൾ കൂടി പരിഭാഷ ചെയ്തു ചേർത്തിട്ടുണ്ട്. മുഖവുരയിൽ സൂചിപ്പിച്ച മല യാള ലിപിയിലുള്ള സുറിയാനി ഗീതങ്ങൾ കൂടാതെ, ഏവൻഗേലിയോനു ശേഷം ചൊല്ലാനായി രണ്ടു മലയാള ഗീതങ്ങൾ ചേർത്തിട്ടുണ്ട് (പേജ് 21). ഈ പാട്ടുകൾ യഥാർത്ഥ തക്സായിൽ ഇല്ലാത്തതും മാർത്തോമ്മാ സഭയുടെ തക്സായിൽ ഉള്ളതുമാണ്.[130] കൂടാതെ തൂയോബായുടെ പ്രുമി യോൻ - സെദ്റാകളും മലയാളത്തിൽ ചേർത്തിട്ടുണ്ട്.

ഇതിനിടെ മാർ അത്താനാസ്യോസിനോട് പല കാരണങ്ങളാൽ എതി ർത്തു നിന്നിരുന്നവർ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ ഡയർബക്കറി ലയച്ചു. അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മാർ ജോസഫ് ദീവന്നാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം സ്വീകരിച്ച് 1865-ൽ മടങ്ങിയെത്തി മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചു.

**തക്സാ പരിഭാഷ:** ഈ കാലത്തൊക്കെയും തക്സാ സുറിയാനി യിൽ തന്നെ തുടരുകയായിരുന്നു. ആദ്യമായി ഒരു തക്സാ പരിഭാഷ പുറത്തു വന്നത് 1872-ലാണ്.[131] കോട്ടയത്ത് മിഷൻ പ്രസിൽ *യാക്കോബു ശ്ലീഹായുടെ കുറുബാനക്രമം* എന്ന പേരിൽ അച്ചടിച്ച ഈ കൃതി പിൽ ക്കാലത്ത് അബ്രഹാം മല്പാൻ ഭേദഗതി വരുത്തിയ തക്സായുടെ പരി ഭാഷ എന്ന് നവീകരണക്കാർ കൊട്ടിഘോഷിക്കയുണ്ടായി. ഇതിന്റെ

കർത്തൃത്വം കോവൂർ ഐപ്പ് തോമാ കത്തനാരിൽ നിക്ഷേപിക്കുകയും ചെയ്തു. എന്നാൽ യഥാർത്ഥത്തിൽ ഈ കൃതി, ഹെൻറി ബേക്കർ എന്ന മിഷനറിയുടെ സൃഷ്ടിയാണ്.[132] സി.എം.എസ്. മിഷനറിയുടെ സൃഷ്ടി യായിട്ടും പ്രൊട്ടസ്റ്റന്റു പരിഷ്ക്കാരങ്ങൾ (നോട്ടക്കുറവു മൂലമാകാം) പൂർ ണമായും വരുത്താൻ ഈ കൃതിയിലും കഴിഞ്ഞില്ല.

**കുർബാനക്രമ യുദ്ധം:** ഇതിനിടയിൽ പോക്കറ്റ് ബുക്ക് സൈസിൽ ഒരു കുർബാനക്രമം മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി തുടങ്ങി. *കുറു ബാനക്രമം സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയത് കോട്ടയത്തെ സെമിനാരിയിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അച്ചു കൂടത്തിൽ അച്ചടിക്കപ്പെട്ടത* എന്ന പുറംചട്ടയിൽ രേഖപ്പെടുത്തിയിരി യ്ക്കുന്ന 1875-ൽ പ്രസിദ്ധീകരിച്ച അഞ്ചാം പതിപ്പ് ഏതാണ്ട് പൂർണമായും ഒരു നവീകരണ കൃതിയാണ്. ജനങ്ങൾ ചൊല്ലേണ്ടുന്ന ഭാഗങ്ങൾ മാത്ര മുള്ളതും 43 പേജു മാത്രം ഉള്ളതുമായ ഈ പുസ്തകത്തിൽ കുമ്പ സാരക്രമവും ഏഴരയുടെ നമസ്കാരവും ചേർത്തിട്ടുണ്ട്. *കൃപ നിറഞ്ഞ മറിയമേ...* എന്ന പ്രാർത്ഥന ഒഴിവാക്കുകയും കുർബാനക്രമത്തിൽ നവീ കരണ തിരുത്തലുകൾ വരുത്തുകയും ചെയ്തിട്ടുമുണ്ട്.[133]

ഈ ചെറു പുസ്തകം പ്രചുരപ്രചാരം നേടിയിരുന്നു എന്നത് നിസ്ത ർക്കമായ സംഗതിയാണ്. അതിന്റെ ഏറ്റവും വലിയ തെളിവ് പുലിക്കോ ട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ 1809-ൽ കോട്ടയം സെമിനാരി യിലെ മാർത്തോമ്മാ അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച കുർബാ നക്രമം തന്നെയാണ്. ഈ കുർബാനക്രമത്തിന്റെ മുഖവുരയിൽ മുൻ കൃതിയെപ്പറ്റി സൂചിപ്പിച്ചശേഷം *ജനം പഴയ പുസ്തകപ്രകാരം അഭ്യ സിച്ചിട്ടുള്ളത് നിഷ്പ്രയോജനമായി തീരാതെ ഇരിക്കാൻ വേണ്ടി അതിൽ തെറ്റായ ഭാഗങ്ങൾ മാത്രമെ പരിഷ്കരിക്കുകയും ഭേദപ്പെടുത്തുകയും ചെയ്തിട്ടുള്ളു*[134] എന്നു പറയുന്നത്, മുൻ കൃതിയുടെ സ്വാധീനത്തിന്റെ പ്രകടമല്ലാത്ത അംഗീകാരമാണ്.

1890-ലെ കുർബാനക്രമം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാ മന്റെ നയതന്ത്രജ്ഞതയുടെ ഉത്തമ ഉദാഹരണമാണ്. മാർ അത്താനാ സ്യോസിന്റെ കുർബാനക്രമത്തിന്റെ സ്വാധീനം മനസിലാക്കിയ അദ്ദേഹം അതേ രൂപത്തിലും വലിപ്പത്തിലും, എന്തിന് പുറംചട്ടയുടെ രൂപരേഖ യിൽ പോലും മാറ്റമില്ലാതെയാണ് തന്റെ കൃതി പ്രസിദ്ധീകരിച്ചത്. ഉള്ളട ക്കത്തിന്റെ ശൈലിയിൽ നവീകരണക്കാരുടെ തിരുത്തലുകൾ ഭേദപ്പെടു ത്തിയതല്ലാതെ മറ്റു മാറ്റങ്ങൾ ഒന്നും വരുത്തിയിട്ടില്ല. മലങ്കരസഭ ഇന്നു പയോഗിക്കുന്ന കുർബാനക്രമവുമായി, ഗദ്യത്തിലാണെന്നതും, ഭാഷാ ശൈലിയിലുള്ള വ്യത്യാസവുമൊഴികെ, മറ്റു കാര്യങ്ങളിൽ പൂർണ്ണമായും യോജിക്കുന്നുണ്ട്. ഏഴരയുടെ നമസ്കാരം ചേർത്തിട്ടുണ്ടെങ്കിലും 1875-ലെ

മാർ അത്താനാസ്യോസിന്റെ കുർബാനക്രമത്തിലുള്ള കുമ്പസാരക്രമം ഒഴിവാക്കിയിട്ടുണ്ട്.

**മാർത്തോമ്മാ അച്ചുകൂടം:** 1870-ൽ മാർ ദീവന്നാസ്യോസ് കൊച്ചിയിൽ ആരംഭിച്ച സെന്റ് തോമസ് അച്ചുകൂടമാണ് 1889-ൽ *മാർത്തോമ്മാ അച്ചുകൂട*മായി സെമിനാരിയിലേയ്ക്കു മാറ്റിസ്ഥാപിച്ചത്. ഇവിടെനിന്നും 1875-ൽ പാലപ്പള്ളിൽ ഏബ്രഹാം കത്തനാർ സുറിയാനി കുർബാനക്രമം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി.[135] പിന്നീട് 1891-ൽ ഇതേ പ്രസിൽ നിന്നും നിത്യപ്രാർത്ഥനക്രമവും, കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരവും മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി.

1877-ൽ പാമ്പാക്കുടയിൽ കോനാട്ടു മല്പാന്മാർ പിൽക്കാലത്ത് *മാർ യൂലിയോസ് പ്രസ്* എന്നറിയപ്പെട്ട *കേരളദീപം* പ്രസ് സ്ഥാപിച്ചു. അവിടെനിന്നും ഏതാണ്ട് എല്ലാ സുറിയാനി ആരാധനക്രമങ്ങളും പിൽക്കാലത്ത് പ്രസിദ്ധീകരിച്ചു.

1889-ൽ നവീകരണക്കാരുമായുള്ള വ്യവഹാരം അവസാനിച്ച് സെമിനാരി കൈവശം കിട്ടിയതിനെ തുടർന്നുള്ള ഒരു ദശവർഷക്കാലം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പരിപോഷണത്തിൽ ധാരാളം ആരാധനക്രമങ്ങൾ തർജ്ജമ ചെയ്യപ്പെട്ടു. 1876-ൽ മലങ്കര സന്ദർശിച്ച അന്ത്യോഖ്യയുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസ് സുറിയാനി രാഗത്തിൽ തന്നെ ഗീതങ്ങളായി തർജ്ജമ ചെയ്യുന്നതിനെ അംഗീകരിച്ചത്[136] ഇതിനു പ്രോൽസാഹനവുമായി. 1894 ആയപ്പോഴേയ്ക്കും താഴെപറയുന്ന പുസ്തകങ്ങൾ മാർത്തോമ്മാ അച്ചുകൂടത്തിൽ വിൽപ്പനയ്ക്കു തയാറായിരുന്നു.

1) മുഴുവൻ നമസ്കാരക്രമം.
2) നിത്യനമസ്ക്കാരം.
3) നോമ്പിന്റെ നമസ്ക്കാരം.
4) ചെറിയ നമസ്ക്കാരക്രമം (പോക്കറ്റ് ബുക്ക്).[137]

**കുർബാനക്രമ തർജ്ജമ:** ഈ ഉണർവിന്റെ ദശാബ്ദത്തിന്റെ അന്ത്യം മലങ്കരസഭയുടെ ആരാധനക്രമങ്ങളുടെ ആധുനിക യുഗത്തിനു ആരംഭം കുറിക്കുകയായിരുന്നു. പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് പരിഭാഷ ആരംഭിച്ച ക്യംതാ നമസ്കാരവും കുർബാനക്രമവും മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാരും കോനാട്ടു മാത്തൻ കത്തനാരും ചേർന്ന് പൂർത്തിയാക്കി 1902-ൽ പ്രസിദ്ധീകരിച്ചു. പദ്യഭാഗങ്ങൾ സുറിയാനി രാഗത്തിൽ തന്നെ പുനർസൃഷ്ടിക്കുവാൻ കണ്ടത്തിൽ വർഗീസു മാപ്പിളയും കൊട്ടാരത്തിൽ ശങ്കുണ്ണിയും സഹായിച്ച ഈ കൃതി, ഇന്നും മലങ്കരയിൽ ഉപയോഗിക്കുന്നു എന്നതു തന്നെ അതിന്റെ വൈശിഷ്ട്യത്തിനു തെളിവാണ്.

പാശ്ചാത്യ സുറിയാനി ക്രമങ്ങളെ മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ച് മുക്കാൽ നൂറ്റാണ്ടു കഴിഞ്ഞിട്ടും ആ ക്രമങ്ങൾ പൂർണമായും മലങ്കരയിൽ നടപ്പിലായില്ല. പ്രചാരത്തിലായവ തന്നെ വിവിധ സ്ഥലങ്ങളിൽ വിവിധ രൂപത്തിലായിരുന്നു. പത്രോസ് പാത്രിയർക്കീസ് വന്ന സമയത്തും ഇത് ഇപ്രകാരം ഏകീകരണമില്ലാതെ ആയിരുന്നു എന്നതിന് അദ്ദേഹം 1887 മകരം 15-നു കൊച്ചിക്കോട്ടപ്പള്ളിയിൽ നിന്നും അയച്ച കൽപ്പന തെളിവാണ്. ഇതേ കൽപ്പന തന്നെ അന്നും മലങ്കരയിൽ കൽദായ - റോമൻ ആചാരങ്ങളും ക്രമങ്ങളും നിലനിന്നിരുന്നു എന്ന് സാക്ഷിക്കുന്നു.[138]

പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കരയിൽ ഉറച്ചത് തർജ്ജമകളും അച്ചടി ഗ്രന്ഥങ്ങളും മൂലമാണ്. എങ്കിലും സാക്ഷാൽ കുർബാന തക്സാ മലയാളത്തിൽ ലഭ്യമാകുവാൻ 1920 വരെ കാത്തിരിക്കേണ്ടി വന്നു. ആ വർഷമാണ് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും ചേർന്ന് വി. യാക്കോബിന്റെ തക്സാ മലയാളത്തിലേയ്ക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചത്.

**പാമ്പാക്കുട നമസ്ക്കാരം:** അച്ചടിച്ച ആരാധനക്രമങ്ങളെ ജനകീയവൽക്കരിച്ചതിൽ *പാമ്പാക്കുട നമസ്ക്കാരം* എന്ന പേരിൽ പൊതുവെ അറിയപ്പെടുന്ന നിത്യപ്രാർത്ഥനക്രമത്തിന്റെ പങ്ക് നിസാരമല്ല. 1910-ൽ മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്ക്കോപ്പാ പ്രസിദ്ധീകരിച്ച ഈ കൃതി അന്നും ഇന്നും മലങ്കരസഭയിൽ ഏറ്റവുമധികം ഉപയോഗിക്കപ്പെടുന്ന പ്രാർത്ഥനാ പുസ്തകങ്ങളിലൊന്നാണ്.

**ഉപസംഹാരം:** മലങ്കരസഭയുടെ ആരാധനാപാരമ്പര്യം മാർത്തോമ്മാ ശ്ലീഹായിൽ തുടങ്ങി, കൽദായ, ലത്തീൻ പാരമ്പര്യത്തിലൂടെയും ആംഗ്ലിക്കൻ സ്വാധീനത്തിലൂടെയും കടന്ന് പാശ്ചാത്യ സുറിയാനിയിലെത്തി നിൽക്കുകയാണിന്ന്. തങ്ങളുടെ ജീവനോപാധിയായ കച്ചവടത്തിന്റെ വ്യവഹാര ഭാഷ എന്ന നിലയിൽ ആദിമ നൂറ്റാണ്ടുകളിൽ സുറിയാനിയോടുണ്ടായിരുന്ന ആഭിമുഖ്യമാണ് സുറിയാനി ആരാധനാ പാരമ്പര്യങ്ങളിൽ നസ്രാണികളെ ഉറപ്പിച്ചു നിർത്തിയ പ്രധാന ഘടകം. സുറിയാനി ആരാധനാ പാരമ്പര്യങ്ങളെ ഒഴിവാക്കാനോ തിരുത്താനോ നടത്തിയ ശ്രമങ്ങളെല്ലാം രൂക്ഷമായ ചെറുത്തുനിൽപ്പിനും ആത്യന്തികമായി പിളർപ്പിനും കാരണമായിട്ടുമുണ്ട്.

മലങ്കരസഭയുടെ ആരാധനാ പാരമ്പര്യത്തിലെ പാശ്ചാത്യ കൈ കടത്തലുകൾ നഷ്ടമാക്കിയ ഒന്നുണ്ട്. അവയുടെ ഓർത്തഡോക്സ് ദേശീയത. ഉദയംപേരൂർ മുതൽ പത്രോസ് പാത്രിയർക്കീസ് വരെയുള്ളവരുടെ ശ്രമം അവയെ ഉന്മൂലനം ചെയ്ത് തങ്ങളുടെ പ്രാദേശിക പാരമ്പര്യങ്ങളെ

തൽസ്ഥാനത്തു പ്രതിഷ്ഠിക്കുക എന്നതായിരുന്നു. റോമ്മാസഭയും ആംഗ്ലിക്കൻ സ്വാധീനവും തുടർന്നുവന്ന പാശ്ചാത്യ സുറിയാനി പാരമ്പര്യവും ഈ വിധ്വംസന പ്രവർത്തിയിൽ തുല്യ പങ്കാളികളാണ്. ഇവരുടെ കൂട്ടായ ശ്രമം മൂലം എണ്ണവിളക്കൊഴികെ മറ്റെല്ലാ ദേശീയാംശങ്ങളും പള്ളിക്കുള്ളിൽ നിന്നും തുടച്ച് നീക്കപ്പെട്ടു.

എന്നാൽ മലങ്കരസഭയുടെ ദേശീയ പാരമ്പര്യങ്ങളോട് ഏറ്റവും ക്രൂരത കാട്ടിയത് പ്രൊട്ടസ്റ്റന്റ് വിശ്വാസമാണെന്ന് പറയാതെ വയ്യ. 1836-ലെ മാവേലിക്കര പടിയോലയും 1889-ലെ റോയൽക്കോടതി വിധിയും അവരുടെ പ്രവർത്തനങ്ങളെ സഭയിൽ നിന്നു പുറത്താക്കി എങ്കിലും ആശയപരമായി അത് ഇന്നും മലങ്കരസഭയെ കാർന്നുതിന്നുകയാണ്. പള്ളിക്കു വെളിയിൽ അവശേഷിച്ച നസ്രാണി ദേശീയതയേയും *പാഷാണ്ഡത* എന്ന നിലയിൽ തുടച്ചുനീക്കാനുള്ള ശ്രമം സഭയ്ക്കുള്ളിലെ ചില കേന്ദ്രങ്ങളിൽ നിന്നും നടക്കുന്നത് ഇതിന്റെ പ്രത്യക്ഷ തെളിവാണ്.

ലോകത്തെങ്ങുമുള്ള ക്രൈസ്തവ സഭകൾ (പ്രത്യേകിച്ചും ഓർത്തഡോക്സ് സഭകൾ) ദേശീയാംശങ്ങളെയും പ്രാദേശിക മത പാരമ്പര്യങ്ങളെയും ക്രൈസ്തവവൽക്കരിച്ചാണ് തങ്ങളുടെ വ്യക്തിത്വം രൂപപ്പെടുത്തിയത്. ലോകമെങ്ങും ഓർത്തഡോക്സിയുടെ മുഖമുദ്ര തന്നെ ഈ ദേശീയ പ്രതിഛായയാണ്. ഈ പശ്ചാത്തലത്തിൽ അപ്പോസ്തോലിക പാരമ്പര്യമുള്ള ഒരു ഓർത്തഡോക്സ് സഭയുടെ വ്യക്തിത്വവും ദേശീയ തനിമയും ഇല്ലാതാക്കാനുള്ള ശ്രമങ്ങൾ തടയേണ്ട ബാധ്യത സഭ മുഴുവന്റെയുമാണ്. അല്ലാത്തപക്ഷം രണ്ടു സഹസ്രാബ്ദക്കാലം നിലനിന്ന ഈ ചെറിയ സഭ സ്വന്തം ജന്മനാട്ടിൽ അന്യവൽക്കരിക്കപ്പെടുകയും വിദേശ മതം എന്ന് മുദ്ര കുത്തപ്പെടുകയും ചെയ്യും.

## Bibliography


1. മാത്യൂസ് കത്തനാർ, വല്യപാറേട്ട്, *മാർത്തോമ്മാ ശ്ലീഹായുടെ നടപ്പുകളുടെ പുസ്തകം,* കോട്ടയം, 1934, പുറം 32.
2. Maclean Arthur John, *The Catholicos of the East & His People*, London,1982, p. 246.
3. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി (പ്ര.), *സഭാവിജ്ഞാനകോശം*, കോട്ടയം, 1993, പുറം 223.
4. ഫിലിപ്പോസ്, ഇ. എം., *മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ*, ചിങ്ങവനം, 1977, പുറം 61.
5. പാറേട്ട്, Z.M., *മലങ്കര നസ്രാണികൾ Vol. II,* കോട്ടയം, 1966, പുറം 355.
6. Morris, J. J.,*Kerala in First Millenium A.D*, Quilon, 1984, pp. 84-6.
7. ജോസഫ് ഇടമറുക്, T. C., *കേരള സംസ്കാരം*, കോട്ടയം, 1995, pp 78-80.
8. Mar Aprem, *Sacraments of the Church of the East*,Trichur, 1978, p. 55.

9. ഏബ്രഹാം മല്പ്പാൻ, കോനാട്ട് (പരി.), *ഹൂദായ കാനോൻ*, പാമ്പാക്കുട, 1982, p. 49.
10. Maclean,*Op. Cit*.,p.245
11. Mar Aprem,*Op. Cit*, p 47
12. Mar Aprem, *Op. Cit*,p 53
13. ബാർ എബ്രായ, *സഭാചരിത്രം*, കോട്ടയം, 1990, pp. 20-3.
14. ജോർജ്ജ് വർഗീസ്, *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാചരിത്രം, Vol. I,* കോട്ടയം, 1993, p.141.
15. Maclean,*Op. Cit*., p 243.
16. Mar Aprem,*Op. Cit*., p 63.
17. Mar Aprem,*Op. Cit*. p 47.
18. Stewart, John, *Nestorican Missionary Enterprises*, Madras,1928, p. 88.
19. Mar Aprem,*Op. Cit*.,p 57
20. തിസരാങ്ങ്, കർദിനാൾ, *ഇന്ത്യയിലെ പൗരസ്ത്യ ക്രൈസ്തവരുടെ കഥ*, കോട്ടയം, പുറം 19.
21. തിസരാങ്ങ്, *Op. Cit*., p134
22. ചെറിയാൻ, റാവു സാഹിബ്. ഒ. എം., *കാതോലിക്കാ സിംഹാസനം*, കോട്ടയം, 1953, പുറം 58.
23. ഫിലിപ്പോസ്, *Op. Cit.,* p110-35.
24. ശമുവേൽ, Rev.Dr.V.C.,*സഭ വളരുന്നു*, കോട്ടയം, 1984, p 85
25. തിസരാങ്ങ്, *Op. Cit.,* P 19
26. ദാനിയേൽ, K.N. (*Ed.*), *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനുകൾ*,തിരുവല്ല, 1952, പുറം 29.
27. തോമസ്, എം., കുര്യൻ, *അർക്കദ്യക്കോൻ, പൗരസ്ത്യ പാശ്ചാത്യ പാരമ്പര്യങ്ങളിൽ (ലേ.),* മലങ്കരസഭ, 1993, July & Sept issues.
28. സാമുവേൽ, *Op. Cit*.p 90
29. Ibid, pp 923
30. തിസരാങ്ങ്, *Op. Cit.,*p 50
31. ദാനിയേൽ, *Op. Cit*., pp16-23
32. ശമുവേൽ, *Op. Cit.,* p 125
33 തിസരാങ്ങ്, *Op. Cit.,*p 63
34. Mar Aprem, *Nastorian lectionary & Julian Calander*,Trichur, 1982, p.63.
35. റാഫേൽ വട്ടക്കുഴി കോർഎപ്പിസ്കോപ്പ, *വി. കുർബാനാ മിത്രം*,തൃശ്ശൂർ,1990, pp. 1-26
36. നാഷണൽ ബുക് സ്റ്റാൾ (പ്ര), *വിശ്വ വിജ്ഞാന കോശം vol.8*, കോട്ടയം,1972, p. 79.
37. മാർ ഔദീശോ, *മാർഗ്ഗ്യാനീത്ത (മുത്ത്)*, തൃശ്ശൂർ,1982 , p 51
38. മാർ ഔദീശോ, *Op. Cit.,*pp 59-61
39. ലാംസ, ജോർജ് എം., *മശിഹായ്ക്കടുത്ത പഠിപ്പിക്കലുകൾ*, തൃശ്ശൂർ 1982, p 68
40 Att water, Donald, *The Christan Churches of the East vol. II,* Milwaukee,1947,p 259

41. Mar Aprem, *Nastorian Theology*, Trissur 1980, p11
42. Maclean, *Op. Cit.*, p 259
43. Mar Aprem, *Sacraments...*,pp 112-3
44. റാഫേൽ വട്ടക്കുഴി ,കോർ എപ്പിസ്‌ക്കോപ്പ, *തക്സ പ്രർത്ഥനകൾ part IV*,തൃശ്ശൂർ, p 138
45. ലംസ, *Op. Cit.,* p78
46. പാറേട്ട്, *മലങ്കര നസ്രാണികൾ vol.II*, p365
47. മാർ സെലിനാസു മെത്രാൻ, *മലയാളത്തിലെ സത്യവേദചരിത്രം*, കൂന്നമ്മാവ്,1872, pp 128-9
48. തിരാസിങ്ങ്, *Op. Cit.*,p 88
49. മാർ സെലിനാസു മെത്രാൻ, *Op. Cit.*,p 2
50. പാറേട്ട്, *മലങ്കര നസ്രാണികൾ vol. II*,- p 557
51. തോമസ്,എം.കുര്യൻ, *നിരണം ഗ്രന്ഥവരി,* കോട്ടയം, 2000, p 85
52. ശാമുവേൽ, *Op. Cit.*,1984, p157
53. മാർ അപ്രേം, *പൗരസ്ത്യ സഭാചരിത്ര പ്രവേശിക*, തിരുവല്ല,1976, p 95
54. പൗളിനോസ് പാദ്രി, *പൗരസ്ത്യ ഭാരതത്തിലെ ക്രിസ്തുമതം (പരി.),* കളമശ്ശേരി, 1988, p108
55. ശാമുവേൽ, *Op. Cit.*, p 158
56. യോഹന്നാൻ കത്തനാർ, P.G., *പറവൂർ മാർത്തോമ്മൻ പള്ളി ചരിത്രം*, പറവൂർ,1919, pp 79 -80
57. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, p 85
58. പൗളിനോസ് പാദ്രി, *Op. Cit.*, p 115
59. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.*, p 123
60. ശാമുവേൽ, *Op. Cit.* ,p 163
61. ഫിലിപ്പോസ്, -*Op. Cit.,* p 160
62. തോമസ്, *നിരണം ഗ്രന്ഥവരി,Op. Cit.*, p 86
63. Van Der Ploeg,J.P.M.,*The Syriac Manuscriptsmof St.Thomas Christians*, Bangalore,1983, p 11
64. ഫിലിപ്പോസ്, *Op. Cit.*, p 1
65. തോമസ്, *നിരണം ഗ്രന്ഥവരി,Op. Cit.*, p 89
66. തോമസ്, *നിരണം ഗ്രന്ഥവരി,Op. Cit.*, p 89
67. പാറേട്ട്, *മലങ്കര നസ്രാണികൾ,vol.III*,കോട്ടയം, 1967,p 21
68. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, p 90
69. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.,* p 129
70. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, p 89
71. (എ) ജോൺസ് ഏബ്രഹാം കോനാട്ട്, Rev.Fr.*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ആരാധനാ സാഹിത്യവും ഭാഷയും (ലേ.)*, Orthodox Theological Seminary 175th Second Souvenir,.കോട്ടയം,1990. (ബി) പൗളിനോസ് പാദ്രി, *Op. Cit.,* p 12
72. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, pp 89-90

73. Cherian,*Op. Cit.*, p 55
74. വർഗ്ഗീസ് കശ്ശീശ, K.C.,*മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം,* കുന്ന കുളം, p 31
76. ചീരൻ,ഫാദർ ജോസഫ്,*പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്*, കുന്ന കുളം,1992, pp 534,73
77. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, p 97
78. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*,p 97
79. Mar Aprem,*Sacraments...,Op. Cit.,* p 57
80. തോമസ്, *നിരണം ഗ്രന്ഥവരി, Op. Cit.*, p 97
81. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.*, p 134
82. ഡേവിഡ്, ഫാ. കെ., *മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം*, കോട്ടയം,1852, p 77
83. ചീരൻ., ഫാ., *Op. Cit.*, pp 789
84. റാഫേൽ വട്ടക്കുഴി ,*കുർബാനാ മിത്രം Op. Cit.*, pp 856
85 Letter to the present auther by Rev. P.K. Varghese dated 29-11-94
86. Mar Aprem, *Lectionary...*,pp 912
87. ഫിലിപ്പോസു കോറപ്പിസ്ക്കോപ്പ, ഇടവഴിക്കൽ,*സുറിയാനി സഭാ പഞ്ചാംഗം*, കൊച്ചി 1873, p133
88. തോമസ്, *Op. Cit.*, p117
89. തോമസ്, *Op. Cit.*, p 98
90. ചാക്കോ റ്റി.സി.,*മലങ്കര മാർത്തോമ്മ സഭാചരിത്ര സംഗ്രഹം രണ്ടാം ഭാഗം*, കോട്ടയം,1937, p 18
91. ആത്തുങ്കൽ ഫാ. ഗീവർഗീസ്,*യൂയാക്കിം മാർ കുറിലോസ് ബാവ സ്മൃതിപഥത്തിൽ (ലേ.)*.Mar Koorilos Souvenir,മുളന്തുരുത്തി,1974.
92. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.*, pp 156-7
93. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.,* p158
94. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.,* p 161
95. ഇട്ടൂപ്പ് റൈട്ടർ, *Op. Cit.*,p 188
96. Cherian P., *The Malabar Syrains & Church Missionary Society*, Kottayam,1935, p 61
97 തോമസ്, *Op. Cit.*, pp 113-4
98 പാറേട്ട്, Z.M, *മലങ്കര നസ്രാണികൾ Vol III* , കോട്ടയം, 1967, p 94
99 Cherian,*Op. Cit.*, P 192
100 Cherian,*Op. Cit.,* p 194
101 പാറേട്ട്, *മലങ്കര നസ്രാണികൾ Vol III*, p 145
102 Cherian, *Op. Cit.*, pp 194-5
103 ഫിലിപ്പ്, *Op. Cit.*, p 241
104 പാമ്പാക്കുട കോനാട്ടു ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന കൈയ്യെഴുത്തു ഗ്രന്ഥത്തിന്റെ ഗർശുനിയിലുള്ള Colophone
105 =ജീവന്റെ പുസ്തകം

106 ഉമ്മൻ, P. A, *ചേപ്പാട്ടു മാർ ദീവന്യാസ്യോസ്*, ചേപ്പാട്, 1956, p 62
107 ഫിലിപ്പ്, *Op. Cit.*, p 251
108 ഫിലിപ്പ്, *Op. Cit.*, p 251
109 ഇട്ടൂപ്പ് റൈട്ടർ, *Op. Cit.*, P 131
110 ഇവല്യൂശമി, *Op. Cit.*, P 286
111 ഉമ്മൻ, *Op. Cit.*, p 61.
112 ഫിലിപ്പ്, *Op. Cit.*, pp 24-3
113 Cherian, *Op. Cit.*, pp 195-6
115 ചാക്കോ, *Op. Cit.*, p 15
116 പാറേട്ട്, *മലങ്കര നസ്രാണികൾ Vol III* , p 195
117 തോമസ്, Dr. M.M., *അബ്രഹാം മൽപ്പാന്റെ നവീകരണം*, തിരുവല്ല, 1984,p11
118 തോമസ്, *അബ്രഹാം മൽപ്പാന്റെ...*, *Op. Cit.*, p 11
119 *മലങ്കര മാർത്തോമ്മാ സുറിയാനി ക്രസ്ത്യാനികളുടെ കുർബാനക്രമം*, കോട്ടയം, 1930, p ii
120 തോമസ്, *അബ്രഹാം മൽപ്പാന്റെ...*, *Op. Cit.*, pp 12-3
121 പാറേട്ട്,*മലങ്കര നസ്രാണികൾ Vol III* , pp 213-4
122 ഉമ്മൻ, -*Op. Cit.*, p 127
123 ജോർജ്ജ് വർഗ്ഗീസ്, *പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്*, കോട്ടയം,1988, p 260
124 ജോൺസ് എബ്രഹാം കോനാട്ട്, *Op. Cit.*, p 241
125 കുര്യൻ കോർ എപ്പിസ്ക്കോപ്പ, കണായാമ്പറമ്പിൽ, *മാർ കൂറിലോസ് ബാവ (ലേ.)*, മാർ കൂറിലോസ് സോവനീർ, മുളന്തുരുത്തി, 1974, p 7
126 *നമസ്ക്കാര ക്രമങ്ങൾ*, കോഴിക്കോട്, 1859, pp 12
127 ജോൺസ് എബ്രഹാം കോനാട്ട്, *Op.Cit.*, p 243 and കുര്യൻ കോർ എപ്പിസ്ക്കോപ്പ,, *Op. Cit.*,p 7
128 ജോസഫ് കത്തനാർ, *കുർബാനക്രമത്തിന്റെ തർജ്ജമ*, കൊച്ചിൻ, 1869, p i -ii
129 ചാക്കോ, *Op. Cit.*, pp 3, 18
130 *മലങ്കര മാർത്തോമ്മാ സുറിയാനി ക്രസ്ത്യാനികളുടെ കുർബാനക്രമം*, കോട്ടയം, 1930, p 27
131 ഫിലിപ്പോസ് കോർ എപ്പിസ്ക്കോപ്പ, *Op. Cit.*, pp 36-7
133 ചാണ്ടപ്പിള്ള കത്തനാർ, താഴത്ത് പുന്നത്ര, *വിലാപങ്ങൾ*, കോട്ടയം, 1989, p34
134 *കുർബാനക്രമം, അഞ്ചാം പതിപ്പ്*, കോട്ടയം, 1875, pp 1-43
134 മാർത്തോമ്മാ അച്ചുകൂടം, *കുർബാനക്രമം, ഒന്നാം പതിപ്പ്*, കോട്ടയം,1890, p1
135 ജോൺസ് എബ്രഹാം കോനാട്ട്, *Op. Cit.*, p 243
136 പാറേട്ട്, Z.M, *മലങ്കര നസ്രാണികൾ Vol . X* , കോട്ടയം, 1980, p 553.
137 *മലങ്കര ഇടവകപത്രിക*, 1894, ചിങ്ങം ലക്കം, കവർ 2-ാം പേജ്.
138 ചാക്കോ, ചീരാമ്യാലിൽ, *നടപടി പുസ്തകം*, മൂവാറ്റുപുഴ, 1917, p. 146.

(*മലങ്കരസഭാമാസിക, ഓഗസ്റ്റ് 2005 മുതൽ സെപ്റ്റംബർ 2006 വരെ*)

# 12

# മലങ്കരയിലെ ആദ്യ മൂറോൻ കൂദാശകൾ

മലങ്കരസഭ വീണ്ടും 2009 ഏപ്രിൽ മൂന്നിന് വിശുദ്ധ മൂറോൻ കൂദാശ നടത്തി. ഇത് ഒമ്പതാം തവണയാണ് മലങ്കരസഭ വിശുദ്ധ മൂറോൻ കൂദാശ നടത്തുന്നത്.[1] പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി ആരാധനാ പാരമ്പര്യം മലങ്കരസഭ അംഗീകരിച്ച പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിനു ശേഷം മാത്രമാണ് *വിശുദ്ധ മൂറോൻ കൂദാശ* എന്ന കർമ്മത്തിനു മലങ്കരയിൽ പ്രസക്തി ഉണ്ടാകുന്നത്. 1599 വരെയുള്ള മലങ്കരയുടെ പേർഷ്യൻ ബന്ധകാലത്ത് പൗരസ്ത്യ (കൽദായ) സുറിയാനി സഭയുടെ പാരമ്പര്യപ്രകാരം ശ്ലൈഹിക ലഭ്യമായ അഭിഷേക തൈലം (*കർണ്ണ*) ഓരോ മാമോദീസായിലും വർദ്ധിപ്പിച്ച് ഉപയോഗിക്കുകയായിരുന്നു. 1599 – 1653 കാലഘട്ടത്തിൽ റോമൻ കത്തോലിക്കാ സഭയുടെ പാരമ്പര്യമായിരിക്കണം സ്വാഭാവികമായും പിൻതുടർന്നിരിക്കുക. ആ പാരമ്പര്യപ്രകാരം ഏതു മെത്രാനും അഭിഷേകതൈലം കൂദാശ ചെയ്യാം. 1653-നു ശേഷമുള്ള കാലത്ത് വി. മൂറോൻ വർദ്ധിപ്പിച്ച് ഉപയോഗിക്കുന്ന കൽദായ പാരമ്പര്യമാണ് പിൻതുടർന്നിരുന്നത്. അടിയന്തിര സാഹചര്യങ്ങളിൽ ഇപ്രകാരം സൈത്ത് ചേർത്ത് വി. മൂറോൻ വർദ്ധിപ്പിച്ച് ഉപയോഗിക്കുവാൻ പാശ്ചാത്യ സുറിയാനി പാരമ്പര്യം അനുവദിക്കുന്നുണ്ട്.

പാശ്ചാത്യ സുറിയാനി സഭയുടെ നിയമ സംഹിതയായ ഹൂദായ കാനോൻ പ്രകാരം പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ എന്നീ മുഖ്യ സഭാദ്ധ്യക്ഷന്മാർക്കാണ് വിശുദ്ധ മൂറോൻ കൂദാശ നടത്തുവാൻ അധികാരമുള്ളത്.[2] ചില പുരാതന രേഖകൾ പ്രകാരം 1751-ൽ കേരളത്തിലെത്തിയ മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായും സംഘവും തങ്ങൾ സ്ഥാപിച്ച കൊച്ചി *എരുമീശാ* പള്ളിയിൽ വെച്ച്[3] വിശുദ്ധ മൂറോൻ കൂദാശ നടത്തി. എന്നാൽ ഇത് ചരിത്രപരമായി തെളിയിക്കപ്പെട്ട വസ്തുതയല്ല. ഇടവഴീക്കൽ ഫീലിപ്പോസ് കശീശാ *ഈ ബാവാമാരു മൂറോൻ കൂദാശ ചെയ്തു* എന്നും ഇടവഴീക്കൽ ഗീവർഗീസ് കശീശാ *1751-ൽ വന്ന മാർ ബസെലിയൊസ മപ്രിയാനായുടെ കാലത്തു മൂറോൻ കൂദാശ ഉണ്ടായി എന്നു കേൾവിയുണ്ട്* എന്നും *ഇടവഴിക്കൽ ഗ്രന്ഥവരി*യിൽ രേഖപ്പെടുത്തിയിട്ടുണ്ട്.[4]

1876-ലാണ് മലങ്കരയിലെ അറിയപ്പെടുന്ന ആദ്യ മൂറോൻ കൂദാശ നടത്തുന്നത്. മലങ്കരസഭ സന്ദർശിച്ച പ്രഥമ അന്ത്യോഖ്യാ പാത്രിയർക്കീ

സായ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ ബാവായാണ് ഈ മൂറോൻ കൂദാശ നടത്തിയത്. 1876 ആഗസ്റ്റ് 27 (ഓബ് 15) ന് വിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ ദിവസമായ ഞായറാഴ്ച മുള ന്തുരുത്തി മാർത്തൊമ്മൻ പള്ളിയിൽ വച്ചാണ് അദ്ദേഹം വിശുദ്ധ മൂറോൻ കൂദാശ നടത്തിയത്. അന്ന് മലങ്കരയുള്ള പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ, പാത്രിയർ ക്കീസ് ബാവായോടൊപ്പം വന്ന അബ്ദുള്ളാ മാർ ഗ്രിഗോറിയോസ് മെത്രാ പ്പോലീത്താ (പിന്നീട് മാർ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്) എന്നി വരുടെ സഹകരണത്തോടെ ദീർഘകാലത്തെ ആലോചനയുടെയും പരി ശ്രമത്തിന്റെയും ശേഷമാണ് വിശുദ്ധ മൂറോൻ കൂദാശ ചെയ്തത്.

ജറുസലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ 1665-ലെ ആഗമനത്തിനു ശേഷം ഒരു നൂറ്റാണ്ടു കൊണ്ട് മലങ്കരസഭ പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി ക്രമങ്ങൾ പൂർണ്ണമായും സ്വീകരിച്ചു. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ വിശുദ്ധ മാമോദീസായ്ക്കും, പള്ളി (തബ്ലൈത്താ) കൂദാശയ്ക്കും അത്യ ന്താപേക്ഷിതമായ വിശുദ്ധ തൈലത്തിന് വല്ലപ്പോഴും വരുന്ന പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരെ ആശ്രയിക്കുകയായിരുന്നു പതിവ്. പലപ്പോഴും അടിയന്തിരഘട്ടങ്ങളിൽ ചെയ്യാൻ അനുവദിച്ചിട്ടുള്ളപ്രകാരം, സൈത്തു ചേർത്ത് മൂറോൻ വർദ്ധിപ്പിച്ച് ഉപയോഗിക്കേണ്ടതായും വന്നിട്ടുണ്ട്.[5] എന്നിട്ടും ഈ ദൗർലഭ്യം എത്ര രൂക്ഷമായിരുന്നുവെന്ന് പരിശുദ്ധ പത്രോസ് തൃതീയൻ ബാവാ കൊല്ലവർഷം 1052 (1877) മകരം 15-ന് കൊച്ചീക്കോട്ട പള്ളിയിൽ നിന്ന് അയച്ച കല്പന തെളിവാണ്. ... *എന്നാൽ നാം മലയാളത്തിൽ എത്തിയപ്പോൾ ചൊവ്വുള്ളവരും ചൊവ്വില്ലാത്തവരു മായ കശീശന്മാര് മൂറോൻ ഒഴിഞ്ഞ കുപ്പിയിൽ ചെറിയ കോലിട്ടെടുത്ത് മൂറോൻ എന്ന് പേരു പറഞ്ഞ് മാമോദീസാ മുഴുകുന്ന പൈതലിന്റെ മുഖത്ത് സ്ലീബാ വരച്ചുകൊണ്ട് പൈതങ്ങളെ മാമോദീസാ മുക്കുന്നതായി നാം കണ്ടു...*[6]

മലങ്കരയിലെ മൂറോൻ ദൗർലഭ്യം പരിഹരിക്കാനാണ് പാത്രിയർക്കീസ് ബാവാ മൂറോൻ കൂദാശ നടത്തിയത്. 1876-ലെ മൂറോൻ കൂദാശയെപ്പ റ്റിയും അതിന്റെ ഒരുക്കങ്ങളെപ്പറ്റിയും സമകാലികനും കൊച്ചി ഭദ്രാസ നത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായുമായ (1877-1886) കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവന്നാസിയോസ് വിശദമായ ഒരു ദൃക്സാക്ഷി വിവ രണം നൽകുന്നുണ്ട്.[7] അത് താഴെ ചേർക്കുന്നു:

... *വിശുദ്ധ പിതാവാകുന്ന മാറാൻ പാത്രിയർക്കീസു ബാവാ ഈ മല യാളത്തിൽ എത്തിയ നാൾ മുതൽതന്നെ മൂറൊൻ ഇവിടെ നന്നാ ദുർലഭം എന്നറിഞ്ഞു.*[8] *ആയ്തു കൂദാശ ചെയ്യുന്നതിന്നു വിചാരിച്ചാറെ ആ വകക്കു*

*വെണ്ടപ്പെടുന്ന മരുന്നുകൾ[9] കൊച്ചി ആലപ്പിഴെ തിരുവനന്തപുരം കൊഴിക്കൊടു മുതലായ സ്ഥലങ്ങളിൽ അന്വെഷിച്ചാറെ ഇല്ലാഞ്ഞതിനാൽ ഈ വിവരത്തിന്നും ബാവായുടെ സ്നെഹിതനാകുന്ന യെഹൂദൻ ദാവിദ ദൊസൊന്റെ പെർക്കും മിസ്രെനിൽ ഇഗുത്തായെ പാത്രിയർക്കീസിന്റെ[10] പെർക്കും എഴുതി അയച്ചു. മെൽപറഞ്ഞ യെഹൂദനും പാത്രിയർക്കീസും കല്പനപ്രകാരം ഉള്ള മരുന്നുകൾ ഒക്കയും കൊടുത്തയച്ചു. പാത്രിയർക്കീസു ബാവായുടെ പെർക്ക് മെൽവിലാസം വച്ചു ഒരു പെട്ടിയിൽ അത്രെ അയച്ചതു. ആ വകയ്ക്കു 40 രൂപാ വരെ ചിലവു ചെന്നു. പിന്നീട് യെഹൂദൻ അയച്ചതു ബാവായുടെ അടുക്കൽ എത്തിപ്പാൻ വെണ്ടി കൊച്ചിയിൽ ഏലിയാ റാബി എന്ന ഏഹൂദന്റെ പെർക്കു മെൽവിലാസം വച്ചു ഒരു പെട്ടിയിൽ അത്രെ ആയ്തു അയച്ചത. ആ വകയ്ക്കു 70-ൽ ചിലാനം രൂപാ വരെ ചിലവു ചെന്നു. ഈ മരുന്നുകൾ രണ്ടു കൂട്ടവും കരിങ്ങാശ്രെ പള്ളിയിൽ എഴുന്നള്ളി ഇരിക്കുമ്പോൾതന്നെ വന്നുചെർന്നു എങ്കിലും, സുന്നഹദൊസിന്റെ ശെഷം[11] അത്രെ മുറൊൻ കൂദാശ ചെയ്യണമെന്നു ഉറച്ചു. ആ വകയ്ക്കു വെണ്ടപ്പെടുന്ന പച്ചസൈത്തുകൾ[12] പള്ളികളിൽ നിന്നു വരുത്തുവാൻ കല്പിച്ചപ്രകാരം, റെമ്പാൻമാരു[13] വടക്കെ ദിക്കിലുള്ള എല്ലാ പള്ളിക്കാർക്കും 20-ൽ കൂടാതെയും 5-ൽ കുറയാതെയും പള്ളികളുടെ എഥാശക്തിക്കു തക്കവണ്ണം സൈത്തുംകുപ്പി വാങ്ങിച്ചു കൊടുത്തയപ്പാൻ എഴുതി അയച്ചു. അതുപ്രകാരം പള്ളിക്കാററു കൊടുത്തയച്ചു. സൈത്തുകൾ വന്നുചെർന്ന ഉടനെ ആ സൈത്തുകൾ ഒക്കയും ഒരു പാത്രത്തിൽ ആക്കി. മുൻപറഞ്ഞ മരുന്നുകളും ഈ രാജ്യത്തുള്ളതിൽ സുഗന്ധ വാസനയുള്ളതുമായ പലതും മെൽപറഞ്ഞ സൈത്തിൽ പൊടിച്ചിട്ടു. ഏകദേശം 15 നാഴിക വരെ തിളപ്പിച്ചു അരിച്ചെടുത്തു.[14] മദുബഹായിൽ വടക്കെ ചുമറ്റെൽ ഒരു അളമാരിപൊലെ വെട്ടിഉണ്ടാക്കി കതകും മറ്റും വച്ചു മെൽപറഞ്ഞ സൈത്തു പാത്രങ്ങളിൽ ആക്കി ഇമ്മാസം 27-നു അവിടെ വച്ച് സൂക്ഷിച്ചിരിക്കുന്നു. കൂദാശ ഇന്നപ്പൊൾ എന്നു നിശ്ചയിച്ചിട്ടില്ലാ എങ്കിലും താമസം അധികം ഇല്ലന്നു തൊന്നുന്നു. ഇതിനിടയിൽ ഒന്നൊരണ്ടൊ പെർക്കു മെത്രാന്റെ സ്ഥാനം കൊടുക്കണമെന്നു കല്പിക്കുന്നുണ്ടു. ആയ്തു നിശ്ചയമായി ഉറച്ചില്ലാ...*

ഈ വിവരണം ശരിവച്ചുകൊണ്ട് സമകാലികനായ മാലിത്ര ഏലിയാസ് കത്തനാർ[15] തന്റെ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്:

*... മുളന്തുരുത്തിയിൽ നിന്നും പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ കല്പനപ്രകാരം, വെട്ടിക്കൽ റമ്പാച്ചൻ[16] എന്റെ പേർക്ക് ഒരു കത്ത് അയച്ചതു വന്നു. അതിൽ 10 കുപ്പി സയിത്ത് വാങ്ങിയതും, മറുബാഹസ രണ്ടും, വ്യാഴാഴ്ച മുളന്തുരുത്തിയിൽ എത്തിക്കത്തക്കവണ്ണം കൊടുത്ത*

*യയ്ക്കണമെന്നും, മൂറോൻ കൂദാശ താമസിയാതെ ഉണ്ടാകുമെന്ന് കല്പി ച്ചിരിക്കുന്നു എന്നുമാകുന്നു.*

*പറഞ്ഞതനുസരിച്ച് സൈത്ത് മുളന്തുരുത്തിക്ക് കൊടുത്തയച്ചു. കൂദാ ശയുടെ ദിവസം അറിയിച്ചാൽ ഞാൻ വരാമെന്നും കുറെ സയിത്തു കൂടെ കൊണ്ടുവരാമെന്നും കാണിച്ച് മറുപടി കൊടുത്തയച്ചു.*

*ചിങ്ങം ഒന്നാം തീയതി എഴുതിയ കല്പനപടി വെട്ടിക്കൽ റമ്പാച്ചന്റെ എഴുത്ത് പള്ളികൾതോറും വന്നതിൽ, ഇവിടെയും വന്നു. എട്ടാം തീയതി പള്ളിയിൽ വായിച്ചു. ഈ മാസം 15-ന് മുളന്തുരുത്തിയിൽ വച്ച് മൂറോൻ കൂദാശ നിശ്ചയിച്ചിരിക്കുകയാൽ മറുബഹസായും, ധൂപക്കുറ്റിയും, കാപ്പ മുതലായതും കൈമുത്തു വകയ്ക്ക് ഒരുങ്ങിയും ചെല്ലണമെന്നായിരുന്നു.*

*14-ാം തീയതി മുളന്തുരുത്തിയിൽ എത്തി. 15-ാം തീയതി കൂദാശ ഉണ്ടായിരുന്നു. മൂന്ന് വലിയ കുപ്പിയിലും ഒരു ചെറിയ കുപ്പിയിലും കൂടെ 5 പറ സൈത്ത് ഉണ്ടായിരുന്നു. വളരെ നേരം ചൊല്ലി. ബാവാ ചെറിയ കുപ്പിയും കൊണ്ട് ഒരു കൂടാരത്തിനുള്ളിൽക്കൂടെ, പള്ളിയുടെ വടക്കേ വാതിൽ കടന്ന് പുറമേ കൂടെ തെക്കേ വാതിലിൽ വന്നു കയറി. പള്ളി യുടെ നടുവിൽ പീഠത്തിന്മേൽ നിന്നു വാഴ്ത്തി. മദ്ബഹായിൽ ത്രോണോ സിൽ വച്ചു. ഏഴു പട്ടക്കാർ കാപ്പ മുതലായവ ധരിച്ചും, മെഴുകുതിരി പിടിച്ചും റമ്പാന്മാരും മെത്രാന്മാരും കോറിമാരും പന്ത്രണ്ട് മറുബഹസാ പിടിച്ചിരുന്നു.[17] ജനങ്ങൾ മിക്കവരും മെഴുകുതിരിയും ശേഷംപേർ കുരു ത്തോലയും പിടിച്ചു നിന്നിരുന്നു.[18] 12 മണിവരെ ശുശ്രൂഷ ഉണ്ടായിരുന്നു. കുർബ്ബാന കഴിഞ്ഞ് ഓരോ കുപ്പി മൂറോൻ ഞങ്ങൾക്കു തന്നു. തെക്കു നിന്ന് പത്ത് പള്ളിക്കാരുണ്ടായിരുന്നു. ...*

മാലിത്ര ഏലിയാസ് കത്തനാർ സൂചിപ്പിക്കുന്ന പ. പരുമല തിരുമേ നിയുടെ കത്തിന്റെ പൂർണ്ണരൂപം *കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവ ന്നാസിയോസിന്റെ നാളാഗമത്തിലുണ്ട്.* അത് ഇപ്രകാരമാണ്:

*... മൂറൊൻ കൂദാശ നിശ്ചയിച്ചു വടക്കും തെക്കും ഉള്ള എല്ലാ പള്ളി ക്കാർക്കും റമ്പാൻമ്മാരുടെ പെർക്കു കല്പനപടി ആയി എഴുതി അയച്ചു. ആയതിന്റെ പെർപ്പ.*

*കണ്ടനാടു പള്ളിക്കാർക്കു. ശുദ്ധ മൂറൊൻ കൂദാശ ഈ പള്ളിയിൽ വച്ചു ചിങ്ങം 15-ന് ഞായറാഴ്ച കഴിയ്ക്കെണമെന്നും വിവരം പള്ളി ക്കാറരെ അറിവിയ്ക്കെണമെന്നും വിശുദ്ധ പിതാവു കല്പിച്ചിരിക്കുന്നു. കൂദാശയ്ക്കു എല്ലാ ജനങ്ങളും കൂടി സംബന്തപ്പെട്ട വാഴ്വു കൈക്കൊ ള്ളുന്നതു കൂടാതെ, ജനങ്ങൾ താന്താങ്ങളുടെ എഥാശക്തിപ്രകാരം കൈമുത്തു വയ്ക്കയും പതിവാണ. നിങ്ങളും ഒരുങ്ങപ്പെട്ടു വന്നുചെർന്നു*

*കൊള്ളണം. വിശെഷിച്ചും കൂദാശയ്ക്കു 12 ധൂപക്കുറ്റി വെണ്ടപ്പെട്ടിരിക്കുന്നതിനാൽ ആ പള്ളിയിലെ വെള്ളി ധൂപക്കുറ്റി ശനിയാഴ്ച അസ്ഥമിക്കുമ്പൊഴെക്കു ഇവിടെ എത്തിക്കുന്നതു കൂടാതെ, പട്ടക്കാററു ശെമ്മാശൻമ്മാരു മുതൽപെർക്കു കാപ്പ മുതലായ സ്ഥാന ഉടുപ്പുകൾ കൂടി ഉണ്ടായിരിക്കുകയും വെണം എന്നു കല്പനപ്പടി. ദയറായ ഗീവറുഗീസ്. 1876 കർക്കടകം 31-നു മുളന്തുരുത്തി പള്ളിയിൽ നിന്നും.*

വി. മൂറോൻ തൈലം ഉണ്ടാക്കുന്നതിനു മാത്രമല്ല, മലങ്കരയിൽ പരിചയമില്ലാതിരുന്ന വി. മൂറോൻ കൂദാശ നടത്തുന്നതിനും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പ്രത്യേകം ശ്രദ്ധിച്ചു. മൂറോൻ കൂദാശയുടെ ക്ലിഷ്ടമായ ഭാഗങ്ങൾക്ക് *ഡ്രസ് റിഹേഴ്സൽ* നടത്താനും അദ്ദേഹം മടിച്ചില്ല. *കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവന്നാസിയോസിന്റെ നാളാഗമ*ത്തിൽ ഇപ്രകാരം വിവരിക്കുന്നു:

*മൂറൊൻ കൂദാശയെക്കുറിച്ചു.... പറഞ്ഞിരിക്കുംവണ്ണം കൂദാശയ്ക്ക് മുമ്പ് 13-നു വെള്ളിയാഴ്ച മാർ ഗ്രീഗൊറിയോസ ബാവാ കുറുബാന ചൊല്ലി. ബസ്മൽക്കൊക്കു ശെഷം വിശുദ്ധ പിതാവും ഗ്രീഗൊറിയോസ ബാവായും ശെഷം റമ്പാന്മാർ, പട്ടക്കാർ മുതലായവർ ഒക്കെയും അവരുടെ സ്ഥാന ഉടുപ്പാകുന്ന കാപ്പാ മുതലായത ധരിച്ചുംകൊണ്ട് കൊട, കുരിശു, കൊടി, ധൂപക്കുറ്റി, മറുവഹസാ മുതലായത എടുത്ത്*[19] *രണ്ടു പന്തിയായിട്ടും അണിനിരന്നായിട്ടും പള്ളിയിൽനിന്ന വടക്കെ വാതിൽ കടന്നു ഇറങ്ങി. വാതുക്കൽ പുറത്തുവച്ച വിശുദ്ധ പിതാവാകുന്ന മൊറാൻ പാത്രിയർക്കീസ് ബാവാ ഏവൻഗെലിയൊനിൽ വായിച്ചു. പിന്നീട് അവിടെനിന്നും പുറപ്പെട്ട പടിഞ്ഞാറെ വാതില്ക്കൽ പുറത്തു നിന്ന അനുവാദത്തൊടുകൂടി ഗ്രീഗൊറിയോസ ബാവാ ഏവൻഗെലിയൊൻ നിന്നു വായിച്ചു. പിന്നീട മെൽപ്പറഞ്ഞപ്രകാരം തെക്കെ വാതില്ക്കൽ വച്ചും ഏവൻഗെലിയൊൻ വായിച്ചു. പള്ളിയകത്ത പ്രവേശിച്ച മൂറൊനായി ഏനപ്പെടുത്തി വച്ചിരിക്കുന്ന സ്ഥലത്തു ധൂപം വച്ചു. അതിന്റെ ശെഷം കുറുബാന ചൊല്ലി തികച്ചത. ഈ പ്രദക്ഷിണത്തിൽ വിശെഷമായ സങ്ങീതങ്ങൾ ചൊല്ലിഅത്രെ പ്രദക്ഷിണം ചെയ്തതു. പിന്നീട് 14-നു ശനിയാഴ്ചയും മെൽപ്രകാരം കുറുബാനയുടെ പാതിയിൽ പുറപ്പെട്ട് പ്രദക്ഷിണം വച്ചു.*[20]

വി. മൂറോൻ കൂദാശയുടെ ഒരുക്കങ്ങളെപ്പറ്റിയും കൂദാശയെപ്പറ്റിയും സംക്ഷിപ്ത വിവരണം *ഇടവഴിക്കൽ ഗ്രന്ഥവരി*യിൽ ഇടവഴീക്കൽ ഗീവർഗീസ് കശീശാ (പിന്നീട് ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ സേവേറിയോസ്) നൽകുന്നത് ഇപ്രകാരമാണ്.

*... പാത്രിയർക്കീസ് ബാവാ മുളന്തുരുത്തി പള്ളിയിൽ വച്ച് 1876-മത*

*ചിങ്ങ മാസം 15-നു നൊൻപു വീടിയ ദിവസം മൂറോൻ കൂദാശ ചെയ്തു. ആയ്തിനു വളരെ പട്ടക്കാരും ജനവും കൂടിയിരുന്നു. ഈ 15-നുക്കു നാല്പതുദിവസം മുൻപു തുടങ്ങി ഉപവാസവും പല പ്രകാരത്തിലുള്ള കർമ്മങ്ങളും ഉണ്ടായിരുന്നു. ഈ സൈത്തിൽ ചേരേണ്ടിയ സുഗന്ധവർഗ്ഗങ്ങൾ വരുത്തിയതു ബൊംബെയിൽ നിന്നു ആയിരുന്നു. ഈ വലുതായ ദിവ്യഅഭിഷെക തൈല കൂദാശ മലയാളത്തുവച്ചും ഉണ്ടാകുവാനും വളരെ ജനം ആയ്തു കാണ്മാനും ഈ കാലത്തു സംഗതി ആയി...*

1876-ലെ വിശുദ്ധ മൂറോൻ കൂദാശയുടെ വിശദമായ വിവരണം കരവട്ടുവീട്ടിൽ *ശെമവോൻ മാർ ദീവന്നാസിയോസിന്റെ നാളാഗമത്തിൽ* ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

*15-നു ഞായറാഴ്ച പുലർച്ചയിൽ നമസ്കാരം കഴിഞ്ഞശെഷം മാർ ഗ്രിഗൊറിയൊസു ബാവായും പുലിക്കൊട്ടിൽ മാർ ദീവന്നാസ്യൊസു മെത്രാപൌലീത്തായും റമ്പാൻമ്മാരു, പട്ടക്കാററു ശെമ്മാശൻമാരു മുതൽ ആയവരും ഏറിയ ജനക്കൂട്ടവും കൂടി. പട്ടക്കാററും, ബാവായും മെത്രാച്ചനും ശെമ്മാശമ്മാരും അവരവരുടെ സ്ഥാനഉടുപ്പൊടുകൂടി ധൂപക്കുറ്റി മറുവഹസാ കുട കുരിശു മുതലായതിനൊടുകൂടി 13-നു വെള്ളിയാഴ്ച ചുറ്റിയ പ്രകാരം പള്ളിക്കു പ്രദിക്ഷണം വച്ചു. മൂന്നു വാതിലിന്നു പുറത്തുനിന്നും ഏവൻഗെലിയൊൻ വായിച്ചു. പള്ളിഅകത്തു പ്രവെശിച്ചു. പിന്നയും ഏറിയ സൂഗീസാകളും കാലാകളും ബാവൂസാകളും ചൊല്ലി പഴമയും പുതുമയും വായിച്ചു. അതിന്റെ ശെഷം വിശുദ്ധ മാറാൻ പാത്രിയർക്കീസു ബാവാ കാപ്പ മുതലായ സ്ഥാന ഉടുപ്പുകൾ ഇട്ടു. വാരികൊണ്ടു കെട്ടിഉണ്ടാക്കി വെള്ളശീലകൾ കൊണ്ടു ചുറ്റും മറച്ചിരുന്ന കുബസാ*[21] *എന്നു പെരാകുന്നതിന്റെ ഉള്ളിൽ ഒരു ചെറിയ കുപ്പിയിൽ ശുദ്ധ മൂറൊന്റെ സൈത്തും എടുത്ത ശുദ്ധ മാറാൻ പാത്രിയർക്കീസു ബാവാ കയറി നിന്നു. അതിനെ പട്ടക്കാററു ക്രമമായി എടുത്തു. ഗ്രിഗൊറിയൊസു ബാവായും ദീവന്നാസ്യൊസു മെത്രാപൌലീത്തായും മുമ്പിൽ ധൂപക്കുറ്റി ആയിട്ടും*[22] *ഈ കുബസായുടെ മെലിൽ ശെമ്മാശൻമാരു 12 മറുബഹസാ പിടിച്ചും പട്ടക്കാററു മെഴുതിരി കത്തിച്ചു പിടിച്ചും സ്ലീബായും ഏവൻഗലീയൊൻ പുസ്തകവും എടുത്തു പന്തികളായിട്ടും നിരകളായിട്ടും ക്രമമായിട്ടും ശുദ്ധ മാറാൻ പാത്രിയർക്കീസു ബാവായുടെ കുബസാക്കു ചുറ്റി നിന്നു. മദുബഹായിൽ നിന്നു പുറപ്പെട്ടു വടക്കെ വാതിൽ കടന്നു പള്ളിക്കു പ്രദിക്ഷണം വച്ച തെക്കെ വാതുക്കൽ കൂടി പ്രവെശിച്ചു. മദുബഹായിൽ പുക്കു. ശുദ്ധ മാറാൻ പാത്രിയർക്കീസു ബാവാ കൈയിൽ ഇരുന്ന ചെറിയ കുപ്പിയിലെ ശൂ. മൂറൊനും ശെഷം ഉണ്ടായിരുന്ന വല്യ കുപ്പിയും ത്രൊനൊസിമ്മെൽ എടുത്തുവച്ചു. പിന്നയും കൂദാശയ്ക്കുള്ള ക്രമങ്ങൾ തുടങ്ങി. ഏറിയ ബാവൂസാകളും സങ്കീതങ്ങളും കാലാകളും*

*ശ്ലീഹാകളും ഏവൻഗെലീയൊനും മറ്റും ചൊല്ലി കഴിഞ്ഞശെഷം - പിന്നയും വിശുദ്ധ മാറാൻ പാത്രിയർക്കീസുബാവാ മുമ്പിലത്തെ ചെറിയ കുപ്പിയിലെ മൂറൊൻ എടുത്തുംകൊണ്ട് അവിടെ നിന്ന് എറങ്ങി പള്ളി യുടെ നടയിൽ വച്ചിരുന്ന സിംഹാസനത്തിൽ[23] കയറിനിന്നു. കിഴക്കും, പടിഞ്ഞാറും, തെക്കും, വടക്കും തിരിഞ്ഞു ചില ചൊല്ലുകളും ചൊല്ലി. അവിടെനിന്നും എറങ്ങി തിരികെ മദുബഹായിൽ വന്നു. ത്രൊനൊസി മ്മെൽ കുപ്പി വച്ചു. പിന്നയും ഏറിയ സങ്ങീതങ്ങൾ ചൊല്ലിയശെഷം സ്ലീവാ എടുത്ത് ശുദ്ധ മൂറൊനെ വാഴ്ത്തി.[24] പിന്നീടു ഈ കഴിച്ചതിന്റെ ക്രമങ്ങളുടെ വിവരവും ശുദ്ധ മൂറൊന്റെ വലിപ്പവും ജെനത്തൊടു അറി വിപ്പാൻ കല്പിച്ചു.[25] ആയ്തു അറിവിച്ചു കഴിഞ്ഞതിന്റെശെഷം, മാറാൻ പാത്രിയർക്കീസ് ബാവാ കുറുബാനയിൽ തുടങ്ങി[26] കഴിഞ്ഞശെഷം കൂദാശ ചെയ്യാതെ ഇതിൽ നിന്നും എടുത്തു വച്ചിരുന്ന സൈത്തിൽ നിന്നു ജനത്തെ പൂശുവാൻ കല്പിച്ചു. അതിന്റെശെഷം പൂശി ജനമൊ ക്കയും വഴിപാടിട്ടു.[27] 120 രൂപാ വരെ ഉണ്ടായിരുന്നു. ആ രൂപാ മുഴു വനും ശുദ്ധ മാറാൻ പാത്രിയർക്കീസ ബാവായുടെ അവകാശം ആയി രുന്നതിനാൽ അദ്ദെഹത്തിന്നു കൊടുക്കുകയും ചെയ്തു.[28] ഈ ശുദ്ധ മൂറൊൻ കൂദാശക്കു തെക്കുനിന്നും വടക്കുനിന്നുമായി ഏകദെശം 50-ൽ അധികം പട്ടക്കാററും 4000-ൽ അധികം ജെനങ്ങളും വന്നുകൂടിയിട്ടുണ്ടാ യിരുന്നു. ...*

വിശുദ്ധ മൂറോൻ കൂദാശയുടെ സൂക്ഷ്മമായ പല ആശയങ്ങളും വിട്ടു പോയിട്ടുണ്ടെങ്കിലും അന്നത്തെ നിലവാരവും ഈ വിഷയത്തിൽ ലേഖ കർക്കുള്ള പരിചയക്കുറവും കണക്കിലെടുത്താൽ വളരെ ആധികാരിക മായ വിവരണങ്ങളാണിത്. മലങ്കരസഭയ്ക്ക് അമൂല്യമായ ഒരു സമ്പ ത്താണ് ഈ വിവരണങ്ങൾ.

മലങ്കരയിലെ രണ്ടാമത്തെ മൂറോൻ കൂദാശ 1911 ഓഗസ്റ്റ് 19-നാണ് നടന്നത്. അതും മുളന്തുരുത്തി പള്ളിയിൽ വച്ചായിരുന്നു. പ. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസാണ് ഈ മൂറോൻ കൂദാശ നടത്തിയത്. മുറി മറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (പിന്നീട് മലങ്കരയിലെ ഒന്നാം കാതോലിക്കാ പ. പൗലോസ് പ്രഥമൻ ബാവാ), ശീമക്കാരൻ സ്ലീബാ മാർ ഒസ്താത്തിയോസ്, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ്, ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസ്, കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് എന്നീ മെത്രാപ്പോലീത്താമാർ ഈ മൂറോൻ കൂദാശയിൽ സംബന്ധിച്ചിരുന്നു. വളരെ ഹ്രസ്വമായ ഒരു വിവരണമാണ് 1883-1910 കാലത്തെ മലങ്കര അസോസിയേഷൻ സെക്രട്ടറിയായിരുന്ന ഇടവഴിക്കൽ ശ്രീ. ഇ. എം. ഫീലിപ്പോസ് *ഇടവഴിക്കൽ ഗ്രന്ഥവരി*യിൽ നൽകുന്നത്:

*... മാർ ഇഗ്നാത്തിയോസ് അബ്ദള്ളാ പാത്രീയർക്കിസ് ബാവാ 1911 ചിങ്ങം 6-ാം നുക്കു 1087 ചിങ്ങം 3-ാം നു ശനിയാഴ്ച മറുരൂപ പെരുന്നാൾ ദിവസം മുളന്തുരുത്തി പള്ളിയിൽ വച്ച് മൂറോൻ കൂദാശ ചെയ്തു. ആ സന്ദർഭത്തിൽ മാർ ഈവാനിയോസ്, മാർ ഒസ്താത്തിയോസ്, മാർ കൂറിലോസ്, മാർ സേവേറിയോസ്, മാർ അത്താനാസ്യോസ് ഈ മെത്രാപ്പൊലീത്താമാരും ഹാജരുണ്ടായിരുന്നു. ...*

മലങ്കരയിലെ ആദ്യ മൂറോൻ കൂദാശ കഴിഞ്ഞു 133 വർഷമാകുമ്പോൾ കാനോനികമായി കൃത്യത പുലർത്തിയാണ് വി. മൂറോൻ കൂദാശ നടത്തുന്നത്. മലങ്കരയിൽ 1912-ൽ പൗരസ്ത്യ കാതോലിക്കേറ്റ് നിലവിൽ വന്നശേഷം ഇവിടെ മൂറോൻ കൂദാശ നടത്തുന്നത് കാനോനിക സഭാദ്ധ്യക്ഷനായ പ. കാതോലിക്കാമാർ ആണെന്നു മാത്രം.

### അടിക്കുറിപ്പുകൾ

1. മുളന്തുരുത്തി പള്ളിയിൽ രണ്ട്, പഴയ സെമിനാരിയിൽ നാല്, ദേവലോകം അരമനയിൽ മൂന്ന് തവണ വീതം.

2. ഹൂദായ കാനോൻ 3:1.

3. ഈ പള്ളി മട്ടാഞ്ചേരി സെന്റ് ജോർജ്ജ് പള്ളി എന്ന് ഇപ്പോൾ അറിയപ്പെടുന്നു.

4. *ഇടവഴിക്കൽ ഗ്രന്ഥവരി*യിൽ നിന്ന് ഇടവഴിക്കൽ ശ്രീ. ഇ. എ. ഫിലിപ്പ് നൽകിയ വിവരങ്ങൾ.

5. മലബാർ സ്വതന്ത്ര സുറിയാനി സഭ (തൊഴിയൂർ സഭ) ഇന്നും 1751-ൽ മാർ ബസേലിയോസ് ശക്രുള്ളാ മഫ്രിയാനായോടൊപ്പം വന്ന മാർ ഗ്രിഗോറിയോസ് യൂഹാനോൻ നൽകിയ മൂറോൻ വർദ്ധിപ്പിച്ചാണത്രേ ഉപയോഗിക്കുന്നത്.

6. ചീരമ്മ്യാലിൽ ചാക്കോ, മുളന്തുരുത്തി (പ്രസാധകൻ), *നടപടി പുസ്തകം*, സി. എം. സിറിയൻ പ്രസ്, മൂവാറ്റുപുഴ, 1917, പുറം 6-7.

7. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ച കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ (1877-86) കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവന്നാസിയോസ് സഭാചരിത്രപരമായ ഒരു *നാളാഗമം* എഴുതി വച്ചിരുന്നു. ആയിരത്തിഅഞ്ഞൂറിലധികം പേജുള്ള ഈ അപ്രകാശിത ഗ്രന്ഥത്തിന്റെ പകർപ്പുകൾ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ്, ഡോ. എം. കുര്യൻ തോമസ് എന്നിവരുടെ പക്കലുണ്ട്.

8. മുൻ കുറിപ്പ് 6 കാണുക.

9. അനേക സുഗന്ധദ്രവ്യങ്ങൾ ചേർത്താണ് വി. മൂറോൻ തൈലം കാച്ചിയെടുക്കുന്നത് (ഹൂദായ കാനോൻ 3:3). ഇവയെല്ലാം ആയുർവേദത്തിൽ മരുന്നുകളായി ഉപയോഗിക്കുന്നവയാണ്.

10. ഈജിപ്റ്റിലെ കോപ്റ്റിക് പാത്രിയർക്കീസ്. അന്നത്തെ കോപ്റ്റിക് സഭാതല

വൻ പോപ്പ് കൂറിലോസ് അഞ്ചാമൻ (Pope Cyril V - 1874-1927) ആയിരുന്നു.

11. മുളന്തുരുത്തി സുന്നഹദോസ് (1876 ജൂൺ 27-30) ആണ് ഇവിടെ പരാമർശിക്കുന്നത്.

12. ഒലിവെണ്ണ.

13. പാത്രിയർക്കീസിന്റെ സെക്രട്ടറിമാരായിരുന്ന കോനാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ എന്നിവർ.

14. ദീർഘമായ പ്രക്രിയയിലൂടെയാണ് വി. മൂറോൻ തൈലം പാകപ്പെടുത്തുന്നത് (പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ വി. മൂറോൻ കൂദാശയ്ക്കുള്ള തക്സായിലെ കർമ്മവിധി).

15. മാലിത്ര ഏലിയാസ് കത്തനാരുടെ ഡയറിയിൽ നിന്ന് ഡോ. എം. ഇ. മർക്കോസ് നൽകിയ വിവരങ്ങൾ.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. മലങ്കരസഭാദീപം, മാർച്ച് 15, 1999. പിന്നീട് പരിഷ്ക്കരിച്ചത്.)*

# 13

# വി. മൂന്നിന്മേൽ കുർബാന

ലോകമെങ്ങുമുള്ള ക്രൈസ്തവ സഭകളിൽ, വിശേഷിച്ചും ഓർത്ത ഡോക്സ് സഭകളിൽ, മലങ്കരസഭയ്ക്കു മാത്രം സ്വന്തമായ ഒരു ശുശ്രൂ ഷയാണ് വി. മൂന്നിന്മേൽ കുർബാന. മലങ്കരസഭ പിൻതുടരുന്ന പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) ആരാധനാ പാരമ്പര്യത്തിൽ വി. മൂന്നിന്മേൽ കുർബാന ഇല്ലായെന്നത് ഇത് മലങ്കരസഭയുടെ മാത്രം ഒരു സൃഷ്ടിയാ ണെന്ന് വ്യക്തമാക്കുന്നു.

ഒരേ സമയം മൂന്നു വൈദികർ, ഒരേ പള്ളിയിലെ മൂന്നു വ്യത്യസ്ത ത്രോണോസുകളിൽ, ഒരേ അനാഫുറാ ഉപയോഗിച്ച് വി. കുർബാന അണ യ്ക്കുന്ന ശുശ്രൂഷയെന്ന് മൂന്നിന്മേൽ കുർബാനയെ നിർവചിക്കാം. പ്രധാന ത്രോണോസിൽ ചൊല്ലുന്ന പട്ടക്കാരൻ മാത്രം ഉച്ചത്തിലും മറ്റു രണ്ടുപേർ ശബ്ദരഹിതമായും തക്സയിലുള്ള പ്രാർത്ഥനകൾ മുഴുവൻ ചൊല്ലുന്നുണ്ട്. ശബ്ദരാഹിത്യം ഒഴിച്ചാൽ ഒരു കുർബാനയ്ക്കുവേണ്ട സകല സംഗതികളും, ശുശ്രൂഷകനും ധൂപക്കുറ്റിയടക്കം, ഈ രണ്ടു സഹകാർമ്മികർക്കും അനിവാര്യമാണ്.

മലങ്കരസഭയ്ക്കു സ്വന്തമായ ഒരു പുരാതന ആരാധനാ പാരമ്പര്യമില്ല. നൂറ്റാണ്ടുകളോളം ക്രൈസ്തവലോകത്തുനിന്നും ഒറ്റപ്പെട്ട മലങ്കരസഭ യുടെ നില, മറ്റു സഭകളെപ്പോലെ പരസ്പരബന്ധിതമായ ആരാധന ക്രമ വികസനം അസാദ്ധ്യമാക്കി. മലങ്കരസഭയുമായി ബന്ധപ്പെട്ടിരുന്ന പേർഷ്യയിലെ പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ ആരാധന ക്രമങ്ങളാണ് പതിനാറാം നൂറ്റാണ്ടു വരെയും മലങ്കരസഭ ഉപയോഗിച്ചി രുന്നത്.

പതിനാറാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കർ മലങ്കരസഭയിൽ സമ്പൂർണ്ണ ലത്തീൻ ക്രമങ്ങൾ അടിച്ചേൽപ്പിക്കാൻ ശ്രമിച്ചെങ്കിലും നസ്രാ ണികളുടെ എതിർപ്പു മൂലം വിജയം കണ്ടില്ല. പകരം പോർട്ടുഗീസ് സൈനികശക്തിയുടെ പിന്തുണയോടെ നടത്തിയ ഉദയംപേരൂർ സുന്ന ഹദോസ്സിൽ വെച്ച് റോമൻ കത്തോലിക്കാ വിശ്വാസത്തിനനുസരിച്ച് ലത്തീ നീകരിച്ച പേർഷ്യൻ ക്രമങ്ങൾ നടപ്പാക്കി. പൗരസ്ത്യ കൽദായ സുറി യാനി സഭയ്ക്കില്ലാത്ത ക്രമങ്ങൾ ലത്തീനിൽ നിന്നും സുറിയാനിയി ലേയ്ക്ക് പരിഭാഷപ്പെടുത്തി അവർ മലങ്കരയിൽ പ്രചരിപ്പിച്ചു.

1653-ലെ കൂനൻകുരിശു വിപ്ലവം ഈ ആരാധനാ പാരമ്പര്യത്തിൽ മാറ്റമൊന്നും വരുത്തിയില്ല. പതിനെട്ടാം നൂറ്റാണ്ടിന്റെ തുടക്കം മുതൽ

പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കരസഭയിൽ കടന്നുവരാൻ തുടങ്ങി. എങ്കിലും 1809-ലെ *കണ്ടനാടു പടിയോല* വഴി മാത്രമാണ് മലങ്കരസഭ, പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ചത്. 1686-ൽ മലങ്കരസഭ അംഗീകരിച്ച അലക്സാന്ത്രിയൻ വേദശാസ്ത്രത്തിന് അനുരൂപമാകുംവിധം തിരുത്തൽ വരുത്തിയ പൗരസ്ത്യ കൽദായ സുറിയാനി ക്രമങ്ങളാണ് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പാദം വരെ മലങ്കരസഭ ഉപയോഗിച്ചുവന്നത്. കൊല്ലവർഷം 964-ലെ *പുതിയകാവു പടിയോല*പ്രകാരം ഭാഗികമായും, 1809-ല *കണ്ടനാടു പടിയോല*പ്രകാരം പൂർണ്ണമായും, പൗരസ്ത്യ സുറിയാനി ക്രമങ്ങളെ പരിത്യജിച്ച് പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ഔദ്യോഗികമായി സ്വീകരിച്ചെങ്കിലും 1876-ൽ വന്ന പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ശക്തമായ ഇടപെടൽ കൊണ്ടു മാത്രമാണ് ഇവ ഏതാണ്ട് പൂർണ്ണമായി നടപ്പിലാക്കാൻ സാധിച്ചത്.

ഇത്ര സങ്കീർണ്ണമായ ഒരു ആരാധനാ പാരമ്പര്യ ചരിത്രത്തിൽ മലങ്കരയുടേത് മാത്രമായ ഒരു ആരാധനാരീതി (വി. മൂന്നിന്മേൽ കുർബാന) ഉരുത്തിരിഞ്ഞു വന്നത് തികച്ചും സവിശേഷമായ ഒരു പ്രക്രിയയാണ്. മലങ്കരയെ സ്വാധീനിച്ച കൽദായ, ലത്തീൻ, അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യങ്ങളിലെ ചില പ്രത്യേക ഘടകങ്ങൾ സമ്മേളിപ്പിച്ചാണ് വി. മൂന്നിന്മേൽ കുർബാന രൂപംകൊണ്ടത്.

പോർട്ടുഗീസ്-പൂർവ്വ കാലത്ത് കൽദായ ആരാധനാ പാരമ്പര്യത്തിനനുരൂപമായി കേരളീയമായ വാസ്തുവിദ്യാ സമ്പ്രദായത്തിൽ പണിത മലങ്കരയിലെ ദേവാലയങ്ങളിൽ ഒരു ത്രോണോസ് മാത്രമായിരുന്നു ഉണ്ടായിരുന്നത്. നസ്രാണി ദേവാലയങ്ങളിൽ കൂടുതൽ ത്രോണോസുകൾ ഉൾപ്പെടുത്തിയത് പോർട്ടുഗീസ് കാലഘട്ടത്തിലാണ്. ജസ്യൂട്ട് രേഖകൾ ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്.

മലങ്കരയിലെ എല്ലാ പള്ളികളും (ഒരു പക്ഷേ തിരുവിതാംകോട് ഒഴികെ) പോർട്ടുഗീസ് കാലഘട്ടത്തിൽ പുതുക്കി പണിതവയാണ്. അക്കാലത്ത് ലത്തീൻ പാരമ്പര്യപ്രകാരം കൂടുതൽ ത്രോണോസുകൾ പള്ളികളിൽ ഉൾപ്പെടുത്തി. പ്രധാന മദ്ബഹായ്ക്ക് പടിഞ്ഞാറ്, അഴിയ്ക്കകത്ത്, തെക്കും വടക്കും ഓരോ ത്രോണോസുകൾ കൂടിയാണ് അന്ന് ഉൾപ്പെടുത്തിയത്. അന്നു നിലവിലിരുന്ന നസ്രാണി ദേവാലയ വാസ്തുവിദ്യാ സങ്കേതമനുസരിച്ച് ഇത് തികച്ചും ലളിതമായ ഒരു പ്രക്രിയയായിരുന്നു. 16-17 നൂറ്റാണ്ടുകളിലെ ദേവാലയങ്ങൾ (ഇപ്പോൾ റോമൻ കത്തോലിക്കാ കൈവശത്തിലിരിക്കുന്നവയടക്കം) പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാകും.

എന്നാൽ ഒരു നൂറ്റാണ്ടിനു മുമ്പുള്ള നസ്രാണി ദേവാലയങ്ങൾ പരിശോധിച്ചാൽ ഉപ ത്രോണോസുകളുടെ സ്ഥാനത്തിൽ അവ ഐകരൂപ്യം പുലർത്തുന്നില്ലെന്നു കാണാം. ചിലയിടത്ത് പ്രധാന മദ്ബഹായ്ക്കുള്ളിൽത്തന്നെയാണ് മൂന്നു ത്രോണോസുകളും. പ്രധാന ത്രോണോസിൽ നിന്നും അൽപ്പം പടിഞ്ഞാറുമാറി തെക്കും വടക്കുമായാണ് ഇവ സ്ഥാപിച്ചിരിക്കുന്നത്. ചില പള്ളികളിൽ പ്രധാന ത്രോണോസിന്റെ അതേ നിരയിൽത്തന്നെ മറ്റ് രണ്ട് ത്രോണോസുകളും സ്ഥാപിച്ചിരിക്കുന്നു. പള്ളിക്കര പള്ളിയിൽ മദ്ബഹായുടെ കിഴക്കെ ഭിത്തിയിൽ (പ്രധാന ത്രോണോസിനും കിഴക്ക്) തെക്കും വടക്കുമായി വെട്ടിക്കുഴിച്ച രീതിയിലാണ് മറ്റു രണ്ടു ത്രോണോസുകൾ സ്ഥാപിച്ചിരിക്കുന്നത്. എന്നാൽ റോമൻ കത്തോലിക്കാ കൈവശത്തിലിരിക്കുന്ന അതേകാലത്തെ ദേവാലയങ്ങളിൽഉപ ത്രോണോസുകൾ പ്രധാന മദ്ബഹായ്ക്ക് പടിഞ്ഞാറ്, അഴിയ്ക്കകത്ത്, തെക്കും വടക്കുമാണ് കാണുന്നത്. ഇതിൽനിന്നും യഥാർത്ഥത്തിലുള്ള ലത്തീൻ കൂട്ടിച്ചേർക്കൽ ഇതായിരുന്നു എന്നു മനസിലാക്കാം.

നസ്രാണി ദേവാലയങ്ങളിലെ ഉപ ത്രോണോസുകളുടെ ഈ ക്രമരാഹിത്യത്തിനു പിമ്പിൽ 18–19 നൂറ്റാണ്ടുകളിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മേൽപ്പട്ടക്കാരുടെ കൈകടത്തലാണ്. അന്ത്യോഖ്യൻ സഭയിൽ ഒരു ദേവാലയത്തിൽ ഒന്നിലധികം ത്രോണോസുകൾ തികച്ചും വിരളമാണ്. ഉള്ളവ തന്നെ ഏതെങ്കിലുംവിധത്തിൽ പരസ്പരബന്ധിതമല്ല. ഉദാഹരണത്തിന് പ. പരുമല തിരുമേനിയുടെ *ഊർശ്ലേംയാത്രാ വിവരണ*പ്രകാരം പ. മർക്കോസിന്റെ മാളികയിൽ പ്രധാന ത്രോണോസു കൂടാതെ പള്ളിക്കുള്ളിൽ വി. ദൈവമാതാവിനെ മാമോദീസാ മുക്കിയ മാമോദീസാത്തൊട്ടി ഒരു ത്രോണോസായി ഉപയോഗിച്ചുവരുന്നുണ്ട്. അവിടെത്തന്നെ മാർ ബഹനാം സഹദായുടെ നാമത്തിലുള്ള ത്രോണോസ് മറ്റൊരു മുറിയിലാണ്. മാർ മത്തായിയുടെ ദയറായിൽ വിവിധ ത്രോണോസുകളുണ്ടെന്നു മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ *മർദ്ദീൻ യാത്രാ വിവരണത്തിൽ* വർണ്ണിക്കുന്നുണ്ടെങ്കിലും ഇവയൊക്കെയും ദേവാലയ സമുച്ചയത്തിൽ വ്യത്യസ്ത സ്ഥാനങ്ങളിലാണ്.

തങ്ങൾക്കു തികച്ചും അപരിചിതമായ മലങ്കരയിലെ ബഹു ത്രോണോസ് സംവിധാനം ഉൾക്കൊള്ളാനാവാതെ അന്ത്യോഖ്യൻ മേൽപ്പട്ടക്കാർക്കുണ്ടായ ചിന്താക്കുഴപ്പമാണ് ഇപ്രകാരം ഉപ ത്രോണോസുകൾ വിവിധ സ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കപ്പെടുവാനിടയായത്. ഒരു പടി കൂടി കടന്ന്, 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ്, ഉപ ത്രോണോസുകളെ പള്ളിയിൽ നിന്ന് പുറത്താക്കുകയും, തെക്കും വടക്കുമുള്ള വരാന്തകൾ മറച്ചുകെട്ടി അവിടെ സ്ഥാപിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. 20–ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പണിത ദേവാലയങ്ങളിൽ ഉപ

ത്രോണോസുകൾക്കു പകരം രണ്ട് ചെറിയ മദ്ബഹാകൾ കൂടി പണിയുന്നരീതി നടപ്പായതിനാൽ ഇക്കാര്യത്തിൽ ഇന്നൊരു ഐകരൂപ്യം വന്നിട്ടുണ്ട്.

വി. മൂന്നിന്മേൽ കുർബാന ഏതുകാലത്ത് നിലവിൽ വന്നുയെന്ന് ഇനി പരിശോധിക്കാം. ലത്തീൻ രീതിയിൽ മൂന്നു ത്രോണോസുകൾ പണിതിട്ടുള്ളവയും ഇപ്പോൾ റോമൻ കത്തോലിക്കാ കൈവശത്തിലിരിക്കുന്നവയുമായ നസ്രാണി ദേവാലയങ്ങളിൽ ഇന്നും ഒരേസമയം മൂന്നു ത്രോണോസുകളിലും വി. കുർബാന അർപ്പിക്കുന്ന പതിവില്ല. അതിനാൽ വി. മൂന്നിന്മേൽ കുർബാന റോമൻ കത്തോലിക്കാ പാരമ്പര്യത്തിന്റെ സംഭാവനയല്ലെന്ന് വ്യക്തമാണ്.

1665 മുതൽ കേരളത്തിലെത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ കിണഞ്ഞു പരിശ്രമിച്ചിട്ടും പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദം വരെ പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ മലങ്കരയിൽ അംഗീകരിപ്പിക്കാൻ സാധിച്ചിരുന്നില്ല. വലിയ മാർ ദീവന്നാസ്യോസും പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരനായ മാർ ഈവാനിയോസ് യൂഹാനോനും തമ്മിൽ കൊല്ലവർഷം 964-ൽ ഒത്തുതീർപ്പിലെത്തിയ *പുതിയകാവു പടിയോല* പ്രകാരമാണ് *പുത്തൻക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* തീരുമാനമായത്. അതിനു ശേഷമാവണം വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നത്.

തച്ചിൽ മാത്തുതരകന്റെ റോമാപീഡയിൽപ്പെട്ട് പത്തീറാ വെച്ച് കുർബാന ചൊല്ലുവാൻ നിർബന്ധിതനായ വലിയ മാർ ദീവന്നാസ്യോസ് പ്രായശ്ചിത്തമായി *41 ദിവസത്തെക്ക് പന്ത്രണ്ടീത് കത്തങ്ങളെ വരുത്തി ചെങ്ങന്നൂർ വച്ച് കുറുവാന ചൊല്ലിച്ച് ഓരോ രാശി അവർക്ക് കൊടുത്തു* എന്നു *നിരണം ഗ്രന്ഥവരി*യിൽ കാണുന്നു. ഈ സംഭവം നടന്നത് 1800-ലാണ്. പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ ഈ സംഭവത്തെക്കുറിച്ച് ..... *തനിക്കു പ്രായചിത്തമായി അന്നത്തെ 72 പള്ളികൾക്കും ഇരുപത മൂന്നുമ്മേൽ കുറുബാന വീതം മെത്രാപൌലീത്താ ചിലവു ചെയ്തു കഴിപ്പിക്കതക്കവണ്ണം യോഗം നിശ്ചയിക്കുകയാൽ.....* എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. *പുതിയകാവു പടിയോല* എഴുതിയ 1789-നും 1800-നും ഇടയിൽ വി. മൂന്നിന്മേൽ കുർബാന രൂപംകൊണ്ടു എന്ന് ഇതിൽനിന്നും അനുമാനിക്കാം. ചുരുങ്ങിയത് ഇട്ടൂപ്പ് റൈട്ടർ സഭാചരിത്രമെഴുതിയ 1869-നു മുമ്പ് വി. മൂന്നിന്മേൽ കുർബാന നടപ്പിലായി എന്നു വ്യക്തമാണ്. 1821 ഫെബ്രുവരി 20-നു കോട്ടയം ചെറിയപള്ളിയിൽ മാർ ഗബ്രിയേലിന്റെ ഓർമ്മദിവസം *മൂന്നു കുർബാന കഴിഞ്ഞു* എന്ന് റവ. ജെ. ഫെൻ രേഖപ്പെടുത്തിയിരിക്കുന്നത് വി. മൂന്നിന്മേൽ കുർബാനയാവാൻ സാദ്ധ്യത വളരെ കൂടുതലാണ്. പ്രത്യേകിച്ചും 19-ാം നൂറ്റാണ്ടിൽ

പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ ഉപ ത്രോണോസുകളുടെ സ്ഥാനം പലവിധത്തിൽ നിർണയിച്ചത് ഇതിനുള്ള സംഭാവ്യത വർദ്ധിപ്പിക്കുന്നു.

*പുത്തൻക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* തീരുമാനിച്ച കൊല്ല വർഷം 964-ലെ *പുതിയകാവു പടിയോലയ്*ക്കുശേഷം വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നതിന്റെ പിമ്പിൽ പ്രത്യേകമായ ചില കാരണങ്ങളുണ്ട്. 1663-ൽ മലങ്കരസഭയിൽ നിന്നും പിരിഞ്ഞുമാറി റോമൻ കത്തോലിക്കാ അധീശത്വം സ്വീകരിച്ച സുറിയാനിക്കാർക്ക് വിശേഷ അവസരങ്ങളിലും പെരുന്നാളുകളിലും ഉപയോഗിക്കുവാൻ *റാസാ കുർബാന* എന്ന ആഘോഷമായ ദിവ്യബലി ഉണ്ടായിരുന്നു. ചുരുങ്ങിയത് മൂന്നു കത്തനാർമാരും രണ്ട് ശെമ്മാശന്മാരും ചേർന്ന് നടത്തുന്ന ഈ സമൂഹബലിയുടെ വേരുകൾ പൗരസ്ത്യ കൽദായ സുറിയാനി ആരാധനാ പാരമ്പര്യത്തിലാണെങ്കിലും ഇന്ന് ആ സഭയിൽ അതിന്റെ ലക്ഷ്യങ്ങളൊന്നും ശേഷിച്ചിട്ടില്ല.

18-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ റോമാ സുറിയാനിക്കാർ വിശേഷാവസരങ്ങളിൽ *റാസാ കുർബാന* പരക്കെ ഉപയോഗിച്ചിരുന്നുയെന്ന് *വർത്തമാനപുസ്തക*ത്തിലെ ... *ഇങ്ങനെ ഞങ്ങൾ അവിടെ ഉദയഗിരിയിൽ പാർത്തുവരുമ്പോൾ ചുരുക്കി ഒരു റാസാക്കു മതിയാകുംവണ്ണം നാലു പട്ടക്കാരു ഞങ്ങൾ ഉണ്ടായിരിക്കകൊണ്ടു... മരിച്ചുപോയ വലിയ കപ്പിത്താന്റെ ആത്മത്തെപ്രതി ഒരു റാസകുർവാന ചൊല്ലണമെന്നും വെച്ചു...* എന്ന് പാറമ്മാക്കൽ തൊമ്മൻ കത്തനാരുടെ പ്രസ്താവനയിൽ നിന്നും വ്യക്തമാകുന്നുണ്ട്.

*റാസാ കുർബാനയ്ക്കു* പകരംവയ്ക്കുവാൻ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിൽ സവിശേഷമായി ഒന്നുമില്ലായിരുന്നു. *പുത്തൻ ക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* മലങ്കര പള്ളിയോഗം തീരുമാനിച്ചതോടെ *റാസാ കുർബാനയ്ക്കു* പകരം ആഘോഷമായ ഒരു കുർബാനശൈലി കണ്ടെത്തേണ്ടത് നിലനിൽപ്പിന്റെ പ്രശ്നമായിരുന്നു. പ്രത്യേകിച്ചും അന്നും പല പള്ളികളും ഇരുകൂട്ടരും സംയുക്തമായി അവകാശപ്പെട്ടിരുന്നതിനാൽ. ഈ സാഹചര്യത്തിലാവണം പാശ്ചാത്യ സുറിയാനി തക്സായും ലത്തീൻ കൂട്ടിച്ചേർക്കലായ ഉപ ത്രോണോസുകളും ഉപയോഗിച്ച് വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നത്.

18-19 നൂറ്റാണ്ടുകളിലെത്തിയ അന്ത്യോഖ്യൻ മേൽപ്പട്ടക്കാർ വി. മൂന്നിന്മേൽ കുർബാനയെ നിരാകരിച്ചില്ല. മലങ്കരസഭയെ പൂർണ്ണമായും അന്തോഖ്യാവൽക്കരിക്കാൻ തീവ്രയജ്ഞം നടത്തിയ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ വിശദമായ നടപടികളിലോ ദീർഘമായ കല്പനകളിലോ വി. മൂന്നിന്മേൽ കുർബാനക്കെതിരായ പരാമർശമൊന്നും

കാണുന്നില്ല. അദ്ദേഹത്തിന്റെയും, അതിനു മുമ്പ് തികഞ്ഞ യാഥാസ്ഥിതികനായ മാർ യൂയാക്കീം കൂറിലോസിന്റെയും ശിഷ്യനായിരുന്ന പ. പരുമല തിരുമേനി അനേക തവണ വി. മൂന്നിന്മേൽ കുർബാനയിൽ മുഖ്യ കാർമ്മികനായും സഹകാർമ്മികനായും പങ്കെടുത്തതിന് രേഖകളുണ്ട്.

വി. മൂന്നിന്മേൽ കുർബാന കൂടാതെ അഞ്ച്, ഏഴ്, ഒൻപത് ഇങ്ങനെ ഒറ്റ സംഖ്യകളിൽ വരുന്ന രീതിയിലും വി. കുർബാന അർപ്പിക്കുക സാധാരണമാണ്. 1972-ൽ പ. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം ചരമ ശതാബ്ദിയോടനുബന്ധിച്ച് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വി. പത്തൊമ്പതിന്മേൽ കുർബാനയും അർപ്പിച്ചു. ഈ വിശേഷാവസരത്തിനുവേണ്ടി അന്നത്തെ മുഖ്യകാർമ്മികനായ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തയാറാക്കിയ *വി. മാർ തോമ്മാ ശ്ലീഹായുടെ ക്രമം* എന്ന അനാഫുറയാണ് അന്ന് ഉപയോഗിച്ചത്.

എന്നാൽ 1970-കളിൽ വി. മൂന്നിന്മേൽ കുർബാനയ്ക്കെതിരായി സഭയിലെ ചില സ്ഥാനികളടക്കം അഭിപ്രായങ്ങൾ പ്രകടിപ്പിച്ചു തുടങ്ങി. അതേസമയം തന്നെ, ഒന്നിലധികം പട്ടക്കാർ ചേർന്ന് ഒരു ത്രോണോസിൽ വി. കുർബാന അർപ്പിക്കുന്ന ഒരിനം സമൂഹബലിയും (വി. കുർബാനയുടെ ഓരോ ഭാഗം വ്യത്യസ്ത പട്ടക്കാർ ചൊല്ലുക) ചിലർ ആവിഷ്ക്കരിച്ചു ഏകപക്ഷീയമായി നടപ്പാക്കി. ഈ സാഹചര്യത്തിൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ രണ്ട് വിഷയങ്ങളെപ്പറ്റിയും ആഴത്തിൽ പഠിക്കുകയും 1980 ഫെബ്രുവരി യോഗത്തിൽ താഴെ പറയുന്ന തീരുമാനം എടുക്കുകയും ചെയ്തു:

*ദീർഘകാലമായി മലങ്കരയിൽ നടന്നുവരുന്നതും പൊതുവേ സ്വാഗതം ചെയ്തുവരുന്നതുമായ മൂന്നിന്മേൽ കുർബാന നിരുൽസാഹപ്പെടുത്തണമെന്നുള്ള അഭിപ്രായത്തോട് യോജിക്കുന്നതിനു തക്ക കാരണമൊന്നും കാണുന്നില്ലെന്നും, രണ്ടിന്മേലും മൂന്നിന്മേലും അവയിൽ കൂടുതലിന്മേലും വൈദികർ ചേർന്ന് വി. കുർബാന ചൊല്ലുന്ന പതിവ് സഭയിലുണ്ടെന്നും, അത് സഭയുടെ അംഗീകരിക്കപ്പെട്ട സമൂഹബലിയായി ഇതേവരെ പരിഗണിക്കപ്പെട്ടിട്ടുണ്ടെന്നും, ഒന്നിൽ കൂടുതൽ വൈദികർ ചേർന്ന് സമൂഹബലിയെന്ന പേരിൽ ഒറ്റ കുർബാന ചൊല്ലുന്നതും ഇപ്പോൾ ചിലടത്തെല്ലാം നടത്തിവരുന്നതുമായ രീതിക്ക് അംഗീകാരം കിട്ടിയിട്ടില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.*

*മേല്പറഞ്ഞപ്രകാരമുള്ള സമൂഹബലിയെ സംബന്ധിച്ച് പ. സുന്നഹദോസ് സുചിന്തിതമായി തീരുമാനമെടുക്കുന്നതുവരെ മേല്പട്ടക്കാരും പട്ടക്കാരും ആ രീതിയിലുള്ള സമൂഹബലി നടത്തരുതെന്നും തീരുമാനിച്ചു.*

വി. മൂന്നിന്മേൽ കുർബാന – സമൂഹബലി സംവാദത്തിൽ ഈ ലേഖകൻ കാണുന്ന ഏറ്റവും പ്രധാനപ്പെട്ട രണ്ടു പ്രശ്നങ്ങൾ താഴെ പറയുന്നവയാണ്.

1. വി. മൂന്നിന്മേൽ കുർബാനയിൽ മൂന്നു പട്ടക്കാരും തൂയോബോ മുതൽ ഹൂസോയോ അടക്കം യാത്രാമൊഴി വരെയുള്ള ശുശ്രൂഷകൾ പൂർണ്ണമായും നടത്തുന്നുണ്ട്. സമൂഹബലിയിൽ ഇവ വ്യത്യസ്ത പട്ടക്കാരാണ് നടത്തുന്നത്. ഇവിടെ വി. കുർബാനയുടെ ചാക്രികത ആരും പൂർത്തീകരിക്കുന്നില്ല. പാശ്ചാത്യ സുറിയാനി തക്സാ ഉപയോഗിച്ച് വി. കുർബാന അർപ്പിക്കുമ്പോൾ പാശ്ചാത്യ സുറിയാനി ആരാധനാശാസ്ത്ര പ്രകാരം ഈ അപൂർണ്ണത ശരിയാണോ എന്നു പരിശോധിക്കണം. അനിവാര്യവും അടിയന്തിരവുമായ സാഹചര്യങ്ങളിൽ മാത്രമാണ് ഒരു പട്ടക്കാരൻ ആരംഭിച്ച വി. കുർബാന മറ്റൊരു പട്ടക്കാരൻ പൂർത്തീകരിക്കാൻ സഭ അനുവദിക്കുന്നത് എന്ന വസ്തുതയും ഇവിടെ ഗൗരവമായി പരിഗണിക്കണം.

2. വി. മൂന്നിന്മേൽ കുർബാന മലങ്കരയിലെ ചരിത്രപരമായ ഒരു വികസനമാണ്. അതിൽ വേദശാസ്ത്രപരമായ തെറ്റൊന്നും സഭാപിതാക്കന്മാരോ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസോ കണ്ടെത്തിയിട്ടില്ല. മറ്റേതൊരു പുരാതന സഭയേയുംപോലെ സ്വന്തമായ ആരാധനാശൈലി വികസിപ്പിച്ചെടുക്കാൻ മലങ്കരസഭയ്ക്കും അവകാശവും അധികാരവുമുണ്ട്. അതു തെറ്റെന്നു പറയാനോ വേണ്ടെന്നു വയ്ക്കാനോ സമകാലികർക്ക് അവകാശമില്ല.

വി. മൂന്നിന്മേൽ കുർബാനക്കെതിരായി *ഒരേ അപ്പത്തിന് അവകാശികൾ ആകുന്നില്ല* എന്നു തുടങ്ങിയ എതിർവാദങ്ങൾ ഉന്നയിക്കുന്നവർക്ക് മഹാനായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നൽകിയ മറുപടിയാണിവിടെ പ്രസക്തം. ... *(ഈ പറയുന്ന രീതിയിൽ വ്യാഖ്യാനിച്ചാൽ) എല്ലാ ഞായറാഴ്ചയും നാം ദേവലോകത്ത് കുർബാന ചൊല്ലി എല്ലാ പള്ളിയിലേക്കും കൊടുത്തയക്കേണ്ടി വരും. മറ്റാർക്കും അന്ന് ചൊല്ലാനാവില്ല. ഒന്നിലധികം അമ്മീറയും ഉപയോഗിക്കാൻ സാദ്ധ്യമല്ല. ഒരേ അപ്പത്തിന് അവകാശി എന്നാൽ അർത്ഥം അതല്ല. ലോകത്തെവിടെയും ഏതു വൈദികനും അർപ്പിക്കുന്ന വി. കുർബാന ഏതു വിശ്വാസിക്കും അനുഭവിക്കാൻ തക്കവിധം സഭകളെല്ലാം വി. കുർബാന സംസർഗത്തിലെത്തണമെന്നാണ്. ....*

*(മലങ്കരസഭാ മാസിക, സെപ്റ്റംബർ, 2009)*

# 14

# പാശ്ചാത്യ സുറിയാനി സഭയും വി. മൂന്നിന്മേൽ കുർബാനയും

2009 ഒക്ടോബർ ലക്കം *മലങ്കരസഭാ* മാസികയിലും തുടർന്ന് എം.ടി.വി.യിലും പ്രസിദ്ധീകരിച്ച ഈ ലേഖകന്റെ *വി. മൂന്നിന്മേൽ കുർബാന* എന്ന ലേഖനത്തോടുണ്ടായ ചില പ്രതികരണങ്ങൾ വിശദീകരണങ്ങൾ അർഹിക്കുന്നു. വി. മൂന്നിന്മേൽ കുർബാന മലങ്കരസഭയുടെ സ്വന്തമായ ഒരു വികസനമാണെന്ന ഈ ലേഖകന്റെ വാദത്തെ ഖണ്ഡിച്ചുകൊണ്ട് പാശ്ചാത്യ സുറിയാനി സഭയിൽ വി. മൂന്നിന്മേൽ കുർബാന നിലവിലുണ്ടായിരുന്നതായി ചിലർ ചൂണ്ടിക്കാട്ടുന്നു എന്നതാണ് ഇപ്രകാരം ഒരു ലേഖനത്തിനുള്ള ഹേതു.

അമേരിക്കൻ എപ്പിസ്ക്കോപ്പൽ സഭയിലെ ഒരു മിഷനറിയായ റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റ് 1840-കളിൽ മദ്ധ്യപൗരസ്ത്യദേശത്തു നടത്തിയ സന്ദർശനാനന്തരം രചിച്ച *Narrative of a Visit to the Syrian Jacobite Church of Mesopotamia* എന്ന വിശദമായ യാത്രാവിവരണത്തിൽ, മർദ്ദീനിലെ മാർ ബഹനാം സഹദായുടെ പള്ളിയെപ്പറ്റിയുള്ള താഴെ പറയുന്ന വിവരണമാണ് (*Pp 214-5*) ഈ വാദത്തിന് അടിസ്ഥാനമായി അവർ ചൂണ്ടിക്കാട്ടുന്നത്.

“In the city we alighted at the Church of Mar Behnam, the largest Syrian Church in the town. It has no less than five altars, one of which is exclusively for females. The Syrian Churches have generally three, and where there are priests sufficient, the service of the Holy Communion is performed at all together. The practice is obviously a departure from ancient custom, which allowed but one altar in a Church, but its design seems to have been to accommodate the large number of persons attending the communion that all might witness the worship and all partake.”

ഈ ലേഖകന്റെ വിശകലനത്തിൽ മുകളിൽ പറഞ്ഞ വിവരണം പാശ്ചാത്യ സുറിയാനി സഭയിൽ വി. മൂന്നിന്മേൽ കുർബാന നിലവിലുണ്ടായിരുന്നു എന്നതിനെ സാധൂകരിക്കുന്നില്ല. ഈ വാദത്തിന്റെ കാരണങ്ങൾ മനസിലാക്കാൻ മുകളിൽ പറഞ്ഞ വിവരണത്തിന്റെ മലയാള പരിഭാഷ പരിശോധിക്കാം.

*“.... (മർദ്ദീൻ) നഗരത്തിൽ ഞങ്ങൾ മാർ ബഹനാമിന്റെ പള്ളിയിൽ എത്തിച്ചേർന്നു. ഇത് ആ നഗരത്തിലെ ഏറ്റവും വലിയ സുറിയാനി പള്ളി*

*യാണ്. ഈ പള്ളിയിൽ അഞ്ചിൽ കുറയാതെ ത്രോണോസുകളുണ്ട്. ഇവയിൽ ഒന്ന് സ്ത്രീകൾക്കു മാത്രമുള്ളതാണ്. സുറിയാനി പള്ളികൾക്ക് പൊതുവെ മൂന്നു ത്രോണോസുകൾ കാണും. ആവശ്യത്തിനു പട്ടക്കാരുണ്ടെങ്കിൽ ഇവയിലെല്ലാം വി. കുർബാന അർപ്പിക്കും. ഈ നടപടി തീർച്ചയായും ഒരു പള്ളിയിൽ ഒരു ത്രോണോസ് എന്ന പുരാതന പാരമ്പര്യത്തിൽ നിന്നുമുള്ള വ്യതിചലനമാണ്. എന്നാൽ, കൂടുതൽ ആളുകൾ വി. കുർബാനയിൽ പങ്കെടുക്കുമ്പോൾ എല്ലാവർക്കും സംബന്ധിക്കത്തക്ക വിധമാണ് ഇവയുടെ രൂപകല്പന എന്നാണ് കാണുന്നത്...."*

മുകളിൽ പറഞ്ഞ വിവരണത്തെ സൂക്ഷ്മമായി വിശകലനം ചെയ്താൽ ഗ്രന്ഥകാരന് സുറിയാനി സഭയുടെ പാരമ്പര്യങ്ങളെപ്പറ്റിയുള്ള അറിവ് പരിമിതമാണെന്നും, അദ്ദേഹത്തിന്റെ നിഗമനങ്ങൾ ഉപരിപ്ലവങ്ങളാണെന്നും വ്യക്തമാകും. ഇതിനു പല കാരണങ്ങളുണ്ട്. ഒന്നാമതായി, മർദ്ദീൻ നഗരത്തിലെ മാർ ബഹനാമിന്റെ പള്ളിയിൽ അഞ്ചിൽ കുറയാതെ ത്രോണോസുകളുണ്ട് എന്നു രേഖപ്പെടുത്തുന്നുണ്ടെങ്കിലും കൃത്യമായ സംഖ്യ ഗ്രന്ഥകാരന് അറിയില്ല. രണ്ടാമതായി, ലഭ്യമായ മറ്റെല്ലാ വിവരണങ്ങളുമനുസരിച്ച് മർദ്ദീനിലെ ഏറ്റവും വലിയ സുറിയാനി പള്ളി, പട്ടം കൊട ക്രമത്തിൽപോലും സ്മരിക്കപ്പെടുന്ന നാല്പതു സഹദേന്മാരുടെ നാമത്തിലാണ്.

രണ്ടാമതായി പരിഗണിക്കേണ്ടത് പള്ളികളുടെ രൂപകല്പനയാണ്. പത്തൊമ്പതാം നൂറ്റാണ്ടിൽ മദ്ധ്യപൗരസ്ത്യദേശത്തെ പള്ളികൾ എപ്രകാരം രൂപകല്പന ചെയ്യപ്പെട്ടിരുന്നു എന്നു പരിഗണിക്കണം. 1863-ലെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ യാത്രാവിവരണം മുതൽ ഇതഃപര്യന്തമുള്ള രേഖകൾ പാശ്ചാത്യ സുറിയാനി സഭയുടെ പള്ളികൾക്ക് ഒന്നിലധികം ത്രോണോസുകൾ ഉള്ള വസ്തുത ശരിവയ്ക്കുന്നു. എന്നാൽ ഇവ ഒരു ദേവാലയ സമുച്ചയത്തിലെ വിവിധ ഭാഗങ്ങളിലാണെന്നും ഈ വിവരണങ്ങൾ വ്യക്തമാക്കുന്നു. പ. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാവിവരണം,* കടവിൽ പോൾ റമ്പാന്റെ *ശീമ യാത്ര*, പി. വി. പൗലൂസിന്റെ *ദമാസ്കസ് മുതൽ ജറുശലേം വരെ*, മോർ മിലിത്തോസ് യൂഹാനോന്റെ *വേരുകൾ തേടി* തുടങ്ങിയ കൃതികളും ഇതു വ്യക്തമാക്കുന്നു. സിറിയയിലെ ഒരു ഗ്രാമീണ ദേവാലയത്തിൽ പ. പാത്രിയർക്കീസ് ബാവാ മുഖ്യകാർമികത്വം വഹിച്ച അതിഗംഭീരമായ ഒരു പെരുന്നാളിൽ സംബന്ധിച്ച പി. വി. പൗലൂസ്, വി. മൂന്നിന്മേൽ കുർബാനയെക്കുറിച്ച് സൂചിപ്പിക്കുന്നു പോലുമില്ല.

മുകളിൽ പറഞ്ഞ വിവരണങ്ങളിൽ നിന്നും വ്യക്തമാകുന്ന മറ്റൊരു വസ്തുത, പ്രധാന പള്ളികൾക്കെല്ലാം അനുബന്ധമായി ഒന്നോ ഒന്നിലധികമോ ചാപ്പലുകൾ ഉണ്ടായിരുന്നതായിയാണ്. ഇവയിലൊക്കെയിലും

വിശേഷാവസരങ്ങളിൽ വി. കുർബാന അർപ്പിക്കുകയും ചെയ്തിരുന്നു. മുകളിൽ പറഞ്ഞ വിവരണത്തിലെ *ഇവയിൽ ഒന്ന് സ്ത്രീകൾക്കു മാത്ര മുള്ളതാണ്* എന്ന ഭാഗവും ഇത്തരം ഒരു സാദ്ധ്യതയിലേയ്ക്കാണ് വിരൽ ചൂണ്ടുന്നത്. *ഒരു ത്രോണോസ്, ഒരു ദിവസം, ഒരു കുർബാന* എന്ന നിയ മത്തിൽ കർക്കശബുദ്ധിക്കാരായ പൗരസ്ത്യ കൽദായ (പേർഷ്യൻ) സഭ യുടെ മദ്ധ്യപൗരസ്ത്യ ദേശത്തെ പുരാതന പള്ളികളുടെ ലഭ്യമായ രേഖാ ചിത്രങ്ങൾപ്രകാരം അവയിലും ഒന്നിലധികം ചാപ്പലുകളും ത്രോണോ സുകളും ഉണ്ടായിരുന്നു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ, ഓമീദിലെ (ഡയർബക്കർ) അർമീനിയൻ പള്ളിയിൽ ഒരേ നിരയിൽ ഒമ്പതു ത്രോണോസുകൾ ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്.

പക്ഷേ ഇവയൊന്നും മലങ്കരയിലെ വി. മൂന്നിന്മേൽ കുർബാനയ്ക്കു സമമായ ഒരു ശുശ്രൂഷ അവിടെ നടക്കുന്നതിനു തെളിവാകുന്നില്ല. മല ങ്കരയിലെ വി. മൂന്നിന്മേൽ കുർബാനയ്ക്കു ഒരേ സമയം മൂന്നു വൈദികർ, ഒരേ പള്ളിയിലെ മൂന്നു വ്യത്യസ്ത ത്രോണോസുകളിൽ, ഒരേ അനാ ഫുറാ ഉപയോഗിച്ച് വി. കുർബാന അണയ്ക്കുന്ന ശുശ്രൂഷയെന്ന് നിർവ ചനം നൽകുമ്പോൾ, അതിലുപരിയായി ഇവയെ ബന്ധിപ്പിക്കുന്ന ചില ഘടകങ്ങളുമുണ്ട്. പ്രധാന കാർമ്മികരും പ്രധാന ശുശ്രൂഷകരും യഥാ ക്രമം പരസ്പരം കൈയസ്തൂരി നൽകുന്നത്. പൊതുവായ, ശ്ലീഹാ - എവൻഗേലിയോൻ വായന, പൊതുവായ തുബ്ദേൻ, പൊതുവായ സമയ ക്രമീകരണം, മുതലായ ഘടകങ്ങൾ മൂന്നിനേയും (അതിലധികവും) പര സ്പര ബന്ധിതമാക്കുന്നു. ഇവയില്ലാതെ ഒരേ സമയത്തു തന്നെ ഒരു ദേവാലയ സമുച്ചയത്തിലെ വിവിധ ത്രോണോസുകളിൽ അണയ്ക്കുന്ന വി. കുർബാനകളെ മലങ്കരയിലെ വി. മൂന്നിന്മേൽ കുർബാനയ്ക്കു സമാന മായി കരുതാൻ വയ്യ.

മൂന്നാമതായി മുകളിൽ പറഞ്ഞ വിവരണകർത്താവായ റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റിന്റെ പശ്ചാത്തലമാണ്. ഒരു പ്രൊട്ടസ്റ്റന്റു വിശ്വാസിയായ അദ്ദേഹം ആ മാനദണ്ഡത്തിലാണ് വി. ബലിയേയും ബലി പീഠങ്ങളെയും കാണുന്നത്. യൂറോപ്പിലെയും (പിന്നീട് അമേരിക്കയി ലെയും മറ്റു രാജ്യങ്ങളിലെയും) ഭീമാകാരങ്ങളായ റോമൻ കത്തോലിക്കാ ദേവാലയങ്ങളിൽ അനേകം ത്രോണോസുകളും അവയിലെല്ലാം കുർബാ നയർപ്പണവും ഉണ്ട്. എന്നാൽ ആംഗ്ലിക്കൻ - എപ്പിസ്കോപ്പൽ സഭക ളിൽ എത്ര വലിയ പള്ളിക്കും ഒരൊറ്റ ബലിപീഠവും ഒരു ഞായറാഴ്ച ഒരു കർത്തൃമേശയുമേ ഉണ്ടാവൂ. അതിലധികമുള്ളവയെ വേദശാസ്ത്ര വ്യതിചലനമായാണ് ഈ സഭകൾ പരിഗണിക്കുന്നത്. ഇത്തരമൊരു പശ്ചാത്തലമുള്ള വ്യക്തിയുടെ പരാമർശനമായി വേണം റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റിന്റെ വിവരണത്തെ പരിഗണിക്കാൻ.

ഇനി, റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റിന്റെ *ആവശ്യത്തിനു പട്ടക്കാരുണ്ടെങ്കിൽ ഇവയിലെല്ലാം വി. കുർബാന അർപ്പിക്കും* എന്ന പരാമർശനം പരിശോധിക്കാം. ദീർഘകാലം സിറിയായിൽ വൈദികസെമിനാരി അദ്ധ്യാപകനായിരുന്ന തൃശൂർ ഇടവകയുടെ യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്തായുടെ *വേരുകൾ തേടി* എന്ന ഗ്രന്ഥത്തിൽ മിദീയാത്തിലെ പുരാതനമായ മാർ ഗബ്രിയേൽ ദയറായെക്കുറിച്ച് നൽകുന്ന വിവരണം താഴെ പറയുംവിധമാണ്.

*... വിസ്തൃതമായ ചാപ്പലിൽ മൂന്നു ത്രോണോസുകൾ ഉണ്ട്. നമ്മുടെ നാട്ടിലേതുപോലെ ഇവ മേൽ മൂന്നിൻമേൽ കുർബാന നടക്കാറില്ല.*

*ഒന്നാമത്തെ ത്രോണോസിൽ ആദ്യം വി. കുർബാന ആരംഭിച്ചു തിടുക്കത്തിൽ അവസാനിക്കും. ദയറായിൽ അന്നു രാവിലെ ജോലി ഉള്ളവർക്ക് ഈ കുർബാനയിൽ സംബന്ധിക്കാം. അടുത്തത് അൽപം താമസിച്ച് ആരംഭിക്കും. ഉച്ചയ്ക്കു മുമ്പ് ജോലി ഇല്ലാത്തവർക്ക് ഇതിൽ സംബന്ധിക്കാം. നടുക്കുള്ള ത്രോണോസിൽ വളരെ താമസിച്ച് ആരംഭിക്കുന്നതും സുദീർഘവുമായിരിക്കും. അന്നേദിവസം ജോലി ഇല്ലാത്തവർക്ക് ഇതിൽ പങ്കെടുക്കാം. ...*

വ്യക്തമായ ഈ വിവരണം റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റ് ഉണ്ടാക്കിയ ചിന്താക്കുഴപ്പത്തിനു മറുപടിയാണ്. ജനങ്ങളുടെ സൗകര്യാർത്ഥം വിവിധ സമയങ്ങളിൽ വി. കുർബാന അർപ്പിക്കുക എന്ന പാശ്ചാത്യ സുറിയാനി സഭയുടെ പാരമ്പര്യമാണ് *ആവശ്യത്തിനു പട്ടക്കാരുണ്ടെങ്കിൽ ഇവയിലെല്ലാം വി. കുർബാന അർപ്പിക്കും* എന്ന ഇദ്ദേഹത്തിന്റെ പരാമർശനം അർത്ഥമാക്കുന്നതെന്ന് മാർ മിലിത്തോസിന്റെ വിവരണം വ്യക്തമാക്കുന്നു. മലങ്കരസഭയിൽ, പരുമല പെരുന്നാളിന് മൂന്നു തവണ വി. കുർബാന അർപ്പിക്കുന്നതുപോലെ.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായോടൊപ്പം മലങ്കരയിലെത്തിയ അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോടുകൂടി (പിന്നീട് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്) കഷ്ടാനുഭവ ആഴ്ച ശുശ്രൂഷയിൽ പങ്കെടുത്ത കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ (അന്നു റമ്പാൻ) ... *പിന്നെ പെസഹാ നാൾ ഉച്ചനമസ്ക്കാരം കഴിച്ച ഞാൻ ചൊല്ലി. ഒക്കയും മുമ്പിലത്തെപൊലെ. ത്രൊനൊാസ ഒന്നു മാത്രം ഉണ്ടായിരുന്നതിനാൽ മദബഹായിൽ വടക്കു വശത്ത മെശ വച്ചാണെ ചൊല്ലിയ്തു. ഇത ബാവാ* (അബ്ദുള്ളാ മാർ ഗ്രീഗോറിയോസ്) *കൽപ്പിച്ചാണെ...* എന്നു തന്റെ *വൃത്താന്ത പുസ്തകത്തിൽ* രേഖപ്പെടുത്തിയിരിക്കുന്നത് മുകളിൽ പറഞ്ഞപ്രകാരം ഒരേ ദിവസം, ഒരു പള്ളിയിലെ, വ്യത്യസ്ത ത്രോണോസുകളിൽ, വിവിധ സമ

യങ്ങളിലെ വി. കുർബാന, പാശ്ചാത്യ സുറിയാനി പാരമ്പര്യമാണെന്നു വ്യക്തമാക്കുന്നു.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഉപത്രോണോസുകൾ തെക്കും വടക്കുമുള്ള വരാന്തകൾ മറച്ചുകെട്ടി അവിടെ സ്ഥാപിച്ചപ്പോൾ, ഫലത്തിൽ അവ സ്വതന്ത്ര ചാപ്പലുകളായി മാറി. നവീകരിച്ച പുതുപ്പള്ളി പള്ളിയുടെ സ്ഥിതിയോട് ഇതിനെ താരതമ്യം ചെയ്യാം. ഒരേ നിരയിൽ കൂടുതൽ ത്രോണോസുകൾ ഉള്ള പള്ളികൾക്ക് സ്വാഭാവികമായും അന്നത്തെ സാങ്കേതികവിദ്യപ്രകാരം രണ്ടോ അതിലധികമോ നിര തൂണുകൾ കിഴക്കുപടിഞ്ഞാറായി കാണും. ഇന്നത്തെ മണർകാടു പള്ളി, നിരണം പള്ളി മുതലായവ പോലെ. തൂണുകളുടെ മറവുകൊണ്ട് അതിനപ്പുറം നിൽക്കുന്നവരിൽ ഭൂരിപക്ഷത്തിനും പ്രധാന ബലിപീഠം ദൃഷ്ടിഗോചരമല്ല. ഈ ഭാഗങ്ങൾക്ക് മുമ്പിൽ വ്യത്യസ്ത ത്രോണോസുകൾ വന്നാൽ ഫലത്തിൽ അവ പല പള്ളികളായി മാറും. ഇവയോരോന്നും പ്രായോഗികമായും ഓരോ സ്വതന്ത്ര ചാപ്പലുകളാണ്. ഇവയിൽ വി. കുർബാന അർപ്പിക്കുന്നതിലെ സൗകര്യമാണ് ... *കൂടുതൽ ആളുകൾ വി. കുർബാനയിൽ പങ്കെടുക്കുമ്പോൾ എല്ലാവർക്കും സംബന്ധിക്കത്തക്ക വിധമാണ് ഇവയുടെ രൂപകല്പന എന്നാണ് കാണുന്നത്. ...* എന്ന റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റിന്റെ വിവരണത്തിൽ പരാമർശിക്കപ്പെടുന്നത് എന്നു ചിന്തിക്കുകയാണ് യുക്തിഭദ്രം. അദ്ദേഹം പള്ളിയല്ലാതെ വി. കുർബാനയർപ്പണം കണ്ടതായി രേഖപ്പെടുത്തിയിട്ടില്ലെന്നും ശ്രദ്ധിക്കണം. ഒരു പക്ഷേ, ഇവയിലെല്ലാം ഒരുമിച്ച് വി. കുർബാന അർപ്പിച്ചാൽ തൂണുകളുടെ പ്രതിബന്ധമില്ലാതെ കൂടുതൽ ആളുകൾക്ക് ഒരേ സമയം വി. കുർബാനയിൽ സംബന്ധിക്കാം എന്നാവും എല്ലാ തൂൺനിരകൾക്കിടയിലും ഓരോ ത്രോണോസ് കണ്ടപ്പോൾ അദ്ദേഹം മനസിലാക്കിയത്.

ഈ ലേഖകൻ, വി. മൂന്നിന്മേൽ കുർബാന മലങ്കരസഭയുടെ സ്വന്തം വികസനമാണെന്ന വാദത്തിൽ ഉറച്ചുനിൽക്കുന്നു. പാശ്ചാത്യ സുറിയാനിസഭയിൽ അതിനു സമാനമായ ഒരു ശുശ്രൂഷയില്ല. റവ. ഹൊറേഷ്യോ സൗത്ത്ഗേറ്റിന്റെ വിവരണത്തിലെ *all together* എന്ന പ്രയോഗത്തിന് *Simultaneous* എന്ന അർത്ഥമില്ല. അതിനാൽ അദ്ദേഹത്തിന്റെ വിവരണത്തിലെ *and where there are priests sufficient, the service of the Holy Communion is performed at all together* എന്ന പരാമർശനത്തെ *ആവശ്യത്തിനു പട്ടക്കാരുണ്ടെങ്കിൽ ഇവയിലെല്ലാം (തുടർച്ചയായി) വി. കുർബാന അർപ്പിക്കും* എന്നു മനസിലാക്കണം.

(*മലങ്കര ഓർത്തഡോക്സ് ടി. വി. ഓൺലൈൻ, സെപ്റ്റംബർ 17, 2009*)

# 15

# വി. മൂന്നിന്മേൽ കുർബാനയും ലത്തീൻ പാരമ്പര്യവും

ഈ ലേഖകന്റെ *വി. മൂന്നിന്മേൽ കുർബാന* എന്ന ലേഖനത്തോടുണ്ടായ മറ്റൊരു പ്രതികരണം അതിൽ റോമൻ കത്തോലിക്കാ സഭയുടെ ലത്തീൻ പാരമ്പര്യപ്രകാരമുള്ള സമൂഹബലിയുടെ സ്വാധീനമാണ്. ചരിത്രപരമായും വേദശാസ്ത്രപരമായും ഇപ്രകാരം ഒരു സ്വാധീനമുണ്ടാകുക അസാദ്ധ്യമാണ്.

കൂനൻകുരിശുസത്യം നടന്ന 1653-ന് മുമ്പുള്ള ഒന്നര നൂറ്റാണ്ടിനിടയിൽ മലങ്കരസഭയിൽ പ്രചരിപ്പിച്ച റോമൻ കത്തോലിക്കാ പാരമ്പര്യങ്ങൾ മാത്രമേ പിൽക്കാല മലങ്കരസഭയെ സ്വാധീനിച്ചിട്ടുള്ളു. ലത്തീൻ ആരാധനക്രമങ്ങൾ നടപ്പാക്കാനുള്ള എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടതായി സമകാലിക പോർട്ടുഗീസ് രേഖകൾ സാക്ഷിക്കുന്നു. അതിനാലാണ് ഉദയംപേരൂർ സുന്നഹദോസ്, കൽദായ ക്രമങ്ങളിൽ റോമൻ തിരുത്തലുകൾ വരുത്തി ഉപയോഗിക്കാൻ നിർദ്ദേശിച്ചത്.

വിശദമായ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിലൊരിടത്തും ലത്തീൻ പാരമ്പര്യപ്രകാരമുള്ള സമൂഹബലിയെപ്പറ്റി പരാമർശനമില്ല. മാത്രമല്ല, മലങ്കരയിലെ എല്ലാ പള്ളികളിലും അന്ന് അത്യാവശ്യത്തിനു വി. കുർബാനയർപ്പിക്കാൻ പട്ടക്കാരില്ലായിരുന്നു എന്ന സൂചനയാണ് കാനോനാകൾ നൽകുന്നത്. യൽദോ പെരുന്നാളിന് മൂന്നു കുർബാന ചൊല്ലണമെന്ന് അനുശാസിക്കുന്ന ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ (ഏഴാം മൗത്വാ, ഏഴാം കൂടിവിചാരം, പതിനേഴാം കാനോനാ) അവയിലൊന്നു മാത്രമേ *റാസാ കുർബാന* ആകാവൂ എന്നു പ്രത്യേകം നിഷ്കർഷിക്കുന്നുണ്ട്. ഇവിടെയൊന്നും ലത്തീൻ സമൂഹബലിയെപ്പറ്റി സൂചനയില്ല. കൽദായ പാരമ്പര്യത്തിലുള്ള റാസാ കുർബാനയ്ക്ക് വി. മൂന്നിന്മേൽ കുർബാനയിലുള്ള സ്വാധീനം ഈ ലേഖകൻ നേരത്തെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഉദയംപേരൂർ സുന്നഹദോസിനോട് മുഖം തിരിച്ച നസ്രാണികൾ പിന്നീട് ലത്തീൻ ക്രമങ്ങൾ സ്വീകരിക്കുക അസാദ്ധ്യമാണ്.

ഇനി അന്നു കേരളത്തിലെ ലത്തീൻ പള്ളികളിൽ ഏതെങ്കിലും വിധത്തിലുള്ള സമൂഹബലി നടന്നിരുന്നെങ്കിൽതന്നെ അതു നസ്രാണികളെ സ്വാധീനിക്കില്ല. കാരണം ഈ രണ്ടു വിഭാഗവും തമ്മിൽ യാതൊരു സംസ

ർഗവും നിലവിലില്ലായിരുന്നു. മാത്രമല്ല, 1663-ൽ രൂപംകൊണ്ട സുറിയാനി കത്തോലിക്കർ പോലും പിൽക്കാലത്ത് ലത്തീൻ രീതികൾ ഉൾക്കൊള്ളാതിരുന്ന സാഹചര്യത്തിൽ അത്തൊരമൊരു സ്വാധീനം അസാദ്ധ്യമാണെന്നു വ്യക്തമാണ്.

രണ്ടാമത്തെ കാരണം വേദശാസ്ത്രപരമാണ്. റോമൻ കത്തോലിക്കാ സഭയുടെ പാശ്ചാത്യ വേദശാസ്ത്രപ്രകാരം വി. കുർബാനയർപ്പണം വൈദികന്റെ മാത്രം കർമ്മവും അവകാശവുമാണ്. ആരാധനാ സമൂഹത്തിന്റെ സാന്നിദ്ധ്യം അതിൽ അപ്രസക്തമാണ്. റോമൻ കത്തോലിക്കാ സഭയിൽ വൈദികർ നിത്യവും വി. കുർബാന അർപ്പിക്കണമെന്ന നിബന്ധനപ്രകാരം അർപ്പിക്കപ്പെടുന്നവയിൽ ഭൂരിഭാഗവും നിശബ്ദമായിട്ടാവും. അതേ സമയം തന്നെ മറ്റൊരു വൈദികൻ സമീപത്ത് വി. കുർബാന അർപ്പിക്കുന്നത് ആദ്യത്തെ കാർമികനെ ബാധിക്കുന്ന വിഷയമല്ല. ആഘോഷമായ കുർബാനയിലും ഈ അടിസ്ഥാന വേദശാസ്ത്രത്തിനു മാറ്റമില്ല. യൂറോപ്പിലെ ഭീമാകാരമായ റോമൻ കത്തോലിക്കാ ദേവാലയങ്ങളിൽ പ്രധാന ബലിപീഠത്തിലൊഴികെ ഒരേ സമയം പത്തും പതിനഞ്ചും ത്രോണോസുകളിൽ വി. കുർബാന അർപ്പിക്കാറുണ്ട്. ആരാധകർ സൗകര്യമുള്ള ബലിപീഠത്തെ സമീപിക്കുകയാണവിടെ പതിവ്. അവ തമ്മിൽ യാതൊരു ബന്ധവുമില്ല.

എന്നാൽ പൗരസ്ത്യ വേദശാസ്ത്രപ്രകാരം വി. കുർബാനയർപ്പണം പുരോഹിതന്റെ വ്യക്തിപരമായ ഒരു കർമ്മമല്ല. കർമ്മിയും പരികർമ്മിയും ആരാധനാ സമൂഹവും ചേർന്ന സഭയാണ് വി. ബലി അർപ്പിക്കുന്നത്. വി. കുർബാനയെപ്പറ്റിയുള്ള ഈ ദർശന വൈജാത്യത്തിന്റെ വിശദാംശങ്ങൾ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ *സ്വാതന്ത്ര്യദീപ്തി* എന്ന കൃതിയിൽ ലഭ്യമാണ്. പൗരസ്ത്യ വേദശാസ്ത്രത്തിന്റെ പശ്ചാത്തലത്തിൽ വേണം മലങ്കരയിലെ വി. മൂന്നിന്മേൽ കുർബാനയെ പരിഗണിയ്ക്കാൻ.

ഒരേ സമയം മൂന്നു വൈദികർ, ഒരേ പള്ളിയിലെ മൂന്നു വ്യത്യസ്ത ത്രോണോസുകളിൽ, ഒരേ പാശ്ചാത്യ സുറിയാനി അനാഫുറാ ഉപയോഗിച്ച് വി. കുർബാന അണയ്ക്കുന്ന മലങ്കരയിലെ വി. മൂന്നിന്മേൽ കുർബാനയിൽ, ഓരോ കാർമികനും പ്രത്യേകം പരികർമികളാണ്. എന്നാൽ ആരാധനാസമൂഹം പൊതുവാണു താനും. ഇവിടെയാണ് ലത്തീൻ സമൂഹബലി വി. മൂന്നിന്മേൽ കുർബാനയിൽ നിന്നും വ്യത്യസ്തമാകുന്നത്. പുരോഹിതന്മാർ വ്യക്തിപരമായി അണയ്ക്കുന്ന വി. കുർബാന *കാണുന്ന* ആരാധനാ സമൂഹമാണ് റോമൻ കത്തോലിക്കാ സഭയിലുള്ളത്. മൂന്നു പുരോഹിതർ വ്യത്യസ്ത ത്രോണോസുകളിൽ അണയ്ക്കുന്ന വി. കുർബാനയിൽ *സംബന്ധിക്കുന്ന* സമൂഹമാണ് മലങ്കരയിലെ വി. മൂന്നിന്മേൽ

കുർബാനയിൽ ഉള്ളത്. കാർമ്മികരുടെയും പരികർമ്മികളുടെയും പരസ്പരബന്ധത്തിലുപരിയായി, പൊതുവായ ഈ ആരാധനാ സമൂഹവും റോമൻ കത്തോലിക്കാ സഭയിൽ നിന്നും വ്യത്യസ്തമാണ്. പാശ്ചാത്യ സുറിയാനി സഭയിൽ ഇല്ലാത്ത ഈ വികസനം വേദശാസ്ത്രപരമായും മലങ്കരയുടെ മാത്രമാണ്.

ഒരു കുർബാനയിൽ ഒന്നിലധികം പുരോഹിതർ സംബന്ധിക്കുന്നതെല്ലാം സമൂഹബലിയായി കണക്കാക്കാനാവില്ല. ഉദാഹരണത്തിന് കോപ്റ്റിക്, എത്യോപ്യൻ സഭകളിൽ വി. കുർബാനയർപ്പണത്തിന് രണ്ട് വൈദികർ ആവശ്യമാണ്. അത് അവരുടെ തക്സായുടെ പ്രത്യേകത മൂലമാണ്. കൽദായ സഭയ്ക്ക് വൈദികനോടൊപ്പം ഒരു പൂർണ്ണ ശെമ്മാശൻ (മ്ശംശോനോ) വി. കുർബാനയ്ക്ക് അത്യന്താപേക്ഷിതമാണ് എന്നതുപോലൊരു സംവിധാനമായി അതിനെ കണ്ടാൽ മതി.

ഈ ലേഖകന്റെ വാദം ഇപ്രകാരമാണ്. പൗരസ്ത്യ വേദശാസ്ത്ര പ്രകാരവും, പാശ്ചാത്യ സുറിയാനി അനാഫുറാ ഉപയോഗിച്ചും, ഒരേ സമയം മൂന്നു വൈദികർ, മൂന്നു വ്യത്യസ്ത ത്രോണോസുകളിൽ, ഒരേ ആരാധനാ സമൂഹത്തിൽ വി. കുർബാന അണയ്ക്കുന്ന *വി. മൂന്നിന്മേൽ കുർബാന*, മലങ്കരയുടെ സ്വന്തം വികസനമാണ്.

(*മലങ്കര ഓർത്തഡോക്സ് ടി. വി. ഓൺലൈൻ, സെപ്റ്റംബർ 17, 2009*)

# 16

# ജനുവരി 3
# മലങ്കരസഭയുടെ വലിയപെരുന്നാൾ

മലങ്കരയിലെ മൂന്നാമത്തെ കാതോലിക്കായും ദേവലോകം കാതോലിക്കേറ്റ് അരമനയുടെ സ്ഥാപകനുമായ ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മദിനമാണ് ജനുവരി മൂന്ന്. ഇപ്പോൾ ദേവലോകം അരമനചാപ്പലിലെ പ്രധാന പെരുന്നാളും ഇതാണ്.

ദീർഘവീക്ഷണത്തോടെയാണ് പ. കുറിച്ചി ബാവാ ദേവലോകം അരമന പണിതുയർത്തിയത്. താനും തന്റെ പിൻഗാമികളും അവിടെ വസിക്കണമെന്നും അവിടെ കബറടക്കപ്പെടണമെന്നും അദ്ദേഹം ആഗ്രഹിച്ചു. അതിനുള്ള അടിസ്ഥാന സൗകര്യങ്ങളും അദ്ദേഹം ഉണ്ടാക്കി. തുടർന്ന് നാലും അഞ്ചും കാതോലിക്കാമാരെ അവിടെത്തന്നെ കബറടക്കുകയും ചെയ്തു.

മലങ്കരസഭയിലെ സ്ത്രീകളുടെ സംഭാവന കൊണ്ടാണ് പ. ദൈവമാതാവിന്റെ നാമത്തിലുള്ള അരമനചാപ്പൽ പ. ബാവാ പണിതുയർത്തിയത്. *നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും വേണ്ടി നിത്യവും പ്രാർത്ഥനയും വി. കുർബാനയും അർപ്പിക്കാനുള്ള സ്ഥലമാണിത്* എന്നാണ് പ. ബാവാ അന്ന് മലങ്കരയിലെ സ്ത്രീജനങ്ങളോട് കല്പിച്ചത്. ദേവലോകം അരമനചാപ്പലിന്റെ പ്രധാന പെരുന്നാൾ ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളായ ഓഗസ്റ്റ് 15-ന് ആണ്. ദേവലോകം അരമനചാപ്പലിൽ കബറടക്കിയിരിക്കുന്ന പ. ഔഗേൻ പ്രഥമൻ ബാവാ, പ. വട്ടക്കുന്നേൽ ബാവാ എന്നിവരുടെ ഓർമ്മപ്പെരുന്നാളുകൾ കൂടി ചേർത്ത് സംയുക്തമായാണ് ഇന്ന് ജനുവരി മൂന്ന് പെരുന്നാൾ ദേവലോകത്ത് ആഘോഷിക്കുന്നത്. അവരുടെ ഓർമ്മദിവസങ്ങൾ യഥാക്രമം ഡിസംബർ 8, നവംബർ 8 എന്നീ തീയതികളിൽ പ്രത്യേകം ആഘോഷിക്കുന്നുമുണ്ട്.

സമീപകാലത്ത് ഇപ്രകാരം വേർതിരിച്ചു പെരുന്നാളുകൾ നടത്തേണ്ടതില്ലെന്നും, എല്ലാ ബാവാമാരുടെയും പെരുന്നാൾ ജനുവരി മൂന്നിനു മാത്രം നടത്തിയാൽ മതിയെന്നും ചിലർ പ്രസ്താവനകൾ ഇറക്കുന്നുണ്ട്. ഇത് ഒരുവിധത്തിലും അംഗീകരിക്കാൻ സാദ്ധ്യമല്ല. മലങ്കരസഭ ഒരു ഓർത്തഡോക്സ് സഭയായി നിലനിൽക്കുന്ന കാലത്തോളം പ. പിതാക്കന്മാരുടെ ഓർമ്മ കഴിക്കാൻ സഭയ്ക്ക് ബാദ്ധ്യതയുണ്ട്.

ഇതുകൊണ്ട് ജനുവരി മൂന്നിലെ പെരുന്നാളിനു പ്രാധാന്യമില്ലെന്നല്ല. അതിന് ഇനിയും പ്രാധാന്യം കൂട്ടണമെന്നാണ് ഈ ലേഖകന്റെ അഭിപ്രായം. ഇപ്പോൾ ജനുവരി മൂന്നിനു ദേവലോകത്തു നടത്തുന്ന പെരുന്നാളിൽ പാമ്പാക്കുട ചെറിയപള്ളിയിൽ കബറടക്കിയിരിക്കുന്ന ഒന്നാം കാതോലിക്കായായ മുറിമറ്റത്തിൽ ബാവാ (ഓർമ്മ - മെയ് 2), വള്ളിക്കാട്ടു ദയറായിൽ കബറടക്കിയിരിക്കുന്ന രണ്ടാം കാതോലിക്കായായ പ. വാകത്താനത്തു ബാവാ (ഓർമ്മ - ഡിസംബർ 17), ശാസ്താംകോട്ട ഈപ്പൻകുന്നിൽ കബറടക്കിയിരിക്കുന്ന ആറാം കാതോലിക്കായായ പ. മാത്യൂസ് ദ്വിതീയൻ ബാവാ (ഓർമ്മ - ജനുവരി 26) ഇവർ അനുസ്മരിക്കപ്പെടുന്നില്ല. അവരുടെ ഓർമ്മ ദിവസങ്ങൾ അതതു ദിവസം ആ പള്ളികളിൽ ആചരിക്കുകയാണ് പതിവ്.

ഈ അവസ്ഥ മാറണം. ജനുവരി മൂന്ന് മലങ്കരയിലെ സകല ബസേലിയോസ് കാതോലിക്കാമാരുടെയും ഓർമ്മപ്പെരുന്നാളായി കൊണ്ടാടണം. ഇതുവരെ കാലം ചെയ്തവരും ഇനി കാലം ചെയ്യുന്നവരും അതിൽ ഉൾപ്പെടണം. അവരുടെ പെരുന്നാളുകൾ അതതു ദിവസം അവർ കബറടങ്ങിയ ദേവാലയങ്ങളിൽ (ദേവലോകം അരമന അടക്കം) കൊണ്ടാടുകയും വേണം.

ജനുവരി മൂന്നിന് മറ്റൊരു പ്രാധാന്യം കൂടെയുണ്ട്. 1653 ജനുവരി മൂന്നിനാണ് *മലങ്കര പള്ളി യോഗം* സുപ്രസിദ്ധമായ കൂനൻകുരിശുസത്യം ചെയ്തത്. മട്ടാഞ്ചേരിയിൽ അന്നു നടന്ന ആ മഹാസംഭവം റോമാനുകം വലിച്ചെറിഞ്ഞു എന്നതിനേക്കാളുപരി ഇന്ത്യയിൽ പാശ്ചാത്യ ശക്തികൾക്കെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യ സമരവുമാണ്. സത്യവിശ്വാസം പുനഃസ്ഥാപിച്ച ആ പിതാക്കന്മാർ തീർച്ചയായും സ്മരണാർഹരാണ്.

സുറിയാനിസഭയുടെ പഞ്ചാംഗപ്രകാരം ജനുവരി ഒന്ന് *നമ്മുടെ കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാളും കപ്പദോക്യൻ പിതാക്കന്മാരായ പ. ബസേലിയോസ്, പ. ഗ്രീഗോറിയോസ് എന്നിവരുടെയും സകല മല്പാന്മാരുടെയും ഓർമ്മ*യുമാണ്. അതേ പോലെതന്നെ മെയ് 20 *നാല് ഏവൻഗേലിസ്ഥന്മാരുടെയും നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എഫേസോസിലും നടന്ന മൂന്നു പൊതു സുന്നഹദോസുകളിലെ പിതാക്കന്മാരുടെ ഓർമ്മ*യുമാണ്. ഇവരിൽ പലരുടെയും (ഉദാ: ഏവൻഗേലീസ്ഥനായ മാർ യോഹന്നാൻ ശ്ലീഹാ) ഓർമ്മപ്പെരുന്നാളുകൾ മറ്റു പല ദിവസങ്ങളിലും പഞ്ചാംഗത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്.

ഈയൊരു മാനദണ്ഡം ജനുവരി മൂന്ന് പെരുന്നാളിന്റെ കാര്യത്തിൽ സഭ സ്വീകരിക്കണം. മൂന്നു പൊതു സുന്നഹദോസുകളിലെ പിതാക്കന്മാരെപ്പോലെ മലങ്കരസഭയ്ക്ക് ഭാഗ്യസ്മരണാർഹരാണ് കൂനൻകുരിശു

സത്യം ചെയ്ത മലങ്കര പള്ളിയോഗാംഗങ്ങൾ. അവരെ പ്രതിവർഷം സ്മരിക്കേണ്ടത് സഭയുടെ ബാദ്ധ്യതയാണ്. അതേപോലെ തന്നെ എവിടെ കബറടക്കിയാലും ആസ്ഥാന ദേവാലയത്തിൽ കാതോലിക്കാമാരുടെ പെരുന്നാളാഘോഷിക്കേണ്ട കടമയും സഭയ്ക്കുണ്ട്.

അതിനാൽ ജനുവരി മൂന്ന് മലങ്കരസഭയുടെ ഏറ്റവും വലിയ പെരുന്നാളുകളിൽ ഒന്നായി മാറ്റണം. അത് *പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും, മലങ്കരയിലെ എല്ലാ ബസേലിയോസ് കാതോലിക്കാമാരുടെയും, കൂനൻകുരിശിൽ സത്യം ചെയ്ത എല്ലാ പിതാക്കന്മാരുടെയും ഓർമ്മ* എന്നു നാമകരണം ചെയ്ത് സഭാ പഞ്ചാംഗത്തിൽ ചേർക്കുകയും വേണം. ദേവലോകത്തോടൊപ്പം ചുരുങ്ങിയപക്ഷം മട്ടാഞ്ചേരിയിലെങ്കിലും ആ ദിവസം ആഘോഷിക്കുകയും വേണം.

(*അൽമായവേദി, ജനുവരി, 2007*)

# 17

# മാർത്തോമ്മായുടെ ഞായർ

കർത്താവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഏറ്റവും ഹതഭാഗ്യനാണ് മാർത്തോമ്മാ ശ്ലീഹാ എന്നു പലപ്പോഴും ചിന്തിക്കേണ്ടിവരുന്നു. പലവിധമായ കാരണങ്ങൾ അതിനുണ്ട്.

മറ്റു ശ്ലീഹന്മാർ അന്നത്തെ റോമാ സാമ്രാജ്യത്തിൽ മാത്രം സുവിശേഷമറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തപ്പോൾ, മാർത്തോമ്മാശ്ലീഹാ വിദൂരസ്ഥലങ്ങളായ പേർഷ്യയിലും ഇന്ത്യയിലും ചൈനയിലുമാണ് തന്റെ ഗുരുവിന്റെ സുവിശേഷവുമായി കടന്നുചെന്നത്. അദ്ദേഹം തെക്കേ അമേരിക്കയിലും സുവിശേഷമറിയിച്ചു എന്നും ചിലർ വാദിക്കുന്നുണ്ട്. അതെന്തായാലും ഇന്ന് കേരളതീരത്തും അല്പസ്വല്പം പേർഷ്യയിലും മാത്രമാണ് അദ്ദേഹം സ്ഥാപിച്ച സഭ നിലനിൽക്കുന്നത്. അതും *ശെമവോൻ കീപ്പായുടെ മാർഗ്ഗക്കാർ* വെട്ടിമുറിച്ച നിലയിൽ.

*നിങ്ങൾ പന്ത്രണ്ടു സിംഹാസനങ്ങളിലിരുന്ന് ന്യയം വിധിക്കും* എന്നു കർത്താവ് കല്പിച്ച പന്ത്രണ്ടുപേരിൽ ഒരുവനായ മാർത്തോമ്മാ ശ്ലീഹായ്ക്ക് ഏതാനും ദശകം മുമ്പ് ഒരു പാത്രിയർക്കീസിന്റെ ഒരൊറ്റ കല്പന മൂലം അത്യുന്നത മഹാപുരോഹിതസ്ഥാനം നഷ്ടപ്പെട്ട് കപ്യാരുപോലും അല്ലാതെയായി. മറ്റൊരു ശ്ലീഹായ്ക്കും ഇത്തരം ഒരു ഗതികേടു വന്നിട്ടില്ല.

പത്രോസ് ശ്ലീഹായോട് കർത്താവ് ചോദിച്ചപ്പോഴാണ് *നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആകുന്നു* എന്നു വിശ്വാസപ്രഖ്യാപനം നടത്തിയത്. ഒന്നും ചോദിക്കാതെതന്നെ *എന്റെ കർത്താവും എന്റെ ദൈവവുമേ* എന്ന് ഉറച്ച, സമ്പൂർണ്ണമായ, മഹാവിശ്വാസപ്രഖ്യാപനം നടത്തിയ മാർത്തോമ്മാ ശ്ലീഹാ ഇന്നും അറിയപ്പെടുന്നത് *സംശയാലുവായ തോമസ്* എന്നാണ്. എന്തൊരു ഗതികേട്. *നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ* എന്നു മാർത്തോമ്മാ ശ്ലീഹായോടു പറഞ്ഞത് അദ്ദേഹത്തിനു മാത്രമുള്ള ഒരു ഇകഴ്ത്തലല്ലായിരുന്നു. കാരണം ശിഷ്യന്മാർ എല്ലാവരും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കണ്ടുമാത്രമാണ് വിശ്വസിച്ചതെന്ന് സുവിശേഷങ്ങളിൽ സൂചനയുണ്ട്. *സംശയാലു* എന്ന വിശേഷണം മാർത്തോമ്മാ ശ്ലീഹായ്ക്കു മാത്രമല്ല, പന്ത്രണ്ട് അപ്പോസ്തോലന്മാർക്കും ചേരുന്നതാണ്.

ഓർമ്മ ദിവസത്തെപ്പറ്റിയുള്ള തർക്കമാണ് അടുത്തത്. പോർട്ടുഗീസുകാർ വരുന്നതിനു മുമ്പു മുതൽ കർക്കിടകം മൂന്ന് – പുതിയ കണക്കിന്

ജൂലൈ മൂന്ന് - ആയിരുന്നു സുറിയാനിയിൽ ദുഃഖ്റോനോ (ഓർമ്മ) എന്നറിയപ്പെടുന്ന മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ. *തോറോനാ* എന്ന ഗ്രാമ്യപ്രയോഗത്തിലാണ് ഇത് അറിയപ്പെട്ടിരുന്നത്. കർക്കിടകത്തിലെ വെള്ളപ്പൊക്കം വ്യംഗ്യമാക്കി *തോറോനായ്ക്ക് നൂറാന ഒഴുകിപ്പോകും* എന്നും, *തോറോനായ്ക്ക് തോരില്ല* എന്നും പഴഞ്ചൊല്ലുകൾ തന്നെയുണ്ട്. *ഞങ്ങൾക്ക് ഉൽസവങ്ങൾ ഏറെയുണ്ട്. കർക്കിടകത്തിൽ തോമ്മായുടെ ഉൽസവം താൻ പ്രധാനം* എന്ന് പോർട്ടുഗീസുകാരോട് നസ്രാണികൾ പറഞ്ഞതായി ഡോ. ഹെർമ്മൻ ഗുണ്ടർട്ട് രേഖപ്പെടുത്തുന്നു. ഒരു പക്ഷേ ക്രിസ്തുവർഷം 1500-ലെ *ഇന്ത്യാക്കാരൻ ജോസഫിന്റെ* വിവരണങ്ങളെയാകാം ഡോ. ഗുണ്ടർട്ട് അവലംബിക്കുന്നത്. ഇവയൊക്കെ കർക്കിടകം (ജൂലൈ) മൂന്ന് എന്ന മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ദിനം ഉറപ്പിക്കുന്ന സൂചനകളാണ്.

എന്നാൽ കഴിഞ്ഞ അര നൂറ്റാണ്ടായി മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ 18 മുതൽ 21 വരെയാണെന്ന് ഒരു വാദം ഉയർന്നുവന്നു. മൈലാപ്പൂരിലെ *ആദംബമലയിൽ ശ്ലീവാ വിശർത്ത പെരുന്നാൾ* എന്ന് റോമൻ കത്തോലിക്കർ പ്രചരിപ്പിച്ച പെരുന്നാളാണ് പിന്നീട് മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളാക്കി ചിത്രീകരിച്ചത്. മറ്റ് അപ്പോസ്തോലന്മാരൊക്കെ ഒറ്റ ദിവസം കൊണ്ട് പിതൃസന്നിധിയിൽ എത്തിയപ്പോൾ മാർത്തോമ്മാ ശ്ലീഹായ്ക്ക് മാത്രം നാലു ദിവസം വേണ്ടി വന്നത് അദ്ദേഹം തരംതാഴ്ത്തപ്പെട്ടതുകൊണ്ടാണെന്ന് ആരും പറയാത്തത് ഭാഗ്യമെന്നു കരുതിയാൽ മതി.

ഡിസംബർ 18 - 21 വാദംകൊണ്ട് *മാറാനായ* എന്നു നസ്രാണികളും, *ഇന്ത്യക്കാർക്ക് മാറാനായ* എന്നു ഇവിടെയെത്തിയ ശീമക്കാരും പെരുന്നാൾ പട്ടികയിൽ രേഖപ്പെടുത്തിയിരുന്ന ജലൈ മൂന്ന് *മാറാനായപോലെ ആചരിക്കേണ്ട പെരുന്നാൾ* ആയി തരംതാഴ്ത്തപ്പെട്ടു. *മാർത്തോമ്മായുടെ മക്കൾ* എന്നഭിമാനിക്കുന്ന നസ്രാണികൾ തന്നെ ഇതു ചെയ്തെന്നത് വിധിവൈപരീത്യം (ഈ വിവാദത്തെപ്പറ്റിയുള്ള വിശദ വിവരങ്ങൾക്ക് കാണുക - പി. തോമസ് പിറവം, *സഭാചരിത്രാന്വേഷണങ്ങൾ*, സോഫിയാ ബുക്സ്, കോട്ടയം, 2012, പുറം 11-29).

ഈ വിവാദത്തിൽ വിട്ടുപോയ സുപ്രധാനമായ ഒരു *തോമ്മായുടെ ഉൽസവമാണ്* ക്യംന്താ കഴിഞ്ഞു വരുന്ന ഞായറാഴ്ച. ഇന്ന് *പുതു ഞായറാഴ്ച* എന്ന പേരിലാണ് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഈ ദിനം അറിയപ്പെടുന്നത്. അന്നത്തെ വേദവായനകളും പ്രുമിയോൻ-സെദ്റാകളും, ഗീതങ്ങളുമെല്ലാം കർത്താവ് മാർത്തോമ്മാ ശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെട്ടതിനേയും അദ്ദേഹത്തിന്റെ വിശ്വാസ പ്രഖ്യാപനത്തേയും അനുസ്മരിക്കുന്നവയാണ്. ബൈസന്റൈൻ സഭാ പഞ്ചാംഗങ്ങളിൽ *തോമാ*

*യുടെ ഞായറാഴ്ച (തോമസ് സണ്ടേ)* എന്നാണ് ഈ ദിനം രേഖപ്പെടുത്തി വരുന്നത്.

യഥാർത്ഥത്തിൽ അന്നല്ലേ മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളായി ആചരിക്കേണ്ടത്? കർത്താവിനെക്കുറിച്ചുള്ള പരമമായ വിശ്വാസ പ്രഖ്യാപനം നടത്തിയ ആ മുഹൂർത്തമല്ലേ അദ്ദേഹത്തെ അനുസ്മരിക്കാൻ ഏറ്റവും ഉചിതമായ ദിവസം? ക്യംന്താ കഴിഞ്ഞു വരുന്ന ഞായറാഴ്ചയ്ക്ക് *പുതു ഞായറാഴ്ച* എന്നതിനേക്കാൾ *മാർത്തോമ്മാ ഞായർ* എന്ന പേരല്ലേ കൂടുതൽ ഉചിതം? ഈ വിഷയങ്ങളെക്കുറിച്ച് ആഴത്തിൽ ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

സഭ ചെയ്യേണ്ട ചില സംഗതികളുണ്ട്. *പുതു ഞായറാഴ്ച*യെ *മാർത്തോമ്മാ ഞായർ* ആയി പുനർനാമകരണം ചെയ്യുക. പ്രാർത്ഥനകളോ വേദവായനകളോ മാറ്റേണ്ട ആവശ്യമില്ല. മലങ്കരയിലെ എല്ലാ പള്ളികളിലും അന്ന് മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളായി നിർബന്ധമായും ആചരിക്കത്തക്കവിധം ക്രമപ്പെടുത്തുക. പള്ളി ആരുടെ നാമത്തിൽ സ്ഥാപിച്ചാലും ഈ പെരുന്നാൾ ഒഴിവാക്കുവാൻ പാടില്ല. കാരണം മലങ്കരയുടെ പിതാവ് മാർത്തോമ്മാ ശ്ലീഹാ ആണ്. ഞായറാഴ്ച ആയതിനാൽ മറ്റു ക്രമീകരണങ്ങളുടെ ആവശ്യവുമില്ല. ജൂലൈ മൂന്ന്, ഡിസംബർ 18–21 ഇവ പെരുന്നാളായുള്ള പള്ളികളിൽ അവ മാറ്റേണ്ട കാര്യമില്ല. പക്ഷേ അവരും നാമമാത്രമായെങ്കിലും *മാർത്തോമ്മാ ഞായർ* ആചരിച്ചിരിക്കണം എന്ന വ്യവസ്ഥ വയ്ക്കുക.

തമ്പുരാനെപ്പെറ്റമ്മയുടെ എത്ര പെരുന്നാളുകൾ ഒരു സഭാ വൽസരത്തിലുണ്ട് എന്നു പരിശോധിക്കുക. ... *കതിരുകളെയോർത്തിടവത്തിൽ വിത്തിനു മകരത്തിൽ... മുന്തിരിയേപ്രതി ചിങ്ങത്തിൽ...* ഇങ്ങനെ മൂന്ന്. മാർച്ച് 25, കൂദോശ് ഈത്തോ മുതലുള്ള നാലാം ഞായർ എന്നിങ്ങനെ വചനിപ്പു പെരുന്നാൾ രണ്ട്. പുകഴ്ച പെരുന്നാൾ, ജനന പെരുന്നാൾ... പട്ടിക ഇവിടെ അവസാനിക്കുന്നില്ല. അതേപോലെ ജൂലൈ മൂന്ന്, ഡിസംബർ 18–21, *മാർത്തോമ്മാ ഞായർ* ഇവ മൂന്നും മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളുകളായി ആചരിക്കുന്നതിൽ തെറ്റില്ല എന്നാണ് ഈ ലേഖകന്റെ അഭിപ്രായം. കാരണം ... *നിങ്ങൾക്ക് പിതാക്കന്മാർ ഏറെയില്ലല്ലോ...*

അതേപോലെ യാതൊരു ഔദ്യോഗിക തീരുമാനത്തിന്റെ പിൻബലവും കൂടാതെ തരംതാഴ്ത്തിയ ജൂലൈ മൂന്ന് മാറാനായ പെരുന്നാളായി പുനഃസ്ഥാപിക്കണം. ഫാ. ഡോ. കെ. എം. ജോർജ് ചൂണ്ടിക്കാട്ടിയ പോലെ (*മലങ്കരസഭാ മാസിക,* സെപ്റ്റംബർ 2009) ശ്ലീഹാ നോമ്പ് ജൂലൈ മൂന്നിന് അവസാനിക്കുംവിധം പുനഃക്രമീകരിക്കേണ്ടതും അത്യന്താപേക്ഷിതമാണ്.

*(സത്യവിശ്വാസദീപ്തി, മാർച്ച് 2013)*

# 1

# രക്തസാക്ഷിയായ ഏക പട്ടക്കാരൻ

അന്ത്യോഖ്യൻ ആധിപത്യ ശ്രമത്തിനെതിരെ ഒരു ശതാബ്ദക്കാലമായി മലങ്കരയിൽ നടന്നുവന്ന സ്വാതന്ത്ര്യ സമരത്തിൽ ജീവൻ ബലിയർപ്പിച്ചവർ എന്നും സ്മരണയിൽ തങ്ങി നിൽക്കുന്നുണ്ട്. അത്മായക്കാരുടെ ഗണത്തിൽ വട്ടശ്ശേരിൽ തിരുമേനിയുടെ അംഗരക്ഷകനായിരിക്കെ വധിക്കപ്പെട്ട വർക്കി വറുഗീസും (ആനപാപ്പി) എഴുപതുകളിൽ കല്ലേറേറ്റു മരിച്ച കടമറ്റം സ്വദേശി ഓനാൻകുഞ്ഞും ഉണ്ടെങ്കിൽ പട്ടക്കാരുടെ ഗണത്തിലും ഒരാൾ ഉണ്ട്. ഇവരേക്കാൾ ഏറെ മുമ്പ് വധിക്കപ്പെട്ട മുളന്തുരുത്തി മാർത്തോമ്മൻ പള്ളി വികാരിയായിരുന്ന തോപ്പിൽ പൊന്നോടൊത്ത് മത്തായി കത്തനാർ. രക്തസാക്ഷികളുടെ ഗണത്തിലെ ഏക പട്ടക്കാരൻ.

ചരിത്രപ്രസിദ്ധമായ മുളന്തുരുത്തി പള്ളി വികാരിയായിരുന്ന തോപ്പിൽ ചെറിയതു ചെറിയ കത്തനാരുടെ പൗത്രനായി ഇദ്ദേഹം 1872-ൽ ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം സ്വകുടുംബാംഗമായ (സ്രാമ്പിക്കൽ) നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗോറിയോസിന്റെ (പ. പരുമല തിരുമേനി) ശിഷ്യനായി വൈദിക വിദ്യാഭ്യാസം ആരംഭിച്ചു. തന്റെ ജന്മനാട്ടിൽ നിന്നും തനിക്കു ലഭിച്ച ഏക ശിഷ്യനെ അതീവ വാത്സല്യത്തോടെ തിരുമനസ്സുകൊണ്ട് സ്വീകരിക്കുകയും രക്ഷാകർതൃത്വം ഏറ്റെടുക്കുകയും ചെയ്തു. ശിഷ്യത്വം സ്വീകരിച്ച് അധികം വൈകാതെ തന്നെ തിരുമനസുകൊണ്ട് ഇദ്ദേഹത്തിനു കോറൂയോപട്ടം നൽകി. തുടർന്ന് കശീശാ വരെയുള്ള എല്ലാ പട്ടങ്ങളും നൽകിയതും പ. പരുമല തിരുമേനി തന്നെയാണ്. കശീശാപട്ടം ഏറ്റതിനെ തുടർന്ന് തന്റെ മാതൃ ഇടവകയായ മുളന്തുരുത്തിപ്പള്ളിയിൽ വികാരി സ്ഥാനമേറ്റു.

തന്റെ അരുമ ശിഷ്യന് തിരുമനസ്സുകൊണ്ട് അങ്കമാലി അകപ്പറമ്പ് ഇടവകയിൽപ്പെട്ട വയലിപ്പറമ്പിൽ വീട്ടിൽ ആച്ചി എന്ന പെൺകുട്ടിയെ വിവാഹം ചെയ്തു നൽകി. ഈ വിവാഹം ആലോചിച്ചുറപ്പിച്ചത് പ. തിരുമനസ്സു തന്നെയാണ്. മത്തായി കത്തനാർക്ക് ലഭിച്ച സ്തീധനപ്പണവും, ബാക്കി സ്വന്തം പണവും നൽകി ഏതാനും പുരയിടം തിരുമനസ്സുകൊണ്ട് വാങ്ങിക്കൊടുത്തു. കൂടാതെ ഒരു കാപ്പയും തൈപ്പിച്ചു നൽകി. *യോഗ്യനും യഥാർത്ഥത്തിൽ ബഹുമാനിക്കപ്പെടേണ്ട ഒരു പട്ടക്കാരനും* എന്നു സമകാലികരാൽ വിശേഷിപ്പിക്കപ്പെട്ട മത്തായി കത്തനാർക്ക് നാലാൺ മക്കളും ഒരു പുത്രിയും ജനിച്ചു.

അക്കാലത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിനോട് പ്രത്യേകമായ മമതയും വിശ്വസ്തതയും പുലർത്തിയിരുന്ന മത്തായി കത്തനാർ അതേ ബന്ധം തന്നെ അദ്ദേഹത്തിന്റെ പിൻഗാമിയായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസിനോടും പുലർത്തി.

മലങ്കരയുടെ ലൗകികാധികാരം എഴുതിക്കൊടുക്കാൻ വിസമ്മതിച്ചതിന്റെ വൈരാഗ്യത്തിൽ വട്ടശ്ശേരിൽ തിരുമേനിയെ 1911 ഇടവം 26-ന് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് അകാരണമായി മുടക്കി. തിരുമേനി ക്രമാനുസൃതമല്ലാത്ത മുടക്ക് നിഷേധിച്ചു. ഇതിനെ തുടർന്ന് മുടക്കിനെ അനുകൂലിക്കുന്ന അന്ത്യോഖ്യൻ പക്ഷപാതികൾ, മാർ ദീവന്നാസിയോസിനോടൊപ്പം മെത്രാൻ പട്ടമേറ്റ കോട്ടയം, അങ്കമാലി ഇടവകകളുടെ കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസിനെ നേതാവാക്കിക്കൊണ്ട് മാർ ദീവന്നാസിയോസിനും സഭയ്ക്കുമെതിരായി സമരം ആരംഭിച്ചു. വടക്കൻ പള്ളികളിൽ ഈ വിഭാഗത്തിനു നല്ല സ്വാധീനവും ഉണ്ടായിരുന്നു.

ഈ അവസരത്തിൽ മത്തായി കത്തനാർ തന്റെ ഉറച്ച നിലപാട് വ്യക്തമാക്കി. അദ്ദേഹം കാനോനിക മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസിയോസിന് പിന്തുണ നൽകി. എതിർപക്ഷത്തിന്റെ മലങ്കര മെത്രാപ്പോലീത്താ എന്നുവെച്ചിരുന്ന കൊച്ചുപറമ്പിൽ മാർ പൗലൂസ് കൂറിലോസ് തന്റെ സ്വന്തം പിതൃസഹോദരീപുത്രനാണെന്നത് മത്തായി കത്തനാരെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമേ ആയിരുന്നില്ല. മുളന്തുരുത്തി ഭാഗത്ത് ഭൂരിപക്ഷം ആളുകളെയും ദേശീയ കക്ഷിയിൽ പിടിച്ചുനിർത്താൻ പൗലൂസ് മാർ കൂറിലോസ് നാട്ടുകാരനും ഇടവകക്കാരനുമായിട്ടും അച്ചനു കഴിഞ്ഞു.

മുളന്തുരുത്തി പള്ളിയിൽ വികാരിയായി തുടരുമ്പോൾ തന്നെ വെട്ടിയ്ക്കൽ ദയറായിലും, ഇപ്പോൾ കർമ്മേൽ ദയറാ ഇരിക്കുന്ന സ്ഥലത്ത് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സ്ഥാപിച്ച ഓലകുത്തി മറച്ചുണ്ടാക്കിയ ചാപ്പലിലും അച്ചൻ സേവനമനുഷ്ഠിച്ചിരുന്നു. ധാരാളം വരുമാനമുള്ള മുളന്തുരുത്തിപ്പള്ളിയിലെ തന്റെ തവണ സഹപട്ടക്കാരെ ഏൽപ്പിച്ചിട്ടു പോലും ഈ പള്ളികളിലെ കർമ്മങ്ങൾ വീഴ്ച കൂടാതെ നടത്തുവാൻ അച്ചന് മടിയില്ലായിരുന്നു.

മത്തായി കത്തനാരെ ഒഴിവാക്കാതെ മുളന്തുരുത്തി പിടിച്ചെടുക്കുവാൻ സാദ്ധ്യമല്ല എന്നു മനസ്സിലാക്കിയ വിഘടിത പക്ഷക്കാർ (പൗലൂസ് കൂറിലോസിന്റെ കാലശേഷം പാത്രിയർക്കീസ് പക്ഷക്കാർ) മലങ്കര മെത്രാനായി കരുതിവന്നിരുന്ന പൗലൂസ് അത്താനാസ്യോസിനെ (ആലുവാ)

കൊണ്ട് മത്തായി കത്തനാരെ മുടക്കിക്കുവാൻ ശ്രമിച്ചു. പക്ഷേ ബഹുജനസമ്മതനായ ഇദ്ദേഹത്തിന്റെ പേരിലുള്ള മുടക്കു കൽപ്പന വായിക്കുവാൻ അക്കാലത്ത് മുളന്തുരുത്തി പള്ളിയിൽ വിഘടിത വിഭാഗത്തിലുണ്ടായിരുന്ന മൂന്നു പട്ടക്കാരും വിസമ്മതിച്ചു. അങ്ങനെ ആ ശ്രമം വിജയിച്ചില്ല.

അച്ചന്റെ ഏറ്റവും അടുത്ത സുഹൃത്തും സഹായിയും ചാലിൽ കൊച്ചുകോരയായിരുന്നു. സാമൂഹ്യ പരിഷ്കർത്താവും ബഹുജന പ്രമാണിയുമായിരുന്ന ഇദ്ദേഹം അച്ചനോടൊപ്പം എല്ലായ്പ്പോഴും ഉറച്ചുനിന്നു. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗമായിരുന്ന ഇദ്ദേഹം മുളന്തുരുത്തി പള്ളി *മാനുഷ്യ*വുമായിരുന്നു (ചാലിൽ കുടുംബത്തിലെ കാരണവർക്ക് പാരമ്പര്യം വഴി മുളന്തുരുത്തി പള്ളിയിൽ ലഭിച്ചുവരുന്ന കൈസ്ഥാനമാണ് *മാനുഷ്യം*).

കൊല്ലവർഷം 1097 (1921 എ.ഡി.) ചിങ്ങം 25-ന് മത്തായി കത്തനാരും ചാലിൽ കൊച്ചുകോരയും തമ്മിൽ മുളന്തുരുത്തി പള്ളിമേടയുടെ രണ്ടാം നിലയിൽ സംസാരിച്ചുകൊണ്ടു നിൽക്കുമ്പോൾ അന്ത്യോഖ്യാ ഭക്തിയാൽ ഉന്മത്തനായ ഒരു സ്കൂൾ അദ്ധ്യാപകൻ പള്ളിമേടയിൽ ഓടിക്കയറുകയും ചാലിൽ കൊച്ചുകോരയേയും മത്തായി കത്തനാരേയും വിറകിൻമുട്ടികൊണ്ട് അടിച്ചു വീഴ്ത്തുകയും ചെയ്തു.

ചാലിൽ കൊച്ചുകോര രണ്ടാം ദിവസം (ചിങ്ങം 27-ന്) മരിച്ചു. മത്തായി കത്തനാർ പിന്നീടാ വീഴ്ചയിൽ നിന്നും എഴുന്നേറ്റില്ല. ഏതാനും മാസങ്ങൾക്കു ശേഷം 1921 ഡിസംബർ 23-ന് അദ്ദേഹം മരിച്ചു മുളന്തുരുത്തി പള്ളിയിൽ കബറടക്കി. ഇവരെ വധിച്ച പ്രതിയെ കൊച്ചി സർക്കാർ തടവിലാക്കുകയും അവിടെ വെച്ച് ബുദ്ധിഭ്രമം പിടിപെടുകയും ചെയ്തു. തടവിൽ നിന്ന് വിട്ടശേഷം അയാൾ ഭ്രാന്തനായി അലഞ്ഞു നടന്നു മരിച്ചു.

ഇതിനിടയിൽ തങ്ങളുടെ ഗുരുവിന്റെ (പ. പരുമല തിരുമേനി) വത്സല ശിഷ്യനും വടക്കൻ പ്രദേശത്ത് സത്യവിശ്വാസത്തെ ഉറപ്പിച്ചു നിർത്തിയ ഉറച്ച പോരാളിയുമായ മത്തായി കത്തനാരെ തന്റെ രോഗക്കിടക്കയിൽ സന്ദർശിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസും കുണ്ടറ കൊച്ചു മെത്രാച്ചനും (പിന്നീട് മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) മുളന്തുരുത്തിയിൽ എത്തി. രണ്ടു പേരും ചേർന്ന് അച്ചന് കന്തീലാ ശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു.

മത്തായി കത്തനാരുടെ സഹോദരപൗത്രനാണ് ഡൽഹി ഭദ്രാസനത്തിന്റെ കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ.

# 2

# വട്ടക്കുന്നേൽ കുര്യൻ കത്തനാർ

മരിക്കുന്നതുവരെയും ഊർജ്ജസ്വലനായിരിക്കുക, ഒരു നിമിഷം പോലും വെറുതെ കളയാതെ കർമ്മനിരതനായിരിക്കുക, അതായിരുന്നു ഭാഗ്യസ്മരണാർഹനായ വട്ടക്കുന്നേൽ ചെറിയാൻ കുര്യൻ കത്തനാർ. മരിക്കുന്നതിന് ഏതാനും ആഴ്ചകൾക്കു മുമ്പുവരെയും വി. കുർബാന അർപ്പിക്കുന്നതിനും മരിക്കുന്നതുവരെയും മൂന്നു വലിയ പള്ളികളുടെ വികാരിസ്ഥാനം വിജയകരമായി ഒന്നിച്ചു വഹിക്കുന്നതിനും സാധിച്ചത് അച്ചന്റെ ഈ സ്വഭാവവിശേഷം കൊണ്ടായിരുന്നു.

**ജനനം – വിദ്യാഭ്യാസം:** കൊല്ലവർഷം 1030 (1854 A.D.) മീനം 22-ാം തീയതി മണർകാട് മർത്തമറിയം പള്ളി ഇടവകയിൽ വട്ടക്കുന്നേൽ ചെറിയാന്റെയും കണ്ണോത്ര ഏലിയുടെയും പുത്രനായി ജനിച്ചു. അക്കാലത്ത് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്നും കോറൂയോപട്ടം ഏൽക്കുകയും പഴയ സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു. തുടർന്ന് ആയിരൂർ പിലിപ്പോസ് കത്തനാർ, കോട്ടയം ഇടവകയുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്നിവരുടെ ശിക്ഷണത്തിൽ കഴിഞ്ഞു. 1875 മുതൽ 1877 വരെ മലങ്കരയിൽ പര്യടനം നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിൽ നിന്നും കൊ.വ. 1052-ൽ (1876 എ.ഡി.) പുതുപ്പള്ളിയിൽ വെച്ച് യൗപ്പദിയക്നോ പട്ടം സ്വീകരിച്ചു.

തുടർന്ന് ഒളശ്ശ പുളിക്കപ്പറമ്പിൽ മറിയം എന്ന സ്വാധിയെ ശെമ്മാശൻ വിവാഹം കഴിച്ചു. താമസിയാതെ കടവിൽ മാർ അത്താനാസ്യോസിൽ നിന്നും കശീശാപട്ടവും ഏറ്റു. ഇത് 1880-ൽ ആണെന്നാണ് ലേഖകൻ നടത്തിയ പഠനങ്ങൾ തെളിയിക്കുന്നത്.

അക്കാലത്തെ നാട്ടുനടപ്പനുസരിച്ച് പട്ടം ഏൽക്കുന്ന പ്രായം ഇതിലും വളരെ കുറവായിരുന്നു. എന്നാൽ ചരിത്രപുരുഷൻ പട്ടമേൽക്കാൻ താമസിച്ചതിന്റെ കാരണം അതിനകം മുടക്കപ്പെട്ടിരുന്ന പാലക്കുന്നത്ത് അത്താനാസ്യോസിൽ നിന്നും പട്ടമേൽക്കാനുള്ള വിമുഖത കൊണ്ടായിരുന്നു എന്നാണ് പറഞ്ഞു കേട്ടിരിക്കുന്നത്.

**സഭാസേവന രംഗത്തേയ്ക്ക്**: മലങ്കരസഭയിൽ സത്യവിശ്വാസികളും നവീകരണക്കാരുമായുള്ള സമരം രൂക്ഷമായിരുന്ന കാലത്തിലാണ് ഇദ്ദേഹം രംഗത്തേക്ക് വരുന്നത്. മലങ്കരയിലെ ജനങ്ങളിൽ ഭൂരിപക്ഷവും സത്യവിശ്വാസത്തിൽ ഉറച്ചുനിന്നിരുന്നു എങ്കിലും പള്ളികളും സമുദായ

സ്വത്തുക്കളും നവീകരണക്കാരുടെ കൈവശമായിരുന്നു. മണർകാടു പള്ളിയുടെ കഥയും മറ്റൊന്നായിരുന്നില്ല. ഇടവകാംഗങ്ങൾക്ക് വീടുകളിൽ വെച്ച് അത്യാവശ്യം ആത്മീയ കർമ്മങ്ങൾ നടത്തേണ്ടുന്ന ഗതികേടായിരുന്നു അവിടെയും. ഈ അവസരത്തിൽ മണർകാട് ഇടവകക്കാരായ സത്യവിശ്വാസികൾക്കായി ഒരു ആരാധനാലയം പണിയുന്നതിനായി വേങ്കടത്ത് ഐപ്പ് അലക്സന്ത്രയോസ് കത്തനാരും വട്ടക്കുന്നേൽ ശെമ്മാശ്ശനും കൂടി 1055-ൽ ശ്രമം ആരംഭിച്ചു, 1056-ൽ ഈ പള്ളിക്ക് അനുവാദം ലഭിക്കുകയും ചെയ്തു. ഇതിനിടെ കശീശാസ്ഥാനം ഏറ്റിരുന്ന കഥാപുരുഷന്റെയും കൂടി കൂട്ടായ പരിശ്രമവും നേതൃത്വവും ഇടവകക്കാരെ മുഴുവൻ സംഘടിപ്പിക്കുകയും അങ്ങിനെ ചുരുങ്ങിയ സമയം കൊണ്ട് മനോഹരമായ പള്ളിപണി പൂർത്തിയാക്കുകയും ചെയ്തു. ഇതാണ് മണർകാട് സെന്റ് ജോർജ് പള്ളി (കരോട്ടെ പള്ളി).

ഈ സംഘടനാശേഷിയും നേതൃത്വവുമാണ് അച്ചനെ പിന്നീട് വടക്കൻമണ്ണൂർ, പുതുപ്പള്ളി-നിലയ്ക്കൽ എന്നീ പള്ളികളുടെ നിർമ്മാണവും വിജയകരമായി നിർവ്വഹിക്കുവാൻ പ്രാപ്തനാക്കിയത്. ഇവയെല്ലാം തന്നെ അതിവേഗത്തിലും ശില്പസുന്ദരമായും പൂർത്തിയാക്കുവാൻ അച്ചനു സാധിച്ചു.

സ്ഥാപനകാലം മുതൽ തന്നെ മണർകാട് സെന്റ് ജോർജ് ചെറിയ പള്ളിയുടെ വികാരിയായിരുന്ന വട്ടക്കുന്നേലച്ചൻ വലിയപള്ളി നവീകരണക്കാരിൽ നിന്നും മടക്കിക്കിട്ടിയതിനെ തുടർന്ന് ആ പള്ളിയുടേയും വികാരിയായി നിയമിതനായി. മരിക്കുന്നതുവരെയും അച്ചൻ മണർകാടു പള്ളിയുടെ വികാരിയായി തുടർന്നു.

**വടക്കൻമണ്ണൂരേക്ക്**: മണർകാടുപള്ളി വികാരി എന്ന നിലയിൽ പള്ളി വകയായി അമയന്നൂർ വടക്കൻമണ്ണൂർ ഉണ്ടായിരുന്ന ചാപ്പലിലും അച്ചൻ കർമ്മാദികൾ നടത്തിയിരുന്നു. 1903-ൽ ഈ ചാപ്പൽ ഒരു സ്വതന്ത്ര ഇടവകയാക്കിക്കൊണ്ട് മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസ് കല്പന പുറപ്പെടുവിച്ചു. തുടർന്ന് വട്ടക്കുന്നേൽ അച്ചനെ വടക്കൻമണ്ണൂർ സെന്റ് തോമസ് ഇടവകയുടെ കൂടി വികാരിയായി നിയമിച്ചു. ആ വർഷം തന്നെ മകരം 1-ാം തീയതി അവിടെ നിലവിലുണ്ടായിരുന്ന ഓലക്കൊട്ടിലിനു പകരം ഒരു സ്ഥിരം ദേവാലയത്തിനു കല്ലിട്ടു.

മുമ്പ് മണർകാട് ചെറിയപള്ളി പണിയിച്ചതിനേക്കാൾ വലിയ സംഘടനാപാടവവും കഠിനാദ്ധ്വാനവുമാണ് അച്ചന് ഇവിടെ വേണ്ടിയിരുന്നത്. പള്ളി പണിയിൽ പൂർണ്ണമായും ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനായി അച്ചൻ കുടുംബസമേതം മണർകാട്ടു നിന്നും വടക്കൻമണ്ണൂരേയ്ക്കു താമസം മാറ്റി. അവിടെ വെച്ചാണ് അച്ചന്റെ ഇളയ പുത്രൻ പ. ബസേലിയോസ്

മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ 1907 മാർച്ച് 27-ാം തീയതി ജനിച്ചത് (തിരുമനസ്സിനെ മാമോദീസാ മുക്കിയത് വടക്കൻമണ്ണൂർ പള്ളിയിലാണ് - 1907 മെയ് 12-ാം തീയതി).

1904-ൽ പണി ആരംഭിച്ച പള്ളി പെട്ടെന്നുതന്നെ പൂർത്തിയാക്കുവാൻ സാധിച്ചുവെങ്കിലും ചുരുങ്ങിയ കാലംകൊണ്ട് അന്നത്തേതെന്നല്ല ഇന്നത്തെ നിലയ്ക്കുതന്നെ വലുതും മനോഹരവുമായ ഒരു പള്ളി പണിതു തീർക്കുവാൻ സാധിച്ചു. പള്ളിക്കുവേണ്ടി ലേലം പിടിച്ച തേക്കു തടിയുടെ വില അടച്ചുതീർക്കുന്നതിന് ഒരൊറ്റ രാത്രി കൊണ്ട് വീടുവീടാന്തരം കയറിയിറങ്ങി അന്നത്തേക്കാലത്ത് 1,500 രൂപ രൂപയായിത്തന്നെ പിരിച്ചെടുത്ത അച്ചന്റെ കഴിവിനെപ്പറ്റി കൂടുതൽ വിശദീകരണം ആവശ്യമില്ലല്ലോ. അതും തികച്ചും സാധാരണക്കാരായ കൃഷിക്കാരായ ഇടവകാംഗങ്ങളുടെയിടയിൽ നിന്നും.

**നിലയ്ക്കൽ പള്ളിയിൽ:** ഇതിനിടെ കൊല്ലവർഷം 1063-ൽ സ്ഥാപിച്ച പുതുപ്പള്ളി നിലയ്ക്കൽ പള്ളിയുടെ പ്രഥമ വികാരിയായും ഇദ്ദേഹം നിയമിതനായി. മനോഹരമായ ആ പള്ളിയുടെ നിർമ്മാണത്തിനും, 1930-ൽ ആരംഭിച്ച ചരിത്രപ്രസിദ്ധമായ നിലയ്ക്കൽ കൺവെൻഷനും, അച്ചൻ കൊടുത്ത നേതൃത്വവും പിന്തുണയും അമൂല്യങ്ങളായിരുന്നു.

ഇതിനിടയിൽതന്നെ മണർകാടു വലിയപള്ളിയുടെ പുനർ നിർമ്മാണവും ആരംഭിച്ചിരുന്നു. കൊ.വ. 1106-ൽ പഴയപള്ളി ഗദ്ഗദകണ്ഠത്തോടും കണ്ണീരൊഴുക്കിക്കൊണ്ടും പൊളിച്ചുകൊണ്ട് പണി ആരംഭിച്ചത് വട്ടക്കുന്നേൽ അച്ചനായിരുന്നു എന്നു മണർകാടു പള്ളിയുടെ ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ പള്ളിയും രണ്ട് വർഷം കൊണ്ട് പൂർത്തിയാക്കി.

**കക്ഷി വഴക്ക്:** ഇതിനിടെ 1911 ഇടവം 26-ാം തീയതി മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിനെ അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് മുടക്കി. നിയമവിരുദ്ധമായ ഈ മുടക്കിനെ സഭ അംഗീകരിച്ചില്ല. എന്നാൽ ഒരു വിഭാഗം പട്ടക്കാരും ജനങ്ങളും പാത്രിയർക്കീസിനെ അനുകൂലിച്ച് മാർ ദീവന്നാസ്യോസിനെതിരായി പ്രക്ഷോഭണം തുടങ്ങി. മണർകാട് പള്ളിയിൽ ഭൂരിപക്ഷവും പാത്രിയർക്കീസിനെ അനുകൂലിച്ചു എങ്കിലും വട്ടക്കുന്നേലച്ചൻ മാർ ദീവന്നാസ്യോസിനോടൊപ്പം ഉറച്ചു നിന്നു. തന്നെയുമല്ല വടക്കൻമണ്ണൂർ, നിലയ്ക്കൽ ഇടവകകളെ പൂർണ്ണമായും സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുകയും ചെയ്തു. മണർകാട് പള്ളിയിലാകട്ടെ പാത്രിയർക്കീസ് അനുകൂലികൾ അച്ചനെ പാത്രിയർക്കീസിനു കീഴ്വഴക്കുകയോ അല്ലെങ്കിൽ വികാരിസ്ഥാനത്തു നിന്നു പുറത്താക്കുകയോ ചെയ്യാൻ കഠിനശ്രമം നട

ത്തിയെങ്കിലും വിജയിച്ചില്ല. അവയിൽ ഏറ്റവും പ്രസിദ്ധമായതാണ് താഴെ ചേർക്കുന്നത്.

വട്ടക്കുന്നേലച്ചൻ നിലയ്ക്കൽ പള്ളിയിൽ തവണ നടത്തിയിരുന്ന ഒരു ഞായറാഴ്ച മണർകാട് പള്ളിയിൽ പൊതുയോഗം കൂടി. പാത്രിയർക്കീസിന്റെയും ചൊൽപ്പടിക്കാരുടെയും അധികാരങ്ങൾ അച്ചനടക്കമുള്ളവർ അംഗീകരിക്കുന്നതായി ചേർത്തുകൊണ്ടുള്ള ഒരു *യോഗസാധനം* (മിനിട്സ്) എഴുതി ഉണ്ടാക്കി. നിലയ്ക്കൽ നിന്നും വടക്കൻമണ്ണൂരെ താമസസ്ഥലത്തേക്ക് വില്ലുവണ്ടിയിൽ മടങ്ങുകയായിരുന്ന അച്ചനെ വഴിയിൽ വെച്ച് ഉള്ളടക്കം ധരിപ്പിക്കാതെ ശുശ്രൂഷകൻ മുഖാന്തിരം ഒപ്പിട്ടുവാങ്ങി. പിന്നീട് ഈ ചതിയെപ്പറ്റി അറിഞ്ഞ അച്ചൻ പിറ്റേന്നു രാവിലെ പള്ളിയിലെത്തി ടി. *യോഗസാധനം* തിരിച്ചു വാങ്ങി കീറിക്കളയുകയും ക്രമപ്രകാരമുള്ള മിനിട്സ് എഴുതാൻ നിർദ്ദേശിക്കുകയും ചെയ്തു. പരദേശി സ്ലീബാ ഒസ്താത്തിയോസ്, ആലുവായിലെ പൗലൂസ് അത്താനാസ്യോസ് എന്നിവരുടെ നേതൃത്വത്തിലാണ് ഈ ചതിപ്രയോഗം നടത്തിയതെന്നും സ്ലീബാ ഒസ്താത്തിയോസിന്റെ മുമ്പിൽവെച്ചാണ് അച്ചൻ മിനിട്സ് കീറിയതെന്നും പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ട്.

**ആരാധന**: കൽദായ (പൗരസ്ത്യ) സുറിയാനിയിലും പാശ്ചാത്യ സുറിയാനിയിലും അഗാധമായ പാണ്ഡിത്യമുണ്ടായിരുന്ന കുര്യൻ കത്തനാർ സ്വയം പകർത്തി എഴുതിയ വി. ഗ്രന്ഥങ്ങളാണ് എന്നും ഉപയോഗിച്ചിരുന്നത്. തന്നെയുമല്ല ഗ്രന്ഥം പകർത്തൽ ജീവിതകാലം മുഴുവൻ അച്ചന്റെ ഹോബിയുമായിരുന്നു. ഈ നൂറ്റാണ്ടിന്റെ പ്രാരംഭദശയിൽതന്നെ വി.കുർബാനയും മറ്റു ശുശ്രൂഷകളും സമ്പൂർണ്ണമായും മലയാളത്തിലാണ് അച്ചൻ നടത്തിയിരുന്നത്. സ്വയം തർജ്ജമ ചെയ്ത ക്രമങ്ങളാണ് ശവമടക്കിനും മാമോദീസായ്ക്കുമടക്കം ഉപയോഗിച്ചിരുന്നത്. ഇരുപതാം നൂറ്റാണ്ടിന്റെ അവസാന ദശകത്തിലും സുറിയാനിയുടെ പിടിവിടാൻ മടിക്കുന്ന പട്ടക്കാരുള്ളപ്പോൾ സുറിയാനിയിൽ ഒഴികെ മറ്റു ഭാഷകളിൽ പ്രാർത്ഥിക്കുന്നതുപോലും പാപമായി കണക്കാക്കപ്പെട്ടിരുന്ന കാലത്തു അച്ചന്റെ ഈദൃശ പ്രവർത്തനങ്ങൾ തീർച്ചയായും വലിയൊരു വിപ്ലവം തന്നെയായിരുന്നു.

അത്യധികം സ്ഫുടതയും മുഴക്കവുമുള്ള ശബ്ദമായിരുന്നു അച്ചന്റേത്. തൊണ്ണൂറടുത്തപ്പോഴും ഈ ശബ്ദത്തിന്റെ ഗാംഭീര്യത്തിന് ഒരു കുറവും വന്നിരുന്നില്ല. അത്യധികം ആത്മാർത്ഥതയോടു കൂടിയായിരുന്നു അച്ചന്റെ പ്രാർത്ഥനകൾ. *വാൽസല്യമുള്ള എന്റെ കൂടപ്പിറപ്പുകളെ* എന്നായിരുന്നു അച്ചന്റെ പ്രസംഗങ്ങൾ ആരംഭിക്കുക. ഗഹനമായ വേദശാസ്ത്ര വിഷയങ്ങൾക്കു പകരം സരളമായ ഗുണദോഷങ്ങൾ അടങ്ങുന്ന ഈ പ്രസംഗങ്ങൾ ഓർക്കുന്നവർ ഇന്നുമുണ്ട്.

**വനിതാ സമാജ സ്ഥാപനം**: മലങ്കരയിൽ വനിതാ സമാജ പ്രസ്ഥാനം രൂപമെടുക്കുന്നതിനു വർഷങ്ങൾക്കു മുമ്പുതന്നെ വല്യച്ചൻ വടക്കൻ മണ്ണൂർ പള്ളിയിൽ വനിതാ സമാജം ആരംഭിച്ചിരുന്നു. 1930-ൽ ഒരു ഞായ റാഴ്ച വി. കുർബാനയ്ക്കു മുമ്പു പള്ളിയുടെ നാടകശാലയിലിരുന്ന് വേദ പുസ്തകം വായിക്കുന്ന സ്ത്രീകളെ കണ്ട അച്ചൻ അവരുടെ ഇടയി ലേക്കു കടന്നുചെല്ലുകയും പ്രാർത്ഥനയോടു കൂടി അതൊരു യോഗമായി ആരംഭിക്കുകയും ചെയ്തു. അന്നത്തെ വേദഭാഗത്തെപ്പറ്റി അച്ചൻ ഒരു ലഘു പ്രസംഗവും പറഞ്ഞു. തുടർന്ന് വി. കുർബാനമദ്ധ്യേ ഈ സംഗ തിയെപ്പറ്റി അച്ചൻ വിശദീകരിക്കുകയും ഇത് നിർത്താതെ തുടരണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. മലങ്കരയിൽ മർത്തമറിയം സമാജം സഭ യൊട്ടുക്ക് രൂപീകരിക്കപ്പെടുകയും നിയമാവലികൾ ഉണ്ടാവുകയും ചെയ്യു ന്നതുവരേയ്ക്കും ഇപ്രകാരം വി. കുർബാനയ്ക്കു മുമ്പായി വടക്കൻമണ്ണൂർ പള്ളിയിൽ സ്ത്രീകളുടെ യോഗം കൂടിവന്നിരുന്നു. അങ്ങനെ മലങ്കരയിൽ ആദ്യത്തെ സ്ത്രീസമാജം സ്ഥാപിച്ച അച്ചൻ ആദ്ധ്യാത്മിക പ്രസ്ഥാന രംഗത്തും തന്റെ വ്യക്തിമുദ്ര പതിപ്പിച്ചു. ഇതിനുശേഷം മൂന്നു വർഷം കഴിഞ്ഞ് മണർകാടു പള്ളിയിലും സ്ത്രീസമാജം ആരംഭിച്ചു.

**വ്യക്തിത്വം**: അതിഗംഭീരമായ വ്യക്തിത്വമായിരുന്നു അച്ചന്റേത്. വലിയ ആകാരം, ഘനഗംഭീരമായ ശബ്ദം, നല്ല ആരോഗ്യം, നെഞ്ചോളമെത്തുന്ന താടിമീശ, അച്ചനെ ഓർക്കുന്നവരുടെ മനസ്സിൽ ഇന്നും നിലനിൽക്കുന്ന രൂപം ഇതാണ്. പ്രായാധിക്യത്തിലെത്തിയിട്ടും ആരോഗ്യത്തിനോ ശബ്ദ ത്തിനോ ഒരു കുറവും ഉണ്ടായിരുന്നില്ല. അത്യുഗ്രമായ ആജ്ഞാശക്തി യായിരുന്നു അച്ചന്റേത്. ഏതു കൊലകൊമ്പനെയും മുട്ടുകുത്തിക്കുന്ന ഈ ആജ്ഞാശക്തിക്ക് നേരെ നില്ക്കുവാൻ ആർക്കും സാധ്യമല്ലായി രുന്നു. സ്വന്തം മുമ്പിൽ വെച്ച് *യോഗസാധനം* കീറിക്കളഞ്ഞിട്ടും ഒരക്ഷരം മിണ്ടാൻ സ്ലീബാ ഒസ്താത്തിയോസിനു സാധിച്ചില്ലത്രേ. തേജസുറ്റ അച്ചന്റെ വ്യക്തിത്വത്തിന്റെ ഏറ്റവും വലിയ മുഖമുദ്രയായിരുന്നു ഈ ആജ്ഞാശക്തി.

കഠിനാദ്ധ്വാനിയായിരുന്ന അച്ചൻ ഒരു നിമിഷം പോലും വെറുതെ ഇരി ക്കില്ല കൊട്ട, മുറം മുതലായവ മെടയുക, വല നെയ്യുക അല്ലെങ്കിൽ പുസ്തകം പകർത്തി എഴുതുക ഇങ്ങനെ എന്തെങ്കിലും ചെയ്തുകൊ ണ്ടിരിക്കുന്നതായി അല്ലാതെ ഒരിക്കലും അച്ചനെ കണ്ടിട്ടില്ല. *വെറുതെ ഇരിക്കുന്ന മനസ്സ് ചെകുത്താന്റെ വിളനിലമാണെന്ന്* അച്ചൻ വിശ്വസി ച്ചിരുന്നു. ഒരിക്കൽ പള്ളിമുറ്റത്തിരുന്ന് പുല്ലുപറിക്കുന്നതു കണ്ട് അച്ച നെന്തിനാണിതു ചെയ്യുന്നത് എന്ന് ചോദിച്ച ഒരാളോട് അപ്രകാരം പറ യുകയും ചെയ്തു.

നല്ല കായികാരോഗ്യത്തിനുടമയായിരുന്നു അദ്ദേഹം. വടക്കൻമണ്ണൂർ

പള്ളി പണിനടക്കുന്ന കാലത്ത് പള്ളിയുടെ ഭീമാകാരങ്ങളായ തേക്ക് തുലാങ്ങളുടെ ഒരറ്റം തനിയെ എടുത്തു മാറ്റുമായിരുന്നത്രേ. വയസ്സേറെ ചെന്നിട്ടും അച്ചൻ കായികാദ്ധ്വാനത്തിൽ കുറവു വരുത്തിയിരുന്നില്ല. ദിവസവും വെളുപ്പിനെ എഴുന്നേറ്റാലുടൻതന്നെ സമീപത്തുള്ള പാടത്തു പോകും. കുറഞ്ഞസമയം കൊണ്ട് ഒരു കൊട്ട പുല്ലു ചെത്തും. അതു കഴിഞ്ഞ് മടങ്ങിവന്നാണ് കുളി, കാപ്പികുടി മുതലായവ നിർവ്വഹിക്കുക. ഈ പ്രായത്തിലും വടക്കൻമണ്ണൂർ നിന്ന് നിലയ്ക്കൽ വരെ 8 കിലോമീറ്ററോളം ദൂരം നടന്നുപോയി വി. കുർബാന അർപ്പിക്കുന്നതിന് പ്രയാസമില്ലായിരുന്നു.

അന്ത്യകാലത്ത് മക്കളുടെ വിദ്യാഭ്യാസ സൗകര്യാർത്ഥം അച്ചന്റെ ഭാര്യ കുട്ടികളോടൊപ്പം കോട്ടയത്തേയ്ക്കു താമസം മാറ്റിയെങ്കിലും അച്ചൻ വടക്കൻമണ്ണൂർ തന്നെ താമസം തുടർന്നു. കോട്ടയത്തു വെച്ച് അച്ചന്റെ ജീവിതസഖി നിത്യനിദ്രയിൽ വിലയിച്ചു സെന്റ് ലാസറസ് പള്ളിയിൽ കബറടക്കുകയും ചെയ്തു.

1943 ആയപ്പോഴേയ്ക്കും 89 കാരനായ അച്ചൻ തീർത്തും ക്ഷീണിതനായി. ആ വർഷം മിഥുന മാസം ആദ്യ ആഴ്ചയിൽ അച്ചൻ അവസാനമായി വടക്കൻമണ്ണൂരിൽ വിശുദ്ധ കുർബാന അർപ്പിച്ചു. തുടർന്ന് കോട്ടയത്ത് പുത്രൻ വി. കെ. മാത്യുവിനോടൊപ്പം (പരിശുദ്ധ വട്ടക്കുന്നേൽ ബാവാ) താമസമാക്കി. തികച്ചും അവശനായെങ്കിലും അച്ചന്റെ ഓർമ്മശക്തിക്ക് തകരാറൊന്നും ഇല്ലായിരുന്നു. കർക്കിടകം 3-ന് മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോ പെരുന്നാൾ ദിവസം വടക്കൻമണ്ണൂർ നിന്നും അച്ചനു പകർച്ചയുമായി എത്തിയ ശുശ്രൂഷകരോട് *നീ വരാൻ വൈകുന്നതെന്താണെന്ന് ഞാൻ ആലോചിക്കുകയായിരുന്നു* എന്നാണ് അച്ചൻ പറഞ്ഞത്. ദീർഘകാലം തന്റെ കൂടെ ശുശ്രൂഷിച്ച ആ വ്യക്തിയെ അച്ചൻ കണ്ണുനീരോടെ അനുഗ്രഹിച്ചു യാത്രയാക്കി. പിറ്റേ ആഴ്ച കർക്കിടകം 14-ന് അച്ചൻ പരലോകപ്രാപ്തനായി. മണർകാട്ടുപള്ളിയിൽ കബറടക്കുകയും ചെയ്തു.

അച്ചന് ആറ് പുത്രന്മാരും നാലു പുത്രിമാരും ഉണ്ടായിരുന്നു. ഇവരിൽ ആരും ഇപ്പോൾ ജീവിച്ചിരിപ്പില്ല. കർത്താവിന്റെ മുന്തിരിത്തോട്ടത്തിൽ രാപകലില്ലാതെ കഠിനാദ്ധ്വാനം ചെയ്ത വട്ടക്കുന്നേൽ കുര്യൻ കത്തനാർ തന്റെ താലന്തുകളെ ശരിയായി വിനിയോഗിച്ചു എന്ന് നിസ്സംശയം പറയാം.

(*മലങ്കര ഓർത്തഡോക്സ് ഹെറാൾഡ്, ജൂലൈ 21, 1990*)

# 3

# മലങ്കരയുടെ ഒന്നാം കാതോലിക്കാ: *ചട്ടം നടത്തുന്ന മുറിമറ്റം....*

ഒരു നവയുഗത്തിന്റെ ഉദയത്തിനു കാരണഭൂതനാവുക, ആ ഒരൊറ്റ കാരണത്താൽ ജീവിതകാലത്തും മരണശേഷവും ഒരു പറ്റം ആളുകളാൽ തേജോവധം ചെയ്യപ്പെടുക. ഈ ഭാഗ്യവും നിർഭാഗ്യവും അനുഭവിച്ച ഒരു മഹാത്മാവായിരുന്നു മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കാ പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവാ.

1912 സെപ്റ്റംബർ 15-ന് (കൊ.വ. 1088 ചിങ്ങം 31, സുറിയാനിക്കണക്കിൽ കന്നി 2-ന്) നിരണത്തുപള്ളിയിൽ വെച്ച് അദ്ദേഹം പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കപ്പെട്ടപ്പോൾ എ.ഡി. 1653-ൽ മലങ്കരസഭ ആരംഭിച്ച സ്വാതന്ത്ര്യ സമരത്തിന്റെ പരിപൂർണ്ണ വിജയമായിരുന്നു. മറ്റാരെയും ആശ്രയിക്കാതെ നിലനിൽക്കാനുള്ള കഴിവാണ് അന്ന് സഭയ്ക്ക് ലഭിച്ചത്. ആ സ്വാതന്ത്ര്യത്തിനു വേണ്ടി ജീവിതകാലം മുഴുവൻ പ്രയത്നിച്ച സഭാഭാസുരൻ പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും 1912-ലെ കാതോലിക്കാ വാഴ്ചയ്ക്ക് നേതൃത്വം വഹിച്ച പ. അബ്ദൽ മ്ശിഹാ പാത്രിയർക്കീസിന്റെയും സേവനങ്ങൾ വിശദമായി പലരും പ്രതിപാദിച്ചിട്ടുണ്ട്.

എന്നാൽ ശക്തമായ എതിർപ്പ് വിളിച്ചു വരുത്തും എന്നറിഞ്ഞുകൊണ്ടുതന്നെ സഭയ്ക്കുവേണ്ടി (സഭയുടെ ആവശ്യപ്രകാരം) കാതോലിക്കാ സ്ഥാനം സ്വീകരിക്കാൻ തയ്യാറായ പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായെപ്പറ്റി ഒരു ജീവചരിത്രമോ പഠനമോ സമീപകാലം വരെ ഉണ്ടായിരുന്നില്ല എന്നത് വേദനാജനകമായ ഒരു സത്യമാണ്. പക്ഷേ 1953-ൽ തന്നെ പി. എം പത്രോസ്, മുളന്തുരുത്തി എന്ന വ്യക്തി പ. ബാവായുടെ ഒരു ജീവചരിത്രം എഴുതിയിരുന്നു എന്നത് പലർക്കും അറിയില്ലായിരിക്കാം. പ. ബാവായുടെ സഹോദരപൗത്രനായ മുറിമറ്റത്തിൽ ഗീവറുഗീസു കത്തനാരുടെ വിശദീകരണക്കുറിപ്പുകളോടു കൂടിയ ടി കയ്യെഴുത്തുപ്രതി കണ്ടെടുത്ത് തന്റെ വിശദമായ ഗവേഷണഫലങ്ങളും കൂട്ടിച്ചേർത്ത് കണ്ടനാട് ഇടവകയുടെ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ *മുറിമറ്റത്തിൽ ബാവാ, മലങ്കരയുടെ ഒന്നാം കാതോലിക്കാ* എന്ന ഗ്രന്ഥം 1991-ൽ പ്രസിദ്ധീകരിച്ചതോടെ ഈ കുറവ് ഒരു പരിധി വരെ പരിഹരിക്കപ്പെട്ടു എന്നു പറയാം. വിമർശനബുദ്ധ്യാ ചിന്തിക്കുമ്പോൾ ചരിത്രപരമായ ഏതാനും ന്യൂനതകൾ ചൂണ്ടിക്കാട്ടുവാനു

ണ്ടെങ്കിലും കഥാപുരുഷന്റെ ത്യാഗനിർഭരവും പരിശുദ്ധവുമായ ജീവിതത്തെപ്പറ്റി വ്യക്തമായ ഒരു ഉൾക്കാഴ്ച നൽകാൻ ഈ ഗ്രന്ഥത്തിനു കഴിഞ്ഞിട്ടുണ്ട് എന്ന് നിസംശയം പറയാം. 1992-ൽ അദ്ദേഹത്തിന്റെ കാതോലിക്കാ സ്ഥാനാരോഹണത്തിന്റെ എൺപതാം വാർഷിക സ്മാരകമായി ഒരു സുവനീറും പ്രസിദ്ധപ്പെടുത്തി.

കഥാപുരുഷന്റെ ജീവചരിത്രത്തെ ഒരിക്കൽകൂടി ചർവിതചർവണം നടത്തുവാനല്ല തുനിയുന്നത്. അദ്ദേഹത്തിന്റെ ജീവിതത്തിലെ അറിയപ്പെടാത്ത ചില ഏടുകളെ അവതരിപ്പിക്കാനും അദ്ദേഹത്തെപ്പറ്റിയുള്ള വിമർശനങ്ങളെ ചരിത്രദൃഷ്ട്യാ ഒന്നു പരിശോധിക്കുവാനുമാണ് ശ്രമിക്കുന്നത്.

**പൊതുവിന്റെ ആൾ**: കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ ദീർഘമായ 33 വർഷത്തെ ഭരണത്തിനിടയിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം മലങ്കരയിലെങ്ങും സജീവമായിരുന്നു. നവീകരണക്കാരുമായുള്ള കേസിന്റെയും വഴക്കിന്റെയും മൂർദ്ധന്യാവസ്ഥയിൽ മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസിനു താങ്ങും തണലുമായി ഇദ്ദേഹം പ്രവർത്തിച്ചു.

1902-ൽ പ. പരുമല തിരുമേനിയുടെ കന്തീലാ, കബറടക്കം എന്നിവയ്ക്ക് പ്രധാന കാർമ്മികത്വം വഹിച്ചത് ഇദ്ദേഹമായിരുന്നു.[1] പ. പരുമല തിരുമേനിയുടെ ഒന്നാം ചരമവാർഷികത്തിനും[2] പ്രധാന കാർമ്മികൻ ഇദ്ദേഹമായിരുന്നു.

ഇതുപോലെതന്നെ 1907-ൽ അങ്കമാലി-കോട്ടയം ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസിന്റെ കബറടക്കവും തിരുമനസ്സുകൊണ്ടാണ് നിർവഹിച്ചത്. കൂടാതെ അദ്ദേഹത്തിന്റെ നാല്പത് അടിയന്തിരം വരെയുള്ള കാലത്ത് അവിടെ താമസിച്ച് എല്ലാ കാര്യങ്ങളും നോക്കി നടത്തിയതും[3] അടിയന്തിരം നടത്തുന്നതിനുള്ള ആലോചനകളും അടിയന്തിരം നടത്തിയതും തിരുമനസ്സിലെ നേതൃത്വത്തിലാണ് (ഈ വിവരത്തിന് അദ്ദേഹം 1907 തുലാം 23-നു ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ നിന്നും വടക്കൻമണ്ണൂർ പള്ളിക്കയച്ച കല്പന *മുറിമറ്റത്തിൽ ബാവായുടെ സ്ഥാനാരോഹണം 80-ാം വാർഷികം 1992* സ്മരണികയിൽ ചേർത്തിട്ടുണ്ട്.).

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ (മാർ ദീവന്നാസ്യോസ് II) 1905-ലെ ആണ്ടുചാത്തം തന്റെ അഭാവത്തിൽ നടത്തുവാൻ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ചുമതലപ്പെടുത്തിയത് ഇദ്ദേഹത്തെ ആയിരുന്നു (ഇതു സംബന്ധിച്ച് 1905 വൃശ്ചികം 27-ന് കോട്ടയം പഴയസെമിനാരിയിൽ നിന്നും

വടക്കൻമണ്ണൂർ പള്ളിക്കയച്ച കല്പന ടി. 80–ാം വാർഷികം 1992 സ്മരണികയിൽ ചേർത്തിട്ടുണ്ട്.

മേൽപ്പറഞ്ഞ മൂന്നു സംഗതികൾ സഭയുടെ പൊതുവായ കാര്യങ്ങളിലും തന്റെ ഭദ്രാസനത്തിനു പുറത്തുള്ള പ്രവർത്തനങ്ങളിലും തിരുമനസിന്റെ സാന്നിദ്ധ്യത്തിന്റെ ദൃഷ്ടാന്തം എന്ന നിലയിലാണ്.

**സ്ഥാനമോഹി അല്ലാത്ത സ്ഥാനി**: മുറിമറ്റത്തിൽ ബാവാ ഒരിക്കലും ഒരു സ്ഥാനമോഹി ആയിരുന്നില്ല. 1877–ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് തന്നെ മെത്രാൻ സ്ഥാനത്തേക്കു വിളിച്ചപ്പോൾ ഒഴിഞ്ഞു മാറാൻ അദ്ദേഹം ആവുന്നത്ര ശ്രമിച്ചു.[4] 1912–ൽ മലങ്കരസഭ അദ്ദേഹത്തെ കാതോലിക്കാ സ്ഥാനത്തേക്ക് വിളിച്ചപ്പോഴും അദ്ദേഹം ഒഴിഞ്ഞുമാറി പകരം തന്നേക്കാൾ യോഗ്യനാണ് കല്ലാശ്ശേരിൽ പുന്നൂസ് റമ്പാനെന്നും (പിന്നീട് മലങ്കരയിൽ മൂന്നാം കാതോലിക്കാ) അദ്ദേഹത്തെ വാഴിക്കണമെന്നും അദ്ദേഹം ഉപദേശിച്ചു.[5] പക്ഷെ സഭയുടെ സമ്മർദ്ദത്തിനു വഴങ്ങി കാതോലിക്കാ സ്ഥാനം സ്വീകരിക്കുക എന്ന ത്യാഗം അദ്ദേഹത്തിനു ചെയ്യേണ്ടി വന്നു.

ഇവിടെ സ്വല്പം വിശദീകരണം ആവശ്യമുണ്ട്. കാരണം കാതോലിക്കാ സ്ഥാനം നൽകാം എന്ന വാഗ്ദാനത്തിൽ മോഹിതനായി ആണ് ഇദ്ദേഹം മാർ ദീവന്നാസ്യോസിന്റെ പക്ഷത്ത് ചേർന്നത് എന്ന് സ്ഥാപിക്കാൻ ചിലർ ശ്രമം നടത്തുന്നുണ്ട്.[6] ഈ വാദം തെറ്റാണെന്ന് തെളിയിക്കേണ്ടത് ആവശ്യമാണ് എന്നതിനാൽ ഇതു വിശദീകരിക്കാം. ഒന്നാമതായി, വൃദ്ധനും രോഗിയുമായ തനിക്ക് ദീർഘകാലം കാതോലിക്കാ എന്ന നിലയിൽ ഭരിക്കാമെന്ന് അദ്ദേഹത്തിന് ഒട്ടും മോഹം ഉണ്ടായിരുന്നില്ല. കാതോലിക്കാ സ്ഥാനത്തേക്കുള്ള ക്ഷണം നിരസിച്ചപ്പോൾ അദ്ദേഹം അത് വ്യക്തമാക്കിയതാണല്ലോ.

രണ്ടാമത്, വടക്കൻപ്രദേശത്ത്, പ്രത്യേകിച്ച് കണ്ടനാട് ഭദ്രാസനത്തിൽ നിർണായക സ്വാധീനമുള്ള കോനാട്ട് മാത്തൻ മല്പാന്റെ ശത്രുത പരസ്യമായി ക്ഷണിച്ചു വരുത്തുന്ന ഈ സ്ഥാനസ്വീകരണം തനിക്ക് ശത്രുതയും പ്രയാസങ്ങളും വർദ്ധിപ്പിക്കുകയേ ഉള്ളൂ എന്ന് അദ്ദേഹത്തിനു സ്പഷ്ടമായും അറിയാമായിരുന്നു.

മൂന്നാമതായി, മലങ്കരയിലെ നിയമബന്ധിതമായ ഭരണക്രമത്തിൽ കാതോലിക്കായ്ക്ക് പരിമിതമായ അവകാശങ്ങളേ ഉള്ളൂ എന്ന് അദ്ദേഹത്തിന് വ്യക്തമായും അറിയാമായിരുന്നു. കാതോലിക്കാ എന്ന നിലയിൽ താൻ മേൽസ്ഥാനി ആണെങ്കിലും സഭയുടെ ലൗകികഭരണത്തിൽ താൻ പൂർണ്ണമായും മലങ്കര മെത്രാപ്പോലീത്തായ്ക്ക് വിധേയനാണെന്നും അദ്ദേഹത്തിന്റെയും, മലങ്കര അസോസിയേഷന്റെയും നിർദ്ദേശപ്രകാരമല്ലാതെ

തനിക്ക് യാതൊരു അധികാരവും നടത്താൻ സാദ്ധ്യമല്ല എന്നും, അദ്ദേഹത്തിനു നല്ലവണ്ണം അറിയാമായിരുന്നു. കാതോലിക്കായ്ക്കടുത്ത മെത്രാനഭിഷേകം, വി. മൂറോൻ കൂദാശ ഇവ പോലും മലങ്കര മെത്രാപ്പോലീത്തായുടെയും അദ്ദേഹം അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിന്റെയും മലങ്കര അസ്സോസിയേഷന്റെയും നിർദ്ദേശപ്രകാരമല്ലാതെ നിർവഹിച്ചുകൂടെന്ന് അദ്ദേഹത്തിനു നല്ല നിശ്ചയം ഉണ്ടായിരുന്നു. ഈ വസ്തുതകൾ പ. അബ്ദൽ മ്ശീഹാ പാത്രിയർക്കീസ് 1912 സെപ്റ്റംബർ 15-ന് (കൊ.വ. 1088 കന്നി 2-നു) നിരണത്തു പള്ളിയിൽ നിന്നും, 1913 (കൊ.വ. 1088) കുംഭം 8-നു പരുമല സെമിനാരിയിൽ നിന്നും പുറപ്പെടുവിച്ച കല്പനകളിൽ വ്യക്തമാക്കിയിട്ടുണ്ട്.[7]

പിന്നെ എന്തുകൊണ്ട് കാതോലിക്കാസ്ഥാനം അദ്ദേഹം സ്വീകരിച്ചു? താൻ ഈ സ്ഥാനം സ്വീകരിക്കേണ്ടത് തന്റെ സഭയുടെ വളർച്ചയ്ക്കും കെട്ടുപണിക്കും അത്യാവശ്യമാണെന്ന് ബോദ്ധ്യം വന്നതിനാലും മലങ്കരസഭയുടെ ഐകകണ്ഠ്യേനയുള്ള തിരഞ്ഞെടുപ്പ് നിരസിക്കുന്നത് വിഹിതമല്ലാത്തതിനാലും മുറിമറ്റത്തിൽ ബാവാ കാതോലിക്കാ സ്ഥാനം സ്വീകരിച്ചു. കാതോലിക്കാ സ്ഥാനം സ്വീകരിക്കണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അയച്ച എഴുത്തിലെ വാക്കുകളിൽ പറഞ്ഞാൽ *സ്ഥാനം സ്വീകരിക്കാതിരിക്കുന്നത് സഭയോട് ചെയ്യുന്ന ഒരു മഹാ പാതകമായിരിക്കുമെന്നും പിൻതലമുറ അതിനെപ്പറ്റി പശ്ചാത്തപിക്കാൻ ഇടവരുമെന്നും* മനസ്സിലാക്കിയാണ് അദ്ദേഹം ഈ സ്ഥാനം സ്വീകരിച്ചത്.

**അഭിപ്രായ സ്ഥിരതയുള്ള പിതാവ്**: മുറിമറ്റത്തിൽ ബാവായെപ്പറ്റിയുള്ള മറ്റൊരാരോപണം അബ്ദുള്ളാ പാത്രിയർക്കീസ് തന്നെ കണ്ടനാട് ഭദ്രാസന ഭരണത്തിൽ നിന്നും നീക്കിയതിനാലാണ് അദ്ദേഹം കൂറുമാറിയത് എന്നാണ്. ഇവിടെയും സ്വൽപ്പം വിശദീകരണം ആവശ്യമാണ്. കാരണം അദ്ദേഹം ഒരിക്കലും കൂറുമാറിയിട്ടില്ല എന്നതു തന്നെ.

തന്റെ അന്ത്യകാലത്ത് മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ, അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസിന്റെ വരവോടെ ഉണ്ടാകുമെന്ന് ഭയപ്പെട്ട കലക്കം മറ നീക്കി പുറത്തുവന്നത് കൊ.വ. 1085 വൃശ്ചികം 12 മുതൽ പഴയസെമിനാരിയിൽ നടന്ന അസ്സോസിയേഷൻ യോഗത്തോടെയാണ്. ലൗകികാധികാരം രജിസ്റ്റർ ഉടമ്പടിയായി എഴുതി തരണമെന്ന് പാത്രിയർക്കീസ് ടി. യോഗത്തിൽ ആവശ്യപ്പെട്ടു. അസോസിയേഷൻ അതു നിരസിച്ചതോടെ പാത്രിയർക്കീസ് കുപിതനായി. ഈ അവസരത്തിൽ *പാത്രിയർക്കീസിനുള്ള അധികാരമെല്ലാം നമ്മൾ സമ്മതിച്ചിട്ടുണ്ട്, ഇല്ലാത്ത അധികാരമൊന്നും ആവശ്യപ്പെടുന്നത് ശരിയല്ല എന്ന് ഞാൻ പാത്രിയർക്കീസിനെ പറഞ്ഞു സമ്മതിപ്പിക്കാം* എന്ന് മുറിമറ്റത്തിൽ

ബാവാ, ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീലിനോട് പറയുകയും അപ്രകാരം പാത്രിയർക്കീസിനെ കാണാൻ വക്കീലിനെയും കൂട്ടി പുറപ്പെടുകയും ചെയ്തു.[8] ഇ. ജെ. ജോൺ, എം. എ. ചാക്കോ എന്നിവർ വട്ടിപ്പണക്കേസിൽ നൽകിയ മൊഴിയിൽ ഈ വസ്തുതയുണ്ട്. എന്നാൽ ഇതേ സംഗതി പാത്രിയർക്കീസിനോട് പറയണമെന്ന് ആവശ്യപ്പെട്ടപ്പോൾ അബ്ദുള്ളായുടെ കലക്കത്തിൽ ഉൾപ്പെടുകയില്ല എന്ന് മാർ ജോസഫ് ദീവന്നാസ്യോസിനോട് സത്യം ചെയ്ത മാർ പൗലൂസ് കൂറിലോസ് ഒഴിഞ്ഞുമാറുകയാണുണ്ടായത് എന്നും മനസ്സിലാക്കുമ്പോൾ മുറിമറ്റത്തിൽ ബാവായുടെ അഭിപ്രായ സ്ഥിരതയുടെ ആഴം ഊഹിക്കാമല്ലോ.

തുടർന്ന് ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാത്തതിനാൽ 1911 മെയ് 31-നു (കൊ.വ. 1086 ഇടവം 18-നു) 30-ാം നമ്പർ കല്പന പ്രകാരം അബ്ദുള്ളാ, മാർ ദീവന്നാസ്യോസിനെ മുടക്കി. അന്യായമായ ഈ മുടക്കുവാർത്ത അറിഞ്ഞ മാർ ഈവാനിയോസും മലങ്കരസഭയിൽ അദ്ദേഹത്തെ കൂടാതെ അന്ന് ഇടവക ഭരണമുണ്ടായിരുന്ന ഏക മേല്പട്ടക്കാരനായ മാർ അൽവാറീസ് യൂലിയോസും കൊ.വ. 1086 മിഥുനം 2-നു സംയുക്തമായി മുടക്കിനെ നിഷേധിച്ചും മാർ ദീവന്നാസ്യോസിനോട് ഐക്യദാർഢ്യം പ്രഖ്യാപിച്ചും കൊണ്ട് ഒരു കത്ത് പ്രസിദ്ധീകരിച്ചു.[9]

ലൗകികാധികാരം സമ്മതിക്കാത്തതിന് മാർ ദീവന്നാസ്യോസിന് മുടക്ക് എന്ന ഉപഹാരം ലഭിച്ചതുപോലെ ഈ സംയുക്ത കത്തിനും ഇരുവർക്കും ഉപഹാരം ലഭിക്കയുണ്ടായി. മാർ അൽവാറീസു യൂലിയോസിനെ മുടക്കിയും, മാർ ഈവാനിയോസിനെ ഭരണത്തിൽ നിന്നു നീക്കിയും 1911 കന്നി 29-നു പാത്രിയർക്കീസ് കല്പന പുറപ്പെടുവിച്ചു.[10] രണ്ടു ദിവസത്തിനു ശേഷം തുലാം 1-നു പാത്രിയർക്കീസ് മലങ്കര വിടുകയും ചെയ്തു. മാർ ദീവന്നാസ്യോസിന്റെ മുടക്കുപോലെ തന്നെ ഈ കല്പനകളും വെറും ജലരേഖകളായി പരിണമിച്ചു.

ഇതിൽനിന്നും വ്യക്തമാകുന്നത് പ്രശ്നത്തിന്റെ ആരംഭം മുതൽ അവസാനം വരെയും മുറിമറ്റത്തിൽ ബാവായുടെ അഭിപ്രായം ഒന്നു തന്നെയായിരുന്നു എന്നാണ്. പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹത്തെപ്പറ്റിയും അതിൽ നിന്നുളവായ മാർ ദീവന്നാസ്യോസിന്റെ മുടക്കിനെപ്പറ്റിയും അദ്ദേഹം പ്രകടിപ്പിച്ച അഭിപ്രായങ്ങൾ പരിശോധിച്ചാൽ മാർ ഈവാനിയോസിന്റെ കൂറുമാറ്റം ചിലരുടെ ഭാവനാസൃഷ്ടി മാത്രമാണെന്നു കാണാം.

**വിട്ടുവീഴ്ചയില്ലാത്ത ഭരണാധികാരി:** പ. മുറിമറ്റത്തിൽ ബാവാ കാതോലിക്കാ സ്ഥാനത്തു പ്രവേശിക്കുന്നതിനു വളരെ മുമ്പു തന്നെ

അദ്ദേഹം കണ്ടനാട് ഭദ്രാസനത്തിലെ പലരുടെയും കണ്ണിലെ കരടായിരുന്നു. വിട്ടുവീഴ്ചയും പക്ഷാഭേദവുമില്ലാത്ത അദ്ദേഹത്തിന്റെ നടപടികളായിരുന്നു അതിനു കാരണം. 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് വാഴിച്ച ആറു മെത്രാന്മാരുടെയും, മാർ ദീവന്നാസ്യോസ് അഞ്ചാമന്റെയും സ്വഭാവം കാച്ചിക്കുറുക്കി ഓരോ വരികളിലൊതുക്കി ഒരു കവിത അക്കാലത്ത് പ്രചരിച്ചിരുന്നു. ... *ചട്ടം നടത്തുന്ന മുറിമറ്റം, മുട്ടിന്മേൽ നിൽക്കുന്ന ചാത്തുരുത്തി...* എന്നിങ്ങനെയാണ് കവിത പോകുന്നത്. വസ്തുനിഷ്ഠമായ ഈ സ്വഭാവ വിശകലനത്തിൽ നിന്നും അദ്ദേഹത്തിന്റെ നിയമവാഴ്ചയോടുള്ള ആഭിമുഖ്യം വ്യക്തമാകുന്നു.

1911-ൽ കോനാട്ട് മാത്തൻ മല്പാൻ തന്റെ നടപടിക്രമത്തിന്റെ ആമുഖത്തിൽ നടത്തുന്ന ... *പള്ളിക്രമങ്ങൾ നടത്തുന്നതിനു അദ്വിതീയൻ എന്നു എല്ലാവരാലും സമ്മതിക്കപ്പെട്ടിട്ടുള്ള മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനി...*[11] എന്ന പരാമർശനം, പ. ബാവായുടെ പാണ്ഡിത്യത്തിനു മാത്രമല്ല, മുകളിൽ പറഞ്ഞ സ്വഭാവത്തിനു കൂടി തെളിവാണ്.

പ. മുറിമറ്റത്തിൽ ബാവായുടെ സ്വഭാവത്തിലേയ്ക്കും, കാതോലിക്കാ സ്ഥാനം ഏൽക്കുന്നതിനു മുമ്പ് അദ്ദേഹം നേരിടേണ്ടിവന്ന പീഡകളെപ്പറ്റിയും അതിന്റെ കാരണങ്ങളെപ്പറ്റിയും പ. പരുമല തിരുമേനി വ്യക്തമായ സാക്ഷ്യം നൽകുന്നുണ്ട്. അദ്ദേഹം 1899 ഏപ്രിൽ 7-ന് അന്ത്യോഖ്യാ പാത്രിയർക്കീസിന് ചാവക്കാട്ടു നിന്നും അയച്ച സുറിയാനി കത്തിൽ ... *ഈവാനിയോസ് ആബൂനെ കുറിച്ച് എനിക്ക് അറിയാവുന്നതിൽ നിന്ന് കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാതെ സത്യമായത് അതിൽ* (മുമ്പ് പാത്രിയർക്കീസിനയച്ച കത്ത്) *ഞാൻ നല്ലവണ്ണം എഴുതി അറിയിച്ചിരുന്നു. അദ്ദേഹം സത്യവാനാണ്, നുണയനോ, സൂത്രക്കാരനോ അല്ല. ദൈവത്തെയും തന്റെ ഉടയവനെയും ഭയക്കുന്ന ആളാണ്. തന്നെ സ്നേഹിക്കുന്നവനെ സ്നേഹിക്കുന്നവനും, വെറുക്കുന്നവനെ വെറുക്കുന്നവനുമാണ്. തന്റെ കൂടെ നില്ക്കാത്തവൻ വലിയവനും ധനവാനുമാണെങ്കിൽപോലും അദ്ദേഹം അവനെ വെറുക്കും. അക്കാര്യത്തിൽ മുഖപക്ഷം കാണിക്കാറില്ല. അതാണ് അദ്ദേഹത്തിന്റെ സ്വഭാവം.*

*അദ്ദേഹത്തെക്കുറിച്ച് പരാതി നല്കിയിരിക്കുന്നവർ സത്യമല്ല പറഞ്ഞിരിക്കുന്നത്. അദ്ദേഹം പള്ളികളിലെ ഭണ്ഡാരങ്ങൾ കുത്തിതുറന്ന് അവയിൽ നിന്നു പണം മോഷ്ടിച്ചു എന്നു കാണിച്ച് അങ്ങേയ്ക്ക് അയച്ച അവരുടെ പരാതിയിൽ അവർ നുണയാണ് പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് അവരുടെ പരാതി ഞങ്ങൾക്ക് അയച്ചുതരുവാൻ അങ്ങയോട് ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങൾ നല്ലവണ്ണം അന്വേഷിക്കാം. അപ്പോൾ അവരുടെ നുണ വെളിപ്പെടുകയും ഇനി മേലിൽ ആരും ഇത്ര ധൈര്യപൂർവ്വം നിർഭയനായി പരിശുദ്ധ പിതാവിന് നുണ എഴുതാതിരി*

*ക്കുകയും ചെയ്യും. ...*[12] എന്നിങ്ങനെ വിശദമായ സാക്ഷ്യമാണ് നൽകുന്നത്. കാതോലിക്കാ സ്ഥാനം ഏൽക്കുന്നതിനു പതിമൂന്നു വർഷം മുമ്പ് പ. പരുമല തിരുമേനി രേഖപ്പെടുത്തിയ ഇതേ കാരണങ്ങൾ തന്നെയാണ് ജീവിതാന്ത്യം വരെ അദ്ദേഹത്തെ വേട്ടയാടിയത്.

**അഹറോന്റെ തളിർത്ത വടി:** പ. പത്രോസ് പാത്രിയർക്കീസ് മലങ്കരയിൽ ഇടവക മെത്രാന്മാരായി വാഴിച്ച ആറു പേരിൽ ഏറ്റവുമധികം കാലം ജീവിച്ചിരുന്നത് പ. മുറിമറ്റത്തിൽ ബാവായാണ്. മലങ്കരയിലെങ്ങും അംഗീകരിക്കപ്പെട്ടിരുന്ന, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പിൻഗാമിയായി പരിഗണിച്ച, അവരിൽ പ്രായത്തിൽ ഏറ്റവും ഇളയവനായ, പ. പരുമല തിരുമേനി മലങ്കര മെത്രാപ്പോലീത്താ ആയില്ല. എന്നാൽ സ്വന്തജനം പരിത്യജിക്കാൻ ശ്രമിച്ച പ. മുറിമറ്റത്തിൽ ബാവാ അത്യുന്നത മഹാപുരോഹിതനായി. ഇതൊരു ദൈവിക പദ്ധതി അല്ലായെന്നു പറയാൻ സാധിക്കുമോ? പ. പരുമല തിരുമേനി ജീവിച്ചിരുന്നെങ്കിൽ തീർച്ചയായും ഈ സ്ഥാനത്തെത്തുക അദ്ദേഹമായിരുന്നു. എന്നാൽ ജനപ്രീതി നേടിയ പ. പരുമല തിരുമേനിക്കു പകരം പ. മുറിമറ്റത്തിൽ ബാവാ അത്യുന്നത സ്ഥാനത്ത് എത്തിയത് ആ പരിശുദ്ധനെ പരിത്യജിച്ചവർക്കു മറുപടി നൽകിയ ദൈവിക പദ്ധതി അല്ലെന്നു പറയാമോ?

പ. മുറിമറ്റത്തിൽ ബാവാ, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്ന നിലയിൽ ഉപയോഗിച്ചിരുന്ന അംശവടിയുടെ പിൽക്കാല ഗതിയിലും ഈ ദൈവിക പദ്ധതി ദർശിക്കാം. അദ്ദേഹത്തിന്റെ കാലശേഷം മലങ്കര മെത്രാപ്പോലീത്തായുടെ സൂക്ഷിപ്പിലിരുന്ന ആ വടി പിന്നീട് നൽകിയത് സ്ലീബാദാസ സമൂഹ സ്ഥാപകൻ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസിനാണ്, തുടർന്ന് കോലഞ്ചേരിയിൽ വെച്ചു വാഴിക്കപ്പെട്ട തോമസ് മാർ തീമോത്തിയോസിനു (ഇപ്പോഴത്തെ പ. വലിയബാവാ) നൽകി. തുടർന്ന് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനും. വിശദീകരണം ആവശ്യമില്ലാത്ത മഹാപ്രയാണം.

**ഉപസംഹാരം:** മലങ്കരസഭാ ചരിത്രരചനയുടെ ഭീഷ്മാചാര്യനായ ഇസ്സഡ് എം. പാറേട്ടിന്റെ വാക്കുകളിൽ, *രക്തസാക്ഷിത്വം വഹിക്കാൻ ഒരുക്കമുള്ള നസ്രാണികൾ ഇരുപതാം നൂറ്റാണ്ടിലും ഉണ്ടെന്നു തെളിയിച്ച* മുറിമറ്റത്തിൽ മാർ ഈവാനിയോസ് എന്ന പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായുടെ ജീവിതത്തിന്റെ ആകെത്തുക എന്തായിരുന്നു? തിരുമനസ്സിലെ മാതൃ ഇടവകയായ കോലഞ്ചേരി പള്ളിക്കാർ 1912 വൃശ്ചികം 6-നു കോട്ടയം ഡിവിഷൻ മജിസ്ട്രേട്ടിനു നൽകിയ ഹർജിയിൽ നിന്നും ഉദ്ധരിക്കാം.

*... മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കോലഞ്ചേരി പള്ളി ഇട*

*വകക്കാരനായി ജനിച്ചുവളർന്ന പ്രായവും യോഗ്യതയും ആയപ്പോൾ ആദ്യം ശെമ്മാശും, പിന്നത്തേതിൽ വിഗാരിയും, ശെമ്മാശന്മാരെയും പൈതങ്ങളെയും സുറിയാനി പടിപ്പിച്ച് മല്പാനും, ദയറോയോയെന്ന റമ്പാനും, 42-ാം വയസ്സിൽ മെത്രാപ്പോലീത്തായും ആയി ഈ പള്ളി യിൽ അധികമായി താമസിച്ചും വേറെ പള്ളികളിൽ വന്നു താമസിച്ചും വരവെ ഈയാണ്ടു ചിങ്ങമാസം സുറിയാനി കണക്കിൽ 11-നു ശനിയാഴ്ച ഇവിടെനിന്നും പരുമല സെമിനാരിയിൽ ഒരു കമ്മട്ടി കൂട്ടം ഉണ്ടായതിനു പോവുകയും അപ്പോൾ പള്ളിവകയിൽ രൂപ ഇല്ലാതിരുന്നതിനാൽ 15 രൂപ അദ്ദേഹത്തിന്റെ വഴിചിലവിനും മറ്റുമായി ഞങ്ങൾ കടം വാങ്ങി കൊടുക്കുകയും കമ്മട്ടിക്കാർക്കും ശു. പാത്രിയർക്കീസു ബാവാക്കും അദ്ദേഹത്തിന്റെ യോഗ്യതയ്ക്ക് ഒരു മേൽസ്ഥാനം കൂടി വേണമെന്ന് അഭിപ്രായപ്പെട്ട്, ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിന്റെ മാർ ബസേലിയോസ് കാതോലിക്കാ ബാവാ ആയി ശു. മാർത്തോമ്മാ അപ്പോ സ്ഥോലനാൽ സ്ഥാപിക്കപ്പെട്ട നിരണത്തു പള്ളിയിൽ വെച്ച് മെത്രാപ്പോ ലീത്താമാർ, റമ്പാന്മാർ, വളരെ വികാരിമാർ, ശെമ്മാശന്മാർ, വളരെ ജന ങ്ങൾകൂടി വിശുദ്ധ പാത്രിയർക്കീസു ബാവാ തൃക്കൈകളാൽ വാഴിക്ക പ്പെട്ടു ഇതിനുള്ള പ്രമാണമായി സുസ്താത്തിക്കോനും കൊടുത്തു.*[13]

ദൈവദത്തമായി തനിക്കു ലഭിച്ച മഹാചാര്യത്വത്തെപ്പറ്റി പ. മുറിമറ്റ ത്തിൽ ബാവായ്ക്ക് വ്യക്തമായ ധാരണയുണ്ടായിരുന്നു. കാതോലിക്കാ സ്ഥാനം ലഭിച്ച് രണ്ടു ദിവസങ്ങൾക്കുള്ളിൽ തന്റെ സ്ഥാനം എന്താണെന്ന് സ്വന്തം കൈപ്പടയിൽ സുറിയാനിയിൽ താഴെ പറയുംവിധം രേഖപ്പെടു ത്തി.

*... എന്നാൽ വീണ്ടും ജീവദായകനും കാരുണ്യവാനായ ദൈവത്തിനു സ്തുതി*

*കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്താ മാർ ഈവാനിയോസ് പൗലോസ് ഇപ്രകാരം എഴുതുന്നു.*

*വി. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ ശ്ലൈഹിക സിംഹാസന ത്തിൽ കാതോലിക്കാ ബസേലിയോസ് എന്ന് വിളിക്കപ്പെടുകയും അറി യപ്പെടുകയും (ചെയ്യുന്നു). മാർതോമ്മാശ്ലീഹായുടെ കൈകളാൽ സ്ഥാപി ക്കപ്പെട്ട മലബാറിലെ എഴരപള്ളികളിൽ ഒന്നായ നിരണത്തുള്ള ദൈവ മാതാവായ വി. കന്യകമറിയാമിന്റെ ദേവാലയത്തിലെ വി. മദ്ബഹായിൽ വച്ച് ഇന്ന് അവന്റെ പേര് പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ ബസേലിയോസ് കാതോലിക്കോസ് എന്ന് മാറ്റപ്പെട്ടു. കാർമ്മികൻ അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനത്തിലെ നമ്മുടെ പ്രധാന മഹാപുരോഹിതൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ആയിരുന്നു.*

*ദൈവത്താൽ, മിശിഹായുടെ ദാസൻമാരും, നിറവുള്ളവരും, ബഹുമാന്യരുമായ രണ്ട് മെത്രാപ്പോലീത്തന്മാരും സംബന്ധിച്ചു. ഈ (കാതോലിക്കായുടെ) അധികാരത്താൽ ഒന്നാമതായി മെത്രാൻമാരെ പട്ടം കെട്ടുവാനും, മൂറോൻ കൂദാശ ചെയ്യുവാനും കഴിയും. ഇതു കൂടാതെ ഇനിയും മേൽപ്പട്ടക്കാരെ മുടക്കുവാനും, നീക്കുവാനും കഴിയും. നമ്മുടെ സത്യ അനുതാപം ദൈവം സ്വീകരിക്കട്ടെ. മഹത്വമുള്ളവളും, വിശുദ്ധിയുള്ളവളും ദൈവമാതാവുമായ കന്യകമറിയാമിന്റെയും, തോമ്മാശ്ലീഹായുടെയും എല്ലാ പരിശുദ്ധന്മാരുടേയും പ്രാർത്ഥനയും ഓർമ്മയും സത്യമായും നമുക്ക് കോട്ടയായിരിക്കും.*

*ഇന്ന് ഈലൂൽ മാസത്തെ രണ്ടാമത്തെ ഞായറാഴ്ച 1912 മിശിഹാ കാലം.*

*ഇത് ഇപ്രകാരം ഈ പദവി സ്വീകരിച്ചതിനുശേഷം എഴുതി ...*[14]

രക്തസാക്ഷി (*സഹദാ*) ആയില്ലെങ്കിലും പീഡിത പിതാവ് (*മൗദ്യോന*) എന്ന വിശേഷണത്തിന് പ. മുറിമറ്റത്തിൽ ബാവാ തികച്ചും അർഹനാണ്. ഈ വിശേഷണം കണ്ടനാട്ടു നിന്നും പിന്നീട് അത്യുന്നത മഹാപുരോഹിതസ്ഥാനത്തെത്തിയ പ. ഔഗേൻ പ്രഥമൻ ബാവായ്ക്കും യോജിക്കും എന്നത് യാദൃശ്ചികമാകാം.

## കുറിപ്പുകൾ

1. *പൊൻ ജൂബിലി സുവനീർ,* പരുമല സെമിനാരി, 1952, pp. 26-7.
2. *മലയാള മനോരമ,* 1903 നവംബർ.
3. കാരുചിറ ഗീവർഗീസ് റമ്പാൻ (പ. ബസേലിയോസ് ഗീവർഗീസ് I) 1907 ധനു 12-നു അയച്ച കത്തിൽ നിന്നും.
4. മാർ ജോസഫ് പക്കോമിയോസ്, *മുറിമറ്റത്തിൽ ബാവാ,* 1991, pp. 46-7.
5. പാറേട്ട്, Z. M., *മലങ്കര നസ്രാണികൾ Vol. IV*, 1969, pp. 450-1.
6. കുര്യൻ കോറെപ്പിസ്ക്കോപ്പാ, കണിയാംപറമ്പിൽ, *സുറിയാനി സഭ*, 1982, p. 269.
7. ജോസഫ് മാർ പക്കോമിയോസ്, *മുറിമറ്റത്തിൽ ബാവാ*, 1991, pp. 116-122.
8. പാറേട്ട്, Z.M., *മലങ്കര നസ്രാണികൾ Vol IV*, 1969, pp. 212-3.
9. Ibid, pp. 586-7.
10. (a.) Ibid, p. 587 (b.) മാർ ജോസഫ് പക്കോമിയോസ്, *മുറിമറ്റത്തിൽ ബാവാ,* 1991, p. 109.
11. തോമസ്, ഡോ. എം. കുര്യൻ, *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ,* 2011, p. 64.
12. ജേക്കബ് കുര്യൻ, ഫാ. ഡോ., (എഡി.), *പരുമല സ്മൃതി,* 2002, pp. 386-94.
13. ഈ രേഖയുടെ പകർപ്പ് ലേഖകന്റെ കൈവശമുണ്ട്.
14. തോമസ്, ഡോ. എം. കുര്യൻ, *കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തി ഞായം*, 2012, p. 229. മൂലരേഖ കോട്ടയം പഴയസെമിനാരിയിൽ. മലയാള പരിഭാഷ - ഫാ. മാത്യു വർഗീസ് അടൂർ.

*(ഒന്നാം കാതോലിക്കാ സുവനീർ, കോലഞ്ചേരി, മെയ്, 1993. 2013-ൽ പരിഷ്ക്കരിച്ചത്.)*

# 4

# ചരിത്രത്തിന്റെ ഇതിഹാസകാരൻ: ഇസ്സഡ്. എം. പാറേട്ട്

മഹാഭാരത യുദ്ധകാലത്ത് നേർക്കുനേർ പൊരുതുന്ന പുത്രന്മാരുടെയും സഹോദരപുത്രന്മാരുടെയും വിവരമറിയാൻ ആകാംക്ഷയോടെ ഇരിക്കുന്ന അന്ധനായ ധൃതരാഷ്ട്രർക്ക്, കൊട്ടാരത്തിൽ തന്റെ സമീപത്തിരുന്നുകൊണ്ട് അടർക്കളത്തിലെ ഓരോ ചലനവും കാണാൻ കഴിയുന്ന പ്രത്യേക വരം ലഭിച്ച ഒരു സഹായിയെ ലഭിച്ചു: സഞ്ജയൻ. അവിടുത്തെ ഓരോ ചലനവും വളച്ചുകെട്ടില്ലാതെ സത്യസന്ധമായി ധൃതരാഷ്ട്രർക്ക് വിവരിച്ചു കൊടുത്തു അദ്ദേഹം.

മലങ്കരസഭാചരിത്രത്തിൽ ഇസ്സഡ്. എം. പാറേട്ടിന്റെ സ്ഥാനം സഞ്ജയനു തുല്യമാണ്. മലങ്കരസഭാചരിത്രത്തിൽ അജ്ഞതാന്ധരായ മാർത്തോമായുടെ മക്കളെ അവരുടെ രണ്ടു സഹസ്രാബ്ദക്കാലം നീണ്ട നിലനിൽപ്പിന്റെയും സ്വാതന്ത്ര്യത്തിന്റെയും സമരകഥ യഥാതഥമായി പറഞ്ഞു കേൾപ്പിച്ച് ഇതിഹാസ പുരുഷനായി മാറിയ ഇസ്സഡ്. എം. പാറേട്ടിന് മറ്റൊരു വിശേഷണവും യോജിക്കയില്ല. ശക്തമെങ്കിലും ചരിത്രപരമായ പിൻബലം കുറവായിരുന്ന മാർത്തോമ്മാ നസ്രാണികളുടെ ഇതിഹാസത്തെ ശ്രമകരവും ശ്രദ്ധാപൂർണവുമായ പരിശ്രമത്തിലൂടെ ലോകമെമ്പാടും ചിതറിക്കിടന്നിരുന്ന ചരിത്രശകലങ്ങളെ കൂട്ടിച്ചേർത്ത് സുദൃഢവും നിർവിഘ്നവുമായ ഒരു ചരിത്രധാരയായി മാറ്റിയ വ്യക്തി എന്ന നിലയിലാണ് ഭാവിതലമുറ പാറേട്ടിനെ ഓർക്കുവാൻ പോകുന്നത്.

മഹാഭാരതത്തിൽ തന്നെ മറ്റൊരു കഥാപാത്രമുണ്ട്. തലമുറകൾ കണ്ട ഭീഷ്മാചാര്യർ. ആ ബഹുമതിയും ഇസ്സഡ്. എം. പാറേട്ടിനു യോജിക്കും. രണ്ട് മലങ്കര മെത്രാപ്പോലീത്താമാരുടെയും അഞ്ചു പൗരസ്ത്യ കാതോലിക്കാമാരുടെയും ഭരണം അടുത്തുനിന്നും അകത്തു നിന്നും കണ്ട എട്ടു 'മലങ്കരയുദ്ധ'ങ്ങളുടെ ഉള്ളു കണ്ട, ആ സമരങ്ങളുടെ മുന്നണിപോരാളികളുമായി വ്യക്തിബന്ധമുണ്ടായിരുന്ന അദ്ദേഹത്തിന് 20-ാം നൂറ്റാണ്ടിലെ സഭാചരിത്രം കേട്ടറിവായിരുന്നില്ല; കണ്ടറിവായിരുന്നു.

എന്താണ് ഇസ്സഡ്. എം. പാറേട്ടിന്റെ സംഭാവന? അദ്ദേഹം രചിച്ച ഇരുപതോളം നോവലുകളോ, രഹസ്യരേഖാ ശാസ്ത്രമോ നാലു ചരിത്രാഖ്യായികകളോ പൗരപ്രഭ പത്രമോ അല്ല. ഇവയൊക്കെയും മലയാള സാഹിത്യ ചരിത്രത്തിൽ അനുസ്മരിക്കപ്പെടും. എന്നാൽ കഥാപുരുഷൻ

ചരിത്രത്തിൽ സ്ഥിരപ്രതിഷ്ഠ നേടുന്നത് പത്തു വാല്യങ്ങളിലായി സംഗ്ര ഹിച്ച മലങ്കര നസ്രാണികളുടെ മഹത്തായ ചരിത്രത്തിന്റെ (മലങ്കര നസ്രാ ണികൾ) രചയിതാവ് എന്ന നിലയിലാണ്.

മലങ്കരസഭാചരിത്രകാരനാകത്തക്കവിധം ശക്തമായ ഒരു പശ്ചാത്ത ലത്തിലേക്കാണ് അദ്ദേഹം ജനിച്ചു വീണത്. പുതുപ്പള്ളിയിലെ പുരാത നപ്രശസ്തമായ വല്യപാറേട്ടു വീട്ടിൽ മാത്തുവിന്റെ പുത്രനായി കറി യാക്കുട്ടി എന്ന സഖറിയാ മാത്യു പാറേട്ട് 1890-ൽ ജനിച്ചു. പിതാവ് മാത്തു നവീകരണക്കാരുമായുള്ള പോരാട്ടത്തിൽ പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസിന്റെ വലംകൈയും അദ്ദേഹത്തിന്റെ പിൻഗാമി മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ വിശ്വസ്തനുമായിരുന്നു (പഴയസെമിനാരിയുടെ സുരക്ഷിതത്വം അപകടത്തിലായപ്പോൾ മലങ്ക രയുടെ വിലപ്പെട്ട മുതലുകളും രേഖകളും വർഷങ്ങളോളം സൂക്ഷിക്കു വാൻ സഭാഭാസുരൻ കണ്ടെത്തിയത് വലിയപാറേട്ടു വീട്ടിലെ അറയ്ക്ക കമായിരുന്നു). ജേഷ്ഠ സഹോദരൻ മാത്യൂസ് ശെമ്മാശൻ (പിന്നീട് കോട്ടയം ഇടവകയുടെ മാത്യൂസ് മാർ ഈവാനിയോസ് [1865-1980]) ജീവി താവസാനം വരെ വട്ടശ്ശേരിൽ മെത്രാച്ചന്റെ വലംകൈയും ആലോചന ക്കാരനും വിശ്വസ്തനും. തികച്ചും നസ്രാണി പാരമ്പര്യം ജ്വലിപ്പിക്കുന്ന അന്തരീക്ഷം.

പാറേട്ട് കറിയാക്കുട്ടി ആദ്യമായി സഭാചരിത്രമണ്ഡലത്തിൽ പ്രത്യ ക്ഷപ്പെടുന്നത് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസിന്റെ ആഗമനത്തോ ടെയാണ്. 1085 കുംഭം 11-നു പുതുപ്പള്ളിപള്ളിയും സ്വത്തുക്കളും പാത്രി യർക്കീസിന്റെ തനതുവകയാണെന്ന് ഇടവകക്കാരായ 16 പേരിൽ നിന്നും അബ്ദുള്ളാ തീറാധാരം എഴുതിവാങ്ങി. നിയമവിരുദ്ധമായ ഈ ഉടമ്പടി അസ്ഥിരപ്പെടുത്തിക്കിട്ടുന്നതിനായി 1091 മിഥുനം 31-നു കോട്ടയം ജില്ലാ കോടതിയിൽ സമർപ്പിച്ച അന്യായത്തിലെ മൂന്നു വാദികളിലൊരാൾ ഇദ്ദേ ഹമായിരുന്നു. 16 വർഷത്തെ നിയമയുദ്ധത്തിനുശേഷം 1107 മകരം 28-നു തിരുവിതാംകൂർ ഹൈക്കോടതി തീറാധാരം അസാധുവാക്കി. അങ്കം ജയിച്ചു.

## സാഹിത്യപരിശ്രമങ്ങൾ

സഭാചരിത്ര രചനയിലേയ്ക്കു കടക്കുന്നതിനു മുമ്പ് ഇസ്സഡ്. എം. പാറേട്ട് 21 നോവലുകൾ രചിച്ചിട്ടുണ്ട്. അവ:

1) അമ്മിണി, 2) അത്ഭുതവിഗ്രഹം, 3) ആരണ്യകന്യക, 4) ആരണ്യ പുത്രി, 5) എന്റെ പെണ്ണ്, 6) ബറബാസ്, 7) കുഞ്ഞന്നംകുഞ്ഞ്, 8) മായാ ദേവി, 9) മഹാദേവന്റെ രാജയോഗം, 10) മഹാദേവന്റെ ജലരാജ്യം, 11) പറക്കും കുതിര, 12) ബീഗം റോഷൻ, 13) ഈ നരകപിശാചിക്ക് ആ നര

കാസുരൻ, 14) തൊമ്മന്റെ തൊപ്പിപ്പാള, 15) മണികണ്ഠൻ (ഡിക്റ്ററ്റീവ്), 16) പന്ത്രണ്ടിൽ പതിമൂന്ന്, 17) രാജകുമാരി പൂങ്കൊടി, 18) സൗഭാഗ്യം അൺ ലിമിറ്റഡ്, 19) തിരുടന്റെ ത്യാഗം, 20) വന്യ വനിതകൾ, 21) വാനരനാരി.

ഇവ കൂടാതെ ഹിപ്നോട്ടിസം, ഹിപ്നോട്ടിസം ഉപരിപാഠങ്ങൾ, രേഖാ ശാസ്ത്രം, ഫലദീപിക, ശകുനശാസ്ത്രം, ചമൽക്കാര ചിന്താമണി എന്നീ ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. ഇക്കാലത്ത് പൗരപ്രഭയുടെ പത്രാധിപർ എന്ന നിലയിൽ കുറേക്കാലം പത്രപ്രവർത്തനരംഗത്തും ഇദ്ദേഹം പ്രവർത്തിച്ചു. സാഹിത്യപ്രവർത്തക സഹകരണസംഘം ആരംഭിക്കാൻ ഇദ്ദേഹം ഒരു ലക്ഷം രൂപ നൽകിയതായി ഡി. സി. കിഴക്കേമുറി അടുത്തകാലത്ത് വെളിപ്പെടുത്തുകയുണ്ടായി.

### സഭാചരിത്ര രചനകൾ

ഇസ്സഡ്. എം. പാറേട്ടിന്റെ ബ്രഹത്തും അവിസ്മരണീയവുമായ സംഭാ വന അദ്ദേഹത്തിന്റെ സഭാചരിത്ര രചനകളാണ്. പൊതുവെ ഇവയെ ചരിത്രാഖ്യായികകൾ, ചരിത്രകൃതികൾ, മലങ്കരനസ്രാണികൾ, മലങ്കര സേവകൻ എന്നു നാലായി തിരിക്കാം.

**1) ചരിത്രാഖ്യായികകൾ:** അഞ്ച് ചരിത്രാഖ്യായികകൾ ആണ് ഇസ്സഡ്. എം. പാറേട്ട് രചിച്ചിട്ടുള്ളത്. അവ വക്രപ്പുലിയും പെരുമ്പാറ്റയും (1961), പള്ളിവാണ പെരുമാൾ (1963), കൂനൻകുരിശ് (1963), ക്നായിത്തൊ മ്മൻ (1965), പരുമല പുണ്യവാളൻ (1965) എന്നിവയാണ്. മലങ്കരസഭാ ചരിത്രത്തിലെ വിവിധ കാലഘട്ടങ്ങളിലെ ഐതിഹാസികമായ ചില സംഭവങ്ങളെ ചരിത്രാംശത്തിനു കോട്ടംതട്ടാതെയും വളച്ചൊടിക്കാ തെയും നിറം പിടിപ്പിച്ചു വികസിപ്പിച്ചവയാണ് പാറേട്ടിന്റെ ചരിത്രാഖ്യാ യികകൾ.

വിഖ്യാതമായ നിലയ്ക്കൽ ഇതിഹാസത്തിന്റെയും ആ സംസ്കൃതി യുടെ അന്ത്യത്തിന്റെയും കഥയാണ് വക്രപ്പുലിയും പെരുമ്പാറ്റയും. 'പള്ളി വാണ പെരുമാൾ' എന്നു കേരള ചരിത്രത്തിൽ അറിയപ്പെടുന്ന കേരള ചക്രവർത്തി ഇസ്ലാംമതത്തിലല്ല ക്രിസ്തുമതത്തിലാണ് ചേർന്നത് എന്ന സമീപകാല കണ്ടെത്തലിന്റെ അടിസ്ഥാനത്തിലാണ് പള്ളിവാണ പെരു മാൾ രചിച്ചിരിക്കുന്നത്. 1653-ൽ 54 വർഷത്തെ അടിമത്തത്തിനു ശേഷം റോമാ നുകം തട്ടിയെറിഞ്ഞ കൂനൻകുരിശു സത്യത്തിന്റെ പശ്ചാത്തല ത്തിൽ അതിന്റെ മുന്നണിപ്പോരാളിയായിരുന്ന ആഞ്ഞിലിമൂട്ടിൽ ഇട്ടി ത്തൊമ്മൻ കത്തനാരുടെ കഥയാണ് 'കൂനൻകുരിശ്.' പേരു സൂചിപ്പി ക്കുന്നതുപോലെ 4-ാം നൂറ്റാണ്ടിലെ പേർഷ്യൻ കുടിയേറ്റത്തിന്റെ കഥ യാണ് 'ക്നായിത്തൊമ്മൻ.' പരുമല പുണ്യവാളനാകട്ടെ, പ. പരുമല തിരുമേനിയുടെ കഥയും. ആദ്യത്തെ നാലെണ്ണത്തിൽ ഭാവനയ്ക്കാണ്

മുൻതൂക്കമെങ്കിൽ അവസാനത്തേതിൽ ചരിത്രമാണ് മുന്നിട്ടു നിൽക്കുന്നത്.

സാഹിത്യചരിത്രകാരനായ ഡോ. പി. ജെ. തോമസിന്റെ ഭാഷയിൽ പറഞ്ഞാൽ 'ചരിത്രാഖ്യായിക രചനയിൽ ഒരു പാരമ്പര്യം സൃഷ്ടിക്കുകയായിരുന്നു' ഇവയുടെ രചനയിലൂടെ ഇസ്സഡ്. എം. പാറേട്ട്. മാർത്തോമ്മാശ്ലീഹായുടെ ഇതിഹാസം കൂടി ചരിത്രാഖ്യായിക ആക്കണം എന്നും അദ്ദേഹം പാറേട്ടിനോട് നിർദ്ദേശിച്ചിരുന്നു. പക്ഷേ അതു നടക്കുന്നതിനു മുമ്പ് പാറേട്ടിന്റെ രചനാ ജീവിതം പുതിയ പാതയിലേക്ക് തിരിഞ്ഞു. പാറേട്ടിന്റെ ചരിത്രാഖ്യായികകൾ ഇന്നും ഭൂരിപക്ഷത്തിനും അജ്ഞാതമാണ്.

**ചരിത്രഗ്രന്ഥങ്ങൾ:** 'മലങ്കരനസ്രാണികൾ' കൂടാതെ അഞ്ച് ചരിത്രഗ്രന്ഥങ്ങളാണ് ഇസ്സഡ്. എം. പാറേട്ട് എഴുതിയിട്ടുള്ളത്:

1) മുളന്തുരുത്തി സുന്നഹദോസ് (1966).
2) മലങ്കര നസ്രാണികൾ: പദവിയും ജാത്യാചാരങ്ങളും (1966).
3) മലങ്കരയും അന്ത്യോഖ്യയും (1968).
4) പുതുപ്പള്ളിപ്പള്ളി (1972).
5) മാർത്തോമായുടെ കഥ (1981).

കൂടാതെ മാർ ഗീവർഗീസ് സഹദാ എന്നൊരു ജീവചരിത്രവും ഇദ്ദേഹം എഴുതിയിട്ടുണ്ട്.

**1) മുളന്തുരുത്തി സുന്നഹദോസ്:** 1876 മിഥുനം 15-17 തീയതികളിൽ മുളന്തുരുത്തി മാർതോമ്മൻ പള്ളിയിൽ വെച്ച് കൂടിയതും മലങ്കരയുടെ ഭാവി ഭാഗധേയം മാറ്റിമറിച്ചതുമായ പള്ളിപ്രതിപുരുഷയോഗമാണ് മുളന്തുരുത്തി സുന്നഹദോസ്. ഈ യോഗം കഴിഞ്ഞിട്ട് ഒരു നൂറ്റാണ്ടുപോലും തികയുന്നതിനു മുമ്പ് അതിന്റെ നിശ്ചയങ്ങളെന്ന പേരിൽ ഒരു സാങ്കൽപ്പിക സൃഷ്ടി 1965-ൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഈ കുത്സിത വൃത്തിക്കെതിരെയുള്ള പാറേട്ടിന്റെ പ്രതികരണം, യഥാർത്ഥ പടിയോലയുടെ പൂർണരൂപം, പഠനം, പശ്ചാത്തല വിവരണം പ്രത്യാഘാതങ്ങൾ ഇവ ചേർത്ത് പ്രസിദ്ധീകരിക്കുക എന്നത് ആയിരുന്നു. ഏതായാലും പിന്നീടാരും കെട്ടിച്ചമച്ച പടിയോലയെപ്പറ്റി മിണ്ടിയില്ല. പാറേട്ടിന്റെ ഈ ഗ്രന്ഥം മുളന്തുരുത്തി സുന്നഹദോസിനെപ്പറ്റിയുള്ള പഠനത്തിന് ഇന്നും അടിസ്ഥാന രേഖയാണ്.

**2. മലങ്കര നസ്രാണികൾ പദവിയും ജാത്യാചാരങ്ങളും:** ലോകമെങ്ങും ക്രിസ്ത്യാനികൾ വേട്ടയാടപ്പെട്ടിരുന്ന കാലത്ത് വിവിധ രാജാക്കന്മാരാൽ നൽകപ്പെട്ട ഉന്നത പദവികളും, അവകാശങ്ങളും അനുഭവിച്ച് ജാതീയമായ അത്യുന്നതനിലയിൽ കഴിഞ്ഞവരായിരുന്നു മലങ്കരനസ്രാ

ണികൾ. നൂറ്റാണ്ടുകളിലൂടെ ഉരുത്തിരിഞ്ഞ ജാത്യാചാരങ്ങളും പദവികളും തലമുറകളിലൂടെ പിൻതുടരുകയല്ലാതെ ക്രോഡീകരിക്കുവാൻ ആരും ശ്രമിച്ചിരുന്നില്ല. ഈ സാഹചര്യത്തിലാണ് A.D. 230-ലെ ഇരവികോർത്തൻ ചെപ്പേടു മുതൽ 20-ാം നൂറ്റാണ്ടിന്റെ ആരംഭദശയിലുള്ള 'പരിഷ്കാരപ്പാതി' വരെയുള്ള കാലഘട്ടത്തിലെ ലഭ്യമായ ഏതാണ്ടെല്ലാ രേഖയും പരിശോധിച്ച് ഈ കൃതി രചിച്ചത്.

**3) മലങ്കരയും അന്ത്യോഖ്യയും - ഇന്നത്തെ പോക്ക്:** മലങ്കരസഭ അന്ത്യോഖ്യൻ അധിനിവേശത്തെ തടയാൻ നടത്തിയ, എട്ട് മലങ്കര യുദ്ധങ്ങളുടെ വിവരണമാണ് ഈ ലഘുകൃതിയുടെ മുഖ്യ ഭാഗം.

1958-ൽ സുപ്രീംകോടതിയിൽ നേരിട്ട സമ്പൂർണ്ണ പരാജയത്തെ തുടർന്ന് മലങ്കരസഭയുടെ ഭരണഘടനാ വിധേയമായ അധികാരത്തെ അംഗീകരിക്കുവാൻ നിർബന്ധിതരായ മുൻ പാത്രിയർക്കീസു പക്ഷക്കാരിൽ ചിലർ അതിനുശേഷം ഒരു ദശാബ്ദക്കാലം ഒളിഞ്ഞും തെളിഞ്ഞും നടത്തിയ കുത്തിത്തിരിപ്പുകളും അവയുടെ പരമകോടി എന്ന നിലയിൽ മാർതോമാ ശ്ലീഹായുടെ സിംഹാസനത്തിനു നേരെ അപ്രേം അബൂദിറമ്പാന്റെ ലേഖനയുദ്ധവുമാണ് ഈ ഗ്രന്ഥരചനയുടെ പ്രചോദനം. സഭാകേന്ദ്രത്തെ ഈദൃശ അഞ്ചാംപത്തി പ്രവർത്തനങ്ങൾക്കെതിരെ ഉണർത്താനായി ആണ് ഈ ലഘു ഗ്രന്ഥം രചിച്ചത്. ഇതിൽ ഒന്നാം ഭാഗമെന്ന് കാണുന്നുണ്ടെങ്കിലും രണ്ടാം ഭാഗം എഴുതിയതായി അറിവില്ല.

**4) പുതുപ്പള്ളിപ്പള്ളി:** പുതുപ്പള്ളിപള്ളിക്ക് രസകരമായ ഒരു സ്ഥാനം മലങ്കരസഭാ ചരിത്രത്തിലുണ്ട്. മലങ്കര-അന്ത്യോഖ്യാ സമരത്തിലെ മിക്കവാറും എല്ലാ പ്രശ്നങ്ങളുടെയും പ്രോട്ടോടൈപ്പ് പുതുപ്പള്ളി വലിയപള്ളിയുടെ ചരിത്രത്തിലുണ്ട്. പുരാതനവും, സാമ്പത്തികമായി ഉന്നതനിലയിൽ നിൽക്കുന്നതും, എന്നും പ്രശ്ന സങ്കീർണ്ണവുമായ ഇസ്സഡ്. എം. പാറേട്ടിന്റെ ഇടവകപ്പള്ളിയുടെ സമഗ്രമായ ചരിത്രമാണ് ഈ ഗ്രന്ഥം.

**5) മാർതോമായുടെ കഥ:** ഇസ്സഡ്. എം. പാറേട്ടിന്റെ അവസാന കൃതിയാണ് മാർതോമായുടെ കഥ. ഡോ. പി. ജെ. തോമസ് ആഗ്രഹിച്ചതുപോലെ ഒരു ചരിത്രനോവലിനു പകരം മാർതോമാ ശ്ലീഹായുടെ - മലങ്കരയെ ആത്മാവിൽ ജനിപ്പിച്ച പിതാവിന്റെ - ലഭ്യമായ ചരിത്രം മുഴുവനും തന്റെ 91-ാം വയസ്സിൽ സ്മര്യപുരുഷൻ ക്രോഡീകരിച്ച് ഈ പുസ്തകം രചിച്ചു.

സാധാരണ അറിയപ്പെടുന്നതുപോലെ പേർഷ്യയിലും ഇന്ത്യയിലും മാത്രമല്ല, ചൈനയിലും തെക്കേ അമേരിക്കയിൽ പോലും മാർത്തോമാ ശ്ലീഹായുടെ പ്രേഷിതവൃത്തി എത്തിചേർന്നു എന്ന് ഈ ഗ്രന്ഥത്തിൽ തെളിവു സഹിതം സമർത്ഥിക്കുന്നുണ്ട്.

**മലങ്കര നസ്രാണികൾ:** ഇസ്സഡ്. എം. പാറേട്ടിന്റെ സുപ്രധാനമായ സംഭാവന പത്തു വാല്യങ്ങളിലായി പരന്നുകിടക്കുന്ന 'മലങ്കര നസ്രാണി' കളാണ്. രണ്ട് സഹസ്രാബ്ദകാലത്തെ നസ്രാണിചരിത്രത്തിന്റെ പൊട്ടും പൊടിയും ക്ഷമാപൂർവ്വം പെറുക്കിച്ചേർത്ത് മഹത്തായ ഈ ചരിത്ര സാമ്രാജ്യം കെട്ടിപ്പടുക്കുവാൻ പാറേട്ടിന് ഇരുപതു വർഷക്കാലം വേണ്ടി വന്നു. 1965–ലാണ് ആദ്യ വാല്യം പുറത്ത് ഇറങ്ങിയത്. അവസാന വാല്യം 1980–ലും. 1961–ൽ ആരംഭിച്ച യജ്ഞമാണ് 1980–ൽ പൂർത്തിയായത്. 71–ാം വയസ്സിൽ തുടങ്ങി 90–ാം വയസ്സിൽ അവസാനിച്ച യജ്ഞം.

മലങ്കര നസ്രാണികളുടെ മഹത്വം മനസിലാകണമെങ്കിൽ അന്നുവരെ ഉണ്ടായ മലങ്കരസഭാചരിത്രങ്ങളുടെ സ്ഥിതിയെപ്പറ്റി ഒരു അടിസ്ഥാന ജ്ഞാനം ഉണ്ടാകണം. മലയാളികൾ പൊതുവെ ചരിത്രം രേഖപ്പെടുത്തി വെയ്ക്കുന്നതിൽ വിമുഖരാണ്. നസ്രാണികൾക്ക് ഈ കാര്യത്തിൽ പ്രത്യേകതയൊന്നുമില്ല. വല്ലതും ഉള്ളതാകട്ടെ പാറേട്ടിന്റെ ഭാഷയിൽ 'ചിതലും പൊടിയും പിന്നെ മെനസീസു മെത്രാനും' നശിപ്പിച്ചു.

തങ്ങളുടെ ഭാവനയ്ക്കൊത്തവണ്ണം ചരിത്രത്തെ സൃഷ്ടിച്ചെടുക്കുന്നവർക്ക് ഇത് നല്ലൊരവസരമായി. ചരിത്രരേഖകളുടെ അഭാവം ഭാവനാസൃഷ്ടികൾക്ക് രൂപംകൊടുക്കാനും തങ്ങളാഗ്രഹിക്കുന്ന തരത്തിൽ ചരിത്രത്തെ വളച്ചൊടിച്ച് വ്യാഖ്യാനിക്കാനും ഇത് നല്ല അവസരമാണ് നൽകിയത്. ഇസ്സഡ്. എം. പാറേട്ടിനു മുമ്പുള്ള ചരിത്രകാരന്മാരിൽ ഭൂരിപക്ഷവും ചെയ്തത് ഇതായിരുന്നു. തങ്ങളുടെ ആവശ്യത്തിനും വിധേയത്വത്തിനും ഒത്തവണ്ണം ചരിത്രത്തെ സൃഷ്ടിക്കുക. തങ്ങളുടെ വാദങ്ങളെ ദുർബലമാക്കുന്ന വസ്തുതകളുടെ നേരേ കണ്ണടയ്ക്കുക. ഇതായിരുന്നു അവരുടെ സാധാരണ പ്രവർത്തനരീതി.

മറ്റൊരു കൂട്ടം ചരിത്രകാരന്മാരാകട്ടെ, രണ്ടാം നിര രേഖകളെ മാത്രം അവലംബിച്ചുകൊണ്ടാണ് ചരിത്രസൃഷ്ടി നടത്തിയത്. ഒരിക്കൽ എഴുതിയ ചരിത്രത്തെ അടിസ്ഥാനമാക്കി വീണ്ടുമെഴുതുക എന്ന ലളിതമായ രീതി. ഏറ്റവും കൂടുതൽ പക്ഷപാതപരമായ കൃതികൾ ഈ വകുപ്പിൽ പെടുന്നവയാണ്. ഇന്നും പ്രസിദ്ധീകരിക്കപ്പെടുന്ന പല ചരിത്ര ഗ്രന്ഥങ്ങളുടെയും വേരുകൾ അന്വേഷിച്ചുപോയാൽ പലപ്പോഴും ഒരിക്കൽ സൃഷ്ടിക്കപ്പെട്ട ഒരൊറ്റ ഗ്രന്ഥത്തിൽ എത്തിനിൽക്കുന്നതു കാണാം.

എങ്കിലും ഇവ ഒന്നും തന്നെ സമഗ്ര ചരിത്രമെന്നു പറഞ്ഞു കൂടാ. ഓരോ കാലഘട്ടത്തിന്റെയോ സംഭവങ്ങളുടേയോ മാത്രം ചരിത്രമാണ് ഭൂരിപക്ഷവും. അല്ലാത്തവയാകട്ടെ ലേഖകരുടെ പരിമിതമായ ജ്ഞാന വലയത്തിൽ ഒതുങ്ങിനിന്ന് രചിച്ചവയും. ഈയൊരു പശ്ചാത്തലത്തിൽ വേണം മലങ്കരയുടെ ആദ്യത്തെ സമഗ്രചരിത്രമായ *മലങ്കര നസ്രാണികളെ* വിലയിരുത്താൻ.

ഒരു ഉദാഹരണമെന്ന നിലയിൽ മാത്രം ഇരവികോർത്തൻ ചെപ്പേടിനെ എടുക്കാം. ഈ ചെപ്പേടിന്റെ കാലം എ.ഡി. 12-ാം ശതകമാണെന്ന് സർദാർ കെ. എം. പണിക്കരും ഇളംകുളം കുഞ്ഞൻപിള്ളയും ചില പ്രത്യേക താൽപ്പര്യങ്ങളാൽ എഴുതി. തങ്ങൾക്ക് മുമ്പ് മലങ്കര നസ്രാണികൾ 'തെണ്ടികളും എരപ്പാളികളു'മായിരുന്നു എന്ന് സ്ഥാപിക്കാൻ വ്യഗ്രത പൂണ്ടിരുന്ന ചില ചരിത്രകാരന്മാർ അത് ഏറ്റുപിടിച്ചു. പിൽക്കാല ചരിത്രകാരന്മാർ കണ്ണുമടച്ച് അത് എടുത്തെഴുതി. ചാഴികാടനാകട്ടെ, ഒരു പടി കൂടി കടന്ന് ഈ ചെപ്പേട് ക്രിസ്ത്യാനികൾക്ക് ലഭിച്ചതേ അല്ല എന്നു തട്ടിവിട്ടു. എന്നാൽ ഇവരൊക്കെ നസ്രാണികളോട് പ്രത്യേകിച്ച് ഒരു താൽപ്പര്യവുമില്ലാത്ത തിരുവിതാംകൂർ സർക്കാർ ജ്യോത്സ്യൻ, സർക്കാരിന്റെ നിർദ്ദേശപ്രകാരം നടത്തിയ ഗവേഷണങ്ങളിലൂടെ, പണ്ടേ വിഖ്യാതമായ എ.ഡി. 230 എന്ന കാലഗണന ശരിയാണെന്നു തെളിയിച്ചത് സൗകര്യപൂർവം അവഗണിച്ചു. ഇതായിരുന്നു കേരള സഭാചരിത്രത്തിന്റെ സ്ഥിതി.

തന്റെ എഴുപതാം വയസിൽ 'മലങ്കര നസ്രാണി'കളുടെ രചനയിലേയ്ക്ക് എടുത്തുചാടുമ്പോൾ അത് ഇത്ര ബ്രഹത്തായ ഒരു സംരംഭമായി തീരുമെന്ന് പാറേട്ട് ഒരിക്കൽ പോലും ചിന്തിച്ചിരുന്നില്ല. ഒരു വാല്യത്തിൽ തീരുമെന്ന പ്രതീക്ഷയോടെ ആരംഭിച്ച ഗ്രന്ഥരചന പിന്നീട് മൂന്നായും തുടർന്ന് അഞ്ചായും വർദ്ധിപ്പിച്ചെങ്കിലും അവസാനിച്ചത് പത്ത് വാല്യത്തിലാണ്.

*മലങ്കര നസ്രാണികളുടെ* ഓരോ വാല്യത്തിന്റെയും പ്രസാധന വർഷം, വിവരിക്കുന്ന കാലഘട്ടം ഇവ താഴെപറയും പ്രകാരമാണ്:

| | | | | |
|---|---|---|---|---|
| 1-ാം വാല്യം | - 1965 | - | എ.ഡി. 52 - 820 +. |
| 2-ാം | ,, | - 1966 | - | എ.ഡി. 820+ - 1665. |
| 3-ാം | ,, | - 1967 | - | എ.ഡി. 1665 - 1910. |
| 4-ാം | ,, | - 1969 | - | എ.ഡി. 1910 - 1934. |
| 5-ാം | ,, | - 1972 | - | എ.ഡി. 1934 - 1965. |
| 6-ാം | ,, | - 1975 | - | എ.ഡി. 1964 - 1974. |
| 7-ാം | ,, | - 1977 | - | എ.ഡി. 1974 - 1977. |

യഥാക്രമം 1977, 1979, 1980 എന്നീ വർഷങ്ങളിൽ പ്രസിദ്ധീകരിച്ച 8, 9, 10 വാല്യങ്ങൾ 'മാർ ഗീവർഗീസ് ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ' എന്ന പേരിലാണ്. ഇവ 'മലങ്കര സഭാഭാസുരന്റെ' സംഭാവനകളെ മാത്രം പ്രതിപാദിക്കുന്നതാണ്.

സത്യസന്ധത, ചരിത്രപരമായ നിസംഗത, അന്വേഷണബുദ്ധി, പക്ഷപാതരഹിതമായ വിമർശനബുദ്ധി തുടങ്ങി ഒരു ചരിത്രകാരനു വേണ്ടുന്ന

എല്ലാ സൽഗുണങ്ങളും പാറേട്ടിന്റെ ചരിത്രരചനകളുടെ മുഖമുദ്രയാണ്. *മലങ്കര നസ്രാണികളുടെ* ആയിരക്കണക്കിനു പേജുകളിലൂടെ കടന്നു പോകുന്ന ആർക്കും ഇതു ബോദ്ധ്യമാകും. താൻ നിലകൊള്ളുന്ന ആദർശ ത്തിന്റെ നേതാക്കളുടെ ബലഹീനവശങ്ങളും വീഴ്ചകളും തുറന്നുകാണി ക്കുമ്പോൾ തന്നെ എതിർപക്ഷത്തിന്റെ നേതാക്കളുടെ സൽഗുണങ്ങളെ അംഗീകരിക്കാനും ചരിത്രകാരൻ മടിക്കുന്നില്ല.

മലങ്കരസഭയുടെ ചരിത്രം സുദീർഘമായ ഒരു സമരകഥയാണല്ലോ. ലോകത്ത് എല്ലാ ക്രൈസ്തവ വിഭാഗങ്ങളാലും ആക്രമിക്കപ്പെടുകയും കീഴ്പ്പെടുത്താൻ ശ്രമിക്കപ്പെടുകയും ചെയ്ത മറ്റൊരു ക്രൈസ്തവ സമൂ ഹവുമില്ല. മറ്റെല്ലാ ക്രൈസ്തവ സമൂഹങ്ങളിൽ നിന്നും ആയിരക്കണ ക്കിനു കിലോമീറ്റർ കടലിനാൽ വിഭജിക്കപ്പെട്ടു കിടക്കുന്ന മലങ്കരസഭ ആദിമനൂറ്റാണ്ടുകളിൽ സമരം ചെയ്തത് നിലനിൽപ്പിനു വേണ്ടിയായി രുന്നെങ്കിൽ പിന്നീടത് അസ്തിത്വം നിലനിർത്താൻ വേണ്ടിയായി.

വർഷങ്ങളിലൂടെ നുഴഞ്ഞുകയറിയ നെസ്തോറിയൻ വിശ്വാസം, ഒരു കൈയിൽ തോക്കും മറുകൈയിൽ കുരിശുമായി ദിഗ്വിജയം ചെയ്ത പോർത്തുഗീസുകാർ കൊണ്ടുവന്ന റോമൻ കത്തോലിക്കാ സഭ, ഉദയം പേരൂർ സുന്നഹദോസിലൂടെ മലങ്കരയെ കീഴ്പ്പെടുത്തിയ പറങ്കിശക്തി, ഭൂഗോളത്തിന്റെ പകുതിയും ഇന്ത്യ മുഴുവനും ഭരിച്ച ബ്രിട്ടീഷുകാരുടെ ആംഗ്ലിക്കൻ പ്രോട്ടസ്റ്റന്റ് വിശ്വാസം, ഒരപകടസന്ധിയിൽ സഹായഹസ്ത വുമായി എത്തി തുടർന്ന് മലങ്കര പിടിച്ചെടുക്കാൻ ശ്രമിച്ച അന്ത്യോഖ്യർ, കുറേശെയായി കാർന്നുതിന്നാനെത്തിയ സെക്ടേറിയൻ സഭകൾ.... നൂറ്റാ ണ്ടുകളിൽ മലങ്കരയുടെ ശത്രുക്കളുടെ നിര ഇങ്ങനെ നീളുന്നു.

ഉജ്ജ്വല വിജയങ്ങളുടെ കഥയും മലങ്കരയ്ക്കുണ്ട്. 1653-ലെ ഐതി ഹാസികമായ കൂനൻകുരിശു സത്യം, 1836-ലെ മാവേലിക്കര പടിയോല, 1876-ലെ മുളന്തുരുത്തി സുന്നഹദോസ്, 1912-ലെ കാതോലിക്കാ വാഴ്ച, 1958-ലെ സുപ്രീംകോടതി വിധി... ഓരോ ശത്രുക്കളെയായി തൂത്തെറിഞ്ഞ നിർണായക വിജയങ്ങളുടെ പട്ടിക നീളുന്നു.

ഉജ്ജ്വലരായ ഒരു പറ്റം നേതാക്കളെയും നൂറ്റാണ്ടുകളിൽ സഭയ്ക്കു ലഭിച്ചു. ലോകചരിത്രത്തിലാദ്യമായി യൂറോപ്യൻ ശക്തികളെ തൂത്തെ റിഞ്ഞ 1653-ലെ കൂനൻകുരിശു സത്യത്തിനു നേതൃത്വം നൽകിയ മഹാ നായ മാർ തോമാ ഒന്നാമൻ. ഏതാണ്ട് എല്ലാ ക്രൈസ്തവ വിശ്വാസ വിഭാഗങ്ങളുടെയും പീഡയിൽനിന്നും രക്ഷപ്പെട്ട് സഭയെ നയിച്ച വലിയ മാർ ദീവന്നാസ്യോസ്. നവീകരണക്കാരുടെ പിടിയിൽ നിന്നും സഭയെ മോചിപ്പിച്ച പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ്. സ്വയംശീർഷ കത്വമുള്ള സഭയായി മലങ്കരയെ ഉയർത്തി ഭാവിയിലുണ്ടാകാവുന്ന കൈ

യേറ്റങ്ങളെ എന്നന്നേയ്ക്കുമായി അവസാനിപ്പിച്ച മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്. അന്ത്യോഖ്യരെ തുരത്തിയ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ തുടങ്ങി നേതാക്കളായി ജനിച്ചവർ. കൂട്ടത്തിൽ സ്വതേ ദുർബലരെങ്കിലും അവസരത്തിനൊത്തുയർന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ തുടങ്ങിയവർ.

ഒരു കാലത്തും മറക്കാത്തവിധം മലങ്കരയിൽ വിള്ളലുണ്ടാക്കിയ ഒരു പറ്റം ആളുകളും ഈ കാലഘട്ടത്തിലുണ്ട്. സ്ഥാനം മോഹിച്ച് മാർത്തോമ്മാ ഒന്നാമനെ വഞ്ചിച്ച് മറുകണ്ടം ചാടിയ ചാണ്ടി ദ്വയങ്ങൾ, സഭയുടെ വിശ്വാസാചാരങ്ങളെ വെട്ടിത്തിരുത്തിയ പാലക്കുന്നത്ത് മല്പാൻ, സമുദായ ചിലവിൽ പഠിച്ച് മെത്രാനായി സഭയെ വഞ്ചിച്ച ബഥനിയുടെ ഈവാനിയോസ്. ഈ പട്ടികയും ചെറുതല്ല.

ഈ സംഭവങ്ങളുടെയും വ്യക്തികളുടെയും സമരകഥയാണ് പത്ത് വാല്യങ്ങളിലായി പാറേട്ട് പറയുന്നത്. ലോകത്തിന്റെ നാനാഭാഗങ്ങളിലും ചിതറിക്കിടന്ന ചരിത്രശകലങ്ങളെ പെറുക്കിക്കൂട്ടി അതുവരെ എഴുതപ്പെട്ട ചരിത്രങ്ങളിലെ നെല്ലും പതിരും വേർതിരിച്ച് കൂട്ടിയോജിപ്പിച്ച് ഇപ്രകാരം ഒരു ബ്രഹത്ചരിത്രം എഴുതുക എന്നതു നിസാരമായ ഒരു സംഗതിയല്ല.

അതും കാര്യമായ തെറ്റുകളൊന്നും കൂടാതെ! (മലങ്കര നസ്രാണികളിലെ തെറ്റുകളിൽ ഭൂരിഭാഗവും അക്ഷരതെറ്റുകളാണ്. അച്ചടിയും പാറേട്ടിന്റെ കൈയെഴുത്തും വരുത്തി വെച്ച നിസാര തെറ്റുകൾ.). ഇതിൽ വസ്തുതാപരമായ പ്രമാദങ്ങൾ നിസാരമായവ പോലും കണ്ടുപിടിയ്ക്കാൻ സാധിക്കില്ല.

നോട്ടക്കുറവുകളോ പാളിച്ചകളോ ഇല്ലെന്നല്ല ഈ പറഞ്ഞതിനർത്ഥം. പല വിലപ്പെട്ട രേഖകളും പാറേട്ടിന്റെ ദൃഷ്ടിയിൽപ്പെട്ടില്ല. ഉദാഹരണം, ആർത്താറ്റ് പടിയോല. പല രേഖകളുടെയും യഥാർത്ഥ മൂല്യം അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടിരുന്നോ എന്നു സംശയമാണ്. ഉദാ. *നിരണം ഗ്രന്ഥവരി.* ഇതിൽനിന്നും ഒന്നു രണ്ട് ദീർഘ ഉദ്ധരണികൾ ചേർത്തിട്ടുണ്ടെങ്കിലും ഈ കൈയെഴുത്തു കൃതിയെപ്പറ്റി കൃത്യമായി വിവരിക്കുകയോ വിശദമായി പഠിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ ഒരാൾ തന്റെ 70 – 90 വയസുകൾക്കിടയിൽ ഇരുന്ന ഇരുപ്പിൽ എഴുതിതീർത്ത ഒരു കൃതിയിൽ ഇത്രയും പാളിച്ചകൾ ക്ഷന്തവ്യമല്ലേ?

മറ്റൊരു പ്രധാന പോരായ്മ ചൂണ്ടിക്കാട്ടാതിരിയ്ക്കാൻ നിവൃത്തിയില്ല. സമകാലീന ചരിത്രം വിവരിക്കുമ്പോൾ പല സംഗതികളെയും അദ്ദേഹം പ്രതിപാദിക്കുന്നത്, തന്നെപ്പോലെ തന്നെ വിശദമായ വ്യക്തിപരമായ

ജ്ഞാനം വായനക്കാർക്കും ഉണ്ടെന്നുള്ള മുൻവിധിയോടെയാണ്. ഒരു നൂറ്റാണ്ടു കണ്ട പാറേട്ടിന്റെ അനുഭവസമ്പത്തില്ലാത്ത വായനക്കാർക്ക് ഈ ഭാഗങ്ങളുടെ തുമ്പും വാലും പിടികിട്ടാൻ ബുദ്ധിമുട്ടാണ്.

*മലങ്കര നസ്രാണികളുടെ* അവസാന മൂന്നു വാല്യങ്ങൾ 'മാർ ഗീവർഗീസ് ദിവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ' എന്ന പേരിലാണല്ലോ അറിയപ്പെടുന്നത്. മലങ്കരയ്ക്കും മലയാളത്തിനും അന്യമായിരുന്ന പെട്രിസ്റ്റിക്സ് (പിതാക്കന്മാരെപ്പറ്റിയുള്ള പഠനം) എന്ന വിജ്ഞാനശാഖയ്ക്ക് തുടക്കമിട്ടത് ഈ മൂന്നു ഗ്രന്ഥങ്ങളാണ്.

മലങ്കര നസ്രാണികൾ നാലാം വാല്യം തീർച്ചയായും മാർ ദീവന്നാസ്യോസിന്റെ ചരിത്രമാണ്. ആ ഗ്രന്ഥത്തിന്റെ രചനയാണ് പാറേട്ടിന് *നിത്യാക്ഷരങ്ങളുടെ* രചനയ്ക്ക് പ്രചോദനമേകിയതും. മലങ്കരയെ ഒരു സ്വയംശീർഷകസഭ എന്ന നിലയിലേയ്ക്കു വളർത്തിയ മാർ ദീവന്നാസ്യോസിന്റെ ഉജ്ജ്വലമായ വ്യക്തിപ്രഭാവം നേരിട്ടുകണ്ടറിഞ്ഞ ചരിത്രകാരൻ, ഭാവിതലമുറ അദ്ദേഹം ആരാണെന്നു മനസിലാക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി ക്രോഡീകരിച്ച ഈ മൂന്നു വാല്യങ്ങൾ മാർ ദീവന്നാസ്യോസിന്റെ കോടതി മൊഴികൾ, പ്രസംഗങ്ങൾ, തിരഞ്ഞെടുത്ത കല്പനകളും ഏതാനും ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്നുണ്ട്. വേദശാസ്ത്രം, സഭാചരിത്രം, കാനോൻ എന്നിവയിൽ സ്മര്യപുരുഷന്റെ അഗാധമായ വിജ്ഞാനവും അദ്ദേഹത്തിന്റെ വ്യക്തിത്വവും വിശ്വാസപ്രമാണങ്ങളും വെളിവാക്കുന്ന കാര്യത്തിൽ ഈ രചന തികച്ചും വിജയിച്ചിട്ടുണ്ടെന്നു നിസംശയം പറയാം.

മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ ആദ്യമായി ആണ് ഒരു വ്യക്തിയുടെ സമ്പൂർണ്ണ 'കൃതികൾ' സ്വകാര്യകത്തുകൾ അടക്കം പ്രസിദ്ധീകരിക്കപ്പെടുന്നത്. പിന്നീട് പലരുടെയും സൃഷ്ടികൾ പ്രസിദ്ധീകരിക്കപ്പെട്ടെങ്കിലും അവയൊന്നും ഇത്രയും വിശദവും സമഗ്രവുമാണെന്ന് പറയുക വയ്യ. മാർ ദീവന്നാസ്യോസിനെപ്പറ്റി സമകാലീനരുടെ അഭിപ്രായങ്ങൾ – കോടതിമൊഴികൾ, ലേഖനങ്ങൾ മുതലായവയിൽ കൂടി ഉരുത്തിരിയുന്നവ – ചേർത്ത് *നിത്യാക്ഷരങ്ങൾക്ക്* ഒരു നാലാം വാല്യം ഉണ്ടാക്കണമെന്ന ആഗ്രഹത്തോടുകൂടി വേണ്ട രേഖകൾ സംഘടിപ്പിച്ചു എങ്കിലും അത് സാധിതപ്രായമാവും മുമ്പ് അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. ആ ഒരർത്ഥത്തിൽ മാത്രം *നിത്യാക്ഷരങ്ങൾ* അപൂർണമാണ്.

**'മലങ്കര സേവകൻ':** എഴുപതുകളിൽ 'ഒമ്പതാം മലങ്കരയുദ്ധം' ചീറിയടിക്കുമ്പോൾ നസ്രാണി ചരിത്രത്തിൽ മുങ്ങിത്തപ്പിക്കൊണ്ടിരുന്ന ചരിത്രകാരന് പ്രതികരിക്കാതിരിക്കാനാവാത്തവിധമുള്ള സാഹചര്യങ്ങൾ

ആവിർഭവിച്ചു. തന്റെ സ്വതസിദ്ധമായ ശൈലിയിൽ ഇതിനുള്ള മാർഗ്ഗം പാറേട്ട് കണ്ടെത്തി. മലങ്കര സേവകൻ എന്ന പേരിൽ 'സ്റ്റാമ്പ് സൈസിൽ' ഒരു പ്രസിദ്ധീകരണം അദ്ദേഹം ആരംഭിച്ചു. സമകാലീന സംഭവങ്ങളെ പ്പറ്റി തന്റെയും സമാനമനസ്കരായ ആളുകളുടെയും അഭിപ്രായങ്ങൾ ചേർത്ത് ഏതാണ്ട് സൗജന്യമായി തന്നെ ഇതിന്റെ പ്രസിദ്ധീകരണം നടത്തി. സഭയുടെ അടിമുതൽ മുടിവരെ തല്ലും തലോടലും നൽകി ഏതാണ്ട് ഒരു ദശാബ്ദക്കാലം ഇതിന്റെ പ്രസിദ്ധീകരണം തുടർന്നു. ചരിത്രകാരന്റെ അനേകം ലേഖനങ്ങൾ ഇതിലൂടെ പ്രസിദ്ധീകൃതമായി.

മലങ്കര സേവകൻ ഇത്തരത്തിലുള്ള പാറേട്ടിന്റെ പ്രഥമ സംരംഭമല്ല. മലങ്കരസഭയിൽ ഇതിനു മുമ്പ് അടിയന്തിരാവസ്ഥ സംജാതമായപ്പോൾ കൊ.വ: 1110-ാം മാണ്ട് കാലഘട്ടത്തിൽ പൗരപ്രഭയുടെ സപ്ലിമെന്റ് എന്ന നിലയിൽ 'മലങ്കര സഭാസേവകൻ' എന്നൊരു പ്രസിദ്ധീകരണം പുറത്തിറക്കിയിരുന്നു. വീണ്ടും 1950-ൽ 'പത്രിക'യുടെ സപ്ലിമെന്റ് എന്ന നിലയിൽ മലങ്കരസഭാ സേവകൻ പ്രസിദ്ധീകരണം ആരംഭിച്ചു. രണ്ടു വർഷക്കാലം പ്രസിദ്ധീകരണം തുടർന്നു. ലക്ഷ്യം പ്രാപിച്ചതിനാലാണ് പ്രസിദ്ധീകരണം നിർത്തിയതെന്ന് പാറേട്ട് തന്നെ പറയുന്നുണ്ട്.

**പത്രപ്രവർത്തകൻ**

ഒരു കാലത്ത് പ്രത്യേകിച്ചും 'മലയാള മനോരമ' കണ്ടുകെട്ടപ്പെട്ട സാഹചര്യത്തിൽ പ്രശസ്തമായ നിലയിൽ നടന്നുവന്നിരുന്ന 'പൗരപ്രഭ' ദിനപ്പത്രത്തിന്റെ സ്ഥാപകനും പത്രാധിപരും പാറേട്ട് ആയിരുന്നു. 1924-ൽ വാരികയായി ആരംഭിച്ച പൗരപ്രഭ 1114 തുലാം 22-നു ആണ് ദിനപ്പത്രമായി പ്രസിദ്ധീകരണം ആരംഭിച്ചത്. 1942-ൽ പത്രാധിപത്യം സി. എം. സ്റ്റീഫനു നൽകിക്കൊണ്ട് വിരമിച്ചു. അതിനുശേഷം 'പത്രിക' എന്നൊരു വാരികയും കുറെക്കാലം പത്രാധിപരായി നടത്തി വന്നിരുന്നു.

മലയാള മനോരമ കണ്ടുകെട്ടപ്പെട്ടതിനെ തുടർന്നുള്ള ശൂന്യത നികത്തുവാൻ പൗരപ്രഭയ്ക്കു ഒരു പരിധിവരെ സാധിച്ചു എന്നത് ഇദ്ദേഹത്തിന്റെ പത്രപ്രവർത്തന സാമർത്ഥ്യത്തിനു തെളിവാണ്. പൗരപ്രഭയുടെയും തുടർന്ന് പത്രികയുടെയും സപ്ലിമെന്റായി ഇറങ്ങിയിരുന്ന മലങ്കര സഭാസേവകൻ സഭയ്ക്ക് മുതൽക്കൂട്ടും. ഇസ്സഡ്. എം. പാറേട്ടിന്റെ സംഭാവനകളിലേയ്ക്ക് മൊത്തമായി തിരിഞ്ഞുനോക്കുമ്പോൾ അത്ഭുതകരമായ ഒരു സംഭവമായി ആണ് വിശേഷിപ്പിക്കാനാവുക. 10,000 ത്തോളം പേജുകളിൽ ഒരു ജനതയുടെ രണ്ട് സഹസ്രാബ്ദകാലത്തെ ചരിത്രം കാര്യമായ തെറ്റുകൾ കൂടാതെ വിവരിക്കുക. അതു തന്നെ ഒരത്ഭുതം. കൂടാതെ അതു നടത്തിയതോ 70 മുതൽ 90 വരെ പ്രായമുള്ള ഏതാണ്ട് ശയ്യാവലംബിയായ ഒരാൾ!

ഇസ്സഡ്. എം. പാറേട്ട് വിശ്വസിച്ചിരുന്നതുപോലെ മലങ്കരയെ രണ്ടു സഹസ്രാബ്ദക്കാലം കൈപിടിച്ചു നടത്തിയ – ഇപ്പോഴും നടത്തിക്കൊണ്ടിരിക്കുന്ന – 'പ്രതികാരപ്രേമി'യാണോ അദ്ദേഹത്തെക്കൊണ്ട് ഈ ചരിത്രം എഴുതിച്ചത്. അതോ വിക്കനായ മോശയെ യിസ്രായേലിന്റെ വിമോചകനേതാവായി ഉയർത്തിയ പരിശുദ്ധറൂഹാ കൈപിടിച്ചെഴുതിച്ചതോ? ഏതായാലും ഇതു മൂലം മലങ്കരസഭയ്ക്ക് സമഗ്രമായ ഒരു ചരിത്രം ലഭിച്ചു. പാറേട്ട് മലങ്കരസഭയുടെ ശാശ്വതമായ കടപ്പാടിനർഹനുമായി.

ഏതാണ്ട് പൂർണമായും തന്റെ കർത്തവ്യങ്ങൾ പൂർത്തിയാക്കി പൂർത്തീകരിച്ച് അവസാന ഗ്രന്ഥവും – മാർത്തോമ്മായുടെ കഥ – അച്ചടിച്ചു കണ്ടശേഷം 91–ാം വയസ്സിൽ 1981 ജൂൺ 16–ന് ഇസ്സഡ്. എം. പാറേട്ട് അന്തരിച്ചു. പുതുപ്പള്ളി വലിയപള്ളിയിൽ കബറടക്കി.

(*ബഥേൽ പത്രിക, ജൂലൈ മുതൽ ഒക്ടോബർ വരെ ലക്കങ്ങൾ, 2000*)

# 5

# പ. ഔഗേൻ ബസേലിയോസ് 20-ാം നൂറ്റാണ്ടിലെ ബാർ എബ്രായ

മലങ്കര നസ്രാണികളുടെ എക്കാലത്തെയും ഏറ്റവും മികച്ച സുറിയാനി പണ്ഡിതൻ എന്നതിലുപരി 20-ാം നൂറ്റാണ്ടിൽ ലോകം കണ്ട ഏറ്റവും പ്രഗൽഭ സുറിയാനി പണ്ഡിതനും പ. ഔഗേൻ ബാവായായിരുന്നു എന്ന് ഇന്ന് പണ്ഡിതലോകം ഒന്നടങ്കം സമ്മതിക്കുന്നുണ്ട്. തന്റെ അന്തർമുഖമായ സ്വഭാവവും, അതിവിനയവും, അന്നത്തെ സഭാപരമായ സാഹചര്യവും മൂലം അദ്ദേഹത്തിനു തന്റെ ജീവിതകാലത്ത് ഒരു സുറിയാനി പണ്ഡിതൻ എന്ന നിലയിൽ അർഹമായ അംഗീകാരം ലഭിച്ചില്ല. പക്ഷേ ഇന്ന് അദ്ദേഹത്തിന്റെ സംഭാവനകളെപ്പറ്റിയുള്ള പഠനങ്ങൾ നാമമാത്രമായി എങ്കിലും ആരംഭിച്ചിട്ടുണ്ട് എന്നത് ശുഭോദർക്കമാണ്.

സംസ്കൃതത്തോടു മാത്രം ഉപമിക്കാവുന്ന ഒരു ഭാഷയാണ് ഇന്ന് സുറിയാനി. കാരണം ഇവ രണ്ടും ഇന്ന് മൃതഭാഷകളും വൈദിക ഭാഷകളുമാണ്. രണ്ടിനും വർണ്ണോജ്ജ്വലമായ ഒരു ഭൂതകാലം ഉണ്ടായിരുന്നു. പക്ഷേ ഇവ രണ്ടും ഇന്ന് പണ്ഡിതലോകത്തും ആരാധനാലയങ്ങളിലും മാത്രമായി ഒതുങ്ങി. ഇത്തരം ഭാഷകളിൽ പാണ്ഡിത്യം നേടുക എന്നത് ലഘുവായ ഒന്നല്ല. ആ മേഖലയിലാണ് ഔഗേൻ ബാവാ വിജയിച്ചത്.

മലങ്കര ഓർത്തഡോക്സ് സഭ, അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭ, പൗരസ്ത്യ കൽദായ സുറിയാനി സഭ, റോമാസഭയിൽ ചേർന്ന സുറിയാനി ക്രിസ്താനികൾ ഇവരുടെയെല്ലാം വൈദിക ഭാഷയാണ് സുറിയാനി. ഇവരിൽ സീറോ-കാൽഡിയൻ റീത്ത്, സീറോ-മലബാർ റീത്ത്, നെസ്തോറിയൻ സഭ ഇവ കൽദായ സുറിയാനിയും ബാക്കി സഭകളെല്ലാം *മാറാനായ* (അന്ത്യോഖ്യൻ - പാശ്ചാത്യ) സുറിയാനിയുമാണ് ഉപയോഗിക്കുന്നത്. ഇവരിൽ ആരാധനാ സാഹിത്യം കൂടുതൽ വികാസം പ്രാപിച്ച പാശ്ചാത്യ സുറിയാനി ഭാഷയിലാണ് ഔഗേൻ ബാവാ പാണ്ഡിത്യം തെളിയിച്ചത്.

ആരാധനാ സാഹിത്യവും ആരാധനക്രമങ്ങളും ഒരു കാലത്ത് പാശ്ചാത്യ സുറിയാനിയിൽ അനുദിനമെന്നോണം വികസിച്ചുവന്നു എങ്കിലും പന്ത്രണ്ടാം ശതകത്തോടെ ഈ വളർച്ച പൂർണ്ണമായും അസ്തമിച്ചു. തുടരെയുണ്ടായ പീഡനങ്ങളും, ഇസ്ലാമികവൽക്കരണവും അന്ത്യോഖ്യൻ സഭയെ ക്ഷയിപ്പിച്ചു. അന്തഃഛിദ്രങ്ങളും അധികാര മത്സരങ്ങളും

ആന്തരിക വളർച്ചയെ അസ്തമിപ്പിച്ചു. അതോടെ പണ്ഡിതന്മാരുടെ പരമ്പരയും അവസാനിച്ചു. ഇതേ കാലത്തുതന്നെ അറബിഭാഷയുടെ പ്രചാരം, ഒരു സംസാരഭാഷ എന്ന നിലയിൽ നിന്നു സുറിയാനിയെ ഏതാണ്ട് പൂർണമായും തുടച്ചു മാറ്റി. അതോടെ ആരാധനാ സാഹിത്യത്തിന്റെ വളർച്ചയും അസ്തമിച്ചു.

പാശ്ചാത്യ സുറിയാനി ആരാധനാ സാഹിത്യത്തിനു ക്രിയാത്മക സംഭാവന നൽകിയ അവസാന വ്യക്തികൾ ദീവന്നാസ്യോസ് ബർസ്ലീബി (+ 1171), മീഖായേൽ റാബോ പാത്രിയർക്കീസ് (+ 1191), ഗ്രിഗോറിയോസ് ബാർ എബ്രായ (+ 1286) എന്നിവരാണ്. ഇവരിൽ ഏറ്റവും അവസാനത്തെ വ്യക്തിയായ ബാർ എബ്രായ പരിഷ്ക്കരിച്ച മാർ യാക്കോബിന്റെ തക്സായും, മാമോദീസാക്രമവുമാണ് മലങ്കരസഭ ഇന്നുപയോഗിക്കുന്നത്. ഇതിനുശേഷം സുറിയാനി സഭയിലാകമാനം പരിശോധിച്ചാൽ സുറിയാനി ഭാഷയിൽ ആരാധനക്രമങ്ങൾ എഴുതിയുണ്ടാക്കിയ ആദ്യ വ്യക്തി പ. ഔഗേൻ പ്രഥമൻ ബാവാ (1886–1975) ആണന്നു കാണാം.

സുറിയാനി ആരാധനാ പാരമ്പര്യത്തിന് അദ്ദേഹം നൽകിയിട്ടുള്ള സംഭാവനകൾ ദ്വിമുഖമാണ്. സുറിയാനിയിൽ നിന്നു മലയാളത്തിലേക്കു തർജമ ചെയ്തു മലങ്കരസഭയെ മാത്രം പരിപോഷിപ്പിക്കുകയല്ല അദ്ദേഹം ചെയ്തത്. എട്ട് നൂറ്റാണ്ടുകളിലെ ശൂന്യതയ്ക്കുശേഷം സുറിയാനി ഭാഷയിൽ തന്നെ ആരാധനാകൃതികൾ രചിച്ച് ചരിത്രം സൃഷ്ടിച്ച വ്യക്തിയാണ് മാർ ഔഗേൻ ബാവാ.

**പരിഭാഷകൾ:** സുറിയാനി സഭയിൽ പരിശുദ്ധന്മാരുടെ പെരുനാളുകൾക്കൊക്കെയും പ്രത്യേക പെങ്കീസാ നമസ്ക്കാരങ്ങൾ ഉണ്ടായിരുന്നു. ഇവയിൽ പലതും നഷ്ടപ്പെട്ടുപോവുകയോ, പ്രചാരലുപ്തമാവുകയോ ചെയ്തു. 1751-ൽ മലങ്കരയിലെത്തിയ മാർ ഈവാനിയോസ് യൂഹാനോൻ, അന്ത്യോഖ്യൻ ക്രമങ്ങൾ ഇവിടെ പ്രചരിപ്പിച്ചെങ്കിലും 1876 വരെ *ആണ്ടു തക്സാ* പോലും പൂർണ്ണരൂപത്തിൽ ഇവിടെ ലഭ്യമല്ലായിരുന്നു. അപ്പോൾപ്പിന്നെ വർഷത്തിലൊരിക്കൽ നാമഹേതു പള്ളികളിൽ മാത്രം ഉപയോഗമുള്ള മേൽപ്പടി പെങ്കീസാ നമസ്ക്കാരങ്ങളുടെ മലങ്കരയിലെ പ്രചാരം ഊഹിക്കാവുന്നതാണ്. കൃംതാ നമസ്കാരവും, സ്ലീബാ നമസ്ക്കാരവും (ഇത് വി. കന്യക മറിയാമിനെ പ്രത്യേകം സ്മരിക്കുന്നതാണ്) ഉപയോഗിച്ച് ആണ്ടടക്കം കഴിച്ചു കൂട്ടുകയായിരുന്നു പതിവ്.

**1. പെങ്കീസാ നമസ്ക്കാരങ്ങൾ:** ഈ സാഹചര്യത്തിലാണ് പണ്ഡിതനായ ഔഗേൻ ബാവായുടെ ശ്രദ്ധ പെങ്കീസാ നമസ്ക്കാരങ്ങളിലേക്കു തിരിഞ്ഞത്. പ. കന്യകമറിയാം കഴിഞ്ഞാൽ മലങ്കരയിൽ ഏറ്റവുമധികം ആദരിക്കപ്പെടുന്ന പരിശുദ്ധന്മാർ പ. മാർത്തോമ്മാ ശ്ലീഹായും, പ. ഗീവർ

ഗീസ് സഹദായുമാണ്. ഇവരുടെ പെരുന്നാളുകൾക്കുള്ള പെങ്കീസാ നമസ്ക്കാരം അപൂർവം പള്ളിയിൽ മാത്രം 20-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് സുറിയാനിയിൽത്തന്നെ ഉപയോഗിച്ചിരുന്നു. ഈ രണ്ടു പേരുടെയും പെരുന്നാൾ നമസ്ക്കാരങ്ങൾ പ. പിതാവ് സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തി. എൻ. എ. യോഹന്നാൻ മല്പാന്റെ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ) സഹായത്തോടെ ഗദ്യവും, സഭാകവി സി. പി. ചാണ്ടിയുടെ സഹായത്തോടെ പദ്യവും ഭാഷാശുദ്ധി വരുത്തി 1951-ലെ നവവത്സര ദിനത്തിൽ പ്രസിദ്ധീകരിച്ചു. ഇന്നും മലങ്കരസഭ സുന്ദരങ്ങളായ ഈ തർജ്ജമകൾ ആണ് ഉപയോഗിക്കുന്നത്.

സാധാരണ തർജ്ജമകളെ അപേക്ഷിച്ച് ആരാധനക്രമങ്ങളുടെ പരിഭാഷ കൂടുതൽ സങ്കീർണ്ണമാണ്. അർത്ഥം ചോരുകയോ രീതി മാറുകയോ ചെയ്യരുതെന്നതാണ് മുഖ്യം. പ്രത്യേകിച്ചും യാഥാസ്ഥിതികരായ മലങ്കര നസ്രാണികൾക്ക് പദത്തിനു പദം, വൃത്തത്തിനു വൃത്തം, വാക്കിനു വാക്ക് എന്നത് പരിഭാഷയ്ക്കുണ്ടായിരിക്കണമെന്ന് നിർബന്ധവുമായിരുന്നു. ഈ പരിമിതികൾക്കുള്ളിൽ നിന്നാണ് പ. ഔഗേൻ ബാവാ ഈ രണ്ടു പെങ്കീസാ നമസ്ക്കാരങ്ങളും പരിഭാഷപ്പെടുത്തുന്നതിൽ വിജയിച്ചത്.

**2. പ്രുമിയോൻ - സെദറാകൾ:** ഓർത്തഡോക്സ് ആരാധനക്രമത്തിലെ ഏറ്റവും ഗംഭീരമായ ഭാഗമാണ് പ്രുമിയോൻ - സെദറാകൾ. സഭയുടെ വിശ്വാസം, ആ ദിനത്തിന്റെ പ്രത്യേകതകൾ മുതലായവ വിവരിക്കുന്ന വിശദവും, സൂക്ഷ്മവുമായ പ്രസംഗങ്ങളാണ് പൊതുവിൽ അവയെന്നു പറയാം. മാർ സേവറിയോസ്, മാർ അത്താനാസ്യോസ് മുതലായ ആദിമസഭാപിതാക്കന്മാരും ഇവയുടെ രചയിതാക്കളിൽ ഉൾപ്പെട്ടിരിക്കുന്നു എന്നതു തന്നെ ഇവയുടെ പ്രാമുഖ്യം വ്യക്തമാക്കുന്നുണ്ടല്ലോ.

പ്രുമിയോൻ - സെദറാകൾ ആദ്യം മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്തത് പ. ഔഗേൻ ബാവായല്ല. 1918-ൽ ചെറുവത്തൂർ കുറിയാക്കോസ് കത്തനാർ കഷ്ടാനുഭ ആഴ്ചയിലെ പ്രുമിയോൻ മലയാളത്തിലേക്കു പരഭാഷപ്പെടുത്തി, പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ പ്രസിദ്ധീകരിച്ചിരുന്നു. ഈ കൃതിക്ക് ഭാഷാശുദ്ധി വരുത്തിയത് മഹാകവി വള്ളത്തോളാണ്. അദ്ദേഹത്തിന്റെ പ്രൗഢഗംഭീരമായ മലയാള ഭാഷാശൈലി മലങ്കര നസ്രാണിക്കു പരിചിതമായിരുന്ന മല്പാൻ മലയാളത്തിൽ നിന്നും വ്യത്യസ്തമായിരുന്നതിനാൽ ഈ കൃതിക്കു പ്രചാരം ലഭിച്ചില്ല. മലയാള പരിഭാഷയെ കണ്ണുമടച്ചെതിർക്കുന്ന അന്നത്തെ നേതൃത്വനിരയും ഇതിന്റെ പ്രചാരത്തിനു വിലങ്ങുതടിയായി. ഇതിനിടയിൽ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ വി. കുർബാനയുടെ പ്രുമിയോനുകൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചിരുന്നു.

ഈ പശ്ചാത്തലത്തിലേയ്ക്കാണ് 1948-ൽ പ. ഔഗേൻ ബാവാ, ആണ്ട ടക്കമുള്ള പെങ്കീസാ നമസ്ക്കാരങ്ങൾക്കുള്ള പ്രുമിയോനുകളുടെ പരി ഭാഷയുമായി പ്രവേശിക്കുന്നത്. 52 ഞായറാഴ്ചകൾ, മാറാനായ പെരു ന്നാളുകൾ, പല പരിശുദ്ധന്മാരുടെ പെരുന്നാളുകൾ, കഷ്ടാനുഭവ ആഴ്ച ഇവയ്ക്കൊക്കെയും ഉള്ള പ്രുമിയോൻ-സെദറാകളുടെ സമ്പൂർണ്ണ പരി ഭാഷയായിരുന്നു ആ കൃതി. ഓരോ ദിവസത്തിനും സന്ധ്യ, രാത്രി രണ്ടു കൗമാകൾ, പ്രഭാതം, മൂന്നാം മണി എന്നിങ്ങനെ അഞ്ചു പ്രുമിയോനു കൾ വീതമുണ്ട്. കൂടാതെ എത്രോ, ഹൂത്തോമ്മോ ഇവയും ഈ കൃതി യിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

മലങ്കര നസ്രാണികൾ ഈ കൃതി രണ്ടും കൈയും നീട്ടി സ്വീകരി രിച്ചു. മല്പാൻ മലയാളത്തിൽ, താളലയത്തോടെ ഒഴുകുന്ന അനർഗള മായ ഭാഷയാണ് ഈ രചനകളുടെ സവിശേഷത. അർത്ഥം ചോർന്നു പോകാതെ സുന്ദരമായ പദവിന്യാസത്തോടെ പരിഭാഷപ്പെടുത്തിയിട്ടുള്ള ഈ പ്രുമിയോനുകളാണ് ഇന്നും മലങ്കരസഭ ഉപയോഗിക്കുന്നത്. അവ നിത്യവും കേൾക്കുന്നവർക്ക് അതിന്റെ ഭാഷാ ശൈലിയെപ്പറ്റി ഒരു വിശ ദീകരണത്തിന്റെ ആവശ്യമില്ല.

**3. പട്ടംകൊട പുസ്തകം:** മലങ്കരസഭ ഇന്നുപയോഗിക്കുന്ന മലയാള ത്തിലുള്ള പട്ടംകൊട ക്രമം (കോറൂയോ മുതൽ കശീശാ വരെ) പ. ബസേ ലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, സഭാ കവി സി. പി. ചാണ്ടിയുടെ സഹായത്തോടെ പൂർത്തീകരിച്ചതാണ്. എന്നാൽ പ. ബസേ ലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പട്ടംകൊട പുസ്തകത്തിൽ മലയാളത്തിലുള്ള രണ്ടു ക്രമങ്ങൾ കാണുന്നുണ്ട്. ഇവ യിൽ ഒന്നാമത്തേത് ഇന്നുപയോഗിക്കുന്ന ക്രമം തന്നെയാണ്. രണ്ടാമ ത്തേത് പ. ഔഗേൻ ബാവാ പരിഭാഷപ്പെടുത്തിയതും. രണ്ടാമത്തെ ക്രമവും ആദ്യ ക്രമത്തിന്റെ മൂല സുറിയാനി കൃതിയുടെ പരിഭാഷ തന്നെ യാണ്. എന്നാൽ അതിന്റെ ഭാഷാ രീതിക്കു വ്യത്യാസമുണ്ട്. ഒരുദാഹ രണം കൊണ്ട് ഇത് വ്യക്തമാക്കാം.

(മ്സമറോനോ, കോറൂയോ, യൗപ്പദ്യക്കിനോ എന്നിവരുടെ പട്ടംകൊട യ്ക്കുള്ള പൊതുക്രമം, കൂക്കിലിയോൻ, എട്ടാം രാഗം)

ഒന്നാം ക്രമം: (പ. മാത്യൂസ് പ്രഥമൻ ബാവാ)

എങ്ങിനെ ബാലൻ തൻ വഴി നിർമ്മലമാക്കും
നിൻ കല്പന കാക്കാൻ ഹാ.......... ഹാ.............
ആരാഞ്ഞാൽ മനമഖിലം നിന്നെ
നിന്നാജ്ഞകൾ ഞാൻ തെറ്റിക്കരുതെ

രണ്ടാം ക്രമം: (പ. ഔഗേൻ ബാവാ)

എങ്ങിനെ നിർമ്മലനാകും ബാലൻ തൻ മാർഗ്ഗം
നിൻ കല്പന കാക്കുന്നതിലല്ലോ ഹാ.............. ഹാ........
ആരാഞ്ഞേൻ മുഴുവനൊടു നിന്നെ
നിൻ ചട്ടത്തിൽ മറവിയെതെന്നിൽ ചേരരുതെ

ഇതിൽ രണ്ടാം ക്രമത്തിനു വ്യക്തമായും ഒരു *സി. പി. ചാണ്ടി ടച്ച്* ഇല്ലെന്നു വ്യക്തമാണ്. ഈ പദ്യ പരിഭാഷയും പ. ഔഗേൻ ബാവാ നിർവ ഹിച്ചതാണ്. ഈ ക്രമത്തെ അടിസ്ഥാനമാക്കിയാണ് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഇന്നുപയോഗിക്കുന്ന പട്ടംകൊട ക്രമം പൂർത്തീകരിച്ചത്.

**4. വി. മൂറോൻ കൂദാശാ ക്രമം:** അത്യപൂർവമായി മാത്രം നടത്തുന്ന ഒരു ശുശ്രൂഷയാണല്ലോ വി. മൂറോൻ കൂദാശ. മലങ്കരയിൽ ആകെ എട്ടു പ്രാവശ്യം മാത്രമാണ് ഈ ശുശ്രൂഷ നടത്തിയിട്ടുള്ളത്. അവയിൽ ആദ്യ ത്തേതു നാലും സുറിയാനി ഭാഷയിൽ തന്നെയാണ് നടത്തിയത്.

1964-ൽ പ. ഔഗേൻ ബാവാ കിഴക്കിന്റെ മഹാപുരോഹിതനായി. തുട ർന്ന് 1967-ൽ വി. മൂറോൻ കൂദാശക്രമം - മഹാപുരോഹിതൻ മാത്രം ചൊല്ലേണ്ടുന്ന ഭാഗങ്ങൾ അടക്കം - മലയാളത്തിലേയ്ക്കു പരിഭാഷപ്പെ ടുത്തി, പദ്യഭാഗങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിച്ചു. ഇത് തികച്ചും വൈദിക കർമ്മമായ വി. മൂറോൻ കൂദാശയിൽ വൈദികർക്കു മാത്രമല്ല ജന ങ്ങൾക്കും പൂർണമായ - അർത്ഥമറിഞ്ഞുള്ള - പങ്കാളിത്തം ഉറപ്പാക്കി. ഉയർന്ന സാഹിത്യ മൂല്യമുള്ള ഒരു പരിഭാഷയാണിത്.

**5. മേല്പട്ട സ്ഥാനാരോഹണ ക്രമം:** 1953-ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച് അഞ്ച് മേല്പട്ടക്കാരെ വാഴിച്ചപ്പോഴാണ് ആദ്യമായി മലയാളത്തിൽ ഈ ക്രമം ഉപയോഗിച്ചത്. അതിനായി മേല്പട്ട സ്ഥാനാ രോഹണ ക്രമം (ഗീതങ്ങൾ മാത്രം) ഫാ. കെ. പീലിപ്പോസ് അച്ചടിച്ചു പ്രസിദ്ധീകരിച്ചിരുന്നു. ആ ശുശ്രൂഷാക്രമവും മലയാളത്തിലേയ്ക്കു ഭംഗി യായി പരിഭാഷപ്പെടുത്തിയത് പ. ഔഗേൻ ബാവാ ആയിരുന്നു. ഇന്നും സഭ ഉപയോഗിക്കുന്നത് ഈ പരിഭാഷ തന്നെയാണ്.

**6. കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരം:** പ. പിതാവിന്റെ അവ സാനത്തെ പരിഭാഷ - ഏറ്റവും വലുതും - കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരമാണ്. ഹാശായുടെ തിങ്കളാഴ്ച സന്ധ്യ മുതൽ ദുഃഖ ശനി യാഴ്ച ഒമ്പതാം മണി വരെയുള്ള എല്ലാ നമസ്കാരങ്ങളും വൃത്താനു വൃത്തം പദ്യപരിഭാഷ നടത്തിയ ഈ കൃതി 1971-ൽ ഫാ. ഡേവിഡ് ചെറു തോട്ടത്തിലാണ് പ്രസിദ്ധീകരിച്ചത്.

ഇത് പൂർണ്ണമായും ഒരു പ്രഥമ സംരംഭമെന്ന് പറയാനാവില്ല. ദുഃഖ വെള്ളിയാഴ്ച സ്ലീബാ വന്ദനവിന്റെ ക്രമം 1948-ൽ വി. കെ. മാത്യൂസ് കത്തനാർ (പിന്നീട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും) പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചിരുന്നു. അദ്ദേഹം തന്നെ 1955-ൽ ദുഃഖ വെള്ളിയാഴ്ച നമസ്കാരവും (പ്രഭാതം മുതൽ ഒമ്പതാം മണി വരെ - ഗീതങ്ങൾ മാത്രം) മലയാളത്തിൽ പ്രസിദ്ധീകരിച്ചു. ചുരുങ്ങിയ കാലം കൊണ്ട് പ്രചുരപ്രചാരം നേടിയ ഈ കൃതിയാണ് ഇന്ന് സഭയിൽ ഉപയോഗത്തിലിരിക്കുന്നത്. മലയാളത്തിൽ ഏറ്റവുമധികം കോപ്പികൾ അച്ചടിച്ച ഗ്രന്ഥങ്ങളിലൊന്നാണിത്.

1971-ൽ പ. പിതാവ് പരിഭാഷപ്പെടുത്തിയ കഷ്ടാനുഭവ ആഴ്ച നമസ്ക്കാരം പ്രചാരം നേടിയെങ്കിലും അതിൽ ഉൾപ്പെടുത്തിയിരുന്ന ദുഃഖവെള്ളിയാഴ്ച നമസ്ക്കാരം ഉപയോഗത്തിൽ വന്നില്ല. മുകളിൽ പറഞ്ഞ പരിഭാഷയുടെ ഉയർന്ന പ്രചാരമായിരുന്നു കാരണം. പ. പിതാവിന്റെ പദ്യ തർജ്ജമയ്ക്കു മുമ്പു തന്നെ യൂഹാനോൻ മാർ സേവറിയോസ് മെത്രാപ്പോലീത്താ കഷ്ടാനുഭവ ആഴ്ച നമസ്ക്കാരം മലയാളത്തിൽ ഗദ്യ പരിഭാഷ നടത്തിയിരുന്നു. ഒന്നുമില്ലായ്മയിൽ - പ്രത്യേകിച്ചു പെസഹാ വ്യാഴാഴ്ചയും ദുഃഖശനിയാഴ്ചയും - ഈ ഗദ്യ പരിഭാഷ ഒരു ആശ്വാസമായിരുന്നു. ഇന്നും ആരാധനയിൽ നിന്നും ജനങ്ങളെ ഒഴിവാക്കണമെന്ന് നിർബന്ധമുള്ള ചില പട്ടക്കാർ ഇത് ഉപയോഗിക്കുന്നുണ്ട്.

കഷ്ടാനുഭവ ആഴ്ച നമസ്ക്കാരത്തിന്റെ മുഖവുരയിൽ ഇപ്രകാരം പറയുന്നു. *കഷ്ടാനുഭവ ആഴ്ച നമസ്ക്കാരങ്ങളിൽ വിശ്വാസികളായ ഏവർക്കും സജീവമായി പങ്കെടുക്കുവാൻ സാധിക്കണം എന്ന ഉദ്ദേശ്യത്തിലാണ്, പരിശുദ്ധ പിതാവായ മോറാൻ മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമനസുകൊണ്ട് കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരം മലയാളത്തിൽ വിവർത്തനം ചെയ്ത് ഗാനരൂപത്തിൽ നമുക്ക് നൽകിയിരിക്കുന്നത്.... നമ്മുടെ പള്ളികളിലും ഭവനങ്ങളിലും എല്ലാവരും ചേർന്ന് കഷ്ടാനുഭവ ആഴ്ച നമസ്ക്കാരം നടത്തണമെന്ന് തിരുമേനി ആഗ്രഹിക്കുന്നതിനാലാണ് വാർദ്ധക്യ ക്ലേശങ്ങളെ അവഗണിച്ചു തന്നെ മഹത്തായ ഈ സംരംഭത്തിനു മുതിർന്നത്.* ഈ കൃതിയെന്നല്ല പ. പിതാവിന്റെ എല്ലാ പരിഭാഷകളുടെയും പ്രചോദനം ഇതു തന്നെയാണ്.

മുമ്പു പറഞ്ഞതുപോലെ ഈ കൃതിക്കും ഒരു *സി. പി. ചാണ്ടി ടച്ചിന്റെ* കുറവുണ്ട്. പല സമകാലികരും ചൂണ്ടിക്കാട്ടുന്നതുപോലെ, അദ്ദേഹത്തിനു സ്വതഃസിദ്ധമായ സംസ്കൃതത്തിന്റെ അതിപ്രസരം ഈ കൃതിയിൽ മുഴച്ചുകാണാം. മലയാള പദവ്യുൽപ്പത്തിയിലുള്ള പരിമിതിയും വ്യക്തമാണ്. താഴെ പറയുന്ന ഉദാഹരണത്തിൽ നിന്നും ഇതു മനസ്സിലാക്കാം.

വെള്ളി മൂന്നാം മണി – മാർ അപ്രേമിന്റെ ബോവൂസ – രണ്ടാം പാദം.

(*മാർ ഔഗേൻ ബാവായുടെ തർജ്ജമ*)

ശുക്രന്മാരേ ദുഷ്ടന്മാർ
ചോരനൊടൊപ്പം ക്രൂശിച്ചാൽ
കുരിശിൽ പരനെ കണ്ടതിനാൽ
സൃഷ്ടികളഞ്ജന രൂപികളായ്
ക്രൂശിൽ തൻ നിലവിളികേട്ട്
സൃഷ്ടികളും ഭീ യോടിളകി
ഗോഗുൽത്തായിലെ വൻ നാദം
ഭൂഭാഗങ്ങൾ കേൾക്കു–കയിൽ
മൂകപ്രകൃതിയുമലറിപ്പോയ്
കഷ്ടം യൂദന്മാർക്കോതി

(*മാർ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ തർജ്ജമ – സി.പി. ചാണ്ടിയുടെ സഹായത്തോടെ*)

വെള്ളിദിനേ ദോഷികളൊപ്പം
പിഴയാളിൽ നിന്നെത്തൂക്കി
ഉടയവനെ ക്രൂശിൽ കണ്ടു
സൃഷ്ടിഗണം കൂരിരുളാണ്ടു
അട്ടഹസിച്ചാൽ തരുവിന്മേൽ
ശ്രദ്ധിച്ചു സൃഷ്ടികളെല്ലാം
ചെറിയൊരു വീടതിലെന്നോണം
ധരണിയിലെങ്ങും കേട്ടവരും
ഗോഗുൽത്തായിന്നുപരിതലേ
നാദത്തെ ശ്രദ്ധിച്ചപ്പോഴും
മിണ്ടാപ്രാണികൾ ചൊന്നേവം
ശപ്ത ജനത്തിനു ഹാ കഷ്ടം.

വിശദീകരണം ആവശ്യമില്ലാത്തവിധം വ്യക്തമാണ് ഈ പരിഭാഷ കൾ തമ്മിലുള്ള വ്യത്യാസം.

എങ്കിലും അതിവൃദ്ധതയിൽ – തൊണ്ണൂറാം വയസ്സിൽ – പത്തിലധികം വിവിധ രാഗങ്ങളിൽ, അച്ചടി 330 പേജു വരുന്ന കൃതിയുടെ പുനർസൃഷ്ടി നടത്തുക എന്ന അത്ഭുതകരമായ പ്രവർത്തി മറ്റാർക്കും അസാദ്ധ്യമാ യിരുന്നു. ഇത് മലങ്കര നസ്രാണികൾ എന്നും സ്മരിക്കേണ്ട ഒരു പാണ്ഡിത്യ പ്രകടനമാണെന്നു നിസംശയം പറയാം. സുറിയാനി, മല യാളം എന്നീ രണ്ടു ഭാഷകളിലും പദ്യ രചനയിലുള്ള അസാമാന്യ സവ്യ സാചിത്വമാണ് പ. പിതാവിന്റെ തർജ്ജമകളിൽ കാണുന്നത്.

ഈ പരിഭാഷകൾ കൊണ്ടു മൊത്തത്തിലുണ്ടായ നേട്ടമെന്താണ്? പ. പിതാവിന്റെ പാണ്ഡിത്യം നസ്രാണികൾക്ക് അനുഭവവേദ്യമായി എന്നത് പരിഭാഷയുടെ പിൽക്കാല നേട്ടം മാത്രമാണ്. യഥാർത്ഥ നേട്ടം ജനങ്ങളെ സുറിയാനി സഭയുടെ ആരാധനയുടെ പരിപൂർണ്ണതയിലേയ്ക്ക് കൂടുതൽ അടുപ്പിക്കാൻ സാധിച്ചു എന്നതാണെന്നു നിസംശയം പറയാം. പ. പിതാവിന്റെ പാണ്ഡിത്യം മൂലം അതിവിപുലമായ സുറിയാനി ആരാധനാ സാഹിത്യം അതേപടി മലങ്കരയിൽ, മലയാളത്തിൽ നിലനിർത്താൻ സാധിച്ചു.

**പരിഭാഷയുടെ മൗലികത:** സുറിയാനിയിൽ നിന്നും മലയാളത്തിലേയ്ക്കു പദാനുപദം, വൃത്താനുവൃത്തം പരിഭാഷപ്പെടുത്തുക എന്നത് ലളിതമായ ഒരു പ്രക്രിയയല്ല. രണ്ടു ഭാഷകളിലെയും പദവ്യുൽപ്പത്തിയും വൃത്തബോധവും ഇതിന്അത്യന്താപേക്ഷിതമാണ്. ഈ കഴിവുകൾ പ. ഔഗേൻ ബാവായ്ക്ക് ഉണ്ടായിരുന്നു.

കുറേക്കൂടി ആഴമായി ചിന്തിച്ചാൽ മലയാളത്തിലേയ്ക്കുള്ള പരിഭാഷ ഒരു പുനർരചനയോ മൗലിക രചനയോ ആണെന്ന് അംഗീകരിക്കേണ്ടി വരും. സുറിയാനി മൂലത്തിലെ ആശയം, സുറിയാനി വൃത്തത്തിൽ തന്നെ പുനർരചന നടത്തുകയാണ് പ. പിതാവ് ചെയ്തത്. ആശയം പരിഭാഷപ്പെടുത്തുക എളുപ്പമാണ്. പക്ഷേ മറ്റൊരു ഭാഷയിൽ – മറ്റൊരു വ്യാകരണ നിയമം അനുസരിക്കുന്ന ഭാഷയിൽ – അതേ വൃത്തത്തിൽ പരിഭാഷപ്പെടുത്തുക എന്നത് അസാദ്ധ്യമായ ഒരു സംഗതിയാണ്. അതിലാണ് പ. പിതാവ് വിജയിച്ചത്.

എങ്കിലും തന്റെ കൃതികൾ കൂടുതൽ മെച്ചമാക്കാൻ മറ്റുള്ളവരുടെ സഹായം തേടാൻ പ. പിതാവ് മടിച്ചിരുന്നില്ല. അത്തരം സഹായങ്ങളെ അംഗീകരിക്കാനും അദ്ദേഹം തയ്യാറായിരുന്നു. മൽപ്പാൻ എൻ. എ. യൂഹാനോൻ കത്തനാർ, സഭാകവി സി. പി. ചാണ്ടി എന്നിവരായിരുന്നു പ. പിതാവിന്റെ മുഖ്യസഹകാരികൾ. അവരുടെ സേവനം എപ്പോഴും അദ്ദേഹം പേരെടുത്തു പറഞ്ഞ് അനുസ്മരിച്ചിട്ടുണ്ട്. ഒരു ഉത്തമ പണ്ഡിതനു മാത്രമേ ഇപ്രകാരമുള്ള ഹൃദയവിശാലത കാണുകയുള്ളു.

**ഓർത്തഡോക്സ് വീക്ഷണം:** സർവ്വസഭയും ചേർന്നാണ് വി. കൂദാശകൾ അനുഷ്ഠിക്കുന്നതെന്നാണ് ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അടിസ്ഥാന പ്രമാണം. ഈ ദർശനമാണ് ലോകമെങ്ങുമുള്ള ഓർത്തഡോക്സ് സഭകളിൽ തനതു ഭാഷകളിൽ ആരാധനക്രമങ്ങൾ വികസിക്കുകയും പരിഭാഷപ്പെടുത്തുകയും ചെയ്തതിന്റെ പിന്നിലുള്ളത്.

ഈ യഥാർത്ഥ ഓർത്തഡോക്സ് ദർശനം പൂർണ്ണമായും ഉൾക്കൊണ്ട ഒരു സഭാപിതാവായിരുന്നു മാർ ഔഗേൻ ബസേലിയോസ്. അത്യപൂർവ്വ

മായി – ഒരു ദശവത്സരത്തിലൊരിക്കൽ – മാത്രം നടത്തുന്ന വി. മൂറോൻ കൂദാശ പോലും അർത്ഥമറിഞ്ഞ്, സർവസഭയും പങ്കുചേർന്ന് നടത്തണമെന്ന വളരെ വ്യക്തമായ ഓർത്തഡോക്സ് വീക്ഷണമാണ് ക്ലേശകരമായ പരിഭാഷകൾ നടത്താൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്നു പറയാം. അതോടൊപ്പം താലന്തുകളുടെ ഉപമയിൽ പറയുന്നതുപോലെ തനിക്കു ലഭിച്ച താലന്ത് – പാണ്ഡിത്യം – ഉപയോഗിക്കാതിരിക്കുന്നത് കഠിന പാപമായും അദ്ദേഹം കരുതിയിരിക്കണം.

**മൗലിക കൃതികൾ:** പരിഭാഷകളിലൂടെ മലയാളത്തിലെ ആരാധനാ സാഹിത്യത്തെ പോഷിപ്പിച്ചതു കൂടാതെ, സുറിയാനി ആരാധനാ സാഹിത്യത്തിനു മൗലികമായ സംഭാവനകൾ പ. ഔഗേൻ ബാവാ നൽകിയിട്ടുണ്ട്. *പ. പരുമല തിരുമേനിയുടെ പെരുന്നാളിനുള്ള പെങ്കീസാ നമസ്ക്കാരവും*, വി. കുർബാനയ്ക്ക് ആണ്ടടക്കം ഉപയോഗിക്കാനുള്ള *ഹൂത്തോമ്മാകളും*, സുറിയാനിയിലും മലയാളത്തിലും അദ്ദേഹത്തിന്റെ സ്വതന്ത്ര രചനകളാണ്. മാർ ഗ്രിഗോറിയോസ് ബാർ എബ്രായയ്ക്കു (+ 1286) ശേഷം സുറിയാനി ഭാഷയിൽ ആരാധന സാഹിത്യത്തിൽ ഉണ്ടായ സ്വതന്ത്ര കൃതികൾ ഇവ മാത്രമാണ്.

**പ. പരുമല തിരുമേനിയുടെ പെരുന്നാൾ നമസ്ക്കാരം:** 1947–ൽ പരുമല തിരുമേനിയെ പരിശുദ്ധനായി സഭ പ്രഖ്യാപിച്ചു. അതോടെ സഭാ പാരമ്പര്യപ്രകാരം അദ്ദേഹത്തിന്റെ പേര് തുബ്ദേനിലും സാദീക്കോയിലും ഓർക്കാനും, അദ്ദേഹത്തിന്റെ പെരുന്നാളിനു പ്രത്യേകം പെങ്കീസാ നമസ്ക്കാരം ഉപയോഗിക്കാനുമുള്ള പദവിയിലെത്തി. അതെഴുതി ഉണ്ടാക്കേണ്ടുന്ന ബാദ്ധ്യത സഭയ്ക്കുണ്ടായി.

സ്വാഭാവികമായും ഈ ജോലി പ. ഔഗേൻ ബാവായിൽ തന്നെയാണ് വന്നുചേർന്നത്. സഭയ്ക്കാവശ്യം മലയാളത്തിലുള്ള ഒരു പെങ്കീസാ നമസ്ക്കാരമായിരുന്നു. പ. പിതാവിനാകട്ടെ മൗലിക കൃതി രചിക്കുക എളുപ്പം സുറിയാനിയിലും. അതിനാൽ പ. പിതാവ്, പ. പരുമല തിരുമേനിയുടെ പെരുന്നാളിനുള്ള പെങ്കീസാ നമസ്ക്കാരം ആദ്യം സുറിയാനിയിൽ രചിച്ചു. പിന്നീട് യൂഹാനോൻ മാർ സേവറിയോസ് മെത്രാപ്പോലീത്താ, സഭാകവി സി. പി. ചാണ്ടി എന്നിവരുടെ സഹായത്തോടെ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി.

ഏഴു യാമങ്ങളിലെയും നമസ്കാരം പൂർണമായ രീതിയിൽ, പ്രുമിയോൻ–സെദറാകളടക്കം, ഈ പെങ്കീസാ നമസ്ക്കാരത്തിലുണ്ട്. പേരിനു മാത്രം രചിച്ച ഒരു കൃതിയല്ലിത്. പരിശുദ്ധന്മാരുടെ പെരുന്നാളുകൾക്ക് സുറിയാനി സഭ ഉപയോഗിക്കുന്ന പെങ്കീസാ നമസ്ക്കാരങ്ങളുടെ അതേ ചട്ടക്കൂട് ഉപയോഗിച്ച് രചിച്ച ഒരു സമ്പൂർണ്ണ കൃതിയാണിത്. മൊത്തം

20 വ്യത്യസ്ത നിറത്തിലുള്ള ഗീതങ്ങൾ ഈ കൃതിക്കായി പ. പിതാവ് രചിച്ച് യഥാസ്ഥാനത്തു ചേർത്തിട്ടുണ്ട്. അതും പ. പരുമല തിരുമേനിയുടെ ജീവചരിത്രവും സഭാ വിശ്വാസവും ആഴത്തിൽ പഠിച്ചതിനു ശേഷം.

വളരെ ഗൗരവാവഹമായ പഠനം അർഹിക്കുന്ന ഒരു കൃതിയാണിത്. കാരണം സുറിയാനിയിൽ ഒരു സമ്പൂർണ്ണ ആരാധനാക്രമം ഉണ്ടാകുന്നത് മുകളിൽ പറഞ്ഞതുപോലെ എട്ടു നൂറ്റാണ്ടുകൾക്കു ശേഷമാണ്. നിശ്ചിത ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് അതിദീർഘമായ ഇത്തരം ഒരു കൃതി, ഗദ്യവും പദ്യവും ചേർത്ത്, ഇത്ര മനോഹരമായി, ആവർത്തന വിരസത ഒഴിവാക്കി രചിക്കുക എന്നത് എത്ര പാണ്ഡിത്യം ആവശ്യമുള്ള പ്രക്രിയയാണെന്നു ചിന്തിച്ചു നോക്കുക. അർത്ഥമറിയാതെ ഈ പെങ്കീസാ നമസ്ക്കാരമോ മറ്റേതെങ്കിലും പുരാതന പെങ്കീസാ നമസ്ക്കാരമോ കേൾക്കുന്നവർക്ക് തിരിച്ചറിയാനാവാത്തവിധം അത്ര വിദഗ്ദമായി, പാരമ്പര്യചട്ടക്കൂട്ടിൽ, തന്റെ കൃതിയെ ഒതുക്കുന്നതിൽ പ. പിതാവ് വിജയിച്ചിട്ടുണ്ട്.

**വി. കുർബാനയുടെ ഹൂത്തോമ്മാകൾ:** പ. പിതാവിന്റെ പാണ്ഡിത്യത്തിനും കവിത്വത്തിനും മകുടം ചാർത്തുന്ന സൃഷ്ടി ആണ്ടടക്കമുള്ള വി. കുർബാനയുടെ ഹൂത്തോമാകളാണ്. *വി. കുർബാനയുടെ ഹൂത്തോമാകൾ* എന്നു പേരിട്ടിട്ടുള്ള ഈ കൃതി ആദ്യം പ്രസിദ്ധീകരിച്ചത് 19.... ലാണ്. പ. പിതാവിന്റെ പതിവു രീതിയിൽ ആദ്യം സുറിയാനിയിൽ രചിക്കുകയും പിന്നീടു സി. പി. ചാണ്ടിയുടെ സഹായത്തോടെ മലയാളത്തിൽ പുനർരചന നടത്തുകയുമാണ് ചെയ്തത്.

*കൂദോശ് ഈത്തോ* മുതൽ ആണ്ടടക്കമുള്ള ഞായറാഴ്ചകൾ, മാറാനായ പെരുന്നാളുകൾ, വി. കന്യക മറിയാമിന്റെയും പരിശുദ്ധന്മാരുടേയും പെരുന്നാളുകൾ, വിവിധ സ്ഥാനങ്ങളിലേക്കുള്ള പട്ടംകൊട, വി. മൂറോൻ കൂദാശ, മരിച്ചവരുടെ ഓർമ്മ തുടങ്ങി വി. കുർബാന അർപ്പിക്കേണ്ട ഏതാണ്ട് എല്ലാ വിഷയങ്ങൾക്കുമുള്ള ഹൂത്തോമ്മാകൾ പ. പിതാവ് രചിച്ചിട്ടുണ്ട്. അതത് ദിവസങ്ങളിലെ വേദവായന, ആ വിഷയത്തെപ്പറ്റിയുള്ള സഭയുടെ പാരമ്പര്യം, പരിശുദ്ധന്മാരുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ ഇവയെല്ലാം കോർത്തിണക്കിയാണ് ഈ പ്രൗഢ ഗംഭീര രചനകൾ നിർവഹിച്ചിരിക്കുന്നത്.

മൊത്തം 92 വിഷയങ്ങളെക്കുറിച്ചുള്ള ഹൂത്തോമാകൾ ഈ കൃതിയിലുണ്ട്. നാലു വരി വീതമുള്ള ഈരണ്ടു പദ്യങ്ങളാണ് ഓരോ വിഷയത്തെപ്പറ്റിയുള്ളത്. പരേതരുടെ ഓർമ്മയ്ക്കു മാത്രം 4 പദ്യങ്ങളുണ്ട്. ഇവയെല്ലാം പല നിറത്തിലും പല രീതിയിലും ചൊല്ലാവുന്നവയാണ്.

ഈ മെമ്രാകളുടെ സാരസ്യവും അർത്ഥപുഷ്ടിയും വിവരിക്കുന്നതിനു പകരം ഒരു ഹൂത്തോമ്മാ ഉദാഹരണമായി എടുക്കാം

(*ദഹനാ പെരുന്നാൾ - നമ്മുടെ കർത്താവിന്റെ മാമോദീസാ*)

ദൈവതനുജൻ മാമോദീസായേറ്റൊരു നാളിൽ
ദൈവിക ദീപ്തിപ്പൊരുളാം ത്രിത്വം വെളിവായ് വന്നു
മാമക വത്സല സുതനിവനെന്നൊരു വചനം കേട്ടു
സ്നാന സുതന്മേൽ പ്രാവിൻ വടിവിൽ റൂഹാ നിന്നു.

ഈശോമശിഹാ സ്നാനം ദാസകരത്താലേറ്റു
തന്നുടെ സൃഷ്ടിക്കുള്ളൊരു മലിനത മായിച്ചോനെ
ഞങ്ങളുടെ ദേഹം ദേഹികളെല്ലാം പാവനമാക്കി
കാളും കാന്തിയൊടുൾത്തളിർ തന്നിൽ പാർത്തരുളണമേ.

ഇവിടെ നമ്മുടെ കർത്താവിന്റെ മാമോദീസാ, അവിടെ പ്രത്യക്ഷമായ വി. ത്രിത്വം മുതലായി ആ സംഭവത്തെപ്പറ്റിയുള്ള ഓർത്തഡോക്സ് വീക്ഷണം മുഴുവൻ എട്ടു വരികളിൽ ലളിതമനോഹരമായി ഒതുക്കിയിട്ടുണ്ടെന്നു കാണാം. ഇതിനു വിശദീകരണം ആവശ്യമില്ല.

സുറിയാനിയിൽ പ. പിതാവ് എഴുതിയ ഹൂത്തോമ്മായുടെ മൂല കൃതിയും അത്യുജ്ജ്വലമാണെന്നാണ് പണ്ഡിതമതം. അന്ത്യാക്ഷര പ്രാസത്തിലാണ് അവ എഴുതിയിരിക്കുന്നത്. ഈ രീതി സുറിയാനിയിലേയ്ക്ക് മലയാളത്തിൽ നിന്ന് പ. പിതാവ് ഉൾക്കൊണ്ടതാണെന്നും ചിലർ ചൂണ്ടിക്കാട്ടുന്നുണ്ട്. അങ്ങനെയെങ്കിൽ ലോകമെങ്ങുമുള്ള സുറിയാനി പണ്ഡിതന്മാരുടെ ശ്രദ്ധയിൽ ഈ വിഷയം കൊണ്ടുവരേണ്ടത് സഭയിലെ സുറിയാനി പണ്ഡിതന്മാരുടെ കടമയാണ്.

**തലക്കെട്ടിന്റെ പ്രസക്തി:** താരതമ്യ പഠനത്തിൽ വ്യക്തമാകുന്ന ഒന്നുണ്ട്. മാർ ഗ്രിഗോറിയോസ് ബാർ എബ്രായയും പ. ഔഗേൻ പ്രഥമൻ ബാവായും ആരാധനാ സാഹിത്യത്തിനു നൽകിയ സംഭാവനകൾ ഒരേ തരത്തിൽപ്പെട്ടവയാണ്. ബാർ എബ്രായ അന്നത്തെ കാലസ്ഥിതിക്കനുയോജ്യമാംവിധം നിലവിലുണ്ടായിരുന്ന ആരാധനക്രമങ്ങളെ - വി. യാക്കോബിന്റെ കുർബാന തക്സായും മാമോദീസാ ക്രമവും അടക്കം - പരിഷ്ക്കരിക്കുകയും, ആവശ്യമായവ പുതുതായി എഴുതി ഉണ്ടാക്കുകയും ചെയ്തു.

പ. ഔഗേൻ പ്രഥമൻ ബാവായാകട്ടെ, മലങ്കരയിലെ ആവശ്യത്തിനനുസരിച്ച് ആരാധനാകൃതികൾ മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യുകയും, സുറിയാനിയിലും മലയാളത്തിലും പുതുതായി എഴുതി ഉണ്ടാക്കുകയും ചെയ്തു. രണ്ടുപേരുടെയും പാണ്ഡിത്യം അത്യുച്ചകോടിയിലായിരുന്നു. അതിനാൽ മലങ്കരയുടെ ബാർ എബ്രായ എന്ന പേരിനു പ. പിതാവ് തികച്ചും അർഹനാണ്.

**സഭ ചെയ്യേണ്ടത്:** പ. പിതാവിന്റെ സ്മരണ നിലനിർത്തുവാൻ സഭ അടിയന്തിരമായി ചെയ്യേണ്ടുന്ന ഒന്നുണ്ട്. പ. പിതാവ് രചിച്ച വി. കുർബ്ബാനയുടെ സുറിയാനി ഹൂത്തോമ്മാകൾ ഇംഗ്ലീഷിലുള്ള നോട്ടുകളോടെ പ്രസിദ്ധീകരിക്കുകയും ലോകമെങ്ങുമുള്ള സുറിയാനി പണ്ഡിതരുടെ ശ്രദ്ധയിൽ കൊണ്ടുവരികയും ചെയ്യണം.

അതുപോലെ തന്നെ പ. പരുമല തിരുമേനിയുടെ പെരുന്നാളിന് സുറിയാനിയിൽ പരിശുദ്ധ പിതാവ് എഴുതിയ പെങ്കീസാ നമസ്കാരം പ്രസിദ്ധീകരിക്കുകയും സുറിയാനി പണ്ഡിതന്മാരുടെ ഇടയിലും സുറിയാനി സഭകളിലും പ്രചരിപ്പിക്കുകയും ചെയ്യണം. ഇവ ചെയ്തെങ്കിൽ മാത്രമേ പണ്ഡിത പാരാവാരമായ ആ പ. പിതാവിനോടുള്ള മലങ്കരസഭയുടെ കടപ്പാട് ഒരു പരിധി വരെയെങ്കിലും തീരുകയുള്ളു.

(*മലങ്കരസഭാ മാസിക ചരമ രജത ജൂബിലി സ്മരണിക, ഡിസംബർ, 2000*)

# 6

# മാർ ബഹനാം സഹദാ: ചരിത്രദൃഷ്ടിയിൽ

പൗരസ്ത്യ സഭകളിൽ ഏറ്റവും അധികം ആദരിക്കപ്പെടുന്ന പരിശുദ്ധന്മാരിൽ ഒരാളാണ് മാർ ബഹനാം സഹദാ. പൗരസ്ത്യ കൽദായ സുറിയാനി (നെസ്തോറിയൻ) സഭ, അന്ത്യോക്യൻ ഓർത്തഡോക്സ് സഭ, മദ്ധ്യപൗരസ്ത്യ ദേശങ്ങളിലെ റോമാ സുറിയാനിക്കാർ ഇവരൊക്കെയും ഈ പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നവരാണ്. മലങ്കരസഭയിലും ഇദ്ദേഹത്തോടുള്ള മദ്ധ്യസ്ഥതയ്ക്കു കുറവില്ല. പക്ഷേ അദ്ദേഹത്തെക്കുറിച്ചുള്ള അറിവ് മലങ്കര നസ്രാണികൾക്ക് തുലോം പരിമിതമാണ്.

ചുരുക്കിപ്പറഞ്ഞാൽ സഭാകവി സി. പി. ചാണ്ടിയുടെ എട്ടു വരി പദ്യത്തിലുള്ള വിവരം മാത്രമാണ് കേരളത്തിൽ മാർ ബഹനാം സഹദായെപ്പറ്റിയുള്ളത്. ഫാ. എം. സി. കുറിയാക്കോസ് റമ്പാൻ പ്രസിദ്ധീകരിച്ച *പ്രാർത്ഥനയോഗമിത്രം* എന്ന പുസ്തകത്തിലാണ് ഈ മെമ്രാ ആദ്യം പ്രസിദ്ധീകരിച്ചത്.

"പേർഷ്യാ രാജൻ
സെൻഹറിബിൻ സുതനേ
സോദരി സാറായും
നാൽപ്പതു സഹദേന്മാരൊപ്പം
സ്വർഗ്ഗ മഹാരാജ്യം പൂകാൻ
വിഗ്രഹ സേവ വെടിഞ്ഞവനേ
മഹിതൻ മാർ ബഹനാം സഹദാ
ഓർക്കണമേ ഞങ്ങളെയെന്നാളും."

എന്ന ഈ മെമ്രാ മാത്രമാണ് നമുക്ക് മാർ ബഹനാം സഹദായെപ്പറ്റിയുള്ള വിവരം.

## മലങ്കരയിലെ ഇതിഹാസം

ലിഖിത കൃതികളൊന്നും മലയാളത്തിൽ ഉണ്ടായില്ലെങ്കിലും മാർ ബഹനാം സഹദായെപ്പറ്റിയുള്ള ഇതിഹാസം മലങ്കരസഭയിൽ പ്രചരിച്ചിരുന്നു. അത് ഇപ്രകാരം സംഗ്രഹിക്കാം. *പേർഷ്യയിലെ രാജാവായിരുന്ന സെൻഹറിബിന്റെ പുത്രനായിരുന്നു ബഹനാം. അദ്ദേഹത്തിനു*

*കുഷ്ഠരോഗിണിയായ സാറ എന്നൊരു സഹോദരി ഉണ്ടായിരുന്നു. അനേക ചികിത്സകൾ ചെയ്തിട്ടും സാറായുടെ അസുഖം ഭേദമായില്ല. ഇവർ അഗ്ന്യാരാധകരായ സൊറവാസ്ട്രിയൻ മതത്തിൽപ്പെട്ടവരായിരുന്നു. അങ്ങനെയിരിക്കെ ഒരിക്കൽ ബഹനാം വനത്തിൽ വേട്ടയാടവെ ദയറായക്കാരനായ മാർ മത്തായിയുടെ വാസസ്ഥലത്തു ചെന്നു. അവിടെവെച്ച് അത്ഭുതപ്രവർത്തകനായ മാർ മത്തായിയുമായി പരിചയപ്പെടുകയും അദ്ദേഹത്തിൽ നിന്നു ക്രിസ്തീയ വിശ്വാസം സ്വീകരിക്കുകയും ചെയ്തു. തുടർന്ന് മാർ ബഹനാമിന്റെ അപേക്ഷപ്രകാരം മാർ മത്തായി സഹോദരി സാറായെ സുഖപ്പെടുത്തി. തുടർന്ന് സാറായും മാർ ബഹനാമിന്റെ അംഗരക്ഷകരായ നാല്പതു പടയാളികളും ക്രിസ്തുമതം സ്വീകരിച്ചു.*

*മക്കളുടെ മതത്യാഗത്തിൽ ക്ഷുഭിതനായ ബഹനാമിന്റെ പിതാവ് ബഹനാമിനെയും സാറായേയും നാല്പതു പടയാളികളെയും വധിച്ചു. തുടർന്ന് രാജാവ് കഠിന രോഗപീഢകളാൽ വലഞ്ഞു. ചികിത്സകൊണ്ട് ഭേദമാകാതെവന്ന ഈ രോഗം ബഹനാമിനെയും കൂട്ടരെയും വധിച്ച സ്ഥലത്തുചെന്ന് പ്രാർത്ഥിച്ചാൽ ശമിക്കുമെന്ന് ദർശനമുണ്ടായി. രാജാവ് അവിടെപ്പോയി പ്രാർത്ഥിക്കുകയും രോഗശമനം ലഭിക്കുകയും ചെയ്തു. തുടർന്ന് അദ്ദേഹവും കുടുംബവും ക്രിസ്തുമതം സ്വീകരിക്കുകയും മാർ ബഹനാമിന്റെ കബറിടവും ഗുരുവായ മാർ മത്തായിയുടെ ദയറായും പണിയിക്കുകയും ചെയ്തു. മാർ മത്തായിയുടെ കാലശേഷം പിൻഗാമിയായ മാർ ഇസ്സഹാക്കാണ് ദയറാ പണിയിച്ചത്.* ഇതാണ് മലങ്കരയിൽ പ്രചരിച്ചിരുന്ന മാർ ബഹനാമിന്റെ കഥ. ഈ കഥ കേരളത്തിൽ പ്രചരിച്ചത് അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ നിന്നാണ്.

### ജീവചരിത്രങ്ങൾ

മാർ ബഹനാം സഹദായുടെ ജീവചരിത്രം ആദ്യം എഴുതിയത് ആരെന്നത് അജ്ഞാതമാണ്. അഞ്ചാം നൂറ്റാണ്ടിൽ അനേകം പേർഷ്യൻ പിതാക്കന്മാരുടെ ജീവചരിത്രമെഴുതിയ *മൈഫർഘാട്ടിലെ മാർ മാറൂഥാ മെത്രാപ്പോലീത്താ* ഇദ്ദേഹത്തിന്റെ ജീവചരിത്രം എഴുതിയതായി കാണുന്നില്ല. ആറാം നൂറ്റാണ്ടിനു ശേഷം മാർ മത്തായിയുടെ ദയറായിലെ പണ്ഡിതനായ ഒരു സന്യാസി ഇദ്ദേഹത്തിന്റെ ജീവചരിത്രം എഴുതിയതായി അനുമാനിക്കപ്പെടുന്നു.

മാർ ബഹനാം സഹദായുടെ ഇന്ന് ലഭ്യമായ ഏറ്റവും പുരാതനമായ ജീവചരിത്രം 12-ാം നൂറ്റാണ്ടിലേതാണ്. മർദ്ദീനിലെ മാർ യൂഹാനോൻ മെത്രാപ്പോലീത്താ (1125-1165) ഇത് എഴുതുന്ന കാലത്ത് മറ്റൊരു ജീവചരിത്രവും ലഭ്യമല്ലായിരുന്നു എന്നു രേഖപ്പെടുത്തിയിട്ടുണ്ട്.

## ചരിത്രദൃഷ്ടിയിൽ

മാർ ബഹനാം സഹദായുടെ ചരിത്രവും യഥാർത്ഥ വസ്തുതകളും തമ്മിൽ ചില പൊരുത്തക്കേടുകളുണ്ട്. ഇതിനു പ്രധാന കാരണം അദ്ദേഹത്തിന്റെ മരണശേഷം എട്ടു നൂറ്റാണ്ടുകൾക്കുശേഷം മാത്രം എഴുതപ്പെട്ടവയാണ് ഇന്നു ലഭ്യമായ ഏറ്റവും പഴയ ജീവചരിത്രം എന്നതാകാം.

മുഖ്യ പ്രശ്നം അദ്ദേഹത്തിന്റെ പിതാവിന്റെ പേരാണ്. സെൻഹറീബ് എന്ന രാജാവ് പേർഷ്യ ഭരിച്ചിരുന്നത് മാർ ബഹനാമിന് ഒരു സഹസ്രാബ്ദം മുമ്പാണ്. മാർ ബഹനാമിന്റെ കാലത്തെ പേർഷ്യൻ ചക്രവർത്തി സാപ്പൂർ ദ്വിതീയനായിരുന്നു (339–379 AD). ചരിത്രം കണ്ട ഏറ്റവും വലിയ ക്രിസ്തുമത പീഡകനായിരുന്ന ഇദ്ദേഹത്തിന്റെ ഭരണകാലത്ത് രക്തസാക്ഷികളായ ക്രൈസ്തവർ ലക്ഷക്കണക്കിനാണ്. ഇദ്ദേഹത്തിന്റെ പീഢയിൽ നിന്നു രക്ഷപെടാനാണ് ക്നായിത്തൊമ്മനും കൂട്ടരും കേരളത്തിൽ കുടിയേറിയതെന്ന് ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്. ആ പീഡയിലാണ് AD 361–ൽ മാർ ബഹനാം സഹദായും സഹോദരിയും മറ്റും വധിക്കപ്പെടുന്നത്.

എന്നാൽ മാർ ബഹനാമിന്റെ പിതാവായ സെൻഹറിബ് ഒരു ഇടപ്രഭുവോ, സാമന്ത രാജാവോ, രാജകുടുംബാംഗമോ ആയിക്കൂടായ്കയില്ല. സാപ്പൂർ രണ്ടാമന്റെ മരണശേഷമാകാം അവർ ക്രിസ്തുമതം സ്വീകരിച്ചതും, പുത്രന്റെ കബറിടം പണിതതും.

രണ്ടാമത്തെ പൊരുത്തക്കേട് മാർ ബഹനാമിനെയും മറ്റും വധിച്ചശേഷം അവരുടെ ശരീരം ദഹിപ്പിക്കാൻ ശ്രമിച്ചു എന്ന പരാമർശനമാണ്. ഇത് അസംഭാവ്യമാണ്. കാരണം പേർഷ്യക്കാർ അന്ന് അഗ്ന്യാരാധകരായ മ്ഗുശേന്മാർ (സൊറവാസ്ട്രിയർ – ഇന്നത്തെ പാഴ്സി മതം) ആയിരുന്നു. അഗ്ന്യാരാധകർക്ക് മൃതശരീരം ദഹിപ്പിക്കുക എന്നത് ഏറ്റവും അശുദ്ധിയുണ്ടാക്കുന്ന കർമ്മമായിരുന്നു. അതിനാൽ അവർ ഒരിക്കലും മൃതശരീരം ദഹിപ്പിക്കുവാൻ ശ്രമിക്കുകയില്ല.

മാർ ബഹനാമിന്റെ ജീവചരിത്രമെഴുതിയ 12–ാം നൂറ്റാണ്ടായപ്പോഴേക്കും പേർഷ്യ, മുസ്ലീം ഭരണത്തിലായിരുന്നു. പേർഷ്യയിൽ മ്ഗുശേന്മാർ ഇല്ലാതായശേഷം അവരെക്കുറിച്ച് അജ്ഞരായ ആളുകൾ കൂട്ടിച്ചേർത്തതാകാം ഈ ഭാഗം. ചരിത്രപരമായ ഈ വ്യതിയാനങ്ങൾ ഒരു ഗവേഷണ വിഷയം മാത്രമാണ്. കാരണം, പരിശുദ്ധനായ മാർ ബഹനാം സഹദാ ആരുടെ പുത്രനാണെന്നത് പോലെയുള്ള വിഷയങ്ങൾ അദ്ദേഹത്തിന്റെ പരിശുദ്ധിക്കോ, അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയ്ക്കോ ഒരു ഭംഗവും വരുത്തുന്നില്ല. വിശ്വാസികൾക്ക് ആ പരിശുദ്ധന്റെ ജീവിതവും രക്തസാക്ഷിത്വവുമാണ് പ്രധാനം.

## മാർ ബഹനാം സഹദായും പിശാചും

മാർ ഗീവർഗീസ് സഹദാ സർപ്പത്തെ കൊല്ലുന്നതുപോലെ കുതിരപ്പുറത്തിരുന്നുകൊണ്ട് മാർ ബഹനാം പിശാചിനെ കൊല്ലുന്ന ചിത്രങ്ങൾ സുറിയാനി പാരമ്പര്യത്തിലുണ്ട്. സുറിയാനി സഭയിൽ അപസ്മാര രോഗികൾ ഇന്നും മാർ ബഹനാമിന്റെ കബറിടത്തിലെത്തി സുഖം പ്രാപിച്ചുവരുന്നുണ്ട്.

മലങ്കരയിൽ പിശാചുക്കൾക്കെതിരായ ഉഗ്രമൂർത്തിയായ പരിശുദ്ധൻ എന്ന നിലയിലാണ് മാർ ബഹനാം സഹദാ അറിയപ്പെടുന്നത്. ഇതൊരു പക്ഷേ മുകളിൽ പറഞ്ഞ ചിത്രത്തിനാസ്പദമായ സംഭവത്തിൽ നിന്നും ഉടലെടുത്ത വിശ്വാസമാകാം.

മാർ ബഹനാം സഹദായുടെ നാമത്തിലുള്ള പല പള്ളികളും സ്ഥാപിച്ചിരിക്കുന്നത് മുമ്പ് ഭൂതപ്രേതബാധയുള്ള സ്ഥലങ്ങളിലാണെന്നും, അവയുടെ ശല്യം ഒഴിവാക്കാനാണ് മാർ ബഹനാം സഹദായുടെ നാമത്തിൽ അവിടെ പള്ളി സ്ഥാപിച്ചതെന്നും ചില ഐതിഹ്യങ്ങൾ പറയുന്നു. ഭൂതബാധയുള്ളവർ മാർ ബഹനാം സഹദായുടെ നാമത്തിൽ പ്രത്യേക മദ്ധ്യസ്ഥത യാചിക്കുകയും സുഖം പ്രാപിക്കുകയും ചെയ്യുന്നത് മലങ്കരയിൽ പതിവാണ്.

## മാർ മത്തായിയുടെ ദയറാ

മാർ ബഹനാം സഹദായെപ്പറ്റിയുള്ള ഒരു ലേഖനവും അദ്ദേഹത്തിന്റെ ഗുരുവും ആത്മീയ പിതാവുമായ മാർ മത്തായിയെ പരാമർശിക്കാതെ രചിക്കുക അസാദ്ധ്യമാണ്. റോമാ സാമ്രാജ്യത്തിൽ ക്രിസ്തുമതം ഔദ്യോഗിക മതമായി പ്രഖ്യാപിച്ച കുസ്തന്തീനോസ് ചക്രവർത്തിയുടെ പിൻഗാമിയായ യൂലിയാനോസ് ചക്രവർത്തി കടുത്ത ക്രിസ്തുമത വിരുദ്ധനായിരുന്നു. അദ്ദേഹത്തിന്റെ മതപീഡനത്തിൽ നിന്നും രക്ഷപെടാൻ ആമീദ് (ഡയർബക്കർ) സ്വദേശിയായ മാർ മത്തായി എന്ന സന്യാസി പഴയ നിനുവെ നഗരത്തിനടുത്ത് പേർഷ്യൻ സാമ്രാജ്യത്തിൽപ്പെട്ട ഒരു കുന്നിൽ മാർ അബ്രഹാം, മാർ സഖായി എന്നിവരോടൊപ്പം ആശ്രമ ജീവിതം തുടങ്ങി. യാദൃശ്ചികമായി അദ്ദേഹത്തിന്റെ ആശ്രമത്തിൽ വന്നു ചേർന്ന മാർ ബഹനാം സഹദാ അദ്ദേഹത്തിന്റെ ഉപദേശങ്ങളിലും ജീവിത വിശുദ്ധിയിലും ആകൃഷ്ടനായാണ് ക്രിസ്തുമതം സ്വീകരിച്ചത്.

മാർ ബഹനാമിന്റെ രക്തസാക്ഷിത്വത്തിനുശേഷം അദ്ദേഹത്തിന്റെ മാതാപിതാക്കൾ ക്രിസ്തുമതം സ്വീകരിച്ചു. തന്റെ തീരാ വ്യാധി തീർത്ത മാർ മത്തായിക്ക് ഉപകാര സ്മരണാർത്ഥം മാർ ബഹനാമിന്റെ പിതാവ് മാർ മത്തായിയുടെ ദയറാ പണിയിച്ചുകൊടുത്തു. വിശ്വാസികളുടെ

ബാഹുല്യവും ദയറായക്കാരുടെ എണ്ണവും അവിടെ വർദ്ധിച്ചുവന്നു. ഒരേ സമയം ആയിരം ദയറായക്കാരിലധികം മാർ മത്തായിയുടെ ദയറായിൽ ഉണ്ടായിരുന്നത്രേ. അതിനാൽ ആയിരങ്ങളുടെ മല എന്നർത്ഥമുള്ള *തൂറോദ് അല്പപ്പ്* എന്നപേരിൽ ഈ സ്ഥലം അറിയപ്പെട്ടു. *ബേസ് ഗൂബ* എന്നായിരുന്നു ഈ ദയറായുടെ പേര്.

പേർഷ്യൻ സഭ നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചപ്പോൾ മാർ മത്തായിയുടെ ദയറാ അവിടെ ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഒരു തുരുത്തായി നിലനിന്നു. നെസ്തോറിയൻ വിശ്വാസത്തിനും തുടർന്ന് ഇസ്ലാം മതത്തിനും മുമ്പിൽ റോമാ സാമ്രാജ്യത്തിന്റെ കിഴക്കൻ ഭാഗ ത്തെയും പേർഷ്യൻ സാമ്രാജ്യത്തിലെയും ക്രൈസ്തവസഭ കീഴടങ്ങി യപ്പോൾ മാർ മത്തായിയുടെ ദയറാ സത്യവിശ്വാസത്തിൽ അഭംഗുരം നിലനിന്നു. ആശ്രമം സമ്പന്നവും അംഗബലമുള്ളതുമായിരുന്നതിനാൽ സ്വാഭാവികമായും കിഴക്കൻ സഭയിലെ ഏറ്റവും ശക്തമായ കേന്ദ്രം ഇതായി മാറി.

## മഫ്രിയാനേറ്റ്

റോമാ സാമ്രാജ്യത്തിന്റെ കിഴക്കൻ ഭാഗത്ത് സത്യവിശ്വാസത്തിൽ നിലനിന്നിരുന്നവർ പൗരസ്ത്യ കാതോലിക്കേറ്റ് നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചതോടുകൂടി അനാഥരായി. അവർക്കായി അന്ത്യോക്യാ പാത്രിയർക്കീസിന്റെ കീഴിൽ സ്ഥാപിച്ച മഫ്രിയാനേറ്റ് സ്വാഭാവികമായും മാർ മത്തായിയുടെ ദയറായിൽ കേന്ദ്രീകരിച്ചു.

ശക്തരായ മാർ മത്തായി ദയറാ അദ്ധ്യക്ഷന്മാരുമായി പുതുതായി രൂപംകൊണ്ട മഫ്രിയാനേറ്റിനു അധികാര തർക്കങ്ങൾ ഉണ്ടായി. തുടർന്ന് എ.ഡി. 629-ൽ ഒരു സുന്നഹദോസു കൂടി ഇവർ തമ്മിലുള്ള അധികാര വിഭജനത്തിനുള്ള നിബന്ധനകൾ ഉണ്ടാക്കി. മാർ മത്തായിയുടെ ദയറാ ദ്ധ്യക്ഷനായ മെത്രാപ്പോലീത്തായ്ക്കും മഫ്രിയാനായ്ക്കും ഏതാണ്ട് തുല്യമായ അധികാരാവകാശങ്ങളുണ്ടായിരുന്നതായി ചരിത്രം പറയുന്നു.

പിന്നീട് മാർ മത്തായിയുടെ ദയറാ മഫ്രിയാനന്മാരുടെ ആസ്ഥാനമായി. പൗരസ്ത്യ സഭയിലെ ഏറ്റവും പ്രഗൽഭനായ മഫ്രിയാനായും, അന്ത്യോ ക്യൻ സഭയിലെ 2-ാം സഹസ്രാബ്ദത്തിലെ ഏറ്റവും വലിയ പണ്ഡിത നുമായിരുന്ന ഗ്രീഗോറിയോസ് ബാർ എബ്രായ (1264-1286) തന്റെ ജീവി തകാലത്തിൽ ഭൂരിപക്ഷവും കഴിച്ചുകൂട്ടിയത് മാർ മത്തായിയുടെ ദയറാ യിലാണ്. അദ്ദേഹത്തിന്റെ കല്ലറയും അവിടെയുണ്ട്. ഇന്ന് അന്ത്യോക്യൻ ഓർത്തഡോക്സ് സഭയിലെ ഒരു ഭദ്രാസനവും മെത്രാപ്പോലീത്തായുടെ ആസ്ഥാനവുമാണ് പരിമിതമായ അംഗങ്ങൾ മാത്രമുള്ള മാർ മത്തായി യുടെ ദയറാ.

## മലയാളികൾ മാർ മത്തായിയുടെ ദയറായിൽ

മാർ മത്തായിയുടെ ദയറാ സന്ദർശിച്ച ആദ്യ മലയാളി പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ആയിരിക്കാൻ സാദ്ധ്യതയുണ്ട്. 1842-ൽ മർദീനിൽ വെച്ച് മേല്പട്ടസ്ഥാനം ഏറ്റശേഷം അദ്ദേഹം അല്പകാലം മൂസൽ ഭദ്രാസന ഇടവകയെ ഭരിച്ചതായി പറയപ്പെടുന്നുണ്ട്. അക്കാലത്ത് അദ്ദേഹം സമീപസ്ഥമായ മാർ മത്തായിയുടെ ദയറാ സന്ദർശിച്ചു കാണാൻ സാദ്ധ്യതയുണ്ട്.

മാർ മത്തായിയുടെ ദയറാ സന്ദർശിച്ചതായി വ്യക്തമായ രേഖയുള്ള ആദ്യ വ്യക്തി മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനാണ് (1833-1909). തന്റെ മേല്പട്ട സ്ഥാനാരോഹണത്തിനുള്ള യാത്രാമദ്ധ്യേ കൊല്ലവർഷം 1038 (എ.ഡി. 1863) കർക്കിടകം 10-നു മാർ ദീവന്നാസ്യോസ് അന്ന് മൂസലിലെ മെത്രാപ്പോലീത്താ ആയിരുന്ന മാർ ഗീവർഗീസ് കൂറിലോസിനോടൊപ്പം മാർ മത്തായിയുടെ ദയറാ സന്ദർശിച്ച് പതിനൊന്നു ദിവസം അവിടെ താമസിച്ചു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും, പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസും മാർ ബഹനാമിന്റെ ദയറാ സന്ദർശിച്ചതായി അറിവില്ല. മാർ ദീവന്നാസ്യോസ് മാർ ബഹനാമിന്റെ ദയറായെപ്പറ്റി പരമാർശിക്കുന്നില്ല. അന്ന് ഒരുപക്ഷേ ഈ ദയറാ അനാഥമായി കിടക്കുകയായിരുന്നിരിക്കാം.

മാർ മത്തായിയുടെ ദയറായുടെ പ്രാമുഖ്യം മൂലം ഒരിക്കലും മാർ ബഹനാം സഹദായുടെ കബറിടം ഒരു സന്യാസ പ്രസ്ഥാനം എന്ന നിലയിൽ വളർന്നില്ല. രണ്ടു ദയറാകളും പണികഴിപ്പിച്ച മാർ ബഹനാമിന്റെ മാതാപിതാക്കൾ പോലും മാർ മത്തായിയുടെ ദയറായ്ക്കാണ് പ്രാമുഖ്യം കൽപ്പിച്ചതെന്നതാവാം ഇതിനു കാരണം. ശക്തവും സമ്പന്നവുമായ മത്തായിയുടെ ദയറാ മഫ്റിയാന്റെ ആസ്ഥാനം കൂടിയായതോടെ അതിന്റെ പ്രാമുഖ്യം പിന്നെയും വർദ്ധിച്ചു.

## പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ യാത്രാവിവരണം

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിന്റെ യാത്രാ വിവരണത്തെ അവലംബിച്ച് 1902-ൽ എം. പി. വർക്കി എഴുതിയ *മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ* എന്ന ഗ്രന്ഥത്തിൽ നിന്നും:

"കർക്കടകം 10-നു (1864) *തൂറാദ് അല്പെപ്പു* എന്ന ദയറാ കാണ്മാൺ നമ്മുടെ കഥാനായകൻ (പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ) മെത്രാപ്പോലീത്തായോടു കൂടി പോയി. ഈ ദയറാ മാർ

മത്തായി എന്ന പരിശുദ്ധന്റെ ഉപയോഗത്തിനായി പണിയിച്ചതാണ്. ഇതു മൂസലിൽ നിന്നു വടക്കുകിഴക്കു ഏകദേശം പന്ത്രണ്ടു നാഴിക ദൂരത്തിൽ ഒരു മലയിൻമേലാണ്. അതിരാവിലെ പുറപ്പെട്ടു ഒമ്പതു മണിയായപ്പോൾ *ബഹശീക്കാ* എന്ന പട്ടണത്തിലെത്തി. ഇവിടെ സുറിയാനിക്കാരുടെ വക ഒരു പള്ളിയും 150 കുടുംബങ്ങളുമുണ്ട്. അന്യമതസ്ഥന്മാരായി ഇവിടെ ആരുമില്ല. .....

....... മൂന്നു മണിയായപ്പോൾ നമ്മുടെ യാത്രക്കാർ ദയറായുടെ അടിവാരത്തെത്തി അവിടെ നിന്നു മലകേറാൻ തുടങ്ങി. അഞ്ചര മണിക്കു ദയറായിൽ എത്തുകയും ചെയ്തു. ഇതുകൊണ്ടു ഈ പർവതത്തിന്റെ ഔന്നത്യം എത്രത്തോളമുണ്ടെന്നു ഊഹിക്കാവുന്നതാണ്. ദയറായിലുള്ള മാർ ദനഹാ മെത്രാപ്പോലീത്തായും അവിടെയുള്ള റമ്പാന്മാരും കൈത്താളങ്ങൾ മുതലായ പാട്ടും വാദ്യങ്ങളും ആയി വന്നു നമ്മുടെ യാത്രക്കാരെ എതിരേറ്റു പള്ളിയകത്തേക്കു കൊണ്ടുപോയി. ആരാധന കഴിഞ്ഞ ശേഷം മൂസലിലെ മെത്രാപ്പോലീത്താ ഒരു ചെറിയ പ്രസംഗം പറഞ്ഞു.

ഈ ദയറാ എത്രയും പുരാതനവും രക്തസാക്ഷിയായി മരിച്ച മാർ ബഹനാൻ സഹദായുടെ പിതാവായ സെനഹറിയോസു രാജാവിനാൽ പണിയിക്കപ്പെട്ടതുമാകുന്നു.

ഇനി ഈ ദയറായെക്കുറിച്ചു അല്പം പറയാം. ഇതിന്റെ പേർ *അല്പെപ്പിന്റെ ദയറാ* എന്നാണെന്നു മുമ്പു പറഞ്ഞല്ലോ. ഇതിന്റെ അർത്ഥം അനേകായിരം പേരുടെ ദയറായെന്നാണു. മാർ മത്തായി എന്ന റമ്പാന്റെ പ്രസംഗ വൈഭവത്താൽ അനേകായിരം ആളുകൾ ക്രിസ്തുമതം സ്വീകരിക്കുകയും അവർ തങ്ങൾക്കുള്ള സർവ്വവും ഉപേക്ഷിച്ചു നിത്യജീവനാകുന്ന കിരീടം ലഭിപ്പാൻ ആഗ്രഹിച്ചുംകൊണ്ടു ഈ ദയറായിലും അതിനു ചുറ്റുമുള്ള ഗുഹകളിലും വന്നു താമസിക്കയും ചെയ്തതുകൊണ്ടാണു ഈ ദയറായ്ക്കു ഈ പേര് സിദ്ധിച്ചതു. മൂസൽ മുതലായ സ്ഥലങ്ങളിൽ ക്രിസ്തുമതം പ്രസംഗിച്ചതും ഈ പരിശുദ്ധനും അദ്ദേഹത്തിന്റെ അനുഗാമികളുമാണ്. എല്ലാ ക്രിസ്ത്യാനികളും ഒരുപോലെ ബഹുമാനിക്കുന്ന വലിയ വൈദികനും ശാസ്ത്രജ്ഞനും ബാർ എബ്രായ എന്നു പ്രസിദ്ധനും ആയ മാർ ഗ്രിഗോറിയോസു കാതോലിക്കാ സ്ഥിരവാസം ചെയ്തിരുന്നതു ഈ ദയറായിലാണ്. ഇദ്ദേഹം ഉണ്ടാക്കിയിട്ടുള്ള അനേകം വേദപുസ്തക വ്യാഖ്യാനങ്ങളും പ്രബന്ധങ്ങളും നിയമങ്ങളും സുറിയാനിഭാഷാ സാഹിത്യത്തിൽ ഒരു ഉന്നതപദവിക്കു അർഹങ്ങളാണു. സുറിയാനി സഭയിലെ പരിശുദ്ധനും മല്പാനും ആയി അംഗീകരിച്ചിട്ടുള്ളവരിൽ അവസാനത്തെ ആളുമാണു ഇദ്ദേഹം. ഇത്ര വലിയ സ്ഥാനത്തിലും മഹത്വത്തിലും ഇരുന്ന ഈ പരിശുദ്ധൻ തന്റെ ജീവിതകാലത്തെ നയിച്ചതു ഒരു വലിയ കരിങ്കല്ലിന്റെ ഉള്ളിൽ കൊത്തിയുണ്ടാക്കിയ ഒരു ചെറിയ

ഗുഹയിലാണു. ഇതിന്റെ അകത്തു ഒരാൾക്കു കഷ്ടിച്ചു കടക്കത്തക്ക ഒരു ദ്വാരമെ ഉണ്ടായിരുന്നുള്ളു. ഗുഹയുടെ വിസ്താരം രണ്ടു കോൽ നീളവും രണ്ടര കോൽ പൊക്കവും ഒരു കോൽ വീതിയുമാണ്. പടിഞ്ഞാറേ അറ്റത്തു ഒരാൾക്കു ഇരിക്കത്തക്ക ക്രമത്തിൽ ഒരു തിണ്ണ കാണ്മാനുണ്ടു. ഈ പരിശുദ്ധൻ ആശ്വാസത്തിന്നായി പുറപ്പെടുന്ന നേരത്തിൽ പണിയപ്പെട്ടതായ ഒരു കൽമാടവും അതിനു താഴെ കൊത്തപ്പെട്ട രണ്ടു കൽമുറികളും അതുകളുടെ മുൻവശത്തു കല്ലിൽ കൊത്തിക്കുഴിച്ച ഒരു ചെറിയ കുളവുമുണ്ട്. ഇതിലേക്കുള്ള ഉറവ ഈ കൽമുറികളിൽ നിന്നു പുറപ്പെട്ടു കൊണ്ടിരിക്കുന്നു. കുളത്തിൽ വെള്ളം നിറഞ്ഞു കവിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നു. കൽമുറിയിൽ നമ്മുടെ കഥാനായകൻ കേറി നോക്കിയപ്പോൾ അതിനകത്തു മുട്ടിനുമേൽ വെള്ളമുണ്ടായിരുന്നു. മുറികളുടെ മീതെയുള്ള കൽമാടത്തിൽ നിന്നു എത്രയും നേരിയ വിധത്തിൽ മഞ്ഞു സർവദാ പെയ്തുകൊണ്ടിരിക്കുന്നു. ഈ കൽമാടത്തിന്റെ താഴെയുള്ള കുളത്തിന്റെ ചുറ്റുമായി പത്തു മുപ്പതു പേർക്കിരിക്കാം. എത്ര ഉഷ്ണിച്ചവനും ഒരു മണിക്കൂർ ഈ മാടത്തിന്റെ താഴെ ഇരുന്നാൽ കുളിരുകൊണ്ടു വിറച്ചു പോകുന്നതും കുപ്പായം മഞ്ഞു കൊണ്ടു നനയുന്നതുമാണു. ഈ ഒരു വിശേഷം നിമിത്തം മൂസലിലെ പ്രധാനന്മാർ ജാതിമതഭേദങ്ങൾ ആലോചിക്കാതെ കുടുംബസമേതം ഇവിടെ വന്നു സുഖമെടുത്തു താമസിക്കാറുണ്ടു. ഈ പണികളെല്ലാം ബാർ എബ്രായയുടെ കരകൗശലങ്ങളാണു. കൽമാടത്തിന്റെ മുൻവശത്തു അദ്ദേഹത്തിന്റെ പേരു കൊത്തപ്പെട്ടിട്ടുണ്ടു.

ഈ ദയറായുടെ ആവിർഭാവത്തിനു ഹേതുഭൂതനായ മാർ മത്തായി സന്യസിച്ചിരുന്ന ഗുഹയും നമ്മുടെ കഥാനായകൻ കാണുകയുണ്ടായി. ഇതു ദയറായുടെ കിഴക്കുവശത്തു കുന്നിന്റെ ചരിവിലാണ്. നമ്മുടെ കഥാനായകനു ഈ ഗുഹയ്ക്കകത്തു കേറുന്നതിനു രണ്ടു മൂന്നു പേരുടെ കായികസഹായം വേണ്ടിവന്നു. ഗുഹ മലയുടെ കിഴക്കോട്ടുള്ള ചരിവിന്റെ തൂക്കിൽ ആകകൊണ്ടു കാല് തെറ്റി വീഴുന്നതിന് എളുപ്പമുണ്ടായിരുന്നതിനാലാണ് അന്യസഹായം വേണ്ടിവന്നതു. പത്തു പതിനഞ്ചു പേർക്കു നിൽക്കാൻ മാത്രം ഗുഹയ്ക്കു വിസ്താരമുണ്ടു. ഇതിനകത്തു കല്ലു കൊണ്ടു കെട്ടപ്പെട്ട ഒരു ത്രോണോസുണ്ട്. വേറെ യാതൊരു വിശേഷവുമില്ല. ഈ മാതിരി ഗുഹകൾ ഈ ദയറായ്ക്കു ചുറ്റും വളരെയുണ്ടെങ്കിലും ബാർ എബ്രായയുടെയും മാർ മത്തായിയുടെയും ഗുഹകളെ ജനങ്ങൾ വളരെ ഭക്തിയോടെ വിചാരിച്ചുവരുന്നു. ഇതുകളിൽ ഇരുന്നു സന്യസിക്കാൻ ആരുതന്നെ ആവശ്യപ്പെട്ടാലും അനുവദിക്കുന്നതുമല്ല.

ദയറായുടെ പണി വളരെ വിശേഷപ്പെട്ടതു തന്നെ. അതിന്നു ചുറ്റുമുള്ള മതിൽ കോട്ട പോലെ ഉറപ്പിലും ഉയരത്തിലും കെട്ടപ്പെട്ടതാണു. നാലു മൂലകളിലും കൊത്തളങ്ങളുമുണ്ടു. കവർച്ചക്കാരുടെ ആക്രമ

ണത്തെ തടയുന്നതിനാണ് ഇത്രയൊക്കെ മുൻകരുതലുകൾ ചെയ്തിരിക്കുന്നത്. ഒരൊറ്റയാൾ ദയറായിലുണ്ടായിരുന്നാൽ ഏതു അക്രമി സംഘത്തെയും ഓടിക്കാം. നമ്മുടെ കഥാനായകൻ ഈ ദയറായിൽ ചെന്നപ്പോൾ അവിടെ ആറേഴു റമ്പാന്മാരും പ്രധാനിയായ മാർ ദനഹാ മെത്രാപ്പോലീത്തായും മാത്രമെ ഉണ്ടായിരുന്നുള്ളു. ഒരു കാലത്ത് ഇവിടെ അറുപതെഴുപതു റമ്പാന്മാർ താമസിച്ചിരുന്നു, ഇവരിൽ ദൈവഭക്തിയിൽ അദ്വിതീയനും ലോകത്തെ ഇതിലധികം വെടിയാൻ നിവൃത്തിയില്ലാത്ത സ്ഥിതിയിൽ എത്തിയ ആളും ആയ ഒരു റമ്പാൻ ദയറായ്ക്കു പുറത്തു ഒരു ഗുഹയിൽ ഇരിക്കുന്നതും നമ്മുടെ കഥാനായകൻ കണ്ടു. ഇദ്ദേഹത്തിനു വയസ്സു 35-ൽ അധികമില്ല. നല്ലൊരു സുമുഖനും സുറിയാനി ഭാഷാ പണ്ഡിതനുമാണു. ഇദ്ദേഹത്തിന്റെ ഭക്ഷണവും വസ്ത്രധാരണവും ആരേയും വിസ്മയിപ്പിക്കുന്നതാണു. ദിവസവും ഉച്ചയ്ക്കു കുറെ അപ്പവും ഒരു പാത്രത്തിൽ കുറെ വെള്ളവും ദയറായിൽ നിന്നു കൊടുത്തയയ്ക്കും. ഇതല്ലാതെ യാതൊരു ഭക്ഷണമോ പാനീയമോ ഇദ്ദേഹത്തിനില്ല. ഇദ്ദേഹം എല്ലായ്പ്പോഴും ഒരു കറുത്ത ളോഹയും ഒരു പുറംകുപ്പായവുമാണ് ധരിക്കാറ്. ഇതുകൾ അനേകം കഷണങ്ങൾ കൂട്ടി തുന്നിപ്പിടിപ്പിച്ചു ഉണ്ടാക്കിയവയാണു. നല്ല മാതിരിയിലുള്ള ഉടുപ്പുകൾ മറ്റു റമ്പാന്മാർക്കെന്നപോലെ ഇദ്ദേഹത്തിനു തയാറാക്കാറുണ്ടെങ്കിലും അതുകളെ ഇദ്ദേഹം സ്വീകരിക്കുന്നില്ല. ഇദ്ദേഹത്തിന്റെ നിഷ്ക്കൈതവ ഭക്തിയെ കേട്ടറിഞ്ഞു വന്നു ഓരോരുത്തൻ ഉടുപ്പുകൾ മുതലായവ സമ്മാനിക്കുന്നതൊന്നും ഇദ്ദേഹം തൊടുക പോലും ചെയ്യാറില്ല. ഞായറാഴ്ചകളിലും പെരുന്നാൾ ദിവസങ്ങളിലും മാത്രം ഇദ്ദേഹം ഗുഹയ്ക്കു പുറത്തിറങ്ങി ദയറായിലെ പള്ളിയിലേക്കു പോകും. അന്യദിവസങ്ങളെ വിശുദ്ധ പുസ്തക വായനയാലും പ്രാർത്ഥനയാലും ഗുഹയ്ക്കകത്തു വെച്ചു തന്നെ കഴിച്ചുകൂട്ടുകയാണു. നിർദ്ദോഷങ്ങളായ വിനോദങ്ങളെ കൂടി ഇദ്ദേഹം വെറുക്കുന്നു. ഇദ്ദേഹം തുറബ്ദീൻകാരനും മാതാപിതാക്കന്മാർക്കു ഏക പുത്രനുമാണു. വീട്ടിലിരിക്കുമ്പോൾ തന്നെ കുടുംബകാര്യങ്ങൾ അന്വേഷിക്കാതെ കഠിനമായ സന്യാസവ്രതം തുടങ്ങിയതിനാൽ മാതാപിതാക്കന്മാർ ദുഃഖിക്കുന്നതു കണ്ടുകൊണ്ടിരിക്കാൻ കഴിയാഞ്ഞിട്ടു സകലവും ഉപേക്ഷിച്ചു ഈ ദയറായിൽ വന്നു താമസിക്കുകയാണു. ഐശ്വര്യത്തിലും പ്രതാപത്തിലും പ്രഥമസ്ഥാനം വഹിക്കുന്ന ചക്രവർത്തികളുടെ മന്ദിരങ്ങളിൽ കൂടി ഈ ത്യാജ്യമായ ഗുഹയിലുള്ളെടത്തോളം സന്തുഷ്ടിയും സമാധാനവും കാണുന്നതല്ല. ഇതിലധികമായ ഒരു ഭാഗ്യം മനുഷ്യർക്കു ലോകത്തിൽ ലഭിക്കാനുണ്ടോ?

പത്തമ്പതു റമ്പാന്മാർക്കു സുഖമായ കാലക്ഷേപത്തിനുള്ള മുതലെടുപ്പു ഈ ദയറായ്ക്കുണ്ടു. ഏതാനും കൃഷിസ്ഥലങ്ങൾക്കു പുറമേ രണ്ടു

മൂവായിരം ആടുകളും ഉണ്ടു. വെള്ളിക്കുരിശു മുതലായ പല ഉപകരണ ങ്ങൾ ധാരാളമാണു. സമർത്ഥനും സുശീലനുമായ ദനഹാ മെത്രാപ്പോ ലീത്തായുടെ കൈവശം ദയറാ വകയും അദ്ദേഹത്തിന്റെ സ്വന്തം വക യുമായി വളരെ പണവുമുണ്ടു.

ഈ ദയറായിൽ നമ്മുടെ കഥാനായകൻ പതിനൊന്നു ദിവസം താമ സിച്ചതിന്റെ ശേഷം കർക്കടകം 22-നു മൂസലിലേക്കു മടങ്ങി."

**മാർ ബഹനാം സഹദാ മലങ്കരയിൽ**

ഉദയംപേരൂർ സുന്നഹദോസിനു മുമ്പ്, മലങ്കരസഭ ബന്ധപ്പെട്ടിരുന്ന പൗരസ്ത്യ കൽദായ (പേർഷ്യൻ) സഭയിലും മാർ ബഹനാം സഹദാ പരിശുദ്ധനായി ഗണിക്കപ്പെടുന്നുണ്ടെങ്കിലും, അക്കാലത്ത് മാർ ബഹനാം സഹദായുടെ ഓർമ്മ മലങ്കരയിൽ അത്ര പ്രബലമായിരുന്നോ എന്നു സംശ യമാണ്. കാരണം ഉദയംപേരൂർ സുന്നഹദോസിനു മുമ്പുള്ള പള്ളികളി ലൊന്നുപോലും മാർ ബഹനാം സഹദായുടെ നാമത്തിലുള്ളവയായി കാണുന്നില്ല. എന്നാൽ മറ്റു പല പേർഷ്യൻ പിതാക്കന്മാരുടെ പേരുകളിൽ പള്ളികൾ ഉണ്ടായിരുന്നു താനും.

എങ്കിലും ഇക്കാര്യത്തിൽ ഒരു തീർപ്പു കൽപ്പിക്കുക ബുദ്ധിമുട്ടാണ്. കാരണം പല പള്ളികളുടെയും പേരുകൾ പിൽക്കാലത്തു മാറിയിട്ടുണ്ട്. നെസ്തോറിയൻ സഭയ്ക്കും, റോമാ വിശ്വാസം സ്വീകരിച്ച പൗരസ്ത്യ ക്രൈസ്തവർക്കും, മാർ ബഹനാം സഹദാ പരിശുദ്ധനാണെങ്കിലും കേര ളത്തിലെ റോമാ സുറിയാനിക്കാർക്ക് ഇദ്ദേഹത്തിന്റെ പേരിൽ പള്ളിക ളൊന്നുമില്ല. ഇത് ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് ഇദ്ദേഹം ഇവിടെ സ്മരിക്കപ്പെടാത്തതുകൊണ്ടാവണമെന്നില്ല. പിന്നീട് ലത്തീൻവല്ക്കരണ ത്തിൽ ഇദ്ദേഹത്തിന്റെ സ്മരണ നഷ്ടപ്പെട്ടതാവാനും മതി.

18-ാം നൂറ്റാണ്ടിൽ റോമാ സുറിയാനിക്കാരുടെ ഉപയോഗത്തിനായി കേര ളത്തിലുണ്ടായിരുന്ന ചില കൽദായ സുറിയാനി പഞ്ചാംഗങ്ങളിൽ *ധനു 10 - മാർ ബഹനാമിന്റെ പെരുന്നാൾ* എന്നു കാണുന്നുണ്ട്.

**ആദ്യ ദേവാലയം**

ലഭ്യമായ വിവരങ്ങൾ വെച്ച് മലങ്കരയിൽ മാർ ബഹനാം സഹദായുടെ നാമത്തിലുള്ള ആദ്യ ആരാധനാലയം കോട്ടയം താഴത്തങ്ങാടിയിലുള്ള കുരിശാണ്. കോട്ടയത്തെ ആദ്യ ക്രൈസ്തവ സ്ഥാപനവും ഇതാണ്. 16-ാം ശതകത്തിൽ കോട്ടയത്തെ ആദ്യ ക്രൈസ്തവ ദേവാലയമായ കോട്ടയം വലിയപള്ളി സ്ഥാപിക്കുന്നതിനു മുമ്പുതന്നെ ഈ കുരിശ് സ്ഥാപിച്ചതായി പറയുന്നു.

ഈ കുരിശിന്റെ നാമത്തിൽ നിന്നുമാണ് താഴത്തങ്ങാടിയിൽ പിൽക്കാലത്ത് സ്ഥാപിച്ച പള്ളിയും മാർ ബഹനാം സഹദായുടെ പേരിലായത്. എന്നാൽ ആ പള്ളി കക്ഷി വ്യവഹാരത്തിൽപ്പെട്ട് ജീർണ്ണിച്ചശേഷം പുതുക്കിപ്പണിതപ്പോൾ അത് *മാർ ബസേലിയോസ്, മാർ ഗ്രിഗോറിയോസ്* എന്നിവരുടെ പേരിലായി. ഇന്നും താഴത്തങ്ങാടിപ്പള്ളിയുടെ മുമ്പിലുള്ള കുരിശുപള്ളി മാർ ബഹനാൻ സഹദായുടെ നാമത്തിലാണ്.

## പുതുപ്പള്ളി പള്ളി

മാർ ബഹനാം സഹദായുടെ നാമത്തിൽ കേരളത്തിൽ സ്ഥാപിച്ചതിൽ ഇന്ന് ഏറ്റവും പ്രശസ്തമായ പള്ളി പുതുപ്പള്ളി വലിയപള്ളിയാണ്. ഇന്ന് ഈ പള്ളി മാർ ഗീവറുഗീസ് സഹദായുടെ നാമത്തിലാണ്. എന്നാൽ കൊല്ലവർഷം 732-ൽ (എ.ഡി. 1558) ഇപ്പോഴത്തെ പുതുപ്പള്ളി പള്ളിക്കു സമീപം *കൊച്ചുപള്ളിക്കുന്നിൽ* ആദ്യത്തെ പുതുപ്പള്ളിപ്പള്ളി സ്ഥാപിച്ചത് മാർ ബഹനാം സഹദായുടെ നാമത്തിലായിരുന്നു. ഇപ്പോഴത്തെ പള്ളിയിരിക്കുന്ന സ്ഥലത്തേയ്ക്ക് കൊല്ലവർഷം 815-ൽ (എ.ഡി. 1640) മാറ്റി സ്ഥാപിച്ചതും മാർ ബഹനാം സഹദായുടെ നാമത്തിലാണ്. തുടർന്ന് ആ പള്ളി പൊളിച്ച് കൊല്ലവർഷം 925-ൽ (എ.ഡി. 1750) പണിത പുതിയ പള്ളിയാണ് മാർ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ചത്.

പുതുപ്പള്ളിപ്പള്ളിയുടെ ചരിത്രപ്രകാരം മാർ ബഹനാം സഹദായുടെ നാമത്തിൽ കൊല്ലവർഷം 732-ൽ പണിത പള്ളിയുടെ വടക്കെ ഭിത്തി, പുതിയ പള്ളിയുടെ തെക്കെ ഭിത്തിയാക്കിയാണ് കൊല്ലവർഷം 925-ൽ പുതിയ പള്ളി പണിതത്. മാർ ബഹനാം സഹദായുടെ നാമത്തിലുള്ള പഴയ പള്ളിയുടെ മദ്ബഹാ അതേപടി നിലനിർത്തി. അത് പിൽക്കാലത്ത് *'മാർ ബഹനാം സഹദായുടെ മുറി'* എന്നറിയപ്പെട്ടു. ആണ്ടിലൊരിക്കൽ ധനു പത്തിന് മാർ ബഹനാം സഹദായുടെ പെരുന്നാൾ ദിവസം അവിടെ വിശുദ്ധ കുർബ്ബാന അർപ്പിക്കുക പതിവായിരുന്നു. ഇന്ന് പുതുപ്പള്ളിപ്പള്ളിയുടെ തെക്കെ വരാന്തയുടെ കിഴക്കുഭാഗത്തു കാണുന്ന മദ്ബഹാ ഇതാണ്. ഇന്നും പുതിയ കണക്കിനു മാർ ബഹനാം സഹദായുടെ പെരുന്നാളായ ഡിസംബർ പത്തിന് പുതുപ്പള്ളിപ്പള്ളിയിൽ ആ പെരുന്നാൾ ആഘോഷിക്കുന്നുണ്ട്.

## മറ്റു പള്ളികൾ

മാർ ബഹനാം സഹദായുടെ നാമത്തിൽ മലങ്കരയിൽ 13 പള്ളികളും മലബാർ സ്വതന്ത്ര സുറിയാനി സഭയ്ക്ക് (തൊഴിയൂർ സഭ) ഒരു ചാപ്പലുമുണ്ട്. തൊഴിയൂർ സഭാസ്ഥാപകരായ കാട്ടുമങ്ങാട്ട് ബാവാമാർ ഒളിച്ചു താമസിച്ച തേവനാൽ തടത്തിലെ (എറണാകുളം ജില്ല) മാർ ബഹനാം സഹദായുടെ നാമത്തിലുള്ള പള്ളിയുടെ സ്മാരകമായിയാണ് അവരുടെ

ആദ്യ ദേവാലയം ആ പേരിൽ തന്നെ തൊഴിയൂര് പണികഴിപ്പിച്ചത്. ഇവ കൂടാതെ മലങ്കരസഭയ്ക്ക് വെണ്ണിക്കുളത്ത് മാർ ബഹനാം സഹദായുടെ നാമത്തിൽ ഒരു സ്കൂളുമുണ്ട്.

## മാർ ബഹനാമിന്റെ പെരുന്നാൾ

പഴയ കണക്കിന് ധനു പത്തിനാണ് ബഹനാം സഹദായുടെ പെരുന്നാൾ. ഇത് ഡിസംബർ 23-ന് വരും. എന്നാൽ കലണ്ടർ പരിഷ്ക്കരണത്തോടെ ധനു മാസം ഡിസംബറിനു തുല്യമാക്കി. അതിനാൽ ഇന്ന് ഡിസംബർ പത്തിനാണ് അദ്ദേഹത്തിന്റെ പെരുന്നാൾ ആഘോഷിക്കുന്നത്. വടയാപറമ്പ് പോലുള്ള അപൂർവ്വം പള്ളികളിൽ മാത്രം ഡിസംബർ 23-ന് പഴയ കണക്കിന് മാർ ബഹനാം സഹദായുടെ പെരുന്നാൾ ആഘോഷിക്കുന്നു.

കൂനൻകുരിശു സത്യത്തിനു ശേഷം മലങ്കരയിൽ അന്ത്യോക്യൻ ക്രമങ്ങളും അതോടൊപ്പം അന്ത്യോക്യൻ സഭാ പഞ്ചാംഗവും പ്രചരിച്ചു. കേരളത്തിൽ ലഭ്യമായ ഏറ്റവും പഴയ അന്ത്യോക്യൻ ക്രമത്തിലുള്ള സഭാ പഞ്ചാംഗം 1734-ലെ തുമ്പമൺ പഞ്ചാംഗമാണ്. അതിൽ *ധനു പത്ത് - മാർ ബഹനാൻ സഹദായും സഹോദരി സാറായും നാല്പതു സഹദേന്മാരും കൂട്ടരും* എന്നു കാണുന്നുണ്ട്.

1793-ലെ ചാത്തന്നൂർ പഞ്ചാംഗത്തിൽ *ധനു പത്തിന് മാർ ബഹനാം സഹദായുടെയും ആ ദെഹത്തിന്റെ പെങ്ങൾ സാറായുടെയും ചങ്ങാതിമാരായ നാല്പതു സഹദെന്മാരുടെയും പെരുന്നാൾ* എന്നു ചേർത്തിട്ടുണ്ട്. ഇതേ കാലത്തുതന്നെ എഴുതിയ *നിരണം ഗ്രന്ഥവരിയിലെ* പദ്യ പഞ്ചാംഗത്തിൽ

> "ഭക്തിയോടെ പത്തിൽ മാർ ബഹനാ
> സഹദാ പെരുന്നാളും ഓർത്തു നാം
> എല്ലാപേരും കൈക്കൊള്ളണം"

എന്നും കാണുന്നുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയുടെ വി. കുർബാനക്രമത്തിൽ മാർ ബഹനാം സഹദായുടെ പെരുന്നാളുകൾക്കുള്ള പ്രത്യേക ഗീതങ്ങൾ ചേർത്തിട്ടുണ്ട്.

## മലയാള കൃതികൾ

ലഭ്യമായ വിവരങ്ങൾ വെച്ച് മാർ ബഹനാം സഹദായെപ്പറ്റി മലയാളത്തിലുള്ള ആദ്യ രചന 1948 വൃശ്ചികം ലക്കം *മലങ്കരസഭ മാസിക*യിൽ വി. കെ. മാത്യൂസ് കത്തനാർ (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോ

ലീത്തായും) എഴുതിയ ലേഖനമാണ്. ചെറുതെങ്കിലും സമഗ്രമായ ഒരു രചനയാണിത്.

മാർ ബഹനാം സഹദായെപ്പറ്റി രണ്ടു കൃതികൾ മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഡോ. കടവിൽ പൗലോസ് മാർ അത്താനാസ്യോസ് സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തി 1986-ൽ വെങ്ങോല മാർ ബഹനാം സുറിയാനിപ്പള്ളി പ്രസിദ്ധീകരിച്ച 47 പേജുള്ള *മാർ ബഹനാം സഹദായുടെ ചരിത്രം* എന്ന കൃതിയാണ് അവയിൽ പ്രഥമം. ഇതിഹാസങ്ങളിൽ അധിഷ്ടിതമായ ഈ കൃതി ഒരു ആധികാരിക ഗ്രന്ഥമല്ലെങ്കിലും ഒരു പരിശുദ്ധൻ എന്ന നിലയിൽ ബഹനാം സഹദായെ പരിചയപ്പെടുത്തുന്നതിൽ ഈ കൃതി വിജയിച്ചിട്ടുണ്ട്.

പരിമിതമായ വിവരങ്ങൾ മാത്രം ഉപയോഗിച്ച് എഴുതിയ രണ്ടാമത്തെ കൃതിയുടെ സ്ഥിതിയും വ്യത്യസ്തമല്ല. ഡോ. സാമുവൽ ചന്ദനപ്പള്ളി രചിച്ച 24 പേജുകൾ മാത്രമുള്ള *മാർ ബഹനാൻ സഹദാ* എന്ന ലഘു കൃതിയാണിത്. 1998-ൽ സിഡീസ് ബുക്ക്സ്, ചന്ദനപ്പള്ളിയാണ് ഈ കൃതി പ്രസിദ്ധീകരിച്ചത്. ഇവ രണ്ടും ഒഴികെ മാർ ബഹനാം സഹദായെപ്പറ്റി മലയാളത്തിൽ മറ്റു കൃതികളൊന്നും പ്രസിദ്ധീകരിക്കപ്പെട്ടതായി അറിവില്ല.

**ഉപസംഹാരം**

സ്വർഗ്ഗീയ കിരീടത്തിനുവേണ്ടി രാജകിരീടം ഉപേക്ഷിച്ച മാർ ബഹനാം സഹദാ, രക്തസാക്ഷികളായ പരിശുദ്ധന്മാരിൽ ഒരു അപൂർവ്വ വ്യക്തിത്വമാണ്. ആ പുണ്യവാന്റെ ജീവിതവും പ്രവർത്തനങ്ങളും എന്നും ക്രിസ്തീയ സമൂഹത്തിന് മാതൃകയും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത സർവ്വലോകത്തിനും കോട്ടയും ആണ്. ആ പിതാവിന്റെ പ്രാർത്ഥന നമുക്കും ആലംബമാകട്ടെ.

(*മാർ ബഹനാം സഹദാ, സോഫിയാ ബുക്സ്, കോട്ടയം, ഡിസംബർ, 2000*)

# 7

# പരിശുദ്ധിയുടെ ശാന്തത: വാകത്താനത്തു ബാവാ

ശാന്തവും സൗമ്യവുമായ മുഖം, അഗാധമായ കണ്ണുകൾ, മലങ്കരയിലെ രണ്ടാമത്തെ കാതോലിക്കായായ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമന്റെ ചരിത്രം ഓർക്കുമ്പോൾ മനസിൽ പതിയുന്ന ചിത്രമാണ്.

കോട്ടയത്തിനടുത്ത് വാകത്താനത്ത് കാരുചിറ എന്ന സാധാരണ കർഷക കുടുംബത്തിൽ പുന്നന്റെയും പുതുപ്പള്ളി കുട്ടൻചിറ ഉണിച്ചിയമ്മയുടെയും അഞ്ചാമത്തെ പുത്രനായി കൊല്ലവർഷം 1045 കുംഭം 23-ന് ജനിച്ച ഗീവർഗീസിന്റെ മാർതോമാ ശ്ലീഹായുടെ സിംഹാസനത്തിലേയ്ക്കുള്ള പാത പ്രാർത്ഥനയുടെയും വ്രതനിഷ്ഠയുടേതുമായിരുന്നു.

യാതൊരുവിധ വിദ്യാഭ്യാസ സൗകര്യവുമില്ലാതിരുന്ന വാകത്താനത്തു നിന്ന് കോട്ടയത്തെത്തി ബന്ധുവീടായ പടിഞ്ഞാറെക്കര താമസിച്ചാണ് ഗീവർഗീസ് തന്റെ മൂന്നു ക്ലാസ് വിദ്യാഭ്യാസം നിർവ്വഹിച്ചത്. ബാല്യത്തിൽ തനിക്കുണ്ടായ ഈ വൈഷമ്യം മറ്റാർക്കും ഉണ്ടാകരുതെന്ന ആഗ്രഹം മൂലം പിൽക്കാലത്ത് കോട്ടയം ഇടവക മെത്രാപ്പോലീത്തായായി വാകത്താനത്തു താമസമുറപ്പിച്ചപ്പോൾ വാകത്താനത്തും പരിസരങ്ങളിലും അനേകം വിദ്യാലയങ്ങൾ സ്ഥാപിക്കാൻ അദ്ദേഹം മുൻകൈ എടുത്തു. വിദ്യയുടെ ആദ്യപാഠങ്ങൾ പകർന്നുകൊടുത്തുകൊണ്ട് ഇന്നും നിലനിൽക്കുന്ന ആ സ്ഥാപനങ്ങൾ തിരുമേനിയുടെ ജീവിക്കുന്ന സ്മാരകങ്ങളാണ്. വിദ്യയുടെ വെളിച്ചം പകരുന്നതിൽ സഭയ്ക്കുള്ള ബാദ്ധ്യതയെപ്പറ്റി വ്യക്തമായ ഒരു ദർശനം ഇദ്ദേഹത്തിനുണ്ടായിരുന്നു. ഒരിക്കൽ വെള്ളിക്കുരിശു പണിയാൻ അനുമതി തേടിച്ചെന്ന നാലുന്നാക്കൽ പള്ളിക്കാരോട് *വെള്ളിക്കുരിശല്ല പള്ളിക്കൂടം* പണിയാനാണ് തിരുമേനി കൽപ്പിച്ചത്. പള്ളിക്കാർ അനുസരിച്ചു. നാലുന്നാക്കലിൽ പ്രാഥമിക വിദ്യാഭ്യാസ സൗകര്യവുമായി.

പ്രാഥമിക വിദ്യാഭ്യാസം അവസാനിപ്പിച്ച് കർഷകനായി മാറിക്കൊണ്ടിരുന്ന ഗീവർഗീസിന്റെ കർമഭൂമി നെൽവയലുകളിൽ ഒതുക്കാനായിരുന്നില്ല നിയോഗം. വാകത്താനം വലിയപള്ളി വികാരി കളപ്പുരയ്ക്കൽ പൗലൂസ് കത്തനാരുടെ പിൻഗാമിയായി ഇദ്ദേഹത്തെ പള്ളിയോഗം തിരഞ്ഞെടുത്തു. തീരുമാനം അംഗീകരിച്ച കോട്ടയം ഇടവകയുടെ കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ കൊ. വ. 1061 മിഥുനം ഒന്നിന്

ഗീവർഗീസിനെ കോറൂയോ ആയി പട്ടംകെട്ടി. കളപ്പുരയ്ക്കൽ അച്ചന്റെ അടുക്കൽ സുറിയാനിയുടെ ബാലപാഠങ്ങൾ അഭ്യസിച്ചശേഷം വൈദിക വിദ്യാഭ്യാസത്തിനായി പഴയസെമിനാരിയിൽ ചേർന്നു.

സെമിനാരിയിൽ പ്രഗൽഭ പണ്ഡിതരും മലങ്കര മൽപ്പാന്മാരുമായിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, കോനാട്ട് മാത്തൻ കത്തനാർ ഇവരുടെ കണ്ണിലുണ്ണിയായിയാണ് സമർത്ഥനും കഠിനാദ്ധ്വാനിയുമായ ശെമ്മാശൻ പഠനം പൂർത്തിയാക്കിയത്. കോനാട്ടു മൽപ്പാൻ ഓട്ടുവിളക്ക് സമ്മാനവും നൽകിയാണ് ശിഷ്യനെ സെമിനാരിയിൽ നിന്നു യാത്രയാക്കിയത്. ഇതിനിടയിൽ ഇംഗ്ലീഷിൽ ഉപരിപഠനം നടത്താനും സമയം കണ്ടെത്തി.

സെമിനാരി വിദ്യാഭ്യാസത്തെ തുടർന്ന് കളപ്പുരയ്ക്കൽ അച്ചന്റെ കൂടെ താമസിച്ച് സുറിയാനിയിൽ ഉപരിപഠനം നടത്തിവന്നിരുന്ന ശെമ്മാശനിൽ കടവിൽ അത്താനാസ്യോസ് ആകൃഷ്ടനായി തന്റെ സെക്രട്ടറിയായി നിയമിച്ചു. അന്നാരംഭിച്ച ആ ഗുരു-ശിഷ്യ അല്ലെങ്കിൽ പിതൃപുത്ര ബന്ധം തിരുമേനി കാലം ചെയ്യുന്നതുവരെ ദീർഘമായ പതിനെട്ടു വർഷം തുടർന്നു.

കൊല്ലവർഷം 1065 ഇടവം 20-നു കടവിൽ തിരുമേനി കുറിച്ചി വലിയ പള്ളിയിൽ വച്ച് ശെമ്മാശനെ യൗപ്പദ്‌യക്കിനോ സ്ഥാനത്തേക്കുയർത്തി. അക്കൂട്ടത്തിൽ കുറിച്ചി കല്ലാശേരിൽ പുന്നൂസ് എന്നൊരു ബാലന് കോറൂയോ സ്ഥാനവും നൽകുകയുണ്ടായി. ആ ബാലനാണ് പിന്നീട് പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ആയി സ്ഥാനമേറ്റത്.

രസകരവും മരണം വരെ നീണ്ടുനിന്നതുമായ ഒരാത്മബന്ധമാണ് ഈ രണ്ടു ശെമ്മാശന്മാർ തമ്മിൽ അന്നാരംഭിച്ചത്. സ്മര്യപുരുഷന്റെ വളർച്ചയുടെ ഏതാണ്ടെല്ലാ പടവുകളിലും സുപ്രധാന പങ്കുവഹിച്ചത് അന്നത്തെ പുന്നൂസ് ശെമ്മാശനായിരുന്നു. സ്മര്യപുരുഷൻ കൊ.വ. 1072 ചിങ്ങം 15-നു അകപ്പറമ്പ് പള്ളിയിൽ നവപൂജാർപ്പണം നടത്തിയപ്പോൾ ശുശ്രൂഷകനായിരുന്നത് പുന്നൂസ് ശെമ്മാശനാണ്. 1088 മകരം 26-ന് സ്മര്യപുരുഷനെ മേല്പട്ടസ്ഥാനത്തേക്കുയർത്തിയപ്പോൾ സഹകാർമികനായിരുന്നത് അപ്പോഴേക്കും നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്ന ഇദ്ദേഹമാണ്. 12 വർഷങ്ങൾക്കു ശേഷം കാരുചിറ മെത്രാച്ചനെ കാതോലിക്കാ സ്ഥാനത്തേക്കുയർത്തിയപ്പോൾ മുഖ്യകാർമ്മികനായിരുന്നതും, പിന്നീട് രോഗശയ്യയിൽ ശുശ്രൂഷിച്ചതും കല്ലാശ്ശേരിൽ മെത്രാച്ചനാണ്.

1066-ൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനായി കോട്ടയം സി.എം.എസ്. കോളജിൽ ചേർന്നെങ്കിലും പിറ്റേവർഷം കടവിൽ തിരുമേനിയോടൊപ്പം സിലോൺ യാത്രയ്ക്കു പോയതോടെ പഠനം മുടങ്ങി. ആ യാത്രയെപ്പറ്റി

ശെമ്മാശൻ എഴുതിയ അപ്രകാശിത കുറിപ്പുകൾ ചരിത്രപരമായും സാഹിത്യപരമായും പ്രധാന്യമുള്ളതാണ് (*കൊളംബ് യാത്രാവിവരണം*, സോഫിയാ ബുക്സ്, കോട്ടയം). മടങ്ങിയെത്തിയതോടെ ശെമ്മാശൻ പൂർണ സമയം കടവിൽ തിരുമേനിയുടെ അന്തേവാസിയായി.

വാകത്താനം പള്ളിക്കുവേണ്ടി ഇടവകപട്ടക്കാരനായി തിരഞ്ഞെടുത്തതാണെങ്കിലും വിവാഹിതനാകാനോ ഇടവക ഭരിക്കാനോ ഇദ്ദേഹത്തിനു യാതൊരു താൽപ്പര്യവും ഉണ്ടായിരുന്നില്ല. സന്യാസ ജീവിതത്തിന്റെ മനോഹാരിതയായിരുന്നു അദ്ദേഹത്തെ ആകർഷിച്ചത്. വീട്ടുകാരും ഗുരുവായ കടവിൽ തിരുമേനിയും ഈ ഉറച്ച തീരുമാനത്തിനു വഴങ്ങിയതോടെ അദ്ദേഹത്തിനു റമ്പാൻ സ്ഥാനം നൽകുവാൻ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അനുവദിച്ചു. തുടർന്ന് കടവിൽ മാർ അത്താനാസ്യോസ് ഇദ്ദേഹത്തിനു പൂർണശെമ്മാശൻ സ്ഥാനവും, 1072 ചിങ്ങം 4-നു കശീശാ സ്ഥാനവും ചിങ്ങം 14-നു റമ്പാൻ സ്ഥാനവും നൽകി സന്യാസി വൈദികനാക്കി. പ. പരുമല തിരുമേനിക്കും, ഗീവർഗീസ് റമ്പാന്റെ കഴിവുകളിൽ വിശ്വാസമുണ്ടായിരുന്നു 1897 വൃശ്ചികം 20-ന് വാകത്താനത്തു പള്ളിക്കയച്ച കൽപ്പനയിൽ ... *നമ്മുടെയും നിങ്ങളുടെയും വാത്സല്യമുള്ള ആളാകുന്ന ബഹു. നമ്മുടെ ഗീവറുഗീസു റമ്പാച്ചൻ ഇവിടെ നിങ്ങളോടുകൂടെ ഈ പള്ളിയിൽ താമസിക്കുന്നതുകൊണ്ടും ആത്മസംബന്ധമായും പള്ളിസംബന്ധമായും ഉള്ള എല്ലാക്കാര്യങ്ങളും വെടിപ്പായും യോഗ്യമായും നിങ്ങളിൽ നടന്നു കാണാൻ ഇടവരുമെന്നും നാം വിശ്വസിക്കുന്നു....* എന്ന് കാണുന്നു.

അങ്കമാലി ഭദ്രാസന ആസ്ഥാനമായ ആലുവാ തൃക്കുന്നത്തു സെമിനാരിയുടെ നിർമ്മാണ ചുമതല കടവിൽ തിരുമേനി ഏൽപ്പിച്ചത് ഗീവർഗീസ് റമ്പാനെയാണ്. നിശ്ചിത സമയത്തിനുള്ളിൽ ആലുവാ തൃക്കുന്നത്തു സെമിനാരി പണികഴിപ്പിച്ച് ഗുരുവിന്റെ അന്ത്യ അഭിലാഷം സാധിച്ചു കൊടുക്കാൻ ഇദ്ദേഹത്തിനു സാധിച്ചു.

അങ്കമാലി മെത്രാപ്പോലീത്തായുടെ സെക്രട്ടറി എന്ന നിലയിൽ ആ ഭദ്രാസനത്തിലെ മിക്കവാറും എല്ലാ പള്ളികളും റമ്പാൻ സന്ദർശിച്ചിരുന്നു. കണക്കു കേൾക്കുവാനും പ്രശ്നങ്ങൾ പരിഹരിക്കുവാനുമായി അനേക ദൂരം മഴനനഞ്ഞു നടന്നുവരെ വടക്കൻ പള്ളികൾ സന്ദർശിച്ച് ദിവസങ്ങളോളം താമസിച്ച് അത്തരം കാര്യങ്ങൾ വിജയകരമായി നടത്തിയിരുന്നു. സാമ്പത്തിക കാര്യങ്ങളിൽ ഇദ്ദേഹത്തിനുണ്ടായിരുന്ന സത്യസന്ധതയും കഴിവും സഭ മുഴുവൻ അംഗീകരിച്ചിരുന്നു.

മലങ്കരസഭ നടത്തിയ എക്കാലത്തെയും മഹാമേളയായ പുലിക്കോട്ടിൽ തിരുമേനിയുടെ പൗരോഹിത്യ സുവർണ ജൂബിലിയുടെ സാമ്പ

ത്തിക ചുമതല മുഴുവൻ യുവാവായ ഗീവർഗീസ് റമ്പാനായിരുന്നു. കൃത്യനിഷ്ഠ ഇദ്ദേഹത്തിന്റെ ജീവിതചര്യയായിരുന്നു. വരവുചിലവു കണക്കും ഡയറിയും അവസാനം വരെ കൃത്യമായി ഇദ്ദേഹം എഴുതി സൂക്ഷിച്ചിരുന്നു. ഈ കഴിവുകളെ കണ്ടറിഞ്ഞ് പരുമല സെമിനാരി മാനേജരാകാൻ പുലിക്കോട്ടിൽ തിരുമേനി ക്ഷണിച്ചെങ്കിലും അദ്ദേഹമതു വിനയപൂർവ്വം നിരസിച്ചു.

1902-ൽ പരിശുദ്ധ പരുമല തിരുമേനി മരണാസന്നനായപ്പോൾ അന്നു രോഗിയായിരുന്ന കടവിൽ തിരുമേനിയുടെ പ്രതിനിധിയായി പരുമലയിലെത്തിയത് ഗീവർഗീസ് റമ്പാനായിരുന്നു. ആ മഹാപരിശുദ്ധന് ഒരു പിൻഗാമിയെ റമ്പാനിൽ ഗുരുവായ കടവിൽ തിരുമേനി ദർശിച്ചിരുന്നു. പരുമല തിരുമേനി കാലം ചെയ്തതിനെ തുടർന്ന് ആ സ്ഥാനത്ത് കാരുചിറ റമ്പാനെ മേല്പട്ടക്കാരനായി വാഴിക്കണമെന്ന് കടവിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്തായ്ക്കെഴുതി. തന്റെ ശിഷ്യന്റെ വ്രതനിഷ്ഠയും പ്രാർത്ഥനാജീവിതവും ഒരു വ്യാഴവട്ടത്തിലധികമായി കണ്ടറിഞ്ഞിരുന്ന തിരുമേനിയുടെ ആഗ്രഹപൂർത്തീകരണത്തിന് പക്ഷേ ഒരു ദശവത്സരം കൂടി കഴിയേണ്ടി വന്നു. 1911-ലെ പിളർപ്പിനുശേഷം അബ്ദുള്ളാ പാത്രിയർക്കീസും കാരുചിറ റമ്പാനെ, മെത്രാൻ സ്ഥാനത്തേയ്ക്കു ക്ഷണിച്ചെങ്കിലും തന്റെ വിശ്വാസം വെടിയാൻ റമ്പാൻ തയാറായില്ല.

1907 വൃശ്ചികം 20-ന് കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തു. ഇത് റമ്പാന് താങ്ങാനാവാത്ത ആഘാതമായിരുന്നു. തിരുമേനിയുടെ നാൽപ്പതടിയന്തിരത്തിന്റെ പിറ്റേന്ന് റമ്പാൻ ആലുവായോട് വിടവാങ്ങി. കോട്ടയത്തു പഴയസെമിനാരിയിലെത്തി തന്റെ കൈവശമുണ്ടായിരുന്ന പൊതുമുതൽ പുലിക്കോട്ടിൽ തിരുമേനിയെ ഏൽപ്പിച്ച് കുറച്ചുകാലം അവിടെ കഴിഞ്ഞശേഷം വാകത്താനത്ത് വള്ളിക്കാട്ടു ദയറായിലെത്തി താമസമുറപ്പിച്ചു. തന്റെ വിശ്വസ്തശിഷ്യനും പണ്ഡിതനുമായ റമ്പാനെ പല സ്ഥാനങ്ങൾ ഏൽപ്പിക്കുവാൻ പ. വട്ടശേരിൽ തിരുമേനി ശ്രദ്ധിച്ചെങ്കിലും റമ്പാൻ ഒഴിഞ്ഞു മാറി. എന്നാൽ പ്രശ്നപരിഹാരത്തിനു പ്രതിനിധിയായി പ. വട്ടശ്ശേരിൽ തിരുമേനി നിർദേശിച്ചിടങ്ങളിൽ അത് നിവർത്തിക്കാൻ മടിച്ചില്ല.

താൻ തയാറാക്കിയ സഭാപഞ്ചാംഗം അച്ചടിപ്പിക്കുന്നതിനാണ് 1907-ൽ ഗീവർഗീസ് റമ്പാൻ പഴയസെമിനാരിയിൽ താമസിച്ചത്. ശ്രദ്ധേയമായ ഒരു ചരിത്രരേഖയാണ് ഈ പഞ്ചാംഗം. 1907-ൽ താനിറക്കിയ സഭാപഞ്ചാംഗത്തിന്റെ പരിഷ്കരിച്ച പതിപ്പാണ് 1908-ൽ പ്രസിദ്ധീകരിച്ചത്. കലണ്ടർ എന്നതിലുപരി ഒരു സഭാ ഡയറക്ടറി കൂടിയായിരുന്നു ഈ കൃതികൾ. റമ്പാന്റെ ഗവേഷണശ്രമങ്ങളുടെയും വേദജ്ഞാനത്തിന്റെയും പ്രത്യക്ഷ തെളിവാണീ രേഖകൾ. അക്കാലത്തെ മലങ്കരസഭയുടെ

ഏതാണ്ട് പൂർണമായ വിവരണം ഈ കൃതികളിൽ നിന്നു ലഭ്യമാണ്. അസാമാന്യ പണ്ഡിതനും ശ്രേഷ്ഠ മല്പാനുമായിരുന്നു പ. വാകത്താനത്തു ബാവാ. മൗദ്യോനൂസാ ക്രമം, സദൃശ്യവാക്യങ്ങൾ, മക്കാബിയരുടെ പുസ്തകം, പുതിയനിയമം മുഴുവൻ എന്നിവ അദ്ദേഹം സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തി. വിപുലമായ ഒരു ശിഷ്യസമ്പത്ത് അദ്ദേഹത്തിനുണ്ടായിരുന്നു. പ. പാമ്പാടി തിരുമേനിയേപ്പോലെയുള്ളവർ ആത്മീയ ഗുരുവായി കണക്കാക്കിയിരുന്നതും ഇദ്ദേഹത്തെയാണ്.

പ. പിതാവിന്റെ മറ്റൊരു ശ്രദ്ധേയ സംഭാവന അദ്ദേഹം ഡയറി രൂപത്തിലെഴുതിയ *സഭാജീവിത നാൾവഴി*യാണ്. തന്റെ സഭാജീവിതം മുഴുവനും സമഗ്രവും സൂഷ്മവുമായി പ്രതിപാദിക്കുന്ന ഇത് അക്കാലത്തെ സഭാചരിത്രത്തിന്റെ ഒരു ദൃക്സാക്ഷി വിവരണം കൂടിയാണ്. ഇതിന്റെ ഭാഗമാണ് 1891-ലെ കൊളംബ് യാത്രാവിവരണം. പ. പിതാവിന്റെ അഗാധമായ വേദപുസ്തക പരിജ്ഞാനത്തിന്റെ തെളിവാണ് വിവിധ അവസരങ്ങളിൽ പ്രസംഗത്തിനായി അദ്ദേഹം ആവർത്തനം കൂടാതെ അവലംബിച്ചിരിക്കുന്ന വേദവാക്യങ്ങൾ.

തന്റെ പ്രഥമ ഗുരുവായ കളപ്പുരയ്ക്കലച്ചൻ സ്ഥാപിച്ച ചെറിയൊരു ചാപ്പലും ഏതാനും മുറികളുമുണ്ടായിരുന്ന വള്ളിക്കാട്ടു ദയറാ താനാഗ്രഹിച്ച സന്യാസജീവിതത്തിന് ഏറ്റവും അനുയോജ്യമായിരുന്നു. പിന്നീട് തന്റെ മരണം വരെ അദ്ദേഹം താമസിച്ചത് വള്ളിക്കാട്ടു ദയറായിലായിരുന്നു. റമ്പാൻ അവിടെ സ്ഥിരതാമസമാക്കിയതോടെ പ്രാർത്ഥനയിലും ദൈവസംസർഗത്തിലും കഴിയാനാഗ്രഹിക്കുന്ന അനേകർ അവിടേയ്ക്ക് ആകൃഷ്ടരായി. നോയമ്പുകാലങ്ങളിൽ അപ്രകാരം അവിടെ താമസിച്ചു ധ്യാനിച്ചിരുന്നവരിലൊരാളാണ് അന്ന് റമ്പാനായിരുന്ന പരിശുദ്ധ പാമ്പാടി തിരുമേനി. റമ്പാന് ഇടയ്ക്കിടെ വാകത്താനം പള്ളിക്കാര്യത്തിലിടപെടേണ്ടിയും വന്നു.

ഒരു യഥാർത്ഥ തപസിക്കനുസൃതമായ ജീവിതമായിരുന്നു വള്ളിക്കാട്ടു ദയറായിൽ റമ്പാൻ നയിച്ചിരുന്നത്. പ്രാർത്ഥനയും ദൈവസംസർഗവും നിറഞ്ഞ ആ ജീവിതത്തിൽ കഠിനാദ്ധ്വാനവും ഒരു ഭാഗമായിരുന്നു. തനിക്കാവശ്യമായ വസ്ത്രങ്ങൾ - പൗരോഹിത്യ വസ്ത്രങ്ങൾ അടക്കം - മുഴുവൻ സ്വയം തുന്നിയാണ് ഉപയോഗിച്ചിരുന്നത്. ആശാരിപ്പണിക്കാവശ്യമായ ഉപകരണങ്ങൾ മുഴുവൻ സമ്പാദിച്ച് മരപ്പണി ചെയ്യുക, കല്പണി ചെയ്യുക തുടങ്ങിയവും റമ്പാന്റെ ജീവിതചര്യയിൽപെട്ടിരുന്നു. മേല്പട്ടക്കാരനും പൗരസ്ത്യ സഭയുടെ തലവനുമായിട്ടും ഈ അദ്ധ്വാന ജീവിതം അദ്ദേഹം അവസാനിപ്പിച്ചില്ല.

തച്ചുശാസ്ത്രത്തിൽ അസാമാന്യ താൽപ്പര്യമുണ്ടായിരുന്ന ഇദ്ദേഹം

അക്കാലത്ത് വാകത്താനത്തും പരിസരങ്ങളിലുമുണ്ടായിരുന്ന പെരുന്തച്ചന്മാരെ വരുത്തി ആ ശാസ്ത്രത്തെപ്പറ്റി ചർച്ച ചെയ്തിരുന്ന വിവരം അഭിമാനപൂർവമാണ് അന്നാട്ടിലെ വിശ്വകർമ്മജർ ഇന്നും ഓർക്കുന്നത്. അദ്ദേഹം ദേഹവിയോഗം ചെയ്തപ്പോൾ ശങ്കരനാചാരി രചിച്ച വിലാപകാവ്യം തന്നെ ഈ ബന്ധത്തിനുത്തമ ദൃഷ്ടാന്തമാണ്.

പക്ഷേ വള്ളിക്കാട്ടു ദയറായുടെ നാലു ചുവരുകൾക്കുള്ളിൽ ഒതുങ്ങാനുള്ളതായിരുന്നില്ല അദ്ദേഹത്തിന്റെ ജീവിതം. 1912-ൽ അദ്ദേഹത്തെ മേല്പട്ടസ്ഥാനത്തേക്കു തിരഞ്ഞെടുത്തു. സ്ഥാനമാനങ്ങളിൽ താൽപ്പര്യമില്ലാതിരുന്ന റമ്പാൻ ശക്തമായി എതിർത്തു. പക്ഷേ സഭ തീരുമാനവുമായി മുമ്പോട്ടുപോയി. അവസാനം തന്റെ മേല്പട്ടസ്ഥാനാരോഹണത്തിന്റെ തലേന്നു മാത്രമാണ് റമ്പാൻ തന്റെ സമ്മതം നൽകിയത്.

അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന പരിശുദ്ധ അബ്ദൽ മ്ശിഹാ, മലങ്കരയിലെ പ്രഥമ കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമന്റെ സഹകരണത്തോടെ 1913 മകരം 26-നു ചെങ്ങന്നൂർ പള്ളിയിൽ വച്ച് ഗീവർഗീസ് റമ്പാനെ മാർ പീലക്സീനോസ് എന്ന പേരിൽ കോട്ടയം, അങ്കമാലി ഇടവകകളുടെ മെത്രാപ്പോലീത്താ ആയി വാഴിച്ചു. അന്ത്യോക്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായും ചേർന്ന് ആധുനിക കാലത്തു നടത്തിയ ഏക മേല്പട്ട സ്ഥാനാരോഹണമായിരുന്നു ഇത്.

അടുത്ത ഒരു വ്യാഴവട്ടക്കാലം വള്ളിക്കാട്ടു ദയറായിൽ ആസ്ഥാനമുറപ്പിച്ച് ശാന്തവും എന്നാൽ ശക്തവുമായ ഇടവക ഭരണമാണ് ഇദ്ദേഹം നടത്തിയത്. ദയറാ നവീകരിച്ചതും വിപുലീകരിച്ചതും ഇക്കാലത്താണ്. ഇക്കാലത്ത് അദ്ദേഹം മുൻകൈയെടുത്ത് സ്ഥാപിച്ചതും നവീകരിച്ചതുമായ ദേവാലയങ്ങൾ അനേകമാണ്. കോട്ടയം ഭദ്രാസനത്തിൽ മാത്രം ഒതുങ്ങിയ ഒന്നായിരുന്നില്ല അദ്ദേഹത്തിന്റെ ഭരണകാലം. മലങ്കരയിലാകമാനം അദ്ദേഹം അന്ന് നിറഞ്ഞുനിന്നിരുന്നു എന്നാണ് ചരിത്രം. തെക്കും വടക്കും വൈദിക കർമ്മങ്ങൾക്കും പ്രശ്നപരിഹാരത്തിനും നിയോഗിക്കപ്പെട്ടത് അദ്ദേഹമായിരുന്നു. പ. പരുമല തിരുമേനിക്കുശേഷം മലങ്കര മുഴുവൻ - സമഗ്ര മേഖലയിലും - പ്രഭവിതറിയ ഏക ഇടവക മെത്രാപ്പോലീത്തായായിരുന്നു മാർ ഗീവർഗീസ് പീലക്സീനോസ്. പരുമല തിരുമേനി കാലം ചെയ്തപ്പോൾ മുതൽ തന്റെ ജീവിതാവസാനം വരെ ഏതാണ്ടെല്ലാ വർഷവും പെരുനാളിലെ മുഖ്യ കാർമ്മികൻ ഇദ്ദേഹമായിരുന്നു.

തന്റെ ഇടവക ഭരണകാലത്ത് സ്കൂളുകൾ സ്ഥാപിച്ചതുപോലെ തന്നെ ശ്രദ്ധപതിപ്പിച്ച ഒന്നാണ് റോഡുകളുടെ നിർമാണം. നല്ലൊരു സംഘാടകൻ ആയിരുന്ന തിരുമേനിയുടെ ശ്രമഫലമാണ് വാകത്താനം

പ്രദേശത്തെ പല റോഡുകളും. ഈദൃശ ശ്രമങ്ങളിലെല്ലാം തിരുമേനി യുടെ പിൻബലം ഇടമന ഇല്ലത്ത് കൃഷ്ണൻ നമ്പൂതിരിയുടെ നേതൃത്വ ത്തിലുള്ള നാട്ടുകാരുടെ കമ്മിറ്റികളായിരുന്നു. വാകത്താനം പോസ്റ്റാ ഫീസും ഇദ്ദേഹത്തിന്റെ സാമൂഹ്യപ്രവർത്തനത്തിന്റെ ഫലമാണ്. വാക ത്താനത്താരംഭിച്ച പരസ്പരസഹായ സംഘമാണ് അദ്ദേഹത്തിന്റെ മറ്റൊരു സാമൂഹിക സേവനം.

മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ആരോഹണം ഇവി ടെയും അവസാനിച്ചില്ല. 1925-ൽ അദ്ദേഹത്തെ പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തേക്കു തിരഞ്ഞെടുത്തു. തന്നെ ഈ സ്ഥാനത്തു നിന്നും ഒഴി വാക്കണമെന്ന് സ്ഥാനമോഹമില്ലാതിരുന്ന മെത്രാപ്പോലീത്താ പല ന്യായ ങ്ങൾ നിരത്തി അപേക്ഷിച്ചു. അപേക്ഷ നിരസിക്കപ്പെട്ടു. ഗുരുവും മല ങ്കര മെത്രാപ്പോലീത്തായുമായ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസി നോട്, തന്നെ ഈ സ്ഥാനത്തു നിന്നും ഒഴിവാക്കണമെന്നു ശുപാർശ ചെയ്യാൻ മാമ്മൻ മാപ്പിളയോടു പറഞ്ഞു, മാമ്മൻ മാപ്പിളയാകട്ടെ പകരം സ്ഥാനമേൽക്കാൻ നിർബന്ധിക്കുകയാണ് ചെയ്തത്. അവസാനം സഭ യുടെ നിർബന്ധം ദൈവത്തിന്റെ ഹിതമെന്നു സമാധാനിച്ച തിരുമേനി സമ്മതിക്കുകയും തുടർന്ന് 1925 ഏപ്രിൽ 30-ന് അദ്ദേഹത്തെ നിരണം പള്ളിയിൽ വച്ച് മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ എന്ന പേരിൽ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്തു.

താൻ പൗരസ്ത്യ സഭാദ്ധ്യക്ഷനായതിന്റെ പിറ്റേന്ന് ബഥനി ആശ്രമ ത്തിലെ ഫാദർ പി. റ്റി. ഗീവർഗീസിനെ, മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്ക്കോപ്പാ ആയി വാഴിച്ചു. പിന്നീട് റോമൻ കത്തോലിക്കാ സഭയിൽ ചേരുകയും മലങ്കര റീത്ത് സ്ഥാപിക്കുകയും ചെയ്ത ഇദ്ദേഹ മാണ് പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവാ വാഴിച്ച ഏക മേല്പട്ടക്കാ രൻ.

പ. അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ കല്പനയും, മലങ്കരസഭ യുടെ അഭിലാഷവുമനുസരിച്ച് മലങ്കര സുന്നഹദോസിനാൽ മാത്രം വാഴിക്കപ്പെട്ട ആദ്യത്തെ കാതോലിക്കായായിരുന്നു പ. ഗീവർഗീസ് പ്രഥ മൻ എന്ന വാകത്താനത്തു ബാവാ. തന്നെ മഹത്തായ ഈ സ്ഥാനത്തേ യ്ക്കുയർത്തിയപ്പോൾ ആ പരിശുദ്ധ പിതാവിന്റെ ശ്രദ്ധ തിരിഞ്ഞത് മല ങ്കരയിൽ പുതുതായി രൂപംകൊണ്ട കാതോലിക്കേറ്റിന് വ്യക്തമായ ഒരു രൂപവും ഭാവവും സ്ഥാനചിഹ്നങ്ങളടക്കം രൂപപ്പെടുത്തി, ഇത് വ്യവസ്ഥാ പിതവും തുടർച്ചാ സ്വാഭാവമുള്ളതുമായ ഒന്നാക്കി മാറ്റുന്നതിലേയ്ക്കാ യിരുന്നു. പൗരസ്ത്യ കാതോലിക്കായ്ക്ക് മുതലവായൻ മുടിയും അൽമ ത്തിക്കാപ്പയുമടക്കം മലങ്കരസഭാ പാരമ്പര്യത്തിലുള്ള പൂർണ്ണ അംശ വസ്ത്രം, ഇന്നു പൗരസ്ത്യ കാതോലിക്കായുടെ ഔദ്യോഗിക അംശവടി

യായ പാമ്പിൻതലയില്ലാത്ത ഇരട്ടപ്പത്തി വടി, ചുമന്ന കല്പ്പന മുദ്ര, ചുമന്ന തലക്കെട്ടോടുകൂടിയ കല്പനക്കടലാസ് - ഇങ്ങനെ കാതോലിക്കേറ്റിന്റെ സ്വതന്ത്ര നിലനിൽപ്പും പരമാധികാരവും വ്യക്തമാക്കുന്ന അടിസ്ഥാന വസ്തുക്കൾ ഈ പരിശുദ്ധ പിതാവിന്റെ നിർമ്മാണ ചാതുരിക്കു മുമ്പിൽ രൂപംകൊണ്ടു. തന്റെ ആസ്ഥാനമായ വാകത്താനം വള്ളിക്കാട്ടു ദയറായെ സിംഹാസന പള്ളിയായി ഉയർത്തി. ഇത് കാതോലിക്കേറ്റിന്റെ സ്ഥിരം ആസ്ഥാന ദയറായാവണമെന്ന് പ. പിതാവ് ആഗ്രഹിച്ചതിനാലാവണം ഒരു ഇടവകയായി രൂപപ്പെടുത്താതിരുന്നത്. ഈ സ്ഥാപനത്തെ സഭയും അങ്ങനെ കണ്ടിരുന്നു എന്നതിന്റെ തെളിവാണ് പിന്നീട് പ. വട്ടശേരിൽ തിരുമേനി ഈ സ്ഥാപനത്തെ *കാതോലിക്കേറ്റിന്റെ നിധി* എന്ന് വിശേഷിപ്പിച്ചത്.

പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കപ്പെട്ട ശേഷവും അദ്ദേഹം കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയി തുടർന്നു. എങ്കിലും മലങ്കരയിൽ തെക്കും വടക്കുമുള്ള പള്ളികൾ സന്ദർശിക്കുന്നതിനും ശുശ്രൂഷകൾ നടത്തുന്നതിനും സ്വീകരണങ്ങൾ ഏറ്റുവാങ്ങുന്നതിനും അദ്ദേഹം സമയം കണ്ടെത്തി. ചെറുപ്പത്തിലെ തനിക്കു ബാധിച്ച അപ്പന്റിസൈറ്റിസ് എന്ന അസുഖത്തിന്റെ ആക്രമണവും പ്രായത്തിന്റെ ക്ഷീണവും തുടരെ യാത്ര ചെയ്യുന്നതിൽ അദ്ദേഹത്തിനു തടസമായി നിന്നു. എങ്കിലും തന്റെ പരിപാലനത്തിൽ ഏൽപ്പിക്കപ്പെട്ടിരുന്ന അജഗണങ്ങളെ എല്ലാം നേരിട്ടു കാണാനുള്ള ആഗ്രഹം അദ്ദേഹത്തിനുണ്ടായിരുന്നു. മലങ്കരയിലെ എല്ലാ പള്ളികൾക്കുമായി 1926 മിഥുനം പതിനാറിനു അദ്ദേഹം അയച്ച ഇടയലേഖനത്തിൽ നിന്നും ഇതു വ്യക്തമാകുന്നുണ്ട്.

തന്നെ നിരന്തരം ശല്യപ്പെടുത്തിയിരുന്ന ഉദരരോഗം അസഹ്യമായതിനെതുടർന്ന് അഭ്യുദയകാംക്ഷികളുടെ നിർബന്ധത്തിനു വഴങ്ങി അദ്ദേഹം നെയ്യൂരിൽ ഡോ. സോമർവെല്ലിന്റെ വിദഗ്ധ ചികിത്സക്കായി പോയി. 1928 വൃശ്ചികം പതിനാറിന് തിരുവനന്തപുരം പള്ളിയിൽ അദ്ദേഹം കുർബാന ചൊല്ലി. ഇതദ്ദേഹത്തിന്റെ അവസാന ദിവ്യബലിയർപ്പണമായിരുന്നു. തുടർന്ന് തിരുവിതാംകോട് പള്ളിയും സന്ദർശിച്ചു.

നെയ്യൂരിൽ വിജയകരമായി നടത്തിയ ഓപ്പറേഷനു ശേഷം അവിടെ വിശ്രമിച്ചുകൊണ്ടിരുന്ന തിരുമേനി 1918 ഡിസംബർ 18-നു ഞായറാഴ്ച രാവിലെ പെട്ടെന്നു കാലം ചെയ്തു. അതോടെ മലങ്കരസഭയ്ക്ക് ഒരു മഹാപുരോഹിതൻ നഷ്ടപ്പെട്ടെങ്കിലും ഒരു പരിശുദ്ധൻ ജനിക്കുകയായിരുന്നു. ഇന്ന് അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന വള്ളിക്കാട്ടു ദയറായിൽ എത്തിച്ചേരുന്ന - ആ പുണ്യവാന്റെ മദ്ധ്യസ്ഥത കൊണ്ടു ഫലം നേടിയ - ജനസഹസ്രങ്ങൾ പറയുന്നതും അതാണ്. മലങ്കരസഭ

അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടില്ലെങ്കിലും ജനഹൃദയങ്ങളിൽ അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ ആ സ്ഥാനം നേടിക്കഴിഞ്ഞു.

ഗുരു, ശിഷ്യനെക്കൊണ്ടും മുൻഗാമി പിൻഗാമിയെക്കൊണ്ടും കീർത്തിമാനാകുന്നു എന്നൊരു ചൊല്ലുണ്ട്. ആ അർത്ഥത്തിൽ പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവാ രണ്ടുവിധത്തിൽ ഭാഗ്യവാനാണ്. പ്രശസ്തരും പരിശുദ്ധരുമായ രണ്ടു പിൻഗാമികളാണ് അദ്ദേഹത്തിനുണ്ടായത്. പൗരസ്ത്യ കാതോലിക്കാ ആയി പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും, കോട്ടയം മെത്രാപ്പോലീത്താ ആയി പരിശുദ്ധ പാമ്പാടി തിരുമേനിയും.

(*മലങ്കരസഭ മാസിക, ഡിസംബർ, 2002*)

# 8

# പെരിനാട്ടു നിന്നും പെരുമയിലേക്ക്

അപൂർവ്വം ചില ജനപ്രിയ രാഷ്ടീയ നേതാക്കൾക്കൊഴികെ കേരള ചരിത്രത്തിൽ മറ്റാർക്കും ലഭിക്കാത്ത വിപുലമായ ഒരു അന്ത്യയാത്രയും കബറടക്കവുമാണ് മലങ്കരയിലെ ആറാമത്തെ കാതോലിക്കായായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായ്ക്കു ലഭിച്ചത്. മലങ്കരസഭയുടെ ചരിത്രത്തിലെ ഏറ്റവും ദൈർഘ്യ മേറിയ രണ്ടാമത്തെ നഗരികാണിക്കലായി (ഏറ്റവും ദൈർഘ്യമേറിയത് കുന്നംകുളം മുതൽ പുത്തൻകാവു വരെ നടന്ന പുത്തൻകാവിൽ കൊച്ചു തിരുമേനിയുടേത്) കോട്ടയത്തുനിന്നും ശാസ്താംകോട്ടയിലെ ഈപ്പൻ കുന്നിലെത്തിയതിനിടെ മലങ്കരസഭയുടെ മഹാചാര്യന് - നസ്രാണി ജാത്യാഭിമാനത്തിന്റെ കാവൽഭടന് - ലഭിച്ചത് പതിനായിരങ്ങളുടെ അന്ത്യോപചാരമായിരുന്നു.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഉൾക്കരുത്തും, ഭാരതീയ സന്യാ സത്തിന്റെ ഔന്നിത്യവും, മലയാളികളുടെ സാർവജനീന സമഭാവനയും, നസ്രാണി പൈതൃകത്തിന്റെ ആത്മാഭിമാനവും സമന്വയിച്ച ഈ വലിയ പിതാവിന്റെ ഇഹലോകജീവിതത്തിന്റെ തുടക്കം മുതൽ അവസാനം വരെയും ദൈവാനുഗ്രഹം കരകവിഞ്ഞൊഴുകുകയായിരുന്നു. സൂക്ഷ്മ മായി പരിശോധിച്ചാൽ തന്റെ ജീവിതാരോഹണത്തിന്റെ ഓരോ പടിയിലും ദൈവാനുഗ്രഹത്തിന്റെ കരസ്പർശം കാണാം.

വീട്ടിലെ സാഹചര്യവും സ്വപിതാവിന്റെ ആഗ്രഹവുമനുസരിച്ചായിരു ന്നെങ്കിൽ പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുളയുടെ മൂത്ത പുത്രനായ മാത്യൂസ്, കൊപ്രാക്കച്ചവടവും നെൽകൃഷിയുമുള്ള ഒരു ഗൃഹ സ്ഥനായി പെരിനാടിന്റെ നാലതിരുകൾക്കുള്ളിൽ അവസാനിക്കുമായി രുന്നു. എന്നാൽ ദൈവാനുഗ്രഹം അദ്ദേഹത്തെ പെരിനാട്ടു പള്ളിയോഗ തീരുമാനമായി തേടിയെത്തി. തങ്ങളുടെ ഇടവകപ്പട്ടക്കാരനായി അവർ മാത്യൂസിനെ തിരഞ്ഞെടുത്തത് അംഗീകരിക്കാൻ പിതാവ് നിർബന്ധി തനായി.

ഒരു വിവാഹിത ഇടവകപ്പട്ടക്കാരനാകണമെന്ന പിതാവിന്റെ ആഗ്ര ഹവും സന്യാസി പട്ടക്കാരനാകാനുള്ള സ്വന്തം ആഗ്രഹവും സംഘർഷ ത്തിലായപ്പോൾ പിതാവിനുണ്ടായ ദുരനുഭവങ്ങളുടെ രൂപത്തിൽ ദൈവാ നുഗ്രഹം അദ്ദേഹത്തെ വീണ്ടും തേടിയെത്തി. മാത്യൂസ് ശെമ്മാശന് അവി വാഹിത പട്ടക്കാരനാകാനുള്ള പിതാവിന്റെ അനുമതി ലഭിച്ചു.

പട്ടിണിയുടെ പരിവട്ടമായ ഓതറ ദയറായിലേക്ക് മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ, മാത്യൂസച്ചനെ നിയമിച്ചപ്പോഴും ദൈവാനുഗ്രഹം അദ്ദേഹത്തെ തേടിയെത്തുകയായിരുന്നു. ദാരിദ്ര്യവും, അദ്ധ്വാനവും അസുഖങ്ങളും നിറഞ്ഞ പത്തുവർഷത്തെ ഓതറ ദയറാവാസം മാത്യൂസച്ചനെ ഉരുക്കുമൂശയിൽ ഊതിക്കാച്ചിയ പത്തരമാറ്റ് തങ്കമായി രൂപാന്തരപ്പെടുത്തി.

എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് വിളിച്ചടുപ്പിക്കപ്പെട്ട മാത്യൂസ് കത്തനാരെ മേല്പട്ടസ്ഥാനം നൽകി വിശാലവും എന്നാൽ ശുഷ്കവുമായ കൊല്ലം ഭദ്രാസനത്തിലേക്കു നിയമിച്ചതും ദൈവാനുഗ്രഹമായി വേണം കരുതാൻ. മൂന്നു പതിറ്റാണ്ടിലധികം കാലംകൊണ്ട് കൊല്ലത്തെ എല്ലാ നിലയിലും ഏറ്റവും മികച്ച ഭദ്രാസനമാക്കി തന്റെ സംഘടനാപാടവവും, നേതൃത്വശേഷിയും തെളിയിക്കാൻ ഇത് അവസരമൊരുക്കി.

മാർ കൂറിലോസ് മെത്രാപ്പോലീത്തായെ മലങ്കരസഭയുടെ മഹാപുരോഹിതനായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്ക് തിരഞ്ഞെടുത്തു വാഴിച്ചതിലും, അതിലുപരി അത് കോടതിയിൽ ചോദ്യം ചെയ്യപ്പെട്ടതിലും ദൈവാനുഗ്രഹത്തിന്റെ തലോടൽ കാണാം. ബഹു. സുപ്രീം കോടതിയുടെ മേൽനോട്ടത്തിൽ മലങ്കര അസോസിയേഷൻ കൂടി അദ്ദേഹത്തിന്റെ സ്ഥാനം അംഗീകരിക്കുകയും അതുവഴി അത് ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്തതായിത്തീരുകയും ചെയ്തു.

പിന്നീട്, തൊണ്ണൂറ്റിഒന്നാം വയസിലും വി. കുർബാന അർപ്പിക്കുവാനും മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നടത്തുവാനും സാദ്ധ്യമാക്കിയ വലിയ ദൈവകൃപ.

മലങ്കരസഭാദ്ധ്യക്ഷന്മാരെ പിന്തുടരുന്ന *ആറിന്റെ* ദൗർഭാഗ്യം മാർ മാത്യൂസ് ദ്വിതീയൻ ബാവായെയും പിടികൂടിയിരുന്നോ? യുക്തിസഹജമായ വിശദീകരണമൊന്നുമില്ലെങ്കിലും *ആറും നൂറും കൊള്ളില്ല* എന്നൊരു വിശ്വാസം മലയാളികൾക്കുണ്ട്. ഇത് ശരിയാണെന്നു വിശ്വസിക്കത്തക്ക വിധമാണ് മലങ്കരസഭാദ്ധ്യക്ഷന്മാരുടെ ഗതി.

മാർത്തോമ്മാ മെത്രാന്മാരിൽ മഹാനായ ഒന്നാം മാർത്തോമ്മായെ ഒഴിവാക്കിയാൽ ഏറ്റവും പ്രഗൽഭൻ വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മാ ആയിരുന്നു. റോമൻ കത്തോലിക്കരും തച്ചിൽ മാത്തുത്തരകനും ചേർന്ന് ആദ്യവും പിന്നീട് വേലുത്തമ്പിയും അഴിച്ചുവിട്ട കഠിനപീഡകളാൽ പ്രക്ഷുബ്ദ്ധമായിരുന്നു അദ്ദേഹത്തിന്റെ ഭരണകാലം. അന്ത്യകാലത്ത് ദീയസ്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാനും അദ്ദേഹത്തിന്റെ സ്വൈര്യം കെടുത്തി.

മാർ ദീവന്നാസ്യോസ് ആറാമനെന്ന പ. വട്ടശ്ശേരിൽ തിരുമേനിയേയും ഈ ദൗർഭാഗ്യം പിന്തുടർന്നു. ജീവിതകാലത്ത് വധശ്രമത്തിനു വരെ വിധേയനാകേണ്ടി വന്ന അദ്ദേഹത്തിന്റെ സ്മരണയെപ്പോലും കാലം ചെയ്തു ഏഴു പതിറ്റാണ്ടു കഴിഞ്ഞിട്ടും ഒരു വിഭാഗം വേട്ടയാടുകയാണ്.

മലങ്കരയിലെ ആറാമത്തെ കാതോലിക്കായായിരുന്ന മാർ മാത്യൂസ് ദ്വിതീയൻ ബാവായുടെ ദൗർഭാഗ്യം ഇത്തിൾക്കണ്ണികളായിരുന്നു. എല്ലാ അർത്ഥത്തിലും ഒരു വടവൃക്ഷമായിരുന്നു പ. പിതാവ്. ഒമ്പതു പതിറ്റാണ്ടിലധികംകാലം നിരന്തരമായി വളർന്ന്, നാലു ഭാഗങ്ങളിലും ശിഖരങ്ങൾ വീശി, ആയിരങ്ങൾക്ക് തണലും അഭയസ്ഥാനവും നൽകിയ വടവൃക്ഷം – വരൾച്ചയോ കൊടുങ്കാറ്റോ ബാധിക്കാത്ത വടവൃക്ഷം – അതായിരുന്നു പ. പിതാവ്. എന്നാൽ വടവൃക്ഷങ്ങൾക്ക് സഹജമായ ദുര്യോഗവും പ. പിതാവിന് വന്നുചേർന്നു. ഇത്തിൾക്കണ്ണികളുടെ – അവയിൽ ചില്ലകളിൽ പിടിച്ചുകയറുന്ന ചെറിയ പരാദങ്ങൾ മുതൽ വടവൃക്ഷത്തിൽ മുളച്ച്, അതിൽ വളർന്ന്, മാതൃവൃക്ഷത്തെ മൂടിക്കളയുന്ന ചേലമരങ്ങളും ഉൾപ്പെടും – സാന്നിദ്ധ്യമാണ് വടവൃക്ഷങ്ങളുടെ ശാപം. പ. പിതാവിന്റെ കാര്യത്തിലും ഇത് സംഭവിച്ചു. പ. പിതാവ് എന്ന വടവൃക്ഷത്തിന്റെ സാന്നിധ്യംപോലും അപ്രത്യക്ഷമാക്കുന്നരീതിയിൽ ഇത്തിൾകണ്ണികളും ചേലമരങ്ങളും അദ്ദേഹത്തെ മൂടി. ജനത്തിന്റെ കണ്ണിൽ പ. പിതാവിന്റെ പ്രഭമങ്ങി. ഈ ഇത്തിൾകണ്ണികൾക്കും ചേലമരങ്ങൾക്കും വടവൃക്ഷമില്ലാതെ നിലനില്പില്ല എന്ന വസ്തുത അവ അറിയുകയോ പരിഗണിക്കുകയോ ചെയ്തില്ല.

എല്ലാമറിഞ്ഞിട്ടും ആരേയും അകറ്റാൻ പ. പിതാവിന്റെ അതിരുകടന്ന ആശ്രിതവാൽസല്യം അദ്ദേഹത്തെ അനുവദിച്ചില്ല. എന്നാൽ ഇവിടെയും അളവറ്റ ദൈവകൃപ അദ്ദേഹത്തെ തേടിയെത്തി. 2005-ൽ തൃക്കുന്നത്തു സെമിനാരി പ്രശ്നം ഉയർന്നപ്പോൾ പ. പിതാവിലെ നസ്രാണി സിംഹം സടകുടഞ്ഞെഴുന്നേറ്റു. ഇത്തിൾകണ്ണികളുടെ ബന്ധനം പൊട്ടിച്ചെറിഞ്ഞ് അദ്ദേഹം പ്രവർത്തനനിരതനായി. *അവനോടു കൂടി മരിക്കാൻ നാമും പോകാം* എന്നു പറഞ്ഞ തന്റെ ആദ്യ മുൻഗാമിയായ പ. മാർത്തോമ്മാ ശ്ലീഹായെപ്പോലെ അദ്ദേഹം തൃക്കുന്നത്തേക്കു ഏകനായി യാത്രയായി. വിജയശ്രീലാളിതനായി തിരിച്ചെത്തി. ജനം പ. പിതാവെന്ന വടവൃക്ഷത്തെ വീണ്ടും തനിസ്വരൂപത്തിൽ കണ്ടു. തങ്ങളുടെ മഹാചാര്യനെപ്പറ്റിയുണ്ടായ ദുശങ്കകൾ അവർക്ക് അവസാനിച്ചു.

അവസാനസമയത്തും ദൈവാനുഗ്രഹം അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. ഊഹോപോഹങ്ങൾക്ക് അവസാനമിട്ടുകൊണ്ട് പ. പിതാവ് സ്ഥാനത്യാഗം ചെയ്തു. അതിലുമുപരി പരുമലയിലെത്തി പിൻഗാമിയെ സ്ഥാനചിഹ്നങ്ങൾ അണിയിച്ച്, വടിപിടിപ്പിച്ച്, സിംഹാസനത്തിലാരൂഢനാക്കി

അനുഗ്രഹിച്ചു. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിലാദ്യമായി സംഭവിച്ച വിസ്മയ മുഹൂർത്തം. സ്വന്തനിർബന്ധത്താൽ പരുമലയിലേക്കുപോയ പ. പിതാവ് – അവിടെയെത്തുന്നതുവരെ ക്ഷീണിതനായി കാണപ്പെട്ട പ. പിതാവ് – വി. മദ്ബഹായിൽ കയറിയതോടെ ഊർജ്ജസ്വലനായി. തന്റെ സ്ഥാനം സർവാത്മനാ പിൻഗാമിയെ ഏൽപ്പിച്ച് കൃതഹസ്തനായി പിൻവാങ്ങി. തങ്ങളുടെ നസ്രാണി സിംഹത്തിന്റെ വിശ്വരൂപം വീണ്ടും കണ്ട ജനസഹസ്രങ്ങൾ രോമാഞ്ചപുളകിതരായി. ആ സുര്യതേജസ്സ് വീണ്ടും ജ്വലിച്ചു.

സമ്മർദ്ദം ഏറെയുണ്ടായിട്ടും തന്റെ പിതാക്കന്മാരെപ്പോലെ ദേവലോകം അരമനയിൽ അന്ത്യദിനങ്ങൾ കഴിച്ചുകൂട്ടുവാൻ തീരുമാനിച്ചതിലും അവിടെവെച്ചു കാലം ചെയ്യുവാൻ സാധിച്ചതിലും ദൈവാനുഗ്രഹമുണ്ട്. അതിനാൽ നസ്രാണി ഹൃദയഭൂമിയുടെ വിരിമാറിലൂടെ താൻ സ്നേഹിച്ച – തന്നെ സ്നേഹിച്ച – പതിനായിരങ്ങൾക്ക് അന്ത്യദർശനം നൽകി, രാജകീയമായ നഗരികാണിക്കലിന് ഇടവന്നു. അതിലധികം ഭാഗ്യം ഒരു വലിയ ഇടയനു ലഭിക്കാനില്ല.

ലോകം ഉണർന്നിരിക്കുമ്പോൾ ലോകത്തിനായി പ്രവർത്തിക്കുകയും ലോകം ഉറങ്ങുമ്പോൾ ലോകത്തിനായി പ്രാർത്ഥിക്കുകയും ചെയ്ത പ. പിതാവ് സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലെത്തിയപ്പോൾ ഈ ലോകത്തിനുവേണ്ടി പൂർണസമയവും പ്രാർത്ഥിക്കുന്നു. ഈ ജനത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നു.

(*മലങ്കരസഭാ മാസിക, മാർച്ച്, 2006*)

# 9

# വലിയ മാർ ദീവന്നാസ്യോസ്: അനുരഞ്ജനത്തിന്റെ രക്തസാക്ഷി

മലങ്കരസഭയുടെ ചരിത്രത്തിൽ ഏറ്റവും കൂടുതൽ കാലം സഭാദ്ധ്യക്ഷനായി ഭരിച്ച റിക്കാർഡ് വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമനുള്ളതാണ് (1765-1808). *കാൽമുട്ടിനു താഴെവരെ നീണ്ടു കിടക്കുന്നത്* എന്നു സമകാലികർ വർണ്ണിച്ച അദ്ദേഹത്തിന്റെ താടിമീശയും ഒരുപക്ഷേ സർവകാല റിക്കാർഡാകാം. ഇവ രണ്ടും ഭേദിക്കപ്പെടാവുന്നതാണ്. എന്നാൽ അദ്ദേഹത്തിന്റെ പേരിലുള്ള ഒരു റിക്കാർഡ് ഒരിക്കലും ഭേദിക്കപ്പെടാൻ സാദ്ധ്യതയില്ല. സഭയുടെ ഐക്യത്തിനുവേണ്ടി പീഡിപ്പിക്കപ്പെട്ട ഏക മലങ്കര സഭാദ്ധ്യക്ഷൻ എന്ന അദ്ദേഹത്തിന്റെ സ്ഥാനമാണത്.

നെടുകയും കുറുകയും വിഭജിക്കപ്പെട്ട സഭയുടെ അദ്ധ്യക്ഷ സ്ഥാനമാണ് 1761-ൽ എപ്പിസ്ക്കോപ്പാ ആയി വാഴിക്കപ്പെട്ട മാർത്തോമ്മാ ആറാമന് 1765-ൽ ലഭിക്കുന്നത്. കൂനൻകുരിശു സത്യത്തെത്തുടർന്ന് 1663-ൽ റോമൻ കത്തോലിക്കർ പറമ്പിൽ ചാണ്ടിയെ ബദൽ മെത്രാനായി വാഴിച്ചു. ഇതോടുകൂടി നസ്രാണികളിൽ ഒരു വിഭാഗം അദ്ദേഹത്തിനു കീഴിൽ റോമൻ കത്തോലിക്കരായി മാറി. ഒരു നൂറ്റാണ്ടു കഴിഞ്ഞിട്ടും ഇരുകൂട്ടരും ആചാരാനുഷ്ഠാനങ്ങളിലും കൂദാശകളിലും കാര്യമായ യാതൊരു അന്തരവും കൂടാതെ പലപ്പോഴും ഒരു പള്ളിയിൽത്തന്നെ ഇരുവിഭാഗമായി കഴിയുകയായിരുന്നു അന്ന്.

*പുത്തൻകൂറ്റുകാർ* എന്നു തെറ്റായി സംബോധന ചെയ്യപ്പെട്ട യഥാർത്ഥ മലങ്കര നസ്രാണികൾ തന്നെ അന്നു രണ്ടായി വിഭജിക്കപ്പെട്ടിരുന്നു. 1708-ൽ മലങ്കരയിലെത്തിയ മാർ ഗബ്രിയേൽ എന്ന നെസ്തോറിയൻ മെത്രാൻ ഉയർത്തിയ സൈദ്ധാന്തിക വെല്ലുവിളിയെ നേരിടാൻ അലക്സന്ത്രിയൻ വേദശാസ്ത്രത്തിലും സുറിയാനി പാരമ്പര്യത്തിലും നിപുണരായ പണ്ഡിതരുടെ ധൈഷണിക സഹായം അന്നത്തെ മലങ്കര സഭാദ്ധ്യക്ഷനായ മാർത്തോമ്മാ നാലാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചിരുന്നു. ഈ ക്ഷണത്തിന്റെ മറപിടിച്ച്, മലങ്കരയെ കോളനിവൽക്കരിക്കാനാണ് അന്ത്യോഖ്യാ പാത്രിയർക്കീസ് ശ്രമിച്ചത്. വ്യക്തമായ ഈ ഉദ്ദേശ്യത്തോടു കൂടിയാണ് 1748-ൽ വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസ് കേരളത്തിലെത്തിയത്. ഇദ്ദേഹത്തോടൊപ്പം ചേരാനും നസ്രാണികളിൽ ഒരു വിഭാഗം തയാറായി.

കൂടുതൽ വിപുലമായ സന്നാഹങ്ങളോടും വ്യക്തമായ ലക്ഷ്യങ്ങളോടും കൂടിയാണ് 1751-ൽ അന്ത്യോഖ്യൻ മേല്പ്പട്ടക്കാരുടെ ഒരു സംഘം കേരളത്തിലെത്തുന്നത്. മാർ ബസേലിയോസ് ശക്രള്ളാ എന്ന മഫ്രിയാനായും, മാർ ഗ്രീഗോറിയോസ് യൂഹാനോൻ എന്ന മെത്രാപ്പോലീത്തായും, മാർ ഈവാനിയോസ് യൂഹാനോൻ എന്ന എപ്പിസ്ക്കോപ്പായും, പട്ടത്വത്തിന്റെ മറ്റെല്ലാ ശ്രേണിയിൽപ്പെട്ടവരും ഈ സംഘത്തിലുണ്ടായിരുന്നു. മലങ്കര ഭരിക്കുന്ന മാർത്തോമ്മാ മെത്രാന്മാരെ മാർ ദീവന്നാസ്യോസ് എന്ന് പുനർനാമകരണം ചെയ്ത് അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴിലാക്കുക എന്നതായിരുന്നു അവരുടെ പ്രഥമ ലക്ഷ്യം. മലങ്കരസഭയുടെ ആചാര-ആരാധനക്രമങ്ങളെ അന്ത്യോഖ്യൻ സഭയിലേതുപോലെ പാശ്ചാത്യ സുറിയാനി രീതിയിലാക്കുക എന്നത് ദ്വിതീയ ലക്ഷ്യവും.

കൊച്ചിയിൽ വന്നിറങ്ങിയപ്പോൾ മുതൽ തങ്ങളുടെ യാത്രാലക്ഷ്യം ഏകപക്ഷീയമായി നടപ്പാക്കാനാണ് വിദേശമെത്രാന്മാർ ശ്രമിച്ചത്. അന്നു ഭരിച്ചിരുന്ന മാർത്തോമ്മാ അഞ്ചാമനെ ധിക്കരിച്ച് അവർ പട്ടംകൊടുക്കുകയും ഭരണത്തിൽ ഇടപെടുകയും ചെയ്തു. സ്വാർത്ഥമോഹപ്രാപ്തിക്കായി ഒരു വിഭാഗം നസ്രാണികൾ അവരോടൊപ്പം ചേർന്നു. സ്വാഭാവികമായും മാർത്തോമ്മാ അഞ്ചാമൻ ഇതിനെ എതിർക്കുകയും പരദേശികളാൽ മേല്പട്ടസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടാൻ വിസമ്മതിക്കുകയും ചെയ്തു. കൂടാതെ പരദേശികളുടെ സഹകരണം കൂടാതെ 1761-ൽ തന്റെ അനന്തരവനെ മാർത്തോമ്മാ ആറാമൻ എന്ന പേരിൽ പിൻഗാമിയായി വാഴിക്കുകയും ചെയ്തു.

മലങ്കരസഭയുടെ ആചാര-ആരാധനക്രമങ്ങളെ അന്ത്യോഖ്യാവൽക്കരിക്കുക എന്നതായിരുന്നു പരദേശികളുടെ അടുത്ത ലക്ഷ്യം. 1688-ൽ മാർത്തോമ്മാ തൃതീയനും പരദേശിമെത്രാൻ മാർ ഈവാനിയോസ് ഹദിയള്ളായും ചെങ്ങന്നൂരിൽ കൂടിയ മലങ്കര പള്ളിയോഗത്തിൽ വെച്ചുണ്ടാക്കിയ കരാറനുസരിച്ച് ... *മലെയാളത്തിൽ നടന്നു വരുന്ന മര്യ്യാദകളിൽ ആത്മ കടം ഉള്ളതിൽ അഞ്ചുകൂട്ടം ആയത് എന്തെന്നാൽ പള്ളി, തുവർഗം, റൂഹാ, കുറുവാന, നോൻപു.... ഇങ്ങനെ അഞ്ചുകൂട്ടം എടുത്ത് ശേഷമുള്ള ക്രമങ്ങളും നടപ്പുകളും മുൻപിൽ നടന്നു വരുംവണ്ണം തന്നെ നടന്നുകൊള്ളത്തക്കവണ്ണം ക്രമപ്പെടുത്തി മാറിവാനിയോസായിട്ടു നടത്തുകയും ചെയ്തു....* എന്നാൽ മാർ ശക്രള്ളാ മഫ്രിയാനാ മുതൽപേർ ഈ വ്യവസ്ഥകൾ അംഗീകരിക്കുവാൻ തയാറായില്ല. അവരുടെ പ്രവർത്തനങ്ങളെ *നിരണം ഗ്രന്ഥവരി* വിലയിരുത്തുന്നത് ഇപ്രകാരമാണ് ... *മുൻപിൽ മുളംതുരുത്തി കാലം ചെയ്ത മാറിവാനിയോസു വന്നാറെയും ഈ എടത്തിലെ മര്യാദപോലെ നടക്കുന്നതിന്നു ആത്മകടമുള്ള വസ്തുക്കൾ മാറ്റി മര്യ്യാദപോലെയും ന്യായം പോലെയും നടത്തി വന്നതിനെ*

*പോരായെന്നു തുടങ്ങുകകൊണ്ടും, അതതു ദേശങ്ങളിൽ കൊള്ളാകുന്ന ആളുകൾ ഒരു തറവാട്ടിൽത്തന്നെ അങ്ങുമിങ്ങും നിന്നുള്ള പിണക്കങ്ങളും, രണ്ടു കൂട്ടക്കാർക്കും മറ്റുള്ള ജാതികൾ സഹായവും, ചിലവാർപ്പിന് പള്ളിവക മുതൽകാർയ്യങ്ങളുമുണ്ടായി 19 സംവത്സരം കഴിഞ്ഞതിന്റെ അവസ്ഥ വിവരമായിട്ടു എഴുതുവാൻ ഏറ്റമുണ്ട്...* ചുരുക്കത്തിൽ, അടുത്ത പത്തൊമ്പതു കൊല്ലംകൊണ്ട് മലങ്കരസഭ രണ്ടായി പിളർന്നു.

ഈ സാഹചര്യത്തിലാണ് മുൻഗാമിയുടെ കാലശേഷം 1765-ൽ മാർത്തോമ്മാ ആറാമൻ സ്ഥാനമേൽക്കുന്നത്. അതിനു മുമ്പ് 1764-ൽ മാർ ശക്രള്ളാ മഫ്രിയാനാ കാലംചെയ്തിരുന്നു. സാഹചര്യത്തെ മാർത്തോമ്മാ ആറാമൻ എങ്ങനെ വിലയിരുത്തി എന്നും തുടർന്ന് എന്തു പ്രവർത്തിച്ചു എന്നും *നിരണം ഗ്രന്ഥവരി* ഇപ്രകാരം വിവരിക്കുന്നു:

*.... പള്ളി എടപെട്ടും ജാതി മര്യാദ എടപ്പെട്ടും ഉള്ള കാർയ്യങ്ങളൊക്കെയും കീഴുമര്യാദ നടന്നു വന്നതിൻവണ്ണം നടന്നുകൊള്ളത്തക്കവണ്ണം കൽപിച്ചു* (തിരുവിതാംകൂർ മഹാരാജാവിന്റെ) *നീട്ടും, സുബ്ബയ്യൻ ദളവായുടെ സാധനവും വാങ്ങിച്ച്, ദൈവസഹായത്താൽ ഏറിയ ബഹുമാനത്തോടു കൂടെ പള്ളികളിലൊക്കെയും ചെന്ന് വിചാരിച്ചും, സ്ഥാനികളായിട്ടും ഇടപ്രഭുക്കളായിട്ടും ഉള്ള ആളുകളെ കണ്ടുംപറഞ്ഞും നടത്തിവരുമ്പോൾ, പരരാജ്യക്കാരുമായിട്ടുള്ള* (അന്ത്യോഖ്യൻ മേല്പട്ടക്കാർ) *പിണക്കത്തിന് നമ്മിലുള്ള ആളുകൾ* (നസ്രാണികൾ) *തന്നെ ശത്രുതയായിട്ടു തുടങ്ങിയിരിക്കയാൽ, ദ്രവ്യവും ആളാണ്മയും ഉള്ളവരാകകൊണ്ട് അവരെ ജയിച്ച് ഇസ്ഥാനം നിലനിർത്തിക്കൊള്ളുവാൻ പരാദീനമെന്നും, അങ്ങും ഇങ്ങും രണ്ട് യജമാനന്മാർ* (മാർത്തോമ്മാ ആറാമനും അന്ത്യോഖ്യൻ മേല്പട്ടക്കാരും) *കഴിവോളും നിരപ്പിന് സംഗതി വന്നില്ലെന്നും പുത്തൻകുറ്റുംപിറത്തുള്ള ആളുകൾതന്നെ രണ്ടു പകുതി ആയിട്ടുനിന്ന് തമ്പുരാന്റെ മാർഗ്ഗത്തോട് മറുത്ത് സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടും, പള്ളികളിലൊക്കെയും പല മര്യാദയും* (മലങ്കരയിൽ നിലവിലുണ്ടായിരുന്ന കല്ദായ ക്രമമടങ്ങിയ എടത്തിലെ മര്യാദയും അന്ത്യോഖ്യൻ മേല്പട്ടക്കാർ പ്രചരിപ്പിച്ച പാശ്ചാത്യ സുറിയാനി ക്രമവും) *മറുകൂറ്റുകാരുടെ* (റോമൻ കത്തോലിക്കർ) *പരിഹാസവും, ഇങ്ങനെ ആകയാൽ മാർഗ്ഗത്തിന് അഴിവു വരുമെന്നും ബോധജ്ഞാനപ്പെട്ട് അച്ചൻ* (മാർത്തോമ്മാ ആറാമൻ) *നിശ്ചയിച്ച് ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നും തമ്പുരാനിൽ ശരണപ്പെട്ട് നിരൂപണ ഉറെച്ച് സ്വഭാവക്കേടുള്ള ആളുകളെ നീക്കി, മാറീവാനിയോസ് അപ്പസ്ക്കോപ്പാ കല്ലിശേരി വന്നപ്പോൾ ചെങ്ങന്നൂ നിന്നും കല്ലിച്ചേരി ചെന്ന് തമ്മിൽ കണ്ടുപറഞ്ഞ്, ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു. ... ബാബാമാർ വന്നപ്പോൾ അന്ത്യോക്യയിൽ നിന്നും മാറിഗ്നാത്ത്യോസ് പാത്രി*

*യർക്കീസ കൊടുത്തയച്ചിരുന്ന വടിയും മുടിയും ശ്ലീവായും സൊത്താക്കിക്കോനും അച്ചനു കൊടുത്ത് ഗ്രിഗോറിയോസ് മെത്രാപോലിത്തായും മാറീവാനിയോസു അപ്പസ്ക്കോപ്പായും കൂടെ നിരണത്തു പള്ളിയിൽ വച്ച് മിശിഹാകാലം 1770-ൽ കൊല്ലം 945-മാണ്ട് മിഥുനമാസം 29-നു മാർത്തോമാ മെത്രാനെ മാർ ദിവന്നാസ്യോസ് മെത്രാപോലിത്താ ആയിട്ട് വാഴിക്കയും ചെയ്തു...*

ഈ വിവരണം പല വസ്തുതകൾ വ്യക്തമാക്കുന്നുണ്ട്. അവ,

1. മാർത്തോമ്മാ ആറാമൻ തിരുവിതാംകൂർ മഹാരാജാവിന്റെ തിരുവെഴുത്തു വിളംബരം വാങ്ങി അധികാരം നടത്തിയ ശേഷമാണ് സമാധാനശ്രമം ആരംഭിച്ചത്. അല്ലാതെ നിവൃത്തികേടു കൊണ്ടായിരുന്നില്ല.

2. സഭയിൽ നിലനിൽക്കുന്ന പിളർപ്പ് ദീർഘകാലാടിസ്ഥാനത്തിൽ സഭയെ ഇല്ലായ്മ ചെയ്യുമെന്ന് അദ്ദേഹം മനസ്സിലാക്കി. അതിനാലാണ് സമാധാനത്തിനു മുൻകൈയെടുത്തത്.

3. തന്റെ സഹചാരികളിൽ ചിലർ സമാധാനത്തിനു തുരങ്കംവയ്ക്കുന്ന *സ്വഭാവക്കേടുള്ള ആളുകളാണെന്ന്* അദ്ദേഹം തിരിച്ചറിഞ്ഞു.

4. മറുവിഭാഗത്തിന്റെ നേതാവുമായി നേരിട്ടു ചർച്ച ചെയ്ത് *ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു.*

5. സമാധാനത്തിനുള്ള മാർഗ്ഗം എന്നനിലയിൽ മാർത്തോമ്മാ ആറാമൻ എപ്പിസ്ക്കോപ്പാ, അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ മുമ്പിൽ തലകുനിക്കുകയും, അവരാൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയിട്ട് സ്ഥാനാരോഹണം ചെയ്യപ്പെടുകയും ചെയ്തു.

തിരുവിതാംകൂർ മഹാരാജാവിന്റെ തിരുവെഴുത്തു വിളംബരം ലഭിച്ച മാർത്തോമ്മാ ആറാമൻ വിദേശ മെത്രാന്മാരാൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയിട്ട് സ്ഥാനാരോഹണം ചെയ്യപ്പെടാൻ സമ്മതിച്ചത് അദ്ദേഹം സഭാ ഐക്യത്തിനുവേണ്ടി സഹിച്ച ഒരു മഹാത്യാഗമായി വേണം കണക്കാക്കാൻ. ഈ ഐക്യം നിലനിർത്താൻ കൂടുതൽ വിട്ടുവീഴ്ച്ചകൾ നടത്തുവാനും മാർ ദീവന്നാസ്യോസ് തയാറായി. മാർ ഈവാനിയോസ് യൂഹാനോൻ എപ്പിസ്ക്കോപ്പായെ ഗുരുവും ഉപദേശകനുമായി മാർ ദീവന്നാസ്യോസ് പ്രഥമൻ സ്വീകരിച്ചു. തന്റെ പിൻഗാമിയാകേണ്ട അനന്തരവൻ മാത്തൻ കത്തനാരെ പഠിപ്പിക്കാനും കശ്ശീശ്ശാ വരെയുള്ള പട്ടങ്ങൾ നൽകുവാനും ചുമതലപ്പെടുത്തിയത് മാർ ഈവാനിയോസിനെയായിരുന്നു. തന്നെയുമല്ല, മാർ ഈവാനിയോസിന്റെ വൽസല ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാൻ പില്ക്കാലത്ത് മാർ ദീവന്നാസ്യോസ് പ്രഥമന്റെ സന്തതസഹചാരിയും കാര്യവിചാരകനുമായി.

ഇതിനേക്കാൾ ഉപരിയായി അന്ത്യോഖ്യൻ പക്ഷപാതികളുടെ ദീർഘകാല ആവശ്യമായ ആരാധനക്രമ പരിഷ്ക്കരണം ഭാഗികമായി അംഗീകരിച്ച് *... 964-ാമാണ്ട് പുതിയകാവിൽ വച്ച് പുത്തൻ ക്രമം നമസ്ക്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും പെൺകെട്ടും മാമോദി സായും പഴയക്രമം നടന്നുകൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി.* ... ദീർഘകാലാടിസ്ഥാനത്തിൽ ഐക്യം നിലനിർത്തുവാനായി ആരാധനക്രമ ഏകീകരണത്തിന് വഴിമരുന്നിട്ടു.

എന്നാൽ സഭയിൽ വീണ്ടും കലഹങ്ങളുണ്ടാക്കാനും സമാന്തര ഭരണം സ്ഥാപിക്കുവാനുമുള്ള ശ്രമങ്ങളെ മാർ ദീവന്നാസ്യോസ് പ്രഥ മൻ നിഷ്ക്കരുണം അടിച്ചമർത്തി. ഉദാഹരണത്തിന്, കടമ്പനാട് *പള്ളി യോഗത്തിന്റെ* അനുവാദം കൂടാതെ വിദേശ മെത്രാന്മാരെക്കൊണ്ട് തന്റെ പുത്രന് ശെമ്മാശപട്ടം നൽകിച്ചതിനും, ടി. ശെമ്മാശൻ പുത്തൻക്രമത്തിൽ കർമ്മം നടത്തിയതിനും പുറക്കാട്ടുകുളങ്ങര കുരികേശു മാത്തുണ്ണി തര കന് 1,200 രൂപയാണ് കൊല്ലവർഷം 941 മേടം 1-ന് പിഴയിട്ടത്. സമാധാന സ്ഥാപനത്തിനു ശേഷം മാർ ഗ്രീഗോറിയോസ് യൂഹാനോനിൽ നിന്നും മേല്പട്ടം സ്വീകരിച്ച് കൊച്ചി രാജ്യത്ത് സമാന്തരഭരണം ആരംഭിച്ച കാട്ടു മങ്ങാട്ട് മാർ കൂറിലോസിനെ കൊല്ലവർഷം 949 മിഥുനം 22-ന് *വടിയും മുടിയും വയ്പ്പിച്ചു.* മാർ കൂറിലോസിനു കൊച്ചിയിലും തിരുവിതാംകൂ റിലും താമസിക്കാനാവാതെ മലബാറിലേയ്ക്കു മാറേണ്ട സാഹചര്യവും ഉണ്ടായി.

മലബാറിലെ ആഞ്ഞൂർ പാർത്തുകൊണ്ട് തന്റെ അധികാരസീമയിൽ കൈകടത്താനുള്ള ശ്രമവും മാർ ദീവന്നാസ്യോസ് പ്രഥമൻ തകർത്തു. മാർ കൂറിലോസ് പട്ടംകൊടുത്ത മുളന്തുരുത്തിക്കാരായ രണ്ടു ശെമ്മാശ ന്മാരുടെ പട്ടം മാർ ദീവന്നാസ്യോസ് പ്രഥമൻ അഴിക്കുകയും വീണ്ടും അവരിലൊരാൾക്ക് ... *ജെനങ്ങളുടെ അപെക്ഷപ്രകാരം ദീവന്നാസ്യൊസു മെത്രാപൌലിത്താ പട്ടംകൊടുത്തു. മുളന്തുരുത്തി പള്ളിയിൽ പാർത്ത നടന്നുവരുന്നു....* അതേപോലെതന്നെയാണ് മാർ കൂറിലോസിൽ നിന്നും റമ്പാൻ സ്ഥാനം സ്വീകരിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരടക്കമുള്ള (പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ) നാലു കത്ത നാരന്മാരോടും പ്രവർത്തിച്ചത്. *കരവട്ടുവീട്ടിൽ മാർ ശമവോൻ ദീവന്നാ സ്യോസിന്റെ നാളാഗമ*പ്രകാരം ... *റമ്പാന്റെ ഉടുപ്പ ഇട്ടിരുന്ന ഇട്ടൂപ്പു കത്ത നാരു മുതലായ നാലുപെരയും ദീവന്നാസ്യൊസു മെത്രാന്റെ അടുക്കൽ കൂട്ടി അയച്ച. കുപ്പായവും കീറി. കുറ്റവും പൊക്കി, കത്തങ്ങളെപൊലെ അവരു പാർക്കയും ചെയ്തു...* ഈ നിയമവിരുദ്ധ പ്രവർത്തിക്കു കുട്ടുനി ന്നവർക്ക് പിഴയുമിട്ടു.

ഈ സാഹചര്യത്തിലും മാർ കൂറിലോസിനെയും അനുരഞ്ജനപ്പെടുത്തുവാൻ മാർ ദീവന്നാസ്യോസ് പ്രഥമൻ ആഗ്രഹിച്ചിരുന്നു. *നിരണം ഗ്രന്ഥവരി*യിലെ വിവരണപ്രകാരം ... *കൊല്ലം 966-ാമാണ്ട് മീനമാസത്തിൽ പുലിക്കോട്ടിൽ കത്തനാര് ചെങ്ങന്നൂര് ചെന്ന് അയാൾ ചെയ്ത കാര്യം പിഴ അനുസരിച്ച് കച്ചീട്ടും വച്ചു. ഇതിൻവണ്ണം* (മാർ കൂറിലോസ്) *പലർക്കും റംപസുഖം കൊടുക്കയും പട്ടംകൊടുക്കുകയും ചെയ്തുവന്നതൊക്കെയും കൂടെക്കൂടെ വന്നാൽ ചിലതൊഴിച്ചു വിടുകയും ചിലർക്കു പട്ടംകൊടുക്കയും മനസ്സ് മുട്ടുമ്പോൾ അവർ പോകയും ഇങ്ങനെ പലതും ചെയ്തുവന്നതൊക്കെയും എഴുതിയാലും പറഞ്ഞാലും കൂടുകയില്ല. വല്ല പ്രകാരത്തിലും വരുത്തി അവിടത്തെ മനസ്സുപോലെ ഇരുന്നു കൊള്ളട്ടെ എന്നുംവച്ച് പലപ്പോഴും ആളയയ്ക്കുകയും സ്നേഹമുള്ള ആളുകളെ പറഞ്ഞയയ്ക്കയും ചെയ്തിട്ട് ഇങ്ങോട്ടു വരണമെന്ന്* (മാർ കൂറിലോസിന്) *തോന്നുകയില്ല....*

മാർ ദീവന്നാസ്യോസ് പ്രഥമൻ ഐക്യവും സമാധാനവും എന്ന ലക്ഷ്യത്തിനായി മാത്രമാണ് പരദേശമെത്രാന്മാരോട് സന്ധിയുണ്ടാക്കിയത് എന്ന് വ്യക്തമാണ്. കാരണം അദ്ദേഹത്തിന്റെ പില്ക്കാല ചെയ്തികളിലൊന്നിലും അന്ത്യോഖ്യാ പാത്രിയർക്കീസിന് എന്തെങ്കിലും അധികാരമുള്ളതായി അംഗീകരിച്ചിരുന്നില്ല. *മാത്രമല്ല 1796 മേടം 24-ന് പിൻഗാമിയായ മാത്തൻ കത്തനാരെ മെത്രാനായി സ്വയം വാഴിച്ചത് മാർത്തോമ്മാ* എന്ന സ്ഥാനനാമത്തോടു കൂടിയാണ്. പരദേശികൾ തനിക്കു നൽകിയ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമം അദ്ദേഹം അംഗീകരിച്ചില്ലെന്നതിന്റെ വ്യക്തമായ സൂചനയാണിത്.

സ്വന്തം പാളയത്തിലെ പട അമർച്ചചെയ്ത ശേഷം കൂടുതൽ വിശാലമായ ഒരു ഐക്യശ്രമത്തിലേയ്ക്കു മാർ ദീവന്നാസ്യോസ് പ്രഥമന്റെ ശ്രദ്ധ തിരിഞ്ഞു. പുത്തൻകൂറും പഴയകൂറുമായി പിരിഞ്ഞു നിൽക്കുന്ന നസ്രാണിപരിഷയുടെ ഐക്യം. ഇതിന് അനുകൂലമായ സവിശേഷമായ സാഹചര്യവും അന്നുണ്ടായിരുന്നു. ഇരുവിഭാഗവും കൽദായ ക്രമങ്ങൾ ഉപയോഗിച്ചു വന്നതിനാൽ അരാധന-ആചാര കാര്യങ്ങളിൽ ഇരുവിഭാഗവും തമ്മിൽ പ്രകടമായ യാതൊരു വ്യത്യാസവും ഇല്ലായിരുന്നു. അതേപോലെ കാലാകാലങ്ങളായി മാർത്തോമ്മാ മെത്രാന്മാർക്കെതിരായി റോമൻ കത്തോലിക്കർ ഉയർത്തിയിരുന്ന പട്ടത്വത്തിന്റെ ക്രമരാഹിത്യം എന്ന പ്രശ്നം മാർത്തോമ്മാ ആറാമനെ, മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി ഉയർത്തിയതോടെ ഇല്ലാതായി.

റോമൻ കത്തോലിക്കാ വിഭാഗത്തിലാകട്ടെ, സംഗതികൾ ഒരു പൊട്ടിത്തെറിയുടെ വക്കിൽ എത്തിനിൽക്കുകയായിരുന്നു. പറമ്പിൽ ചാണ്ടിയെ പിൻതുടർന്ന് തദ്ദേശീയരായ മെത്രാന്മാരുടെ ഒരു പരമ്പര ലഭിക്കുമെന്നു

കരുതി കൂനൻകുരിശുസത്യം ലംഘിച്ച് റോമൻ കത്തോലിക്കാ സഭയെ ആശ്ലേഷിച്ച നസ്രാണികൾക്ക് തദ്ദേശീയരായ മെത്രാന്മാരെ ലഭിച്ചില്ലെന്നു മാത്രമല്ല, യൂറോപ്യൻ വൈദികരിൽ നിന്നും ആവശ്യത്തിലധികം നിന്ദയും അപമാനവും ലഭിക്കുകയും ചെയ്തു. പാറമ്മേക്കൽ തൊമ്മൻ കത്തനാരുടെ *വർത്തമാനപുസ്തകത്തിൽ*നിന്നും അവർക്ക് റോമൻ കത്തോലിക്കാ സഭയിൽ നിന്നും ലഭിച്ച *പ്രതിഫലത്തെപ്പറ്റി* വ്യക്തമായ ഒരു ചിത്രം ലഭിക്കുന്നുണ്ട്.

ഈ സാഹചര്യത്തിൽ റോമൻ കത്തോലിക്കരായ നസ്രാണികൾ, മാർ ദീവന്നാസ്യോസ് പ്രഥമന്റെ കീഴിൽ നസ്രാണിപരിഷയുടെ ഐക്യമുണ്ടാക്കി തങ്ങൾക്ക് സ്വജാതിയിൽപ്പെട്ട മെത്രാനെ ലഭിക്കുന്ന അവസ്ഥ ഉണ്ടാക്കുവാൻ ശ്രമിച്ചതിൽ അത്ഭുതമില്ല. സ്വജാതിയുടെ വിശാല ഐക്യം എന്ന നിലയിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ അതിനെ സ്വാഗതം ചെയ്തതും സ്വാഭാവികം. റോമാ പാപ്പായുടെ മേലധികാരം അംഗീകരിക്കണമെന്ന വ്യവസ്ഥ റോമൻ കത്തോലിക്കർ മുമ്പോട്ടുവെച്ചു. ഇതിനു ബദലായി പ്രധാനമായും മൂന്നു വ്യവസ്ഥകളാണ് മാർ ദീവന്നാസ്യോസ് പ്രഥമൻ ഉന്നയിച്ചതെന്നാണ് ചരിത്രകാരന്മാർ പൊതുവെ അംഗീകരിച്ചിരിക്കുന്നത്. അവ,

1. വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം, അമ്മീറാ, ഉപയോഗിക്കാൻ അനുവദിക്കുക.

2. മുഴുവൻ നസ്രാണികളുടെമേലും തന്റെ മേലധികാരം ഉണ്ടെന്നു റോമൻ കത്തോലിക്കാ സഭ അംഗീകരിക്കുക. അതായത് മറ്റു മെത്രാന്മാർ നിയമിക്കപ്പെടരുത്.

3. പകലോമറ്റം കുടുംബത്തിന്റെ മേല്പട്ട പിൻതുടർച്ച അംഗീകരിയ്ക്കുക.

നസ്രാണിപരിഷയെ മുഴുവൻ റോമാ പാപ്പായുടെ കീഴിലാക്കുന്നതിൽ റോമൻ കത്തോലിക്കാ സഭയ്ക്ക് അതീവ താല്പര്യം ഉണ്ടായിരുന്നെങ്കിലും അവർക്ക് സ്വജാതി മെത്രാനെ നൽകുവാനോ മാർ ദീവന്നാസ്യോസ് പ്രഥമനു അധികാരം നൽകുവാനോ അവർക്ക് യാതൊരു ഉദ്ദേശ്യവും ഇല്ലായിരുന്നു. മാത്രമല്ല, മാർ ദീവന്നാസ്യോസ് പ്രഥമന്റെ നിബന്ധനകൾ അംഗീകരിച്ച് ഐക്യം ഉണ്ടാക്കുന്നപക്ഷം സമീപഭാവിയിൽ നസ്രാണിപരിഷ റോമൻ കത്തോലിക്കാ സഭയെ തള്ളിപ്പറയുമെന്നും അവർ ഭയപ്പെട്ടു. പരിപൂർണമായ കീഴടങ്ങലായിരുന്നു റോമൻ കത്തോലിക്കാ സഭയ്ക്ക് ആവശ്യം. ഈ വസ്തുത മനസ്സിലായപ്പോഴാണ് മാർ ദീവന്നാസ്യോസ് പ്രഥമൻ ഐക്യശ്രമങ്ങളിൽനിന്നും പിൻമാറിയതും പീഡനത്തിനിരയായതും.

ചില റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ അവകാശപ്പെടുന്നതു പോലെ റോമാസഭയിൽ ചേർന്നാൽ മാത്രമെ *രക്ഷിക്കപ്പെടൂ* എന്ന തിരിച്ചറിവു കൊണ്ടല്ല മാർ ദീവന്നാസ്യോസ് പ്രഥമൻ റോമാ പാപ്പായെ അംഗീകരിക്കുവാൻ തയാറായതെന്ന് പിൽക്കാലത്ത് കഠിനമായ നാനാപ്രകാരേണ പീഡിപ്പിക്കപ്പെട്ടിട്ടും അദ്ദേഹം മനസ്സോടെ റോമാസഭയിൽ ചേരാൻ തയാറായില്ല എന്നതിൽനിന്നും വ്യക്തമാണ്. മറിച്ച്, തന്റെ ജീവൻ അപകടത്തിലാണെന്നു കണ്ടപ്പോൾ 1796-ൽ പിൻഗാമിയെ വാഴിച്ച് സഭയുടെ ഭാവി സുരക്ഷിതമാക്കുകയാണ് അദ്ദേഹം ചെയ്തത്. *കൊമ്പു കണ്ടാൽ വന്യമൃഗം ഏതിനത്തിൽപ്പെടുമെന്ന് അനുമാനിക്കാൻ കഴിയുമായിരുന്നതിനാൽ ഉടനെതന്നെ ഞാൻ ആ ഭവനംവിട്ട് കല്ലൂർക്കാട്ടേയ്ക്കു മടങ്ങിയെത്തി* എന്നാണ് മാർ ദീവന്നാസ്യോസ് പ്രഥമനെ റോമൻ കത്തോലിക്കാസഭയിലേയ്ക്കു *മാനസാന്തരപ്പെടുത്തുവാൻ* 1785 ഡിസംബർ 25-നു നിരണത്തു വെച്ച് അദ്ദേഹത്തെ സന്ദർശിച്ച പൗലീനാസ് പാദ്രി രേഖപ്പെടുത്തിയിരിക്കുന്നത്. ദീർഘമായ സംഭാഷണത്തിനിടയിൽ തന്റെ സന്ദർശനോദ്ദേശ്യം അവതരിപ്പിക്കുവാൻ പോലും പൗലീനാസ് പാദ്രിക്ക് അവസരം ലഭിച്ചില്ല.

വലിയ മാർ ദീവന്നാസ്യോസ് ഒരിക്കലും ഒരു വിശ്വാസ ത്യാഗി ആയിരുന്നില്ല. എന്നാൽ സഭയുടെയും നസ്രാണികൾ മുഴുവന്റെയും ഐക്യത്തിനും അഭിവൃദ്ധിക്കുംവേണ്ടി വിട്ടുവീഴ്ച്ചകൾ നടത്താൻ അദ്ദേഹം തയാറായിരുന്നു എന്നു മാത്രം. തിരുവിതാകൂറും കൊച്ചിയും അടക്കിഭരിച്ചിരുന്ന ബ്രിട്ടീഷ് സർക്കാരിന്റെ പിൻബലത്തോടെ ആംഗ്ലിക്കൻ സഭയും മലങ്കരസഭയുമായി ഐക്യത്തിനു ശ്രമിച്ച ഡോ. ക്ലോഡിയസ് ബുക്കാനന് "I would sacrifice much for such a union, only let me not be called to compromise anything of the dignity and purity of our church" എന്ന് 1806 നവംബർ 23-ന് മറുപടി കൊടുക്കുക മാത്രമല്ല, അദ്ദേഹം കൊണ്ടുവന്ന ഉടമ്പടിയിൽ ഒപ്പിടാതെ ഒഴിഞ്ഞുമാറുകയും ചെയ്തു. കാരണം ആംഗ്ലിക്കൻ സഭയുമായുള്ള സഹവാസംകൊണ്ട് നസ്രാണിപരിഷയുടെ ഐക്യത്തിനു യാതൊരു പ്രയോജനവുമില്ലെന്നും അതു ഭാവിയിൽ വിശ്വാസപരമായ പ്രശ്നങ്ങൾ സൃഷ്ടിക്കുമെന്നും അദ്ദേഹത്തിന്റെ കർമ്മബുദ്ധിക്കു മനസ്സിലായി. എന്നാൽ മലയാളം വേദപുസ്തകം അച്ചടിപ്പിച്ചു തരാമെന്ന ഡോ. ക്ലോഡിയസ് ബുക്കാനന്റെ വാഗ്ദാനം വലിയ മാർ ദീവന്നാസ്യോസ് സ്വീകരിക്കുകയും അതേസമയം പരിഭാഷകരെ നൽകാമെന്നുള്ള അദ്ദേഹത്തിന്റെ വാഗ്ദാനം നിരസിക്കുകയും ചെയ്തു. പകരം കായംകുളം പീലിപ്പോസ് റമ്പാനെയും ചക്കരയകത്തൂട്ട് ഇട്ടൂപ്പു കത്തനാരെയും പരിഭാഷയ്ക്കായി ഉടൻ ചുമതലപ്പെടുത്തി. ഇത് വലിയ മാർ ദീവന്നാസ്യോസിന് വിശ്വാസസ്ഥിരത ഉണ്ടായിരുന്നു എന്നതിന്റെ തെളിവാണ്.

2008 ഏപ്രിൽ 8-ന് വലിയ മാർ ദീവന്നാസ്യോസ് കാലം ചെയ്തിട്ട് 200 വർഷം തികയുകയാണ്. ഈ സമയത്ത് അദ്ദേഹത്തിന്റെ സഭൈക്യ ശ്രമങ്ങൾക്ക് കാലിക പ്രസക്തിയുണ്ട്. അനുകൂലമായ കോടതിവിധി ഉണ്ടായിട്ടും വിശ്വാസത്തിൽ വൈജാത്യമില്ലാഞ്ഞിട്ടും സഭൈക്യം സാധിതമാകാത്ത അവസ്ഥയാണ് ഇന്നുള്ളത്. ഇതിനുള്ള കാരണമെന്തെന്നു ചിന്തിക്കണം. സഭൈക്യവും സമാധാനവുമുണ്ടാക്കാൻ വേണമെങ്കിൽ വലിയ മാർ ദീവന്നാസ്യോസിനെപ്പോലെ ഭൂമിയോളം താഴണം. അതു സാധിക്കണമെങ്കിൽ അദ്ദേഹം ചെയ്തതുപോലെ *ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നു തമ്പുരാനിൽ ശരണപ്പെട്ട് നിരൂപണ ഉറെച്ച്* ഐക്യവിരോധികളും സ്വാർത്ഥമതികളുമായ *സ്വഭാവക്കേടുള്ള ആളുകളെ നീക്കി,* നേരിട്ടു ചർച്ച നടത്തി, *ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവി*ക്കണം. അപ്പോൾ വലിയ മാർ ദീവന്നാസ്യോസും പരദേശ മെത്രാന്മാരും തമ്മിൽ ഐക്യപ്പെട്ട സംഭവം *നിരണം ഗ്രന്ഥവരി*യിൽ ഉപസംഹരിക്കുന്നതുപോലെ ...... *ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെയും മാർത്തോമ്മാശ്ലീഹായുടെ വാഴ്വാലെയും തീർന്ന് നിരപ്പായിട്ടും ഒപ്പിയാലയും ഐമോസ്യത്താലയും നടന്നുവരു*വരാൻ ഇടയാകും. അതിനുപകരം തികച്ചും അക്രൈസ്തവമായ വിഭജനവാദവുമായി മുമ്പോട്ടുപോയാൽ വലിയ മാർ ദീവന്നാസ്യോസിനെപ്പോലെ .... *പുത്തൻകുറ്റുംപിറത്തുള്ള ആളുകൾ തന്നെ രണ്ടു പകുതി ആയിട്ടുനിന്ന് തമ്പുരാന്റെ മാർഗ്ഗത്തോട് മറുത്ത് സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടു... മാർഗ്ഗത്തിന് അഴിവു വരുമെന്നും ബോധജ്ഞാനപ്പെട്ടു*കൊള്ളണം.

(*മലങ്കരസഭാ മാസിക, മാർച്ച്, 2006*)

# 10

# *ബർണബാസ് മെത്രാച്ചന് അമ്പത്താറു വയസായി*

പത്രപ്രസ്താവനകളും കവലപ്രസംഗങ്ങളും നടത്താതെയും ആവശ്യത്തിനും അനാവശ്യത്തിനും തെരുവോര പ്രകടനങ്ങൾ കാഴ്ചവെയ്ക്കാതയും ആധുനിക ലോകത്ത് ഒരു മെത്രാന് ജനകീയനാകാം എന്നു തെളിയിച്ച അപൂർവ വ്യക്തിത്വമായിരുന്നു മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ. പഠനാർഹങ്ങളായ അനേകം സ്വഭാവ വിശേഷങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് അവിതർക്കിതമായ വസ്തുതയാണ്.

ഒന്നാമതായി തന്റെ മെത്രാൻസ്ഥാനത്തിന്റെ മാഹാത്മ്യത്തെപ്പറ്റി അദ്ദേഹം തികച്ചും ബോധവാനായിരുന്നു. അതിനു കോട്ടം വരുത്തുന്ന രീതിയിൽ ഒരു നടപടിയും അദ്ദേഹം സ്വീകരിച്ചിരുന്നില്ല. മെത്രാനടുത്ത സ്ഥാനചിഹ്നങ്ങൾ - അതു തടിക്കുരിശും കയറുമാലയുമാണെങ്കിലും - ധരിക്കാതെ പൊതുജനസമ്പർക്കം നടത്തുകയില്ലായിരുന്നു. മുടി വയ്ക്കാതെ പള്ളികളിൽ ഔദ്യോഗികമായി പ്രവേശിക്കുകയുമില്ലായിരുന്നു.

അതേസമയം തന്നെ *അഹം* - ഞാൻ - എന്ന ഭാവം അദ്ദേഹത്തെ തൊട്ടുതീണ്ടിയിരുന്നില്ല. സ്വകാര്യബസുകളിൽ യാത്ര ചെയ്യുന്നതോ, സ്വന്തം ബാഗു ചുമക്കുന്നതോ, കിലോമീറ്ററുകളോളം നടക്കുന്നതോ, ദരിദ്രഭവനങ്ങൾ സന്ദർശിക്കുന്നതോ തനിക്കോ തന്റെ മെത്രാൻ സ്ഥാനത്തിനോ എന്തെങ്കിലും കുറവുവരുത്തുമെന്ന് അദ്ദേഹം ഒരിക്കലും ചിന്തിച്ചിരുന്നില്ല. പ്രസംഗങ്ങളിൽപ്പോലും *ഞാൻ* എന്ന പദം ഉപയോഗിച്ചിരുന്നില്ല. 1980-ൽ വടക്കൻമണ്ണൂർ പള്ളിയിൽ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾക്കിടയിലെ പ്രസംഗങ്ങളിലെല്ലാം *ഞാൻ* എന്ന പദത്തിനു പകരം എപ്പോഴും *ബർണബാസ് മെത്രാച്ചൻ* എന്നാണ് സ്വയം വിശേഷിപ്പിച്ചത്. പിന്നീടെല്ലാം ഇതേരീതിയിലാണ് സ്വയം സംബോധന ചെയ്ത് കേട്ടിരിക്കുന്നത്. അന്ന് ആവർത്തിച്ചു കേട്ട ഒരു വാചകമാണ് *ബർണബാസ് മെത്രാച്ചന് അമ്പത്താറു വയസായി* എന്നത്. ഇതിനിടയിൽ എന്തു ചെയ്തു എന്നു സ്വയം ചോദിക്കുന്നു. അതേപോലെ ഓരോരുത്തരും സ്വയം ചോദിക്കണം. അതായിരുന്നു പ്രസംഗങ്ങളുടെ കാതൽ.

തന്റെ ഇടയനടുത്ത കർത്തവ്യങ്ങളെപ്പറ്റി മാർ ബർണബാസ് മെത്രാപ്പോലീത്താ തികച്ചും ബോധവാനായിരുന്നു. അതിൽത്തന്നെ രോഗീ

സ്വാന്ത്വനമായിരുന്നു അദ്ദേഹത്തിന്റെ ഇഷ്ടവിഷയം. 1980-ലെ കഷ്ടാനുഭവആഴ്ചയിലും, 1983-ൽ പ. മാർത്തോമ്മാശ്ലീഹായുടെ ദുഖറോനോയ്ക്കും (ഡിസം 18-21) വടക്കൻമണ്ണൂർ പള്ളിയിൽ താമസിക്കുമ്പോൾ കിലോമീറ്ററുകളോളം നടന്ന് അനേക രോഗികളെ സന്ദർശിക്കുവാൻ സമയം കണ്ടെത്തി. അതും ജാതിമതഭേദമില്ലാതെ. അദ്ദേഹത്തിനു രോഗശാന്തി വരം ഉണ്ടായിരുന്നതായി ഈ പ്രദേശത്ത് അനേകർ വിശ്വസിക്കുന്നുണ്ട്. 1983-നു ശേഷം കേരളത്തിലുണ്ടായിരുന്ന വർഷങ്ങളിലെല്ലാം അദ്ദേഹം ഡിസംബർ 18-21 പെരുന്നാളിന് വടക്കൻമണ്ണൂർ പള്ളിയിൽ എത്തുമായിരുന്നു. അപ്പോഴൊക്കെയും രോഗശാന്തി ലഭിച്ചവർ ആ വിവരം അറിയിക്കാനും, രോഗികൾക്കു വേണ്ടി പ്രാർത്ഥിക്കാൻ അഭ്യർത്ഥിക്കാനും അനേകർ അദ്ദേഹത്തെ സമീപിച്ചതിന് ഈ ലേഖകൻ ദൃക്സാക്ഷിയാണ്. പാമ്പാടി ദയറായിൽ താമസിക്കുമ്പോഴും കാൽനടയായി ക്രമമായി രോഗീസന്ദർശനം നടത്തുന്നത് പതിവാക്കിയിരുന്നതായി അറിയാം.

അതേപോലെതന്നെ *ഗുരു* എന്ന തന്റെ ഇടയനടുത്ത കർത്തവ്യവും അതിപ്രധാനമായി അദ്ദേഹം കണക്കാക്കിയിരുന്നു. പലപ്പോഴും അനവസരത്തിലെന്നു പലരും കരുതുന്ന സമയത്തുപോലും ശ്രോതാക്കളെ പഠിപ്പിക്കുക എന്നത് അദ്ദേഹത്തിന്റെ സ്വഭാവമായിരുന്നു. പള്ളിപ്രസംഗങ്ങൾ പോലും പ്രബോധനങ്ങളേക്കാൾ ഉപരിയായി പാഠങ്ങളായിരുന്നു എന്ന് ശ്രവിച്ചിട്ടുള്ളവർക്കറിയാം.

മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ കൂദാശാനുഷ്ഠാനങ്ങളിലെ കർക്കശനിഷ്ഠ പ്രസിദ്ധമാണ്. യാതൊരു വിട്ടുവീഴ്ചയ്ക്കും അദ്ദേഹം തയാറായിരുന്നില്ല. അദ്ദേഹം അനുവർത്തിച്ചിരുന്ന *വടക്കൻചിട്ട*യുമായി ഒത്തുപോകുവാൻ പലർക്കും ബുദ്ധിമുട്ടുണ്ടായിരുന്നെങ്കിലും ശ്രദ്ധേയമായ ചില പ്രത്യേകതകൾ അവയ്ക്കുണ്ടായിരുന്നു. ആരാധനാനുഷ്ടാനങ്ങളിൽ വർത്തമാനകാലത്ത് ഉപേക്ഷിക്കപ്പെട്ട പല സൂക്ഷ്മാംശങ്ങളും അദ്ദേഹം അനുഷ്ടിച്ചിരുന്നു. ഉദാഹരണത്തിനു പള്ളിയുടെ മദ്ധ്യത്തിൽ ബീമായിൽ നിന്നായിരുന്നു അദ്ദേഹം *ഹവ്ദ് മാലാഖേ* ചൊല്ലിയിരുന്നത്. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ അനിവാര്യമെങ്കിലും മലങ്കരയിൽ ദേവലോകത്തും പാമ്പാക്കുടയിലും മാത്രമേ ബീമാ ഉള്ളു. അതിനാൽ പകരം പള്ളിമദ്ധ്യത്തിൽ ഒരു മേശയിട്ടാണ് ഈ ശുശ്രൂഷ നടത്തിയിരുന്നത്. *ഹവ്ദ് മാലാഖേ* ചൊല്ലുമ്പോൾ നാലു ദിക്കിലേയ്ക്കും തിരിഞ്ഞ് അവിടെ നിൽക്കുന്ന ജനക്കൂട്ടത്തെ അനുഗ്രഹിക്കുകയാണെന്നും അതു മദ്ബഹായിൽ നടത്തിയാൽ മൂന്നു വശത്തെ (കിഴക്ക്, വടക്ക്, തെക്ക്) അനുഗ്രഹം വ്യർത്ഥമാണെന്നുമായിരുന്നു ഇതിനെക്കുറിച്ച് അദ്ദേഹത്തിന്റെ വിശദീകരണം.

വടക്കൻമണ്ണൂർ പള്ളിയിൽ കഷ്ടാനുഭവആഴ്ച ശുശ്രൂഷകൾക്ക് ക്ഷണിച്ചപ്പോൾ ഒരൊറ്റ നിബന്ധന മാത്രമാണ് മാർ ബർണബാസ് മെത്രാപ്പോലീത്താ മുമ്പോട്ടുവെച്ചത്. കോട്ടയം ഭദ്രാസനത്തിൽ വൈദികർ കുറവാണ്. അതിനാൽ താൻ അവിടെ വരുമ്പോൾ അവിടെ തവണയുള്ള വൈദികർ താൻ നിർദ്ദേശിക്കുന്ന പള്ളികളിൽ കഷ്ടാനുഭവആഴ്ച ശുശ്രൂഷകൾ നടത്തണം. തനിക്ക് സഹായത്തിന് ആരും വേണ്ട.

ഇതു സമ്മതിച്ചശേഷമാണ് അദ്ദേഹം ക്ഷണം സ്വീകരിച്ചത്. ഇടവകയിലെ വൈദികർ മറ്റു പള്ളികളിൽ പോയി. ഒരു സെക്രട്ടറിയോ ശെമ്മാശനോ കൂടാതെ അദ്ദേഹം നാല്പതാം വെള്ളിയാഴ്ച മുതൽ പള്ളിയിലെത്തി ഹേവോറാ തിങ്കളാഴ്ച വരെ താമസിച്ചു. ഡ്രൈവറേയും വീട്ടിൽ പോകാൻ അനുവദിച്ചു. പള്ളിയിലെ ശുശ്രൂഷകരെ പത്രസീനും ശീലമുടിയും അണിയിക്കാനും മടക്കാനും പഠിപ്പിച്ച് അവരുടെ മാത്രം സഹായത്തോടെ വിശുദ്ധവാര ശുശ്രൂഷകൾ നടത്തി. അതിനിടയിൽ കുമ്പസാരം കേൾക്കാനും ഹൂസോയോ നൽകാനും അദ്ദേഹത്തിനു മടിയില്ലായിരുന്നു.

യാഥാസ്ഥിതികനാണെങ്കിലും പ്രായോഗികമായ പരിഷ്ക്കാരങ്ങൾ നടപ്പിലാക്കാൻ മാർ ബർണബാസ് മെത്രാപ്പോലീത്തായ്ക്ക് മടിയില്ലായിരുന്നു. ഒന്നിടവിട്ട തവണകൾ മാത്രമുള്ള പള്ളികളിൽ കഷ്ടാനുഭവആഴ്ച പെസഹാ വ്യാഴാഴ്ച തവണ മാറുന്ന രീതിയിൽ അദ്ദേഹം ക്രമപ്പെടുത്തി. കബറടക്കിയ പള്ളിയിൽ ഉയർപ്പില്ലാതെ വരരുത് എന്നതായിരുന്നു അദ്ദേഹത്തിന്റെ ന്യായം. പെസഹാ ലഭിക്കാത്ത പള്ളിക്കാർ ഉയിർപ്പിന് പെസഹാ കുർബാന അനുഭവിച്ചുകൊള്ളാനും നിർദ്ദേശിച്ചു. കോട്ടയം ഭദ്രാസനത്തിൽ അദ്ദേഹം നടപ്പാക്കിയ ഈ സംവിധാനം പിന്നീട് മറ്റു ഭദ്രാസനങ്ങളും സ്വീകരിച്ചു.

മറ്റൊരു പരിഷ്ക്കാരം രസകരമാണ്. പെസഹാ കുർബാന കുട്ടികൾ, പുരുഷന്മാർ, സ്ത്രീകൾ എന്നീ ക്രമത്തിൽ നൽകുന്ന പതിവുരീതിക്കു പകരം കുട്ടികൾ, സ്ത്രീകൾ, പുരുഷന്മാർ എന്ന ക്രമത്തിലായിരിക്കും താൻ നൽകുകയെന്ന് വടക്കൻമണ്ണൂർ പള്ളിയിൽ കഷ്ടാനുഭവആഴ്ചയിൽ അദ്ദേഹം പ്രഖ്യാപിച്ചു. പുരുഷമേധാവിത്വവാദികൾ നെറ്റി ചുളിച്ചു. പതിവുശൈലിയിൽ മാർ ബർണബാസ് വിശദീകരിച്ചു. *സ്ത്രീകൾ വീട്ടിൽ ചെന്ന് സ്വല്പം കാപ്പി അനത്താതെ പുരുഷന്മാർ അങ്ങോട്ടു ചെന്നിട്ട് എന്താ കാര്യം*. അന്നു ബഹുഭൂരിപക്ഷവും കാൽനടയായി പള്ളിയിൽ വരുന്നവരാണ്. പുരുഷവാദികളുടെ മിണ്ടടഞ്ഞു. താൻ നിർദ്ദേശിച്ച രീതിയിൽ അദ്ദേഹം വി. കുർബാന നൽകുകയും ചെയ്തു.

കൂദാശാനുഷ്ടാനങ്ങളിൽ തന്റേതായ കാഴ്ചപ്പാടുകൾ വെച്ചുപുലർത്തുകയും അത് അഭംഗുരം പാലിക്കുകയും ചെയ്യുമ്പോഴും അതിനു

വിപരീതമായ പാരമ്പര്യങ്ങളെ അദ്ദേഹം നിരോധിച്ചിരുന്നില്ല. ഉദാഹരണത്തിന് താൻ വി. മൂന്നിന്മേൽ കുർബാന ചൊല്ലുകയില്ലെങ്കിലും മറ്റുള്ളവർ ചൊല്ലുന്നതിനെ അദ്ദേഹം നിരോധിച്ചിരുന്നില്ല. അതേപോലെ മറ്റാരെങ്കിലും ചൊല്ലുന്ന മൂന്നിന്മേൽ കുർബാനയിൽ പങ്കെടുക്കുകയും ചെയ്യുമായിരുന്നു. പെരുന്നാൾ മുതലായവയുടെ പ്രാദേശിക പാരമ്പര്യ ആചാരങ്ങളെ ഒട്ടും എതിർത്തിരുന്നുമില്ല.

*ഡിസിപ്ലിൻ, സഭയുടെ ഡിസിപ്ലിൻ* – ഇത് മാർ ബർണബാസ് മെത്രാപ്പോലീത്താ ആവർത്തിക്കുന്ന ഒരു പദമായിരുന്നു. സഭയുടെ അച്ചടക്കം അദ്ദേഹത്തിനു വിട്ടുവീഴ്ചയില്ലാത്ത ഒന്നായിരുന്നു. സ്വന്തം താല്പര്യങ്ങൾക്കും ആദർശങ്ങൾക്കും വിരുദ്ധമാണെങ്കിലും സഭയുടേയും സഭാദ്ധ്യക്ഷന്റെയും തീരുമാനങ്ങൾ അക്ഷരംപ്രതി ശിരസാ വഹിച്ചിരുന്നു. സ്വന്തം ഇഷ്ടാനിഷ്ടങ്ങൾക്ക് അവിടെ യാതൊരു പ്രസക്തിയുമില്ലായിരുന്നു. സ്വേഷ്ടപ്രകാരം അത് വളച്ചൊടിക്കാൻ തയാറുമല്ലായിരുന്നു. എന്നാൽ സഭാദ്ധ്യക്ഷനോടു പോലും തന്റെ വ്യക്തിപരമായ അഭിപ്രായം – അതിനുചിതമായ വേദികളിൽ മാത്രം – വെട്ടിത്തുറന്നു പറയാൻ മടികാണിച്ചിരുന്നുമില്ല.

തന്റെ ചുതലയിലുള്ള ഒരു സേവനത്തിന് സഭ ഒരു ഫീസ് നിശ്ചയിച്ചിരുന്നു. അതിനപേക്ഷിച്ച ഒരു സഭാംഗം തികച്ചും അർഹനാണെങ്കിലും ഫീസടയ്ക്കുവാൻ കഴിയാത്തവിധം നിർദ്ധനനായിരുന്നു. ഈ ഫീസ് ഇളവു ചെയ്തു കൊടുക്കാൻ അദ്ദേഹം തയാറായില്ല. പകരം പലരിൽ നിന്നായി അത്രയും തുക അദ്ദേഹം സമാഹരിച്ചു ഫീസടച്ചു. അർഹനായ വ്യക്തിക്ക് സേവനവും നൽകി. ചുമതലക്കാരൻ എന്ന നിലയിൽ മാർ ബർണബാസ് മെത്രാപ്പോലീത്തായ്ക്ക് വേണമെങ്കിൽ അത് ഇളവു ചെയ്തു കൊടുക്കാമായിരുന്നു. പക്ഷേ, അത് അനാവശ്യമായ ഒരു കീഴ്വഴക്കം സൃഷ്ടിക്കുമെന്നും, ഭാവിയിൽ സഭയ്ക്ക് ദോഷം ചെയ്യുമെന്നുമായിരുന്നു അദ്ദേഹത്തിന്റെ കാഴ്ചപ്പാട്.

ഭദ്രാസന ഭരണത്തെ സംബന്ധിച്ചും സഭയോടുള്ള വിശ്വസ്തതയും വിധേയത്വവുമായിരുന്നു മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ മുഖമുദ്ര. കോട്ടയം, അങ്കമാലി, ഇടുക്കി, അമേരിക്ക ഇവിടങ്ങളിൽ മാറി മാറി നിയമിച്ചപ്പോഴും യാതൊരു പരാതിയോ എതിർപ്പോ കൂടാതെ പുതിയ ഭദ്രാസനത്തിലേയ്ക്കു യാത്രയാവാൻ അദ്ദേഹത്തിനു സാധിച്ചു. വാഗ്ദത്ത കനാൻ നാടായി പലരും മോഹിക്കുന്ന അമേരിക്കയും അദ്ദേഹത്തിനു മറ്റു ഭദ്രാസനങ്ങൾ പോലെ മാത്രമായിരുന്നു. എല്ലായിടത്തും ഏൽപ്പിച്ച താലന്തുകളൊക്കെയും വിശ്വസ്തതയോടെ വ്യാപാരം ചെയ്തെങ്കിലും അവയിലൊന്നും സ്വന്തമാക്കാൻ ശ്രമിച്ചില്ല. അതിനാൽ വേലസ്ഥലം മാറുക എന്നത് അദ്ദേഹത്തിന് അയത്ന ലളിതമായിരുന്നു. വല്ല

പ്പോഴും ഭദ്രാസനത്തിൽ മുഖം കാണിച്ച് ബാക്കി സമയം മുഴുവൻ അദ്ദേഹം കറങ്ങി നടന്നുമില്ല. അമേരിക്കയിൽ നിന്ന് അത്യപൂർവമായി മാത്രമാണ് നാട്ടിലെത്തിയിരുന്നത്.

വർഷങ്ങളോളം അമേരിക്കയിൽ സേവനമനുഷ്ടിച്ചശേഷം നാട്ടിലേയ്ക്കു മടങ്ങിയത് അവിടെ എത്തിയതിനേക്കാൾ ദരിദ്രനായി – കുപ്പായവും വടിയും സ്ലീബായും – മാത്രമായിട്ടാണ്. താനും തന്റേതും സഭ നിശ്ചയിക്കുന്ന തന്റെ ഭദ്രാസനത്തിന്റേത് എന്നതായിരുന്നു അദ്ദേഹത്തിന്റെ കാഴ്ചപ്പാട്. ഈ വിശ്വസ്തതയാണ് അനായാസമായി ഭദ്രസനം മാറാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയത്. ചില ഭദ്രാസനങ്ങളിൽ ആത്മാർത്ഥത അദ്ദേഹത്തിനു വിനയായെങ്കിലും അദ്ദേഹം അതു ഗൗനിച്ചില്ല.

ഉദാത്തമായ ഒരു മാതൃക അവശേഷിപ്പിച്ചാണ് മാർ ബർണബാസ് മെത്രാപ്പോലീത്താ വിട വാങ്ങിയത്. ദീർഘകാലം സഹായ മെത്രാപ്പോലീത്തായെക്കൂടി പൂർണ്ണമായി ഉൾക്കൊണ്ടാണ് അദ്ദേഹം അമേരിക്കൻ ഭദ്രാസനം ഭരിച്ചത്. യാതൊരു അസ്വസ്ഥതകളും കൂടാതെ മലങ്കര സഭയ്ക്കു മുഴുവൻ മാതൃകയാകത്തക്കവിധം അധികാര വിഭജനവും സഹകരണവും അസിസ്റ്റന്റിനു കൂടി നൽകി സന്തോഷത്തോടെ ഇടയധർമ്മം നിവർത്തിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. അതേപോലെ അമേരിക്കൻ ഭദ്രാസന വിഭജനവും പരാതികളും പരിഭവങ്ങളുമില്ലാതെ പൂർത്തിയാക്കാനും അദ്ദേഹത്തിനു സാധിച്ചു.

സഭ, നിയമം, നിഷ്ഠ എന്ന പദത്രയങ്ങളിൽ തന്റെ ജീവിതദർശനം ഒതുക്കി. അസഹനീയമെന്നു ചിലർക്കു തോന്നാവുന്ന ചില സ്വഭാവ വിശേഷങ്ങൾ ഉണ്ടായിരുന്നിട്ടും അദ്ദേഹത്തെ ജനമനസിൽ ശ്രേഷ്ഠനാക്കി നിലനിർത്തുന്നത് ഈ ലളിത ആദർശങ്ങളാണ്.

(*കുരിശിന്റെ വഴിയിലെ ഇതിഹാസം, സോഫിയാ ബുക്സ്, കോട്ടയം, ജനുവരി, 2013*)

# 11

# ഒരു പതിനഞ്ചുകാരനും പതിനഞ്ചു ലക്ഷത്തിന്റെ അധിപനും

ഇത് ഒരു ജീവചരിത്രമല്ല. ഒരു പതിനഞ്ചുകാരൻ, ഒരു പ്രധാന മഹാപുരോഹിതനെ - ജാതിക്കുതലവനും പതിനഞ്ചു ലക്ഷം നസ്രാണികളുടെ അധിപനും - കണ്ട കഥയാണ്. ഭയാശങ്കകളോടെ സമീപിച്ച്, സുഹൃത് ബന്ധമായി വളർന്നതിന്റെയും, ഓരോ ദിവസവും ബഹുമാനാദരവുകൾ വർദ്ധിച്ചുവന്നതിന്റെയും കഥ. ആ മഹാപുരോഹിതൻ മഹാനായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനും പതിനഞ്ചുകാരൻ ഈ ലേഖകനുമാണ്.

**ആദ്യസമാഗമം:** 1980–ൽ ഞാൻ S.S.L.C. പരീക്ഷ കഴിഞ്ഞു കറങ്ങി നടക്കുന്ന കാലം. ഒരു ദിവസം വൈകുന്നേരം ദേവലോകം അരമനയിൽ എത്തി. പ. ബാവാമാരുടെ കബറിങ്കൽ പ്രാർത്ഥിച്ചശേഷം മടങ്ങിപോരാൻ തിരിഞ്ഞു. അപ്പോൾ അരമന കെട്ടിടത്തിന്റെ മുകൾനിലയിലേക്കു കയറുന്ന ഗോവണിപ്പടിക്കു താഴെ വരാന്തയിൽ ഒരു ചാരുബഞ്ചിൽ പ. പിതാവ് ഇരിക്കുന്നു. ഏതായാലും കൈമുത്തിയാലോ? നേരേ അങ്ങോട്ടു ചെന്നു.

അപ്പോൾ വിദേശത്തുനിന്നും വന്ന ഒരു കുടുംബവും അവിടെയെത്തി. അവർ കൈമുത്തി. ഞാനും കൈമുത്തി. അല്പസ്വല്പം ഭയാശങ്കകളുണ്ട്, സിംഹമാണെന്നാണ് കേഴ്‌വി, ചുമ്മാ കൈ മുത്താൻ വന്നതാണെന്നു പറഞ്ഞാൽ വെരട്ടുമോ? ഏതായാലും ധൈര്യം അവലംബിച്ചു നിന്നു. കുടുംബമായി വന്നവർ സ്വയം പരിചയപ്പെടുത്തി.

അടുത്ത ചോദ്യം എന്നോട്.

"നീ ഈ കൂടെ വന്നതാണോ?"

"അല്ല."

"നീയാരാ?"

ഞാൻ സ്വയം പരിചയപ്പെടുത്തി.

"എന്തിനു വന്നതാ?"

"ചുമ്മാ."

"ചുമ്മാതെയോ?"

ഞാൻ പരുങ്ങി. അവസാനം പറഞ്ഞു.

"കബറിങ്കൽ വന്നതാ."

"അങ്ങിനെ പറാ, ചുമ്മാതെ ആരെങ്കിലും ഇങ്ങോട്ടു വരുമോ?"

പിന്നീട് എന്റെ പിതാവിന്റെ കാര്യവും എന്റെ കാര്യവും തിരക്കി. ഒന്നു കൂടി കൈ മുത്തി ഞാൻ മടങ്ങി.

ഈ യാദൃശ്ചിക സമാഗമം ഒരു പ്രത്യേക അനുഭവമാണ് എന്നിൽ സൃഷ്ടിച്ചത്. ഇത്ര വലിയ ഒരാൾ, ഇത്ര സരളമായി ഒരു പയ്യനോട് സംസാരിക്കുമോ? ഏതായാലും പിന്നീട് ദേവലോകത്തു പോകുമ്പോ ഴൊക്കെയും പ. പിതാവിനെ കണ്ടു കൈമുത്തുക ഒരു പതിവായി. കുറ ഞ്ഞൊരുകാലത്തിനുള്ളിൽ മാസത്തിലൊരിക്കൽ പ. പിതാവിനെ കാണുക എന്നത് ഒരു നിഷ്ഠയായി മാറി.

## നീയല്ലേ എന്റെ ന്യൂസ്പേപ്പർ

1980-നു മുമ്പ് പ. പിതാവിനെ ഞാൻ കണ്ടിട്ടില്ല എന്നു പറയുന്നത് തെറ്റാണ്. പ. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം ചരമശതാബ്ദിയോടനു ബന്ധിച്ച് നടത്തിയ 19-ൽമേൽ കുർബാനയ്ക്ക് പ്രധാന കാർമികത്വം വഹിക്കുന്നതായും, പഴയസെമിനാരിയിൽ വി. മൂറോൻ കൂദാശ ചെയ്യു ന്നതായും മറ്റു പല ചടങ്ങുകളിൽ പങ്കെടുക്കുന്നതായും, പാമ്പാടി ദയ റായിലും പഴയസെമിനാരിയിലും ദേവലോകത്തും പെരുന്നാളുകൾ നട ത്തുന്നതായും ഒക്കെ അകലെ നിന്നു കണ്ടിട്ടുണ്ട്. എന്നാൽ 1982-നു ശേഷമാണ് പ. പിതാവുമായി അടുത്ത് - വളരെ അടുത്ത് - ബന്ധപ്പെടു ന്നത്.

പ്രത്യേകിച്ച് ഒരു കാര്യവും സാധിക്കാനില്ലാതെ പ. പിതാവിനെ കാണു വാനായി മാത്രം ദേവലോകത്തെത്തുന്നത് തികച്ചും പ്രയോജനപ്രദമാ യിരുന്നു. എനിക്ക് സഭാചരിത്രത്തിൽ കമ്പം കയറിവരുന്ന കാലം. സംശ യങ്ങൾ ധാരാളം. ഭരണഘടനയും കാനോനും സഭാചരിത്രവും കലക്കി ക്കുടിച്ച പ. പിതാവിനോട് സംശയം ചോദിക്കാൻ ഈ സമാഗമങ്ങൾ ഞാൻ ഉപയോഗപ്പെടുത്തി. കൃത്യവും വ്യക്തവുമായ ഉത്തരങ്ങളും ലഭിച്ചു.

ഈ അവസരങ്ങളിൽ സമുദായത്തിലെ സംഭവങ്ങളും വാർത്തകളും കേട്ടുകേഴ്വികളും പ. പിതാവിനോട് സന്ദർഭവശാൽ പറയാനിട വരും. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ കണ്ടു കൈമുത്തി കുശലാന്വേ ഷണം കഴിഞ്ഞാൽ ഉടൻ വരും അടുത്ത ചോദ്യം.

"പിന്നെ എന്നാ ഒണ്ടടാ സമുദായ വാർത്ത."

കിട്ടിയ ഊഹാപോഹങ്ങളും കേട്ടുകേഴ്വികളും ധരിപ്പിക്കും. അവ ഓരോന്നിനെപ്പറ്റിയും തിരുമേനിയുടെ അഭിപ്രായവും പറയും. ഒരിക്കൽ ഞാൻ ചോദിച്ചു.

“ഇതൊന്നും തിരുമേനി അറിയാറില്ലേ?”

ഉടൻ മറുപടിയും കിട്ടി: “നീയല്ലേ എന്റെ ന്യൂസ്പേപ്പർ.”

പിൽക്കാലത്ത് മാനേജ്മെന്റിൽ ഉപരിപഠനം നടത്തിയപ്പോഴാണ് എന്റെ ചോദ്യത്തിന്റെ അർത്ഥശൂന്യത മനസ്സിലായത്. ഒരു ഭരണശൃംഖലയിൽ മുകളിലേക്കു നീങ്ങുംതോറും പൊതുജനസമ്പർക്കവും അവിടെ നിന്നുള്ള വാർത്തയുടെ ലഭ്യതയും കുറഞ്ഞുവരും. ചുരുക്കത്തിൽ ഏറ്റവും മേൽത്തട്ടിലുള്ള പ. പിതാവിന് ജനസമൂഹത്തിന്റെ വികാരങ്ങളെ സംബന്ധിച്ച് നേരിട്ട് അറിവു കിട്ടാനുള്ള സാദ്ധ്യത വിരളമാണ്! ധൈര്യമായി പറയുന്നതു ഞാൻ മാത്രവും.

## പിതാക്കന്മാരോടുള്ള ഭക്തി

രോഗാവസ്ഥയിൽ ശയ്യാവലംബി ആകുന്നതുവരെയും കാലംചെയ്ത തന്റെ മുൻഗാമികളുടെ ഓർമ്മ കൃത്യമായും തന്റെ സാന്നിദ്ധ്യത്തിൽ നടത്തുക എന്നത് പ. പിതാവിന് നിർബന്ധമുണ്ടായിരുന്നു. തന്റെ ഭരണകാലത്ത് ഒരിക്കലെങ്കിലും മുൻഗാമികളായ പ. ബാവാമാരുടെയും പഴയസെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാപ്പോലീത്താമാരുടെയും പെരുന്നാളുകളിൽ സംബന്ധിക്കാതിരുന്നിട്ടുണ്ടോ എന്നു സംശയമാണ്. കഴിവുണ്ടെങ്കിൽ സ്വയം വി. കുർബാന അർപ്പിക്കും.

തന്റെ മുൻഗാമികളായ മലങ്കര മെത്രാപ്പോലീത്താമാരെക്കുറിച്ചും പൗരസ്ത്യ കാതോലിക്കാമാരേപ്പറ്റിയും തികഞ്ഞ അഭിമാനമായിരുന്നു പ. പിതാവിന്. മഹാനായ ഒന്നാം മാർത്തോമ്മായുടെ ഓർമ്മ അദ്ദേഹം ദേവലോകം അരമനയിൽ കൊണ്ടാടിയിരുന്നു.

## അവരെല്ലാം പരിശുദ്ധന്മാർ

മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിനെപ്പറ്റി ചർച്ച ചെയ്തിരുന്ന കാലത്തൊരിക്കൽ, പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാര്യം ഞാൻ സൂചിപ്പിച്ചു. അതിനെപ്പറ്റി തിരുമേനിയുടെ അഭിപ്രായം ചോദിച്ചു.

“അദ്ദേഹം പരിശുദ്ധനായിരുന്നു. സംശയമില്ല. അദ്ദേഹം മാത്രമല്ല. പരിശുദ്ധർ നമുക്ക് ഒത്തിരിയുണ്ട്. ഒന്നാം കാതോലിക്കാ പരിശുദ്ധനല്ലായിരുന്നോ?”

“എനിക്കറിയില്ല.”

“ആ.. ആയിരുന്നു.”

“പിന്നെ രണ്ടാം കാതോലിക്കാ പരിശുദ്ധനല്ലായിരുന്നോ? ഔഗേൻ

ബാവാ പരിശുദ്ധനല്ലായിരുന്നോ? അവരൊക്കെ പരിശുദ്ധന്മാരായിരുന്നെടാ. പിന്നെ പ്രഖ്യാപനം. അതു സഭയുടെ കാര്യം. അതുണ്ടായാലും ഇല്ലെങ്കിലും പരിശുദ്ധന്മാർ പരിശുദ്ധന്മാർ തന്നെയാ."

"അപ്പോൾ ഈ സിംഹാസനത്തിൽ ഇരിക്കുന്നവരൊക്കെ പരിശുദ്ധരാണോ?"

"എന്നില്ല. ഇരുന്നവരൊക്കെ ആയിരുന്നു എന്നു മാത്രം."

**സിംഹാസനം**

ഒരിക്കൽ ദേവലോകം അരമനയിൽ സൂക്ഷിച്ചിരിക്കുന്നതും ഔദ്യോഗിക ചടങ്ങിനു മാത്രം എടുക്കുന്നതുമായ സിംഹാസനത്തെപ്പറ്റി ഞാൻ കാതോലിക്കായുടെ സിംഹാസനം എന്നു പറഞ്ഞു. ഉടനെ പ. പിതാവ്, "കാതോലിക്കായുടെ സിംഹാസനമോ? എടാ അത് മലങ്കര മെത്രാപ്പോലീത്തായുടെ സിംഹാസനമാ. കാതോലിക്കായ്ക്കു സിംഹാസനമുണ്ടോ? ആർക്കറിയാം. ചിലപ്പം ശീമേലെങ്ങാനും കാണുവാരിക്കും."

(Note: ഇവിടെ സിംഹാസനം എന്നുദ്ദേശിച്ചത് ആ അലംകൃത കസേരയെ മാത്രമാണ്, സ്ഥാനത്തെ അല്ല.)

**സ്വത്തില്ലാതെ സ്ഥാനമെന്തിനാ?**

ഇടയ്ക്ക് ഒരു കാലത്ത്, മലങ്കരയിലെ വിഘടിത വിഭാഗവുമായി സമാധാനം ഉടൻ ആകും എന്ന മട്ടിൽ ചില വാർത്തകൾ കോട്ടയത്തു ശക്തമായി. സമാധാനത്തിന്റെ നിബന്ധനകൾ പോലും പ്രചാരത്തിലായി. അതനുസരിച്ച് പ. പിതാവ് കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ ഈ സ്ഥാനങ്ങളിൽ ഒന്ന് ഒഴിഞ്ഞ് ബദൽ കാതോലിക്കാ പൗലൂസ് ദ്വിതീയന് നൽകും. ഈ വിവരം ഞാൻ പ. പിതാവിനോട് ചോദിച്ചു.

"ചുമ്മാ പറയുന്നതാ. ഇതു നടക്കത്തില്ല."

"അപ്പോൾ പറഞ്ഞു കേൾക്കുന്നതോ?"

"അത് ആരൊക്കെയോ സമാധാനം ആലോചിച്ചോട്ടെ എന്ന് എന്നോടു ചോദിച്ചു. ഞാൻ സമ്മതിച്ചു. സമാധാനം നല്ലതല്ലേ? ആരൊണ്ടാക്കിയാലെന്നാ. പക്ഷേ ഇതൊന്നും ആരും എന്നോട് പറഞ്ഞിട്ടില്ല. നടക്കാനും പോകുന്നില്ല."

തുടർന്ന് പ. പിതാവ് അതിന്റെ കാരണവും പറഞ്ഞു.

"എടാ കാതോലിക്കാ, മലങ്കരസഭയുടെ പ്രസ്റ്റീജ് സ്ഥാനമാണ്. അതു വിട്ടുകൊടുത്താൽ കീഴടങ്ങലാകും. നമ്മളെന്തിനാ കീഴടങ്ങുന്നത്. പിന്നെ മലങ്കര മെത്രാൻ സ്ഥാനം, സ്വത്തൊക്കെ മലങ്കര മെത്രാനാ. അതു വിട്ടു

കൊടുത്താൽ പിന്നെ സ്ഥാനം മാത്രം കാണും. സ്വത്തില്ലാതെ സ്ഥാനമെന്തിനാ?"

### വിഘടിത മെത്രാന്മാർ

സമാധാനത്തെപ്പറ്റിത്തന്നെ മറ്റൊരിക്കൽ സംസാരിച്ചപ്പോൾ വിഘടിത മെത്രാന്മാർ ഇങ്ങോട്ടു വന്നാൽ എന്ന ചോദ്യം ഞാൻ ഉന്നയിച്ചു.

"ഇങ്ങോട്ടുവന്നാൽ അവർ മെത്രാന്മാർ തന്നെ. അവരുടെ പട്ടത്തിനു എന്നാ വല്ല കുറവുമുണ്ടോ? ഒന്നുമില്ല."

"അപ്പോൾ ശ്രേഷ്ഠനോ?"

"അങ്ങേർക്ക് മരിക്കുന്നതുവരെ ആ പേരുപയോഗിക്കാം."

"അധികാരമോ?"

"അധികാരമൊന്നും കൊടുക്കുകയില്ല. കൊടുക്കാൻ സാദ്ധ്യവുമല്ല."

### പിൻഗാമിയെ ശ്രേഷ്ഠനാക്കി

എല്ലാ വർഷവും ഒക്ടോബർ 27-നു നടക്കുന്ന പ. പിതാവിന്റെ സ്ഥാനാരോഹണ വാർഷികം ലളിതമായ ഒരു ചടങ്ങാണ്. അന്നേദിവസം ഉച്ച കഴിഞ്ഞ് അരമനചാപ്പലിൽ ഒരു യോഗം കൂടും. മിക്കവാറും മാർ കൂറിലോസ് മെത്രാപ്പോലീത്തായാവും അദ്ധ്യക്ഷൻ. ഞാൻ ഒരു സ്ഥിരം സദസ്യൻ. അപ്രകാരം 1980-ൽ കൂടിയ യോഗത്തിൽ ആശംസാ പ്രസംഗങ്ങൾക്കുശേഷം പ. പിതാവിന്റെ മറുപടി പ്രസംഗം ആരംഭിച്ചു. ആശംസകൾക്കെല്ലാം നന്ദി പറഞ്ഞശേഷം അപ്രതീക്ഷിതമായി വിഷയം മാറി.

"കർത്താവിൽ പ്രിയരെ. ഈ *ശ്രേഷ്ഠൻ* സ്ഥാനം നമുക്ക് അവകാശപ്പെട്ടതാണ്. ഇന്ന് അത് പലരും ഉപയോഗിക്കുന്നുണ്ടെങ്കിലും അത് നമ്മുടേതാണ്. നമ്മുടെ പിൻഗാമി അത്ര മോശക്കാരനല്ല. അദ്ദേഹത്തിനും ഒരു സ്ഥാനം വേണം. അതുകൊണ്ട് ഇനിമുതൽ അദ്ദേഹത്തെ *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്നു വിളിക്കണം. ഇനിയുള്ള കാലത്തെല്ലാം നിയുക്ത കാതോലിക്കാമാർ *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്നു വിളിക്കപ്പെടണം. ഇതിന് നമ്മുടെ അംഗീകാരസൂചകമായി ഈ മാല നാം ശ്രേഷ്ഠ നിയുക്ത കാതോലിക്കായെ ധരിപ്പിക്കുന്നു."

ഇതു പറഞ്ഞ് കഴുത്തിൽ കിടന്ന മുല്ലപ്പൂമാല മാർ കൂറിലോസ് മെത്രാപ്പോലീത്തായെ ധരിപ്പിക്കയും, *ശ്രേഷ്ഠൻ* എന്നു വിളിക്കുകയും, ഓക്സിയോസ് വിളിപ്പിക്കയും ചെയ്തു.

ഒരു കാലത്ത് മലങ്കര മെത്രാന്മാർക്ക് പൈതൃകമായിരുന്നതും 1814-ൽ അന്യം നിന്നതുമായ *മാർത്തോമ്മാ* എന്ന സ്ഥാനനാമം താൻ സ്ഥാനമേ

റ്റതോടുകൂടി പുനഃസ്ഥാപിച്ച പ. പിതാവ് ഒരു നല്ല കീഴ്വഴക്കം കൂടി സൃഷ്ടിക്കുകയായിരുന്നു.

### രാജകീയ മഹാപുരോഹിതൻ

തന്റെ സ്ഥാനത്തെപ്പറ്റിയും അതിന്റെ മഹത്വത്തെപ്പറ്റിയും പ. പിതാവ് തികച്ചും ബോധവാനായിരുന്നു. തന്റെ സ്ഥാനം മലങ്കരയെ മുഴുവൻ പ്രതിനിധീകരിക്കുന്നുവെന്ന് അദ്ദേഹത്തിനു നല്ല ബോധമുണ്ടായിരുന്നു. സ്ഥാനവസ്ത്രം, ചിഹ്നങ്ങൾ, സ്ഥാനത്തിനടുത്ത പെരുമാറ്റം ഇവയിലെല്ലാം പ. പിതാവ് ഏറ്റവും നിഷ്കർഷ കാട്ടിയിരുന്നു. വി. കുർബാനയ്ക്കായി പോകുമ്പോൾ സ്വന്തം കാസാക്കൂട്ടം, വിരിക്കൂട്ടം ഇവ മാത്രമല്ല പദവിയിൽ വിരിക്കാനുള്ള കാർപ്പറ്റ്പോലും കൊണ്ടുപോകുമായിരുന്നു. തന്റെ സെക്രട്ടറിമാരും കർമ്മാനുഷ്ടാനങ്ങളിൽ പ്രവീണരും സ്വഭാവഗുണമുള്ളവരും ആയിരിക്കണമെന്ന് അദ്ദേഹത്തിനു നിർബന്ധമായിരുന്നു.

### രാജകീയ എഴുന്നള്ളത്ത്

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. പിതാവിന്റെ എഴുന്നള്ളത്തും രാജകീയമായിരുന്നു. തന്റെ മഹാപൗരോഹിത്യത്തിനടുത്ത കർമ്മങ്ങൾക്കായി പോകുമ്പോൾ ഒരു കശീശ്ശാ, ഒരു മ്ശംശോനോ, ഒരു യൗപ്പദ്യക്കിനോ എന്നീ മൂന്നു സ്ഥാനങ്ങളിലുമുള്ള സെക്രട്ടറിമാർ അനുഗമിക്കണമെന്നും, എവിടെ പോയാലും രണ്ടു ശെമ്മാശന്മാരെങ്കിലും കൂടെ വേണമെന്നും നിർബന്ധമായിരുന്നു. ജനത്തിന്റെ മഹാപുരോഹിതനാണ് എഴുന്നള്ളുന്നതെന്ന ബോധം കാഴ്ചക്കാരിൽ അങ്കുരിക്കും. ചുവന്ന കുപ്പായം, പുറംകുപ്പായം, മുടി, വടി ഇവയൊക്കെയും തന്റെ പ്രധാന മഹാപൗരോഹിത്യത്തിനു അനുരൂപമാംവണ്ണം രാജകീയമായിരുന്നു. എത്ര വലിയവനോടും താൻ പൗരസ്ത്യ കാതോലിക്കാ എന്ന നിലവിട്ട് സംസാരിക്കുകയോ ബന്ധപ്പെടുകയോ പോലും ചെയ്യുകയില്ലായിരുന്നു.

### ലളിതമായ മറുവശം

ഈ രാജകീയ പൗരോഹിത്യത്തിനു ലളിതമായ ഒരു മറുവശം ഉണ്ടായിരുന്നു. കീറിയ കമ്മീശ് സ്വയം തയ്ച്ചു കൂട്ടുകയും കാൽക്കുപ്പായത്തിനു ബട്ടൻസു വയ്ക്കുകയും ചെയ്യുന്ന പ. പിതാവിനെ പലപ്പോഴും നേരിട്ടു കണ്ടിട്ടുണ്ട്. ഇത്, സ്ഥാനമഹത്വം – പ്രതിയോഗികൾ തണ്ട് എന്ന വിശേഷിപ്പിച്ച – സമൂഹത്തിനുവേണ്ടി മാത്രം കാണിച്ചു എന്ന് മുമ്പ് സൂചിപ്പിച്ചതിനെ ഉറപ്പിക്കുന്നു.

## പള്ളികൂദാശ

ജനലക്ഷങ്ങൾ ആവേശം കൊണ്ട് ആർത്തുവിളിക്കുന്നതും വിദേശ സഭാദ്ധ്യക്ഷന്മാരും വിശിഷ്ട വ്യക്തികളും ആശംസകളും അനുമോദന ങ്ങളും കൊണ്ട് പ. പിതാവിനെ മൂടുന്നതും അടുത്തു നിന്നു ദർശിക്കാൻ സാധിച്ചിട്ടുണ്ട്. അപ്പോഴൊന്നും പ. പിതാവിൽ കാണാത്ത ആനന്ദഹർഷം ഒരു സംഗതിയിൽ മാത്രം കണ്ടിട്ടുണ്ട് – പള്ളി കൂദാശ ചെയ്യുമ്പോൾ: ലേഖകന്റെ അഭിപ്രായത്തിൽ പ. പിതാവിന് ഏറ്റവും സന്തോഷമുള്ള കാര്യം പള്ളി കൂദാശ ചെയ്യുക എന്നതായിരുന്നു. ഒരു പക്ഷേ മലങ്കര സഭയുടെ ചരിത്രത്തിൽ ഏറ്റവുമധികം പള്ളികൂദാശ നടത്തിയിട്ടുള്ളതും പ. പിതാവായിരിക്കും. പള്ളികൂദാശ ചെയ്യാനുള്ള ഒരവസരവും അദ്ദേഹം പാഴാക്കാറില്ലായിരുന്നു. അതുപോലെ തന്നെ പട്ടംകൊടയും.

## വടക്കൻമണ്ണൂർ പള്ളികൂദാശ

ലേഖകന്റെ ഇടവകപള്ളിയായ വടക്കൻമണ്ണൂർ പള്ളിക്ക് പ. പിതാവി നോടുള്ള ബന്ധം വളരെ വിപുലമാണ്. പള്ളിയുടെ സ്ഥാപക വികാരി യായ വട്ടക്കുന്നേൽ കുര്യൻ കത്തനാരുടെ പുത്രനായ പ. പിതാവിനെ മാമ്മോദീസാ മുക്കിയത് വടക്കൻമണ്ണൂർ പള്ളിയിലാണ്. വി. കെ. മാത്യൂ സായും, വി. കെ. മാത്യൂസ് റമ്പാനായും, മാത്യൂസ് മാർ അത്താനാ സ്യോസ് മെത്രാപ്പോലീത്തായായും പ. പിതാവായും അദ്ദേഹം പങ്കെടു ക്കാതെ പത്താൾ കൂടുന്ന ഒരു ചടങ്ങും വടക്കൻമണ്ണൂർ പള്ളിയിൽ നട ത്തിയിരുന്നില്ല.

1985-ൽ വടക്കൻമണ്ണൂർ പള്ളി പുതുക്കി പണിതു. പുതുക്കി പണിത പള്ളികൂദാശയും വികാരി പുറകുളത്ത് ഈപ്പൻ കത്തനാർക്ക് കോർഎപ്പി സ്കോപ്പാ സ്ഥാനദാനവുമായി മൂന്നു ദിവസം തുടർച്ചയായി പ. പിതാവ് പള്ളിയിലെത്തി. ആ വരവൊരു വരവായിരുന്നു. മൂന്നു ദിവസം മൂന്നു സെറ്റ് കാപ്പ, മൂന്നു സെറ്റ് മുദ്രമാലകൾ, രണ്ട് അംശവടി.... രാജകീയ ആചാര്യത്വത്തിന്റെ പരമകാഷ്ഠ.

ഇതിന്റെ മറുവശവും ലേഖകൻ കണ്ടിട്ടുണ്ട്. തിരുമനസിലെ വ്യക്തി പരമായ സഹായം കൊണ്ടു കൂടി പണിതീർത്ത ഒരു ചെറിയ ചാപ്പൽ – ഇടവകക്കാർ അംഗുലീപരിമിതം – കൂദാശ ചെയ്യുവാൻ തിരുമനസ്സു കൊണ്ട് തന്നെ എത്തി. നീട്ടി ധൂപക്കുറ്റി വീശുവാൻപോലും ഇടയില്ലാത്ത മദ്ബഹായിൽ ഇടുങ്ങിയ ഒരു കസേരയിൽ തന്റെ വലിയ ശരീരം ഞെരുങ്ങി ഇരുന്നതും, ഓലകെട്ടിമറച്ച താൽക്കാലിക മുറിയിൽ ഇരു മ്പുകസേരയിൽ ഇരുന്ന് ഭക്ഷണം കഴിച്ചതും യാതൊരു പരാതിയും ഇല്ലാ തെയാണ്.

## ആചാരാനുഷ്ഠാനങ്ങളിലെ നിഷ്ഠ

മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ കടുകിട തെറ്റുവരുത്തുവാൻ പ. പിതാവ് സമ്മതിച്ചിരുന്നില്ല. പള്ളികൂദാശയ്ക്ക് കാപ്പ ധരിയ്ക്കാതെ വി. മദ്ബഹായിൽ *ഹമനിഖ* മാത്രം ധരിച്ചുകൊണ്ട് പ്രവേശിക്കുന്ന കശ്ശീശാമാരെ - സെക്രട്ടറിയായാലും - ശാസിക്കുവാൻ മടിച്ചിരുന്നില്ല. കൂദാശാവസരങ്ങളിൽ മണി, മറുബഹസാ, വലിയമണി മുതലായവ കൃത്യമായും ഉപയോഗിക്കണമെന്ന് പ. പിതാവിന് നിർബന്ധമായിരുന്നു. അവയൊക്കെയും ഉപയോഗിക്കുന്നുണ്ട് എന്ന് കൂദാശാവസരങ്ങളിൽ ഉറപ്പുവരുത്തുമായിരുന്നു.

സഭയുടെ പാരമ്പര്യങ്ങളിൽ, കൂദാശാപരമായാലും ലൗകികപരമായാലും, മാറ്റംവരുത്തുന്നതിൽ പ. പിതാവ് വിമുഖനായിരുന്നു. പലപ്പോഴും മറ്റാർക്കും തോന്നാത്ത കാരണം അത്തരം ആചാരാനുഷ്ഠാനങ്ങൾക്ക് പിന്നിൽ അദ്ദേഹം കണ്ടെത്തും.

ഒരുദാഹരണം. മലങ്കരസഭയുടെ മാത്രം പാരമ്പര്യമായ വി. മൂന്നിന്മേൽ കുർബാനയുടെ സാംഗത്യത്തെപ്പറ്റി കഠിനമായ വാദപ്രതിവാദങ്ങൾ നടക്കുന്ന കാലം. മൂന്നിന്മേൽ കുർബാനയെ ഒരു മെത്രാപ്പോലീത്താ ശക്തമായി എതിർക്കുന്ന വിവരം തിരുമനസ്സിലെ ശ്രദ്ധയിൽപ്പെടുത്തി. മൂന്നിന്മേൽ കുർബാന ശരിയല്ല എന്നാണ് ആ മെത്രാപ്പോലീത്തായുടെ അഭിപ്രായം എന്നു തിരുമനസ്സറിയിച്ചു.

"എന്താ അങ്ങേര് അതിനു കാരണം പറയുന്നത്."

"അത് എല്ലാവരും ഒരു അപ്പത്തിന് അവകാശികളാകണം എന്നു വേദവിധി ഉള്ളതിനാൽ വി. മൂന്നിന്മേൽ കുർബാന ചൊല്ലുമ്പോൾ അതു സാദ്ധ്യമാകുന്നില്ല. അതിനാൽ അതു തെറ്റാണ് എന്നാണ് പറയുന്നത്."

"അങ്ങിനെയെങ്കിൽ മലങ്കരയിൽ ഒരു പള്ളിയിലും കുർബാന ചൊല്ലാനൊക്കത്തില്ല. എല്ലാ ഞായറാഴ്ചയും ഞാനിവിടെ ചൊല്ലി എല്ലാ പള്ളികളിലും കൊടുത്തയക്കണം. അല്ലേലെങ്ങനെയാ ഒരപ്പത്തിന് അവകാശിയാകുന്നത്?"

തുടർന്ന് പ. പിതാവ് വിശദീകരിച്ചു:

"എടാ എല്ലാവരും ഒരു അപ്പത്തിന് അവകാശികളാകണമെന്നു പറഞ്ഞാൽ, ഒരപ്പത്തിൽ നിന്ന് അനുഭവിക്കണമെന്നല്ല. ലോകത്തെവിടെയും ഏതു പള്ളിയിലും ഏതച്ചൻ ചൊല്ലുന്ന കുർബാനയും എല്ലാവർക്കും അനുഭവിക്കാൻ പറ്റണം. ഇപ്പോൾ വിശ്വാസ വ്യത്യാസമുള്ള സഭകളാകയാൽ അതു സാദ്ധ്യമല്ലല്ലോ. ആ സ്ഥിതി മാറി ഒരു വിശ്വാസമാകണമെന്നേ അർത്ഥമുള്ളൂ. അല്ലാതെ മൂന്നിന്മേൽ കുർബാന തെറ്റാണെന്നല്ല."

ആചാരപരമായ കാര്യത്തിലും പ. പിതാവിന്റെ ആദർശം പാരമ്പര്യാനുകൂലമായിരുന്നു. ഒരുദാഹരണം. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 25-ാം ചരമവാർഷികത്തോടനുബന്ധിച്ച് വെടിക്കെട്ട് വേണമെന്ന് പാരമ്പര്യവാദികളായ ഭൂരിപക്ഷവും, വേണ്ടെന്ന് പാശ്ചാത്യ ചിന്താനുകൂലികളായ ന്യൂനപക്ഷവും വാദിച്ചു. പ്രശ്നം തീർപ്പാക്കാൻ പ. പിതാവിനു വിട്ടു. തീരുമാനം ഉടനുണ്ടായി. വെടിക്കെട്ടു വേണം. കാരണവും പറഞ്ഞു.

“വല്യബാവായ്ക്ക് വെടിക്കെട്ട് ഇഷ്ടമായിരുന്നു.”

വെടിക്കെട്ടിനെപ്പറ്റി പറഞ്ഞപ്പോൾ പ. പിതാവ് സ്ഥാനമേറ്റകാലത്തെ ഒരു റൂളിംഗ് ശ്രദ്ധേയമാണ്. പ. ഔഗേൻ ബാവാ കാലംചെയ്തതിനെ തുടർന്നുള്ള *പുല-വാലായ്മ* കാലത്താണ് ക്രിസ്തുമസ് വന്നത്. പല വലിയപള്ളികളിലെ പെരുന്നാളും ഇതേ കാലത്തു തന്നെ. പുല നിലവിലുള്ളതിനാൽ കതിനാവെടിയും വെടിക്കെട്ടും ആകാമോ എന്നൊരു സംശയം ഉണ്ടായി. പല വൈദികരും ഈ വിവരം പ. പിതാവിന്റെ ശ്രദ്ധയിൽപ്പെടുത്തി. തിരുമനസ്സ് മറുപടി കൊടുത്തു:

“പുലകാലത്ത് കതിനാവെടി ആകാം. കാരണം അത് ആചാരപരമാണ്. വെടിക്കെട്ട് പാടില്ല. കാരണം അത് ആഘോഷപരമാണ്.”

ഇതേ മാനദണ്ഡത്തോടെ എല്ലാ പെരുന്നാൾ ചടങ്ങുകളും നടത്തുവാനും അദ്ദേഹം അനുവദിച്ചു.

വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ കീഴ്‌വഴക്കങ്ങളെ അതിലംഘിക്കുവാൻ പ. പിതാവ് ആഗ്രഹിച്ചില്ല. കീഴ്‌വഴക്കങ്ങൾ - അവയിൽ നിയമപരമായി തെറ്റില്ലെങ്കിൽ - അതേപടി തുടരണം എന്നതായിരുന്നു പ. പിതാവിന്റെ താൽപ്പര്യം. വ്യക്തിപരമായി മോതിരം ധരിക്കുവാൻ വിമുഖനായിരുന്ന പ. പിതാവ് അവശ്യ സന്ദർഭങ്ങളിൽ മലങ്കരമെത്രാന്റെ സ്ഥാനചിഹ്നമായ *മണക്കുളം മോതിരം* ധരിക്കാൻ മടികാണിച്ചിരുന്നില്ല എന്നത് നല്ലൊരു ഉദാഹരണമാണ്.

### സമയനിഷ്ഠ

സമയനിഷ്ഠയുടെ കാര്യത്തിൽ പ. പിതാവ് ബഹുകണിശക്കാരനായിരുന്നു. ഒരു ചടങ്ങിനു സമയം പറഞ്ഞാൽ കൃത്യസമയത്തിനു സ്ഥലത്തെത്തും. കടുകിട മാറില്ല. കൃത്യസമയത്തു പരിപാടികൾ തുടങ്ങണമെന്നും അദ്ദേഹത്തിനു നിർബന്ധമായിരുന്നു. ഒരു വിവാഹ കൂദാശയ്ക്കു എത്തിയ പ. പിതാവ് നിശ്ചിതസമയം കഴിഞ്ഞിട്ടും അത് ആരംഭിക്കാതിരുന്നതിനെ തുടർന്ന് വിവാഹകൂദാശയിൽ പങ്കെടുക്കാതെ മടങ്ങിയിട്ടുണ്ട്.

എന്നാൽ താമസത്തിന് ന്യായമായ കാരണങ്ങൾ അദ്ദേഹം അംഗീകരിച്ചിരുന്നു. ലേഖകന്റെ ഇടവകപ്പള്ളിയിൽ ഒരു വിവാഹകൂദാശയ്ക്ക് പ. പിതാവിനെ ക്ഷണിച്ചു. 11 മണി എന്നാണ് സമയം പറഞ്ഞിരുന്നത്. കൃത്യം 10.55–ന് പ. പിതാവിന്റെ കാർ പള്ളിയുടെ പോർച്ചിലെത്തി. വധു എത്തിയിരുന്നില്ല. തിരുമേനിയുടെ സ്വഭാവം അറിയാവുന്നവർ *ഭയത്തോടും വിറയലോടും* കൂടെ അറിയിച്ചു.

"തിരുമേനി പള്ളിമുറിയിലേക്കിരിക്കാം."

"ഉം?"

"സ്വൽപ്പം താമസമുണ്ട്."

"എന്താ കാര്യം?"

"പെണ്ണു വന്നില്ല."

"എവിടെയാ പെണ്ണിന്റെ വീട്?"

സ്ഥലം പറഞ്ഞു.

"ആ അത്രേം ദൂരെനിന്നൊക്കെ വരേണ്ടതല്ലേ. ചിലപ്പം താമസിക്കും." ഇതും പറഞ്ഞു പള്ളിമുറിയിലിരുന്നു. 15 മിനിട്ടിനകം പെണ്ണു വന്നു. കല്യാണവും നടത്തി.

**സഹോദര സ്നേഹം**

നിലയ്ക്കൽ സംഭവത്തെ തുടർന്നാണ് കേരളത്തിലെ എപ്പിസ്കോപ്പൽ സഭകൾ തമ്മിലുള്ള ബന്ധം ശക്തമായതും കേരള ബിഷപ്സ് കൗൺസിൽ വളർന്നതും. ഇതിന്റെ അദ്ധ്യക്ഷനായിരുന്നു പ. പിതാവ്. നിലയ്ക്കൽ സംഭവത്തിനുശേഷവും ക്രിസ്ത്യാനി സമൂഹത്തെ പൊതുവെ ബാധിക്കുന്ന പ്രശ്നങ്ങളിൽ ബിഷപ്സ് കൗൺസിൽ ഒന്നിച്ചുനിന്നു.

ഇക്കാലത്തൊരിക്കൽ മറ്റൊരു സഭയിൽപ്പെട്ടതും തലതിരിഞ്ഞ പ്രസ്താവനകൾക്ക് കുപ്രസിദ്ധനുമായ ഒരു ബിഷപ്പ്, ബിഷപ്സ് കൗൺസിൽ തീരുമാനത്തിനും ക്രിസ്ത്യാനി സമൂഹത്തിന്റെ പൊതുതാല്പര്യത്തിനും കടകവിരുദ്ധമായി ചില പ്രസ്താവനകൾ ഇറക്കി. നാടെങ്ങും പ്രതിഷേധം ആഞ്ഞടിച്ചു. ബിഷപ്പ് വീണ്ടും തന്റെ പ്രസ്താവന ആവർത്തിച്ചു. തുടർന്നു ബിഷപ്പിനെ കൗൺസിലിൽ നിന്നും പുറത്താക്കണമെന്ന് മറ്റു ബിഷപ്പുമാർ ആവശ്യപ്പെട്ടു തുടങ്ങി. ഇതിനെക്കുറിച്ചു ചർച്ച ചെയ്യാൻ ദേവലോകത്ത് ബിഷപ്സ് കൗൺസിൽ യോഗം ചേരുകയും ഉണ്ടായി.

എന്നാൽ പിന്നീട് ഒന്നും കേട്ടില്ല. അന്നൊരിക്കൽ ഈ ലേഖകൻ ഈ കാര്യം പ. പിതാവിനോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു:

"എടാ, എല്ലാവരും പറഞ്ഞു അങ്ങേരെ പുറത്താക്കണമെന്ന്. ഞാൻ പറഞ്ഞു, വരട്ടെ അങ്ങേർക്കു തെറ്റു പറ്റിയതാവും. കാര്യവും മനസ്സിലാ യിക്കാണില്ല. ഞാൻ ഒന്നു വിളിച്ചു ചോദിക്കാം. അങ്ങേരെ പറഞ്ഞു മന സ്സിലാക്കാം. എന്നിട്ടു മതി നടപടി എന്ന്. അവർക്കാർക്കും മനസ്സില്ലായി രുന്നു. പിന്നെ എന്നോടുള്ള സ്നേഹം കൊണ്ട് സമ്മതിച്ചു. ഞാൻ അങ്ങേ രോട് വരാൻ പറഞ്ഞിട്ടുണ്ട്. അങ്ങേരൊരു കൊച്ചു മെത്രാച്ചൻ. പ്രായവും കുറവ്. പറഞ്ഞു മനസ്സിലാക്കാം."

മറ്റൊരു സഭയിലെ മേല്പട്ടക്കാരനെപ്പോലും ശിക്ഷണനടപടിക്കു വിധേയനാക്കുന്നത് പ. പിതാവിന് പ്രയാസകരമായിരുന്നു. ഏതായാലും അതോടെ ആ വിഷയം തണുത്തു.

**നിയമ വിശാരദൻ**

വൈദികവൃത്തിയുടെ പ്രഥമപടികൾ ചവിട്ടുന്നതിനു മുമ്പായിത്തന്നെ മലങ്കരസഭയുടെ കാനോൻ-നിയമ വിദഗ്ദൻ എന്ന നിലയിൽ പേരെടുത്ത പ. പിതാവിന് ഒരു മികച്ച ഭരണാധികാരിക്കുവേണ്ട രണ്ടു പ്രാഥമിക ഗുണങ്ങളുണ്ടായിരുന്നു. ഒന്ന് സ്വന്തം നിയമത്തിലുള്ള പരിജ്ഞാനം. രണ്ട് അതു ലംഘിക്കാതിരിക്കാനുള്ള ചങ്കൂറ്റം. ഭരണഘടനയിൽ അസാമാന്യ മായ പ്രായോഗികജ്ഞാനം പ. പിതാവിനുണ്ടായിരുന്നു. ഭരണഘടന ലംഘിക്കാൻ അദ്ദേഹം തയാറുമല്ലായിരുന്നു. തനിക്ക് വ്യക്തിപരമായ താൽപ്പര്യവും സഹതാപവുമുള്ള പ്രശ്നങ്ങളിൽപോലും വികാരിമാരു ടെയോ ഇടവക മെത്രാപ്പോലീത്താമാരുടെയോ അവകാശ-അധികാര ങ്ങളെ മറികടക്കാൻ പ. പിതാവ് തയാറാകാത്ത സംഗതികൾ ലേഖകന് നേരിട്ടറിയാം. എന്നാൽ അത്യാവശ്യ സന്ദർഭങ്ങളിൽ മലങ്കര മെത്രാപ്പോ ലീത്തായുടെ ശ്രേഷ്ഠാധികാരം വിനിയോഗിക്കാൻ മടിച്ചിരുന്നുമില്ല.

**ദൈവത്തിന്റെ കാര്യം**

ഒരിക്കൽ നിരീശ്വരമായ ഒരാദർശത്തിൽ വിശ്വസിക്കുന്ന ഒരാൾ - രാഷ്ട്രീയ ലക്ഷ്യങ്ങളോടെ എന്നു പറയുന്നു - തിരുമനസ്സിലെ അടുക്ക ലെത്തി അനുഗ്രഹം പ്രാപിച്ചു. ഇത് പത്രത്തിൽ വാർത്തയുമായി. ഇതേ പ്പറ്റി ലേഖകൻ പ. പിതാവിനോട് ചോദിച്ചു.

"എടാ, എന്റെ അടുത്ത് ആരു വന്ന് അനുഗ്രഹിക്കണമെന്നു പറ ഞ്ഞാലും ഞാൻ അയാളെ അനുഗ്രഹിക്കണമെന്നു പ്രാർത്ഥിക്കും. അതെന്റെ കടമ. പറ്റുകേലന്ന് പറയാൻ പാടില്ല. പിന്നെ അയാൾക്ക് അനു ഗ്രഹം കൊടുക്കണോ എന്നു തീരുമാനിക്കുന്നതു ദൈവം."

ഒരിക്കൽ നിരീശ്വരവാദിയായി അറിയപ്പെട്ടിരുന്ന ഒരാളിന്റെ ശവമടക്കിനു പ. പിതാവിനെ നിർബന്ധിച്ചു വിളിച്ചുകൊണ്ടുപോയി. പള്ളിയിലെത്തിയപ്പോൾ ചരമപ്രസംഗം നടത്തണമെന്നും നിർബന്ധമായി. നിർബന്ധം സഹിക്കാതെ പ. പിതാവ് പ്രസംഗിച്ചു.

"കർത്താവിൽ പ്രിയരേ .......... നെപ്പറ്റി നാം ധാരാളം കേട്ടിട്ടുണ്ട്. നേരിട്ടു പരിചയമില്ല.... അദ്ദേഹം ഒരു നിരീശ്വരവാദി ആയിരുന്നു എന്നാണ് നമ്മുടെ അറിവ്. നിരീശ്വരവാദിക്ക് സ്വർഗം കിട്ടുമോ എന്ന് നിങ്ങൾ ചോദിച്ചേക്കാം. അതെനിക്കറിയാൻ പാടില്ല. അതു തീരുമാനിക്കുന്നത് ദൈവമാണ്."

മോടി കാണിക്കാൻ പ. പിതാവിനെ ക്ഷണിച്ചവരുടെയും പ്രസംഗിപ്പിച്ചവരുടെയും അവസ്ഥ ചിന്ത്യം.

**ആരാധനാക്രമം**

മലങ്കരസഭാചരിത്രത്തിൽ ആരാധനയെ ജനകീയവൽക്കരിക്കുന്നതിലും ഏകീകരിക്കുന്നതിലും ഏറ്റവും അധികം പങ്ക് വഹിച്ചത് പ. പിതാവാണ്. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ആവശ്യപ്രകാരം ആരാധനക്രമങ്ങളുടെ തർജ്ജമ ആരംഭിച്ചത് പ. പിതാവാണ്. അർത്ഥ പുഷ്ടിയോടും സാഹിത്യഭംഗിയോടും കൂടെ പ്രഗൽഭരുടെ സഹായത്തോടെ പൂർത്തിയാക്കി അച്ചടിച്ചു പ്രസിദ്ധീകരിച്ചു. അങ്ങനെ 1815-ൽ, ഏതു കാര്യത്തിനു പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് സെമിനാരി സ്ഥാപിച്ചോ ആ ലക്ഷ്യം - ആരാധനയുടെ ഏകീകരണം - പിൽക്കാലത്തെ സെമിനാരി പ്രിൻസിപ്പൽ പൂർത്തിയാക്കി.

ഖേദപൂർവം പറയട്ടെ, ആരാധനയുടെ ഏകീകരണം പ. പിതാവ് നിർത്തിയടത്ത് ഇന്നും നിൽക്കുകയാണ്. ധാരാളം ഇനിയും ചെയ്യാനുള്ള ഈ മേഖലയിൽ അപശ്രുതികളൊഴിച്ച് ഇന്ന് ഒന്നും നടക്കുന്നില്ല. ആരാധനക്രമങ്ങളുടെ തർജ്ജമ താൻ ഒരിക്കലും പൂർത്തിയാക്കിയതായി പ. പിതാവ് കരുതിയിരുന്നില്ല. തന്റെ സഭയുടെ വികസനത്തിനനുസരിച്ച് മറ്റു ഭാഷകളിലേക്കും ആരാധനക്രമങ്ങൾ പരിഭാഷപ്പെടുത്താൻ പ. പിതാവ് നടപടിയെടുത്തു. മലയാളത്തിൽത്തന്നെ സുറിയാനിയിൽ നിന്നും ഇനിയും പരിഭാഷപ്പെടുത്താത്ത ക്രമങ്ങളും പ്രത്യേക ഗീതങ്ങളും പരിഭാഷപ്പെടുത്തണമെന്ന് പ. പിതാവിന് ആഗ്രഹമുണ്ടായിരുന്നു.

ഒരു ഉദാഹരണം പറയാം. ഇതഃപര്യന്തമുള്ള മലങ്കരസഭാചരിത്രത്തിൽ ഒരിക്കൽപോലും ഉപയോഗിച്ചിട്ടില്ലാത്ത - അന്ത്യോഖ്യൻ പാരമ്പര്യപ്രകാരമുള്ള - അർക്കദ്യക്കോൻ (*റീശ് ശ്മ്ശോനോ*) സ്ഥാനദാനക്രമം പ. പിതാവ് മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി തന്റെ പട്ടംകൊടപുസ്ത

കത്തിൽ ചേർത്തിരുന്നു. ഈ ക്രമം വെച്ച് ഒരു പൂർണ്ണ ശെമ്മാശനെ അർക്കദ്യക്കോൻ ആയി സ്ഥാനാഭിഷേകം നടത്തണമെന്ന് പ. പിതാവ് ആഗ്രഹിച്ചിരുന്നു. എന്നാൽ പറ്റിയ ഒരാളെ കണ്ടുകിട്ടാതിരുന്നതിനാൽ ആ ആഗ്രഹം സഫലീകൃതമാവുക ഉണ്ടായില്ല.

ഈ സ്ഥാനിയെപ്പറ്റി പ. പിതാവ് പ്രത്യേകം പഠിക്കുകയും അവരുടെ സ്ഥാനം, അധികാരം, അംശവസ്ത്രം മുതലായവ പോലും ക്ലിപ്തപ്പെടുത്തുകയും ചെയ്തിരുന്നതായി ലേഖകന് നേരിട്ടറിയാം. പ്രഗൽഭരായ മല്പാന്മാർ ചിട്ടപ്പെടുത്തിയ നിറങ്ങൾ സന്ദർഭമനുസരിച്ച് തെറ്റാതെ ചൊല്ലണമെന്ന് പ. പിതാവിന് നിർബന്ധമായിരുന്നു. പള്ളികൂദാശയിലും മറ്റും പലപ്പോഴും പകുതിയെത്തിയ പാട്ടുകൾ നിർത്തി നിറം ശരിയാക്കി ആദി മുതൽ ചൊല്ലാൻ പ. പിതാവ് നിഷ്കർഷിച്ചിരുന്നു.

അതുപോലെ അർത്ഥമറിഞ്ഞു ചൊല്ലണമെന്നും പ. പിതാവിനു നിർബന്ധമായിരുന്നു. രോഗാവസ്ഥയിൽ കങ്ങഴ ആശുപത്രിയിൽ കഴിയുന്ന കാലം. ഒരു ഞായറാഴ്ച പ. പിതാവ് പള്ളിയിലേക്കിറങ്ങിയില്ല. മുറിയിൽ ഘടിപ്പിച്ച സ്പീക്കറിലൂടെ പ. പിതാവ് കുർബാന ശ്രദ്ധിച്ചു. കുർബാനയ്ക്കുശേഷം ലേഖകന്റെ പിതാവ് (ഫാ. എം. റ്റി. കുര്യൻ) കൈ മുത്തുവാൻ ചെന്നപ്പോൾ പ. പിതാവ് ചോദിച്ചു.

“അച്ചനിന്ന് ഏത് പ്രൊമിയോനാണ് ചൊല്ലിയത്.”

അച്ചൻ മറുപടി പറഞ്ഞു. സാധാരണ ഉപയോഗിക്കാത്ത ഒരു പ്രുമിയോൻ.

“അത് തുടങ്ങുന്നതെങ്ങനെയാ?”

ആദ്യ വാചകം ചൊല്ലിക്കേൾപ്പിച്ചു.

“അതിന്റെ അർത്ഥം ശരിയാണോ?”

ആലോചിച്ചപ്പോൾ എവിടെയോ ഒരു കല്ലുകടി. സുറിയാനിയിൽ നിന്നും പദാനുപദം തർജ്ജമ ചെയ്തപ്പോൾ വന്ന തെറ്റാണ്. പ. പിതാവ് പറഞ്ഞു.

“അച്ചോ, അർത്ഥമറിഞ്ഞു വേണം ചൊല്ലാൻ.”

**ജനം പലതും പറയും**

ഒരു സന്ദർഭത്തിൽ എന്തോ പറഞ്ഞു വന്നതിനിടയിൽ പ. പിതാവു ചോദിച്ചു.

“അതിനു ഞാനെന്നാ കടുവയോ മറ്റോ ആണോ?”

“എന്നാ ജനം പറയുന്നത്.”

“നിനക്കങ്ങനെ തോന്നിയിട്ടുണ്ടോ?”

“ഇല്ല.”

"എന്നാ, ജനം അങ്ങനെ പലതും പറയും. അതൊക്കെ കേട്ടാൽ ജീവിക്കാൻ പറ്റത്തില്ല."

**കടുവയെ കണ്ടു**

എന്നാൽ പ. പിതാവിന്റെ *കടുവാ സ്വഭാവം* ഫലപ്രദമാകുന്നതും ലേഖകൻ കണ്ടിട്ടുണ്ട്. 1989-ലെ അസോസിയേഷൻ. മനഃപൂർവ്വം ബഹളം ഉണ്ടാക്കുവാൻ എന്നു തോന്നിക്കുംവിധം സമ്മേളനം ആരംഭിക്കുന്നതിനു മുമ്പു തന്നെ കുറെപ്പേർ കശപിശ ആരംഭിച്ചു. ഏതായാലും സമ്മേളനം ആരംഭിച്ചു. പന്തലിന്റെ ഇടയ്ക്ക് ഒരു സ്ഥലത്ത് ബഹളം.

"എന്താ അവിടെ?" പ. പിതാവ് ചോദിച്ചു.

"ഞങ്ങൾക്കു കസേര ഇല്ലേ." കുറെപ്പേർ വിളിച്ചുകൂവി.

പ. പിതാവ് നോക്കി. കുറേപ്പേർ നിൽക്കുന്നു. പ. പിതാവ് സംഘാടകരോടു ചോദിച്ചു, സ്വൽപ്പം ദേഷ്യത്തിൽത്തന്നെ.

"ഇരിക്കാൻ കസേരയില്ലാതെയാണോ അസോസിയേഷൻ കൂട്ടുന്നത്?"

സംഘാടകർ വിശദീകരിച്ചു. കസേരകൾ ആളുകൾക്കു കയറുവാൻ സൗകര്യത്തിനു മടക്കിവെച്ചിരിക്കുകയാണ്. വോളണ്ടിയർമാർ അവ നിവർത്തി ഇടുന്നുണ്ട്. പ. പിതാവ് നോക്കി. സംഗതി ശരിയാണ്. ബഹളം ശമിക്കുന്നില്ല. മൈക്ക് മുമ്പിലേക്ക് അടുപ്പിച്ചുവെച്ച് പ. പിതാവ് പ്രസംഗമാരംഭിച്ചു.

"കർത്താവിൽ പ്രിയരേ.... ഇതു നമ്മുടെ അസോസിയേഷനാണ്. നമ്മുടെ പാർലമെന്റ്.... നിങ്ങളെല്ലാം നമ്മുടെ മക്കളാണ്...... നാം ക്ഷണിച്ചുവരുത്തിയതാണ്.... നിങ്ങൾക്കെല്ലാം കസേര കിട്ടും. അഥവാ ആർക്കെങ്കിലും കിട്ടാതെ വന്നാൽ നമ്മുടെ ഈ സിംഹാസനം കൂടി തരുവാൻ നാം തയാറാണ്."

പെട്ടെന്ന് ബഹളമടങ്ങി. യോഗനടപടികൾ ആരംഭിച്ചു. അധികം താമസിയാതെ ഏതോ യോഗനടപടിച്ചട്ടം ശരിയല്ല എന്ന പേരിൽ വീണ്ടും ബഹളമാരംഭിച്ചു. കുറേപ്പേർ എഴുന്നേറ്റു നിന്നു ബഹളം വെച്ചു. പ. പിതാവിന്റെ ഭാവം മാറി. സാക്ഷാൽ വട്ടക്കുന്നേൽ ബാവായിലെ *കടുവ* പുറത്തുവന്നു. ഒറ്റ വാചകം.

"ഇരിയടാ അവിടെ. ഇതു ഞാൻ കൊറെ നടത്തിയിട്ടുള്ളതാ. എങ്ങനെ നടത്തണമെന്ന് എനിക്കറിയാം."

സദസ്സ് നിശബ്ദം. പിന്നെ യോഗനടപടികൾ തീരുന്നതുവരെ യാതൊരു അപശബ്ദവും ഉണ്ടായില്ല.

## ചരിത്രകൗതുകം

മലങ്കരസഭാചരിത്രവുമായി ബന്ധപ്പെട്ട വസ്തുക്കളും രേഖകളും ശേഖരിക്കുന്നതിൽ പ. പിതാവ് പ്രത്യേക താൽപ്പര്യം കാട്ടിയിരുന്നു. ദേവലോകം അരമനയിൽ അമൂല്യമായ ഒരു ലൈബ്രറി ഉണ്ടാക്കിയത് പ. പിതാവാണ്. ഭീമമായ ഒരു വില കൊടുത്താണ് അമൂല്യരേഖകൾ അടങ്ങിയ നെടുന്തളിൽ ഗ്രന്ഥശേഖരം ഈ ലൈബ്രറിക്കുവേണ്ടി പ. പിതാവ് സ്വന്തമാക്കിയത്.

ഒരിക്കൽ ഈ ലേഖകന്റെ കൈയിൽ എത്തിയ രണ്ടു അപൂർവ്വ രേഖകളുടെ പകർപ്പുകളെപ്പറ്റി പ. പിതാവിനോട് സൂചിപ്പിച്ചു. അവ കാണണമെന്ന് പ. പിതാവ് ആവശ്യപ്പെട്ടു. കാണിച്ചപ്പോൾ അവ പരിശോധിച്ച ശേഷം അവയുടെ കോപ്പി എടുത്തു കൊടുക്കണമെന്ന് ആവശ്യപ്പെടുകയും ആ കോപ്പികൾ വാങ്ങി സൂക്ഷിക്കുകയും ചെയ്തു.

## തിരുശേഷിപ്പുകൾ

പിതാക്കന്മാരുടെ തിരുശേഷിപ്പുകളെപ്പറ്റി പ. പിതാവിന് വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു. ബഹുമാനിക്കാനാവില്ലെങ്കിൽ സൂക്ഷിക്കരുത് എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രമാണം. ലേഖകന്റെ ഇടവകപ്പള്ളിയിൽ പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പു സ്ഥാപിക്കുന്നതിനു മൂന്നു നിബന്ധനകളാണ് പ. പിതാവ് വെച്ചത്.

1. വി. കുർബാന ചൊല്ലുമ്പോഴൊക്കെയും ധൂപം വയ്ക്കണം.
2. എല്ലാ വർഷവും പ. പരുമല തിരുമേനിയുടെ പെരുന്നാൾ നേർച്ചവിളമ്പോടെ നടത്തണം.
3. പള്ളിവക പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള കുരിശുംതൊട്ടിയിൽനിന്നും ആണ്ടുതോറും പ്രദക്ഷിണം നടത്തണം.

ഇവ സാധിക്കാതെ വന്നാൽ ദേവലോകത്ത് തിരിച്ച് ഏൽപ്പിക്കണമെന്ന കരാറിലാണ് തിരുശേഷിപ്പ് കൈമാറിയത്.

## പ്രസംഗങ്ങൾ

പ. പിതാവിന്റെ അനേകം പ്രസംഗങ്ങൾ ഈ ലേഖകൻ കേട്ടിട്ടുണ്ട്. പ്രധാനമായും തന്റെ മുൻഗാമികളുടെ ഓർമ്മപ്പെരുന്നാളിൽ നടത്തുന്ന പ്രസംഗങ്ങൾ. പത്തു മിനിട്ടിൽ ഒതുങ്ങുന്ന, ലളിതമായ വാക്കുകളുപയോഗിക്കുന്ന, ആശയഗംഭീര സമ്പൂർണമായ പ്രസംഗങ്ങൾ. ഒരേ പിതാവിനെപ്പറ്റി രണ്ടു പ്രാവശ്യം പ്രസംഗിച്ചാലും ആവർത്തനവിരസത ഉണ്ടാക്കാത്ത പ്രസംഗങ്ങൾ, എന്തിന്, പെരുന്നാൾ വേളകളിൽ നടത്തുന്ന അനൗൺസുമെന്റുകൾപോലും ഓരോ ചരിത്ര ശകലങ്ങളാണ്.

തന്റെ നിറഞ്ഞ വാർദ്ധക്യത്തിൽ സമുദായക്കേസിൽ നൽകിയ പ്രൗഢ ഗംഭീരമായ മൊഴി ശേഖരിച്ച് പ്രസിദ്ധീകരിക്കേണ്ടത് മലങ്കരസഭയ്ക്ക് അനിവാര്യമാണ്. മലങ്കരസഭാഭാസുരൻ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ചരിത്രപ്രസിദ്ധങ്ങളായ മൊഴികൾ പോലെ കൃത്യവും കാര്യമാത്രപ്രസക്തവും വസ്തുതാപരവുമായ ആ മൊഴികൾ കൂടാതെ ഇനിയുള്ള മലങ്കര സഭാചരിത്ര പഠനം അസാദ്ധ്യമായിരിക്കും.

## മാസ്റ്റർപീസ്

പ. പിതാവിന്റെ പ്രസംഗങ്ങളിലെ മാസ്റ്റർപീസ് തന്റെ ശതാഭിഷേക സമ്മേളനത്തിൽ നടത്തിയ മറുപടി പ്രസംഗമാണ്. മുൻകൂട്ടി തയാറാക്കാതെ തികച്ചും അപ്രതീക്ഷിതമായി തന്റെ രോഗത്തിന്റെ ക്ഷീണാവസ്ഥയിൽ നടത്തിയ സാമാന്യം ദീർഘമായ ആ പ്രസംഗത്തിലെ ഓരോ വാചകവും കേൾവിക്കാരെ കോരിത്തരിപ്പിച്ചു. തന്റെ ജീവിതത്തിന്റെ - ദർശനത്തിന്റെ - ഭാവിയെക്കുറിച്ചുള്ള കാഴ്ചപ്പാടിന്റെ ഒരു സംക്ഷിപ്ത രൂപമായിരുന്നു ആ പ്രസംഗം. തനിക്കു ദീർഘായുസ്സ് നേർന്നവരെ പരാമർശിച്ചു പ. പിതാവു പറഞ്ഞു.

"നാം ദീർഘായുഷ്മാനായിരുന്ന് നമ്മുടെ പിൻഗാമിയെ ബുദ്ധിമുട്ടിക്കണമെന്ന് നമുക്കാഗ്രഹമില്ല."

തികച്ചും തങ്കലിപികളാൽ രേഖപ്പെടുത്തേണ്ട പ്രസംഗം.

## ആയുസ്സ്

തന്റെ ആയുസ്സിനെപ്പറ്റി പ. പിതാവ് തികച്ചും നിസംഗനായിരുന്നു. ഡോക്ടർമാരുടെ നിർദ്ദേശം കർശനമായി അനുസരിക്കുമെങ്കിലും അവ തന്റെ മഹാപൗരോഹിത്യത്തിനടുത്ത കർമ്മങ്ങളെ ബാധിക്കുവാൻ അനുവദിച്ചിരുന്നില്ല. രോഗാവസ്ഥയിലും പള്ളി കൂദാശ ചെയ്യാൻ കിട്ടുന്ന ഒരവസരവും പ. പിതാവ് ഒഴിവാക്കിയില്ല. അവസാനം കൂദാശ ചെയ്തതു തന്റെ പിതാവ് വികാരിയായിരുന്ന അമയന്നൂർ കാരാട്ടുകുന്നേൽ പള്ളിയാണ്.

ഈ നിസംഗത പ. പിതാവ് തന്നെ സൂചിപ്പിച്ചിട്ടുണ്ട്. 1989-ൽ പ. പിതാവ് സാമാന്യം ഗുരുതരമായ ഒരു രോഗാവസ്ഥയിലായി. അതിനുശേഷം ഈ ലേഖകൻ പ. പിതാവിനെ കണ്ടപ്പോൾ ചോദിച്ചു.

"തിരുമേനി അസുഖമൊക്കെ എങ്ങനെയുണ്ട്."

"ഓ, അത് അങ്ങു പോകാറായില്ലേ, ഇനി അതൊക്കെ വരും."

"അതിനു കാലമായില്ലല്ലോ, 90-93 എന്നൊക്കെയല്ലേ നമ്മുടെ കണക്ക്."

“അതെന്നാടാ?”

“അല്ല, വട്ടക്കുന്നേലച്ചൻ, ഔഗേൻ ബാവാ, ഗീവർഗീസ് ദ്വിതീയൻ ബാവാ ഇവരൊക്കെ.......”

“ഒരു ചക്കയിട്ടപ്പം മുയലു ചത്തെന്നു വെച്ച് എപ്പഴും ചാകുമോ?”

“എന്നില്ല.”

“എന്നാൽ എപ്പോഴും ചാകുകേല.”

## പേരു ചൊല്ലി വിളിക്കുന്ന ഇടയൻ

ദീർഘകാലം സെമിനാരി പ്രിൻസിപ്പാളായിരുന്ന് താൻ പഠിപ്പിച്ചവരെയും താൻ പട്ടംകൊടുത്തവരെയും മാത്രമല്ല മലങ്കരസഭയുടെ തെക്കും വടക്കുമുള്ള സമുദായ പ്രമാണികളെ മുഴുവൻ പ. പിതാവ് വ്യക്തിപരമായി അറിയുമായിരുന്നു. 1989-ലെ അസോസിയേഷനിൽ മാനേജിംഗ് കമ്മിറ്റിയിലേക്കു തിരഞ്ഞെടുക്കപ്പെട്ടവരെ പരിചയപ്പെടുത്തിയത് പ. പിതാവു തന്നെയാണ്. പട്ടക്കാർ ഏതാണ്ട് എല്ലാവരെയും അൽമായരിൽ ഭൂരിഭാഗത്തെയും വ്യക്തിപരമായി പരിചയപ്പെടുത്തുവാൻ പ. പിതാവിന് സാധിച്ചു.

## സ്ലീബായെ വന്ദിപ്പാനായ്...

കഷ്ടതയുടെ ചൂളയിലാണ് പ. പിതാവ് സ്ഥാനമേൽക്കുന്നത്. ആ അവസ്ഥയിൽ പ. വട്ടശ്ശേരിൽ തിരുമേനിയേപ്പോലെയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെയും താൻ സ്ലീബായിൽ അഭയം പ്രാപിച്ചു. താൻ പങ്കെടുത്ത എല്ലാ ശുശ്രൂഷകളിലും ധൂപപ്രാർത്ഥനയിൽ ആദ്യം സ്ലീബായുടെ കുക്കിലിയോൻ ചൊല്ലുക എന്നത് പ. പിതാവിന്റെ പ്രത്യേകതയായിരുന്നു.

കഷ്ടതയിൽ കഴിയുന്ന വടക്കൻ ഭദ്രാസനങ്ങളോട് പ. പിതാവിന് പ്രത്യേക താൽപര്യമായിരുന്നു. പ. പിതാവിന്റെ കൈമുത്തു പണത്തിന്റെ വീതമാണ് മിക്കവാറും എല്ലാ കാതോലിക്കേറ്റ് സെന്ററുകളുടെയും അസ്ഥിവാരം. ഈ സ്നേഹം വടക്കർക്കും പ. പിതാവിനോട് ഉണ്ടായിരുന്നതായി ലേഖകന് നേരിട്ടറിയാം.

## മാതൃ ഇടവകയിൽ അവസാനം

അവസാനമായി പ. പിതാവ് വടക്കൻമണ്ണൂർ പള്ളിയിലെത്തിയത് തന്റെ 88-ാം ജന്മദിനാഘോഷങ്ങൾക്കാണ്. ആയിരക്കണക്കിന് ആളുകളെ സാക്ഷിനിർത്തി, വീൽചെയറിൽ പള്ളിയുടെ പടിഞ്ഞാറെ വാതിൽ കടന്നപ്പോൾ പ. പിതാവിന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. തന്റെ പിതാവ്

സ്ഥാപിച്ച് ഭരിച്ച പള്ളി - തന്നെ ആത്മീയമായി ജനിപ്പിച്ച പള്ളി - ഒരു വ്യാഴവട്ടം മുമ്പ് താൻ രാജകീയമായി കടന്നുവന്ന് കൂദാശ ചെയ്ത പള്ളിയുടെ അതേവാതിൽ കടന്നുവന്നപ്പോൾ, തന്നോടൊപ്പം കളിച്ചുവളർന്ന തന്റെ ബാല്യകാല സുഹൃത്തുക്കളിൽ പലരെയും കണ്ടപ്പോൾ പ. പിതാവിന്റെ കണ്ണുകൾ നിറഞ്ഞൊഴുകി, സ്ത്രീകൾ വാവിട്ടു കരഞ്ഞു. അഴിക്കകമെത്തിയപ്പോഴേക്കും മുഖത്തു മന്ദഹാസം വിരിഞ്ഞു. സാധാരണ കാണുന്ന അതേ മന്ദഹാസം. കാലം ചെയ്തിരുന്നപ്പോൾപോലും മുഖത്തുണ്ടായിരുന്ന അതേ മന്ദഹാസം. അതേ മലങ്കരയുടെ മഹാചാര്യൻ മന്ദഹാസത്തോടെ കടന്നുപോയി. പിൻഗാമിയെ കണ്ട് ആനന്ദിച്ചു, ബഹുമാനാദരവുകൾ ഏറ്റുവാങ്ങി, രാജകീയമായിത്തന്നെ.

**മഹാൻ**

അന്ത്യോഖ്യാ പാത്രിയർക്കീസുമാരിൽ ഒരാൾ മാത്രമാണ് - മാർ മിഖായേൽ റാബോ - *മഹാൻ* എന്ന് ചരിത്രത്തിൽ അറിയപ്പെടുന്നത്. കൂനൻ കുരിശു മുതൽ ഇതഃപര്യന്തം മാർത്തോമ്മാ ശ്ലീഹായുടെ മലങ്കര സിംഹാസനം വാണവരിൽ *മഹാൻ* എന്ന പദവിക്ക് അർഹരായവർ ചുരുക്കമാണ്. ഒന്നാം മാർത്തോമ്മാ, വലിയ മാർ ദീവന്നാസ്യോസ് എന്നിവർ മാത്രം. ഇവരുടെ ഗണത്തിലേക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനെന്ന ജനലക്ഷങ്ങളുടെ വലിയ ബാവായും - നസ്രാണി പൈതൃകത്തിന്റെ സംരക്ഷകൻ - ചേർന്നു.

*(ഭാഗികമായി മലങ്കരസഭാ മാസിക, മാർച്ച്, 1997)*

# 12

# വലിയ മാർ ദീവന്നാസ്യോസ്: വലിയ തെറ്റിദ്ധാരണകൾ

ചരിത്രത്തിൽ എറ്റവും കൂടുതൽ കാലം മലങ്കര നസ്രാണികളെ ഭരിച്ച മേൽപട്ടക്കാരനാണ് വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർ ത്തോമ്മാ. ഉദയംപേരൂർ-കൂനൻകുരിശു ഘട്ടം കഴിഞ്ഞാൽ മലങ്കരസഭാ ചരിത്രത്തിലെ ഏറ്റവും കലുഷിതമായ കാലമായിരുന്നു അദ്ദേഹത്തിന്റെ ഭരണകാലം. തിരുവിതാംകൂറിന്റെ രൂപീകരണം, ടിപ്പു സുൽത്താന്റെ ആക്രമണം, വേലുത്തമ്പി കലാപം, ബ്രിട്ടീഷ് അധിനിവേശം എന്നിങ്ങനെ ചടുലമായ രാഷ്ട്രീയ സംഭവങ്ങൾ ഒരു വശത്ത്. അന്ത്യോഖ്യൻ അധിനിവേശ ശ്രമങ്ങളുടെ പാരമ്യത, റോമൻ കത്തോലിക്കരുടെ കീഴ്പ്പെടുത്തൽ തന്ത്രങ്ങൾ, ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് ബന്ധത്തിന്റെ ആരംഭം എന്നിങ്ങനെ സഭാബന്ധങ്ങളുടെ ഊടുവഴികൾ... മലങ്കരസഭാ ചരിത്രത്തിൽ *മഹാൻ* എന്ന വിശേഷണം ലഭിച്ച അത്യപൂർവ വ്യക്തിത്വങ്ങളിലൊന്നാണ് വലിയ മാർ ദീവന്നാസ്യോസിന്റേത്.

വലിയ മാർ ദീവന്നാസ്യോസിന്റെ ഒരു ജീവചരിത്രക്കുറിപ്പ് തയാറാക്കാനല്ല ഇവിടെ ശ്രമം. അദ്ദേഹത്തിന്റെ വിശദമായ അനേകം ജീവചരിത്രങ്ങൾ, അനുകൂലിച്ചും - വിമർശിച്ചും, ലഭ്യമാണ്. *നിരണം ഗ്രന്ഥവരി*യുടെ ഒരു വലിയ ഭാഗം അദ്ദേഹത്തിന്റെ ഭരണകാലത്തിന്റെ ദൃക്സാക്ഷി വിവരണമാണ്. അദ്ദേഹത്തെപ്പറ്റി ഉള്ള ഏതാനും തെറ്റിദ്ധാരണകളെ വിശദീകരിക്കുവാൻ മാത്രമാണ് ഇവിടെ ശ്രമം.

**1. മേല്പട്ടസ്ഥാന സാധുത്വം:** വലിയ മാർ ദീവന്നാസ്യോസിനെ ആറാം മാർത്തോമ്മാ മെത്രാനായി വാഴിച്ചത് മുൻഗാമി അഞ്ചാം മാർത്തോമ്മായാണ്. ഈ മേല്പട്ടവാഴ്ച സാധുവല്ല എന്ന നിലപാടാണ് പതിനെട്ടാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ മെത്രാന്മാർ സ്വീകരിച്ചിരുന്നത്. അധികാരം തങ്ങളിൽ ഒതുക്കുക എന്ന ലക്ഷ്യവുമായി പ്രവർത്തിച്ച അവരിൽനിന്നും അത്തരം ഒരു നീക്കം അസ്വാഭാവികമല്ല.

എന്നാൽ ഈ ആരോപണം യഥാർത്ഥത്തിൽ റോമൻ കത്തോലിക്കരുടെ സൃഷ്ടിയാണ്. ഒന്നാം മാർത്തോമ്മാ മുതൽ എല്ലാ മെത്രാന്മാരെപ്പറ്റിയും ഈ ആരോപണം അവർ ഉന്നയിച്ചുവന്നിരുന്നു. സമാന ലക്ഷ്യപ്രാപ്തിക്കായി അന്ത്യോഖ്യർ അത് ഏറ്റുപിടിച്ചെന്നു മാത്രം.

മൂന്ന്, നാല് മാർത്തോമ്മാ മെത്രാന്മാരെ വാഴിച്ചത് പാശ്ചാത്യ സുറി

യാനി മെത്രാൻ മാർ ഈവാനിയോസ് ഹദിയള്ളയാണ്. നാലാം മാർ ത്തോമ്മാ അഞ്ചാമനെയും, അദ്ദേഹം ആറാമനേയും വാഴിച്ചു. പ. മാർ യൽദോ ബസേലിയോസ് മഫ്രിയാനാ, മാർ ഈവാനിയോസ് ഹദിയ ള്ളയ്ക്ക് നൽകിയ സ്ഥാത്തിക്കോൻപ്രകാരം ഈ മേല്പട്ടവാഴ്ചകൾ എല്ലാം സാധുവാണ്.

പിന്നെ എന്തിന് പാശ്ചാത്യ സുറിയാനി മെത്രാന്മാരായ മാർ ഗ്രീഗോ റിയോസ് യൂഹാനോൻ, മാർ ഈവാനിയോസ് യൂഹാനോൻ എന്നിവ രിൽ നിന്നും മാർത്തോമ്മാ ആറാമൻ, മാർ ദീവന്നാസ്യോസ് എന്ന പേരിൽ സ്ഥാനം സ്വീകരിച്ചു എന്നൊരു ചോദ്യം നിശ്ചയമായും ഉയരാം. ഒരു വസ്തുത വ്യക്തമാക്കട്ടെ, ഈ ചടങ്ങ് ഒരു പുനരഭിഷേകം ആയിരുന്നില്ല. എപ്പിസ്ക്കോപ്പായെ മെത്രാപ്പോലീത്താ ആയി ഉയർത്തുന്ന ഒരു സുന്ത്രോ ണീസൊ മാത്രമായിരുന്നു. ഇതിനു വ്യക്തമായ തെളിവുകളുണ്ട്.

ഒന്നാമതായി, യാക്കോബ് തൃതീയൻ പാത്രിയർക്കീസ് പ്രസിദ്ധീക രിച്ച മാർ ഈവാനിയോസ് യൂഹാനോൻ - മാർത്തോമ്മാ ആറാമൻ എഴു ത്തുകുത്തുകളിലൊന്നും *പുനരഭിഷേകം* എന്ന ആവശ്യം ഉയരുന്നില്ല. അന്ത്യോഖ്യൻ മെത്രാന്മാർ നൽകിയ സ്ഥാത്തിക്കോനിലും ആ സൂചന യില്ല. രണ്ടാമതായി, രാജകീയ വിളംബരത്തിന്റെ പിൻബലത്തോടെ ഭരണം നടത്തുന്ന മാർത്തോമ്മാ ആറാമന് ഭരണം നിലനിർത്താൻ അപ്ര കാരം ഒരു പുനരഭിഷേകത്തിന്റെ ആവശ്യം ഇല്ലായിരുന്നു.

പിൽക്കാലത്ത് അദ്ദേഹം മാത്തൻ കത്തനാരെ പിൻഗാമിയായി വാഴി ച്ചത് മാർത്തോമ്മാ ഏഴാമൻ എന്ന പേരിലാണ്. പരദേശികൾ നൽകിയ ദീവന്നാസ്യോസ് എന്ന സ്ഥാനനാമം പോലും നൽകിയില്ല. ഈ സുന്ത്രോ ണിസോയ്ക്ക് അത്ര വില മാത്രമേ അദ്ദേഹം നല്കിയിരുന്നുള്ളു എന്നു വ്യക്തം.

യഥാർത്ഥത്തിൽ 1789-ലെ *പുതിയകാവു പടിയോല*യിലൂടെ നടപ്പി ലാക്കിയ ആരാധനാക്രമ ഏകീകരണം യാഥാർത്ഥ്യമാക്കി, ആ വിധത്തി ലുള്ള അഭിപ്രായഭിന്നത അവസാനിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് ഇപ്രകാരം ഒരു സുന്ത്രോണീസോയ്ക്ക് വലിയ മാർ ദീവന്നാസ്യോസ് വഴങ്ങിയത്. കൽദായ ക്രമത്തിൽ നിന്നും അന്ത്യോഖ്യൻ ക്രമത്തി ലേയ്ക്കു പരിവർത്തനം ചെയ്തപ്പോൾ മേല്പട്ടസ്ഥാനവും അതനുസ രിച്ചു ക്രമീകരിച്ചു എന്നു മാത്രം.

**2. റോമൻ കത്തോലിക്കാ ഭ്രമം:** വലിയ മാർ ദീവന്നാസ്യോസിനെ ക്കുറിച്ചുള്ള അടുത്ത ആരോപണം അദ്ദേഹം റോമൻ കത്തോലിക്കാ സഭ യിൽ ചേരുവാൻ അതിയായി ആഗ്രഹിക്കുകയും, അതിനായി അക്ഷീണം പ്രവർത്തിക്കുകയും ചെയ്ത വലിയൊരു *പുനരൈക്യ ദാഹി* ആയിരുന്നു

എന്നതാണ്. തികച്ചും അവാസ്തവമായ ഒരു പ്രസ്താവനയാണിത്. റോമാ സഭയിൽ ചേരാതിരിക്കുവാൻ അദ്ദേഹം ഉയർത്തിയ ഒഴിവുകഴിവുകളും, അനുഭവിച്ച പീഡനവും മാത്രം ഈ ആരോപണത്തിൽ കഴമ്പില്ല എന്നു വ്യക്തമാക്കുന്നുണ്ട്. അദ്ദേഹത്തെ *റോമാ വഴക്കുക* എന്ന ഉദ്ദേശ്യത്തോടെ നിരണത്തെത്തി അദ്ദേഹത്തെ സന്ദർശിച്ച പണ്ഡിതനായ പൗലീനോസ് പാദ്രി, തദ്വിഷയത്തിൽ മാർത്തോമ്മാ ആറാമനുള്ള താല്പര്യരാഹിത്യം രേഖപ്പെടുത്തിയിട്ടുണ്ട്.

യഥാർത്ഥത്തിൽ വലിയ മാർ ദീവന്നാസ്യോസിനെ *റോമാ വഴക്കുക* എന്നത് റോമാ സുറിയാനിക്കാരുടെ നിലനിൽപ്പിന്റെ പ്രശ്നമായിരുന്നു. 1663-ൽ പറമ്പിൽ ചാണ്ടിയുടെ ചതി മൂലം രൂപംകൊണ്ട കേരളത്തിലെ സുറിയാനി കത്തോലിക്കാ വിഭാഗത്തിന്റെ സ്ഥിതി അന്ന് തുലോം പരിതാപകരമായിരുന്നു. നാട്ടു മെത്രാന്മാരെ ലഭിക്കാതെ യൂറോപ്യൻ മെത്രാന്മാരുടെയും പാതിരിമാരുടെയും കീഴിൽ അടിമകളായി കഴിയേണ്ടി വന്നിരുന്ന അന്നത്തെ സുറിയാനി കത്തോലിക്കരുടെ ദയനീയസ്ഥിതി പാറമ്മേക്കൽ തൊമ്മൻ കത്തനാർ വർത്തമാനപ്പുസ്തകത്തിൽ വിവരിക്കുന്നുണ്ട്.

ഈ ദുരവസ്ഥയിൽ നിന്നും രക്ഷപെടാനുള്ള ഏക മാർഗ്ഗം എന്ന നിലയിൽ റോമാ സുറിയാനിക്കാർ കണക്കാക്കിയത് വലിയ മാർ ദീവന്നാസ്യോസിന്റെ കീഴിൽ ഒരു ഐക്യമാണ്. ഈ ലക്ഷ്യവുമായി അവർ അദ്ദേഹത്തെ സമീപിച്ചു. സ്വസഹോദരങ്ങളുടെ ദുരവസ്ഥ മനസിലാക്കിയ വലിയ മാർ ദീവന്നാസ്യോസ് ജാതിക്കുതലവനെന്ന നിലയിൽ ഈ നിർദ്ദേശത്തോട് അനുഭാവപൂർവം പ്രതികരിച്ചു.

തന്റെ അധികാരപരിധിയിൽ വരേണ്ടവരാണെങ്കിലും സാഹചര്യങ്ങൾ അന്യരാക്കിയ ഒരു പ്രബല വിഭാഗത്തെ മുഖ്യധാരയിലേയ്ക്കു കൊണ്ടുവരുവാൻ വലിയ മാർ ദീവന്നാസ്യോസ് വിട്ടുവീഴ്ചയ്ക്കു തയാറായി.

നസ്രാണികളുടെ ഏതാണ്ട് പകുതി വരുന്ന, മർദ്ദിത വിഭാഗമായ, റോമൻ കത്തോലിക്കരെ രക്ഷിക്കുവാൻ വിട്ടുവീഴ്ചയ്ക്കു വലിയ മാർ ദീവന്നാസ്യോസ് തയാറായതിൽ അത്ഭുതത്തിന് അവകാശമില്ല. നസ്രാണികളുടെ ജാത്യൈക്യം സാധിതമായാൽ താനും തന്നോടൊപ്പമുള്ള നസ്രാണികളും റോമൻ കത്തോലിക്കാ വിശ്വാസം അംഗീകരിക്കാൻ തയാറാണെന്ന് അദ്ദേഹം സമ്മതിച്ചു. നസ്രാണികളും റോമൻ കത്തോലിക്കരും തമ്മിലുള്ള അന്തരം അതീവ പരിമിതമായിരുന്ന അക്കാലത്ത് ഇതൊരു വലിയ സംഭവമായി കണക്കാക്കേണ്ടതില്ല. പക്ഷേ ഇതൊരു കീഴടങ്ങലായിരുന്നില്ല. കാരണം ഈ അംഗീകാരത്തിനു പകരമായി കർശനമായ നിബന്ധനകളാണ് അദ്ദേഹം മുമ്പോട്ടു വെച്ചത്.

പക്ഷേ, നസ്രാണികളുടെ തനിമയും സ്വാതന്ത്ര്യവും നിലനിർത്തുന്ന നിബന്ധനകൾ അംഗീകരിക്കാതെ വലിയ മാർ ദീവന്നാസ്യോസിനെയും മലങ്കര നസ്രാണികളെയും റോമൻ കത്തോലിക്കരാക്കി മാറ്റാനാണ് പിന്നീട് സുറിയാനി കത്തോലിക്കരും, റോമാ സഭയും ശ്രമിച്ചത്. ഏകപക്ഷീയമായ കീഴടങ്ങലായിരുന്നു നസ്രാണികളിൽ നിന്ന് അവർക്കാവശ്യം. അതോടെ വലിയ മാർ ദീവന്നാസ്യോസ് പിന്മാറി. പിന്നീട് അദ്ദേഹത്തെ കീഴടക്കുവാൻ പീഡനമായി. അദ്ദേഹം ചെറുത്തു നിന്നു. തച്ചിൽ മാത്തു തരകന്റെ മറവിൽ റോമാ സഭ അദ്ദേഹത്തെ നികൃഷ്ടമായ രീതിയിൽ കൈകാര്യം ചെയ്തു. നസ്രാണി പരിഷയുടെ നിലനിൽപ്പ് അപകടത്തിലായപ്പോൾ അദ്ദേഹം വ്യക്തിപരമായി കീഴടങ്ങി. ദിവസങ്ങൾക്കുള്ളിൽ *പ്രതികാരപ്രേമിയായ യഹോവാ* മാത്തുതരകനെ ഒതുക്കിയ ആദ്യ അവസരത്തിൽ, സത്യവിശ്വാസത്തിലേക്കു മടങ്ങി. സ്വയമല്ലാതെ ചെയ്ത തെറ്റിനു പ്രായശ്ചിത്വം ചെയ്തു. തുടർന്നും ഈ പീഡനത്തിനു വിധേയനാവാതിരിക്കാൻ അദ്ദേഹത്തിനു കൊടുക്കേണ്ടിവന്ന വില ഭീമമായിരുന്നു. അത്തരമൊരാളെ എങ്ങനെ റോമൻ കത്തോലിക്കാ പ്രേമിയായി മുദ്രകുത്താനാവും?

**3. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ:** ടിപ്പു സുൽത്താന്റെ പടയോട്ടകാലത്ത് നിർബന്ധിതമായി ഇസ്ലാമിലേയ്ക്കു മതപരിവർത്തനം ചെയ്യപ്പെട്ട പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെക്കൊണ്ട് അതിന് പ്രായശ്ചിത്വം ചെയ്യിച്ചു എന്നതാണ് വലിയ മാർ ദീവന്നാസ്യോസിന്റെ പേരിലുള്ള മറ്റൊരാരോപണം. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെക്കൊണ്ട് പ്രായശ്ചിത്വം ചെയ്യിച്ചു എന്നത് ഒരു യാഥാർത്ഥ്യമാണ്. പക്ഷേ അത് നിർബന്ധിത മതപരിവർത്തനത്തിനു വിധേയനായതിനായിരുന്നില്ല. തന്റെ അധികാരത്തെ അവഗണിച്ച്, തന്റെ അധികാരസീമയായ കൊച്ചി രാജ്യത്തു വെച്ച്, സ്ഥാനഭ്രഷ്ടനാക്കപ്പെട്ട കാട്ടുമങ്ങാട്ട് മാർ കൂറിലോസിൽ നിന്നും റമ്പാൻ സ്ഥാനം സ്വീകരിച്ചതിനാണ്. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ മാത്രമല്ല, അപ്രകാരം ശെമ്മാശൻ മുതൽ റമ്പാൻ വരെയുള്ള വൈദികസ്ഥാനങ്ങൾ സ്വീകരിച്ച അനേകരുടെ പേരിൽ ശിക്ഷണ നടപടി സ്വീകരിച്ചതായി *നിരണം ഗ്രന്ഥവരി*യും *കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ*വും രേഖപ്പെടുത്തുന്നു. ഇതിനു മുമ്പ് തന്റെ പുത്രന് *ശീമ ബാവാമാരിൽ നിന്നും* കോറൂയാപ്പട്ടം വാങ്ങിച്ചതിന് അടൂർ പുറക്കാട്ടുകുളങ്ങര കുരികേശു മാത്തുണ്ണി തരകന് വലിയ മാർ ദീവന്നാസ്യോസ് ഭീമമായ തുക പിഴശിക്ഷ വിധിച്ചതായി രേഖയുണ്ട്.

ചുരുക്കത്തിൽ, മലങ്കരമെത്രാന്റെ അധികാരം നിഷേധിച്ചവരെ ശിക്ഷിക്കുക മാത്രമാണ് വലിയ മാർ ദീവന്നാസ്യോസ് ചെയ്തത്. ഏതു ഭരണാധികാരിയും ചെയ്യുന്നതും ചെയ്യേണ്ടതും അതു തന്നെയാണ്.

അതൊരു പ്രതികാര നടപടിയോ, പ്രാദേശികവാദമോ ആയി കണക്കാക്കാനാവില്ല.

**4. ആംഗ്ലിക്കൻ ബന്ധവും വി. ഗ്രന്ഥത്തിന്റെ മലയാള പരിഭാഷയും:** വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്താണ് മലങ്കരസഭയുടെ ആംഗ്ലിക്കൻ ബന്ധം ആരംഭിക്കുന്നത്. റവ. കേറിന്റെയും, തുടർന്ന് റവ. ക്ലോഡിയസ് ബുക്കാനന്റെയും സന്ദർശനവും, തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് കേണൽ മക്കാളിയുടെ താൽപ്പര്യവുമാണ് ആംഗ്ലിക്കൻ ബന്ധത്തിന് ആരംഭമിട്ടത്.

പിൽക്കാലത്ത് മലങ്കരസഭയ്ക്ക് ദോഷം ചെയ്ത ഈ ബന്ധത്തിനു മുൻകൈ എടുത്തത് ബ്രിട്ടീഷുകാരാണ്. നസ്രാണികളുമായുള്ള ബന്ധം ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന് അത്യന്താപേക്ഷിതമായിരുന്നു. അന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ നിഷേധിക്കുവാനാകുമായിരുന്നില്ലെങ്കിലും ഈ ബന്ധത്തിൽ വലിയ മാർ ദീവന്നാസ്യോസ് സംശയാലുവായിരുന്നു. റവ. ക്ലോഡിയസ് ബുക്കാനന്റെ ഐക്യകരാർ ഒപ്പിടാൻ അദ്ദേഹം വിസമ്മതിച്ചത് ഇതിന്റെ വ്യക്തമായ തെളിവാണ്. മാത്രമല്ല, ഈ ബന്ധത്തിന്റെ അപകടത്തെക്കുറിച്ച് അദ്ദേഹം ബോധവാനുമായിരുന്നു. അതിനാലാണ് *... നിരണത്തുവച്ച്, മനുഷ്യരുടെ ചതിവും നേരുകേടും കൊണ്ടു യാക്കോബായെക്കാരെന്നു പേരു പറയുന്നതല്ലാതെ പ്രവൃത്തി ഇല്ലായ്കയാൽ ഏറ്റം താമസം കൂടാതെ ഇംഗ്രേസു മാർഗം ആകുവാൻ എടവരുമെന്നും...* അദ്ദേഹം കൽപിച്ചത്.

എങ്കിലും മലയാളത്തിൽ വേദപുസ്തകം അച്ചടിപ്പിച്ചുതരാമെന്ന ബുക്കാനന്റെ വാഗ്ദാനം അദ്ദേഹം സ്വീകരിച്ചു. പക്ഷേ പരിഭാഷ ബുക്കാനനെ ഏല്പിക്കാൻ അദ്ദേഹം വിസമ്മതിച്ചു. പകരം തന്റെ മേൽനോട്ടത്തിൽ തന്റെ വിശ്വസ്ഥനും ബഹുഭാഷാ പണ്ഡിതനുമായ കായംകുളം പീലിപ്പോസ് റമ്പാനെ പരിഭാഷ ഏൽപ്പിക്കുകയാണ് അദ്ദേഹം ചെയ്തത്. *സായിപ്പിന്റെ പരിഭാഷയിൽ* അദ്ദേഹത്തിനു വിശ്വാസമില്ലായിരുന്നു എന്നു വ്യക്തം.

വളരെ ദീർഘകാലം മലങ്കര നസ്രാണികളെ ഭരിക്കുകയും, മൂന്നു വിദേശ ശക്തികളുമായി ബന്ധപ്പെടേണ്ടി വരികയും ചെയ്ത വലിയ മാർ ദീവന്നാസ്യോസിന്റെ പേരിൽ നസ്രാണികളെ വിഴുങ്ങാൻ ശ്രമിച്ചു പരാജയപ്പെട്ട വിദേശശക്തികളും അവരുടെ പ്രാദേശിക പിണിയാളുകളും അടിസ്ഥാനരഹിത ആരോപണങ്ങൾ ഉന്നയിക്കുന്നത് സ്വാഭാവികം. പക്ഷേ പ്രാദേശിക സങ്കുചിതത്വത്തിന്റെ പേരിൽ നസ്രാണികളിൽ ചിലർ അത് ഏറ്റുപിടിക്കുന്നതിനെ പരിതാപകരം എന്നേ പറയേണ്ടൂ.

(*നുഹ്റോ - പുത്തൻകാവ് പള്ളി പ്രസിദ്ധീകരണം - ഏപ്രിൽ, 2012*)

# 13

# സ്വപ്നങ്ങൾ ബാക്കിവെച്ച് നിത്യതയിലേക്ക്

പ. വാകത്താനം ബാവായുടെ പരിശുദ്ധ പ്രഖ്യാപനം, ചക്കുപള്ളം ഗത്സീമോൻ അരമന ചാപ്പലിന്റെ പൂർത്തീകരണം, ഇടുക്കി ഭദ്രാസന ത്തിലെ പള്ളികളുടെ വികസനം, പ. വട്ടക്കുന്നേൽ ബാവായുടെ സമ്പൂർ ണ്ണകൃതികളുടെ പ്രസിദ്ധീകരണം..... ദേശീയപാത 220-ലെ വാഹനാപ കടത്തിൽ ഇടുക്കി ഭദ്രാസനാധിപൻ ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കാലം ചെയ്തത് ഒരു പിടി സ്വപ്നങ്ങൾ ബാക്കി വച്ചുകൊണ്ടാണ്.

മലങ്കരസഭയിലെ പ്രായം കുറഞ്ഞ മെത്രാപ്പോലീത്താമാരിലൊരാളായ ഔഗേൻ മാർ ദീവന്നാസ്യോസ് പ. വട്ടക്കുന്നേൽ ബാവായുടെ സെക്രട്ട റിയായാണ് സഭാരംഗത്ത് ശ്രദ്ധേയനായത്. സമീപകാലത്ത് മലങ്കരസഭ കണ്ട ഏറ്റവും മികച്ച പ്രിൻസിപ്പൽ സെക്രട്ടറി എന്ന നിലയിൽ ആരോ പണരഹിതമായും മാതൃകാപരമായും മികച്ച രീതിയിലാണ് പ. പിതാവ് കാലം ചെയ്യുന്നതുവരെ അദ്ദേഹത്തെ സേവിച്ചത്.

യാദൃച്ഛികമായാണ് വള്ളിക്കാട്ടു ദയറായുടെ മാനേജർ സ്ഥാനം ഏറ്റെ ടുക്കേണ്ടി വന്നത്. അനാഥമായി കിടന്ന രണ്ടാം കാതോലിക്കായുടെ കബ റിടവും വള്ളിക്കാട്ടു ദയറായും പ. വട്ടക്കുന്നേൽ ബാവാ ഏറ്റെടുത്തപ്പോൾ അവിടേക്ക് "ആർ നമുക്കുവേണ്ടി പോകും" എന്ന ചോദ്യത്തിനു "അടി യനിതാ അടിയനെ അയക്കേണമേ" എന്നു പറഞ്ഞ് സ്വയം ഏറ്റെടുത്ത കഷ്ടപ്പാടായിരുന്നു മാനേജർ സ്ഥാനം. പ്രതിബന്ധങ്ങളെ അതിജീവിച്ച് വള്ളിക്കാട്ടു ദയറാ ചാപ്പൽ പുതുക്കിപ്പണിതു. ഇന്ന് മലങ്കരയിലെ പൊതു തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്ന വള്ളിക്കാട്ടു ദയറാ ഏറ്റവും വൃത്തിയായി സൂക്ഷിക്കപ്പെടുന്ന പൊതു സ്ഥാപനവുമാണ്.

ചരിത്രത്താളുകളിൽ അവഗണിക്കപ്പെട്ടു കിടന്നിരുന്ന വാകത്താനത്തു ബാവായുടെ മഹത്വം തിരിച്ചറിഞ്ഞു പൊതുജനശ്രദ്ധയിൽ കൊണ്ടുവ ന്നതിന്റെ പ്രധാന ഉത്തരവാദി ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്തായാണ്. ആ ശ്രമത്തിന്റെ ഭാഗമായിരുന്നു അദ്ദേഹത്തിന്റെ സമഗ്ര ജീവചരിത്രവും, കൃതികളും പഠനങ്ങളും ഉൾപ്പെട്ട "കാതോലി ക്കേറ്റിന്റെ നിധി" എന്ന സമാഹാര ഗ്രന്ഥം.

പ. വാകത്താനത്തു ബാവായെ പരിശുദ്ധനായി പ്രഖ്യാപിക്കുക

എന്നത് അദ്ദേഹത്തിന്റെ സ്വപ്നമായിരുന്നു. അതിനുള്ള പ്രാഥമിക ശ്രമങ്ങളും അദ്ദേഹം നടത്തിയിരുന്നു.

അവികസിതമായ ഇടുക്കി ഭദ്രാസനത്തിലേയ്ക്ക് ഔഗേൻ മാർ ദീവന്നാസ്യോസിനെ മെത്രാപ്പോലീത്തായായി അയയ്ക്കുമ്പോൾ പ. വട്ടക്കുന്നേൽ ബാവായുടെ പക്കൽനിന്നും അഭ്യസിച്ച ഭരണപാടവവും പ. വാകത്താനത്തു ബാവായുടെയും പ. വട്ടക്കുന്നേൽ ബാവായുടെയും അനുഗ്രഹവും മാത്രമായിരുന്നു കൈമുതൽ. ചുരുങ്ങിയ ഒന്നര വർഷം കൊണ്ട്, ഇടുക്കി പ്രമുഖ ഭദ്രാസനങ്ങളുടെ നിലയിൽ വന്നു. അരമന, കത്തീഡ്രൽ, അനേകം പള്ളികൾ എന്നിവ പുതുക്കിപ്പണിതു. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീലിന്റെ നാമത്തിലുള്ള അരമന ചാപ്പൽ പണി പൂർത്തിയായി വരുന്നു.

കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സമ്പൂർണ്ണ കൃതികൾ പ്രസിദ്ധീകരിക്കുക എന്നതാണ് പൂർത്തിയാകാത്ത മറ്റൊരു സ്വപ്നം. 2007 മെയ് 2-ന് പഴയസെമിനാരിയിൽ മാനേജിംഗ് കമ്മിറ്റി യോഗത്തിനു ശേഷം മാർ ദീവന്നാസ്യോസ് ഈ ലേഖകനെ വിളിച്ചു വരുത്തി. പ. വട്ടക്കുന്നേൽ ബാവായുടെ സമ്പൂർണ്ണ കൃതികൾ പ്രസിദ്ധീകരിക്കണമെന്ന് ആവശ്യപ്പെട്ടു. ലേഖനങ്ങൾ, കല്പനകൾ, പ്രസംഗങ്ങൾ, കോടതിമൊഴികൾ ഇവ ശേഖരിക്കണമെന്നും സമഗ്ര സംഭാവനകളെപ്പറ്റി ഒരു പഠനം ഈ ലേഖകൻ എഴുതണമെന്നും ഒരു വർഷത്തിനുള്ളിൽ പ്രസിദ്ധീകരിക്കണമെന്നും ആവശ്യപ്പെട്ടു. അതനുസരിച്ചുള്ള പ്രവർത്തനങ്ങൾ ദ്രുതഗതിയിൽ നടന്നുവരികയായിരുന്നു. ഈ കൃതിക്ക് താൻ ഒരു പേര് കണ്ടിട്ടുണ്ടെന്നും അത് കൃതി പൂർത്തിയാകുമ്പോൾ പറയാമെന്നും അദ്ദേഹം അന്നു പറഞ്ഞു. ആ പേരും ഇന്ന് വാഴൂരിൽ നിത്യരഹസ്യമായി മാറി.

അദ്ദേഹത്തിന് പുഷ്പിക്കാത്ത മറ്റൊരു സ്വപ്നമായിരുന്നു ഇടുക്കിയുടെ ആദ്യത്തെ മെത്രാപ്പോലീത്തായും ഇപ്പോൾ അമേരിക്കാ ഭദ്രാസനാധിപനുമായ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ ശിഷ്ടജീവിതകാലം ഇടുക്കി അരമനയിൽ കൊണ്ടുവന്ന് ശുശ്രൂഷിച്ച് താമസിപ്പിക്കണമെന്നും കാലം ചെയ്യുമ്പോൾ അദ്ദേഹത്തെ അവിടെ കബറടക്കണമെന്നും.

"അഞ്ചു വർഷത്തിനുള്ളിൽ ഇടുക്കിയെ മലങ്കരസഭയിലെ ഏറ്റവും മികച്ച ഭദ്രാസനമാക്കി മാറ്റും. അതിനുശേഷം ഞാൻ അവിടെനിന്നും സഭ നിശ്ചയിക്കുന്ന ഏതു സ്ഥലത്തേക്കും മാറും. ഭദ്രാസനത്തിൽ കെട്ടിപ്പിടിച്ചു കിടക്കാനൊന്നും ഞാനില്ല." ഈ ഏപ്രിൽ അവസാനവാരം വള്ളിക്കാട്ടു ദയറായിൽ വച്ചു മാർ ദീവന്നാസ്യോസ് ഈ ലേഖകനോടു പറഞ്ഞ

താണിത്. അഞ്ചു വർഷം തികയ്ക്കാതെ മാർ ദീവന്നാസ്യോസ് കടന്നു പോയപ്പോൾ 'മെത്രാൻ വാഴാത്ത ഭദ്രാസന'മെന്ന ദുഷ്പേരിന് ഇടുക്കി ഇരയാകുകയാണോ എന്ന സംശയം ബാക്കി നിൽക്കുന്നു.

(*മലങ്കര ഓർത്തഡോക്സ് ടി.വി., ജൂൺ 7, 2007*)

# 14

# മാർ ദീവന്നാസ്യോസ് അഞ്ചാമൻ: യുഗശില്പി

ഉദരത്തിൽ വെച്ചുതന്നെ ഉദകക്രിയയ്ക്കു വിധിക്കപ്പെടുക. അഗ്നിയാലും ജലത്താലും ശോധന ചെയ്യപ്പെടുക. ഇവയൊക്കെയും അതിജീവിച്ച് ഒരു പരമ്പരാഗത സമൂഹം മാത്രമായിരുന്ന മലങ്കര നസ്രാണികളെ ആധുനികതയിലേക്കു നയിക്കുക. ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ വളർച്ചയ്ക്കുള്ള അടിസ്ഥാനങ്ങൾ ഉറപ്പിക്കുക. നിറപ്പകിട്ടാർന്ന ഈ വ്യക്തിത്വത്തിന്റെ ഉടമയാണ് പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ.

2009-ൽ ചരമ ശതാബ്ദി ആഘോഷിക്കുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ജീവചരിത്രമോ സമഗ്രമായ സംഭാവനകളുടെ വിലയിരുത്തലോ അല്ല ഈ ലേഖനം. അവ ഇത്തരം ഒരു ലേഖനത്തിലൊതുക്കാവുന്ന വിഷയവുമല്ല. ആ ബഹുമുഖ പ്രതിഭയുടെ പ്രവർത്തന മേഖലകളിലേയ്ക്ക് ഒരു എത്തിനോട്ടം മാത്രമാണിവിടെ വിഷയീഭവിക്കുന്നത്. അവയെ ഭരണ-സമര ചരിതം, കർമ്മമേഖലകൾ എന്നിങ്ങനെ രണ്ടായി തിരിക്കാം.

**മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ:** പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസുമായി മലങ്കര മെത്രാൻ സ്ഥാനത്തിനു നടത്തിയ സമരത്തിൽ അമ്പേ പരാജയപ്പെട്ടു പിൻവാങ്ങിയ പരദേശി മാർ യൂയാക്കീം കൂറിലോസിനെക്കൊണ്ട്, മാർ മാത്യൂസ് അത്താനാസ്യോസിന്റെ വർദ്ധിച്ചുവരുന്ന ഏകാധിപത്യ പ്രവണതകൾക്കോ, അദ്ദേഹത്തിന്റെ അടുത്ത സഹചാരികളുടെ പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യത്തിനോ തടയിടാൻ സാദ്ധ്യമല്ല എന്ന തിരിച്ചറിവ് മലങ്കരസഭയ്ക്കുണ്ടായി. ഈ തിരിച്ചറിവിന്റെ ഫലമായാണ് മാർ മാത്യൂസ് അത്താനാസ്യോസിനോടു പോരാടുവാൻ ശേഷിയുള്ള ഒരു മെത്രാൻ സ്ഥാനാർത്ഥിയെക്കുറിച്ച് അന്വേഷിക്കാൻ മലങ്കരസഭ തീരുമാനിച്ചത്. ആ മുൾക്കിരീടം ഏൽക്കുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മുമ്പോട്ടു വന്നതും അങ്ങനെയാണ്. 1865-ൽ മേല്പട്ടസ്ഥാനം ഏല്ക്കുവാൻ അദ്ദേഹം മർദീനിനു യാത്രയായി.

**ഉദകക്രിയ:** എന്നാൽ ഇത്തരം ഒരു നീക്കം അധികാരമൊന്നുമില്ലെങ്കിലും *മുക്കാൽ പാത്രിയർക്കീസായി വാഴുന്ന* മാർ കൂറിലോസിന് അനി

ഷ്ടകരമായിരുന്നു. മലങ്കരയിൽ നിന്നു യോഗ്യരായവരെ അയച്ചാൽ മേല്പട്ടം നല്കാമെന്നുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വാഗ്ദാനത്തിന്, ഇവിടെ യോഗ്യരില്ലെന്ന മറുപടിയാണ് മാർ കൂറിലോസ് നല്കിയത്. ദുഷ്ക്കരമായ ശീമയാത്രയ്ക്ക് മലയാളത്തിലെ *കത്തങ്ങൾ* വിമുഖത പ്രകടിപ്പിക്കുന്നതിനാൽ അവരിലാർക്കെങ്കിലും പാത്രിയർക്കീസിന്റെ അനുവാദം വാങ്ങി മാർ കൂറിലോസ് ഇവിടെവച്ച് പട്ടംകൊടുക്കണമെന്ന മലങ്കരസഭയുടെ അഭ്യർത്ഥനയും അദ്ദേഹം തള്ളി.

ഈ തടസങ്ങളെയെല്ലാം മറികടന്ന് ഇട്ടൂപ്പ് കത്തനാർ മേല്പട്ട സ്ഥാനാരോഹണത്തിന് മർദ്ദീനിലേയ്ക്കു പോയത് മാർ കൂറിലോസിന് ഇഷ്ടപ്പെട്ടില്ല. യുവാവും ഊർജ്ജസ്വലനും സർവ്വോപരി മലങ്കര നസ്രാണിയുമായ ഇട്ടൂപ്പ് കത്തനാർ മേല്പട്ടസ്ഥാനമേറ്റു വരുമ്പോൾ താൻ അസ്തപ്രഭനാകും എന്ന് മാർ കൂറിലോസിനു വ്യക്തമായിരുന്നു. എങ്കിലും മലങ്കരയിലെ പ്രമുഖരായ കത്തനാർമാരുടെയും പ്രമാണികളുടെയും നിർബന്ധത്തിനു വഴങ്ങി ഇട്ടൂപ്പ് കത്തനാർക്ക് മാർ കൂറിലോസ് ശുപാർശക്കത്തു നല്കി.

എങ്കിലും ഇട്ടൂപ്പ് കത്തനാർ മർദ്ദീനിലെത്തുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിനു മേല്പ്പട്ടസ്ഥാനം നല്കരുതെന്ന് മാർ കൂറിലോസ് പാത്രിയർക്കീസിനെ രേഖാമൂലം അറിയിച്ചിരുന്നു. ഇക്കാര്യം പാത്രിയർക്കീസു തന്നെ വെളിപ്പെടുത്തുകയും, യോഗ്യനെന്നു കണ്ട് ഇട്ടൂപ്പ് കത്തനാരെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു. മടങ്ങിയെത്തിയ മാർ ദീവന്നാസ്യോസ് അഞ്ചാമനെ കാത്തിരുന്നത് അദ്ദേഹത്തെ പള്ളികളിൽ പ്രവേശിപ്പിക്കുന്നതു തടഞ്ഞുകൊണ്ടുള്ള മാർ കൂറിലോസിന്റെ കല്പന ആയിരുന്നു.

**ദ്വിമുഖ പോർക്കളം:** മാർ മാത്യൂസ് അത്താനാസ്യോസ് വിരുദ്ധ കക്ഷിയുടെ പടനായകനായി മേല്പട്ടസ്ഥാനമേറ്റ മാർ ദീവന്നാസ്യോസിനു പക്ഷേ ഒരേസമയം രണ്ടു പോർമുഖത്തു യുദ്ധം ചെയ്യേണ്ട സാഹചര്യമാണുണ്ടായത്. സ്വന്തം പാളയത്തിലെ പടയായിരുന്നു ഇവയിൽ പ്രഥമം. മാർ ദീവന്നാസ്യോസിനെ *നിലം തൊടീക്കാതിരിക്കാൻ* മാർ യൂയാക്കീം കൂറിലോസ് തന്നാലാവുന്നതെല്ലാം ചെയ്തു. പള്ളികളുടെയും ജനങ്ങളുടെയും പിന്തുണ മാർ ദീവന്നാസ്യോസിനു വർദ്ധിച്ചുവന്നതിനാൽ ഈ തടസ്സത്തെ മറികടക്കാനായി. എങ്കിലും അതിനു ഭഗീരഥപ്രയത്നം ആവശ്യമായി വന്നു. മാത്രമല്ല, മാർ മാത്യൂസ് അത്താനാസ്യോസിനെതിരായി ഫലപ്രദമായ ഒരു സംഘടിതാക്രമണത്തിനു ഈ പടലപിണക്കം ഒരു വിഘാതമായി.

തനിക്കനുകൂലമായ രാജകീയ വിളംബരങ്ങൾ ഫലപ്രദമായി ഉപയോ

ഗിച്ചു തുടങ്ങിയതോടെ മാർ മാത്യൂസ് അത്താനാസ്യോസ്, മാർ യൂയാക്കീം കൂറിലോസിനെ *ശത്രു* എന്ന നിലയിൽ അവഗണിച്ചു. തന്നെ നേരിടുവാൻ മാർ കൂറിലോസ് ശക്തനല്ല എന്ന വ്യക്തമായതിനാലായിരുന്നു അത്. മാർ കൂറിലോസ് പള്ളികളിൽ പ്രവേശിക്കുന്നതോ, പട്ടം കൊടുക്കുന്നതോ തന്റെ ഭരണാരംഭകാലത്തെപ്പോലെ മാർ മാത്യൂസ് അത്താനാസ്യോസ് പിൽക്കാലത്ത് തടഞ്ഞില്ല എന്നതുതന്നെ ഇതിനു തെളിവാണ്.

എന്നാൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ അപ്രകാരം നിസാരവൽക്കരിക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് തയ്യാറായില്ല. തദ്ദേശീയനായ മാർ ദീവന്നാസ്യോസ് തനിക്കു ശക്തനായ ഒരു എതിരാളി തന്നെയാണെന്ന് അദ്ദേഹത്തിനു ബോധ്യമുണ്ടായിരുന്നു. ഓരോ അടിവയ്പിലും മാർ ദീവന്നാസ്യോസിനെ  പ്രതിരോധിക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് ശ്രദ്ധിച്ചു. ഇക്കാര്യത്തിൽ മാർ കൂറിലോസുമായി കൈകോർക്കാനും അദ്ദേഹം മടിച്ചില്ല.

**ബലഹീനത:** മാർ മാത്യൂസ് അത്താനാസ്യോസിനെതിരായ പോരാട്ടത്തിൽ തന്റെ ബലഹീനതകൾ താമസിയാതെ മാർ ദീവന്നാസ്യോസ് മനസിലാക്കി. പാത്രിയർക്കീസ് നൽകിയ *സ്താത്തിക്കോൻ* എന്ന ഒറ്റ അവകാശവാദം മാത്രമായിരുന്നു അദ്ദേഹത്തിന്റെ കൈവശം ഉണ്ടായിരുന്നത്. മറുവശത്ത്, പാത്രിയർക്കീസിന്റെ *സ്ഥാത്തിക്കോൻ* കൂടാതെ രാജകീയ ശാസനത്തിന്റെ പിൻബലവും, മലങ്കര മെത്രാന്റെ അധികാരവും അതു പ്രദാനം ചെയ്യുന്ന പണവും സ്വാധീനവും മാർ മാത്യൂസ് അത്താനാസ്യോസിനുണ്ടായിരുന്നു.

പക്ഷേ തനിക്കുള്ള ഒരു ദൗർബല്യം മാർ മാത്യൂസ് അത്താനാസ്യോസിനുമുണ്ടെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. അത് പരമ്പരാഗതമായ രീതിയിൽ മലങ്കര മെത്രാന് ആവശ്യമായ *മലങ്കര പള്ളിയോഗത്തിന്റെ* അംഗീകാരമായിരുന്നു. പക്ഷേ *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടുവാനുള്ള അധികാരം മലങ്കര മെത്രാനു മാത്രമായതിനാൽ അപ്രകാരം ഒരംഗീകാരം നേടുക മാർ ദീവന്നാസ്യോസിനു അസാദ്ധ്യമായിരുന്നു.

മറുവശത്ത്, കൊച്ചി പഞ്ചായത്തു വിധിയുടെയും, അതിനെ തുടർന്നുള്ള രാജകീയ വിളംബരത്തിന്റെയും മാത്രം പിൻബലത്തിൽ മലങ്കര മെത്രാനായ മാർ മാത്യൂസ് അത്താനാസ്യോസ് ഒരിക്കലും അപ്രകാരം ഒരംഗീകാരം നേടാൻ ശ്രമിച്ചില്ല. മാത്രമല്ല, അദ്ദേഹത്തിന്റെ കാലത്ത് *മലങ്കര പള്ളിയോഗം* തന്നെ ഏതാണ്ട് അസ്തപ്രാണനായി. സഭ ഏതാണ്ട് ഏകാധിപത്യത്തിലേക്ക് വഴുതിവീണു. ഇതിൽ അസ്വസ്ഥരായ

അനേകരുണ്ടായിരുന്നു. സമകാലിക രേഖകളിൽ ആവർത്തിച്ചു പ്രത്യ ക്ഷപ്പെടുന്ന *മെത്രാന്മാരുടെ ഏകനായകത്വം* എന്ന പ്രയോഗം സൂചിപ്പി ക്കുന്നത് ഈ ഏകാധിപത്യ പ്രവണതയെയാണ്.

**വീഴ്ചയെ നേട്ടമാക്കുന്നു:** മലങ്കരസഭയെ പ്രതിനിധാനം ചെയ്യാൻ തന്നെ അധികാരപ്പെടുത്തുന്ന ഒരു വേദി ഉണ്ടാകേണ്ടത് മുമ്പോട്ടുള്ള സമരത്തിന് അത്യന്താപേക്ഷിതമാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാ മൻ മനസിലാക്കി. കീഴ്‌വഴക്കങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി നട ന്നുവരുന്ന *മലങ്കര പള്ളിയോഗത്തെ* നിയതമായ ചട്ടക്കൂട്ടിനുള്ളിലാക്കി *മലങ്കര അസോസിയേഷനാക്കുക* എന്നതായിരുന്നു ഇതിനു അദ്ദേഹം കണ്ടെത്തിയ പ്രതിവിധി. അസോസിയേഷൻ പ്രസിഡന്റ് എന്ന നില യിൽ മലങ്കരസഭയെ പ്രതിനിധീകരിക്കാനുള്ള അവകാശം തനിക്കു സിദ്ധ മാകും. അതോടൊപ്പംതന്നെ, മാനേജിംഗ് കമ്മിറ്റിയുടെ രൂപീകരണ ത്തോടെ *മെത്രാന്മാരുടെ ഏകനായകത്വ*ത്തോടുള്ള എതിർപ്പ് ഇല്ലാതാക്കി ജനങ്ങളെ തൃപ്തരാക്കാം. ഇതായിരുന്നു അദ്ദേഹത്തിന്റെ കണക്കുകൂട്ടൽ.

ഈ ഉദ്ദേശ്യത്തോടെയാണ് 1873-ൽ പരുമലയിൽ ഒരു *മലങ്കര പള്ളി യോഗം* വിളിച്ചുകൂട്ടിയതും വിശദമായ നിയമാവലിയോടുകൂടി മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചതും. പക്ഷേ, ഇതു നടപ്പിലാക്കാൻ മാർ ദീവന്നാസ്യോസ് അഞ്ചാമനു സാധിച്ചില്ല. തന്ത്ര പൂർവ്വം മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിലാണ് പരുമല യോഗം ചേർ ന്നതെങ്കിലും, മാർ ദീവന്നാസ്യോസിന്റെ അധികാരം ഉറയ്ക്കുന്ന ഒരു നടപടിയിലും സഹകരിക്കാൻ മാർ കൂറിലോസ് അതിനു മുമ്പോ പിമ്പോ തയ്യാറായിരുന്നില്ല.

സാങ്കേതികമായ അർത്ഥത്തിൽ പരുമല യോഗത്തിനു നിയമദൃഷ്ട്യാ നിലനില്പില്ലായിരുന്നു. കാരണം, *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടാനുള്ള അധികാരം മലങ്കര മെത്രാനു മാത്രമാണ്. രാജകീയ വിളംബരപ്രകാരം പാലക്കുന്നത്ത് മാർ അത്താനാസ്യോസ് ആയിരുന്നു അന്ന് മലങ്കര മെത്രാൻ. ഈ സാഹചര്യത്തിൽ 1873-ൽ രൂപീകരിച്ച *മലങ്കര അസോ സിയേഷൻ പ്രസിഡന്റ്* എന്ന നിലയിൽ മാർ ദീവന്നാസ്യോസ് അഞ്ചാ മൻ കോടതിയെ സമീപിച്ചാൽ ആയതു ചോദ്യം ചെയ്യപ്പെടുമെന്ന് ഉറ പ്പായിരുന്നു.

**പാത്രിയർക്കീസിനെ ക്ഷണിക്കുന്നു:** ഈ ദ്വിവിധ പ്രതിസന്ധികൾ - മാർ കൂറിലോസിന്റെ എതിർപ്പും, മലങ്കര അസോസിയേഷന്റെ നിയമ സാധുതയും - മറികടക്കുന്നതിനുള്ള മാർഗ്ഗങ്ങളായി മാർ ദീവന്നാസ്യോ സിന്റെ അടുത്ത പ്രശ്നം. അന്തോഖ്യാ പാത്രിയർക്കീസിനെ ക്ഷണിച്ചു വരുത്തി, അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒരു *മലങ്കര പള്ളിയോഗം*

കൂടി അസോസിയേഷൻ രൂപീകരിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ മുമ്പിൽവന്ന ഏറ്റവും ഫലപ്രദമായ മാർഗ്ഗം.

ഇതിനു വ്യക്തമായ കാരണങ്ങൾ ഉണ്ട്. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് തനിക്കു മലങ്കര മെത്രാൻ സ്ഥാനം ലഭിക്കുവാൻ വേണ്ടി അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ആത്മീയ അധികാരം ഉണ്ടെന്ന് വാദിച്ചിരുന്നു. മാർ യൂയാക്കീം കൂറിലോസ് ആകട്ടെ, പാത്രിയർക്കീസിന്റെ പ്രതിനിധിയെന്ന അവകാശവാദമാണ് ഉന്നയിച്ചിരുന്നത്. അതിനാൽ ഈ രണ്ടു പേർക്കും പാത്രിയർക്കീസിന്റെ നടപടിയെ ചോദ്യം ചെയ്യാനാവില്ല എന്നതായിരുന്നു മാർ ദീവന്നാസ്യോസിന്റെ കണക്കുകൂട്ടൽ.

ഈ പശ്ചാത്തലത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിക്കുകയും 1876-ൽ അദ്ദേഹം മുളന്തുരുത്തിയിൽ *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടുകയും, ആ യോഗം മലങ്കര അസോസിയേഷൻ രൂപീകരിക്കുകയും മാർ ദീവന്നാസ്യോസിനെ അതിന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കുകയും ചെയ്തു. അതോടെ മലങ്കരസഭയെ പൊതുവായി പ്രതിനിധീകരിക്കുവാനുള്ള അവകാശം അദ്ദേഹത്തിനു ലഭ്യമായി. ഇതിനു മുമ്പു തന്നെ മാർ യൂയാക്കീം കൂറിലോസ് കാലം ചെയ്തു പോയിരുന്നതിനാൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഒരു പ്രതിസന്ധി ഒഴിവായിരുന്നു. പക്ഷേ പാത്രിയർക്കീസിന്റെ ആഗമനം ദൂരവ്യാപകമായ മറ്റൊരു തലവേദന മാർ ദീവന്നാസ്യോസിനു സൃഷ്ടിച്ചു. അസോസിയേഷൻ രൂപീകരണത്തെപ്പറ്റിയുള്ള മാർ ദീവന്നാസ്യോസിന്റെ കണക്കുകൂട്ടൽ തെറ്റിയില്ല. പിന്നീട് നവീകരണക്കാരുമായി നടന്ന ദീർഘമായ വ്യവഹാര പരമ്പരയിൽ മാർ ദീവന്നാസ്യോസിനു തുടർച്ചയായ വിജയങ്ങൾ നേടിക്കൊടുക്കുന്നതിനു മുഖ്യപങ്കു വഹിച്ചത് അസോസിയേഷന്റെ നൈയാമികതയും പ്രാതിനിധ്യ സ്വഭാവവുമാണ്.

**പൊടിപ്പും തൊങ്ങലും:** പലരും പ്രചരിപ്പിക്കുന്നതുപോലെ മലങ്കര അസോസിയേഷനും അതിന്റെ നിയമാവലിയും പാത്രിയർക്കീസിന്റെ സൃഷ്ടിയല്ല. 1873-ലെ *പരുമല സുന്നഹദോസ് നിശ്ചയങ്ങൾ* ഏതാണ്ട് അതേപടി പാസാക്കിയതാണ് *മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകൾ*. കുറച്ചുകൂടി വ്യക്തമാക്കിയാൽ, മലങ്കരമേൽ ആത്മീയാധികാരം ഉണ്ടെന്നു എതിർ വിഭാഗം സമ്മതിക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധ്യക്ഷതയിൽ *മലങ്കര പള്ളിയോഗം* ചേർന്ന്, പരുമല സുന്നഹദോസിന്റെ തീരുമാനങ്ങൾ പുനരംഗീകരിക്കുക മാത്രമായിരുന്നു മുളന്തുരുത്തി സുന്നഹദോസിൽ ചെയ്തത്.

എന്നാൽ പരുമല നിശ്ചയങ്ങളുടെ ആദ്യഭാഗത്ത് അന്ത്യോഖ്യാ

പാത്രിയർക്കീസിന് മലങ്കരസഭമേൽ മേലധികാരമുണ്ടെന്ന രീതിയിൽ ഒരു *പൊടിപ്പ്* പാത്രിയർക്കീസ് കൂട്ടിച്ചേർത്തു. ഇതിനു പ്രതിവിധിയായി, *അന്ത്യോഖ്യാ സിംഹാസനത്തുമ്മേൽ അവിടുത്തെ മജലീസിനും ഇവിടുത്തെ മജലീസിനും തുല്യ അവകാശവും സംബന്ധവുമാണെന്ന* ഒരു *തൊങ്ങൽ* മുളന്തുരുത്തി കാനോനകളുടെ അവസാനം കൂട്ടിചേർത്ത് മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിന്റെ *പൊടിപ്പിനെ* നിഷ്പ്രഭമാക്കി.

**പുതിയ സമരമുഖം:** പാത്രിയർക്കീസിന്റെ ആഗമനത്തോടെ പുതിയൊരു പ്രതിസന്ധി കൂടി മാർ ദീവന്നാസ്യോസ് അഞ്ചാമന് നേരിടേണ്ടി വന്നു. മുളന്തുരുത്തി സുന്നഹദോസിനു ശേഷം പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയെ ഏകപക്ഷീയമായി ഏഴു ഭദ്രാസനങ്ങളായി വിഭജിക്കുകയും ആറു മെത്രാന്മാരെക്കൂടി വാഴിക്കുകയും ചെയ്തു. മാനേജിംഗ് കമ്മിറ്റിയുടെ രൂക്ഷമായ എതിർപ്പും ഈ വിഷയത്തെച്ചൊല്ലി 1877-ലെ വെളിയനാടു സുന്നഹദോസിൽ പള്ളിപ്രതിപുരുഷന്മാരുടെ ബഹിഷ്ക്കരണവുമാണ് കൂടുതൽ മെത്രാന്മാരെ വാഴിക്കുന്നതിൽ നിന്നും പാത്രിയർക്കീസിനെ തടഞ്ഞത്. പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിനു കീഴിലുള്ള ഭദ്രാസനങ്ങളും, അദ്ദേഹത്തോടു മാത്രം വിധേയരായ ഇടവക മെത്രാന്മാരും എന്നതായിരുന്നു പാത്രിയർക്കീസിന്റെ ലക്ഷ്യം. ഒരു *ഇടവക മെത്രാൻ* എന്നതിലുപരി, മലങ്കരമേൽ സമഗ്ര അധികാരമുള്ള *മലങ്കര മെത്രാനായി* മാർ ദീവന്നാസ്യോസ് അഞ്ചാമനെ അംഗീകരിക്കാൻ പാത്രിയർക്കീസ് തയ്യാറായില്ല.

ആറു നവ മെത്രാന്മാർ നല്കിയതുപോലെ വിധേയത്വത്തിനു രജിസ്റ്റർ ഉടമ്പടി നല്കാൻ തന്റെ സന്ദർശനകാലത്ത് നേരിട്ടും, പില്ക്കാലത്ത് കത്തു മുഖേനയും പാത്രിയർക്കീസ് ആവശ്യപ്പെട്ടെങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ വഴങ്ങിയില്ല. പ്രതിഫലമായി ലഭിച്ചത് ഒന്നിലധികം പ്രാവിശ്യം *അര മുടക്കുകളും.* അറ്റകൈയ്ക്ക് അസോസിയേഷൻ പിരിച്ചുവിടാൻ പോലും പാത്രിയർക്കീസ് തുനിഞ്ഞു. പക്ഷേ മാർ ദീവന്നാസ്യോസ് അതിൽ കുലുങ്ങിയില്ല.

**ചാണക്യ തന്ത്രം:** 1878-ൽ പാത്രിയർക്കീസ് മടങ്ങിയശേഷം വെട്ടിക്കൽ ദയറായിൽ കൂടിയ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ വെച്ച് ആറു നവ മെത്രാന്മാരെക്കൊണ്ടു തന്റെ മേലധികാരം അംഗീകരിപ്പിക്കുന്നതിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ചാണക്യതന്ത്രം വിജയിച്ചു. പക്ഷേ ഇത് ശാശ്വതമായ ഒരു പ്രതിവിധി ആയിരുന്നില്ല. നവ മെത്രാന്മാരിൽ കടവിൽ മാർ അത്താനാസ്യോസും കരവട്ടുവീട്ടിൽ മാർ ശിമവോൻ ദീവന്നാസ്യോസും മലങ്കര മെത്രാന്റെ മേലധികാരം അംഗീകരിക്കാൻ തയ്യാറായില്ല. ഈ വിഭാഗീയതയ്ക്ക് പരസ്യമായ പിന്തുണയുമായി പാത്രിയർക്കീസും രംഗത്തെത്തി. പക്ഷേ, മാർ ദീവന്നാസ്യോസിന്റെ നയതന്ത്ര

ജ്ഞതയും, മാനേജിംഗ് കമ്മിറ്റിയുടെ ഉറച്ച നിലപാടും മൂലം പ്രതിപക്ഷത്തിന് കാലക്രമത്തിൽ ഇത്തരം എതിർപ്പുകൾ അവസാനിപ്പിക്കേണ്ടിവന്നു. ഈ അവസരത്തിൽ മറ്റു രണ്ടു ഇടവക മെത്രാന്മാരായ മുറിമറ്റത്തിൽ മാർ ഈവാനിയോസ്, പ. പരുമല തിരുമേനി എന്നിവർ മലങ്കര മെത്രാനോടൊപ്പം ഉറച്ചുനിന്നു എന്നതും ശ്രദ്ധേയമാണ്.

സമകാലിക രേഖകളും, വിശിഷ്യാ 1878 മുതൽ 1909 വരെയുള്ള അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ മിനിട്സുകളും പരിശോധിച്ചാൽ ഈ ചതുരംഗായോധനം വ്യക്തമാകും. പാത്രിയർക്കീസിന്റെയും, അദ്ദേഹത്തിന്റെ *സ്വതന്ത്ര ഇടവകകൾ* എന്ന ആശയത്തെ പിന്തുണക്കുന്ന മെത്രാന്മാരുടെയും എതിർപ്പുകൾക്കിടയിലും മലങ്കര മെത്രാന്റെ സമഗ്രാധികാരത്തെ ശരിവച്ചും, മാനേജിംഗ് കമ്മിറ്റിയുടെ കൂട്ടുത്തരവാദിത്വവും ശക്തിയും ഉറപ്പിച്ചും, മാനേജിംഗ് കമ്മിറ്റി നിശ്ചയങ്ങൾ പാസാക്കുന്നതായാണ് ഈ കാലഘട്ടത്തിൽ കാണുന്നത്. ഒരു പടി കൂടി കടന്ന്, 1895 വൃശ്ചികം 10-ന് പ. പരുമല തിരുമേനിയെ *പൊതുകാര്യങ്ങളിൽ പ്രസിഡന്റു മെത്രാപ്പോലീത്തായെ സഹായിക്കുന്നതിന്* മലങ്കര മെത്രാന്റെ അസിസ്റ്റന്റായി നിയമിച്ച് മാനേജിംഗ് കമ്മിറ്റി തങ്ങളുടെ അധികാരം ഉറപ്പിക്കുകയും, പാത്രിയർക്കീസിന്റെ വിഭജനവാദം അർത്ഥശങ്കക്കിടയില്ലാത്തവിധം തിരസ്ക്കരിക്കുകയും ചെയ്തു.

പാത്രിയർക്കീസുമായുള്ള ഈ വടംവലി അത്യധികം തന്ത്രപ്രധാനമായിരുന്നു. അക്കാലത്ത് നവീകരണക്കാരുമായി 1878-ൽ ആരംഭിച്ച വ്യവഹാര പരമ്പര നടന്നുവരികയായിരുന്നു. 1906-ൽ ആർത്താറ്റ് കുന്നംകുളം കേസിലെ വിധിയോടെയാണ് പ്രധാന വ്യവഹാരങ്ങൾ അവസാനിച്ചത്. മലങ്കരയ്ക്ക് പാത്രിയർക്കീസുമായുള്ള ബന്ധം, അധികാരം മുതലായവ ഈ കേസിൽ ഒരു മുഖ്യ വിഷയമായിരുന്നു. മാർ ദീവന്നാസ്യോസ് - പാത്രിയർക്കീസ് മത്സരത്തിലെ ഏതൊരു ചെറിയ പിഴവും, കേസിൽ തങ്ങൾക്കനുകൂലമായി ഉപയോഗിക്കുന്നതിൽ നവീകരണക്കാർ സദാ ജാഗരൂകരായിരുന്നു. പാത്രിയർക്കീസിന്റെ അധികാരം അംഗീകരിച്ചാൽ സഭ നശിക്കും, ആത്മീയ അധികാരം നിഷേധിച്ചാൽ നവീകരണക്കാർ ജയിക്കും എന്നതായിരുന്നു സ്ഥിതി.

തികച്ചും തന്ത്രപരമായ നീക്കങ്ങളിലൂടെ കാൽ നൂറ്റാണ്ടിലധികം നീണ്ടുനിന്ന ഈ ഞാണിൻമേൽക്കളിയിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചു. പാത്രിയർക്കീസിനു ഒരധികാരവും കൂടുതലായി സമ്മതിച്ചുകൊടുക്കാതെയും, നവീകരണക്കാർക്കു വിജയിക്കാൻ അവസരം നല്കാതെയും, അദ്ദേഹം സഭയെ വിജയപഥത്തിലെത്തിച്ചു.

**കടശ്ശിക്കൈ:** പാത്രിയർക്കീസും മലങ്കരസഭയുമായുള്ള അധികാര

മത്സരത്തിൽ തന്റെ അവസാനതന്ത്രവും വിജയിപ്പിച്ചിട്ടാണ് ഈ മലങ്കര സഭാധ്യക്ഷൻ കടന്നുപോയത്. 1909-ൽ തന്റെ ജീവിതകാലത്തു തന്നെ മലങ്കരമെത്രാൻ സ്ഥാനത്തേക്ക് യോഗ്യനായ പിൻഗാമിയെ *മലങ്കര പള്ളി യോഗ*ത്തെക്കൊണ്ടു തിരഞ്ഞെടുപ്പിക്കുന്നതിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചു. അപ്രകാരം തിരഞ്ഞെടുക്കപ്പെട്ട മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ ഉടൻതന്നെ യെറുശലേമിലയച്ച് തന്റെ സ്വന്തം സ്ഥാനനാമത്തോടും പിൻതുടർച്ചാവകാശത്തോടും കൂടെ മേല്പട്ടസ്ഥാനത്തു വാഴിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. കാനോൻ പ്രകാരമുള്ള ശൽമൂസാ അല്ലാതെ യാതൊരു രജിസ്റ്റർ ഉടമ്പടിയും നൽകാതെയാണ് ഈ മേല്പട്ട സ്ഥാനാരോഹണം നടന്നത്. അങ്ങനെ *ജീവിതകാലത്ത് പിൻഗാമി പാടില്ല* എന്ന പാത്രിയർക്കീസിന്റെ നിബന്ധനയും തന്റെ കാലശേഷം പിൻഗാമി തിരഞ്ഞെടുപ്പിൽ ഉണ്ടാകാവുന്ന അസ്വാരസ്യങ്ങളും, അതിൽനിന്നു പാത്രിയർക്കീസ് മുതലെടുക്കാനുള്ള സാദ്ധ്യതയും ഒറ്റയടിക്ക് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇല്ലാതാക്കി 1653 മുതലുള്ള മലങ്കരയുടെ പാരമ്പര്യം പുനഃസ്ഥാപിച്ചു.

ഇതാണ് മാർ ദീവന്നാസ്യോസിന്റെ ഭരണ-സമര ചരിത്രത്തിന്റെ രൂപരേഖ. മലങ്കരസഭയെ ദ്വിവിധ അടിമത്തത്തിൽ നിന്നു മോചിപ്പിച്ചു *വാഗ്ദത്തനാട്ടിലെത്തിച്ച* ഈ മഹാനായകൻ ആ മഹായുദ്ധത്തിനിടയിലും ആധുനിക മലങ്കരസഭയുടെ ആത്മികവും ലൗകികവുമായ സമഗ്ര വികസനത്തിനുള്ള അടിസ്ഥാനങ്ങൾ ഇട്ടശേഷമാണ് വിടവാങ്ങിയത്. ആ അടിസ്ഥാനങ്ങൾ ഇനി പരിശോധിക്കാം.

**വ്യക്തിത്വം:** ഇതഃപര്യന്തമുള്ള മലങ്കരസഭാധ്യക്ഷന്മാരിൽ സമാനതകളില്ലാത്ത വ്യക്തിത്വമാണ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റേത്. കൈവിരലറ്റ ഇടിമിന്നലിലൂടെ അഗ്നിശുദ്ധിയും, വേമ്പനാട്ടു കായലിൽ വള്ളം മറിഞ്ഞ് ജലശുദ്ധിയും വരുത്തിയ ഈ വ്യക്തിത്വത്തിനു മികച്ച പ്രചോദകൻ, സംരംഭകൻ, പ്രാർത്ഥനാ മനുഷ്യൻ, നയജ്ഞൻ, ഭരണപടു എന്നിങ്ങനെയുള്ള വിശേഷണങ്ങൾ എല്ലാം ഇണങ്ങും. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യക്തിത്വത്തെയും സംഭാവനകളെയും അപഗ്രഥിക്കുവാൻ ഏറ്റവും ഇണങ്ങുന്ന രീതിശാസ്ത്രം ആധുനിക മാനേജ്മെന്റിന്റെയാണ്.

**പൊതുവിന്റെ ആൾ:** തന്നെ ഏൽപ്പിച്ച മലങ്കരസഭാദ്ധ്യക്ഷസ്ഥാനത്തോട് പൂർണമായും നീതിപുലർത്തിയ വ്യക്തിയാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ. മുകളിൽ പറഞ്ഞ സമരകഥകൾ വ്യക്തമാക്കുന്നത് മറ്റൊന്നുമല്ല. സ്വന്തം ഉത്തരവാദിത്വത്തിലുള്ള പ്രസ്ഥാനത്തെ ആർക്കും എന്തിനുവേണ്ടിയും തീറെഴുതാൻ അദ്ദേഹം തയ്യാറായില്ല. അതിനായി ഏതറ്റംവരെ പോകാനും അദ്ദേഹം തയ്യാറായിരുന്നു. മലങ്കരസഭയുടെ കെട്ടുറപ്പിനായി ഒരേസമയം പാത്രിയർക്കീസിനെ പാട്ടിലാക്കാനും, സഹ

മെത്രാപ്പോലീത്തായായ കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസുമായി വ്യവഹാരം നടത്തുവാനും അദ്ദേഹം മടിച്ചില്ല. തന്റെ ജീവിതാന്ത്യത്തിൽ യോഗ്യമായ കൈകളിൽ സഭാഭരണം ഏല്പിക്കുവാനും അദ്ദേഹം ശ്രദ്ധിച്ചു.

മലങ്കരയിലെ ഇടവകപള്ളികളുടെ ശക്തിദൗർബല്യങ്ങൾ നന്നായി മനസ്സിലാക്കിയ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മലങ്കരസഭയുടെ കെട്ടുറപ്പിന് പൊതുസ്ഥാപനങ്ങൾ ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പറ്റി തികച്ചും ബോധവാനായിരുന്നു. 19-ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്ക് ആകെയുണ്ടായിരുന്ന പൊതുസ്വത്ത് പഴയസെമിനാരി മാത്രമായിരുന്നു. തെക്കെദിക്കിലെ *പടിത്തവീടാക്കുവാൻ* താൻ ഉദ്ദേശിച്ച തഴക്കര സെമിനാരി പൊതുവിലേക്കു വിട്ടുകൊടുക്കാൻ മാവേലിക്കര പള്ളിക്കാർ വിസമ്മതിച്ചതിനാലാണ് അതുപേക്ഷിച്ചു പൊതുവിലേക്ക് ലഭിച്ച പരുമലയിൽ വൈദിക വിദ്യാഭ്യാസം ആരംഭിച്ചത്. മുളന്തുരുത്തി പള്ളിക്കാർ ഏതാണ്ട് ഇതേ കാലത്തു തന്നെ വെട്ടിക്കൽ ദയറാ  പൊതുവകയ്ക്കു വിട്ടുകൊടുത്തു. കുന്നംകുളം സെഹിയോൻ ബംഗ്ലാവ്, കോട്ടയം എം.ഡി. സെമിനാരി, കൊട്ടാരക്കര കോട്ടപ്പുറം പള്ളി, തിരുവനന്തപുരം പള്ളിയും കെട്ടിടങ്ങളും എന്നിങ്ങനെ പ്രധാനകേന്ദ്രങ്ങളിലെല്ലാം പൊതുവകയിലേക്ക് സ്ഥാപനങ്ങൾ മുതൽകൂട്ടി മലങ്കരയിൽ *പൊതുസ്വത്ത്* എന്ന ആശയം രൂപീകരിച്ചത് മാർ ദീവന്നാസ്യോസ് അഞ്ചാമനാണ്. കൂടാതെ അങ്കമാലി ഭദ്രാസനത്തിന്റെ പൊതുസ്വത്തായി ആലുവാ തൃക്കുന്നത്തു സെമിനാരി പണിതപ്പോൾ അതിന് സർവ്വാത്മനാ പിന്തുണയും നൽകി. തന്റെ ഭരണകാലത്തു നൂറുകണക്കിനു ഇടവകപള്ളികൾ സ്ഥാപിക്കപ്പെടുന്നതിനു ഇതൊന്നും തടസ്സമായിരുന്നില്ല.

**മാനവ വിഭവശേഷി:** മറ്റുള്ളവരെക്കൊണ്ട് കാര്യങ്ങൾ നടത്തിയെടുക്കുന്നവരാണ് യഥാർത്ഥ ഭരണാധികാരി എന്നതാണ് മാനേജ്മെന്റ് തത്വം. ഇക്കാര്യത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതീവ വിദഗ്ദനായിരുന്നു. മലങ്കരസഭയുടെ വിപുലമായ മനുഷ്യവിഭവശേഷിയെ കണ്ടറിഞ്ഞ്, സഭയുടെ താല്പര്യങ്ങൾ നടപ്പാക്കാൻ കഴിവുള്ളവരെ കണ്ടെത്തി, അവർക്ക് അവസരങ്ങൾ നൽകി, പ്രോത്സാഹിപ്പിച്ച് അത്ഭുതകരമായ ഫലങ്ങൾ ഉണ്ടാക്കുന്നതിൽ അദ്ദേഹം വിജയിച്ചു. മൂന്ന് ഉദാഹരണങ്ങളിൽ കൂടി ഇതു വ്യക്തമാക്കാം.

1. മുളന്തുരുത്തി പള്ളിയിലെ യുവ ഇടവകപ്പട്ടക്കാരനായി ഒതുങ്ങി കഴിഞ്ഞിരുന്ന ചാത്തുരുത്തിൽ ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പായുടെ കഴിവുകളെ കണ്ടറിഞ്ഞ് അദ്ദേഹത്തെ റമ്പാനാക്കി വെട്ടിക്കൽ ദയറായിൽ മലങ്കരയിലെ ആദ്യ ദയറാ പ്രസ്ഥാനത്തിനു രൂപംകൊടുക്കാൻ നിയോഗിച്ചു. തുടർന്ന് പാഷാണ്ഡതയെ ചെറുക്കാനുള്ള നിയോഗവുമായി

പരുമല സെമിനാരിയിൽ മല്പാനാക്കി. പിൽക്കാലത്ത് നിരണത്തിന്റെ മെത്രാനായി വാഴിക്കപ്പെട്ട പ. പരുമല തിരുമേനി മലങ്കരസഭയ്ക്കു നൽകിയ സേവനങ്ങൾ വിവരിക്കേണ്ടതില്ല.

2. പരുമല സെമിനാരിയിൽ അദ്ധ്യാപനവുമായി ഒതുങ്ങിക്കൂടിയിരുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാന്റെ പാണ്ഡിത്യവും, കർമ്മശേഷിയും തിരിച്ചറിഞ്ഞ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ നിർബന്ധപൂർവ്വം കോട്ടയത്തു വിളിച്ചുവരുത്തി എം.ഡി. സെമിനാരി അദ്ധ്യാപകനാക്കി. കാനോൻ വിദഗ്ദൻ, വേദശാസ്ത്രജ്ഞൻ, സുറിയാനി പണ്ഡിതൻ, പ്രശ്ന പരിഹാരകൻ എന്ന നിലയിലെല്ലാം ശോഭിച്ച ഗീവർഗ്ഗീസ് മല്പാന് തുടർന്ന് സഭയിലെ സുപ്രധാന പദവികളെല്ലാം മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഏൽപ്പിച്ചുകൊടുക്കുകയും തന്റെ പിൻഗാമിയായി തെരഞ്ഞെടുത്ത് വാഴിക്കുകയും ചെയ്തു. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ മുഖ്യധാരയിലെത്തിയത് മാർ ദീവന്നാസ്യോസിന്റെ കണ്ടെത്തലായാണ്.

3. ഇടവഴിക്കൽ മാത്തു പോത്തൻ എന്ന ചെറുപ്പക്കാരന്റെ *സരസ്വതീ വിലാസം* കണ്ടറിഞ്ഞ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ സ്വന്തം സെക്രട്ടറിയാക്കി. തുടർന്ന് അസോസിയേഷൻ സെക്രട്ടറി, എം.ഡി. സ്കൂളുകളുടെ കാര്യവാഹി, *മലങ്കര ഇടവകപത്രിക*യുടെ പത്രാധിപർ തുടങ്ങിയ സ്ഥാനങ്ങളെല്ലാം വഹിച്ച ഇ. എം. ഫിലിപ്പിന്റെ തൂലികാവിലാസം നവീകരണക്കാരുമായുള്ള ബൗദ്ധികയുദ്ധത്തിൽ ചെറിയ പങ്കൊന്നുമല്ല വഹിച്ചത്.

ഇതുപോലെ നൂറുകണക്കിനു ചെറുതും വലുതുമായ പ്രതിഭകളെ ഉപയോഗപ്പെടുത്തിയാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആധുനിക മലങ്കരസഭ കെട്ടിപ്പടുത്തത്. അക്കാലത്തു ആരും ചിന്തിക്കാത്തവിധം വിദ്യാർത്ഥികളെപോലും ഈ സഭാനിർമ്മാണ പ്രവർത്തനങ്ങളിൽ അദ്ദേഹം ഉൾപ്പെടുത്തി.

**ആത്മീയ അടിത്തറ:** ആധുനിക മലങ്കരസഭയ്ക്കു ശക്തമായ ഒരു ആത്മീയ അടിത്തറ ഉണ്ടാക്കിയത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലത്താണ്. വൈദിക വിദ്യാഭ്യാസത്തിലൂടെയാണ് ഇതിനു തുടക്കമിട്ടത്. പഴയസെമിനാരി നവീകരണക്കാരുടെ കൈവശമായിരുന്ന കാലത്ത് പാമ്പാക്കുടയ്ക്കു പുറമെ പരുമലയിലും അദ്ദേഹം വൈദിക അഭ്യസനം ആരംഭിച്ചു. തുടർന്ന് കോട്ടയത്ത് എം.ഡി. സെമിനാരിയിൽ വിപുലമായ രീതിയിൽതന്നെ വൈദിക വിദ്യാഭ്യാസം ആരംഭിച്ചു കഴിവുള്ള ഒരു വൈദിക വൃന്ദത്തെ വാർത്തെടുത്തു.

പ്രഗത്ഭ അദ്ധ്യാപകരെ തന്നെയാണ് വൈദികാഭ്യസനത്തിനു

അദ്ദേഹം നിയോഗിച്ചത്. പ. പരുമല തിരുമേനി, കടവിൽ മാർ അത്താനാസ്യോസ്, മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, കോനാട്ടു മല്പാൻ എന്നിവർക്കായിരുന്നു വൈദിക വിദ്യാഭ്യാസത്തിന്റെ ചുമതല. മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്നെ ഇതിനു മേല്നോട്ടം വഹിച്ചതായി രേഖകളുണ്ട്.

ആത്മീയ-സന്യാസ രംഗങ്ങളിലും അടിസ്ഥാനമുണ്ടാകുന്നത് ഇക്കാലത്താണ്. മലങ്കരയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായി വെട്ടിക്കൽ ദയറാ രൂപംകൊണ്ടു. പ്രാർത്ഥനാ മനുഷ്യരും കർമ്മനിരതരുമായ ഒരു സന്യാസ സമൂഹം ഇക്കാലത്ത് മലങ്കരയിൽ വളർന്നുവന്നു. പ. പരുമല തിരുമേനി നടുനായകത്വം വഹിക്കുന്ന ഈ സമൂഹത്തിൽ മൂക്കഞ്ചേരിൽ ഗീവർഗീസ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ, കുറിച്ചി കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ, കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാൻ തുടങ്ങിയവർ ഉൾപ്പെടുന്നു എന്നത് ആ വളർച്ചയുടെ പ്രത്യക്ഷ ലക്ഷണങ്ങളാണ്.

ഇടവകതലത്തിലും ആത്മീയ വളർച്ചയ്ക്ക് അദ്ദേഹം ഊന്നൽ നൽകി. ഇന്നത്തെ പ്രാർത്ഥനായോഗങ്ങളുടെ പ്രാഗ്രൂപമായ *വേദവായനാ സംഘങ്ങൾ* രൂപീകരിച്ചാണ് തെക്കൻ ഇടവകകളിലെ വേദവിപരീതത്തെ കടപുഴക്കിയത്. തന്റെ ജീവിതകാലത്ത് വിദ്യാർത്ഥിനി-വിദ്യാർത്ഥി പ്രസ്ഥാനങ്ങൾ രൂപീകരിച്ച് വരുംതലമുറയെ മലങ്കരസഭയിലേയ്ക്കടുപ്പിച്ചു.

സുവിശേഷീകരണ പ്രവർത്തനങ്ങൾക്കും ഈ യുഗം ആരംഭം കുറിച്ചു. പ. പരുമല തിരുമേനിയുടെ *വിജാതീയ മിഷൻ, മലബാർ ത്രീസൈശുബ്ഹോ സംഘം* തുടങ്ങി ബാഹ്യവും ആഭ്യന്തരവുമായ സുവിശേഷീകരണ പ്രസ്ഥാനങ്ങൾ പ്രവർത്തനമാരംഭിച്ചതും ഇക്കാലത്താണ്.

**അനുരഞ്ജന പ്രേമി:** തന്റേതല്ലാത്ത കാരണങ്ങളാൽ നടക്കാതെ പോയെങ്കിലും നസ്രാണി സമൂഹത്തിലെ പിളർപ്പ് ഒഴിവാക്കാൻ വിട്ടുവീഴ്ചകൾക്ക് തയാറായ വിശാല ഹൃദയനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. 1889-ൽ തിരുവിതാംകൂർ റോയൽ കോടതിയുടെ അന്തിമ വിധി വരുന്നതിന് തൊട്ടു മുമ്പ് എതിർ വിഭാഗം തലവൻ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സത്യവിശ്വാസം സ്വീകരിക്കുന്നപക്ഷം അദ്ദേഹത്തിനായി താൻ മലങ്കര മെത്രാൻ സ്ഥാനം ഒഴിഞ്ഞുകൊടുക്കാൻ തയ്യാറാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. സമ്മർദ്ദങ്ങൾക്കു വിധേയനായ തോമസ് അത്താനാസ്യോസ് ഈ വാഗ്ദാനം നിരസിച്ചതിനാലാണ് അന്ന് സഭയിൽ പിളർപ്പ് അനിവാര്യമായത്.

1663–ൽ പറമ്പിൽ ചാണ്ടി മെത്രാന്റെ പിന്നാലെ റോമ്മാ വിശ്വാസം സ്വീകരിച്ചു പിരിഞ്ഞുപോയ റോമാ സുറിയാനിക്കാരുമായി സാമൂഹിക സഹവർത്തിത്തം ഉണ്ടാക്കുക എന്ന ലക്ഷ്യത്തോടെ താനും നിധിയിരിക്കൽ മാണി കത്തനാരും മുൻകൈയെടുത്താരംഭിച്ച ജാത്യൈക്യ സംഘം, തങ്ങളെ വിഴുങ്ങാനുള്ള ആയുധമാക്കാൻ റോമൻ കത്തോലിക്കർ ശ്രമിക്കുന്നു എന്നു കണ്ടപ്പോൾ അതിൽനിന്നു തന്ത്രപൂർവം പിൻവാങ്ങാനും മാർ ദീവന്നാസ്യോസ് അഞ്ചാമൻ തയാറായി.

**സംരംഭകൻ:** കേരളം കണ്ട എക്കാലത്തെയും ഏറ്റവും മികച്ച സംരംഭകനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. ജീവിതത്തിന്റെ സമസ്ത മേഖലകളിലും അദ്ദേഹം കൈവെച്ചു. പത്രപ്രവർത്തനം, പ്രസാധനം, കായൽ കൃഷി, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിങ്ങനെ 19–ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ഉയർന്നുവന്ന പുതിയ ധനസമ്പാദന മാർഗ്ഗങ്ങളെല്ലാം സഭയ്ക്കായി അദ്ദേഹം ആരംഭിച്ചു. കോട്ടയം എം.ഡി. സെമിനാരി പുരയിടം, കുമരകത്ത് *മെത്രാൻ കായൽ* എന്ന നെൽവയൽ, അമയന്നൂർ *മെത്രാഞ്ചേരി* എന്ന ചേരിക്കൽ ഭൂമി, കായംകുളത്ത് പീടിക മുറികൾ, തിരുവനന്തപുരത്ത് വസ്തു..... പട്ടിക അങ്ങനെ അനന്തമായി നീളുന്നു. പൊതു സഭയ്ക്ക് ദീർഘകാല അടിസ്ഥാനത്തിൽ വരുമാനമുണ്ടാക്കുന്ന പ്രസ്ഥാനങ്ങളാണ് അദ്ദേഹം വിഭാവനം ചെയ്തത്.

**കമ്മി ബജറ്റ്:** ഇവയൊന്നും തന്നെ മിച്ച മൂലധനത്തിൽ നിന്നും ഉണ്ടായവയല്ല. *എന്നും ധനികനും എന്നും ദരിദ്രനുമായിരുന്ന* മാർ ദീവന്നാസ്യോസ് അഞ്ചാമനു ഒരിക്കലും മിച്ചധനം ഉണ്ടായിരുന്നില്ല. അവസരം ലഭിക്കുമ്പോൾ പ്രസ്ഥാനം ആരംഭിക്കുക, അതിനുള്ള പണം പിന്നാലെ ഉണ്ടാക്കാം എന്നതായിരുന്നു അദ്ദേഹത്തിന്റെ ശൈലി.

ദീർഘകാലാടിസ്ഥാനത്തിൽ ലാഭനഷ്ടങ്ങൾ കണക്കുകൂട്ടുക എന്ന ഒരു സംരംഭകനുണ്ടായിരിക്കേണ്ട പ്രധാന ഗുണം മാർ ദീവന്നാസ്യോസ് അഞ്ചാമനുണ്ടായിരുന്നു. തൽസമയം പ്രയോജനരഹിതമെന്നും, ഭീമമായ മുതൽമുടക്ക് നിഷ്പ്രയോജനമെന്നും മറ്റു പലരും കരുതിയ സംരംഭങ്ങളുടെ ദീർഘകാല പ്രയോജനം കാണാൻ മാർ ദീവന്നാസ്യോസിനു സാധിച്ചു. ഒരു പക്ഷേ കുന്നംകുളംകാർക്ക് സ്വതവേയുള്ള *കച്ചവടക്കണ്ണ്* മാർ ദീവന്നാസ്യോസ് അഞ്ചാമനും ഉണ്ടായിരുന്നിരിക്കാം. അതു സഭയ്ക്കായി വിനിയോഗിച്ചു എന്നതാണ് അദ്ദേഹത്തിന്റെ മഹത്വം.

മികച്ച ഒരു ധനവിനിയോഗ വിദഗ്ദനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. കനത്ത സാമ്പത്തിക പ്രതിസന്ധികൾ തരണം ചെയ്യാൻ അദ്ദേഹം സ്വീകരിച്ച മാർഗ്ഗങ്ങൾ ഇതു വ്യക്തമാക്കുന്നുണ്ട്.

ഒരു ഉദാഹരണം കൊണ്ട് ഇതു വ്യക്തമാക്കാം. തന്റെ ഭരണകാലം

മുഴുവൻ തന്നെ നവീകരണക്കാരുമായുള്ള കേസുകൾ നടക്കുകയായിരുന്നു. പള്ളികളിൽ നിന്നുള്ള പിരിവ് എത്തുന്നത് താമസിക്കുമ്പോൾ സ്വന്തം അംശവടിയും മോതിരവും വരെ പണയം വച്ച് നിത്യചെലവു കഴിയേണ്ട സാഹചര്യം ഇതിനിടയിലുണ്ടായി.

ഇക്കാലത്താണ് അദ്ദേഹം സ്കൂളുകൾ ആരംഭിച്ചത്. അവയ്ക്കുള്ള സർക്കാർ ഗ്രാന്റ് ഒരുമിച്ചു വാങ്ങി ഭീമമായ കേസു ചിലവുകൾ നടത്തുക, ഫീസും പള്ളികളിൽ നിന്നുള്ള പിരിവും ഉപയോഗിച്ച് പ്രതിമാസ ശമ്പളം നൽകുക എന്ന നടപടി സ്വീകരിച്ചതോടെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സാമ്പത്തിക ഞെരുക്കത്തിന് ആശ്വാസമായി. ഇരു പ്രസ്ഥാനങ്ങളും - കേസും സ്കൂളുകളും - പ്രശ്നങ്ങളില്ലാതെ മുമ്പോട്ടുപോവുകയും ചെയ്തു.

**പ്രചോദകൻ:** സ്വയം കർമ്മനിരതനായിരിക്കുക എന്നതിനോടൊപ്പം ഒരു മികച്ച പ്രചോദകൻ കൂടിയായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. അതിന് ആത്മീയരംഗങ്ങളിലായാലും ലൗകികരംഗങ്ങളിലായാലും മാറ്റമില്ലായിരുന്നു. സംരംഭങ്ങൾക്ക് പ്രചോദനം നല്കുക എന്നതിനോടൊപ്പം അവയിൽ പങ്കാളിയായി പ്രോത്സാഹിപ്പിക്കാനും മാർ ദീവന്നാസ്യോസ് തയ്യാറായി. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള മലയാള മനോരമ കമ്പനി തുടങ്ങിയപ്പോൾ 25 ശതമാനം ഷെയറെടുത്തും പത്രം നടത്തിപ്പിനു സ്വന്തം ബംഗ്ലാവു വിട്ടുകൊടുത്തും മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതിനെ പ്രോത്സാഹിപ്പിച്ചു.

**ഉപദേശക സമൂഹം:** മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി എന്ന സ്ഥിരം ആലോചനാസമിതിക്കുപരിയായി പ്രഗൽഭരായ നസ്രാണികളെ അദ്ദേഹം എപ്പോഴും വിശ്വാസത്തിലെടുത്തിരുന്നു. ഇടവഴിക്കൽ പീലിപ്പോസു കത്തനാർ, പനയ്ക്കൽ ഇയ്യപ്പൻ, കോനാട്ടു മല്പാൻ, മാലിത്ര ഏലിയാസ് കത്തനാർ, ആറ്റുമാലിൽ സ്കറിയാ കത്തനാർ, സുഖത്തിലും ദാരിദ്ര്യത്തിലും സന്തതസഹചാരിയായ ഇടവഴിക്കൽ ഇ. എം. ഫിലിപ്പ്... വിശ്വസ്തരുടെ നാമം അങ്ങനെ നീളുന്നു. ഇവരുടെ സഹായം പരസ്യമായി അംഗീകരിക്കാനും മാർ ദീവന്നാസ്യോസ് അഞ്ചാമൻ തയ്യാറായിരുന്നു.

**അക്ഷരത്തിന്റെ ശക്തി:** അക്ഷരത്തിന്റെയും, വിശിഷ്യ അച്ചടിയുടെയും യഥാർത്ഥ ശക്തി തിരിച്ചറിഞ്ഞ പ്രതിഭാധനനായിരുന്നു ബഹുഭാഷാ പണ്ഡിതനായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ. പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ കോഴിക്കോട്ട് കാളഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ ആദ്യ മലയാള പ്രാർത്ഥനാ പുസ്തകം അച്ചടിച്ചിറക്കി ആരംഭിച്ച ഈ സപര്യ തന്റെ ജീവിതാന്ത്യം വരെയും തുടർന്നു. ഭരണലബ്ധി

ക്കുള്ള യുദ്ധത്തിനിടയിലും അച്ചുകൂടങ്ങൾ സ്ഥാപിക്കുന്നതും പത്രമാധ്യമങ്ങൾ ആരംഭിക്കുന്നതും അദ്ദേഹത്തിന്റെ ഒരു പ്രധാന പ്രവർത്തന സരണിയായിരുന്നു. യഥാർത്ഥത്തിൽ പ്രൊട്ടസ്റ്റന്റു നവീകരണക്കാരുമായുള്ള ബൗദ്ധിക യുദ്ധത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഏറ്റവും വലിയ ആയുധം അദ്ദേഹം സ്ഥാപിച്ച *മലങ്കര ഇടവകപത്രിക* എന്ന സഭാ മാസിക ആയിരുന്നു.

മാതൃഭാഷയുടെ ശക്തിയെക്കുറിച്ച് തികച്ചും ബോധവാനായിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമൻ, ആരാധനക്രമങ്ങളുടെ പരിഭാഷയ്ക്ക് മുഖ്യ പ്രാധാന്യം നൽകി. താൻ സ്വയം പ്രസിദ്ധീകരിച്ച വി. കുർബാനക്രമം കൂടാതെ കോനാട്ട് മല്പാന്റെ പാമ്പാക്കുട നമസ്ക്കാരം, പ. പരുമല തിരുമേനി ആരംഭിച്ച് മലങ്കര മൽപ്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസു കത്തനാരും കോനാട്ടു മാത്തൻ കത്തനാരും പൂർത്തീകരിച്ച ക്യംന്താ നമസ്ക്കാരവും വി. കുർബ്ബാനക്രമവും ഈ കാലത്തിന്റെ സംഭാവനകളാണ്.

സാധാരണക്കാർക്ക് പെട്ടെന്നു തിരിച്ചറിയാനാവാത്തവിധമുള്ള പ്രൊട്ടസ്റ്റന്റു തിരുത്തലുകളോടെ നവീകരണവിഭാഗം ഇറക്കിയ കുർബ്ബാനക്രമം (പോക്കറ്റ് ബുക്ക്) പ്രചുരപ്രചാരം നേടിയപ്പോൾ അതേ കെട്ടിലും മട്ടിലും അതേ വലിപ്പത്തിലും അതേതരം പുറംചട്ടയോടെ അതിന്റെ തിരുത്തലുകളില്ലാത്ത *ഡ്യൂപ്ലിക്കേറ്റ്* അച്ചടിച്ചിറക്കി വിജയം കണ്ട വിപണന തന്ത്രജ്ഞനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ.

**വിദ്യാഭ്യാസ വിപ്ലവം:** മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഏറ്റവും വലിയ സാമൂഹിക സേവനം മദ്ധ്യതിരുവിതാംകൂറിലെ വിദ്യാഭ്യാസ വിപ്ലവമാണ്. സർക്കാർ സഹായത്തോടെ കുടിപ്പള്ളിക്കുടം മുതൽ ഇംഗ്ലീഷ് ഹൈസ്ക്കൂളുകളും പെൺപള്ളിക്കൂടങ്ങളും അടക്കം അദ്ദേഹം സ്ഥാപിച്ച സ്കൂളുകൾ അനവധിയാണ്. 1907-ൽ 226 സ്കൂളുകളാണ് മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നത്. അക്കാലത്ത് കേരളത്തിലെ ഏറ്റവും വലിയ *കോർപ്പറേറ്റ് മാനേജർ* ആയിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. ഇവയുടെ പ്രയോജനം ലഭിച്ചത് മലങ്കര നസ്രാണികൾക്ക് മാത്രമല്ല മുഴുവൻ സമൂഹത്തിനുമായിരുന്നു.

**ഏറ്റവും വലിയ സംഭാവന:** മുകളിൽ പറഞ്ഞവയൊക്കെയും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സംഭാവനകളും ശൈലികളും ആണെങ്കിലും അദ്ദേഹം മലങ്കരസഭയ്ക്കു നൽകിയ ഏറ്റവും വലിയ സംഭാവന ഇതൊന്നുമല്ല. അത് നസ്രാണി സമൂഹത്തിന്റെ ആവാസ-ജീവിതശൈലിയെ സമൂലം മാറ്റിമറിച്ചു എന്നതാണ്. അതിനുള്ള ഉപകരണമായത് താൻ ആരംഭിച്ച വിദ്യാഭ്യാസ വിപ്ലവവും.

ഭൂമി-ബന്ധിത കാർഷിക സമൂഹമായിരുന്ന ഭൂരിപക്ഷ മലങ്കര

നസ്രാണി സമൂഹത്തിന് ആധുനിക വിദ്യാഭ്യാസം പടിവാതിൽക്കൽ എത്തിയതോടെ പുതിയൊരു ജീവിതസരണി തുറന്നുകിട്ടി. അദ്ധ്യാപക രായി പുതിയൊരു മധ്യവർത്തിവർഗ്ഗം ഉയർന്നുവന്നു എന്നതിനേക്കാൾ ഉപരിയായി, ആധുനിക വിദ്യാഭ്യാസം അവർക്ക് പുതിയ അവസരങ്ങളും ചിന്താമണ്ഡലവും തുറന്നുകൊടുത്തു. പരമ്പരാഗതമായ ജീവിതോപാ ധികൾക്കു പകരം ആദ്യം പട്ടണങ്ങളിലേക്കും പിന്നീട് വിദേശത്തേക്കും ജീവസന്ധാരണാർത്ഥം നീങ്ങാനുള്ള ശേഷിയും പുതിയ തൊഴിൽ മേഖ ലകൾ തേടാനുള്ള മാനസിക വികാസവും അവർക്ക് നൽകിയത് ഈ വിദ്യാഭ്യാസ വിപ്ലവമാണ്. ഇതോടൊപ്പം കുഗ്രാമങ്ങളിൽ വരെയെത്തിയ അടിസ്ഥാന ആധുനിക വിദ്യാഭ്യാസ സമ്പ്രദായം ഗ്രാമങ്ങളിൽ തന്നെ തുടർന്നവരുടെയും അടിസ്ഥാന വിജ്ഞാന നിലവാരം ഉയർത്തി. ഭാവി തലമുറകൾ അതിന്റെ പ്രയോജനം ഇന്നും അനുഭവിച്ചുകൊണ്ടിരിക്കുന്നു.

കോട്ടയം മുതൽ തെക്കോട്ടുള്ള ഇടവകകളിലാണ് ഈ വിജ്ഞാന വിസ്ഫോടനം സംഭവിച്ചത്. വടക്കു കുന്നംകുളവും മുളന്തുരുത്തിയും മാത്രമാണ് ഇതിൽ പങ്കുചേർന്നത്. അതിന്റെ ഫലമായി മാർ ദീവന്നാ സ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവത്തിന് പുറംതിരിഞ്ഞു നിന്ന വടക്കൻ ഇടവകകൾക്ക് തെക്കുള്ള നസ്രാണികളുടെ ഈ വിദ്യാഭ്യാസ – സാമൂഹ്യ നിലവാരത്തിനടുത്തെത്താൻ മൂന്ന് തലമുറകൾ കൂടി കഴി യേണ്ടി വന്നു.

**ഉപസംഹാരം:** ഇന്നു പലരും സ്വയം അവകാശപ്പെടുന്നുവെങ്കിലും മലങ്കരസഭയുടെ ചരിത്രത്തിൽ *യാക്കോബ് ബുർദാന* എന്ന വിശേഷണ ത്തിന് യഥാർത്ഥ അവകാശികൾ രണ്ടു പേർ മാത്രമാണ്: മഹാനായ മാർത്തോമ്മാ ഒന്നാമനും മാർ ദീവന്നാസ്യോസ് അഞ്ചാമനും. മലങ്കരസ ഭയെ വിശ്വാസ വിപരീതത്തിൽ നിന്നു വീണ്ടെടുത്തു എന്നതു മാത്രമല്ല, ആധുനിക മലങ്കരസഭയ്ക്കു ആത്മീയവും ലൗകികവുമായ അടിത്തറ ഇടുകയും ചെയ്ത മഹാനാണ് പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാ സനത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ.

(*അൽമായവേദി, ജൂൺ, 2009. പരിഷ്ക്കാരങ്ങളോടെ*)

# 1

# അച്ചനും കത്തനാരും പാതിരിയും

കേരളത്തിൽ ക്രൈസ്തവ വൈദികരെ സൂചിപ്പിക്കുന്ന മൂന്നു സംജ്ഞാപദങ്ങളാണ് അച്ചൻ, കത്തനാർ, പാതിരി എന്നിവ. ഇന്ന് അർത്ഥ ഭേദം കൂടാതെ മൂന്നു പദങ്ങളും ഉപയോഗിക്കുന്നുണ്ടെങ്കിലും ഇവ മൂന്നിന്റെയും അർത്ഥവും പ്രയോഗവും തികച്ചും വ്യത്യസ്തമാണ്.

*അച്ചൻ* എന്നത് ക്രൈസ്തവ പുരോഹിതരെ കുറിക്കുന്ന ഒരു പദമേയല്ല. ഇത് മലയാള ഭാഷയിലെ ഒരു പൂജക ബഹുവചനം മാത്രമാണ്. ക്രൈസ്തവേതരമായ വ്യക്തികൾക്കും, സ്ഥാനികൾക്കും ഇത് ഉപയോഗിച്ചിരുന്നു. ഉദാഹരണം - പാലിയത്ത് അച്ചൻ, മങ്ങാട്ടച്ചൻ. പാലക്കാട്ട് രാജവംശത്തിലെ പുരുഷന്മാരെല്ലാം *അച്ചൻ* എന്നാണറിയപ്പെട്ടിരുന്നത്. പാലക്കാട്ട് രാജാവ് തന്നെ *പാലക്കാട്ടച്ചൻ* എന്നാണ് വിശേഷിപ്പിക്കപ്പെടുന്നത്. നായന്മാർ തങ്ങളുടെ പുരോഹിതന്മാരായ ഇളയതുമാരെ *അച്ചൻ* എന്നാണ് സംബോധന ചെയുക. ചില ദളിത് വിഭാഗങ്ങൾ ക്രിസ്ത്യൻ പുരുഷന്മാരെയെല്ലാം അച്ചനെന്നാണ് വിളിക്കുക. ഇത് സാധാരണ ഒരു പേരിനോടോ സ്ഥാനനാമത്തോടോ ചേർന്നാണ് പ്രയോഗിക്കപ്പെടുന്നത്.

*അച്ചൻ* എന്ന പദം കശ്ശീശ്ശാമാർക്കു മാത്രമല്ല, മെത്രാനും, ശെമ്മാശനും ഉപയോഗിച്ചിരുന്നു (മെത്രാൻ + അച്ചൻ = മെത്രാച്ചൻ, ശെമ്മാശ് + അച്ചൻ = ശെമ്മാച്ചൻ) മുമ്പ് *അർക്കദിയാക്കോൻ അച്ചൻ* എന്നൊരു പ്രയോഗവും ഉണ്ടായിരുന്നു. ഇപ്രകാരം കത്തനാർ + അച്ചൻ = കത്തനാരച്ചൻ, അഥവാ കത്തനാച്ചനായി.

20-ാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിലാണ് കശീശന്മാരെ *അച്ചൻ* എന്നു മാത്രം സംബോധന ചെയ്യുന്ന പതിവ് ആരംഭിച്ചത്. അതിനു മുമ്പ് *കത്തനാച്ചൻ* എന്നായിരുന്നു സംബോധന. മെത്രാപ്പോലീത്തന്മാരെപ്പറ്റി ചേപ്പാട്ടച്ചൻ, പുലിക്കോട്ടച്ചൻ തുടങ്ങിയ രീതിയിൽ പ്രതിപാദിച്ചിരുന്നു. *നിരണം ഗ്രന്ഥവരി*യിൽ ഗ്രന്ഥകർത്താവ് വലിയ മാർ ദീവന്നാസ്യോസിനെ *അച്ചൻ* എന്നും അദ്ദേഹത്തിന്റെ പിൻഗാമി മാർത്തോമ്മാ ഏഴാമനെ *ചെറിയച്ചൻ* എന്നുമാണ് പ്രതിപാദിക്കുന്നത്.

*കത്തനാർ* എന്ന പദം മലങ്കര നസ്രാണികളുടെ വൈദികർക്ക് പൂർവ്വികമായുള്ള നാമമാണ്. ഈ പദത്തിന്റെ ഉത്ഭവവും അർത്ഥവും സംബന്ധിച്ച് പലരും പഠനങ്ങൾ നടത്തിയിട്ടുണ്ട്. പോർട്ടുഗീസു കാലഘട്ടത്തേക്കാൾ പുരാതനമാണീ പദം എന്നാണ് പൊതുവെയുള്ള വിശ്വാസം. *കർത്തൻ* എന്ന പദമാണ് കത്തനാരായത്. ഇതിന്റെ രണ്ടാം ഭാഗം ഒരു

ദ്രാവിഡ പൂജക ബഹുവചനമാണ്. പാക്കനാർ, പാണനാർ, പിള്ളയാർ, കണ്ണനാർ, ഔവയാർ മുതലായ പദങ്ങളിലെപ്പോലെ ബഹുമാന സൂചകമായാണ് അവസാനത്തെ *യാർ* ചേർത്തിരിക്കുന്നത്. ഒൻപതാം നൂറ്റാണ്ടിലെ തരിസാപ്പള്ളിച്ചെപ്പേടിൽ സഭാംഗങ്ങൾ എന്ന അർത്ഥത്തിൽ *പള്ളിയാർ* എന്നൊരു പ്രയോഗവും കാണുന്നുണ്ട്. 16–ാം നൂറ്റാണ്ടിൽ കത്തനാരുടെ ഭാര്യയ്ക്ക് *കത്താത്തിയാർ* എന്നൊരു പേരുണ്ടായിരുന്നതായി പോർട്ടുഗീസ് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. കത്തനാരുടെ ബഹുവചനം *കത്തങ്ങൾ* എന്നായിരുന്നു.

ഈ പദത്തിലെ പുരോഭാഗം *കർത്തൻ* എന്ന പദമാണ്. ഇതിനു രണ്ട് അർത്ഥങ്ങൾ നിർവചിച്ചിട്ടുണ്ട്. പ്രഭു, അധികാരി എന്ന അർത്ഥമാണ് ഡോ. ഹെർമ്മൻ ഗുണ്ടർട്ട് നൽകുന്നത്. ഈ അർത്ഥത്തിൽ *കർത്തൻ* എന്ന പദം അക്രൈസ്തവരായ ഭരണാധികാരികളെപ്പറ്റി തലശ്ശേരിയിലെ ബ്രിട്ടീഷ് രേഖകളിലുണ്ട്. അധികാരം നടത്തുന്നവൻ എന്ന അർത്ഥത്തിൽ *കത്തനാർ* എന്ന പേര് നസ്രാണി പുരോഹിതർക്ക് ഉപയോഗിച്ചു എന്നാണ് ഒരു വാദം.

സുറിയാനിഭാഷയിൽ വൈദികന്റെ പേര് *കശ്ശീശ* എന്നാണ്. കൽദായ സുറിയാനിയിൽ *കശ്ശീശ്ശാ* ചുരുക്കി *കശ്ശ* എന്നാണ് വിളിക്കുന്നത്. ഈ *കശ്ശാ*യോടൊപ്പം *യാർ* എന്ന ദ്രാവിഡ പൂജകപദം കൂടി ചേർത്തപ്പോൾ *കശ്ശനാർ* എന്ന പദം ഉണ്ടായി. ഇതു രൂപഭേദം വന്നതാണ് *കത്തനാർ* എന്ന പദം ഉണ്ടായത് എന്നാണ് മറ്റൊരു വാദം.

ഈ വാദത്തെ അനുകൂലിക്കുന്ന അനേകം ഘടകങ്ങളുണ്ട്. മലങ്കര സഭയുടെ ദീർഘകാല പേർഷ്യൻ ബന്ധം *കശ്ശാ* എന്ന പദം മലങ്കരയിൽ സുപരിചിതമാക്കി എന്നത് ഒന്നാമത്. രണ്ടാമതായി *കത്തനാർ* എന്നതിന് *കസ്സനാർ* എന്നൊരു പാഠാന്തരവും മുമ്പുണ്ടായിരുന്നു എന്നത്. ഇവയിൽ ഏത് അർത്ഥമായാലും ഈ പദത്തിന് മലയാള ഭാഷയിൽ സംസ്കൃതാതിപ്രസരമുണ്ടായ കാലത്തേക്കാൾ പഴക്കമുണ്ടെന്ന് വ്യക്തം.

17–ാം നൂറ്റാണ്ടു വരെ മലങ്കര നസ്രാണികളുടെ ജാതിക്കുതലവനായിരുന്ന അർക്കദിയാക്കോൻ (അർക്കദിയാക്കോൻ കല്ലോ ദ് ഹിന്ദുവായോ) *ജാതിക്കു കർത്തവ്യൻ* എന്നറിയപ്പെട്ടിരുന്നു. ഇതു *ജാതിക്കു കത്തനാർ* എന്നായിരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. മലങ്കരയുടെ അർക്കദിയാക്കോനും, കൽദായ സഭയുടെ കാനോൻപ്രകാരം ഒരു കശ്ശീശ്ശാ ആയിരുന്നു.

സമീപകാലത്ത് ചിലർ ഈ പദത്തെ വികൃതമാക്കി *കർത്താവിന്റെ ആൾ* എന്ന അർത്ഥത്തിൽ *കർത്തനാൾ* എന്നു പ്രയോഗിച്ചു തുടങ്ങിയിട്ടുണ്ട്. ഇത് അർത്ഥരഹിതവും *കത്തനാർ* എന്ന പദത്തിന്റെ ചരിത്രപര

മായ നിലനിൽപ്പിന് എതിരുമാണ്. മലങ്കര നസ്രാണികളുടെ ദേശീയ തനിമയെക്കുറിച്ചുള്ള അജ്ഞതയാണ് ഇത്തരമൊരു മാറ്റം വരുത്തുവാൻ അവരെ പ്രേരിപ്പിച്ചതെന്നു കരുതാനേ നിവൃത്തിയുള്ളു.

മലങ്കര നസ്രാണി പുരോഹിതരെ മാത്രമേ *കത്തനാർ* എന്നു സംബോധന ചെയ്തിരുന്നുള്ളു. പാശ്ചാത്യ വൈദികരും അവരുടെ സുവിശേഷ പ്രവർത്തനങ്ങളിലൂടെ മാനസാന്തരപ്പെട്ടവരുടെ ഇടയിൽ നിന്നുണ്ടായ പുരോഹിതരും *പാതിരി* എന്ന സംജ്ഞയിലാണ് അറിയപ്പെട്ടിരുന്നത്. ഇത് *പാദ്രെ* എന്ന ലത്തീൻ പദത്തിൽ നിന്ന് ഉത്ഭവിച്ചതാണ്. യൂറോപ്യരുമായി നസ്രാണികൾക്ക് സംസർഗമുണ്ടായ കാലം മുതൽ ഈ സംജ്ഞാ വ്യത്യാസം ബോധപൂർവ്വം അവർ സ്വീകരിച്ചിരുന്നതായി രേഖകൾ വ്യക്തമാക്കുന്നുണ്ട്.

1653-ൽ കൂനൻകുരിശു സത്യത്തിനുശേഷം നസ്രാണി സമൂഹം രണ്ടായി പിളർന്നപ്പോഴും ഇരുവിഭാഗവും *കത്തനാർ* എന്ന സംബോധന കൈവിട്ടില്ല. റോമൻ കത്തോലിക്കാ സുറിയാനി ക്രിസ്ത്യാനികൾ 20-ാം നൂറ്റാണ്ടു വരെയും സ്വന്തം പുരോഹിതരെ കത്തനാർ എന്ന പേരിലും വിദേശ മിഷനറി വൈദികരെ *പാതിരി* എന്ന പേരിലുമാണ് പ്രതിപാദിച്ചിരിക്കുന്നത്. 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദങ്ങളിൽ പോലും റോമൻ കത്തോലിക്കാ സുറിയാനി ക്രിസ്താനി വൈദികർ സ്വന്തം പേരിനോടൊപ്പം *കത്തനാർ* എന്നു ചേർത്താണ് എഴുതുകയും, ഒപ്പിടുകയും ചെയ്തിരുന്നത്. പിന്നീട് ഈ പദം അവരുടെയിടയിൽ പ്രചാരലുപ്തമായി. എന്നാൽ സമീപകാലത്ത് അവരുടെയിടയിലെ ദേശീയപൈതൃകത്തെപ്പറ്റി ചിന്തിക്കുന്ന അപൂർവ്വം വൈദികർ വീണ്ടും *കത്തനാർ* എന്ന് ഉപയോഗിച്ചു തുടങ്ങിയിട്ടുണ്ട്.

എന്നാൽ ഡച്ചുകാരുടെ കാലംതൊട്ട് കേരളത്തിൽ പ്രചരിച്ച പ്രൊട്ടസ്റ്റന്റു സഭയിൽ ചേർന്ന നസ്രാണി വൈദികർ *പാതിരി* എന്ന സംജ്ഞയാലാണ് അറിയപ്പെട്ടത് (*കാറ്റാടി കുരുവിള കത്തനാർ ലന്തമാർഗ്ഗത്തിൽ ചേർന്ന് ലന്തപാതിരിയാകുവാൻ.... നിരണം ഗ്രന്ഥവരി*). കോട്ടയം സെമിനാരിയിൽ പഠിച്ച് ശെമ്മാശനായ ജോർജ്ജ് മാത്തൻ ആംഗ്ലിക്കൻ സഭയിൽ ചേർന്ന് വൈദികനായപ്പോൾ ജോർജ്ജ് മാത്തൻ *പാദ്രിയായി*. ഒരിക്കലും ആംഗ്ലിക്കൻ സഭയിൽ ചേർന്ന നസ്രാണികളിലെ വൈദികർ *കത്തനാർ* എന്നപേരിൽ അറിയപ്പെട്ടില്ല.

19-ാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടത്തിൽ നവീകരണ സുറിയാനിക്കാർ മലങ്കര മാർത്തോമ്മാ സഭ സ്ഥാപിച്ചപ്പോൾ അവരും *കത്തനാർ* എന്ന പദമാണ് ഉപയോഗിച്ചിരുന്നത്. താമസിയാതെ അവർ ആ പദം ഉപേക്ഷിച്ച് *കശ്ശീശ്ശാ* എന്ന സുറിയാനി പദം സ്വീകരിച്ചു. മലങ്കരസഭ *കത്തനാർ* എന്ന

പുരാതനനാമം ഇന്നും ഔദ്യോഗികമായി ഉപയോഗിക്കുന്നുണ്ട്. എന്നാൽ ഈ പദം വൈദികരുടെ നിയമന-സ്ഥലംമാറ്റ കല്പനകളിൽ മാത്രമായി ഒതുങ്ങി എന്നത് തികച്ചും ദൗർഭാഗ്യകരമാണ്.

സമീപകാലത്ത് ചില കേന്ദ്രങ്ങൾ ഇന്ത്യയിലെ ക്രൈസ്തവ പുരോഹിതരെ മൊത്തത്തിൽ *പാതിരി* എന്ന പദ പ്രയോഗത്തിൽ ഒതുക്കാനുള്ള ബോധപൂർവ്വമായ ശ്രമം നടത്തുന്നുണ്ട്. ഇത് യൂറോപ്യൻ അധിനിവേശത്തിന്റെ അവശിഷ്ടഫലമാണ് ഇന്ത്യയിലെ ക്രിസ്തുമതം എന്ന വികലമായ ചരിത്രവീക്ഷണത്തിന്റെ പരിണിതഫലമാണ്. ഇതു തെറ്റാണെന്നും, ഇന്ത്യയിലെ പൂർവ്വീക ക്രൈസ്തവരുടെ, വൈദികരുടെ ഔദ്യോഗിക നാമം *കത്തനാർ* എന്നാണെന്നും ശക്തമായി പ്രചരിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുകയാണ്.

മലങ്കരസഭയിലെ പുരോഹിതർ ചുരുങ്ങിയപക്ഷം തങ്ങളുടെ പേര് മലയാളത്തിലെഴുതുമ്പോഴെങ്കിലും പുരാതനവും അഭിമാനാർഹവുമായ *കത്തനാർ* എന്ന പദം ഉപയോഗിക്കുകയാണ് ഇതിന് ആദ്യമായി ചെയ്യേണ്ടത്. ദേശകുറി, നോട്ടീസുകൾ, പള്ളി റിപ്പോർട്ട് മുതലായവയിൽ കത്തനാർ ചേർത്ത് പേരെഴുതുക എന്നത് നിർബന്ധമാക്കുക. ക്രമേണ ഇംഗ്ലീഷിലും പേരിനോടൊപ്പം *കത്തനാർ* ചേർത്തു തുടങ്ങുക.

ഇരുപത് നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള മലങ്കര നസ്രാണികളുടെ - യഥാർത്ഥ ഇന്ത്യൻ ക്രിസ്താനികളുടെ - വൈദികർക്ക് പുരാതനമായുള്ള നാമം - *കത്തനാർ* - പുനർ ജീവിപ്പിക്കേണ്ടത് കാലഘട്ടത്തിന്റെ ഒരാവശ്യമെന്നതിൽ കവിഞ്ഞ് മലങ്കര നസ്രാണികളുടെ ദേശീയതയുടെ പ്രകടനവും നിലനിൽപ്പിന്റെ പ്രശ്നവുമാണെന്ന തിരിച്ചറിവ് ഉണ്ടാകേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം രണ്ടു സഹസ്രാബ്ദകാലത്തെ ചരിത്രമുള്ളവർ നാലു നൂറ്റാണ്ടു മാത്രം പഴക്കമുള്ള ഒരു പാശ്ചാത്യ സംജ്ഞയിൽ ഒതുങ്ങിപ്പോകും.

*(ഗലേദ് ത്രൈമാസിക, ജൂലൈ 2001)*

# 2

# കൊച്ചിയുടെ പശ്ചാത്തലം

1876–ൽ മലങ്കരസഭയെ ഭദ്രാസനങ്ങളായി വിഭജിക്കുമ്പോൾ തിരുവിതാംകൂറിനു പുറത്തുള്ള എല്ലാ പള്ളികളും കൂടി ചേർത്താണ് കൊച്ചി ഭദ്രാസനം രൂപീകരിച്ചത്. കൊച്ചി രാജ്യവും മലബാറും ബ്രിട്ടീഷ് കൊച്ചിയും ഉൾപ്പെട്ട, ഭൂമിശാസ്ത്രപരമായി തുടർച്ചയില്ലാത്ത ഒരു ഭദ്രാസനമായിരുന്നു അന്ന് കൊച്ചി.

മലങ്കരസഭാ ചരിത്രത്തിൽ നിർണായകമായ അനേകം സംഭവങ്ങളുടെ വേദിയാണ് കൊച്ചി ഭദ്രാസനത്തിലുൾപ്പെട്ട പ്രദേശം. മലങ്കരയിൽ ക്രിസ്തുമതം ആദ്യം രൂപംകൊണ്ടത് ഇന്നത്തെ കൊച്ചി ഭദ്രാസനത്തിലാണ്. എ.ഡി. 52–ൽ പ. മാർത്തോമ്മാശ്ലീഹാ സുവിശേഷദൗത്യവുമായി കാൽകുത്തിയത് കൊടുങ്ങല്ലൂരാണ്. ആദ്യ ക്രൈസ്തവ സമൂഹം സ്ഥാപിച്ചതും ഇവിടെയാണ്. ശ്ലീഹായുടെ മറ്റൊരു പ്രവർത്തനരംഗം ഏഴര പള്ളികളിലുൾപ്പെട്ട പാലൂരാണ്. ഇതു രണ്ടും ഇന്നത്തെ കൊച്ചി ഭദ്രാസനാതിർത്തിക്കുള്ളിലുൾപ്പെട്ട പ്രദേശങ്ങളാണ്. സമീപകാല പഠനങ്ങൾ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ഏഴരപള്ളികളിൽപ്പെട്ട പാലൂർ പള്ളി, ചാട്ടുകുളങ്ങര (കുന്നംകുളം ആർത്താറ്റ്) പള്ളിയാണെന്ന് തെളിയിച്ചിട്ടുണ്ട്. അത് അവിഭക്ത കൊച്ചി ഭദ്രാസനത്തിന്റെ ഭാഗമാണ്.

കേരളത്തിന്റെ വാണിജ്യ തലസ്ഥാനവും പ്രധാന തുറമുഖവുമായിരുന്ന കൊടുങ്ങല്ലൂരായിരുന്നു ആദ്യകാല ക്രൈസ്തവരുടെ ആവാസഭൂമി. എ.ഡി. 345–ൽ ക്നായിത്തൊമ്മന്റെ നേതൃത്വത്തിലുള്ള പേർഷ്യൻ കുടിയേറ്റ സംഘം കേരളത്തിലെത്തിയപ്പോൾ അവരും ആസ്ഥാനമുറപ്പിച്ചത് നാട്ടു ക്രൈസ്തവ സഹോദരരോടൊപ്പം കൊടുങ്ങല്ലൂരിലാണ്. അക്കാലത്ത് നസ്രാണികൾക്കു മാത്രമായി അവിടെ ഒരു നഗരം തീർത്തു. അതാണ് 'മഹോദയപുരം.'

പിൽക്കാല മലങ്കര നസ്രാണികൾ കേരളത്തിലെവിടെ പാർത്താലും *(ഇന്നടത്ത്) മഹോദയപുരത്തു കുടിയിരിക്കും നസ്രാണി (ഇന്നാര്)* എന്നോ *(ഇന്നടത്ത്) കുരക്കേണി കൊല്ലത്തു കുടിയിരിക്കും നസ്രാണി (ഇന്നാര്)* എന്നോ മാത്രം ഔദ്യോഗികരേഖകളിൽ പേര് എഴുതിയിരുന്നു. ഇത് മഹോദയപുരം എന്ന കൊടുങ്ങല്ലൂരും, കുരക്കേണിക്കൊല്ലം എന്ന കൊല്ലവുമാണ് നസ്രാണികളുടെ ജന്മം അഥവാ ആദ്യകാല ആവാസ കേന്ദ്രങ്ങൾ എന്നതിന്റെ ലക്ഷണമാണ്. 20–ാം നൂറ്റാണ്ടിൽപോലും ഈ പതിവ് തുടർന്നിരുന്നു.

എ.ഡി. 345-ൽ ക്നായിത്തൊമ്മനും കൂട്ടർക്കും നാട്ടുകാരായ നസ്രാണികളോടൊപ്പം രാജതുല്യമായ പദവികൾ പരമ്പരാഗതമായി അനുവദിച്ച ക്നായിത്തൊമ്മൻ ചെപ്പേട് നൽകിയത് കൊടുങ്ങല്ലൂരിലാണ്. എ.ഡി. 3-ാം ശതകമെന്നും 9-11 ശതകമെന്നും കാലം പറയുന്ന *ഇരവികോർത്തൻ ചെപ്പേടു* വഴി നസ്രാണികൾക്ക് ഉന്നതപദവികൾ നൽകി ആദരിച്ചതും അന്നത്തെ കേരള തലസ്ഥാനമായ കൊടുങ്ങല്ലൂരാണെന്നു പറയപ്പെടുന്നു.

മലങ്കരസഭ പേർഷ്യൻ ബന്ധം ആരംഭിച്ചതോടെ മലങ്കരയിലെത്തുന്ന പേർഷ്യൻ മെത്രാന്മാരുടെ ആസ്ഥാനം രാജകീയ നഗരമായ കൊടുങ്ങല്ലൂരിലായി. ജാതിത്തലവനായ അർക്കദ്യക്കോന്മാർ ആസ്ഥാനം അങ്കമാലിയിലേക്കു മാറ്റിയെങ്കിലും പേർഷ്യൻ മെത്രാന്മാരുടെ ആസ്ഥാനം കൊടുങ്ങല്ലൂർ തന്നെ തുടർന്നു. അവർ അവിടെ *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ മെത്രാപ്പോലീത്തായും ഇന്ത്യയൊക്കെയുടെയും വാതിലും* എന്ന സ്ഥാനനാമത്തോടെ ആത്മീയ അദ്ധ്യക്ഷനായിരുന്ന് ഇന്ത്യൻ സഭയെ ഭരിച്ചുവന്നു.

വാണിജ്യമായിരുന്നു അന്ന് നസ്രാണികളുടെ മുഖ്യതൊഴിൽ. കൊടുങ്ങല്ലൂരെ വാസം കടൽ വാണിജ്യത്തിനു തികച്ചും അനുയോജ്യമായിരുന്നു. ചുങ്കവും തരകും പിരിക്കാനും, അളവുതൂക്കങ്ങൾക്കു മേലധികാരം വഹിക്കാനുമുള്ള പൂർണ അധികാരം നസ്രാണികൾക്കായിരുന്നു. പിൽക്കാലത്ത് ഉൾനാടൻ വ്യാപാരം വികസിപ്പിക്കുന്നതിനുവേണ്ടി നസ്രാണികൾ കേരളത്തിന്റെ മറ്റു ഭാഗങ്ങളിലേയ്ക്കു കുടിയേറി. അങ്ങനെയാണ് മുളന്തുരുത്തി, കരിങ്ങാച്ചിറ, തൃപ്പൂണിത്തുറ, നടമേൽ മുതലായ ദേവാലയങ്ങൾ രൂപംകൊള്ളുന്നത്.

ഇപ്രകാരമുള്ള കുടിയേറ്റത്തിന്റെ ശാശ്വത സ്മാരകമാണ് ഇരിങ്ങാലക്കുടയ്ക്കടുത്തുള്ള തഴക്കാട്ടു പള്ളിയിലുള്ള ശിലാശാസനം. രാജസിംഹന്റെ ഭരണകാലത്ത് (എ.ഡി. 1028-1043) ചാത്തൻ വടുകൻ, ഇരവി ചാത്തൻ എന്നീ രണ്ട് നസ്രാണികൾക്ക് പീടിക പണിത് വ്യാപാരം നടത്താനുള്ള രാജകീയ സംരക്ഷണമാണ് ഈ ശാസനം. കൊ.വ. 203-218 കാലഘട്ടത്തിലെ തഴക്കാട്ടു പള്ളി ശാസനമാണ് മലങ്കര നസ്രാണികളെ സംബന്ധിച്ച് ലഭ്യമായ ഏക ശിലാശാസനം.

എ.ഡി. 1345-ൽ കൊടുങ്ങല്ലൂർ അഴി അടയുകയും കൊച്ചിയിൽ അഴി തുറക്കുകയും ചെയ്തതോടെ കൊടുങ്ങല്ലൂരിന്റെ വാണിജ്യ പ്രാധാന്യം അസ്തമിക്കുകയും കൊച്ചി തുറമുഖമായി വികസിക്കുകയും ചെയ്തു. അതോടെ നസ്രാണികൾ കൊടുങ്ങല്ലൂർ വിട്ടു മറ്റു ഭാഗങ്ങളിലേയ്ക്ക് കുടിയേറി. ഇതിനിടെ സാമൂതിരിയുമായുള്ള നിത്യ യുദ്ധത്തിൽ പരാജിതരായ കൊച്ചി രാജാക്കന്മാർ ആസ്ഥാനം വെന്നേരിയിലെ പെരുമ്പടപ്പിൽ

നിന്നും തൃപ്പൂണിത്തുറയിലേയ്ക്കു മാറ്റിയിരുന്നു. ആ പ്രദേശങ്ങളിലുണ്ടായിരുന്ന നസ്രാണികൾ കൊച്ചി രാജാക്കന്മാരുടെ പ്രത്യേക പ്രീതിക്കും സ്ഥാനമാനങ്ങൾക്കും പാത്രമായി.

കൊച്ചി രാജാക്കന്മാരുമായി ബന്ധപ്പെട്ട സവിശേഷമായ അധികാരങ്ങൾ കരിങ്ങാച്ചിറ പള്ളിയിലെ മൂപ്പൻ കത്തനാർക്കുണ്ടായിരുന്നു. ഓരോ കൊച്ചീരാജാവും സ്ഥാനം ഏൽക്കുമ്പോൾ ആദ്യം *ശർക്കരത്തട്ടം വയ്ക്കേണ്ടത്* കരിങ്ങാച്ചിറ കത്തനാരായിരുന്നു. കൊച്ചീരാജാവ് അത്തച്ചമയത്തിനിറങ്ങണമെങ്കിൽ കരിങ്ങാച്ചിറ കത്തനാർ പടിവാതിൽക്കൽ നിൽക്കണമെന്ന് നിയമമായിരുന്നു.

1498-ലെ വാസ്ക്കോ ഡി ഗാമായുടെ വരവ് ഏറ്റവുമധികം ബാധിച്ചത് കൊച്ചി നസ്രാണികളെയാണ്. കൊച്ചിയിൽ ആസ്ഥാനമുറപ്പിച്ച പോർട്ടുഗീസ് ക്രിസ്ത്യാനികളുമായി വിപുലമായ വ്യാപാരബന്ധത്തിലേർപ്പെടാൻ അവർക്കു സാധിച്ചു. അത് സാമ്പത്തികമായി അവരെ ഉയർത്തി. എന്നാൽ കുറഞ്ഞ കാലത്തിനുള്ളിൽ പോർട്ടുഗീസുകാർ റോമൻ കത്തോലിക്കാ സഭയുടെ വിശ്വാസവും അധികാരവും ആചാരവും മലങ്കര നസ്രാണികളിൽ അടിച്ചേൽപ്പിക്കാൻ ശ്രമമാരംഭിച്ചു. കൂടാതെ പോർട്ടുഗീസുകാരുമായി വിവാഹ ബന്ധത്തിലേർപ്പെടാനും നിർബന്ധിക്കപ്പെട്ടു.

തങ്ങളുടെ വിശ്വാസത്തിനും ജാതിമര്യാദയ്ക്കും വിരുദ്ധമായ ഈ സംഗതികൾ നസ്രാണികൾക്ക് അംഗീകരിക്കാവുന്നതായിരുന്നില്ല. അവർ അതിനെ ചെറുത്തുനിന്നു. മിശ്രവിവാഹശ്രമം പരാജയപ്പെടുത്താനായി എങ്കിലും വിശ്വാസകാര്യത്തിൽ പോർട്ടുഗീസ് സൈനികശക്തിക്കും റോമൻ കത്തോലിക്കാ സഭയുടെ പണക്കൊഴുപ്പിനും പ്രചരണതന്ത്രങ്ങൾക്കും മുമ്പിൽ അധികകാലം പിടിച്ചുനിൽക്കാനായില്ല. 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിൽ വച്ച് മലങ്കരസഭയ്ക്ക് റോമൻ കത്തോലിക്കാ സഭയുടെ മുമ്പിൽ താല്ക്കാലികമായി അടിയറ പറയേണ്ടി വന്നു. ലജ്ജാകരമായ ഈ സംഭവം നടന്നത് ഇന്നത്തെ കൊച്ചി ഭദ്രാസനാതിർത്തിക്കുള്ളിലാണ്. സുന്നഹദോസിൽ സംബന്ധിക്കാതിരുന്ന ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളിയും അവിഭക്ത കൊച്ചി ഭദ്രാസനത്തിലായിരുന്നു.

ഈ അടിമത്തം അധികനാൾ നീണ്ടുനിന്നില്ല. 1652-ൽ മലങ്കരയിൽ എത്തിയ പൗരസ്ത്യ മെത്രാൻ മാർ അഹത്തുള്ളായെ കടലിൽ കെട്ടിത്താഴ്ത്തിയതിനെ തുടർന്നുണ്ടായ സംഭവങ്ങൾ 1653 ജനുവരി 3-ന് നടന്ന കൂനൻകുരിശു സത്യത്തിലേക്കു നയിച്ചു. ഏഷ്യാ വൻകരയിൽ യൂറോപ്യൻ അധിനിവേശത്തിനെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായ കൂനൻകുരിശു സത്യത്തിലൂടെ മലങ്കരസഭ 54 വർഷത്തെ റോമൻ

കത്തോലിക്കാ അടിമത്തം അവസാനിപ്പിച്ചു. മട്ടാഞ്ചേരിയിൽ കൂടിയ മല ങ്കര പള്ളിയോഗമാണ് ഈ സ്വാതന്ത്ര്യ പ്രഖ്യാപന തീരുമാനം എടു ത്തത്. ഈ അഭിമാനകരമായ സംഭവവും നടന്നത് കൊച്ചിയിലാണ്.

തുടർന്ന് ആ വർഷം മൂന്ന് നോയമ്പിൽ ഇടപ്പള്ളി പള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗം പകലോമറ്റം തോമാ അർക്കദിയാക്കോനെ വേദ തലവനായി തെരഞ്ഞെടുത്തു. 18-ാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ റോമൻ കത്തോലിക്കാ കൈവശത്തിലെത്തുന്നതു വരെ മാർത്തോമ്മാ മെത്രാന്മാരുടെ ആസ്ഥാനങ്ങളിലൊന്നായിരുന്നു ഇടപ്പള്ളിപ്പള്ളി.

കൂനൻകുരിശു സത്യത്തെ തുടർന്ന് റോമൻ കത്തോലിക്കരുമായി നടന്ന സമരത്തിൽ ഏറ്റവുമധികം ക്ഷതം സംഭവിച്ചതും കൊച്ചിക്കാണ്. കൊച്ചി ഭദ്രാസനത്തിൽ ചേരേണ്ടിയിരുന്ന അനേകം പുരാതന ദേവാ ലയങ്ങൾ റോമൻ കത്തോലിക്കർ കൈവശപ്പെടുത്തി. കരിങ്ങാച്ചിറ, തൃപ്പൂ ണിത്തുറ നടമേൽ, ചാട്ടുകുളങ്ങര മുതലായ പള്ളികൾ കൂട്ടുകൈവശ ത്തിലായി. 19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മാത്രമാണ് ഈ പള്ളികൾ സത്യവിശ്വാസികൾക്ക് പൂർണ്ണമായും ലഭിച്ചത്.

ഒരു വിഭാഗം, റോമൻ പൊൻനാണയത്തിൽ മയങ്ങി കൂനൻകുരിശു സത്യം ലംഘിച്ച് മറുകണ്ടം ചാടിയെങ്കിലും ശേഷിച്ചവർ സത്യവിശ്വാസ സംരക്ഷണത്തിനായി എന്തു ത്യാഗവും സഹിക്കാൻ തയ്യാറായിരുന്നു. 1653-ലെ സ്വാതന്ത്ര്യ സമരനേതാക്കളായ മാർത്തോമ്മാ ഒന്നാമൻ മെത്രാ നെയും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരെയും പോർട്ടുഗീസ് പടയാളികളിൽ നിന്ന് രക്ഷിക്കാൻ ജീവൻ ബലിയർപ്പിക്കാൻ തയ്യാറായ *താടി നീട്ടിയ രണ്ട് വൃദ്ധർ* മുളന്തുരുത്തി പള്ളിക്കാരാണ്.

1665 മുതൽ ഇതഃപര്യന്തം മലങ്കരയിൽ എത്തിയ അന്ത്യോഖ്യൻ മേൽപ്പട്ടക്കാരിൽ ഏറ്റവും പണ്ഡിതനും, മലങ്കരസഭയെ അലക്സാന്ത്രി യൻ (കൽക്കദൂന്യ ഇതര) വേദശാസ്ത്രം അംഗീകരിപ്പിച്ച പിതാവുമായ മാർ ഈവാനിയോസ് ഹാദിയള്ളാ അന്ത്യകാലം ചിലവഴിച്ചതും 1693 (4) ഓഗസ്റ്റ് 13-ന് കാലം ചെയ്ത് കബറടങ്ങിയതും മുളന്തുരുത്തി പള്ളിയി ലാണ്. മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനയോടു കൂടി വന്ന മാർ ഗ്രീഗോറിയോസ് യൂഹാനോൻ 1773 ജൂലൈ എട്ടിന് കാലം ചെയ്തു കബറടങ്ങിയിരിക്കുന്നതും ഈ പള്ളിയിലാണ്.

1665-ൽ ആരംഭിച്ച അന്ത്യോഖ്യൻ ബാന്ധവത്തിന്റെ അനന്തരഫലമായ അധികാര വടംവലിക്കും ഏറ്റവുമധികം വേദിയായതു കൊച്ചി ഭദ്രാസന ത്തിലെ പള്ളികളാണ്. മലങ്കരസഭാ ഭരണത്തിന്മേൽ തങ്ങളുടെ അവ കാശവാദം അംഗീകരിക്കാത്ത മാർത്തോമ്മാ മെത്രാന്മാരെ ഒതുക്കാനും അവരെ അന്ത്യോഖ്യൻ സഭയുടെ അധീശത്വത്തിനു കീഴിലുള്ള ഒരു

മെത്രാപ്പോലീത്താ സ്ഥാനിയാക്കാനുമുള്ള ശ്രമം പരാജയപ്പെട്ടതിനെ തുടർന്ന് 1751-ൽ കേരളത്തിലെത്തിയ ബസേലിയോസ് ശക്രള്ളാ മഫ്രിയാന ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പള്ളിയും മുറിയും പണികഴിപ്പിച്ചു. *എരിമീശെ* (എരമ്യാ?) പള്ളി എന്ന് അറിയപ്പെട്ട ആ പള്ളിയാണ് ഇന്നത്തെ മട്ടാഞ്ചേരി സെന്റ് ജോർജ് പള്ളി.

മാർ ബസേലിയോസ് ശക്രള്ളായുടെ കാലശേഷം അധികാരം ലഭിക്കാതെ ഭഗ്നാശനായ മാർ ഗ്രീഗോറിയോസ് യൂഹാനോൻ 1772 വൃശ്ചികം 17-ന് കാട്ടുമങ്ങാട്ട് കുര്യൻ കത്തനാർക്ക് *മാർ കൂറിലോസ്* എന്ന പേരിൽ മേല്പട്ടസ്ഥാനം നൽകി. കൊച്ചി രാജാവിനെയും പാലിയത്തച്ചനെയും സ്വാധീനിച്ച കാട്ടുമങ്ങാട്ടു മെത്രാൻ കൊച്ചീരാജ്യത്തെ പള്ളികളിൽ ഭരണാധികാരം ലഭിച്ചതായി വിളംബരം സമ്പാദിച്ചു.

എന്നാൽ വലിയ മാർ ദീവന്നാസ്യോസിന്റെ പരാതിപ്രകാരം ഡച്ച് ഈസ്റ്റിന്ത്യാ കമ്പനി ഈ സംഗതിയിൽ അന്വേഷണം നടത്തി കാട്ടുമങ്ങാട്ടു മെത്രാന് അധികാരമില്ലെന്നു വിധിച്ചു. തുടർന്ന് കൊ.വ. 949 (എ.ഡി. 1774) മിഥുനം 22-ന് കൊച്ചി രാജാവ് വിളംബരം പിൻവലിച്ചു. പിന്നീട് കാട്ടുമങ്ങാട്ടു മെത്രാൻ ബ്രിട്ടീഷ് മലബാറിൽ തൊഴിയൂർ (അഞ്ഞൂർ) എന്ന സ്ഥലത്ത് ഒരു പള്ളി സ്ഥാപിച്ച് താമസം ആരംഭിച്ചു. പിൽക്കാലത്ത് ഒരു സ്വതന്ത്രസഭയായി മാറിയ തൊഴിയൂർ ഇടവക കൊച്ചി ഭദ്രാസനത്തിലുൾപ്പെട്ട പള്ളിയായിട്ടാണ് ആദ്യ ഭദ്രാസന ലിസ്റ്റിൽ ചേർത്തത്.

മുളന്തുരുത്തി ഇടവകക്കാരനായ കാട്ടുമങ്ങാട്ടു മാർ കൂറിലോസ് ഒന്നാമന്റെ പിൻഗാമിയായ സ്വസഹോദരൻ മാർ കൂറിലോസ് രണ്ടാമൻ തന്റെ അന്ത്യകാലം ചിലവഴിച്ചത് മുളന്തുരുത്തി പള്ളിയിലാണ്. അവിടെ വച്ച് 1809 മേയ് 28-ന് കാലം ചെയ്ത അദ്ദേഹത്തെ കബറടക്കിയിരിക്കുന്നത് മുളന്തുരുത്തി വെട്ടിക്കൽ ദയറായിലാണ്.

ഇക്കാലത്താണ് 1806-ൽ ആർത്താറ്റ് പള്ളിക്കാർ *മലങ്കരസഭയുടെ മാഗ്നാകാർട്ടാ* എന്നു വിശേഷിപ്പിക്കാവുന്ന ആർത്താറ്റ് പടിയോല എഴുതിയത്. അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന വലിയ മാർ ദീവന്നാസ്യോസിന്റെ മുമ്പിൽ ചെമ്പോലയിൽ എഴുതിവച്ച ഈ പടിയോലയിൽ മേലിൽ *റോമയിൽ നിന്നോ ബാബേലിൽ നിന്നോ അന്തിയോക്കിയായിൽ നിന്നോ* വരുന്നവരെ അനുസരിക്കില്ലെന്നും തങ്ങളുടെ നായകൻ *മാർ ദീവന്നാസ്യോസ് ബാവ* മാത്രമാണെന്നും പ്രഖ്യാപിച്ചിരുന്നു.

കാട്ടുമങ്ങാട്ടു മാർ കൂറിലോസിന്റെ നാലാമത്തെ പിൻഗാമി കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് രണ്ടു പ്രാവശ്യം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം വഹിക്കുകയും മൂന്നു മലങ്കര മെത്രാപ്പോലീത്താമാരെ

വാഴിക്കുകയും ചെയ്ത് സഭയുടെ ദേശീയ വൈദിക നേതൃത്വം വൈധവ്യം പ്രാപിക്കാതെ കാത്തു. അദ്ദേഹത്തിൽ നിന്നും മേല്പട്ട സ്ഥാനം ലഭിച്ച ആദ്യ വ്യക്തി പഴയസെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ ആയിരുന്നു.

മലങ്കരസഭയുടെ ആരാധനക്രമങ്ങളുടെ ഏകീകരണത്തിനും വൈദികരുടെ ക്രമീകൃത വിദ്യാഭ്യാസത്തിനും തീവ്രമായി ആഗ്രഹിച്ച വ്യക്തിയായിരുന്നു കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ. തിരുവിതാകൂർ - കൊച്ചി രാജ്യങ്ങളിലെ ബ്രിട്ടീഷ് റസിഡന്റും ദിവാനും ആയിരുന്ന കേണൽ മൺറോയുടെ സഹായത്തോടെയാണ് അദ്ദേഹം 1814-ൽ കോട്ടയത്ത് സെമിനാരി സ്ഥാപിച്ചത്. ആ സ്ഥാപനമാണ് ഇന്ന് മലങ്കരസഭയുടെ അഭിമാനസ്തംഭമായി ഉയർന്നുനിൽക്കുന്ന ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി. സെമിനാരി സ്ഥാപനത്തിനായി വട്ടിപ്പണപ്പലിശ കൈപ്പറ്റിയതിലെ ക്രമരാഹിത്യം പരിഹരിക്കാൻ ഇട്ടൂപ്പ് റമ്പാൻ 1815-ൽ *മാർ ദീവന്നാസ്യോസ് രണ്ടാമനായി* മേല്പട്ടസ്ഥാനം ഏറ്റു.

ബ്രിട്ടീഷ് മിഷനറിമാർ മലങ്കരയിൽ നടപ്പാക്കാൻ ശ്രമിച്ച പ്രൊട്ടസ്റ്റന്റ് ആശയങ്ങളെ ചെറുത്തുനിൽക്കുന്നതിൽ കൊച്ചി ഭദ്രാസനം വിജയിച്ചെങ്കിലും അന്ത്യോക്യൻ *ബാവാമാർ* പ്രചരിപ്പിച്ച വികലമായ അധികാരവാദം ഒരു പരിധി വരെ അവരെ സ്വാധീനിച്ചു. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാൻ സ്ഥാനം ഒഴിഞ്ഞശേഷം ആ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ച അന്ത്യോഖ്യൻ മെത്രാൻ യൂയാക്കീം കൂറിലോസ് തിരുവിതാംകൂർ-കൊച്ചി രാജ്യങ്ങളിൽ നിന്നും തുരത്തപ്പെട്ട ശേഷവും കൊച്ചിയിൽ അദ്ദേഹത്തിന് അനുയായികൾ ഉണ്ടായിരുന്നു.

യൂയാക്കീം മാർ കൂറിലോസ് ബ്രിട്ടീഷ് കൊച്ചിയിൽ 1858-ൽ ഒരു പള്ളിയും മുറിയും സ്ഥാപിച്ചു. പിന്നീട് അദ്ദേഹത്തിന്റെ കടത്തിന് ലേലം ചെയ്തുപോയ ഈ വസ്തു വടക്കൻ പള്ളികൾ പിരിവെടുത്തു തിരിച്ചു വാങ്ങി. ഇതാണ് ഇന്നത്തെ ഫോർട്ടുകൊച്ചി മാർ പത്രോസ്-പൗലോസ് പള്ളി. 1874 സെപ്റ്റംബർ ഒന്നിന് (ചിങ്ങം 20) കാലം ചെയ്ത യൂയാക്കീം മാർ കൂറിലോസ് കബറടങ്ങിയതും മുളന്തുരുത്തി പള്ളിയിലാണ്.

പ്രൊട്ടസ്റ്റന്റ് ആക്രമണത്തിന്റെ രൂക്ഷതയെ തടഞ്ഞുനിർത്തുവാൻ ദൈവം ഉയർത്തിയതു കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെയാണ്. 1851-ൽ അദ്ദേഹം ഇദംപ്രഥമമായി മലയാളത്തിൽ ഒരു കുർബ്ബാന ക്രമവും, പ്രാർത്ഥനക്രമവും അച്ചടിച്ചു പ്രസിദ്ധീകരിച്ചു. 1865-ൽ അദ്ദേഹം മാർ ദീവന്നാസ്യോസ് അഞ്ചാമനായി മേല്പട്ടസ്ഥാനമേറ്റു സത്യവിശ്വാസ സംരക്ഷണത്തിനായി പോരാട്ടം ആരംഭിച്ചു.

ഈ ശ്രമങ്ങളുടെ ഭാഗമായാണ് 1875-ൽ പത്രോസ് തൃതീയൻ പാത്രി

യർക്കീസിനെ മലങ്കരയിൽ വരുത്തിയത്. പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ 1876 ജൂൺ 27-30 തീയതികളിൽ മുളന്തുരുത്തി മാർതോമ്മൻ പള്ളിയിൽ വച്ചു *മലങ്കരപള്ളിയോഗം* (സുന്നഹദോസ്) കൂടി മലങ്കര സഭയ്ക്ക് ഒരു അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. 1873 സെപ്റ്റംബർ എട്ടിന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ പരുമല സെമിനാരിയിൽ *മലങ്കരപള്ളിയോഗം* വിളിച്ചുകൂട്ടി ഇവ രൂപീകരിക്കുന്നതിന് തീരുമാനിച്ചെങ്കിലും അന്നത്തെ സാഹചര്യങ്ങളിൽ നടപ്പാകാതെ വന്നതിനാലാണ് വീണ്ടും 1876-ൽ പള്ളിയോഗം കൂടി പാസ്സാക്കേണ്ടി വന്നത്. പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വച്ച് മലങ്കര അസോസിയേഷന് അന്ത്യോഖ്യയിലെ മജ്ലീസിനോട് (പ്രതിനിധിസഭ) തുല്യ അവകാശവും സംബന്ധവും ഉണ്ടെന്നു പ്രഖ്യാപിച്ചു.

മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടിയതിനു പിന്നിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന് വ്യക്തമായ ലക്ഷ്യങ്ങളുണ്ടായിരുന്നു. അവ മലങ്കരസഭയ്ക്ക് കേന്ദ്രീകൃതമായ ഒരു ഭരണസംവിധാനം ഉണ്ടാക്കുക എന്നതും *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിരായി* മലങ്കര പള്ളിയോഗത്തിന്റെ പൂർവ്വികാവകാശങ്ങൾ സംരക്ഷിക്കുക എന്നതുമായിരുന്നു. പാത്രിയർക്കീസാകട്ടെ ഈ യോഗത്തെ തന്റെ ലൗകികാധികാരം ഉറപ്പിക്കുന്നതിനും മലങ്കരയിലെ പള്ളികളിന്മേലും സ്വത്തുക്കളിന്മേലും അവകാശമുണ്ടാക്കുന്നതിനുമുള്ള മാർഗമായാണ് കണക്കാക്കിയത്. സുന്നഹദോസിന് ശേഷം മൂന്നു മാസം മുളന്തുരുത്തിയിൽ കാത്തിരുന്നിട്ടും ഒരു പള്ളിയും രജിസ്റ്റർ ഉടമ്പടിയുമായി ചെന്നില്ല. ഇതിനിടയിൽ 1876 ആഗസ്റ്റ് 27 (ചിങ്ങം 15-വാങ്ങിപ്പുപെരുന്നാൾ) ന് മുളന്തുരുത്തി പള്ളിയിൽ വച്ച് മലങ്കരയിൽ ഇദംപ്രഥമമായി വിശുദ്ധ മൂറോൻ കൂദാശ പാത്രിയർക്കീസ് നടത്തി.

ഇതിനെ തുടർന്നാണ് പുതിയ മെത്രാന്മാരെ വാഴിക്കുവാൻ പാത്രിയർക്കീസ് ശ്രമം ആരംഭിച്ചത്. മുളന്തുരുത്തി സുന്നഹദോസ് മെത്രാന്മാരെ വാഴിക്കുവാനോ ഭദ്രാസനം വിഭജിക്കുവാനോ യാതൊരു തീരുമാനവും എടുത്തിട്ടില്ല. മലങ്കരയെ ഭദ്രാസനങ്ങളായി വിഭജിച്ചതിന് പാത്രിയർക്കീസിന് വ്യക്തമായ ലക്ഷ്യങ്ങളുണ്ടായിരുന്നു. മലങ്കര മെത്രാന്റെ ഏകനായകത്വം തന്റെ അധികാരമോഹങ്ങൾക്ക് വിഘ്നമാണെന്നു പാത്രിയർക്കീസ് മനസിലാക്കി. പരസ്പരബന്ധമോ വിധേയത്വമോ ഇല്ലാത്ത ഏഴു മെത്രാന്മാർ തന്റെ ലൗകികാധികാര മോഹങ്ങൾക്കു കൂടുതൽ ഉപയുക്തമാണെന്നു പാത്രിയർക്കീസ് കണ്ടു. അതിനാലാണ് *ഒരുവൻ മറ്റൊരുവന്റെ ഇടവകയിൽ കടക്കരുതെന്ന* വ്യക്തമായ കല്പനയോടെ ആറു മെത്രാന്മാരെ വാഴിച്ചത്.

വിഭജിച്ചു ഭരിക്കാൻ വേണ്ടി വാഴിക്കപ്പെട്ട ആറു നവ മെത്രാന്മാർ പ. പരുമല തിരുമേനിയുടെ നേതൃത്വത്തിൽ മലങ്കര മെത്രാപ്പോലീത്തായുടെ സഹായ മെത്രാപ്പോലീത്താമാരായതും പാത്രിയർക്കീസിന്റെ അധികാര മോഹങ്ങളെ തടഞ്ഞുനിർത്തിയതും പിൽക്കാല ചരിത്രം.

(*കൊച്ചി ഭദ്രാസന ചരിത്രം - സമാഹാരം - ഡിസംബർ 2002*)

# 3

# പുതുപ്പള്ളി പള്ളിയുടെ സാംസ്കാരിക മാനങ്ങൾ

കേരളത്തിലെ ഏറ്റവും പ്രമുഖ ക്രൈസ്തവ തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണ് പുതുപ്പള്ളി വലിയപള്ളി. മലങ്കര ഓർത്തഡോക്സ് സഭയുടെ പുരാതന ദേവാലയങ്ങളിലൊന്ന് എന്ന നിലയിലും, അനേകായിരങ്ങൾ പ്രതിവർഷം വന്നുപോകുന്ന ഒരു പുണ്യസങ്കേതം എന്ന നിലയിലും പുതുപ്പള്ളിപ്പള്ളിക്ക് അനന്യമായ ഒരു സ്ഥാനമുണ്ട്. നൂറ്റാണ്ടുകളുടെ ചരിത്രവും അനന്യസാധാരണമായ ആചാരാനുഷ്ടാനങ്ങളുമുള്ള പുതുപ്പള്ളിപ്പള്ളി കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിന്റെ - പ്രത്യേകിച്ചും നസ്രാണി സംസ്കൃതിയുടെ - ഒരു പരിഛേദവുമാണ്. പുതുപ്പള്ളിപ്പള്ളിയുടെ ചരിത്രത്തിന്റെയും ഈ തനതായ ആചാരവിശേഷങ്ങളുടെയും വിശകലനം നസ്രാണി സമൂഹത്തിന്റെ സാംസ്കാരിക ചരിത്രത്തിലേയ്ക്ക് ആഴ്ന്നിറങ്ങാനുള്ള ഒരവസരമാണ്. അത്തരമൊരു പഠനത്തിന്റെ ആമുഖം മാത്രമാണ് ഈ ലേഖനം.

**സമൂഹം:** പതിനെട്ടാം ശതകത്തിന്റെ അന്ത്യപാദങ്ങളിൽ നെൽകൃഷിയിലേയ്ക്ക് തിരിയുന്നതുവരെ മലങ്കര നസ്രാണികൾ ഒരു വർത്തക സമൂഹമായിരുന്നു. കേരളത്തിൽ നമ്പൂതിരി ഹിന്ദുമതവും ചാതുർവർണ്യ വ്യവസ്ഥയും ഉറയ്ക്കുന്നതിനു മുമ്പുതന്നെ ദേശീയ-അന്തർദേശീയ വർത്തകസമൂഹമായി അവർ വളർന്നിരുന്നു. കേരളീയ ക്രൈസ്തവ സമൂഹം വർണവ്യവസ്ഥയിലെ വൈശ്യജാതിയുടെ ധർമ്മം നിറവേറ്റി. കേരളത്തിലെ ചാതുർവർണ്യ വ്യവസ്ഥയിൽ കച്ചവടം കുലധർമ്മമായ മലയാളി ഹിന്ദു ജാതികളുടെ അഭാവം വ്യക്തമാക്കുന്നത് അതാണ്.

സ്വന്തം മതവിശ്വാസം വെടിയാതെ ജാതിവ്യവസ്ഥയുടെ ഭാഗമായി മാറിയ നസ്രാണി സമൂഹത്തിന് പക്ഷേ ചാതുർവർണ്യത്തിന്റെ ചട്ടക്കൂട്ടിനുള്ളിൽ നിലനിൽക്കാൻ സ്വന്തമായ നിയന്ത്രണങ്ങൾക്കു വിധേയമാകേണ്ടിവന്നു. പൂണൂലും കടുക്കനുമടക്കം ബാഹ്യമായ ആചാരങ്ങളും, തീണ്ടലും തൊടീലും അയിത്തവും അവന്റെ ജീവിതചര്യയുടെ ഭാഗമായി മാറി. ഇത് ഭംഗിയായി പാലിക്കാൻ കഴിഞ്ഞതോടെ സവർണ ഹിന്ദുസമൂഹത്തിൽത്തന്നെ ഉയർന്ന നിലവാരം ഉറപ്പിക്കാൻ നസ്രാണി സമൂഹത്തിനു കഴിഞ്ഞു.

മറുവശത്ത് കുലധർമ്മത്തിന്റെ ചട്ടക്കൂടുകൾ നസ്രാണി സമൂഹത്തിന്

തൊഴിൽ പരിരക്ഷ നൽകി. കച്ചവടം എന്നത് നസ്രാണിക്കൊഴികെ മറ്റൊരു ജാതിക്കാർക്കും പ്രവേശിക്കാനാവാത്ത ഒരു തൊഴിലായി മാറുന്നത് കുലധർമ്മത്തിന്റെ ചട്ടക്കൂടിനുള്ളിലാണ്. കൊടുങ്ങല്ലൂരും കൊല്ലത്തും നസ്രാണികൾക്കു ലഭിച്ച ചെപ്പേടുകളുടെയും പദവികളുടെയും ആനുകൂല്യം ഇവയിൽ ഏതെങ്കിലും ഒന്നിൽ ഉൾപ്പെട്ടവർ എന്ന നിലയിൽ കുന്നംകുളം മുതൽ കൊല്ലം വരെയുള്ള നസ്രാണി സമൂഹം മുഴുവനും അനുഭവവേദ്യമാക്കി. ചങ്ങനാശേരി ളാപ്പാലത്തിന് വടക്ക് *മഹോദയപുരത്ത് കുടിയിരിക്കും നസ്രാണിയും* അതിന് തെക്ക് *കുരക്കേണികൊല്ലത്തു കുടിയിരിക്കും നസ്രാണിയുമായിരുന്നു* എല്ലാ നസ്രാണികളും. പുതുപ്പള്ളിയിൽ എത്തിയവർ ഇതിൽ ഏതു സമൂഹമാണെന്നു കണ്ടെത്തേണ്ടിയിരിക്കുന്നു.

പുതുപ്പള്ളിയിലെ ആദ്യകാല ക്രൈസ്തവർ ആരായിരുന്നാലും അത് ഒരു വർത്തക സമൂഹമായിരുന്നു എന്നത് നിസംശയമാണ്. *പുതുപ്പള്ളി അങ്ങാടി* തന്നെയാണ് അതിന്റെ ഏറ്റവും വലിയ തെളിവ്. പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലാവണം പുതുപ്പള്ളിക്കാർ മറ്റു ഭാഗങ്ങളിലെ ക്രൈസ്തവരെപ്പോലെ വൻതോതിലുള്ള നെൽകൃഷിയിലേയ്ക്ക് തിരിയുന്നത്.

നസ്രാണികൾ ഒരു വർത്തക സമൂഹമായിരുന്നു എന്നതുകൊണ്ട് എല്ലാ നസ്രാണികളും കച്ചവടക്കാരായിരുന്നു എന്ന് അർത്ഥമില്ല. വൻകിട കച്ചവടക്കാരെയും ചെറുകിട കച്ചവടക്കാരെയും കൂടാതെ കര– ജല ഗതാഗതം, അങ്ങാടികളുടെയും, ചരക്കുകളുടെയും, ഗതാഗതത്തിന്റെയും സംരക്ഷകരായ കാവൽക്കാർ, വാണിജ്യ ഉൽപ്പന്നങ്ങൾ സംസ്കരിക്കുന്നവർ മുതലായ അനുബന്ധ തൊഴിലുകൾ ചെയ്യുന്നവരും, വ്യാപാരവുമായി ബന്ധപ്പെട്ട തൊഴിലാളികളും നസ്രാണി സമൂഹത്തിൽ ഉൾപ്പെട്ടിരുന്നു.

നസ്രാണി സമൂഹത്തിന്റെ മറ്റൊരു ജീവിതസരണി നാണ്യവിളകളുടെ ഉൽപ്പാദനവും സംസ്കരണവുമായിരുന്നു. പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പു തന്നെ കേരളത്തിലെ കുരുമുളകു തോട്ടങ്ങൾ നസ്രാണികളുടെ വകയായിരുന്നു എന്ന് സഞ്ചാരികൾ രേഖപ്പെടുത്തിയിട്ടുണ്ട്. തെങ്ങായായിരുന്നു മറ്റൊരു കാർഷിക വിള. കൊപ്രായാട്ടും വെളിച്ചെണ്ണ വ്യവസായവും നസ്രാണികളുടെ കുത്തകയായിരുന്നുവെന്നതിന് സൂചനയുണ്ട്. പക്ഷേ ഇത് ഏതുകാലത്ത് അവരുടെ കൈവശമെത്തിയെന്നത് ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു. ഇത്തരം വർത്തകരും അനുബന്ധ തൊഴിൽകാരുമടങ്ങുന്ന ഒരു സമൂഹമാണ് പുതുപ്പള്ളിയിലെ ആദ്യകാല ക്രൈസ്തവ സമൂഹം. അക്കൂട്ടത്തിൽ നാണ്യവിളകൾ കൃഷി ചെയ്യുന്ന സമൂഹം സമീപദേശങ്ങളിലും ആവാസമുറപ്പിച്ചു.

**സ്ഥാനം:** ഒരു കാലത്ത് തെക്കുംകൂർ രാജാക്കന്മാരുടെ തലസ്ഥാന മായിരുന്ന വെന്നിമല കോട്ടയ്ക്ക് ഏറ്റവും സമീപസ്ഥമായ ജലഗതാഗത കേന്ദ്രമാണ് പുതുപ്പള്ളി. മീനച്ചിലാറിലേയ്ക്കും അതുവഴി വേമ്പനാട്ടു കായലിലേയ്ക്കും വഴിതുറക്കുന്ന കൊടൂരാറിന്റെ കരയിലാണ് പുതുപ്പള്ളി പ്പള്ളിയുടെ സ്ഥാനം. കുലശേഖര സാമ്രാജ്യത്തിന്റെ പതനശേഷം ഉട ലെടുത്ത നാട്ടുരാജ്യങ്ങൾ ഓരോന്നും തങ്ങളുടെ രാജ്യത്തെ വാണിജ്യ വികസനം ലക്ഷ്യമാക്കി നസ്രാണി സമൂഹത്തെ ക്ഷണിച്ചുവരുത്തി അങ്ങാടികൾ സ്ഥാപിച്ചു. പുതുതായി രൂപംകൊള്ളുന്ന തലസ്ഥാനങ്ങ ളിൽ വ്യാപാരലക്ഷ്യം മുൻനിർത്തി കുടിയേറുന്നതിൽ നസ്രാണികളും ഉൽസുകരായിരുന്നു.

പന്ത്രണ്ടാം ശതകത്തിൽ വെമ്പൊലിനാട് വിഭജിച്ച് തെക്കുംകൂർ-വട ക്കുംകൂർ രാജ്യങ്ങൾ ഉണ്ടായപ്പോൾ പുതുതായി ഉണ്ടായ അനുകൂല വാണിജ്യ സാഹചര്യം കണക്കിലെടുത്ത് നസ്രാണികൾ തെക്കുംകൂർ രാജ്യ തലസ്ഥാനമായ വെന്നിമലക്കോട്ടയ്ക്ക് സമീപത്തേയ്ക്ക് കുടിയേറി എന്നു വിചാരിക്കുന്നതിൽ അസാംഗത്യമില്ല. അന്നത്തെ ഗതാഗതത്തിന്റെ - പ്രത്യേകിച്ചും ചരക്കു ഗതാഗതത്തിന്റെ - ഭൂരിഭാഗവും നിർവഹിച്ചു വന്നിരുന്ന ജലമാർഗ്ഗ സൗകര്യത്തിനായി അവർ ആറ്റുതീരത്ത് തന്നെ അങ്ങാടി സ്ഥാപിച്ചു എന്നു വിചാരിക്കുന്നതും സയുക്തികമാണ്. അപ്ര കാരം പുതുതായി വളർന്നുവന്ന ഒരു ജനപഥമാകയാലാവണം *പുതിയ പള്ളി* - ഗ്രാമം - എന്ന അർത്ഥത്തിൽ പുതുപ്പള്ളി എന്ന പേരു വീണത്.

**പള്ളി:** പുതുപ്പള്ളിപ്പള്ളി ചരിത്രമനുസരിച്ച് കൊച്ചുപള്ളിക്കുന്നിൽ സ്ഥാപിച്ച മാർ സ്ലീബാ പള്ളിയാണ് പുതുപ്പള്ളിയിലെ ആദ്യ ക്രൈസ്തവ ദേവാലയം. ഇത് കേവലം ഒരു സ്ലീബാ - കുരിശ് - ആയിരുന്നുവോ ഒരു പൂർണ്ണ പള്ളി ആയിരുന്നുവോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. മല ങ്കര നസ്രാണികൾ അങ്ങാടികൾ സ്ഥാപിക്കുന്നിടങ്ങളിൽ ഒരു കുരിശു സ്ഥാപിക്കുക എന്നൊരു പതിവുണ്ടായിരുന്നു. തങ്ങളുടെ സാന്നിദ്ധ്യം അറിയിക്കുക, അങ്ങാടിമേലും കച്ചവടത്തിൻമേലും തങ്ങൾക്കുള്ള ആധി പത്യം പ്രസിദ്ധപ്പെടുത്തുക എന്ന ഉദ്ദേശ്യങ്ങൾ കൂടി ആരാധനയ്ക്കു പുറമെ ഇത്തരം കുരിശുസ്ഥാപനത്തിനു പിന്നിലുണ്ടായിരുന്നു.

ഒരു പുതിയ ക്രൈസ്തവ ജനപഥത്തിന്റെ പ്രകടമായ ആദ്യ ചിഹ്നം അവിടെ ഉയർത്തപ്പെടുന്ന കൽക്കുരിശാണ് എന്നതായിരുന്നു അക്കാ ലത്തെ പതിവ്. ഉദാഹരണത്തിന് കോട്ടയത്ത് ക്രൈസ്തവ കുടിയേറ്റം നടന്നതിനു ശേഷം ആദ്യമുണ്ടാകുന്ന ക്രൈസ്തവ ആരാധനാലയം അന്നത്തെ കോട്ടയം പട്ടണത്തിന്റെ സിരാകേന്ദ്രമായ താഴത്തങ്ങാടിയിൽ സ്ഥാപിക്കപ്പെട്ട കൽക്കുരിശാണ് (താഴത്തങ്ങാടി മാർ ബസേലിയോസ് ഗ്രീഗോറിയോസ് പള്ളിവകയായി ഈ കുരിശ്, മാർ ബഹനാം സഹദാ

യുടെ നാമത്തിൽ ഇന്നും നിലനിൽക്കുന്നു). അതിനു ശേഷമാണ് സമീപത്തായി കോട്ടയം വലിയപള്ളി സ്ഥാപിക്കുന്നത്.

കുരിശു തന്നെ പള്ളിയായി വളർന്ന ചരിത്രവും കോട്ടയത്തു തന്നെയുണ്ട്. കോട്ടയം പുത്തനങ്ങാടിയിൽ സ്ഥാപിക്കപ്പെട്ട കൽക്കുരിശ് പിന്നീട് ഒരു പള്ളിയായി വളർന്നതാണ് ഇന്നത്തെ കോട്ടയം കുരിശുപള്ളി. എന്നാൽ ഇതൊരു ഇടവകപ്പള്ളിയായി മാറിയില്ല. കാരണം സമീപസ്ഥമായ ചെറിയപള്ളിയായിരുന്നു അവരുടെ ഇടവകപ്പള്ളി. പത്തനംതിട്ട ജില്ലയിലെ ചന്ദനപ്പള്ളിയിലാകട്ടെ ഒരു കുരിശിലാരംഭിച്ച സമൂഹം സമീപത്ത് ഒരു ഇടവകപ്പള്ളിയായി വളർന്നു. അതോടെ ആദ്യ കുരിശ് ആ പള്ളി വകയായി.

കുരിശുകൾ ഇടവകപ്പള്ളിയാകാത്ത ചരിത്രം വേറെയുമുണ്ട്. ക്രിസ്തുവർഷം പതിനൊന്നാം ശതകം മുതലെങ്കിലും എറണാകുളം ജില്ലയിലെ വെട്ടിക്കലിൽ ഒരു കുരിശ് നിലവിലുണ്ടായിരുന്നു എന്നാണ് പറയപ്പെടുന്നത്. പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാന കാലത്താണ് അതൊരു ചെറിയ കുരിശുപള്ളിയായി മാറിയത്. ഇന്നും അതൊരു ഇടവകപ്പള്ളിയല്ല.

വെട്ടിക്കൽ ദയറാ ഇരിക്കുന്ന സ്ഥലത്തിന് ഒരു പ്രത്യേകതയുണ്ട്. പഴയ വെമ്പൊലിനാടിന്റെയും നെടിയിരുപ്പിന്റെയും അതിർത്തിയാണവിടം. രാഷ്ട്രീയമാറ്റങ്ങളിൽ വെമ്പൊലിനാട് – വടക്കുംകൂറായും പിന്നീട് തിരുവിതാംകൂറായും രൂപാന്തരപ്പെട്ടു. നെടിയിരുപ്പ് കൊച്ചിയുമായി. എങ്കിലും വെട്ടിക്കലിലെ രാജ്യാതിർത്തി അതേപടി നിലനിന്നു. ഈ അതിർത്തിയിൽ ഒരു ആഴ്ചച്ചന്ത ഇരുപതാം നൂറ്റാണ്ടു വരെയും നിലനിന്നിരുന്നു.

വെട്ടിക്കലെ ആഴ്ചച്ചന്തയിൽ മുളന്തുരുത്തി ദേശികളായ നസ്രാണികളുടെ ആധിപത്യം ഉണ്ടായിരുന്നു. അവരാണ് അവിടെ കുരിശു സ്ഥാപിച്ചത്. ഇരു രാജ്യങ്ങൾ തമ്മിലുള്ള കൈമാറ്റ കേന്ദ്രമെന്നതിലുപരി വെട്ടിക്കൽ വാണിജ്യപരമായി വളർന്നില്ല. അവിടം അതിനാലൊരു അധിവാസ കേന്ദ്രമായിത്തീർന്നുമില്ല. അതാണ് വെട്ടിക്കൽ കുരിശ് ഒരു ഇടവകപ്പള്ളിയായി രൂപാന്തരപ്പെടാതിരുന്നതിന്റെ കാരണം.

ഇതിൽനിന്ന് ഒരു നസ്രാണി വാണിജ്യകേന്ദ്രം ഒരു അധിവാസ സ്ഥാനമായി രൂപപ്പെടുന്നതിന് അവിടുത്തെ സാമ്പത്തികമായ ഉന്നമനമാണ് ഏറ്റവും പ്രധാന ഘടകം എന്നു വ്യക്തമാകുന്നു. അധിവാസ കേന്ദ്രമാകുമ്പോൾ മാത്രമേ ആ സമൂഹത്തിന് ഒരു പള്ളി നിർമ്മിക്കാനും നിലനിർത്താനും സാദ്ധ്യമാവൂ.

ഇത്രയും വിശദമായി പശ്ചാത്തലവിവരണം നടത്തിയത് പുതുപ്പള്ളി

യിലെ വർത്തക സമൂഹത്തിന്റെ വളർച്ചയെപ്പറ്റി ചിന്തിക്കുവാനാണ്. ഒരു ചെറിയ വാണിജ്യകേന്ദ്രമായി ഏതാനും വ്യക്തികളോ കുടുംബങ്ങളോ ആണ് ആദ്യമായി ഒരു പുതിയ അങ്ങാടിക്ക് ആരംഭമിടുന്നത്. അത്തര മൊരങ്ങാടി സാമ്പത്തികമായി പുരോഗമിക്കുന്നതോടെ അവിടെ ജന സംഖ്യ വർദ്ധിക്കുകയും ഒരു സ്ഥിരം ആവാസകേന്ദ്രമായി മാറുകയും ചെയ്യും. ഇതിനു ശേഷമാണ് ഒരു ആരാധനാലയം അവിടെ സ്ഥാപിക്ക പ്പെടുന്നത്. ആദ്യം തങ്ങളുടെ സാന്നിദ്ധ്യമറിയിക്കുന്ന ഒരു സ്ലീബാ - കുരിശാണ് - സ്ഥാപിക്കുക. പിന്നീടാണ് അതൊരു ആരാധനാലയം - പള്ളിയായി - വളരുന്നത്.

ഈ മാനദണ്ഡത്തിൽ പുതുപ്പള്ളി എന്ന ക്രൈസ്തവ ആവാസകേന്ദ്ര ത്തിന്റെ വളർച്ചയെ താഴെ പറയുന്നപ്രകാരം സംഗ്രഹിക്കാം.

1) വെന്നിമലക്കോട്ടയ്ക്കു സമീപം ഒരു ചെറിയ ക്രൈസ്തവ വ്യാപാ രകേന്ദ്രം ആരംഭിക്കുന്നു.

2) ഈ *പുതുപ്പള്ളി* വ്യാപാരം അഭിവൃദ്ധിപ്പെട്ട് ഒരു അങ്ങാടിയായി വളരുന്നു.

3) തങ്ങളുടെ സാന്നിദ്ധ്യം പ്രസിദ്ധീകരിച്ചുകൊണ്ട് ഒരു കുരിശ് സ്ഥാപി ക്കുന്നു.

4) വ്യാപാരികളും അനുബന്ധ തൊഴിൽകാരുമായി നസ്രാണി ജന സംഖ്യ വർദ്ധിക്കുന്നു.

5) സമീപ കരകളിലേയ്ക്ക് ക്രൈസ്തവർ നാണ്യവിള കൃഷിക്കായി വ്യാപിക്കുന്നു.

6) കുരിശ്, പള്ളിയായി വികസിപ്പിക്കുന്നു.

കൊച്ചുപള്ളിക്കുന്നിൽ ഒരു കുരിശാവണം ആദ്യമേ സ്ഥാപിച്ചത്. അങ്ങാടിയുടെ അഭിവൃദ്ധി ആ കുരിശിനെ ഒരു കുരിശുപള്ളിയായി വിക സിപ്പിച്ചിരിക്കണം. അതാവാം ആദ്യ ദേവാലയത്തിന് സ്ലീബാപ്പള്ളിയെന്ന പേരു വീഴാൻ കാരണം.

**ഇളംന്തുരുത്തിക്കുന്നിലേയ്ക്ക്:** ഇനിയും കൊച്ചുപള്ളിക്കുന്നിൽ നിന്ന് പള്ളി മാറ്റിസ്ഥാപിക്കാനുള്ള കാരണം ചിന്തിക്കാം. ഐതിഹ്യങ്ങളിൽ പറയുംപ്രകാരം ക്ഷേത്രസാമീപ്യം കൊണ്ടുണ്ടായ എതിർപ്പ് ഒരു കാര ണമാകാം. പക്ഷേ, അതിനു അന്നത്തെ കാലസ്ഥിതിയനുസരിച്ച് സാദ്ധ്യത വളരെക്കുറവാണ്. ക്ഷേത്രത്തിനും പള്ളിക്കും ഒരു മതിൽ അതിരിടുന്ന അനേകം പുരാതന ദേവാലയ സങ്കേതങ്ങളുണ്ട്. കല്ലൂപ്പാറ, നിരണം, പിറവം തുടങ്ങിയവ ഉദാഹരണങ്ങളാണ്. പള്ളിസ്ഥാപനത്തിന്

അത്തരം എതിർപ്പുകൾ ഉണ്ടാകുമായിരുന്നില്ലെങ്കിലും അവ പ്രോൽസാഹിപ്പിക്കപ്പെട്ടിരുന്നില്ല. 18-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ പുത്തൻകാവു പള്ളിസ്ഥാപനം സമീപസ്ഥമായ ചെങ്ങന്നൂർ ക്ഷേത്രത്തിലെ *ദേവന് സാന്നിദ്ധ്യം കുറഞ്ഞുപോകും* എന്ന പേരിൽ തടസപ്പെടുത്തിയെങ്കിലും തിരുവിതാംകൂർ മഹാരാജാവ് തടസവാദങ്ങൾ തള്ളി പള്ളി വെയ്ക്കുവാൻ അനുവാദം കൊടുത്തു എന്നത് ഇതിനു തെളിവാണ്. മതപരമായ വേലിക്കെട്ടുകൾ രൂക്ഷമാകുന്നത് വീണ്ടും ദശാബ്ദങ്ങൾക്കു ശേഷമാണ്.

ഒരു സ്ഥിരം പള്ളി ആവശ്യമായപ്പോൾ കൊച്ചുപള്ളിക്കുന്നിനു പകരം അങ്ങാടിക്ക് കൂടുതൽ സമീപസ്ഥവും സൗകര്യപ്രദവുമായ ഇളംന്തുരുത്തിക്കുന്നിൽ പള്ളി പണിതു എന്നു വിചാരിക്കുന്നതാണ് കൂടുതൽ യുക്തി. ജലഗതാഗത സൗകര്യവും ഇന്നു പള്ളിയിരിക്കുന്ന ഇളന്തുരുത്തിക്കുന്നിനാണ് കൂടുതൽ. ഒരു പക്ഷേ ഒരു കുരിശ് എന്നതിലുപരി യഥാർത്ഥത്തിലുള്ള ആദ്യ ദേവാലയം ഇളന്തുരുത്തിക്കുന്നിൽത്തന്നെയാവണം സ്ഥാപിച്ചത്. താഴത്തങ്ങാടിയിലെ കുരിശ് കോട്ടയം വലിയപള്ളിയായി വികസിച്ചപ്പോഴും സംഭവിച്ചത് അതാണ്.

**മാർ ബഹനാം സഹദായുടെ മുറി:** അക്കാലത്തെ പള്ളികൾ ഏതു തരത്തിലായിരുന്നു? പേർഷ്യൻ വേദശാസ്ത്രവും പോർട്ടുഗീസ് ശൈലിയും സ്വാധീനിച്ചിട്ടുണ്ടെങ്കിലും ദേശീയമായ തച്ചുശാസ്ത്രമായിരുന്നു കേരളീയ ക്രൈസ്തവ ദേവാലയങ്ങളുടെ നിർമാണത്തിന്റെ അടിസ്ഥാന ഘടകം. ഇതാകട്ടെ, ജനസമൂഹത്തിന്റെ പൊതുവായ ദേവതാ - ദേവാലയ സങ്കൽപ്പത്തിന് (Concept of Sacradness) അനുരൂപവുമായിരുന്നു.

തച്ചുശാസ്ത്രം ഇന്ത്യൻ ദേവതാ സങ്കൽപ്പങ്ങൾക്ക് അനുസൃതമായി രൂപപ്പെട്ടതാണെങ്കിലും അതേ സാംസ്കാരിക പൈതൃകത്തിന്റെ ഭാഗമായ മലങ്കര നസ്രാണികളുടെയും ദേവതാ സങ്കൽപ്പം വിഭിന്നമല്ലായിരുന്നു. അതിനാൽ അവർക്ക് ആ വാസ്തുവിദ്യ ഉൾക്കൊള്ളുക അയത്നലളിതവുമായിരുന്നു. ഇതിന് മതം ഒരു തടസ്സമായിരുന്നില്ല. കാരണം സംസ്കാരമാണ് ദേവതാ സങ്കൽപ്പത്തിന് അടിസ്ഥാനമാകുന്നത്.

എത്ര വലിയ ക്ഷേത്രസമുച്ചയമായാലും ശ്രീകോവിലായിരുന്നു ക്ഷേത്രങ്ങളുടെ കേന്ദ്രബിന്ദു. ശ്രീകോവിൽ എന്ന കേന്ദ്രത്തിന്റെ ബാഹ്യനിർമിതികളായി രൂപപ്പെടുന്ന വിവിധോപയോഗ നിർമിതികളാണ് ബ്രഹത് ക്ഷേത്ര നിർമിതികൾ. മറ്റൊന്നുമില്ലാതെ ഒരു ശ്രീകോവിൽ മാത്രമാണെങ്കിലും ക്ഷേത്ര സങ്കൽപ്പത്തിന് മാറ്റമുണ്ടാകുന്നില്ല.

കേരളത്തിലെ പുരാതനപള്ളികളുടെ കാര്യത്തിലും ഇതാണ് സംഭ

വിച്ചിരുന്നത്. ശ്രീകോവിലിന്റെ സ്ഥാനത്തുള്ള മദ്ബഹാ മാത്രമുള്ള അവസ്ഥയിലും പള്ളി എന്ന പൂർണ്ണ സങ്കൽപ്പം നിലനിന്നിരുന്നു. അതിനോടൊപ്പം മണ്ഡപത്തിന്റെയും ഗോപുരത്തിന്റെയും സ്ഥാനത്ത് ഹൈക്കലയും മുഖവാരവും കൂടി പണിതുയർത്തുമ്പോൾ പൂർണ്ണരൂപത്തിലുള്ള ഒരു പള്ളിയാകും.

പതിനെട്ടാം നൂറ്റാണ്ടിന്റെ ആന്ത്യപാദത്തിൽപോലും മദ്ബഹായെ മാത്രമായി *പള്ളി* എന്ന നിലയിൽ പരിഗണിച്ചിരുന്നു എന്നതിന് തെളിവുകളുണ്ട്. പുത്തൻകാവിൽ പള്ളിയുടെ മദ്ബഹാ മാത്രം പണിതീർത്ത് കൂദാശ നടത്തിയതിനെ പള്ളി കൂദാശ നടത്തിയതായിയാണ് സമകാലിക ചരിത്രം പ്രതിപാദിക്കുന്നത്. പിന്നീടു നടന്ന ബ്രഹത്തായ ഹൈക്കലയുടെ നിർമ്മാണത്തിന് അതേ ചരിത്രം അത്ര പ്രാധാന്യം നൽകുന്നുമില്ല.

ഈ കാഴ്ചപ്പാടിൽ പരിശോധിച്ചാൽ, ഇളന്തുരുത്തിക്കുന്നിലെ ആദ്യ ദേവാലയവും മാർ ബഹനാം സഹദായുടെ നാമത്തിലുള്ള ഒരു മദ്ബഹാ മാത്രമായിരുന്നു എന്നു വിചാരിക്കുന്നതിൽ യുക്തിഭംഗമില്ല. ഒരു പക്ഷേ പെരുന്നാൾ കാലത്ത് ഒരു താൽക്കാലിക പന്തൽ അതിനു മുമ്പിൽ ഉയർന്നിരിക്കാം. പല ക്ഷേത്രങ്ങളിലും ഇന്നും സംഭവിക്കുന്നത് അതാണ്.

പോർട്ടുഗീസുകാരുടെ സ്വാധീനം നസ്രാണിയുടെ ദേവാലയ സങ്കൽപ്പങ്ങളിൽ പാശ്ചാത്യ മാനദണ്ഡങ്ങൾക്കനുസരിച്ച മാറ്റം വരുത്തി. ഇതനുസരിച്ച് പള്ളികൾക്ക് ഹൈക്കലാ അത്യന്താപേക്ഷിതമായി. അതിനാൽ ഉടനെയോ പിന്നീടോ, ഹൈക്കലാ പണിതു ചേർക്കുക എന്നത് പള്ളി പണിയുടെ ഭാഗമായിരുന്നു. ഇത്തരമൊരു പശ്ചാത്തലത്തിലാവണം പുതുപ്പള്ളിയിൽ പുതിയൊരു പള്ളി സ്ഥാപിച്ചത്.

ആദ്യം സ്ഥാപിച്ച മാർ ബഹനാം സഹദായുടെ മദ്ബഹാ വലിയൊരു ഹൈക്കലായ്ക്ക് അനുയോജ്യമായ അളവുകളിലല്ലായിരുന്നതിനാൽ പുതിയൊരു മദ്ബഹാ പണിയേണ്ട ആവശ്യം നേരിട്ടു. പക്ഷേ നിലവിലുള്ള മദ്ബഹാ പൊളിക്കുന്നതിന് ദേശീയമായ ദേവാലയ സങ്കൽപ്പം വൈകാരികമായ തടസമായി. അതിനാൽ ആ മദ്ബഹാ നിലനിർത്തി പുതിയൊരു മദ്ബഹായും ഹൈക്കലായും പണിതീർത്തു. അതാണ് ഇന്നത്തെ പുതുപ്പള്ളി മാർ ഗീവർഗീസ് സഹദാ പള്ളി എന്നു ചിന്തിക്കുന്നത് അന്നത്തെ കാലസ്ഥിതിയനുസരിച്ച് തികച്ചും സംഭാവ്യമാണ്.

ഈ വളർച്ചാ പ്രക്രിയ വ്യക്തമാക്കുന്ന ഒരു വസ്തുത, പുതുപ്പള്ളി അങ്ങാടിയുടെ സാമ്പത്തികനില അനുദിനം പുരോഗമിച്ചു വരികയായിരുന്നു എന്നതാണ്. സാമ്പത്തിക ഭദ്രത നഷ്ടപ്പെട്ടതിനാൽ ഉപേക്ഷിക്കപ്പെട്ട ക്രൈസ്തവ അധിവാസകേന്ദ്രങ്ങളും പള്ളികളും കേരളത്തിലുണ്ടാ

യിരുന്നു. ഓരോ ഘട്ടത്തിലും പുതുപ്പള്ളി പള്ളിക്കുണ്ടായ അഭിവൃദ്ധി അതിന്റെ അംഗങ്ങളുടെ സാമ്പത്തികാഭിവൃദ്ധിയുടെ സൂചനയാണെന്നതു വ്യക്തമാണ്.

**മാർ ബഹനാമിൽ നിന്നും മാർ ഗീവർഗീസിലേയ്ക്ക്:** മാർ ബഹനാം സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരുന്ന പുതുപ്പള്ളിപ്പള്ളി മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ പുനഃസ്ഥാപിക്കപ്പെട്ടതിന്റെ പശ്ചാത്തലം പരിഗണിക്കേണ്ടിയിരിക്കുന്നു. സാധാരണഗതിയിൽ ഒരു പള്ളി പുതുക്കിപ്പണിയുകയോ വിപുലീകരിക്കുകയോ ചെയ്യുമ്പോൾ പഴയപള്ളിയുടെ മദ്ധ്യസ്ഥ പരിശുദ്ധന്റെ പേരിൽത്തന്നെ തുടരുകയാണ് പതിവ്. ഇതിനു വിപരീതമായി ഇവയൊന്നും കൂടാതെ പള്ളികളുടെ പേരു മാറിയ സംഭവം ഇരുപതാം നൂറ്റാണ്ടിൽ പോലും ഉണ്ടായിട്ടുണ്ട്.

പുതുപ്പള്ളിയിൽ സംഭവിച്ചത് ഇതു രണ്ടുമല്ല. മാർ ബഹനാം സഹദായുടെ നാമത്തിലുള്ള പഴയപള്ളി നിലനിർത്തിക്കൊണ്ട് മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ ഒരു പുതിയ പള്ളി അതിനോടുചേർന്നു തന്നെ പണിയുകയാണ് ചെയ്തിരിക്കുന്നത്. ഇപ്രകാരം ഒരു സംഭവം മലങ്കരയിൽ മറ്റൊരിടത്തും നടന്നതായി അറിയില്ല. ഏതാണ്ട് സമാനമായ ഒരു സംഭവമായി കരുതാവുന്നത് കുന്നംകുളം അന്തിമഹാളൻകാവ് പള്ളിയുടെ കാര്യത്തിൽ മാത്രമാണ്.

ശക്തൻ തമ്പുരാൻ പള്ളിയാക്കുന്നതിന് ദാനം കൊടുത്ത കുന്നംകുളം അന്തിമഹാളൻകാവ് ക്ഷേത്രം, മാർ കുറിയാക്കോസ് സഹദായുടെ നാമത്തിലാണ് പ്രതിഷ്ഠിച്ചത്. പിന്നീട് അത് നിലനിർത്തിക്കൊണ്ട് അതിന്റെ പുറകിൽ മാർ മത്യാസ് ശ്ലീഹായുടെ നാമത്തിൽ ഒരു പള്ളി പണിതു. ഇതു രണ്ടും ഇന്നും നിലനിൽക്കുന്നുണ്ട്.

പുതുപ്പള്ളിയിൽ പഴയ മാർ ബഹനാം പള്ളിയുടെ വിപുലീകരണം അതിനോട് ചേർന്ന് മാർ ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള ഒരു പുതിയ പള്ളിയായാണ് രൂപാന്തരപ്പെട്ടത്. മുകളിൽ സൂചിപ്പിച്ചതുപോലെ പഴയപള്ളിയും അതിന്റെ മദ്ധ്യസ്ഥതയും ഉപേക്ഷിക്കുവാനുള്ള വൈമനസ്യമാണ് പുതിയൊരു പള്ളി പണിയാൻ പുതുപ്പള്ളിക്കാരെ പ്രേരിപ്പിച്ചതെന്നതു നിസ്തർക്കമാണ്.

**ഇരട്ടക്കൊടിമരം:** മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ പുതിയ പള്ളി പണിതെങ്കിലും മാർ ബഹനാം സഹദായുടെ നാമത്തിലുള്ള പഴയ പള്ളിയുടെ തനതു വ്യക്തിത്വം നിലനിർത്താൻ തീരുമാനിച്ചിരുന്നു എന്നതിന്റെ വ്യക്തമായ തെളിവാണ് പുതുപ്പള്ളി പെരുന്നാളിന് ഉയർത്തുന്ന ഇരട്ടക്കൊടിമരങ്ങൾ. മലങ്കരസഭയിൽ ഒരു പള്ളിയിലും ഒന്നിലധികം കൊടിമരങ്ങൾ ഉയർത്താറില്ല. ഇതിന് കേരളീയമായ ദേവാലയ സങ്കൽപ്പ

ത്തിന്റെ പശ്ചാത്തലമുണ്ട്. കേരളീയമായ ദേവാലയ സങ്കൽപ്പത്തിൽ നിന്നാണ് പള്ളികൾക്ക് കൊടിമരം ലഭിച്ചത്. ലോകത്ത് മറ്റൊരു ക്രൈസ്തവ സമൂഹത്തിനും കൊടിമരവും കൊടിയേറ്റവുമില്ല. ഈ ദേശീയ സങ്കൽപ്പത്തിൽ എത്ര വലിയ ക്ഷേത്രമാണെങ്കിലും മുഖ്യ ദേവനു മാത്രമാണ് കൊടിമരം ഉണ്ടാവുക. ഈ മുഖ്യ ദേവൻ പല പ്പോഴും ആ ക്ഷേത്രം പ്രശസ്തമായിരിക്കുന്ന ദേവതാസങ്കൽപ്പം ആക ണമെന്നുമില്ല. ഉദാഹരണത്തിന് പനച്ചിക്കാട് ക്ഷേത്രം സരസ്വതിയുടെ പേരിലാണ് അറിയപ്പെടുന്നതെങ്കിലും അവിടെ ആദ്യം ഉണ്ടായിരുന്ന മഹാ വിഷ്ണു ക്ഷേത്രത്തിനു മാത്രമാണ് കൊടിമരമുള്ളത്.

എന്നാൽ അത്യപൂർവ്വമായി രണ്ട് കൊടിമരങ്ങളുള്ള ക്ഷേത്രങ്ങളു മുണ്ട്. പുതുപ്പള്ളിക്ക് സമീപമുള്ള വെന്നിമല, അരീപ്പറമ്പ് ക്ഷേത്ര ങ്ങൾക്ക് ഇരട്ടക്കൊടിമരമാണ്. ഇതിനു പ്രത്യേക കാരണവുമുണ്ട്. വെന്നി മല ക്ഷേത്രത്തിൽ ഒരേ വിഗ്രഹത്തിൽ തുല്യപ്രാധാന്യത്തോടെ ശ്രീരാമ - ലക്ഷ്മണ സങ്കൽപ്പങ്ങളാണ്. അരീപ്പറമ്പിലാകട്ടെ, തുല്യപ്രാധാന്യ മുള്ള രണ്ടു ശിവപ്രതിഷ്ഠയും രണ്ടു ക്ഷേത്രവുമാണ്. അതിനാലാണ് രണ്ട് കൊടിമരങ്ങൾ. ഇതാണ് കൊടിമരങ്ങളുടെ കേരളീയ മാനദണ്ഡം. ഈ മാനദണ്ഡം വെച്ചു ചിന്തിച്ചാൽ പുതുപ്പള്ളിയിലെ ഇരട്ടക്കൊടിമരം മാർ ബഹനാം സഹദായുടെ പഴയപള്ളിക്ക് മാർ ഗീവർഗീസ് സഹദാ യുടെ പുതിയ പള്ളിയുടെ തുല്യപ്രാധാന്യവും സ്വതന്ത്രമായ വ്യക്തി ത്വവും അംഗീകരിച്ചതിന്റെ തെളിവായി കണക്കാക്കാം.

**മാർ ഗീവർഗീസ് സഹദായും സർപ്പവും:** ഇനിയും പുതുപ്പള്ളിയിലെ പുതിയ പള്ളി മാർ ഗീവർഗീസ് സഹദായുടെ നാമത്തിലായതിന്റെയും ക്ഷുദ്ര ജീവികൾക്ക് - പ്രത്യേകിച്ചും പാമ്പുകൾക്ക് - എതിരായ മദ്ധ്യ സ്ഥതയുടെ പേരിൽ പ്രശസ്തമായതിന്റെയും കേരളീയ മാനങ്ങൾ പരി ശോധിക്കാം. മാർ ഗീവർഗീസ് സഹദായുടെ ജീവിതവുമായി ബന്ധപ്പെട്ട അനേകം അത്ഭുതങ്ങളിൽ ഒന്നു മാത്രമാണ് അദ്ദേഹം ഒരു വ്യാളിയെ വധിച്ച സംഭവം. മാർ ഗീവർഗീസ് സഹദായ്ക്ക് അനന്യപ്രാധാന്യം നൽ കുന്ന ബൈസന്റൈൻ സഭകളിലെങ്ങും മാർ ഗീവർഗീസ് സഹദായെ പാമ്പുമായി ബന്ധിച്ച ഒരൈതിഹ്യമില്ല. അത് തികച്ചും കേരളീയമായ ഒരു സങ്കൽപ്പമാണ്.

സർപ്പഭയം കേരള സംസ്കാരത്തിന്റെ ഒരു അവിഭാജ്യഘടകമാണ്. പരശുരാമനും കേരളോൽപ്പത്തിയുമായി ബന്ധപ്പെട്ട ചില ഐതിഹ്യങ്ങ ളിൽ *കേരളത്തിൽ നിന്നും സർപ്പങ്ങളെ ഒഴിച്ചെടുത്ത് വാസയോഗ്യമാ ക്കിയ വ്യക്തി* എന്ന നിലയിൽ പരശുരാമനെപ്പറ്റി പരാമർശനമുണ്ട്. കേര ളത്തിലെ ജൈന പാരമ്പര്യത്തിന്റെ നിഷ്കാസനവുമായി ഈ സർപ്പ ഭയത്തിനു ബന്ധമുണ്ട്.

കേരളീയ സമൂഹത്തിന്റെ പൊതുവായ ഈ സർപ്പഭയം രണ്ടു രീതിയിലാണ് പ്രതിഫലിച്ചത്. ഹിന്ദു സമൂഹം സർപ്പാരാധനയിലും സർപ്പക്കാവുകളിലും ഈ ഭയത്തെ തളച്ചിട്ടപ്പോൾ നസ്രാണി സമൂഹം സർപ്പത്തെ തകർക്കുന്ന ഒരു പരിശുദ്ധനിൽ അഭയം കണ്ടെത്തി. വ്യാളീനിഗ്രഹകനായ മാർ ഗീവർഗീസ് സഹദാ തങ്ങൾക്കു ഭയമുള്ള - സമാന സ്വാഭാവമുള്ള - പാമ്പിന്റെ നിഗ്രഹകനായി നസ്രാണി മനസിൽ പ്രതിഷ്ഠിക്കപ്പെട്ടു. ഈ പ്രതിലോമ സങ്കൽപ്പവും മലയാളിയുടെ സർപ്പഭയവുമാണ് കേരളത്തിൽ മാർ ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള പുരാതനപള്ളികളുടെ അനന്യ പ്രശസ്തിക്കു കാരണം. പുതുപ്പള്ളിയിൽ മാർ ഗീവർഗീസ് സഹദായുടെ മദ്ധ്യസ്ഥതയിൽ വർദ്ധിച്ചുവന്ന വിശ്വാസമാവാം പുതിയപള്ളി ആ നാമത്തിൽ സ്ഥാപിക്കാൻ ഹേതുവായത്.

**കോഴി നേർച്ച:** വളരെയധികം തെറ്റിദ്ധരിക്കപ്പെട്ട ഒരു ആചാരമാണ് പുതുപ്പള്ളിയിലെ കോഴിവെട്ട്. ഇതൊരു ജന്തുബലിയാണെന്ന ആരോപണം ഉണ്ടായി. പിൽക്കാലത്ത് കോഴിവെട്ടിനെ അടിസ്ഥാനമാക്കി ചില അന്ധവിശ്വാസങ്ങളും ഉടലെടുത്തു. യഥാർത്ഥത്തിൽ നേർച്ച വിളമ്പുവാനായി കോഴിയെ കൊന്ന് പാകംചെയ്യുന്നു എന്നതിലപ്പുറം കോഴിവെട്ട് മതപരമായ ഒരു ചടങ്ങേയല്ല. എന്നാൽ പുതുപ്പള്ളി പള്ളിയിലെ കോഴി നേർച്ചയ്ക്ക് കേരളത്തിലെ സർപ്പഭയവുമായി ബന്ധമുണ്ട്.

പാമ്പും കോഴിമുട്ടയും തമ്മിൽ എന്തോ ഒരു ബന്ധം കേരളീയ സംസ്കാരം കൽപ്പിച്ചിട്ടുണ്ട്. പാമ്പിനു മുട്ട കൊടുക്കുക എന്നൊരു ചടങ്ങു തന്നെയുണ്ട്. കണ്ണൂർ ജില്ലയിലെ പ്രശസ്തമായ ഒരു ക്ഷേത്രത്തിലെ സർപ്പ പ്രതിഷ്ഠയ്ക്ക് മുട്ടകൊടുക്കുന്ന വഴിപാടിന് *പാമ്പിന് മുട്ട ഒപ്പിക്കൽ* എന്നാണ് പേര്. ഇനി കോഴികൾ തന്നെ നേർച്ചയായി എത്തുന്ന ക്ഷേത്രങ്ങളുമുണ്ട്. കൊച്ചി രാജകുടുംബത്തിന്റെ പരദേവതയായ തൃശൂർ ജില്ലയിലെ പഴയന്നൂർ ഭഗവതി ക്ഷേത്രത്തിലെ പ്രധാന വഴിപാട് കോഴികളാണ്. ഇപ്രകാരം വന്നുചേരുന്ന നൂറുകണക്കിനു കോഴികളാണ് ക്ഷേത്രപരിസരത്ത് ജീവിക്കുന്നത്.

ഇതിൽനിന്ന് മുട്ടയും കോഴിയും ദേവാലയങ്ങളിൽ വഴിപാടായി നൽകുന്നത് ഒരു തികഞ്ഞ കേരളീയ സങ്കൽപ്പമാണെന്നു വ്യക്തമാണ്. ഭയത്തോടെ സർപ്പത്തിനു നൽകുന്ന മുട്ടയും കോഴിയും പാമ്പിൽ നിന്നും രക്ഷിക്കുന്നതിന് ഉപകാരസ്മരണയായി *പുണ്യാളച്ചനു* വഴിപാടായി നൽകുന്നത് മനസിലാക്കാൻ ബുദ്ധിമുട്ടില്ല. ധാരാളം കോഴി, വഴിപാടായി വരുന്നിടത്ത് അത് പാകംചെയ്ത് നേർച്ചയായി വിതരണം ചെയ്യുന്നത് സ്വാഭാവികവും.

മാർ ഗീവർഗീസ് സഹദായുമായി ബന്ധപ്പെട്ട് കോഴിയിറച്ചി പാകം

ചെയ്യുന്നത് പുതുപ്പള്ളിയിലെ മാത്രം പതിവല്ല. മാർ ഗീവർഗീസ് സഹദായുടെ പേരിൽ പ്രശസ്തമായ മറ്റൊരു പുരാതന ദേവാലമായ ഇടപ്പള്ളി പള്ളിയിലും (ഇപ്പോൾ റോമൻ കത്തോലിക്കാ കൈവശത്തിൽ) കോഴിയിറച്ചി പാകംചെയ്യുന്നുണ്ട്. പക്ഷേ അത് പുതുപ്പള്ളിയിലെ പോലെ സമൂഹപാചകമല്ല. മുൻകാലം മുതൽ പള്ളിയിൽ നേർച്ചയായെത്തുന്ന കോഴികളെ വിലയ്ക്കു വാങ്ങി ഒറ്റയ്ക്കോ ഏതാനും കുടുംബങ്ങളോ സുഹൃത്തുക്കളോ ചേർന്നോ, സമീപ പുരയിടങ്ങളിൽ അടുപ്പുകൂട്ടി പാകം ചെയ്തു ഭക്ഷിക്കുക എന്നതാണ് ഇടപ്പള്ളിയിലെ പതിവ്. ഇന്നും നൂറുകണക്കിന് അടുപ്പുകൾ ഇടപ്പള്ളി പെരുന്നാളിന് സമീപ സ്ഥലങ്ങളിൽ ഉയരും. മദ്യവും ഈ ഭക്ഷണത്തിന്റെ ഭാഗമാണ്. പുതുപ്പള്ളിയിൽ പാചകം പൊതുവാക്കുകയും മദ്യം ഒഴിവാക്കുകയും ചെയ്തു എന്നതാണ് വ്യത്യാസം.

**വെച്ചൂട്ട്:** പുതുപ്പള്ളി പെരുന്നാളിനു നടക്കുന്ന പ്രശസ്തമായ സദ്യയാണല്ലോ വെച്ചൂട്ട്. പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അന്നത്തെ സഭാതലവനായ മാർത്തോമ്മാ അഞ്ചാമൻ മാർ ഗീവർഗീസ് സഹദാപ്പള്ളി കൂദാശ ചെയ്ത കാലം മുതലെങ്കിലും ഇതിനു പഴക്കമുണ്ട്.

പെരുന്നാളുകളും, ഉത്സവങ്ങളും, പ്രദക്ഷിണങ്ങളും, ഊരുവലത്തുകളും ഒരേ പൊതു സംസ്കൃതിയിൽ നിന്നും രൂപമെടുത്തിട്ടുള്ളതാണ്. അതിനാൽ ഇവയുടെ രൂപഭാവങ്ങൾക്കും ചടങ്ങുകൾക്കും സമാനതകൾ ഉണ്ടാവും എന്നത് നിസംശയമാണ്. വെച്ചൂട്ടിന്റെ കാര്യത്തിലും ഈ പൊതു സംസ്കൃതിയുടെ സമാനതകൾ ക്ഷേത്രങ്ങളിലെ തത്യുല്യ ചടങ്ങുകളുമായി പങ്കുവെയ്ക്കുന്നുണ്ട്.

പ്രശസ്തമായ പല ക്ഷേത്രങ്ങളിലും ബ്രാഹ്മണ സദ്യ എന്നതിലുപരി ഉത്സവസദ്യ നടത്തി വരുന്നുണ്ട്. ദേവപ്രസാദമായിട്ടാണ് ഭക്തജനങ്ങൾ ഇവയെ കാണുന്നത്. അതിനുപരി ഇത്തരമൊരു സദ്യ നടത്തുന്നതിന് പല കാരണങ്ങൾ കണ്ടെത്താൻ കഴിയും. യാത്രാസൗകര്യം പരിമിതമായിരുന്ന പഴയകാലത്ത് ദീർഘദൂരം സഞ്ചരിച്ചെത്തിയാണ് ജനങ്ങൾ പെരുന്നാൾ – ഉത്സവചങ്ങുകളിൽ പങ്കെടുക്കുന്നത്. മറ്റിടങ്ങളിൽ നിന്നും ഭക്ഷണം ലഭിക്കുക എന്നത് അന്ന് അപ്രായോഗികമായിരുന്നു. ഈ സാഹചര്യത്തിൽ ദേവാലയത്തിൽ നിന്നുതന്നെ അവർക്കു ഭക്ഷണം കൊടുക്കുക എന്നത് ഒരു സാമാന്യമര്യാദ ആയിയാണ് കാണേണ്ടത്.

ഭക്തജനങ്ങളെ ഒഴിവാക്കിയാൽതന്നെ പെരുന്നാൾ – ഉത്സവ ചടങ്ങുകളുമായി ബന്ധപ്പെട്ട അനേകം വ്യക്തികൾ ഈ ദിവസങ്ങളിൽ ദേവാലയത്തിൽ നിന്നും വിട്ടുമാറാതെ ഉണ്ടാവും. അവർക്ക് ഭക്ഷണം കൊടുക്കുക എന്നത് അത്യാവശ്യ കാര്യമാണ്. അവർക്കായി ഭക്ഷണം പാകം

ചെയ്യുമ്പോൾ അവരോടൊപ്പം ഭക്തജനങ്ങൾക്കു കൂടി ഭക്ഷണം കൊടുക്കുക എന്നതു അത്ര ബുദ്ധിമുട്ടുള്ള ഒരു സംഗതിയായി അന്നു കണക്കാക്കിയിരുന്നില്ല.

പെരുന്നാൾ - ഉത്സവവേളകൾ അക്കാലത്ത് ഒരു കൂടിവരവായിരുന്നു. വിവിധ സ്ഥലങ്ങളിൽ താമസിക്കുന്നവരും ബന്ധുക്കളും ഒത്തുചേരുന്ന ഒരു വാർഷിക ചടങ്ങ്. ദേവാലയം എന്ന പൊതു സ്ഥാപനം അതിലെ അംഗങ്ങളെയെല്ലാം ഒരു കുടുംബംപോലെ കാണുന്നതിന്റെ പ്രതീകം കൂടിയാണ് ഇത്തരം സദ്യകൾ. വൈക്കത്തഷ്ടമി സദ്യയാണ് ഇവയിൽ ഏറ്റവും പ്രമുഖം. ചെറുകുന്ന് അന്നപൂർണ്ണേശ്വരി ക്ഷേത്രം അവിടുത്തെ അന്നദാനം കൊണ്ടു തന്നെയാണ് പ്രസിദ്ധമായിരിക്കുന്നത്.

ചില ക്രൈസ്തവ ദേവാലയങ്ങളിലും ഗംഭീരമായ പെരുന്നാൾ സദ്യ നടത്താറുണ്ട്. അവയിൽ ഏറ്റവും ശ്രദ്ധേയമായത് ആർത്താറ്റ്-കുന്നംകുളം പള്ളിയിൽ സെപ്റ്റംബർ എട്ട് പെരുന്നാളിനു നടക്കുന്ന അതിഗംഭീര സദ്യയാണ്. അന്ന് ഉച്ചയ്ക്കുശേഷം പള്ളിമുറ്റത്ത് ഇലയിട്ട് മത്സ്യമാംസാദികൾ കൂട്ടിയുള്ള സദ്യയാണവിടെ നടക്കുന്നത്.

പുതുപ്പള്ളി വെച്ചൂട്ട് അടക്കമുള്ള പെരുന്നാൾ-ഉത്സവ സദ്യകളുടെ ആത്യന്തിക പ്രയോജനമെന്താണെന്നു ചിന്തിക്കാം. ഒന്നാമതായി സമൂഹപാചകവും സമൂഹസദ്യയും വളർത്തുന്ന കൂട്ടായ്മാബോധം. രണ്ടാമതായി ഒരുമിച്ചു ഭക്ഷണം കഴിക്കുമ്പോഴുണ്ടാകുന്ന സഹോദരബോധവും സമഭാവനയും. ഉദാത്തമായ ഈ ലക്ഷ്യങ്ങളാവാം ഇത്തരം ആചാരങ്ങൾ കരുപ്പിടിപ്പിച്ച കേരള സംസ്കൃതി ഇവ കൊണ്ട് ഉദ്ദേശിച്ചത്.

**വിറകിടീൽ:** പുതുപ്പള്ളി പെരുന്നാളിനോടനുബന്ധിച്ച് നടക്കുന്ന തികച്ചും അനന്യമായ ഒരു ചടങ്ങാണ് വിറകിടീൽ. പുതുപ്പള്ളി - എറികാട് കരകളിലെ പുരുഷന്മാർ വെച്ചൂട്ടിനു പാകംചെയ്യാനുള്ള വിറക് ആഘോഷമായി കൊണ്ടുവരുന്ന ചടങ്ങാണിത്. പുരുഷന്മാരുള്ള വീട്ടിൽ നിന്നെല്ലാം വിറകു കൊണ്ടുവരണമെന്നാണത്രെ കീഴ്‌വഴക്കം.

പെരുന്നാൾ - ഉത്സവ സദ്യകളുടെ ഭോജനത്തിനു മാത്രമല്ല കേരളീയ സംസ്കൃതിയിൽ പൊതുജന പങ്കാളിത്തം ആവശ്യപ്പെടുന്നത്. അതിനാവശ്യമായ വസ്തുക്കളുടെ സംഭരണവും പാചകവും ഇപ്രകാരം പൊതുജന പങ്കാളിത്തത്തോടു കൂടിത്തന്നെയാണ് നടത്തുക. അതിനായി പ്രത്യേക സമൂഹങ്ങളെയോ, ജാതികളെയോ ഓരോ ഉത്തരവാദിത്തം ഏൽപ്പിക്കുക എന്നതായിരുന്നു കേരളത്തിലേ രീതി. കാലക്രമത്തിൽ ഈ ഉത്തരവാദിത്വങ്ങൾ അവകാശങ്ങളായി മാറുകയും അവയ്ക്കു തന്നെ ഒരു ഉത്സവഛായ കൈവരികയും ചെയ്തു.

കണ്ണൂർ ജില്ലയിലെ പയ്യാവൂർ ശിവക്ഷേത്രത്തിലെ ഉത്സവസദ്യയ്ക്ക് ഇപ്രകാരം വിശദമായ അവകാശങ്ങളുണ്ട്. ഈ സദ്യയ്ക്കാവശ്യമായ അരി കർണാടകത്തിലെ കുടകു നാട്ടിൽനിന്നും കുടകർ കാളപ്പുറത്താണ് കൊണ്ടുവരിക. അടുപ്പു കൂട്ടാനുള്ള അഗ്നി പെരിഞ്ചല്ലൂർ ഗ്രാമത്തിന്റെ തമ്പ്രാക്കളായ കുറുമാത്തൂർ നമ്പൂതിരിപ്പാടിന്റെ ഇല്ലത്തു നിന്നാണ് കൊണ്ടുവരിക. അപ്രകാരം സദ്യയ്ക്കാവശ്യമായ ഓരോ വസ്തുക്കളും ഓരോ ദേശവാസികളോ, ജാതികളോ കൊണ്ടുവരിക എന്നതാണ് അവിടുത്തെ പതിവ്.

പുതുപ്പള്ളിയിലെ വിറകിടീലിനു സമമായ ഒരു ചടങ്ങ് പയ്യാവൂർ ക്ഷേത്രത്തിലുണ്ട്. സദ്യയ്ക്കാവശ്യമായ പഴക്കുലകൾ കൊണ്ടുവരാനുള്ള ഉത്തരവാദിത്വം ക്ഷേത്രത്തിൽ നിന്നും ഏതാനും കിലോമീറ്റർ അകലെയുള്ള ചൂളിയാട് എന്ന ഗ്രാമത്തിലെ തീയ്യ സമുദായത്തിനാണ്. ആ ഗ്രാമത്തിലെ തീയ്യ ജാതിയിൽപ്പെട്ട ഓരോ പുരുഷപ്രജയ്ക്കും രണ്ട് വാഴക്കുല എന്നതാണ് കണക്ക്. നിശ്ചിത ദിവസം പുതുപ്പള്ളി വിറകിടീൽ പോലെ അവർ നിശ്ചിത സ്ഥാനത്ത് ഒന്നിച്ചുകൂടി, ഓരോ വീട്ടിനുമുള്ള പഴക്കുലകൾ കമുകിന്റെ അലകിൽ ഇരുപുറവും കെട്ടിത്തൂക്കി, തോളിൽ വെച്ച്, നഗ്നപാദരായി വാദ്യമേളങ്ങളുടെ അകമ്പടിയോടെ കിലോമീറ്ററുകൾ നടന്ന് ക്ഷേത്രത്തിനു മുമ്പിലെത്തി സമർപ്പിക്കുന്നു. പുതുപ്പള്ളിയിലെ വിറകിടീലും പയ്യാവൂരെ കുലവെയ്പ്പും (*ഓമനക്കാഴ്ച* എന്നാണീ ചടങ്ങിന്റെ പേര്) പരിശോധിച്ചാൽ സമാനതകൾ വളരെയധികമാണ്.

പയ്യാവൂർ ക്ഷേത്രത്തിൽ സദ്യയ്ക്കാവശ്യമായ ഏതാണ്ട് എല്ലാ വിഭവങ്ങളും കൊണ്ടുവരാൻ ഓരോ സമൂഹത്തെ ഏൽപ്പിച്ചതായി കാണുന്നുണ്ട്. എന്നാൽ പുതുപ്പള്ളിയിൽ വിറകൊഴികെ മറ്റൊന്നും കൊണ്ടുവരുന്നതിനുള്ള അവകാശവും ഉത്തരവാദിത്വവും ആർക്കെങ്കിലും നൽകിയതായി കാണുന്നില്ല. നാളികേരം കൊണ്ടുവന്നിരുന്നത് വാകത്താനം കരക്കാരായിരുന്നു എന്ന് പറയപ്പെടുന്നു. ഒരു പക്ഷേ അരിയടക്കം സദ്യയ്ക്കാവശ്യമായ മറ്റെല്ലാ വസ്തുക്കളും പള്ളിയിൽ മറ്റുവിധത്തിൽ - നേർച്ചയായോ പാട്ടമായോ - ലഭിച്ചിരുന്നതുകൊണ്ടാവാം അവ ആർക്കും ഉത്തരവാദിത്വമായി നൽകാഞ്ഞത്.

പുതുപ്പള്ളിപ്പള്ളിയുടെ ചരിത്രവും ചടങ്ങുകളും മതം സംസ്കാരത്തിന്റെ മേൽ അധിനിവേശം നടത്തുന്നതിനു മുമ്പുള്ള കേരളത്തിന്റെ പൊതു സംസ്കാരത്തിന്റെ പരിഛേദമാണ്. അവയെക്കുറിച്ചുള്ള വിശദവും ശാസ്ത്രീയവുമായ പഠനം കേരളത്തിലെ ദേവതാ-ദേവാലയ സങ്കൽപ്പങ്ങളിലും, കേരളീയ സമൂഹത്തിന്റെ സാംസ്കാരിക ചരിത്രത്തിലും കൂടുതൽ ഉൾക്കാഴ്ച നൽകും. പ്രത്യേകിച്ചും കാലഭേദം മൂലം മറ്റിടങ്ങ

ളിലെ സമാന ചടങ്ങുകൾ അന്യം നിൽക്കുമ്പോൾ പുതുപ്പള്ളിപ്പള്ളിക്ക് പ്രസക്തിയേറുന്നു.

**ഉപസംഹാരം:** പുതുപ്പള്ളിപ്പള്ളിയിലെ പെരുന്നാൾ ചടങ്ങുകൾക്ക് ഹൈന്ദവക്ഷേത്രത്തിലെ ചടങ്ങുകളുമായുള്ള സാമ്യം മൂലം അവ ഹൈന്ദവമാണെന്നോ അക്രൈസ്തവമാണെന്നോ പറയുന്നതിൽ അർത്ഥമില്ല. ബ്രാഹ്മണ ഹിന്ദുമതവും ക്രിസ്തുമതവും പൊതുവായ കേരള സംസ്കാരത്തിൽ നിന്നും ഉൾക്കൊണ്ട്, തങ്ങളുടേതായ വേദശാസ്ത്രമാനങ്ങൾ നൽകിയ ആചാരങ്ങളാണ് എല്ലാ കേരളീയ ദേവാലയങ്ങളിലും പുരാതനമായി നിലവിലിരിക്കുന്നത്. കേരളത്തിലെ പല ഉത്സവ ചടങ്ങുകൾക്കും ബുദ്ധ-ജൈന മതങ്ങളോടു കടപ്പെട്ടിരിക്കുന്നു എന്ന് ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്. പല ക്രിസ്തുമത ചടങ്ങുകൾ രൂപംകൊണ്ടതും വികസിച്ചതും ഇപ്രകാരം മറ്റ് മതങ്ങളുടെ ആചാരങ്ങൾ സ്വാംശീകരിച്ച്, പരിഷ്കരിച്ച്, വേദശാസ്ത്രമാനം നൽകിയാണെന്ന് പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്.

ഈ അർത്ഥത്തിൽ അപ്പോസ്തോലിക കാലഘട്ടത്തിലെ സ്നേഹവിരുന്നാണ് പുതുപ്പള്ളി വെച്ചൂട്ട് എന്ന് വ്യാഖ്യാനിക്കുന്നതിൽ തെറ്റില്ല. പക്ഷേ ആ ആശയത്തിൽ നിന്നാണ് പുതുപ്പള്ളി വെച്ചൂട്ട് ആരംഭിച്ചത് എന്നു ചിന്തിക്കുന്നത് സയുക്തികമല്ല. കേരളീയമായ ഉത്സവ സദ്യയ്ക്ക് അത്തരമൊരു ക്രൈസ്തവ വേദശാസ്ത്ര അടിത്തറ പിന്നീടു നൽകി എന്നു ചിന്തിച്ചാൽ മതി.

പുതുപ്പള്ളിപ്പെരുന്നാളും വെച്ചൂട്ടും അനുബന്ധ ചടങ്ങുകളും മലങ്കര നസ്രാണികളുടെ ദേശീയതയുടെ പ്രതീകമാണ്. അവ ഒഴിവാക്കുന്നതും ഭേദപ്പെടുത്തുന്നതും കേരള ക്രൈസ്തവരുടെ ഇന്ത്യൻസ്വത്വം ഇല്ലാതാക്കുകയും അവരെ ഒരു വിദേശീയ മതത്തിന്റെ അനുയായികൾ എന്ന ആരോപണത്തിനു വിധേയരാക്കുകയും ചെയ്യും.

*(പുതുപ്പള്ളിപ്പള്ളി കൂദാശാ സ്മൃതി - സമാഹാരം - ഓഗസ്റ്റ്, 2004)*

# 4

# വടക്കൻമണ്ണൂർ പള്ളിയുടെ സാംസ്കാരിക പശ്ചാത്തലം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകത്തിൽ ഒരു ചാപ്പലായി സ്ഥാപിക്കപ്പെടുകയും 1904-ൽ ഇടവകയായി ഉയർത്തപ്പെടുകയും ചെയ്തു എന്ന കേവലമായ പ്രസ്താവന കൊണ്ട് വടക്കൻമണ്ണൂർ പള്ളിയുടെ ചരിത്ര പശ്ചാത്തല വിവരണം പൂർണ്ണമാകുന്നില്ല. കാരണം പുരാതനമായ കേരളീയ ക്രൈസ്തവ സങ്കല്പത്തിൽ *പള്ളി* എന്നത് ഒരു ആരാധനാസ്ഥലം മാത്രമല്ല, നസ്രാണിപരിഷയുടെ സാമൂഹ്യ ജീവിതത്തിന്റെ കേന്ദ്രസ്ഥാനവും സ്വയാഭിമാനത്തിന്റെ ദൃഷ്ടാന്തവുമാണ്. ഈ പശ്ചാത്തലത്തിൽ അരീപ്പറമ്പ് - അമയന്നൂർ കരകളുടെ ചരിത്രവും അവിടേയ്ക്കുള്ള ക്രൈസ്തവ കുടിയേറ്റങ്ങളും ആ സമൂഹങ്ങളുടെ സാമൂഹിക-സാമ്പത്തിക-സാംസ്കാരിക ചരിത്രവും കൂടി പരിശോധിച്ചാൽ മാത്രമേ വടക്കൻമണ്ണൂർ പള്ളിസ്ഥാപനത്തിന്റെ പശ്ചാത്തല വിവരണം പൂർണ്ണമാകൂ.

**കേരള ക്രൈസ്തവരുടെ ജീവിത പശ്ചാത്തലം:** പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ, പതിനേഴാം നൂറ്റാണ്ടു വരെ ഏതാണ്ട് പൂർണ്ണമായും ഒരു വർത്തക സമൂഹമായിരുന്നു. കേരളത്തിൽ ബ്രാഹ്മണ ഹൈന്ദവ മതവും ജാതിവ്യവസ്ഥയും ഉറയ്ക്കുന്നതിന് മുമ്പായിത്തന്നെ കേരളത്തിന്റെ ഉൾനാടൻ കച്ചവടം നസ്രാണികളുടെ കുത്തകയായിരുന്നു. അതിനാൽ നമ്പൂതിരി അധിനിവേശകാലത്ത് നസ്രാണികളെ തങ്ങളുടെ ചാതുർവർണ്യ വ്യവസ്ഥയിലെ കച്ചവടം കുലധർമ്മമായ വൈശ്യജാതിയായി അംഗീകരിക്കാനും ഒരു ഹൈന്ദവ-വൈശ്യ സമൂഹത്തെ കേരളത്തിൽ സൃഷ്ടിക്കാതിരിക്കാനും നമ്പൂതിരിമാർ നിർബന്ധിതരായി. കുലധർമ്മത്തിന്റെ പരിരക്ഷ ലഭിച്ചതോടെ പുതിയ ചാതുർവർണ്യ വ്യവസ്ഥയിൽ തങ്ങളുടെ കുലത്തൊഴിൽ മറ്റാർക്കും കടന്നുവരാനാവാത്തവിധം നസ്രാണികളുടെ കുത്തകയായി മാറി. മറുവശത്ത് ചാതുർവർണ്യ വ്യവസ്ഥയ്ക്ക് അനുസൃതമായ ഒരു ജീവിതരീതിയാണ് നസ്രാണികൾ അനുവർത്തിച്ചത്. കുടുമ്മിയും കടുക്കനും പൂണൂലും തീണ്ടലും തൊടീലുമായി തികച്ചും വർണ്ണവ്യവസ്ഥയ്ക്കനുരൂപമായി തങ്ങളുടെ ജീവിതരീതിയെ നസ്രാണികൾ ക്രമപ്പെടുത്തി. ഇതിന്റെ ഫലമായി തങ്ങളുടെ മതവിശ്വാസം ഭീഷണികളിൽ നിന്നൊഴിഞ്ഞു മതപീഡനരഹിതമായി ജീവിക്കുന്നതിനുള്ള അവസരം നസ്രാണികൾക്ക് ലഭിച്ചു.

**അധിവാസ രീതി:** കച്ചവടം കുലത്തൊഴിലായ ഒരു സമൂഹത്തിന്റെ തൊഴിൽ സാദ്ധ്യതകൾക്ക് അനുരൂപമായ ഒരു ആവാസരീതിയാണ് നസ്രാണികൾ സ്വീകരിച്ചത്. അങ്ങാടികൾ രൂപീകരിച്ച് അവിടെ ജീവിതവും തൊഴിലും ഒരുമിച്ചു നടത്തുന്ന ഈ രീതി തൊഴിൽസാദ്ധ്യതകളും സുരക്ഷിതത്വവും വർദ്ധിപ്പിച്ചു. പതിനേഴാം നൂറ്റാണ്ടു വരെ നസ്രാണികളുടെ മുഖ്യ ആവാസകേന്ദ്രങ്ങൾ ഇത്തരം അങ്ങാടികൾ ആയിരുന്നു.

ഇത്തരം അങ്ങാടികൾക്കപ്പുറത്തും കുറച്ചു നസ്രാണികൾ ചിതറിത്താമസിച്ചിരുന്നു. *കുടികൾ* എന്ന സംജ്ഞയാലാണ് ഇവർ അറിയപ്പെട്ടിരുന്നത്. കുരുമുളക്, തെങ്ങ് മുതലായ നാണ്യവിളകളുടെ കൃഷി കുത്തകയാക്കിയ നസ്രാണി സമൂഹം അത്തരം കൃഷിക്കായി ചേക്കേറിയാണ് ഇത്തരം കുടികൾ രൂപപ്പെട്ടത്. കൂടാതെ ക്ഷേത്രങ്ങളിൽ വൈശ്യധർമ്മം അനുഷ്ഠിക്കാൻ കുടിയിരുത്തപ്പെട്ട ചുരുക്കം കുടുംബങ്ങളും ഉണ്ടായിരുന്നു. കുടികളിൽ കഴിയുന്ന നസ്രാണികൾ അന്ന് വിദൂരമായ ഏതെങ്കിലും അങ്ങാടിയിലെ അവരുടെ മാതൃദേവാലയവുമായാണ് ബന്ധപ്പെട്ടിരുന്നത്.

ദൈനംദിന ജീവിതത്തിൽ പള്ളിയുടെയും പട്ടക്കാരന്റെയും ആവശ്യകത അന്നു പരിമിതമായിരുന്നതിനാൽ കുടികളുടെ പള്ളികളോടുള്ള ബന്ധവും നാമമാത്രമായിരുന്നു. കുലധർമ്മത്തിന്റെ ചട്ടക്കൂടിനുള്ളിൽ ഒതുങ്ങിനിന്നിരുന്ന കേരളീയ സമൂഹത്തിൽ തൊഴിൽമാറ്റം അസാദ്ധ്യമായതിനാൽ കുടികളുടെ വ്യാപനവും പരിമിതമായിരുന്നു.

അക്കാലത്തെ നസ്രാണികളുടെ ആവാസവ്യാപനം പുതിയ അങ്ങാടികളുടെ രൂപീകരണം മൂലമായിരുന്നു. തങ്ങളുടെ രാജ്യത്തെ വ്യാപാരാഭിവൃദ്ധിക്കും, അതു മൂലമുണ്ടാകുന്ന അധിക നികുതി വരുമാനത്തിനും വേണ്ടി രാജാക്കന്മാർ നസ്രാണികളെ ക്ഷണിച്ചുവരുത്തി പുതിയ അങ്ങാടികളും പള്ളികളും സ്ഥാപിപ്പിച്ചു. പുതിയ വ്യാപാരമേഖലകൾ തേടി നസ്രാണികൾ സ്വമേധയായും അങ്ങാടികൾ സ്ഥാപിച്ചിട്ടുണ്ട്. പുതുപ്പള്ളിപോലെയുള്ള പള്ളികളുടെ സ്ഥാപനചരിത്രം വ്യക്തമാക്കുന്നത് ഈ വ്യാപന രീതിയാണ്. ചുരുക്കത്തിൽ അങ്ങാടികളോട് ബന്ധപ്പെട്ടല്ലാതെ അക്കാലത്ത് പള്ളികൾ ഉണ്ടാവുക പ്രായേണ അസാദ്ധ്യമായിരുന്നു.

**കച്ചവടത്തിൽ നിന്നും കൃഷിയിലേയ്ക്ക്:** പോർട്ടുഗീസുകാലത്തിനു ശേഷം, വിശിഷ്യ പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണികളുടെ ആവാസ–ജീവിതശൈലികൾക്ക് കാതലായ മാറ്റം വന്നു. കൂടുതൽ നസ്രാണികൾ കൃഷിയിലേയ്ക്ക്, പ്രത്യേകിച്ച് നെൽകൃഷിയിലേയ്ക്ക് തിരിഞ്ഞു. ഇത് കുടികളുടെ എണ്ണവും സ്വാധീനവും വർദ്ധിക്കുന്നതിന് ഇടയാക്കി. വൻതോതിലുള്ള കൃഷി, അങ്ങാടി ബന്ധിതമല്ലാത്ത ഒരു സാമ്പത്തിക ക്രമവും, ഒരു സ്വാധീന സമൂഹത്തെയും രൂപപ്പെടുത്തി.

ഈ മാറ്റത്തിനു പല കാരണങ്ങളുണ്ട്. പതിനെട്ടാം നൂറ്റാണ്ടിലെ സങ്കീർണമായ രാഷ്ട്രീയ – സാമ്പത്തിക പ്രക്രിയകൾ അങ്ങാടി സംസ്കാരത്തിന്റെ വളർച്ചയെ മുരടിപ്പിച്ചു. അതേസമയം ഇതേ രാഷ്ട്രീയ – സാമ്പത്തിക പശ്ചാത്തലം കൃഷിയുടെ വ്യാപനത്തിന് അനുകൂല ഘടകങ്ങളുമായി. ഈ സാഹചര്യത്തിൽ അവസരം മുതലാക്കി നസ്രാണികൾ പുതിയ ധനാഗമ മാർഗങ്ങളിലേയ്ക്ക് തിരിഞ്ഞത് സ്വാഭാവികം.

കാർഷിക മേഖലയിലെ നസ്രാണി സ്വാധീനം പുഷ്ടിപ്പെട്ടതോടെ അങ്ങാടികളോടുള്ള വിധേയത്വം ഇല്ലാത്ത ഒരു പുതിയ കാർഷികാധിഷ്ഠിത നസ്രാണി സമൂഹം ഉയർന്നുവന്നു. അവരുടെ സാമ്പത്തികനില ഭദ്രമായിരുന്നതിനാൽ അങ്ങാടികളുമായി ബന്ധപ്പെടാത്ത പുതിയ പള്ളികളും സ്ഥാപിക്കപ്പെട്ടു. ഇപ്രകാരം അങ്ങാടിയില്ലാതെ സ്ഥാപിക്കപ്പെട്ട പള്ളിയുടെ ഏറ്റവും നല്ല ഉദാഹരണമാണ് മണർകാട് പള്ളി. മണർകാട് പള്ളിയുമായി ബന്ധപ്പെട്ട അങ്ങാടികളൊന്നും പണ്ടുണ്ടായിരുന്നില്ല. മണർകാടു പള്ളിയുടെ സങ്കതത്തിൽപ്പെട്ട കുടുംബപ്പേരുകളിൽ കാണുന്ന മറ്റം, ചിറ, പറമ്പ്, പാടം മുതലായ കർഷികബന്ധിത പദങ്ങളുടെ ബാഹുല്യം ഈ അങ്ങാടിരഹിത – കാർഷിക – സമൂഹത്തിന്റെ സാന്നിദ്ധ്യത്തെയാണ് സൂചിപ്പിക്കുന്നത്.

കുടികളിൽ പുതിയ പള്ളികൾ ഉയർന്നു വന്നതിനു പിന്നിൽ സാമ്പത്തികാഭിവൃദ്ധി മാത്രമല്ല, മറിച്ച് മതപരമായ കാരണങ്ങൾ കൂടിയുണ്ടായിരുന്നു. ഒന്നര നൂറ്റാണ്ടു കാലത്തെ പോർട്ടുഗീസു സഹവാസം നസ്രാണികളുടെ ക്രിസ്തീയ മതബോധത്തിൽ കാതലായ സ്വാധീനം ചെലുത്തി. പള്ളിയും, പട്ടക്കാരനും, കൂദാശകളും നസ്രാണികളുടെ നിത്യജീവിതത്തിന് അനുപേക്ഷണീയമായ ഘടകങ്ങളായി എന്നതായിരുന്നു ഇതിന്റെ ഫലം. ഈ മനോഭാവമുള്ളവർ സാമ്പത്തികാഭിവൃദ്ധി നേടുമ്പോൾ തങ്ങളുടെ സ്വാധീനവലയത്തിൽ ഒരു പള്ളി ഉണ്ടാകണമെന്ന് ആഗ്രഹിക്കുക സ്വാഭാവികമാണ്.

**അമയന്നൂരേയ്ക്കും അരീപ്പറമ്പിലേയ്ക്കും:** പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിലുമാണ് അരീപ്പറമ്പ്, അമയന്നൂർ പ്രദേശങ്ങളിലേയ്ക്ക് വൻതോതിൽ ക്രൈസ്തവ കുടിയേറ്റങ്ങൾ നടക്കുന്നത്. ഈ ദേശങ്ങളിലെ ലഭ്യമായ കുടുംബ ചരിത്രങ്ങളിലെ സൂചനകൾ ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. ഇതിന് മതപരവും, രാഷ്ട്രീയവും, സാമൂഹികവുമായ കാരണങ്ങളുണ്ട്.

വേണാട്ടിലെ മാർത്താണ്ഡവർമ്മ മഹാരാജാവ് ചെറുകിട നാട്ടുരാജ്യങ്ങളെ വെട്ടിപ്പിടിച്ച് തിരുവിതാംകൂർ സ്ഥാപിച്ചതോടെ നസ്രാണി കുടി

യേറ്റത്തിനുള്ള രാഷ്ട്രീയ അതിർവരമ്പുകൾ ഇല്ലാതായി. ഇതേ രാഷ്ട്രീയ സാഹചര്യം തന്നെ നസ്രാണികളുടെ കുലത്തൊഴിലായ കച്ച വടമേഖലയിൽ പാണ്ടിപ്പട്ടന്മാരുടെയും വെള്ളാള ചെട്ടികളുടെയും അധി നിവേശത്തിന് വഴിതെളിച്ചു. ചുരുക്കത്തിൽ കച്ചവടത്തിൽ പിടിച്ചു നിൽ ക്കാനാവാത്ത ഒരു സാഹചര്യവും അതേസമയം തന്നെ പുതിയ കാർ ഷിക മേഖലയിലേയ്ക്ക് പ്രവേശിക്കുവാനുള്ള അനുകൂല സാഹചര്യവും ഒരേ സമയം സംജാതമായി.

അരീപ്പറമ്പ്, അമയന്നൂർ ഭാഗത്തേക്കുള്ള ക്രൈസ്തവ കുടിയേറ്റങ്ങ ളിൽ ഭൂരിഭാഗവും വടക്കൻ പ്രദേശങ്ങളിൽ നിന്നു നടന്നതായാണ് കുടുംബ ചരിത്രങ്ങൾ സൂചിപ്പിക്കുന്നത്. ഇതിന് മതപരമായ ഒരു കാര ണവും കൂടിയുണ്ടായിരുന്നു എന്ന് ന്യായമായും അനുമാനിക്കേണ്ടിയിരി ക്കുന്നു. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷം രണ്ടായ - ഓർത്ത ഡോക്സ്, റോമൻ കത്തോലിക്കാ - നസ്രാണി സമൂഹം വീണ്ടും ഒന്നാ കുമെന്നുള്ള പ്രതീക്ഷ രണ്ടു നൂറ്റാണ്ടുകാലം ഇരുവിഭാഗവും വച്ചു പുലർ ത്തിയിരുന്നു. ആചാര-ആരാധനാ അനുഷ്ഠാനങ്ങളിൽ രണ്ടു വിഭാഗവും തമ്മിലുണ്ടായിരുന്ന അന്തരം വളരെ പരിമിതമായിരുന്നതിനാൽ മാർപാപ്പാ യുടെ അധികാരം, നാട്ടു മെത്രാന്മാരുടെ പിന്തുടർച്ച മുതലായ ഏതാനും വിഷയങ്ങൾ മാത്രമാണ് യോജിപ്പിനു തടസ്സമായി നിന്നിരുന്നത്.

തച്ചിൽ മാത്തുതരകന്റെ പീഡയും ഇരുവിഭാഗങ്ങളിലേയ്ക്കും അക ന്നുപൊയ്ക്കൊണ്ടിരുന്ന വിശ്വാസപരമായ ധ്രുവീകരണവും പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യ പാദത്തോടെ ഇരുവിഭാഗങ്ങളുടെയും യോജിപ്പ് അസാദ്ധ്യമാക്കി. ഈ സാഹചര്യം ഓർത്തഡോക്സ് വിഭാഗം ന്യൂനപ ക്ഷമായിരുന്ന പ്രദേശങ്ങളിൽ വിശ്വാസ ത്യാഗത്തിനായി അവരെ കടുത്ത സമ്മർദ്ദത്തിൻകീഴിലാക്കി. ഈ സമ്മർദ്ദവും മുമ്പുപറഞ്ഞ അനുകൂല - പ്രതികൂല ഘടകങ്ങളും അവരെ തെക്കോട്ട് ഒരു കുടിയേറ്റത്തിന് പ്രേരി പ്പിച്ചിരിക്കാം.

ഈ വാദത്തിന് അനുകൂലമായ ഒരു തെളിവുണ്ട്. അമയന്നൂരിന്റെ വടക്കെ അതിർത്തിയായ ഇല്ലിമൂലയ്ക്ക് വടക്ക് കൂത്താട്ടുകുളം - കട മറ്റം വരെ സമീപകാലം വരെ ഓർത്തഡോക്സ് കുടുംബങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. അതേപോലെ ഇല്ലിമൂലയ്ക്ക് തെക്ക് തിരുവിതാംകോടു വരെ, ചങ്ങനാശ്ശേരിയും പഴയ ചെമ്പകശ്ശേരി രാജ്യവും ഒഴിച്ച് ഏതാനും ദശകങ്ങൾ മുമ്പു വരെ പുരാതന റോമ്മാ സുറിയാനി കുടുംബങ്ങളും ഉണ്ടായിരുന്നില്ല. ചുരുക്കത്തിൽ അമയന്നൂരിന്റെ വടക്കെ അതിർത്തി, ഓർത്തഡോക്സ് - റോമ്മാ സുറിയാനി വിഭാഗങ്ങളെ ഭൂമിശാസ്ത്രപര മായി വിഭജിക്കുന്ന ഒരു അദൃശ്യ അതിർത്തി കൂടിയായിരുന്നു.

**ആദ്യകാല നസ്രാണികൾ:** ഇതുകൊണ്ട് അമയന്നൂർ, അരീപ്പറമ്പ് ഭാഗത്ത് ഈ കാലത്തിനു മുമ്പ് നസ്രാണികൾ അധിവസിച്ചിരുന്നില്ല എന്നർത്ഥമില്ല. പോർട്ടുഗീസു കാലഘട്ടത്തിൽ തന്നെ ഇവിടെ നസ്രാണികൾ ഉണ്ടായിരുന്നതായി തെളിവുമുണ്ട്. 1584–ൽ സ്ഥാപിച്ച കോട്ടയം ചെറിയപള്ളിയുടെ സ്ഥാപക വികാരി, അമയന്നൂർ സ്വദേശിയായ പുറങ്കാവിൽ യോസഫ് കത്തനാരായിരുന്നു. പക്ഷേ അത്തരം കുടുംബങ്ങൾ മുകളിൽ പറഞ്ഞതുപോലെ അംഗുലീപരിമിതമാകാനാണിട. ഒരു പക്ഷേ അമയന്നൂർ, കോട്ടയം നഗരത്തേക്കാൾ പുരാതനമായ ഒരു ക്രൈസ്തവ അധിവാസ കേന്ദ്രമാകാനുള്ള സാദ്ധ്യതയും തള്ളിക്കളയാനാവില്ല.

**അമയന്നൂരും അരീപ്പറമ്പും:** അമയന്നൂർ ഒരു പുരാതന അധിവാസ കേന്ദ്രമാണ്. ഉണ്ണുനീലി സന്ദേശത്തിൽ പരാമർശിതമായ തിരുവഞ്ചൂരിന്റെ പ്രാന്തപ്രദേശമായ അമയന്നൂർ പതിമൂന്നാം നൂറ്റാണ്ടിൽത്തന്നെ ഒരു ജനപഥമായിരുന്നിരിക്കണം. അമയന്നൂരിൽ പതിനാറാം നൂറ്റാണ്ടിൽ കാണുന്ന പരിമിതമായ തോതിലെങ്കിലുമുള്ള നസ്രാണി സാന്നിദ്ധ്യം ഒരു ക്ഷേത്രത്തിന്റെ സാന്നിദ്ധ്യമോ, നാണ്യവിളകളുടെ ലഭ്യതയോ, ഇവ രണ്ടുമോ അന്ന് അമയന്നൂരിൽ ഉണ്ടായിരുന്നതിന്റെ സൂചനയാണ്.

അരീപ്പറമ്പ്, രൂപകൽപ്പന ചെയ്ത ഒരു പിൽക്കാല ഗ്രാമമാണ്. അരീപ്പറമ്പ് ക്ഷേത്ര ഐതിഹ്യത്തിൽ പറയുംപ്രകാരം പ്രതിഷ്ഠയായ വടക്കുംതേവർക്ക് സ്വയംഭൂവായ തെക്കുംതേവരേക്കാൾ ഉള്ള പൗരാണികത്വവും അമ്പലവാസികൾക്കും മറ്റു ജാതികൾക്കും തീണ്ടപ്പാടു കണക്കാക്കി കൃത്യമായ അളവുകളിലുള്ള തറവാട്ടു പുരയിടങ്ങളും അരീപ്പറമ്പ് ക്ഷേത്രാധിഷ്ടിതമായി രൂപകൽപ്പന ചെയ്ത ഒരു മാതൃകാ ഗ്രാമമാണെന്ന് തെളിയിക്കുന്നു. പതിനെട്ടാം നൂറ്റാണ്ടിലെങ്കിലും അരീപ്പറമ്പ് ഒരു ക്ഷേത്രസങ്കേതമായി പൂർണ്ണ വികാസം പ്രാപിച്ചിരിക്കണം. മഹാകവി ഉള്ളൂർ *കേരള സാഹിത്യ ചരിത്രത്തിൽ* ഉദ്ധരിച്ചിരിക്കുന്ന അരീപ്പറമ്പു ദേവരെ സ്തുതിച്ചുകൊണ്ടുള്ള രണ്ട് സംസ്കൃത ശ്ലോകങ്ങൾ പതിനെട്ടാം നൂറ്റാണ്ടിലേതാണ്.

18–ാം നൂറ്റാണ്ടിന്റെ അദ്യ പകുതിയിൽ ലഫ്. വാർഡും കോർണറും തിരുവിതാംകൂറിൽ സർവേ നടത്തുമ്പോൾ അമയന്നൂരിനെയും അരീപ്പറമ്പിനെയും *സമ്പന്നമായ നായർ ഗ്രാമങ്ങൾ* ആയിയാണ് വിശേഷിപ്പിക്കുന്നത്. ഇത് ഈ ഗ്രാമങ്ങളുടെ കാർഷികാഭിവൃദ്ധിയുടെ മാത്രം സൂചനയാണ്. അന്നത്തെ കാർഷിക സമൃദ്ധിയുടെ മാനദണ്ഡമായ നെൽകൃഷിയുടെ കാര്യത്തിൽ അര്യമ്പ്രയും, അരീപ്പറമ്പു പാടവും, അമയന്നൂർ പാടവും സമീപകാലം വരെയും പൊന്നു വിളയുന്ന നെൽവയലുകളായിരുന്നു. സമൃദ്ധമായ കരഭൂമിയും ഈ പ്രദേശത്തിനു അനുഗ്രഹമായി ഉണ്ടായിരുന്നു.

കാർഷികാഭിവൃദ്ധിക്ക് അനുപേക്ഷണീയമായ ഏറ്റവും പ്രധാന ഘടകം ജലലഭ്യതയാണ്. അരീപ്പറമ്പ് - അമയന്നൂർ പ്രദേശം ഇതിലും സമ്പന്നമായിരുന്നു. കൊടൂരാറിന്റെ രണ്ട് ഉൽഭവസ്ഥാനങ്ങളിലൊന്ന് അമയന്നൂരായിരുന്നു. ആ ചെറുനദിയിലേക്കൊഴുകുന്ന അനേകം തോടുകളും നീർച്ചാലുകളും ഈ പ്രദേശത്തെ ജലസമൃദ്ധമാക്കിയിരുന്നു.

അന്നത്തെ നിലവാരത്തിലുള്ള മികച്ച ഗതാഗത സൗകര്യവും ഈ പ്രദേശത്തിനുണ്ടായിരുന്നു. അന്ന് ഗതാഗതത്തിൽ - പ്രത്യേകിച്ചും ചരക്കു ഗതാഗതത്തിൽ - മുഖ്യപങ്കു വഹിച്ചിരുന്ന ജലഗതാഗത മാർഗം ഈ പ്രദേശത്ത് സുഗമമായിരുന്നു. വടക്കൻമണ്ണൂർ പള്ളി സ്ഥാപനത്തിനുശേഷം ദശാബ്ദങ്ങൾ കൂടി കഴിഞ്ഞാണ് അന്ന് പള്ളിയിലേയ്ക്കുള്ള മുഖ്യ ഗതാഗതമാർഗ്ഗമായ പള്ളിയുടെ പടിഞ്ഞാറുവശത്തുണ്ടായിരുന്ന പള്ളിക്കടവിൽ വള്ളങ്ങൾ അടുക്കാതായത്. അപ്പോഴേക്കും റോഡു ഗതാഗതം വികസിക്കുകയും ജലഗതാഗതത്തിന്റെ പ്രസക്തി അസ്തമിക്കുകയും ചെയ്തിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ കോട്ടയം-കുമളി റോഡും അതിനെ തുടർന്ന് മണർകാട്-കിടങ്ങൂർ റോഡും രൂപമെടുത്തതോടെ ഈ പ്രദേശത്തിന്റെ മുഖഛായ തന്നെ മാറി. ഈ പ്രധാന റോഡുകളിലേക്ക് നീളുന്ന ഗ്രാമീണറോഡുകളും വെട്ടുവഴികളും തുടർന്നുണ്ടായി. അപ്രകാരം പള്ളിക്കു പടിഞ്ഞാറുകൂടി ഒരു റോഡു വികസിച്ചപ്പോഴാണ് മുമ്പ് പള്ളിക്കടവിലുണ്ടായിരുന്ന ***മുത്തപ്പന്റെ കീഴ്നട*** എന്നറിയപ്പെട്ടിരുന്ന പടിഞ്ഞാറെ കുരിശ് പുതിയ റോഡിനരികിലേക്ക് മാറ്റി സ്ഥാപിച്ചത്.

**സാമ്പത്തികം:** ഇക്കാലത്തെ കാർഷികാധിഷ്ഠിത-ക്രൈസ്തവ സമ്പദ്ഘടനയുടെ മറ്റൊരു പ്രത്യേകത പണത്തിനുള്ള ദൗർലഭ്യമായിരുന്നു. പണാധിഷ്ഠിതമല്ലാത്ത ഒരു സമ്പദ്ഘടന - പ്രധാനമായും നെല്ല് കൂലിയായും വിലയായും നൽകുന്ന രീതി - നിലനിന്നിരുന്ന കാലഘട്ടത്തിൽ മിച്ചമൂല്യം ഉണ്ടാകുന്നത് പ്രധാനമായും നാണ്യവിളകളിൽ നിന്നായിരുന്നു. റബർ പ്രചരിക്കുന്നതിനു മുമ്പുള്ള അക്കാലത്ത് തേങ്ങയും കുരുമുളകുമായിരുന്നു പ്രധാന നാണ്യവിളകൾ. ഇവയിൽ നിന്നും ആർജ്ജിക്കുന്ന മിച്ചധനം നസ്രാണികൾ നിരന്തരമായി ഭൂമിയിൽ പുനർനിക്ഷേപം നടത്തിക്കൊണ്ടിരുന്നു.

നമ്പൂതിരി സമൂഹത്തിന്റെ ജീർണ്ണതയും, നായർ മേധാവിത്വത്തിന്റെ പതനവും ദേവസ്വം വകയും ബ്രഹ്മസ്വം വകയുമായുള്ള കൃഷിയിടങ്ങളുടെ ദ്രുതമായ കൈമാറ്റങ്ങളിലാണവസാനിച്ചത്. കൂടുതൽ ഭൂമി സ്വന്തമാക്കി സമ്പത്താർജ്ജിക്കാനുള്ള നസ്രാണികളുടെ ത്വര ഈ അനുകൂ

ലാന്തരീക്ഷം പരമാവധി മുതലെടുത്തു. മിച്ചംവരുന്ന ഓരോ ചില്ലിപ്പൈസയും പുതിയ കൃഷിഭൂമി സ്വന്തമാക്കുന്നതിന് വിനിയോഗിച്ചു. ഈ പ്രക്രിയ അനുസ്യൂതം തുടർന്നതിനാൽ കാർഷിക-ക്രൈസ്തവ കേന്ദ്രങ്ങളിലെ കൃഷിഭൂമിയിൽ ഭൂരിഭാഗവും നസ്രാണികളുടെ കൈവശമെത്തി. പക്ഷേ ഈ പ്രക്രിയ നസ്രാണിയുടെ കൈവശം ഒരിക്കലും മിച്ചധനം ഇല്ലാത്ത അവസ്ഥയും സംജാതമാക്കി.

**അധഃകൃതോദ്ധാരണം:** പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ വികസിച്ചുവന്ന പാശ്ചാത്യ പ്രബുദ്ധതയാണ് അധഃകൃതരുടെ ഉന്നമനത്തിലേക്ക് നസ്രാണികളുടെ ശ്രദ്ധ തിരിക്കാൻ ഇടയാക്കിയത്. ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യുക എന്നതിലുപരി സമൂഹത്തിന്റെ താഴേക്കിടയിലുള്ളവരുടെ ഉന്നമനത്തിനുള്ള ഏറ്റവും മികച്ച ഉപാധിയും, അവർക്ക് ഒരു പരിധി വരെയെങ്കിലും സാമൂഹിക സുരക്ഷ നൽകാനുള്ള ഒരു മാർഗ്ഗവും എന്ന രീതിയിലാണ് പ. പരുമല തിരുമേനി തന്റെ *വിജാതീയ മിഷന്* രൂപംകൊടുത്തത്. നസ്രാണി സമൂഹത്തിന്റെ ഉയർന്ന ജാതിചിന്തയും, ഒരു പരിധി വരെ അതിലേക്ക് നയിച്ച അവരുടെ സാമൂഹ്യസാഹചര്യങ്ങളേയും പറ്റി തികച്ചും ബോധമുണ്ടായിരുന്ന പ. പരുമല തിരുമേനി വിജാതീയ മിഷനെപ്പറ്റി അയച്ചിട്ടുള്ള കല്പനകളിൽ തികച്ചും ക്രൈസ്തവമായ ഈ സാമൂഹികോന്നമനബോധം വ്യക്തമാക്കിയിട്ടുണ്ട്.

മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നും കാലഘട്ടത്തിന്റെ ആ പ്രതിബദ്ധതയും പ. പരുമല തിരുമേനിയുടെ ആഹ്വാനവും ഉൾക്കൊണ്ടവരിൽ അരീപ്പറമ്പ് സ്വദേശിയും ഉണ്ടായിരുന്നു. ഭൗതിക പ്രതിഫലേച്ഛ കൂടാതെ നടത്തിയ ആ പ്രവർത്തനത്തിന്റെ ഫലമായി ഈ പ്രദേശത്ത് ഒരു മിഷനറി ദേവാലയം ഉയിർകൊണ്ടു. അതാണ് വടക്കൻമണ്ണൂർ പള്ളിയുടെ ആരംഭം. കാലഘട്ടത്തിന്റെ പരാധീനതകളും ജാതിചിന്തയുടെ സങ്കുചിതത്വവുമടക്കം പല കാരണങ്ങൾ കൊണ്ട് ഈ നവ-ക്രൈസ്തവ സമൂഹം ഒന്നടങ്കം പിന്നീട് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു എന്നത് വിധിവൈപരീത്യം.

ഈ പ്രസ്ഥാനത്തെ പിന്തുണയ്ക്കുവാൻ ഈ നാട്ടിലെ പുരാതന ക്രൈസ്തവരും തയാറായിരുന്നു. അരീപ്പറമ്പ്, അമയന്നൂർ, മാലം, തിരുവഞ്ചൂർ, അയർക്കുന്നം, വെള്ളൂർ കരകളിൽപ്പെട്ട പ്രാതിനിധ്യ സ്വഭാവമുള്ള 22 ഗൃഹനാഥന്മാരുടെയും, അന്ന് മണർകാട് പള്ളിയിലെ സഹപട്ടക്കാരനായിരുന്ന വട്ടക്കുന്നേൽ ചെറിയാൻ കുര്യൻ കത്തനാരുടെയും പേരിൽ രജിസ്റ്റർ ചെയ്തതുമായ ഭൂമിയിലാണ് ദേവാലയം സ്ഥാപിതമായത്. ദൂരെ മണർകാട് പള്ളിയിൽ ആത്മീയദിഷ്ടതികൾ നടത്തിവന്നിരുന്ന ഈ പ്രദേശത്തെ പൂർവ്വിക ക്രൈസ്തവ സമൂഹത്തിന് മുട്ടുദിഷ്ട

തിയെങ്കിലും നടത്തുവാൻ പറ്റുംവിധം സമീപത്ത് ഒരു ദേവാലയം സ്ഥാപി തമായി കിട്ടിയത് തികഞ്ഞ ഒരു ആശ്വാസം ആയിരുന്നു.

**വൈദികസേവനം:** പട്ടക്കാർക്ക് ശമ്പള പദ്ധതിയോ ക്രമമായ വരു മാനമോ ഇല്ലാതിരുന്ന ആ കാലഘട്ടത്തിൽ കർമ്മാനുഷ്ഠാനങ്ങൾക്കു കിട്ടുന്ന പരിമിതമായ കർമ്മഫീസും പസാര വിഹിതവും മാത്രമായിരുന്നു പട്ടക്കാരുടെ ജീവിതോപാധി. ഈ സാഹചര്യത്തിൽ കുടുംബ പ്രാരാ ബ്ധമുള്ള പട്ടക്കാർ വരുമാനരഹിതമായ സേവനങ്ങൾക്ക് മുന്നിട്ടിറങ്ങുക തുലോം അപ്രായോഗികമായിരുന്നു.

ഈ പശ്ചാത്തലത്തിൽ വേണം കൊച്ചുപറമ്പിൽ പൗലൂസ് റമ്പാന്റെ സേവനങ്ങളെ വിലയിരുത്താൻ. കോട്ടയം പഴയസെമിനാരി മാനേജരാ യിരുന്ന റമ്പാൻ വടക്കൻമണ്ണൂരിന്റെ വെല്ലുവിളി ഏറ്റെടുത്തു. ഒരു ഇടവ കയായി മാറുന്നതുവരെ തന്റെ സേവനം പ്രതിഫലേച്ഛ കൂടാതെ പൗലൂസ് റമ്പാൻ വിട്ടുകൊടുത്തു ഭംഗിയായി നടത്തി. ഇത്തരം ഒരു സഹായ ഹസ്തം ഉണ്ടായില്ലായിരുന്നെങ്കിൽ ഒരു പക്ഷേ വടക്കൻമണ്ണൂർ ഇടവക യായി രൂപാന്തരപ്പെടുമായിരുന്നില്ല.

**ഇടവകപ്പള്ളി:** 1903-ൽ ഒരു ഇടവകപ്പള്ളിയായി വടക്കൻമണ്ണൂർ പള്ളി പ്രഖ്യാപിക്കപ്പെട്ടു എന്നത് ഒരു ലളിതമായ സംഭവമായി കണക്കാക്കാ നാവില്ല. കാരണം അതൊരു ഭാരിച്ച ഉത്തരവാദിത്വം ഏറ്റെടുക്കൽ കൂടി യാണ്. ഇടവകപ്പള്ളിയായപ്പോൾ സ്ഥിരമായ ഒരു ദേവാലയം, ശവക്കോട്ട, പള്ളിസാധനങ്ങൾ മുതലായവ ഉണ്ടാക്കുക എന്നതിലുപരി ഒരു പട്ടക്കാ രനെ സംരക്ഷിക്കേണ്ട ചുമതല കൂടി ഏറ്റെടുക്കേണ്ടിയിരുന്നു. ഈ ഭാരിച്ച ചുമതല ഏറ്റെടുക്കാൻ പള്ളിസ്ഥാപകർ തയാറായി എന്നതാണ് ഈ സംഭവത്തിലെ ലളിതമല്ലാത്ത വസ്തുത. മുമ്പുപറഞ്ഞ പണത്തിനുള്ള ദൗർലഭ്യം ആദ്യകാലത്ത് പള്ളിപണിയേയും പട്ടത്വവരുമാനത്തെയും പല പ്പോഴും ബാധിച്ചെങ്കിലും തങ്ങളേറ്റെടുത്ത ഉത്തരവാദിത്വം ഭംഗിയായി നിർവഹിക്കുവാൻ വടക്കൻമണ്ണൂർ പള്ളിക്കാർക്ക് സാധിച്ചു.

**ഇടവക:** മലങ്കരയിലെ ഇടവകപ്പള്ളി പാശ്ചാത്യ സങ്കല്പമനുസരി ച്ചുള്ള വിശ്വാസികളുടെ കൂട്ടായ്മ (parish) മാത്രമല്ല. അതൊരു സാമൂ ഹിക പ്രതിഭാസമാണ്. ക്രൈസ്തവരും അക്രൈസ്തവരുമടങ്ങുന്ന - ജാതിവ്യവസ്ഥയുമായി കെട്ടുപിണഞ്ഞു കിടക്കുന്ന - ഒരു പ്രത്യേക സാമൂഹിക വ്യവസ്ഥ. അന്ന് ഒരു പുതിയ ഇടവക രൂപംകൊള്ളുമ്പോൾ പുതുതായി ഇത്തരമൊരു സാമൂഹിക വ്യവസ്ഥയ്ക്ക് രൂപംകൊടുക്കേ ണ്ടിയിരുന്നു.

കേരളത്തിലെ ഹൈന്ദവ ക്ഷേത്രങ്ങൾ പോലെതന്നെ പള്ളികൾക്കും അവകാശികൾ ഉണ്ടായിരുന്നു. ക്ഷേത്രങ്ങളിലേപോലെ തന്നെ അവ പള്ളി

യുടെ വിവിധ പ്രവൃത്തിപരമായ (functional) ആവശ്യങ്ങളുമായി ബന്ധപ്പെട്ടാണ് ഇത്തരം ജാതി അവകാശങ്ങൾ നിർധാരണം ചെയ്യപ്പെട്ടിരുന്നത്. അവ പരമ്പരാഗതമായി ലഭിക്കുന്നതിനു മുഖ്യ ഘടകം പള്ളി നിർമ്മാണ സമയത്ത് ആ തൊഴിൽപരമായി അവരുടെ സഹകരണവുമാണ്.

**ഐങ്കമ്മാളരും പള്ളിയും:** ഐതിഹ്യപ്രകാരം ഐങ്കമ്മാളരടക്കം പതിനേഴു ജാതികളുടെ രക്ഷാ - ശിക്ഷാ അധികാരങ്ങൾ ചേരമാൻ പെരുമാൾ ഏൽപ്പിച്ചത് നസ്രാണികളെ ആയിരുന്നു. ഇതിന്റെ ഫലമായിട്ടാവാം പഴയ പള്ളികളിലെല്ലാം കമ്മാളർക്ക് (ആശാരി, മൂശാരി, കൊല്ലൻ, തട്ടാൻ) പ്രത്യേക അവകാശങ്ങൾ ഉണ്ടായിരുന്നു. ഇത് അവർ പള്ളിക്കു നൽകുന്ന തൊഴിൽപരമായ സേവനമായി ബന്ധിതവുമായിരുന്നു. കൊടിമരം ചെത്തുക, വിളക്കു പൂശുക, കുരിശു പൂശുക, ഭണ്ഡാരം എടുക്കുക തുടങ്ങി നാമമാത്രമായാണെങ്കിലും അവർ നൽകുന്ന സേവനവുമായി ബന്ധപ്പെടുത്തി പെരുന്നാളിനാണ് ഈ അവകാശങ്ങൾ നൽകിവന്നിരുന്നത്. വടക്കൻമണ്ണൂർ പള്ളിയുടെ കാര്യത്തിലും ഇത്തരം അവകാശങ്ങൾ നൽകിയിരുന്നതായി രേഖകൾ സാക്ഷിക്കുന്നു.

ഇവരെ കൂടാതെ കെട്ടുതെങ്ങിലെ തേങ്ങ ഇടുകയും കതിനാവെടി വെയ്ക്കുകയും ചെയ്യുന്ന വേലൻ, തിരുവസ്ത്രം അലക്കുന്ന മണ്ണാത്തി (*തിരുത്തുണി* അവകാശം എന്നാണിതിനു പേർ) തുന്നൽക്കാരനായ പാണൻ, കുമ്മായം പൂശുന്ന ചുണ്ണാമ്പു വേലൻ, ചെണ്ടമേളക്കാർ എന്നിവരും അവകാശം പറ്റിയിരുന്നതായി കാണുന്നുണ്ട്.

ഇവയൊക്കെയും തൊഴിൽപരമായ സാന്നിദ്ധ്യം എന്നതിലുപരി വിവിധ ജാതി - മത - വർഗ്ഗങ്ങളിഴുകിച്ചേർന്നു കഴിയുന്ന ഒരു സമൂഹത്തിൽ, പള്ളിക്കുള്ളിൽ അടച്ചിട്ട് ക്രിസ്ത്യാനികളെ അന്യവൽക്കരിക്കാതിരിക്കാൻ ദീർഘവീക്ഷണത്തോടെ ഏർപ്പെടുത്തിയ, വിശാലമായ ഒരു സാമൂഹ്യപദ്ധതിയുടെ ഭാഗമാണ്. പെരുന്നാളുകളും ഊരുവലത്ത് പ്രദക്ഷിണങ്ങളും, വെടിക്കെട്ടും, ചെണ്ടമേളവും, കലാപരിപാടികളുമെല്ലാം ഈ വിശാലവീക്ഷണത്തിന്റെ ഭാഗമാണ്. രണ്ടു സഹസ്രാബ്ദക്കാലം നസ്രാണികളെ പീഡിത ജന വിഭാഗമാകാതെ സംരക്ഷിച്ചതും ഈ സാമൂഹികാചാരങ്ങൾ പ്രവർത്തിപഥത്തിലെത്തിച്ച സാമൂഹിക സങ്കലനമാണ്.

**വള്ളോൻ:** വടക്കൻമണ്ണൂർ പള്ളിയുടെ പള്ളിമൂപ്പന്റെ സ്ഥാനപ്പേരാണ് *വള്ളോൻ*. പള്ളിനടയിൽ അടിയറ തീർത്താണ് വള്ളോൻ സ്ഥാനം ഏറ്റെടുത്തിരുന്നത്. വട്ടയ്ക്കാട്ടു പീലിപ്പോസ് എന്ന പുതുക്രിസ്ത്യാനിയായിരുന്നു 1932-ൽ പൂർത്തിയാക്കിയ പള്ളിയുടെ കൂദാശയുടെ അന്ന് അടിയറ തീർന്ന് ആദ്യ വള്ളോനായത്. *കീഴ്നടയിലെ* (താഴത്തെ കുരിശ്) വരുമാനത്തിന്റെ പത്തിലൊന്ന് വള്ളോന് അവകാശപ്പെട്ടതായിരുന്നു. പിൽ

ക്കാലത്ത് ഈ സ്ഥാനം നിന്നുപോയി. അതേപോലെ മാർഗ്ഗംകളിക്കും ഇടവകക്കാരുടെ ഒരു സംഘം അടിയറ തീർത്തിരുന്നു.

**ഉപസംഹാരം:** ഒരു സങ്കീർണ്ണമായ സാമൂഹിക വ്യവസ്ഥയുടെ ഭാഗമായിരുന്നു കേരളത്തിലെ ഇടവകപ്പള്ളികൾ. അത്തരം പാരമ്പര്യം ഒന്നും നഷ്ടപ്പെടുത്താതെ, കീഴ്‌വഴക്കങ്ങൾ പാലിച്ചുകൊണ്ടാണ് വടക്കൻമണ്ണൂർ ഇടവക ജന്മമെടുത്തത്. അതേ സാംസ്കാരിക പാരമ്പര്യം ഇടവക ഇന്നും നിലനിർത്തുന്നു. ഇവ നസ്രാണിയുടെ ഇന്ത്യൻ വ്യക്തിത്വത്തിന്റെ മുഖമുദ്രയാണ്. നാളെയും ഇവ തുടരേണ്ടത് പുരാതനമായ ഇന്ത്യൻ ക്രൈസ്തവതയുടെ നിലനിൽപ്പിന് ആവശ്യവുമാണ്.

*(വടക്കൻമണ്ണൂർ പള്ളി ശതാബ്ദി സ്മരണിക, ഡിസംബർ 2003)*

# 5

# കടമറ്റത്ത് കത്തനാർ

ഏഷ്യാനെറ്റ് ചാനലിൽ സംപ്രേഷണം ചെയ്യുന്ന *കടമറ്റത്ത് കത്തനാർ* എന്ന ജനപ്രിയ പരമ്പര ചരിത്രത്തെ ദുർവ്യാഖ്യാനം ചെയ്യുന്നതും, മലങ്കര നസ്രാണികളുടെ സംസ്ക്കാരത്തേയും സ്വത്വത്തെയും ഹനിക്കുന്നതുമാണ്.

നാട്ടു ക്രിസ്ത്യാനികളുടെ ചരിത്രത്തെ ഇല്ലായ്മ ചെയ്യുവാനുള്ള ഗൂഢ പദ്ധതിയുടെ ഭാഗമാണ് ഈ പരമ്പരയിലെ കത്തനാരുടെ വേഷമാറ്റം എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ *ഐതിഹ്യമാലയിലെ* ഒരു കഥാപാത്രമെന്നതിലുപരിയായി കടമറ്റത്ത് കത്തനാർ ഒരു ചരിത്രപുരുഷനാണ്. മന്ത്രവാദം ചെയ്യുന്ന ഒരു ക്രൈസ്തവ കത്തനാരെക്കുറിച്ച് കേരളത്തിലുടനീളം പരന്നിരുന്ന ചില പൊടിപ്പും തൊങ്ങലുമുള്ള കഥകൾ കൊട്ടാരത്തിൽ ശങ്കുണ്ണി ഐതിഹ്യമാലയിൽ സമാഹരിക്കുകയാണുണ്ടായത്.

എന്നാൽ കടമറ്റത്തു കത്തനാരെക്കുറിച്ചുള്ള ഗവേഷണപഠന പ്രകാരം കത്തനാർ ഒരു വ്യക്തിയല്ല, ഒരു പരമ്പരയാണ്. മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി*യിലാണ് കടമറ്റം കത്തനാരന്മാരുടെ പരമ്പരയെക്കുറിച്ചുള്ള രേഖകൾ കാണുന്നത്. എ.ഡി. 905-ൽ കേരളത്തിലെത്തിയ മാർ ആബോ (*മാർ ആവാൻ)* എന്ന പേർഷ്യൻ മെത്രാനിൽ നിന്നും കടമറ്റം ആറ്റുപിറത്ത് കുടുംബത്തിലെ ഒരു കത്തനാർ മന്ത്രവാദം പഠിച്ചു. ഇദ്ദേഹമായിരുന്നു ആദ്യത്തെ കടമറ്റത്ത് കത്തനാർ. കടമറ്റം പള്ളി സ്ഥാപകൻ എന്ന് *റമ്പാൻപാട്ടിൽ* സൂചിപ്പിക്കുന്ന മാർ സാബോറിന്റെ ശിഷ്യനായിരുന്നു മാർ ആബാൻ.

മാർ സാബോർ, മാർ ആബാൻ, കടമറ്റത്ത് കത്തനാരന്മാർ തുടങ്ങിയ ചരിത്രപുരുഷന്മാരെ ക്രൈസ്തവ ചരിത്രത്തിൽ നിന്നും ഉന്മൂലനം ചെയ്യുന്നതിനുള്ള ശ്രമം തുടങ്ങിയത് ഇന്നും ഇന്നലെയും അല്ല. ഉദയംപേരൂർ സുന്നഹദോസിൽ വെച്ച് (എ.ഡി. 1599-ൽ) റോമൻ കത്തോലിക്കാ മെത്രാനായിരുന്ന ബിഷപ്പ് മെനസിസ്, മാർ സാബോർ, മാർ അഫ്രോത്ത്, മാർ ആബാൻ തുടങ്ങിയവരെ പാഷാണ്ഡന്മാരായി പ്രഖ്യാപിച്ചു. അവരുടെ നാമത്തിലുള്ള പള്ളികളുടെ പേര് നീക്കംചെയ്യണമെന്നും സുന്നഹദോസിലെ എട്ടാം സമ്മേളനം 25-ാം നിർണ്ണയത്തിൽ പറയുന്നുണ്ട്.

നാട്ടു കത്തനാരായിരുന്ന കടമറ്റത്തച്ചനെ കപ്പൂച്ചിൻ വൈദികന്റെ വേഷം കെട്ടിച്ചതിന്റെ പിന്നിൽ ഇത്തരമൊരു ഗൂഢാലോചനയുണ്ടെന്ന്

സംശയിക്കേണ്ടിയിരിക്കുന്നു. ഏറ്റവും ജനപ്രിയമായിതീർന്ന കലാരൂപത്തിലൂടെ വളരെ വിദഗ്ധമായി നടന്ന ചരിത്ര ദുർവ്യാഖ്യാനം, കടമറ്റത്തു കത്തനാർ ഒരു കപ്പൂച്ചിൻ വൈദികനായിരുന്നു എന്ന ധാരണ പുതിയ തലമുറയിൽ എത്തിച്ചിട്ടുണ്ട്. ആവിഷ്ക്കാര സ്വാതന്ത്ര്യം ഒരു സമൂഹത്തിന്റെ സ്വത്വത്തിന്റെ അടിവേരു പറിക്കുവാൻ ഉതകുന്ന തരത്തിലാകരുത്.

16–ാം നൂറ്റാണ്ടിൽ ഫ്രാൻസിസ്ക്ക്യൻ സന്യാസി സമൂഹത്തിൽ രൂപം കൊണ്ട വിഭാഗമാണ് കപ്പൂച്ചിൻ സന്യാസ പ്രസ്ഥാനം. 1528–ൽ മാർപാപ്പാ ഇവരെ അംഗീകരിച്ചു. ഇറ്റലിയിൽ മഞ്ഞുകാലത്ത് ഉപയോഗിക്കുന്ന ശിരോവസ്ത്രമായ *കപ്പൂച്ച്യോ* എന്ന വാക്കിൽ നിന്നാണ് കപ്പൂച്ചിൻ എന്ന പേര് രൂപംകൊണ്ടത്. 20–ാം നൂറ്റാണ്ടിൽ മാത്രമാണ് ഇവർ കേരളത്തിൽ എത്തിയത്. 1988–ൽ ആണ് സീറോ മലബാർ സഭ ആദ്യ കപ്പൂച്ചിൻ പ്രോവിൻസിനെ (സെന്റ് ജോസഫ് പ്രോവിൻസ്) അംഗീകരിച്ചത്.

കേരളത്തിൽ പ്രചാരത്തിലിരിക്കുന്ന പാരമ്പര്യപ്രകാരം ക്രിസ്തുവർഷം 905–ൽ കേരളത്തിലെത്തിയ മാർ ആബോ എന്ന പേർഷ്യൻ മെത്രാനിൽ നിന്നും കടമറ്റത്ത് ആറ്റുപിറത്ത് കുടുംബത്തിൽപെട്ട ഒരാൾ മന്ത്രവാദം പഠിച്ചു. ആ കുടുംബത്തിലെ മൂന്നു തലമുറയിലെ പട്ടക്കാർക്ക് ശേഷം ആ കുടുംബം അന്യം നിന്നു. അതിനുശേഷം മനയത്ത്, മടുക്കുത്താനത്ത്, കോട്ടൂർ എന്നീ കുടുംബങ്ങളിൽ നിന്നും ദത്തുവെച്ച് കടമറ്റത്ത് കത്തനാർ സ്ഥാനം നൽകിയിട്ടുണ്ട്. കൊച്ചി രാജാവിനായിരുന്നു നിനവ് നൽകി കടമറ്റത്തച്ചൻ എന്ന നാമകരണം ചെയ്യുവാനുള്ള അവകാശം. 1605–ൽ മലയാളികളുടെ ആദ്യത്തെ റോമൻ കത്തോലിക്കാ ബിഷപ്പായിരുന്ന ഫ്രാൻസിസ് റോസ്, കോലഞ്ചേരിക്ക് സമീപം മന്ത്രവാദം ചെയ്യുന്ന ഒരു പട്ടക്കാരനെ കണ്ടതായി രേഖകളുണ്ട്. കടമറ്റം, കോലഞ്ചേരിയിൽ നിന്നു കേവലം നാലു കിലോമീറ്റർ മാത്രം ദൂരെയായതിനാൽ അത് ഈ പരമ്പരയിൽ ഒരു കത്തനാരാവാൻ സാധ്യത വളരെയധികമാണ്.

1665–ൽ കേരളത്തിലെത്തിയ പാശ്ചാത്യ സുറിയാനി മെത്രാൻ മാർ ഈവാനിയോസ് ഈ പരമ്പരയിൽപ്പെട്ട മറ്റൊരു കടമറ്റത്ത് കത്തനാരെക്കൊണ്ട് മന്ത്രവാദം ഉപേക്ഷിച്ച് സത്യംചെയ്യിക്കുകയും ഗ്രന്ഥങ്ങൾ ചുട്ടുകളയുകയും ചെയ്തു. അതോടെ ആ പരമ്പര അവസാനിച്ചതായി കരുതുന്നു. എന്നാൽ *ഐതിഹ്യമാല*യിൽ ശക്തൻ തമ്പുരാനേയും കടമറ്റത്തു കത്തനാരേയും ബന്ധിച്ചുള്ള ഒരു പരാമർശനത്തിൽ നിന്നും 18–ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിലും ഈ പരമ്പര ഒരു പക്ഷേ അനൗദ്യോഗികമായി നിലനിന്നിരുന്നു എന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. ഏതായാലും നാലാം മാർത്തോമ്മായുടെ കാലം മുതൽ (1688–1728) പകലോമറ്റത്തു

കുടുംബത്തിൽ നിന്നുള്ള പട്ടക്കാരാണ് കടമറ്റത്ത് പള്ളി വികാരിമാരായി കാണുന്നത്.

കടമറ്റത്തു കത്തനാരന്മാർ ഉപയോഗിച്ചുവന്നിരുന്ന മന്ത്രവാദ രീതിയെ പരിശോധിക്കുമ്പോൾ അതിന്റെ പേർഷ്യൻ പശ്ചാത്തലം വ്യക്തമാകുന്നുണ്ട്. ആദ്യ കടമറ്റത്ത് കത്തനാരെ പരിശീലിപ്പിച്ച മാർ ആബോ എന്ന പേർഷ്യൻ മെത്രാൻ ഈ മന്ത്രവാദരീതിയുടെ പേർഷ്യൻ പശ്ചാത്തലത്തിനുള്ള ശക്തമായ തെളിവാണ്. പതിനാറാം നൂറ്റാണ്ടിലെ പോർട്ടുഗീസ് രേഖകൾ *പാർസിമാൻ* എന്ന സുറിയാനി പുസ്തകമാണ് മന്ത്രവാദത്തിന് അടിസ്ഥാനമാക്കിയിരുന്നതെന്ന് വ്യക്തമാക്കുന്നുണ്ട്. പേർഷ്യൻ മെഡിസിൻസ് അഥവാ പാർസിമാൻ എന്ന ഈ ഗ്രന്ഥം 1599-ൽ ഉദയംപേരൂർ സുന്നഹദോസ് നിരോധിച്ച ഗ്രന്ഥങ്ങളുടെ പട്ടികയിൽ ഉൾപ്പെടുന്നുണ്ട്.

1971-ൽ ഇടമറുക് ജോസഫ് ശേഖരിച്ച് തന്റെ കേരള സംസ്ക്കാരം എന്ന കൃതിയിൽ പ്രസിദ്ധീകരിച്ച മലയാള ഭാഷയിലുള്ള *കടമറ്റം രീതി*യിലുള്ള മന്ത്രങ്ങൾ അവയുടെ ശക്തമായ പേർഷ്യൻ സഭാ പശ്ചാത്തലം വ്യക്തമാക്കുന്നുണ്ട്. പേർഷ്യൻ സഭാപിതാക്കന്മാരേയും ആ പാരമ്പര്യത്തിലുള്ള പരിശുദ്ധന്മാരെയും അവയിൽ പരാമർശിക്കുന്നുണ്ട്. ഈ മന്ത്രങ്ങളിൽ നിന്നും മനസ്സിലാകുന്നത്, ബാധ ഒഴിപ്പിക്കൽ പോലെയുള്ള സൽമന്ത്രവാദമാണ് കടമറ്റത്ത് കത്തനാർ ചെയ്തിരുന്നത് എന്നാണ്.

കടമറ്റത്ത് കത്തനാർ ഉപയോഗിച്ചിരിക്കുവാൻ സാധ്യതയുള്ള വസ്ത്രങ്ങളെന്താണ്? റോമൻ കത്തോലിക്കർ കേരളത്തിൽ വരുന്നതിനു മുമ്പു തന്നെ ഇന്ന് ഓർത്തഡോക്സ് പുരോഹിതന്മാർ ഉപയോഗിക്കുന്ന *കമ്മീസ്* എന്ന വെളുത്ത കുപ്പായവും അയഞ്ഞ കാലുറകളുമാണ് കേരളത്തിലെ കത്തനാരന്മാർ ഉപയോഗിച്ചിരുന്നതെന്ന് രേഖകളിലൂടെ കാണുവാൻ കഴിയും. റോമൻ കത്തോലിക്കാ സ്വാധീനത്തിനോ ഉദയംപേരൂർ സുന്നഹദോസിനോ ഈ വസ്ത്രധാരണ രീതി മാറ്റാൻ സാധിച്ചില്ല. 1653-ലെ കൂനൻകുരിശ് സത്യത്തിനുശേഷം മലങ്കരസഭ രണ്ടായി പിളർന്നെങ്കിലും ഇരു വിഭാഗം പട്ടക്കാരും ഒരേ വസ്ത്രധാരണരീതി തന്നെ തുടർന്നു. 19-ാം നൂറ്റാണ്ടിന്റെ മധ്യത്തിൽ ചാവറ കുര്യാക്കോസ് ഏലിയാസ് അച്ചന്റെ കാലത്തു മാത്രമാണ് ഇന്ന് റോമൻ കത്തോലിക്കർ ഉപയോഗിക്കുന്ന *ളോഹ* റോമൻ കത്തോലിക്കർക്കിടയിൽ പ്രചാരത്തിൽ വരുന്നത്.

കടമറ്റംപള്ളി 1653-ലെ കൂനൻകുരിശ് സത്യത്തിന് ശേഷം പൂർണ്ണമായി ഓർത്തഡോക്സ് പക്ഷത്ത് ഉറച്ചുനിന്ന പള്ളിയാണ്. കടമറ്റത്തോ സമീപ പ്രദേശത്തോ റോമൻ കത്തോലിക്കാ വിഭാഗമുണ്ടാ

യില്ല. അതിനാൽ കടമറ്റത്ത് കത്തനാർ എന്ന പരമ്പരയിലെ പട്ടക്കാരെല്ലാവരും മുമ്പു പറഞ്ഞ കമ്മീസാണ് ധരിച്ചിരുന്നത് എന്ന് വ്യക്തമാണ്.

പോർട്ടുഗീസ് കാലഘട്ടത്തിന് മുമ്പും പിമ്പുമുള്ള വിവരണങ്ങളൊന്നിലും കത്തനാരന്മാർ കുരിശ് കൊണ്ടു നടക്കുന്നതായി പരാമർശിക്കുന്നില്ല. എന്നാൽ പെയിന്റ് ചെയ്ത ഒരു ചൂരൽവടി അവരുടെ കൈവശമുണ്ടായിരുന്നതായി പരാമർശിക്കുന്നുണ്ട്. വാളും പരിചയും പട്ടക്കാർ കൊണ്ടുനടക്കുക സാധാരണമായിരുന്നു. അതിനാൽ കടമറ്റത്ത് കത്തനാർ കുരിശോ ക്രൂശിതരൂപമോ കൈവശം വയ്ക്കുകയെന്നത് സംഭവനീയമല്ല, പ്രത്യേകിച്ചും പൗരസ്ത്യ സുറിയാനി പാരമ്പര്യങ്ങളും മലങ്കര നസ്രാണികളുടെ പാരമ്പര്യവും രൂപങ്ങളെ ശക്തമായി നിരാകരിക്കുന്ന സാഹചര്യത്തിൽ.

വസ്തുതകളും ചരിത്രവും ഇതായിരിക്കെ ഈ സീരിയൽ തുടരുന്നത് മലങ്കര നസ്രാണികളേയും യഥാർത്ഥ കടമറ്റത്ത് അച്ചന്മാരുടെ ആത്മാവിനേയും അവഹേളിക്കുന്നതിനും അപമാനിക്കുന്നതിനും തുല്യമാണ്.

(*മലങ്കരസഭാ മാസിക, മാർച്ച്, 2006*)

# 6

# പുത്രധർമ്മവും ശ്രാദ്ധവും

ലോകമെങ്ങുമുള്ള ഓർത്തഡോക്സ് സഭകൾ ദേശീയ സഭകളാണ്. ദേശീയമായ ആചാരങ്ങളും അനുഷ്ഠാനങ്ങളും ക്രൈസ്തവ തത്വങ്ങളുമായി സമഞ്ജസിപ്പിച്ച് അവയെ വിശ്വാസത്തിന്റെ ഭാഗമായാണ് ഓർത്തഡോക്സ് സഭകൾ കണക്കാക്കുന്നത്.

മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുകയും അവരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നത് ഓർത്തഡോക്സ് വിശ്വാസസംഹിതയുടെ അടിസ്ഥാന തത്വങ്ങളിലൊന്നാണ്. മലങ്കരസഭയുടെ മരണാനന്തരകർമ്മങ്ങളിൽ കാണുന്ന ദേശീയമായ അംശങ്ങളും - ഇതര ഓർത്തഡോക്സ് സഭകളിൽ ഇല്ലാത്തവ - ഓർത്തഡോക്സ് പാരമ്പര്യമാണ്. അവയിൽ ശ്രദ്ധേയമായവയാണ് അടിയന്തരവും ശ്രാദ്ധവും.

വേദപുസ്തക അടിസ്ഥാനത്തിൽ ഒരാളുടെ മരണശേഷം മൂന്ന്, ഒമ്പത്, നാൽപ്പത് എന്നീ ദിനങ്ങൾക്ക് പ്രാധാന്യമുണ്ട്. ദേശീയമായി ലഭിച്ച മുപ്പതാം ദിവസവും മലങ്കരസഭയ്ക്ക് പ്രധാനമാണ്. ഇവയിൽ വി. കുർബാന, ധൂപപ്രാർത്ഥന മുതലായ വൈദിക കർമ്മങ്ങൾ ഒഴിവാക്കിയാൽ 30, 40 ദിവസങ്ങളിൽ നടക്കുന്ന അടിയന്തര സദ്യയ്ക്കും പ്രാധാന്യമുണ്ട്.

ദേശീയപാരമ്പര്യമനുസരിച്ച് ഒരാൾ മരിച്ചാൽ പിൻതുടർച്ചക്കാർക്ക് 40 ദിവസം *പുലയും വാലായ്മ*യുമുണ്ട്. ഇക്കാലത്ത് അസസ്യഭക്ഷണം, ക്ഷൗരം, സഹശയനം എന്നിവ നിഷിദ്ധമാണ്. ഇതോടൊപ്പം തന്നെ ഒരാളുടെ മരണശേഷം പിൻതുടർച്ചക്കാർക്ക് അസ്പർശ്യതാ ദോഷമുണ്ട്. അതിനാൽ ശവസംസ്ക്കാരശേഷം കുറച്ചുദിവസം ബന്ധുക്കൾ ഒരുമിച്ചു താമസിക്കുകയും ഒരു പ്രത്യേക ദിവസം എല്ലാവരും കുളിച്ച് അസ്പർശ്യതാ ദോഷം ഒഴിവാക്കുകയും ചെയ്യും. *പുലകുളി* എന്ന ഈ ചടങ്ങ് ഇന്ന് ഏതാണ്ട് അപ്രത്യക്ഷമായിരിക്കുകയാണ്.

എന്നാൽ *പുലകുളി* കൊണ്ട് *പുല* വീടുന്നില്ല. അത് 40 ദിവസം വരെ തുടരും. അക്കാലത്ത് വിവാഹാദി അഘോഷച്ചടങ്ങുകൾ നടത്തുകയോ പങ്കെടുക്കുകയോ ചെയ്യില്ല. *വാലായ്മ* ഉള്ളതിനാലാണിത്. അതിനാലാണ് 30-ാം അടിയന്തരം സസ്യഭക്ഷണമായി ക്രമീകരിച്ചിരിക്കുന്നത്. 40-ാം ദിവസം പുലവീടുന്നതിനാൽ അന്ന് അസസ്യഭക്ഷണവും ക്രമീകരിച്ചിരിക്കുന്നു.

പിൻതലമുറക്കാരാണ് അടിയന്തരാദി ശേഷക്രിയകൾ ചെയ്യേണ്ടത്.

ഇത് മലങ്കര നസ്രാണികളുടെ പൂർവകാലം മുതലുള്ള പാരമ്പര്യമാണ്. ഏഴാം മാർത്തോമ്മാ പുത്തൻകാവുപള്ളിക്കയച്ച ഒരു കല്പനയിലെ *ആണായാലും പെണ്ണായാലും മക്കൾക്കത്രെ ശേഷക്രിയയ്കും സമ്പാദ്യത്തിനുമുള്ള അവകാശം* എന്ന പ്രസക്തവാക്യം ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്.

മലങ്കര നസ്രാണികൾക്ക് *ജാതിക്കു തലവനായ* സഭാദ്ധ്യക്ഷൻ മഹാപുരോഹിതൻ മാത്രമല്ല പിതൃസ്ഥാനീയനുമാണ്. അതിനാൽ പുത്രധർമ്മം എന്ന നിലയിലാണ് നസ്രാണികൾ കാതോലിക്കാമാരുടെ അടിയന്തരാദി കർമ്മങ്ങൾ നടത്തുന്നതും പങ്കുകൊള്ളുന്നതും. അതിനാലാണ് മലങ്കര സഭാതലവന്മാരുടെ അടിയന്തരങ്ങൾ ജനബഹുലമായിത്തീരുന്നത്. 20-ാം നൂറ്റാണ്ടിൽ കേരളം കണ്ട ഏറ്റവും വലിയ അടിയന്തരങ്ങൾ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പ. കല്ലാശ്ശേരിൽ ബാവാ, പ. വട്ടക്കുന്നേൽ ബാവാ എന്നിവരുടെ 30 അടിയന്തരങ്ങളായിരുന്നു. പിൻഗാമിയുടെ മേൽനോട്ടത്തിൽ മലങ്കരയിലെ എല്ലാ പള്ളിക്കാരുടെയും ചുമതലയിലാണ് ഇവരുടെ അടിയന്തരത്തിനുള്ള വിഭവങ്ങൾ സമാഹരിക്കുന്നതും അടിയന്തരം നടത്തുന്നതും. 1808-ൽ വലിയ മാർ ദീവന്നാസ്യോസിന്റെ അടിയന്തരം കോട്ടയം മുതൽ ചാത്തന്നൂർ വരെയുള്ള പള്ളിക്കാർ വരിയിട്ടെടുത്താണ് നടത്തിയതെന്ന് സമകാലീന രേഖകൾ സാക്ഷിക്കുന്നു.

പിതൃസ്ഥാനീയൻ എന്ന നിലയിൽ പ. കാതോലിക്കാബാവായുടെ മരണം മൂലം മലങ്കര നസ്രാണികൾക്കു മുഴുവൻ *പുലയും വാലായ്മ*യും ബാധകമാകുന്നു. ഇക്കാലത്ത് വെടി, ചെണ്ട മുതലായവ ഒഴിവാക്കി പെരുന്നാൾ ആർഭാടരഹിതമാക്കി നടത്തുന്നത് ഈ *വാലായ്മ* മൂലമാണ്.

കുന്നംകുളത്ത് രസകരമായ ഒരാചാരമുണ്ട്. എല്ലാ വർഷവും ദനഹാ പെരുന്നാളിന് വീടിനു മുമ്പിൽ വാഴപ്പിണ്ടി നാട്ടി അതിൽ ചെറിയ എണ്ണ വിളക്കുകൾ കുത്തി കത്തിക്കും. ഈ ആചാരം മൂലം *പിണ്ടിപ്പെരുന്നാൾ* എന്ന പേരിലാണ് ദനഹാ അവിടെ അറിയപ്പെട്ടിരുന്നത്. എന്നാൽ ആരെങ്കിലും മരിച്ചാൽ ആ വീട്ടിൽ അടുത്ത ദനഹായ്ക്ക് പിണ്ടിവിളക്കു കത്തിക്കുകയില്ല. പിണ്ടിവിളക്കു കത്താത്ത വീടു നോക്കിയാൽ തലേ വർഷം ആരെങ്കിലും മരിച്ചിട്ടുണ്ടോ എന്നറിയാം. അവിടെ മലങ്കര മെത്രാപ്പോലീത്താമാരും കാതോലിക്കാമാരും കാലംചെയ്താൽ പിറ്റേവർഷം ദനഹായ്ക്ക് ഒരു വീട്ടിലും പിണ്ടിവിളക്ക് കത്തിക്കില്ലായിരുന്നു. മലങ്കര നസ്രാണികളുടെ പൊതു പുത്രസ്ഥാനത്തിന്റെ ലക്ഷണമായി വേണം ഇതിനെ കണക്കാക്കാൻ.

ലഭ്യമായ ചരിത്രം പരിശോധിച്ചാൽ മലങ്കര സഭാദ്ധ്യക്ഷന്മാരുടെ 30-ാം

ദിന അടിയന്തരത്തിനാണ് കൂടുതൽ പ്രാധാന്യം നൽകിയിരിക്കുന്നതും ആഘോഷിച്ചിരുന്നതും എന്നു കാണാം. ഇത്ര വിപുലമായ ഒരു സദ്യയ്ക്ക് അസസ്യഭക്ഷണം ഒരുക്കുന്നതിന്റെ പ്രായോഗിക ബുദ്ധിമുട്ടുകളാവാം ഇവരുടെ 40-ാം ദിവസ അടിയന്തരത്തിനു പ്രാധാന്യം ലഭിക്കാതെ പോയത്. 30-ാം ദിവസത്തിനു ലഭിച്ച പ്രാധാന്യത്തിന് ഒരു ദേശീയ പശ്ചാത്തലം ഇല്ലേയെന്നും സംശയിക്കേണ്ടിയിരിക്കുന്നു.

മലങ്കര നസ്രാണികളുടെ മേലുള്ള പാശ്ചാത്യ ബൗദ്ധിക അധിനിവേശം *ചാത്തവും പുലയും* ഒഴിവാക്കാൻ ശ്രമിക്കുമ്പോഴും, നസ്രാണികളുടെ സിരകളിലോടുന്ന ജാത്യാഭിമാനത്തിന്റെ ദേശീയ രക്തം തങ്ങളുടെ പിതാക്കന്മാരുടെ അടിയന്തരാദികളിൽ ലോപം കാണിക്കുന്നില്ല എന്നത് ഒരാശ്വാസമാണെന്നു കണക്കാക്കണം.

(*അൽമായവേദി, മാർച്ച്, 2006*)

# 7

# അശ്രീകരമാകുന്ന അഭി.

റോമൻ കത്തോലിക്കാ സഭയിൽ വി. ദൈവമാതാവിനെപ്പറ്റി വിവിധ ധ്യാനസങ്കൽപ്പങ്ങളുണ്ട്. ആരോഗ്യ മാതാവ്, വ്യാകുല മാതാവ്, സൽമരണ മാതാവ് എന്നിങ്ങനെ. വിവിധ പ്രാർത്ഥനാ വിഷയങ്ങളെ നിർവചിച്ച ഈ നാമകരണം, റോമൻ കത്തോലിക്കാ സഭ ഔദ്യോഗികമായി അംഗീകരിച്ചിട്ടുണ്ട്. അപ്രകാരം നാമം വഹിക്കുന്ന ദേവാലയങ്ങളും അവർക്കുണ്ട്. ഉദാഹരണത്തിന് *കൊളംബിലെ സൽമരണ മാതാവിന്റെ പള്ളി* (കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ *കൊളംബ് യാത്രാ വിവരണം* സൂചിതം). ഒരു പടി കൂടിക്കടന്ന് അവരുടെ പ്രശസ്ത തീർത്ഥാടന കേന്ദ്രങ്ങൾക്കും വ്യത്യസ്തങ്ങളായ മാതാ സങ്കൽപ്പങ്ങളും, വേളാങ്കണ്ണി മാതാവ്, ഫാത്തിമാ മാതാവ് തുടങ്ങിയ നാമങ്ങളുമുണ്ട്.

ഇത്തരം സങ്കൽപ്പത്തിന്റെ ഇന്ത്യൻ പതിപ്പാണ് വിവിധ ഭാവങ്ങളിലുള്ള ദേവീസങ്കൽപ്പം. ഒരേ ദേവി തന്നെ വിദ്യയുടെയും, ധനത്തിന്റെയും, ശക്തിയുടെയും മറ്റും പ്രതിരൂപമാകുമ്പോൾ അവയ്ക്ക് സരസ്വതി, ലക്ഷ്മി, പാർവതി തുടങ്ങിയ വ്യത്യസ്തങ്ങളായ പേരുകൾ ലഭിച്ചു. കാലാന്തരത്തിൽ ഓരോ ദേവീസങ്കൽപ്പവും അവ പ്രതിനിധാനം ചെയ്യുന്ന ഫലത്തിന്റെ പര്യായമായി പ്രയോഗത്തിൽ വന്നു (ഉദാ. വിദ്യാദേവതയായ സരസ്വതി, വിദ്യയുടെ പര്യായമായത്).

*ശ്രീ* എന്ന സംസ്കൃത പദത്തിന് ഐശ്വര്യം, നന്മ എന്നിവയാണ് മുഖ്യമായ അർത്ഥങ്ങൾ. ഇവ കൂടാതെ കുറഞ്ഞത് പത്ത് അർത്ഥങ്ങൾ കൂടിയെങ്കിലും ഈ പദത്തിനുണ്ട്. *ശ്രീ*യുടെ *ഐശ്വര്യം* എന്ന അർത്ഥത്തിൽ നിന്നാണ് ഐശ്വര്യദേവതയായ ലക്ഷ്മിക്ക് *ശ്രീ* എന്ന പര്യായം അഥവാ വിശേഷണം ലഭിച്ചത്. ഇതിൽനിന്നും തിരിച്ച് *ലക്ഷ്മി* എന്നത് *ശ്രീ*യുടെ അഥവാ ഐശ്വര്യത്തിന്റെ പര്യായമായും ഉപയോഗിച്ചു തുടങ്ങി.

ദേവതകളുടെയും പുരാണകഥാപാത്രങ്ങളുടെയും സ്വഭാവവിശേഷങ്ങൾ ഉപമേയങ്ങളായി ഉപയോഗിക്കുക എന്നത് കുറഞ്ഞത് മലയാളികൾക്കെങ്കിലും പതിവാണ്. ഉറക്കപ്രിയനെപ്പറ്റി *അവനൊരു കുംഭകർണ്ണനാണ്*, ചമഞ്ഞൊരുങ്ങി നടക്കുന്ന യുവസുന്ദരിയെപ്പറ്റി *അവളൊരു രംഭയാണെന്നാ വിചാരം*, വിപരീതാർത്ഥത്തിൽ *ആളൊരു കൊച്ചു ഗോപാലകൃഷ്ണനാ* തുടങ്ങിയുള്ള പ്രയോഗങ്ങൾ സുലഭം. പ്രയോഗത്തിൽ *ലക്ഷ്മി, കുംഭകർണ്ണൻ, രംഭ* ഇവയൊക്കെ ഇന്ന് ഏതാണ്ടൊരു പര്യായ പദത്തിന്റെ സ്ഥാനത്തെത്തിയിട്ടുണ്ടെന്നു പറയാം. ഇത്തരം പ്രയോഗ

ങ്ങൾക്ക് ജാതി–മത ഭേദമൊന്നുമില്ല. ഇന്ത്യൻ പുരാണങ്ങൾ മതഭേദമില്ലാതെ പഠിച്ച മലയാളികളുടെ നാവിൽ ഇവ അനർഗളമായി ഒഴുകിയെത്തും.

ഐശ്വര്യ (വാൻ) എന്ന അർത്ഥത്തിൽ *ശ്രീ* എന്ന് ബഹുമാന്യരുടെ പേരിനു മുമ്പ് വിശേഷണമായി ചേർക്കുന്നത് പൊതുവായ ഒരു ഇന്ത്യൻ സംസ്ക്കാരമാണ്. ഈ *ശ്രീ*യ്ക്ക് ലക്ഷ്മീദേവിയുമായി ബന്ധമൊന്നുമില്ല. ശ്രീ പരമേശ്വൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീ ബുദ്ധൻ എന്നിങ്ങനെ ത്രിമൂർത്തികളും അവതാരങ്ങളും ഹൈന്ദവേതര പ്രമുഖരുമെല്ലാം *ശ്രീ*യാൽ പരിലസിതരായിരുന്നു. മലയാളത്തിൽ *ശ്രീ* എന്ന് വരമൊഴിയിലും ലിംഗഭേദമനുസരിച്ച് *ശ്രീമാൻ* എന്നും *ശ്രീമതി*യെന്നും വാമൊഴിയിലും പ്രയോഗിക്കുന്നു.

ആളും തരവുമനുസരിച്ച് *ശ്രീ* എന്നതിന് വിശേഷണങ്ങൾ ചേർക്കുക എന്നതും ഒരു മലയാളി ശൈലിയായിരുന്നു. നമ്പൂതിരിമാർക്ക് *ബ്രഹ്മശ്രീ* എന്നും ബ്രാഹ്മണേതര പ്രമാണിമാർക്ക് *രാജശ്രീ* എന്നുമായിരുന്നു സംബോധന. ഇവയിൽ രണ്ടാമത്തേത് പൊലിപ്പിച്ച് *മഹാരാജ രാജശ്രീ* എന്നു പ്രയോഗിക്കുന്നതും സാധാരണമായിരുന്നു. *മ.രാ.രാ.ശ്രീ* എന്ന ചുരുക്കെഴുത്തിലാണ് ഇത് അറിയപ്പെട്ടിരുന്നത് (*രാ.രാ.ശ്രീ മാത്തൂച്ചൻ...* എന്ന നിരണം പൊൻകുരിശുപാട്ടിലെ പ്രയോഗം ശ്രദ്ധിക്കുക). രാജഭരണം അവസാനിച്ചതോടെ *മ.രാ.രാ.ശ്രീ* വെറും *ശ്രീ*യിലൊതുങ്ങി (കമ്യൂണിസ്റ്റ് സഖാക്കൾക്ക് വേണമെങ്കിൽ *വിപ്ളവശ്രീ* എന്നുപയോഗിക്കാമെന്ന് വി.കെ.എൻ.).

നസ്രാണികളുടെ പുരോഹിതവൃന്ദത്തിനും *ശ്രീ* എന്ന സംബോധനയാണ് ഉപയോഗിച്ചിരുന്നത്. അവരുടെ വൈദിക സ്ഥാനമനുസരിച്ച് അവയ്ക്ക് വിശേഷണങ്ങൾ കൂട്ടിയിരുന്നു. കത്തനാരെ *ദിവ്യ ശ്രീ* എന്നും, കോർഎപ്പിസ്ക്കോപ്പായേയും റമ്പാനെയും *വന്ദ്യ ദിവ്യ ശ്രീ* എന്നും, മെത്രാനെ *നിതാന്ത വന്ദ്യ ദിവ്യ ശ്രീ* എന്നും, മലങ്കര മെത്രാനെ (ഇപ്പോൾ ശ്രേഷ്ഠ നിയുക്ത കാതോലിക്കായേയും) *നിതാന്ത വന്ദ്യ ദിവ്യ മഹിമ ശ്രീ* എന്നും, കാതോലിക്കായേയും പാത്രിയർക്കീസിനെയും *നിതാന്ത വന്ദ്യ ദിവ്യ മഹാ മഹിമ ശ്രീ* എന്നുമാണ് അഭിസംബോധന ചെയ്തിരുന്നത്. ഇവ യഥാക്രമം *ദിവ്യ ശ്രീ* എന്നും, *വ.ദി.ശ്രീ* എന്നും, *നി.വ.ദി.ശ്രീ* എന്നും, *നി.വ.ദി.മ.ശ്രീ* എന്നും, *നി.വ.ദി.മ.മ.ശ്രീ* എന്നുമാണ് ചുരുക്കി എഴുതിയിരുന്നത് (*ദിവ്യ ശ്രീ* പയ്യമ്പള്ളിൽ ദാവീദ് കത്തനാർ, *വ.ദി.ശ്രീ* മൂക്കഞ്ചേരിൽ ഗീവർഗീസ് റെമ്പാൻ, *നി.വ.ദി.ശ്രീ* കോട്ടയം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പൊലീത്താ, *നി.വ.ദി.മ.ശ്രീ* മലയാളത്തിനുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ,

*നി.വ.ദി.മ.മ.ശ്രീ* കാതോലിക്കാ ബാവാ അവർകൾ മുതലായ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിലെ പ്രയോഗങ്ങൾ ശ്രദ്ധിക്കുക). ഇതിൽ യാതൊരു അക്രൈസ്തവതയും മുകളിൽ പറഞ്ഞ പിതാക്കന്മാരാരും കണ്ടില്ല.

എന്നാൽ ഏതാണ്ട് ഒരു ദശകം മുമ്പ് ഏതൊ ഒരു നസ്രാണിക്ക് ഒരു വികല്പം തോന്നി. *ശ്രീ* എന്നാൽ ലക്ഷ്മിയാണ്. ലക്ഷ്മീദേവി ഹിന്ദുക്കളുടെ ദൈവമാണ്. അതിനാൽ നസ്രാണി വൈദികരെ *ശ്രീ* ചേർത്ത് അഭിസംബോധന ചെയ്യുന്നത് അക്രൈസ്തവമാണ് എന്ന്. ഉടൻതന്നെ അതീവ തീക്ഷ്ണതയോടെ നസ്രാണി സമൂഹത്തിൽ നിന്ന് *ശ്രീ*യെ പുറത്താക്കാനുള്ള നടപടിയാരംഭിച്ചു. പകരം വരമൊഴിയിൽ മാത്രം അപൂർവമായി ഉപയോഗിച്ചിരുന്ന *അഭിവന്ദ്യ* പൊടിതട്ടിയെടുത്ത് തലങ്ങും വിലങ്ങും പ്രയോഗിച്ചു തുടങ്ങി.

ഈ *ദിവ്യവെളിപാടു*ണ്ടായ സ്ഥാനിയുടെ സ്ഥാനവലിപ്പം കൊണ്ടാകാം, പത്തു വർഷം കൊണ്ട് *ശ്രീ* ഏതാണ്ട് പൂർണ്ണമായി പടിക്കു പുറത്തായി. വലുപ്പച്ചെറുപ്പം നോക്കാതെ കത്തനാരും കോറിയും മെത്രാനും ബാവായുമെല്ലാം *അഭിവന്ദ്യ*രായി *അഭി.*യിലൊതുങ്ങി. അങ്ങനെ ക്രൈസ്തവീയതയും സോഷ്യലിസവും ഒറ്റയടിക്കു സഭയിൽ നടപ്പായി.

വേണമെങ്കിൽ ഈ *ശ്രീ* ഉച്ചാടനക്രിയകൊണ്ട് *ശീമയിൽ നിന്നു വന്ന ബാവാന്മാരും, ബിലാത്തിയിൽ നിന്നുവന്ന മിശിനരി സായ്‌വൻമാരും* ശ്രമിച്ചിട്ട് നടക്കാത്ത നവീകരണം ഒറ്റയടിക്ക് മലങ്കരസഭയിൽ നിലവിൽ വന്നു എന്നും പറയാം. *കാവ്യർക്കടുത്ത ആട്ടവും കളികളും,* പള്ളികളിലെ പിച്ചള തൂക്കുവിളക്കുകൾ പോലെയുള്ള *ഹൈന്ദവ അനാചാരങ്ങളും* നീക്കി, മലങ്കരസഭയെ *ശുദ്ധീകരിച്ച്* പൂർണ്ണമായും ക്രൈസ്തവമാക്കാനാണല്ലോ ഇരുകൂട്ടരും പത്തൊമ്പതാം നൂറ്റാണ്ടിൽ ഭഗീരഥപ്രയത്നം നടത്തിയത്. അന്ന് സിംഹാസനത്തിന്റെ *മുഷ്ക്കരത്വത്തിനോ*, സായിപ്പിന്റെ ശക്തിക്കോ നസ്രാണിയെ *നന്നാക്കാൻ* സാധിച്ചിരുന്നില്ല. നസ്രാണിയുടെ ദേശീയതയും സ്വത്വബോധവും മൂലം തങ്ങളെ വിദേശവൽക്കരിക്കാൻ അവർ അന്ന് സമ്മതിച്ചില്ല എന്നതാണ് സത്യം.

മുൻകാലങ്ങളിൽ മെത്രാന്മാർക്ക് എഴുതുന്ന അപേക്ഷകളിലും കത്തുകളിലും *എ. പെ. ബെ. മലയാളത്തിനുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമുമ്പാകെ...* എന്ന മട്ടിലാണ് സംബോധന എഴുതിയിരുന്നത്. *എത്രയും പെരിയ ബഹുമാനപ്പെട്ട* എന്നതിന്റെ ചുരുക്കെഴുത്താണ് *എ. പെ. ബെ.* ഇന്നും *പെരിയ* എന്ന പഴയപദം ഒഴിവാക്കിയതൊഴിച്ചാൽ ഈ സംബോധനാരീതിയിൽ കാര്യമായ മാറ്റമൊന്നും വന്നി

ട്ടില്ല. സംബോധനയിൽ *അഭി. സോഷ്യലിസം* നടപ്പാക്കിയ സ്ഥിതിക്ക്, മുകളിൽ പറഞ്ഞ തലവാചകവും മാറ്റി, സർക്കാർ കത്തുപോലെ വെറും *സർ* മാത്രമാക്കുന്ന കാര്യം അടിയന്തിരമായി പരിഗണിക്കേണ്ടിയിരിക്കുന്നു.

*ശ്രീ*യെ ഹൈന്ദവമാക്കി പുറത്താക്കിയവർക്ക് തമിഴിലുള്ള അജ്ഞത മൂലമാകാം *തിരുമേനി* രക്ഷപെട്ടത്. കാരണം സംസ്കൃതത്തിലെ *ശ്രീ*യാണ് തമിഴിലും മറ്റു ദ്രാവിഡ ഭാഷകളിലും *തിരു* ആയി രൂപാന്തരപ്പെടുന്നത്. ഇനി *തിരു*വിനെക്കൂടി കുടിയിറക്കണമെങ്കിൽ വി. കുർബാന തക്സായടക്കം തിരുത്തിയെഴുതണം. ... തന്റെ *തിരു*മേനിയുടെ കഷ്ടാനുഭവം...., തന്റെ *തിരു*മുമ്പാകെ തലകുനിച്ചു നിൽക്കുന്ന... മുതലായ അനേകം *അക്രൈസ്തവ* പദപ്രയോഗങ്ങൾ നിറഞ്ഞതാണ് ഇന്നുപയോഗിക്കുന്ന വി. കുർബാന തക്സാ.

ക്രൈസ്തവികതയെപ്പറ്റിയുള്ള വികലമായ സങ്കൽപ്പങ്ങളും, ഓർത്തഡോക്സിയെപ്പറ്റിയുള്ള അജ്ഞതയും, ഇന്ത്യൻ ദേശീയതയെപ്പറ്റിയുള്ള നിസംഗതയും, മലയാളി സംസ്ക്കാരത്തെപ്പറ്റിയുള്ള പുച്ഛവുമാണ് മലങ്കര നസ്രാണികളിൽ ചിലരെ ഇത്തരം പരമ്പരാഗത ദേശീയ ചിഹ്നങ്ങൾക്കും പ്രതിരൂപങ്ങൾക്കും എതിരെ ചിന്തിക്കാനും പ്രവർത്തിക്കാനും പ്രേരിപ്പിക്കുന്നത്. ഇരുപതാം നൂറ്റാണ്ടിന്റെ അവസാനപാദം മുതൽ മലങ്കരസഭ നേരിടുന്ന എറ്റവും വലിയ വെല്ലുവിളി ഇത്തരം ക്രൈസ്തവ - ഓർത്തഡോക്സ് - ദേശീയതാ വിരുദ്ധരുടെ അസഹിഷ്ണുതയാണ്. ഇതിനെതിരെ പ്രതികരിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

അതിനായി അ*ശ്രീ*കരമായ *അഭി.*യെ ആദ്യം അടിച്ചിറക്കാം.

(*വിശ്വസ്നേഹദർശനം, ജൂലൈ, 2009*)

# 8

# ഇട്ടിയെപ്പറ്റി എന്തറിയാം?

*ഒരു പേരിലെന്തിരിക്കുന്നു* എന്നു ചോദിച്ച ഷേക്സ്പിയർ *ഇട്ടി*യെക്കുറിച്ച് കേട്ടിരിക്കില്ല. കാരണം *ഇട്ടി* ശുദ്ധ മലയാളിയാണ്. ഇട്ടിയെപ്പറ്റി അറിഞ്ഞിരുന്നെങ്കിൽ ഒരിക്കലും ഷേക്സ്പിയർ ഈ ചോദ്യം ധൈര്യമായി ചോദിക്കില്ലായിരുന്നു.

കാരണം *ഇട്ടി* ഒരു കീറാമുട്ടിയാണ്. ഇന്ന് മലങ്കര നസ്രാണികളുടെ ഇടയിൽ പ്രചാരലുപ്തമായിക്കൊണ്ടിരിക്കുന്ന ഒരു പേരാണ് *ഇട്ടി*. ഏബ്രഹാം എന്ന ബൈബിൾ പേരിന്റെ മലയാളീകരിച്ച രൂപമാണ് ഇട്ടി എന്നാണ് വിശ്വസിച്ചുവരുന്നത്. ഇട്ടിയെ ജ്ഞാനസ്നാന അവസരത്തിൽ പേരു വിളിക്കുന്നതും ഏബ്രഹാമെന്നാണ്.

ഇത് ശരിയാണോ? ആഴമായി പരിശോധിച്ചാൽ *ഇട്ടി*യുടെ അർത്ഥവും വ്യാപ്തിയും ഏബ്രഹാമിൽ നിന്നും, നസ്രാണിയിൽ നിന്നും എന്തിനു പുരുഷനിൽ നിന്നും പോലും അകന്നു പോകുന്നതായി കാണാം. ഇവിടെയാണ് *ഇട്ടി* കീറാമുട്ടിയാകുന്നത്.

ഒന്നാമത്തെ പ്രശ്നം  ഇട്ടി, ഏബ്രഹാം അഥവാ അബ്രഹാം ആണോ എന്നതാണ്. *അവിര*, അബ്രഹാം ആണെന്നത് നിസ്തർക്കമാണ് (അബ്രഹാം - അവറാഹം - അവിര). എന്നാൽ ഏബ്രഹാമിനെ *ഇട്ടിയവിര* എന്നു വിളിക്കുന്നത് സാധാരണമാണ്. *ഇട്ടി*, എബ്രഹാം ആണെങ്കിൽ ഇട്ടിയവിര അർത്ഥമില്ലാത്ത ഇരട്ടിപ്പാണ്. നസ്രാണികളുടെ സാധാരണ രീതിയനുസരിച്ച് പിതാവിന്റെ പേരു കൂടി ചേർത്ത ഇരട്ടപ്പേരാണ് (ഉദാ. കുര്യൻ തോമസ്) ഇട്ടിയവിര എന്നു പറയാൻ വയ്യ. കാരണം ഇട്ടിയവിര എന്നതിന് *ഇട്ടീര* എന്നൊരു ഹ്രസ്വരൂപവും പ്രചാരത്തിലുണ്ട്. ഇത് *ഇട്ടിയവിര* ഒറ്റപ്പേരാണെന്ന വാദത്തെ ഉറപ്പിക്കുന്നു.

*ഇട്ടി* എന്നു മാത്രം പേരായി ഇന്നുപയോഗിക്കുന്നുണ്ടെന്നു മുമ്പു പറഞ്ഞല്ലോ. ഇതിനു വിശേഷണങ്ങൾ ചേർത്ത് ഇട്ടിയച്ചൻ, ഇട്ടിക്കുഞ്ഞ്, കൊച്ചിട്ടി മുതലായ രൂപങ്ങളും പ്രചാരത്തിലുണ്ടായിരുന്നു. 18-ാം നൂറ്റാണ്ടിൽ വേലുത്തമ്പി ദളവായ്ക്കു സമകാലീനനായ മല്ലിട്ടി പണിക്കർ എന്ന നസ്രാണിയെപ്പറ്റി *നിരണം ഗ്രന്ഥവരി*യിൽ പരാമർശനമുണ്ട്. കൂടാതെ ഇട്ടിത്തൊമ്മൻ, ഇട്ടിമാണി, ഇട്ടിഐപ്പ് മുതലായ പേരുകളും നസ്രാണികൾക്കുണ്ട്.

*ഐപ്പ്* എന്നാൽ ജോസഫാണ്. യോസഫ്-ഇട്ടൂപ്പ്-ഇട്ടിഐപ്പ് എന്ന രീതിയിൽ ജോസഫിന്റെ തത്ഭവമായി വികസിച്ചു വന്നതാണ് *ഇട്ടി*യെ

ങ്കിൽ തീർച്ചയായും അതേയർത്ഥത്തിൽത്തന്നെ അതിനു സ്വതന്ത്രമായ ഒരു നില കണ്ടേനെ. ഉദാഹരണത്തിന് അലക്സാണ്ടർ അലക്സും ചാണ്ടിയുമായി വേർപിരിഞ്ഞ് സ്വതന്ത്രമായി നിൽക്കുന്നു. രണ്ടും അല ക്സാണ്ടർ എന്ന അർത്ഥത്തിൽ തന്നെയാണ് പ്രയോഗിക്കുന്നതും. തന്നെ യുമല്ല *ഇട്ടി* അപ്രകാരം വികസിച്ചുവന്നതാണെങ്കിൽ ഇട്ടിമാണിയിൽ ആ പദത്തിനു പ്രസക്തിയില്ല. കാരണം മാണി, ഇമ്മാനുവേൽ ആണ്. ചാണ്ടി തന്നെ ഇട്ടിയുമായി ചേർന്ന് ഇടിച്ചാണ്ടിയായും പ്രയോഗിക്കുന്നുണ്ട്. ഇതിൽ നിന്നെല്ലാം *ഇട്ടി* ഒരു വേദപുസ്തക പേരിന്റെ തത്ഭവമല്ല എന്നാണ് തെളിയുന്നത്.

ഇട്ടി എന്ന പേര് ക്രിസ്ത്യാനികൾക്കു മാത്രമുള്ളതല്ല എന്നതാണ് അടുത്ത വസ്തുത. ഈ പേര് പല ജാതികളിലും ഉപയോഗത്തിലുണ്ടാ യിരുന്നു. 17-ാം നൂറ്റാണ്ടിൽ *ഹോർത്തൂസ് ഇന്തിക്കൂസ് മലബാറിക്കൂസ്* രചിക്കാൻ ഡച്ചു ഗവർണറായിരുന്ന ഹെൽറിക്കം വാൻ റീഡിനെ സഹാ യിച്ചത് ചേർത്തല കടക്കരപ്പള്ളി സ്വദേശിയായ ഇട്ടി അച്ചുതൻ എന്ന ഈഴവ വൈദ്യനായിരുന്നു.

ജാതി ഹിന്ദുക്കളിലും *ഇട്ടി* എന്നത് പേരിനോട് ചേർന്നു വരുമായി രുന്നു. പ്രശസ്തനായ മൂത്തേടത്ത് ഇട്ടിരവി നമ്പൂതിരി തന്നെ ഉദാഹ രണം. ഇട്ടിരാരിച്ചമേനോൻ, ഇട്ടീരിപ്പണിക്കർ തുടങ്ങി നായർമാരിലും *ഇട്ടി* പേരിനോടു ചേർന്നു വരുന്നവരുണ്ട്. യാത്രക്കളിയിലെ *ഇട്ടിക്കണ്ടപ്പൻ* എന്ന കഥാപാത്രം ഒരു നാടുവാഴിയാണെന്നാണ് വയ്പ്.

എങ്കിൽ *ഇട്ടി*യെ ഒരു വിശേഷണ പദമായി കണക്കാക്കാമോ? പക്ഷേ അത്തരം വിശേഷണങ്ങൾക്ക് നിയതമായ ഒരർത്ഥം കാണും. ഉദാഹര ണത്തിന് രാമൻകുട്ടിയിലെ *കുട്ടി*, കൊച്ചവറാനിലെ *കൊച്ച്*, കേശവൻ കുഞ്ഞ്, കുഞ്ഞോനാച്ചൻ, കുഞ്ഞന്നാമ്മ മുതലായവയിലെ *കുഞ്ഞ്* മുത ലായവയെല്ലാം ഓമനത്വം സൂചിപ്പിക്കാൻവേണ്ടി ചേർത്തിട്ടുള്ളവയാ ണെന്നു മനസ്സിലാക്കാം. എന്നാൽ ഇട്ടിക്ക് അപ്രകാരം യാതൊരു അർത്ഥ കല്പനയും കാണുന്നില്ല.

നിഘണ്ടു പ്രകാരം *ഇട്ടി* എന്നാൽ ഈർട്ടി അഥവാ യഷ്ടി എന്ന ഒരാ യുധമാണ്. ഇതൊരു പേരിന്റെ വിശേഷണമായി വരിക എന്നതിനു യുക്തിഭംഗവുമുണ്ട്.

ചരിത്രപരമായി *ഇട്ടി* സ്ത്രീയാണെന്നാണ് അടുത്ത വിശേഷത. *ഉണ്ണി* എന്ന ജാതിയിൽപ്പെട്ടവരുടെ സ്ത്രീകളാണ് *ഇട്ടി* എന്നറിയപ്പെടുന്നത്. എന്നാൽ കൊച്ചിടിക്കാളിയിലെ (കൊച്ച്+ ഇട്ടി+കാളി) *ഇട്ടി*ക്ക് ഉണ്ണിയു മായി ഒരു ബന്ധവുമില്ല. 14-15 ശതകങ്ങളിൽ വിരചിതമായ *ഇട്ടിയച്ചീ കടാക്ഷ ദശകം* എന്ന മണിപ്രവാള കൃതിയിലെ നായികയ്ക്കും ഉണ്ണി യുമായി ബന്ധമില്ല. കുന്നംകുളം ഭാഗത്തെ നസ്രാണി സ്ത്രീകളുടെ

ഇടയിൽ ഇട്ട്യന്നം (ഇട്ടി + അന്നം) എന്ന പേര് നിലവിലുണ്ട്. അവർക്കും ഉണ്ണിയുമായി ബന്ധമില്ല. ചുരുക്കത്തിൽ *ഇട്ടി*യുടെ ചരിത്രപരമായ ഈ നിലയും അവിടെ പ്രസക്തമാകുന്നില്ല.

*ഇട്ടി* എന്നതിന് അവിവാഹിത എന്നൊരർത്ഥം *ശബ്ദതാരാവലി*യിൽ കൊടുത്തിട്ടുണ്ട്. ഇട്ടുണ്ണൂലിക്ക് ഈ വിശേഷണം ചേരുമായിരിക്കും. എന്നാൽ 17-ാം നൂറ്റാണ്ടിൽ കേരള ക്രൈസ്തവരുടെ *ജാതിക്കു തലവനാ*യിരുന്ന ഇട്ടിക്കുരിയത് അർക്കദ്യക്കോന് ഇതു ചേരുകില്ല. *ഇട്ടി* ഉണ്ണി ജാതിയിൽപ്പെട്ട സ്ത്രീയാണെങ്കിൽ കുഞ്ചൻ നമ്പ്യാർ വർണ്ണിക്കുന്ന ഇട്ടുണ്ണി (ഇട്ടി + ഉണ്ണി) എന്ന സ്ത്രീരത്നം ആരാണ്? വീണ്ടും ഇട്ടി ചരിതം സങ്കീർണ്ണമാകുന്നു.

പക്ഷേ ഇത്ര വിശാലമായ രീതിയിൽ വിവിധ ജാതിക്കാരുടെ ഇടയിൽ സ്ത്രീപുരുഷന്മാർക്ക് *ഇട്ടി* എന്ന പദം പേരിനൊപ്പം വന്നത് തള്ളിക്കളയാനാവില്ല. ആ പദത്തിന് അനുയോജ്യമായ എന്തെങ്കിലും അർത്ഥമോ പ്രാധാന്യമോ തീർച്ചയായും ഉണ്ടായിരുന്നിരിക്കണം. കാലാന്തരത്തിൽ ഇത് ഓർമ്മയിൽ നിന്നും വിട്ടുപോയത് ആവാനും മതി.

നമ്പൂതിരിമാർ *ഇഷ്ടി* എന്ന സംസ്കൃത പദത്തിന് തത്ഭവമായി *ഇട്ടി* എന്നു പ്രയോഗിക്കാറുണ്ട്. *ഇഷ്ടി* എന്നാൽ *യാഗം* എന്നാണർത്ഥം. യാഗവും ഇട്ടിയുമായി ബന്ധമുണ്ടോ?

*ഇട്ടി* എന്ന പേരിന് സൂര്യനുമായി ബന്ധമുണ്ടോ? ഈ പദത്തിന് അർത്ഥം സൂര്യനെന്നല്ലെങ്കിലും ഇങ്ങനെയൊരു സംശയത്തിന് ഇടനൽകുന്ന രണ്ടു കാരണങ്ങളുണ്ട്. ജാതി ഹിന്ദുക്കളുടെ ഇടയിൽ പുരുഷന്മാർക്ക് *ഇട്ടി* എന്ന് പേരിനൊപ്പം വരുന്നത് *സൂര്യൻ* എന്നർത്ഥമുള്ള വാക്കുകൾക്ക് മുമ്പിലാണ് (ഇട്ടിരാരിച്ചൻ = ഇട്ടി + രവി + അച്ചൻ ആണല്ലോ) എന്നതാണ് അവയിൽ ആദ്യത്തേത്.

രണ്ടാമതായി, നസ്രാണികളുടെ ഇടയിൽ *ഇട്ടി* എന്ന പദം ചേർത്തുള്ള പേരുകൾക്ക് ഏറ്റവും പ്രചാരമുള്ളത് കുന്നംകുളത്താണ്. കുന്നംകുളം നസ്രാണികൾ സ്വയം *സൂര്യവംശം* എന്ന് അഭിമാനിക്കുന്നുണ്ട്. ആർത്താറ്റു പള്ളിയുടെ അവകാശം നിശ്ചയിക്കാൻ ശക്തൻ തമ്പുരാൻ ചീട്ടിട്ടപ്പോൾ *നസ്രാണികൾ* എന്ന അർത്ഥത്തിൽ *സൂര്യവംശം* എന്നാണ് ചീട്ടിൽ എഴുതിയിരുന്നത് എന്ന് ആർത്താറ്റു പള്ളിപ്പാട്ടിൽ കാണുന്നു. നസ്രാണി വനിതകൾക്ക് *ഇട്ടി* ചേർത്തു പേരുള്ളത് കുന്നംകുളത്താണ്.

*ഇട്ടി*യെപ്പറ്റി ഇനി പറയേണ്ടത് ഭാഷാശാസ്ത്രജ്ഞരും ചരിത്ര ഗവേഷകരുമാണ്. അതുവരെ *ഇട്ടി* ഒരു കീറാമുട്ടിയായി തുടരും.

(*വിശ്വസ്നേഹദർശനം, ഓഗസ്റ്റ്, 2008*)

# 9

# നസ്രാണി ഐക്കണോഗ്രഫി

*ഐക്കൺ* എന്ന ഗ്രീക്ക് വാക്കിന് ഇമേജ് അഥവാ പ്രതിരൂപം എന്നു മാത്രമാണ് വാച്യാർത്ഥം. പക്ഷേ പ്രയോഗത്തിൽ *വിശുദ്ധ രൂപങ്ങൾ* എന്നാണ് ഐക്കൺ ഇന്ന് വിവക്ഷിക്കപ്പെടുന്നത്. ഈയർത്ഥത്തിൽ ഐക്കണോഗ്രാഫിയെ *പവിത്രകലാസങ്കേതം* എന്നു പരാമർശിക്കുന്നതിൽ തെറ്റില്ല.

ക്രൈസ്തവസഭയുടെ ആദ്യ നൂറ്റാണ്ടുകളിൽത്തന്നെ ഐക്കണോഗ്രാഫിയും ആരംഭിച്ചു. ആദ്യകാല ക്രൈസ്തവസഭയുടെ ചിഹ്നമായ മത്സ്യങ്ങളെ ഐക്കണുകളുടെ ആദ്യരൂപമായി കണക്കാക്കാം. റോമാ സാമ്രാജ്യത്തിലെ സഭകളിൽ ഐക്കണോഗ്രഫി ക്രിസ്തുആദ്യ സഹസ്രാബ്ദത്തിൽ വളരെയധികം വികസിച്ചു. ഐക്കണുകളുടെ ഉപയോഗം വർദ്ധിച്ച് അവയ്ക്ക് വിശുദ്ധ പരിവേഷം നൽകുന്ന നില വരെയെത്തി. ഇതിനെതിരെ *ഐക്കണോക്ലസ്റ്റ്* അഥവാ *വിഗ്രഹഭംഞ്ജനം* എന്ന ഒരു പ്രസ്ഥാനം തന്നെ എട്ട് ഒൻപത് നൂറ്റാണ്ടുകളിൽ റോമാ സാമ്രാജ്യത്തിൽ ഉടലെടുത്തു.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ ഐക്കണോഗ്രഫി വേദശാസ്ത്ര പശ്ചാത്തലത്തോടെ വളർന്നു വികസിച്ചു. ഇന്ന് ബൈസന്റൈൻ സഭകളുടെ സഭാശാസ്ത്ര വിജ്ഞാനീയത്തിന്റെ അവിഭാജ്യ ഘടകമാണ് ഐക്കണുകൾ. ഐക്കണുകളുടെ വേദശാസ്ത്രത്തെയും ചരിത്രത്തെയും പറ്റി വളരെ ഗഹനമായ പഠനങ്ങൾ ബൈസന്റൈൻ സഭകളിൽ നടക്കുന്നുണ്ട്. എന്തിനധികം! വി. ത്രിത്വത്തിന്റെ പ്രശസ്തമായ ഐക്കൺ വരച്ച അന്ദ്രേ റുബ്ലേവിനെ 1989–ൽ റഷ്യൻ ഓർത്തഡോക്സ് സഭ പരിശുദ്ധനായി പ്രഖ്യാപിച്ചു. ഇന്ന് ഗ്രീക്ക് - റഷ്യൻ സഭകളിലാണ് ഐക്കണോഗ്രഫി ഏറ്റവുമധികം വികസിച്ചിരിക്കുന്നത്.

റോമൻ കത്തോലിക്കാ സഭ നിയതമായ വേദശാസ്ത്ര പശ്ചാത്തലത്തോടുകൂടിയ ഐക്കണോഗ്രഫി അംഗീകരിക്കുന്നുണ്ടെങ്കിലും മദ്ധ്യകാലഘട്ടത്തിലെ യഥാതഥ ചിത്രീകരണശൈലിയാണ് ഇന്നവിടെ മുന്നിട്ടുനിൽക്കുന്നത്. ലിയർണോ ഡാവിഞ്ചി, മൈക്കലാഞ്ചലോ, റംബ്രാന്റ് മുതലായവരുടെ ശൈലിയിലുള്ള ചിത്രങ്ങൾക്കാണ് ഇന്ന് റോമൻ കത്തോലിക്കാ സഭയിൽ മുൻതൂക്കം. പിന്നീടുണ്ടായ പ്രൊട്ടസ്റ്റന്റു സഭകളാകട്ടെ, പരമ്പരാഗത ഐക്കണോഗ്രഫിയെ പൂർണ്ണമായും നിരസിച്ചു. ഇന്ന് ഭാഗികമായെങ്കിലും പ്രൊട്ടസ്റ്റന്റു സഭകൾ അംഗീകരിക്കുന്നത്

യഥാതഥ ചിത്രീകരണത്തെയാണ്. അതും അവയുടെ സഭാപരവും വേദ ശാസ്ത്രപരവുമായ പശ്ചാത്തലം ഒഴിവാക്കിയാണ്.

ഓറിയന്റൽ ഓർത്തഡോക്സ് സഭയിലും ഐക്കണുകൾ ഉണ്ടായി രുന്നു. ബൈസന്റൈൻ സഭകളിലെപ്പോലെ വികസിച്ചില്ലെങ്കിലും സ്വന്ത മായ ഒരു പവിത്രകലാസങ്കേതം അവയും വികസിപ്പിച്ചെടുത്തു. സിറിയ യിലാണ് ക്രൈസ്തവ ഐക്കണോഗ്രഫി ആരംഭമിട്ടതെങ്കിലും ഗ്രീക്ക് ഐക്കണോഗ്രഫിയാണ് വികസനം പ്രാപിച്ചത്. ഗ്രീക്ക് ഐക്കണോഗ്രഫി പിൽക്കാലത്ത് ഓറിയന്റൽ സഭകളുടെ ഐക്കണോഗ്രഫിയെ സ്വാധീ നിച്ചു. ബൈസന്റൈൻ സഭകളുമായി ഏറ്റവും അടുത്ത ബന്ധമുള്ള അർ മീനിയൻ സഭയാണ് ഓറിയന്റൽ ഓർത്തഡോക്സ് കുടുംബത്തിൽ ഐക്കണോഗ്രഫിയിൽ ഏറ്റവും മുന്നിട്ടു നിൽക്കുന്നത്. ഇസ്ലാമിന്റെ വളർ ച്ചയും സമ്മർദ്ദവും പരിമിതപ്പെടുത്തിയെങ്കിലും അന്തോഖ്യൻ - കോപ് റ്റിക് സഭകൾക്കും സ്വന്തമായ ഐക്കണോഗ്രഫിയുണ്ട്. അവയേക്കാൾ ബഹുദൂരം മുന്നിലായ എത്യോപ്യൻ ഐക്കണോഗ്രഫിയിൽ പ്രകടമായ ആഫ്രിക്കൻ കലാസ്വാധീനമുണ്ട്.

പുരാതന സഭകളിൽ സ്വന്തമായ പവിത്രകലാസങ്കേതം വികസി ക്കാത്ത ഏക സഭ മലങ്കരസഭയാണ്. ചരിത്രപരമായ പല സാഹചര്യ ങ്ങളും ഇതിനു കാരണമായി നിരത്താനുണ്ട്. ഒന്നാമതായി, മലങ്കരസഭ 16-ാം നൂറ്റാണ്ടു വരെ ബന്ധപ്പെട്ടു നിന്നിരുന്ന പേർഷ്യൻ സഭ കലാ നീരാസം അനുവർത്തിക്കുന്ന ഒന്നായിരുന്നു. പള്ളിക്കുള്ളിലോ പുറത്തോ മതപരമായ ചിത്രങ്ങളോ ശില്പങ്ങളോ അനുവദിക്കാത്ത ഒരു മത സംസ്കാരമായിരുന്നു പേർഷ്യൻ സഭയ്ക്കുണ്ടായിരുന്നത്. സ്വാഭാവിക മായും ഈ മതപശ്ചാത്തലത്തിൽ മുന്നേറിയ നസ്രാണി സമൂഹം പവി ത്രകലാരൂപങ്ങളിൽ നിന്നും അന്യമായതിൽ അത്ഭുതത്തിനവകാശമില്ല. നസ്രാണി ദേവാലയങ്ങളിലെ തിരുസ്വരൂപങ്ങളുടെ അഭാവത്തിനു പേർ ഷ്യൻ സഭയെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ കുറ്റ പ്പെടുത്തുന്നുണ്ട്.

മറുവശത്ത്, കേരളത്തിന്റെ മുഖ്യധാരാ മതസങ്കൽപ്പം വിപരീതദിശ യിലാണ് മുന്നേറിയത്. ക്ഷേത്രശില്പങ്ങളും ചിത്രങ്ങളും ബ്രാഹ്മണമത ത്തിനു കീഴിൽ കേരളത്തിൽ വളർന്നു വികസിക്കുകയായിരുന്നു. ഒരേ ശില്പികളായിരുന്നു കേരളത്തിൽ ക്ഷേത്രങ്ങളും നസ്രാണിപള്ളികളും പണിതിരുന്നത്. അത്തരമൊരു സാഹചര്യത്തിൽ പ്രാദേശിക കലാസങ്കേ തത്തിന്റെ ക്രൈസ്തവ രൂപഭാവങ്ങൾ നസ്രാണി പള്ളികളിൽ ഉൾപ്പെ ടുവാനുള്ള സാഹചര്യം വളരെയധികമായിരുന്നു. പക്ഷേ അപ്രകാരം സംഭവിച്ചതായി കാണുന്നില്ല.

ഇതിനു പേർഷ്യൻ സഭയുടെ വേദശാസ്ത്രം ഒരു പരിധി വരെ കാരണമാണെങ്കിലും മനഃപൂർവമായ ഒരു നസ്രാണി പ്രതിരോധം ഇതിനു പിറകിലില്ലേയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ജാതിപരമായി ബ്രാഹ്മണമതവുമായി ഇഴുകിച്ചേർന്നു കഴിയുന്ന നസ്രാണി സമൂഹത്തിൽ തീർച്ചയായും മുഖ്യധാരാമതത്തിന്റെ സ്വാധീനം ഉണ്ടാകും. ഇത്തരമൊരു സ്വാധീനം ബ്രാഹ്മണ പൗരോഹിത്യത്തിന്റെ നുഴഞ്ഞുകയറ്റത്തിനും ആത്യന്തികമായി നസ്രാണി മതത്തിന്റെ അന്ത്യത്തിനും വഴിതെളിക്കും. മറ്റു പല മതങ്ങളെയും പോലെ നസ്രാണി മതവും ബ്രാഹ്മണമതത്തിന്റെ ഒരു ശാഖയായി അധഃപതിക്കുകയാകും ഫലം. യേശുക്രിസ്തുവും പരിശുദ്ധന്മാരും ഒരു പക്ഷേ ആ മതത്തിലെ ഉപദേവതമാരായി അവരോധിക്കപ്പെടാനും മതി. ശൈവമത പ്രചാരകനായ മാണിക്കവാചകരുടെ പ്രവർത്തനങ്ങളുടെ അനന്തരഫലത്തെപ്പറ്റി സജീവമായ സ്മരണകൾ നിലനിന്നിരുന്ന നസ്രാണികൾ ഈ അപകടത്തെപ്പറ്റി തികച്ചും ബോധവാന്മാരായിരുന്നിരിക്കണം. അത്തരം ഒരു സാഹചര്യം ഒഴിവാക്കാൻ പേർഷ്യൻ സഭാപാരമ്പര്യത്തിന്റെ പിൻബലത്തോടെ നസ്രാണികൾ ബോധപൂർവമായ ഒരു പ്രതിരോധനിര തീർത്തതാവാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല.

പോർട്ടുഗീസുകാരോടൊപ്പം എത്തിയ റോമൻ കത്തോലിക്കാ സഭയുടെ അധിനിവേശകാലത്ത് അവർ ചിത്രങ്ങളും ശില്പങ്ങളും നസ്രാണികളുടെ ഇടയിൽ പ്രചരിപ്പിക്കുകയും അടിച്ചേൽപ്പിക്കുകയും ചെയ്തു. ഈ പ്രചരണകോലാഹലങ്ങളും അവയോടൊപ്പം പ്രചരിപ്പിച്ച ചില തിരുസ്വരൂപങ്ങളെപ്പറ്റിയുള്ള അത്ഭുതകഥകളും നസ്രാണി മനസിൽ ഇവയ്ക്ക് അംഗീകാരം നേടിക്കൊടുത്തു. ചിത്രശില്പബഹുലമായ നമ്പൂതിരി മതത്തിന്റെ സാമീപ്യവും ഇതിനു കാരണമായി. ചുരുങ്ങിയ കാലംകൊണ്ട് നസ്രാണി ദേവാലയങ്ങൾ ചിത്രങ്ങൾകൊണ്ടും തിരുസ്വരൂപങ്ങൾ കൊണ്ടും നിറഞ്ഞു. പോർട്ടുഗലിൽ നിന്നും ഇറക്കുമതി ചെയ്തവയായിരുന്നു മലങ്കരയിലെ ആദ്യകാല ചിത്രങ്ങളും തിരുസ്വരൂപങ്ങളും. പിന്നീട് കൊച്ചി കേന്ദ്രമാക്കി യൂറോപ്യൻ കലാസങ്കേതത്തിലുള്ള ചിത്ര-ശില്പ നിർമാണം ആരംഭിച്ചു. പോർട്ടുഗീസുകാരിൽ നിന്നും തൊഴിൽത്തഴക്കം ലഭ്യമായ ഇവരാണ് പിന്നീട് 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെയും കേരളത്തിലെ പള്ളിചിത്രങ്ങളുടെ മുഴുവൻ രചയിതാക്കൾ. മഞ്ഞുമ്മേൽ പെയ്ന്റർമാരെന്നാണ് ഇവർ പൊതുവെ അറിയപ്പെട്ടു വന്നത്.

1653-ലെ കൂനൻകുരിശു സത്യത്തോടെ *കേപ്പായുടെ മാർഗ്ഗം* നസ്രാണികൾ നിരസിച്ചെങ്കിലും റോമൻ കത്തോലിക്കർ പ്രചരിപ്പിച്ച തിരുസ്വരൂപങ്ങളോടുള്ള അഭിനിവേശം നസ്രാണികളിൽ കെട്ടടങ്ങിയില്ല. റോമൻ കത്തോലിക്കാ ഭരണകാലത്തെ നിർമിതികൾ കൂടാതെ കൂനൻകുരിശിനു

ശേഷവും നസ്രാണികൾ പുതിയ തിരുസ്വരൂപങ്ങൾ നിർമ്മിച്ചതിനു രേഖകളുണ്ട്. 18-ാം നൂറ്റാണ്ടിലെ അന്ത്യോഖ്യൻ മെത്രാന്മാരുടെ നിശിതമായ വിഗ്രഹഭംഞ്ജനവും 19-ാം നൂറ്റാണ്ടിലെ പ്രൊട്ടസ്റ്റന്റു കോലാഹലവും കഴിഞ്ഞ് 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനകാലത്തുപോലും ഈ തിരുസ്വരൂപങ്ങൾ നിലനിന്നിരുന്നു എന്നത് ചുരുങ്ങിയ കാലംകൊണ്ട് ഇവ നസ്രാണി മനസിനെ എത്രമാത്രം സ്വാധീനിച്ചിരുന്നു എന്നതിന്റെ തെളിവാണ്. ഇന്നും ചേപ്പാട്, പുത്തൻകാവ് മുതലായ പള്ളികളിൽ ഈ തിരുസ്വരൂപങ്ങൾ നശിപ്പിച്ചുകളയാതെ സൂക്ഷിച്ചിട്ടുണ്ട്.

കൂനൻകുരിശു സത്യത്തെ തുടർന്ന് നസ്രാണികൾക്ക് സഭാശാസ്ത്രപരമായ ദിശാബോധം നൽകിയ മാർ ഈവാനിയോസ് ഹദിയള്ളാ സ്വരൂപങ്ങളെ നിരാകരിച്ചു എങ്കിലും ചിത്രങ്ങളുടെ ഉപയോഗം അനുവദിച്ചു. പിന്നീട് 1748-ൽ ബസ്രയിൽ നിന്നും വന്ന മാർ ഈവാനിയോസ് ആകട്ടെ തന്റെ പ്രവർത്തനംകൊണ്ട് *വിഗ്രഹഭംഞ്ജകൻ* എന്ന വിശേഷണത്തിനു തന്നെ അർഹനായി. ഇവയ്ക്കൊന്നിനും റോമൻ കത്തോലിക്കർ പ്രചരിപ്പിച്ച പവിത്ര കലാസങ്കേതത്തെ മാറ്റിമറിക്കാനായില്ല. ചിത്രങ്ങൾ അനുവദിച്ചെങ്കിലും മാർ ഈവാനിയോസ് ഹദിയള്ളായ്ക്കോ പിൻഗാമികൾക്കോ പോർട്ടുഗീസ് കലാസങ്കേതത്തിന്റെ സ്ഥാനത്ത് ഒരു സുറിയാനി കലാസങ്കേതത്തെ പ്രതിഷ്ടിക്കാനായില്ല എന്നതാണ് ഇതിനു കാരണം.

20-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ യാതൊരു മാനദണ്ഡവുമില്ലാത്ത ചിത്രരചനകളാണ് നസ്രാണിപ്പള്ളികളിൽ അരങ്ങേറിയത്. ചുരുങ്ങിയത് ജസ്യൂട്ടുകൾ പ്രചരിപ്പിച്ച റോമൻ കത്തോലിക്കാ സങ്കേതമെങ്കിലും അനുവർത്തിച്ചു വന്നവരായിരുന്നു മഞ്ഞുമ്മേൽ പെയിന്റർമാർ. അവരെയെല്ലാം പിൻതള്ളി ചിത്രരചന അറിയാവുന്നവരെല്ലാം നസ്രാണി പള്ളി ചിത്രീകരണത്തിൽ ചേക്കേറി. യാതൊരു മാനദണ്ഡവുമില്ലാത്ത ഈ ചിത്രീകരണ കോലാഹലത്തിന്റെ അനന്തരഫലമാണ് *മസിലുപിടിച്ചു നിൽക്കുന്ന* യോഹന്നാൻ സ്നാപകനെയൊക്കെ പല മദ്ബഹാകളിലും ഇന്നു കാണേണ്ടി വരുന്നത്. പവിത്രകലാസൃഷ്ടിക്ക് ഒരു രീതിശാസ്ത്രം നൽകുന്നതിൽ സഭ ശ്രദ്ധിച്ചിട്ടില്ല എന്നതാണ് ഇതിനു കാരണം. സമീപകാലത്ത് ബൈസന്റൈൻ ഐക്കണോഗ്രാഫി പ്രചരിപ്പിക്കാൻ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നിവർ നടത്തിയ ശ്രമം അവരുടെ ശിഷ്യന്മാർത്തന്നെ നിർദ്ദയം പരാജയപ്പെടുത്തുകയും ചെയ്തു.

ഈ കലാസങ്കേത ചരിത്രത്തിലൊരിടത്തും നസ്രാണികൾക്ക് തനതായ ഒരു പവിത്രകലാ സങ്കേതമുണ്ടായിരുന്നോ എന്ന് വിശകലനം

ചെയ്യാൻ ആരും മിനക്കെട്ടില്ല. പോർട്ടുഗീസ് പൂർവകാലഘട്ടത്തിൽ നസ്രാണികളുടേതായി ഒന്നുമില്ലായിരുന്നു എന്ന മുൻവിധിയോടെയാണ് ചരിത്രത്തെ സമീപിക്കുന്നത്. ഉദാഹരണത്തിനു പ്രസിദ്ധമായ പേർഷ്യൻ കുരിശുകൾ എടുക്കാം. നിശ്ചയമായും പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള നിർമിതികളാണവ. അവയിലെ സുറിയാനി /പാഹ്ലവി ലിഘിതങ്ങൾ മൂലം ആദ്യകാല ചരിത്രകാരന്മാർ അവയെ *പേർഷ്യൻ കുരിശുകൾ* എന്നു വിളിച്ചു. പക്ഷേ അവയ്ക്കു സമാനമായ കുരിശുകൾ പേർഷ്യയിൽ ഉണ്ടായിരുന്നോ എന്നന്വേഷിക്കാൻ ആരും മിനക്കെട്ടില്ല. താമരയും പ്രാവും ചേർന്ന ഈ നിർമിതികൾ കുരിശിന്റെ ഒരു നസ്രാണി വികസനമാണോയെന്നു പരിശോധിക്കാനും ആരും ഇതഃപര്യന്തം ശ്രമിച്ചില്ല. കുരിശും കുരിശിന്റെ അലങ്കാരങ്ങളും പേർഷ്യൻ സഭയ്ക്കു നിഷിദ്ധമല്ലായിരുന്നു. ആ വേദശാസ്ത്ര പശ്ചാത്തലത്തിൽ നിന്നുകൊണ്ട് ഇന്ത്യൻ സഭയ്ക്ക് സ്വന്തമായ ഒരു കുരിശിന്റെ മാതൃക രൂപപ്പെടുത്തുവാനുള്ള സാമഗ്രികൾ കൈവശമുണ്ടായിരുന്നു. പ്രത്യേകിച്ചും ഭീമാകാരങ്ങളായ കരിങ്കൽ കുരിശുകൾ ബുദ്ധമതത്തിൽ നിന്നും സ്വാംശീകരിച്ച കമഴ്ത്തിവെച്ച താമരയ്ക്കുള്ളിൽ സ്ഥാപിച്ച നസ്രാണി പാരമ്പര്യത്തിന്റെ പശ്ചാത്തലത്തിൽ ഇതിനുള്ള സാദ്ധ്യത വളരെയധികമാണ്. ഇതേപോലെ തന്നെ നിരണം പള്ളിയുടെ മാമോദീസാതൊട്ടിയിൽ കൊത്തിയിരിക്കുന്ന അനന്യദൃശ്യമായ കുരിശും പഠന വിധേയമാക്കിയിട്ടില്ല.

പേർഷ്യൻ കുരിശിനു മറ്റൊരു ദൗർഭാഗ്യവും വന്നുചേർന്നു. 1980–കളിൽ കേരളത്തിലെ സിറിയൻ റോമൻ കത്തോലിക്കർക്കിടയിൽ കൊടുങ്കാറ്റുയർത്തിയ ആരാധനാക്രമ വിവാദത്തിൽ ഈ കുരിശ് ബലിയാടായി. റോമൻ കത്തോലിക്കരിലെ ലത്തീൻക്രമ പക്ഷപാതികൾ മറുഭാഗം ദേശീയ തനിമയായി ഉയർത്തിക്കാട്ടിയ പേർഷ്യൻ കുരിശിനെ *മാനി* എന്ന പേർഷ്യൻ വേദവിപരീതിയുമായി ബന്ധപ്പെടുത്തി അക്രൈസ്തവമായി മുദ്ര കുത്തി. ലോകത്തിലെ മാണിക്കേയൽ മതപണ്ഡിതരാരും മാനിക്ക് ഒരു കുരിശുണ്ടായിരുന്നതായി സൂചിപ്പിക്കുന്നില്ല എന്ന വസ്തുത സൗകര്യപൂർവ്വം ലത്തീൻവാദികൾ വിസ്മരിച്ചു. ഇരു കൂട്ടരും ഈ കുരിശിന് ഒരു ഇന്ത്യൻ പശ്ചാത്തലമുണ്ടോയെന്നു പരിശോധിക്കാൻ മിനക്കെട്ടുമില്ല.

സ്വന്തമായി ചില ക്രൈസ്തവ പ്രതീകങ്ങളെ സാംശീകരിക്കുവാനുള്ള ചില ശ്രമങ്ങളും ഇതിനിടയിൽ നടന്നിട്ടുണ്ട്. ഉദാഹരണത്തിന് പ. ത്രിത്വത്തെ പ്രതീകവൽക്കരിക്കുന്ന *സമഭുജ ത്രികോണത്തിനുള്ളിൽ തുറന്നിരിക്കുന്ന കണ്ണ്* പഴയസെമിനാരി, നിരണം പള്ളി എന്നിവിടങ്ങളിലെ *മെസികിൻ സബിനാ*യിൽ ആലേഖനം ചെയ്തിട്ടുണ്ട്. മുകളിൽ പറഞ്ഞ രണ്ടിന്റെയും നിർമാണവുമായി ബന്ധമുള്ള പ. ഗീവർഗീസ് ദ്വിതീയൻ

ബാവായുടെ ഒരു പത്രസീനിലും ഈ ചിഹ്നം തയ്ച്ചിരുന്നു. എസേനിയൽമാരിൽ നിന്നും ക്രൈസ്തവലോകത്തിനു ലഭിച്ച ഈ ചിഹ്നം എങ്ങനെ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ശ്രദ്ധയിൽപ്പെട്ടെന്നു നിശ്ചയമില്ല. പക്ഷേ പിന്നീടാരും അത് പിൻതുടരുന്നതായി കാണുന്നുമില്ല.

സ്വന്തമായ ഒരു പവിത്രകലാശൈലി രൂപപ്പെടുത്താനുള്ള അടിസ്ഥാന ഘടകങ്ങൾ നസ്രാണികൾക്കുണ്ടായിരുന്നു എന്നതാണ് യാഥാർത്ഥ്യം. ഉദാഹരണത്തിന് മാർത്തോമ്മാ ശ്ലീഹായെ പരിഗണിക്കാം. മാർത്തോമ്മാ ശ്ലീഹായുടെ അപദാനങ്ങളെ വിവരിക്കുന്ന *ആക്ടാ തോമ്മാ* നസ്രാണികൾക്ക് സുപരിചിതമായിരുന്നു. അതിൽ നിന്നും രൂപംകൊണ്ട *മാർഗ്ഗംകളി* എന്ന അനുഷ്ടാനകലയും അവർക്കുണ്ടായിരുന്നു. പക്ഷേ ഇവയെ ബന്ധിപ്പിക്കുന്ന ഒരു ചിത്രകലാശൈലി രൂപംകൊണ്ടില്ല. മാർത്തോമ്മാ ശ്ലീഹായെപ്പറ്റിത്തന്നെ സുന്ദരമായൊരു നസ്രാണി സങ്കൽപ്പം നിലവിലുണ്ട്. അതനുസരിച്ച് ആശാരിമട്ടവും വേദപുസ്തകചുരുളും വടിയുമേന്തിയാണ് മാർത്തോമ്മാശ്ലീഹാ കേരളത്തിലെത്തിയത്. അതോടൊപ്പം ലൂക്കോസ് ഏവൻഗേലിസ്ഥാ വരച്ച ദൈവമാതാവിന്റെയും ശിശുവിന്റെയും ചിത്രവും ഉണ്ടായിരുന്നതായും പാരമ്പര്യം പറയുന്നു.

നസ്രാണി പാരമ്പര്യം ഇന്ത്യൻ ദേവതകളോടൊപ്പം മാർത്തോമ്മാ ശ്ലീഹായ്ക്കും യാത്രയ്ക്കായി ഒരു മൃഗത്തെ സങ്കൽപ്പിച്ചു നൽകിയിട്ടുണ്ട്. മയിലാണ് മാർത്തോമ്മാശ്ലീഹായുടെ വാഹനം. ഈ പാരമ്പര്യത്തിന്റെ അടിസ്ഥാനത്തിലാണ് പുരാതന ദേവാലയങ്ങളിലും കൽക്കുരിശുകളുടെ മണ്ഡപങ്ങളിലും മയിലിനെ കൊത്തിവച്ചിരിക്കുന്നത് എന്നാണ് ചരിത്രമതം. പക്ഷേ ഈ പാരമ്പര്യങ്ങളെ മാർത്തോമ്മാ ശ്ലീഹായുടെ ചിത്രീകരണത്തിൽ സങ്കലനം ചെയ്യുന്നതിൽ നസ്രാണികൾ പരാജയപ്പെട്ടു. അറിവിൽപെട്ടിടത്തോളം ദേവലോകം അരമനയിൽ പ. മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പു സ്ഥാപിച്ചിരിക്കുന്ന പേടകത്തിലുള്ള ഒരൊറ്റ കൊത്തുപണി മാത്രമാണ് ഈ സങ്കൽപ്പത്തിനു ദൃശ്യാവിഷ്ക്കരണം നൽകിയിരിക്കുന്നത്.

മാർ ഗീവർഗീസ് സഹദായുടെ ചിത്രവും വ്യത്യസ്തമല്ല. സർപ്പ നിഗ്രഹനായിയാണ് മാർ ഗീവർഗീസ് സഹദാ നസ്രാണി മനസ്സിൽ കുടിയിരിക്കുന്നത്. ലോകത്തിലെ മറ്റൊരു പാരമ്പര്യത്തിലും മാർ ഗീവർഗീസ് സഹദായും പാമ്പുമായി ബന്ധപ്പെടുത്തിയ ഐതിഹ്യങ്ങളൊന്നുമില്ല. കേരളത്തിൽ മാർ ഗീവർഗീസ് സഹദായെയും പാമ്പിനെയും ചിത്രീകരിച്ചിരിക്കുന്ന ഒരൊറ്റ രചന പോലുമില്ല. ഉള്ളവയെല്ലാം പാശ്ചാത്യമായ മാർ ഗീവർഗീസ് സഹദായും വ്യാളിയും ഉൾപ്പെടുന്ന ചിത്രങ്ങൾ മാത്രമാണ്.

മലങ്കര സഭാപിതാക്കന്മാരുടെ ചിത്രരചനയ്ക്കു പ്രത്യേകമായ നിഷ്കർഷകളൊന്നും സഭ നൽകിയിട്ടുമില്ല, പാലിക്കുന്നുമില്ല. എപ്പിസ്ക്കോപ്പന്മാർ, മെത്രാപ്പോലീത്താമാർ, മലങ്കര മെത്രാപ്പോലീത്താമാർ, കാതോലിക്കാമാർ ഇവരെ ചിത്രങ്ങളിൽ തിരിച്ചറിയുവാനുള്ള സംജ്ഞകളൊന്നും സഭ നിർവചിച്ചിട്ടില്ല. അപ്രകാരം ഒരു നിർവചനത്തിനുള്ള കാലം അതിക്രമിച്ചിരിക്കുകയാണ്.

അതേപോലെതന്നെ സഭാപിതാക്കന്മാരെ അവരുടെ പ്രവർത്തന മേഖലകൾക്കനുസൃതമായി തിരിച്ചറിയുവാനും പ്രതീകങ്ങൾ രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. അത്ഭുതപ്രവർത്തകരായ പ. പരുമല തിരുമേനി, പ. പാമ്പാടി തിരുമേനി, പ. കല്ലാശ്ശേരി ബാവാ തുടങ്ങിയവരടങ്ങുന്ന മറ്റൊരു ഗണവും, ഭരണശേഷി തെളിയിച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മഹാനായ വട്ടക്കുന്നേൽ ബാവാ, തോമ്മാ മാർ ദീവന്നാസ്യോസ് തുടങ്ങിയവരടങ്ങുന്ന മറ്റൊരു ഗണവും അക്ഷരങ്ങളിലൂടെ സഭാസേവനം നടത്തിയ കായംകുളം ഫീലിപ്പോസ് റമ്പാൻ, പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് ആറാമൻ, പ. ഔഗേൻ ബാവാ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, സഭാകവി സി. പി. ചാണ്ടി തുടങ്ങിയവരടങ്ങിയ മൂന്നാമതൊരു ഗണവും, പീഡകളനുഭവിച്ച മഹാനായ മാർത്തോമ്മാ ഒന്നാമൻ, വലിയ മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് തുടങ്ങിയവരടങ്ങിയ നാലാമതൊരു ഗണവും തമ്മിൽ തിരിച്ചറിയാവുന്ന പ്രത്യക്ഷ പ്രതീകങ്ങൾ വികസിപ്പിക്കേണ്ടിയിരിക്കുന്നു. ഇവരിൽ പലരും ഒന്നിലധികം ഗണങ്ങളിൽ ഉൾപ്പെടുമ്പോൾ ഈ പ്രതീകങ്ങളെ സങ്കലനം ചെയ്യാനും സാധിക്കണം.

മലങ്കരസഭയ്ക്ക് സ്വന്തമായ ഒരു ഐക്കണോഗ്രഫി രൂപപ്പെടുത്തുക ക്ഷിപ്രസാദ്ധ്യമല്ല. പക്ഷേ ദേവാലയാന്തര ചിത്രീകരണത്തിന് കർശനമായ ഒരു നിയന്ത്രണം ഉടൻ ഏർപ്പെടുത്തേണ്ടിയിരിക്കുന്നു. പരിമിതമായ തോതിലെങ്കിലും ഒരു പൊതുവായ ചട്ടക്കൂടും ഇവയ്ക്കു നിർദ്ദേശിക്കണം. അതിനു യോഗ്യരും പരിശീലനം ലഭിച്ചവരുമായ മനുഷ്യവിഭവശേഷി ഇന്നു മലങ്കരസഭയ്ക്കുണ്ട്.

(*നസ്രാണി ദേവാലയ വാസ്തുവിദ്യ - സമാഹാരം - ഏപ്രിൽ, 2007*)

# 10

# പാശ്ചാത്യവൽക്കരണവും കമ്മീസും ഇടവകദിനവും

കൊളോണിയൽ യുഗത്തിൽ മാറിമാറിവന്ന യൂറോപ്യൻ അധിനിവേശ ശക്തികളുടെ പ്രഖ്യാപിത ലക്ഷ്യമായിരുന്നു മലങ്കരസഭയെ കീഴ്പ്പെടുത്തൽ. റോമൻ കത്തോലിക്കരും തുടർന്ന് പ്രൊട്ടസ്റ്റന്റുകാരും വിശ്വാസത്തിൽ മാത്രമല്ല കെട്ടിലും മട്ടിലും നസ്രാണികളെ പാശ്ചാത്യവൽക്കരിക്കാൻ ശ്രമിച്ചു. ഇതിന് ഏതു ഹീനമാർഗ്ഗവും സ്വീകരിക്കാൻ അവർ മടിച്ചില്ല.

എന്നാൽ ഇന്ത്യ സ്വതന്ത്രയാവുകയും കാലചക്രഗമനത്തിൽ ബലപ്രയോഗം അസാദ്ധ്യമാവുകയും ചെയ്തതോടെ നവകൊളോണിയലിസം ബൗദ്ധികമായ അധിനിവേശത്തിൽ ശ്രദ്ധയൂന്നി. രാഷ്ട്രീയവും കായികവുമായ അധിനിവേശത്തേക്കാൾ ഫലപ്രദവും ദീർഘകാല ഫലദായകവുമാണ് ബൗദ്ധിക അധിനിവേശം. പ്രത്യക്ഷ ലക്ഷണങ്ങളില്ലാത്തതിനാൽ, ഇത് ക്ഷണിച്ചുവരുത്തുന്ന എതിർപ്പും പരിമിതമായിരുന്നു. പാശ്ചാത്യ കൊളോണിയൽ ശക്തികൾ മൂന്നാംലോകത്തു പ്രയോഗിച്ചുവരുന്ന ഇതേ തന്ത്രമാണ് യൂറോപ്യൻ ക്രിസ്തുമതം – പ്രത്യേകിച്ചും പ്രൊട്ടസ്റ്റന്റുകാർ – മലങ്കരസഭയിൽ ഇന്നു പ്രയോഗിക്കുന്നത്. പ്രത്യക്ഷ്യ ലക്ഷണങ്ങളില്ലാതെ പടർന്നു പിടിച്ചുകൊണ്ടിരിക്കുന്ന പാശ്ചാത്യവൽക്കരണത്തിന്റെ സജീവ സാക്ഷ്യങ്ങളാണ് നസ്രാണി വൈദികർ ഇന്നുപയോഗിക്കുന്ന കാസക്കും, പടർന്നു പിടിക്കുന്ന ഇടവകദിനമെന്ന ജ്വരവും.

പതിനഞ്ചാം നൂറ്റാണ്ടിൽ യൂറോപ്യൻ ശക്തികൾ കേരളത്തിൽ കാലുകുത്തുന്നതിനു മുമ്പു തന്നെ നസ്രാണി വൈദികരുടെ അനൗദ്യോഗിക വേഷം പുറകിൽ *ആലം* എന്ന തൂവാലയുള്ള, അയഞ്ഞ, കുടുക്കില്ലാത്ത *കമ്മീശെ*ന്ന ഒറ്റ കുപ്പായമാണ്. ഒരുപക്ഷേ മലങ്കരസഭയുടെ പേർഷ്യൻ ബന്ധത്തോളം കമ്മീശിനു പഴക്കം കാണാൻ സാദ്ധ്യതയുണ്ട്. മലങ്കര സഭയ്ക്ക് ബന്ധമുണ്ടായിരുന്ന പേർഷ്യൻസഭയുടെ ഫാറാസ് ഭദ്രാസനത്തിലെ വൈദികർ 8-ാം നൂറ്റാണ്ടിൽ വെളുത്ത കുപ്പായം ധരിച്ചിരുന്നതായി രേഖകളുണ്ട്. തീർച്ചയായും ആ പാരമ്പര്യം കേരളത്തിലും നടപ്പിലായി എന്നു വിചാരിക്കുന്നതിൽ യുക്തിഭംഗമില്ല.

ഉദയംപേരൂർ സുന്നഹദോസിനോ ഒന്നര നൂറ്റാണ്ടു കാലത്തെ റോമൻ കത്തോലിക്കാ സഹവാസത്തിനോ കമ്മീശിനെ പടിയിറക്കാനായില്ല.

കൂനൻകുരിശു സത്യത്തിനുശേഷം റോമൻ കത്തോലിക്കാ വിഭാഗത്തിൽ ചേർന്ന കത്തനാർമാരും *കമ്മീശ്* എന്ന പുരാതന വസ്ത്രം മാത്രമാണ് ഉപയോഗിച്ചു വന്നത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ചാവറ കുര്യാക്കോസ് ഏലിയാസച്ചന്റെ കാലത്തു മാത്രമാണ് ഇന്നു റോമൻ കത്തോലിക്കാ വൈദികർ ഉപയോഗിക്കുന്ന, മുൻവശം തുറന്ന, *ളോഹ* ഉപയോഗത്തിൽ വന്നുതുടങ്ങിയതെന്നു ചരിത്രരേഖകളുണ്ട്. കുറഞ്ഞ ഒരു കാലംകൊണ്ട് റോമൻ കത്തോലിക്കാ വിഭാഗത്തിൽ നിന്നും *കമ്മീശ്* അപ്രത്യക്ഷമായി.

1890-കളിൽ മാർത്തോമ്മാ സഭ നിലവിൽ വന്നപ്പോൾ അവരുടെ വൈദികരും പൂർണമായും കമ്മീശാണ് ഉപയോഗിച്ചിരുന്നത്. സാവധാനം *കമ്മീശിനെ* പുറംതള്ളി തൽസ്ഥാനത്ത് ആംഗ്ലിക്കൻ പട്ടക്കാരുടെ *കാസക്ക്* സ്ഥാനം പിടിച്ചു. അതിനു മുമ്പുതന്നെ ആംഗ്ലിക്കൻ സഭയിൽ ചേർന്ന മലയാളി പട്ടക്കാർ കാസക്കാണ് ഉപയോഗിച്ചിരുന്നത്. മാർത്തോമ്മാ സഭയുടെ പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യത്തിന്റെ വളർച്ചയ്ക്കനുസൃതമായി അവരിൽനിന്നും *കമ്മീശ്* അപ്രത്യക്ഷമായിത്തുടങ്ങി. 1950 -കളോടെ മാർത്തോമ്മാ സഭയിൽ നിന്നും കമ്മീശ് പൂർണമായി പുറത്തായി.

റോമൻ കത്തോലിക്കാ സഭയിലും മാർത്തോമ്മാ സഭയിലും യഥാക്രമം *ളോഹയും കാസക്കും കമ്മീശി*നെ പുറംതള്ളിയപ്പോഴും മലങ്കര സഭ പൂർവീകമായ കമ്മീശിൽ ഉറച്ചുനിന്നു. 1960-കളുടെ ആരംഭത്തിൽ പ്പോലും എല്ലാ ശെമ്മാശന്മാരും കത്തനാർമാരും, സ്വന്തവാസസ്ഥലങ്ങൾക്കുള്ളിൽ മെത്രാപ്പോലീത്താമാരും, *കമ്മീശ്* മാത്രമാണ് ധരിച്ചിരുന്നത്. ഒരൊറ്റ സെമിനാരി അദ്ധ്യാപകൻ മാത്രമായിരുന്നു ഇതിനപവാദം.

1970-കളിൽ സ്ഥിതിക്കു മാറ്റം വന്നുതുടങ്ങി. കേരളത്തിനു വെളിയിൽ പഠിച്ച സെമിനാരി അദ്ധ്യാപകരും ഭാഗികമായി ശെമ്മാശന്മാരും കാസക്കിലേക്കു മാറി. എങ്കിലും വൈദികരാകുന്നതോടെ അവരും *കമ്മീശ്* ഉപയോഗിക്കുക എന്നതായിരുന്നു അക്കാലത്തെ പതിവ്. ഇന്ന് ശെമ്മാശന്മാരും വൈദികരിലെ പുതിയ തലമുറയും പൂർണമായും കാസക്കിനടിമകളാണ്. വൈദികസെമിനാരിയിൽ നിന്നും *കമ്മീശ്* അപ്രത്യക്ഷമായെന്നു പറയാം.

പരമ്പരാഗതവും ചിലവു കുറഞ്ഞതും സൂക്ഷിക്കാനും വൃത്തിയാക്കാനും എളുപ്പമുള്ളതും ഉപയോഗിക്കാൻ സുഖകരവുമായ *കമ്മീശിനെ* അസൗകര്യപ്രദവും ചിലവേറിയതുമായ കാസക്ക് പിൻതള്ളിയത് മലങ്കരസഭയിലെ വൈദികശ്രേണിമേലുള്ള പാശ്ചാത്യ അധിനിവേശത്തിന്റെ പ്രത്യക്ഷ ലക്ഷണമാണ്. ഇതിന്റെ കാരണം കണ്ടെത്തുകയും പരിഹാരം നിർദ്ദേശിക്കുകയും ചെയ്യേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

കാസക്ക് വൈദികരിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു അധിനിവേശ ലക്ഷണമാണെങ്കിൽ, നസ്രാണിസമൂഹത്തിൽ മുഴുവൻ പടർന്നുപിടിച്ചു കൊണ്ടിരിക്കുന്ന ഒരു അധിനിവേശ പ്രത്യയമാണ് ഇടവകദിനം. കമ്മീശിനെ പരിത്യജിക്കുന്നതിൽ മലങ്കരസഭയുടെ ദേശീയതയുടെ പ്രശ്നം മാത്രമാണുള്ളതെങ്കിൽ ഇടവകദിനത്തിന്റെ ആവിർഭാവത്തിൽ ഗുരുതരമായ ഒരു വേദശാസ്ത്രപ്രശ്നം കൂടിയുണ്ട്.

ആദ്യമായി ഇടവകദിനം എന്താണെന്ന് പരിശോധിക്കാം. പാശ്ചാത്യ സങ്കൽപമായ *പാരീഷ് ഡേ* ആണ് ഇടവകദിനമായി ഇവിടെ അവതരിപ്പിച്ചത്. ഒരിടവകയിലെ മുഴുവൻ ആളുകളും ഒന്നിച്ചു കൂടുകയും ഒരു ദിവസം ചിലവഴിക്കുകയും ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ആഹ്ലാദിക്കുകയും കൂട്ടായ്മ ശക്തിപ്പെടുത്തുകയും ചെയ്യുന്ന ദിനമാണ് ഇടവകദിനം. ഇതോടൊപ്പം ഇടവകയുടെ വരുമാനം കൂട്ടാൻ കൗതുകവസ്തുക്കളുടെ ലേലവും മറ്റു ചില്ലറ വില്പനകളും ഉണ്ടാകും.

ഇതിനേക്കാൾ ശക്തവും അർത്ഥപുഷ്ടിയുള്ളതുമായ ഇടവകദിനം മലങ്കരസഭയ്ക്കുണ്ട്. നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള ഈ ഇടവകദിനത്തിന് *പെരുന്നാൾ* എന്നാണ് പേര്. ഇടവകയുടെ സ്ഥാപന ദിവസമോ (*കല്ലിട്ട പെരുന്നാൾ*), മദ്ധ്യസ്ഥ പരിശുദ്ധന്റെ പെരുന്നാളോ, മാറാനായ പെരുന്നാളുകളോ മേല്പട്ടക്കാരുടെ ഓർമ്മ ദിവസമോ ഇടവകയുടെ പെരുന്നാളാവാം. നസ്രാണികളുടെ പെരുന്നാൾ സംസ്ക്കാരത്തിനു യൂറോപ്യൻ അധിനിവേശത്തേക്കാൾ പഴക്കമുണ്ട്.

പരമ്പരാഗതമായ പെരുന്നാളിന്റെ ശൈലിയും അനുഷ്ഠാനങ്ങളും ഇടവകക്കാരുടെ കൂടിവരവ് എന്ന ഇടവകദിന സങ്കൽപ്പത്തെ പാശ്ചാത്യ ദർശനത്തിലുപരിയായി സാക്ഷാത്കരിക്കുന്നതായി കാണാം. സങ്കുചിതമായ രീതിയിൽ ഇടവകക്കാരുടെ മാത്രം കൂടിവരവല്ല പെരുന്നാൾ. ഒരു ദേശം മുഴുവൻ സാർവജനീന സമഭാവനയോടെ ഒത്തുചേരുന്ന ഒരു അവസരമാണത്. പെരുന്നാളിന്റെ പരമ്പരാഗത അനുഷ്ഠാനങ്ങൾ പരിശോധിച്ചാൽ ഇത് വളരെ വ്യക്തമാണ്.

പെരുന്നാൾ ചടങ്ങുകൾ വൈകുന്നേരം ആരംഭിക്കുന്നു. പ്രാർത്ഥനയെ തുടർന്ന് ഗംഭീരമായ പ്രദക്ഷിണമാണ്. അങ്ങാടിചുറ്റി, നാടുചുറ്റി നടത്തുന്ന പ്രദക്ഷിണം നാടിനെയും നാട്ടാരെയും അനുഗ്രഹിക്കുന്നു. അതോടൊപ്പം തന്നെ ക്രൈസ്തവ സാക്ഷ്യത്തിന്റെ ഒരു പരസ്യ പ്രഖ്യാപനം കൂടിയാണിത്. ഇതേ തുടർന്ന് മനസ്സിന് ആഹ്ലാദം പകരുന്ന കലാ-കായിക പ്രകടനങ്ങളും കരിമരുന്നുപ്രയോഗവുമാണ്. കലാപ്രകടനങ്ങളിൽ ക്രൈസ്തവവും അക്രൈസ്തവവുമുണ്ടാകും. വാദ്യമേളങ്ങളാണ് ഒഴിച്ചുകൂടാനാവാത്ത മറ്റൊരിനം. ഇത് സന്ധ്യയ്ക്കു മുമ്പുതന്നെ ആരംഭിക്കും.

നൂറ്റാണ്ടുകൾക്കു മുമ്പ് ഇതിനിടയിൽ സുവിശേഷ പ്രസംഗങ്ങളുണ്ടായിരുന്നതായി രേഖകളുണ്ട്.

പിറ്റേന്നു രാവിലെ വി. കുർബാന, മദ്ധ്യസ്ഥ (ധൂപ) പ്രാർത്ഥന, കൈമുത്ത് എന്നിവയ്ക്കുശേഷം പെരുന്നാൾ സദ്യയാണ്. വന്നുകൂടുന്നവർ മുഴുവൻ പങ്കെടുക്കുന്ന പെരുന്നാൾ സദ്യക്കുശേഷം വീണ്ടും പ്രദക്ഷിണവും തുടർന്നു നേർച്ചവിളമ്പും നടത്തുന്നു. അതിനുശേഷം ഇടവകക്കാർ നൽകുന്ന ആദ്യഫലങ്ങൾ ലേലം ചെയ്തു പള്ളിക്കാര്യത്തിൽ മുതൽകൂട്ടുന്നു. പെരുന്നാൾ വരവുകൾ തിട്ടപ്പെടുത്തി പരസ്യപ്പെടുത്തുന്നതോടെ പെരുന്നാൾ ചടങ്ങുകൾക്ക് സമാപനമായി. ഇത്ര വിശദമായ പെരുന്നാൾ ചടങ്ങുകളുടെ അർത്ഥപുഷ്ടിയോ ദർശനമോ സംഭാവന ചെയ്യാനാവാത്ത ഒന്നാണ് ആധുനിക ഇടവകദിനം.

പരമ്പരാഗത പെരുന്നാളുകൾ രൂപകല്പന ചെയ്ത പൂർവികർ എല്ലാവരുടെയും പങ്കാളിത്തം അവയിൽ ഉറപ്പാക്കി ക്രൈസ്തവ സാഹോദര്യവും സർവജനസഹകരണവും ഊട്ടിഉറപ്പിച്ചിരുന്നു. പെരുന്നാളിന്റെ കേന്ദ്രബിന്ദുവായ നേർച്ചസദ്യയുടെ വിഭവസമാഹരണത്തിൽപോലും പൂർണമായ ജനപങ്കാളിത്വം ഉറപ്പാക്കിയിരുന്നു. ഇന്നും നിലനിൽക്കുന്ന പുതുപ്പള്ളി പള്ളിയിലെ *വിറകിടീൽ*, ചന്ദനപ്പള്ളിയിലെ *ചെമ്പെടുപ്പ്* എന്നിവ ഇതിനുദാഹരണങ്ങളാണ്. പെരുന്നാളിന് എട്ടു ദിവസം മുമ്പു നടക്കുന്ന *കൊടിമരമിടീൽ* എന്നത് ഫലപ്രദമായ ഒരു വിളംബരഘോഷയാത്രയാണ്.

നസ്രാണി സംസ്ക്കാരത്തിൽ പെരുന്നാൾ എന്നത് ഏറ്റവും വലിയ കൂടിവരവാണ്. അതിനാലാണ് എല്ലാ കുടുംബാംഗങ്ങളും വിവാഹം ചെയ്തയച്ച പെൺകുട്ടികളും ബന്ധുക്കളും പെരുന്നാളിനെത്തേണ്ടത് ഒരു നിർബന്ധമായി മാറിയത്. യാത്രാസൗകര്യം പരിമിതമായിരുന്ന പഴയകാലത്ത്, പള്ളികളിൽ നിന്നും ദൂരെ ജീവിച്ചിരുന്നവർപോലും പെരുന്നാളിന് നിർബന്ധമായും സകുടുംബം പള്ളിയിലെത്തിയിരുന്നു. പലപ്പോഴും പ്രതിവർഷം പള്ളിയുമായി ബന്ധപ്പെടുന്ന ഏക അവസരവും പെരുന്നാളായിരുന്നു.

കലയെ അക്രൈസ്തവമായി കാണുന്ന വികലമായ പാശ്ചാത്യ പ്യൂരിട്ടൻ ചിന്ത നസ്രാണികളുടെ ഇടയിലെത്തിച്ചത് പത്തൊമ്പതാം നൂറ്റാണ്ടിൽ ആംഗ്ലിക്കൻ മിഷനറിമാരാണ്. അവരുടെയും, അവരെ അനുകരിച്ച അപൂർവം നസ്രാണി വൈദികരുടെയും അസഹിഷ്ണുതയ്ക്ക് ആദ്യം ഇരയായത് പെരുന്നാളുകളാണ്. ഇതോടൊപ്പം പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ സങ്കുചിതമായ സന്യാസ സംസ്ക്കാരത്തിന്റെ വക്താക്കളായ ഏതാനും അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ ആക്രമണത്തിനും പെരുന്നാൾ ഇരയായി.

ഈ പീഡനങ്ങളെ ഒക്കെയും വലിയ പരുക്കേൽക്കാതെ പെരുന്നാൾ അതിജീവിച്ചെങ്കിലും 1920-കളിലെ സാമ്പത്തികത്തകർച്ച പെരുന്നാൾ സദ്യകളെ ഇല്ലായ്മ ചെയ്തു. ആർത്താറ്റ് കുന്നംകുളം, പുതുപ്പള്ളി, ചന്ദനപ്പള്ളി തുടങ്ങിയ അപൂർവം ഇടവകകൾ മാത്രമാണ് ഈ തകർച്ചയെ അതിജീവിച്ചത്.

ഇനി ഇടവകദിനത്തെ പരിഗണിക്കാം. പെരുന്നാളുകളെ *വെട്ടിനിരത്തിയ* പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന് പക്ഷേ അവരോടൊപ്പം ചേർന്ന നസ്രാണിമനസ്സിൽ നിന്നും പെരുന്നാളിനോടുള്ള പ്രതിപത്തി തുടച്ചുമാറ്റാനായില്ല. ഈ ശൂന്യതയെ നീക്കാനാണ് ആർഭാടപൂർണ്ണമായ ക്രിസ്തുമസ് കരോളും ഇടവകദിനവും ആദ്യം ആംഗ്ലിക്കൻ പള്ളികളിലും തുടർന്ന് മാർത്തോമ്മാ സഭയിലും രൂപംകൊണ്ടത്. പെരുന്നാളുകൾ നിലനിന്ന മലങ്കരസഭയ്ക്ക് ഈ പാശ്ചാത്യ പകരക്കാരന്റെ ആവശ്യമില്ലായിരുന്നു. അതിനാൽ ഇടവകദിനം മലങ്കരസഭയിൽ വേരുപിടിച്ചില്ല.

എന്നാൽ പെരുന്നാൾ നടത്തുക സാങ്കേതികമായി സാദ്ധ്യമല്ലാത്ത ബാഹ്യകേരള ഭദ്രാസനത്തിലെ അപൂർവം ചില പള്ളികളിൽ ദശാബ്ദങ്ങൾക്കു മുമ്പുതന്നെ ഇടവകദിനം ഉണ്ടായിരുന്നു. അവയിൽ ഭൂരിഭാഗവും പിൽക്കാലത്ത് പെരുന്നാളുകൾ ആരംഭിച്ചു. അതോടെ ഇടവകദിനം നിർത്തലാക്കുകയോ പെരുന്നാളിൽ ലയിപ്പിക്കുകയോ ചെയ്തു. ഈ കാലഘട്ടങ്ങൾക്കൊക്കെ ശേഷമാണ് കേരളത്തിലെ മലങ്കരസഭയിൽ ഇടവകദിനം അവതരിച്ചത്.

പെരുന്നാളും ഇടവകദിനവും തമ്മിലുള്ള വ്യത്യാസം വളരെ ചെറുതാണ്. പ്രദക്ഷിണം, മദ്ധ്യസ്ഥ പ്രാർത്ഥന മുതലായ ആത്മീയ പ്രസ്ഥാനങ്ങൾക്കൊന്നും ഇടവകദിനത്തിൽ സ്ഥാനമില്ല. വി. കുർബാന ചിലപ്പോൾ കണ്ടെങ്കിലായി. വെടിക്കെട്ടിനും ചെണ്ടമേളത്തിനും പകരം മറ്റു ആധുനിക കലാപരിപാടികൾ സ്ഥാനംപിടിച്ചു.

ഇടവകദിനത്തിന്റെ മുഖ്യപരിപാടി ഒരു ഗംഭീര സദ്യയാണ്. *സ്നേഹവിരുന്നെന്ന* കൃത്രിമത്വം കലർന്ന പേരുള്ള ഈ സദ്യ കൂടാതെയുള്ളത് കൗതുകവസ്തു വില്പനയെന്നു പേരിട്ടു വിളിക്കുന്ന ലേലമാണ്. പ. ഗീവർഗീസ് സഹദായുടെ പെരുന്നാളിന് ഒരു കഷണം കോഴിയിറച്ചി നേർച്ചവിളമ്പുന്നത് *പരിശുദ്ധാത്മാവിനു വിരുദ്ധമായ പാപമായി* കണക്കാക്കുന്നവർക്ക് ഇടവകദിനത്തിനു കോഴിബിരിയാണി തന്നെ വേണമെന്നു നിർബന്ധം. ചുരുക്കത്തിൽ പെരുന്നാൾ ഇടവകദിനമായപ്പോൾ പുറത്തായത് പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതയും ദേശീയതയുമാണ്. ഇവിടെയാണ് വേദശാസ്ത്ര പ്രശ്നം ഉടലെടുക്കുന്നത്. ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ് ഇവ രണ്ടും.

കേരളത്തിലെ പള്ളികളിൽ പെരുന്നാളുകൾ നിലവിലിരിക്കെയാണ് ഇടവകദിനം അവതരിപ്പിച്ചത്. ഇതോടെ പള്ളികളുടെ സാമ്പത്തികഭാരം ഇരട്ടിയായി. ഈ മറവിൽ തന്ത്രപൂർവം പെരുന്നാളിനെ ദുർബലപ്പെടുത്തി. ഇപ്പോൾ പള്ളികളിൽ പരിശുദ്ധനുമില്ല, പെരുന്നാളുമില്ല ഇടവകദിനം മാത്രം എന്ന നിലയിലെത്തി.

ഇതിനു വ്യക്തമായ ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്. ഒരു നൂറ്റാണ്ടിലധികം പഴക്കമുള്ളതും പ്രശസ്തവുമായ ഒരു ദേവാലയത്തിലെ പെരുന്നാൾ സർക്കാർ പ്രാദേശിക അവധി നൽകത്തക്ക രീതിയിൽ വിപുലവും ദേശബന്ധിതവുമായി ആചരിച്ചുവന്നിരുന്നു. ഒരു ദശാബ്ദത്തിലധികം അവിടെ വികാരിത്വം വഹിച്ച പ്രസിദ്ധനായ ഒരു വൈദികൻ അവിടെ ഇടവകദിനം അവതരിപ്പിച്ചു. തന്ത്രപൂർവം വർഷംതോറും പെരുന്നാളിന്റെ പ്രാധാന്യം കുറച്ചുകൊണ്ടുവന്നു. അവസാനം നാമമാത്രമായി – ഒരു വി. കുർബാന മാത്രമായി – പെരുന്നാളിനെ ഒതുക്കി. അതുവരെ പടിപടിയായുള്ള ഈ തമസ്ക്കരണം ഇടവകക്കാരുടെ ശ്രദ്ധയിൽ പെടുത്താതിരിക്കുന്നതിൽ വികാരി വിജയിച്ചു.

ഇത്രയുമായപ്പോൾ ഇടവകക്കാരിൽ ചിലർക്ക് തിരിച്ചറിവുണ്ടായി. പെരുന്നാളിന്റെ തിരിച്ചു വരവിനായി അവർ ശ്രമം തുടങ്ങി. വികാരിയുടെ പേരിനെയും പ്രശസ്തിയേയും മറികടക്കാൻ ഒന്നു രണ്ടു വർഷത്തെ കഠിനാദ്ധ്വാനം വേണ്ടിവന്നെങ്കിലും അവർ വിജയിച്ചു. പെരുന്നാൾ പരമ്പരാഗതരീതിയിൽ പുനഃസ്ഥാപിക്കുകയും ഇടവകദിനത്തെ നാടുകടത്തുകയും ചെയ്തു.

ഈ തിരിച്ചറിവ് മലങ്കരയിലെങ്ങും ഉണ്ടാകണം. പുണ്യവാനും പെരുന്നാളുമില്ലാത്ത പാശ്ചാത്യർക്ക് ഇടവകാംഗങ്ങളുടെ കൂടിവരവിന് ഇടവകദിനം ആവശ്യമുണ്ട്. എന്നാൽ ഇവ രണ്ടിനോടുമൊപ്പം ശ്രേഷ്ടമായ ദേശീയ പാരമ്പര്യം കൂടിയുള്ള നസ്രാണികൾക്ക് പണ്ടുമുതലേ ഇതിനായി പെരുന്നാളുണ്ട്. പാശ്ചാത്യവൽക്കരണത്തിന്റെ കുത്തൊഴുക്കിൽ നഷ്ടപ്പെടുത്തിയ നേർച്ച സദ്യയും കലാപരിപാടികളും പുനഃസ്ഥാപിച്ച് പെരുന്നാൾ യഥാർത്ഥ ഇടവകദിനമായി മാറണം. ആ ദിവസം മുഴുവൻ എല്ലാ ഇടവകാംഗങ്ങളും പള്ളിയിലുണ്ടായിരിക്കത്തക്കനിലയിൽ പെരുന്നാൾ ചടങ്ങുകൾ പണ്ടുണ്ടായിരുന്നു. ആ നിലയിലേയ്ക്ക് മടങ്ങുകയാണ് വേണ്ടത്.

കൊളോണിയൽ കാലഘട്ടത്തിൽ അഞ്ചു നൂറ്റാണ്ടുകാലം തങ്ങളുടെ വ്യക്തിത്വം നഷ്ടപ്പെടാതെ ചെറുത്തുനിന്ന നസ്രാണി സമൂഹം സ്വാതന്ത്ര്യാനന്തര ഭാരതത്തിൽ പാശ്ചാത്യർക്ക് ബൗദ്ധികമായി അടിമപ്പെടുന്നതിന്റെ സജീവസാക്ഷ്യങ്ങളാണ് *കാസക്കും* ഇടവകദിനവും. വൈദിക

വിദ്യാഭ്യാസം പാശ്ചാത്യവൽക്കരിച്ചതിന്റെ സൃഷ്ടിയാണ് ഈ ദയനീയാവസ്ഥയെന്ന ആരോപണം ഗൗരവമായ പരിചിന്തനം ആവശ്യമുള്ള വസ്തുതയാണ്. പ്രത്യേകിച്ചും കാസക്ക് ഉപയോഗിക്കുന്നവരും ഇടവക ദിനം പ്രചരിപ്പിക്കുന്നവരും സെമിനാരി അഭ്യാസം നേടിയ വൈദികരാകുമ്പോൾ.

(*തദ്ദേവൂസ്, സെപ്റ്റംബർ, 2006*)

# 11

# പുണ്യാളച്ചനും പാമ്പും പിന്നെ കോഴിയും

*പുണ്യവാളൻ* എന്ന വിശേഷണം എല്ലാ ക്രിസ്ത്യൻ പരിശുദ്ധന്മാർക്കും അനുയോജ്യമാണ്. എന്നാൽ മലങ്കര നസ്രാണികൾക്ക് *പുണ്യാളച്ചൻ* (പുണ്യവാളൻ + അച്ചൻ) എന്ന പേര് കേൾക്കുമ്പോൾ ഒരൊറ്റ നാമം മാത്രമാണ് മനസ്സിലെത്തുക. അത് മാർ ഗീവർഗീസ് സഹദാ മാത്രമാണ്.

മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന റോമൻ പടയാളി ക്രൈസ്തവ സഭയിലെ പരിശുദ്ധനായ ചരിത്രം പ്രസിദ്ധമാണ്. ബൈസന്റിയൻ രാജ്യങ്ങളിൽ മാർ ഗീവർഗീസ് സഹദാ പരിശുദ്ധന്മാരുടെ നിരയിൽ പ്രമുഖസ്ഥാനം അലങ്കരിക്കുന്നു. റോമൻ കത്തോലിക്കാ സഭ ഇരുപതാം നൂറ്റാണ്ടിൽ പരിശുദ്ധന്മാരുടെ പട്ടികയിൽ മാർ ഗീവർഗീസ് സഹദായുടെ സ്ഥാനം താഴേക്കിറക്കിയെങ്കിലും കേരളത്തിലെ റോമൻ കത്തോലിക്കരുടെ മനസ്സിൽ അദ്ദേഹം മുൻനിരയിൽത്തന്നെയാണ്. ഇന്നും പ്രൊട്ടസ്റ്റന്റ് രാജ്യമായ ഇംഗ്ലണ്ടിന്റെ കാവൽപിതാവാണ് മാർ ഗീവർഗീസ് സഹദാ. അവരുടെ നാണയമായ സ്വർണ പവനിൽ ഇന്നും അദ്ദേഹത്തിന്റെ ചിത്രം ആലേഖനം ചെയ്തിട്ടുണ്ട്. അതിന് *കുതിരപ്പവൻ* എന്ന പേര് മലയാളികളുടെ ഇടയിൽ ലഭിച്ചതു തന്നെ കുതിരപ്പുറത്തിരിക്കുന്ന സഹദായുടെ ചിത്രത്തിൽ നിന്നാണ്.

മലങ്കരസഭയ്ക്ക് മാർ ഗീവർഗീസ് സഹദായെപ്പറ്റിയുള്ള വിവരം ലഭിച്ചത് പേർഷ്യൻ സഭയിൽ നിന്നാവണം. കാരണം അദ്ദേഹം അവർക്കും ഒരു പ്രധാന പരിശുദ്ധനാണ്. റോമൻ കത്തോലിക്കാ അധിനിവേശത്തിനു മുമ്പുതന്നെ മാർ ഗീവർഗീസ് സഹദാ മലങ്കര നസ്രാണികളുടെ മനസ്സിൽ സ്ഥാനം പിടിച്ചിരുന്നു. യഥാർത്ഥത്തിൽ പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള നസ്രാണികളുടെ *പരിശുദ്ധത്രയം* വി. ദൈവ മാതാവ്, മാർത്തോമ്മാ ശ്ലീഹാ, മാർ ഗീവർഗീസ് സഹദാ എന്നിവരായിരുന്നു. ഇവർ യഥാക്രമം *മുത്തി, മുത്തപ്പൻ, പുണ്യാളച്ചൻ* എന്നീ പ്രാദേശിക നാമങ്ങളിലാണ് അറിയപ്പെട്ടിരുന്നത്. പിന്നീടുണ്ടായ റോമൻ കത്തോലിക്കാ, അന്ത്യോഖ്യൻ ബാന്ധവകാലത്തും ആ സഭകൾക്കും അദ്ദേഹം പരിശുദ്ധനായിരുന്നതിനാൽ പുണ്യാളച്ചന്റെ നിലയ്ക്കു മാറ്റമൊന്നുമുണ്ടായില്ല.

എന്നാൽ പൗരസ്ത്യ സുറിയാനി സഭാ പഞ്ചാംഗപ്രകാരം മാർ

ഗീവർഗീസ് സഹദായുടെ പെരുന്നാൾ മേടം 24-ലും മറ്റു സഭകൾക്ക് മേടം 23-മായിരുന്നു എന്നത് ഒരു പ്രശ്നമായി. പത്തൊമ്പതാം നൂറ്റാണ്ടുവരെ ഈ പ്രശ്നം നിലനിന്നിരുന്നു. തൽക്കാലം രണ്ടു ദിവസവും പെരുന്നാളായി ആഘോഷിച്ചാണ് പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിൽ നസ്രാണികൾ പ്രശ്നം പരിഹരിച്ചത്. 1876-നു ശേഷം പെരുന്നാൾ പാശ്ചാത്യ സുറിയാനി രീതിയിൽ മേടം 23-നു മാത്രമായി.

മലയാളികളെല്ലാം പുണ്യാളച്ചനെ പാമ്പുമായി ബന്ധപ്പെടുത്തിയാണ് കാണുന്നത്. പാമ്പുകളിൽ നിന്നും ക്ഷുദ്രജീവികളിൽ നിന്നുമുള്ള സംരക്ഷണം തേടിയാണ് പതിനായിരങ്ങൾ അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിലെത്തുന്നത്. ഇത് തികച്ചും ഒരു മലയാളി സങ്കൽപ്പമാണ്. കാരണം ഐതിഹ്യങ്ങളിലെങ്ങും മാർ ഗീവർഗീസ് സഹദായെ പാമ്പുമായി ബന്ധിപ്പിക്കുന്നില്ല. ലോകത്ത് മറ്റൊരിടത്തും അത്തരമൊരു വിശ്വാസവുമില്ല. എന്തിന് കേരളത്തിലുപയോഗിക്കുന്ന ചിത്രങ്ങളിലും രൂപങ്ങളിലും പോലും ഐതിഹ്യപ്രകാരമുള്ള വ്യാളിയെയാണ് കാണുന്നത്. അവിടെയും പാമ്പില്ല.

മലയാളികളുടെ പൊതുവായ ഒരു പുരാതന സ്വഭാവമാണ് സർപ്പഭയം. ധാരാളം വെള്ളക്കെട്ടുകളും വനപ്രദേശവുമടങ്ങിയ കേരളത്തിൽ പാമ്പുകളുടെ സാന്നിധ്യവും അതുവഴിയുള്ള അപകടങ്ങളും വളരെ കൂടുതലായിരുന്നു. കേരളത്തിൽ കുടിയേറിയ നമ്പൂതിരിമാർ പോലും സർപ്പഭയം മൂലം ആദ്യം പിൻമാറിയതായാണ് പാരമ്പര്യം. പിന്നീട് പരശുരാമനാണത്രെ സർപ്പങ്ങളെ  ഒഴിച്ച് അവരെ വീണ്ടും കുടിയിരുത്തിയത്.

പാമ്പുകളോടുള്ള മലയാളി സമീപനത്തിന് മതപരമായ ഒരു കാരണവുമുണ്ട്. ജൈനമതത്തിൽ പാമ്പുകൾക്ക് ഒരു പ്രധാന സ്ഥാനമുണ്ട്. ബ്രാഹ്മണ മതം കേരളത്തിലെ ജൈന-ബുദ്ധ മതങ്ങളെ അടിച്ചമർത്തുകയും അവരുടെ ദൈവങ്ങളെ അസുരന്മാരും രാക്ഷസന്മാരുമാക്കി ഒതുക്കുകയും ചെയ്തതോടെ സർപ്പങ്ങളും ഭീതിജനകമായ ഒരു വിഭാഗമായി മാറി. ഇത് മലയാളി മനസ്സിൽ സ്ഥായിയായ ഒരു സർപ്പഭയത്തിനു രൂപം നൽകി. ചാതുർവണ്യ വ്യവസ്ഥയുടെ ഭാഗമായി നമ്പൂതിരിമാരോടൊട്ടി നിന്ന നസ്രാണികൾ ഈ ഭയത്തിൽ നിന്നും വിമുക്തരല്ലായിരുന്നു.

നമ്പൂതിരിമതം സർപ്പകാവുകളും സർപ്പക്ഷേത്രങ്ങളുമുണ്ടാക്കി സർപ്പങ്ങളെ കുടിയിരുത്തി ആരാധിച്ചാണ് സർപ്പഭയത്തിൽ നിന്നും സർപ്പദോഷത്തിൽ നിന്നും രക്ഷ നേടിയത്. നസ്രാണിക്ക് അങ്ങനെയൊരാരാധന മതപരമായി സാദ്ധ്യമായിരുന്നില്ല. അവർ നേരെ മറുവശത്തേക്കു പോയി സർപ്പത്തെ ഒതുക്കാൻ പറ്റിയ ഒരു പരിശുദ്ധനെ കണ്ടെത്തി. സർപ്പങ്ങളിൽ കെങ്കേമനായ വ്യാളിയെ വധിച്ച മാർ ഗീവർഗീസ് സഹദാ അങ്ങനെ

ക്രൈസ്തവ തത്വങ്ങൾക്ക് അനുസൃതമായിത്തന്നെ നസ്രാണിയുടെ സർപ്പഭയം അകറ്റാനുള്ള മാർഗ്ഗമായി.

പുണ്യാളച്ചനുമായി ബന്ധപ്പെട്ട അടുത്ത മലയാളി സങ്കൽപ്പം കോഴിയാണ്. ഇതിനും സർപ്പാരാധനയുമായി ബന്ധമുണ്ട്. സർപ്പപ്രീതിക്ക് സർപ്പങ്ങൾക്ക് കേരളത്തിൽ നൽകുന്ന നേർച്ചയിലുൾപ്പെട്ടതാണ് കോഴിയും കോഴിമുട്ടയും. ഉദാഹരണത്തിന് കണ്ണൂർ ജില്ലയിലെ പിരളശ്ശേരി ക്ഷേത്രത്തിൽ സർപ്പ പ്രീതിക്കുള്ള പ്രധാന വഴിപാട് കോഴിമുട്ടയാണ്. *സർപ്പത്തിനു മുട്ട ഒപ്പിക്കുക* എന്നാണ് ഈ വഴിപാടിന്റെ പേരു തന്നെ. നസ്രാണി അത് അവരുടെ സർപ്പനാശകനു കാണിക്കയായി നൽകി. അതാണ് പുണ്യാളച്ചന്റെ പള്ളികളിൽ ധാരാളം കോഴിയും മുട്ടയും നേർച്ചയായിയെത്താനുള്ള കാരണം. പെരുന്നാൾ സദ്യകൾ സർവസാധാരണമായിരുന്ന കാലത്ത് അങ്ങനെ ലഭിക്കുന്ന കോഴികളെ പാകം ചെയ്ത് വെള്ളയപ്പത്തോടൊപ്പം നേർച്ചയായി നൽകിയത് സ്വാഭാവികവും. പുതുപ്പള്ളി പള്ളിയിൽ കോഴിയെ പള്ളിക്കാര്യത്തിൽ നിന്നും പാകം ചെയ്ത് വെള്ളയപ്പത്തോടൊപ്പം നേർച്ചയായി നൽകുമ്പോൾ, ഇടപ്പള്ളി പള്ളിയിൽ ഭക്തജനങ്ങൾ പള്ളിപ്പരിസരത്ത് കോഴിയെ സ്വയം പാകം ചെയ്ത് കഴിക്കുകയാണ്.

സമീപകാലത്ത് ചിലർ കോഴി നേർച്ചയ്ക്കെതിരെ *വേദവിപരീതം, സഭാവിരുദ്ധം, ഹൈന്ദവം* മുതലായ പദപ്രയോഗങ്ങളോടെ ശക്തമായ ആക്രമണം അഴിച്ചുവിട്ടു. മലങ്കരസഭയിൽ പുതുതായി അവതരിപ്പിച്ച, തികച്ചും പാശ്ചാത്യമായ, ഇടവകദിനത്തിന് കോഴിയിറച്ചിയും കോഴി ബിരിയാണിയും വെട്ടിവിഴുങ്ങുന്ന ഏതാനും *സായിപ്പു നോക്കികൾ* അതേറ്റു പാടി. അതോടുകൂടി മാർ ഗീവർഗീസ് സഹദായുടെ പെരുന്നാളാഘോഷിക്കുന്ന ചെറിയ പള്ളികളിൽപ്പോലും വെള്ളയപ്പത്തോടൊപ്പം കോഴിയിറച്ചി കൂടി നേർച്ചയായി നൽകാൻ തുടങ്ങി എന്നത് ഈ ഹാലിളക്കത്തിന്റെ ഗുണവശം. അപ്പോഴും വിശ്വാസികൾ പറഞ്ഞു *പുണ്യാളച്ചനോട് കളിക്കരുത്.*

കോഴിയിറച്ചി നേർച്ച നൽകിയതുകൊണ്ടും രണ്ടു വെടി വെച്ചതുകൊണ്ടും പുണ്യാളച്ചനോ സ്തുതിചൊവ്വാകപ്പെട്ട ഓർത്തഡോക്സ് വിശ്വാസത്തിനോ യാതൊരു കോട്ടവും സംഭവിക്കാനില്ല. മറിച്ച് പ്രാദേശിക പാരമ്പര്യങ്ങളെ പ്രോത്സാഹിപ്പിക്കാതിരുന്നാൽ നസ്രാണി സമൂഹം അന്യവല്ക്കരിക്കപ്പെടുകയും സഭയുടെ *ഓർത്തഡോക്സി* നഷ്ടപ്പെടുകയും ചെയ്യും.

(*മാർ ഏലിയാ കത്തീഡ്രൽ കത്തീഡ്രൽ ന്യൂസ്, മെയ്, 2005*)

# 12

# വേണം പഴയസെമിനാരിക്ക് ഒരു മാസ്റ്റർപ്ലാൻ

വൈദികരെ പഠിപ്പിക്കുന്ന സെമിനാരി. ഓർത്തഡോക്സുകാർക്കും ഒരു പരിധി വരെ മലയാളികൾക്കും ഇന്ന് പഴയസെമിനാരി അതു മാത്രമാണ്. മലങ്കരസഭയെ സംബന്ധിച്ചു പോലും ഇതു വളരെ സങ്കുചിതമായ ഒരു കാഴ്ചപ്പാടാണ്. മലങ്കരസഭയുടെ ആദ്യ പൊതു സ്വത്ത്, അനേകം ചരിത്രസംഭവങ്ങളുടെ രംഗവേദി, മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനം, പ. വട്ടശ്ശേരിൽ തിരുമേനിയടക്കം സഭാചരിത്രത്തിന്റെ ഗതിനിർണ്ണയിച്ച നാലു പിതാക്കന്മാരുടെ അന്ത്യവിശ്രമസ്ഥലം എന്നിങ്ങനെ അനേകം പ്രാധാന്യങ്ങൾ കൂടി പഴയസെമിനാരിക്കുണ്ട്.

ഇതിനേക്കാളുപരി സാംസ്ക്കാരിക കേരളത്തിന്റെ ഗതിമാറ്റിയ ചരിത്രഭൂമി കൂടിയാണ് പഴയസെമിനാരി. ഇന്നു പ്രവർത്തിക്കുന്ന കേരളത്തിലെ ഏറ്റവും പഴയ വൈദികസെമിനാരിയും ഇന്ത്യയിലെ ആദ്യത്തെ റോമൻ കത്തോലിക്കാ ഇതര സെമിനാരിയുമാണ് പഴയസെമിനാരി. കേരളത്തിൽ ആദ്യം ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതും, കേരളത്തിൽ ആദ്യം മലയാളം അച്ചടിച്ചതും ഇവിടെയാണ്. അച്ചടിച്ച ഗ്രന്ഥങ്ങളുടെ കേരളത്തിലെ ആദ്യത്തെ ഗ്രന്ഥശാലയും പഴയസെമിനാരിയിലാണ്. ഇന്ന് കേരളത്തിലെ പ്രസാധനത്തിന്റെ 80 ശതമാനത്തിലധികം നടക്കുന്ന കോട്ടയത്തെ ആദ്യ പ്രസാധനശാല പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ സ്ഥാപിച്ച മാർ തോമസ് അച്ചുകൂടമാണ്. 1818-ൽ യൂറോപ്യനടക്കം ആറു ഭാഷകൾ പഠിപ്പിച്ചിരുന്ന പഴയസെമിനാരിയെ കേരളത്തിലെ ആദ്യത്തെ ഉന്നതവിദ്യാഭ്യാസ കേന്ദ്രമായി വിശേഷിപ്പിക്കുന്ന സാമൂഹിക ശാസ്ത്രജ്ഞരുണ്ട്. കേരളത്തിലെ ആധുനിക വിദ്യാഭ്യാസ വിപ്ലവം ആരംഭിച്ചത് പഴയസെമിനാരി സ്ഥാപനം മൂലമാണ്. എന്തിന്? കോട്ടയം നഗരത്തിന്റെ ഉൽഭവവും അക്ഷരനഗരമായി അതിന്റെ വികസനവും പഴയസെമിനാരിക്ക് അവകാശപ്പെട്ടതാണ്. ഇത്രയൊക്കെ പ്രാധാന്യമുള്ള പഴയസെമിനാരി കേരളത്തിന്റെ സാംസ്ക്കാരിക-ടൂറിസം ഭൂപടങ്ങളിൽ സ്ഥാനം പിടിക്കാതെ പോയതിന് ഉത്തരവാദികൾ സഭാ അധികാരികൾ മാത്രമാണ്. ഇന്നല്ലെങ്കിൽ നാളെ ഈ പുണ്യഭൂമിയുടെ പ്രാധാന്യം ലോകശ്രദ്ധയിൽപ്പെടും എന്നത് ഉറപ്പാണ്.

ഈയൊരു കാഴ്ചപ്പാട് പഴയസെമിനാരി പരിസരത്തിന്റെ വികസന

പദ്ധതിയിൽ ഉണ്ടാകണം. ഇന്ന് അവിടെ പ്രവർത്തിക്കുന്ന ഓർത്ത ഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ വികസനാവശ്യങ്ങൾക്കു വേണ്ടി മാത്രമുള്ള നിർമ്മാണ പ്രവർത്തനങ്ങളാണ് പഴയസെമിനാരിയിൽ നടക്കുന്നത്. തീർച്ചയായും ഓർത്തഡോക്സ് വൈദിക വിദ്യാഭ്യാസ ത്തിന്റെ പതാകവാഹകർ എന്ന അതുല്യമായ സ്ഥാനം എന്നും പഴയ സെമിനാരിക്കുണ്ടായിരിക്കും. എത്ര സെമിനാരികൾ വേറെയുണ്ടായാലും പഴയസെമിനാരിയുടെ പ്രഥമ സ്ഥാനം മാറാനോ മാറ്റാനോ പാടില്ല. അതി നേക്കാൾ ഉയർന്നതലത്തിൽ, സഭയുടെ സിരാകേന്ദ്രമായും കേരളത്തിന്റെ സാംസ്ക്കാരിക പിതൃഭൂമിയായും കണക്കാക്കിയുള്ള ഒരു വികസന കാഴ്ചപ്പാടാണ് പഴയസെമിനാരിക്കുണ്ടാകേണ്ടത്.

കോട്ടയം നഗരത്തിൽ തിരക്കുകളിൽ നിന്നകന്ന് മൂന്നു വശവും മീന ച്ചിലാർ അതിരിടുന്ന പഴയസെമിനാരി പുരയിടത്തിന് ഒരു തപോവന ത്തിന്റെ ശാന്തതയുണ്ട്. ഈ ശാന്തി ഭഞ്ജിച്ചുകൂടാ. പ്രത്യേകിച്ചും പഴ യസെമിനാരി സ്ഥാപനകാലം മുതൽ ഒരു ദയറാ ആയതിനാൽ. എന്നാൽ അവിടെ ആവശ്യമുള്ള – പ്രത്യേകിച്ചും വൈദികസെമിനാരിക്ക് – വിക സന പ്രവർത്തനങ്ങൾക്ക് മുടക്കം വരാനും പാടില്ല. സെമിനാരി പുര യിടം കോൺക്രീറ്റ് വനമാകാൻ അനുവദിച്ചു കൂടാ. സെമിനാരി മതിൽക്കെ ട്ടിനു പോലും ഒരു കേരളീയശൈലി ഉണ്ടായിരിക്കണം.

ഇതിന് ഏറ്റവും അത്യന്താപേക്ഷിതം സമഗ്രമായ ഒരു മാസ്റ്റർ പ്ലാനാണ്. സെമിനാരി പുരയിടത്തെ മൊത്തം കണ്ടുകൊണ്ട് വൈദിക സെമിനാരിയുടെയും സഭയുടെയും ഭാവി ആവശ്യങ്ങൾ പരിഗണിച്ച്, പ്രൊഫഷണലായി നിർമ്മിക്കുന്ന ഒരു മാസ്റ്റർ പ്ലാൻ ചർച്ചകളിലൂടെ വിദഗ്ദ സഹായത്തോടെ നിർമ്മിക്കണം. സെമിനാരി പറമ്പിന്റെ ഹരിത ഭംഗി, പുരാതന വാസ്തുവിദ്യ, പിതാക്കന്മാരുടെ കബറിടങ്ങളുടെ സാന്നിദ്ധ്യം, സർവോപരി സെമിനാരിയുടെ ദയറാസ്ഥാനം ഇവയുടെ അടി സ്ഥാനത്തിലാവണം മാസ്റ്റർ പ്ലാൻ തയാറാക്കേണ്ടത്. പുതിയ നിർമാണ പ്രവർത്തനങ്ങൾ ഈ മാസ്റ്റർ പ്ലാൻ അനുസരിച്ചു മാത്രം നടത്തണം.

ഈ ലേഖകന്റെ അഭിപ്രായത്തിൽ പഴയസെമിനാരി പുരയിടത്തിന്റെ മാസ്റ്റർ പ്ലാനിൽ പ്രധാനമായി പരിഗണിക്കേണ്ടുന്നവ താഴെ പറയുന്നവ യാണ്.

1. **ഓർത്തഡോക്സ് സെമിനാരിയുടെ വികസനം:** അടുത്ത 5, 10, 15, 25 വർഷങ്ങളിൽ തിയോളജിക്കൽ സെമിനാരിക്കും അനുബന്ധ വിദ്യാ ഭ്യാസ സ്ഥാപനങ്ങൾക്കും ഉണ്ടാകാവുന്ന വികസനവും അതിനാവശ്യ മായ കെട്ടിടങ്ങളും സെമിനാരി ഫാക്കൽറ്റിയും പ. സുന്നഹദോസും പഠിച്ച് വിഭാവനം ചെയ്യുക. കഴിവതും കുറച്ച് ഭൂമി ഉപയോഗിച്ച് കൂടുതൽ നില

കളിൽ ഇത്തരം കെട്ടിടങ്ങൾ നിർമിക്കാനും അവ കഴിവതും സമീപസ്ഥ മാക്കാനും ശ്രദ്ധിക്കണം.

**2. ചാപ്പലും കബറിടങ്ങളും:** ചരിത്രമുറങ്ങുന്ന സെമിനാരി ചാപ്പൽ പൊളിച്ചു പണിയുക എന്നത് അചിന്ത്യമാണ്. അതേപോലെ കബറിട ങ്ങളും. പെരുന്നാൾകാലത്ത് താൽക്കാലിക സംവിധാനങ്ങൾ ഒരുക്കുന്ന തൊഴികെ മറ്റൊരു നിർമ്മാണ പ്രവർത്തനവും നടത്താതെ അവയുടെ തനിമ നിലനിർത്തുക. 1983-ൽ സ്ഥലദൗർലഭ്യം മൂലം സെമിനാരി ചാപ്പൽ പൊളിച്ചുപണിയണമെന്ന ചിലരുടെ ആവശ്യം പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പരസ്യമായി നിരസിച്ചു. ആവശ്യമെങ്കിൽ വേറെ ചാപ്പൽ പണിതുകൊള്ളുവാനായിരുന്നു അദ്ദേഹത്തിന്റെ നിർദ്ദേശം.

**3. പ. സുന്നഹദോസിനു ചാപ്പൽ:** ലോകത്തിലെ പുരാതനമായ സഭകൾക്കെല്ലാംതന്നെ പ. എപ്പിസ്കോപ്പൽ സുന്നഹദോസു കൂടുവാ നായി പ്രത്യേകം ചാപ്പലുകളുണ്ട്. മലങ്കരസഭ സമീപകാലം വരെ സെമി നാരിവളപ്പിലെ സോഫിയാ സെന്ററിന്റെ ചാപ്പലാണ് ഇതിനുപയോഗിച്ചു വന്നിരുന്നത്. എന്നാൽ സ്ഥലദൗർലഭ്യം മൂലവും, രഹസ്യസ്വഭാവം നഷ്ട പ്പെട്ടതിനാലും ഇന്ന് ലൈബ്രറി കെട്ടിടത്തിലെ ഒരു മുറിയിലേക്കു സുന്ന ഹദോസു മാറ്റി.

ഈ അവസ്ഥയ്ക്കു മാറ്റം വരണം. പഴയസെമിനാരി വളപ്പിൽ സുന്ന ഹദോസിനു വേണ്ടി ഒരു ചാപ്പൽ ഉയരണം. കൂത്തമ്പലങ്ങളുടെ നിർമാ ണശൈലിയും, തിരുവിതാംകോട് പള്ളിയുടെ വി. മദ്ബഹായും സമ ഞ്ജസിപ്പിച്ച് കരിങ്കല്ലും മരവും മേച്ചിലോടും ഉപയോഗിച്ച് ചാപ്പൽ നിർമ്മി ക്കണം. പുതിയ സെമിനാരി കെട്ടിടത്തിനും ലൈബ്രറിക്കും ഇടയിലുള്ള സ്ഥലം ഇതിന് അനുയോജ്യമാണ്. മലങ്കരസഭയിലെ അറിയപ്പെടുന്ന ആദ്യ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗങ്ങളും പരിശുദ്ധന്മാരുമായ മാർ സാബോർ, മാർ അഫ്രോത്ത് (കാദീശന്മാർ) എന്നിവരുടെ നാമത്തിൽ ഈ ചാപ്പൽ പ്രതിഷ്ഠിച്ചാൽ അതിന് അർത്ഥപുഷ്ടിയുണ്ട്. കൂട്ടത്തിൽ മലങ്കരസഭയുടെ പാശ്ചാത്യബന്ധമില്ലാത്ത തനിമയുടെ ഒരു പ്രഖ്യാപ നവുമാകും.

**4. സഭാ മ്യൂസിയം:** രണ്ടു സഹസ്രാബ്ദങ്ങളുടെ ചരിത്രമുള്ള മലങ്ക രസഭയ്ക്ക് ചരിത്രസ്മാരകങ്ങളില്ല എന്നൊരു മുൻവിധി ചിലർ വെച്ചു പുലർത്തുന്നുണ്ട്. കേരള ചരിത്രത്തിലെ ലഭ്യമായ ആദ്യ ലിഖിത രേഖ കളായ *ചെപ്പേടുകൾ* മലങ്കരസഭയുടെ സ്വന്തം സ്വത്തും കൈവശവു മാണ്. ഇവയും, ലഭ്യമായ മറ്റു ചരിത്ര ശകലങ്ങളും പ്രദർശിപ്പിക്കാനോ മലങ്കര നസ്രാണികളുടെ ഒരു വിഷയാധിഷ്ഠിത പ്രദർശനം രൂപപ്പെടു ത്തുവാനോ ഇതുവരെ സാധിച്ചിട്ടില്ല. ഒരു ചരിത്രസ്മാരകമായ പഴയ

സെമിനാരി നാലുകെട്ട് സഭയുടെ കേന്ദ്ര മ്യൂസിയമായി രൂപപ്പെടുത്തണം. കാലക്രമേണ മലങ്കര മെത്രാപ്പോലീത്തായുടെയും പഴയസെമിനാരി മാനേജരുടെയും മുറികൾ ഒഴികെയുള്ള നാലുകെട്ടു മുഴുവൻ മ്യൂസിയം വ്യാപിപ്പിക്കണം. ആധുനിക മലങ്കരസഭയ്ക്ക് ആത്മീയവും ലൗകികവുമായും അടിസ്ഥാനമിട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പേരിൽ ഈ മ്യൂസിയം സ്ഥാപിക്കുന്നത് ഏറ്റവും ഉചിതമായിരിക്കും. അതോടൊപ്പം വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആർക്കൈവ്സ്, കേന്ദ്ര ആർക്കൈവ്സായും മാർ ഔഗേൻ പ്രഥമൻ സുറിയാനി പഠന കേന്ദ്രം അന്തർദേശീയ നിലവാരമുള്ള സുറിയാനി രേഖാസഞ്ചയമായും വികസിപ്പിക്കുകയും അവിടെ ഗവേഷണ പഠനത്തിനുള്ള സൗകര്യം ഒരുക്കുകയും വേണം.

**5. കവാടം**: പഴയസെമിനാരിക്ക് അനുയോജ്യമായ ഒരു കവാടം നിർമ്മിക്കണം. കേരളീയ രീതിയിലുള്ള പടിപ്പുര മാളികയാവും അതിനുത്തമം. 1984-ൽ തീരുമാനിച്ചതുപോലെ സെമിനാരി സംരക്ഷിക്കാൻ ജീവൻ ത്യജിച്ച ആനപാപ്പിയുടെ നിത്യസ്മാരകമായി ഈ കവാടം പ്രതിഷ്ഠിക്കണം. പടിഞ്ഞാറുവശത്തെ ആറ്റുകടവും പുനഃസ്ഥാപിക്കണം.

പഴയസെമിനാരിയുടെ മാസ്റ്റർപ്ലാനിൽ പ്രത്യേകം മനസ്സിരുത്തേണ്ട ഒന്നാണ് അതിന്റെ കേരളത്തനിമ. പടിപ്പുരമാളിക പോലുള്ള കവാടം കടന്ന് സെമിനാരി ഭൂമിയിൽ പ്രവേശിക്കുമ്പോൾ കേരള സംസ്ക്കാരം അനുഭവവേദ്യമാകണം. ആ മണ്ണിൽ ചവിട്ടുമ്പോൾ കോട്ടയത്തിന്റെ അക്ഷര പാരമ്പര്യം ഓർമ്മയിൽ തെളിയണം, വിദ്യയുടെ ഉത്തുംഗത അവിടെ ദൃശ്യമാകണം. അവിടെ നിൽക്കുമ്പോൾ മഹത്തായ നസ്രാണി പൈതൃകം ഉള്ളിൽ നിറയണം. ഉദാത്തമായ ഓർത്തഡോക്സ് വേദശാസ്ത്രവും, ശ്രേഷ്ഠമായ സുറിയാനി ആരാധനാ പാരമ്പര്യവും, മാർത്തോമ്മായുടെ മാർഗ്ഗവും ഞരമ്പിൽ ത്രസിക്കണം. തപോവന ശാന്തിയും ആശ്രമത്തിന്റെ കുലീനതയും അവിടെ ലഭിക്കണം. ഈ കാഴ്ചപ്പാടോടുകൂടിവേണം പഴയസെമിനാരിയുടെ മാസ്റ്റർ പ്ലാൻ തയാറാക്കാൻ.

(*മലങ്കരസഭാ മാസിക, ജൂലൈ, 2006*)

# 13

# അക്ഷരനഗരത്തിന് അടിസ്ഥാനമിട്ട പഴയസെമിനാരി

ഒരു നൂറ്റാണ്ടു മുമ്പ് പെരിയാറിന്റെ തീരത്തെ ഒന്നുമല്ലാതിരുന്ന ഒരു സ്ഥലമാണ് ആലുവാ. ആണ്ടിലൊരിക്കൽ ശിവരാത്രിക്ക് ബലിതർപ്പണം നടത്താനെത്തുന്ന ജനക്കൂട്ടമൊഴികെ മറ്റൊരു പ്രാധാന്യവും ആലുവായ്ക്കില്ലായിരുന്നു. സ്ഥിരം ജനവാസം പോലും വിരളം. എന്നാൽ ഇന്ന് ആലുവാ കേരളത്തിന്റെ വ്യാവസായിക തലസ്ഥാനമാണ്.

റെയിൽവേയുടെ ആവിർഭാവമാണ് ആലുവായ്ക്ക് പ്രാധാന്യം നൽകിയത്. ഒന്നര നൂറ്റാണ്ടു മുമ്പ് ഷൊർണൂർ-കൊച്ചി റെയിൽപ്പാത നിർമ്മിച്ചപ്പോൾ അത് തിരുവിതാംകൂറിലെ ചുരുക്കം പ്രദേശത്തു കൂടി മാത്രമായിരുന്നു കടന്നുപോകുന്നത്. അവയിൽ ജല-കര ഗതാഗത സൗകര്യങ്ങളുള്ള ആലുവാ വാണിജ്യ-വ്യവസായ കേന്ദ്രമായി വികസിച്ചു. തിരുവിതാംകൂർ സർക്കാരും ആ പ്രക്രിയയെ പ്രോൽസാഹിപ്പിച്ചു.

രണ്ടു നൂറ്റാണ്ടു മുമ്പത്തെ തൃശ്ശൂരിന്റെ സ്ഥിതിയും വിഭിന്നമല്ലായിരുന്നു. വടക്കുംനാഥൻ എന്ന മഹാക്ഷേത്രം അവിടെ ഉണ്ടായിരുന്നെങ്കിലും അതിനു ചുറ്റും പകൽപോലും മനുഷ്യസഞ്ചാരയോഗ്യമല്ലാത്ത തേക്കിൻകാടായിരുന്നു. തൃശ്ശൂരിനെ ഒരു വ്യാപാരകേന്ദ്രമാക്കണമെന്നുറച്ച കൊച്ചിയിലെ ശക്തൻ തമ്പുരാൻ തേക്കിൻകാട് വെട്ടിനിരത്തി തൃശ്ശൂർപൂരം ഏർപ്പെടുത്തി. എഴുപത്തിരണ്ട് നസ്രാണി കുടുംബങ്ങളെ ക്ഷണിച്ചു വരുത്തി ഭവനത്തിനും പള്ളിക്കും സ്ഥലം നൽകി അങ്ങാടി രൂപീകരിച്ചു. അവിടെ ആരംഭിച്ച തൃശ്ശൂരിന്റെ വളർച്ച ഇന്നു കോർപ്പറേഷൻ നിലവാരത്തിലെത്തി നിൽക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിലേയും ഇന്നത്തേയും കോട്ടയം നഗരത്തിന്റെ സ്ഥിതി താരതമ്യം ചെയ്യുന്നത് രസാവഹമായിരിക്കും. പതിനെട്ടാം നൂറ്റാണ്ടിന്റെ പകുതി വരെ തെക്കുംകൂറിന്റെ തലസ്ഥാനമായിരുന്നു കോട്ടയം. താഴത്തങ്ങാടി കേന്ദ്രീകരിച്ച് വ്യാപാരം പൊടിപൊടിച്ചു. ചെറുതെങ്കിലും ഒരു രാജ്യതലസ്ഥാനത്തിന്റെ ശക്തിയും പ്രതാപവും അന്ന് കോട്ടയത്തിനുണ്ടായിരുന്നു.

തിരുവിതാംകൂറിന്റെ രൂപീകരണപ്രക്രിയിൽ ഇതെല്ലാം തകിടംമറിഞ്ഞു. രാമയ്യൻ ദളവായുടെ നേതൃത്വത്തിലുള്ള തിരുവിതാംകൂർ പട്ടാളം തെക്കുംകൂർ കീഴടക്കി. വലിയ കപ്പിത്താൻ യൂസ്റ്റക്കസ് ഡിലനായിയുടെ

പീരങ്കികൾ ഭരണകേന്ദ്രമായ തളിക്കോട്ട തകർത്തു തരിപ്പണമാക്കി. താഴത്തങ്ങാടിയിലും പുത്തനങ്ങാടിയിലും വ്യാപാരം തുടർന്നെങ്കിലും അതിന്റെ പ്രതാപം നഷ്ടപ്പെട്ടു. തിരുവനന്തപുരം കേന്ദ്രീകരിച്ചുള്ള ഒരു സാമ്പത്തിക സംവിധാനത്തിന്റെ കണ്ണിമാത്രമായി ഒതുങ്ങി. ചുരുക്കത്തിൽ കോട്ടയം ഭരണ-സാമ്പത്തിക കേന്ദ്രമല്ലാതായി മാറി. കോട്ടയം ചെറിയപള്ളി, വലിയപള്ളി, താഴത്തങ്ങാടി മുസ്ലീം പള്ളി, തിരുനക്കര ക്ഷേത്രം ഇവ മാത്രം നഷ്ടപ്രതാപത്തിന്റെ തിരുശേഷിപ്പുകളായി അവശേഷിച്ചു.

ഇന്ന് തൃശ്ശൂരിന്റെയോ ആലുവായുടെയോ നിലവാരത്തിലെത്തിയിട്ടില്ലെങ്കിലും കോട്ടയവും സാമാന്യം വികസിച്ച ഒരു നഗരമാണ്. അതിലുപരി അക്ഷരനഗരമെന്ന ഖ്യാതിയും കോട്ടയത്തിനുണ്ട്. തൃശ്ശൂരിന് ശക്തൻ തമ്പുരാനെന്നപോലെ ഒരു തലതൊട്ടപ്പനോ, ആലുവായ്ക്ക് റെയിൽവേ പോലെ ഒരു സാങ്കേതിക അനുകൂല്യമോ കോട്ടയത്തിനുണ്ടായില്ല. ഒരു നൂറ്റാണ്ടു മുമ്പു വരെ കോട്ടയം തിരുവിതാകൂറിന്റെ ഒരു പ്രാദേശിക ഭരണകേന്ദ്രം പോലുമായിരുന്നില്ല. വൈക്കത്തിനും ചേർത്തലയ്ക്കുമുള്ള സ്ഥാനംപോലും അന്നു കോട്ടയത്തിനു തിരുവിതാംകൂർ ഭരണത്തിലില്ലായിരുന്നു. കോട്ടയത്തിന്റെ ഇന്നത്തെ നിലവാരത്തിന് - വിശിഷ്യാ *അക്ഷര നഗര*മെന്ന ഖ്യാതിക്ക് - ഏക കാരണം 1813-ൽ ഇവിടെ പഴയസെമിനാരി സ്ഥാപിച്ചു എന്നതു മാത്രമാണ്.

1809 ചിങ്ങം 1-ന് കണ്ടനാടു പള്ളിയിൽ കൂടിയ *മലങ്കര പള്ളി*യോഗമെന്ന നസ്രാണികളുടെ അത്യുന്നത പ്രാധിനിത്യ സമിതിയാണ് വൈദികർക്ക് ഏകീകൃതവും ക്രമാനുസൃതവുമായ വൈദിക വിദ്യാഭ്യാസം നൽകുവാൻ *തെക്കു വടക്കും ഓരോ പടിത്തവീടു സ്ഥാപിക്കുവാൻ* തീരുമാനിച്ചത്. പക്ഷേ ഇത് നടപ്പിലാക്കുന്നതിനു അന്നു ഭരിച്ചിരുന്ന മെത്രാൻ താല്പര്യം കാണിച്ചില്ല. തുടർന്ന് അദ്ദേഹത്തിന്റെ കാര്യവിചാരകന്മാരായി അതേ യോഗം നിശ്ചയിച്ചിരുന്ന കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും പ്രഥമ മുദ്രിത മലയാളം ബൈബിളിന്റെ പരിഭാഷകനായ കായംകുളം ഫീലിപ്പോസ് റമ്പാനും ഇതിനായി മുന്നിട്ടിറങ്ങി. 1812-ൽ ഫീലിപ്പോസ് റമ്പാൻ ദിവംഗതനായതിനെത്തുടർന്ന് ഇട്ടൂപ്പ് റമ്പാൻ സെമിനാരി സ്ഥാപനത്തിനായി ഏകനായി പരിശ്രമം തുടർന്നു.

ഈ പരിശ്രമങ്ങൾക്കിടയിൽ റമ്പാന്മാർ അന്ന് തിരുവിതാംകൂർ അടക്കി ഭരിച്ചിരുന്ന ബ്രിട്ടീഷ് റസിഡന്റും ദിവാനുമായ കേണൽ മൺറോയുമായി പരിചയത്തിലായി. സെമിനാരി എന്ന ആശയത്തിൽ കേണൽ മൺറോ ആകൃഷ്ടനായി. പക്ഷേ *നസ്രാണി വൈദികർക്ക് വൈദിക വിദ്യാഭ്യാസം* എന്ന പാവനമായ ഉദ്ദേശ്യമല്ല കേണൽ മൺറോയ്ക്കുണ്ടായിരുന്നത്. തികച്ചും കൊളോണിയൽ അധിനിവേശ ലക്ഷ്യമായിരുന്നു അദ്ദേഹത്തിന്റെ താല്പര്യത്തിനു പിമ്പിൽ.

ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യം ശാശ്വതമാക്കാൻ ഒരു *പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യൻ ബ്രിട്ടീഷ് ഇന്ത്യ* എന്ന വിശാലമായ അധിനിവേശ കാഴ്ചപ്പാടായിരുന്നു കേണൽ മൺറോയ്ക്കുണ്ടായിരുന്നത്. വേലുത്തമ്പി–പാലിയത്തച്ചൻ കലാപത്തിനും തന്റെ മുൻഗാമി കേണൽ മെക്കാളേയ്ക്കു നേരെയുണ്ടായ കൊച്ചി റെസിഡൻസി ആക്രമണത്തിനും ശേഷം ഇന്ത്യയിൽ തങ്ങളെ പിന്തുണയ്ക്കുന്ന ഒരു *ഏകസംസ്ക്കാര സമൂഹം* രൂപീകരിക്കേണ്ടതിന്റെ ആവശ്യകത ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനു ബോദ്ധ്യപ്പെട്ടു. കേരള സമൂഹത്തിൽ നിലയും വിലയുമുള്ള നസ്രാണികളുടെ സെമിനാരി എന്ന ആശയത്തെ ഈ ലക്ഷ്യപ്രാപ്തിക്കനുസൃതമായി പരിവർത്തനം ചെയ്തെടുക്കാനാകുമെന്ന് കേണൽ മൺറോ കണക്കുകൂട്ടി.

*പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യൻ ബ്രിട്ടീഷ് ഇന്ത്യ* എന്ന ലക്ഷ്യപ്രാപ്തിക്ക് ആവശ്യമായ *പാതിരിമാരെയും ഉപദേശിമാരെയും* സൃഷ്ടിക്കുന്ന ഒരു ഉന്നത വിദ്യാഭ്യാസകേന്ദ്രം എന്ന നിലയിലാണ് കേണൽ മൺറോ നിർദിഷ്ട സെമിനാരിയെ കണ്ടത്. അതോടൊപ്പം നാടെങ്ങും ഗ്രാമീണ സ്കൂളുകൾ സ്ഥാപിച്ച് പ്രാഥമിക വിദ്യാഭ്യാസം നൽകി അതിൽ മെച്ചപ്പെട്ടവർക്ക് നിർദിഷ്ട സെമിനാരിയിൽ ഉപരിവിദ്യാഭ്യാസം നൽകി ബ്രിട്ടീഷ് ഇന്ത്യയുടെ ഭരണയന്ത്രം തിരിക്കാനാവശ്യമായ *റൈട്ടർമാരെ* ഉൽപ്പാദിപ്പിക്കുക എന്ന ലക്ഷ്യവും കേണൽ മൺറോയ്ക്കുണ്ടായിരുന്നു. തിരുവിതാംകൂറിൽ താൻ വിഭാവനം ചെയ്ത ആധുനിക വിദ്യാഭ്യാസ വിപ്ലവത്തിന്റെ കേന്ദ്രസ്ഥാനമായാണ് കേണൽ മൺറോ നിർദിഷ്ട സെമിനാരിയെ കണക്കാക്കിയത്.

യഥാർത്ഥത്തിൽ കോട്ടയത്തു സെമിനാരി സ്ഥാപിക്കാൻ നസ്രാണികൾക്ക് അന്ന് യാതൊരു ഉദ്ദേശ്യവുമില്ലായിരുന്നു. രണ്ടു പള്ളികൾ ഉണ്ടെന്നുള്ളതൊഴിച്ചാൽ കോട്ടയം അന്ന് നസ്രാണി ഹൃദയഭൂമിയൊന്നും അല്ലായിരുന്നു. രണ്ടിനു പകരം ഒരു സെമിനാരി മതിയെന്നും, അത് കോട്ടയത്തായിരിക്കണമെന്നും നിർദ്ദേശിച്ചത് കേണൽ മൺറോയാണ്. അന്ന് യാതൊരു പ്രാധാന്യവുമില്ലാതിരുന്ന കോട്ടയം, സെമിനാരി സ്ഥാപനത്തിനായി തിരഞ്ഞെടുക്കാൻ കേണൽ മൺറോയെ പ്രേരിപ്പിച്ച ചേതോവികാരം ദുരൂഹമാണ്.

*ഒരു സെമിനാരി മാത്രം* എന്ന ആശയം ഉറച്ചപ്പോൾ അതിന്റെ ആസ്ഥാനമായി നസ്രാണികളുടെ ഇടയിൽ പൊന്തിവന്ന പ്രധാന സ്ഥലം കണ്ടനാടായിരുന്നു. ഒരു വലിയ നസ്രാണി ആവാസ കേന്ദ്രം എന്ന അനുകൂല ഘടകം കണ്ടനാടിനുണ്ടായിരുന്നു. തിരുവിതാംകൂറിലാണെങ്കിലും തൊട്ടടുത്ത മുളന്തുരുത്തി കൊച്ചീരാജ്യത്തായിരുന്നു എന്ന പ്രാധാന്യവും ജലഗതാഗത സൗകര്യവും കണ്ടനാടിനുണ്ടായിരുന്നു. അവിടവും, പ്രകടമായ ബ്രിട്ടീഷ് ഭരണ സ്വാധീനമുള്ള മറ്റൊരു പ്രമുഖ നസ്രാണി

ആവാസ കേന്ദ്രമായ മാവേലിക്കരയും ഒഴിവാക്കി അപ്രധാനമായ കോട്ടയമാണ് കേണൽ മൺറോ തിരഞ്ഞെടുത്തത്. രണ്ടു സാദ്ധ്യതകളാണ് ഈ നിർദ്ദേശത്തിനു പിന്നിൽ ഉണ്ടാകാൻ സാദ്ധ്യതയുള്ളത്.

1. കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള നസ്രാണി ആവാസ ഭൂമിയുടെ ഏതാണ്ട് മദ്ധ്യഭാഗമാണ് കോട്ടയം.

2. സുറിയാനി ക്രിസ്ത്യാനികളേയും റോമൻ കത്തോലിക്കരെയും ഭൂമിശാസ്ത്രപരമായി വേർതിരിക്കുന്ന അതിർവരമ്പാണ് കോട്ടയം. ഒരു പക്ഷേ ദീർഘകാലാടിസ്ഥാനത്തിൽ 1663-ൽ നസ്രാണികളിൽ നിന്നും വേർപിരിഞ്ഞ റോമൻ കത്തോലിക്കരേയും തന്റെ ലക്ഷ്യപ്രാപ്തിയുടെ ഭാഗമാക്കണമെന്നു കേണൽ മൺറോ ചിന്തിച്ചിരിക്കാം.

കേണൽ മൺറോയുടെ ലക്ഷ്യം എന്തായാലും സെമിനാരിക്ക് കോട്ടയം എന്ന സ്ഥലം നസ്രാണികൾ അംഗീകരിച്ചു. തിരുവിതാംകൂറിലെ റീജന്റ് മഹാറാണി ഗൗരി ലക്ഷ്മീബായി കോട്ടയത്ത് മൂന്നു വശവും മീനച്ചിലാറു ചുറ്റിയൊഴുകുന്ന സ്ഥലം സെമിനാരി സ്ഥാപനത്തിനു പുത്തൻകൂർ സുറിയാനിക്കാർക്ക് കരമൊഴിവായി നൽകി. അവരുടെ പിൻഗാമി ഗൗരി പാർവതീബായി പണിക്കാവശ്യമായ തേക്കുതടിയും 1,000 രൂപയും സംഭാവനയായി നൽകി.

ലഭ്യമായ വിവരങ്ങൾ വെച്ച് 1813 കുംഭ മാസത്തിൽ സെമിനാരിക്കു കല്ലിട്ടു. പിന്നീട് പല പ്രാവശ്യം സെമിനാരിക്ക് തിരുവിതാംകൂർ സർക്കാരും ലണ്ടനിലെ ചർച്ച് മിഷൻ സൊസൈറ്റിയും സംഭാവനകൾ നൽകി. അപ്രകാരം തിരുവിതാംകൂർ സർക്കാർ സംഭാവന നൽകിയവയിൽ ഉൾപ്പെട്ടതാണ് മൺറോ തുരുത്ത്. ഈ സഭാവനകൾക്കു പുറമെ കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള പള്ളികൾ നൽകിയ സംഭാവനയും ചേർത്ത് 1815-ൽ പണി പൂർത്തിയാക്കി അദ്ധ്യയനം ആരംഭിച്ചു. അങ്ങനെ ഇന്ത്യയിലെ *ആദ്യ റോമൻ കത്തോലിക്കാ-ഇതര വൈദിക സെമിനാരി* എന്ന സ്ഥാനം കോട്ടയം പഴയസെമിനാരിക്കു സ്വന്തമായി. കോട്ടയം പ്രദേശത്തെ ദേവാലയമല്ലാത്ത ആദ്യ ബഹുനില നിർമ്മിതിയാണ് പഴയസെമിനാരി നാലുകെട്ട്.

നസ്രാണികൾ *കോട്ടയത്തു സെമിനാരി* എന്നും പാശ്ചാത്യ ശക്തികൾ *കോട്ടയം കോളജ്* എന്നും പ്രാരംഭകാലം മുതൽ പേരിട്ടു വിളിച്ച ഈ സ്ഥാപനത്തിന്റെ പേരിൽത്തന്നെ പരസ്പര വിരുദ്ധമായ താൽപര്യങ്ങൾ അടങ്ങിയിട്ടുണ്ട്. ഈ ലക്ഷ്യവ്യത്യാസത്തെപ്പറ്റി നസ്രാണികൾക്ക് അക്കാലത്തു തന്നെ അറിവുണ്ടായിരുന്നു. 1815-ൽ സെമിനാരിയിലെ റെസിഡന്റ് മിഷനറിയായി പാശ്ചാത്യ ശക്തികൾ നിയമിച്ച റവ. തോമസ് നോർട്ടൻ എന്ന ബ്രിട്ടീഷുകാരനെ സെമിനാരിയിൽ താമസി

പ്പിക്കുവാൻ അപ്പോഴേയ്ക്കും മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടിരുന്ന സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ വിസമ്മതിച്ചു. അക്കാലത്തു തന്നെ അദ്ദേഹം സെമിനാരി സ്ഥാപനത്തിനു ബ്രിട്ടീഷ് സഹായം സ്വീകരിച്ചതു സഭയ്ക്കു ദോഷമാകുമെന്നു ഭയപ്പെട്ടിരുന്നതായും, അപ്രകാരം സഹായം സ്വീകരിച്ചതിൽ ഖേദിച്ചതായും അദ്ദേഹത്തിന്റെ സെക്രട്ടറിയും ശിഷ്യനുമായിരുന്ന ഇടവഴിക്കൽ ഫീലിപ്പോസു കത്തനാർ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പിൻഗാമി പുന്നത്ര മാർ ദീവന്നാസ്യോസ് പിന്നീട് ബ്രിട്ടീഷ് മിഷനറിമാർക്ക് സെമിനാരിയിൽ കൂടുതൽ പ്രവർത്തന സ്വാതന്ത്ര്യം അനുവദിച്ചു.

സെമിനാരി സ്ഥാപകന്റെ ഭയം അസ്ഥാനത്തായില്ല. ആദ്യകാലം മുതൽക്കു തന്നെ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റേയും നസ്രാണികളുടേയും വിരുദ്ധ ലക്ഷ്യങ്ങൾ ഏറ്റുമുട്ടി. *പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യൻ ബ്രിട്ടീഷ് ഇന്ത്യ* എന്ന ആത്യന്തിക ലക്ഷ്യത്തിലേയ്ക്ക് പ്രാരംഭ നടപടിയായി നസ്രാണികളെ പ്രൊട്ടസ്റ്റന്റ് ആക്കാനുള്ള വേദിയായാണ് കോട്ടയത്തു സെമിനാരിയെ ബ്രിട്ടീഷ് മിഷനറിമാർ കണക്കാക്കിയത്. പക്ഷേ നസ്രാണികൾ ചെറുത്തുനിന്നു. രണ്ടു പതിറ്റാണ്ടു പരിശ്രമിച്ചിട്ടും സെമിനാരിയിൽ നിന്നും ഒരു *പാതിരിയോ ഉപദേശിയോ* പഠിച്ചിറങ്ങിയില്ല. പഠിച്ചവരൊക്കെ നസ്രാണികളുടെ കത്തനാർമാരായി പട്ടമേറ്റു. ബ്രിട്ടീഷ് സാമ്രാജ്യത്തിന് ഗുമസ്തന്മാരെയും ലഭിച്ചില്ല. കേണൽ മൺറോയുടെ വില്ലേജ് സ്കൂൾ പ്രസ്ഥാനം അതിനു മുമ്പു തന്നെ പരാജയപ്പെട്ടിരുന്നു.

1835 ആയപ്പോഴേയ്ക്കും ബ്രിട്ടീഷ് മിഷനറിമാർ ഒളിച്ചുകളി അവസാനിപ്പിച്ചു അധിനിവേശ മോഹവുമായി തുറന്നിറങ്ങി. നസ്രാണികളുടെ ആത്മീയവും ലൗകികവുമായ സമ്പൂർണ്ണ ഭരണം കൈയടക്കാതെ തങ്ങൾ ലക്ഷ്യപ്രാപ്തിയിലെത്തുകയില്ല എന്ന യാഥാർത്ഥ്യം അവർ തിരിച്ചറിഞ്ഞു. അതിനായുള്ള നിബന്ധനകൾ നസ്രാണികൾക്ക് 1835-ൽ അവർ കൈമാറി.

പക്ഷേ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ കണക്കുകൂട്ടലുകൾ തെറ്റിച്ചുകൊണ്ട് 1836-ൽ മാവേലിക്കരയിൽ കൂടിയ മലങ്കര പള്ളിയോഗം ഈ നിർദ്ദേശങ്ങൾ പാടേ നിരാകരിച്ചു പടിയോല എഴുതി. തിരുവിതാംകൂർ സർക്കാരിന്റെ സമ്മർദ്ദവും തിരുവിതാംകൂറിലെ അസിസ്റ്റന്റ് റസിഡന്റിന്റെ സാന്നിദ്ധ്യവും ഈ നിരാകരണത്തിനു തടസമായില്ല. യൂറോപ്യൻ അധിനിവേശ ശക്തികളോടുള്ള പരസ്യമായ ഒരു വെല്ലുവിളിയായിരുന്നു മാവേലിക്കര പടിയോല (കൂടുതൽ വിവരങ്ങൾക്ക് കാണുക - അത്താനാസ്യോസ്, തോമസ് മാർ, *മാവേലിക്കര പടിയോല*, കോട്ടയം, 2011, എം.ഒ.സി. പബ്ലിക്കേഷൻസ്).

ഈ അധിനിവേശ വിരുദ്ധ പ്രഖ്യാപനത്തിനു നസ്രാണികൾ കൊടുക്കേണ്ടിവന്ന വില ഭീമമായിരുന്നു. മറ്റനേകം സമ്മർദ്ദങ്ങൾക്കും പീഡനങ്ങൾക്കും പുറമെ സെമിനാരിയടക്കം നസ്രാണികളുടെ സകല മുതലിനും സാമ്രാജ്യത്വത്തിന്റെ പിന്തുണയോടെ ബ്രിട്ടീഷ് മിഷനറിമാർ അവകാശവാദം ഉന്നയിച്ചു. ഇവയിൽ മലങ്കര മെത്രാന്റെ പൂർവാർജ്ജിത സ്വത്തുക്കളും ചെപ്പേടുകളും വരെ ഉൾപ്പെട്ടു എന്നതാണ് രസകരം. എന്നാൽ തിരുവിതാംകൂർ സർക്കാർ നിയോഗിച്ച കൊച്ചി പഞ്ചായത്തു കോടതി ഈ അവകാശവാദം അംഗീകരിച്ചില്ല. പഴയസെമിനാരിയും ചെപ്പേടുകളും മറ്റും നസ്രാണികൾക്ക് തിരിച്ചുകിട്ടി. പക്ഷേ സ്വത്തുക്കളും പണവും ഏതാണ്ട് മുഴുവൻ തന്നെ ബ്രിട്ടീഷ് മിഷനറിമാർ സ്വന്തമാക്കി.

അന്നുമുതൽ ഇതഃപര്യന്തം അധിനിവേശ ശക്തികളും ദേശീയവാദികളും തമ്മിലുള്ള പോരാട്ടത്തിന്റെ കേന്ദ്രബിന്ദുവാണ് പഴയസെമിനാരി. ഭൗതിക അധിനിവേശം ഇതിനിടയിൽ ആത്മീയ കൊളോണിയലിസത്തിനു വഴിമാറിക്കൊടുത്തു എന്നു മാത്രം. പക്ഷേ ഇതിനിടയിൽ ഒരിക്കലും പഴയസെമിനാരി ദേശീയവാദികളുടെ കൈവിട്ടു പോയില്ല എന്നത് യാഥാർത്ഥ്യവും (കൂടുതൽ വിവരങ്ങൾക്ക് ഈ പരമ്പരയിലെ ഫാ. ഡോ. ജോസ് ജോണിന്റെ *പ. വട്ടശ്ശേരിൽ തിരുമേനിയും പഴയസെമിനാരിയും* എന്ന പ്രബന്ധം കാണുക). ഇതാണ് പഴയസെമിനാരിയുടെ സാംസ്കാരിക പശ്ചാത്തലം.

ഇനി പഴയസെമിനാരിയുടെ സാസ്കാരിക കേരളത്തിലെ അദ്വിതീയ സ്ഥാനങ്ങൾ പരിശോധിക്കാം. അവ താഴെ പറയുന്നവയാണ്.

1. കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചത്.
2. കേരളത്തിലെ ആദ്യത്തെ ഉന്നത വിദ്യാഭ്യാസകേന്ദ്രം.
3. കേരളത്തിലെ ആദ്യത്തെ ബഹുഭാഷാ വിദ്യാലയം.
4. കേരളത്തിൽ ആദ്യം മലയാളം അച്ചടിച്ചത്.
5. കേരളത്തിലെ ആദ്യത്തെ അച്ചടിച്ച ഗ്രന്ഥങ്ങളുടെ ലൈബ്രറി.
6. അച്ചടി-പ്രസാധക രംഗത്തെ പ്രാരംഭകത്വം.
7. കേരളത്തിലെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ കേന്ദ്രസ്ഥാനം.

റവ. തോമസ് നോർട്ടന് സെമിനാരിയിൽ വാസാനുമതി നിഷേധിച്ചെങ്കിലും ആലപ്പുഴ താമസിച്ചുകൊണ്ട് അദ്ദേഹം സെമിനാരിയിൽ വന്ന് പഠിപ്പിക്കുന്നത് നിഷേധിച്ചില്ല. അതിനാൽ 1815-ൽത്തന്നെ പഴയസെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു. അങ്ങനെ കേരള സംസ്ഥാനത്തിന്റെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു പഴയസെമിനാരി നാലുകെട്ടിൽ ആദ്യാക്ഷരം കുറിച്ചു. പക്ഷേ പഠിതാക്കളെ ബ്രിട്ടീഷ് സാമ്രാജ്യം പ്രതിക്ഷിച്ചതുപോലെ ഭരണയന്ത്രത്തിലേയ്ക്കു ലഭിച്ചില്ലെന്നു മാത്രം.

അന്ന് കേരളത്തിൽ നിലവിലിരുന്ന ഗുരുകുല സമ്പ്രദായത്തിൽ ആദ്യാക്ഷരം മുതൽ ഒരേ വിദ്യാലയത്തിൽ - ഗുരുകുലത്തിലാണ് പഠിച്ചിരുന്നത്. പ്രവേശനത്തിന് മറ്റെവിടെയെങ്കിലും പ്രാഥമിക പഠനം ആവശ്യമുള്ള ഗുരുകുലങ്ങൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. കേരളത്തിലെ ഉപരിപാഠശാലകൾ അതേ സമയംതന്നെ അടിസ്ഥാന വിദ്യാഭ്യാസ സ്ഥാപനങ്ങൾ കൂടി ആയിരുന്നു. എന്നാൽ പഴയസെമിനാരി ഒരിക്കലും പ്രാഥമിക പാഠശാല ആയിരുന്നില്ല. നസ്രാണി കത്തനാർമാരുടെ പഠന സമ്പ്രദായം അപ്രകാരം ക്രമപ്പെടുത്തി. കേണൽ മൺറോയുടെ വില്ലേജ് സ്കൂൾ പ്രസ്ഥാനവും പഴയസെമിനാരിയെ ഉന്നത വിദ്യാഭ്യാസ കേന്ദ്രമായാണ് വിഭാവനം ചെയ്തത്. ഉന്നത വിദ്യാഭ്യാസം മാത്രം നൽകുന്ന സ്കൂളുകളും കോളജുകളും കേരളത്തിൽ ഉടലെടുക്കുന്നത് ദശാബ്ദങ്ങൾക്കു ശേഷം മാത്രമാണ്.

കേരളത്തിലെ ആദ്യത്തെ ബഹുഭാഷാ വിദ്യാലയമാണ് പഴയസെമിനാരി. 1818-ൽ ആറ് ഇന്ത്യൻ, യൂറോപ്യൻ, സെമിറ്റിക് ഭാഷകൾ സെമിനാരി പാഠ്യപദ്ധതിയിലുണ്ടായിരുന്നു. ഈ നിലവാരത്തിലുള്ള മറ്റൊരു വിദ്യാലയം കേരളത്തിൽ ഉടലെടുത്തത് ഒരു നൂറ്റാണ്ടു കൂടിയെങ്കിലും കഴിഞ്ഞാണ്.

നൂറു കണക്കിനു താളിയോല ഗ്രന്ഥങ്ങൾ ഈടുവെയ്പ്പുള്ള ഗ്രന്ഥപ്പുരകൾ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ കേരളത്തിൽ ഉണ്ടായിരുന്നു. പക്ഷേ അച്ചടിച്ച ഗ്രന്ഥങ്ങളുടെ ഒരു ഗ്രന്ഥാലയം ആദ്യം രൂപമെടുക്കുന്നത് പഴയസെമിനാരിയിലാണ്. 1820-ൽ പഴയസെമിനാരി ലൈബ്രറിയിൽ 2,500 അച്ചടിച്ച ഗ്രന്ഥങ്ങൾ ഉണ്ടായിരുന്നതായി മിഷനറി രേഖകളിൽ സൂചനയുണ്ട്. സുറിയാനി, മലയാളം കൈയെഴുത്ത് ഗ്രന്ഥങ്ങൾ വേറെയും. 1836-ലെ അധിനിവേശ നിരാകരണത്തെ തുടർന്ന് ഇവയൊക്കെയും പ്രൊട്ടസ്റ്റന്റ് മിഷനറിമാർ കൈയടക്കി.

മലയാള ഭാഷ ആദ്യമായി അച്ചടിക്കപ്പെട്ടത് ആംസ്റ്റർഡാമിലാണ്. 1678-ൽ പ്രസിദ്ധീകരിച്ച *ഹോർത്തൂസ് ഇന്തിക്കൂസ് മലബാറിക്കൂസ്* എന്ന കൃതിയുടെ ഒന്നാം വാല്യം ആദ്യഭാഗത്തുള്ള ചേർത്തല കടക്കരപ്പള്ളി ഇട്ടി അച്യുതൻ എന്ന ഈഴവ വൈദ്യന്റെ പ്രസ്താവനയാണത്. അച്ചടിക്കപ്പെട്ട ആദ്യ മലയാള ഗ്രന്ഥമായ *സംക്ഷേപ വേദാർത്ഥം* മുദ്രണം ചെയ്തത് 1772-ൽ റോമിലാണ്. കായംകുളം പീലിപ്പോസ് റമ്പാൻ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തിയ നാലു സുവിശേഷങ്ങൾ അച്ചടിച്ചത് 1811-ൽ ബോംബെയിലും.

കേരളത്തിൽ അച്ചടി ആരംഭിക്കുന്നത് 1578-ൽ കൊല്ലത്താണ്. ആ വർഷം അവിടെ ദിവ്യരക്ഷകന്റെ കലാലയത്തിൽ നിന്നും പ്രസിദ്ധീക

രിച്ച *ഡോക്ടറീന ക്രിസ്റ്റി*യാണ് കേരളത്തിൽ മുദ്രണം ചെയ്ത ആദ്യ കൃതി. പക്ഷേ ഇതു തമിഴ് ഗ്രന്ഥമാണ്. കേരളത്തിൽ മലയാളം ആദ്യ മായി അച്ചടിച്ചത് പഴയസെമിനാരിയിലാണ്. 1818-ൽ റവ. ബഞ്ചമിൻ ബെയ്‌ലി തദ്ദേശീയമായി നിർമ്മിച്ച ഒരു അച്ചടിയന്ത്രത്തിൽ അവിടെ മലയാളം അച്ചടി ആരംഭിച്ചു.

1840-ലെ കൊച്ചി പഞ്ചായത്ത് വിധിയെത്തുടർന്ന് ആംഗ്ലിക്കൻ മിഷ നറിമാർ ഈ പ്രസ് പുതുതായി നിർമിച്ച അവരുടെ സ്ഥാപനത്തിലേയ്ക്കു മാറ്റി. സി.എം.എസ്. പ്രസ് എന്ന പേരിൽ പുനഃരാരംഭിച്ചു. അക്കാലത്ത് തിരുവനന്തപുരത്താരംഭിച്ച സർക്കാർ അച്ചുകൂടത്തിന് മലയാളം ലിപി കൾ നൽകിയത് സി.എം.എസ്. പ്രസിൽ നിന്നായിരുന്നു. 1844-ൽ സമീ പസ്ഥമായ മാന്നാനത്ത് ചാവറ കുറിയാക്കോസ് ഏലിയാസ് അച്ചൻ 1844-ൽ ഒരു അച്ചടിശാല സ്ഥാപിച്ചു.

1860-നടുത്ത് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് പഴയസെമിനാരിയിൽ ഒരു അച്ചടി ശാല പുതുതായി ആരംഭിച്ചു. 1889-ൽ സെമിനാരി കൈവശം കിട്ടിയ പ്പോൾ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കൊച്ചീക്കോട്ടയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന തന്റെ വക മാർ തോമസ് അച്ചുകൂടം പഴയസെമിനാരിയിലേയ്ക്കു മാറ്റി അവിടെനിന്നും പ്രസാ ധനം ആരംഭിച്ചു. ലഭ്യമായ തെളിവുകൾ വെച്ച് കോട്ടയത്തെ ആദ്യത്തെ പുസ്തകശാല പഴയസെമിനാരിയിലെ മാർ തോമസ് അച്ചുകൂടമാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിൽ നസ്രാണികളും ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും 1889-ൽ രൂപമെടുത്ത നവീകരണ സുറി യാനി സഭയും തമ്മിലുള്ള ആശയ സമരത്തിന്റെ മുഖ്യായുധമായി പ്രസി ദ്ധീകരണങ്ങൾ മാറി. ഇവയിൽ ദേശീയപക്ഷത്തിന്റെ ജിഹ്വയായ *ഇട വകപത്രിക* എന്ന മാസിക പുറപ്പെട്ടിരുന്നത് പഴയസെമിനാരിയിൽ നിന്നാ യിരുന്നു.

പഴയസെമിനാരി കേന്ദ്രമാക്കി സഭാഭരണം നടത്തിയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മുദ്രണ പ്രതിഭയാണ്, കോട്ടയത്തെ കേരളത്തിന്റെ ദിനപത്ര തലസ്ഥാനമാക്കിയത്. അദ്ദേഹം മുൻകൈയെ ടുത്തു സ്ഥാപിച്ച *ജാത്യൈക്യ സംഘത്തിന്റെ* മുഖപത്രമായാണ് *നസ്രാണി ദീപിക* ആരംഭിച്ചത്. 1888-ൽ കണ്ടത്തിൽ വർഗീസ് മാപ്പിള മലയാള മനോരമ കമ്പനി ആരംഭിച്ചപ്പോൾ അദ്ദേഹം ആദ്യ ഓഹരിക്കാ രനായി ചേരുകയും, പത്രം നടത്താൻ സ്വന്ത ബംഗ്ലാവ് വിട്ടുകൊടുക്കു കയും ചെയ്തു.

യഥാർത്ഥത്തിൽ അക്ഷര നഗരമായി കോട്ടയം വളരാനുള്ള മൂലകാ

രണങ്ങളിലൊന്ന് സി.എം.എസ്. പ്രസ്, മാർ തോമസ് അച്ചുകൂടം എന്നിവയുടെ സാന്നിദ്ധ്യവും, നസ്രാണി ദീപിക, മലയാള മനോരമ എന്നിവയുടെ സ്ഥാപനവുമാണ്. ഇവയുടെ പ്രാഭവ കേന്ദ്രമാകട്ടെ പഴയസെമിനാരിയും. ഇന്ന് കേരളത്തിലെ പ്രസിദ്ധീകരണ വ്യവസായത്തിന്റെ മുക്കാൽ പങ്കിലധികവും നിയന്ത്രിക്കപ്പെടുന്നത് കോട്ടയത്തു നിന്നാണ്.

അക്ഷരനഗരമായ കോട്ടയത്തിന്റെ വളർച്ചയിലെ ഏറ്റവും പ്രധാന ഘടകം ഇതൊന്നുമല്ല. അത് പഴയസെമിനാരിയിൽ മൊട്ടിട്ടുവിടർന്ന ആധുനിക വിദ്യാഭ്യാസ വിപ്ലവമാണ്. നാടെങ്ങും പ്രാഥമിക വിദ്യാലയങ്ങളും അവയുടെ കേന്ദ്രമായി പഴയസെമിനാരി എന്ന ഉന്നത വിദ്യാഭ്യാസകേന്ദ്രവുമെന്ന കേണൽ മൺറോയുടെ ആശയം പ്രാരംഭത്തിൽത്തന്നെ പൊളിഞ്ഞെങ്കിലും പിന്നീട് കേരളത്തിന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ അടിസ്ഥാനശില ആകുന്നതിന് പഴയസെമിനാരിക്ക് അത് തടസമായില്ല. 1836-ലെ മാവേലിക്കര പടിയോലയും തുടർന്ന് 1840-ലെ കൊച്ചി പഞ്ചായത്തു വിധിയും മൂലം പഴയസെമിനാരി വിട്ടൊഴിയേണ്ടി വന്ന ആംഗ്ലിക്കൻ മിഷനറിമാർ തൊട്ടടുത്ത് തങ്ങളുടെ ആശയാനുസൃതമായ പുതിയൊരു വിദ്യാലയം ആരംഭിച്ചു. പിൽക്കാലത്ത് സി.എം.എസ്. കോളജായി വളർന്ന പുതിയ വിദ്യാശാല *പുത്തൻ സെമിനാരി* എന്ന നാമത്തിലാണ് അന്ന് അറിയപ്പെട്ടത്. *പുത്തൻ സെമിനാരി*യുടെ രൂപീകരണത്തോടെ മുമ്പുണ്ടായിരുന്ന *കോട്ടയത്തു സെമിനാരി* അഥവാ *സുറിയാനി സെമിനാരി* പഴയ സെമിനാരി ആയി അറിയപ്പെട്ടു തുടങ്ങി.

*പുത്തൻ സെമിനാരി*യെ തങ്ങളുടെ ആശയ പ്രചാരണത്തിനുള്ള ഉപാധി എന്നതിനോടൊപ്പം ഒരു സാമൂഹിക വിദ്യാഭ്യാസ കേന്ദ്രമായാണ് ആംഗ്ലിക്കൻ മിഷനറിമാർ വളർത്തിയെടുത്തത്. റവ. ബെഞ്ചമിൻ ബെയ്ലി, റവ. ഹെൻറി ബേക്കർ മുതലായവരുടെ ഭാര്യമാർ *പുത്തൻ സെമിനാരി*യിൽ പ്രവേശനം നിഷേധിക്കപ്പെട്ടിരുന്ന പെൺകുട്ടികൾക്ക് തങ്ങളുടെ ഭവനങ്ങളിൽ വിദ്യാഭ്യാസം നൽകിത്തുടങ്ങി. ഈ സംരംഭത്തിന് നിയതരൂപം നൽകിയതാണ് പിന്നീട് പെൺകുട്ടികൾക്കായുള്ള ബേക്കർ മെമ്മോറിയൽ സ്കൂൾ.

അക്ഷരനഗരമായി കോട്ടയത്തിന്റെ വളർച്ച തിരുവിതാംകൂറിലെ വിദ്യാഭ്യാസ വിപ്ലവവുമായി ബന്ധപ്പെട്ടു കിടക്കുന്നു. 1865-നടുത്ത് രാജ്യത്തെമ്പാടും സ്കൂളുകൾ സ്ഥാപിക്കാൻ തിരുവിതാംകൂർ സർക്കാർ തീരുമാനിച്ചു. പക്ഷേ സർക്കാരിനേക്കൊണ്ട് മാത്രം ഇത് സാദ്ധ്യമല്ല എന്ന് ഒന്നുരണ്ടു വർഷങ്ങൾക്കുള്ളിൽ ബോദ്ധ്യമായി. ഈ സാഹചര്യത്തിൽ സർക്കാർ ഗ്രാന്റോടെ പള്ളിക്കൂടങ്ങൾ നടത്താൻ സ്വകാര്യ സംരംഭകരുടെ സഹകരണം സർക്കാർ തേടി. സി.എം.എസ്. മിഷനറിമാർ, പഴയ സെമിനാരി ആസ്ഥാനമാക്കി ഭരിച്ചിരുന്ന മലങ്കര മെത്രാപ്പോലീത്താ പാലക്കു

ന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്, അദ്ദേഹത്തിനു വെല്ലുവിളി ഉയർത്തി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്ന യിച്ചിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ എന്നിവരാണ് ഈ രംഗത്ത് മുന്നിട്ടിറങ്ങിയത്.

അധഃസ്ഥിതവർഗ്ഗക്കാരുടെ ഇടയിലെ പ്രവർത്തനത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന സി.എം.എസ്. മിഷനറിമാരുടെ സ്കൂളുകളിൽ ഭൂരി പക്ഷവും അത്തരം ജനങ്ങളുടെ ആവാസകേന്ദ്രങ്ങളോട് അനുബന്ധ മായാണ് പ്രവർത്തനം ആരംഭിച്ചത്. ജാതി വ്യവസ്ഥയുടെ കാഠിന്യം ഈ സ്കൂളുകളിൽ നിന്ന് സവർണ്ണ ഹിന്ദുക്കളേയും നസ്രാണികളേയും അകറ്റിനിർത്തി. മാർ മാത്യൂസ് അത്താനാസ്യോസ് മാർ ജോസഫ് ദീവ ന്നാസ്യോസ് എന്നിവർ പള്ളികളോട് അനുബന്ധിച്ച് ആരംഭിച്ച ഗ്രാമീണ ഗ്രാന്റ് സ്കൂളുകൾക്ക് ഇത്തരം അസ്പർശ്യത ഇല്ലായിരുന്നു. ചുരുങ്ങിയ കാലംകൊണ്ട് നസ്രാണി ഹൃദയഭൂമിയായ മദ്ധ്യതിരുവിതാംകൂറിലെങ്ങും ഗ്രാമീണ സ്കൂളുകൾ നിരന്നു. ഇതിന്റെ ചുവടുപിടിച്ചാണ് പിന്നീട് കേരള ത്തിലെ റോമൻ കത്തോലിക്കരടക്കമുള്ള മറ്റു സമുദായങ്ങൾ വിദ്യാഭ്യാസ മേഖലയിലേയ്ക്കു പ്രവേശിക്കുന്നതും കേരളത്തിലെ വിദ്യാഭ്യാസ വിപ്ലവം യാഥാർത്ഥ്യമാവുന്നതും.

ഇക്കാര്യത്തിൽ മദ്രാസിൽ ഉന്നത വിദ്യാഭ്യാസം നേടിയ പാലക്കു ന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനേക്കാൾ ബഹുദൂരം മുന്നി ലായിരുന്നു പ്രാദേശിക വിദ്യാഭ്യാസം മാത്രം നേടിയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ. 1889-ൽ നിയമപരമായി മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അദ്ദേഹത്തിനു ലഭ്യമായതോടെ പഴയസെമിനാരി അദ്ദേഹത്തിന്റെ ആസ്ഥാനമായി. 1906-ൽ അവിടെനിന്നു നിയന്ത്രിക്കപ്പെടുന്ന 200-ൽ അധികം സ്കൂളുകൾ മദ്ധ്യതിരുവിതാംകൂ റിൽ ഉണ്ടായിരുന്നു എന്ന വസ്തുത പഴയസെമിനാരിയുടെ സാംസ്കാ രിക പ്രാധാന്യത്തിനു ശക്തമായ തെളിവാണ്. മദ്ധ്യ തിരുവിതാംകൂറിലെ സി.എം.എസ്. സ്കൂളുകളുടെ നിയന്ത്രണവും കോട്ടയത്തു നിന്നായി രുന്നു. ഇന്നു മലയാളി രണ്ടുകാലിൽ നിവർന്നു നിൽക്കുന്നത് വിദ്യാഭ്യാ സത്തിന്റെ മാത്രം ശക്തിയാലാണെന്നതിന് രണ്ടു പക്ഷമില്ല (കൂടുതൽ വിവരങ്ങൾക്ക് ഈ ലേഖകന്റെ *കേരളത്തിന്റെ വിധി നിർണ്ണയിച്ച മാർ ദീവന്നാസ്യോസിന്റെ വിദ്യാഭ്യാസ വിപ്ലവം* (ജേക്കബ് കുര്യൻ, ഫാ. ഡോ., (എഡി.), *യുഗതേജസ്,* കോട്ടയം, 2010, എം.ഒ.സി. പബ്ലിക്കേഷൻസ്) എന്ന ലേഖനം കാണുക).

1892-ൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ, പഴയസെമി നാരി സ്ഥാപകന്റെ സ്മാരകമായി കോട്ടയം നഗരമദ്ധ്യത്തിൽ എം. ഡി. സെമിനാരി സ്കൂൾ സ്ഥാപിച്ചു. പിന്നീട് ബസേലിയോസ് കോളജായി

വളർന്ന ഈ സ്ഥാപനത്തെ പിൻപറ്റി മാർത്തോമ്മാ സഭ, എം. റ്റി. സെമിനാരി സ്കൂളും റോമൻ കത്തോലിക്കാ സഭ വിവിധ സ്കൂളുകളും കോട്ടയം നഗരത്തിൽ സ്ഥാപിച്ചു. ഇന്ന് കേരളത്തിലെ ഏതാണ്ട് എല്ലാ സമുദായങ്ങൾക്കും കോട്ടയം നഗരത്തിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ട്.

പത്ര-മുദ്രണ സ്ഥാപനങ്ങളും, വിദ്യാലയങ്ങളും സാഹിത്യകാരന്മാരെയും ഭാഷാപ്രവീണരേയും കോട്ടയത്തേക്കാകർഷിച്ചു. ഈ ധ്രുവീകരണമാണ് സാഹിത്യകാരന്മാരുടെ ലോകത്തിലെ ആദ്യത്തെ പ്രസാധക സംരംഭമായ *സാഹിത്യ പ്രവർത്തക സഹകരണ സംഘം* കോട്ടയത്താരംഭിക്കാൻ ഹേതുവായത് എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. കേരളത്തിലെ തന്നെ ആദ്യകാല പബ്ലിക്ക് ലൈബ്രറികളിലൊന്നായ കോട്ടയം പബ്ലിക്ക് ലൈബ്രറിയുടെ വളർച്ചയ്ക്കു പിന്നിലും ഈ വിദ്യാലയങ്ങൾ സൃഷ്ടിച്ച അക്ഷരസമ്പന്നരായ കോട്ടയം നിവാസികളാണ്.

*വൈദിക വിദ്യാഭ്യാസം* എന്ന അടിസ്ഥാന ലക്ഷ്യത്തിലും പഴയസെമിനാരി ഇന്നും അതിന്റെ ഔന്നത്യം നിലനിർത്തുന്നു. മലങ്കരസഭയുടെ മുഖ്യ വൈദിക വിദ്യാഭ്യാസ കേന്ദ്രമായ പഴയസെമിനാരി ഡോക്ടറൽ ബിരുദം വരെ നേടാവുന്ന സ്ഥാപനമാണിന്ന്. കൽക്കട്ടയിലെ സെറാംപൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്ത ഏറ്റവും വലിയ കലാശാലയും. പിന്നാലെ കോട്ടയത്തെത്തിയ മാർത്തോമ്മാ സെമിനാരിയുടേയും, റോമൻ കത്തോലിക്കാ സഭയുടെ വടവാതൂരിലുള്ള പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെയും ജേഷ്ഠ സഹോദരസ്ഥാനവും പഴയസെമിനാരിക്കുണ്ട്.

വിദ്യാഭ്യാസം, മാധ്യമങ്ങൾ ഇവയുടെ സാന്നിദ്ധ്യം കോട്ടയത്തെ മദ്ധ്യതിരുവിതാംകൂറിന്റെ ഭരണസിരാകേന്ദ്രമാക്കാൻ കാലാന്തരത്തിൽ തിരുവിതാംകൂർ സർക്കാരിനെ നിർബന്ധിതമാക്കി. റവന്യൂ-ജുഡീഷ്യൽ കേന്ദ്രമായി അതോടെ കോട്ടയം മാറി. കെ.കെ. റോഡിന്റെ നിർമാണവും പീരുമേട് മേഖലയിലെ തോട്ടവിള കൃഷിയും കോട്ടയത്തിന്റെ വികസന ഹേതുവായി പലരും ചൂണ്ടിക്കാട്ടുന്നുണ്ട്. പക്ഷേ പീരുമേട്ടിൽ നിന്ന് ആലപ്പുഴയ്ക്കുള്ള തോട്ടവിളകളുടെ പ്രയാണത്തിലെ കര-ജല മാർഗ്ഗങ്ങളുടെ സംഗമഭൂമി എന്ന നിലയിൽ മാത്രമല്ലാതെ ഇതിൽ നിന്ന് കോട്ടയത്തിന് യാതൊരു പ്രാധാന്യവും സിദ്ധിച്ചില്ല. ഒരിക്കലും തോട്ടവിളകളുടെയോ, കോട്ടയത്തിന്റെ സ്വന്തം ഉൽപ്പന്നമായ നാളികേരത്തിന്റെ പോലുമോ നിർണായക വിപണിയാകാൻ കോട്ടയത്തിന് സാധിച്ചില്ല. ആലപ്പുഴയും കൊച്ചിയുമാണ് ഇവയുടെ നേട്ടം കൊയ്തത്. ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ റബർ വിപണി മാത്രമാണ് കോട്ടയത്ത് സ്വൽപ്പമെങ്കിലും വേരുറപ്പിച്ചത്.

കോട്ടയത്തിന്റെ വികസനവും പെരുമയും പഴയസെമിനാരി അടിക്കല്ലിട്ട സാംസ്കാരിക പൈതൃകം മാത്രമാണെന്നതിന്റെ ഏറ്റവും വലിയ തെളിവ് കാൽ നൂറ്റാണ്ടു മുമ്പുവരെ നിലനിന്ന കോട്ടയത്തിന്റെ ഭൂമിശാസ്ത്രമാണ്. തിരുനക്കര ക്ഷേത്രത്തിനു കിഴക്കുവശം തിരുനക്കര മൈതാനത്തെ ചുറ്റിപ്പറ്റിയുള്ള ചുരുങ്ങിയ പ്രദേശവും കോട്ടയം മാർക്കറ്റുമൊഴികെ *സി.എം.എസ്. കോളജ് - ദീപിക - ബേക്കർ സ്കൂൾ* പ്രദേശം, *എം.ഡി. സെമിനാരി - മലയാള മനോരമ* പ്രദേശം, *മാർത്തോമ്മാ സെമിനാരി - സെന്റ് ജോസഫ് സ്കൂൾ* കവല, മൗണ്ട് കാർമ്മൽ സ്കൂൾ സ്ഥിതി ചെയ്യുന്ന കഞ്ഞിക്കുഴി എന്നീ തുരുത്തുകൾ ഒഴികെ കോട്ടയം നഗരത്തിന്റെ ശിഷ്ടഭാഗങ്ങൾക്ക് ഇരുപത്തൊന്നാം നൂറ്റാണ്ടു വരെ ഒരു നഗര സ്വരൂപം പോലുമില്ലായിരുന്നു. സമീപകാലത്ത് നഗരാതിർത്തിക്കു പുറത്ത് കളത്തിപ്പടിക്ക് നഗരലക്ഷണം ഉണ്ടായത് അവിടെ ഏതാനും സ്കൂളുകൾ സ്ഥാപിതമായതുകൊണ്ട് മാത്രമാണ്.

മറ്റൊരുവിധത്തിലും പെരുമയ്ക്കർഹതയില്ലാത്ത കോട്ടയത്തിന് ഇന്ന് അക്ഷര നഗരമെന്ന ഖ്യാതി മാത്രമാണുള്ളത്. അതാകട്ടെ പഴയസെമിനാരിയുടെ മാത്രം സംഭാവനയും. പക്ഷേ കേരളത്തിന്റെയോ കോട്ടയത്തിന്റെ പോലുമോ സാസ്കാരിക ചരിത്രത്തിലും ഭൂപടത്തിലും പഴയസെമിനാരി ഇടംപിടിച്ചില്ല. അധിനിവേശ ശക്തികളും അവരുടെ പ്രാദേശിക പിണിയാളുകളും തദ്ദേശ്ശീയമായ പഴയസെമിനാരിയേയും അതിന്റെ സാസ്കാരിക സംഭാവനകളേയും തമസ്കരിക്കുകയും അവയൊക്കെയും തങ്ങളുടേതാണെന്ന് പ്രചരിപ്പിക്കുകയും ചെയ്തു എന്നതാണ് ഇതിന്റെ മുഖ്യകാരണം. രണ്ടാമതായി, പഴയസെമിനാരിയുടെ ഉടമസ്ഥരായ നസ്രാണികൾ അതിന്റെ ആത്മീയ-വൈദിക വശങ്ങൾക്ക് ഇരുപതാം നൂറ്റാണ്ടിൽ പ്രാമുഖ്യം കൊടുത്തതോടെ അതിന്റെ സാസ്കാരിക മാനങ്ങൾ വിസ്മൃതകോടിയിലായി.

ഈ ദ്വിശതാബ്ദി വേളയിലെങ്കിലും കേരളത്തിന്റെ സാസ്കാരിക ചരിത്രത്തിൽ പഴയസെമിനാരിക്കുള്ള താരതമ്യരഹിതമായ അത്യുന്നത സ്ഥാനം ജനങ്ങളിലെത്തിക്കണം. അത് ഒരു മതത്തിന്റെ പെരുമയ്ക്കല്ല. ദേശീയതയുടെ മഹത്വത്തിനാണ്. കോട്ടയത്തിന് തന്റെ പൈതൃകത്തോടു നൽകാവുന്ന ഏറ്റവും വലിയ ആദരവും അതായിരിക്കും.

*(പഴയസെമിനാരി ദ്വിശതാബ്ദി സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധം, ഫെബ്രുവരി 2013)*

# 1

# പ. വാകത്താനത്തു ബാവാ: വ്യക്തിയും കാലവും

## ആമുഖം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദം മലങ്കരയ്ക്ക് സമ്മാനിച്ചത് കർമ്മകുശലരും, പണ്ഡിതശ്രേഷ്ഠരുമായ ഒരു പറ്റം സന്യാസിമാരേയും പട്ടക്കാരെയുമാണ്. 1877-ൽ മേല്പട്ടസ്ഥാനമേറ്റ പ. പരുമല തിരുമേനി യടക്കമുള്ള ആറ് മെത്രാന്മാർ, മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരും (പിന്നീട് പ. മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ) കോനാട്ട് മാത്തൻ കത്തനാരും, കൊച്ചുപറ മ്പിൽ പൗലൂസ് റമ്പാൻ (പിന്നീട് മാർ കൂറിലോസ്), കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (പിന്നീട് മാർ ഗീവർഗീസ് ദ്വിതീയൻ പൗരസ്ത്യ കാതോലിക്കാ), കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാൻ (പിന്നീട് പൗലൂസ് മാർ അത്താനാസ്യോസ്), മൂക്കഞ്ചേരിൽ ഗീവർഗീസ് റമ്പാൻ എന്നിങ്ങനെ ആ പട്ടിക നീളുന്നു. ആ ശ്രേഷ്ഠയുഗത്തിൽ അപ്രധാനമല്ലാത്ത സ്ഥാന ത്തിനുടമയാണ്, പിന്നീട് മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാ സനത്തിൽ മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോ ലിക്കായായി വാഴിക്കപ്പെട്ട വാകത്താനം ഗീവർഗീസ് റമ്പാൻ.

ഗീവർഗീസ് റമ്പാൻ, ഒരേസമയം ഉത്തമ സന്യാസിയും പരിപാകത യുള്ള ഭരണകർത്താവും, പണ്ഡിതനും അതിലുപരി സാമൂഹിക പ്രവർത്തകനുമായിരുന്നു. താൻ വ്യാപരിച്ച മേഖലയിലെല്ലാം സഭയ്ക്കും സമൂഹത്തിനും ഉത്തമ ഫലങ്ങളെ നൽകുവാൻ അദ്ദേഹത്തിനായി. അദ്ദേ ഹത്തിന്റെ വ്യക്തിത്വവും മലങ്കര മെത്രാപ്പോലീത്താമാരായിരുന്ന പുലി ക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമൻ എന്നിവരുടെ നേതൃത്വവും ആ മഹനീയ ജീവിതം കരുപ്പിടിപ്പിക്കുന്നതിൽ മുഖ്യപങ്കു വഹിച്ചു എന്നത് നിസംശയമാണ്. അതോടൊപ്പം തന്നെ അദ്ദേഹം വളർന്ന സാഹ ചര്യവും ഈ വ്യക്തിത്വ വികാസത്തിനു പിന്നിലുണ്ട്.

## താത്വിക പശ്ചാത്തലം

പാശ്ചാത്യ പ്രബുദ്ധത മലങ്കരസഭയെ ഇളക്കിമറിച്ച കാലഘട്ടമാണ് പ. വാകത്താനത്തു ബാവായുടെ ജീവിതത്തിന്റെ പൂർവ്വാർദ്ധം. ഈ കാല ഘട്ടത്തിലാണ് മുകളിൽ പറഞ്ഞ മഹൽ വ്യക്തിത്വങ്ങൾ എല്ലാം വളർന്നു

വന്നത് എന്നത് യാദൃശ്ചികമല്ല. ഇതിന്റെ പശ്ചാത്തലം മലങ്കരയുടെ പ്രൊട്ട സ്റ്റന്റ് ബാന്ധവം ആരംഭിച്ച പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങ ളിലാണ്.

മലങ്കര നസ്രാണികളെ പ്രൊട്ടസ്റ്റന്റാക്കുവാനുള്ള ബ്രിട്ടീഷ് മിഷനറി മാരുടെ ശ്രമം 1836-ലെ *മാവേലിക്കര പടിയോല*യോടെ വിജയം കാണാതെ അവസാനിച്ചു. കിട്ടിയ മുതലുമായി കളം മാറേണ്ടി വന്ന മിഷനറിമാർക്ക് ഏതാനും *കറുത്ത ആടുകളെ* മലങ്കരയിൽ രൂപപ്പെടുത്താൻ സാധിച്ചു എന്നതൊഴികെ മറ്റൊന്നും ഈ ബന്ധത്തിൽ നിന്നും ലഭിച്ചില്ല. മല ങ്കരസഭയെ *പ്രൊട്ടസ്റ്റന്റ് ഇന്ത്യയുടെ ചവിട്ടുപടി*യാക്കാനുള്ള ബ്രിട്ടീഷ് മോഹം അതോടെ അവസാനിച്ചു.

മിഷനറിമാരുടെ പ്രൊട്ടസ്റ്റന്റ് മോഹങ്ങൾക്ക് പിന്നീട് ജീവൻ വെച്ചത് തങ്ങളുടെ വാത്സല്യഭാജനമായ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദരപുത്രനായ മാർ മാത്യൂസ് അത്താനാസ്യോസ് അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനമേറ്റു വന്നപ്പോഴാണ്. സ്വാഭാ വികമായും മല്പാന്റെ ആശയഗതി സഹോദരപുത്രൻ പുലർത്തുമെന്ന് എല്ലാവരും പ്രതീക്ഷിച്ചു. ഒരു പ്രൊട്ടസ്റ്റന്റ് മലങ്കരസഭയുടെ ഭാവിമെ ത്രാനെ മാർ അത്താനാസ്യോസിൽ മിഷനറിമാർ കണ്ടു. ഏതു വിധേനയും അദ്ദേഹത്തിനു മലങ്കര മെത്രാൻ സ്ഥാനം നേടിക്കൊടുക്കാൻ ഔദ്യോഗിക പിൻബലമുള്ള മിഷനറിമാർ വഴിവിട്ടു സഹായിച്ചു. *മലങ്കര പള്ളിയോഗ*ത്തിന്റെ തിരഞ്ഞെടുപ്പോ മറ്റേതെങ്കിലും തത്തുല്യമായ ശുപാർശകളോ ഇല്ലാത്ത, ഉൽക്കർഷേച്ഛുവായ, മാർ മാത്യൂസ് അത്താ നാസ്യോസ് അവരുടെ സഹായം സ്വീകരിച്ചു.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യം ഇന്നും തർക്കവിഷയമാണെങ്കിലും അബ്രഹാം മല്പാനുമായുള്ള ബന്ധവും മിഷനറിമാരുടെ പിന്തുണയും മൂലം മറുവിഭാഗം അദ്ദേഹത്തെ പ്രൊട്ടസ്റ്റന്റായി മുദ്ര കുത്തി. അന്തഃഛിദ്രത്താലും, സാമ്രാജ്യത്വത്തിന്റെ മുഷ്കു മൂലവും പിടിച്ചുനിൽക്കാനാവാതെ മലങ്കര മെത്രാപ്പോലീത്ത ായായ ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമൻ പരദേശമെത്രാനായ യൂയാക്കീം മാർ കൂറിലോസിന് അധികാരമൊഴിഞ്ഞു കൊടുത്തു. തുടർന്നുണ്ടായ നിയമനടപടികൾ മാർ മാത്യൂസ് അത്താനാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനപ്രാപ്തിയിലാണ് അവസാനിച്ചത്.

ഈ സംഭവ വികാസങ്ങളുടെ ഭരണപ്രത്യാഘാതങ്ങൾ എന്തായിരു ന്നാലും താത്വികമായ ഒരു ധ്രുവീകരണത്തിലാണ് ഇതവസാനിച്ചത്. മാർ മാത്യൂസ് അത്താനോസ്യോസിനെ എതിർക്കുന്നവർ - ഈ എതിർപ്പ് വിശ്വാസപരം എന്നതിലുപരി മറ്റ് കാരണങ്ങളാലാണ് - മാർ കുറീലോ

സിനോടൊപ്പം കേന്ദ്രീകരിച്ചു. അവർ മാർ മാത്യൂസ് അത്താനാസ്യോസിനെയും കൂട്ടരെയും പ്രൊട്ടസ്റ്റന്റ് വേദവിപരീതികൾ എന്ന് ആരോപിച്ചു. തങ്ങളുടെ പക്ഷത്തിന്റെ താത്വിക അടിത്തറയായി അവർ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തെ ഉയർത്തിക്കാട്ടി.

സ്വാഭാവികമായും മറുപക്ഷം മാർ മാത്യൂസ് അത്താനാസ്യോസിൽ കേന്ദ്രീകരിച്ചു. ഈ ധ്രുവീകരണവും വേദശാസ്ത്ര ഇതര കാരണങ്ങളാലാണ് സംഭവിച്ചതെങ്കിലും അവർക്കും നിലനിൽപ്പിനായി ഒരു താത്വിക അടിത്തറ വേണ്ടിയിരുന്നു. പാശ്ചാത്യ പ്രബുദ്ധതയും സഭാ നവീകരണവുമാണ് അവർക്ക് ഉയർത്തിക്കാട്ടാനായത്. പാശ്ചാത്യ മിഷനറിമാരുടെയും ബ്രിട്ടീഷ് ഉദ്യോഗസ്ഥ വൃന്ദത്തിന്റെയും പിന്തുണ നേടാനായ ഈ വിഭാഗത്തിന് ആദ്യഘട്ടത്തിൽ മേൽക്കൈ നേടാനായി. ഈ പ്രീതി നില നിർത്താനും ഇത്തരമൊരു പാശ്ചാത്യാഭിമുഖ്യ നിലപാട് ആവശ്യമായിരുന്നു. യഥാർത്ഥത്തിൽ ഇരു വിഭാഗവും തമ്മിൽ കാര്യമായ ഒരു വ്യത്യാസവുമില്ലായിരുന്നു എന്നതാണ് വസ്തുത.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സഭാ നേതൃത്വത്തിലേക്ക് വന്നതോടെ മറുഭാഗത്തിന്റെ ബൗദ്ധിക മേല്ക്കോയ്മ നഷ്ടമായി എന്നു പറയാം. പരിഭാഷയും അച്ചടിയും കേന്ദ്രീകൃത വൈദീക വിദ്യാഭ്യാസവുമടക്കം പാശ്ചാത്യ പ്രബുദ്ധതയുടെ അതേ മാർഗ്ഗങ്ങൾ സ്വീകരിച്ച് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരിച്ചടിച്ചതോടെ മാർ മാത്യൂസ് അത്താനാസ്യോസിന്റെ പക്ഷക്കാർക്ക് കൂടുതൽ വ്യക്തമായ പ്രൊട്ടസ്റ്റന്റ് നിലപാട് എടുക്കേണ്ടി വന്നു. മാർ ദീവന്നാസ്യോസ് അഞ്ചാമനും തദ്ദേശീയനാണ് എന്നതിനാൽ ദേശീയതയുടെ മുദ്രാവാക്യം മറുവശത്തിനുയർത്താനാവാതെ വന്നു. ഇതിനിടെ മാർ യൂയാക്കിം കൂറിലോസിന്റെ ദീർഘകാല സാന്നിദ്ധ്യം മറുവിഭാഗത്തെ കൂടുതൽ അന്ത്യോഖ്യാഭിമുഖ്യമുള്ളതാക്കി മാറ്റിയിരുന്നു. അതോടെ ധ്രൂവീകരണം കൂടുതൽ രൂക്ഷമായി.

പക്ഷേ ഇരുപക്ഷത്തിനും പൂർണ്ണമായ ധ്രുവീകരണം അസാധ്യമായി. മിഷനറിമാർ മുമ്പ് വിഭാവനം ചെയ്തതുപോലെ *മെത്രാനെ പെണ്ണുകെട്ടിക്കാൻ* സാധിച്ചില്ല. എങ്കിലും ഈ അവസരം മുതലെടുത്ത് ആ വിഭാഗത്തിലെ പട്ടക്കാർ പുനർവിവാഹം ആരംഭിച്ചു. മറുവശത്ത് ദേശീയതയെ പൂർണ്ണമായും പരിത്യജിച്ച് അന്ത്യോഖ്യൻ സഭയുടെ തനിപ്പകർപ്പാക്കാനുള്ള, മാർ കൂറീലോസിന്റെ ശ്രമവും വിജയം കണ്ടില്ല.

ഇരു വിഭാഗത്തിന്റെയും ഈ ഒത്തുതീർപ്പ് നിലപാടിൽ നിന്നും വ്യക്തമാകുന്നത് ആശയപരമായ ധ്രുവീകരണം വെള്ളം കയറാത്ത അറകളല്ലായിരുന്നു എന്നതാണ്. താത്വികമായ ഈ അകൽച്ചയെ ഒരു പരിധിയിൽ

പിടിച്ചു നിർത്താനായത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ സാന്നിദ്ധ്യവും പ്രവർത്തനവുമാണ്.

മാർ മാത്യൂസ് അത്താനാസ്യോസ് അവകാശപ്പെട്ടിരുന്ന സവിശേഷതകൾ – പാത്രിയർക്കീസിൽ നിന്നു ലഭിച്ച മേല്പട്ടം, ദേശീയത, യുവത്വം – തുടങ്ങിയവ മാർ ദീവന്നാസ്യോസിനും ബാധകമായതിനാൽ ഇരുവിഭാഗത്തിൽ നിന്നും മാർ ദീവന്നാസ്യോസിന് അനുയായികളെ ലഭിച്ചു. തങ്ങളുടെ കാലടിയിലെ മണ്ണു ചോർന്നുപോകാതിരിക്കാനായി ഇരു വിഭാഗത്തിനും തങ്ങളുടെ നിലപാടുകളിൽ അയവു വരുത്തേണ്ടി വന്നു. ഇതിന്റെ ഫലമായി മാർ അത്താനാസ്യോസിന്റെ പക്ഷക്കാർ പാശ്ചാത്യ സുറിയാനി പാരമ്പര്യം ഒരു പരിധി വരെയെങ്കിലും നിലനിർത്താൻ നിർബന്ധിതരായി. മറുവശത്ത് മാർ ദീവന്നാസ്യോസ്, പാശ്ചാത്യ പ്രബുദ്ധതയുടെ നല്ല വശങ്ങളെ ഉൾക്കൊണ്ടു.

മാർ കൂറീലോസ് പ്രചരിപ്പിച്ച തീവ്ര പാശ്ചാത്യ സുറിയാനി പാരമ്പര്യവും മാർ ദീവന്നാസ്യോസ് കടത്തിവിട്ട പാശ്ചാത്യ പ്രബുദ്ധതയും ചേർന്ന് ഒരു നവയുഗ വൈദിക സംസ്കാരത്തെ നസ്രാണികളുടെ ഇടയിൽ രൂപപ്പെടുത്തി. സുറിയാനി പാരമ്പര്യത്തിൽ അടിസ്ഥാനമിട്ടവരും ആധുനികതയ്ക്കുനേരെ മുഖം തിരിക്കാത്തവരുമായ ഒരു നവ വൈദീകശ്രേണി നസ്രാണികൾക്കിടയിലുണ്ടായി. മാർ കൂറീലോസിന്റെ ശിഷ്യവൃന്ദവും ഈ പ്രബുദ്ധതയിൽ ഉൾപ്പെട്ടു എന്നതുതന്നെ ഈ നവ സംവിധാനത്തിന്റെ ആശാസ്യതയുടെ തെളിവാണ്. അവിവാഹിതർക്കു മാർ കൂറീലോസ് ഏർപ്പെടുത്തിയ വിവാഹ വിലക്ക് മാർ ദീവന്നാസ്യോസ് വകവയ്ക്കാതിരുന്നതിനാൽ സന്യാസി വൈദീകരുടെ ഒരു വലിയ സമൂഹമുണ്ടായി. അവരിൽ പ്രമുഖരാണ് മുകളിൽ പറഞ്ഞവർ.

*ദയറാവാസികൾ* എന്നതിനു പകരം *സഞ്ചാര മിഷനറിമാർ* എന്ന വിശേഷണമായിരിക്കും ഇവർക്ക് യോജിക്കുക. കാരണം മുകളിൽ പറഞ്ഞവരുടെ സേവനമേഖലകൾ പരിശോധിച്ചാൽ പള്ളിസ്ഥാപനവും വൈദീക വിദ്യാഭ്യാസവും ഗ്രന്ഥരചനയും വിജാതീയ മിഷനുമടക്കമുള്ള മേഖലകൾ കണ്ടെത്താനാവും. പാശ്ചാത്യ പ്രബുദ്ധത അവരെ സ്വാധീനിച്ചിരുന്നു എന്നതിന്റെ തെളിവാണിത്.

ഇപ്രകാരം പാശ്ചാത്യ സുറിയാനി പാരമ്പര്യവും പാശ്ചാത്യ പ്രബുദ്ധതയും ചേർന്നു രൂപംനൽകിയ വൈദീക സമൂഹത്തിലെ തികച്ചും തനിമയുള്ള ഒരു വ്യക്തിത്വമാണ് പ. വാകത്താനത്തു ബാവാ. മറ്റുള്ളവരുടെ സേവനമേഖല ഏതാണ്ട് പൂർണ്ണമായും സഭയ്ക്കുള്ളിൽ ഒതുങ്ങിനിന്നപ്പോൾ അതിനു പുറത്ത് പ. വാകത്താനത്തു ബാവാ സാമൂഹിക സേവനമേഖലയിലും തന്റെ വ്യക്തിമുദ്ര പതിപ്പിച്ചു. ഒരുപക്ഷേ സമസ്ത മേ

ഖലയിലും കൈ വച്ചു വിജയിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമനായിരുന്നു ഇക്കാര്യത്തിൽ അദ്ദേഹത്തിന്റെ വഴികാട്ടി.

### സഭാജീവിത നാൾവഴി

പാശ്ചാത്യ നവോത്ഥാനം തീവ്ര പാശ്ചാത്യവിരുദ്ധരെ സ്വാധീനിച്ചില്ല എന്നു പറയുന്നതിൽ അർത്ഥമില്ല. പാശ്ചാത്യ വിദ്യാഭ്യാസവും അതു സമ്മാനിച്ച സാഹിത്യ പ്രബുദ്ധതയും നസ്രാണി സമൂഹത്തെയും സ്വാധീനിച്ചു. ചരിത്രവും വേദശാസ്ത്രവുമടക്കമുള്ള കഥാഇതര സാഹിത്യ മേഖലകളിൽ നസ്രാണികൾ ഇക്കാലത്തു നടത്തിയ അസംഖ്യം സാഹിത്യ സംഭാവനകൾ ഇതിനു തെളിവാണ്.

ഇത്തരം ഗൗരവതര സാഹിത്യ സൃഷ്ടികളുടെ രചനയ്ക്ക് അന്നത്തെ സഭാസംഘർഷത്തിന്റെ താത്വിക അടിത്തറയും ഒരു മുഖ്യപങ്കു വഹിച്ചിരുന്നു. പാശ്ചാത്യ മിഷനറിമാരുടെ പിന്തുണയോടെ നസ്രാണികളുടെ വേദശാസ്ത്രവും ചരിത്രവും പ്രൊട്ടസ്റ്റന്റ് പശ്ചാത്തലത്തിൽ വ്യാഖ്യാനിച്ചു കൊണ്ടുള്ള കൃതികളുടെ ഒരു വസന്തകാലമായിരുന്നു 19 -ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം. മാർ ദീവന്നാസ്യോസ് അഞ്ചാമൻ *മുള്ളിനെ മുള്ളു കൊണ്ടെടുക്കുക* എന്ന തത്വം സ്വീകരിച്ച് അച്ചടി - പ്രസിദ്ധീകരണ രംഗത്തേയ്ക്കു കടന്നുകയറി. ആനുകാലികങ്ങളും ഗ്രന്ഥങ്ങളും അച്ചടിച്ചു പ്രസിദ്ധീകരിച്ച് ആ മേഖലയിൽ പ്രൊട്ടസ്റ്റന്റ് അനുഭാവികളുടെ മേൽക്കൈ തകർത്തു. അച്ചടി മാദ്ധ്യമത്തിന്റെ അനന്ത സാദ്ധ്യതകളോടുള്ള സഭയുടെ ഈ അനുഭാവ സമീപനമാണ് ഇടവഴിക്കൽ പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പായുടെ *മലങ്കര സുറിയാനിസഭയുടെ സ്വരൂപം*, മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരുടെ *മതോപദേശ സാരങ്ങൾ*, ഇ. എം. ഫിലിപ്പിന്റെ *മതോപദേശപാലനം*, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ *ഊർശ്ലേം യാത്രാ വിവരണം* തുടങ്ങിയ കൃതികൾ ഈ കാലഘട്ടത്തിൽ പ്രകാശനം ചെയ്യുവാൻ കാരണമെന്നു പറയാം.

ഈദൃശ ഗ്രന്ഥ രചനകൾക്കു സമാന്തരമായി ചരിത്രം എഴുതി സൂക്ഷിക്കുവാനുള്ള ഒരു പ്രവണതയും ഇക്കാലത്ത് നസ്രാണികളുടെ ഇടയിൽ പ്രചുരപ്രചാരം നേടി. *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം,* ഇടവഴിക്കൽ ഡയറി, മാലിത്ര ഏലിയാസ് കത്തനാരുടെ ഡയറി, കോനാട്ടു ഗീവർഗീസ് മാർ യൂലിയോസിന്റെ *വൃത്താന്തപുസ്തകം* മുതലായവ ഇതിനുദാഹരണങ്ങളാണ്. പാശ്ചാത്യ പ്രബുദ്ധത നൽകിയ ചരിത്രരചനാവബോധം എന്നതിലുപരി പാശ്ചാത്യ കാഴ്ചപ്പാടുകൾക്കെതിരായ ഒരു ചരിത്രമാനം സൃഷ്ടിക്കുക എന്നൊരു ശുദ്ധലക്ഷ്യവും ഈ രചനകൾക്കു പിന്നിലില്ലേ എന്നു സംശയിക്കണം.

മുകളിൽ പറഞ്ഞ കൃതികൾക്ക് വൃത്താന്തപുസ്തകങ്ങൾ എന്ന നിലയിൽ ഒരു പൊതുസ്വഭാവമുണ്ടെങ്കിലും അവയുടെ വീക്ഷണകോണുകൾ വ്യത്യസ്തമാണ്. *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം* അനുബന്ധരേഖകൾ കൂട്ടിച്ചേർത്തു രചിച്ച ഒരു സഭാചരിത്രമാണ്. മാലീത്ര ഏലിയാസ് കത്തനാരുടെ ഡയറി കേവലം ഒരു ഹ്രസ്വവിവരണം മാത്രമാണ്. ഇടവഴിക്കൽ ഡയറിയിലാകട്ടെ വിശദമായി സ്വന്തകാര്യവും സഭാകാര്യവും കൂടിക്കുഴഞ്ഞു കിടക്കുന്നു. കോനാട്ടു മാർ യൂലിയോസിന്റെ *വൃത്താന്തപുസ്തക*ത്തിലാകട്ടെ കോനാട്ടു മല്പാന്മാർക്കു പ്രത്യേക താൽപ്പര്യമുള്ള വിഷയമായ പാശ്ചാത്യ സുറിയാനി പാരമ്പര്യവുമായി ബന്ധമുള്ള കാര്യങ്ങൾക്കാണ് മുൻതൂക്കം.

ഈ കൃതികളുടെ പട്ടികയിൽപ്പെടുത്താവുന്ന ഒന്നാണ് വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി*. ഗ്രന്ഥകർത്താവ് പേരൊന്നും നൽകിയിട്ടില്ലെങ്കിലും അതിന്റെ ഉള്ളടക്കത്തിന്റെ സ്വഭാവ പരിഗണനയിലാണ് ഈ ലേഖകൻ *സഭാജീവിത നാൾവഴി* എന്ന പേര് നൽകിയത്. ഹ്രസ്വമായ ഒരു ബാല്യകാല വിവരണം ഒഴികെ ബാക്കി ഭാഗം മുഴുവൻ ഡയറി രൂപത്തിലാണ് എഴുതിയിരിക്കുന്നത്. അവസാനത്തെ രണ്ടു വർഷത്തെ വിവരണം കണ്ടെടുക്കാനായിട്ടില്ല.

ഈ വൃത്താന്തപുസ്തകത്തെ സമാനമായ മറ്റുള്ള കൃതികളുമായി വേർതിരിച്ചു നിർത്തുന്നത് അതിന്റെ കൃത്യമായ വിഷയബന്ധമാണ്. അങ്ങുമിങ്ങുമുള്ള ചില പരാമർശനങ്ങൾ ഒഴിവാക്കിയാൽ മലങ്കരസഭാംഗം എന്ന നിലയിലുള്ള തന്റെ പ്രവർത്തനവുമായി ബന്ധപ്പെട്ട വിവരണങ്ങൾ മാത്രമാണ് ഈ കൃതിയിലുള്ളത്. അവയാകട്ടെ വൃഥാസ്ഥൂലതയില്ലാത്തവയും എന്നാൽ ആരും അവഗണിക്കാവുന്ന സൂക്ഷ്മാംശങ്ങൾ വിട്ടുപോകാത്തവയുമാണ്. ഉദാഹരണത്തിന് ഒരു ശവസംസ്ക്കാര ശുശ്രൂഷയിൽ പങ്കെടുക്കുന്ന വിവരണത്തിൽ, പങ്കെടുത്ത കത്തനാരന്മാർ, ശെമ്മാശ്ശന്മാർ മുതലായവരുടെ വിവരം ചേർക്കാൻ വിട്ടുപോകില്ല. കുർബാനയെപ്പറ്റി പറയുമ്പോൾ കാർമ്മികൻ, പ്രസംഗകൻ, പ്രസംഗവിഷയം എന്നിവയടക്കം രേഖപ്പെടുത്തിയിരിക്കും. എന്തിനധികം, തന്റെ മരണംവരെ ഒന്നൊഴികെയുള്ള വർഷങ്ങളിൽ പരുമലപ്പെരുന്നാളിലെ മുഖ്യ കാർമ്മികനായിരുന്ന പ. പിതാവിന്റെ ഈ കൃതിയിൽ നിന്നും പരുമലപ്പെരുന്നാളിന്റെ എല്ലാ വർഷത്തെയും നടവരവ്, കുർബാനപ്പണം മുതലായവയുടെ വിവരം ലഭ്യമാണ്.

വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി*യുടെ മറ്റൊരു പ്രത്യേകത, അതിൽ കാണുന്ന പ്രതിപക്ഷ ബഹുമാനമാണ്. മലങ്കരസഭാചരിത്രത്തിലെ ഏറ്റവും കലാപകലുഷിതമായ കാലത്തിന്റെ ദൃക്സാക്ഷി മാത്രമല്ല, അതിൽ സജീവ പങ്കാളിത്തം വഹിച്ച ഒരു വ്യക്തി

യുടെ ദിനവൃത്താന്ത കുറിപ്പുകളിൽ അതു സംബന്ധിച്ച വിശദാംശങ്ങൾ അന്വേഷിക്കുന്നവർക്ക് നിരാശയാവും ഫലം. സഭാതർക്കങ്ങളെപ്പറ്റി അങ്ങുമിങ്ങും ചില പരാമർശനങ്ങൾ കാണാനുണ്ടെങ്കിലും പ്രതിപക്ഷ ത്തുള്ള വ്യക്തികളെപ്പറ്റിയോ അവരുടെ പ്രവർത്തികളെപ്പറ്റിയോ യാതൊരു പരാമർശനവും ഈ കൃതിയിൽനിന്നും ലഭ്യമല്ല. ഗ്രന്ഥകർത്താ വിന്റെ ഉന്നതമായ മാനസികാവസ്ഥയുടെ പ്രതിഫലനമല്ലാതെ ഇതിനു മറ്റൊരു കാരണം കാണുന്നില്ല. *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ പ്പറ്റി *ബലയാർ* എന്നും തോമസ് അത്താനാസ്യോസിനെപ്പറ്റി *കൊച്ചു ബല യാർ* എന്നും തുടരെയുള്ള സംബോധനകളുമായി താരതമ്യം ചെയ്യുമ്പോഴാണ് ഈ നിശബ്ദതയുടെ മാഹാത്മ്യം മനസിലാവുക. പിൽക്കാലത്ത് മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ *വൃദ്ധൻ പുന്നൂസ്* എന്നു സംബോധന ചെയ്ത മറുപക്ഷത്തിന്റെ സംസ്കാരവും ഇവിടെ കണക്കിലെടുക്കണം.

തന്റെ ഡയറിക്കുറിപ്പുകളിൽ സഭാജീവിതവുമായി ബന്ധപ്പെട്ട സംഭ വങ്ങൾ മാത്രം രേഖപ്പെടുത്താനുള്ള കാരണമെന്താണ്? ഇത് പ്രസിദ്ധീ കരണോദ്ദേശ്യത്തോടെ എഴുതപ്പെട്ട ഒരു കൃതി അല്ലാത്തതിനാലും കാര്യ കാരണങ്ങളെ ബന്ധിപ്പിക്കാൻ ശ്രമിച്ചിട്ടില്ലാത്തതിനാലും ഒരു സഭാച രിത്രം എഴുതി എന്ന വാദത്തിന് പ്രസക്തിയില്ല. മറിച്ച് ഒരു യഥാർത്ഥ ദയറാക്കാരൻ എന്ന നിലയിൽ തനിക്ക് സഭയ്ക്കുപരി ഒരു ജീവിതവു മില്ല എന്നുള്ള ക്രിസ്തീയ വീക്ഷണം വാകത്താനത്തു ബാവാ സ്വജീവി തത്തിൽ പ്രാവർത്തികമാക്കി എന്നു വിചാരിക്കുന്നതാകും സയുക്തികം.

## അല്പത്തിൽ വിശ്വസ്തൻ

ഒരു ഇടവക വൈദികനാകാനോ ഭരണത്തിൽ പ്രവേശിക്കാനോ ആഗ്രഹിക്കാതിരുന്ന പ. പിതാവിന് ഇടവകതലം മുതൽ മലങ്കരസഭ മുഴുവനെയും ഭരിക്കേണ്ട സാഹചര്യമാണ് ഉണ്ടായത്. സ്വന്തം ഇടവകയായ വാകത്താനത്തു പള്ളിയിൽ സ്ഥാനന്യായേന വികാരിത്വം ലഭിക്കുമായിരുന്നിട്ടും അതിന് ശ്രമിച്ചതായിട്ടോ അത് സ്വീകരിച്ചതായിട്ടോ കാണുന്നില്ല.

എങ്കിലും അടിയന്തിര സാഹചര്യത്തിൽ വാകത്താനം വലിയപള്ളി യുടെ ഭരണം ഏറ്റെടുക്കാൻ പ. പിതാവ് മടിച്ചില്ല. പള്ളിയിൽ ഭരണ തർക്കവും കടവും ബാദ്ധ്യതകളും കുമിഞ്ഞുകൂടിയപ്പോൾ കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ആവശ്യപ്രകാരം പ. പരുമല തിരുമേനി 1897-ൽ വാകത്താനത്തു പള്ളിയിലെത്തി അവിടുത്തെ പ്രശ്നങ്ങൾ പരിഹരിച്ചു. ഗീവറുഗീസ് റമ്പാനെ താൽക്കാലിക

ചുമതലക്കാരനായി വച്ചു. പള്ളിയുടെ കടം ഉടൻ വീട്ടണമെന്ന് കർശന നിർദ്ദേശവും നൽകി. 1897 വൃശ്ചികം 20-ന് പ. പരുമല തിരുമേനി വാകത്താനത്തു പള്ളിക്കയച്ച കല്പനയിൽ *നമ്മുടെയും നിങ്ങളുടെയും വാത്സല്യമുള്ള ആളാകുന്ന ബഹു. നമ്മുടെ ഗീവറുഗീസ് റമ്പാച്ചൻ ഇവിടെ നിങ്ങളോടു കൂടെ ഈ പള്ളിയിൽ താമസിക്കുന്നതാക കൊണ്ടു ആത്മസംബന്ധമായും പള്ളി സംബന്ധമായുമുള്ള എല്ലാ കാര്യങ്ങളും വെടിപ്പായും യോഗ്യമായും നിങ്ങളിൽ നടന്നു കാണാൻ ഇടവരുമെന്ന് നാം വിശ്വസിക്കുന്നു* എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഈ പ്രതീക്ഷ തെറ്റിയില്ല. എട്ടു മാസത്തിനുള്ളിൽ കടം വീട്ടി പ. പരുമല തിരുമേനിയെ അറിയിക്കുകയും അദ്ദേഹം അനുമോദന കല്പന അയയ്ക്കുകയും ചെയ്തു.

ഭരണരംഗത്തേക്കു പ. വാകത്താനത്തുബാവാ ചുവടു വച്ചത് കടവിൽ മെത്രാച്ചന്റെ സെക്രട്ടറിയെന്ന നിലയിൽ തൃക്കുന്നത്തു സെമിനാരി പണിയിൽ ഉൾപ്പെട്ടപ്പോഴാണ്. രോഗവും പ്രായവും അലട്ടിയിരുന്ന കടവിൽ മെത്രാച്ചൻ തന്റെ ജീവിതാഭിലാഷമായ സെമിനാരി പണിയുടെ ചുമതല പൂർണ്ണമായും ഗീവറുഗീസ് റമ്പാനെ ഏല്പിച്ചു. അങ്കമാലിക്കാരുടെ സമ്മർദ്ദങ്ങൾക്കിടയിലും പരാതിക്കിടയില്ലാത്തവിധം ആ ജോലി പൂർത്തിയാക്കി. മുകളിൽ സൂചിപ്പിച്ചതുപോലെ അങ്കമാലി ഭദ്രാസനം അരാജകത്വത്തിന്റെ കൂത്തരങ്ങായിരുന്നു. മലങ്കരയിലെ ഏറ്റവും സമ്പന്നമായ ഇടവകപ്പള്ളികളിൽ നിന്നും ഭദ്രാസന പൊതുയോഗ തീരുമാനപ്രകാരം ആലുവാ തൃക്കുന്നത്തു സെമിനാരി പണിക്ക് പണം പിരിക്കാൻ ഗീവർഗീസു റമ്പാന് കഠിനയത്നം വേണ്ടിവന്നു.

### തൃക്കുന്നത്തു സെമിനാരി

ആലുവാ പഴയ തിരുവിതാംകൂറിലെ അപ്രസക്തമായ ഒരു സ്ഥലമായിരുന്നു. വർഷത്തിലൊരിക്കൽ ശിവരാത്രിക്ക് ആലുവാ മണപ്പുറത്ത് ബലിതർപ്പണം നടത്താൻ എത്തുന്നവരും ആലുവാപ്പുഴയിലെ ഔഷധഗുണമുള്ള വെള്ളത്തിൽ *കുളിച്ച് സുഖമെടുക്കാൻ* വേനൽക്കാലത്ത് എത്തുന്ന അപൂർവ്വം ചിലരുമായിരുന്നു ആലുവായെ മുഖ്യധാരയിൽ ഉൾപ്പെടുത്തി നിർത്തിയിരുന്നത്.

മികച്ച കര - ജലമാർഗ്ഗ ഗതാഗത സൗകര്യമുണ്ടായിരുന്ന ആലുവായ്ക്ക് പ്രാധാന്യം ലഭിക്കുന്നത് കൊച്ചി - ഷൊർണ്ണൂർ റെയിൽപ്പാത വന്നതോടെയാണ്. പഴയ തിരുവിതാംകൂർ രാജ്യത്ത് റെയിൽവേ കടന്നുപോകുന്ന സ്ഥലങ്ങൾ ആലുവാ, അങ്കമാലി ഇവ മാത്രമായിരുന്നു. 19-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ ഈ റെയിൽപ്പാതയുടെ പണി പുരോഗമിച്ചതോടെ തിരുവിതാംകൂർ സർക്കാർ ആലുവായുടെ വികസനത്തിൽ ശ്രദ്ധ ചെലുത്തി.

ഇതേ കാലത്താണ് അങ്കമാലി ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായിരുന്ന അമ്പാട്ട് മാർ കൂറിലോസ് തന്റെ ഭദ്രാസന ആസ്ഥാനമായി ആലുവായെ തെരഞ്ഞെടുത്തത്. അദ്ദേഹം അവിടെ ഇരുപത് ഏക്കറോളം വസ്തു സമ്പാദിക്കുകയും *ചുരുക്കത്തിൽ* ഒരു പള്ളി സ്ഥാപിക്കുകയും ചെയ്തു.

അമ്പാട്ടു മാർ കൂറിലോസ് അകാലത്തിൽ കാലം ചെയ്തതോടെ കടവിൽ മാർ അത്താനാസ്യോസ് അങ്കമാലിയുടെ ഭരണം ഏറ്റെടുത്തു. അദ്ദേഹം ആലുവാപള്ളിയെ ഒരു പൊതുസ്ഥാപനമാക്കി വടക്കുള്ള സഭാകേന്ദ്രമാക്കി വളർത്തുക എന്നത് ഒരു വെല്ലുവിളിയായി ഏറ്റെടുത്തു. തന്റെ ജന്മനാടായ പറവൂരിനു സമീപസ്ഥമായ ആലുവായോട് അദ്ദേഹത്തിനു പ്രത്യേക പ്രതിപത്തി ഉണ്ടായിരുന്നിരിക്കാം. തുടർന്നു നടന്ന സംഭവങ്ങൾ പ. വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി*യിൽ നിന്നും ഇപ്രകാരം സംഗ്രഹിക്കാം:

*...(കൊല്ലവർഷം)1077 വൃശ്ചിക മാസം 9-ന് മലയാളം കണക്കിൽ 7-ന് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തനിക്കുള്ള സമ്പാദ്യങ്ങൾ ആലുവാ പള്ളിക്ക് കൊടുത്തിരിക്കുന്നതായി ഒരു ഉടമ്പടി എഴുതി പറവൂർ കൊർട്ടിൽ രജിസ്ട്രറാക്കി. ടി. പള്ളിയുടെ കാര്യാന്വേഷണത്തിനായി കൊച്ചു പൗലോസു റമ്പാച്ചനേയും ഗീവറുഗീസ് റമ്പാച്ചനേയും പൈനാടത്തു യൗസേപ്പ് ശെമ്മാശ്ശനേയും ഉടമ്പടിയാൽ നിയമിക്കയും ചെയ്തു....*

കടവിൽ മാർ അത്താനാസ്യോസ് തൃക്കുന്നത്തു സെമിനാരിയെ ഒരു ട്രസ്റ്റാക്കി. വാകത്താനത്തു ബാവാ, കൊച്ചു പൗലോസു റമ്പാനെ (പിന്നീട് കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ്) ട്രസ്റ്റിമാരിൽ ഒരാളായി സൂചിപ്പിക്കുന്നുണ്ടെങ്കിലും മാർ അത്താനാസ്യോസിന്റെ വിൽപ്പത്രത്തിൽ അപ്രകാരം സൂചനയില്ല. ടി. വിൽപ്പത്രത്തിലെ പ്രസക്ത ഭാഗം ഇപ്രകാരമാണ്.
*.... ട്രസ്റ്റിന്റെ ഭരണകർത്താക്കന്മാരും സ്ഥലത്തെ ഭാരവാഹികളുമായി ദയറാക്കാരായ രണ്ട് പേർ വേണമെന്ന് നമുക്ക് ആഗ്രഹം ഉള്ളതിനാൽ അതിലേയ്ക്ക് വിശ്വസ്ഥന്മാരെന്ന് നമുക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്ന വാകത്താനത്ത് പള്ളി ഇടവകയിൽ കാരുചിറ പുന്നൂസിന്റെ മകൻ ഗീവറുഗീസ് റമ്പാനേയും ഈ ദയറായിൽ സ്ഥിരവാസം ചെയ്തു കാര്യഭരണം നടത്തിക്കൊള്ളാമെന്ന് നമ്മുടെ മുൻപാകെ സമ്മതിച്ചിരിക്കുന്ന അകപ്പറമ്പ് പള്ളി ഇടവകയിൽ പൈനാടത്ത് കുര്യതിന്റെ മകൻ യൗസേഫ് ശെമ്മാശനേയും നിയമിക്കുകയും അധികാരം കൊടുക്കുകയും ചെയ്തിരിക്കുന്നു. ....*

തനിക്ക് വ്യക്തിപരമായി അസാദ്ധ്യമെന്ന് ബോദ്ധ്യമായതിനാലാവാം പിന്നീട് മാർ അത്താനാസ്യോസ് ആലുവാ സെമിനാരിപണി ഒരു പൊതു

*ക്കാര്യമാക്കിയത്. ....1079 മീനം 19–ന് ആലുവാ പള്ളിയിൽ അങ്കമാലി മുതലായ വടക്കേ ഇടവകക്കാരുടെ ഒരു കൂട്ടം ഉണ്ടായി. ഈ കൂട്ടത്തിന് വടക്കെ ഇടവകക്കാരിൽ അധികം പള്ളിക്കാരും കൂടിയിരുന്നു. ആ യോഗക്കാർ ആലുവായിൽ ഒരു സിമ്മനാരി ഉണ്ടാക്കി ഇംഗ്ലീഷും സുറിയാനിയും പഠിപ്പിക്കണമെന്നും പണി വകക്കായി അങ്കമാലി ഇടവകയിലെ എല്ലാ പള്ളികളിൽ നിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കണമെന്ന് നിശ്ചയിച്ച് ആയത് നടത്തിക്കുന്നതിന് ഏതാനും പേരെ കമ്മട്ടിക്കാരായി തിരഞ്ഞെടുക്കുകയും നിർവാഹകസംഘത്തിൽ ഒരംഗമായി ഗീവറുഗീസ് റമ്പാനെ നിയമിച്ചു. ടി. കൂട്ടത്തിന് തെക്കു നിന്ന് വട്ടശ്ശേരി മല്പാനച്ചനും, പത്രാധിപരും, ജോൺ വക്കീലും പല പട്ടക്കാരും ഹാജരായി...* എന്നാണ് *സഭാജീവിത നാൾവഴിയിൽ* ഇതിനെപ്പറ്റിയുള്ള പരാമർശനം. അക്കാലത്തെ സമുദായ പ്രമുഖരായ വട്ടശ്ശേരിൽ മല്പാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കണ്ടത്തിൽ വർഗീസ് മാപ്പിള തുടങ്ങിയവരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നത് ആലുവാ സെമിനാരിയെ സഭ ഒരു പൊതു സ്ഥാപനമായി കണ്ടിരുന്നു എന്നാണ്.

കമ്മറ്റിക്കാരനായ ഗീവറുഗീസ് റമ്പാന് സെമിനാരി പണിക്കാവശ്യമായ പണം സമ്പാദിക്കുക എന്നത് ഭഗീരഥപ്രയത്നമായിരുന്നു. അങ്കമാലി ഇടവകയിലെ പള്ളികളുടെ സഹകരണം മിക്കവാറും നിഷേധാത്മകമായിരുന്നു. *സഭാജീവിത നാൾവഴിയിലെ* ഏതാനും ഉദാഹരണങ്ങൾ കൊണ്ടുതന്നെ ഗീവറുഗീസ് റമ്പാന്റെ കഷ്ടപ്പാട് വ്യക്തമാകുന്നുണ്ട്:

*...1079 ഇടവം 16–ന് കഥാനായകൻ...കുന്നക്കുരുടി പള്ളിയിലേക്ക് പോയി. ആ പള്ളിയിലെ ഒരു കൊല്ലത്തെ വരുമാനം ആലുവാ സിമ്മനാരിക്ക് കൊടുത്തുകൊള്ളാമെന്ന് സമ്മതിച്ച് കണക്കു തിട്ടപ്പെടുത്തി സംഖ്യ കുറിച്ചു തന്നു. അവിടുത്തെ ഒരു കൊല്ലത്തെ വരുമാനം 916 രൂപയാണ്...മിഥുനം 21–ന് കഥാനായകൻ കോതമംഗലത്തു ചെറിയപള്ളിയിൽ നിന്നും പോത്താനിക്കാട് പള്ളിയിലേക്ക് കാൽനടയായി പോയി. വഴിയുടെ ദുർഘടം കൊണ്ടും മഴയുടെയും വെള്ളപ്പൊക്കത്തിന്റേയും ഉപദ്രവം കൊണ്ടും എത്രത്തോളം കഷ്ടപ്പാടുണ്ടായി എന്ന് പറവതില്ല. സന്ധ്യയ്ക്കു മുമ്പായി അവിടെ എത്തി. കയ്യിൽ ഉണ്ടായിരുന്ന കിടക്ക മുതലായവകൾ എല്ലാം നനഞ്ഞു മിശ്രമായി. ഏകദേശം 10 നാഴികയിൽ അധികം വഴിദൂരം ഉണ്ടായിരുന്നു....23–ന് കൈസ്താനികൾ മുതലായവർ കൂടി കണക്ക് കേൾക്കുകയും മേൽ കുഴപ്പം ഉണ്ടാകാതിരിപ്പാൻ ചട്ടം കെട്ടി ഡയറി എഴുതിക്കയും ചെയ്തു.*

ഉയർന്ന സാമ്പത്തിക സ്ഥിതിയുള്ള ഇടവകകളുടെ സഹകരണത്തിന്റെ ഉദാഹരണമായി കോതമംഗലം ചെറിയപള്ളിയിലെ അനുഭവം പരിഗണിക്കാം:

*... (കൊല്ലവർഷം)1078 കന്നി മാസം 21 ന് ഞായറാഴ്ചയും തലെദിവസം പെരുന്നാളിന്നും കഥാനായകൻ ശുഃ കുർബ്ബാന ചൊല്ലി. 22 ന് ആലുവാ സിമ്മനാരി പിരിവിനെ കുറിച്ച് യോഗക്കാർ കൂടി ആലോചിച്ചതിൽ തല്ക്കാലം പള്ളിയിൽ പണമില്ലാത്തതിനാൽ പിന്നീട് കൊടുത്തുകൊള്ളാമെന്ന് ഒഴിവു പറഞ്ഞതിനാൽ 24 ന് അവിടെ നിന്നും ഗീവറുഗീസ് റമ്പാൻ ചെലാട്ട് പള്ളിയിലേക്ക് പോയി...*

പിരിവു പുരോഗമിക്കുമ്പോൾത്തന്നെ സെമിനാരിപണി ആരംഭിച്ചു. *...1904 കുംഭം 17-ന് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ, വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാൻ, കുറ്റിക്കാട്ട് കൊച്ചു പൗലോസു റമ്പാൻ, നമ്മുടെ കഥാനായകൻ എന്നിവരോടൊരുമിച്ച് പ്രാർത്ഥന കഴിച്ചുകൊണ്ട് ആലുവ സിമ്മനാരിക്ക് അടിസ്ഥാന കല്ല് സ്ഥാപിച്ചു. 22-ന് ആലുവാ സിമ്മനാരി നിർവാഹക സംഘം കൂടി മീനം 18-ന് പൊതുയോഗം കൂടണമെന്ന് നിശ്ചയിച്ച് ടി. സംഘം പിരിഞ്ഞു...* എന്നാണ് ഈ സംഭവത്തെപ്പറ്റി *സഭാജീവിത നാൾവഴി*യിലെ പരാമർശനം. ഇതനുസരിച്ച് .... *മീനം 17-ന് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തൃശൂർ നിന്നും ആലുവായിലേക്ക് നീങ്ങി. 18-ന് മുൻ നിശ്ചയമനുസരിച്ച് ആലുവായിൽ ഒരു പൊതുയോഗം കൂടി. വല്ല്യ തിരുമേനി യോഗത്തിൽ അഗ്രാസനം വഹിച്ചു. യോഗത്തിൽ സിമ്മനാരി പണിയെ സംബന്ധിച്ച ചില നിശ്ചയങ്ങൾ പാസാക്കുകയും സിമ്മനാരി വക റിപ്പോർട്ടും മൂക്കഞ്ചേരിൽ മിസ്റ്റർ എം. പി. വർക്കി എഴുതി അയച്ചിരുന്ന ഒരു പ്രസംഗവും വായിച്ചു. അന്നു തന്നെ യോഗം പിരിയുകയും ചെയ്തു...*

പള്ളികളുടെ സഹകരണം പരിമിതമായതിനാൽ സെമിനാരി പണി ഇഴഞ്ഞാണ് നീങ്ങിയത്. പലപ്പോഴും മാർ അത്താനാസ്യോസിന്റെ സ്വകാര്യ സമ്പാദ്യം കൂടി ഉപയോഗിച്ചാണ് പണി മുമ്പോട്ടുനീക്കിയത്. 1080 ചിങ്ങം 10-നു ഗീവറുഗീസ് റമ്പാൻ എഴുതിയ കത്തിലെ ....*ഇവിടെ കെട്ടിടത്തിന്റെ പണി ധൃതിയായി നടക്കുന്നു. കട്ടിളയും ജെനെലയും എല്ലാം വച്ചു. വടക്കേ അറ്റത്തെ മുറികളുടെ പൊക്കം മുഴുവനായി. ഈ മാസം കൊണ്ടു കൽപ്പണി മുഴുവൻ കഴിക്കാം....തിരുമനസ്സിലെ കയ്യിൽ പണം അശേഷവും തീർന്നിരിക്കകൊണ്ട് ചുമ്മാരിനോടു കർക്കടകം 30-നു വരെയുള്ള പാട്ടം വാങ്ങിച്ച് മണിയോഡറായി അയക്കയോ ഇവിടെ കൊണ്ടുവന്നു തരികയോ ചെയ്യുന്നതിനു ശട്ടം കെട്ടണം. ഈ കാര്യത്തിൽ ഒട്ടും അമാന്തം വിചാരിക്കരുത്. അത് ഇവിടെ കിട്ടാഞ്ഞാൽ എല്ലാം കുഴങ്ങും. ....* എന്ന പരാമർശനത്തിൽ നിന്നും വ്യക്തമാണ്.

പണം മാത്രമല്ല സെമിനാരി പണിക്കാവശ്യമായ സാമഗ്രികൾ സമ്പാദിക്കുന്നതിലും ഗീവർഗീസ് റമ്പാന് കഠിനയത്നം വേണ്ടി വന്നുവെന്ന് *സഭാജീവിത നാൾവഴി* സാക്ഷിക്കുന്നു: *...1905 മകര മാസം*

*24-ന് കഥാനായകൻ കൊച്ചി രാജരാജശ്രീ ഒല്ലീബായി കാര്യബായി കമ്പനി ആദം ജി അക്കിം ജി സേട്ട് അവർകളെ കണ്ട് ആലുവാ സിമ്മനാരി കെട്ടിടത്തിന്റെ പണിവകക്ക് തടി കിട്ടേണ്ടതിന് ആലോചിപ്പാനായി പോയി. അയാൾ കൊല്ലത്ത് ആയിരുന്നതിനാൽ കാണുന്നതിന് ഇടയാകാതെ പിറ്റെ ദിവസം ആലുവായ്ക്ക് തിരിച്ചു പോന്നു...മീനം 24 ന് വരാപ്പുഴ ഡിപ്പോവിൽ തടിലേലം ഉണ്ടായിരുന്നതിനാൽ ആലുവാ സിമ്മനാരി കെട്ടിടത്തിന്റെ പണിക്ക് വേണ്ടി കുറെ തടി ലേലം പിടിക്കുന്നതിനായി കഥാനായകനും കാവാലഞ്ചേരി മാത്തുവും കൂടി വാരാപ്പുഴയ്ക്ക് പോവുകയും 25, 26 തീയതികളിൽ 20 കണ്ടി ഇരുമുള്ള് തടി ലേലം പിടിച്ച് 26 ന് ആലുവായ്ക്ക് തിരിച്ചു പോരികയും ചെയ്തു...കർക്കടകം 28-ന് ...ആലുവാ സിമ്മനാരി കെട്ടിടത്തിന് ഇറക്കുവാൻ ഓട് കടമായി കിട്ടുവാൻ മാർഗ്ഗമുണ്ടോ എന്നറിവാനും ആയി കൊച്ചീക്ക് പോയി. കമ്പനിക്കാരെ കണ്ട് ഏനമില്ലാന്നറിഞ്ഞ് പിറ്റെ ദിവസം തിരിച്ചു പോരികയും ചെയ്തു...*

മാർ അത്താനാസ്യോസിന്റെ ആരോഗ്യസ്ഥിതി മോശമായതും പള്ളികളുടെ നിസ്സഹകരണവും ആലുവാ സെമിനാരി പണി സന്നിഗ്ദാവസ്ഥയിലാക്കി. തുടർന്ന് *....1905 കന്നി മാസം 4-ന് ആലുവാ സിമ്മനാരി നിർവാഹക സംഘം കൂടി 7 പേർ ഹാജരുണ്ടായിരുന്നു. സിമ്മനാരി രണ്ട് നില എന്നുള്ളതു സാധിക്കാൻ പ്രയാസമെന്ന് കാണുകയാൽ ഒറ്റ നിലയിൽ പണി നിവർത്തിക്കണമെന്ന് നിശ്ചയിച്ച് ഉറപ്പിച്ചു.* തുടർന്ന് അതേ വർഷം ധനു മാസം *9-ന് ആലുവാ സെമിനാരി കെട്ടിടത്തിന്റെ ഓട് മുഴുവൻ തിരൂർ നിന്നും വരുത്തിയിരുന്നതിനാൽ ആയത് മേച്ചിൽ കഴിച്ച് ടി. ആശാരിമാരെയും മേസ്തിരിമാരെയും കണക്കും തീർത്ത് പിരിച്ചുവിട്ടു...*

ഭാഗികമായാണെങ്കിലും പണി പൂർത്തിയായതിനെത്തുടർന്നു ആലുവാ സെമിനാരിയുടെ കണക്കു പാസാക്കി. *...1082-നു 1906 ധനു മാസം 4-നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു കല്പന കഥാനായകനു വന്നതിൽ താനും കൂടി ആലുവാ സിമ്മനാരി കണക്കു കേൾവിക്കായി എത്തണമെന്ന് ആജ്ഞാപിച്ചിരിക്കുന്നതിനാൽ പിറ്റെദിവസം കഥാനായകൻ പുറപ്പെട്ട് 6-നു എറണാകുളത്ത് എത്തി. ...14-നു അങ്കമാലി മഹായിടവകക്കാരുടെ ഒരു യോഗം ആലുവായിൽ കൂടിയതിൽ 20 ൽ അധികം പള്ളിക്കാർ എത്തിയിരുന്നു. ചാക്കോ മജിസ്ട്രേട്ട് മുതലായ മാന്യന്മാരും ഉണ്ടായിരുന്നു. വലിയ തിരുമേനി അഗ്രാസനസ്ഥൻ ആയിരുന്നു. കണക്കും റിപ്പോർട്ടും പൗലോസു റമ്പാൻ വായിച്ചു യോഗം സമ്മതിക്കയും ചെയ്ത ശേഷം മേൽനടപടിക്ക് ചില നിശ്ചയങ്ങൾ ചെയ്യുകയും മകരത്തിൽ സിമ്മനാരിയിൽ സുറിയാനി, ഇംഗ്ലീഷ് മുതലായ പഠിത്തങ്ങൾ ആരംഭിക്കണമെന്ന് പാസാക്കുകയും ചെയ്തു...*

1907 നവംബർ 2-നു കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തതിനെത്തുടർന്നു ഗീവർഗീസ് റമ്പാൻ ആലുവാ വാസം അവസാനിപ്പിച്ചു. നാല്പതാംദിന അടിയന്തിരത്തെ തുടർന്ന് 1083 ധനു മാസം 3-ന് ഗീവർഗീസ് റമ്പാൻ ആലുവാ വിട്ടു. *...അന്നേദിവസം കഥാനായകനും യൗസേപ്പു ശെമ്മാശനും കാലം ചെയ്ത തിരുമേനിയുടെ വാലിയക്കാരും കൂടെ വലിയ തിരുമേനിയെ കാണ്മാനും സംഗതികൾ തിരുമനസ്സറിയിക്കുവാനും ആയി കോട്ടയത്തേക്ക് പുറപ്പെട്ട് കോട്ടയത്തു ചെറിയപള്ളിയിൽ എത്തി എല്ലാ കാര്യങ്ങളും തിരുമനസ്സറിയിക്കയും... ചെയ്തു...* എന്നാണ് *സഭാജീവിത നാൾവഴി*യിലെ പരാമർശം.

എന്തായിരുന്നു തനിക്ക് അധികാരവും ഉത്തരവാദിത്വവുമുള്ള ആലുവാ സെമിനാരി ഉപേക്ഷിച്ചുപോകാൻ ഗീവർഗീസ് റമ്പാനെ പ്രേരിപ്പിച്ചത്? തന്റെ ഗുരുവിന്റെ അഭിലാഷം അദ്ദേഹം ഏകപക്ഷീയമായി ലംഘിക്കുകയില്ല എന്നു നിശ്ചയം. സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് കണ്ടെടുത്ത ഗീവർഗീസ് റമ്പാൻ പഴയസെമിനാരിയിൽ നിന്നും 1907 ധനു 18-നു അയച്ച സ്വകാര്യകത്തിലെ *...ഞാൻ തിരുമനസ്സിലെ അടിയെന്തിരം കഴിഞ്ഞു പിറ്റെ തിങ്കളാഴ്ച ഇങ്ങോട്ടു പോന്ന വിവരം അറിഞ്ഞിരിക്കുമല്ലോ... ഇനിക്കു വടക്കു തിരുമേനി മാത്രമേ ആശ്രയമുണ്ടായിരുന്നുള്ളു. ഇനി ആരുമില്ല. അതുകൊണ്ടും വഴി അകലം കൊണ്ടും ദേഹസുഖമില്ലായ്ക കൊണ്ടും ആലുവായിൽ താമസിക്കുന്നതു സാധിക്കയില്ലെന്നു വിചാരിക്കുന്നു...* എന്ന പരാമർശനം *തെക്കനായ* ഗീവർഗീസ് റമ്പാനെ ചിലർ പുകച്ചു പുറത്താക്കാൻ ശ്രമിച്ചതിന്റെ സൂചനയാണോ എന്ന കാര്യം ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

സഭാകേന്ദ്രത്തോട് തികച്ചും വിശ്വസ്ഥനായ ഗീവർഗീസ് റമ്പാന്റെ ട്രസ്റ്റിസ്ഥാനം പിൽക്കാലത്ത് വിഘടിതവിഭാഗത്തിനു ഭീഷണിയായി അവർ കരുതി. അതിനാലാണ് അബ്ദുള്ളാ പാത്രിയർക്കീസ് അതിന് ഒഴിമുറി എഴുതിവാങ്ങാൻ ശ്രമിച്ചത്. അല്പം പ്രലോഭനവും പാത്രിയർക്കീസ് പ്രയോഗിച്ചുനോക്കി: *... (കൊല്ല വർഷം) 1086 കന്നി മാസം 1 ന് കാലത്ത് പള്ളിയിൽ കഥാനായകനും മറ്റും ചെന്നു. അപ്പോൾ അവിടെ പാത്രിയർക്കീസു ബാവാ, ഒസ്താത്തിയോസ്, കൂറിലോസ് എന്നീ മെത്രാച്ചന്മാരും കോനാട്ടു മല്പാൻ മുതലായവരും ഉണ്ടായിരുന്നു. ആലുവായിൽ കാലം ചെയ്തിരുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എഴുതിയിരുന്ന വിൽപ്പത്രപ്രകാരം കഥാനായകന് കിട്ടിയിരുന്ന അധികാരം ഒഴിഞ്ഞുകൊടുക്കേണ്ടതിനെപ്പറ്റി സംസാരിപ്പാനായിരുന്നു അവിടെ ചെല്ലണമെന്ന് കല്പന വന്നത്. ബാവായുടെ ഇഷ്ടപ്രകാരം ചെയ്യുന്നതിലേക്ക് കഥാനായകന് വിരോധമില്ലെന്ന് പറഞ്ഞു. അന്ന്... കഥാനായകനും മെത്രാസ്ഥാനം തരാമെന്ന് ബാവാ കല്പിച്ചു.*

*ഒഴിവുകഴിവുകൾ പറഞ്ഞ് പിറ്റെ ദിവസം ഞങ്ങൾ തിരിച്ചുപോരികയും ചെയ്തു. മുളന്തുരുത്തിക്ക് പോകുമ്പോഴും വരുമ്പോഴും സിമ്മനാരിയിൽ കയറി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കണ്ടു...* എന്നാണ് ഈ സംഭവത്തെപ്പറ്റിയുള്ള ഗീവർഗീസ് റമ്പാന്റെ ലിഖിതം.

## പരിപാകതയുള്ള ഭരണാധികാരി

റമ്പാച്ചന്റെ കാര്യപ്രാപ്തിയിൽ കടവിൽ മാർ അത്താനാസ്യോസ് പൂർണ്ണ തൃപ്തനായിരുന്നു എന്നു വേണം കരുതാൻ. മുമ്പ് തന്റെ വില്പത്രത്തിൽ ആലുവാ സെമിനാരിയുടെ കൈകാര്യ കർത്താവായി റമ്പാനെ അധികാരപ്പെടുത്തിയ കടവിൽ മാർ അത്താനാസ്യോസ്, 1902–ൽ പ. പരുമല തിരുമേനി കാലംചെയ്തപ്പോൾ ആ സ്ഥാനത്തു പിൻഗാമിയായി മെത്രാൻ സ്ഥാനത്തേക്ക് ഗീവറുഗീസ് റമ്പാനെ നിർദ്ദേശിക്കുകയും ചെയ്തു. മലങ്കര മെത്രാപ്പോലീത്തായ്ക്കും മലങ്കര പള്ളിയോഗത്തിനും സമ്മതമായിരുന്നെങ്കിലും ഗീവറുഗീസ് റമ്പാൻ ഒഴിഞ്ഞു മാറിയതിനാൽ മാത്രമാണ് ആ സ്ഥാനാഭിഷേകം അന്നു നടക്കാതെ പോയത്.

ഗീവറുഗീസ് റമ്പാന്റെ കാര്യപ്രാപ്തിയിലും നിഷ്പക്ഷതയിലും വിശ്വാസമുള്ളവർ അന്ന് അങ്കമാലി ഭദ്രാസനത്തിലും ഉണ്ടായിരുന്നു. അനേകം പള്ളികളിലെ കുഴഞ്ഞുമറിഞ്ഞ ആഭ്യന്തര പ്രശ്നങ്ങൾ – മുഖ്യമായും കണക്കും കൈസ്ഥാനവും – റമ്പാന്റെ മദ്ധ്യസ്ഥതയിൽ തീർത്തു. ഇതിനുവേണ്ടി എത്ര കഷ്ടപ്പെടുവാനും സമയം ചെലവഴിക്കുവാനും റമ്പാൻ തയ്യാറായിരുന്നു. കോട്ടയത്തിന്റെ മെത്രാപ്പോലീത്തായായിരിക്കുമ്പോഴും തന്റെ ഭദ്രാസനത്തിന് പുറത്തുള്ള പള്ളിക്കാർ പോലും *കണക്കു കേട്ട് തീർക്കാൻ* മാർ പീലക്സീനോസ് മെത്രാപ്പോലീത്തായെ സമീപിച്ചിരുന്നു. അദ്ദേഹത്തിന്റെ നിഷ്പക്ഷതയ്ക്കും സത്യസന്ധതയ്ക്കുമുള്ള അംഗീകാരമായി വേണം ഇതിനെ കണക്കാക്കാൻ.

സൂക്ഷ്മമായി കണക്കുകൾ രേഖപ്പെടുത്തി വയ്ക്കുക എന്നത് പ. പിതാവിന്റെ ശീലമായിരുന്നു. *സഭാജീവിത നാൾവഴി* പരിശോധിച്ചാൽ തനിക്കു കിട്ടിയ കൈമുത്തു തുകകൾ കൃത്യമായി രേഖപ്പെടുത്തിയിരിക്കുന്നതു കാണാം. കൂടാതെ ദീർഘവർഷങ്ങളിലെ പരുമല പെരുന്നാളിന്റെ നടവരവ്, കുർബാനപ്പണം, പട്ടക്കാർക്കുള്ള വിഹിതം എന്നിവ പോലും അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ആരോടും ബാദ്ധ്യത നിലനിർത്താൻ പ. പിതാവ് ആഗ്രഹിച്ചിരുന്നില്ല. താൻ മെത്രാപ്പോലീത്തായാവുകയും വള്ളിക്കാട്ടു ദയറാ ആസ്ഥാനമാക്കുകയും ചെയ്തതിനു ശേഷം പ. പിതാവ് വാകത്താനത്തു പള്ളിയിലെത്തി കണക്കുകൾ പരിശോധിച്ച് ആ പള്ളിക്കാര്യത്തിൽ നിന്നും ദയറായ്ക്കായി

ചെലവാക്കിയ തുക കണ്ടെത്തി അതിൽനിന്നും താൻ പള്ളിയ്ക്കായി മുടക്കിയ തുക കുറച്ച് ബാക്കി വാകത്താനത്തു പള്ളിക്കു നൽകി ബാദ്ധ്യത അവസാനിപ്പിച്ചു. മെത്രാപ്പോലീത്തായുടെ ആസ്ഥാനം ഒരു ഇടവക പള്ളിക്കു വിധേയമായിരിക്കരുത് എന്ന ആശയത്തിലുപരി, ഓരോ ചില്ലിക്കാശിനുമുള്ള പ. പിതാവിന്റെ സത്യസന്ധതയാണ് ഈ സംഭവം വെളിവാക്കുന്നത്.

തന്റെ ജീവിതകാലത്ത് പ. പിതാവ് സമ്പാദിച്ച സ്വത്തുക്കൾ എല്ലാം സഭയ്ക്കുവേണ്ടി സഭയുടെ പേരിലായിരുന്നു. ധാരാളം സ്വത്ത് സഭയ്ക്കായി സമ്പാദിച്ച ആ പിതാവിന് സ്വന്തമെന്നു പറയാൻ ഒന്നുമില്ലായിരുന്നു.

### സാമൂഹിക പ്രവർത്തനങ്ങൾ

മലങ്കരയുടെ മഹാപുരോഹിതന്മാരിൽ സാമൂഹികോന്നമന പ്രസ്ഥാനങ്ങളിൽ ഇത്രയധികം മുന്നിട്ടിറങ്ങി പ്രവർത്തിച്ച മറ്റാരെയും കാണാനില്ല. പള്ളിക്കൂടം, റോഡുകൾ, പോസ്റ്റോഫീസ്, പരസ്പരസഹായ സംഘം എന്നിങ്ങനെ സമൂഹത്തിന്റെ സമഗ്ര വികസനത്തിനാവശ്യമായ വിവിധ അടിസ്ഥാന സൗകര്യങ്ങളുടെ വികസനത്തിന് പ. പിതാവു നൽകിയ നേതൃത്വം അത്യുജ്ജ്വലമാണ്. മുകളിൽ പറഞ്ഞ - സഭയ്ക്കുപരി ജീവിതമില്ലെന്ന - പൗരസ്ത്യ ക്രൈസ്തവ സന്യാസദർശനം സ്വാംശീകരിച്ച ഒരു വ്യക്തി ഇപ്രകാരം പൊതുരംഗത്ത് പ്രവർത്തിക്കുന്നത് - അതും അക്രൈസ്തവരുടെ സഹകരണത്തോടെ - ഒരു വൈരുദ്ധ്യമല്ലേ എന്നു ചിന്തിച്ചേക്കാം.

ഇവിടെയാണ് ഇന്ത്യൻ സന്യാസത്തിന്റെ പ്രസക്തി. പൗരാണികമായി ബുദ്ധമതവും ഹിന്ദുമതവും വാർത്തെടുത്ത സന്യാസ സംസ്കൃതി വിഭാവനം ചെയ്തത് ലോകത്തിനു മുമ്പിൽ വാതിൽ കൊട്ടിയടച്ച ഒറ്റപ്പെട്ട തുരുത്തുകളെയല്ല. മറിച്ച് സർവസംഗപരിത്യാഗികളായി ലോകസേവനത്തിനിറങ്ങിയ നിഷ്കാമകർമ്മികളെയാണ്. അത്തരം സേവനം ബൗദ്ധികമാകാം, ആതുരസേവനമാകാം, സാമൂഹികോന്നമനമാകാം. ഈ കാഴ്ചപ്പാടിൽ വേണം വാകത്താനത്തു ബാവായുടെ സാമൂഹിക പ്രവർത്തനങ്ങളെ വിലയിരുത്താൻ.

പ. പിതാവ് ജീവിച്ചിരുന്ന കാലഘട്ടം ഇവിടെ പരിഗണിക്കേണ്ടിയിരിക്കുന്നു. ജാതിവ്യവസ്ഥയും കൂട്ടുകുടുംബവും നിലവിലിരുന്ന കേരളീയ സമൂഹം അതിദ്രുതമായി മാറ്റങ്ങൾ നേരിട്ടുകൊണ്ടിരുന്ന ഒരു കാലഘട്ടമാണ് പ. പിതാവിന്റെ ജീവിതകാലം. ജാതിബന്ധിതമായ സാമൂഹ്യഘടന തകർന്നു. കൂട്ടുകുടുംബങ്ങൾ ശിഥിലമായി. പരമ്പരാഗതമായ നേതൃത്വഘടന പ്രവർത്തനക്ഷമമല്ലാതെയായി. ഇതായിരുന്നു ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലെ കേരളത്തിന്റെ സാമൂഹികഘടന.

ഇതോടൊപ്പം തന്നെ തൊഴിൽപരമായ അപചയവും സംഭവിച്ചു. പരമ്പരാഗത തൊഴിലുകളും അവയുടെ വിപണനരീതികളും ശിഥിലമായി. കാർഷികമേഖല പോലും വാണിജ്യവൽക്കരിക്കപ്പെട്ടു എന്നു പറയാം. കാരണം പരമ്പരാഗതമായ വിപണന സംവിധാനം പുത്തൻ രീതികൾക്കു വഴി മാറി. അവയിൽ കര മാർഗ്ഗമുള്ള ഗതാഗത സൗകര്യത്തിനു ഉയർന്ന സ്ഥാനമുണ്ടായി.

മാറിയ സാമൂഹികഘടനയും കുടുംബബന്ധങ്ങളും ഉയർന്നുവരുന്ന ജനസംഖ്യയും പരമ്പരാഗത തൊഴിലുകൾ - പ്രത്യേകിച്ചും കാർഷിക വൃത്തി - കൊണ്ട് എല്ലാവർക്കും ഉപജീവനം കഴിക്കുക എന്നത് അസാധ്യമാക്കി. പുതിയ തൊഴിൽമേഖലകളാകട്ടെ പാശ്ചാത്യ മാതൃകയിലുള്ള വിദ്യാഭ്യാസം ലഭിച്ചവർക്കു മാത്രം പ്രാപിക്കാവുന്നവയായിരുന്നു. പരമ്പരാഗത തൊഴിലുകളിൽ പോലും നിലനിൽപ്പിന് വിദ്യാഭ്യാസം കൂടിയേ കഴിയൂ എന്ന സ്ഥിതിയിലെത്തിയിരുന്നു.

ഈ സാഹചര്യത്തിലാണ് പ. വാകത്താനത്തു ബാവായുടെ സാമൂഹിക പ്രവർത്തനങ്ങളുടെ പ്രസക്തി. തികച്ചും കാർഷിക സമൂഹമായ വാകത്താനത്തിന്റെ വികസനത്തിന് - ഒരു പക്ഷേ നിലനിൽപ്പിന് തന്നെ - ആധുനിക സംവിധാനങ്ങൾ കൂടിയേ കഴിയൂ എന്ന വസ്തുത പ. പിതാവ് മനസിലാക്കി. അപ്രകാരമുള്ള വികസനത്തിനു ഫലപ്രദമായ നേതൃത്വം നൽകാൻ പരമ്പരാഗതമായ അധികാരഘടന ഇല്ലാതെയായ വസ്തുതയും പ. പിതാവ് മനസിലാക്കിയിരിക്കാം.

ഈ സാഹചര്യത്തിലാണ് പുരോഹിതൻ എന്ന നിലയിലുള്ള സാമൂഹികാംഗീകാരവും തന്റെ ഗംഭീരമായ വ്യക്തിത്വവും ബന്ധങ്ങളും കൈമുതലാക്കി പ. പിതാവ് വാകത്താനത്തിന്റെ സമഗ്രവികസനത്തിന് നേതൃത്വം നൽകുവാൻ ഒരു യഥാർത്ഥ ഋഷിപുംഗവനായി വാകത്താനത്തുകാരെ ഒരുമിച്ചുകൂട്ടി വികസനത്തിന് അടിസ്ഥാനമിട്ടു മുന്നിട്ടിറങ്ങുന്നത്. അരാജകത്വം നടമാടിയിരുന്ന അങ്കമാലി ഭദ്രാസനത്തിലെ ഭരണപരിചയം ഇക്കാര്യത്തിൽ പ. പിതാവിനെ തീർച്ചയായും സഹായിച്ചിരിക്കാം.

പ. പിതാവിന്റെ സാമൂഹികോന്നമന പ്രവർത്തനങ്ങൾ വാകത്താനത്തു മാത്രം ഒതുങ്ങി നിന്നതിനാൽ അദ്ദേഹത്തിനെ ഒരു പ്രാദേശികവാദിയായി ചിത്രീകരിക്കുന്നതിൽ അർത്ഥമില്ല. തന്റെ ജീവിതത്തിന്റെ സിംഹഭാഗവും അദ്ദേഹം ചിലവഴിച്ചത് വാകത്താനത്താണ്. മറ്റൊരു സ്ഥലത്ത് അദ്ദേഹം ദീർഘകാലം ചിലവഴിച്ചിരുന്നു എങ്കിൽ ഒരു പക്ഷേ മുഖചരായ മാറുന്നത് ആ പ്രദേശത്തിന്റെയായേനെ.

**വേദജ്ഞാനം**

പരമ്പരാഗതമായ മല്പാൻ വിദ്യാഭ്യാസം പ. പിതാവിനു പകർന്നു നൽകിയത് അസാമാന്യമായ വേദപുസ്തക ജ്ഞാനമാണ്. വർഷങ്ങളിലെ നിരന്തരമായ തപസ്യ ഈ ജ്ഞാനത്തെ കൂടുതൽ അഗാധമാക്കി. സന്ദർഭമനുസരിച്ച് വേദപുസ്തക വാക്യങ്ങൾ തിരഞ്ഞെടുക്കാനും അവയെ നിത്യജീവിതവുമായി ബന്ധപ്പെടുത്തുവാനും പ. പിതാവിന് അയത്നലളിതമായി സാധിച്ചിരുന്നു.

1907-ലെയും 1908-ലെയും സഭാ പഞ്ചാംഗങ്ങൾ പരിശോധിച്ചാൽ മതി പ. പിതാവിന് സന്ദർഭോചിതമായി വേദവാക്യങ്ങൾ തിരഞ്ഞെടുക്കാനുള്ള കഴിവു വ്യക്തമാകാൻ. ഓരോ പേജിലെയും വിഷയത്തിന് അനുരൂപമായ വേദവാക്യങ്ങളാണ് ചേർത്തിരിക്കുന്നത്. അതേപോലെതന്നെ തന്റെ *സഭാജീവിത നാൾവഴി*യിൽ ഓരോ ദിവസവും പ്രസംഗത്തിനായി തെരഞ്ഞെടുത്ത വാക്യങ്ങളുടെ ഒരു ദീർഘമായ പട്ടികയും കാണുന്നുണ്ട്. ഇതിൽ ശ്രദ്ധേയമായ ഒരു വസ്തുത ഒരേ പെരുന്നാളിന് രണ്ടു വർഷം രണ്ടു വാക്യങ്ങളെ അവലംബിച്ചു പ്രസംഗിച്ചു എന്നതാണ്. ആവർത്തന വിരസതയും വിഷയദാരിദ്ര്യവും പ. പിതാവിന് ഇല്ലായിരുന്നു എന്നത് ഇതിൽ നിന്നും വ്യക്തമാണ്.

പ. പിതാവ് വി. വേദപുസ്തകം പരിഭാഷപ്പെടുത്തി അച്ചടിക്കാൻ നൽകിയതായി രേഖയുണ്ടെങ്കിലും അച്ചടിച്ചതായി അറിവില്ല. ആ കൈയെഴുത്തു പ്രതിയും ഇന്നു ലഭ്യമല്ല. എന്നാൽ പ. പിതാവിന്റെ വേദപുസ്തക പരിഭാഷയുടെ സ്വഭാവം പഠിക്കുവാൻ പഞ്ചാംഗത്തിലുള്ള വാക്യങ്ങൾ ധാരാളമാണ്. പഴയനിയമവും, സങ്കീർത്തനവും, സദൃശ്യവാക്യങ്ങളും, സുവിശേഷങ്ങളും ലേഖനങ്ങളുമെല്ലാം അവലംബിച്ചിരിക്കുന്ന പ്രാതിനിധ്യ സ്വഭാവമുള്ള വാക്യങ്ങളാണവ.

ഈ വാക്യങ്ങളെ വിശകലനം ചെയ്യുമ്പോൾ മനസ്സിലാകുന്നത് ഇവയെല്ലാം സ്വന്തം തർജമകളാണെന്നാണ്. അന്നു പ്രചുര പ്രചാരത്തിലിരുന്ന ബഞ്ചമിൻ ബെയ്‌ലിയുടെ പരിഭാഷയേക്കാൾ ഇവയ്ക്കു സാധർമ്യം സുറിയാനി പ്ശീത്താ ബൈബിളിനോടാണ്. ഇതിൽ നിന്നും പ. പിതാവ് സുറിയാനി സഭാപാരമ്പര്യത്തിന് അനുസൃതമായ പ്ശീത്താ ബൈബിളാണ് അവലംബമാക്കിയിരുന്നത് എന്നാണ് വ്യക്തമാകുന്നത്. പാശ്ചാത്യ ആഭിമുഖ്യമുള്ള ഗ്രീക്ക് അടിസ്ഥാന വേദപുസ്തകം അന്നു മലങ്കരയിൽ കേട്ടുകേൾവി പോലും ഇല്ലായിരുന്നു.

**സഭാപഞ്ചാംഗങ്ങൾ**

പ. വാകത്താനത്തു ബാവാ മലങ്കരസഭയ്ക്കു നൽകിയ ഏറ്റവും ശ്രദ്ധേ

യമായ സംഭാവനയാണ് അദ്ദേഹത്തിന്റെ സഭാ പഞ്ചാംഗങ്ങൾ. 1907-ലാണ് ആദ്യത്തെ സഭാപഞ്ചാംഗം പ്രസിദ്ധീകരിക്കുന്നത്. 1989 ൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ഗ്രന്ഥ ശേഖരത്തിൽ നിന്നും ഈ പഞ്ചാംഗം കണ്ടെടുത്തത് ഈ ലേഖകനാണ്. 1989 ഫെബ്രുവരി 24 ലക്കം *മലങ്കര ഓർത്തഡോക്സ് ഹെറാൾഡിലും* അതേവർഷം ഡിസംബർ ലക്കം *മലങ്കരസഭാ മാസിക*യിലും ഈ ലേഖകൻ ആ പഞ്ചാംഗത്തെപ്പറ്റിയെഴുതിയ ലേഖനങ്ങളാണ് പ. വാകത്താനത്തു ബാവായുടെ സാഹിത്യ പരിശ്രമങ്ങളിലേയ്ക്ക് വെളിച്ചം വീശിയ ആദ്യ ലേഖനം. ഇതിനെ തുടർന്നാണ് അദ്ദേഹത്തിന്റെ സാഹിത്യ സംഭാവനകൾ കണ്ടെടുക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചത്.

മലങ്കരസഭയിൽ സഭാപഞ്ചാംഗം അവതരിപ്പിച്ചത് വാകത്താനത്തു ബാവായല്ല. 1872-ൽ ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാർ ഒരു സഭാ പഞ്ചാംഗം പ്രസിദ്ധീകരിച്ചിരുന്നു. ഇതിന്റെ ചുവടുപിടിച്ചാവണം ഗീവർഗീസ് റമ്പാൻ തന്റെ പഞ്ചാംഗം രൂപപ്പെടുത്തിയത്.

സഭയുടെ ഇയർബുക്ക് എന്ന നിലയിൽ തയ്യാറാക്കിയിട്ടുള്ള ഈ പുസ്തക പഞ്ചാംഗത്തിന്റെ എല്ലാ പേജുകളിലും ദൈനംദിന പഠനത്തിന് ഓരോ വേദവാക്യം രേഖപ്പെടുത്തിയിട്ടുണ്ട്. ഓരോ സന്ദർഭത്തിലും ഉപയോഗിക്കേണ്ട വേദവാക്യങ്ങളും രേഖപ്പെടുത്തിയിരിക്കുന്നു. പള്ളി കമ്മറ്റി മെമ്പറന്മാരെപ്പറ്റി പറയുന്ന പേജിൽ *ഈ സംഗതിയെപ്പറ്റി വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നു കൂടി* (അ. പ്ര. 15:6) ചേർത്തിരിക്കുന്നു. ബ്രിട്ടീഷ് ചക്രവർത്തി, തിരുവിതാംകൂർ - കൊച്ചി രാജാക്കന്മാർ എന്നിവരുടെ പേരുകളും ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. അന്നത്തെ പാത്രിയർക്കീസ് ബാവായുടെ പേരും ഉണ്ട്. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമനസിലെ ചിത്രവും പുസ്തകത്തിൽ കാണാം. അദ്ദേഹത്തെപ്പറ്റിയുള്ള വിവരങ്ങളും അദ്ദേഹത്തിന്റെ കീഴിൽ ഭരിച്ചുകൊണ്ടിരുന്ന കോട്ടയം, അങ്കമാലി ഇടവകകളുടെ പൗലോസ് മാർ അത്താനാസ്യോസ്, കണ്ടനാട് ഇടവകയുടെ പൗലോസ് മാർ ഈവാനിയോസ് എന്നിവരുടെ പേരുകളും രേഖപ്പെടുത്തിയിട്ടുണ്ട്.

പഞ്ചാംഗത്തിന്റെ ഒന്നാംപേജിൽ ഇതുവരെ മലങ്കര ഭരിച്ചിട്ടുള്ള മെത്രാപ്പോലീത്തന്മാരുടെ പേരുകളുണ്ട്. മാർതോമ്മാ ശ്ലീഹായിൽ തുടങ്ങുന്ന ഈ ലിസ്റ്റിൽ പകലോമറ്റം അർക്കദിയാക്കോന്മാർ (1653 വരെ), നെസ്തോർ മെത്രാന്മാർ (1599 വരെ), ലത്തീൻ മെത്രാന്മാർ (1599 - 1653), മലങ്കര മെത്രാപ്പോലീത്തന്മാർ (1653 മുതൽ) എന്നിവരെ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കിടങ്ങൻ മാർ പീലക്സീനോസും (തൊഴിയൂർ) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും ഉൾപ്പെട്ട ഈ ലിസ്റ്റിൽ ഒരൊറ്റ *ശീമ മേല്പട്ടക്കാരനും* പ്രത്യക്ഷപ്പെടുന്നില്ല. വിവിധ കാലങ്ങ

ളിൽ മലങ്കര എത്തിയ സിറിയൻ മെത്രാന്മാരുടെ പേരുകളും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടം കൊടുത്തവരിൽ കാലം ചെയ്ത നാല് ഇടവക മെത്രാപ്പോലീത്താമാരുടെ പേരുകളും അടുത്ത പുറത്ത് പ്രത്യേകം പ്രത്യേകം ചേർത്തിട്ടുണ്ട്.

ബൃഹത്തായ ഒരു വിവര ശേഖരണമാണ് പ. പിതാവ് ഈ പഞ്ചാംഗത്തിനു വേണ്ടി നടത്തിയത്. വിവരശേഖരണത്തിനും ആശയവിനിമയത്തിനുമുള്ള ഉപാധികൾ പരിമിതമായിരിക്കുകയും മലങ്കര സഭയ്ക്ക് കേന്ദ്രീകൃതമായ ഒരു ഭരണ സിരാകേന്ദ്രം ഇല്ലാതിരിക്കുകയും ചെയ്ത ഒരു കാലഘട്ടത്തിൽ പ. പിതാവ് ശേഖരിച്ച വിവരങ്ങളുടെ വൈപുല്യം ആരെയും അത്ഭുതപ്പെടുത്തും. എങ്കിൽപ്പോലും താൻ ശേഖരിച്ച വിവരങ്ങൾ സമ്പൂർണ്ണമല്ല എന്ന് പ. പിതാവ് ആമുഖത്തിൽ സമ്മതിയ്ക്കുന്നുണ്ട്. കുറവുകൾ അടുത്ത പതിപ്പിൽ പരിഹരിക്കാമെന്നും പ്രസ്താവിക്കുന്നു. ഈ പഞ്ചാംഗത്തിന്റെ പുറകിലെ അദ്ദേഹത്തിന്റെ അദ്ധ്വാനം മനസ്സിലാക്കാൻ അതിന്റെ ഉള്ളടക്കം പരിശോധിക്കാം.

അക്കാലത്തെ മലങ്കരസഭയിൽ ഏഴു റമ്പാന്മാരുണ്ടായിരുന്നു: വലിയ പൗലൂസ് റമ്പാൻ (പൗലോസ് മാർ കൂറിലോസ്), ഗീവറുഗീസ് റമ്പാൻ (വട്ടശേരിൽ മാർ ദീവന്നാസ്യോസ്), കൊച്ചു പൗലൂസ് റമ്പാൻ (പൗലൂസ് മാർ അത്താനാസ്യോസ്), വാകത്താനം ഗീവറുഗീസ് റമ്പാൻ (ബസേലിയോസ് ഗീവറുഗീസ് പ്രഥമൻ), പുന്നൂസ് റമ്പാൻ (ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ), വടകര ഗീവർഗീസ് റമ്പാൻ, കുറിയാക്കോസ് റമ്പാൻ (കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് - പാമ്പാടി തിരുമേനി). അവരുടെ ചുമതലയിൽ നാലു വൈദിക സെമിനാരികൾ പ്രവർത്തിക്കുന്നുണ്ടായിരുന്നു (കോട്ടയത്ത് പഴയസെമിനാരി, ആലുവാ, പാമ്പാക്കുട, പരുമല). ഇവയിൽ അദ്ധ്യാപനം നടത്തുന്ന ആറ് മല്പാന്മാരുണ്ടായിരുന്നു.

അക്കാലത്ത് മലങ്കരസഭയ്ക്ക് കേവലം ആറ് പൊതുസ്ഥാപനങ്ങളേ ഉണ്ടായിരുന്നുള്ളു. അവ:

(1) വെട്ടിക്കൽ ദയറാ.
(2) തൃപ്പൂണിത്തുറ ബെസ്സ്ലൂസോ.
(3) മൂവാറ്റുപുഴ സത്രം.
(4) കൊട്ടാരക്കര സത്രം.
(5) കുന്നംകുളം സെഹിയോൻ ബംഗ്ലാവ്.
(6) തിരുവനന്തപുരം പള്ളിയും കെട്ടിടങ്ങളും.

പഞ്ചാംഗത്തിന്റെ 13 മുതൽ 16 വരെയുള്ള പേജുകളിൽ മലങ്കര മെത്രാപ്പോലീത്തായുടെ ഭരണത്തിൻകീഴിലുള്ള 314 പള്ളികളുടെ പേരുകൾ ചേർത്തിരിക്കുന്നു. അവയിൽ ബ്രിട്ടീഷ് ഇന്ത്യയിൽ 3, കൊച്ചിയിൽ 25,

തിരുവിതാംകൂറിൽ 286 പള്ളികൾ വീതമാണുള്ളത്. ഈ പള്ളികൾ ആരുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നു എന്നും അവയുടെ വികാരിമാരുടെ പേരും ചേർക്കണമെന്നുണ്ടെങ്കിലും അവ ലഭ്യമല്ലാത്തതിനാൽ ചേർത്തിട്ടില്ലെന്നും അടുത്ത പതിപ്പിൽ ചേർക്കാമെന്നും ഈ ലിസ്റ്റിന്റെ അവസാനം ഒരു കുറിപ്പു കാണുന്നുണ്ട്.

കൂടാതെ മലങ്കരസഭ വകയായി അക്കാലത്ത് 3 ഇംഗ്ലീഷ് ഹൈസ്കൂളുകൾ, 9 ഇംഗ്ലീഷ് മിഡിൽ സ്കൂളുകൾ, 200 മലയാളം പ്രൈമറി സ്കൂളുകൾ, 2 പെൺപള്ളിക്കൂടങ്ങൾ എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ടായിരുന്നു. രണ്ടു പ്രസ്സുകളും *മലങ്കര ഇടവക പത്രിക, ജീവനിക്ഷേപം, സുറിയാനി സുവിശേഷകൻ, സീമതഹായ* (സുറിയാനി) എന്നീ മാസികകളുമുണ്ടായിരുന്നു.

അക്കാലത്തെ മലങ്കര സുറിയാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ മെത്രാപ്പോലീത്താമാരെ കൂടാതെ 8 വൈദികരും 11 അവൈദികരും അംഗങ്ങളായുണ്ടായിരുന്നു. ഇടവഴിക്കൽ പീലിപ്പോസ് ആയിരുന്നു അസോസിയേഷൻ സെക്രട്ടറി. മലങ്കര സുറിയാനി സുവിശേഷകസംഘം എന്നൊരു പ്രസ്ഥാനം അക്കാലത്ത് പ്രവർത്തിക്കുന്നുണ്ടായിരുന്നു. 85 സണ്ടേസ്കൂളുകളും 6 പുതുക്രിസ്ത്യാനി ഇടവകകളും അക്കാലത്ത് നിലവിൽ വന്നിരുന്നു.

ഇവ കൂടാതെ 1905 മുതൽ 1931 വരെയുള്ള നോമ്പുകണക്ക്, 72 അറിയിപ്പുകാരുടെ പേരുകൾ, അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ലിസ്റ്റ് തുടങ്ങിയവയും ഈ പഞ്ചാംഗത്തിലുണ്ട്.

സുറിയാനി, മലയാളം, ഇംഗ്ലീഷ് തീയതികൾ, ആഴ്ച ഈ ക്രമത്തിൽ അടയാളപ്പെടുത്തിയ പഞ്ചാംഗമാണ് ഈ ഗ്രന്ഥത്തിന്റെ അവസാന ഭാഗം. ഓരോ മാസവും ഓരോ പേജായി ചേർത്തിരിക്കുന്ന ഈ പഞ്ചാംഗത്തിൽ മലങ്കരസഭയുടെ വിശേഷ ദിവസങ്ങൾ പ്രത്യേകമായി കാണിച്ചിരിക്കുന്നു. 1906 -ലെ ഈ പഞ്ചാംഗത്തിൽ തോമ്മൂസ് (ജൂലൈ) മാസം മൂന്നാം തീയതി മാർതോമ്മാശ്ലീഹായുടെ ഓർമ്മ - മാറാനായ പെരുനാളായി ആണ് ചേർത്തിരിക്കുന്നത്.

ഈ പഞ്ചാംഗത്തിൽ *മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവാ സഭാ മേലദ്ധ്യക്ഷത നടത്തിവരുന്നു* എന്ന പരാമർശനം സമീപകാലത്ത് ചിലർ ദുർവ്യാഖ്യാനം നടത്തി. ഈ പദപ്രയോഗത്തിൽ നിന്നും പ. വാകത്താനത്തു ബാവാ, പാത്രിയർക്കീസിന്റെ മേലധികാരം അംഗീകരിച്ചിരുന്നു എന്ന് സമർത്ഥിക്കാൻ ശ്രമിച്ചിട്ടുണ്ട്. 1876 മുതൽ മലങ്കരസഭ അപ്രകാരം കരുതിയിരുന്നു എങ്കിലും 1912 -ലെ കാതോലിക്കാ സ്ഥാപനത്തോടെ അധികാരം അപ്രസക്തമായി എന്ന സത്യം ഇവർ മറച്ചു

വയ്ക്കുകയാണ്. അന്നത്തെ കാലസ്ഥിതിക്കനുസരിച്ച മേലദ്ധ്യക്ഷനായാണ് പ. പിതാവ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത് എന്നത് അതിനു തൊട്ടുമുമ്പുള്ള പേജിൽ ലൗകിക ഭരണാധികാരികളായി ഇന്ത്യാ ചക്രവർത്തി എഡ്വേർഡ് ഏഴാമൻ, തിരുവിതാംകൂർ - കൊച്ചി മഹാരാജാക്കന്മാർ എന്നിവരുടെ പേരുകളിൽ നിന്നും വ്യക്തമാണ്. കാലസ്ഥിതി കണക്കിലെടുക്കാതെ പാത്രിയർക്കീസിന്റെ കാര്യത്തിൽ ദുർവ്യാഖ്യാനം ചെയ്ത മാനദണ്ഡം കണക്കിലെടുത്താൽ പ. പിതാവ് *സാമ്രാജ്യത്വത്തിന്റെ കുഴലൂത്തുകാരനും* രാജഭരണത്തിന്റെ വക്താവുമാണെന്നു വരും. ഈ പരാമർശനങ്ങൾ എല്ലാം അന്നത്തെ കാലസ്ഥിതിക്കനുസൃതം എന്നു മാത്രമേയുള്ളു.

മറിച്ച് പ. പിതാവ് അന്ത്യോഖ്യരുടെ ഭരണാധികാരത്തെ അംഗീകരിച്ചിരുന്നില്ല എന്നതിന് ഈ പഞ്ചാംഗത്തിൽ തന്നെ തെളിവുകളുണ്ട്. മലങ്കര സഭയെ ഭരിച്ചു കാലം ചെയ്ത മേലദ്ധ്യക്ഷന്മാരുടെ കൂട്ടത്തിൽ ഒറ്റ അന്ത്യോഖ്യൻ മെത്രാനെയും ഉൾപ്പെടുത്തിയിട്ടില്ല. നെസ്തോറിയരും, ലത്തീൻകാരും എന്തിന് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസു പോലും ഉൾപ്പെട്ട ലിസ്റ്റാണെന്നോർക്കണം. തന്നെയുമല്ല മലങ്കരമെത്രാൻ സ്ഥാനത്തിന്റെ ശക്തിയും മാഹാത്മ്യവും ഇല്ലാതാക്കാനായി പത്രോസ് പാത്രിയർക്കീസ് സൃഷ്ടിച്ച ഏഴു സ്വതന്ത്ര ഇടവകകളെയും പ. പിതാവ് അംഗീകരിച്ചിരുന്നില്ല. അവയുടെ മേല്പട്ടക്കാരെപ്പറ്റി മലങ്കര ഉപ ഇടവകകളെ ഭരിച്ച മേല്പട്ടക്കാർ എന്നാണ് പരാമർശനം. പഴയസെമിനാരിയിൽ സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണകേന്ദ്രമായ മാർ തോമസ് അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥം അന്നത്തെ സഭയുടെ പൊതു ചിന്താഗതിയല്ല ദ്യോതിപ്പിക്കുന്നത് എന്നു വിശ്വസിക്കാൻ പ്രയാസമാണ്.

ഈ പഞ്ചാംഗത്തിന്റെ പിൻഗാമിയായി 1908-ലും ഗീവർഗീസ് റമ്പാൻ സഭാ പഞ്ചാംഗം പ്രസിദ്ധീകരിച്ചു. പാമ്പാക്കുട കോനാട്ടു ലൈബ്രറിയിൽ നിന്നും ഇതു കണ്ടെടുത്തത് സഭാചരിത്ര ഗവേഷകനും പത്രപ്രവർത്തകനുമായ ജോയ്സ് തോട്ടയ്ക്കാടാണ്.

ഈ പഞ്ചാംഗത്തെപ്പറ്റി അതിന്റെ മുഖവുരയിൽ ഗീവർഗീസ് റമ്പാൻ പറയുന്നത് കാണുക: "*കഴിഞ്ഞ പ്രാവശ്യം പഞ്ചാംഗം പ്രസിദ്ധപ്പെടുത്തിയപ്പോൾ അതിൽ ചേർക്കാൻ സാധിക്കാതിരുന്ന പല സംഗതികൾ ഈയാണ്ടത്തെ പഞ്ചാംഗത്തിൽ ചേർത്തുകൊള്ളാമെന്നു വാഗ്ദത്തം ചെയ്തിരുന്നതുപോലെ മുഴുവനായി സാധിപ്പാൻ കഴിയാഞ്ഞതിൽ വ്യസനിക്കുന്നു. പുതുതായി പല സംഗതികൾ ചേർത്തിട്ടുണ്ടു. കോട്ടയം ഉൾപ്പെട്ട വടക്കോട്ടുള്ള എല്ലാ ഇടവകകളിലും ഉൾപ്പെട്ട പള്ളികളുടെ*

*പ്രദഷ്ടാനാമങ്ങളും ഓരോ പള്ളിയോടു ചേർന്ന പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും പേരുകളും ചേർത്തിട്ടുണ്ടു. തെക്കൻ ഇടവകകളിലെ പള്ളികളുടെ പ്രദഷ്ടാനാമങ്ങളും ഓരോ ഇടവകയോടു ചേർന്ന വൈദീകന്മാരുടെ പേരുകളും കിട്ടാൻ ചില ഏർപ്പാടുകൾ ചെയ്തു എങ്കിലും മുഴുവനായി സാധിച്ചില്ലന്നു മാത്രമല്ലാ കിട്ടിയ ലിസ്റ്റുകളിൽ ചില പിശകുകൾ ഉണ്ടെന്നു സംശയം തോന്നുകയാൽ അവയെ ശരിയാക്കി എന്നു പറഞ്ഞുകൂടാ. ഒരു വക പഞ്ചാംഗവും പ്രസിദ്ധപ്പെടുത്തുക പതിവില്ലാത്തതു കൊണ്ടു ഇങ്ങനെ ഓരോ ന്യൂനതകൾ വന്നുപോകുന്നതു ക്ഷന്തവ്യമായി വായനക്കാർ വിചാരിക്കുമെന്നു വിശ്വസിക്കുന്നു. അടുത്ത ആണ്ടിൽ ഈ ന്യൂനതകളും പരിഹരിക്കാമെന്നു ആശംസിച്ചു വായനക്കാരോടു ക്ഷമായാചന ചെയ്തുകൊള്ളുന്നു."*

ഈ ആമുഖത്തിൽ നിന്നു തന്നെ ഇതിന്റെ ഗ്രന്ഥ സ്വരൂപത്തെപ്പറ്റി ഒരു ഏകദേശ ജ്ഞാനം ലഭിക്കും. എങ്കിലും 1907 -ലെയും 1908 -ലെയും പഞ്ചാംഗങ്ങൾ തമ്മിലുള്ള പ്രധാന വ്യത്യാസങ്ങൾ താഴെ പറയുന്നവയാണ്.

*സ്വർഗ്ഗസ്ഥനായ പിതാവേ, കൃപ നിറഞ്ഞ മറിയമേ* എന്നീ പ്രാർത്ഥനകളുടെ പദ്യരൂപത്തിനു പകരം പ്രാർത്ഥനയെപ്പറ്റി *ക്രിസ്തീയ ജ്ഞാന കീർത്തനത്തിൽ* നിന്നും ചേർത്തിട്ടുള്ള കീർത്തനമാണ് ഒന്നാം പേജിൽ. 1907 നവംബർ 2-ന് കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തതിനാൽ ഇടവക മെത്രാനായി മുറിമറ്റത്തിൽ മാർ ഈവാനിയോസ് മാത്രമാണുള്ളത്. മലങ്കര മാർ ഗ്രീഗോറിയോസു സുവിശേഷ സംഘം, മുവാറ്റുപുഴ യാക്കോബായ സുറിയാനി സുവിശേഷ സംഘം എന്നിവയെ മലങ്കര സുറിയാനി സുവിശേഷ സംഘത്തോടൊപ്പം ലിസ്റ്റിൽ ചേർത്തിട്ടുണ്ട്. കൂടാതെ വിവിധ സ്ഥലങ്ങളിൽ രൂപംകൊണ്ട യുവജന സംഘങ്ങളുടെ സൂചനയും 1908-ലെ പഞ്ചാംഗത്തിലുണ്ട്.

1907-ലെ പഞ്ചാംഗത്തിലുണ്ടായിരുന്ന നോമ്പുകണക്ക്, അറിയിപ്പുകാരുടെ പേരുകൾ, അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ലിസ്റ്റ് എന്നിവ 1908-ൽ ഒഴിവാക്കി. പകരം ആമുഖത്തിൽ പറയുന്നതുപോലെ പള്ളികളുടെയും പട്ടക്കാരുടെയും ലിസ്റ്റ് വിശദമായി ചേർത്തു. കൂടാതെ മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷസംഘത്തിലെ ഉപദേശിമാരുടെ പേരു വിവരവും ചേർത്തു. ചില സൂചനകളുടെ അടിസ്ഥാനത്തിൽ പ. പിതാവ് 1906-ലും സഭാപഞ്ചാംഗം പ്രസിദ്ധീകരിച്ചതായി സഭാചരിത്ര ഗവേഷകനായ വർഗീസ് ജോൺ തോട്ടപ്പുഴ ചൂണ്ടിക്കാട്ടുന്നുണ്ടെങ്കിലും അത് കണ്ടെടുക്കുവാനായിട്ടില്ല.

വിവരം ശേഖരിക്കുവാനും അവയെ അവതരിപ്പിക്കാനുമുള്ള പ. പിതാവിന്റെ അസാധാരണമായ കഴിവാണ് ഈ പഞ്ചാംഗങ്ങൾ വിശകലനം

ചെയ്യുമ്പോൾ വ്യക്തമാകുന്നത്. ഒരു ശതവത്സരം കൂടി കഴിഞ്ഞിട്ടും പ. പിതാവ് പരിമിതമായ സാഹചര്യങ്ങളിൽ ശേഖരിച്ചു പ്രസിദ്ധീകരിച്ച ഈ സഭാ ഡയറക്ടറികൾക്ക് ആ നിലവാരമുള്ള ഒരു പിൻഗാമിയെ സൃഷ്ടിക്കാൻ മലങ്കര സഭയ്ക്കു സാധിച്ചിട്ടില്ല എന്നു വരുമ്പോഴാണ് ഈ കൃതികളുടെ മൗലികത വ്യക്തമാകുന്നത്.

### കാതോലിക്കേറ്റിന് വ്യക്തിത്വം

1912-ൽ ഇന്ത്യയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചെങ്കിലും മാസങ്ങൾക്കുള്ളിൽ ഒന്നാം കാതോലിക്കാ കാലം ചെയ്തതിനാൽ മോറാൻ മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിൽ കാതോലിക്കാ* എന്ന സ്ഥാനനാമം ഉപയോഗിച്ചതെന്യേ, കാതോലിക്കായ്ക്ക് പ്രത്യേക സ്ഥാനചിഹ്നങ്ങളോ ആസ്ഥാനമോ ഉണ്ടായില്ല. പിന്നീട് ഒരു വ്യാഴവട്ടക്കാലം പ. സിംഹാസനം ഒഴിഞ്ഞുകിടന്ന കാലത്ത് ആരും അതിനെപ്പറ്റി ചിന്തിച്ചുമില്ല.

എന്നാൽ സ്വന്ത ഇഷ്ടപ്രകാരമല്ലാതെയാണെങ്കിലും പ. വാകത്താനത്തു ബാവാ കാതോലിക്കായായി സ്ഥാനമേറ്റതോടെ കാതോലിക്കേറ്റിന് ഒരു വ്യക്തിത്വവും സ്ഥാനചിഹ്നങ്ങളും ഉണ്ടാക്കുന്നതിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞു. സ്വന്തം താമസസ്ഥലമായ വാകത്താനം വള്ളിക്കാട്ടു പള്ളിയെ *കാതോലിക്കേറ്റ് സിംഹാസനപ്പള്ളി*യായി നാമകരണം ചെയ്തു. His Holiness Moran Mar Baselius Catholicos of the Apostolic Throne of the East എന്ന് ഇംഗ്ലീഷിലും *ശ്ലീഹായ്ക്കടുത്ത പൗരസ്ത്യ സിംഹാസനത്തിൽ കാതോലിക്കാ* എന്ന് മലയാളത്തിലും മേലെഴുത്തോടു കൂടിയ കല്പനക്കടലാസ് ഉപയോഗിച്ചു തുടങ്ങി. ഇവയോടൊപ്പം കാതോലിക്കേറ്റിന് സ്വന്തമായ സ്ഥാനചിഹ്നങ്ങൾ ഉണ്ടാക്കാനുള്ള ശ്രമവും ആരംഭിച്ചു.

ശ്രദ്ധേയമായ നാലു സംഭാവനകളാണ് പ. പിതാവിന്റേതായി ഈ രംഗത്ത് കണ്ടെത്തിയിട്ടുള്ളത്. അവ മുതലവായൻമുടി, അംശവടി, മുദ്ര, അൽമത്തിക്കാപ്പ എന്നിവയാണ്. ഇവ നാലും തനതായ വ്യക്തിത്വം പുലർത്തുന്നവയും അർത്ഥപൂർണ്ണതയുള്ളതും പ. പിതാവിന്റെ കലാപാടവത്തിന്റെ ബഹിർസ്ഫുരണങ്ങളുമാണ്.

ഒന്നാം മാർത്തോമ്മാ മുതലുള്ള മലങ്കര മെത്രാപ്പോലീത്താമാർ ഉപയോഗിച്ചുവന്നിരുന്ന മുതലവായൻമുടിയുടെ ഒരു വിശദമായ പതിപ്പാണ് പ. പിതാവ് രൂപപ്പെടുത്തിയ മുടി. അന്തോഖ്യൻ പാരമ്പര്യത്തിലെ മത്തങ്ങാ മുടിയിൽ നിന്നും വിഭിന്നമായി ലത്തീൻ - കൽദായ പാരമ്പര്യങ്ങളിൽ നിന്നും രൂപപ്പെടുത്തിയെടുത്തതാണ് ഈ മുടി. പത്തൊമ്പതാം നൂറ്റാണ്ടിൽ പാശ്ചാത്യസുറിയാനി പാരമ്പര്യത്തിന്റെ കുത്തൊഴുക്കിൽ

ഈ മുടിക്ക് സ്ഥാനഭ്രംശം സംഭവിച്ചു. 1877 -നു ശേഷം വാഴിക്കപ്പെട്ട മെത്രാന്മാരാരും ഇതുപയോഗിച്ചില്ല. എങ്കിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രധാന അവസരങ്ങളിൽ ഈ മുടി ഉപയോഗിച്ചിരുന്നു.

അൽമത്തികാപ്പായുടെ ചരിത്രവും വിഭിന്നമല്ല. പേർഷ്യൻ അർദ്ധകാപ്പയായ *മാപ്രാ*യുടേയും ലത്തീൻ മെത്രാന്മാരുടെ അംശവസ്ത്രത്തിന്റെയും ഒരു സമജ്ഞസനമായാണ് അൽമത്തിക്കാപ്പയ്ക്ക് രൂപം കൊടുത്തത്. മലങ്കര മെത്രാന്മാരുടെ ഔദ്യോഗികവേഷമായിരുന്ന ഇതും മുതലവായൻമുടിയോടൊപ്പം അപ്രത്യക്ഷമായി.

പൗരസ്ത്യ കാതോലിക്കായുടെ ഔദ്യോഗികവേഷമായി ഇവ രണ്ടും പ. വാകത്താനത്തു ബാവാ പുനർജീവിപ്പിച്ചു. ഒന്നര അടിയോളം ഉയരത്തിൽ സ്വർണ്ണക്കുരിശും സ്വർണക്കുമിളകളും സ്വർണഗിൽറ്റുമായിയാണ് അതിമനോഹരമായ ഈ മുതലവായൻമുടി രൂപപ്പെടുത്തിയത്. അതുപോലെതന്നെ വിലയേറിയ കസവു നീരാളങ്ങൾ കൊണ്ടാണ് അൽമത്തിക്കാപ്പ പുനർസൃഷ്ടിച്ചത്. ഇതിൽ നിന്നും കാതോലിക്കേറ്റിന് ഒരു ഉന്നത വ്യക്തിത്വമാണ് പ. പിതാവ് വിഭാവനം ചെയ്തതെന്ന് വ്യക്തമാണ്.

1877 -ൽ മലങ്കര മെത്രാപ്പോലീത്തായെ കൂടാതെ വാഴിച്ച ആറു മെത്രാന്മാരും, തുടർന്നു വാഴിക്കപ്പെട്ടവരാരും മലങ്കരസഭയുടെ ഈ പുരാതന മേല്പട്ട സ്ഥാനവസ്ത്രങ്ങൾ ഉപയോഗിച്ചില്ല. അവരുടെ വാഴ്ചയ്ക്കു ശേഷം മലങ്കര മെത്രാപ്പോലീത്താ അപൂർവ്വ അവസരങ്ങളിൽ ഈ സ്ഥാനചിഹ്നങ്ങൾ ഉപയോഗിച്ചത് *ജാതിക്കുതലവൻ* എന്ന നിലയിൽ തനിക്കുള്ള മേലധികാരം ദ്യോതിപ്പിക്കാനാണ്. ഈ വസ്തുത പരിഗണിക്കുമ്പോൾ പൗരസ്ത്യകാതോലിക്കായുടെ മേലധികാരം പ്രകടമാക്കാനാണ് ഈ സ്ഥാനവസ്ത്രങ്ങൾ രൂപപ്പെടുത്തിയത് എന്നു കാണാം. അദ്ദേഹം രൂപപ്പെടുത്തിയ മുടിയും അൽമത്തിയുമാണ് ഇന്നും കാതോലിക്കാമാർ ഉപയോഗിക്കുന്നത്.

കാതോലിക്കേറ്റിന്റെ സ്ഥാനചിഹ്നങ്ങളിൽ പ. പിതാവിന്റെ അടുത്ത സംഭാവന അംശവടിയാണ്. അന്ത്യോഖ്യൻ പാരമ്പര്യപ്രകാരമുള്ള പാമ്പിൻപത്തിക്കു പകരം ഇലകളോടു കൂടിയ രണ്ടു വളഞ്ഞ കമ്പുകളാണ് അദ്ദേഹം കാതോലിക്കാ സ്ഥാനമേറ്റ ശേഷം രൂപപ്പെടുത്തിയ അംശവടിയിലുള്ളത്. ഇത് *അഹറോന്റെ തളിർത്ത വടി*യുടെ സാദൃശ്യമാണ്. മഹാപുരോഹിതന്മാരുടെ സാധാരണ അംശവടിക്കു പകരം മഹാപുരോഹിതന്മാരിൽ മുമ്പനായ അഹറോന്റെ വടിയോടു സാദൃശ്യമുള്ള അംശവടി രൂപപ്പെടുത്തിയതും കാതോലിക്കേറ്റിന്റെ സ്വതന്ത്രവും സ്വയംശീർഷകവുമായ വ്യക്തിത്വം പ്രതിഫലിക്കാനാണെന്നു വ്യക്തമാണ്. ഈ അംശ

വടിയാണ് ഇന്നും പൗരസ്ത്യ കാതോലിക്കാമാരുടെ ഔദ്യോഗിക അംശവടി.

അടുത്ത ശ്രദ്ധേയമായ സംഭാവന *മുദ്ര*യാണ്. ചുമന്ന മഷിയിൽ കല്പനകളിൽ കുത്തിയിരുന്ന ഈ വൃത്താകാര മുദ്രയിൽ മഹാപൗരോഹിത്യ ചിഹ്നങ്ങളോടൊപ്പം ശ്രദ്ധേയമായ ഒരു വേദവാക്യവുമുണ്ട്: *ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട.* പ. പിതാവിന്റെ കാലശേഷം പിൻഗാമി പ. ഗീവർഗീസ് ദ്വിതീയൻ ബാവായും ഈ മുദ്ര കുറേക്കാലം ഉപയോഗിച്ചിരുന്നു. 1952 –ലെ കുപ്രസിദ്ധമായ വീരരാഘവയ്യരുടെ വിധിക്കു ശേഷം കൽക്കട്ടയിൽ നിന്നും അദ്ദേഹമയച്ച കമ്പിസന്ദേശത്തിലെ ഈ വാക്യമാണ് നിരാശാഗർത്തത്തിലായിരുന്ന മലങ്കര നസ്രാണികളെ ആവേശഭരിതരാക്കിയത്. അതിനും അനേകവർഷം മുമ്പ് ഈ വാക്യം കാതോലിക്കേറ്റിന്റെ ആപ്തവാക്യമാക്കിയത് പ. വാകത്താനത്തു ബാവായുടെ ദീർഘദർശനമായി കണക്കാക്കാം.

പ. വാകത്താനത്തു ബാവാ കാതോലിക്കേറ്റിനു നൽകിയ വ്യക്തിത്വ നിർവ്വചനങ്ങൾ അദ്ദേഹം സൃഷ്ടിച്ച സ്ഥാനചിഹ്നങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ചാൽ ലഭിക്കുന്ന ഫലങ്ങൾ താഴെപ്പറയുന്നവയാണ്:

1) പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു വ്യക്തിത്വം പൗരസ്ത്യകാതോലിക്കേറ്റിനുണ്ട്.

2) പൗരസ്ത്യ കാതോലിക്കാ സിംഹാസനം ശ്ലൈഹീക സിംഹാസനമാണ്.

3) പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്.

4) His Holiness എന്നും Moran Mar എന്നും സംബോധന ചെയ്യപ്പെടാനും ചുമന്ന മഷിയിൽ മുദ്ര കുത്തുവാനും അധികാരമുള്ള അത്യുന്നത മേലധികാരിയാണ്.

വ്യക്തിജീവിതത്തിൽ ലാളിത്യവും സ്ഥാനമോഹമില്ലായ്മയും ജീവിതാന്ത്യം വരെ കാത്ത പ. പിതാവ് ഈ ബഹുമതി ചിഹ്നങ്ങൾ തനിക്കല്ല കാതോലിക്കാ സ്ഥാപനത്തിന്റെ മഹത്വത്തിനാണ് രൂപപ്പെടുത്തിയതെന്ന് വ്യക്തമാണ്.

തന്റെ ചുരുങ്ങിയ ഭരണകാലത്തിനുള്ളിൽ കാതോലിക്കേറ്റിന് സ്വതന്ത്രവും അന്തസുറ്റതുമായ ഒരു വ്യക്തിത്വം ഉണ്ടാക്കുന്നതിന് ഇത്രയധികം സംഭാവന നൽകിയ പ. പിതാവ് കുറേക്കാലം കൂടി ജീവിച്ചിരുന്നുവെങ്കിൽ പൗരസ്ത്യ കാതോലിക്കേറ്റിന് കുറെക്കൂടി വ്യക്തമായ വ്യക്തിത്വം ലഭിക്കുമായിരുന്നു എന്നത് നിസ്സംശയമാണ്.

**ഭരണ പശ്ചാത്തലം**

മലങ്കരസഭയുടെ ചരിത്രത്തിലെ ഏറ്റവും പ്രക്ഷുബ്ധമായ രണ്ടു നൂറ്റാണ്ടുകളായിരുന്നു പതിനേഴും പത്തൊമ്പതും. ലത്തീൻ ഭരണവും കൂനൻ കുരിശു വിപ്ലവവും പാശ്ചാത്യ സുറിയാനി ബന്ധാരംഭവും എല്ലാം കൂടി പതിനേഴാം നൂറ്റാണ്ടിനെ പ്രശ്ന സങ്കീർണ്ണമാക്കിയെങ്കിൽ ബ്രിട്ടീഷ് മിഷനറിമാരും പ്രൊട്ടസ്റ്റന്റ് വിശ്വാസവും അന്ത്യോഖ്യൻ അവകാശവാദങ്ങളും പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങളുടെ അവതരണവുമെല്ലാം കൂടി പത്തൊമ്പതാം നൂറ്റാണ്ടിനെ കലാപകലുഷിതമാക്കി.

പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരസഭയുടെ ദുര്യോഗം ആരംഭിക്കുന്നത് 1815-ലാണ്. മലങ്കരപള്ളിയോഗത്തിന്റെ 1809-ലെ *കണ്ടനാടു പടിയോല* നിശ്ചയപ്രകാരം ആരംഭിച്ച കോട്ടയം സെമിനാരിയിൽ സഹായഹസ്തവുമായി എത്തിയ ബ്രിട്ടീഷ് മിഷനറിമാർ തുടക്കംമുതലെ തങ്ങളുടെ പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ നസ്രാണികളുടെ ഇടയിൽ പ്രചരിപ്പിക്കുവാനാണ് ശ്രമിച്ചത്. ബ്രിട്ടീഷ് സാമ്രാജ്യത്വവും കൊളോണിയലിസത്തിന്റെ മുഷ്ക്കും തലക്കു പിടിച്ച അപക്വമതികളായ ആംഗ്ലിക്കൻ മിഷനറിമാർ കോളനി ഭരണാധികാരികളുടെ സഹായത്തോടെ നടത്തിയ ഊർജ്ജിത പ്രവർത്തനങ്ങൾക്ക് ചെറിയൊരു വിഭാഗം അവസരവാദികളെ മാത്രമേ സ്വാധീനിക്കുവാൻ കഴിഞ്ഞുള്ളു.

എന്നാൽ വലിയ മാർ ദീവന്നാസ്യോസിന്റെ മരണത്തോടെ ആരംഭിച്ച അധികാര വടംവലി പകലോമറ്റം കുടുംബവാഴ്ചയുടെ പതനത്തിൽ കലാശിച്ചു. മെത്രാന്മാരെ തിരഞ്ഞെടുക്കുന്ന പാരമ്പര്യം, അധികാരം ജനായത്തമാക്കിയെങ്കിലും അധികാര വടംവലി രൂക്ഷമാക്കി. 1708 -ൽ മാർ ഗബ്രിയേലിന്റെ ആഗമനകാലം മുതൽ ഭരിക്കുന്ന മെത്രാനോട് വ്യക്തിപരമായി വിരോധമുള്ളവർ, ഇവിടെയെത്തുന്ന സുറിയാനി മെത്രാന്മാരുടെ പക്ഷം പിടിച്ച് അധികാരസ്ഥാനത്തെ ചോദ്യം ചെയ്യുന്ന പ്രവണത ആരംഭിച്ചു. പിന്നീടു വന്ന അന്ത്യോഖ്യൻ മെത്രാന്മാർ ഈ അവസരം മുതലെടുത്ത് തങ്ങളുടെ അധികാരം ഉറപ്പിക്കാനാണ് ശ്രമിച്ചത്. എന്നാൽ മാർത്തോമ്മാ മെത്രാന്മാരുടെ പ്രഭാവത്തിനും രാജകീയ പിന്തുണയ്ക്കും മുമ്പിൽ, പതിനെട്ടാം നൂറ്റാണ്ടു മുഴുവൻ ഈ പരിശ്രമം വിഫലമായി. നാമമാത്രമായി അന്ത്യോഖ്യാ പാത്രിയർക്കീസിനെ മേലധികാരിയായി അംഗീകരിച്ച 1686-ലെ ചെങ്ങന്നൂർ *മലങ്കര പള്ളിയോഗ* നിശ്ചയത്തിനപ്പുറം ഒരധികാരവും പാത്രിയർക്കീസിനു ലഭിച്ചില്ല.

എന്നാൽ പകലോമറ്റം തകരുകയും പാശ്ചാത്യ മിഷനറിമാർ ചുവടുറപ്പിക്കുകയും ചെയ്തതോടെ ഈ വ്യക്തിസ്പർദ്ധകൾക്ക് പുതിയ മാനം കൈ വന്നു. എങ്ങനെയും നസ്രാണികളെ പ്രൊട്ടസ്റ്റന്റാക്കാൻ ശ്രമിച്ചു

വന്ന മിഷനറിമാർ അസംതൃപ്ത വിഭാഗത്തിന് പ്രത്യക്ഷമായും പരോക്ഷമായും പിന്തുണ നൽകി. കടുത്ത യാഥാസ്ഥിതികനായ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമന്റെ കാലത്ത് ഈ അധികാര നിഷേധം മൂർദ്ധന്യത്തിലെത്തി. കൊളോണിയൽ അധികാരത്തിന്റെയും നാട്ടുരാജാക്കന്മാരുടെയും പിന്തുണയോടെ നടത്തിവന്ന പ്രൊട്ടസ്റ്റന്റുവൽക്കരണം തടഞ്ഞുനിർത്താൻ നസ്രാണികൾക്ക് ഒരു പിടിവള്ളി വേണ്ടിയിരുന്നു. ഇതിന്റെ ഫലമായി ബ്രിട്ടീഷ് സാമ്രാജ്യാധികാരത്തിനു വിധേയനല്ലാത്ത അന്ത്യോഖ്യാ പാത്രിയർക്കീസ് തങ്ങളുടെ മേലധികാരിയാണെന്ന് 1836-ൽ നസ്രാണികൾക്ക് അംഗീകരിക്കേണ്ടി വന്നു.

ഇക്കാലത്താണ് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ട സ്ഥാനമേറ്റു വന്നത്. തങ്ങളുടെ തികഞ്ഞ അനുഭാവിയായ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദരപുത്രന് മിഷനറിമാർ തുറന്ന പിന്തുണ നൽകി. സ്വാഭാവികമായും മറുപക്ഷം അന്നെത്തിയ അന്ത്യോഖ്യൻ മെത്രാൻ യൂയാക്കിം മാർ കൂറിലോസിനു വിധേയരായി. ഒരേസമയം രണ്ട് അധികാരസ്ഥാനങ്ങളുണ്ടാവുക എന്നതായിരുന്നു ഇതിന്റെ ഫലം. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കൂടി പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റു വന്നതോടെ അധികാരസ്ഥാനങ്ങൾ മൂന്നായി. മൂന്നു മെത്രാന്മാരും അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ പട്ടം കെട്ടപ്പെട്ടവരാകുകയും മൂന്നു പേരും അത് തങ്ങളുടെ അധികാരാവകാശവാദത്തിന് അവലംബമാക്കുകയും ചെയ്തതോടെ അന്ത്യോഖ്യാ പാത്രിയർക്കീസിന് യഥാർത്ഥത്തിലുള്ള അധികാരം മലങ്കരയിൽ കൈവന്നു എന്നു പറയാം.

വിവിധ അധികാര സ്ഥാനങ്ങളുടെ നിലനിൽപ്പ് മുതലാക്കിയത് പ്രാദേശിക തലത്തിലാണ്. കത്തനാർമാരും പള്ളി പ്രമാണികളും നിർബാധം തന്നിഷ്ടം നടത്തി. ചോദ്യം ചെയ്താൽ നിർബാധം കക്ഷി മാറുക എന്ന തന്ത്രം അവലംബിച്ചു. 1876 വരെ മാർ മാത്യൂസ് അത്താനാസ്യോസിന് രാജകീയ വിളംബരത്തിന്റെ പിൻബലമുണ്ടായിരുന്നെങ്കിലും ഇത്തരം അവസരവാദികളെ ഒരു പരിധിയിലധികം നിയന്ത്രിക്കാൻ അദ്ദേഹത്തിനായില്ല. തികഞ്ഞ അരാജകത്വമാണ് ഇതിന്റെ ഫലമായി പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലങ്കരയിലുണ്ടായത്.

1889 -ലെ റോയൽ കോടതി വിധി മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അധികാരം ഉറപ്പിച്ചെങ്കിലും അരാജകത്വത്തിന് കാര്യമായ കുറവൊന്നും വന്നില്ല. പ. പരുമല തിരുമേനിയുടെ വ്യക്തിപ്രഭാവത്തിന് തെക്കൻ ഇടവകകളെ ഒരു പരിധിവരെ മാത്രം നിയന്ത്രണത്തിൽ കൊണ്ടുവരാൻ സാധിച്ചു. വടക്കൻ ഇടവകകൾ ഒരു വിധത്തിലുള്ള കേന്ദ്രീകൃത ഭരണസംവിധാനത്തിനും കീഴ്‌വഴങ്ങുവാൻ തയ്യാറായിരുന്നില്ല. അരാജ

കത്വത്തിന്റെ കേന്ദ്രമായ അങ്കമാലിയിലാണ് പ. വാകത്താനത്തു ബാവാ തന്റെ ഭരണപരിശീലനം ആരംഭിക്കുന്നത്. കടവിൽ മാർ അത്താനാസ്യോസിന്റെ കാര്യദർശി എന്ന നിലയിൽ അങ്കമാലി ഭദ്രാസനത്തിലെ പള്ളികളിൽ അദ്ദേഹം നടത്തിയ പ്രവർത്തനങ്ങൾ പരിശോധിച്ചാൽ അന്നത്തെ അരാജകത്വത്തിന്റെ ഒരു ചിത്രം ലഭിക്കും.

1912-ൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ മുടക്കിനെ തുടർന്നുണ്ടായ സംഭവ വികാസങ്ങൾ അവസരവാദികളും അരാജകത്വവാദികളും പരമാവധി മുതലാക്കി. പാത്രിയർക്കീസ് സൃഷ്ടിച്ച സമാന്തര ഭരണ സംവിധാനം അതിനു സൗകര്യമൊരുക്കി. ഈ പശ്ചാത്തലത്തിലാണ് ഇടവക മെത്രാപ്പോലീത്താ എന്ന നിലയിൽ പ. വാകത്താനത്തു ബാവാ ഭരണം വഹിക്കേണ്ടി വന്നത്.

അന്നത്തെ ഇടവക ഭരണം താരതമ്യേന പ്രശ്നരഹിതമായ കോട്ടയം ഭദ്രാസനത്തിൽ പോലും സുഗമമല്ലായിരുന്നു. ആജീവനാന്തമുള്ള ഇടവകപ്പട്ടവും മാറാകൈസ്ഥാനവും ഏതാണ്ട് എല്ലാ പള്ളികളിലും തന്നെ പ്രശ്നങ്ങൾ സൃഷ്ടിച്ചിരുന്നു. ഏതു നടപടിയും *കക്ഷി മാറും* എന്ന ഭീഷണിക്കു മുമ്പിൽ നിഷ്പ്രഭമാകുന്ന അവസ്ഥ നിലനിന്നിരുന്നു. ഈ സാഹചര്യത്തിലും താരതമ്യേന സുഗമമായി ദീർഘമായ പതിനാറു വർഷം കോട്ടയം ഭദ്രാസനം ഭരിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ലൗകിക ഭരണം മലങ്കര മെത്രാപ്പോലീത്തായുടെ കൈയിലായിരുന്നതിനാൽ കാതോലിക്കാ എന്ന നിലയിൽ കാര്യമായ ഭരണനിർവ്വഹണം ഒന്നും വേണ്ടി വന്നില്ല.

കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ പ. പിതാവിന്റെ ഭരണം വിശകലനം ചെയ്യത്തക്കവിധമുള്ള രേഖകളൊന്നും ലഭ്യമായിട്ടില്ല എന്ന ദൗർഭാഗ്യകരമായ സാഹചര്യം നിലനിൽക്കെത്തന്നെ, പള്ളി സ്ഥാപനം, കൂദാശ, വൈദിക വിദ്യാഭ്യാസം, പട്ടംകൊട, സൈത്തു കൂദാശആത്മീയ നേതൃത്വം മുതലായ മെത്രാനടുത്ത കർമ്മങ്ങൾ ഭംഗിയായി നിർവ്വഹിച്ചതിനു രേഖകൾ ലഭ്യമാണ്. പൗരസ്ത്യ കാതോലിക്കാ എന്ന നിലയിൽ ഒരു മേല്പട്ടവാഴ്ച നടത്താൻ മാത്രമാണ് തന്റെ ഹ്രസ്വമായ ജീവിതകാലത്ത് സാധിച്ചത്.

**ഉപസംഹാരം**

ഉത്തമ ദയറാക്കാരനും, കാര്യപ്രാപ്തിയുള്ള ഭരണാധികാരിയും, തീക്ഷ്ണവാനായ പ്രാർത്ഥനാ മനുഷ്യനും എന്നതിലുപരി ദീർഘവീക്ഷണമുള്ള ഒരു മഹത് വ്യക്തിത്വമായിരുന്നു പ. വാകത്താനത്തു ബാവാ. അദ്ദേഹം മുൻകൈയെടുത്ത് ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങളും റോഡുകളും ഭാവികാലം മുമ്പിൽക്കണ്ടുകൊണ്ട് നടത്തിയ

പ്രയത്നങ്ങളാണെന്ന് ആരും സമ്മതിക്കും. അതുപോലെ തന്നെയാണ് കാതോലിക്കേറ്റിനു വ്യക്തിത്വമുണ്ടാക്കാനുള്ള അദ്ദേഹത്തിന്റെ ശ്രമങ്ങളും. പ. പരുമല തിരുമേനി വാകത്താനത്തു പള്ളിക്ക് 1897-നു കൊല്ലം 1073-ാമാണ്ട് വൃശ്ചികം 20-നു അയച്ച 68-ാം നമ്പർ കല്പനയിലെ സാക്ഷിപത്രം ഒരിക്കൽക്കൂടി ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനം അവസാനിപ്പിക്കാം. *...നമ്മുടെയും നിങ്ങളുടെയും വാത്സല്യമുള്ള ആളാകുന്ന ബഹു. നമ്മുടെ ഗീവറുഗീസു റമ്പാച്ചൻ ഇവിടെ നിങ്ങളോടുകൂടെ ഈ പള്ളിയിൽ താമസിക്കുന്നതാക കൊണ്ടു ആത്മസംബന്ധമായും പള്ളി സംബന്ധമായും ഉള്ള എല്ലാ കാര്യങ്ങളും വെടിപ്പായും യോഗ്യമായും നിങ്ങളിൽ നടന്നു കാണ്മാൻ ഇടവരുമെന്നും നാം വിശ്വസിക്കുന്നു...* ജഡപ്രകാരമല്ലെങ്കിലും ആത്മപ്രകാരം ഇന്നും നമ്മോടൊപ്പം വസിക്കുന്ന ഈ പ. പിതാവിന്റെ സഹവാസം മൂലം സഭയുടെ ആത്മീയവും ലൗകികവുമായ ക്രമീകരണം ഭംഗിയായി നടക്കുമെന്ന് നിശ്ചയമാണ്.

(*കാതോലിക്കേറ്റിന്റെ നിധി - സമാഹാരം - ഡിസംബർ, 2006*)

# 2

# മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ: കറുത്ത അദ്ധ്യായത്തിന്റെ പശ്ചാത്തലം

ചരിത്രം എഴുതപ്പെടേണ്ട ഒരു വ്യക്തിയാണ് മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ എന്നതിൽ രണ്ടുപക്ഷമില്ല. മലങ്കരസഭ യുടെ ഗതിമാറ്റിയ ഒരു പ്രതിസന്ധിയിൽ, ഒരു പക്ഷത്തിന്റെ നേതൃസ്ഥാനം വഹിച്ച മാത്തൻ മല്പാന്റെ പ്രവർത്തനങ്ങളെയും, അതിന്റെ അടിസ്ഥാന കാരണങ്ങളെയും, അവയുടെ തത്വശാസ്ത്രത്തെയും ഒരു നൂറ്റാണ്ടിനു ശേഷം വിശകലനം ചെയ്യുക എന്നത് ഏതാണ്ട് അപ്രായോഗികമായ ഒരു വസ്തുതയാണെന്നു ആദ്യമേ തന്നെ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

മാത്തൻ മല്പാന്റെ വ്യക്തിത്വ നിർധാരണം നേരിടുന്ന ഈ പ്രതിസ ന്ധിയുടെ കാരണം രേഖകളുടെ അഭാവമാണ്. മാത്തൻ മല്പാന്റെ പ്രവർ ത്തനങ്ങളെക്കുറിച്ച് ലഭ്യമായ രേഖകളെല്ലാം തന്നെ അദ്ദേഹത്തിന്റെ പ്രതി പക്ഷ സ്ഥാനത്തുള്ളവരുടേതാണ്. അതിനാൽ അവ തികച്ചും പക്ഷപാ തപരമായിരിക്കും എന്നതിൽ സംശയമില്ല. രേഖകൾ സൂക്ഷിക്കുന്നതിൽ പൊതുവെ നസ്രാണിക്കില്ലാത്ത ഔൽസുക്യം പ്രകടിപ്പിക്കുന്ന കോനാട്ടു കുടുംബത്തിലെ രേഖാസഞ്ചയം മാത്തൻ മല്പാന്റെ ഈ പ്രതിസന്ധി യിലെ പ്രവർത്തനങ്ങളെപ്പറ്റി നിശബ്ദത പുലർത്തുന്നു. ഒരു പക്ഷേ മനഃപൂർവ്വം മാത്തൻ മല്പാൻ തന്നെ അതുമായി ബന്ധപ്പെട്ട രേഖകൾ ഒഴിവാക്കിയതാവാനുള്ള സാദ്ധ്യത വളരെയധികമാണ്. സ്വന്തപക്ഷത്ത് അപൂർവമായി രചിക്കപ്പെട്ട ചരിത്രങ്ങളാകട്ടെ, പാത്രിയർക്കീസിന്റെയും *ശീമ ബാവാ*മാരുടെയും സ്തുതിഗീതികളാൽ നിറയ്ക്കപ്പെട്ടപ്പോൾ സ്ഥാപക നേതാവ് തമസ്ക്കരിക്കപ്പെട്ടു. ഈ പശ്ചാത്തലമാണ് മാത്തൻ മല്പാന്റെ വ്യക്തിത്വ വിശകലനം നേരിടുന്ന പ്രതിസന്ധി.

ഈ സാഹചര്യത്തിൽ മാത്തൻ മല്പാന്റെ വ്യക്തിത്വ നിർധാരണ ത്തിനുള്ള ഏക മാർഗ്ഗം ലഭ്യമായ വസ്തുതകളുടെയും പശ്ചാത്തല വിവ രണത്തിന്റെയും പ്രതിപക്ഷാരോപണങ്ങളുടെയും അടിസ്ഥാനത്തിൽ ഒരു സാങ്കൽപ്പിക സിദ്ധാന്തം രൂപപ്പെടുത്തിയെടുക്കുക എന്നതു മാത്രമാണ്. ആ രീതിയിലുള്ള ഒരു ശ്രമമാണ് ഇവിടെ നടത്തുന്നത്.

## മാത്തൻ മല്പാൻ

ആദ്യമായി മാത്തൻ മല്പാന്റെ പശ്ചാത്തലം പരിശോധിക്കാം. പരമ്പരാഗത മല്പാന്മാരായ കോനാട്ടു കുടുംബത്തിൽ ജനിച്ച്, സ്ഥാനന്യായേനെ *മലങ്കര മല്പാൻ* സ്ഥാനം കിട്ടിയ മാത്തൻ മല്പാൻ പാണ്ഡിത്യം കൊണ്ടും ആ സ്ഥാനത്തിനു യോഗ്യനായിരുന്നു. അത്യുജ്ജ്വല സുറിയാനി പാണ്ഡിത്യവും വടക്കും തെക്കുമുള്ള ബഹുശതം വൈദികരുടെ ഗുരുസ്ഥാനവും കൈമുതലായുണ്ടായിരുന്ന മാത്തൻ മല്പാൻ അക്കാലത്തെ നാട്ടുനടപ്പനുസരിച്ച് സാമാന്യം നല്ലൊരു ജന്മിയും നാട്ടുപ്രമാണിയുമായിരുന്നു. സമുദായത്തിലും പരക്കെ അംഗീകരിക്കപ്പെടുന്ന ഒരു സ്ഥാനം അദ്ദേഹത്തിനുണ്ടായിരുന്നു. പ്രതിപക്ഷാരോപണങ്ങൾ അദ്ദേഹത്തിന് എടുത്തുചാട്ടം, ദുർവാശി, ഇംഗ്ലീഷ് ഭാഷയിലെ അജ്ഞത എന്നിവയും സംഭാവന ചെയ്യുന്നുണ്ട്. ഈ ഘടകങ്ങളെല്ലാം തന്നെ മാത്തൻ മല്പാന്റെ വ്യക്തിത്വ വിശകലനത്തിൽ പ്രാധാന്യമർഹിക്കുന്നവയാണ്.

## കോനാട്ടു മല്പാന്മാർ

കോനാട്ടു മല്പാന്മാർ അന്നുവരെയുള്ള മലങ്കരസഭാ ചരിത്രത്തിലുടനീളം പ്രത്യക്ഷരാകുന്നത് പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളുടെ ആരാധകരായിട്ടാണ്. അവർക്ക് സഭാചരിത്രത്തെപ്പറ്റിയുള്ള അറിവും താൽപ്പര്യവും പരിമിതമായിരുന്നു എന്നും ചൂണ്ടിക്കാണിക്കപ്പെടുന്നു. ഈ സാഹചര്യത്തിൽ, പരമ്പരാഗതശൈലിയിൽ അഭ്യസനം നടത്തിയ കോനാട്ടു മല്പാൻ, പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളോടൊപ്പം *ശീമ ബാവാമാർ* പ്രചരിപ്പിച്ച വികലമായ സഭാശാസ്ത്ര വിജ്ഞാനീയത്തിന് അടിമപ്പെട്ടിരുന്നു എന്ന് ന്യായമായും സംശയിക്കാം. 18, 19 നൂറ്റാണ്ടുകളിൽ വീണ്ടും പട്ടമേറ്റ രണ്ടു കോനാട്ടു മല്പാന്മാരുടെ ചരിത്രം ഈ സംശയത്തിനു ബലം നൽകുന്നു. ചരിത്രത്തെക്കുറിച്ചുള്ള ഈ നിസംഗത അന്ത്യോഖ്യർ പ്രചരിപ്പിച്ച വികലമായ സഭാശാസ്ത്ര വിജ്ഞാനീയം വിശ്വസിക്കത്തക്കവിധം അവരെ സ്വാധീനിച്ചിരിക്കാൻ ഇടയുണ്ട്.

## കറുത്ത ദിനങ്ങളിലേക്ക്

മാത്തൻ മല്പാന്റെ വ്യക്തിത്വത്തിലെ തിളങ്ങുന്ന വശങ്ങളെ പ്രതിപാദിക്കാൻ ശ്രമിക്കുന്നില്ല. അവയെയെല്ലാം നിഷ്പ്രഭമാക്കി ചരിത്രത്താളുകളിൽ ഇടംപിടിച്ച കറുത്ത ചിത്രത്തിന്റെ കാരണങ്ങളെ വിശകലനം ചെയ്യാനാണ് ഇവിടെ ശ്രമിക്കുന്നത്. മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ ഒരു വശത്തും കൂട്ടുട്രസ്റ്റികളായ കോനാട്ടു മല്പാൻ, സി. ജെ. കുര്യൻ, അബ്ദുള്ളാ പാത്രിയർക്കീസ് എന്നിവർ മറുവശത്തുമായി നടന്ന മലങ്കര യുദ്ധമാണ് മാത്തൻ മല്പാന്

കറുത്ത ചിത്രം സമ്മാനിച്ചത്. ഈ മൂന്നുപേരുടെയും ലക്ഷ്യം ഒന്നായിരുന്നു. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ വീഴ്ത്തുക. പക്ഷേ ഈ ലക്ഷ്യത്തിനു പിന്നിൽ മൂന്നുപേർക്കും സ്വന്തം ഉദ്ദേശ്യങ്ങളും കാരണങ്ങളും ഉണ്ടായിരുന്നു. അവയെ വേർതിരിച്ചുകാണാൻ ഭൂരിഭാഗം ചരിത്രകാരന്മാരും ശ്രമിച്ചിട്ടില്ല. ഈ മൂവരിൽ ജനസ്വാധീനം ഉള്ള ഏക വ്യക്തി അദ്ദേഹമായിരുന്നു എന്നതാണ് മാത്തൻ മല്പാനിൽ ഇത്ര കരിപുരളാനുള്ള പ്രധാന കാരണം.

അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഉദ്ദേശ്യം പണവും അധികാരവുമായിരുന്നു. 1889-ലെ റോയൽ കോർട്ടുവിധി എന്ന കടമ്പയിൽ പത്രോസ് പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹം കാൽതട്ടി വീണു. പത്രോസ് പാത്രിയർക്കീസ് പല പ്രാവശ്യം ആവശ്യപ്പെട്ടിട്ടും ലൗകികാധികാരം അംഗീകരിച്ചു നിശ്ചയം ചെയ്യാൻ മാനേജിംഗ് കമ്മിറ്റി തയ്യാറായില്ല. ഈ പ്രതിസന്ധി മറികടക്കുവാനും, *ശേമ്യന്റെ* കണ്ണു മഞ്ഞളിപ്പിച്ച മലങ്കരയിലെ പള്ളിപ്പണം യഥേഷ്ടം കൈക്കലാക്കുവാനും മലങ്കര മെത്രാനെ ദുർബലപ്പെടുത്തേണ്ടത് പാത്രിയർക്കീസിന്റെ ആവശ്യമായിരുന്നു.

സി. ജെ. കുര്യനു മലങ്കരമെത്രാനെ ദുർബലപ്പെടുത്തേണ്ടതിന്റെ കാരണം മറ്റൊന്നായിരുന്നു. കോട്ടയത്ത് പഴയസെമിനാരിയുടെ സമീപവാസിയും, തിരുവിതാംകൂറിലെ പ്രമുഖ കുത്തകവ്യാപാരിയും, രാഷ്ട്രീയ ഉദ്യോഗസ്ഥവൃത്തങ്ങളിൽ ഉയർന്ന സ്വാധീനവുമുണ്ടായിരുന്ന സി. ജെ. കുര്യന് ആ പ്രമാണിത്വം സഭാരംഗങ്ങളിൽ ഉണ്ടാകണമെന്ന മോഹം ഉണ്ടായി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോട് ആവശ്യപ്പെടാൻ ധൈര്യപ്പെടാതിരുന്ന ഈ ആവശ്യം വകവെച്ചുകൊടുക്കുവാൻ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തയാറായില്ല. മുഖം രക്ഷിക്കാൻ മാർ ദീവന്നാസ്യോസിന്റെ പതനം സി. ജെ. കുര്യന് ഒരാവശ്യമായി വന്നു.

പക്ഷേ കോനാട്ടു മല്പാന്റെ ചിത്രം വ്യത്യസ്തമാണ്. മാന്യത വിലയ്ക്കു വാങ്ങേണ്ട ആവശ്യം അദ്ദേഹത്തിനുണ്ടായിരുന്നില്ല. മാത്തൻ മല്പാൻ ദ്രവ്യാഗ്രഹിയായിരുന്നു എന്ന് ആരും ആരോപണം ഉന്നയിച്ചിട്ടില്ല. സഹ മല്പാനും സഹ ഗ്രന്ഥകാരനുമായ മാർ ദീവന്നാസ്യോസിനോട് പാണ്ഡിത്യ സ്പർദ്ധ തോന്നത്തക്കവിധം സങ്കുചിത മനസ്ഥിതിക്കാരനായിരുന്നു കോനാട്ടു മല്പാൻ എന്നു ചിന്തിക്കുക പ്രയാസം. ചുരുക്കത്തിൽ മാത്തൻ മല്പാൻ പ്രതിപക്ഷത്തായതിന്റെ വ്യക്തമായ ഒരു കാരണം കണ്ടെത്താൻ നിലവിലുള്ള രേഖകൾ വെച്ച് സാദ്ധ്യമല്ല.

പാത്രിയർക്കീസിന്റെ ലൗകിക അധികാരവും അന്ത്യോഖ്യയുടെ മേൽക്കോയ്മയും ഉറപ്പിക്കുക എന്ന ഏക ലക്ഷ്യമാണ് ഇവർ മൂവരേയും

ഒന്നിപ്പിച്ചത് എന്ന വാദത്തിന് നിലനിൽപ്പില്ല. കാരണം കൂട്ടുട്രസ്റ്റികളായ കോനാട്ടു മല്പാനോ സി. ജെ. കുര്യനോ പാത്രിയർക്കീസിനു ഉടമ്പടി യൊന്നും കൊടുത്തില്ല. കോനാട്ടു മല്പാന്റെ സ്വന്തം പാമ്പാക്കുട പള്ളിയും ഉടമ്പടി കൊടുത്തതായി കാണുന്നില്ല.

**കാരണങ്ങൾ:** കോനാട്ടു മല്പാൻ പ്രതിപക്ഷത്തായതിനു പ്രധാന മായും രണ്ടു കാരണങ്ങളാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അവ,

1. മാത്തൻ മല്പാന്റെ ജാമാതാവ് പാലക്കാട്ട് യോഹന്നാൻ ശെമ്മാ ശൻ എം. ഡി. സ്കൂൾ വിദ്യാർത്ഥിയായി വന്നപ്പോൾ മറ്റു ശെമ്മാശന്മാ രോടൊപ്പം താമസിപ്പിക്കാതെ പ്രത്യേകം താമസിപ്പിക്കണമെന്ന മല്പാന്റെ അഭ്യർത്ഥന നിരസിച്ചു.

2. കൂട്ടു ട്രസ്റ്റികളുടെ കൈവശം ഇരിക്കേണ്ട സെമിനാരിയുടെ *ബസ് ഗാസ* (ഭണ്ഡാര) മുറിയുടെ താക്കോലുകൾ നൽകാൻ മാർ ദീവന്നാ സ്യോസ് ആറാമൻ വിസമ്മതിച്ചു.

ഇവയിൽ താക്കോൽ പ്രശ്നം ദീർഘമായ പരിചിന്തനം ആവശ്യമായ വിഷയമാണ്. അതിനാൽ അതിന്റെ പശ്ചാത്തലം ആദ്യം പരിഗണിക്കാം.

***മെത്രാന്മാരുടെ ഏകനായകത്വം:*** പത്തൊമ്പതാം നൂറ്റാണ്ടിലെ മല ങ്കരസഭാ രാഷ്ട്രീയത്തിൽ ഏറ്റവുമധികം ദുർവ്യാഖ്യാനം ചെയ്യപ്പെട്ട പദ പ്രയോഗമാണ് *മെത്രാന്മാരുടെ ഏകനായകത്വം*. മുളന്തുരുത്തി സുന്ന ഹദോസിലും സമകാലികമായ മറ്റു പല രേഖകളിലും ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന ഈ പരാമർശനത്തെ *ഒരു മെത്രാൻ മാത്രമുള്ള അവസ്ഥ* എന്നു പാത്രിയർക്കീസ് വ്യാഖ്യാനിക്കുകയും കൂടുതൽ മെത്രാ ന്മാരെ വാഴിക്കാനുള്ള തന്റെ ഉദ്യമത്തിനുള്ള പിൻതാങ്ങലായി വ്യാഖ്യാ നിക്കുകയും ചെയ്തു.

യഥാർത്ഥത്തിൽ *മെത്രാന്മാരുടെ ഏകനായകത്വം* എന്നത് ഏകാധി പത്യം എന്ന നിലയിലാണ് അന്ന് ഉപയോഗിച്ചത് എന്നതിനു വ്യക്തമായ തെളിവുണ്ട്. പാലക്കുന്നത്ത് മെത്രാൻ തന്റെ സുദീർഘമായ ഭരണകാ ലത്ത് മലങ്കരപള്ളിയോഗം വിളിച്ചുകൂട്ടുകയോ അഭിപ്രായമാരായുകയോ ചെയ്യാതെ സ്വേചരപ്രകാരം ഭരണം നടത്തുകയായിരുന്നു. പിൽക്കാലത്ത് അദ്ദേഹത്തിന്റെ ജനപ്രീതി കുറയാനും എതിർപ്പുകൾ ഫലപ്രദമാകാനു മുള്ള പ്രധാന കാരണവും ഇതായിരുന്നു. ഈ പശ്ചാത്തലത്തിലാണ് *മെത്രാന്മാരുടെ ഏകനായകത്വം* മലങ്കരസഭാ ഭരണ ചർച്ചയിൽ കടന്നു വന്നത്. എപ്പിസ്കോപ്പസിയും ജനാധിപത്യവും തമ്മിലുള്ള അധികാര വടംവലിയുടെ പശ്ചാത്തലത്തിൽ വേണം ഈ പരാമർശനത്തെയും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി രൂപീകരണത്തെയും കാണാൻ.

യാഥാസ്ഥിതിക എപ്പിസ്കോപ്പസിയുടെ വക്താക്കളായ റോമൻ കത്തോലിക്കാ സഭയുടെ 54 വർഷത്തെ ഭരണത്തിൽ നിന്നും മലങ്കര സഭയുടെ ജനാധിപത്യത്തിനു വലിയ പരുക്കൊന്നുമേൽക്കാതെ 1653-ൽ രക്ഷപെട്ടു. രസകരമായ വസ്തുത, മലങ്കരസഭയുടെ എപ്പിസ്കോപ്പൽ ഏകാധിപത്യ ചിന്താഗതി വളർന്നു വികസിച്ചത് അതിന്റെ കടുത്ത ശത്രുക്കളെന്നറിയപ്പെടുന്ന പ്രൊട്ടസ്റ്റന്റുകാരുമായുള്ള 19-ാം നൂറ്റാണ്ടിലെ സഹവാസം മൂലമാണ്. മലങ്കരസഭയെ പാശ്ചാത്യവൽക്കരിക്കാൻ വേണ്ടി ബ്രിട്ടീഷ് മിഷനറിമാർ പാലക്കുന്നത്തു മെത്രാനെ തങ്ങളുടെ രാഷ്ട്രീയ സ്വാധീനമുപയോഗിച്ചു വഴിവിട്ടു സഹായിച്ചു എന്നതിനേക്കാൾ, ഈ ഭരണം മറുചേരിയെ ഗാഢമായ അന്ത്യോഖ്യൻ സഹവാസത്തിലെത്തിച്ചു എന്നതാണ് മുഖ്യ പ്രശ്നം.

അന്ത്യോഖ്യൻ പാരമ്പര്യം പൂർണ്ണമായും എപ്പിസ്കോപ്പലാണ്. സഭാഭരണത്തിലും ഇടവകഭരണത്തിലും അവൈദികർക്ക് പ്രാധിനിത്യം നിഷേധിക്കുന്ന നിയമസംഹിതയാണ് അവർക്കുള്ളത്. പത്തൊമ്പതാം നൂറ്റാണ്ടായപ്പോഴേക്കും പൂർണ്ണമായും ജീർണ്ണാവസ്ഥയിലായ അന്ത്യോഖ്യൻ സഭാശാസ്ത്ര വിജ്ഞാനീയം സമ്പൂർണ്ണ മെത്രാൻ കേന്ദ്രീകൃതമായ ഭരണരീതിയാണ് പ്രചരിപ്പിച്ചത്. മലങ്കരയിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാരുടെ ധനമോഹം ഈ ആശയപ്രചാരണം കൂടുതൽ ശക്തമാക്കി. സ്വാഭാവികമായും മലങ്കരസഭയുടെ ചരിത്രപരമായ ജനാധിപത്യത്തിന് ഇതൊരു പ്രതിബന്ധമായി.

പാലക്കുന്നത്തു മെത്രാന്റെ ഭരണോത്തുംഗ കാലഘട്ടത്തിൽപോലും മലങ്കരപള്ളിയോഗം തങ്ങളുടെ അവകാശം പുനഃസ്ഥാപിക്കാൻ ശ്രമം നടത്തിയിരുന്നു. അന്നു വിജയിക്കാതെ പോയ ഈ യത്നം 1873-ലെ പരുമല, 1876-ലെ മുളന്തുരുത്തി സുന്നഹദോസുകളുടെ അസോസിയേഷൻ രൂപീകരണത്തോടെ വിജയത്തിലെത്തുമെന്ന് ജനനേതൃത്വം സ്വാഭാവികമായും പ്രതീക്ഷിച്ചിരിക്കാം.

പക്ഷേ ഇതു ക്ഷിപ്രസാദ്ധ്യമായ ഒന്നായിരുന്നില്ല. പാലക്കുന്നത്തു മെത്രാനെതിരായ സമരത്തിൽ ശക്തി സംഭരിക്കുന്നതിനു ക്ഷണിച്ചു വരുത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസ് അസോസിയേഷനെത്തന്നെ നിരോധിച്ചിട്ടാണ് മടങ്ങിയത്. വീണ്ടും അസോസിയേഷൻ പുനർജ്ജീവിപ്പിക്കപ്പെട്ടത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സാമർത്ഥ്യം മൂലം മാത്രമാണ്. ഇത് അസോസിയേഷന് അവകാശവാദം ഉന്നയിക്കുന്നതിന് ഒരു വിലങ്ങുതടിയായി. മാത്രമല്ല അസോസിയേഷന്റെ ആദ്യത്തെ ഒരു വ്യാഴവട്ടക്കാലത്തെ മുഖ്യജോലി കേസിനാവശ്യമായ പണം പിരിക്കുക എന്നതു മാത്രമായിരുന്നു. അക്കാര്യത്തിൽ പൂർണ്ണമായും നീതി പുലർ

ത്താനാവാതിരുന്നതും അസോസിയേഷന് അവകാശവാദം നടത്താനുള്ള അവസരത്തെ ദുർബലപ്പെടുത്തി.

ഇത് മറ്റൊരുവിധത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഏക നായകത്വത്തിലാണ് അവസാനിച്ചത്. കേസിൽ ഉൾപ്പെട്ട സ്വത്തുക്കൾ - സെമിനാരി, വട്ടിപ്പണം, അവയിൽ നിന്നുൽഭവിച്ച സ്വത്തുക്കൾ - കൂടാതെ പുതുതായി സമ്പാദിച്ച വസ്തുക്കൾ മെത്രാപ്പോലീത്തായുടെ സ്വന്തം ഭരണത്തിലാണ് ചെന്നുചേർന്നത്. 1889-ൽ സെമിനാരിക്കേസിലെ റോയൽ കോർട്ടു വിധിയോടെ കേസുകളുടെ പ്രധാനഭാരം അവസാനിച്ച് അസോസിയേഷൻ ഭരണക്രമീകരണ നടപടികളിലേക്കു തിരിഞ്ഞെങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമനോട് ഈ പൊതു സ്വത്തുക്കളെപ്പറ്റി ചോദ്യം ചെയ്യാൻ അസോസിയേഷന് സാദ്ധ്യമായിരുന്നില്ല. ഈ സാഹചര്യത്തിൽ നിശബ്ദത പാലിക്കുക മാത്രമായിരുന്നു അസോസിയേഷനു കരണീയം. സ്വാഭാവികമായും മുകളിൽ പറഞ്ഞ കൂട്ടുട്രസ്റ്റ് വസ്തുക്കളും ഇതോടെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മാത്രം ഭരണത്തിലായി.

**അസോസിയേഷൻ പിടിമുറുക്കുന്നു:** കേസുകളുടെ മുഖ്യഭാഗം അവസാനിച്ചപ്പോൾ മാനേജിംഗ് കമ്മിറ്റി ട്രസ്റ്റുമുതലുകളിൽ പിടിമുറുക്കാനൊരു ശ്രമം നടത്തി. 1892 വൃശ്ചികം 13-നു കൂടിയ മാനേജിംഗ് കമ്മിറ്റി പുതുതായി ആരംഭിക്കുന്ന എം.ഡി. സെമിനാരി സ്ക്കൂൾ തങ്ങളുടെ അധീനതയിലാക്കി. കൂടുതൽ ശ്രദ്ധേയമായ തീരുമാനങ്ങൾ പിറ്റേ വർഷം കൊല്ല വർഷം 1068-ന് 1893 മേടം 13-നു കോട്ടയത്തു സെമിനാരിയിൽ ചേർന്ന മാനേജിംഗ് കമ്മിറ്റിയുടെ 9 മുതൽ 12 വരെയുള്ള തീരുമാനങ്ങളാണ്. അവയുടെ സംഗ്രഹം താഴെ പറയുന്നവയാണ്.

- ട്രസ്റ്റു മുതൽ സമ്പാദിക്കുന്നതും *ഒഴിമുറി* വെയ്ക്കുന്നതും പാട്ടത്തിനു നൽകുന്നതും ട്രസ്റ്റികൾ മൂവരും ചേർന്ന രേഖയിന്മേലായിരിക്കണം.

- മുതൽപിടിക്കാരൻ പാട്ടം പിരിക്കുന്നതും മൂന്നു പേരുടെയും അനുവാദപ്രകാരമായിരിക്കണം.

- സെമിനാരിയിലെ നിത്യചെലവുകൾ ട്രസ്റ്റികളുടെ അനുവാദത്തോടെ നടത്തണം. മാസംതോറും ട്രസ്റ്റികളെ കണക്കു കേൾപ്പിക്കണം.

- വരവുകൾ ശേഖരിക്കുന്നതും അവ ചിലവു ചെയ്യുന്നതും അപ്രകാരമായിരിക്കണം.

- ട്രസ്റ്റികൾ തമ്മിൽ അഭിപ്രായഭേദം ഉണ്ടായാൽ ഭൂരിപക്ഷ തീരുമാനം പ്രാബല്യത്തിലിരിക്കും.

ഈ തീരുമാനം വ്യക്തമാക്കുന്നത് അന്ന് നടന്നുവന്നത് ഇതിനു വിപരീതമായിട്ടായിരുന്നു എന്നാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അന്ത്യകാലഘട്ടത്തിലും ഈ തീരുമാനത്തിനു വിപരീതമായിട്ടാണ് നടന്നിരുന്നത് എന്ന് രേഖകൾ സാക്ഷിക്കുന്നു. ചുരുക്കത്തിൽ അനുകൂലമായ മാനേജിംഗ് കമ്മിറ്റി തീരുമാനം ഉണ്ടായിട്ടും കൂട്ടുട്രസ്റ്റികൾക്ക് തങ്ങളുടെ അധികാരം നടത്താനായില്ല. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യക്തിപ്രഭാവത്തിന്റെ മുമ്പിൽ നിസഹായരായി നിന്ന കൂട്ടുട്രസ്റ്റികൾ തങ്ങൾക്കനുകൂലമായ കമ്മിറ്റി തീരുമാനം നടപ്പാക്കാൻ പിൻഗാമിയുടെ കാലം വരെ കാത്തിരുന്നതാവാം.

**പിൻതുടർച്ച:** പുലിക്കോട്ടിൽ മെത്രാന്റെ ഈ ഏകഹസ്ത ഭരണരീതിയാണ് മാർ ദീവന്നാസ്യോസ് ആറാമന് കൈമാറിക്കിട്ടിയത്. സ്വാഭാവികമായും അദ്ദേഹം മുൻഗാമിയുടെ നയങ്ങൾതന്നെ പിൻതുടർന്നു. കൂട്ടുട്രസ്റ്റികളാകട്ടെ, കാത്തിരുന്ന അവസരം കൈവന്ന നിലയിൽ ഭരണമാറ്റത്തോടെ തങ്ങളുടെ അവകാശം ഉന്നയിച്ചു. സ്വാഭാവികമായും മുൻപതിവനുസരിക്കുന്ന മെത്രാന് അത് അംഗീകരിക്കുക സാദ്ധ്യമായിരുന്നില്ല. ഇതാണ് *ബസ്ഗാസാ* മുറിയുടെ താക്കോൽ സംബന്ധിച്ച സംഘർഷത്തിലേക്ക് വഴിതെളിച്ചത്. 1932-ൽ ഭരണഘടനാ നിർമ്മാണ വേളയിൽ പണത്തിന്മേലുള്ള അധികാരം മെത്രാനോ ജനങ്ങൾക്കോ എന്ന് തർക്കമുണ്ടായി. ഭരണം മെത്രാന് എന്നഭിപ്രായമുള്ള മാർ ദീവന്നാസ്യോസ് ആറാമന്റെ *പൂർവികമായുള്ള അധികാരങ്ങളൊന്നും വിട്ടുകൊടുക്കുവാൻ മനസു വരുന്നില്ല* എന്ന അക്കാലത്തെ പരാമർശനം, പുലിക്കോട്ടിൽ മെത്രാന്റെ നയം തന്നെയാണ് അദ്ദേഹവും പിൻതുടർന്നതെന്ന് വ്യക്തമാക്കുന്നു.

ഈ സംഘർഷത്തിന്റെ പശ്ചാത്തലത്തിലാണ് 1910 ചിങ്ങം 15-ന് മാനേജിംഗ് കമ്മിറ്റി കൂടുന്നത്. ആ യോഗത്തിൽ പ്രസ്തുത വിഷയം ചർച്ചയ്ക്കു വരികയും 1892-ലെ തീരുമാനം തിരുത്തി താക്കോലുകൾ മെത്രാപ്പോലീത്താ തന്നെ സൂക്ഷിക്കാനും ട്രസ്റ്റികൾ തമ്മിൽ അഭിപ്രായഐക്യം ഇല്ലെങ്കിൽ മെത്രാൻ ട്രസ്റ്റിയുടെ അഭിപ്രായം നടപ്പിലാക്കാനും മാനേജിംഗ് കമ്മിറ്റി തീരുമാനിച്ചു.

കൂട്ടുട്രസ്റ്റികൾക്ക് കൂടുതൽ അധികാരങ്ങളൊന്നും നൽകാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഉദ്ദേശിച്ചിരുന്നില്ല എന്നതിന്റെ പ്രത്യക്ഷ തെളിവാണ് 1892 മുതൽ അദ്ദേഹത്തിന്റെ ദേഹവിയോഗം വരെയും സമ്പാദിച്ച മുതലുകളെല്ലാം മെത്രാപ്പോലീത്തൻ ട്രസ്റ്റായിരുന്നു എന്നത്.

**മുന്നറിവ്:** കൂട്ടുട്രസ്റ്റികൾ തമ്മിലുള്ള ഒരു സംഘർഷത്തിനുള്ള

സാദ്ധ്യത ചിലരെങ്കിലും മുമ്പുകൂട്ടി കണ്ടിരുന്നു. പുലിക്കോട്ടിൽ മെത്രാന്റെ പിൻഗാമിയായി കോനാട്ടു മല്പാൻ നിർദ്ദേശിച്ചത് ശാന്തനും ഉത്തമ ദയറായക്കാരനും സാധുവും ആരോടും എതിരുപറയാൻ കഴിവില്ലാത്തവനുമായ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയാണ്. ദുർബലനായ ഒരു മെത്രാന്റെ കാലത്ത് തങ്ങളുടെ അധികാരം അംഗീകരിപ്പിച്ചെടുക്കാമെന്ന് കോനാട്ടു മല്പാൻ സ്വപ്നം കണ്ടിരുന്നു. ഭരണം മെത്രാപ്പോലീത്തായുടെ കൈകളിലായിരിക്കണമെന്നു അഭിപ്രായമുള്ള പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, കർക്കശനും കുശാഗ്രബുദ്ധിയുമായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസു കത്തനാരെയാണ് പിൻഗാമിയായി നിർദ്ദേശിച്ചത്. അദ്ദേഹത്തെ വിജയിപ്പിക്കുവാൻ എല്ലാ ശ്രമവും മുൻഗാമി നടത്തുകയും ചെയ്തു. സഹ മല്പാനും സഹ ഗ്രന്ഥകർത്താവുമായ ഗീവർഗീസു കത്തനാരുടെ ശൈലി എന്തെന്ന് കോനാട്ടു മല്പാന് അറിവുള്ളതിനാലാവണം അവസാന നിമിഷം വരെ കൊച്ചുപറമ്പിൽ റമ്പാനു വേണ്ടി അദ്ദേഹം വാദിച്ചത്. മുടക്കിനു ശേഷം തങ്ങളുടെ ഭാഗത്തിന്റെ നേതാവായി ഉയർത്തിക്കാട്ടിയതും അദ്ദേഹത്തെയാണ്. തുറന്ന സംഘട്ടനത്തിലെത്തിയ അന്നും സ്വന്തം കക്ഷിക്ക് മാർ കൂറിലോസിൽ നിന്നും യാതൊരു സംഭാവനയും ലഭിച്ചിട്ടില്ല, ആരും പ്രതീക്ഷിച്ചുമില്ല. അത്തരമൊരു മലങ്കര മെത്രാപ്പോലീത്തായെയാണ് കൂട്ടു ട്രസ്റ്റികൾ പ്രതീക്ഷിച്ചത്.

**മാറുന്ന സമവാക്യങ്ങൾ:** 1892-ൽ ട്രസ്റ്റികൾക്കനുകൂലമായി തീരുമാനമെടുത്ത മാനേജിംഗ് കമ്മിറ്റി 1910-ൽ മറിച്ചു തീരുമാനിക്കാനുള്ള കാരണമെന്ത്? മുതൽ സൂക്ഷിക്കാത്ത *ബസ്ഗാസാ*യുടെ താക്കോലുകളുടെ അപ്രസക്തിയും *നവ മെത്രാനെക്കൊണ്ട് താക്കോൽ വെപ്പിച്ചു* എന്ന അപവാദം ഒഴിവാക്കലും എന്നതിനേക്കാൾ ഉപരി സാമൂഹികമായ ഒരു മാറ്റത്തിന്റെ ബഹിർസ്ഫുരണം കൂടെയാണ് ഈ തീരുമാനം.

1876-ൽ മാനേജിംഗ് കമ്മിറ്റി രൂപീകരിക്കുമ്പോൾ ഉണ്ടായിരുന്ന സാമൂഹിക ഘടനയല്ല 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ നസ്രാണികൾക്കുണ്ടായിരുന്നത്. അന്ന് ഭൂസ്വത്തും ജന്മിത്വവും കച്ചവടവുമായിരുന്നു സമൂഹത്തിൽ മാന്യത നിർണയിച്ചിരുന്നത്. ഈ വർഗ്ഗത്തിൽപ്പെട്ടയാളായിരുന്നു സി. ജെ. കുര്യൻ. എന്നാൽ പിന്നീട് നസ്രാണികളുടെ സാമൂഹിക ഘടനയ്ക്ക് മാറ്റംവന്നു. ആധുനിക വിദ്യാഭ്യാസ സമ്പാദനവും അതുവഴി ബൗദ്ധികമായ തൊഴിലിലും ഏർപ്പെട്ട ഒരു നവപ്രമാണിവർഗ്ഗം ഉയർന്നുവന്നു. അദ്ധ്യാപകർ, വക്കീലന്മാർ, സർക്കാർ ഉദ്യോഗസ്ഥർ തുടങ്ങിയ ഈ നവ മാന്യവർഗം സമൂഹത്തിൽ മേൽക്കൈ നേടി. മാനേജിംഗ് കമ്മിറ്റിയിലും ഇതു പ്രതിഫലിച്ചു. ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കുന്നുകുഴിയിൽ കുരുവിള എൻജിനീയർ, മഴുവഞ്ചേരിപ്പറമ്പത്ത് ചാക്കോ

സൂപ്രണ്ട്, കണ്ടത്തിൽ മാമ്മൻ മാപ്പിള, മൂക്കഞ്ചേരിൽ എം. പി. വർക്കി മുതലായവർ ഈ സമൂഹത്തിന്റെ പ്രതിനിധികളാണ്.

താക്കോൽ വിവാദത്തിന് പ്രാരംഭം കുറിച്ചത് സി. ജെ. കുര്യനാണ്. നാമമാത്രമായാണെങ്കിലും താക്കോൽ കൈയിൽ വച്ചിരുന്നതിനാൽ പ്രാമാണിത്വം കൈവരുന്നത് അദ്ദേഹത്തിനാണ്. സ്വന്തം വാസസ്ഥലവും സെമിനാരിയുമായുള്ള സാമീപ്യം ഈ പ്രമാണിത്വം ഉപയോഗിക്കാൻ അദ്ദേഹത്തിനു കൂടുതൽ സൗകര്യം നല്കും. കറുപ്പു-കഞ്ചാവ്-ചാരായ കുത്തകയുള്ള പഴയ തലമുറയിൽപ്പെട്ട ഒരു വൻകിട ജന്മിക്ക് അപ്രകാരമൊരു പ്രാമാണിത്വം വകവെച്ചുകൊടുക്കാൻ ഈ പുതിയ തലമുറ തയാറാവാതെ വരുന്നത് സ്വാഭാവികം. താക്കോൽ വിവാദത്തിൽ മാനേജിംഗ് കമ്മിറ്റിയുടെ നയംമാറ്റത്തിന് ഈ സാമൂഹിക പരിവർത്തനം ഒരു പ്രധാന കാരണമാണ്. താക്കോൽ വിവാദത്തെ മാത്തൻ മല്പാന്റെയും സി. ജെ. കുര്യന്റെയും വ്യക്തിപരമായ അഹംബോധം എന്നതിലപ്പുറം മാനേജിംഗ് കമ്മിറ്റി കണക്കാക്കിയില്ല.

**ജനപക്ഷം:** ഒരു വൈദികനും അതു വഴി എപ്പിസ്കോപ്പസിയുടെ ഭാഗവുമായ കോനാട്ടു മല്പാൻ എങ്ങനെ ജനപക്ഷ പ്രതിനിധിയായി എന്ന ചോദ്യം ന്യായമായും ഉന്നയിക്കാം. മലങ്കര പള്ളിയോഗത്തിൽ പൂർവികകാലം മുതൽ ഇടവകപള്ളികൾക്കായിരുന്നു പ്രാധിനിത്യം. അവയെ പ്രതിനിധീകരിക്കുന്നത് തിരഞ്ഞെടുക്കപ്പെടുന്ന കത്തനാരന്മാരും അവൈദികരും. മുളന്തുരുത്തി സുന്നഹദോസ് വൈദികരും അവൈദികരുമടങ്ങുന്ന മാനേജിംഗ് കമ്മിറ്റി രൂപീകരിച്ചപ്പോൾ ഇടവകപള്ളികളുടെ പ്രതിനിധികൾ എന്ന നിലയിലാണ് വൈദികർക്ക് അംഗത്വം നൽകിയത്. അന്ന് സഭയിൽ പ്രമുഖരായിരുന്ന കോനാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാൻ എന്നിവർ ആദ്യ മാനേജിംഗ് കമ്മിറ്റിയിൽ ഇല്ലായിരുന്നു. അവർ റമ്പാന്മാരായതിനാലാണ് അംഗത്വം നൽകാതിരുന്നതെന്ന് പ. പരുമല തിരുമേനി കോടതിയിൽ മൊഴി നൽകിയിട്ടുണ്ട്. കൂടാതെ ആദ്യ മാനേജിംഗ് കമ്മിറ്റിയിൽ ഉൾപ്പെട്ടിരുന്ന മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, കാരോട്ടുവീട്ടിൽ ശിമവോൻ കോറി എന്നിവർ പിന്നീട് മെത്രാന്മാരായതിനാൽ സ്വയം അംഗത്വം നഷ്ടപ്പെട്ടതായി കണക്കാക്കി പകരം ആളുകളെ നിയമിക്കുകയായിരുന്നു. ചുരുക്കത്തിൽ ഇടവകപള്ളികളെ പ്രതിനിധീകരിക്കുന്ന - അതുവഴി ജനപ്രതിനിധിയാകുന്ന - വൈദികർക്ക് മാത്രമാണ് സഭാഭരണത്തിൽ പങ്കാളിത്വമുണ്ടായിരുന്നത്. അതിനാലാണ് മാത്തൻ മല്പാൻ ജനപക്ഷത്ത് വരുന്നത്. പക്ഷേ താക്കോൽ വിവാദവുമായി ബന്ധപ്പെട്ട സംഭവങ്ങളിൽ ജനപക്ഷ പിന്തുണ ലഭിച്ചില്ല.

**തെക്കും വടക്കും:** അടുത്തതായി പരിഗണിക്കാനുള്ളത് 1084 കർക്കി

ടകം 26-നു നടന്ന മാർ ദീവന്നാസ്യോസ് ആറാമന്റെ സ്ഥാനാരോഹണ പ്രസംഗത്തിലെ *തെക്കും വടക്കും തമ്മിലുള്ള മത്സര*ത്തെക്കുറിച്ചുള്ള സൂചന ശ്രദ്ധേയമാണ്. മലങ്കരയിൽ തെക്കും വടക്കും തമ്മിൽ സാംസ്ക്കാരിക വ്യതിയാനം പൂർവകാലം മുതൽ ദൃശ്യമാകുന്നുണ്ട്. ഒരു പക്ഷേ ഇത് *മഹോദയപുരത്തു കുടിയിരിക്കും നസ്രാണിയും കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണിയും* തമ്മിലുള്ള വ്യതിയാനത്തിൽ നിന്നും ആരംഭിച്ചതാകാം. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷം തെക്കൻ ഇടവകകൾ സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുന്നതായി കാണുമ്പോൾ വടക്കൻ ഇടവകകളിൽ പലതുമാണ് റോമൻ കത്തോലിക്കാ വിശ്വാസത്തിലേക്കു പോയത്. പിന്നീടുള്ള കാലത്തും ഇതേ വ്യതിയാനം ദൃശ്യമാവുന്നുണ്ട്. പൊതുവെ തെക്കൻ ഇടവകകൾ, ഭരിക്കുന്ന നാട്ടുമെത്രാനോടൊപ്പം ഉറച്ചുനിൽക്കുമ്പോൾ *വെളുത്ത തൊലി* കാണുമ്പോൾ ചാഞ്ചാടുന്ന സ്വഭാവം വടക്കൻ ഇടവകകളിൽ ഈ നൂറ്റാണ്ടുകളിൽ ദൃശ്യമാകുന്നുണ്ട്. പാലക്കുന്നത്തു മെത്രാനും പുലിക്കോട്ടിൽ ദീവന്നാസ്യോസ് അഞ്ചാമനും തെക്കൻ പിന്തുണയുടെ ഗുണഫലം അനുഭവിച്ചറിഞ്ഞ വ്യക്തികളാണ്.

20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ ഈ വ്യതിയാനത്തിനു സാമൂഹികമായ ഒരു മാനം കൂടി കൈവന്നു. ആധുനിക വിദ്യാഭ്യാസ വിപ്ലവവും അതു വഴിയുണ്ടായ സാമൂഹിക പരിവർത്തനവും അനുഭവവേദ്യമായത് തെക്കൻ ഇടവകകളിലാണ്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മാനേജ്മെന്റിലുണ്ടായിരുന്ന നൂറ്റിപ്പത്തിലധികം സ്കൂളുകളിൽ ഒരു കൈയുടെ വിരലിലിൽ എണ്ണാവുന്നവ മാത്രമാണ് വിശാലമായ വടക്കൻ ഇടവകകളിൽ സ്ഥാപിക്കപ്പെട്ടത്. ഉന്നത വിദ്യാഭ്യാസത്തിനു നേരെ പുറംതിരിഞ്ഞു നിന്ന വടക്കൻ ഇടവകകളിലെ പരമ്പരാഗത പ്രമാണിവർഗ്ഗം സ്വാഭാവികമായും പിൻതള്ളപ്പെട്ടു. ഇത് ആശയപരമായി നവപ്രമാണിവർഗ്ഗത്തിനു മേൽക്കൈ നേടിക്കൊടുത്തു. മാർ ദീവന്നാസ്യോസ് ആറാമൻ സൂചിപ്പിച്ച മത്സരം ഈ ആശയസംഘട്ടനത്തിൽ നിന്നുളവായതാണ്. അതിനാലാണ് പഴയ തലമുറയെ പ്രതിനിധീകരിക്കുന്ന കൂട്ടുട്രസ്റ്റികൾക്ക് ജനപക്ഷ പിൻതുണ ലഭിക്കാതിരുന്നത്.

**മെത്രാനെ ഒതുക്കൽ:** 1085 ഇടവത്തിൽ ഇ. ജെ. ജോൺ അബ്ദുള്ളാ പാത്രിയർക്കീസിനയച്ച തുറന്ന കത്തിൽ കോനാട്ടു മല്പാൻ, മാർ ദീവന്നാസ്യോസ് ആറാമന്റെ തിരഞ്ഞെടുപ്പിനെയും സ്ഥാനാരോഹണത്തെയും പ്രത്യക്ഷത്തിൽ അനുകൂലിച്ചെങ്കിലും അദ്ദേഹത്തിന്റെ പൂർവവിരോധിയാണ് എന്ന് ആരോപണം ഉന്നയിക്കുന്നുണ്ട്. യുക്തിഭദ്രമായ ഒരു കാരണവും ആരും ഇതിനു ചൂണ്ടിക്കാണിക്കുന്നില്ല. ഒരു മല്പാന് സമശീർഷനായ മറ്റൊരു മല്പാനോടു തോന്നുന്ന അസൂയയല്ല ഇത്.

കാരണം, ആത്മീയ കാര്യങ്ങളിൽ പോലും ഉൽപ്പതിഷ്ണുത്വം പുലർത്തിയിരുന്ന വ്യക്തിയായിരുന്നു മാത്തൻ മല്പാൻ. പിൽക്കാലത്ത് കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസിനു സംഭവിച്ചതുപോലെ സതീർത്ഥ്യൻ മേൽസ്ഥാനത്തു വന്നതിലെ അസൂയയുമായിരുന്നില്ല. വിവാഹിതനായിരുന്ന മാത്തൻ മല്പാന് മലങ്കരമെത്രാൻ സ്ഥാനം സ്വപ്നം കാണാൻ കഴിയുകയില്ലായിരുന്നു. ഈ സംഘർഷത്തിനു ഒരു കാരണം കണ്ടെത്തുവാൻ ഇവിടെ മനഃശാസ്ത്രപരമായ ഒരു സമീപനം ആവശ്യമാണ്.

**പാലക്കാട്ട് ശെമ്മാശൻ:** ഇവിടെയാണ് മുകളിൽ പറഞ്ഞ പാലക്കാട്ട് ശെമ്മാശന്റെ സെമിനാരി വാസവുമായി ബന്ധപ്പെട്ട പ്രശ്നം പരിഗണിക്കേണ്ടത്. മാത്തൻ മല്പാന്റെ ജാമാതാവായ പാലക്കാട് ജോൺ ശെമ്മാശൻ എം.ഡി. സെമിനാരിയിൽ വിദ്യാർത്ഥിയായി എത്തിയപ്പോൾ മറ്റു വിദ്യാർത്ഥികൾക്കൊപ്പം താമസിപ്പിക്കാതെ പ്രിൻസിപ്പാളിനൊപ്പം താമസിപ്പിക്കണമെന്ന് മല്പാൻ ആവശ്യപ്പെട്ടു. അപേക്ഷ നിരസിക്കപ്പെട്ടു എന്നു മാത്രമല്ല വട്ടശ്ശേരിൽ മല്പാനും ഈ വിഷയത്തിൽ അനുകൂല നിലപാടല്ല കൈക്കൊണ്ടത്. ഇതാണ് മാത്തൻ മല്പാന് വട്ടശ്ശേരിൽ മല്പാനോടു വിരോധം തോന്നാനുണ്ടായ കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നത്.

ഇപ്രകാരം ഒരാവശ്യം ഉന്നയിക്കുന്നതിന് മാത്തൻ മല്പാന് പ്രത്യേകിച്ചു വല്ല കാരണവും ഉണ്ടായിരുന്നോ? അതോ താൻപോരിമ കാണിക്കാൻ ജാമാതാവിന് പ്രത്യേക പദവി ആവശ്യപ്പെട്ടതാണോ? ആരും അന്വേഷിക്കാത്തതും ഉത്തരം കിട്ടാത്തതുമായ ഒരു ചോദ്യമാണ്. പ്രത്യേക സാഹചര്യത്തിലാണ് ഇപ്രകാരം ആവശ്യപ്പെട്ടതെങ്കിൽ മല്പാന്റെ വിരോധത്തിന് അടിസ്ഥാനമുണ്ട്. കാരണം അത്തരം മഹാമനസ്ക്കത മല്പാൻ മുമ്പ് കാണിച്ചിട്ടുണ്ട്. ഉദാഹരണത്തിന് പഴയസെമിനാരി വിദ്യാഭ്യാസത്തിനെത്തിയ കാരുചിറ ഗീവർഗീസ് ശെമ്മാശന് (പിന്നീട് പ. വാകത്താനത്തു ബാവാ) ആരോഗ്യപ്രശ്നം മൂലം സെമിനാരിയിൽ താമസം അസാദ്ധ്യമായി. ഇക്കാലത്ത് കോനാട്ടു മല്പാൻ, താൻ കോട്ടയം ചുങ്കത്ത് വാടകയ്ക്കെടുത്ത വീട്ടിൽ ശെമ്മാശന് താമസസൗകര്യം നൽകി പഠനം നടത്താൻ സാഹചര്യമൊരുക്കി. പരിമിതങ്ങളായ സൗകര്യങ്ങളുണ്ടായിരുന്ന എം.ഡി. സെമിനാരിയിൽ താമസിക്കാൻ അത്തരം പ്രത്യേക സാഹചര്യം വല്ലതും പാലക്കാട്ട് ശെമ്മാശന് ഉണ്ടായിരുന്നോ എന്നറിയാൻ ഇന്നു മാർഗ്ഗമൊന്നുമില്ല. കാരണമെന്തായാലും നിരസിക്കപ്പെട്ട അപേക്ഷയേക്കാൾ നിരസിച്ച വ്യക്തിക്കാണ് ഇവിടെ പ്രസക്തി. മലങ്കര മല്പാനും സമുദായ പ്രമുഖനും കത്തനാർ ട്രസ്റ്റിയുമായ കോനാട്ടു മല്പാന്റെ അഭ്യർത്ഥന നിരസിച്ചത് അന്ന് എം.ഡി. സ്കൂൾ പ്രിൻസിപ്പാളായിരുന്ന പിന്നീട് റീത്തുസ്ഥാപകനായ ഫാ. പി. റ്റി. ഗീവർഗീസെന്ന പണിക്കരു കത്തനാരായിരുന്നു.

സഭയുടെ ചിലവിൽ സഭയ്ക്കുവേണ്ടി പഠിച്ച് സഭാസേവനത്തിനിറങ്ങിയ ഫാ. പി. റ്റി. ഗീവർഗീസ്, വട്ടശ്ശേരിൽ മല്പാന്റെ വാത്സല്യഭാജനമായിരുന്നു. പ്രഗൽഭനും ബുദ്ധിമാനുമായിരുന്ന പണിക്കരു കത്തനാരെ വട്ടശ്ശേരിൽ മല്പാൻ വഴിവിട്ടു സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു എന്നതു വാസ്തവമാണ്. ഈ പ്രോത്സാഹനത്തിൽ മറ്റുള്ളവർക്ക് മുറിവേൽക്കുന്നതുപോലും മല്പാൻ പരിഗണിച്ചില്ല. അതിന്റെ ഭാഗമായാണ് കെ. സി. മാമ്മൻ മാപ്പിളയെ തരംതാഴ്ത്തി, പണിക്കരു ശെമ്മാശനെ എം.ഡി. സെമിനാരി പ്രിൻസിപ്പലായി നിയമിച്ചത്. പണിക്കരു കത്തനാർക്ക്, വട്ടശ്ശേരിൽ മല്പാന്റെ മേൽ അമിത സ്വാധീനവുമുണ്ടായിരുന്നു.

വട്ടശ്ശേരിൽ മല്പാന്റെ കാഴ്ചപ്പാടിൽ, മുഴുവൻ സമയവും ജീവിതവും സഭയ്ക്കായി സമർപ്പിച്ച സന്യാസി വൈദികരുടെ ഒരു ഗണം ഉണ്ടായി വരികയും സഭയുടെയും സഭാസ്വത്തുക്കളുടെയും ഭരണം അവരുടെ കൈകളിലായിരിക്കുകയും ചെയ്യുന്ന ഒരു ഭരണസംവിധാനമായിരുന്നു വിഭാവനം ചെയ്തിരുന്നത്. അതിന്റെ ആദ്യപടിയായിരുന്നു പണിക്കർ കത്തനാർ. ആ ആശയത്തിന്റെ വളർച്ചയായിരുന്നു ബഥനിക്കു പിന്നീടു നൽകിയ പ്രോത്സാഹനം. കെട്ടുറപ്പുള്ള സന്യാസ സംഘങ്ങളും വൈദികഗണവും വളർച്ച നൽകിയ റോമൻ കത്തോലിക്കാ സഭ, ദൃശ്യമാതൃകയായി അദ്ദേഹത്തിന്റെ മുമ്പിലുണ്ടായിരുന്നു.

മലങ്കരയിൽ ഇടക്കാലത്ത് നടന്നുവന്നിരുന്ന *മെത്രാന്മാരുടെ ഏകനായകത്വം* എന്ന ഭരണ സംവിധാനത്തിന് താത്വിക അടിത്തറ നൽകിയപ്പോൾ അത് എപ്പിസ്കോപ്പസിയായി നിർവചിക്കേണ്ടി വന്നു. 1876-നു ശേഷം മലങ്കരയിൽ പ്രബലമായ അന്തോഖ്യൻ സഭാശാസ്ത്രവും എപ്പിസ്കോപ്പസിക്കു പിൻബലം നൽകി. അത്തരമൊരു എപ്പിസ്കോപ്പൽ സംവിധാനം നിലനിർത്തുവാൻ മുകളിൽ പറഞ്ഞ സന്യാസ വൈദികസംഘം അത്യന്താപേക്ഷിതമാണ്. വ്യക്തിതാൽപര്യത്തോടൊപ്പം പണിക്കർ കത്തനാർക്ക് പ്രാധാന്യം നൽകാൻ ഈ വസ്തുതയും വട്ടശ്ശേരിൽ മല്പാന് പ്രേരകമായിരിക്കാം.

പക്ഷേ പണിക്കരു കത്തനാരുടെ വളർച്ച മാത്തൻ മല്പാന് വിപരീതമായ ഫലമാണുണ്ടാക്കിയത്. മുകളിൽ പറഞ്ഞ ജനപക്ഷ പ്രതിനിധിയായ - വിവാഹിത ഇടവകപ്പട്ടക്കാരനും, തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധിയുമായ - മാത്തൻ മല്പാനെ സംബന്ധിച്ചിടത്തോളം പെട്ടന്നവതരിച്ച ചെറുപ്പക്കാരനായ പണിക്കരു കത്തനാർ അധികാരം നടത്തുന്നത് ഉൾക്കൊള്ളാനാവാത്ത ഒരു സംഗതിയായിരുന്നു. അതിനാൽ ജാമാതാവിന്റെ താമസ സൗകര്യ നിഷേധനം ഈ പുതിയ തലമുറ വൈദികരും മുൻപറഞ്ഞ ജനപക്ഷ വൈദികരും തമ്മിൽ വളർന്നുവന്ന അധികാര സംഘർഷ

ത്തിലെ ഒരു അഭിമാനപ്രശ്നമായി മാറി. അതിലെ പരാജയം തീർച്ച യായും കോനാട്ടു മല്പാനെ വേദനിപ്പിച്ചിരിക്കും. ചരിത്രകാരന്മാർ ചൂണ്ടി ക്കാട്ടുന്ന മുൻകോപവും പിടിവാശിയും മാത്തൻ മല്പാനുണ്ടെങ്കിൽ തീർ ച്ചയായും ഈ വേദന കോപമായും വൈരാഗ്യമായും പിന്നീട് മാറും. ഈ വാശി സ്വാഭാവികമായും ചെന്നെത്തുന്നത് പണിക്കരു കത്തനാ രെയും അതു വഴി പുതിയ തലമുറ വൈദികരെയും വളർത്തുകയും പിൻതാങ്ങുകയും ചെയ്യുന്ന വട്ടശ്ശേരിൽ മല്പാനിലും.

ഇ. ജെ. ജോൺ വക്കീൽ 1910–ൽ അബ്ദുള്ളാ പാത്രിയർക്കീസിന യച്ച തുറന്ന കത്തിൽ മല്പാന് മാർ ദീവന്നാസ്യോസ് ആറാമനോട് മുൻ വിരോധമുണ്ടായിരുന്നു എന്ന് വ്യക്തമാക്കുന്നുണ്ട്. വട്ടിപ്പണക്കേസിലെ ജില്ലാക്കോടതി വിധിയും ഇത് ശരിവയ്ക്കുന്നുണ്ട്. മാർ ദീവന്നാസ്യോസ് ആറാമന്റെ സ്ഥാനാരോഹണ സമയത്തൊന്നും ഇപ്രകാരം ഒരു സൂച നയും മല്പാന്റെ പെരുമാറ്റത്തിൽ കാണുന്നില്ല. ഇതിൽനിന്നും അനുമാ നിക്കാവുന്നത്, പണിക്കരു കത്തനാരുമായുള്ള യുദ്ധത്തിൽ ഉണ്ടായ അഭി മാനഭംഗം താക്കോൽ പ്രശ്നത്തിലൂടെ പരിഹരിക്കാമെന്നു മാത്തൻ മല്പാൻ കരുതി. പക്ഷേ അതിൽ പരാജയപ്പെട്ടതോടെ മെത്രാനെ *ഒന്ന് ഒതുക്കുക* എന്നത് മല്പാന്റെ അഭിമാനപ്രശ്നമായി.

**മെത്രാൻപക്ഷം:** താക്കോൽ വിവാദത്തിൽ കൂട്ടു ട്രസ്റ്റിമാർ പരാജയ പ്പെട്ടെങ്കിലും ആ പ്രശ്നത്തിൽ മലങ്കര മെത്രാപ്പോലീത്തായോടൊപ്പം നിന്ന ജനപ്രതിനിധികൾ ആശയപരമായി എപ്പിസ്കോപ്പസിക്ക് അനു കൂലമായിരുന്നില്ല. താക്കോൽ എന്ന അവകാശവാദം കൂടുതൽ താത്വിക തലങ്ങളിലേയ്ക്കു കടന്ന് എപ്പിസ്കോപ്പസിയും ജനപക്ഷവുമായുള്ള ആശയസംഘർഷമായി അവതരിപ്പിക്കാൻ സാധിച്ചിരുന്നെങ്കിൽ തീർച്ച യായും മാത്തൻ മല്പാന് പിന്തുണ ലഭിച്ചേനെ.

ഇത് അടിസ്ഥാനരഹിതമായ ഒരു വാദമല്ല. 1932–ൽ ഭരണഘടനാ നിർ മ്മാണ കമ്മിറ്റിയിലെ ജനപക്ഷ അംഗങ്ങൾ എപ്പിസ്കോപ്പസിക്കെതിരായി ആഞ്ഞടിക്കുന്നുണ്ട്. ഇടക്കാലത്ത് സഭാഭരണത്തിൽ ചില റോമൻ കത്തോലിക്കാ ആശയഗതികൾ കടന്നുകൂടിയെന്നും അതിന്റെ പരിണിത ഫലമാണ് ഇപ്പോൾ മറുപക്ഷം ആവശ്യപ്പെടുന്ന സമ്പൂർണ്ണ എപ്പിസ്കോ പ്പൽ ഭരണമെന്നും അവർ പ്രസിദ്ധീകരിച്ച നക്കൽ ഭരണഘടനയുടെ ആമുഖത്തിൽ തുറന്നടിച്ചു. പരോക്ഷമായി അവർ വിരൽ ചൂണ്ടുന്നത് പണിക്കരു കത്തനാരുടെ നേരെയാണെന്നു വരികൾക്കിടയിൽ വായിച്ചാൽ മനസ്സിലാകും. ഈ ഭരണഘടനാ നിർമ്മാണ കമ്മിറ്റി അംഗങ്ങളെല്ലാം മാർ ദീവന്നാസ്യോസിന്റെ പക്ഷത്ത് ഉറച്ചു നിൽക്കുന്നവരാണെന്ന വസ്തുത മല്പാൻ – മെത്രാൻ സംഘർഷത്തിനു കാരണമായ താത്വിക പ്രശ്നത്തിൽ (എപ്പിസ്കോപ്പസി) മെത്രാൻ പക്ഷത്തുള്ളവരിലും

ഭൂരിഭാഗവും മല്പാന്റെ ആദർശം വെച്ചു പുലർത്തുന്നവരായിരുന്നു എന്നാണ് കാണിക്കുന്നത്.

താക്കോൽ പ്രശ്നത്തെ കൂട്ടുട്രസ്റ്റിമാരുടെ ഒരു പ്രാമാണിത്വ ത്വര മാത്രമായാണ് മാനേജിംഗ് കമ്മിറ്റി കണ്ടത്. മുമ്പോട്ടുള്ള സമരത്തിൽ സ്വാതന്ത്ര്യത്തിനും സ്വയംഭരണത്തിനും വേണ്ടി നിലകൊണ്ട മെത്രാനോടൊപ്പം നിൽക്കുവാനേ പുത്തൻ പ്രമാണിവർഗ്ഗമായ ആധുനിക വിദ്യാഭ്യാസം നേടിയ തലമുറയ്ക്കു സാദ്ധ്യമായിരുന്നുള്ളു. പ്രത്യേകിച്ചും ദേശീയപ്രസ്ഥാനം ഇന്ത്യയിൽ വളർന്നുവന്ന ആ കാലഘട്ടത്തിൽ.

**വഴിതെറ്റിയ മാർഗ്ഗം:** ഈ സാഹചര്യത്തിൽ തിരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റി എന്ന നിലയിലുള്ള തന്റെ അവകാശസംരക്ഷണത്തിനായി മാത്തൻ മല്പാന്റെ സമരം മാനേജിംഗ് കമ്മിറ്റിയിൽ ഒതുക്കി നിർത്തിയിരുന്നെങ്കിൽ തീർച്ചയായും മല്പാൻ ഭാഗികമായി വിജയിച്ചേനേ. പൂർണ്ണമായ ഒരു വിജയം ഇരുപക്ഷത്തിനും അന്നു ലഭിക്കുമായിരുന്നില്ല. വ്യവസ്ഥാപിത മാർഗ്ഗത്തിൽ പോയിരുന്നെങ്കിൽ അവസാനം എപ്പിസ്കോപ്പസിയും ജനപക്ഷവും ഒരു ഒത്തുതീർപ്പിലെത്തിച്ചേരുമായിരുന്നു. 1934-ൽ ഭരണഘടന പാസാക്കിയപ്പോൾ സംഭവിച്ചത് അതാണ്.

**അവിശുദ്ധ കൂട്ടുകെട്ട്:** പക്ഷേ ഇവിടെ മാത്തൻ മല്പാനു പിഴച്ചു. പിഴച്ചത് മെത്രാനെ ഒതുക്കുവാൻ അനുവർത്തിച്ച മാർഗ്ഗവും അതിനു ലഭിച്ച കൂട്ടുകെട്ടുമായിരുന്നു. മെത്രാനെതിരായി അബ്ദുള്ളാ പാത്രിയർക്കീസ്, മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരാണ് കൂട്ടുകെട്ടുണ്ടാക്കിയത്. സി. ജെ. കുര്യന് സമ്പത്തും അതു വഴി വിലയ്ക്കു വാങ്ങിയ കായികശക്തിയും ഉന്നതങ്ങളിലുള്ള സ്വാധീനവുമായിരുന്നു കൈമുതൽ. അബ്ദുള്ളയ്ക്കാകട്ടെ *ശീമ ബാവ* എന്ന പരിവേഷം മാത്രവും. ജനസ്വാധീനം വടക്കൻ ദിക്കുകളിലെങ്കിലും ഉറപ്പാക്കാൻ കഴിഞ്ഞത് മാത്തൻ മല്പാന് മാത്രമാണ്. വടക്കുള്ള വൈദികരിൽ ഭൂരിഭാഗവും തന്റെ ശിഷ്യരാണെന്നും അവർ തന്നോടൊപ്പം നിൽക്കുമെന്നുമുള്ള അവകാശവാദം ഭാഗികമായെങ്കിലും പൂർത്തീകരിക്കാനും അദ്ദേഹത്തിനു സാധിച്ചു.

*ബാവാ കക്ഷി*യുടെ ആരംഭകാലത്ത് ഇവർ മൂവർ കഴിഞ്ഞാൽ രണ്ടാം നിര നേതൃത്വം എന്നൊന്നുണ്ടായിരുന്നില്ല. മൂന്നാംനിരയാകട്ടെ ദയനീയ വേഷങ്ങളും. *മാറാകൈസ്ഥാനം* ഉറപ്പാക്കാനും കണക്കു കേൾപ്പിക്കാതിരിക്കാനും പാത്രിയർക്കീസിനോടൊട്ടിനിന്ന ചില പ്രമാണിമാരും ഒരേ ഇടവകയിലെ പട്ടക്കാർ തമ്മിലുള്ള മൽസരത്തിൽ വിജയിക്കാൻ കൂറുമാറിയവരുമൊഴികെ പാത്രിയർക്കീസിന്റെ *ബാവാ* പരിവേഷത്തിൽ മയങ്ങിയവരും പിരാക്കും ശാപവും ഭയന്നവരും മാത്രമായിരുന്നു ആ കക്ഷിയിലുണ്ടായിരുന്നത്. പാത്രിയർക്കീസ് നാടുവിട്ടതോടെ ഇതിൽ രണ്ടാ

മത്തെ കൂട്ടരുടെ മയക്കം മാറുകയും അവരിൽ ആധുനിക വിദ്യാഭ്യാസം ലഭിച്ചവർ മെത്രാൻ കക്ഷിയിലേക്കു മടങ്ങുകയും ചെയ്തതോടെ ബാവാ കക്ഷിയുടെ ജനസ്വാധീനം കോനാട്ടു മല്പാനിൽ മാത്രമൊതുങ്ങിയതായി അക്കാലത്തെ ചില റിപ്പോർട്ടുകളിൽ കാണുന്നു.

പിന്നീട് രണ്ടാംനിര നേതാക്കളായി വന്ന് ഒന്നാം നിരയിലേയ്ക്കു ഉയർന്നുവന്നവർ ആദ്യ നേതാക്കളുടെ *ചെരുപ്പിന്റെ വാറ് കുനിഞ്ഞഴിക്കുവാൻ പോലും* യോഗ്യതയില്ലാത്തവരായിരുന്നു. ചുമന്ന കുപ്പായ കാംക്ഷികളുടെ ഈ നിര വേദി കൈയടക്കിയതോടെ മല്പാൻ പിന്തള്ളപ്പെടുകയും സമരത്തിന്റെ സ്വഭാവം മാറുകയും ചെയ്തു. പക്ഷേ അപ്പോഴേയ്ക്കും മാർ ദീവന്നാസ്യോസ് വിജയക്കൊടി നാട്ടുകയും മല്പാൻ സ്വന്തം കക്ഷിയാൽ പരിത്യജിക്കപ്പെടുകയും ചെയ്തിരുന്നു.

മറുവശത്ത് അൽമായ–വൈദിക നേതാക്കളുടെ വലിയൊരു നിര മാർ ദീവന്നാസ്യോസിനോടൊപ്പം എപ്പോഴും നിലയുറപ്പിച്ചു. മെത്രാനോട് ആശയ വൈരുദ്ധ്യം മാത്രമല്ല, വ്യക്തിവിരോധം പോലുമുണ്ടായിരുന്നവർ അദ്ദേഹത്തിനു വേണ്ടി അരയും തലയും മുറുക്കി രംഗത്തിറങ്ങി. കെ. സി. മാമ്മൻ മാപ്പിള തന്നെ ഏറ്റവും നല്ല ഉദാഹരണം. മുമ്പു പറഞ്ഞ നവ പ്രമാണിവർഗത്തിനും വൈദികഗണത്തിനും മാർ ദീവന്നാസ്യോസ് പ്രതിനിധാനം ചെയ്യുന്ന ദേശീയതയുടെ ആശയഗതിയെ പിന്തുണയ്ക്കാതിരിക്കാൻ തരമില്ലായിരുന്നു. മാർ ദീവന്നാസ്യോസിന്റെ നില അപകടത്തിലാകുന്നത് ആത്മഹത്യാപരമാണെന്ന് അവർ മനസ്സിലാക്കി. അതിനാലാണ് ആശയ വൈരുദ്ധ്യം മാറ്റിവെച്ചും അദ്ദേഹത്തിന്റെ പിന്നിൽ ഇവർ നിലയുറപ്പിച്ചത്.

**മല്പാന്റെ പിടിവിടുന്നു:** അഭിമാനമോ ദുരഭിമാനമോ എന്തായാലും തന്റെ പക്ഷം വിജയിക്കുവാൻ (*മെത്രാനെ ഒതുക്കാൻ*) ഏതു മാർഗ്ഗവും സ്വീകരിക്കാൻ മല്പാൻ തയാറായി എന്ന വസ്തുത അംഗീകരിക്കാതിരിക്കാനാവില്ല. പക്ഷേ അതിനായി ത്രിമൂർത്തികൾ ചെയ്ത എല്ലാ നടപടികളും മല്പാന്റെ അറിവോടും സമ്മതത്തോടുമായിരുന്നോ എന്ന ചോദ്യം നിലനിൽക്കുന്നു. അബ്ദുള്ളായുടെ മുടക്കു കൽപ്പനയും മല്പാന്റെ വ്യാജ കോടതി മൊഴികളും കെട്ടിച്ചമച്ച കേസുകളും മല്പാന്റെ അറിവോടും സമ്മതത്തോടുമായിരുന്നു എന്നത് വ്യക്തമാണ്. അതിലപ്പുറം മാർ ദീവന്നാസ്യോസിനെ വധിക്കാൻ ശ്രമിച്ചതടക്കമുള്ള സംഗതികളിൽ മല്പാന് പങ്കില്ലായിരുന്നു എന്നനുമാനിക്കുന്നതിൽ തെറ്റില്ല.

ഇത് വെറും ഊഹമല്ല. സമരിക്കേസുമായി ബന്ധപ്പെട്ട് സി. ജെ. കുര്യന്റെ സഹോദരന്റെ നേതൃത്വത്തിലുള്ള ഗുണ്ടകൾ സെമിനാരി മാനേജർ മട്ടയ്ക്കൽ മല്പാനെ മർദ്ദിക്കുന്നതു നോക്കിനിന്ന കോനാട്ടു മല്പാന്റെ

പുറത്ത് മാർ ദീവന്നാസ്യോസ് ചൂരൽ പ്രയോഗം നടത്തിയിട്ടും മല്പാൻ അതു തടയുകയോ മറ്റുവിധത്തിൽ പ്രതികരിക്കുകയോ ചെയ്തില്ല. കാര്യങ്ങൾ തന്റെ പിടിവിട്ടുപോകുന്നു എന്ന കുറ്റബോധം മല്പാനെ ഭരിച്ചിരുന്നു എന്നതിന്റെ തെളിവാണിത്. കൃത്യമായി രേഖകൾ സൂക്ഷിക്കുന്ന കോനാട്ടു കുടുംബത്തിൽ ഈ കാലഘട്ടത്തെപ്പറ്റിയുള്ള രേഖകളുടെ അഭാവവും മല്പാന്റെ ഡയറിയിൽ പ്രസ്തുത കാലഘട്ടം കാണാത്തതും മാത്തൻ മല്പാന്റെ ബോധപൂർവമായ പ്രവർത്തനമായി വേണം കണക്കാക്കാൻ. അതും ഈ കുറ്റബോധത്തിന്റെ തെളിവാണ്. പക്ഷേ അത്തരം നികൃഷ്ട നടപടികളെ തടയാൻ സ്വന്തം വാശിയോ ദുർവാശിയോ മൂലം മല്പാനു കഴിഞ്ഞില്ല എന്ന സത്യം നിലനിൽക്കുന്നു.

**മല്പാന്റെ പശ്ചാത്താപം:** സാഹചര്യങ്ങളും സ്വഭാവത്തിന്റെ പ്രത്യേകതകളും മൂലം താൻ മുന്നിട്ടിറങ്ങി ആരംഭിച്ച മലങ്കര യുദ്ധത്തിൽ അമ്പേ പരാജിതനായാണ് മാത്തൻ മല്പാൻ കടന്നുപോയത്. ത്രിമൂർത്തികളിലെ മറ്റു രണ്ടു പേരുടെ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല. പക്ഷേ മാത്തൻ മല്പാന് തന്റെ പങ്കിൽ കുറ്റബോധവും പശ്ചാത്താപവും അവസാന കാലത്ത് ഉണ്ടായി. അതിനാലാണ് താൻ തന്നെ മുന്നിട്ടിറങ്ങി മുറിവുണക്കുവാനും സമാധാനം പുനഃസ്ഥാപിക്കുവാനുമുള്ള ശ്രമം ആരംഭിച്ചത്. രോഗക്കിടക്കയിൽ മാർ ദീവന്നാസ്യോസിനോടു രേഖാമൂലം ക്ഷമായാചനം നടത്തിയതും കാണിക്കുന്നത് മറ്റൊന്നുമല്ല. പക്ഷേ അപ്പോഴേയ്ക്കും കാലം വൈകിപ്പോയിരുന്നു.

പക്ഷേ മറ്റു രണ്ടു സഹയാത്രികരും – പാത്രിയർക്കീസിന്റെ പിൻഗാമിയും, സി. ജെ. കുര്യനും – അവസാന നിമിഷം വരെയും സമാധാനത്തിനായി യാതൊരു വിട്ടുവീഴ്ചയ്ക്കും തയാറായില്ല. പാത്രിയർക്കീസ് ലൗകികാധികാരത്തിലും, സി. ജെ. കുര്യൻ കേസിനു ചിലവഴിച്ച പണം തനിക്കു കിട്ടേണ്ടതിലും ഉറച്ചുനിന്ന് ഒന്നും നേടാതെ അരങ്ങൊഴിഞ്ഞു. കോനാട്ടു മല്പാൻ ഒന്നും ആവശ്യപ്പെടാതെയും ഒന്നും നേടാതെയും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പക്ഷേ സ്വന്തം കക്ഷിയിൽ *മോശയുടെ സിംഹാസനത്തിൽ കയ്യാപ്പാമാർ കയറിയിരിക്കുന്നത്* നിസഹായനായി നോക്കി നില്ക്കേണ്ട ഗതികേട് മല്പാനുണ്ടായി. അവരാൽ അപമാനിക്കപ്പെടുന്ന സാഹചര്യവും മല്പാന് അനുഭവവേദ്യമായി.

**ആത്യന്തിക ഫലം:** മാത്തൻ മല്പാൻ അഴിച്ചുവിട്ട മലങ്കര യുദ്ധത്തിന്റെ അത്യന്തിക ഫലം ദീർഘകാല അടിസ്ഥാനത്തിൽ തികച്ചും വിപരീതമായിയാണ് വന്നു ഭവിച്ചത്. ജനപക്ഷ അവകാശത്തിനായി പോരാട്ടത്തിനിറങ്ങിയ മാത്തൻ മല്പാന് സ്വന്തം കക്ഷിയിൽ പാത്രിയർക്കീസിന്റെ അതിർത്തിയില്ലാത്ത *ഏകനായകത്വം* അനുഭവിക്കേണ്ടി വന്നു. അതിനേക്കാൾ വലിയ അപകടം മല്പാന്റെ ഈദൃശ പ്രവൃത്തി മൂലം

ഉണ്ടായത് പ്രതിപക്ഷത്താണ്. ജനപക്ഷ നായകന്മാർ മെത്രാന് പൂർണ മായ പിന്തുണ നൽകേണ്ട സാഹചര്യം മല്പാൻ മൂലം ഉണ്ടായി. ഇത് ജനപക്ഷത്തിന് തങ്ങളുടെ അവകാശങ്ങൾ ഒരു പരിധി വരെയെങ്കിലും എപ്പിസ്കോപ്പസിക്ക് വിട്ടുകൊടുക്കേണ്ട സാഹചര്യം ആത്യന്തികമായി ഉണ്ടാക്കി. മാത്തൻ മല്പാൻ അവിശുദ്ധ കൂട്ടുകെട്ടിൽ ഉൾപ്പെടാതെ വ്യവ സ്ഥാപിതമാർഗ്ഗത്തിൽ സമരം ചെയ്തിരുന്നെങ്കിൽ സ്ഥിതി മറിച്ചാകുമാ യിരുന്നു.

**ഉപസംഹാരം**

കോനാട്ടു മാത്തൻ മല്പാൻ ഒരു പരിധിവരെ സാഹചര്യങ്ങളുടെയും ബാക്കി സ്വന്തം വ്യക്തിത്വത്തിന്റെയും ബലിയാടാണ്. ജനപക്ഷ-എപ്പി സ്കോപ്പൽ അധികാരങ്ങൾ സംബന്ധിച്ച ആശയസംഘട്ടനത്തിൽ വിഷ യാവതരണത്തിൽ മല്പാൻ പരാജയപ്പെട്ടപ്പോൾ, ശരിയായ മാർഗത്തിൽ അവകാശ സംരക്ഷണത്തിനായി പോരാടുന്നതിനു പകരം അവിശുദ്ധ കൂട്ടുകെട്ടിലേർപ്പെട്ടതാണ് മല്പാന്റെ പരാജയത്തിന്റെ മൂലഹേതു. ഇത് മറുപക്ഷത്തെ ഒറ്റക്കെട്ടാക്കാനും തന്റെ ആശയഗതി വച്ചു പുലർത്തു ന്നവരെപ്പോലും മെത്രാൻ കക്ഷിയിലാക്കുന്നതിനും വഴിവെച്ചു. ആദർശ ശുദ്ധിയില്ലാത്ത സ്വന്തം സഹചാരികൾ മല്പാനെത്തന്നെ തള്ളിപ്പറയുന്ന സാഹചര്യം എത്തിയപ്പോഴേയ്ക്കും മാത്തൻ മല്പാൻ മടങ്ങിവരവിനു തയാറെടുത്തു. പക്ഷേ അപ്പോഴേയ്ക്കും കാലം വൈകിപ്പോയിരുന്നു.

(*കോനാട്ട് മാത്തൻ മൽപ്പാൻ - സമാഹാരം - ഒക്ടോബർ, 2007*)

# 3

# കടവിൽ മാർ അത്താനാസ്യോസ്: വ്യക്തിയും കാലവും

പാണ്ഡിത്യവും ഭരണശേഷിയും കൈമുതലായിരിക്കുക. മൊത്തം മൂന്നു ദശാബ്ദക്കാലം മികച്ച രണ്ടു ഭദ്രാസനങ്ങളുടെ പ്രഗൽഭനായ സാരഥിയായിരിക്കുക. മലങ്കരസഭയുടെ മൂന്നു ഭാവി മേലദ്ധ്യക്ഷന്മാരെ പൗരോഹിത്യത്തിലേയ്ക്കു കൈപിടിച്ചുയർത്തുക. ഒരു മഹാപരിശുദ്ധനെ കണ്ടെത്തി സഭയ്ക്കായി ആദായപ്പെടുത്തുക. ഇവയൊക്കെയും ചെയ്തിട്ടും ചരിത്രത്തിന്റെ വിസ്മൃതകോടിയിൽ തള്ളപ്പെടുക. ഈ ദൗർഭാഗ്യത്തിനിരയായ വ്യക്തിത്വമാണ് കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ.

കോട്ടയം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായും അങ്കമാലി ഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പോലീത്തായുമായിരുന്ന കടവിൽ മാർ അത്താനാസ്യോസാണ് മലങ്കരസഭയിലെ രണ്ടും, മൂന്നും, നാലും കാതോലിക്കാമാരായ പ. വാകത്താനത്തു ബാവാ, പ. കല്ലാശ്ശേരിൽ ബാവാ, പ. ഔഗേൻ ബാവാ എന്നിവർക്ക് ആദ്യപട്ടങ്ങൾ നൽകിയത്. പ. വാകത്താനത്തു ബാവായ്ക്ക് കോറൂയോ മുതൽ റമ്പാൻ വരെയുള്ള എല്ലാ സ്ഥാനങ്ങളും നൽകിയതും ഇദ്ദേഹമാണ്. ഒരു സാധാരണ ഗ്രാമീണ ബാലനായിരുന്ന പ. പാമ്പാടി തിരുമേനിയിലെ ദൈവീകത്വം കണ്ടെത്തി സഭാനേതൃത്വത്തിലേയ്ക്ക് വിളിച്ചടുപ്പിച്ചതും കടവിൽ മാർ അത്താനാസ്യോസാണ്. തനിക്ക് ലഭിച്ച കോട്ടയം ഭദ്രാസനത്തിലെ ഒരു പള്ളി പോലും നവീകരണക്കാരുടെ കയ്യിൽ അകപ്പെടാതെ സൂക്ഷിക്കുന്നതിലും അദ്ദേഹം വിജയിച്ചു. എങ്കിലും സഭാചരിത്രത്തിൽ അദ്ദേഹം ശ്രദ്ധിക്കപ്പെടാതെ പോയത് താൻ വളർത്തിയെടുത്തതും കബറടങ്ങിയതുമായ ആലുവാ തൃക്കുന്നത്തു സെമിനാരിയെ ബാധിച്ച ദുര്യോഗം കൊണ്ടാകാം.

കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സഭാ സേവനസരണി വിശകലനം ചെയ്യുമ്പോൾ അതിൽ വ്യക്തമായ മൂന്നു കാലഘട്ടങ്ങൾ ഉള്ളതായി കാണാം. അവയെ സെമിനാരി മല്പാൻ കൂരൻ പൗലൂസ് കത്തനാർ, കോട്ടയം ഇടവകയുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, കോട്ടയം, അങ്കമാലി ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എന്നിങ്ങനെ നാമകരണം ചെയ്യാൻ സാധിക്കും. ഈ മൂന്നു കാലഘട്ട

ങ്ങളിലെയും അദ്ദേഹത്തിന്റെ സംഭാവനകളെ വിലയിരുത്തുവാൻ ആ കാലഘട്ടങ്ങളുടെ പശ്ചാത്തല പഠനം കൂടി അത്യന്താപേക്ഷിതമാണ്. കാരണം, ഇവ മൂന്നിനും സവിശേഷവും വ്യതിരക്തവുമായ വ്യത്യസ്ത സ്വഭാവങ്ങളുണ്ട്. ഇവയെ മനസിലാക്കാതെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തിയാൽ തികച്ചും വിപരീതമായ ഫലങ്ങളാവും ലഭിക്കുക. ഈ സ്വഭാവങ്ങളെ വിലയിരുത്തുവാൻ 19-ാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ ചരിത്ര-സാംസ്കാരിക സ്വഭാവം മനസിലാക്കേണ്ടിയിരിക്കുന്നു.

**പശ്ചാത്തലം**

1808-ൽ വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമൻ കാലം ചെയ്തതോടെ നൂറ്റാണ്ടുകൾ നീണ്ട പകലോമറ്റം ഭരണത്തിന്റെ അപചയം ആരംഭിച്ചു. *വമ്പന്റെ പിമ്പേ വന്നവരുടെ* ദൗർബല്യം ഇതിന്റെ മുഖ്യഹേതുവാണെങ്കിലും *മെത്രാനെ ഭരിക്കുകയും* അതുവഴി *തങ്ങൾ ഭരിക്കപ്പെടാതിരിക്കുകയും ചെയ്യുക* എന്ന ഗൂഢലക്ഷ്യത്തോടെ പ്രവർത്തിച്ച ഒരു വിഭാഗം നസ്രാണി പട്ടക്കാരുടെയും പ്രമാണിമാരുടെയും പ്രതിലോമ പ്രവർത്തനം പിൽക്കാല മാർത്തോമ്മാ മെത്രാന്മാരുടെ ഭരണം ദുർബലവും ദുഷ്ക്കരവും കാര്യക്ഷമതാരഹിതവുമാക്കി. 18-ാം നൂറ്റാണ്ടിന്റെ ആരംഭം മുതലെങ്കിലും ഇത്തരം പ്രതിലോമ പ്രവർത്തനം സജീവമായിരുന്നുവെന്ന് സമകാലിക രേഖകൾ സാക്ഷിക്കുന്നുണ്ട്. വലിയ മാർ ദീവന്നാസ്യോസിന്റെ ദീർഘവും കാര്യക്ഷമവുമായ ഭരണകാലത്ത് ഇത്തരം ശക്തികളെ അദ്ദേഹം നിർദ്ദയം അടിച്ചമർത്തി. എന്നാൽ ദുർബലരായ അദ്ദേഹത്തിന്റെ പിൻഗാമികളുടെ കാലത്ത് ഈ ശക്തികൾ വീണ്ടും തലപൊക്കി.

നേതൃത്വവിരുദ്ധ ശക്തികൾക്ക് അനുകൂലമായ ഒരു രാഷ്ട്രീയഘടകവും ഇക്കാലഘട്ടത്തിൽ ഉരുത്തിരിഞ്ഞു. അത്, ടിപ്പു സുൽത്താന്റെ അക്രമണവും തുടർന്നുണ്ടായ വേലുത്തമ്പി വിപ്ലവവും തിരുവിതാംകൂറിലും കൊച്ചിയിലും സൃഷ്ടിച്ച അപരിമിതമായ ബ്രിട്ടീഷ് മേൽക്കോയ്മയാണ്. ഒരു *ക്രൈസ്തവ ബ്രിട്ടീഷ് ഇന്ത്യയെ* സ്വപ്നംകണ്ട ബ്രിട്ടീഷ് സാമ്രാജ്യം, സഹസ്രാബ്ദങ്ങളുടെ പാരമ്പര്യവും ദേശീയ പശ്ചാത്തലവുമുള്ള നസ്രാണികളെ അതിലേയ്ക്കുള്ള സുഗമമായ ചവിട്ടുപടിയായിക്കണ്ടു. ചർച്ച് ഓഫ് സ്ക്കോട്ട്ലന്റിലെ ഒരു ശെമ്മാശനും തീവ്രതയുള്ള ക്രിസ്താനിയുമായ കേണൽ മൺറോ തിരുവിതാംകൂറിലും കൊച്ചിയിലും ബ്രിട്ടീഷ് റസിഡണ്ടും തുടർന്ന് ദിവാനുമായതോടെ നസ്രാണികളെ പ്രൊട്ടസ്റ്റന്റ് വേദശാസ്ത്രം അംഗീകരിപ്പിച്ച് തങ്ങളുടെ വിശാല ഇന്ത്യൻ സഭയുടെ മൂലക്കല്ലാക്കാനുള്ള ബ്രിട്ടീഷ് കൊളോണിയൽ ശ്രമങ്ങൾക്ക് രൂക്ഷതയേറി.

വിവിധങ്ങളും വ്യക്തിപരവുമായ കാരണങ്ങളാൽ മാർത്തോമ്മാ എട്ടാമനോട് മറുതലിച്ചു നിന്നവർ അദ്ദേഹത്തിനെതിരായി കേണൽ മൺറോയുടെ മുമ്പിലെത്തി. എന്നാൽ ബ്രിട്ടീഷുകാർക്ക് നിയമസാധുത്വത്തോടുള്ള സഹജമായ പ്രതിപത്തി മൂലം കേണൽ മൺറോ മാർത്തോമ്മാ എട്ടാമൻ കാലം ചെയ്യുന്നതുവരെ ഇക്കാര്യത്തിൽ തീരുമാനമൊന്നും എടുക്കാതെ ഒഴിഞ്ഞുമാറി. എന്നാൽ 1808 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ *മലങ്കര പള്ളിയോഗം* എടുത്ത തെക്കും വടക്കും വൈദികാഭ്യസനത്തിനായി ഓരോ *പഠിത്തവീടു* തുടങ്ങണമെന്ന തീരുമാനം അതുവരെ നടപ്പാക്കിയിട്ടില്ലെന്ന വിവരം കേണൽ മൺറോ അറിഞ്ഞതോടെ അതു തങ്ങളുടെ ദീർഘകാലപദ്ധതിക്ക് അനുരൂപമായിരിക്കുമെന്നു മനസിലാക്കി ആ ആശയത്തെ പിന്തുണച്ചു. വിമതപക്ഷ നേതാവും *പഠിത്തവീടിന്റെ* ശക്തനായ വക്താവുമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന് എല്ലാവിധ പിന്തുണയും കേണൽ മൺറോ വാഗ്ദാനം ചെയ്തു. അദ്ദേഹത്തിന്റെ ശുപാർശകൊണ്ട് തിരുവിതാംകൂർ സർക്കാർ *പഠിത്തവീടു* വയ്ക്കുന്നതിന് കോട്ടയത്ത് കരമൊഴിവായി ഭൂമിയും, പണിയാൻ സൗജന്യമായി തേക്കുതടിയും, കുറെ പണവും സംഭാവന നൽകി. ഇട്ടൂപ്പ് റമ്പാന്റെ നേതൃത്വത്തിൽ *പഠിത്തവീടിന്റെ* പണി 1814-ൽ പൂർത്തിയാക്കുകയും ചെയ്തു.

സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിച്ചതോടെ കേണൽ മൺറോ ആംഗ്ലിക്കൻ മിഷനറിമാരുടെ സേവനം അവിടെ വാഗ്ദാനം ചെയ്തു. ഇംഗ്ലീഷ് ഭാഷയും അധുനിക ശാസ്ത്രങ്ങളും അഭ്യസിപ്പിക്കുക എന്നതായിരുന്നു അവരുടെ ഉപരിപ്ലവമായ ജോലി എങ്കിലും ആത്യന്തികമായി *ക്രൈസ്തവ ഇന്ത്യ* എന്ന ബ്രിട്ടീഷ് കൊളോണിയൽ ലക്ഷ്യപ്രാപ്തിയായിരുന്നു ഇവരിലൂടെ ഉദ്ദേശിച്ചിരുന്നത്. ഭാഗികമായെങ്കിലും സെമിനാരിയിൽ ഇവരുടെ സാന്നിദ്ധ്യം അനുവദിച്ചുകൊടുക്കാൻ ഇട്ടൂപ്പ് റമ്പാൻ നിർബന്ധിതനായി.

തുടർന്നുള്ള രണ്ടു ദശകങ്ങൾ ആംഗ്ലിക്കൻ മിഷനറിമാരുമായുള്ള സഹവാസം തുടർന്നെങ്കിലും എന്നെങ്കിലും അത് സുഖകരമായിരുന്നോ എന്ന് സംശയമാണ്. പ്രൊട്ടസ്റ്റന്റ് രീതിയിൽ ആരാധനാ പരിഷ്ക്കരണം നടത്തുവാനുള്ള ആംഗ്ലിക്കൻ മിഷനറിമാരുടെ നിർദേശം 1818-ൽ മാവേലിക്കരയിൽ കൂടിയ *മലങ്കര പള്ളിയോഗം* തള്ളി. തുടർന്ന് മലങ്കര നസ്രാണികൾ അന്ന് ഉപയോഗിച്ചുവന്നിരുന്ന പാശ്ചാത്യ സുറിയാനി തക്സാതങ്ങളുടേതായ രീതിയിൽ പരിഷ്ക്കരിച്ച് അവരെ പ്രൊട്ടസ്റ്റന്റാക്കാനുള്ള ശ്രമം ആരംഭിച്ചു. പാലക്കുന്നത്ത് അബ്രഹാം മല്പാനെപ്പോലെയുള്ള ഏതാനും വൈദികരെ അവർക്കിതിനു സഹായത്തിനും ലഭിച്ചു. പക്ഷേ, ഈ ശ്രമവും മലങ്കരസഭ തള്ളി.

ഈ കാലത്താണ് കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ് ഡാനിയേൽ

വിൽസൺ മലങ്കരസഭയുടെ സമഗ്ര പരിഷ്ക്കരണത്തിനായി അഞ്ചു നിർദേശങ്ങൾ മുമ്പോട്ടുവെച്ചത്. നടപ്പാകുന്നപക്ഷം മലങ്കരസഭ പൂർണ മായും ചുരുങ്ങിയ കാലംകൊണ്ട് ആംഗ്ലിക്കൻ മിഷനറിമാർക്കും പ്രൊട്ട സ്റ്റന്റ് വിശ്വാസത്തിനും കീഴ്പ്പെടുന്നവയായിരുന്നു ആ നിർദേശങ്ങൾ.

### ബ്രിട്ടീഷ് സാമ്രാജ്യത്വം

നസ്രാണികളുടെ രാഷ്ട്രീയനില മുമ്പെങ്ങുമില്ലാത്തവിധം അന്നു പരു ങ്ങലിലായിരുന്നു. ബ്രിട്ടീഷ് സാമ്രാജ്യത്വം തിരുവിതാംകൂറിലും കൊച്ചി യിലും പൂർണമായും പിടിമുറുക്കിയിരുന്നു. ആദ്യകാല ആംഗ്ലിക്കൻ മിഷ നറിമാർക്കു ശേഷം വന്ന അപക്വമതികളും ചെറുപ്പക്കാരുമായ മിഷനറി മാർ തങ്ങളുടെ ലക്ഷ്യപ്രാപ്തിക്ക് ഏതു മാർഗ്ഗവും സ്വീകരിക്കുന്നവരാ യിരുന്നു. മതകാര്യങ്ങളിൽ കമ്പനി ഇടപെടരുതെന്ന പ്രഖ്യാപിത ബ്രിട്ടീഷ് നയം അവർ തെല്ലും വകവെച്ചിരുന്നില്ല. തിരുവിതാംകൂറിലെ ഉദ്യോ ഗസ്ഥവൃന്ദം ബ്രിട്ടീഷ് അധികാരികളുടെ അധീനത്തിലാണെന്നതുമൂലം മഹാരാജാവിനു പോലും തങ്ങളെ സഹായിക്കാനാവില്ല എന്ന തിരിച്ച റിവ് നസ്രാണികൾക്കുണ്ടാക്കി. ഈ സാഹചര്യത്തിലാണ് ബിഷപ്പ് ഡാനി യേൽ വിൽസന്റെ നിർദേശങ്ങൾ പരിഗണിക്കാൻ 1836-ൽ മാവേലിക്കര യിൽ *മലങ്കര പള്ളിയോഗം* ചേരുന്നത്.

തികച്ചും അപകടകരമായ ഒരവസ്ഥയെയാണ് നസ്രാണികൾക്ക് നേരി ടേണ്ടിവന്നത്. ബിഷപ്പ് ഡാനിയേൽ വിൽസന്റെ നിർദേശങ്ങൾ അംഗീക രിച്ചാൽ തങ്ങളുടെ ഓർത്തഡോക്സ് വിശ്വാസവും ദേശീയ തനിമയും പാരമ്പര്യങ്ങളും സ്വയംശീർഷകത്വവും സ്വയംഭരണവും എന്നെന്നേക്കു മായി നഷ്ടപ്പെടും. അവ നിരാകരിക്കാതിരിക്കാനുള്ള രാഷ്ട്രീയ സമ്മർദ്ദ ങ്ങൾ മാവേലിക്കര യോഗത്തിനു മുമ്പുതന്നെ സജീവമായിരുന്നു. അതി നാൽ നിരാകരിച്ചാൽ ഉണ്ടാകാവുന്ന പകപോക്കൽ അചിന്ത്യമായിരിക്കും. കാരണം, ഏതാനും ദശകങ്ങൾക്കു മാത്രം മുമ്പുണ്ടായ തച്ചിൽ മാത്തു ത്തരകൻ പീഡയുടെ സ്മരണകൾ വിസ്മൃതിയിലാവാനുള്ള കാലമാ യിട്ടില്ലായിരുന്നു.

### കൈസറെ അഭയംചൊല്ലുന്നു

ഈ സാഹചര്യത്തിൽ അപകടകരമായ ഒരു ഞാണിന്മേൽക്കളിക്ക് നസ്രാണികൾ തയാറായി. തങ്ങളുടെ വേദതലവനായ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനുവാദം കൂടാതെ വിശ്വാസ-ആചാരങ്ങൾ ഭേദ പ്പെടുത്തുവാനാവില്ലെന്ന് 1836-ൽ മാവേലിക്കരയിൽ ചേർന്ന *മലങ്കര പള്ളി യോഗം* പടിയോല എഴുതി ബിഷപ്പ് ഡാനിയേൽ വിൽസന്റെ നിർദേശ ങ്ങൾ പൂർണ്ണമായി തള്ളിക്കളഞ്ഞു. തികച്ചും തന്ത്രപരമായ ഒരു നീക്ക മായിരുന്നു അത്. അധികാരം തങ്ങളുടെ കൈകളിലില്ല എന്ന ന്യായ

ത്തിൽ തങ്ങൾക്കു രക്ഷപെടാം. ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ വരുതിയിലല്ലാത്ത തുർക്കിരാജ്യത്തെ പ്രജയായ അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആംഗ്ലിക്കൻ മിഷനറിമാർക്കു സ്വാധീനിക്കാനാവില്ല. ഇതായിരുന്നു കണക്കുകൂട്ടൽ. താൽക്കാലികമായി ഈ കണക്കുകൂട്ടൽ വിജയിച്ചു. പക്ഷേ, അതിന് മലങ്കരസഭയും സഭാതലവനായ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമനും കൊടുക്കേണ്ടിവന്ന വില ഭീമമായിരുന്നു.

## മിഷനറിമാരുടെ പ്രതികാരം

മാവേലിക്കര പടിയോലയിലൂടെ തങ്ങളുടെ ഇംഗിതത്തിനു മലങ്കര സഭ വശംവദയാകുന്നില്ലെന്നു മനസ്സിലാക്കിയ മിഷനറിമാർ പ്രതികാര നടപടികൾ ആരംഭിച്ചു. കേണൽ മൺറോയുടെ കാലംമുതൽ തിരുവിതാംകൂർ-കൊച്ചി സർവീസിൽ നിയമിക്കപ്പെട്ടുവന്നിരുന്ന സുറിയാനി ക്രിസ്ത്യാനികളായ ജുഡീഷ്യൽ-റവന്യൂ ഉദ്യോഗസ്ഥരെ മുഴുവൻ ഒറ്റയടിക്കു പുറത്താക്കി. 1836-ലെ ഓശാന ഞായറാഴ്ച ബ്രിട്ടീഷ് മിഷനറി ജോസഫ് പീറ്റ് സെമിനാരി ബസ്ഗാസാ മുറി കുത്തിത്തുറന്ന് മുതലുകൾ അപഹരിച്ചു. നസ്രാണിപള്ളികളിൽ പരസ്യമായി വേദവിപരീതം പ്രസംഗിച്ചു തുടങ്ങിയതോടെ മിഷനറിമാർ പള്ളികളിൽ പ്രസംഗിക്കുന്നത് മാർ ദീവന്നാസ്യോസ് നാലാമൻ നിരോധിച്ചു. മെത്രാനെ കള്ളക്കേസിൽ കുടുക്കി വിചാരണ നടത്തുകയും സ്വത്തുക്കൾ കണ്ടുകെട്ടിക്കുകയും ചെയ്ത് മിഷനറിമാർ തിരിച്ചടിച്ചു. മാത്രമല്ല സമുദായ സ്വത്തുക്കൾമേൽ അവർ അവകാശവാദം ഉന്നയിക്കുകയും 1840-ലെ കൊച്ചി പഞ്ചായത്തുവിധിപ്രകാരം അവയിൽ ഭൂരിപക്ഷവും കൈക്കലാക്കുകയും ചെയ്തു.

## *അപ്പനുമല്ല ചിറ്റപ്പനുമല്ല*

ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമനെ പീഡിപ്പിക്കുന്ന മിഷനറിമാരെ പിന്തുണയ്ക്കാൻ ഒരു വിഭാഗം നസ്രാണികൾ തയാറായി. ഇവരിൽ വിരലിലെണ്ണാവുന്നവർ മാത്രമായിരുന്നു പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിൽ ആകൃഷ്ടരായവർ. ബാക്കിയുള്ളവർ ഭരിക്കുന്ന മെത്രാനോട് തങ്ങൾക്ക് വിവിധ കാരണങ്ങളാലുള്ള വിരോധം തീർക്കാൻ ശക്തമായ ഒരു ആയുധം എന്ന നിലയിൽ മിഷനറിമാരോടൊപ്പം താൽക്കാലികമായി ചേർന്നു എന്നുമാത്രം.

നാലാം മാർത്തോമ്മായുടെ കാലംമുതലെങ്കിലും ഭരിക്കുന്ന മെത്രാന് എതിരായി വിഭാഗീയത സൃഷ്ടിക്കുക എന്നത് നസ്രാണികളുടെ പതിവായിരുന്നു. വ്യക്തിപരവും പ്രാദേശികവുമായ കാരണങ്ങൾ ഒഴികെ താത്വികമായ അടിത്തറയൊന്നും ഈ വിഭാഗീയതയ്ക്കു പിന്നിലില്ലായിരുന്നു. അപ്പപ്പോൾ ലഭ്യമാകുന്ന വിദേശ മെത്രാനോട് ചേർന്ന് തങ്ങളുടെ

1. ആരാധനക്രമങ്ങളുടെ ഏകീകരണം. 2. ആചാരങ്ങളുടെ നവീകരണവും ഏകീകരണവും. 3. ഇടവക ഭരണത്തിന്റെ സുതാര്യത, ഭരണക്രമത്തിന്റെ ഏകീകരണം, ജനാധിപത്യം.

ഇവ ഓരോന്നും യാഥാർഥ്യമാക്കുന്നതിന് വിശദമായ നിയമാവലിയാണ് *കണ്ടനാടു പടിയോല* മുന്നോട്ടു വച്ചത്.

ആരാധനക്രമങ്ങളുടെ ഏകീകരണത്തിന് മൂന്നു പ്രധാന മാർഗ്ഗങ്ങളാണ് *കണ്ടനാടു പടിയോല*യിൽ സ്വീകരിച്ചത്. അവ,

1. പാശ്ചാത്യ സുറിയാനിക്രമങ്ങളെ പൂർണ്ണമായി അംഗീകരിക്കുകയും മറ്റു ക്രമങ്ങളെ നിരാകരിക്കുകയും ചെയ്തു. 2. ആണ്ടുതക്സാ പകർപ്പെഴുതി പ്രചരിപ്പിക്കണം. 3. തെക്കും വടക്കും *പഠിത്തവീടുകൾ* സ്ഥാപിച്ച് വൈദിക വിദ്യാഭ്യാസം ഏകീകരിക്കണം.

ഇടവകഭരണമില്ലാത്ത ഫീലിപ്പോസ് റമ്പാന് ഇടവകപള്ളികളുടെ ഭരണ സുതാര്യതയ്ക്കായി പ്രത്യേകിച്ച് ഒന്നും ചെയ്യാനുണ്ടായിരുന്നില്ല. സാമൂഹിക ആചാരങ്ങളിലെ പരിണാമവും അടിച്ചേല്പിക്കാവുന്നതായിരുന്നില്ല. അതിനാൽ തനിക്ക് സാധിക്കുന്ന, കഴിവു തെളിയിച്ച, ആരാധനാ പാരമ്പര്യത്തിന്റെ ഏകീകരണം എന്ന ലക്ഷ്യപ്രാപ്തിയിൽ മാത്രം അദ്ദേഹം ശ്രദ്ധ കേന്ദ്രീകരിച്ചു.

1809 മുതൽ 1812-ൽ താൻ മരിക്കുന്നതുവരെ ഫീലിപ്പോസ് റമ്പാൻ ചരിത്രത്താളുകളിൽ പ്രത്യക്ഷപ്പെടുന്നത് ഈ ലക്ഷ്യപ്രാപ്തിക്കായി, പ്രത്യേകിച്ചും *പഠിത്തവീടിന്റെ* സ്ഥാപനത്തിന്, അഹോരാത്രം പ്രയത്നിക്കുന്നതായി മാത്രമാണ്. ഫീലിപ്പോസ് റമ്പാന്റെ മരണശേഷം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ഏകനായി തുടർന്ന പരിശ്രമമാണ് പഴയസെമിനാരി സ്ഥാപനത്തിൽ കലാശിച്ചത്.

ഒരു വസ്തുത അംഗീകരിച്ചേ തീരൂ. എതിർപ്പുകൾ ഇല്ലാതെയല്ല *കണ്ടനാടു പടിയോല* അംഗീകരിക്കപ്പെട്ടത്. ഭരണസുതാര്യതയും, ജനാധിപത്യവും പോലെയുള്ള വിഷയങ്ങൾ കണ്ടനാട്ടു കൂടിയവരിൽ ഒരു വിഭാഗം കത്തനാർമാർക്കും പ്രമാണിമാർക്കുമെങ്കിലും അസ്വീകാര്യമായിരുന്നിരിക്കണം. ആ സാഹചര്യത്തിൽ ആ പടിയോല പാസാക്കി എന്നത് കായംകുളം ഫീലിപ്പോസ് റമ്പാന്റെയും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടേയും സംയുക്ത ശ്രമത്തിന്റെ വിജയമായി മാത്രം കാണണം. കാരണം ഇത്ര സമഗ്രവും, നസ്രാണി സമൂഹത്തിന്റെ ആത്മീയവും ലൗകികവുമായ വിഷയങ്ങളിൽ സമഗ്രമായ നവീകരണം കൊണ്ടുവരുന്നതുമായ നടപടികൾ അംഗീകരിപ്പിക്കാൻ യഥാക്രമം തെക്കും വടക്കും സ്വാധീനവും, അംഗീകാരവുമുള്ള, വിഷയങ്ങൾ അവതരിപ്പിക്കാനും വിശദീകരിക്കാനും തക്ക പാണ്ഡിത്യമുള്ള ഇവർ ഇരുവരുടേയും കൂട്ടായ ശ്രമത്തിനേ സാധിക്കൂ.

## നവീകരണ ശില്പികൾ

*നവീകരണം* എന്നത് പാശ്ചാത്യ പ്രബുദ്ധതയുടെ സൃഷ്ടിയൊന്നുമല്ല. സ്വയംനിർണ്ണയം നടത്തുന്ന എതൊരു സമൂഹത്തിലും സ്വാഭാവികമായി സംഭവിക്കുന്നതാണ്. പത്തൊമ്പതാം നൂറ്റാണ്ടു മുഴുവൻ നസ്രാണികൾ നവീകരണപാതയിലായിരുന്നു. വലിയ മാർ ദീവന്നാസ്യോസ്, കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്നിവരാണ് ഈ നവീകരണ പ്രക്രിയയ്ക്ക് ആരംഭമിട്ടത്. നസ്രാണികളുടെ ആഭ്യന്തര നവീകരണ പ്രക്രിയയെ പാശ്ചാത്യവൽക്കരിക്കാൻ ബ്രിട്ടീഷ് ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും, അന്ത്യോഖ്യാവൽക്കരിക്കാൻ പത്രോസ് തൃതീയൻ പാത്രിയർക്കീസ് അടക്കമുള്ള പാശ്ചാത്യ സുറിയാനിക്കാരും ശ്രമിച്ചതിന്റെ ഫലമാണ് നസ്രാണികൾക്കിടയിൽ ഉൾപ്പിരിവുകൾ ഉണ്ടായതും, ആഭ്യന്തര നവീകരണ പ്രക്രിയ ദുർബലമായതും. പക്ഷേ, ഇത് ഈ ആഭ്യന്തര നവീകരണ പ്രക്രിയയുടെ പ്രണേതാക്കളുടെ മഹത്വം ഇല്ലാതാക്കുന്നില്ല. ഈ വിഷയത്തിൽ സഭ നിശ്ചയിച്ചത് കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്നിവർ നടപ്പാക്കി എന്നതാണ് വസ്തുത. അവരുടെ മഹത്വവും അതുതന്നെയാണ്.

## പാണ്ഡിത്യം

*സുറിയാനി ക്രിസ്ത്യാനികൾക്കിടയിൽ സവിശേഷ വ്യക്തിത്വമുള്ള ഒരാൾ* എന്നു തോമസ് വൈറ്റ് ഹൗസ് വിശേഷിപ്പിച്ച കായംകുളം ഫീലിപ്പോസ് റമ്പാൻ തികഞ്ഞ ഒരു സുറിയാനി - മലയാളം ഭാഷാ പണ്ഡിതനായിരുന്നു. അക്കാലത്തെ നാട്ടുനടപ്പനുസരിച്ച് തമിഴിലും അദ്ദേഹം വ്യുൽപ്പത്തി നേടിയിരിക്കണം. സുവിശേഷ പരിഭാഷ കൂടാതെ മറ്റെന്തെല്ലാം കൃതികൾ അദ്ദേഹത്തിന്റേതായുണ്ട് എന്ന് ഇന്ന് കണ്ടെത്തുവാൻ സാധിക്കുന്നില്ല.

കായംകുളം ഫീലിപ്പോസ് റമ്പാൻ സുറിയാനി പണ്ഡിതനായിരുന്നു എന്ന് തെളിവുണ്ട്. 1808 ധനു അഞ്ചിന് നിരണത്തു ചേർന്ന *മലങ്കര പള്ളിയോഗ*ത്തിൽ *ഭ്രാന്തനായ* ദീയസ്ക്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാന്റെ എഴുത്തു വായിച്ച ഫീലിപ്പോസ് റമ്പാൻ അത് ... *സുറിയാനി വെപ്പിനു പോരായെന്നു പറഞ്ഞു...* എന്ന് *നിരണം ഗ്രന്ഥവരി* രേഖപ്പെടുത്തുന്നു. ദീർഘകാലം മാർ ഈവാനിയോസ് യൂഹാനോന്റെ ശിഷ്യനായിരുന്ന ഫീലിപ്പോസ് റമ്പാന്റെ സുറിയാനി ഭാഷാ പാണ്ഡിത്യത്തിനു ഇതു തെളിവായെടുക്കാം. അദ്ദേഹത്തിന്റെ നാല് സുറിയാനി കവിതകൾ പാമ്പാക്കുട കോനാട്ട് ലൈബ്രറിയിൽ ഉണ്ട്. അവയിൽ മൂന്നെണ്ണം മാർ അപ്രേമിന്റെ രീതിയിലും, ഒരെണ്ണം മാർ യാക്കോബിന്റെ രീതിയിലുമാണ്.

സുവിശേഷ പരിഭാഷ കൂടാതെ ഇതര മലയാളം കൃതികൾ

കായംകുളം ഫീലിപ്പോസ് റമ്പാൻ രചിച്ചിട്ടുണ്ടോ എന്നത് വിശദമായ പഠനം ആവശ്യമുള്ള ഒരു വിഷയമാണ്. 2000-ൽ മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* പ്രസിദ്ധീകരണത്തിനായി ഈ ലേഖകൻ എഡിറ്റു ചെയ്യുമ്പോൾ, അതിന്റെ ഭാഗമായ *ചുരുക്കത്തിൽ വിശ്വാസകാര്യങ്ങൾ, മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ* ഇവയുടെ പരിഭാഷകൻ കായംകുളം ഫീലിപ്പോസ് റമ്പാൻ ആവാം എന്നൊരു സംശയം ഫാ. ഡോ. ബേബി വർഗീസ് ഉന്നയിച്ചിരുന്നു. ഇതിനെ സാധൂകരിക്കുന്നതോ, നിരാകരിക്കുന്നതോ ആയ ഒരു ലിഘിത തെളിവും ഇതുവരെ ലഭിച്ചിട്ടില്ലെങ്കിലും, പരിഭാഷകൻ ഫീലിപ്പോസ് റമ്പാനാണെന്നു സ്ഥാപിക്കാനുതകുന്ന അനേകം സാഹചര്യ തെളിവുകളുണ്ട്. അവയെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. കായംകുളം ഫീലിപ്പോസ് റമ്പാൻ കഴിവുറ്റ ഒരു മലയാളം - സുറിയാനി പണ്ഡിതനും, പരിഭാഷയിൽ കഴിവു തെളിയിച്ച വ്യക്തിയുമാണ്.

2. *നിരണം ഗ്രന്ഥവരി* ക്രോഡീകരിക്കപ്പെടുന്നത് കായംകുളം ഫീലിപ്പോസ് റമ്പാന്റെ കാലത്തോ, തൊട്ടു പിന്നാലെയോ ആണ്. ക്രോഡീകരണം നടന്നത് അദ്ദേഹത്തിന്റെ പ്രവർത്തന മേഖലയിലുമാണ്.

3. *ചുരുക്കത്തിൽ വിശ്വാസകാര്യങ്ങൾ,* പാശ്ചാത്യ സുറിയാനി സഭയുടെ വേദശാസ്ത്രവും സഭാവിജ്ഞാനീയവും വിശദമാക്കുന്ന ഒന്നാണ്. *മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങ*ളാകട്ടെ, റോമൻ കത്തോലിക്കാ സഭ അടിച്ചേൽപ്പിച്ചതും, പൗരസ്ത്യ പാരമ്പര്യത്തിനു വിരുദ്ധവുമായ ഏതാനും വിശ്വാസ - ആചാരങ്ങൾക്കെതിരായ വിശദീകരണങ്ങളുമാണ്.

4. 1769-ലെ *പുതിയകാവ് പടിയോല*, 1809-ലെ *കണ്ടനാട് പടിയോല* ഇവയുടെ പശ്ചാത്തലത്തിൽ പാശ്ചാത്യ സുറിയാനി ആരാധനക്രമം, സഭാവിജ്ഞാനീയം ഇവ പ്രചരിപ്പിക്കേണ്ടത് ആവശ്യമായിരുന്നു. കായംകുളം ഫീലിപ്പോസ് റമ്പാൻ ആ ചിന്താധാരയിൽ ഉൾപ്പെട്ട വ്യക്തിയായിരുന്നു.

5. നസ്രാണികളുടെ പുനർനിർണ്ണയ പ്രക്രിയ ആരംഭിച്ച അക്കാലം ഇത്തരമൊരു പരിഭാഷയ്ക്ക് അനുയോജ്യമായിരുന്നു. പ്രത്യേകിച്ചും റോമൻ കത്തോലിക്കാ വിശ്വാസം സ്വീകരിച്ച നസ്രാണികളുടെ മടങ്ങിവരവ് അസാദ്ധ്യമാണെന്ന് ബോദ്ധ്യപ്പെട്ട സാഹചര്യത്തിൽ. റോമൻ കത്തോലിക്കാ വിശ്വാസ സംഹിതയായി 1772-ൽ റോമിൽ മലയാളത്തിൽ അച്ചടിച്ച *സംക്ഷേപ വേദാർത്ഥം* ഇവിടെയെത്തുന്നതും ഇക്കാലത്താണെന്നത് പരിഗണിക്കണം.

6. റവ. ക്ലോഡിയസ് ബുക്കാനന്റെ കുറിപ്പുകൾപ്രകാരം അക്കാലത്തെ

നസ്രാണികൾ - വിശിഷ്യാ പുരോഹിതർ - മലയാളത്തിലുള്ള കൃതികൾക്കായി പ്രതീക്ഷിക്കുന്നുണ്ടായിരുന്നു.

ഈ സാഹചര്യങ്ങൾ പരിഗണിക്കുമ്പോൾ, മറിച്ചൊരു തെളിവ് കിട്ടാത്തിടത്തോളം *ചുരുക്കത്തിൽ വിശ്വാസകാര്യങ്ങൾ, മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ* എന്നിവയുടെ പരിഭാഷകൻ കായംകുളം ഫീലിപ്പോസ് റമ്പാൻ തന്നെയെന്ന് അനുമാനിക്കുന്നതിൽ യുക്തിരാഹിത്യമില്ല.

## വേദപുസ്തക പരിഭാഷ

കായംകുളം ഫീലിപ്പോസ് റമ്പാന്റെ ഏറ്റവും ശ്രദ്ധേയമായ സംഭാവനയായി അറിയപ്പെടുന്നത് നാലു സുവിശേഷങ്ങളുടെ പരിഭാഷയാണ്. ഇതിനെക്കുറിച്ച് രണ്ടു തെറ്റിദ്ധാരണകളുണ്ട്. ഒന്നാമതായി, ഇതിനെ *ആദ്യ മലയാള പരിഭാഷ* എന്നു പരാമർശിക്കുന്നത് തികച്ചും തെറ്റാണ്. *ആദ്യ മുദ്രിത മലയാളം ബൈബിൾ* എന്നതാണ് ശരി. റവ. ക്ലോഡിയസ് ബുക്കാനന്റെ കുറിപ്പുകൾപ്രകാരം ഭാഗികമായെങ്കിലും സുവിശേഷങ്ങൾ മലയാളത്തിലേയ്ക്കു അതിനു മുമ്പുതന്നെ പരിഭാഷപ്പെടുത്തിയിരുന്നു. ചില ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ റവ. ക്ലോഡിയസ് ബുക്കാനന്റെ ആഗമനത്തിനു മുമ്പുതന്നെ ഫീലിപ്പോസ് റമ്പാന്റെ കൈവശം സുവിശേഷങ്ങളുടെ ഒരു തർജ്ജമ ഉണ്ടായിരുന്നു. മറ്റു ചില പരിഭാഷകൾ ഉണ്ടാകാനുള്ള സാദ്ധ്യതയും തള്ളിക്കളയാനാവില്ല.

ഇവിടെ പരിഗണിക്കേണ്ട ഒരു വസ്തുത അത്തരം പരിഭാഷകൾക്ക് ഉപയോഗിച്ചിരുന്ന *ലിപി* എന്താണ് എന്നതാണ്. നസ്രാണികൾക്കിടയിൽ *ഗർശൂനി* - മലയാള ഭാഷ സുറിയാനി ലിപിയിൽ എഴുതുന്ന രീതി - അന്ന് പ്രചുരപ്രചാരത്തിലിരുന്നു. പതിനേഴാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കാ മിഷനറിമാരായി വന്ന മാറാനൈറ്റുകളാണ് ഈ രീതി നസ്രാണികൾക്കിടയിൽ പ്രചരിപ്പിച്ചത്. പതിനെട്ടാം നൂറ്റാണ്ടിൽ ഈ രീതിയിൽ രചനകൾ നടന്നുവന്നിരുന്നതായി രേഖകളുണ്ട്. കായംകുളം ഫീലിപ്പോസ് റമ്പാന്റെ തൊട്ടുപിന്നാലെ വരുന്ന കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ മലയാളത്തിൽ തയാറാക്കിയ ആണ്ടടക്കം ഞായറാഴ്ചകൾക്കും പെരുന്നാളുകൾക്കുമുള്ള വേദവായനാ പ്രസംഗങ്ങൾ സുറിയാനി ലിപിയിലാണ് രചിച്ചിരിക്കുന്നത്. ഈ ലിപിയിൽ വേദപുസ്തകത്തിന്റെ മലയാള പരിഭാഷ ഉണ്ടായിരുന്നോ എന്ന് ആരും ഇതുവരെ പഠനം നടത്തിയിട്ടില്ല.

മൂന്നു വസ്തുതകൾ ഇവിടെ പരിഗണിക്കണം. ഒന്നാമതായി, ഓർത്തഡോക്സ് പാരമ്പര്യപ്രകാരം വേദപുസ്തകം സഭാ നിയമവും ആരാധനാവൽസര ക്രമീകരണവുമനുസരിച്ച് *വായിച്ചു കേൾക്കേണ്ടതാണ്*, സ്വയം വായിക്കേണ്ടതല്ല. രണ്ടാമതായി, ഇപ്രകാരം വായിക്കുന്നത്

കത്തനാർമാരാണ്. അവർക്ക് സുറിയാനി ലിപികൾ പരിചിതവുമാണ്. മൂന്നാമതായി, ഇരുപതാം നൂറ്റാണ്ടിൽപ്പോലും നസ്രാണികൾക്കിടയിൽ നിലവിലിരുന്ന പവിത്രതാ സങ്കല്പം, വേദവും കൂദാശകളും ദേവഭാഷയിൽ – സുറിയാനിയിൽ – ഒഴികെ എഴുതുന്നതും, വിശുദ്ധ സ്ഥലത്തു പ്രവേശിപ്പിക്കുന്നതും തടഞ്ഞിരുന്നു.

എന്നാൽ അക്കാലത്ത് മലയാളത്തിലുള്ള ആരാധനാഭാഗങ്ങൾ നസ്രാണികൾക്ക് അപരിചിതമല്ലായിരുന്നു. 1809–ലെ *കണ്ടനാടു പടിയോല*, *സ്വർഗസ്ഥനായ പിതാവേ...*, *കൃപ നിറഞ്ഞ മറിയമേ....* വിശ്വാസ പ്രമാണം, ഭവനങ്ങളിലെ പ്രഭാത–സന്ധ്യ നമസ്ക്കാരങ്ങൾ മുതലായവ മലയാളത്തിലുണ്ടായിരുന്നതായി വ്യക്തമാക്കുന്നു. 1820–ൽ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ കുർബാനക്രമവും നമസ്ക്കാരക്രമവും മലയാളത്തിലേയ്ക്കു – മലയാള ലിപിയിൽത്തന്നെ – പരിഭാഷപ്പെടുത്തിയതിനെ ഈ പശ്ചാത്തലത്തിൽവേണം വിലയിരുത്താൻ.

ഈ സാഹചര്യത്തിൽ കൂദാശകൾക്ക് അത്യാവശ്യം വേണ്ട വേദവായനാഭാഗങ്ങൾ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി തക്സാകളിൽ സുറിയാനി ലിപിയിൽ എഴുതിച്ചേർത്തിരിക്കാനുള്ള സാദ്ധ്യത വിപുലമാണ്. അതേസമയം എവൻഗേലിയോൻ പൂർണ്ണരൂപത്തിൽ കാണാനുള്ള സാദ്ധ്യത തികച്ചും വിരളവുമാണ്. കാരണം കൂദാശാനുഷ്ടാനങ്ങൾക്ക് പൂർണ്ണരൂപത്തിലുള്ള സുവിശേഷങ്ങൾ അനാവശ്യമായിരുന്നു. പ്രായോഗിക ഉപയോഗമില്ലാത്ത ഒരു ഗ്രന്ഥം പകർത്തി എഴുതുക എന്ന ക്ലേശകരമായ ഉദ്യമത്തിന് ആരും മുതിരുകയില്ല എന്നതാണ് അതിനു കാരണം. കായംകുളം ഫീലിപ്പോസ് റമ്പാന്റെ കൈവശം പരിഭാഷ ഉണ്ടായിരുന്നെങ്കിൽ അത് മഹാപണ്ഡിതനായ അദ്ദേഹത്തിന്റെ അക്കാദമിക് താത്പര്യംകൊണ്ടു മാത്രം പരിഭാഷ ചെയ്തതാവാം. പക്ഷേ, വേദപുസ്തക പരിഭാഷയെപ്പറ്റിയുള്ള *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം അദ്ദേഹം പുതുതായി പരിഭാഷപ്പെടുത്തി എന്നു തന്നെയാണ്.

## സായിപ്പിന്റെ വേദപുസ്തകം

കായംകുളം ഫീലിപ്പോസ് റമ്പാന്റെ സുവിശേഷ പരിഭാഷയെപ്പറ്റിയുള്ള രണ്ടാമത്തെ തെറ്റിദ്ധാരണ അതിന്റെ ഉപജ്ഞാതാവിനെപ്പറ്റിയാണ്. റവ. ക്ലോഡിയസ് *ബുക്കാനന്റെ സ്വന്തം സൃഷ്ടി* എന്ന നിലയിലാണ് പാശ്ചാത്യ, നാടൻ പ്രൊട്ടസ്റ്റന്റ് ലേഖകർ 1811–ലെ സുവിശേഷ പരിഭാഷയെ അവതരിപ്പിക്കുന്നത്. ഈ പ്രസ്താവനയെ വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.

വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്താണ് മലങ്കരസഭയുടെ ആംഗ്ലിക്കൻ ബന്ധം ആരംഭിക്കുന്നത്. റവ. കേറിന്റെയും, തുടർന്ന് റവ.

ക്ളോഡിയസ് ബുക്കാനന്റെയും സന്ദർശനവും, തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് കേണൽ മക്കാളിയുടെ താൽപ്പര്യവുമാണ് ആംഗ്ലിക്കൻ ബന്ധത്തിന് ആരംഭമിട്ടത്. ഈ ബന്ധത്തിനു മുൻകൈ എടുത്തത് ബ്രിട്ടീഷുകാരാണ്. നസ്രാണികളുമായുള്ള ബന്ധം അന്ന് ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന് അത്യന്താപേക്ഷിതമായിരുന്നു. അന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ നിഷേധിക്കുവാനാകുമായിരുന്നില്ലെങ്കിലും ഈ ബന്ധത്തിൽ വലിയ മാർ ദീവന്നാസ്യോസ് സംശയാലുവായിരുന്നു. റവ. ക്ളോഡിയസ് ബുക്കാനന്റെ ഐക്യകരാർ ഒപ്പിടാൻ അദ്ദേഹം വിസമ്മതിച്ചത് ഇതിന്റെ വ്യക്തമായ തെളിവാണ്. മാത്രമല്ല, വിശ്വാസ ഐക്യമില്ലാത്ത ഇരു സഭകൾ തമ്മിലുള്ള ഈ ബന്ധത്തിന്റെ അപകടത്തെക്കുറിച്ച് അദ്ദേഹം ബോധവാനുമായിരുന്നു. അതിനാലാണ് ... *നിരണത്തു വച്ച, മനുഷ്യരുടെ ചതിവും നേരുകേടും കൊണ്ടു യാക്കോബായെക്കാരന്നു പേരു പറയുന്നതല്ലാതെ പ്രവൃത്തി ഇല്ലായ്കയാൽ ഏറ്റം താമസം കൂടാതെ ഇംഗ്രേസു മാർഗം ആകുവാൻ എടവരുമെന്നും...* അദ്ദേഹം പ്രസ്താവിച്ചത്. ഈയൊരു സാഹചര്യത്തിൽ നിബന്ധനകൾ കൂടാതെ *വേദപരിഭാഷ* എന്ന ബ്രിട്ടീഷ് ആശയം അദ്ദേഹം അംഗീകരിച്ചു എന്നും ആ ചുമതല ബുക്കാനനെ ഏല്പിച്ചു എന്നും വിശ്വസിക്കാൻ പ്രയാസമാണ്.

*നിരണം ഗ്രന്ഥവരി*യിലെ പ്രസക്ത ഭാഗം ഇതു ശരിവയ്ക്കുന്നു. "*... പൊസ്തകം പൊരുൾ തിരിച്ച മലയാൺമയിൽ എഴുതിക്കണമെന്നു പലപ്പോഴും പറയുകയും എഴുത്തു വരികയും ചെയ്തതിന്ന, തഞ്ചാവൂർ നിന്നും പഴമയും പുതുമയും തമിഴിൽ അച്ചടിച്ച പുസ്തകം വരുത്തി, ആയതും സുറിയാനിയിൽ ഇവിടെ എഴുതിയിട്ടുള്ള പുസ്തകങ്ങളും കൂട്ടി നോക്കണമെന്നും, ആയ്തിന പൊരുൾ തിരിക്കുന്നവർക്കും എഴുത്തുകാർക്കും ശമ്പളം കൊടുക്കാമെന്നും പറഞ്ഞാറെ, ആയതു വേണ്ടായെന്നും ഇവിടെത്തന്നെ പൊരുൾ തിരിപ്പിച്ച എഴുതിക്കാമെന്നും പറഞ്ഞതിന്റെശേഷം കൊച്ചിയിൽ നിന്നും തിമ്മപ്പൻപിള്ള എന്ന ഒരു ചെട്ടിയെ ശമ്പളവും കൊടുത്ത് കണ്ടനാട്ടിന്നു പറഞ്ഞയച്ചു...*" ഇതിൽനിന്നും തുടർച്ചയായ സമ്മർദ്ദങ്ങൾക്കു ശേഷമാണ് വലിയ മാർ ദീവന്നാസ്യോസ് തയാറായതെന്നു വ്യക്തമാകുന്നു.

അതേപോലെ വാസ്തവ വിരുദ്ധവും അടിസ്ഥാനരഹിതവുമായ ഒരു നിഗമനമാണ് വലിയ മാർ ദീവന്നാസ്യോസിനെക്കൂടാതെ കായംകുളം ഫീലിപ്പോസ് റമ്പാൻ തുടങ്ങിയവരുമായി ബുക്കാനൻ വേദപുസ്തക പരിഭാഷയുടെ സാദ്ധ്യതകൾ ചർച്ച ചെയ്തു എന്നത്. അന്നത്തെ സംവിധാനത്തിൽ അത് അസാദ്ധ്യമായിരുന്നു. സഭാദ്ധ്യക്ഷനായ വലിയ മാർ ദീവന്നാസ്യോസിന്റെ അറിവും സമ്മതവും കൂടാതെ അത്തരമൊരു

നടപടിക്ക് ഒരുത്തരും തുനിയുകയില്ലായിരുന്നു. മാത്രമല്ല വലിയ മാർ ദീവന്നാസ്യോസിനെ കാണും മുമ്പ് ബുക്കാനൻ സംസാരിച്ച കത്തനാരന്മാർ വേദപുസ്തക പകർപ്പ് ലഭിക്കാനുള്ള തീവ്രമായ ആഗ്രഹം പ്രകടിപ്പിച്ചതല്ലാതെ മറ്റു വാഗ്ദാനങ്ങളൊന്നും നൽകിയതായി അദ്ദേഹം രേഖപ്പെടുത്തുന്നില്ല. മുകളിൽ സൂചിപ്പിച്ചതുപോലെ ബൈബിൾ പരിഭാഷ, സെമിനാരി സ്ഥാപനം ഇവയിൽ കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്നിവർ സ്വന്തമായി മുന്നിട്ടിറങ്ങുകയല്ല, സഭയുടെ തീരുമാനം നടപ്പാക്കുക മാത്രമാണ് ചെയ്തത്.

ആംഗ്ലിക്കൻ സഹവാസത്തെക്കുറിച്ച് റമ്പാന്മാർ ഇരുവരും സംശയാലുക്കളായിരുന്നുവെന്ന് പിൽക്കാല തെളിവുകളുണ്ട്. *കണ്ടനാടു പടിയോല*പ്രകാരം ആണ്ടു തക്സാ *എഴുതി പകർത്തി* പ്രചരിപ്പിക്കാൻ നടപടി എടുക്കുന്നില്ലായെന്നാണ് പിൽക്കാലത്ത് അവർ പരാതിപ്പെടുന്നത്. അത് അച്ചടിക്കുന്നതിനെപ്പറ്റി പൂർണ്ണമായും നിശബ്ദത പാലിക്കുകയാണ്. അച്ചടിച്ച സുവിശേഷം കൈപ്പറ്റി ഒരു വർഷം കഴിഞ്ഞാണ് ഫീലിപ്പോസ് റമ്പാൻ ദിവംഗതനാകുന്നത് എന്ന വസ്തുതയും പരിഗണിക്കണം. തന്നെ കണ്ണംകോട്ടു രോഗക്കിടക്കയിൽ സന്ദർശിച്ച സഹപാഠി റാന്നി പുരയ്ക്കൽ തോമ്മാ കത്തനാർക്ക് ഫീലിപ്പോസ് റമ്പാൻ സമ്മാനിച്ച സുവിശേഷം ആ കുടുംബത്തിൽ ഇന്നും സൂക്ഷിച്ചിട്ടുണ്ട്. പിന്നീട് സെമിനാരിയിൽ *ഭിന്നമതാനുയായി* എന്ന നിലയിൽ റവ. തോമസ് നോർട്ടനെ താമസിപ്പിക്കാൻ വിസമ്മതിച്ച ഇട്ടൂപ്പ് റമ്പാന്റെ നടപടിയും ഇതോടൊപ്പം പരിഗണിച്ചാൽ അവർ ബുക്കാനനുമായി ചർച്ചചെയ്യാൻ സാദ്ധ്യത ഒട്ടുമില്ല.

എന്നാൽ അച്ചടി എന്ന മാധ്യമം നസ്രാണികൾക്ക് പരിചയപ്പെടുത്തിയത് ബുക്കാനനാണെന്നത് വാസ്തവമാണ്. താൻ സംവേദിച്ച കത്തനാർമാർ അച്ചടിച്ച ഗ്രന്ഥങ്ങൾ അതിനു മുമ്പ് കണ്ടിട്ടുണ്ടായിരുന്നില്ലായെന്ന് ബുക്കാനൻ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു പക്ഷേ വലിയ മാർ ദീവന്നാസ്യോസ് പോലും അച്ചടിച്ച ഒരു കൃതി ആദ്യമായി കാണുന്നത് ബുക്കാനന്റെ കൈയിലാവാനും സാദ്ധ്യതയുണ്ട്. എന്നാൽ നവീനമായ ഈ മാധ്യമത്തിന്റെ അനന്തസാദ്ധ്യതകൾ കുശാഗ്രബുദ്ധിയായ അദ്ദേഹത്തിനു മനസിലായി. ആ അവസരം മുതലാക്കുവാനും, ഐക്യകരാർ ഒപ്പിടുവാൻ വിസമ്മതിച്ചതിൽ ബ്രിട്ടീഷുകാർക്കുള്ള മുഷിച്ചിൽ അതുവഴി ഒരു പരിധിവരെയെങ്കിലും ഒഴിവാക്കുവാനും അദ്ദേഹം തീരുമാനിച്ചു എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. അങ്ങനെയാണ് തന്റെ മേൽനോട്ടത്തിൽ തന്റെ വിശ്വസ്തനും ബഹുഭാഷാ പണ്ഡിതനുമായ കായംകുളം ഫീലിപ്പോസ് റമ്പാനെ പരിഭാഷ ഏൽപ്പിക്കുന്നത്.

## നസ്രാണിയും വേദപുസ്തക പരിഭാഷയും

വേദപുസ്തക പരിഭാഷ എന്ന പ്രകിയയെപ്പറ്റി പാശ്ചാത്യരുടെയും നസ്രാണികളുടേയും കാഴ്ച്ചപ്പാട് തികച്ചും വ്യത്യസ്തമാണ്. ഭാഷാ - വേദശാസ്ത്ര വിദഗ്ദരുടെ ഒരു കമ്മിറ്റി രൂപീകരിച്ച്, വിവിധ മൂലഭാഷാ പകർപ്പുകളുമായി താരതമ്യം ചെയ്ത് പരിഭാഷപ്പെടുത്തുക എന്നതാണ് പാശ്ചാത്യശൈലി. മലയാള പരിഭാഷയ്ക്ക് ബുക്കാനൻ വിഭാവനം ചെയ്തത് ഇത്തരമൊരു സംവിധാനമാണ്. എന്നാൽ നസ്രാണികളുടെ ശൈലി തികച്ചും വിഭിന്നമാണ്. മൽപ്പാന്മാർ ഒറ്റയ്ക്കു പരിഭാഷ ചെയ്യുക എന്ന രീതിയാണ് സമീപകാലം വരെയും നസ്രാണികൾ അവലംബിച്ചു വന്നിരുന്നത്. അതൊരു ദീർഘകാല പരിപാടിയും അല്ലായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കാ), ഇരുപതാം നൂറ്റാണ്ടിൽ മലങ്കര മല്പാന്മാരായ കോനാട്ട് മാത്തൻ കത്തനാർ, കോനാട്ട് ഏബ്രഹാം കത്തനാർ എന്നിവർ വേദപുസ്തക ഭാഗങ്ങൾ പരിഭാഷപ്പെടുത്തിയത് ഒറ്റയ്ക്കാണ്. സമീപകാലത്ത് പ്ശീത്താ മുഴുവനും കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ ഭാഷാന്തരം ചെയ്തതും ഏകനായാണ്. ആരാധനക്രമങ്ങളുടെ കാര്യത്തിൽ ഈ സ്ഥിതിക്കു മാറ്റം വന്നത് മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, കോനാട്ട് മാത്തൻ കത്തനാർ എന്നിവർ സംയുക്തമായി തയാറാക്കിയ 'ക്യംന്താ നമസ്ക്കാരം, വി. കുർബാനക്രമം' ഇവയുടെ പരിഭാഷയ്ക്ക് ഭാഷാശുദ്ധി വരുത്താൻ കവികളായ കണ്ടത്തിൽ വർഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി എന്നിവരെ ചുമതലപ്പെടുത്തിയതോടെയാണ്.

ഈ പശ്ചാത്തലത്തിൽ പരിശോധിച്ചാൽ വലിയ മാർ ദീവന്നാസ്യോസ് കായംകുളം ഫീലിപ്പോസ് റമ്പാനെ പരിഭാഷ ഏൽപ്പിക്കുമ്പോൾ അതിനായി ഒരു വിദഗ്ദ സംഘമൊന്നും രൂപീകരിക്കാൻ ഇടയില്ല. റമ്പാൻ അന്ന് അദ്ദേഹത്തോടൊപ്പം കണ്ടനാട്ട് താമസിക്കുകയാണ്. അതിനാൽ തന്റെ അന്തേവാസികളെ റമ്പാനെ സഹായിക്കാൻ വലിയ മാർ ദീവന്നാസ്യോസ് ചുമതലപ്പെടുത്തി, അല്ലെങ്കിൽ സന്തത സഹചാരികളുടെ സഹായം റമ്പാൻ സ്വീകരിച്ചു എന്നു വരാം. അതിനപ്പുറം സൂക്ഷ്മപരിശോധന, ഒരു പക്ഷേ വലിയ മാർ ദീവന്നാസ്യോസിന്റെ ഒഴികെ, നടന്നിട്ടില്ല.

*നിരണം ഗ്രന്ഥവരി*യിലെ പരിഭാഷയുടെ വിവരണം ഇത് വ്യക്തമാക്കുന്നുണ്ട്. "... *റമ്പാൻ പൊരുൾ തിരിച്ചെഴുതുവാനായിട്ട് കുംഭ മാസം 18-നു മുതൽക്ക എഴുതിത്തുടങ്ങി. ഏവൻഗേലിയോൻ പുസ്തകം*

*മത്തായി ശ്ലീഹായുടെ അറിയിപ്പ പൊരുൾ തിരിച്ച് എഴുതിയതിൽ പിന്നെ യത്ര തമിഴ് പുസ്തകവും ആളും വന്നൊള്ളു. റമ്പാനത്രെ കടുദാസിൽ എഴുതുന്നത്. തിമ്മപ്പൻപിള്ള ഓലയിലെഴുതുകയും, തമിഴു കൊച്ചിട്ടി നോക്കുകയും എട്ടുനാളൊരിക്കൽ ഇത്രയെഴുതി എന്ന കൊച്ചിയിൽ എഴുത്തു ചെല്ലത്തക്കവണ്ണം ചട്ടംകെട്ടീട്ടത്രെ ബുക്കാനൻ പോയത. ഏവൻഗേലിയോൻ പ്രെക്കുസെസും പൊരുൾ തിരിച്ചതിന്റെ ശേഷം, ആയതു വങ്കാളത്തു കൊണ്ടുചെല്ലത്തക്കവണ്ണം എഴുതിവരികകൊണ്ടു തിമ്മപ്പൻപിള്ള കൊണ്ടുപോയി. ...*"

മുകളിൽ ഉദ്ധരിച്ച ഭാഗം ഫീലിപ്പോസ് റമ്പാൻ അപ്പോസ്തോല പ്രവൃത്തികളും തർജ്ജമ ചെയ്തിരുന്നു എന്നു വ്യക്തമാക്കുന്നു. അച്ചടിക്കാത്ത ആ ഭാഗത്തിന്റെ ഗതി ആർക്കുമറിയില്ല. ഒരു പക്ഷേ ഇംഗ്ലണ്ടിലെ ബുക്കാനൻ ശേഖരത്തിൽ കാണുമായിരിക്കും. അന്വേഷിക്കേണ്ടിയിരിക്കുന്നു.

### സഹായികൾ

മുകളിൽ ഉദ്ധരിച്ച ഭാഗം വേദപുസ്തക പരിഭാഷയിൽ കായംകുളം ഫീലിപ്പോസ് റമ്പാന് സഹായികൾ ഉണ്ടായിരുന്നു എന്നു വ്യക്തമാക്കുന്നു. ഇവിടെ പരാമർശിക്കുന്ന മാവേലിക്കര വലിയ പെരുമ്പിഴ കൊച്ചിട്ടി തരകൻ വലിയ മാർ ദീവന്നാസ്യോസിന്റെ വിശ്വസ്ത സഹയാത്രികനായിരുന്ന ഒരു നസ്രാണി പ്രമാണിയായിരുവെന്ന് ഇതര പരാമർശനങ്ങളുണ്ട്. അതേപോലെ അദ്ദേഹത്തിന്റെ മറ്റ് രണ്ട് സഹചാരികളായിരുന്നു അങ്കമാലി ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാരും, മുളന്തുരുത്തി കാട്ടുമങ്ങാട്ട് ഇട്ടിയവിരാ കത്തനാരും. ഇവരിൽ കാട്ടുമങ്ങാട്ട് ഇട്ടിയവിരാ കത്തനാർ ഒരു സുറിയാനി പണ്ഡിതനായിരുന്നു. അദ്ദേഹത്തെ വേദപുസ്തക പരിഭാഷയിൽ ഉൾപ്പെടുത്താൻ ബുക്കാനന് താല്പര്യമുണ്ടായിരുന്നു. ഇട്ടൂപ്പു കത്തനാർ ഇതിൽ വിമുഖനും. അദ്ദേഹത്തിന്റെ സുറിയാനി ഭാഷാ പ്രാവീണ്യത്തെപ്പറ്റിയും ബുക്കാനന്റെ താല്പര്യത്തെപ്പറ്റിയും *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം താഴെ പറയുംപ്രകാരമാണ്.

"... *ഇങ്ങനെയിരിക്കുമ്പോൾ ചെങ്ങന്നൂർ ഇരുന്ന തോകൽക്കടുദാസുള്ള പഴമ പുസ്തകം ആളയച്ചു വരുത്തികൊടുത്തയച്ചാറെ, അറിയുന്നതിൽ ഒരു പട്ടക്കാരെ അയയ്ക്കണമെന്നും എഴുതി വരികകൊണ്ട കാട്ടുമങ്ങാട്ട് ഇട്ടിയവിരക്കത്തനാരെ പറഞ്ഞയച്ചു. അയാൾ ചെല്ലുന്നതിന് മുമ്പു ബാവായെ* (പരദേശി മാർ ദീയസ്ക്കോറോസ്) *ക്കാണിച്ച. ബാവായെനെക്കു നടപ്പില്ലാഴികകൊണ്ട ഒരു തങ്കരൂപായും കൊടുത്ത പറഞ്ഞയച്ചു. കാട്ടുമങ്ങാടൻ ചെന്നാറെ നല്ലവണ്ണം വായിച്ചു. അയാളെക്കൂടെ വങ്കാളത്തിനു കൊണ്ടുപോകണമെന്നു സിദ്ധാന്തമായിട്ടു പറഞ്ഞപ്പോൾ, ഞാൻ ചെന്ന*

*മെത്രാപൌലിത്തായെ ബോധിപ്പിച്ചും കൊണ്ട കൊടങ്ങല്ലൂർ വരാമെന്നും പറഞ്ഞു പോരികയും ചെയ്തു. ... മകരമാസം 28 നു ബുക്കാനൻ കപ്പൽ കരേറി. കൊടുങ്ങല്ലൂർ ചെന്ന ഇട്ടിയവിരാ കത്തനാരെ അയയ്ക്കണമെന്നു എഴുതി വന്നു. ആയാൾ ഒളിച്ചു പോയി എന്നും, ഇനിയും പട്ടക്കാർക്ക ടുത്ത പ്രവൃത്തി ഒന്നും അയാളെക്കൊണ്ട് ചെയ്യിക്കയില്ലായെന്നും, നേരു കേട അയാൾ ചെയ്തതിന്ന അവസ്ഥപോലെ വിചാരിക്കുമെന്നും മറു പടി കൊടുത്തയച്ചാറെ, കപ്പൽ ഇപ്പോൾ നീക്കുമെന്നും, കത്തനാരോട ഒന്നും ചെയ്യരുതെന്നും, വിലക്കെരുതെന്നും ഏറ്റം കാര്യമായിട്ടും ഗുണ ദോഷമായിട്ടും കൊടുങ്ങല്ലൂർ നിന്ന് എഴുതി വന്നു. ...”*

ഇതിനുശേഷമാണ് പരിഭാഷ നടത്താൻ വലിയ മാർ ദീവന്നാസ്യോസിന്റെമേൽ തുടർച്ചയായി സമ്മർദ്ദം ചെലുത്തുന്നത്. ഇത് വ്യക്തമാക്കുന്ന വസ്തുത, മലയാളവും സുറിയാനിയും അറിയാവുന്ന ഒരാളെ കൽക്കട്ടായിൽ എത്തിച്ച്, പരിഭാഷ തന്റെ മേൽനോട്ടത്തിൽ നടത്തുക എന്നതായിരുന്നു ബുക്കാനന്റെ ആത്യന്തിക ലക്ഷ്യം. അതു പരാജയപ്പെട്ടതിനാലാണ് വീണ്ടും വലിയ മാർ ദീവന്നാസ്യോസിനെ ആശ്രയിച്ചത്.

കൊച്ചിട്ടി തരകനോടൊപ്പം ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാരോ, കാട്ടുമങ്ങാട്ട് ഇട്ടിയവിരാ കത്തനാരോ ഫീലിപ്പോസ് റമ്പാനെ പരിഭാഷയിൽ സഹായിച്ചിരിക്കാം. അവരെല്ലാം വലിയ മാർ ദീവന്നാസ്യോസിന്റെ അന്തേവാസികളായിരുന്നു. ഏതായാലും ഏഴു മാസം കൊണ്ട് കായംകുളം ഫീലിപ്പോസ് റമ്പാൻ പരിഭാഷ പൂർത്തീകരിച്ച് കൽക്കട്ടായ്ക്ക് കൊടുത്തുവിട്ടു.

**സംഭാവന**

കായംകുളം ഫീലിപ്പോസ് റമ്പാൻ മലങ്കര നസ്രാണികൾക്കു നൽകിയ സംഭാവനകളിൽ രണ്ടാം സ്ഥാനം മാത്രമേ സുവിശേഷ പരിഭാഷയ്ക്ക് ഈ ലേഖകൻ നൽകുന്നുള്ളു. കാരണം അത് സഭയുടെ തീരുമാനം തന്റെ കഴിവനുസരിച്ചു നടപ്പിലാക്കുക എന്ന കൃത്യം മാത്രമായിരുന്നു. എന്നാൽ ഈ പരിഭാഷയുടെ പിന്നാലെ 1820 മുതൽ ആരാധനാക്രമ പരിഭാഷ ആരംഭിച്ചു എന്ന വസ്തുത തികച്ചും പ്രാധാന്യമുള്ളതാണ്.

കായംകുളം ഫീലിപ്പോസ് റമ്പാന്റെ സംഭാവനകളിൽ പ്രഥമ സ്ഥാനം 1809-ലെ *കണ്ടനാട് പടിയോല*യുടെ രൂപീകരണത്തിൽ അദ്ദേഹത്തിന്റെ നേതൃത്വവും, മലങ്കരയിലെ ആരാധനക്രമങ്ങളുടെ ഏകീകരണത്തിനുള്ള അക്ഷീണ പരിശ്രമവുമാണ്. മരണംവരെയും ഏകീകൃത ആരാധനക്രമങ്ങൾക്കുള്ള ഏറ്റവും നല്ല ഉപാധിയായ കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസത്തിനും അതിനുള്ള ഉപകരണമായ സെമിനാരി സ്ഥാപനത്തിനുമുള്ള നിരന്തര പ്രയത്നത്തിൽ മുഴുകിയിരിക്കുകയായിരുന്നു അദ്ദേഹം. ഈ

യജ്ഞം പൂർത്തിയാവാൻ പിന്നീട് ഒരു നൂറ്റാണ്ടിലധികം വേണ്ടിവന്നു എന്നതിനാൽ അദ്ദേഹത്തിന്റെ യത്നം വിഫലമായി എന്നു പറയാനാ വില്ല.

**മലയാള ഗദ്യം**

കായംകുളം ഫീലിപ്പോസ് റമ്പാന്റെ സംഭാവനകളിൽ ശ്രദ്ധിക്കപ്പെ ടാതെപോയ ഒന്നുണ്ട്. അത് മലയാള ഗദ്യസാഹിത്യത്തിന് അദ്ദേഹം നൽകിയ സംഭാവനയാണ്. മലയാളത്തിലെ പദ്യസാഹിത്യം നൂറ്റാണ്ടു കൾക്ക് മുമ്പുതന്നെ വികസിച്ചുവെങ്കിലും ആധുനിക മലയാള ഗദ്യം പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ സംഭാവനയെന്നാണ് കണക്കാക്കുന്നത്. എന്നാൽ അവർ ചിത്രത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് വിരചിതമായ *നിരണം ഗ്രന്ഥവരി*, അതേ കാലത്തെതന്നെ കായംകുളം ഫീലിപ്പോസ് റമ്പാന്റെ സുവിശേഷ തർജ്ജമ ഇവയെ ഗൗരവപൂർവം സാഹിത്യ ചരി ത്രകാരന്മാർ പരിഗണിച്ചിട്ടില്ല. യാതൊരു പാശ്ചാത്യ സ്വാധീനമോ, ആ രീതിയിലുള്ള വിദ്യാഭ്യാസമോ, പാശ്ചാത്യ ഗദ്യസാഹിത്യത്തോടു പരി ചയമോ ഇല്ലാത്ത നസ്രാണികൾ എഴുതിയ ഈ കൃതികൾ മിഷനറി - ഇതര മലയാള ഗദ്യത്തിന്റെ പുർവരശ്മികളായിത്തന്നെ പരിഗണിക്കപ്പെ ടേണ്ടതാണ്.

ഏതാണ്ട് ഇതേ കാലത്തു തന്നെ എഴുതപ്പെട്ട പാറേമ്മാക്കൽ തൊമ്മൻ കത്തനാരുടെ *വർത്തമാനപ്പുസ്തക*ത്തിന്റെ ഏറ്റവും വലിയ പരിമതി, അതിലെ വികൃതമാക്കപ്പെട്ട പാശ്ചാത്യ പദങ്ങളുടെ അതിപ്രസ രമാണ്. ഫീലിപ്പോസ് റമ്പാന്റെ സുവിശേഷ തർജ്ജമ, *നിരണം ഗ്രന്ഥ വരി* എന്നിവയിൽ പരകീയ പദങ്ങൾ ഇല്ലെന്നല്ല. പക്ഷേ, അവ സുറി യാനി മാത്രമാണ്. *ബാവാ, റൂഹാ* മുതലായ ഈ പദങ്ങളാകട്ടെ, അതേ രൂപത്തിൽ അന്നും ഇന്നും നസ്രാണികൾ ഉപയോഗിക്കുന്നതിനാൽ അവ ർക്ക് അപരിചിതങ്ങളല്ല താനും. ഈ വിഷയത്തിൽ ഗൗരവമായ ഭാഷാ പഠനം നടക്കേണ്ടിയിരിക്കുന്നു.

ഫീലിപ്പോസ് റമ്പാന്റെ സുവിശേഷ തർജ്ജമയിലെ സുറിയാനി വ്യാക രണത്തിന്റെ അതിപ്രസരം ഒരു പോരായ്മയായി പലരും ചൂണ്ടിക്കാട്ടു ന്നുണ്ട്. മുകളിൽ സൂചിപ്പിച്ചതുപോലെ ആരാധനയിൽ വായിച്ചു കേൾ ക്കേണ്ട ഒന്നായി ആണ് ഓർത്തഡോക്സ് വിശ്വാസം വി. വേദത്തെ പരി ഗണിക്കുന്നത്. അതാകട്ടെ സംഗീതാത്മകമായ ഒരു അവതരണവുമാണ്. ഉദാഹരണത്തിന് അന്നും ഇന്നും *കുർബാന ചൊല്ലുക* എന്നാണ് പറ യുക. ആ താളാത്മകതയിൽനിന്നു വിഭിന്നമായ ഒന്ന് ഉൾക്കൊള്ളുവാൻ സമൂഹത്തിന് ബുദ്ധിമുട്ടുണ്ടാകും. അതിനാൽ പാടിപ്പതിഞ്ഞ അതേ ചട്ട ക്കൂടിൽ പരിഭാഷയെ ക്രമപ്പെടുത്തിയതിൽ ഫീലിപ്പോസ് റമ്പാനെ കുറ്റ

പ്പെടുത്തിയിട്ട് കാര്യമില്ല. ബ്രിട്ടീഷ് മിഷനറിമാർ വിഭാവനം ചെയ്തതു പോലെ സുവിശേഷീകരണത്തിനല്ല റമ്പാൻ വിശുദ്ധ ഗ്രന്ഥം പരിഭാഷ പ്പെടുത്തിയത്, നസ്രാണികളുടെ ഉപയോഗത്തിനായിരുന്നു.

രണ്ടാമതായി, ഗദ്യ വ്യാകരണം താരതമ്യം ചെയ്യുവാൻ മലയാളത്തിൽ അന്ന് എന്തുണ്ടായിരുന്നു എന്ന വസ്തുതയും കണക്കിലെടുക്കണം. അക്കാലത്തെ അറിയപ്പെടുന്ന ഏക ഇതര മലയാള ഗദ്യകൃതി *വെള്ള യുടെ ചരിത്ര*മാണ്. അതാകട്ടെ റമ്പാൻ കാണുന്ന പ്രശ്നവുമില്ല. ഫീലി പ്പോസ് റമ്പാന് പരിചിതമായ ഏക ഗദ്യശൈലി സുറിയാനി മാത്രമായി രുന്നു. അതിന്റെ സ്വാധീനം അദ്ദേഹത്തിന്റെ രചനകളിൽ കടന്നുകൂടിയ തിൽ അത്ഭുതമില്ല.

മൂന്നാമതായി, പദത്തിനു പദം, വാക്കിനു വാക്ക്, അക്ഷരത്തിന് അക്ഷരം എന്നത് ഏതാണ്ട് ഇന്നും ആരാധനാ സാഹിത്യ പരിഭാഷയിൽ നസ്രാണികൾ നിർബന്ധമായും അനുവർത്തിക്കുന്ന രീതിയാണ്. ആ നിബന്ധനയിൽനിന്നു പുറത്തുവരിക ഫീലിപ്പോസ് റമ്പാന് അസാദ്ധ്യ മായിരുന്നു. അദ്ദേഹം തന്നെ പരിഭാഷപ്പെടുത്തിയതെന്ന് വിശ്വസിക്കപ്പെ ടുന്ന ഇതര കൃതികളിൽ സുറിയാനി വ്യാകരണ സ്വാധീനം ഇത്രയധിക മില്ല എന്നത് ഈ വാദം ശരിവയ്ക്കുന്നു.

## ലിപി വിന്യാസം

ഫീലിപ്പോസ് റമ്പാന്റെ സുവിശേഷ പരിഭാഷ കണ്ടിട്ടുള്ളവർ ശ്രദ്ധി ക്കുന്ന ഒന്നാണ് അതിലെ ചതുരവടിവിലുള്ള അക്ഷരങ്ങൾ. ഇന്ന് ഏതാണ്ട് അപ്രത്യക്ഷമായ ഈ ലിപിവിന്യാസം ഒരു കാലത്ത് കേരള ത്തിൽ പ്രചുരപ്രചാരത്തിലിരുന്ന ഓലയിൽ നാരായം കൊണ്ട് എഴുതുന്ന ശൈലിയാണ്. നാരായംകൊണ്ട് വളവുകൾ കോറുക ക്ഷിപ്രസാദ്ധ്യമല്ല. അതിനാൽ കോണുകൾ ഉള്ള അക്ഷരശൈലി രൂപപ്പെട്ടു. ഫീലിപ്പോസ് റമ്പാനും സഹപ്രവർത്തകർക്കും പരിചിതമായ ഏക മലയാള ലിപി വിന്യാസം ഇതു മാത്രമായിരുന്നു. മാധ്യമം ഓലയിൽനിന്നും കടലാസി ലേയ്ക്കും, രചനോപകരണം നാരായത്തിൽനിന്നും മഷി, തൂവൽ ഇവയി ലേയ്ക്കും മാറിയിട്ടും, രണ്ടാമത്തെ രീതിയിൽ കൂടുതൽ സുഗമമായ രച നയ്ക്കുതകുന്ന കോണുകൾക്കു പകരം വളവുകളുള്ള ലിപി റമ്പാന്റെ പരിഭാഷയുടെ കാലത്ത് വികസിച്ചിരുന്നില്ല. കടലാസ് ദുർലഭമായിരുന്ന അക്കാലത്ത് അത്തരം ലിപിയുടെ ആവശ്യവും ഇല്ലായിരുന്നു.

## ഉപസംഹാരം

മലയാള പരിഭാഷയും അച്ചടിയും, സെമിനാരിയും ആധുനിക വിദ്യാ ഭ്യാസവും, *കണ്ടനാടു പടിയോല* നിശ്ചയങ്ങൾ ഇവയിൽ പാദമുറപ്പിച്ചാണ്

പത്തൊമ്പതാം നൂറ്റാണ്ടിലെ നസ്രാണി പുനർനിർണ്ണയ പ്രക്രിയ മുന്നേറിയത്. ആ പുനർനിർണ്ണയ പ്രക്രിയയിൽ നിന്നാണ് ആധുനിക നസ്രാണി രൂപംകൊള്ളുന്നത്. ഈ മൂന്ന് അടിസ്ഥാനങ്ങളുടേയും അതുല്യമായ പിന്നിലെ പങ്ക് കായംകുളം ഫീലിപ്പോസ് റമ്പാനെ ആധുനിക നസ്രാണി സമൂഹം സമൂഹത്തിന്റെ പിതൃസ്ഥാനികളിലൊരാളാക്കുന്നു എന്നത് നിസംശയമാണ്.

എന്നാൽ അർഹിക്കുന്ന ബഹുമാനം അദ്ദേഹത്തിനു ഇന്നു ലഭിക്കുന്നില്ല എന്നത് ഖേദകരമായ ഒരു സത്യമാണ്. 1835-ൽ യാത്രാ സൗകര്യം പരിമിതമായിരുന്ന കാലത്ത് മലങ്കര മെത്രാപ്പോലീത്തായായിരുന്നു കണ്ണംകോട്ടെത്തി അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ നടത്തിയത്. അവിടെ നിന്നും താഴോട്ടാണ് അദ്ദേഹത്തിന്റെ സ്മരണ *വളർന്നത്*. അതോടൊപ്പം വിവിധ തലങ്ങളിലെ തമസ്ക്കരണവും. വിവിധ നാടുകളിൽ തനത് ഭാഷകളിൽ വേദം എത്തിച്ചവരെ പരിശുദ്ധന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തിയപ്പോഴാണ് ഫീലിപ്പോസ് റമ്പാനോടുള്ള ഈ അവഗണനയും തമസ്ക്കരണവുമെന്നത് ഭീകരമായ യാഥാർത്ഥ്യമാണ്.

നസ്രാണികൾക്കു മാത്രമല്ല, മലയാള ഭാഷയ്ക്കും, കേരള സംസ്ക്കാരത്തിനും അതുല്യമായ സംഭാവന നൽകിയ കായംകുളം ഫീലിപ്പോസ് റമ്പാന് വർത്തമാനകാലത്ത് പരിമിതമായ തോതിലെങ്കിലും ഒരു ഗുരുവന്ദന നടത്തിയത് ഡോ. സാമുവൽ ചന്ദനപ്പള്ളി മാത്രമാണ്. ചുരുങ്ങിയ സമയത്തിനുള്ളിൽ പരിമിതികൾക്കുള്ളിൽനിന്ന് അദ്ദേഹം രചിച്ച് 1997-ൽ പ്രസിദ്ധീകരിച്ച *കായംകുളം ഫീലിപ്പോസ് റമ്പാൻ: പ്രഥമ ബൈബിൾ വിവർത്തകൻ* എന്ന ലഘു കൃതി മാത്രമാണ് റമ്പാന്റെ സംഭാവനകളെപ്പറ്റിയുള്ള ഏക പഠനം.

ഋഷിപ്രോക്തനായ ഒരു യഥാർത്ഥ അവധൂതനായിരുന്നു കായംകുളം ഫീലിപ്പോസ് റമ്പാൻ. സ്വന്തം ജീവചരിത്രമോ, സ്മാരകങ്ങളോ, ഭൗതിക സമ്പാദ്യങ്ങളോ ശേഷിപ്പിക്കാതെ കടന്നുപോയ ഒരു സർവസംഗപരിത്യാഗി. പക്ഷേ, അദ്ദേഹം പോലുമറിയാതെ അദ്ദേഹം ശേഷിപ്പിച്ച ചില തിരുശേഷിപ്പുകളുണ്ട്. സമൂഹത്തിനായുള്ള അദ്ദേഹത്തിന്റെ സേവനങ്ങളാണ് അവ. ചരിത്രത്തിൽ പതിച്ച മായാത്ത മുദ്രകളാണ് ആ മഹാ സംഭാവനകൾ.

(കായങ്കുളം ഫീലിപ്പോസ് റമ്പാൻ: ജീവിതവും സംഭാവനയും - സമാഹാരം - 2012)

# 1

# പരിശുദ്ധ പരുമല തിരുമേനി: വ്യക്തിയും കാലവും

**ആമുഖം:** മലങ്കരയുടെ മഹാപരിശുദ്ധനാണ് പരിശുദ്ധ പരുമല തിരുമേനി. തന്റെ ജീവിതകാലത്തും മരണശേഷവും അത്ഭുതപ്രവർത്തകനായി ലോകമെങ്ങും അറിയപ്പെടുന്ന അദ്ദേഹം ഇന്ത്യ സംഭാവന ചെയ്ത എക്കാലത്തെയും ഏറ്റവും മികച്ച ദൈവിക മനുഷ്യരിൽ ഒരാളാണ്.

പക്ഷേ ഒരു പരിശുദ്ധൻ എന്ന നിലയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ പരിവേഷം അദ്ദേഹത്തിന്റെ മറ്റു രംഗങ്ങളിലുള്ള പ്രവർത്തനങ്ങളെയും പ്രാഗത്ഭ്യത്തെയും അസ്തപ്രശസ്തമാക്കി. മികച്ച പണ്ഡിതനും ഗുരുവും സത്യവിശ്വാസ സംരക്ഷകനും സർവ്വോപരി മികച്ച ഒരു ഭരണാധികാരിയുമായിരുന്നു പരിശുദ്ധ പരുമല തിരുമേനി എന്ന ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ. ഈ നിലകളിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുകയാണ് ഈ ലേഖനത്തിൽ.

**പശ്ചാത്തലം:** ചെറുതും വലുതുമായ 150–തോളം പള്ളികളായിരുന്നു 1876–ൽ മലങ്കരസഭയിൽ ഉണ്ടായിരുന്നത്. തെക്കെ അറ്റത്ത് തിരുവിതാംകോട് ഒഴിവാക്കിയാൽ ചാത്തന്നൂർ മുതൽ കുന്നംകുളം വരെയായിരുന്നു ഈ പള്ളികൾ സ്ഥിതിചെയ്തിരുന്നത്. ഒരു തുരുത്തുപോലെ വടക്കുമാറി കിടന്ന കുന്നംകുളം കൂടി ഒഴിവാക്കിയാൽ അങ്കമാലി കൊണ്ട് അന്നത്തെ മലങ്കരയുടെ വടക്കെ അതിർത്തി അവസാനിച്ചിരുന്നു. ഈ ചുരുങ്ങിയ പ്രദേശത്തെ ചെറിയ സഭയിൽ അന്ന് പൂർണ്ണമായ അരാജകത്വമാണ് നടമാടിയിരുന്നത്.

ഈ അരാജകത്വത്തിന്റെ ആഴവും പരപ്പും അറിയണമെങ്കിൽ കുറേക്കൂടി പിമ്പോട്ടു പോകേണ്ടിയിരിക്കുന്നു. 1653–ലെ കൂനൻകുരിശു സത്യത്തിനു ശേഷമുള്ള കാലത്താണ് ഈ അരാജകത്വത്തിന്റെ വേരുകൾ കിടക്കുന്നത്. 1653–ൽ സമാന ആചാരാനുഷ്ഠാനങ്ങളുള്ള രണ്ട് വ്യത്യസ്ത വിഭാഗങ്ങളായി സഭ പിളർന്നു. രണ്ടും തമ്മിലുള്ള കേവല വ്യത്യാസം, യഥാർത്ഥ മലങ്കര നസ്രാണികൾ മാർത്തോമ്മാ എപ്പിസ്കോപ്പാ ആയി അവരോധിച്ച പകലോമറ്റം അർക്ക്ദയക്കോന്റെയും റോമൻ കത്തോലിക്കാ വിഭാഗം ലത്തീൻ മെത്രാന്റെയും വാഴ്ചയ്ക്കു (കൂറിന്) യഥാക്രമം വിധേയപ്പെട്ടിരുന്നു എന്നതു മാത്രമായിരുന്നു.[1]

ആടിയും ഉലഞ്ഞും നിന്നിരുന്ന ഇടവകപള്ളികൾ 18-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ വ്യക്തമായും രണ്ടു ചേരികളിലായി സ്ഥിരപ്പെട്ടു. പല പള്ളികളിലും രണ്ടു കക്ഷികളും അവകാശപ്പെട്ടിരുന്നു. എങ്കിലും വ്യത്യസ്തമായ അധികാര വ്യക്തിത്വം പുലർത്തിയിരുന്നു. കൂട്ടുകൈവശത്തിലിരുന്ന പള്ളികൾ ഭാഗം വച്ചു പിരിയുന്ന പ്രവൃത്തി അവസാനിച്ചത് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാത്രമാണ്.[2] മാർത്തോമ്മാ മെത്രാന്മാരുടെ അധികാരം വ്യക്തമായും ഉറച്ചത് 18-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിലാണെന്നു പറയാം.

ഇതിനിടെ 1665-ൽ യെറുശലേമിലെ അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മലങ്കരയിലെത്തിയതോടെ മലങ്കരസഭയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചു. 1685-ൽ മാർ ബസേലിയോസ് യൽദോയോടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ളാ അടിസ്ഥാന അലക്സാന്ത്രിയൻ വേദശാസ്ത്രം മലങ്കരസഭയെക്കൊണ്ട് അംഗീകരിപ്പിച്ചു.[3] ഇതോടെ പൗരസ്ത്യ കൽദായ, റോമൻ കത്തോലിക്കാ സഭകളുടെ വേദശാസ്ത്രം, ആരാധനക്രമം ഇവയും ദേശീയ പാരമ്പര്യവും എല്ലാം ചേർന്ന സങ്കീർണമായ അന്നത്തെ മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ ഒരു ഘടകം കൂടി ചേർന്ന് അതിനെ കൂടുതൽ സങ്കീർണമാക്കി. പിന്നീടെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ എല്ലാവരും ഈ ആരാധന-ആചാരരീതികളെ പൂർണമായും അന്ത്യോഖ്യവൽക്കരിക്കാനാണ് ശ്രമിച്ചത്. മലങ്കരസഭ 1686-ൽ അംഗീകരിച്ച അലക്സാന്ത്രിയൻ വേദശാസ്ത്രത്തിന്റെ പിൻബലം അന്ത്യോഖ്യൻ മെത്രാന്മാർക്കുണ്ടായിരുന്നു. അതിനാൽ അവരുടെ വാദഗതി ക്രമേണ സഭയിൽ വ്യാപിച്ചു വന്നു.

എന്നാൽ സൗമ്യനും പണ്ഡിതനുമായ മാർ ഈവാനിയോസ് ഹദിയള്ളായ്ക്കു ശേഷം വന്ന അന്ത്യോഖ്യൻ മെത്രാന്മാരെല്ലാവരും തന്നെ മലങ്കരസഭയുടെ ഭരണാധികാരം അവകാശപ്പെട്ടത് അന്ത്യോഖ്യൻ ക്രമങ്ങളുടെ പ്രചരണത്തെയും സഭയിൽ പ്രചരിച്ചിരുന്ന റോമൻ കത്തോലിക്കാ ആചാരങ്ങളുടെ നിരസനത്തെയും മന്ദീഭവിപ്പിച്ചു. മലങ്കരസഭയും മാർത്തോമ്മാ മെത്രാന്മാരും അന്ത്യോഖ്യൻ മെത്രാന്മാരെ '*ഗുരുവും ഉപദേശകരും*' മാത്രമായിട്ടായിരുന്നു കണ്ടിരുന്നത്. അവർക്ക് മലങ്കരസഭയുടെ ഭരണാധികാരം വിട്ടുകൊടുക്കാനോ അതിനുള്ള അവകാശവാദം വകവച്ചുകൊടുക്കാനോ മലങ്കരസഭ തയ്യാറായില്ല. മാർത്തോമ്മാ മെത്രാന്മാർ പകലോമറ്റം കുടുംബത്തിൽ നിന്നു തന്നെ പിൻഗാമികളെ വാഴിച്ച് അധികാരം കൈമാറി. അന്ത്യോഖ്യൻ ക്രമങ്ങളുടെ വ്യാപനവും ഇതര പാരമ്പര്യങ്ങളുടെ നിഷ്കാസനവും നാട്ടുമെത്രാന്മാരുടെ അധികാരത്തെ ചോദ്യം ചെയ്യുന്ന ഒരു നടപടിയായി വ്യാഖ്യാനിക്കപ്പെട്ടു. അത് അത്തരം

ശ്രമങ്ങൾക്കു നേരെ പൂർണമായും നിഷേധാത്മക നിലപാടെടുക്കാൻ മാർത്തോമ്മാ മെത്രാന്മാരെ പ്രേരിപ്പിച്ചു.[4]

അധികാര സ്ഥാപന രംഗത്ത് അന്ത്യോഖ്യൻ മെത്രാന്മാർ പാടെ പരാജയപ്പെട്ടെങ്കിലും അന്ത്യോഖ്യൻ ആചാരാനുഷ്ഠാനങ്ങളുടെ വ്യാപനം നിർബാധം തുടർന്നു. കൊല്ലവർഷം 964-ൽ (1789) ഭാഗികമായി അന്ത്യോഖ്യൻ ക്രമങ്ങൾ മലങ്കരസഭ അംഗീകരിച്ചു.[5] 1809 ചിങ്ങം ഒന്നിന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളിയോഗം മറ്റു ക്രമങ്ങൾ നിരാകരിക്കുകയും അന്ത്യോഖ്യൻ ക്രമങ്ങളെ മലങ്കരസഭ പൂർണമായും അംഗീകരിക്കുകയും ചെയ്തു.[6] പക്ഷേ ഫലത്തിൽ അന്ത്യോഖ്യൻ ആചാര-ആരാധനാ രീതികൾ പൂർണമായി നടപ്പിലായത് 1876-1900 കാലഘട്ടത്തിലാണ്.[7]

18-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പകലോമറ്റം മെത്രാന്മാരുടെ പരമ്പരയാണ് തങ്ങളുടെ അധികാരസ്ഥാപനത്തിന്റെ പ്രധാന തടസ്സം എന്നു മനസ്സിലാക്കിയ അന്ത്യോഖ്യൻ മെത്രാന്മാർ, തങ്ങൾക്കു പൂർണമായും വിധേയനായ (അന്ത്യോഖ്യൻ പാരമ്പര്യ പ്രചാരകനായ) ഒരു ബദൽ മെത്രാനെ വാഴിച്ചു.[8] ഇതിനനുകൂലമായ ഒരു പശ്ചാത്തലം അപ്പോഴേക്കും ഉരുത്തിരിഞ്ഞിരുന്നു. മാർത്തോമ്മാ മെത്രാന്മാരുടെ അറിവോടും അറിവു കൂടാതെയും അന്ത്യോഖ്യൻ മെത്രാൻ അഭ്യസിപ്പിച്ച വൈദികരിൽ ഒരു വലിയ വിഭാഗം അവരെ പിന്തുണയ്ക്കുവാൻ തയ്യാറായിരുന്നു. പക്ഷേ സർവശക്തനായ മാർത്തോമ്മാ ആറാമൻ (വലിയ മാർ ദീവന്നാസ്യോസ്) അഭിനവ മെത്രാൻ കാട്ടുമങ്ങാടു കൂറിലോസിനെ മലങ്കരയിൽ നിന്നു തുരത്തിയതോടെ അന്ത്യോഖ്യർക്ക് കീഴടങ്ങേണ്ടി വന്നു എങ്കിലും അരാജകത്വത്തിന്റെ വിത്തുകൾ അപ്പോഴേക്കും പാകപ്പെട്ടു കഴിഞ്ഞിരുന്നു.

മാർത്തോമ്മാ മെത്രാന്മാരുടെ രാജകീയ പ്രാഭവത്തിനു മുമ്പിൽ അടങ്ങിക്കഴിയേണ്ടി വന്നെങ്കിലും അന്ത്യോഖ്യൻ മെത്രാന്മാർ വളർത്തിയെടുത്ത പുരോഹിതവൃന്ദം സഭാനേതൃത്വത്തോട് പൂർണമായും വിധേയപ്പെട്ടായിരുന്നില്ല കഴിഞ്ഞിരുന്നത്. അന്ത്യോഖ്യൻ സഭയുടെ ആരാധനാക്രമങ്ങളും വിശ്വാസവും എന്ന താത്വിക അടിത്തറ അവർക്കുണ്ടായിരുന്നു. മാർത്തോമ്മാ ആറാമനു ശേഷമുള്ള മെത്രാന്മാർ ദുർബ്ബലരായിരുന്നു എന്നത് അവർക്ക് കൂടുതൽ പ്രവർത്തനസ്വാതന്ത്ര്യം നല്കി. വിമതപക്ഷം പരസ്യമായിത്തന്നെ രംഗത്തു വന്നു. അവസാനം ഒമ്പതാം മാർത്തോമ്മായായ അയ്പ്പ് മെത്രാന്റെ സ്ഥാനഭ്രഷ്ടിലൂടെ വിമതർ സഭാഭരണത്തിലെത്തി.[9]

ഇവിടെ മനസ്സിലാക്കേണ്ട വസ്തുത അന്ത്യോഖ്യൻ ആചാര-അനുഷ്ഠാനങ്ങളുടെ താത്വിക അടിത്തറ ഉപയോഗിക്കുകയും അതിനുവേണ്ടി

പ്രവർത്തിക്കുകയും ചെയ്ത നസ്രാണികൾ അന്ത്യോഖ്യൻ അധികാരം ഉറപ്പിക്കാനുള്ള ശ്രമമല്ല നടത്തിയത്. കായംകുളം ഫീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മുതലായവർ അന്ത്യോഖ്യൻ വിശ്വാസ പ്രമാണത്തിലൂന്നി, കാലാകാലങ്ങളിൽ സഭയിൽ കടന്നുകൂടിയ റോമൻ കത്തോലിക്കാ ദുരാചാരങ്ങളെ നീക്കി ശുദ്ധീകരിക്കാനാണ് ശ്രമിച്ചത്. കൂട്ടത്തിൽ ദുർബ്ബലരായ പിൽക്കാല മാർത്തോമ്മാ മെത്രാന്മാരുടെ ഭരണപരമായ അഴിമതികൾക്കെതിരെയും അവർ പോരാടി. പല കാരണങ്ങളാൽ മാർത്തോമ്മാ മെത്രാന്മാരോട് എതിർത്തു നിന്നവർ ഇവർക്കു പിന്തുണ നല്കി.[10] അതാണ് അവസാനം അയ്പ്പു മെത്രാനെ വടിയും മുടിയും വയ്പ്പിക്കുന്നതിലെത്തിയത്.

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ തൊഴിയൂർ മെത്രാനിൽ നിന്നും മേല്പട്ട സ്ഥാനം ഏറ്റു മലങ്കരമെത്രാൻ സ്ഥാനമേറ്റതോടെ പകലോമറ്റം കുടുംബവാഴ്ച അവസാനിച്ചു. എങ്കിലും സഭയുടെ അരാജകത്വം മറ്റൊരു രൂപത്തിൽ വളരുകയായിരുന്നു. മെത്രാന്മാരെ തിരഞ്ഞെടുക്കുന്ന രീതി പരാജിതർ അസംതൃപ്തരും വിഘടനവാദികളുമായി മാറി എന്ന പാർശ്വഫലം ഉണ്ടാക്കി. രാജകീയ വിളംബരത്തിന്റെ പിൻബലം മലങ്കരമെത്രാനുണ്ടായിരുന്നതിനാൽ ഒരു പരിധിയിലധികം അവർക്കു മുമ്പോട്ടുപോകാനായില്ലെന്നു മാത്രം.

19-ാം നൂറ്റാണ്ടിൽ മലങ്കരയിലെത്തിയ ദീയസ്കോറോസ്, അത്താനാസ്യോസ് മുതലായ അന്ത്യോഖ്യൻ മെത്രാന്മാരുടെ പ്രവർത്തനവും ഇവിടെ പരിഗണിക്കണം.[11] അന്ത്യോഖ്യൻ ആരാധനക്രമങ്ങൾക്കും വിശ്വാസത്തിനും മലങ്കരസഭ നല്കിയ അംഗീകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും പരദേശി മെത്രാന്മാരുടെയും അധികാരസ്ഥാപനത്തിനുതകുംവിധം അവർ പ്രചരിപ്പിച്ചു. ഇതിന് ഭാഗികഫലവുമുണ്ടായി.

ഇതിനിടയിൽ മലങ്കരയിലെ വൈദികർക്ക് കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസം നല്കാൻ കോട്ടയത്ത് സെമിനാരി സ്ഥാപിച്ചു. അവിടെ വൈദികർക്ക് ഇംഗ്ലീഷും ആധുനിക വിദ്യാഭ്യാസവും നല്കാൻ ആംഗ്ലിക്കൻ മിഷനറിമാരുടെ സഹായം നല്കാമെന്നുള്ള റസിഡന്റ് കേണൽ മൺറോയുടെ നിർദേശം മാർ ദീവന്നാസ്യോസ് രണ്ടാമൻ സ്വീകരിച്ചു. അങ്ങനെ സെമിനാരി അദ്ധ്യാപകരായി എത്തിയ പ്രോട്ടസ്റ്റന്റ് മിഷനറിമാർ ആദ്യത്തെ ചുരുങ്ങിയ വർഷങ്ങൾക്കു ശേഷം തങ്ങളുടെ ആഗമനോദ്ദേശ്യത്തിനു വിരുദ്ധമായി മലങ്കരസഭയിൽ പ്രോട്ടസ്റ്റന്റ് വിശ്വാസവും ആചാരങ്ങളും അടിച്ചേൽപ്പിക്കാനാണ് ശ്രമിച്ചത്. അത്തരം ആദ്യ ശ്രമങ്ങളെ 1818-ന് മാവേലിക്കരയിൽ ചേർന്ന മലങ്കരപള്ളിയോഗം തടഞ്ഞു.[12]

അതോടെ മിഷനറിമാർ അടവു മാറ്റി ബ്രിട്ടീഷ് കൊളോണിയലിസ

ത്തിന്റെ പിൻബലത്തോടെ മലങ്കരയെ വളഞ്ഞു പിടിക്കാനുള്ള ശ്രമം ആരംഭിച്ചു. മലങ്കരമെത്രാന്റെയും മലങ്കര പള്ളിയോഗത്തിന്റെയും അധി കാരങ്ങൾ സെമിനാരിയിൽ താമസിക്കുന്ന ബ്രിട്ടീഷ് മിഷനറിമാരിലൊ തുക്കിത്തുടങ്ങി. ആർക്കു പട്ടം കൊടുക്കണമെന്ന് നിശ്ചയിക്കുക, പള്ളി ക്കണക്കുകൾ പരിശോധിക്കുക തുടങ്ങിയ കാര്യങ്ങളിൽ മിഷനറിമാർ നേരിട്ടിടപെട്ടു തുടങ്ങി.[13]

ഇതിനിടെ 1825 മിഥുനം 15-ന് മിഷനറിമാരുടെ ആഗ്രഹത്തിനു വിരു ദ്ധമായി പള്ളിപ്പാട്ട് പീലിപ്പോസ് റമ്പാൻ മലങ്കര മെത്രാനായി തിരഞ്ഞെ ടുക്കപ്പെട്ടു. 1825 ചിങ്ങം 25-ന് അദ്ദേഹം മാർ ദീവന്നാസ്യോസ് നാലാമ നായി വാഴിക്കപ്പെട്ടു. ഒരു യാഥാസ്ഥിതികൻ എന്നു വിശേഷിപ്പിക്കാവുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസും ബ്രിട്ടീഷ് മിഷനറിമാരും തമ്മിൽ തുറന്ന യുദ്ധത്തിലാണ് കാര്യങ്ങൾ എത്തിയത്. മെത്രാനോട് വ്യക്തിവൈരാഗ്യ മുണ്ടായിരുന്ന പട്ടക്കാരുടെ സഹായത്തോടെ മിഷനറിമാർ അദ്ദേഹത്തി നെതിരെ ആക്രമണം ആരംഭിച്ചു.

1836 ആയപ്പോഴേക്കും ഈ യുദ്ധം രൂക്ഷമായി. കൽക്കട്ടായിലെ ആംഗ്ലി ക്കൻ ബിഷപ്പ്, മലങ്കരസഭയെ മിഷനറിമാരുടെ പൂർണവരുതിയിലാക്കാൻ ഒരു അഞ്ചിന പദ്ധതി നിർദ്ദേശിച്ചു.[14] 1836-ൽ മാവേലിക്കരയിൽ കൂടിയ മലങ്കര പള്ളിയോഗം ഈ നിർദ്ദേശങ്ങൾ തള്ളി. 1836 ചിങ്ങം 21-ന് പാല ക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ മെത്രാനെതിരെ റസിഡന്റിനു പരാതി നൽകി അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കണമെന്ന് ആവശ്യപ്പെട്ടു.[15] അതു നടക്കാതെ വന്നതോടെ മിഷനറിമാർ തുറന്ന യുദ്ധം ആരംഭിച്ചു. മിഷനറിമാരുടെ ശമ്പളം പറ്റി, ഏതാനും പട്ടക്കാർ ചേർന്ന് വി. കുർബാന തക്സാ പ്രോട്ടസ്റ്റന്റ് രീതിയിൽ തിരുത്തിയെ ഴുതി മലങ്കരയിൽ നടപ്പാക്കാൻ ശ്രമിച്ചു.[16] ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ മുഷ്ക്കിൽ മെത്രാനെ പീഡിപ്പിച്ചു. മെത്രാനെതിരെ നില്ക്കുന്ന പട്ടക്കാ രെയും ജനങ്ങളെയും ഒളിഞ്ഞും തെളിഞ്ഞും സഹായിച്ചു തുടങ്ങി. നിയ മപരമായി മലങ്കരമെത്രാപ്പോലീത്തായ്ക്കുള്ള അധികാരം ഉപയോഗിച്ച തിന് മാർ ദീവന്നാസ്യോസ് നാലാമൻ തടവിലായി.[17] ശിക്ഷണനടപടി കൾ സ്വീകരിക്കുക എന്നത് അസാദ്ധ്യമായി. 1840 ഏപ്രിൽ 4-ലെ കൊച്ചി പഞ്ചായത്തുവിധി വഴി ആംഗ്ലിക്കൻ മിഷനറിമാരുമായി സ്വത്തുക്കൾ ഭാഗം വെച്ചു പിരിഞ്ഞു.

ഇതിനിടയിൽ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും 1842 കുംഭം 2-ന് മേല്പട്ടസ്ഥാനം സ്വീക രിച്ചു മടങ്ങിയെത്തി[18] മലങ്കരമെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്ന യിച്ചു. മാർ ദീവന്നാസ്യോസ് നാലാമനോട് വിരോധമുള്ള പട്ടക്കാരും

അബ്രഹാം മൽപ്പാന്റെ പാർശ്വവർത്തികളും ഈ അവകാശവാദത്തെ പിന്തുണച്ചു.[19]

1846-ൽ പരദേശി യൂയാക്കീം മാർ കൂറിലോസ് മെത്രാൻ മലങ്കരയിൽ എത്തി മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശം ഉന്നയിച്ചു. ഭരണം അസാദ്ധ്യമായിത്തീർന്ന മാർ ദീവന്നാസ്യോസ് നാലാമൻ യൂയാക്കീം കൂറിലോസിന് അധികാരം ഒഴിഞ്ഞുകൊടുത്തു. എന്നാൽ പരദേശികൾക്ക് മലങ്കര ഭരിക്കാൻ അവകാശമില്ലെന്ന കാരണത്താൽ കൊ.വ. 1023 മിഥുനം 9-ലെ കൊല്ലം പഞ്ചായത്ത് വിധി മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായി സ്ഥിരപ്പെടുത്തി.[20]

പകലോമറ്റം മെത്രാൻ വാഴ്ചയുടെ അന്ത്യഘട്ടം, അതായത് 18-ാം നൂറ്റാണ്ടിന്റെ ആദ്യം മുതൽ മലങ്കരയിലുണ്ടായിരുന്ന ഈ പ്രശ്നങ്ങൾ സഭയെ കൊണ്ടെത്തിച്ചത് അരാജകത്വത്തിലാണ്. പകലോമറ്റം - വിരുദ്ധർ സംഘർഷം, മലങ്കര - അന്ത്യോഖ്യൻ മെത്രാന്മാർ തമ്മിലുള്ള അധികാര വടംവലി, പ്രോട്ടസ്റ്റന്റ് - സത്യവിശ്വാസ സമരം ഇവയെല്ലാം വളർത്തിയെടുത്തത് അച്ചടക്കമില്ലാത്ത ഒരു സമൂഹത്തെയാണ്. പട്ടക്കാർ പള്ളി ഇടവകകൾ തങ്ങളുടെ സാമ്രാജ്യമാക്കി. കൈക്കാരന്മാർ യോഗത്തെ കണക്കു കേൾപ്പിക്കാതെ ബോധിച്ചതുപോലെ പള്ളിപ്പണം കൈകാര്യം ചെയ്തു. ബ്രിട്ടീഷ് മിഷനറിമാരുടെ ശമ്പളം പറ്റിയ വൈദികർ അവർക്ക് തോന്നിയതുപോലെ ആരാധന - ആചാരങ്ങൾ ഭേദഗതി ചെയ്തു. മാർ മാത്യൂസ് അത്താനാസ്യോസ് സ്ഥാനമേൽക്കുമ്പോഴുള്ള മലങ്കരസഭയുടെ സ്ഥിതി ഇതായിരുന്നു.

പകലോമറ്റം കുടുംബവാഴ്ച ജീർണിച്ചതു മുതലുള്ള ഒരു നൂറ്റാണ്ടിലെ ഭരണപരമായ അരാജകത്വം നേട്ടമുണ്ടാക്കിയത് ഇക്കാലത്ത് ഇവിടെ വന്ന ഏതാനും അന്ത്യോഖ്യൻ മെത്രാന്മാർക്കാണ്. പ്രതിപക്ഷത്തെ തങ്ങളോടൊപ്പം നിർത്താൻ ഇവർക്കു കഴിഞ്ഞു. തങ്ങളാണ് യഥാർത്ഥ ഭരണാധികാരികൾ എന്ന് അവർ പ്രചരിപ്പിച്ച സഭാവിജ്ഞാനീയമുപയോഗിച്ച് സമർത്ഥിക്കാൻ അവർക്കു സാധിച്ചു. ഇതിന് മലങ്കരസഭ 1685-ൽ അംഗീകരിച്ച അലക്സാന്ത്രിയൻ വേദശാസ്ത്രത്തെയും 1789-ൽ അംഗീകരിച്ച അന്ത്യോഖ്യൻ ആരാധനക്രമങ്ങളെയും അവർ കരുവാക്കി. ഇവർ പ്രചരിപ്പിച്ച വികലമായ സഭാവിജ്ഞാനീയം പിൽക്കാലത്ത് സഭയ്ക്ക് ദോഷം ചെയ്തു.

മലങ്കരസഭയ്ക്കും ചില പ്രത്യേക സാഹചര്യങ്ങളിൽ അന്ത്യോഖ്യൻ അധീശത്വം ഉയർത്തിപ്പിടിക്കേണ്ടി വന്നു. 1836-ൽ ബ്രിട്ടീഷ് മിഷണറിമാരിൽ നിന്നും രക്ഷ നേടുന്നതിനും തുടർന്ന് മാർ മാത്യൂസ് അത്താനാസിയോസിനെതിരായി ആളുകളെ ഒന്നിപ്പിച്ചു നിർത്തുന്നതിനും

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പേരുപയോഗിച്ചു. മാർ ദീവന്നാസ്യോസ് നാലാമൻ സ്ഥാനമൊഴിഞ്ഞതും യൂയാക്കീം കൂറിലോസിന്റെ ദീർഘകാല സാന്നിദ്ധ്യവും ഈ സങ്കൽപ്പം പരമാവധി വളരാൻ സാഹചര്യമൊരുക്കി. തന്റെ അധികാരം ഉറപ്പിക്കാൻ മാർ മാത്യൂസ് അത്താനാസ്യോസും പാത്രിയർക്കീസിന് മലങ്കരയുടെമേൽ അധികാരമുണ്ടെന്ന് ആദ്യകാലത്ത് പ്രചരിപ്പിച്ചു. 1876 ആകുമ്പോഴേക്കും ഇവയെല്ലാം മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കീസിന് കീഴിലാണെന്ന ധാരണ പ്രബലമാകാൻ കാരണമായി.

**ഭരണപശ്ചാത്തലം:** പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു ഭരണം ലഭിച്ചതോടെ മലങ്കരസഭയിലെ പ്രശ്നങ്ങൾ അവസാനിക്കുകയായിരുന്നില്ല; രൂക്ഷമാവുകയായിരുന്നു. പ്രഗൽഭനും പ്രതിഭാസമ്പന്നനും ജാത്യാഭിമാനിയുമായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസിനും ഒരു പരിധിയിലധികം ഫലപ്രദമായി മലങ്കരസഭാ ഭരണം മുമ്പോട്ടു കൊണ്ടുപോകാൻ സാധിച്ചില്ല. കോട്ടയം മുതൽ തെക്കോട്ട് ഭരണം ഏതാണ്ട് പൂർണമായും അദ്ദേഹത്തിന്റെ കീഴിലായിരുന്നു. എന്നാൽ കോട്ടയത്തിനു വടക്ക് ഇത് ഭാഗികവുമായിരുന്നു. ഒരു വിഭാഗം പള്ളികൾ യൂയാക്കീം കൂറിലോസിനെ അംഗീകരിച്ചിരുന്നു. പല പള്ളികളിലും രണ്ടു പേരും പട്ടം കൊടുത്ത വൈദികർ ഒരുമിച്ച് കർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നു.[21]

ഇവിടെ മനസ്സിലാക്കേണ്ട ഒരു വസ്തുത അന്ന് മലങ്കര മെത്രാപ്പോലീത്തായുടെ 'വ്യാപ്തി' എത്രമാത്രമായിരുന്നു എന്നതാണ്. അവയിൽ ഒന്നാമത്തേത് വൈദികരുടെ അഭിഷേകവും നിയമനവുമാണ്. മലങ്കരയിൽ പുരാതനമായുള്ള പാരമ്പര്യപ്രകാരം പള്ളിയോഗം തിരഞ്ഞെടുക്കുന്നവരെ പള്ളിക്കുവേണ്ടി പട്ടംകെട്ടുക എന്നതായിരുന്നു. അപൂർവമായി നേർച്ചയായും സ്വമനസാലെയും പട്ടമേൽക്കുന്നവരും ഉണ്ടായിരുന്നു. പക്ഷേ അവരെ വികാരിമാരായി സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യാനുള്ള അധികാരം ഇടവകപള്ളിയോഗത്തിനുണ്ടായിരുന്നു. ഒരിക്കൽ ഒരു പള്ളിക്കുവേണ്ടി പട്ടംകെട്ടി നിയമിച്ചാൽ മുടക്കിയല്ലാതെ ആ വൈദികനെ മാറ്റുക അന്ന് അസാദ്ധ്യമായിരുന്നു.

മാർ അത്താനാസ്യോസ് - യൂയാക്കീം കൂറിലോസ് മത്സരത്തിൽ ഈ കെട്ടുറപ്പ് ശിഥിലമായി. രണ്ടാളും തങ്ങളുടെ സൗകര്യപ്രകാരം പട്ടംകൊടുത്തു തുടങ്ങി. ഇവർ ഇടവകകളിൽ ഓരോ വിഭാഗത്താൽ സ്വീകരിക്കപ്പെട്ടു തവണ - വീതം മുതലായവയ്ക്ക് പട്ടക്കാർ തമ്മിലുണ്ടായിരുന്ന യുദ്ധം ഇതുകൊണ്ട് കൂടുതൽ രൂക്ഷമായി. ഇടവകയോഗ തീരുമാനമില്ലാതെയും പട്ടക്കാർ വാഴിക്കപ്പെട്ടു നിയമിക്കപ്പെട്ടു. ഇടവകകളെയാകട്ടെ പട്ടക്കാർ തങ്ങളുടെ സ്വന്ത സാമ്രാജ്യമാക്കി മാറ്റി.

ഇടവകപള്ളി യോഗത്തിൽ തീരാതെ വരുന്ന പള്ളിക്കണക്കുകൾ കേട്ടു തീർക്കുക എന്നതായിരുന്നു മലങ്കര മെത്രാന്റെ രണ്ടാമത്തെ അധികാരം. കൈക്കാരന്മാർ അധികാരം കൈമാറാതെയിരിക്കുക, യോഗത്തെ കണക്കു കേൾപ്പിക്കാതിരിക്കുക തുടങ്ങിയ അവസരത്തിൽ മലങ്കര മെത്രാന് ഇടപെടാൻ അധികാരമുണ്ടായിരുന്നു. സാമ്പത്തികമായി ഉന്ന തനില പ്രാപിച്ചിരുന്ന പള്ളികളിൽ ഇതൊരു നിത്യപ്രശ്നവുമായിരുന്നു. പ്രബലരും ശക്തരുമായ പള്ളിപ്രമാണികൾ ഭരണം തങ്ങളുടെ കൈപ്പി ടിയിലൊതുക്കി യോഗത്തെ വകവയ്ക്കാതെ ഭരണം നടത്തി. പല പള്ളി കളിലും ഏതാനും വ്യക്തികളുടെയോ കുടുംബങ്ങളുടെയോ കയ്യിൽ ഭരണം തലമുറകളോളം ഒതുങ്ങി.

യൂയാക്കീം കൂറിലോസിന് കാര്യമായ സ്വാധീനമില്ലായിരുന്ന തെക്കൻ ഇടവകകളിൽ മാർ അത്താനാസ്യോസ് ഉരുക്കുമുഷ്ടി കൊണ്ട് അച്ചടക്കം ഒരു പരിധി വരെയെങ്കിലും നടപ്പാക്കിയിരുന്നു. അദ്ദേഹത്തിന്റെ ഗംഭീര മായ വ്യക്തിത്വവും രാജകീയ വിളംബരത്തിന്റെ പിൻബലവും അതിനു സഹായിച്ചു. എന്നാൽ വടക്കൻ ഇടവകകളിൽ അദ്ദേഹത്തിന്റെ സ്വാധീ നക്കുറവു മൂലം ഇത്തരം പ്രശ്നങ്ങൾ നിത്യ സംഭവമായിരുന്നു. ഭരണ ക്കാർ അവസരംപോലെ രണ്ടു പക്ഷത്തും കൂടുകയും ഒരു അധീശ ത്വവും അംഗീകരിക്കാതെയും ഉരുണ്ടുകളിച്ചും സ്വന്തം കാര്യം നേടി.

അച്ചടക്ക നടപടികളായിരുന്നു മെത്രാന്റെ മൂന്നാമത്തെ അധികാരം. ഇക്കാര്യത്തിലും ഈ ഇരട്ട നേതൃത്വം ഫലപ്രദമായ നടപടികളെടുക്കു ന്നതിൽനിന്നും ഇരുവരെയും തടഞ്ഞു. ശിക്ഷണ നടപടികൾക്കു വിധേ യരാകുന്നവർ മറുകക്ഷിയിൽ ചേരുക എന്ന ലളിതമായ മാർഗ്ഗത്തിലൂടെ ശിക്ഷ ഒഴിവാക്കി. ചുരുക്കത്തിൽ ഇടവകപള്ളികളിൽ പ്രത്യേകിച്ചും വട ക്കൻ ഇടവകകളിൽ താൻപോരിമയാണ് മുമ്പിട്ടുനിന്നത്. തെക്കൻ ഇട വകകളിലാകട്ടെ പ്രാദേശികവും വ്യക്തിപരവുമായ പ്രശ്നങ്ങളാൽ അസംതൃപ്തരായ വ്യക്തികൾ രാജകീയ വിളംബരത്തെ ഭയന്ന് അട ങ്ങിക്കഴിയുകയായിരുന്നു.

മാർ മാത്യൂസ് അത്താനാസ്യോസാകട്ടെ തികച്ചും ഏകാധിപത്യപര മായ രീതിയിലാണ് ഭരണം നടത്തിയിരുന്നത്. അദ്ദേഹത്തിന്റെ ദീർഘ മായ ഭരണകാലത്ത് വിരലിലെണ്ണാവുന്ന തവണ മാത്രമാണ് മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടിയത്. രാജകീയ വിളംബരത്തിന്റെ പിൻബലവും, യൂറോപ്യരും നാട്ടുകാരുമായ സർക്കാരുദ്യോഗസ്ഥരിലുള്ള സ്വാധീനവും ഒരു പക്ഷേ പ്രായത്തിന്റെ അപക്വതയും[22] അദ്ദേഹത്തിന്റെ അധികാര പ്രമത്തതയ്ക്കു വളംവെച്ചു. വിരലിലെണ്ണാവുന്ന വിശ്വസ്തർ മാത്രമായി രുന്നു അദ്ദേഹത്തിന്റെ ഭരണത്തിന്റെ ഉത്തരാർദ്ധത്തിലെ സഹചാരികൾ.

അദ്ദേഹത്തിന്റെ അധഃപതനത്തിന് ഇടയാക്കിയതും അവർ തന്നെ ആയിരുന്നു. വട്ടിപ്പണപലിശ വാങ്ങാൻ കൂട്ടു ട്രസ്റ്റികളെയും പിൻഗാമിയായി തോമസ് അത്താനാസ്യോസിനെയും സ്വന്ത ഇഷ്ടപ്രകാരം തീരുമാനിച്ചതു തന്നെ ഇദ്ദേഹത്തിന്റെ ഏകാധിപത്യത്തിന്റെ തെളിവാണ്.

19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലെ രേഖകളിൽ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളിലടക്കം ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന ഒരു പ്രയോഗമാണ് *മെത്രാന്മാരുടെ ഏകനായകത്വം*. മാർ അത്താനാസ്യോസിന്റെ ഏകാധിപത്യപ്രവർത്തനങ്ങളാണ് ഇവിടെ സൂചിതമെന്നു വ്യക്തമായ രേഖകളുണ്ട്.[23] ഇത് പിന്നീട് ഒരു മെത്രാൻ മാത്രമുള്ള അവസ്ഥ എന്നു ചിലർ ദുർവ്യാഖ്യാനം ചെയ്തു.[24] എന്നാൽ മലങ്കരപള്ളി യോഗത്തെ വകവയ്ക്കാതെയുള്ള പ്രവർത്തനമാണ് ഈ പദം കൊണ്ട് പ്രതിപാദിച്ചിരുന്നത്. അതിനാലാണ് മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തിയായി മലങ്കര അസോസിയേഷൻ രൂപീകരിച്ചത്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഏറ്റവും വലിയ ബലഹീനത അദ്ദേഹം അബ്രഹാം മല്പാന്റെ സഹോദരപുത്രനായിരുന്നു എന്നതായിരുന്നു. ഏകപക്ഷീയമായി പ്രൊട്ടസ്റ്റന്റ് വിശ്വാസം സഭയിൽ കലർത്തിയ അദ്ദേഹത്തിന്റെ അപൂർവ്വം അനുയായികൾ, എബ്രഹാം മല്പാന്റെ പുതിയ സഭയ്ക്കായി ആണ് മാർ മാത്യൂസ് അത്താനാസ്യോസ് പട്ടമേറ്റതെന്ന് പ്രചരിപ്പിച്ചു. എതിരാളികൾ അത് ഏറ്റുപിടിച്ച് മാർ അത്താനാസ്യോസിനെ പ്രൊട്ടസ്റ്റന്റ് വിശ്വാസിയാക്കി. മാർ അത്താനാസ്യോസാകട്ടെ തനിക്ക് ജനപിന്തുണയുണ്ടെന്ന് തെളിയിക്കുവാൻ ഈ പ്രൊട്ടസ്റ്റന്റ് വിശ്വാസികളുടെ സഹായം ആദ്യകാലത്ത് സ്വീകരിക്കേണ്ടി വന്നു. ഇത് എതിരാളികളുടെ കൈയിൽ ഒരു നല്ല ആയുധമായി. അധികാരത്തർക്കം വിശ്വാസത്തിന്റെ പ്രശ്നമായി.[25]

യൂയാക്കീം കൂറിലോസും മാർ മാത്യൂസ് അത്താനാസ്യോസും നിത്യശത്രുതയിൽ അല്ല കഴിഞ്ഞിരുന്നതെന്ന വസ്തുത കണക്കിലെടുത്താൽ ഇവർ തമ്മിലുള്ള മത്സരം വിശ്വാസ-ആചാരങ്ങളല്ല മറിച്ച് അധികാരം മാത്രമായിരുന്നു എന്ന് ചിന്തിക്കേണ്ടി വരും.

മാർ മാത്യൂസ് അത്താനാസ്യോസ് എത്രമാത്രം പ്രൊട്ടസ്റ്റന്റ് വിശ്വാസിയായിരുന്നു എന്നത് തർക്കവിഷയമാണ്. അദ്ദേഹം നവീകരണ വിശ്വാസം സ്വീകരിച്ചിരുന്നില്ല എന്നു പോലും വാദിക്കുന്നവരുണ്ട്.[26] എന്നാൽ അദ്ദേഹത്തിന്റെ അധികാരപ്രമത്തതയും, സംസാരരീതിയും സ്വഭാവത്തിലെ ചില ബലഹീനതകളും നല്ല ഉദ്ദേശ്യത്തോടെ അദ്ദേഹം പറഞ്ഞതും പ്രവർത്തിച്ചതുമായ ചില സംഗതികൾപോലും തെറ്റിദ്ധാരണയ്ക്ക് ഇടയാക്കി.

ഇതിനേക്കാൾ ഗുരുതരമായ പ്രശ്നം അദ്ദേഹത്തിന്റെ സന്തത സഹചാരികളായിരുന്നു. അബ്രഹാം മല്പാന്റെ ശിഷ്യരും ആ ആശയഗതി വച്ചുപുലർത്തുന്നവരുമായ അവർ മലങ്കരസഭയെ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിലേയ്ക്ക് കൊണ്ടുപോകുവാനുള്ള തീവ്രശ്രമത്തിലായിരുന്നു.[27] ആശ്രിതവാത്സല്യം ഏറെയുണ്ടായിരുന്ന മാർ അത്താനാസ്യോസിന് അവരെ നിയന്ത്രിക്കുക അസാദ്ധ്യമായിരുന്നു. ഈ സഹചാരികളുടെ വിഹാര രംഗമായിരുന്ന തെക്കൻ ഇടവകകളിൽ പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ വിവിധ രീതിയിൽ പ്രചരിച്ചിരുന്നു. പ്രൊട്ടസ്റ്റന്റ് മിഷണറിമാരുടെ പ്രവർത്തനം കേന്ദ്രീകരിച്ചിരുന്ന മദ്ധ്യതിരുവിതാംകൂറിൽ ആ ആശയങ്ങളുടെ സ്വാധീനം വർദ്ധിച്ചു വന്നു.

മറുവശത്ത് അർദ്ധദാരിദ്ര്യത്തിൽ കഴിഞ്ഞിരുന്ന യൂയാക്കീം കൂറിലോസിനും കാര്യമായ സ്വാധീനമൊന്നും ഉണ്ടായിരുന്നില്ല.[28] കൊല്ലം പഞ്ചായത്തു വിധിപ്രകാരം മലങ്കരസഭ ഭരിക്കാൻ അവകാശമില്ലായിരുന്ന മാർ കൂറിലോസ് സ്വന്തമായി പണിയിച്ച കൊച്ചീക്കോട്ട പള്ളിയിൽ ഒതുങ്ങികൂടി. മലങ്കരയിലെങ്ങും അരാജകത്വം നടമാടി.

ഈ ഗുരുതരാവസ്ഥയിൽ ആശങ്കാകുലരായിരുന്ന ഒരു വിഭാഗം മലങ്കരസഭയിൽ അന്നുണ്ടായിരുന്നു. ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാരായിരുന്നു അവരിൽ പ്രമുഖൻ. മലങ്കരസഭയ്ക്ക് ഒരു ഭരണക്രമം ഉണ്ടാകണമെന്നും നിയമാനുസൃത രീതിയിൽ സഭാ - ഇടവക ഭരണം മുമ്പോട്ടു നീങ്ങണമെന്നും അവർ ആഗ്രഹിച്ചു. മാർ അത്താനാസ്യോസിനെയും പള്ളി പ്രമാണികളെയും ഈ ആശയത്തിലേയ്ക്കു കൊണ്ടുവരുവാൻ അവർക്കു സാധിച്ചു. അതനുസരിച്ച് 1853 ഫെബ്രുവരി 14-ന് കോട്ടയം പഴയസെമിനാരിയിൽ കൂടിയ മലങ്കരപള്ളിയോഗം ഇടവക സഭാഭരണത്തെപ്പറ്റി സമഗ്രമായ 101 വകുപ്പുകളുള്ള മികച്ച ഒരു ഭരണഘടന പാസാക്കി.[29]

എന്നാൽ പ്രതീക്ഷകൾക്കു വിരുദ്ധമായി മെത്രാനും പള്ളിക്കാരും ഈ ഭരണഘടനയ്ക്കു വിരുദ്ധമായി പ്രവർത്തിച്ചു തുടങ്ങിയതോടെ ഈ ക്രമീകരണം തകർന്നു. അതോടെ ഭഗ്നാശരായ ഇടവഴിക്കൽ ഫീലിപ്പോസു കത്തനാർ മുതൽപേർ ഭരണമാറ്റത്തെപ്പറ്റി ചിന്തിച്ചു തുടങ്ങി. അതിനെ തുടർന്നാണ് അദ്ദേഹം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ വിളിച്ചു വരുത്തി മേല്പട്ടം ഏല്ക്കണമെന്ന് നിർദ്ദേശിച്ചത്. അതിനു സമ്മതിച്ച് ഇട്ടൂപ്പ് കത്തനാർ ഏതാനും പള്ളികളുടെ സമ്മതപത്രവുമായി മർദീനിലേയ്ക്കു പോയി. പാത്രിയർക്കീസിൽ നിന്നും മാർ ദീവന്നാസ്യോസ് അഞ്ചാമനായി മേല്പട്ടസ്ഥാനമേറ്റു കൊ.വ. 1040 (1865) ചിങ്ങം 23-ന് കൊച്ചിയിൽ മടങ്ങിയെത്തി.[30]

മലങ്കരയിലെത്തിയ മാർ ദീവന്നാസ്യോസിനെ എതിരേറ്റത് അദ്ദേഹത്തെ പള്ളികളിൽ പ്രവേശിപ്പിക്കുന്നതും സ്വീകരിക്കുന്നതും തടഞ്ഞുകൊണ്ടുള്ള യൂയാക്കീം കൂറിലോസിന്റെ കല്പനയാണ്. എന്നാൽ കോനാട്ടു മൽപ്പാൻ, പനയ്ക്കൽ അയ്പ്പൂരു മുതലായ പ്രമുഖർ കല്പന വകവയ്ക്കാതെ അദ്ദേഹത്തെ സ്വീകരിക്കുകയും പള്ളികളിൽ പ്രവേശിപ്പിക്കുകയും ചെയ്തു. ഇതോടെ മാർ അത്താനാസ്യോസ് വിരുദ്ധകക്ഷി രണ്ടായി പിളർന്നു. മാർ അത്താനാസ്യോസ്, മാർ ദീവന്നാസ്യോസ്, യൂയാക്കീം കൂറിലോസ് ഇവരുടെ നേതൃത്വത്തിൽ മലങ്കരസഭ മൂന്നു കക്ഷികളായി പിളർന്നു നിലകൊണ്ടു.[31]

മാർ അത്താനാസ്യോസിനെതിരെ മലങ്കര മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയ മാർ ദീവന്നാസ്യോസ് അഞ്ചാമന് തന്റെ സ്വന്തം കക്ഷിയിൽ തന്നെ നിലനില്പിനായി പോരാടേണ്ടി വന്നു. മലങ്കരയിൽ നാട്ടുമെത്രാന്മാർ ഉണ്ടാകരുതെന്നും സത്യമായും പരദേശി മെത്രാന്മാരുടെ ഭരണത്തിൻകീഴിൽ മലങ്കരസഭ ഇരിക്കണമെന്നുമായിരുന്നു യൂയാക്കീം കൂറിലോസിന്റെ വാദം. അതിനായി മാർ ദീവന്നാസ്യോസിനെതിരെ എന്തു നടപടിക്കും അദ്ദേഹം തയ്യാറായിരുന്നു.[32]

മാർ അത്താനാസ്യോസിന് തിരുവിതാംകൂർ-കൊച്ചി രാജ്യങ്ങളിലുണ്ടായിരുന്ന രാജകീയ വിളംബരത്തിന്റെ പ്രാഭവം മൂലം മാർ ദീവന്നാസ്യോസിന് ഭരണത്തിൽ പ്രവേശിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ അസംതൃപ്തരായ ജനങ്ങളെ സംഘടിപ്പിക്കുന്നതിൽ അദ്ദേഹം ഭാഗികമായി വിജയിച്ചു. പരിമിതമായ തോതിലാണെങ്കിലും പുതിയ പള്ളികൾ സ്ഥാപിച്ചുകൊണ്ട് കാൽകുത്തുവാനുള്ള ഇടം ഉണ്ടാക്കി. യൂയാക്കീം കൂറിലോസിനോട് കാണിച്ച മൃദുസമീപനം തനിക്ക് യഥാർത്ഥ ഭീഷണിയായ മാർ ദീവന്നാസ്യോസിനോട് മാർ മാത്യൂസ് അത്താനാസ്യോസ് കാണിച്ചില്ല.

മാർ അത്താനാസ്യോസിന്റെ സ്വേച്ഛാധിപത്യ പ്രവർത്തനങ്ങളാണ് പൊതുവെയുള്ള അസംതൃപ്തിക്കു കാരണമെന്ന് വ്യക്തമായി അറിയാമായിരുന്ന മാർ ദീവന്നാസ്യോസ്, മാർ അത്താനാസ്യോസ് നിർജീവമാക്കിയ മലങ്കര പള്ളിയോഗത്തെ വ്യവസ്ഥാപിതമായ മാർഗത്തിൽ പുനഃസ്ഥാപിക്കാനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു. *'മെത്രാന്മാരുടെ ഏകനായകത്വത്തിന് ഒരു എതിർശക്തി'* എന്ന നിലയിൽ മലങ്കരപള്ളിയോഗത്തെ ഉയർത്തുക എന്നതായിരുന്നു ലക്ഷ്യം. ഇതിനായി 1873 സെപ്റ്റംബർ 8-ന് പരുമല സെമിനാരിയിൽ ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി. തന്ത്രപൂർവം, തന്നോട് എതിർത്തുനിന്ന യൂയാക്കീം കൂറിലോസിന്റെ അദ്ധ്യക്ഷതയിലാണ് യോഗം കൂടിയത്. ആ യോഗത്തിൽ വെച്ച് മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. അതിന്റെ ഭരണത്തിന് ഒരു നിയമാവലിയും ഉണ്ടാക്കി.[33]

പുതുതായി രൂപീകരിച്ച മാനേജിംഗ് കമ്മിറ്റി പിറ്റേന്നുതന്നെ പരുമല യിൽ യോഗം ചേർന്നെങ്കിലും തുടർന്ന് അത് പ്രവർത്തനരഹിതമായി. ഇതിന്റെ പ്രധാന കാരണം, മലങ്കരയിൽ ഒരു കേന്ദ്രീകൃത ഭരണസംവി ധാനവും ഉണ്ടാകരുതെന്നാഗ്രഹിച്ച യൂയാക്കീം കൂറിലോസിന്റെ ഒളിഞ്ഞും തെളിഞ്ഞുമുള്ള എതിർപ്പായിരുന്നു. പുതുതായി രൂപീകരിച്ച അസോസിയേഷന്റെ പ്രസിഡന്റ് സ്ഥാനം തനിക്കു നല്കാതിരുന്നതു തന്നെ അസോസിയേഷൻ ഏതു ദിശയിൽ നീങ്ങുന്നു എന്ന് അദ്ദേഹ ത്തിനു ബോദ്ധ്യമാക്കി.

ചുരുക്കത്തിൽ മലങ്കര മെത്രാനായി ഭരിക്കാനോ ഒരു ഭരണക്രമം ഉണ്ടാക്കാനോ ആവാത്ത നിസഹായാവസ്ഥയിലായിരുന്നു മാർ ദീവന്നാ സ്യോസ്. യൂയാക്കീം കൂറിലോസ് കാലംചെയ്തതോടെ അദ്ദേഹത്തിന്റെ ഒരു തടസ്സം മാറിക്കിട്ടി. പിന്നീട് 1875-ൽ പ. പത്രോസ് തൃതീയൻ പാത്രി യർക്കീസ് മലങ്കരയിലെത്തി. അദ്ദേഹത്തിന്റെ കൂടി കൂട്ടായ ശ്രമഫല മായി മാർ അത്താനാസ്യോസിന് അനുകൂലമായ രാജകീയ വിളംബരം പിൻവലിച്ച് സഭാതർക്കം കോടതികൾക്ക് വിധേയമാക്കി.[34] തുടർന്ന് 1876 ജൂൺ 27 - 30 തീയതികളിൽ മുളന്തുരുത്തിയിൽ ചേർന്ന മലങ്കര പള്ളി യോഗത്തിൽ വെച്ച് പരുമല സുന്നഹദോസിന്റെ കാനോനാകൾ വീണ്ടും പാസ്സാക്കിയെടുത്തു. ഇതാണ് ഇന്ന് *മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാ*കളായി അറിയപ്പെടുന്നത്. അതോടെ അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും നിലവിൽ വന്നു. മാർ ദീവന്നാസ്യോസ് അസോ സിയേഷൻ പ്രസിഡന്റുമായി.[35]

പ. പത്രോസ് തൃതീയന്റെ മലങ്കര വാസത്തിന്റെ രണ്ടാം പകുതിയിൽ സ്ഥിതിയാകെ തകിടം മറിഞ്ഞു. പാത്രിയർക്കീസ് ഏകപക്ഷീയമായി മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി തിരിച്ചു. മലങ്കരസഭയുടെ അനു മതി കൂടാതെ ആറു പുതിയ മെത്രാന്മാരെയും വാഴിച്ചു. ഇവരെ മാർ ദീവന്നാസ്യോസിന്റെ സഹായ മെത്രാന്മാരായി അല്ല വാഴിച്ചത്. പാത്രിയർ ക്കീസിന്റെ നേരിട്ടുള്ള ഭരണത്തിൽ സ്വതന്ത്രമായ ഭദ്രാസനങ്ങളും മെത്രാ പ്പോലീത്താമാരേയുമാണ് അദ്ദേഹം വിഭാവനം ചെയ്തത്.[36] വളരെ നിർബ ന്ധിച്ചിട്ടും മാർ ദീവന്നാസ്യോസിനു കൊല്ലം ഭദ്രാസനവും കോട്ടയം സെമി നാരിയുമൊഴികെ മറ്റൊരധികാരവും അംഗീകരിക്കാൻ പാത്രിയർക്കീസ് തയ്യാറായില്ല.[37] മറ്റു നവ മെത്രാന്മാർ നല്കിയതുപോലെ തനിക്ക് വിധേ യത്വത്തിന്റെ ഉടമ്പടി രജിസ്റ്റർ ചെയ്തു നല്കാൻ പാത്രിയർക്കീസ് മാർ ദീവന്നാസ്യോസ് അഞ്ചാമനോട് ആവശ്യപ്പെട്ടു. അദ്ദേഹം അതിനു തയ്യാ റായില്ല. പകരം മാർ ദീവന്നാസ്യോസിനെ അനുസരിക്കരുതെന്ന് നവ മെത്രാന്മാർക്ക് നിർദ്ദേശം നല്കുകയാണ് പാത്രിയർക്കീസ് ചെയ്തത്.[38] ഏതാനും ഇടവകപ്പള്ളികളിൽ നിന്നും തന്റെ അധികാരം സമ്മതിച്ചുകൊ ണ്ടുള്ള രജിസ്റ്റർ ഉടമ്പടികൾ പാത്രിയർക്കീസ് വാങ്ങി.

മലങ്കര പള്ളിയോഗവും പാത്രിയർക്കീസിന്റെ പ്രതീക്ഷകളെ തകിടം മറിച്ചു. ഏകപക്ഷീയമായി നടത്തിയ മെത്രാൻ വാഴ്ചകളെ എതിർത്ത് മാനേജിംഗ് കമ്മിറ്റി രാജിവെച്ചു. 1877 ജനുവരി 27 – 30 തീയതികളിൽ വെളിയനാടു കൂടിയ മലങ്കരപള്ളിയോഗം ഇതേ വിഷയത്തിൽ പാത്രിയർക്കീസിനോട് എതിർത്ത് ബഹിഷ്കരിച്ചു. തന്റെ ഏകനായകത്വത്തിനു വിധേയരാകാൻ മലങ്കര പള്ളിയോഗവും തയ്യാറല്ല എന്ന സന്ദേശമാണ് ഇതിൽ നിന്നു പാത്രിയർക്കീസിനു ലഭിച്ചത്.[39] ഈ പശ്ചാത്തലത്തിൽ മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും മുമ്പോട്ട് വിളിച്ചു കൂട്ടരുതെന്ന് നവ മെത്രാന്മാർക്ക് പാത്രിയർക്കീസ് നിർദ്ദേശം നല്കി. ഇതായിരുന്നു പ. പരുമല തിരുമേനി എന്ന നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ സ്ഥാനമേറ്റെടുക്കുമ്പോഴുള്ള മലങ്കരസഭയുടെ ഭരണാവസ്ഥ.

**വിശ്വാസ–ആചാര പശ്ചാത്തലം:** പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് വിശ്വാസ–ആചാരങ്ങളിൽ അനുവർത്തിച്ചിരുന്ന നയം എന്തായാലും അദ്ദേഹത്തിന്റെ വിശ്വസ്ത സഹചാരികൾ വ്യക്തമായും പ്രൊട്ടസ്റ്റന്റ് അനുഭാവികളായിരുന്നു. വൈദികാഭ്യസനം നടത്തുന്ന കോട്ടയത്തു സെമിനാരി ഇവരുടെ കൈപ്പിടിയിലൊതുങ്ങി. അബ്രഹാം മല്പാന്റെ പുത്രൻ തോമസു കത്തനാർ (പിന്നീട് മാർത്തോമ്മാ സഭാ സ്ഥാപകനായ തോമസ് അത്താനാസ്യോസ്) ആയിരുന്നു സെമിനാരിയിലെ അദ്ധ്യയനം നിയന്ത്രിച്ചിരുന്നത്.[40] അങ്ങനെ തെക്കൻ പ്രദേശത്തെ വൈദികരിൽ ഭൂരിപക്ഷവും പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യമുള്ള വൈദികാഭ്യസനം നേടിയവരായിരുന്നു. വടക്കൻ പ്രദേശത്താകട്ടെ, വൈദികാഭ്യസനം കോനാട്ടു മല്പാന്റെയും യൂയാക്കീം കൂറിലോസിന്റെയും കീഴിൽ തുടർന്നതിനാൽ ഈ ദൗർഭാഗ്യം അവർക്കു നേരിട്ടില്ല.

മാർ ദീവന്നാസ്യോസ് മേല്പട്ടസ്ഥാനം ഏറ്റു വന്നതിനെ തുടർന്നു അധികാരത്തിനായി തുറന്ന യുദ്ധം ആരംഭിച്ചതോടെ മാർ അത്താനാസ്യോസ് പക്ഷക്കാർ കൂടുതൽ പ്രൊട്ടസ്റ്റന്റ് അനുഭാവികളായി മാറി. തങ്ങളുടെ പക്ഷത്തിന് ഒരു താത്വിക അടിത്തറ എന്ന രീതിയിൽ 'സഭാനവീകരണം' എന്ന ആശയത്തെ അവർ ഉയർത്തിക്കാട്ടി. അപൂർവ്വം ചില നേതാക്കൾക്കൊഴിച്ച് ഈ ആശയഗതിയിൽ യഥാർത്ഥ വിശ്വാസം ഇല്ലായിരുന്നു. ഭൂരിപക്ഷവും നവീകരണമെന്ന പേരിൽ കൊണ്ടുവന്ന പ്രൊട്ടസ്റ്റന്റ് ആചാരങ്ങൾ അനുവർത്തിച്ചുമില്ല. എന്നാൽ എതിർപക്ഷമാകട്ടെ മാർ അത്താനാസ്യോസിന്റെ കക്ഷിക്കാരെ പൂർണ പ്രൊട്ടസ്റ്റന്റു വിശ്വാസികളായി മുദ്രയടിച്ചു.[41]

പക്ഷേ, മലങ്കരസഭയുടെ തെക്കൻ ഭാഗങ്ങളിൽ പ്രൊട്ടസ്റ്റന്റു വിശ്വാസം മറ്റൊരു രീതിയിൽ കടന്നുകയറുന്നുണ്ടായിരുന്നു. 'ഉണർവു

പ്രസംഗകർ എന്ന പേരിൽ മദ്ധ്യതിരുവിതാംകൂറിൽ പ്രവർത്തിച്ച തീവ്ര പ്രൊട്ടസ്റ്റന്റുകൾ (ഇവരിൽ സ്വദേശികളും വിദേശികളുമുണ്ട്) ജനങ്ങളുടെ ഇടയിൽ നിർണ്ണായക സ്വാധീനം ചെലുത്തി. പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യ വൈദിക വിദ്യാഭ്യാസം നേടിയ പട്ടക്കാർക്ക് ഇതിനെ പ്രതിരോധിക്കാനായില്ല എന്നു മാത്രമല്ല അവരിൽ പലരും അതിനു വശംവദരാവുകയും ചെയ്തു.[42]

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനശേഷം തെക്കൻ ഇടവകകളിലെ അസംതൃപ്ത വിഭാഗം വ്യക്തമായും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പക്ഷത്ത് സംഘടിച്ചു. ഇതേസമയം മാർ അത്താനാസ്യോസ് കക്ഷിയിൽ പ്രൊട്ടസ്റ്റന്റ് അനുഭാവികൾ മേൽകൈ നേടുകയായിരുന്നു. എന്നാൽ അവർക്ക് ഏകതാനമായ ഒരു ആരാധന-ആചാര രീതി ഇല്ലായിരുന്നു. പട്ടക്കാർ പ്രൊട്ടസ്റ്റന്റിസത്തിന്റെ വിവിധ തലങ്ങളിൽ നിന്നു. ഇവരിൽത്തന്നെ ഓരോരുത്തരായി മറുകക്ഷിയിലേക്കു കൂറുമാറി എത്തുകയും ചെയ്തതോടെ ആരാധന-ആചാര രീതികളിൽ കൂടുതൽ പ്രശ്നങ്ങളായി. പ. പരുമല തിരുമേനി ഭദ്രാസനഭരണം ഏറ്റെടുക്കുമ്പോൾ തെക്കൻ ഭദ്രാസനങ്ങളുടെ സ്ഥിതി ഇതായിരുന്നു.

ഇതിനേക്കാൾ ഗുരുതരമായ പ്രശ്നമായിരുന്നു യൂയാക്കീം കൂറിലോസും തുടർന്ന് പ. പത്രോസ് പാത്രിയർക്കീസും പ്രചരിപ്പിച്ച അന്ത്യോഖ്യൻ ആരാധന-ആചാരക്രമങ്ങൾ. തീവ്ര സന്യാസ സമൂഹാധിഷ്ഠിതമായ ആരാധനക്രമങ്ങളും പൂർണ്ണമായ അന്ത്യോഖ്യൻ ആചാരങ്ങളുമാണ് ഇവർ പ്രചരിപ്പിച്ചത്. അന്ത്യോഖ്യൻ സഭയുടെ ആചാരങ്ങൾ എന്നതിലുപരി മദ്ധ്യപൗരസ്ത്യദേശത്ത് അന്ത്യോഖ്യൻ സഭാംഗങ്ങൾ അനുവർത്തിച്ചുവന്നിരുന്ന കാലിക-ദേശീയ ആചാരങ്ങൾ വരെ അവർ മലങ്കരയിൽ നടപ്പാക്കാൻ ശ്രമിച്ചു.

ഈ ശ്രമങ്ങൾ മലങ്കരസഭയുടെ ദേശീയ ആചാരാനുഷ്ഠാനങ്ങൾക്ക് കടകവിരുദ്ധമായിരുന്നു. പലപ്പോഴും ഇത് പ്രൊട്ടസ്റ്റന്റ് ആശയങ്ങളോട് സമാനത പുലർത്തിയിരുന്നു എന്നത് സ്ഥിതി കൂടുതൽ വഷളാക്കി. ഈ നവീന അന്യദേശ ആചാരങ്ങൾ സ്വീകരിക്കുക രണ്ടു സഹസ്രാബ്ദക്കാലം തനതായ ഒരു വ്യക്തിത്വം പുലർത്തിവന്ന മലങ്കരസഭയ്ക്ക് അസാദ്ധ്യമായിരുന്നു. പാത്രിയർക്കീസാകട്ടെ ഇവ നടപ്പാക്കാൻ നിർബ്ബന്ധിച്ചുകൊണ്ടുമിരുന്നു.[43]

പ്രൊട്ടസ്റ്റന്റ് രീതികളിലേക്കു ചാഞ്ഞുനിന്ന തെക്കൻ ഇടവകകളെ ദേശീയസഭയുടെ മുഖ്യധാരയിലേക്കു മടക്കിക്കൊണ്ടുവരാൻ അസ്തപ്രചാരത്തിലായിക്കൊണ്ടിരുന്ന ദേശീയ സംസ്കൃതിയെ പുനർജീവിപ്പിക്കേണ്ടിയിരുന്നു. പ. പത്രോസ് പാത്രിയർക്കീസ് നടപ്പാക്കാനുദ്ദേശിച്ച

അന്ത്യോഖ്യൻ സന്യാസ പാരമ്പര്യം ഇതിനു തടസ്സമായിരുന്നു. ഇതും ഭരണമേറ്റെടുക്കുമ്പോൾ പ. പരുമല തിരുമേനിക്ക് ഒരു വെല്ലുവിളിയായിരുന്നു.

**വൈദികശ്രേണി:** ഏതൊരു സഭയുടെയും സംഘടനാപരമായ കെട്ടുറപ്പും വിശ്വാസ ആചാര പരിരക്ഷണവും അതിന്റെ വൈദികശ്രേണിയിലാണ് നിലനില്ക്കുന്നത്. ഇതാകട്ടെ ആരംഭിക്കുന്നത് ശരിയായ വൈദികവിദ്യാഭ്യാസത്തിലും. പക്ഷേ, 1836-നു ശേഷം കോട്ടയം സെമിനാരിയിൽ ക്രമമായ വൈദിക വിദ്യാഭ്യാസം നടന്നിരുന്നില്ല.[44] നടന്നതാകട്ടെ പ്രൊട്ടസ്റ്റന്റ് അനുഭാവികളുടെ മേൽനോട്ടത്തിലും. വടക്ക് കോനാട്ട് മല്പാനും യൂയാക്കീം കൂറിലോസും വൈദിക വിദ്യാഭ്യാസം നടത്തിയിരുന്നതിനാൽ അവിടെ കാര്യമായ പ്രശ്നങ്ങൾ ഉണ്ടായില്ല. പക്ഷേ, അവർ ആധുനിക വിദ്യാഭ്യാസത്തിൽ വളരെ പിന്നിലായിരുന്നു. തെക്കുള്ളവർക്ക് കോട്ടയം സെമിനാരിയെ മാത്രം ആശ്രയിക്കേണ്ടി വന്നു. ഈ സ്ഥിതിക്ക് ഒരു പരിഹാരം എന്ന നിലയിലാണ് പരുമല സെമിനാരി സ്ഥാപിച്ചത്. എങ്കിലും അന്നത്തെ ഭരണസാഹചര്യങ്ങളാൽ ഈ സംവിധാനം ഫലപ്രദമായില്ല.

വൈദികശ്രേണിക്ക് മറ്റു ചില പ്രശ്നങ്ങളുമുണ്ടായിരുന്നു. യൂയാക്കീം കൂറിലോസ് അവിവാഹിതർക്ക് വൈദികപട്ടം നിഷേധിച്ചിരുന്നു.[45] മലങ്കരയിൽ മെത്രാൻ സ്ഥാനാർത്ഥികൾ ഉണ്ടാകരുതെന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യമെന്ന് ചിലർ പറയുന്നുണ്ട്. മാർ ദീവന്നാസ്യോസ് അഞ്ചാമൻ മേൽപട്ടമേറ്റു വന്നതോടെ ഈ വിഷയത്തിൽ അവർ തമ്മിൽ സംഘർഷമായി. മാർ ദീവന്നാസ്യോസ് വിവാഹിതർക്കും അവിവാഹിതർക്കും പട്ടം നല്കി വന്നിരുന്നു.[46]

മറുകക്ഷിയിൽ നിന്നും വരുന്ന പട്ടക്കാർക്ക് വീണ്ടും പട്ടം കൊടുത്താണ് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് സ്വീകരിച്ചിരുന്നത്. മാർ അത്താനാസ്യോസ് പട്ടം കൊടുത്തവർക്കു മാത്രമല്ല, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് പട്ടം കൊടുത്ത വയോധികരായ പട്ടക്കാർക്കു പോലും പ. പത്രോസ് പാത്രിയർക്കീസ് രണ്ടാമതു പട്ടം നല്കി. ഈ കാര്യത്തിലും വ്യത്യസ്തമായ ഒരു നിലപാടാണ് മാർ ദീവന്നാസ്യോസ് സ്വീകരിച്ചിരുന്നത്.

മറ്റൊരു പ്രധാന പ്രശ്നം, വൈദികരുടെ ധാർമ്മിക നിലവാരമായിരുന്നു. സഭാഭരണരംഗത്തെ കെട്ടുറപ്പില്ലായ്മ സഭയുടെയും പ്രത്യേകിച്ച് വൈദികരുടെയും ധാർമ്മിക നിലവാരം ഇടിച്ചു. സദാചാര വിരുദ്ധരായ പട്ടക്കാരുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചിരുന്നു.[47]

വൈദിക വിവാഹവും പുനർവിവാഹവും മറ്റൊരു പ്രശ്നമായിരുന്നു.

മലങ്കരസഭ അന്ന് അനുവർത്തിച്ചുവന്നിരുന്ന അന്ത്യോഖ്യൻ പാരമ്പര്യ പ്രകാരം വൈദികർക്ക് കശീശാസ്ഥാനം ഏല്ക്കുന്നതിനു മുമ്പ് വിവാഹിതരാവാമായിരുന്നു. എന്നാൽ കശീശാസ്ഥാനം ഏറ്റശേഷം വിവാഹമോ യാതൊരുതരത്തിലും മുമ്പോ പിമ്പോ പുനർ വിവാഹവും അനുവദിച്ചിരുന്നില്ല. പ്രൊട്ടസ്റ്റന്റ് അനുഭാവികൾ ഇത് ലഘൂകരിച്ചു. വൈദിക വിവാഹവും പുനർ വിവാഹവും സാധാരണമായി.[48] മലങ്കരസഭയിൽ അന്ന് ഇത്തരക്കാർ ധാരാളമുണ്ടായിരുന്നു. ഇവരുടെ ഇടയിലേയ്ക്കാണ് പ. പരുമല തിരുമേനി ഭദ്രാസനാധിപനായി കടന്നുചെല്ലുന്നത്.

**ജീവിത പശ്ചാത്തലം:** യൂയാക്കീം കൂറിലോസിന്റെ കീഴിലാണ് പ. പരുമല തിരുമേനി വൈദികവിദ്യാഭ്യാസം നടത്തിയത്. തുടർന്ന് കോനാട്ട് ഗീവർഗീസ് മല്പാന്റെ ശിഷ്യനായി.[49] മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ. പരുമല തിരുമേനിയിൽ ഒരു പണ്ഡിതനെയും മല്പാനെയും ദർശിച്ചു. അദ്ദേഹത്തെ 1872 ഏപ്രിൽ 7-ന് റമ്പാൻ സ്ഥാനത്തേക്കുയർത്തി.[50]

1875-ൽ പ. പത്രോസ് പാത്രിയർക്കീസ് മലങ്കരയിലെത്തിയപ്പോൾ ചാത്തുരുത്തി റമ്പാൻ അദ്ദേഹത്തിന്റെ സെക്രട്ടറിയും ദ്വിഭാഷിയുമായി. ഇത് സുറിയാനി ഭാഷയിലും അന്ത്യോഖ്യൻ രീതിയിലുമുള്ള ക്രമങ്ങളിലും അദ്ദേഹത്തിന് കൂടുതൽ അവഗാഹം നേടുന്നതിന് ഇടയാക്കി.[51] 1876 ഡിസംബർ 10-ന് പാത്രിയർക്കീസ് നിരണം മുതലായ ഇടവകകൾക്കായി, മാർ ഗ്രീഗോറിയോസ് എന്ന പേരിൽ അദ്ദേഹത്തെ മേല്പട്ടക്കാരനായി വാഴിച്ചു.

സാധാരണരീതിയിൽ നല്കേണ്ട അമാലോഗിയയ്ക്ക് ഉപരിയായി പാത്രിയർക്കീസിനു പൂർണ്ണ വിധേയത്വം പ്രഖ്യാപിക്കുന്ന രജിസ്റ്റർ ഉടമ്പടി കൂടി മറ്റു നവ മെത്രാന്മാരെപ്പോലെ പ. പരുമല തിരുമേനിക്കും നല്കേണ്ടി വന്നു. ഇതനുസരിച്ച് പാത്രിയർക്കീസിന്റെ ഏതു കല്പനയും ചോദ്യം ചെയ്യാതെ അനുസരിക്കാൻ ആറു നവ മെത്രാന്മാരും ബാദ്ധ്യസ്ഥരായിരുന്നു.

ഇപ്രകാരം ഒരു വിധേയത്വ ഉടമ്പടി പാത്രിയർക്കീസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോടും ആവശ്യപ്പെട്ടെങ്കിലും അദ്ദേഹം അതു നല്കിയില്ല. ഈ സാഹചര്യത്തിലാണ് മാർ ദീവന്നാസ്യോസിനെ അനുസരിക്കരുതെന്നും മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടരുതെന്നും പാത്രിയർക്കീസ് കല്പിച്ചത്.

**മാർ ദീവന്നാസ്യോസിന്റെ പ്രതിസന്ധി:** പാത്രിയർക്കീസിന്റെ സന്ദർശനം കൊണ്ട് മാർ ദീവന്നാസ്യോസിന് വ്യക്തമായും മൂന്ന് അനുകൂല ഘടകങ്ങൾ ലഭിച്ചു. ഒന്നാമതായി, മാർ മാത്യൂസ് അത്താനാസ്യോസ് കോടതികൾക്ക് വിധേയനായി. രണ്ടാമതായി, താൻ ഒരിക്കൽ ശ്രമിച്ചു

നടക്കാതെ പോയ മലങ്കര അസോസിയേഷൻ രൂപീകരണം പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ മുളന്തുരുത്തിയിൽ മലങ്കര പള്ളിയോഗം കൂടി സാധിച്ചെടുത്തു. മൂന്നാമതായി, മലങ്കരയിലെ സത്യവിശ്വാസികളുടെ അനിഷേധ്യനേതാവ് താനാണെന്ന് എല്ലാ കക്ഷികളെയും ബോദ്ധ്യപ്പെടുത്താൻ സാധിച്ചു.

പാത്രിയർക്കീസിന്റെ മടക്കയാത്രയ്ക്കുശേഷം മാർ ദീവന്നാസ്യോസിന് നേരിടേണ്ട പ്രതിസന്ധികൾ വളരെ വലുതായിരുന്നു. മാർ അത്തോനാസ്യോസ് കോടതികൾക്ക് വിധേയനായെങ്കിലും ആദിമുതൽ കേസു നടത്തേണ്ടിയിരുന്നു. അതിനു വരുന്ന ഭീമമായ ചെലവിനുള്ള പണം ഉടനെ കണ്ടെത്തേണ്ടിയിരുന്നു.

പാത്രിയർക്കീസിന്റെ സന്ദർശനം മാർ ദീവന്നാസ്യോസിന് അദ്ദേഹത്തിന്റെ ശത്രുതയും സമ്പാദിച്ചു കൊടുത്തു. പാത്രിയർക്കീസിന് വിധേയത്വത്തിനുള്ള ഉടമ്പടി കൊടുക്കാതിരുന്നത് അദ്ദേഹത്തിന്റെ അപ്രീതി വിളിച്ചുവരുത്തി. മലങ്കരയുടെ സ്വാതന്ത്ര്യം അപകടപ്പെടുത്തുന്ന ഒരു രേഖ നല്കുക മാർ ദീവന്നാസ്യോസിന് അസാദ്ധ്യമായിരുന്നു. ഈ സാഹചര്യത്തിൽ കൊല്ലത്തിന്റെ മെത്രാസനത്തിലുപരി മലങ്കരസഭയുടെ പൊതുതലവനായി അദ്ദേഹത്തെ അംഗീകരിക്കാൻ പാത്രിയർക്കീസ് വിസമ്മതിച്ചു. എന്നാൽ 1877-ലെ വെളിയനാട് സുന്നഹദോസ് മലങ്കരപള്ളിയോഗം ദീവന്നാസ്യോസിനോടൊപ്പം നില്ക്കുമെന്ന് വ്യക്തമാക്കിയിരുന്നു.

ഈ സാഹചര്യത്തിൽ, തന്നെ അനുസരിക്കരുതെന്ന് വ്യക്തമായ കല്പന ഉള്ള ആറു നവ മെത്രാന്മാരുടെ സാന്നിദ്ധ്യം മാർ ദീവന്നാസ്യോസിനെ ആശങ്കാകുലനാക്കി. പാത്രിയർക്കീസിനെ ബോംബെയിൽ നിന്നും യാത്രയാക്കി മടങ്ങിയെത്തിയ മാർ ദീവന്നാസ്യോസ് വെട്ടിക്കൽ ദയറായിൽ നവ മെത്രാന്മാർ നടത്തിയ 40 ദിന ധ്യാനത്തിലേക്കു കടന്നു ചെന്നത് ഈ ആശങ്കകളോടെയാണ്.

മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിലെ ഏറ്റവും കുശാഗ്രബുദ്ധിയായ സഭാദ്ധ്യക്ഷനായിരുന്നു പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ. അദ്ദേഹത്തിന്റെ നയചാതുരി വെട്ടിക്കലിൽ സമർത്ഥമായി പ്രയോഗിച്ചു. മാർ ദീവന്നാസ്യോസിനെ തങ്ങളുടെ മേലദ്ധ്യക്ഷനായി അംഗീകരിക്കേണ്ടതിന്റെ ആവശ്യകത നവ മെത്രാന്മാർക്ക് ബോദ്ധ്യമായി. അത്തരത്തിൽ അവർ സമ്മതിച്ച് മാർ ദീവന്നാസ്യോസിന് രേഖയും നല്കി. അതിനു ശേഷമാണ് 1877 ജൂലൈ 11-ന് വെട്ടിക്കൽ ധ്യാനം പിരിഞ്ഞതും മെത്രാന്മാർ ഇടവകഭരണത്തിനായി തിരിച്ചതും.[51] അവിടെവച്ച് പാത്രിയർക്കീസിനാൽ നിരോധിക്കപ്പെട്ട അസോസിയേഷൻ യോഗം പരുമലയിൽ വിളിച്ചുകൂട്ടുന്നതിനും തീരുമാനമായി. ഇവിടെനിന്നാണ് പരിശുദ്ധ

പരുമല തിരുമേനിയുടെ ഭരണകാലം ആരംഭിക്കുന്നത്. മുകളിൽ പറഞ്ഞ പശ്ചാത്തലത്തിൽ വേണം അദ്ദേഹത്തിന്റെ സംഭാവനകളെ വിലയിരുത്താനും.

**പരിശുദ്ധ പരുമല തിരുമേനിയുടെ ഭരണകാലം:** പരിശുദ്ധ പരുമല തിരുമേനിയുടെ ഭരണകാലം 1877 മുതൽ 1902 വരെയുള്ള 25 വർഷങ്ങളായിരുന്നു.[52] ഇതിൽ അദ്ദേഹത്തിന്റെ മലങ്കരസഭാ ഭരണരംഗത്തുള്ള സംഭാവനകളെ പൊതുസഭ, ഭദ്രാസനം, ഇടവകപള്ളികൾ എന്നിങ്ങനെ മൂന്നു തലങ്ങളിൽ വേണം വിലയിരുത്താൻ.

**1. പൊതുസഭ:** പരിശുദ്ധ പത്രോസ് പാത്രിയർക്കീസ് മടങ്ങിപ്പോയ ശേഷം 1878 കുംഭം 6-ന് മലങ്കര അസ്സോസിയേഷൻ പരുമല സെമിനാരിയിൽ കൂടി. അഭിനവ മെത്രാന്മാരെ കമ്മിറ്റി മെമ്പർമാരായി അംഗീകരിക്കുകയും അവരെ വ്യവഹാരത്തിനുള്ള പണം സമാഹരിക്കുന്നതിനു ചുമതലപ്പെടുത്തുകയും ചെയ്തു.[53] ഇതിനിടയിൽ കൊല്ലവർഷം 1052 കർക്കടകം 2-ന് മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തു. പിൻഗാമിയായി അദ്ദേഹം നിശ്ചയിച്ച തോമസ് അത്താനാസ്യോസിനെ പ്രതി ചേർത്ത് കൊ.വ. 1054 കുംഭം 22-ന് ആലപ്പുഴ ജില്ലാക്കോടതിയിൽ മാർ ദീവന്നാസ്യോസ് കേസ് ഫയൽ ചെയ്തു. 'സെമിനാരിക്കേസ്' എന്നറിയപ്പെടുന്ന ഈ വ്യവഹാരം അദ്ദേഹത്തിനു പൂർണമായും അനുകൂലമായി കൊ.വ. 1064 (1889) മിഥുനം 30-നു തിരുവിതാംകൂർ റോയൽ കോടതി വിധിച്ചു. ഈ കേസ് നടത്തിപ്പിന് മാർ ദീവന്നാസ്യോസ് സഹിച്ച ബുദ്ധിമുട്ടുകൾ അചിന്തനീയമാണ്. തന്റെ മോതിരവും സ്ലീബായും പല വട്ടം പണയം വയ്ക്കേണ്ടിവന്ന അദ്ദേഹത്തിന്റെ ധനദൗർലഭ്യത്തിന്റെ ആഴം സഹചാരിയായ ഇ. എം. ഫിലിപ്പ് വർണിച്ചിട്ടുണ്ട്.[54] ഏതായാലും ഈ യുദ്ധത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയം നേടി സഭയെ സത്യവിശ്വാസത്തിൽ നിലനിർത്തി. പ്രൊട്ടസ്റ്റന്റ് അനുഭാവികൾ 'മാർത്തോമ്മാ സഭ' എന്നൊരു പുതിയ സഭയുണ്ടാക്കി പിരിഞ്ഞുപോവുകയും ചെയ്തു.

മലങ്കര മഹാഇടവകയിലെ തന്റെ മേലധികാരം ആറു നവ മെത്രാന്മാരും അംഗീകരിച്ചെങ്കിലും അവരെക്കുറിച്ച് മാർ ദീവന്നാസ്യോസിനുണ്ടായിരുന്ന ഭയം പൂർണമായും അസ്ഥാനത്തായില്ല. അന്ത്യോഖ്യാ പാത്രിയർക്കീസുമാരിൽ ആദ്യം മലങ്കര കണ്ട വ്യക്തി മാർ പത്രോസ് തൃതീയൻ അതിനെ ഏഴു ഭദ്രാസനങ്ങളായി തിരിച്ചതും ആറു പുതിയ മെത്രാന്മാരെക്കൂടി വാഴിച്ചതും വ്യക്തമായ ഉദ്ദേശ്യങ്ങളോടു കൂടിയായിരുന്നു. തന്റെ നേരിട്ടുള്ള ഭരണത്തിൻകീഴുള്ള, പരസ്പരബന്ധമില്ലാത്ത ഏഴു മെത്രാന്മാരെയാണ് പാത്രിയർക്കീസ് രൂപപ്പെടുത്തിയത്. ഒരു പക്ഷേ ഭാവിയിൽ ഈ ഭദ്രാസനങ്ങൾക്ക് ശീമ മെത്രാന്മാർ മേൽപ്പട്ടക്കാരായി നിയമിക്കപ്പെടാനും സാദ്ധ്യതയുണ്ടായിരുന്നു.[55]

തന്റെ സ്വേച്ഛാധിപത്യ ഇംഗിതങ്ങൾക്ക് ഏറ്റവും വലിയ വിലങ്ങുതടി മലങ്കര മെത്രാന്റെ കീഴിലുള്ള മലങ്കരസഭയുടെ കേന്ദ്രീകൃത ഭരണരീതിയാണെന്ന് പ. പത്രോസ് പാത്രിയർക്കീസ് മനസ്സിലാക്കി. ഈ പശ്ചാത്തലത്തിലാണ് വിഭജിച്ചു ഭരിക്കുവാൻ ആറു മെത്രാന്മാരെ നിയമിച്ചത്. ഭീമമായ ഒരു സംഖ്യ വർഷാവർഷം റിശീസയായി പിരിച്ചയയ്ക്കാനുള്ള ബാദ്ധ്യതയും ഈ മെത്രാന്മാർക്കുണ്ടായിരുന്നു. സഭയെ ശിഥിലീകരിക്കാനുള്ള പാത്രിയർക്കീസിന്റെ ഭദ്രാസന വിഭജനവും മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രതിനിധാനം ചെയ്യുന്ന മലങ്കരസഭയുടെ താത്പര്യങ്ങളും തമ്മിൽ ഏറ്റുമുട്ടൽ ഉറപ്പായിരുന്നു.

അഭിനവ മെത്രാന്മാരിൽ സ്ഥാനത്യാഗം ചെയ്ത കോനാട്ട് മാർ യൂലിയോസും 1891 മാർച്ച് 9-ന് കാലം ചെയ്ത അമ്പാട്ട് മാർ കൂറിലോസും പ്രശ്നങ്ങളൊന്നും ഉണ്ടാക്കിയില്ല. എന്നാൽ കടവിൽ മാർ അത്താനാസ്യോസ് ഒളിഞ്ഞും കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസ് പരസ്യമായും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മേലധികാരത്തിനെതിരായി പ്രവർത്തിച്ചു. അതിനെ തുടർന്ന് ഇരു ദീവന്നാസ്യോസുമാരും തമ്മിൽ കോടതി വ്യവഹാരം തന്നെയുണ്ടായി.[56] എന്നാൽ മുറിമറ്റത്തിൽ മാർ ഈവാനിയോസും ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസും പൂർണമായും മലങ്കര മെത്രാനോടൊത്തു നിന്നു.

മാർ ദീവന്നാസ്യോസ് അഞ്ചാമന്, പ. പത്രോസ് പാത്രിയർക്കീസ് മലങ്കരസഭയുടെ പൊതുവായ മേലധികാരി എന്ന നിലയിൽ ഒരു രേഖ കൊടുക്കാൻ വിസമ്മതിച്ചെങ്കിലും അദ്ദേഹം അതു വകവച്ചിരുന്നില്ല. 1865-ൽ തനിക്കു ലഭിച്ച സ്ഥാത്തിക്കോനും 1876-ൽ അസോസിയേഷൻ പ്രസിഡന്റു സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പും മതിയായ രേഖകളായി അദ്ദേഹം കണക്കാക്കി.[57] അതനുസരിച്ച് എല്ലാ ഇടവകകളിലും മലങ്കര മെത്രാന്റെ മേൽനോട്ടാധികാരം അദ്ദേഹം പ്രയോഗിച്ചുവന്നു. ഇക്കാര്യത്തിൽ പ. പരുമല തിരുമേനിയുടെ നിലപാട് തികച്ചും നിർണായകമായിരുന്നു. അതാകട്ടെ മാർ ദീവന്നാസ്യോസിനു തികച്ചും അനുകൂലവും. തുമ്പമൺ, കൊല്ലം ഇടവകകൾ പ. പരുമല തിരുമേനിയെ അദ്ദേഹം ഏകപക്ഷീയമായി ഏല്പിച്ചതുതന്നെ പാത്രിയർക്കീസിന്റെ വിഭജന നിയമനങ്ങളെ അദ്ദേഹം വകവെച്ചിരുന്നില്ലായെന്നതിന്റെ തെളിവാണ്.

നവീകരണക്കാരുമായുള്ള കേസ് അതിന്റെ വഴിക്ക് നീങ്ങുമ്പോഴും മാർ ദീവന്നാസ്യോസ് അഞ്ചാമൻ നൂൽപ്പാലത്തിലൂടെ നടക്കുകയായിരുന്നു. ചരിത്രത്തിന്റെ ദശാസന്ധിയിൽ സ്വീകരിക്കേണ്ടിവന്ന അന്ത്യോഖ്യൻ ബാന്ധവം ഒരു നീരാളിയെപ്പോലെ സഭയെ വരിഞ്ഞുമുറുക്കി വന്നു. ഇതിനെതിരെ പടപൊരുതി സഭയുടെ സ്വാതന്ത്ര്യം പരിരക്ഷിക്കുക മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ബാദ്ധ്യത ആയിരുന്നു. പാത്രിയർക്കീ

സിന്റെ ഭാഗത്തുനിന്നുള്ള ഏതൊരു പ്രകോപനവും നവീകരണക്കാരുമായി നടന്നുവന്ന കേസിനെ പ്രതികൂലമായി ബാധിക്കുന്ന അവസ്ഥയായിരുന്നു. മലങ്കരയെ ഏഴ് സ്വതന്ത്ര ഇടവകകളായി തിരിക്കുകയും ആറു മെത്രാന്മാരെ വാഴിക്കുകയും ചെയ്ത പാത്രിയർക്കീസിന്റെ നടപടി പോലും കേസിനെ പ്രതികൂലമായി ബാധിക്കുന്ന നിലയിലെത്തി.[58]

ഈ സാഹചര്യത്തെ ഫലപ്രദമായി നേരിടുവാൻ പ. പരുമല തിരുമേനിയുടെ സഹായം മാർ ദീവന്നാസ്യോസിനു ലഭിച്ചു. ഇടവക മെത്രാന്മാരുടെ നിയമനം മൂലം മാർ ദീവന്നാസ്യോസിന്റെ പൊതു അധികാരം ഇല്ലാതായി എന്ന് നവീകരണക്കാർ വാദം ഉന്നയിക്കുകയും, ആറു മെത്രാന്മാരെയും സാക്ഷികളാക്കുകയും ചെയ്തു. അവരിൽ അഞ്ചു പേരും മൊഴി കൊടുക്കാൻ ആദ്യം വിസമ്മതിച്ചു. തന്റെ അധികാരത്തെ അംഗീകരിക്കാൻ ബുദ്ധിമുട്ടുള്ളവരടക്കമുള്ള അഞ്ചു പേരെ മാർ ദീവന്നാസ്യോസ് തന്ത്രപൂർവം ഒഴിവാക്കി എന്നു പറയുന്നതാവും കൂടുതൽ ശരി. ഈ കേസിൽ പ. പരുമല തിരുമേനി, താൻ മാർ ദീവന്നാസ്യോസിന്റെ കീഴ്സ്ഥാനിയാണെന്നു മൊഴി കൊടുത്തു.[59] ഇത് കേസിൽ നിർണായക സ്വാധീനം ചെലുത്തി. അതേസമയംതന്നെ ഈ മൊഴി പാത്രിയർക്കീസിന്റെ സാമ്രാജ്യത്വമോഹങ്ങൾക്ക് തിരിച്ചടിയുമായിരുന്നു. കേവലം കേസിൽ മൊഴി കൊടുക്കുക മാത്രമല്ല, തന്റെ പ്രവർത്തനങ്ങളിൽ മലങ്കര മെത്രാപ്പോലീത്താ അറിയേണ്ടവയും അനുവാദം വാങ്ങേണ്ടവയും യഥാസമയം അറിയിക്കുകയും അനുവാദം വാങ്ങുകയും ചെയ്തതായി തിരുമനസ്സിലെ കല്പനകളിൽ നിന്നും മനസ്സിലാക്കാം.[60]

മാർ ദീവന്നാസ്യോസിനു തന്റെ സ്വന്തം കക്ഷിയിൽത്തന്നെ എതിരാളികൾ ഉണ്ടായിരുന്നു. തനിക്കു വിധേയപ്പെടുവാൻ മനസ്സു കുറവുള്ള മെത്രാന്മാർ മാത്രമല്ല. ആർക്കും കീഴ്വഴങ്ങാൻ താത്പര്യമില്ലാത്ത കുറെ പട്ടക്കാരും തൻകാര്യസാദ്ധ്യം മാത്രം നോക്കുന്ന അൽമായ പ്രമുഖരും അദ്ദേഹത്തിന്റെ കക്ഷിയിലുണ്ടായിരുന്നു. കൊ.വ. 1061 (1886) കർക്കടകം 3-ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കോട്ടയം സെമിനാരി നടത്തി എടുക്കുന്നതു വരെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ പ്രധാന ജോലി കേസുനടത്തിപ്പിനുള്ള ഭീമമായ തുക സമാഹരിക്കലായിരുന്നു. പൊതുസ്വത്തുക്കൾ കൈവശം കിട്ടുകയും ഇടവകപ്പള്ളികൾ ഓരോന്നായി കൈവശം വരികയും ചെയ്തപ്പോൾ മാനേജിംഗ് കമ്മിറ്റി മലങ്കര സഭാഭരണം ക്രമീകരിക്കുന്നതിനുള്ള നടപടികളിലേക്ക് സാവധാനം പ്രവേശിച്ചു.[61]

1889 ജൂലൈ 12-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി അവസാനിച്ച സെമിനാരി കേസിന്റെ റോയൽ കോടതി വിധിയിൽ പാത്രിയർ

ക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും റിശീസാ പാത്രിയർക്കീസിനുള്ളതോ ഭരിക്കുന്ന മെത്രാനുള്ളതോ എന്നു പറയാനാവില്ലെന്നും ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഭരണാധികാരം ഇല്ലെന്നും നിശ്ചയിച്ചിരുന്നു. ഇത് മലങ്കരയിലെ പള്ളികളും സ്വത്തുക്കളും തനതു വകയെന്നു വിശ്വസിച്ചിരുന്ന പാത്രിയർക്കീസിനെ ഞെട്ടിച്ചു. ഈ പരാമർശനങ്ങൾക്കു പിന്നിൽ മാർ ദീവന്നാസ്യോസാണെന്ന് അദ്ദേഹം വിശ്വസിച്ചു. അദ്ദേഹത്തിന് അങ്ങനെ വിവരം കൊടുക്കാൻ മലങ്കരയിൽ ആളും ഉണ്ടായിരുന്നു. ഇതിനെ തുടർന്ന് 1892 നവംബർ ഏഴിന് മാർ ദീവന്നാസ്യോസ് കൊല്ലം, കൊച്ചി ഇടവകകളിലൊഴികെ മറ്റൊരിടത്തും പ്രവേശിക്കരുതെന്ന് വിലക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന അയച്ചു. ഈ കല്പനയിൽ മാർ ദീവന്നാസ്യോസിനെതിരായി അനേകം ആരോപണങ്ങൾ ഉന്നയിക്കുകയും അസോസിയേഷൻ പ്രസിഡന്റ് സ്ഥാനത്തുനിന്നും അദ്ദേഹത്തെ നീക്കുകയും ചെയ്തിരുന്നു.

ഈ കല്പനയെപ്പറ്റി ആലോചിക്കാൻ കൊ.വ. 1068 (1892) വൃശ്ചികം 13-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു:

1. മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.

2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.

4. മാർ ദീവന്നാസ്യോസ്, അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.

5. മലങ്കരയിൽനിന്നും പാത്രിയർക്കീസിന് എത്തുന്ന പരാതികൾ മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ടു പ്രകാരം മാത്രമേ തീരുമാനിക്കാവൂ.

ഈ തീരുമാനങ്ങളിൽ നാലാമതായി ഒപ്പിട്ടിരിക്കുന്നത് പ. പരുമല തിരുമേനിയാണ്.[63]

1877 മുതൽ 1902 വരെയുള്ള എല്ലാ അസോസിയേഷനുകളിലും മാനേജിംഗ് കമ്മിറ്റിയോഗങ്ങളിലും  പ. പരുമല തിരുമേനി കൃത്യമായി പങ്കെടുത്തതായി അവയുടെ മിനിറ്റ്സിൽ കാണുന്നുണ്ട്. 'ഒരുവൻ മറ്റൊരുവന്റെ ഇടവകയിൽ കടക്കരുതെന്നുള്ള' പാത്രിയർക്കീസിന്റെ ആവർത്തിച്ചുള്ള കല്പന നിലനില്ക്കെത്തന്നെ മാനേജിംഗ് കമ്മിറ്റിയുടെ നിർദ്ദേശപ്രകാരം വടക്കൻപറവൂർ, പുതുപ്പള്ളി, ചിങ്ങവനം മുതലായി സ്വന്ത ഇടവകയ്ക്കു

പുറത്തുള്ള പള്ളികളിൽ പ. പരുമല തിരുമേനി പ്രശ്നപരിഹാരത്തിനു നേതൃത്വം വഹിച്ചതായി മാനേജിംഗ് കമ്മിറ്റി മിനിട്സിൽ കാണുന്നുണ്ട്. ഇവയെല്ലാം ഇടവക മെത്രാന്മാരുടെ തീരുമാനങ്ങളുടെ മേലുള്ള അപ്പീലുകളായിരുന്നു. ഇതിൽനിന്നും പാത്രിയർക്കീസിന്റെ വിഭജനമല്ല, മറിച്ച് സഭയുടെ യോജിപ്പാണ് പ. പരുമല തിരുമേനിയുടെ പൊതു സഭാപ്രവർത്തനത്തിൽ മുമ്പിട്ടുനിന്നതെന്ന് വ്യക്തമാവും.

**അസിസ്റ്റന്റ് മലങ്കരമെത്രാൻ:** ഒരു പടി കൂടി കടന്ന് 1895 വൃശ്ചികം 10-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി പ. പരുമല തിരുമേനിയെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി നിയമിച്ചു.[65] അദ്ദേഹത്തെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ വൈസ് പ്രസിഡന്റായി നിയമിക്കുന്നതിന് അസോസിയേഷനോട് ശുപാർശ ചെയ്യുകയും ചെയ്തു. ഇത് അദ്ദേഹത്തിന്റെ ഭരണപാടവത്തിന്റെ അംഗീകാരമായി - മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരസഭയുടെയും - വേണം കണക്കാക്കാൻ. അദ്ദേഹത്തിന്റെ ലോകജീവിതം 1902-ൽ അവസാനിക്കാതിരുന്നെങ്കിൽ ഒരുപക്ഷേ, മാർ ജോസഫ് ദീവന്നാസ്യോസിന്റെ പിൻഗാമിയായി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് എത്തുവാനുള്ള സാദ്ധ്യത വളരെ ഉയർന്നതായിരുന്നു.

**സ്വയംഭരണ ശ്രമങ്ങൾ:** നവീകരണക്കാരുമായുള്ള കേസ് വിജയിച്ചു തുടങ്ങിയതോടെ മലങ്കരസഭ ഇടക്കാലത്തു നഷ്ടപ്പെട്ട അതിന്റെ സ്വയം ഭരണ സ്വാതന്ത്ര്യം വീണ്ടെടുക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. മാർ മാത്യൂസ് അത്താനാസിയോസ് ആരംഭിച്ച അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേൽപ്പട്ടമേൽക്കുക എന്ന പതിവ് വർദ്ധിച്ചു വരുന്ന അന്ത്യോഖ്യൻ അധികാരമോഹം മൂലം ഭാവിയിൽ മലങ്കരയിൽ പൗരോഹിത്യ പ്രതിസന്ധി ഉണ്ടാക്കുമെന്ന് കുശാഗ്രബുദ്ധിയായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസ്സിലാക്കി. അതിനാൽ മേൽപ്പട്ടസ്ഥാനം ഇവിടെത്തന്നെ നൽകാനുള്ള സംവിധാനം ഉണ്ടാക്കാനുള്ള നടപടികൾ അദ്ദേഹം ആരംഭിച്ചു. പാത്രിയർക്കീസിൽ നിന്നു കൽപ്പന വാങ്ങി മൂന്നു മെത്രാപ്പോലീത്താമാർ ചേർന്നു 1889 ജൂലൈ 29-ന് മാർ അൽവാറീസ് യൂലിയോസിന് മേൽപ്പട്ടം നൽകിയത് ഇതിന്റെ പ്രാരംഭ നടപടിയായി വേണം കാണാൻ.[66] തുടർന്ന് മഫ്രിയാനാ സ്ഥാനം മലങ്കരയിൽ സ്ഥാപിക്കുന്നതിനുള്ള ശ്രമം ആരംഭിച്ചു. 1895-ൽ സ്ഥാനമേറ്റ അബ്ദുൾ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് മലങ്കര സന്ദർശിക്കുമ്പോൾ ഇത് നേടിയെടുക്കാമെന്നായിരുന്നു പ്രതീക്ഷ.[67] തുടർന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനക ജൂബിലിയുടെ ഭാഗമായി അദ്ദേഹത്തിന് മഫ്രിയാനാ സ്ഥാനം നേടിക്കൊടുക്കാൻ മലങ്കരസഭയിലെ പ്രമുഖരായ വ്യക്തികൾ ശ്രമിച്ചിരുന്നു. എന്നാൽ തുടർന്നുണ്ടായ സംഭവ വികാസങ്ങൾ 1912

വരെ ഈ ശ്രമങ്ങളെ മരവിപ്പിച്ചു നിർത്തി. ദീർഘമായ ഈ ആലോചന കളിൽ ഒന്നും അന്ന് മലങ്കര മുഴുവൻ പറന്നുനടന്നിരുന്ന പരിശുദ്ധ പരു മലത്തിരുമേനി ഭാഗഭാക്കായിരുന്നില്ലെന്ന് വിശ്വസിക്കുക പ്രയാസമാണ്.

പ. പരുമല തിരുമേനി ഈദൃശ പ്രവൃത്തികളാൽ പാത്രിയർക്കീസിന്റെ കല്പനകളും താൻ ചെയ്ത രജിസ്റ്റർ ഉടമ്പടിയും ലംഘിക്കുകയായി രുന്നു. പക്ഷേ, ഈ ലംഘനങ്ങൾ പാത്രിയർക്കീസിന്റെ ആഗ്രഹങ്ങളെ തകർത്തെങ്കിലും മലങ്കരസഭയുടെ നിലനില്പിന് അത്യന്താപേക്ഷിത മായിരുന്നു. ഇസഡ്. എം. പാറേട്ട് പറയുന്നു:

"അന്ത്യോഖ്യയുടെ അധികാരം സ്ഥാപിക്കുന്നതിനും നിലനിർത്തു ന്നതിനും നടത്തുന്നതിനും വേണ്ടി മലങ്കരയെ ഏഴായി കഷണിച്ച്, തന്റെ കിങ്കരന്മാരായി കഴിയണമെന്ന ഉദ്ദേശ്യത്തിൽ പത്രോസ് തൃതീയൻ നിയോ ഗിച്ചവരെ, ജോസഫ് ദീവന്നാസ്യോസ് സ്വപക്ഷത്താക്കിയതിന് ഏറ്റം പറ്റിയതും ഉത്തമവും ആയ തെളിവാണ് പരുമല മാർ ഗ്രീഗോറിയോസ്. പരിശുദ്ധനായ അദ്ദേഹം തെറ്റു ചെയ്തു എന്നോ തെറ്റാണെന്നു കാണുന്ന പ്രവൃത്തി ചെയ്വാൻ അദ്ദേഹം പുറപ്പെടുമെന്നോ ആരും പറയുകയില്ല. പാത്രിയർക്കീസിന്റെ ഉദ്ദേശ്യമെന്തായിരുന്നു എങ്കിലും, മെത്രാന്മാരുടെ ധർമ്മം മലങ്കരയെ സേവിക്കുകയാണെന്ന് മാർ ഗ്രീഗോറിയോസിനെ, മാർ ദീവന്നാസ്യോസ് ബോദ്ധ്യപ്പെടുത്തി, മറ്റുള്ളവരെയും. പത്രോസ് തൃതീ യന്റെ ഭിന്നിപ്പിച്ചു ഭരിക്കുക എന്ന ലക്ഷ്യം തെറ്റുകയും ചെയ്തു."[68]

**2. ഭദ്രാസന ഭരണം:** 1876-ലാണ് നിരണം മുതലായി 22 പള്ളിക ളുടെ മെത്രാപ്പോലീത്തായായി മാർ ഗ്രീഗോറിയോസ് അഭിഷിക്തനാകു ന്നത്. കോനാട്ട് മാർ യൂലിയോസ് സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് തുമ്പ മൺ മുതലായ പള്ളികളും അദ്ദേഹത്തിന്റെ ഭരണത്തിൻകീഴിലായി. മെത്രാന്മാരെ നിയമിക്കാതിരുന്ന കൊല്ലം മുതലായ പള്ളികൾ മാർ ദീവ ന്നാസ്യോസ് അഞ്ചാമൻ പ. പരുമല തിരുമേനിയെ ഏല്പിച്ചു. ചുരുക്ക ത്തിൽ കോട്ടയത്തിനു തെക്കുള്ള മുഴുവൻ പള്ളികളുടെയും മെത്രാപ്പോ ലീത്താ സ്ഥാനം - അന്നത്തെ മലങ്കരയുടെ പകുതി ഭാഗം - അദ്ദേഹ ത്തിന്റെ ഭരണത്തിൻകീഴിലായി.[69]

എന്നാൽ തന്റെ ഭരണാരംഭത്തിൽ ഭരിക്കാൻ ഉണ്ടായിരുന്ന പള്ളികൾ വളരെ പരിമിതമായിരുന്നു. യൂയാക്കീം കൂറിലോസും തുടർന്ന് മാർ ദീവ ന്നാസ്യോസ് അഞ്ചാമനും വച്ച കുറച്ചു പള്ളികൾ മാത്രമായിരുന്നു പൂർണ്ണ മായി അദ്ദേഹത്തിന്റെ ഭരണത്തിൻകീഴുണ്ടായിരുന്നത്. പഴയ പള്ളിക ളെല്ലാം തന്നെ മാർ അത്താനാസ്യോസിന്റെ ഭരണത്തിൻകീഴിലായിരുന്നു. പ്രവേശനം സാദ്ധ്യമായിരുന്നത് അവയിൽ അപൂർവ്വം പള്ളികളിൽ മാത്രം. അവിടങ്ങളിൽത്തന്നെ ഭൂരിഭാഗവും രണ്ടു കക്ഷിയിലുംപെട്ട പട്ടക്കാരും

ജനങ്ങളും ഉള്ളവയായിരുന്നു. പുതിയ പള്ളികളുടെ സ്ഥിതി ദയനീയമായിരുന്നു.[70]

പ. പരുമല തിരുമേനിയുടെ അക്ഷീണ പരിശ്രമവും വ്യക്തിപ്രഭാവവും മാർ മാത്യൂസ് അത്താനാസ്യോസിന്റെ നിര്യാണത്തെ തുടർന്ന് ആ കക്ഷിയിൽ വളർന്ന പ്രൊട്ടസ്റ്റന്റ് സ്വാധീനവും പട്ടക്കാരെയും ജനങ്ങളെയും സത്യവിശ്വാസത്തിലേയ്ക്ക് ആകർഷിച്ചു. ക്രമേണ കൂടുതൽ പള്ളികൾ തനിക്ക് അധീനമായി. പക്ഷേ, അതൊരു ദീർഘമായ പോരാട്ടമായിരുന്നു. ഓരോ പള്ളിയും ഇഞ്ചോടിഞ്ച് പൊരുതി നേടിയെടുക്കേണ്ടിയിരുന്നു. യൂറോപ്യരും നാട്ടുകാരുമായ സർക്കാർ ഉദ്യോഗസ്ഥരെ സ്വാധീനിച്ചിരുന്ന നവീകരണക്കാരിൽ നിന്നും പള്ളി ഒഴിപ്പിച്ചെടുക്കുക ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. തിരുമേനി അക്ഷീണ പരിശ്രമം നടത്തിയിട്ടും പത്തോളം പള്ളികൾ മലങ്കരസഭയ്ക്ക് പൂർണമായും ഏതാനും പള്ളികൾ ഭാഗികമായും നഷ്ടപ്പെട്ടു. പല പള്ളികൾ ഇന്നും കൂട്ടുകൈവശത്തിലാണ്.[71]

ഇതിനിടയിൽ മറുകണ്ടം ചാടുന്ന പട്ടക്കാർ വലിയൊരു തലവേദനയായിരുന്നു. ഇത്തരം കൂറുമാറ്റം വിശ്വാസപരമായ കാരണങ്ങൾ കൊണ്ടല്ലായിരുന്നു. വരുമാന വീതംവയ്ക്കൽ, ഇടവകകളിലെ കുടുംബങ്ങൾ തമ്മിലുള്ള വഴക്കുകൾ മുതലായ കാരണങ്ങളായിരുന്നു ഇത്തരം മലക്കം മറിച്ചിലുകൾക്കു പിന്നിൽ. തന്റെ മരണകാലത്തോളം ഇത്തരം കൂറുമാറ്റങ്ങളേയും അതിൽ നിന്നുൽഭവിക്കുന്ന പ്രശ്നങ്ങളെയും പ. പരുമല തിരുമേനിക്കു നേരിടേണ്ടി വന്നു. പ. പരുമല തിരുമേനിയുടെ ലഭ്യമായ കല്പനകൾ പരിശോധിച്ചാൽ തന്റെ ഇടവകകളിൽ അദ്ദേഹം നടത്തിയിട്ടുള്ള ബൃഹത്തായ സന്ദർശനങ്ങളുടെ ഒരു ചിത്രം ലഭിക്കുന്നതാണ്.[72]

അക്കാലത്ത് തന്റെ ഇടവകകളിൽപ്പെട്ട പള്ളികളുടെ ഒരു ഏകദേശ ചിത്രം 1899-ൽ അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്തിൽ നിന്നു വ്യക്തമാകുന്നുണ്ട്:

"…. ഞാൻ ഇപ്പോൾ തെക്ക് അതായത് കൊല്ലം ഇടവകയിൽ, തെക്കെ അതിർത്തിയിൽ, വളരെ വിശ്വാസവിഘടനങ്ങൾ ഉള്ള സ്ഥലത്താണ്. അവിടെ നേരായവരും, നിരപരാധികളും, ദരിദ്രരും (ഉണ്ട്). അവരുടെ ഇടയിൽ വലിയ പള്ളികളും, തീരെ ചെറിയ പള്ളികളും ഉണ്ട്. എല്ലാ പള്ളികളിലും നിറയെ വേദവിപരീതികളും ഉണ്ട്. ഇപ്പോൾ അവരുടെ ഇടയിൽ അവിടവിടെ പുതിയതായി പള്ളികൾ ഞങ്ങൾ പണിയുകയാണ്. ശത്രുക്കൾ എതിർപ്പും വിഘടനവും സൃഷ്ടിച്ച് പള്ളികൾ പണിയുവാൻ ഞങ്ങളെ അനുവദിക്കുന്നില്ല. എന്നാൽ ദൈവത്തിന്റെ ശക്തി കൊണ്ടും അങ്ങയുടെ പ്രാർത്ഥനകളുടെ ശക്തി കൊണ്ടും അവർ ബലം പ്രാപിക്കുന്നില്ല. പള്ളികൾ ഉണ്ടാക്കുവാൻ നമ്മൾ ആരംഭിക്കുന്ന എല്ലാ സ്ഥല

ങ്ങളിലും നമ്മൾ അടിസ്ഥാനം മാത്രം ഇട്ട് കുർബ്ബാന അർപ്പിക്കുന്നു; എന്നാൽ പണികൾ തീർന്നിട്ടില്ല. പിന്നീട് വർഷങ്ങൾ കൊണ്ട് അവിടുത്തെ ദരിദ്രരായ ഞങ്ങളുടെ ജനത്തിന്റെ ശക്തി അനുസരിച്ച് പണിയുന്നു. ......"[72]

താൻ മെത്രാനാകുന്നതിനു മുമ്പുതന്നെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ വാസസ്ഥലമായി നിർദ്ദേശിച്ച പരുമല സെമിനാരിയിലായിരുന്നു തിരുമേനിയുടെ സ്ഥിരതാമസം. ഇടവകകൾ തോറുമുള്ള സന്ദർശനങ്ങൾ വർദ്ധിച്ചതോടെ അവിടെ താമസിക്കുന്ന ദിവസങ്ങൾ കുറഞ്ഞു. എങ്കിലും തന്റെ ആസ്ഥാനമായി അദ്ദേഹം കണക്കാക്കിയിരുന്നത് പരുമല സെമിനാരിയാണെന്നു വ്യക്തമാണ്. അവിടെ പള്ളിയും മറ്റു കെട്ടിടങ്ങളും പണിതു തീർക്കാനുള്ള തിരുമേനിയുടെ ഉദ്യമങ്ങൾ വളരെ വലുതായിരുന്നു.[73]

അതേപോലെതന്നെ കൊട്ടാരക്കരയിലും ഒരു ദയറാ ഉണ്ടാക്കാൻ അദ്ദേഹം പരിശ്രമിച്ചിരുന്നു. കൊട്ടാരക്കര കോട്ടപ്പുറത്ത് സഭയുടെ പൊതുസ്വത്തായി സമ്പാദിച്ച സ്ഥലത്ത് ബസ്ഹനനിയയുടെ നാമത്തിൽ ഒരു ദയറാ സ്ഥാപിക്കാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. ഒരുപക്ഷേ, ഭാവിയിൽ അത് കൊല്ലം ഇടവകയുടെ ആസ്ഥാനമാക്കി മാറ്റണമെന്നും അദ്ദേഹത്തിന് ഉദ്ദേശ്യം ഉണ്ടായിരുന്നിരിക്കാം.[74]

പ്രൊട്ടസ്റ്റന്റ് വേദവിപരീതത്തിൽ നിന്നുള്ള മോചനത്തിനും ഇടവകകളിലെ കലഹങ്ങൾ ശമിപ്പിക്കുന്നതിനും സ്വന്തം ഇടവകകളിൽ മാത്രമല്ല മലങ്കര ഒട്ടാകെ സഞ്ചരിക്കേണ്ടി വന്ന പ. പരുമല തിരുമേനിക്ക് എതിർപ്പുകൾക്കിടയിലും പരിമിതികൾക്കുള്ളിലും ഭദ്രാസനാധിപൻ എന്ന നിലയിൽ സ്തുത്യർഹമായി പ്രവർത്തിക്കാൻ സാധിച്ചു. അതുകൊണ്ട് 1877-ലെ 74-ൽ നിന്നും 1908 ആയപ്പോഴേയ്ക്കും ഈ മൂന്നു ഭദ്രാസനങ്ങളിലും കൂടി കുറഞ്ഞത് 150 പള്ളികളായി വർദ്ധിച്ചു.[75]

**3. ഇടവകപള്ളികളുടെ ഭരണം:** പ. പരുമല തിരുമേനിയുടെ ഭരണത്തിൽ ഏറ്റവും ക്ലേശപൂർണമായ ഭാഗം ഇടവകപ്പള്ളികളുടെ ഭരണമായിരുന്നു. ഒരിക്കൽ ഇടവകപ്പട്ടക്കാരനായി നിയമിക്കപ്പെട്ടാൽ ജീവിതാന്ത്യംവരെ ആ സ്ഥാനത്തു തുടരുന്ന പട്ടക്കാരും കൈസ്ഥാനം മാറാതെയും കണക്കു കേൾപ്പിക്കാതെയും തന്നിഷ്ടപ്രകാരം ഭരിക്കുന്ന കൈക്കാരന്മാരും ഏതാണ്ട് എല്ലാ പള്ളികളുടെയും നിത്യ പ്രശ്നമായിരുന്നു. പള്ളിയോഗവും കൈക്കാരന്മാരും തമ്മിലും, പള്ളിയോഗവും പട്ടക്കാരും തമ്മിലും, പട്ടക്കാരും പട്ടക്കാരും തമ്മിലുമുള്ള കലഹങ്ങൾ നിത്യസംഭവമായിരുന്നു.

ഈ പ്രശ്നങ്ങളിൽ വളരെ തന്ത്രപൂർവമായ സമീപനം അന്ന് ആവ

ശ്യമായിരുന്നു. ഒരു ചെറിയ പ്രകോപനം മറുകക്ഷിയിലേക്കു ചാടാനുള്ള കാരണമാകുമായിരുന്നു. എന്നാൽ ദീർഘദൃഷ്ടിയോടു കൂടിയതും കർശനവുമായ നടപടികളാണ് പ. പരുമല തിരുമേനി ഈ വിഷയത്തിൽ സ്വീകരിച്ചത്. തിരുമനസിലെ കല്പനകൾ പരിശോധിക്കുമ്പോൾ ഇത് വ്യക്തമാകുന്നുണ്ട്. തികച്ചും നീതിയുക്തമായ നടപടിക്രമമാണ് തന്റെ അടുക്കൽ വരുന്ന പരാതികളിൽ തിരുമേനി അവലംബിച്ചത്. ഏതു പരാതിയും നേരിട്ടോ, കമ്മീഷൻ മുഖാന്തിരമോ അന്വേഷിച്ച് വാദി-പ്രതികൾക്ക് തങ്ങളുടെ ഭാഗം വിശദീകരിക്കാൻ അവസരം നല്കിയശേഷം മാത്രമായിരുന്നു തിരുമേനി തീർച്ചയാക്കിയിരുന്നത്. വികാരിമാരും പള്ളിയോഗവും തീർച്ച ചെയ്യേണ്ടുന്ന കാര്യങ്ങളിലും നടപടിക്രമങ്ങൾ പാലിക്കാൻ ആവർത്തിച്ച് നിർദ്ദേശം നല്കിയിരുന്നു. ഈ നടപടി പ. പരുമല തിരുമേനിയുടെ തീർപ്പുകളെപ്പറ്റിയുള്ള പരാതികൾ ഒഴിവാക്കി. പ. തിരുമേനി വളരെ ശ്രദ്ധാലുവായിരുന്നു. കണക്ക് കൃത്യമായി എഴുതിക്കുന്നതും ആണ്ടോടാണ്ട് യോഗത്തെ കണക്കു കേൾപ്പിക്കേണ്ടതും അത്യാവശ്യ സംഗതിയാണെന്ന് തിരുമേനിയുടെ കല്പനകളിൽ കാണാം.[76]

കൈക്കാരന്മാർ പണം ദുർവ്യയം ചെയ്യുന്നതും കണക്കു കേൾപ്പിക്കാതിരിക്കുന്നതും തടയാൻ അവർ സ്ഥാനമേൽക്കുമ്പോൾ പള്ളിയോഗത്തിനു പ്രോമിസറിനോട്ട് രജിസ്റ്റർ ചെയ്തു കൊടുക്കണമെന്നു പ. പരുമല തിരുമേനി നിയമം വെച്ചു.[77] ഇത് കൈക്കാരന്മാരുടെ ദുർഭരണത്തിന് അറുതി വരുത്തി. കൈക്കാരന്മാരെ തെരഞ്ഞെടുക്കേണ്ടതിന്റെ ആവശ്യകതയും തിരുമേനി കല്പനകളിൽ ചൂണ്ടിക്കാണിക്കുന്നുണ്ട്. 1896 മേടം 9-നു കൊല്ലത്തു പള്ളിയിൽ നിന്നയച്ച ഒരു കൽപ്പനയിൽ പാരമ്പര്യവഴിക്ക് പിതാവിനു പകരം പുത്രൻ കൈക്കാരനാകുന്നതും തെരഞ്ഞെടുപ്പോടുകൂടി വേണമെന്ന് പ. പരുമല തിരുമേനി നിഷ്കർഷിക്കുന്നുണ്ട്.[77]

നിയമാനുസൃതം സ്ഥാനമേറ്റ കൈക്കാരന്മാർ പള്ളിപ്പണം കൈകാര്യം ചെയ്യുന്നത് തടഞ്ഞതിനെപ്പറ്റി പ. പരുമല തിരുമേനിയുടെ അഭിപ്രായം ഇപ്രകാരമാണ്:

"... മുതൽപിടിക്കാരൻ പണം എടുത്തതിൽ വച്ച കലഹം ഉണ്ടാകുവാനുള്ള കാരണമെന്തേ? അതിനാലുള്ള കുറ്റം മുതൽപിടിക്കാരന്റെ മേലോ എടുപ്പിക്കാതെ *(പൊടിവ്)* നടത്തിയവരുടെ മേലോ? സ്വന്ത ഭാര്യയെ പരിഗ്രഹിച്ചതിൽ വച്ച ഭർത്താവിനെ വ്യഭിചാരകുറ്റത്തിന് ശിക്ഷിക്കാമോ? അന്യൻ അപഹരിക്കുന്നു എങ്കിൽ അവന്റെ മേൽ അല്ലയോ കുറ്റം ചുമത്തേണ്ടത്.

മുതൽപ്പിടിക്കാരനെ മാറ്റണം എന്നുണ്ടായിരുന്നാൽ അവന്റെ കണക്കുകളെയും കേട്ടു തീർച്ചപ്പെടുത്തി യോഗമായി കണക്കുകേട്ടും വേറെ

ആളെ തിരഞ്ഞെടുത്തു എഴുതി അയച്ചാൽ കല്പന ഉണ്ടാകാതെ ഇരിക്കുമോ. ഇതല്ലയോ മര്യാദ. ...” (1068 മേടം 9-നു കൊല്ലത്തു പള്ളിയിൽ നിന്നയച്ച കല്പന).[78]

പട്ടക്കാരുടെ വരുമാനങ്ങൾ നല്കുന്ന കാര്യത്തിലും പള്ളി ജീവനക്കാരുടെ ശമ്പളം ക്രമമായി നല്കുന്ന കാര്യത്തിലും പ്രത്യേക നിഷ്കർഷ പുലർത്തിയിരുന്നതായും കല്പനകളിൽ കാണുന്നു.

ഇതോടൊപ്പം നൂറുകണക്കിനു സ്വകാര്യപ്രശ്നങ്ങളും ഇടവകപ്പള്ളികളിൽ പരിശുദ്ധ പരുമല തിരുമേനിക്കു കൈകാര്യം ചെയ്യേണ്ടി വന്നു. വസ്തുതർക്കം, ഭാഗംവയ്ക്കൽ, വിവാഹം, പുനർവിവാഹം, അസന്മാർഗിക പ്രവൃത്തികൾ, പണസംബന്ധമായ തർക്കങ്ങൾ തുടങ്ങി എല്ലാ തുറകളിലുംപെട്ട പ്രശ്നങ്ങൾ പ. പരുമല തിരുമേനിയുടെ മുമ്പിലെത്തിയിരുന്നു. അവയൊക്കെയും ന്യായമായ നടപടിക്രമം പാലിച്ചാണ് തിരുമേനി തീർച്ചപ്പെടുത്തിയിരുന്നത്.

ദീർഘദൃഷ്ടിയോടെയും ന്യായാധിഷ്ഠിതവുമായി പ. പരുമല തിരുമേനി നടത്തിയ പ്രവർത്തനങ്ങൾ ദീർഘകാല പ്രയോജനമാണ് സഭയ്ക്കുണ്ടാക്കിയത്. 20-ാം നൂറ്റാണ്ടിന്റെ ആരംഭമായപ്പോഴേക്കും തെക്കൻ ഭദ്രാസനങ്ങളിലെ ജനങ്ങൾ ഒരു *നിയമവിധേയ സമൂഹമായിത്തീർന്നു*. അതു മൂലമാണ് 1934-ലെ ഭരണഘടന തെക്കൻ ഇടവകകളിൽ പൂർണമായി നടപ്പാക്കാൻ സാധിച്ചത് എന്നു ചിന്തിക്കുന്നതിൽ പോലും തെറ്റില്ല.

ഇടവകപ്പള്ളികളിലെ പ്രശ്നങ്ങൾ തീർക്കുന്നതിൽ പ. പരുമല തിരുമേനി ഒരു വിദഗ്ദ്ധനായിരുന്നു എന്നു വേണം കരുതാൻ. മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം പ്രശ്നങ്ങൾ തീർക്കാൻ പോയതു കൂടാതെ മറ്റു മെത്രാപ്പോലീത്താമാർ തങ്ങളുടെ ഭദ്രാസനങ്ങളിലെ ഇടവകപള്ളികളിലെ പ്രശ്നപരിഹാരത്തിന് പ. പരുമല തിരുമേനിയെ ഉപയോഗിച്ചിരുന്നു. കടവിൽ മാർ അത്താനാസ്യോസിന്റെ അഭ്യർത്ഥന പ്രകാരം കോട്ടയം ഭദ്രാസനത്തിലെ വാകത്താനം, കല്ലുങ്കത്തറ പള്ളികളിലെ പ്രശ്നം തിരുമേനി പരിഹരിച്ചത് ഉദാഹരണമായി എടുക്കാം.[79]

പള്ളിവക വരുമാനങ്ങളും വസ്തുവകകളും അന്യാധീനപ്പെട്ടുപോകുന്നതിനെതിരെ പ. പരുമല തിരുമേനി നിരന്തരം ഉൽബോധിപ്പിച്ചു വന്നിരുന്നു. കടം ഉണ്ടാക്കുന്നതിന് അദ്ദേഹം എതിരായിരുന്നു. വാകത്താനത്തു പള്ളിക്ക് നിലംവാങ്ങിയ വകയിൽ ഉണ്ടായ ചെറിയ കടത്തെപ്പറ്റി ‘*കടം ധനമല്ല; ജഡപ്രകാരമുള്ള കടം ആത്മപ്രകാരമുള്ള കടത്തെയും ഉണ്ടാക്കും*’ എന്നാണ് കല്പിച്ചത്. കഴിവതുംവേഗം പള്ളിവരുമാനവും പിരിവുകളും സംഭാവനകളുംകൊണ്ട് എത്രയും വേഗം കടംവീട്ടുവാനും കല്പന നല്കി (1897 വൃശ്ചികം 20-ന് വാകത്താനത്തു പള്ളിയിൽ

നിന്നും). കടംവീട്ടിയതായി അറിയിച്ചതിനെ തുടർന്ന് 1898 ഇടവം 9-ന് നിരണത്തു പള്ളിയിൽ നിന്നും അവരെ അനുഗ്രഹിച്ചുകൊണ്ട് തിരുമേനി കല്പന അയച്ചു.[80]

ചുരുക്കത്തിൽ ഇടവകപള്ളികളുടെ സാമ്പത്തികനില ഭദ്രമാക്കുന്നതിനും കണക്കുകൾ സുതാര്യമാക്കുന്നതിലും ഭരണം ക്രമാനുസൃതമാക്കുന്നതിലും പ. പരുമല തിരുമേനി ശ്രദ്ധിച്ചു. അതിന്റെ ഗുണഫലം അദ്ദേഹത്തിന്റെ ഭരണത്തിൻകീഴിലുണ്ടായിരുന്ന പള്ളികൾക്ക് എക്കാലത്തേയ്ക്കും ലഭിക്കുകയും ചെയ്തു.

**വൈദികശ്രേണിയും വിദ്യാഭ്യാസവും:** മലങ്കരയുടെ ഏതാണ്ട് പകുതി ഭാഗവും - വിഘടിത വിഭാഗത്തിന്റെ കേളീരംഗത്തിന്റെ ഏതാണ്ട് മുഴുവൻ ഭാഗവും - ഭരിച്ചിരുന്ന പ. പരുമല തിരുമേനിയുടെ മുമ്പിലെ ഏറ്റവും വലിയ വെല്ലുവിളിയായിരുന്നു അച്ചടക്കമുള്ളതും കാര്യക്ഷമവുമായ ഒരു വൈദികശ്രേണി രൂപപ്പെടുത്തുക എന്നത്. 1878-ൽ പരുമല സെമിനാരിയിൽ, താൻ മല്പാനായി ആരംഭിച്ച വൈദിക വിദ്യാഭ്യാസം ഇതിന് അടിസ്ഥാനമിട്ടു.

കൊ. വ. 1061 കർക്കിടകം 3-ന് കോട്ടയം സെമിനാരി കൈവശം കിട്ടി അവിടെ അദ്ധ്യയനം പുനരാരംഭിച്ചു. 1886-ലെ മാനേജിംഗ് കമ്മിറ്റി യോഗം പിറ്റേവർഷം മുതൽ എല്ലാ വൈദികവിദ്യാർത്ഥികളും കോട്ടയത്തു സെമിനാരിയിൽ ചേർന്നു പഠിക്കണമെന്ന് തീരുമാനിച്ചു. അതിനു മുമ്പുതന്നെ തന്റെ ശിഷ്യന്മാരായ ശെമ്മാശന്മാർ കോട്ടയത്തു സെമിനാരിയിൽ ചേരാൻ പ. പരുമല തിരുമേനി കല്പന നല്കി.[81] എങ്കിലും പരുമല സെമിനാരിയിൽ ഭാഗികമായി വൈദികവിദ്യാഭ്യാസം തുടർന്നിരുന്നു.[82]

അനേകം വൈദികരെ സത്യവിശ്വാസത്തിൽ അഭ്യസിപ്പിച്ചു എന്നതിലുപരി പിൽക്കാല വൈദികശ്രേണി കരുപ്പിടിപ്പിച്ച പ്രതിഭാശാലികൾ അദ്ദേഹത്തിന്റെ ശിഷ്യത്വത്തിൽ വളർന്നവരായിരുന്നു എന്ന വസ്തുത വളരെ പ്രധാനമാണ്. അവരിൽ ഏറ്റവും പ്രമുഖൻ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ) ആയിരുന്നു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, കൊച്ചുപറമ്പിൽ പൗലൂസ് കൂറിലോസ്, കുറ്റിക്കാട്ടിൽ പൗലൂസ് അത്താനാസ്യോസ്, മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ എന്നിങ്ങനെ പിന്നീട് രണ്ടായി പിളർന്ന സഭയിലെ ഇരു വിഭാഗത്തിലും വൈദികശ്രേണി സൃഷ്ടിച്ച പ്രമുഖരെല്ലാം പ. പരുമല തിരുമേനിയുടെ ശിഷ്യരായിരുന്നു. അതിനാലാണ് ഏതാണ്ട് ഒരു നൂറ്റാണ്ടു കാലത്തെ പിളർപ്പിനുശേഷവും മലങ്കരസഭയിൽ ആചാര-ആരാധന പാരമ്പര്യത്തിൽ വ്യത്യാസമില്ലാത്തതെന്ന് നിസ്സംശയം പറയാം.

വൈദികരുടെ ഇടയിൽ അച്ചടക്കം പാലിക്കുന്നതിന് പ. പരുമല തിരുമേനി ശ്രദ്ധിച്ചിരുന്നു. അദ്ദേഹത്തിന്റെ ലഭ്യമായ കല്പനകളിൽ പലതും വൈദികരുടെ അച്ചടക്കം സംബന്ധിച്ചുള്ളതാണ്. അതേസമയം തന്നെ അവർക്ക് അർഹമായ വരുമാനങ്ങൾ ലഭിക്കുന്നു എന്നുറപ്പാക്കാനും മാന്യമായ ബഹുമാനം ലഭിക്കുന്നു എന്നുറപ്പാക്കാനും പ. തിരുമേനി ശ്രദ്ധിച്ചിരുന്നു. ശരിയായ നടപടിക്രമങ്ങൾ പാലിച്ചുതന്നെയാണ് അച്ചടക്കനടപടികൾ സ്വീകരിച്ചിരുന്നതെന്നും രേഖകൾ വ്യക്തമാക്കുന്നുണ്ട്. കാലികമായി വൈദികയോഗങ്ങൾ വിളിച്ചുകൂട്ടുന്നതിലും പ. പരുമല തിരുമേനി ശ്രദ്ധിച്ചിരുന്നു. വൈദികരുടേതായി സ്ഥിരമായ ഒരു വൈദികസംഘവും അതിനൊരു വർക്കിംഗ് കമ്മിറ്റിയും തിരുമേനി രൂപീകരിച്ചു. ഇത് വൈദികർക്ക് ഒത്തുചേരുന്നതിനും തങ്ങളുടെ പ്രശ്നങ്ങളും ആശയങ്ങളും പങ്കുവയ്ക്കുന്നതിനും അവസരമൊരുക്കി.[83]

മലങ്കരയിൽ തന്റെ ഭരണസീമയ്ക്കുള്ളിലാണ് മറുകക്ഷിയിൽ നിന്നു വന്ന പട്ടക്കാരെ ഏറ്റവുമധികം സ്വീകരിക്കേണ്ടി വന്നത്. ഇക്കാര്യത്തിൽ പ. പത്രോസ് പാത്രിയർക്കീസും മാർ ദീവന്നാസ്യോസ് അഞ്ചാമനും തമ്മിൽ കടുത്ത അഭിപ്രായ ഭിന്നത ഉണ്ടായിരുന്നു. മാർ ദീവന്നാസ്യോസ് വീണ്ടും പട്ടം കൊടുക്കാതെതന്നെ അവരെ സഭയിൽ സ്വീകരിച്ചിരുന്നു. പ. പരുമല തിരുമേനിയും അദ്ദേഹത്തിന്റെ പാത പിന്തുടർന്നു. സമകാലികരേഖകളൊന്നും പ. പരുമല തിരുമേനി പുനരഭിഷേകം നടത്തിയതായി പറയുന്നില്ല. പട്ടമേറ്റശേഷം വിവാഹിതരായവരോട് സഭ മൃദുസമീപനമാണ് കൈക്കൊണ്ടത്. അവരെ സഭയിലേക്ക് വൈദികരായിത്തന്നെ സ്വീകരിച്ചു. എന്നാൽ പുനർവിവാഹവും വിധവാ വിവാഹവും ചെയ്തവരോട് ഇത്തരമൊരു സമീപനം ആയിരുന്നില്ല കൈക്കൊണ്ടത്.

മികച്ച വൈദികാഭ്യസനവും ആധുനിക വിദ്യാഭ്യാസവും നല്കി തെക്കൻ പ്രദേശത്തെ വൈദികരുടെ നിലവാരമുയർത്താൻ പ. പരുമല തിരുമേനിക്കു കഴിഞ്ഞു. അതിനു താൻ തന്നെ മുൻകൈ എടുത്ത് ആരംഭിച്ച സ്കൂളുകൾ വളരെ സഹായിച്ചിട്ടുണ്ട്. മാർ ദീവന്നാസ്യോസിന്റെ സ്കൂൾ സ്ഥാപന യജ്ഞം 1908-ൽ മലങ്കരസഭയെ മൂന്ന് ഇംഗ്ലീഷ് ഹൈസ്കൂളുകളുടെയും പത്തു ഇംഗ്ലീഷ് മിഡിൽ സ്കൂളുകളുടെയും മൂന്നു ഗേൾസ് സ്കൂളുകളുടെയും 200 മലയാളം പ്രൈമറി സ്കൂളുകളുടെയും ഉടമയാക്കിയിരുന്നു. അവയിൽ ഭൂരിഭാഗവും പ. പരുമല തിരുമേനിയുടെ ഭദ്രാസനങ്ങളിലായിരുന്നു.[84] തിരുമനസിലെ കല്പനകളിൽ സ്കൂളുകൾ സ്ഥാപിക്കാനും അതിനു വേണ്ട ചെലവ് പള്ളിക്കാര്യത്തിൽ നിന്നു മുടക്കാനും ആവർത്തിച്ച് ആവശ്യപ്പെടുന്നുണ്ട്. ഈ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ മലങ്കരസഭയെ മാത്രമല്ല തെക്കൻ പ്രദേശങ്ങളെയാകമാനം സാംസ്കാരികമായി ഉയർത്തി.

**സത്യവിശ്വാസ സംരക്ഷണം:** പ. പരുമലത്തിരുമേനിയുടെ ഭരണ കാലത്തെ ഏറ്റവും വലിയ വെല്ലുവിളിയായിരുന്നു സത്യവിശ്വാസ സംര ക്ഷണം. മലങ്കരസഭ അലക്സാന്ത്രിയൻ വേദശാസ്ത്രം 1686-ലും അന്ത്യോഖ്യൻ ആരാധനക്രമങ്ങൾ 1789-ലും 1809-ലുമായും അംഗീകരി ച്ചിരുന്നു. ഇവ രണ്ടു നൂറ്റാണ്ടു കൊണ്ട് ഏതാണ്ട് പൂർണമായി പ്രചാര ത്തിലായ സമയത്താണ് പ്രോട്ടസ്റ്റന്റ് മിഷനറിമാർ സഭയിൽ നാശം വിത ച്ചത്.

1876-ൽ പ. പത്രോസ് പാത്രിയർക്കീസിന്റെ ആഗമനവും തുടർന്നു ണ്ടായ സംഭവങ്ങളും താത്വികമായി മാർ അത്താനാസ്യോസ് കക്ഷിയെ കൂടുതൽ പ്രോട്ടസ്റ്റന്റാക്കി. ആ പക്ഷത്തെ നേതാക്കൾ പ്രോട്ടസ്റ്റന്റ് വിശ്വാ സാചാരങ്ങൾ പ്രായോഗികമാക്കുന്നതിൽ കൂടുതൽ ശ്രദ്ധ ചെലുത്തി. ഇതിനെ പ്രതിരോധിക്കേണ്ടുന്ന ഭാരിച്ച ചുമതല പ. പരുമല തിരുമേനി ക്കായിരുന്നു.

ഇതിനിടയിൽ പാശ്ചാത്യ സെക്ടേറിയൻ സഭകളും, വിദ്വാൻകുട്ടിയുടെ അഞ്ചരവേദവും മദ്ധ്യതിരുവിതാംകൂറിൽ പ്രവർത്തനമാരംഭിച്ചു. ഇവരുടെ തീവ്രമായ പ്രവർത്തനം മലങ്കരസഭയെ കാര്യമായി ബാധിച്ചു. ആത്യ ന്തികമായി ഇവ, അപ്പോഴേക്കും നവീകരണകക്ഷിയായി മാറിയ മുൻ അത്താനാസ്യോസു പക്ഷത്തെ സഹായിച്ചിരുന്നു.[85]

ഈ സാഹചര്യത്തെ ഫലപ്രദമായി നേരിടുന്നതിന് പ. പരുമല തിരു മേനി പല മാർഗ്ഗങ്ങളാണ് സ്വീകരിച്ചത്. ഒന്നാമതായി, സത്യവിശ്വാസ ത്തിൽ പരിശീലിപ്പിച്ച വൈദിക പരമ്പരയെ സൃഷ്ടിക്കുകയും പഴയ വൈദികർക്ക് മാർഗ്ഗനിർദ്ദേശം നല്കുകയും ചെയ്തു. രണ്ടാമതായി, മല്പാന്മാരെയും പ്രസംഗകരെയും ഉപയോഗിച്ച് പ്രസംഗയോഗങ്ങളും സുവിശേഷവേലയും സംഘടിപ്പിച്ചു. മൂന്നാമതായി, സഞ്ചാരസുവിശേ ഷകരെ നിയമിച്ചു. നാലാമതായി, തന്റെ ഇടയലേഖനങ്ങളും പ്രഭാഷണ ങ്ങളും വ്യക്തിപരമായ സാന്നിദ്ധ്യവും കൊണ്ട് ജനങ്ങളെ സത്യവിശ്വാ സത്തിൽ ഉറപ്പിച്ചു. അഞ്ചാമതായി, ആരാധനാ സൗകര്യം ലഭ്യമല്ലാതി രുന്ന സ്ഥലങ്ങളിൽ പുതിയ പള്ളികൾ സ്ഥാപിച്ച് സഭാ മക്കൾക്ക് കൂദാ ശാനുഷ്ഠാനങ്ങൾക്കുള്ള അവസരം ഒരുക്കിക്കൊടുക്കുകയും അതുവഴി അവരെ കൂദാശകളിൽ അധിഷ്ഠിതമായ പൗരസ്ത്യ വിശ്വാസത്തിൽ ഉറ പ്പിക്കുകയും ചെയ്തു.

പ. പരുമല തിരുമേനി ആരാധനയിൽ അധിഷ്ഠിതമായ പൗരസ്ത്യ വേദശാസ്ത്രം അനുവർത്തിച്ചിരുന്ന വ്യക്തിയായിരുന്നു. കൂദാശകളും വേദശാസ്ത്രവും അദ്ദേഹത്തിനു രണ്ടല്ലായിരുന്നു. മികച്ച ഒരു വൈദിക ശ്രേണിയെ കരുപ്പിടിപ്പിച്ച് അദ്ദേഹം കൂദാശകൾ ശരിയായവിധത്തിൽ

ക്രമപ്പെടുത്തി. സത്യവിശ്വാസ സംരക്ഷണത്തിന് പ. പരുമല തിരുമേനിയെ സഹായിച്ച ഒരു പ്രധാന സംഗതി കോട്ടയം സെമിനാരിയിലും പാമ്പാക്കുടയും ഉണ്ടായ അച്ചടിശാലകളാണ്. ഈ രണ്ടു പ്രസുകളിൽ നിന്നുമായി സുറിയാനിയിലും മലയാളത്തിലും ആരാധനാകൃതികളും വിശ്വാസ സംരക്ഷണ കൃതികളും അച്ചടിച്ചു ലഭ്യമായത് സത്യവിശ്വാസ സംരക്ഷണത്തിന് ഏറ്റവും സഹായകരമായ ഒന്നായിരുന്നു.[86]

ഊണിലും ഉറക്കത്തിലും തിരുമനസിലെ ചിന്ത സത്യവിശ്വാസ സംരക്ഷണമാണ്. ഏതു വസ്തുതയിലും നിർമലമായ ഓർത്തഡോക്സ് വിശ്വാസം ശരിയെന്നു തെളിയിക്കുവാൻ ഉതകുന്ന തെളിവുകൾ ഉണ്ടോയെന്ന് അദ്ദേഹം നോക്കിക്കൊണ്ടിരുന്നു. ഉദാഹരണത്തിന് തന്റെ ഊർശ്ലേം യാത്രാവിവരണത്തിൽ ബോംബെയിലെ ആംഗ്ലിക്കൻപള്ളിയിലെ ത്രോണോസിന്റെ അലങ്കാരങ്ങളും ചിത്രങ്ങളും അദ്ദേഹം സൂക്ഷ്മമായി വർണിക്കുന്നുണ്ട്. അതേപോലെ തന്നെ മലങ്കരസഭയുമായി വി. കുർബാന ബന്ധമുള്ള പുരാതനമായ കോപ്റ്റിക് സഭയുടെ പള്ളി സന്ദർശിച്ച ഭാഗത്ത് *"ജനത്തിന് അവർ കുർബ്ബാന കൊടുത്തത് യോജിപ്പിച്ച് ഒന്നായിട്ടായിരുന്നു"* എന്ന് രേഖപ്പെടുത്തിയിരിക്കുന്നു.[87] ഇവ രണ്ടും നവീകരണപക്ഷം പ്രചരിപ്പിച്ച പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ തെറ്റാണെന്നു തെളിയിക്കാനുള്ള പ്രത്യക്ഷ തെളിവുകളാണെന്ന് മനസ്സിലാക്കാം.

പ. പരുമല തിരുമേനി സത്യവിശ്വാസ സംരക്ഷണത്തിൽ നേരിടേണ്ടിവന്ന മറ്റൊരു പ്രതിസന്ധി, അന്ത്യോഖ്യൻ ആചാരരീതികൾ മലങ്കരയിൽ നടപ്പാക്കാനുള്ള പ. പത്രോസ് പാത്രിയർക്കീസിന്റെ നടപടികളാണ്. നസ്രാണിയെ കെട്ടിലും മട്ടിലും അറബിയാക്കാൻ പാത്രിയർക്കീസ് നടത്തിയ ശ്രമം വിപുലമായിരുന്നു. പള്ളികളിൽ കൊട്ടും, ആട്ടവും, കളികളും, വെച്ചൂട്ടും, പള്ളിമതിലിനു പുറത്ത് പ്രദക്ഷിണവും നിരോധിച്ചു. എന്തിന് പള്ളികളിലെ പുരാതനമായ ഓട്ടുവിളക്കുകൾ പോലും അദ്ദേഹം വിലക്കി.[88] ഈ നടപടികളൊക്കെയും മലങ്കരയുടെ പുരാതന പാരമ്പര്യത്തിന് എതിരായിരുന്നു.

തന്റെ കല്പനകളെ കാനോനാകൾ പോലെ കരുതിക്കൊള്ളണമെന്ന് ആജ്ഞാപിച്ച പാത്രിയർക്കീസിന്റെ ഈ കല്പനകൾ,[89] പാത്രിയർക്കീസിന്റെ കല്പനകളിൽ നിന്നും ഇടത്തോട്ടോ വലത്തോട്ടോ മാറാതെ അനുസരിച്ചുകൊള്ളാമെന്നു സത്യം ചെയ്യാൻ നിർബന്ധിതനായ പ. പരുമല തിരുമേനിയെ ധർമ്മസങ്കടത്തിലാക്കേണ്ടതാണ്. അങ്ങനെയെങ്കിൽ അദ്ദേഹത്തിന്റെ ഭരണസീമകളിൽപ്പെട്ട പള്ളികളിൽ പാത്രിയർക്കീസിന്റെ മദ്ധ്യപൗരസ്ത്യദേശത്തെ പാരമ്പര്യങ്ങൾ കർശനമായും നടപ്പാക്കുമായിരുന്നു. അങ്ങനെയെങ്കിൽ തെക്കൻ പള്ളികളിൽ ഇന്ന് ഒരു എണ്ണവിളക്കു പോലും

കാണുകയില്ലായിരുന്നു. പക്ഷേ, അപ്രകാരം ഉണ്ടായില്ല. പ. പരുമല തിരുമേനി സത്യവിരോധം ചെയ്തു എന്നാരും വാദിക്കുന്നില്ല. പൊതുസഭയുടെ താല്പര്യവും പുരാതന പാരമ്പര്യവും കാനോനാകളായി അദ്ദേഹം കരുതി അവ പാലിക്കപ്പെടേണ്ടവയാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ ദേശീയ പാരമ്പര്യങ്ങൾ തുടരാൻ അദ്ദേഹം ബാദ്ധ്യസ്ഥനായിരുന്നു.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനക്കാലയളവിലും പിന്നീട് അയച്ച കല്പനകൾ മുഖാന്തിരവും അന്ത്യോഖ്യൻ പാരമ്പര്യങ്ങൾ നടപ്പാക്കാൻ ആവശ്യപ്പെട്ടു. 1892-ൽ മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിന്റെ ആവശ്യപ്രകാരം പെരുന്നാളിന് 'വെച്ചൂട്ടും കളികളും' നിരോധിച്ചു.[90] ഇതിനുശേഷമാണ് പ. പരുമലത്തിരുമേനി ഇത്തരത്തിൽ ഏതാനും കല്പനകൾ അയച്ചത്.[91] ഇത് പ. പരുമലത്തിരുമേനിയുടെ പേരിൽ ചില ആരോപണങ്ങൾക്ക് അവസരമൊരുക്കി.[92] അതിനു മുമ്പോ പിമ്പോ ഇത്തരമൊരു നടപടിക്ക് അദ്ദേഹം തുനിഞ്ഞതായി രേഖയൊന്നുമില്ല. പാത്രിയർക്കീസിന്റെ ആ 'പരിശുദ്ധ കല്പന' ഒട്ടു നടപ്പായതുമില്ല.

അവിവാഹിതർക്കു പട്ടം കൊടുക്കരുതെന്ന് പാത്രിയർക്കീസ് അമർച്ചയായി കല്പിച്ചിരുന്നു. പക്ഷേ, പ. പരുമല തിരുമേനി അനേകം അവിവാഹിതർക്ക് പട്ടംകൊടുത്തു. പാത്രിയർക്കീസ് ആവശ്യപ്പെട്ടപോലെ, ഒരു പള്ളിയിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങിക്കൊടുത്തില്ല. മുമ്പു സൂചിപ്പിച്ചതുപോലെ പാത്രിയർക്കീസിന്റെ കല്പനയല്ല പൊതുസഭയുടെ ആവശ്യമായിരുന്നു പ. പരുമല തിരുമേനി മുഖ്യമായി കണക്കാക്കിയിരുന്നത്.

**സാമൂഹ്യരംഗത്ത്: എതിർ മെമ്മോറിയൽ പ്രക്ഷോഭണം:** വിദ്യാഭ്യാസപ്രചാരകൻ, അധഃകൃത വിഭാഗത്തിന്റെ സമുദ്ധാരകൻ തുടങ്ങിയ രംഗങ്ങളിൽ പ. പരുമല തിരുമേനിയുടെ പ്രവർത്തനങ്ങളെപ്പറ്റി പഠനങ്ങൾ നടത്തിയിട്ടുണ്ട്. എന്നാൽ ഇതിലുപരി മറ്റു പല രംഗങ്ങളിലും പ്രവർത്തിച്ച ഒരു സാമൂഹ്യപരിഷ്കർത്താവു കൂടിയാണ് പ. പരുമല തിരുമേനി.

പ. പരുമലത്തിരുമേനിയുടെ സാമൂഹിക പ്രവർത്തനങ്ങളിൽ ശ്രദ്ധേയമായ ഒന്നായിരുന്നു 1891-ൽ അദ്ദേഹം എതിർ മെമ്മോറിയൽ പ്രക്ഷോഭണത്തിൽ വഹിച്ച പങ്ക്. സമീപകാലത്ത് വളരെ തെറ്റിദ്ധാരണാജനകമായി ഈ പ്രക്ഷോഭണത്തിലെ അദ്ദേഹത്തിന്റെ പങ്കിനെ വിലയിരുത്തിയിട്ടുണ്ട്. എന്നാൽ യഥാർത്ഥ പശ്ചാത്തലം അറിയാതെയുള്ള ഒരു വിലയിരുത്തലാണത്. പ. പരുമല തിരുമേനിയുടെ എതിർ മെമ്മോറിയലിലെ പങ്കാളിത്തത്തിന്റെ പശ്ചാത്തലം മനസ്സിലാക്കണമെങ്കിൽ എതിർ മെമ്മോറിയലും അതിനു ഹേതുവായ മലയാളി മെമ്മോറിയലും എന്താണെന്നു

വിശകലനം ചെയ്യേണ്ടിയിരിക്കുന്നു. തിരുവിതാംകൂർ ഭരണത്തിൽ ഒരിക്കൽ സമ്പൂർണാധിപത്യം നടത്തിയിരുന്ന നായന്മാർക്ക് 19-ാം നൂറ്റാണ്ടിൽ ആ മേൽക്കൈ പരദേശ ബ്രാഹ്മണർക്ക് കൈമാറേണ്ടി വന്നു. ഇതിൽ അവർക്ക് കനത്ത അസംതൃപ്തിയുണ്ടായിരുന്നു. 1870-ൽ ആദ്യമായി എം.എ. പരീക്ഷ പാസ്സായ മലയാളിയായ പി. താണുപിള്ളയുടെ നേതൃത്വത്തിൽ 1870-ൽ മലയാളി സോഷ്യൽ യൂണിയൻ എന്നൊരു സംഘടന രൂപംകൊണ്ടു. ഇടക്കാലത്ത് മന്ദീഭവിച്ച ഈ സംഘടന 1884-ൽ 'മലയാളി സഭ' എന്നപേരിൽ പുനരവതരിച്ചു. ആദ്യകാലത്ത് നായന്മാരല്ലാത്ത അംഗങ്ങൾ ഉണ്ടായിരുന്നു എങ്കിലും നായന്മാരുടെ സാമൂഹ്യോത്ഗ്രഥനമായിരുന്നു സംഘടനയുടെ ലക്ഷ്യം. കുറഞ്ഞോരു കാലംകൊണ്ട് നായന്മാരുടെ ഇടയിൽ ഗണ്യമായ സ്വാധീനം നേടാൻ കഴിഞ്ഞ മലയാളി സഭ, നായന്മാരുടെ പിന്നോക്ക നിലയ്ക്കു കാരണം ഉയർന്ന ഉദ്യോഗങ്ങൾ അവർക്കു ലഭിക്കാതെ പരദേശ ബ്രാഹ്മണർക്കു നല്കുന്നതാണെന്ന നിഗമനത്തിൽ എത്തി. നായന്മാർക്ക് സമൂഹത്തിലും വിശിഷ്യ തിരുവിതാംകൂർ രാജ്യത്തുമുള്ള ഔന്നത്യനില കാണിച്ചുകൊണ്ടും സർക്കാർ ഉദ്യോഗങ്ങളിൽ അവർ പിൻതള്ളപ്പെട്ടതിന്റെ കണക്കുകൾ നിരത്തിയും 1890-നോടടുത്ത് മഹാരാജാവിനു സമർപ്പിക്കാൻ ഒരു നിവേദനം തയ്യാറാക്കി.

എന്നാൽ നായന്മാർക്കുവേണ്ടി മാത്രമുള്ള ഒരു നിവേദനം അവഗണിക്കപ്പെടാനുള്ള സാദ്ധ്യത പരിഗണിച്ച അതിന്റെ പ്രയോക്താക്കൾ ഈ മെമ്മോറിയലിന് ഒരു സാർവലൗകിക ഭാവം നല്കാനും ദേശീയ പ്രസ്ഥാനമെന്ന വിശ്വസനീയത ഉണ്ടാക്കുവാനുമായി സുറിയാനി ക്രിസ്ത്യാനികളെയും ഈഴവരെയും ഈ മെമ്മോറിയലിൽ ഉൾപ്പെടുത്തി. എന്നാൽ മുസ്ലീങ്ങൾ, യഹൂദർ, യൂറോപ്യർ എന്നിവരെ ഒഴിവാക്കുകയും ചെയ്തു. പതിനായിരത്തിലധികം ആളുകൾ (ഇതിൽ ബഹുഭൂരിപക്ഷവും നായന്മാർ) ഒപ്പിട്ട നിവേദനം തയ്യാറായി. ഇതാണ് മലയാളി മെമ്മോറിയൽ എന്നറിയപ്പെടുന്നത്.

ഉപരിപ്ലവമായ പരാമർശനങ്ങൾ ഒഴിവാക്കിയാൽ നായന്മാർക്ക് പരദേശ ബ്രാഹ്മണർ മൂലം നഷ്ടമായ സൗഭാഗ്യങ്ങളെപ്പറ്റിയുള്ള വിലാപമായിരുന്നു മലയാളി മെമ്മോറിയൽ. ഇതിന് തുടക്കത്തിൽതന്നെ എതിർപ്പു നേരിടേണ്ടി വന്നു. തങ്ങളെ ഒഴിവാക്കിയതിൽ പ്രതിഷേധവുമായി മുസ്ലീങ്ങൾ ആദ്യമേ രംഗത്തുവന്നു. കുറച്ചു കഴിഞ്ഞതോടെ ഈഴവർക്കും ഇതിന്റെ സാർവ്വജനീന ഭാവത്തിൽ സംശയം ജനിച്ചു. ആദ്യഘട്ടത്തിൽ മെമ്മോറിയലിനെ പിന്താങ്ങിയ 'മലയാള മനോരമ'യും പരോക്ഷമായി മെമ്മോറിയലിന്റെ സ്വഭാവത്തെ വിമർശിച്ചു. ഈ വസ്തുതകൾ വിരൽചൂണ്ടുന്നത് 'മലയാളി മെമ്മോറിയൽ' ഒരു നായർ മെമ്മോറിയൽ മാത്രമായിരുന്നു എന്ന വസ്തുതയിലേയ്ക്കാണ്.

തിരുവിതാംകൂറിലെ ഉയർന്ന ഉദ്യോഗങ്ങൾ കയ്യടക്കിയിരുന്ന പരദേശി ബ്രാഹ്മണരും വെറുതെയിരുന്നില്ല. ഒരു എതിർ മെമ്മോറിയലുമായി അവരും രംഗത്തെത്തി. മലയാളി മെമ്മോറിയലിൽ അസംതൃപ്തരായ തിരുവിതാംകൂറിലെ ജനവിഭാഗങ്ങളെ കൂട്ടുപിടിച്ച് അവരും തങ്ങളുടെ മെമ്മോറിയലിന് സാർവജനീനഭാവം നല്കി. ഇരുകൂട്ടരും 1891-ൽ മെമ്മോറിയലുകളുടെ പ്രചാരണത്തിന് ധാരാളം യോഗങ്ങൾ സംഘടിപ്പിച്ചു. അത്തരത്തിൽ എതിർ മെമ്മോറിയലുകാർ ആലപ്പുഴയിൽ സംഘടിപ്പിച്ച യോഗത്തിലാണ്. പ. പരുമല തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചത്.

എതിർ മെമ്മോറിയലിൽ പ. പരുമല തിരുമേനിയുടെ പങ്ക് വെളിപ്പെടുത്തിയ ഡോ. റോബിൻ ജഫ്രി തന്നെ അതിന്റെ കാരണവും വെളിപ്പെടുത്തുന്നുണ്ട്. മാർത്തോമ്മാ സഭാസ്ഥാപകനായ തോമസ് അത്താനാസ്യോസ് കോട്ടയത്തു നടന്ന മലയാളി മെമ്മോറിയൽ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചിരുന്നു. മലങ്കരസഭ തോമസ് അത്താനാസ്യോസ് പിന്തുണയ്ക്കുന്ന പ്രസ്ഥാനത്തിന്റെ എതിർ പ്രസ്ഥാനത്തെ പിന്തുണച്ചതിൽ അസ്വാഭാവികത ഇല്ലെന്നാണ് ഡോ. റോബിൻ ജഫ്രിയുടെ അഭിപ്രായം.[93]

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും തമ്മിലുള്ള ബന്ധം പരിഗണിച്ചാൽ അദ്ദേഹത്തിന്റെ അറിവും സമ്മതവും കൂടാതെ ഇത്തരമൊരു പ്രവൃത്തിക്ക് പ. പരുമല തിരുമേനി മുതിരുമെന്ന് ചിന്തിക്കുന്നത് അസാദ്ധ്യമാണ്. പത്രപ്രവർത്തനവും കായൽ കൃഷിയും തൊട്ട് സമൂഹത്തിന്റെ എല്ലാ തലങ്ങളിലും വ്യാപരിച്ചിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കുശാഗ്രബുദ്ധിക്ക്, മലയാളി മെമ്മോറിയൽ തന്റെ കീഴിലുള്ള നസ്രാണികൾക്ക് പ്രത്യേകിച്ചു പ്രയോജനമൊന്നുമുണ്ടാക്കുകയില്ല എന്നു മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല.

തന്നെയുമല്ല 1889-ൽ റോയൽ കോടതി വിധിയിലൂടെ മലങ്കരസഭയെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചുവെങ്കിലും പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെയും അവരുടെ സ്വാധീനത്തിലുള്ള ഉദ്യോഗസ്ഥരുടെയും ഒളിഞ്ഞും തെളിഞ്ഞുമുള്ള നിയമവിരുദ്ധ പ്രവർത്തനങ്ങളിലൂടെ തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ പള്ളി പിടിച്ചെടുക്കൽ യജ്ഞം നടത്തിവന്നിരുന്ന കാലമായിരുന്നു അത്. അന്ന് തിരുവിതാംകൂറിലെ ഉന്നത ഉദ്യോഗസ്ഥരുടെ സഹായം മാർ ദീവന്നാസ്യോസിന് ആവശ്യമുണ്ടായിരുന്നു. 'ശത്രുവിന്റെ ശത്രു മിത്രം' എന്നതുപോലെ ശത്രുവിന്റെ മിത്രത്തെ ശത്രുവാക്കി തിരുവിതാംകൂറിലെ ഉന്നത ഉദ്യോഗസ്ഥരുടെ മുമ്പിൽ ഉയർത്തിക്കാട്ടാൻ ഈ എതിർ മെമ്മോറിയൽ യോഗത്തിലൂടെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പരിശ്രമിച്ചിരിക്കാം. ഒരു പക്ഷേ അദ്ദേഹത്തിന്റെ ആവശ്യപ്രകാര

മാവാം പ. പരുമല തിരുമേനി ആലപ്പുഴയിലെ എതിർ മെമ്മോറിയൽ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത്.

ഏതായാലും മലയാളി മെമ്മോറിയൽ പറയത്തക്ക ഒരു പുരോഗമന പരിശ്രമം അല്ലാത്ത സ്ഥിതിക്ക് എതിർ മെമ്മോറിയലിലെ സഹകരണം അത്ര പിന്തിരിപ്പനുമല്ല. അത് അന്ന് സഭയുടെ ആവശ്യമായിരുന്നു. പ. പരുമല തിരുമേനി അതു നിവർത്തിച്ചു.

**സഭാശാസ്ത്രവിജ്ഞാനം:** പ. പരുമല തിരുമേനിയുടെ സഭാശാസ്ത്ര വിജ്ഞാനത്തിനു ഉജ്ജ്വലവും ദരിദ്രവുമായ രണ്ടു വശങ്ങളുണ്ട്. വി. വേദ പുസ്തകത്തിലും കൂദാശാധിഷ്ഠിത ദൈവശാസ്ത്രത്തിലും അടിസ്ഥാന അലക്സാന്ത്രിയൻ വേദശാസ്ത്രത്തിലും കൂദാശാ ശാസ്ത്രത്തിലും പ. പരുമല തിരുമേനി ഒരു പ്രോജ്ജ്വല പണ്ഡിതനായിരുന്നു. പ. പരുമല തിരുമേനിയുടെ വിജ്ഞാനത്തിന്റെ ഉജ്ജ്വലപക്ഷത്തിന് ധാരാളം ഉദാഹ രണങ്ങൾ ചൂണ്ടിക്കാട്ടാൻ പറ്റും. തിരുമേനിയുടെ ഇടയലേഖനങ്ങളിലും, പ്രഭാഷണങ്ങളിലും സ്വകാര്യ കല്പനകളിലും തെളിഞ്ഞു കാണുന്ന അനേകം അനേകം ഉദാഹരണങ്ങൾ ഇന്ന് ലഭ്യമാണ്. ഏറ്റവും മികച്ച ഉദാഹരണങ്ങളിലൊന്ന് സെമിനാരിക്കേസിൽ ആലപ്പുഴ ജില്ലാക്കോടതി യിൽ കൊ.വ. 1059 തുലാം 8-ന് നല്കിയ മൊഴിയുടെ ഒരു ഭാഗമാണ്.

വി. കുർബാന ഒന്നിച്ചു കൊടുക്കുന്ന മലങ്കരസഭയുടെ പാരമ്പര്യം തെറ്റാണെന്ന് നവീകരണക്കാർ വാദിച്ചിരുന്നു. യേശുക്രിസ്തു ശിഷ്യ ന്മാർക്ക് തിരുശരീരരക്തങ്ങൾ രണ്ടായിട്ടാണ് കൊടുത്തതെന്നും അതി നാൽ വി. കുർബ്ബാന രണ്ടായി കൊടുക്കണമെന്നുമുള്ള പ്രൊട്ടസ്റ്റന്റ് ആശയം അവർ ശക്തമായി പ്രചരിപ്പിച്ചിരുന്നു. അതേപ്പറ്റിയുള്ള ചോദ്യ ത്തിനു നല്കിയ മറുപടി:

“യേശുക്രിസ്തു ശരീരവും രക്തവും രണ്ടായി ആണ് നല്കിയത്. ഞങ്ങൾ ഭക്ഷിക്കുന്നത് പുനരുത്ഥാനശേഷമുള്ള ശരീരമാണ് എന്നതി നാലാണ് അത് ഇപ്പോൾ ഒന്നായി നല്കുന്നത്. യേശുക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു മുമ്പാണ് തന്റെ ശിഷ്യന്മാർക്ക് അദ്ദേഹം നല്കി യത്. അത് അദ്ദേഹത്തിന്റെ കുരിശുമരണത്തിനും പുനരുത്ഥാനത്തിനും മുമ്പാണ്. അതിനുശേഷമാണ് അദ്ദേഹം പീഡ അനുഭവിച്ചു മരിച്ചതും ഉയിർത്തെഴുന്നേറ്റതും. അതിനു മുമ്പാണ് തന്റെ പരിശുദ്ധ ശിഷ്യന്മാർക്ക് അദ്ദേഹം നല്കിയത്. അപ്പോൾ അദ്ദേഹം പറഞ്ഞത്, ‘നിങ്ങൾക്കായി മുറിക്കപ്പെടുന്ന എന്റെ ശരീരം’ എന്നാണ്.’ തിരുരക്തത്തെപ്പറ്റി ‘ഇത് ചിന്തപ്പെടുന്ന എന്റെ രക്തമാണെ’ന്നും പറഞ്ഞു. അതുകൊണ്ട് അദ്ദേഹം തന്റെ ശിഷ്യന്മാരോട് ഇതു പറഞ്ഞശേഷം അദ്ദേഹം കഷ്ടമനുഭവിച്ച പ്പോൾ അവർക്കു നല്കപ്പെട്ട ശരീരവും രക്തവും കഷ്ടമനുഭവിച്ചു.

അദ്ദേഹം കുരിശിൽ മരിച്ചപ്പോൾ അവരിലുണ്ടായിരുന്ന ശരീരവും രക്തവും അദ്ദേഹത്തോടൊപ്പം മരിച്ചു. പിന്നീട് അദ്ദേഹം മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റപ്പോൾ അവയും അദ്ദേഹത്തോടൊപ്പം ഉയിർത്തെഴുന്നേറ്റു. ശരീരവും രക്തവും ഇതാണ്. അതുകൊണ്ട് മരിച്ചവരിൽ നിന്നും ഉയിർത്തെഴുന്നേറ്റ വി. ശരീരമാണ് ഞങ്ങൾ ഭക്ഷിക്കുന്നത്. പ്രവാചകന്മാരും ഇതു പറഞ്ഞിട്ടുണ്ട്. ... യേശുക്രിസ്തുവിന്റെ പുനരുത്ഥാനശേഷം ഞങ്ങൾ ഭക്ഷിക്കുന്നത് മരിച്ചവരിൽ നിന്നും ഉയിർത്തെഴുന്നേറ്റ വി. ശരീരമാണ്."[93]

പ. പരുമല തിരുമേനിയുടെ വിശ്വാസവും ജീവിതവും ഒന്നായിരുന്നു. അതിനാൽ അദ്ദേഹം വിശ്വാസത്തെപ്പറ്റി എന്തു പറയുന്നോ അത് താൻ വിശ്വസിക്കുന്നതും അനുവർത്തിക്കുന്നതും എന്നതു മാത്രമല്ല തന്റെ ജീവിതം തന്നെയായിരുന്നു. കൂദാശകളിൽ അധിഷ്ഠിതമായ നിർമ്മലമായ പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസമായിരുന്നു പ. പരുമല തിരുമേനിയുടെ ജീവിതം. വി. കുർബാനയെക്കുറിച്ചും കൂദാശകളെപ്പറ്റിയുമുള്ള വിശ്വാസം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത തുടങ്ങി കാതലായ കാര്യങ്ങളിൽ പൂർവ്വിക വിശ്വാസത്തെ ഉറപ്പിക്കാൻ നവീകരണക്കാരുമായി പടപൊരുതി വന്ന പ. പരുമല തിരുമേനിക്ക് തന്റെ ജീവിതം തന്നെയായ ഈ വിശ്വാസം വിശദീകരിക്കുക അയത്നലളിതമായിരുന്നു. അകൃത്രിമമായ അദ്ദേഹത്തിന്റെ വിശ്വാസപ്രചരണം അവയുടെ വിശ്വാസ്യത വളർത്തി.

എന്നാൽ, സഭാവിജ്ഞാനീയത്തിലെ മറ്റു ചില അംശങ്ങളിൽ പ. പരുമല തിരുമേനിയുടെ ജ്ഞാനം പരിമിതമായിരുന്നു. ഇതിന് അദ്ദേഹത്തെ കുറ്റപ്പെടുത്തേണ്ടതില്ല. കാരണം, അദ്ദേഹത്തിനു ലഭിച്ച വിദ്യാഭ്യാസവും ലഭ്യമായ ഗ്രന്ഥങ്ങളും അതിൽ കൂടുതൽ വിവരം നല്കാൻ പര്യാപ്തമായിരുന്നില്ല. സഭാഅധികാരശ്രേണി, കാനോൻ നിയമങ്ങൾ മുതലായ വിഷയങ്ങളിൽ യൂയാക്കീം കൂറിലോസും തുടർന്ന് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസും പ്രചരിപ്പിച്ച വികലമായ ധാരണകൾ പ. പരുമല തിരുമേനിയേയും സ്വാധീനിച്ചതായി സൂചനകളുണ്ട്. അവർ ഇരുവരുമാകട്ടെ, നൂറ്റാണ്ടുകളായി ജീർണിച്ചുവന്ന അന്ത്യോഖ്യൻ സഭാവിജ്ഞാനീയത്തിന്റെ സന്തതികളുമായിരുന്നു. എങ്കിലും 1876-നുശേഷം മലങ്കരയിൽ പ്രാബല്യത്തിലായ ഹൂദായ കാനോൻ അനുസരിച്ച് തന്റെ സഭാശാസ്ത്രവിജ്ഞാനീയത്തെ ക്രമപ്പെടുത്താനും അദ്ദേഹം ശ്രമിച്ചുവന്നിരുന്നു. അതിലുപരി ഈ വിഷയത്തെക്കുറിച്ച് കൂടുതൽ പഠിക്കാനുള്ള ഗ്രന്ഥങ്ങളോ, ഗുരുക്കന്മാരോ, അന്ന് മലങ്കരയിൽ ലഭ്യമായിരുന്നില്ല.[94]

സഭാചരിത്രത്തിലും പ. പരുമല തിരുമേനിയുടെ ജ്ഞാനം പരിമിതമായിരുന്നു. സുറിയാനിയിലുള്ള ഏതാനും കൃതികളും മലയാളത്തിൽ

പനയോലയിൽ എഴുതിയ ഒരു 'ഗ്രന്ഥവും' വായിച്ചിട്ടുള്ളതായി പ. പരുമല തിരുമേനി പ്രസ്താവിക്കുന്നുണ്ടെങ്കിലും 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സൃഷ്ടിച്ച ചരിത്രധാര മാത്രമാണ് തിരുമേനിക്ക് അറിവുണ്ടായിരുന്നത്. മലങ്കരസഭാ ചരിത്രത്തിൽ പ. പരുമല തിരുമേനിയുടെ അറിവ് തികച്ചും അപര്യാപ്തമായിരുന്നു.

അതുപോലെതന്നെ മറ്റു പുരാതന സഭാവിഭാഗങ്ങളെപ്പറ്റിയുള്ള അറിവും തികച്ചും പരിമിതമായിരുന്നു. നവീകരണക്കാരുമായുള്ള തുടർയുദ്ധം മൂലമാകാം പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് സഭകളെപ്പറ്റി സാമാന്യ ജ്ഞാനം പ. പരുമല തിരുമേനിക്കുണ്ടായിരുന്നു. റോമൻ കത്തോലിക്കാ സഭയെപ്പറ്റി അത്യാവശ്യ ജ്ഞാനമുണ്ടായിരുന്ന തിരുമേനിക്ക് പൗരസ്ത്യ കൽദായ (നെസ്തോറിയൻ) പാരമ്പര്യത്തെപ്പറ്റി തികഞ്ഞ അജ്ഞതയാണുണ്ടായിരുന്നത്.[95]

ഇത് പ. പരുമല തിരുമേനിയുടെ വ്യക്തിപരമായ ഒരു ദൗർബല്യമായി കണക്കാക്കാനാവില്ല. അന്ന് മലങ്കരസഭാംഗങ്ങളോ പട്ടക്കാരോ മേല്പട്ടക്കാരോ ഇതര പാരമ്പര്യങ്ങളെപ്പറ്റി അറിവുള്ളവരാകേണ്ട ആവശ്യമുള്ളതായി ആരും കരുതിയിരുന്നില്ല. അതിനുള്ള സൗകര്യമില്ലായിരുന്നു എന്ന വസ്തുതയും പരിഗണിക്കണം. ഇന്നും പേർഷ്യൻ പാരമ്പര്യത്തെപ്പറ്റി മലങ്കരസഭയുടെ ജ്ഞാനം പരിമിതമാണെന്ന സത്യവും ഈ അപാണ്ഡിത്യത്തിൽ പ. പരുമല തിരുമേനിയെ കുറ്റവിമുക്തനാക്കുന്നു. ഏതായാലും തന്റെ ജീവിതവിശ്വാസത്തിന്റെ പ്രയോഗത്തിന് ഈ അജ്ഞത തടസ്സമായില്ല.

**ഉത്തമ ന്യായാധിപൻ:** ഒരു ഭരണാധികാരി എന്ന നിലയിൽ പ. പരുമല തിരുമേനിയുടെ വിജയം ഒരു പരിധിവരെ അദ്ദേഹത്തിന്റെ നീതിനിഷ്ഠ മൂലമാണ്. ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ കൈകാര്യം ചെയ്യേണ്ടിവന്ന പരാതികളുടെ സംഖ്യ ഇന്ന് ഒരു മെത്രാപ്പോലീത്താ കൈകാര്യം ചെയ്യുന്നതിന്റെ പതിൻമടങ്ങായിരുന്നു. തന്റെ ജനങ്ങളുടെ ആത്മീയം മാത്രമല്ല ഗാർഹികവും പ്രാദേശികവുമായ പ്രശ്നങ്ങൾ കൂടി പ. പരുമലതിരുമേനിയുടെ തീർപ്പിനു വന്നിരുന്നു. സ്വത്തുതർക്കം, സ്ത്രീധന പ്രശ്നം, ഭാര്യാഭർതൃകലഹം, അതിർത്തി തർക്കം എന്നിങ്ങനെ വൈവിദ്ധ്യമാർന്ന വിഷയങ്ങളായിരുന്നു പരാതികളായി തിരുമേനിയുടെ മുമ്പിൽ എത്തിയിരുന്നത്.[96]

തന്റെ മുമ്പിലെത്തുന്ന പരാതികളിൽ തീർപ്പു കല്പിക്കുന്നതിന് പ. തിരുമേനിക്ക് സാമാന്യനീതിയിൽ അധിഷ്ഠിതമായ വ്യക്തമായ ചില രീതികളുണ്ടായിരുന്നു. ചിലയിനം പരാതികൾ അന്വേഷിച്ച് യോഗ്യമായ തീർപ്പു കൽപ്പിച്ച് വിവരം അറിയിക്കാൻ അതതു പള്ളിവികാരിക്കും പള്ളിയോഗ

ത്തിനും കല്പന കൊടുക്കും. ചില സാഹചര്യത്തിൽ വാദി-പ്രതികളോട് നിശ്ചിത തീയതിയിൽ നേരിട്ടു ഹാജരായി പ്രശ്നം തീർക്കാൻ ആവശ്യപ്പെടും. ഏതാണ്ട് എല്ലാ അവസരങ്ങളിലും പരാതിയെക്കുറിച്ച് അന്വേഷിച്ച് റിപ്പോർട്ട് അയയ്ക്കാൻ പട്ടക്കാർക്കും പള്ളിപ്രമാണികൾക്കും കല്പനകൊടുക്കുകയും അപ്രകാരം ലഭിക്കുന്ന റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിൽ മാത്രം നടപടിയെടുക്കുകയും ചെയ്തു.

ഈ വിപുലമായ നടപടിക്രമം പ. പരുമല തിരുമേനിയുടെ തീരുമാനങ്ങളിൽ ഉള്ള പരാതി ഒഴിവാക്കി. പ്രത്യേകിച്ചും *'മെത്രാന്മാരുടെ ഏകനായകത്വത്തിന്റെ'* തിക്തഫലം അനുഭവിച്ചുകൊണ്ടിരിക്കുന്നവരും അതിനെതിരെ പടപൊരുതിയവരുമായ സമൂഹം ഈ നടപടിയെ സ്വാഗതം ചെയ്തു. തന്റെ ഭദ്രാസനങ്ങളിലെ ഇടവകപ്പള്ളികളിൽ മാത്രമല്ല, മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരവും, മറ്റു മെത്രാപ്പോലീത്താമാരുടെ അഭ്യർത്ഥനപ്രകാരവും 1895-നു ശേഷം അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തായുടെ അധികാരമുപയോഗിച്ചും മലങ്കരയിൽ അങ്ങോളമിങ്ങോളമുള്ള പള്ളികളിൽ പ്രശ്നപരിഹാരകനായി പ. പരുമല തിരുമേനി പ്രവർത്തിച്ചിട്ടുണ്ട്. പള്ളിപ്രശ്നങ്ങൾ തീർക്കാൻ അതതു പള്ളികളിൽ നേരിട്ടെത്തി ഇടവകക്കാരുമായി സംസാരിച്ച് പ്രശ്നം തീർത്ത് തീരുമാനം രേഖാമൂലം സ്ഥിരപ്പെടുത്തുന്ന രീതിയാണ് തിരുമേനി അവലംബിക്കുന്നത്. പിന്നീട് അപ്രകാരം ഒരിക്കലെടുത്ത തീരുമാനങ്ങളിൽ ഉറച്ചുനില്ക്കുവാൻ ഉദ്ബോധിപ്പിക്കുവാനും തീരുമാനം നടപ്പാക്കിയതിൽ അനുമോദിക്കാനും പ. പരുമല തിരുമേനി മറന്നിരുന്നില്ല.

**മികച്ച പ്രചോദകൻ:** ഒരാളുടെ ഭരണപാടവത്തിന്റെ ഏറ്റവും പ്രധാന തത്വങ്ങളിലൊന്ന് ഭരണാധികാരി ഒരു നല്ല പ്രചോദകനും പ്രോത്സാഹകനും ആയിരിക്കണം എന്നതാണ്. ഇക്കാര്യത്തിൽ പ. പരുമല തിരുമേനി പൂർണ വിജയമായിരുന്നു എന്ന് നിസ്സംശയം പറയാം. അക്കാലത്ത് തെക്കൻ ഭദ്രാസനങ്ങളിൽ ഉയർന്നുവന്ന നവദേവാലയങ്ങളെല്ലാത്തിനും പിന്നിൽ തിരുമേനിയുടെ നേതൃത്വവും പ്രോത്സാഹനവും നിർലോപമായി ഉണ്ടായിരുന്നു.

നേരിട്ടു പ്രവർത്തിക്കുമ്പോൾതന്നെ മറ്റുള്ളവരെ പ്രോത്സാഹിപ്പിച്ച് അവരിലൂടെ കാര്യങ്ങൾ നടത്തിക്കൊടുക്കാനും പ. പരുമല തിരുമേനി ശ്രദ്ധിച്ചിരുന്നു. പള്ളി, പള്ളിക്കൂടങ്ങൾ മുതലായവ ആരംഭിക്കാനും, പണി വേഗം തീർക്കാനും വികാരിമാരെയും ജനങ്ങളെയും പ്രോത്സാഹിപ്പിച്ചുകൊണ്ട് പ. പരുമല തിരുമേനി എഴുതിയ അനേകം കല്പനകൾ ഇന്നു ലഭ്യമാണ്. തിരുമേനിയുടെ നിരന്തരമായ പ്രോത്സാഹനത്തിന്റെയും ശ്രദ്ധയുടെയും ഫലമായി തെക്കൻ ഭദ്രാസനങ്ങളിൽ പള്ളികളുടെയും പള്ളി

ക്കൂടങ്ങളുടെയും എണ്ണം വർദ്ധിക്കുക മാത്രമല്ല, അവയുടെ സാമ്പത്തികനിലയും മെച്ചപ്പെട്ടു.

ഏതെങ്കിലും വിഷയത്തിൽ കഴിവുള്ളവരെ പ്രോത്സാഹിപ്പിച്ച് അവരെ സഭയ്ക്കും സമൂഹത്തിനും നേട്ടം ഉണ്ടാക്കത്തക്കവിധത്തിൽ പ്രവർത്തിപ്പിക്കുന്നതിൽ പ. പരുമല തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഇക്കാര്യത്തിൽ തന്റെ ഏറ്റവും വലിയ പ്രചോദകനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പാത അദ്ദേഹം പിന്തുടരുകയായിരുന്നു. കണ്ടത്തിൽ വർഗീസു മാപ്പിളയുടെ സാഹിത്യ-പത്രപ്രവർത്തന ശ്രമങ്ങളെ സർവാത്മനാ പ്രോത്സാഹിപ്പിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുക മാത്രമല്ല[97] അദ്ദേഹത്തിന്റെ കവനപാടവം കണ്ടറിഞ്ഞ് അദ്ദേഹത്തെക്കൊണ്ട് ശാസ്ത്രീയസംഗീത രീതിയിൽ ക്രൈസ്തവ കീർത്തനങ്ങൾ എഴുതിക്കുകയും ചെയ്തു.[98]

പ്രതിഭകളെ അംഗീകരിക്കാൻ തിരുമേനി മടിച്ചിരുന്നില്ല. തന്റെ വാത്സല്യ ശിഷ്യനായ വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർക്ക് 25-ാം വയസ്സിൽ പരുമല സെമിനാരിക്കുവേണ്ടി കത്തനാരുപട്ടം കൊടുത്ത് അവിടെ മല്പാനായി നിയമിച്ചു.[99] എന്നു മാത്രമല്ല താൻ പരിഭാഷ ആരംഭിച്ച ക്യംതാ നമസ്കാരവും വി. കുർബാനക്രമവും പൂർത്തീകരിച്ചു പ്രസിദ്ധീകരിക്കാൻ അദ്ദേഹത്തെയും കോനാട്ടു മാത്തൻ മല്പാനെയും ഏല്പിക്കുകയും ചെയ്തു.[100] തന്റെ ശിഷ്യൻ പണ്ഡിതനും മല്പാനുമായി വളർന്നപ്പോൾ ആ ശിഷ്യനെ അംഗീകരിക്കാനും ആദരിക്കാനും പ. പരുമല തിരുമേനി മടിച്ചില്ല.[101] കോനാട്ട് മല്പാന്റെ പ്രസിദ്ധീകരണ ശ്രമങ്ങൾക്ക് എല്ലാ പിന്തുണയും പ. പരുമല തിരുമേനി നല്കി.[102] മാത്രമല്ല, അവിടെ അച്ചടിച്ച ആരാധനക്രമങ്ങൾ വാങ്ങി ഉപയോഗിക്കണമെന്ന് പ. പരുമല തിരുമേനി തന്റെ ഭരണസീമയിലുള്ള പള്ളികൾക്ക് കല്പനയും കൊടുത്തു.[103] മലങ്കര ഇടവകപത്രിക പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് സത്യവിശ്വാസ സംരക്ഷണത്തിനായി നടത്തിവന്നിരുന്ന പരിശ്രമങ്ങളെയും അദ്ദേഹത്തിന്റെ ലേഖനങ്ങളെയും മുക്തകണ്ഠം പ്രശംസിക്കുകയും അതിന്റെ ഗുണഫലം മലങ്കരസഭ അനുഭവിക്കുന്നതായി സാക്ഷ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.[104] വിവിധ രംഗങ്ങളിൽ തിരുമേനിയുടെ പ്രോത്സാഹനം ലഭിച്ച അനേകരുണ്ട്.

**വ്യക്തിബന്ധങ്ങൾ:** വിപുലമായ വ്യക്തിബന്ധങ്ങളാണ് പ. പരുമല തിരുമേനി സൂക്ഷിച്ചിരുന്നത്. തന്റെ ഭദ്രാസനത്തിൽപ്പെട്ട ഏതാണ്ട് എല്ലാ പള്ളികളിലും 'പേരു ചൊല്ലി വിളിക്കാൻ മാത്രം' പരിചയമുള്ള അനേകരുണ്ടായിരുന്നു. മലങ്കര മുഴുവൻ പ. പരുമല തിരുമേനിയുടെ പരിചിത വലയം വ്യാപിച്ചുകിടന്നു. ഇവരിൽ മലങ്കരസഭാംഗങ്ങൾ മാത്രമല്ല അക്രൈസ്തവരും യൂറോപ്യരും ഉണ്ടായിരുന്നു.[104]

തനിക്കു വരുന്ന കത്തുകൾക്ക് കൃത്യമായി മറുപടി അയയ്ക്കുക മാത്രമല്ല, വിശേഷങ്ങൾ അറിയിക്കുവാൻ സുഹൃത്തുക്കൾക്ക് സ്ഥിരമായി കത്തുകളെഴുതുന്ന പതിവും പ. പരുമല തിരുമേനിക്കുണ്ടായിരുന്നു. തന്നെ അറിയിക്കുന്ന വിവാഹങ്ങൾക്കും ചരമങ്ങൾക്കും അനുഗ്രഹത്തിന്റെയും ആശ്വാസത്തിന്റെയും ലേഖനങ്ങൾ പ. പരുമല തിരുമേനി കൃത്യമായി അയച്ചിരുന്നു.

തിരുമേനിയുടെ പരിചിതവലയം മലങ്കരയിൽ മാത്രമല്ല വ്യാപിച്ചിരുന്നത്. അന്ത്യോഖ്യൻ സഭയിലെ മേൽപ്പട്ടക്കാരുമായും അദ്ദേഹം നല്ല സൗഹൃദബന്ധത്തിലാണ് കഴിഞ്ഞിരുന്നത്. യെറുശലേമിലെ മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസുമായുള്ള കത്തിടപാടുകളെക്കുറിച്ച് *'ഊർശ്ലേം യാത്രാവിവരണത്തിൽ'* പരാമർശമുണ്ട്.[105] പ. തിരുമേനിയുടെ വിയോഗവേളയിൽ യെറുശലേമിലെ മാർ ഏലിയാസ് ഈവാനിയോസ് മെത്രാപ്പോലീത്താ എഴുതിയ അനുശോചനസന്ദേശവും[106] മിലിത്തിനുടെ മാർ ദീവന്നാസ്യോസ് അബ്ദേദു നുഹറോ രചിച്ച വിലാപകാവ്യവും[107] എത്ര ആഴമായ സ്വാധീനമാണ് പ. പരുമല തിരുമേനി അവരിൽ ചെലുത്തിയത് എന്ന് വ്യക്തമാക്കുന്നുണ്ട്. ഇവരെ കൂടാതെ ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മാർ അൽവാറീസ് യൂലിയോസ് മെത്രാപ്പോലീത്താ, പ. പരുമല തിരുമേനി കൂടി ചേർന്ന് മേൽപ്പട്ടം കൊടുത്ത റിനിവിലാത്തി തീമോത്തിയോസ് എന്നിവരുമായും അദ്ദേഹത്തിനു കത്തിടപാടുകൾ ഉണ്ടായിരുന്നു.[108] ഇവയൊക്കെ ഒരു കടുത്ത ദയറാക്കാരന്റെ സങ്കുചിത കാഴ്ചപ്പാടല്ല ഒരു രാജകീയ ആചാര്യന്റെ വിശാലമായ ലോകവീക്ഷണമാണ് വിളംബരം ചെയ്യുന്നത്.

**പ. പരുമല തിരുമേനിയുടെ ഭാഷ:** പ. പരുമല തിരുമേനി ഒരു സാഹിത്യകാരനായിരുന്നില്ല. സാഹിത്യചരിത്രത്തിൽ ചിരപ്രതിഷ്ഠ നേടുവാനായി പ. തിരുമനസ്സുകൊണ്ട് ഒന്നും എഴുതിയിട്ടുമില്ല. പക്ഷേ പ. തിരുമേനിയുടെ രചനകൾ, യാത്രാവിവരണമായാലും ഇടയലേഖനങ്ങളായാലും, പ്രസംഗങ്ങളായാലും, സ്വകാര്യകല്പനകളായാലും സാഹിത്യത്തിന്റെ ഉദാത്ത മാതൃകകളാണ്. കേവലം പരമ്പരാഗത പ്രാഥമിക വിദ്യാഭ്യാസവും പരമ്പരാഗത വൈദികവിദ്യാഭ്യാസവും മാത്രം ലഭിച്ച, സുറിയാനിയും മലയാളവും മാത്രം പഠിച്ച തിരുമേനിക്ക് അന്യഭാഷാ പദങ്ങൾ പോലും അത്ഭുതകരമായി വഴങ്ങുന്ന കാഴ്ചയാണ് തിരുമേനിയുടെ രചനകളിൽ ദർശിക്കുന്നത്. ഇതിനു കാരണമെന്തെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

ഒന്നാമതായി പ. പരുമല തിരുമേനിയുടെ രചനകൾ, താൻ എന്താണോ, ആ സ്ഥാനത്തിന്റെ കർത്തവ്യങ്ങൾ പൂർത്തീകരിക്കുന്നതിനായി മാത്രം എഴുതപ്പെട്ടവയാണ്. മലങ്കരസഭയിലെ ഒരു മെത്രാപ്പോ

ലീത്താ എന്ന നിലയിൽ സത്യവിശ്വാസം സംരക്ഷിക്കുകയും തന്റെ ഇട വകയിലെ ജനങ്ങളെ നേർവഴിക്കു നടത്തുകയും ചെയ്യുക എന്ന കർത്ത വ്യമാണ് പ. പരുമല തിരുമേനിക്കുണ്ടായിരുന്നത്. ആ കർത്തവ്യത്തോട് പൂർണമായും ആത്മാർത്ഥത പുലർത്തിയിരുന്ന പ. പരുമല തിരുമേനി യുടെ ഹൃദയത്തിന്റെ ഉള്ളിൽനിന്നും വന്നവയാണ് അദ്ദേഹത്തിന്റെ സാഹിത്യസൃഷ്ടികൾ. അക്കാദമിക് രചനകൾക്കുണ്ടാകുന്ന കൃത്രിമ ത്വവും ആത്മാർത്ഥതയില്ലായ്മയും അദ്ദേഹത്തിന്റെ രചനകൾക്കില്ലാ ത്തത് അതു മൂലമാണ്. ആത്മാർത്ഥതയിൽ നിന്നുൽഭവിക്കുന്ന ലാളി ത്യവും വിഷയബന്ധവും ഒഴുക്കും തിരുമേനിയുടെ രചനകളിൽ ദർശി ക്കാവുന്നതിന്റെ കാരണം ഇതാണ്. തിരുമേനിയുടെ കൃതികളുടെ മഹ ത്വവും അതു തന്നെയാണ്.

രണ്ടാമതായി പ. പരുമല തിരുമേനിക്ക് ജീവിതവും വിശ്വാസവും വേർ തിരിക്കാവുന്നവയായിരുന്നില്ല. അവ രണ്ടും പരസ്പരപൂരകങ്ങൾ എന്ന തിലുപരി അദ്ദേഹത്തിന് അവ രണ്ടും ഒന്നായിരുന്നു. അതിനാൽ വാക്കാൽ പൂർത്തീകരിക്കാൻ കഴിയാത്ത തന്റെ ഇടയനടുത്ത കർമ്മങ്ങൾ രചനക ളാവുമ്പോൾ തന്റെ വിശ്വാസവും ജീവിതവും വേർതിരിയാത്ത പശ്ചാ ത്തലത്തിൽ നിന്നാണ് അവ ഉൽഭവിക്കുന്നത്. ഇത് പ. പരുമല തിരു മേനിയുടെ രചനകളെ ഓജസ്സുറ്റതാക്കി.

മൂന്നാമതായി വിശാലമായ ലോകവീക്ഷണം പ. പരുമല തിരുമേനി ക്കുണ്ടായിരുന്നു. താൻ ജീവിക്കുന്ന ലോകത്തെക്കുറിച്ച് അദ്ദേഹം തികച്ചും ബോധവാനായിരുന്നു. അതിനാൽ തന്റെ ആശയങ്ങൾ വ്യക്ത മാക്കാൻ അന്യഭാഷാപദങ്ങളും പ്രയോഗങ്ങളും അനായാസേന അദ്ദേ ഹത്തിന്റെ രചനകളിൽ കടന്നുവരികയും സ്വാഭാവികമായി അതിൽ ലയി ച്ചുചേരുകയും ചെയ്തു. ഇത് രചനകളുടെ ഒഴുക്കിനെയും ആശയ സ്ഫുരണത്തെയും ഒട്ടൊന്നുമല്ല സ്വാധീനിച്ചത്.

പ. പരുമല തിരുമേനി വിജ്ഞാന സമ്പാദനത്തിന് എതിരല്ലായിരുന്നു എന്നു മാത്രമല്ല അതിനെ അക്ഷീണം പ്രോത്സാഹിപ്പിക്കുകയും ചെയ്തി രുന്നു. ലഭ്യമായ സമയവും സൗകര്യവും വായനയ്ക്കും ഉപരിപഠന ത്തിനും ചിലവഴിച്ചു വന്നു. മാത്രമല്ല വിദ്യാഭ്യാസ പ്രചരണകാര്യത്തിൽ, 'പിരിവു കിട്ടിയില്ലെങ്കിൽ പള്ളിമുതൽ എടുത്തെങ്കിലും പള്ളിക്കൂടം ഉണ്ടാ ക്കണം' എന്ന തത്വക്കാരനുമായിരുന്നു.[109]

**മാർ ദീവന്നാസ്യോസുമായുള്ള ബന്ധം:** വാക്കുകൾക്ക് വർണിക്കാ നാവാത്ത ഒരു വ്യക്തിബന്ധമായിരുന്നു പ. പരുമല തിരുമേനിക്ക് മല ങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനുമായി ഉണ്ടായിരുന്നത്. ഗുരുശിഷ്യബന്ധം, പിതൃപുത്രബന്ധം

മുതലായ സ്ഥിരം പ്രയോഗങ്ങളിലൂടെ ഇതിനെ വർണിക്കാനാവില്ല. അത്ര ഉദാത്തമായ ഒന്നായിരുന്നു അത്. 'വലിയ മെത്രാച്ചൻ,' 'വലിയ പിതാവ്' മുതലായ സംബോധനകളാണ് പ. പരുമല തിരുമേനി മാർ ദീവന്നാസ്യോസിന് നല്കുന്നത്. വാത്സല്യം നിറഞ്ഞ 'കൊച്ചു മെത്രാച്ചൻ' എന്ന സംബോധന മാർ ദീവന്നാസ്യോസും നല്കി.[110]

1872-ൽ കേവലം 24 വയസ്സു മാത്രമുള്ള ചാത്തുരുത്തിൽ ഗീവർഗീസ് കോർഎപ്പിസ്കോപ്പായിൽ മലങ്കരസഭയുടെ ഭാവി മാർ ദീവന്നാസ്യോസ് ദർശിച്ചു. ക്രാന്തദർശിയായ അദ്ദേഹത്തിനു പ. പരുമല തിരുമേനിയുടെ പാണ്ഡിത്യവും ജീവിതവും ബോദ്ധ്യപ്പെട്ടതിനാൽ അദ്ദേഹത്തെ 1872 ഏപ്രിൽ 7-നു മുളന്തുരുത്തി പള്ളിയിൽ വച്ച് റമ്പാനാക്കി.

പ. പത്രോസ് പാത്രിയർക്കീസിന്റെ വിഭജിച്ചു ഭരിക്കൽ തന്ത്രം 1877-നു ശേഷം മാർ ദീവന്നാസ്യോസിനും മലങ്കരസഭയ്ക്കും കടുത്ത ഭീഷണിയായിരുന്നു. എന്നാൽ ഈ പ്രതിസന്ധിഘട്ടങ്ങളിൽ പ. പരുമല തിരുമേനിയുടെ ഉറച്ച നിലപാട് മാർ ദീവന്നാസ്യോസിന് ആശ്വാസമായി. നവീകരണക്കാരുമായി ഘോരയുദ്ധം നടത്തേണ്ടിയിരുന്ന തെക്കൻ ഇടവകകളിൽ പ. പരുമല തിരുമേനിയുടെ സജീവസാന്നിദ്ധ്യം മാർ ദീവന്നാസ്യോസിന് പൂർണമായ ആത്മവിശ്വാസം നല്കി.

പിന്നീട് സഭയുടെ പൊതുവായ കാര്യങ്ങളിലും പ. പരുമല തിരുമേനിയുടെ കഴിവ് മാർ ദീവന്നാസ്യോസ് ഉപയോഗിച്ചു തുടങ്ങി. പ്രശ്നപരിഹാരകൻ എന്ന രീതിയിൽ മലങ്കരയിലങ്ങോളമിങ്ങോളം പ. പരുമല തിരുമേനിയെ അദ്ദേഹം നിയോഗിച്ചു. സഹമെത്രാന്മാർ തന്റെ മേലധികാരത്തോട് മറുതലിച്ച് നിന്നപ്പോൾ അവരിൽ ഏറ്റവും വ്യക്തിപ്രാഭവമുള്ള മാർ ഗ്രീഗോറിയോസ് തനിക്ക് വിശ്വസ്തവിധേയനായിരിക്കുന്നത് മാർ ദീവന്നാസ്യോസിന് ആത്മവിശ്വാസം ഉണ്ടാക്കി. വലിയ മെത്രാച്ചൻ അറിയേണ്ടുന്ന കാര്യങ്ങൾ അറിയിച്ചു തന്നെയാണ് പ. പരുമല തിരുമേനി ഭരണം നടത്തിയത്.

മാർ ദീവന്നാസ്യോസ് ആഗ്രഹിച്ചതെന്തോ അതാണ് പ. പരുമല തിരുമേനി നടപ്പാക്കിയത്. പള്ളികളും പള്ളിക്കൂടങ്ങളും സ്ഥാപിക്കുന്നതിൽ മാത്രമല്ല, പള്ളിഭരണം ക്രമമായി നടത്തുന്നതിലും പ. പരുമല തിരുമേനി പ്രത്യേകം ശ്രദ്ധിച്ചു. അരനൂറ്റാണ്ടുകൊണ്ട് നിർജീവമായ മലങ്കര പള്ളിയോഗത്തെ മാർ ദീവന്നാസ്യോസ് മലങ്കര അസോസിയേഷനായി പുനർജീവിപ്പിച്ചപ്പോൾ പ. പരുമല തിരുമേനി ഇടവകപള്ളിയോഗങ്ങളെ കാലാനുസൃതമായി പരിഷ്ക്കരിച്ചു. മാത്രമല്ല തന്റെ ഭദ്രാസനങ്ങളിൽ വൈദികരുടെ പൊതുയോഗം വിളിച്ചുകൂട്ടി അവർക്ക് ഒരു സംഘടന ഉണ്ടാക്കുകയും ചെയ്തു. ഇന്നത്തെ ഭദ്രാസന പൊതുയോഗങ്ങളുടെ പ്രാഗ്രൂപ

മായി അതിനെ വിശേഷിപ്പിക്കാം. മറ്റൊരു ഭദ്രാസനത്തിലും അന്ന് അത്തരമൊരു നടപടി സ്വീകരിച്ചതായി കാണുന്നില്ല.

ഇടവകപ്പള്ളി, മലങ്കര എന്നിങ്ങനെ രണ്ടു തലങ്ങൾ മാത്രമുണ്ടായിരുന്ന മലങ്കരസഭയിൽ ഇടയ്ക്കിടെ അപ്രതീക്ഷിതമായി കടന്നുവന്ന ഒരു തലമാണ് ഭദ്രാസന ഇടവകകൾ. നല്ലതല്ലാത്ത ഉദ്ദേശ്യത്തോടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഏർപ്പെടുത്തിയ ഈ സംവിധാനം താൽപ്പര്യമില്ലെങ്കിലും മലങ്കരസഭയ്ക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും അംഗീകരിക്കേണ്ടി വന്നു. നയകോവിദനായ മാർ ദീവന്നാസ്യോസിന് ഈ നവ ഇടവക മെത്രാന്മാരെ തന്റെ സഫ്രഗന്മാരാക്കി തീർക്കാൻ സാധിച്ചെങ്കിലും അധികാര വിഭജനം ഒരു കീറാമുട്ടിയായി മാറി. പരസ്യമായി അത്തരത്തിൽ നടത്തുന്ന ഏതൊരു പ്രവൃത്തിയും ഒരേസമയം അന്ത്യോഖ്യാ പാത്രിയർക്കീസിനെ പ്രകോപിപ്പിക്കുകയും നവീകരണക്കാരുമായി നടന്നുവന്ന കേസിനെ ബാധിക്കുകയും ചെയ്യുമെന്നതിനാൽ ഇതിൽ കൃത്യമായ ഒരു തീരുമാനമെടുക്കാതെ മാർ ദീവന്നാസ്യോസ് ഒഴിഞ്ഞുമാറി.[111]

എന്നാൽ പ. പരുമല തിരുമേനിയുടെ ഭരണകാലത്ത് ഈ അധികാര വിഭജനത്തിന് നിയതമായ ഒരു ക്രമം ഉണ്ടാകുന്നതു കാണാം. ഇത് വളരെ പ്രകടമാകുന്നത് തെക്കൻ ഇടവകകളിലാണ്. പുലിക്കോട്ടിൽ തിരുമേനിയും പ. പരുമല തിരുമേനിയും തമ്മിലുള്ള ആത്മബന്ധമായിരുന്നു ഈ അധികാര വിഭജനപ്രക്രിയ സുഗമമാക്കിയത്. മലങ്കര മെത്രാപ്പോലീത്തായുടെ മേലധികാരം അംഗീകരിക്കാൻ പ. പരുമലത്തിരുമേനി തയ്യാറായി. മറുവശത്ത് പ. പരുമല തിരുമേനിയുടെ ഭരണത്തിൽ അനാവശ്യമായി കൈകടത്താതിരിക്കാൻ പുലിക്കോട്ടിൽ തിരുമേനിയും തയ്യാറായി. 1934-ൽ മലങ്കരസഭാ ഭരണഘടന ക്ലിപ്തമായ അധികാരവിഭജനം നടത്തുംവരെ ഇവർ തമ്മിലുണ്ടായിരുന്ന ആ ബന്ധമാണ് മലങ്കര മെത്രാനും ഇടവക മെത്രാന്മാരുമായുള്ള അധികാരബന്ധത്തിന്റെ മാനദണ്ഡമായിരുന്നത്.

**ഉപസംഹാരം**

പരിശുദ്ധൻ എന്നതിലുപരി പ. പരുമല തിരുമേനിയുടെ സംഭാവനകളെ ഇപ്രകാരം സംഗ്രഹിക്കാം.

1. വേദവിപരീതത്തിൽ നിന്ന് തെക്കൻ ഇടവകകളിൽ ഭൂരിഭാഗത്തെയും വീണ്ടെടുക്കുന്നതിൽ നിർണായക പങ്കു വഹിച്ചു.

2. വൈദിക വിദ്യാഭ്യാസം കാര്യക്ഷമമാക്കി. മികച്ച മല്പാന്മാരെയും വാർത്തെടുത്തു.

3. വിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിച്ചു. ഇത് ആത്യന്തികമായി തെക്കൻ ഇടവകകളുടെ സംസ്കാര, ജീവിതനിലവാരം ഉയർത്തി.

4. മലങ്കരസഭയുടെ ക്രമീകൃത ഭരണത്തിന് ക്രിയാത്മക സംഭാവന നല്കുകയും മലങ്കര മെത്രാപ്പോലീത്തായുടെ വിശ്വസ്തനായിരിക്കുകയും ചെയ്തു.

5. ഇതിലൊക്കെ ഉപരിയായി തന്റെ ഭരണത്തിൻകീഴിലുണ്ടായിരുന്ന നിരണം, തുമ്പമൺ, കൊല്ലം ഇടവകകളിലെ ആളുകളെ ഒരു 'നിയമ വിധേയ സമൂഹമാക്കി' വളർത്തിയെടുത്തു.

പ. പരുമല തിരുമേനി കാലം ചെയ്തിട്ട് ഒരു നൂറ്റാണ്ടു കഴിഞ്ഞിട്ടും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളുടെ സദ്ഫലങ്ങൾ തെക്കൻ ഇടവകകൾ അനുഭവിച്ചുവരികയാണ്. ഉയർന്ന വിദ്യാഭ്യാസ നിലവാരവും വിദ്യാഭ്യാസ സൗകര്യങ്ങളുടെ ലഭ്യതയും അവരുടെ സാമ്പത്തികനില ഉയർത്തി. അതിന്റെ ഗുണം പള്ളികൾക്കും സഭയ്ക്കും ലഭിച്ചു. പ. പരുമല തിരുമേനി നിയമവിധേയ സമൂഹമാക്കി മാറ്റിയ ഇടവകകൾ എന്നും നിയമത്തിന്റെ കീഴ് ഉറച്ചുനില്ക്കുന്ന കെട്ടുറപ്പുള്ളൊരു സമൂഹമായി. ഈ സമൂഹമാണ് പരിശുദ്ധൻ എന്ന നിലയിലല്ലാതെ പ. പരുമല തിരുമേനിയുടെ പ്രവർത്തനത്തിന്റെ സജീവസാക്ഷ്യം.

## കുറിപ്പുകൾ

(1) 1599 മുതൽ തുടർന്നു വന്നിരുന്ന ലത്തീൻ മെത്രാൻ അധികാരത്തിനു വിധേയരായവർ പഴയകൂർ എന്നും 1653-ൽ വാഴിച്ച മാർത്തോമ്മാ ഒന്നാമനു വിധേയരായവർ പുത്തൻകൂർ എന്നും അറിയപ്പെട്ടു. അല്ലാതെ മലങ്കരയിലെ പുരാതന സമൂഹം എന്ന അർത്ഥം റോമൻ കത്തോലിക്കർക്ക് ഈ പേരിൽ നിന്ന് അവകാശപ്പെടാനാവില്ല. തെക്കുംകൂർ, വടക്കുംകൂർ, മൂന്നാംകൂർ മുതലായവപോലെയുള്ള പദപ്രയോഗങ്ങൾ മാത്രമാണ് പുത്തൻകൂർ-പഴയകൂർ.

(2) ഏറ്റവും ഒടുവിൽ റോമൻ കത്തോലിക്കർ കൂട്ടവകാശം ഒഴിഞ്ഞത് വടകര പള്ളിയിലാണ്. 19-ാം നൂറ്റാണ്ടിന്റെ അന്ത്യ പാദത്തിലാണ് ഇതു നടന്നത്.

(3) ....... *മലയാളത്തിൽ നടന്നുവരുന്ന മര്യാദകളിൽ ആത്മകടം ഉള്ളതിൽ അഞ്ചുകൂട്ടം ആയത് എന്തെന്നാൽ പള്ളി, തുവർഗം, റൂഹാ കുറുവാന, നോൻപു ഇങ്ങനെ തലസ്ഥാനവും, വർഗ്ഗത്തിന്റെ കാര്യവും റൂഹാദകുദിശായുടെ കാര്യവും, നോൻപിന്റെ കാര്യവും ഇങ്ങനെ അഞ്ചുകൂട്ടം എടുത്ത് ശേഷമുള്ള ക്രമങ്ങളും നടന്നുവരുംവണ്ണം തന്നെ നടന്നുകൊള്ളത്തക്കവണ്ണം ക്രമപ്പെടുത്തി മാറീവാനിയോസായിട്ടു നടത്തുകയും ചെയ്തു...* (എം. കുര്യൻ തോമസ്, *നിരണം ഗ്രന്ഥവരി*, സോഫിയാ ബുക്സ്, കോട്ടയം, 2000, പുറം 85).

(4) മാർ ഈവാനിയോസ് ഹദിയള്ളാ നടപ്പാക്കിയ അലക്സാന്ത്രിയൻ വേദശാസ്ത്രം അംഗീകരിച്ചെങ്കിലും *എടത്തിലെ മര്യാദ* മാറ്റാൻ മലങ്കരസഭ അഞ്ചാം

മാർത്തോമ്മായുടെ കാലത്തും തയാറായിരുന്നില്ല (എം. കുര്യൻ തോമസ്, *op. cit*, p. 89).

(5) ....... *ഇതിനു മുമ്പ് 964-ൽ പുതിയകാവിൽ വെച്ച് പുത്തൻക്രമം നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും പെൺകെട്ടും മാമോദീസയും പഴയക്രമം നടന്നുകൊള്ളത്തക്കവണ്ണം ഒരു പടിയോല എഴുതി അതിൻവണ്ണം നടന്നു വരുന്നു.....* (Ibid, p. 97).

(6) കൊ. വ. 964-ലെ പടിയോലപ്രകാരം അവശേഷിച്ചിരുന്ന കൽദായ ക്രമങ്ങൾ കൂടി 1809-ലെ കണ്ടനാടു പടിയോല പുറംതള്ളുകയും പകരം അന്ത്യോഖ്യൻ ക്രമങ്ങൾ അംഗീകരിക്കുകയും ചെയ്തു. ഈ ക്രമങ്ങളുടെ വ്യാപനത്തിനു രണ്ടു *പഠിത്തവീടുകൾ* തുടങ്ങാനും തീരുമാനിച്ചു (*മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്, പുറം 158 – 65).

(7) പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് തന്റെ സന്ദർശന കാലത്ത് (1875-77) മലങ്കരയിൽ നടപ്പാക്കിയ സംഗതികളുടെ ദീർഘ വിവരങ്ങൾ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലും, കോനാട്ട് മാർ യൂലിയോസിന്റെ നടപടിപ്പുസ്തകത്തിലും (കൈയെഴുത്ത്) കാണാം.

(8) മാർത്തോമ്മാ ആറാമൻ എപ്പിസ്ക്കോപ്പാ ഭിന്നിച്ചു നിൽക്കുന്ന വിവിധ വിഭാഗങ്ങളുടെ ഏകോപനത്തിനു വേണ്ടി, മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടാൻ തയാറായി. അന്ത്യോഖ്യൻ മെത്രാന്മാരുടെ കാർമികത്വത്തിൽ ഈ കർമ്മം നടത്തിയെങ്കിലും അദ്ദേഹത്തിനെ വിധേയപ്പെടുത്താൻ അവർക്കു കഴിഞ്ഞില്ല. അന്ത്യോഖ്യൻ മെത്രാന്മാരിൽ മാർ ഈവാനിയോസ് യൂഹാനോൻ, വലിയ മാർ ദീവന്നാസ്യോസുമായി ഐക്യത്തിൽ കഴിഞ്ഞു. മാർ ഗ്രീഗോറിയോസ് അതിനു തയാറായില്ല. അദ്ദേഹം 1772 വൃശ്ചികം 17-ന് കാടുമങ്ങാട് റമ്പാനെ മാർ കൂറിലോസ് എന്ന പേരിൽ മെത്രാനായി വാഴിക്കുകയും തന്റെ സർവസ്വത്തുക്കളും മാർ കൂറിലോസിനു ഇഷ്ടദാനം നൽകുകയും ചെയ്തു. മാർ ദീവന്നാസ്യോസിനു ബദലായി ഒരു അന്ത്യോഖ്യൻ മെത്രാന്റെ പരമ്പര സൃഷ്ടിക്കുക എന്നതായിരുന്നു ഉദ്ദേശ്യം.

(9) ആറാം മാർത്തോമ്മായുടെ സന്തതസഹചാരിയും പണ്ഡിതനുമായിരുന്ന കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും അന്ത്യോഖ്യൻ ആരാധനക്രമങ്ങൾ സാർവത്രികമായി നടപ്പാക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിച്ചവരാണ്. 1814-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സെമിനാരി സ്ഥാപിക്കുകയും മേല്പട്ടസ്ഥാനം സ്വീകരിക്കുകയും ചെയ്തതോടെ ഭരണം പൂർണമായും പകലോമറ്റം കുടുംബത്തിന്റെ കയ്യിൽ നിന്നും നഷ്ടമായി.

(10) പ്രാദേശിക പ്രശ്നങ്ങളും വ്യക്തി മൽസരങ്ങളും മൂലം മെത്രാന്മാരോട് ചേർന്നും എതിർത്തും നിൽക്കുന്ന പട്ടക്കാർ അന്നു ധാരാളമുണ്ടായിരുന്നു. ഇവർ സൗകര്യം പോലെ കക്ഷി മാറുകയും ചെയ്തിരുന്നു എന്ന് സമകാലിക രേഖകൾ.

(11) തികച്ചും ഭ്രാന്തൻ സ്വഭാവക്കാരനായിരുന്ന ദീയസ്ക്കോറോസിന്റെ വിക്രിയകളുടെ വിശദവിവരങ്ങൾ *നിരണം ഗ്രന്ഥവരി*യിൽ ലഭ്യമാണ്. *ആയിരാമാണ്ടു*

*വന്ന അത്താനാസ്യോസ്* ഒരു മുഷ്കനായിരുന്നു. നിലവിലുള്ള മെത്രാന്മാരെ പുറത്താക്കി മലങ്കരസഭാ ഭരണം തനിക്കു നൽകണമെന്നായിരുന്നു വന്നിറങ്ങിയ ഉടൻ അദ്ദേഹം റസിഡന്റിനോട് ആവശ്യപ്പെട്ടത്. അതിനു വഴിപ്പെടാതെ മെത്രാൻ യോഗ്യനാണെന്നു പറഞ്ഞ റസിഡന്റിനോട് *നിങ്ങൾ ബഹുമാനിക്കുന്ന ആ മെത്രാനെ ഞാൻ കാണുകയാണെങ്കിൽ അയാളെക്കൊണ്ട് എന്റെ ചെരുപ്പ് ചുംബിപ്പിക്കും* എന്നാണ് മറുപടി പറഞ്ഞത് (Agur, C. M., *Church History of Travancore,* Madras, 1903 , p. 117). തുടർന്ന്, 1825 ധനു പതിനഞ്ചിന് കോട്ടയം ചെറിയപള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗത്തോട് തന്നെ അനുസരിക്കുന്നതായി ഒരു പടിയോല നൽകണമെന്ന് ആവശ്യപ്പെടുകയും അതിനു വിസമ്മതിച്ചതിനാൽ അവരെ പള്ളിക്കുള്ളിൽ പൂട്ടിയിടുകയും ചെയ്തു (Howard, Rev. G. B., *The Christians of St. Thomas and their liturgies*, London, 1864, p. 69).

(12) 1818 ഡിസംബർ 3-നു മാവേലിക്കരയിൽ ചേർന്ന മലങ്കര പള്ളിയോഗം സഭയിൽ പരിഷ്ക്കരണം ആവശ്യമാണെന്ന മിഷനറിമാരുടെ ആവശ്യം നിരാകരിച്ചു. ബ്രിട്ടീഷ് മിഷനറിമാർക്ക് അപ്രതീക്ഷിതമായ ഒരു പ്രഹരമായിരുന്നു അത് (പാറേട്ട്, ഇസ്സഡ്. എം., *മലങ്കര നസ്രാണികൾ Vol. III*, കോട്ടയം, 1967, p. 145).

(13) മലങ്കര മെത്രാന്റെ ഇപ്രകാരമുള്ള അധികാരങ്ങൾ മിഷനറിമാർ പ്രയോഗിച്ചതു കൂടാതെ അതു സമ്മതിച്ച് ഒരു ഉടമ്പടി ചെയ്യാൻ 1834 ജനുവരി 27-ന് മെത്രാൻ നിർബന്ധിതനായി (Cherian, P., *The Malabar Syrians and Church Missionary Society 1816-1849*, Kottayam, 1935, p. 403).

(14) മെത്രാനെ മാത്രമല്ല, മലങ്കരസഭയെയും പൂർണ നിയന്ത്രണത്തിലാക്കുക എന്നതായിരുന്നു മിഷനറിമാരുടെ ഉദ്ദേശ്യം. അങ്ങനെ തങ്ങളുദ്ദേശിക്കുന്ന ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് രീതി മലങ്കരയിൽ നടപ്പാക്കാമെന്ന് അവർ വ്യാമോഹിച്ചു (ഉമ്മൻ, പി. എ., *ചേപ്പാട്ടു മാർ ദീവന്നാസ്യോസ്*, ചേപ്പാട്, 1956, പുറം 446).

(15) ഉമ്മൻ, പി. എ., *Op. Cit.*, pp. 82-3.

(16) ഇന്നത്തെ മാർത്തോമ്മാ സഭക്കാർ *നവീകരണ പോർക്കളത്തിലെ കാഹളം* എന്നു കൊട്ടിഘോഷിക്കുന്ന ഈ രേഖ പരിശോധിച്ചാൽ പരാതിക്കു പിമ്പിൽ നവീകരണമല്ല, പരാതിക്കാർക്ക് മെത്രാനോടുള്ള വ്യക്തി വൈരാഗ്യമാണെന്ന് വളരെ വ്യക്തമാണ് (തോമസ്, ഡോ. എം. എം., *അബ്രഹാം മൽപ്പാന്റെ നവീകരണം,* തിരുവല്ല, 1978, p. 13-19, & ഉമ്മൻ, പി. എ., *Op. Cit.*, pp. 67-81).

(17) 1818-ലും 1836-ലും മലങ്കര പള്ളിയോഗം തക്സാ തിരുത്തൽ നിരാകരിച്ചെങ്കിലും മിഷനറിമാർ പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ മുതൽ 4 പട്ടക്കാരെ തക്സാ തിരുത്താൻ ശമ്പളത്തിൽ നിയമിച്ചു. മിഷനറിമാരുടെ ആഗ്രഹപ്രകാരമുള്ള തിരുത്തു നടത്തികഴിഞ്ഞപ്പോൾ അതിൽ മൂന്നു പേരും ഈ തക്സാ ഉപയോഗിച്ച് *അര കുർബാന* ചൊല്ലാൻ വിസമ്മതിച്ചു.

(18) പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ പരദേശത്തു പോയതിനെപ്പറ്റി രണ്ടഭിപ്രായമുണ്ട്. അദ്ദേഹം സ്വന്ത ഇഷ്ടപ്രകാരം തീർത്ഥാടനത്തിനു പോയതാണെന്നും അതു വഴി പാത്രിയർക്കീസിനെ കണ്ടു പട്ടം ഏറ്റതാണെന്നും ഒരു പക്ഷം പറ

യുന്നു. മാർത്തോമ്മാ സഭാചരിത്രകാരന്മാർ അബ്രഹാം മൽപ്പാൻ ഒരു നവീകരണ മേൽപ്പട്ടക്കാരനെ ലഭിക്കാനായി ശെമ്മാശനെ അയച്ചു പട്ടമേൽപ്പിച്ചതാണെന്ന് അവകാശപ്പെടുന്നു (ചാക്കോ, റ്റി. സി., *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം,* (രണ്ടാം പതിപ്പ്), തിരുവല്ല, 2000, പുറം 847). എന്നാൽ അബ്രഹാം മൽപ്പാന്റെ മുൻകാല നടപടികൾ ഈ വാദത്തെ പിന്തുണയ്ക്കുന്നില്ല.

(19) ഉദാഹരണത്തിന് കോനാട്ടു മൽപ്പാൻ പ്രൊട്ടസ്റ്റന്റ് ആശയങ്ങളിൽ പാലക്കുന്നത്ത് അബ്രഹാം മൽപ്പാന്റെ കടുത്ത എതിരാളിയായും മാർ ദീവന്നാസ്യോസ് നാലാമന്റെ സഹായിയും ആയിരുന്നു. പക്ഷേ കൊച്ചിയിലെത്തിയ മാർ മാത്യൂസ് അത്താനാസ്യോസിനെ സ്വീകരിക്കാനും സഹായിക്കാനും കോനാട്ടു മൽപ്പാൻ മുൻപന്തിയിലായിരുന്നു. ഇതിൽനിന്നും വിശ്വാസമല്ല വ്യക്തിതാൽപര്യമാണ് അന്നത്തെ മലക്കം മറിച്ചിലുകൾക്ക് പിന്നിലെന്നു കാണാം.

(20) വർഷങ്ങൾക്കു ശേഷം, 1855 ഒക്ടോബർ 9-നാണ് മാർ ദീവന്നാസ്യോസ് നാലാമൻ കാലം ചെയ്തത്. അദ്ദേഹം സ്ഥാനം ഒഴിയാതിരിക്കുകയും പിൻഗാമിയെ വാഴിക്കുകയും ചെയ്തിരുന്നെങ്കിൽ ഒരു പക്ഷേ ഒരിക്കലും മാർ മാത്യൂസ് അത്താനാസ്യോസ് അധികാരത്തിലെത്തുകയില്ലായിരുന്നു.

(21) എന്തിന്? മാർ മാത്യൂസ് അത്താനാസ്യോസും യൂയാക്കീം കൂറിലോസും ഒരുമിച്ച് വൈദികകർമ്മങ്ങൾ നിർവഹിച്ചിരുന്നു എന്ന് *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം* (ചാക്കോ, റ്റി. സി., *Op. Cit.*, പുറം 106).

(22) കേവലം 24-ാം വയസിലാണ് മാർ മാത്യൂസ് അത്താനാസ്യോസ് മെത്രാനായത്.

(23) ഫിലിപ്പ്, ഇ. എം., *മലങ്കരസഭയുടെ രഹസ്യപേടകം*, രണ്ടാം പതിപ്പ്, കോട്ടയം, 1993, പുറം 109-10 & കുര്യൻ തോമസ് എം., *പരുമല സുന്നഹദോസ് (ലേഖനം)*, മലങ്കരസഭാ മാസിക, 1999 ഓഗസ്റ്റ് ലക്കം).

(24) മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളിലെ മെത്രാന്മാരുടെ *ഏകനായകത്വത്തിന് എതിർശക്തി* എന്ന പദപ്രയോഗം, ഒരു മെത്രാൻ മാത്രമുള്ള അവസ്ഥ എന്ന് വ്യാഖ്യാനിച്ച് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഏകപക്ഷീയമായി നടത്തിയ മെത്രാൻ വാഴ്ചകൾക്ക് യോഗസമ്മതം ഉണ്ടെന്നു വരുത്താൻ ചിലർ ശ്രമിക്കുന്നുണ്ട്. എന്നാൽ സമകാലിക രേഖകൾ ആരെയും ബോധിപ്പിക്കാത്ത മെത്രാന്റെ തന്നിഷ്ട പ്രവർത്തി എന്ന അർത്ഥത്തിലാണ് ഇത് ഉപയോഗിച്ചിരുന്നത്.

(25) മാർ അത്താനാസ്യോസിന് മലങ്കരസഭാ ഭരണം ലഭിക്കുവാൻ ബ്രിട്ടീഷ് മിഷണറിമാർ മുന്നിട്ടിറങ്ങിയതിന്റെ വിശദവിവരങ്ങൾ ലഭ്യമാണ്. പിൽക്കാലത്തും മിഷനറിമാരും നാട്ടുപാദ്രിമാരും അദ്ദേഹത്തിന്റെ സുഹൃത്വലയത്തിൽ ഉൾപ്പെട്ടിരുന്നു. പാലക്കുന്നത്ത് അബ്രഹാം മൽപ്പാന്റെ സഹോദരപുത്രൻ എന്ന നിലയിൽ ഇദ്ദേഹം മലങ്കരസഭയെ പ്രൊട്ടസ്റ്റന്റ് പാതയിൽ നയിക്കുമെന്ന് അവർ പ്രതീക്ഷിച്ചിരിക്കാം.

(26) മുൻ കുറിപ്പ് (21) കാണുക. പിൽക്കാലത്ത് മാർത്തോമ്മാ സഭ തക്സാ

പരിഷ്കരണത്തിനു ശ്രമിച്ചപ്പോൾ അദ്ദേഹത്തിന്റെ വിശ്വസ്ത സഹചാരിയായിരുന്ന ചാക്കോ ചാണ്ടപ്പിള്ള കത്തനാർ ഈ പരിഷ്കാരങ്ങൾ മാർ അത്താനാസ്യോസിന്റെയല്ലെന്നു വാദിച്ചു.

(27) മാർ മാത്യൂസ് അത്താനാസ്യോസിന്റെ വിശ്വസ്തരെപ്പറ്റിയുള്ള വിവരങ്ങൾ *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം, മലങ്കര ഇടവക പത്രിക* ഇവയിൽ നിന്നും ലഭ്യമാണ്.

(28) യൂയാക്കീം മാർ കൂറിലോസിന്റെ ദയനീയാവസ്ഥയെപ്പറ്റി അദ്ദേഹത്തെ കൊച്ചിയിൽ സന്ദർശിച്ച Rev. G. B. Howard വിവരിക്കുന്നുണ്ട്.

(29) 101 കാനോനാകളുള്ള ഈ ചട്ടവര്യോലയുടെ പൂർണരൂപം കോനാട്ടു ഗ്രന്ഥശേഖരത്തിലുണ്ട്. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലുമുണ്ട്.

(30) വർക്കി, എം. പി., *മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ*, കോട്ടയം, 1901.

(31) *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്, പുറം 1051.

(32) മുൻ കുറിപ്പ് (21) കാണുക. മാർ ദീവന്നാസ്യോസിനെതിരായി മാർ മാത്യൂസ് അത്താനാസ്യോസും യൂയാക്കീം കൂറിലോസും തമ്മിൽ യോജിക്കാനുണ്ടായിരുന്ന സാദ്ധ്യത മാർ ശീമോൻ ദീവന്നാസ്യോസും സൂചിപ്പിക്കുന്നുണ്ട്.

(33) കൂടുതൽ വിവരങ്ങൾക്ക് എം. കുര്യൻ തോമസ്, *പരുമല സുന്നഹദോസും മലങ്കര അസോസ്യേഷനും (ലേഖനം), മലങ്കരസഭാ മാസിക*, ആഗസ്റ്റ് 1999 കാണുക.

(34) തിരുവെഴുത്തു വിളംബരം എന്ന തടസം മൂലം കോടതി വ്യവഹാരം പോലും കൊടുക്കാനാവാതെ എല്ലാ പ്രകാരത്തിലും ഭഗ്നാശനായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അവസാന കൈയായി തന്റെ പാത്രിയർക്കീസിന്റെ അടുക്കൽ സഹായം അഭ്യർത്ഥിച്ചു (ഫിലിപ്പ്, ഇ. എം., *മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ,* മൂന്നാം പതിപ്പ്, ചിങ്ങവനം, 1977, പുറം 223). മാർ മാത്യൂസ് അത്താനാസ്യോസിനെ കോടതികൾക്കു വിധേയനാക്കിയതിനു ശേഷം മാത്രമാണ് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചു കൂട്ടിയത്.

35) മുളന്തുരുത്തി സുന്നഹദോസ്, മലങ്കരസഭ മുഴുവൻ പ്രതിനിധീകരിക്കുന്നതാണ് 'അസോസ്യേഷൻ' എന്നും, അത് *ജാതിയുടെ പൊതുവിലേക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹ സംബന്ധമായുമുള്ള സകല കാര്യങ്ങൾക്കും അധികാരപ്പെട്ടതാണെന്ന്* തീരുമാനിക്കുകയും ചെയ്തു. അസോസ്യേഷൻ പ്രസിഡന്റിന് എല്ലാ പള്ളികളിൽമേൽ അധികാരവും മുളന്തുരുത്തി സുന്നഹദോസ് നൽകി.

36) മുളന്തുരുത്തി സുന്നഹദോസ് ഇടവക തിരിക്കാനോ മെത്രാന്മാരെ വാഴിക്കാനോ തീരുമാനിച്ചില്ല. അവ പാത്രിയർക്കീസിന്റെ ഏകപക്ഷീയ നടപടികളായിരുന്നു. ഇതിൽ പ്രതിഷേധിച്ച് മാനേജിംഗ് കമ്മിറ്റി രാജിവച്ചു. കൂടുതൽ മെത്രാന്മാരെ വാഴിക്കാൻ പാത്രിയർക്കീസിനു ഉദ്ദേശ്യമുണ്ടായിരുന്നു. എന്നാൽ വെളിയനാടു പള്ളിയിൽ കൂടിയ അസോസ്യേഷൻ അതു നിരാകരിക്കുകയും യോഗം ബഹിഷ്കരിക്കുകയും ചെയ്തു (കൂടുതൽ വിവരങ്ങൾക്ക് എം. കുര്യൻ തോമസ്, *ചരിത്രം*

*മറന്ന വെളിയനാട് സുന്നഹദോസ് (ലേഖനം), മലങ്കരസഭാ മാസിക*, മാർച്ച് 2002 ലക്കം കാണുക).

37) തന്റെ വിശ്വസ്ത വിധേയനായി രജിസ്റ്റർ ഉടമ്പടി നൽകി ഇടവക മെത്രാനാകാനോ താൻ ഉദ്ദേശിച്ചതുപോലെ മലങ്കര പള്ളിയോഗത്തെക്കൊണ്ടോ ഇടവക പ്പള്ളികളെക്കൊണ്ടോ ലൗകികാധികാരം സമ്മതിച്ച ഉടമ്പടി നൽകിക്കുവാനോ മാർ ദീവന്നാസ്യോസ് തയാറല്ല എന്ന് മുളന്തുരുത്തി സുന്നഹദോസിനു ശേഷം ഉടൻ തന്നെ പാത്രിയർക്കീസിനു മനസ്സിലായി (പാറേട്ട്, ഇസ്സഡ്. എം., *മുളന്തുരുത്തി സുന്നഹദോസ്*, കോട്ടയം, 1966, പുറം 1935).

(38) 1892-ൽ പോലും അത്തരമൊരു രേഖ നൽകാൻ അദ്ദേഹം തയാറായി ല്ലെന്നു ആ വർഷം നവംബർ 11-ന് പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ നിന്നും മനസ്സിലാക്കാം. മുളന്തുരുത്തി സുന്നഹദോസിനു ശേഷം പാത്രിയർക്കീസ് മല ങ്കര വിട്ട ദിവസം വരെ രജിസ്റ്റർ ഉടമ്പടി നൽകാതിരുന്നതിനാലാണ് മാർ ദീവന്നാ സ്യോസിനെ അനുസരിക്കരുതെന്ന് നവ മെത്രാന്മാർക്ക് കല്പന നൽകിയത് (*മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം,* പുറം 131, 438).

39) മുൻ കുറിപ്പ് (36) കാണുക.

40) ചാക്കോ, റ്റി. സി., *Op. cit*, p. 111.

41) മാർത്തോമ്മാ സഭാ സ്ഥാപനത്തിനുശേഷവും പെരുന്നാളും പ്രദക്ഷിണവും മറ്റു *വേദ വിരുദ്ധ നടപടികളും* അവർ തുടർന്നിരുന്നതായി സമകാലിക രേഖകൾ.

42) ഇവരെപ്പറ്റി പ. പരുമല തിരുമേനിയുടെ കല്പനകളിൽ പരാമർശനമുണ്ട്. കൊ. വ. 1048 (1873) കാലത്താരംഭിച്ച ഇത്തരം ഉണർവു പ്രസംഗകർ മാർത്തോമ്മാ സഭയുടെ ആരംഭകാലത്ത് സഹായിച്ചതായി. റ്റി. സി. ചാക്കോ (*Op. Cit*, pp. 145-7). പിന്നീട് വിദ്വാൻകുട്ടിയുടെ *അഞ്ചരവേദം* വളരുകയും തളരുകയും ചെയ്തു. അതിൽപെട്ടുപോയ മലങ്കര - സി.എം.എസ്. പട്ടക്കാർ പിന്നീട് അഭയസ്ഥാനം കണ്ടത് മാർത്തോമ്മാ സഭയിലാണെന്ന് ചിലർ ചൂണ്ടിക്കാട്ടുന്നു.

43) പ. പത്രോസ് പാത്രിയർക്കീസിന്റെ ആചാര ആരാധന പരിഷ്കാരങ്ങളുടെ വിശദ വിവരങ്ങൾ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കോനാട്ട് മാർ യൂലിയോസിന്റെ ഡയറി, പ. പരുമല തിരുമേനിയുടെ നടപടിക്രമം ഇവയിൽ നിന്നും ലഭ്യമാണ്.

44) 1836-നു മുമ്പു തന്നെ മലങ്കര മെത്രാപ്പോലീത്താ സെമിനാരിയിൽ ശെമ്മാ ശന്മാരെ അയയ്ക്കുന്നതു വിലക്കിയിരുന്നു. പിന്നീട് കേസും വീതം വയ്ക്കലും കഴിഞ്ഞ് മാർ മാത്യൂസ് അത്താനാസ്യോസിന്റെ കൈവശം കിട്ടിയിട്ടും അദ്ദേഹ ത്തിന്റെ ഭരണത്തിന്റെ പകുതി കഴിഞ്ഞാണ് ഭാഗികമായെങ്കിലും അവിടം വിദ്യാ ഭ്യാസത്തിനുപയുക്തമാക്കിയത്.

45) വേങ്ങൂർ പള്ളിയുടെ ഭിത്തി ലിഖിതത്തിൽ *പെൺകെട്ടു കൂടാതെ പട്ടം കിട്ടുകയില്ലെന്നു കൂറിലോസിന്റെ ചട്ടം* (St. Thomas Church Mulanthuruthy, *Mar Koorilose Souvenir*, മുളന്തുരുത്തി, 1974, പുറം 63).

46) ഇതേച്ചൊല്ലി ഇരുവരും തമ്മിലുള്ള സംഘർഷം ഒത്തുതീർപ്പാക്കിയപ്പോൾ മാർ ദീവന്നാസ്യോസ് ഇരു കൂട്ടർക്കും പട്ടം കൊടുക്കുമെന്ന് യൂയാക്കീം കൂറിലോസിന് സമ്മതിക്കേണ്ടി വന്നു.

47) പ. പത്രോസ് പാത്രിയർക്കീസ് 1876 കർക്കിടകം 30-നും, ചിങ്ങം 26-നും അയച്ച രണ്ടു കൽപ്പനകൾ വഴി ഒരു പള്ളിയിലെ മൂന്ന് പട്ടക്കാരെയാണ് വ്യക്തവും ഗുരുതരവുമായ സദാചാരഭ്രംശനത്തിന് മുടക്കിയത്.

48) 54 വർഷത്തെ റോമൻ കത്തോലിക്കാ ഭരണത്തിന്റെ (1599 – 1653) അവശിഷ്ടമായി നിലനിന്ന വൈദിക ബ്രഹ്മചര്യം ഇല്ലാതാക്കാൻ പിന്നീടുവന്ന ഭരണാധിപർ ശ്രമിച്ചെങ്കിലും അതിനു വളരെ പരിമിതമായ ഫലമേ ലഭിച്ചുള്ളു. എന്നാൽ ബ്രിട്ടീഷ് മിഷനറിമാർ മെത്രാനെ വരെ പെണ്ണുകെട്ടിക്കാൻ ശ്രമിച്ചു. പ്രൊട്ടസ്റ്റന്റുകളുടെ പ്രേരണയും പ്രോൽസാഹനവും മൂലം വൈദിക വിവാഹം മാത്രമല്ല വൈദികർക്കു നിഷിദ്ധമായ വിധവാ വിവാഹവും പുനർ വിവാഹവും കൂടി 19-ാം നൂറ്റാണ്ടിൽ മലങ്കരയിലെ കത്തനാർമാർ അനുഷ്ഠിച്ചു തുടങ്ങി. ഇതു തടയാനുള്ള ഒരു ശ്രമവും മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഭാഗത്തു നിന്നുണ്ടായില്ല.

49) പിന്നീട് മാർ ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ.

50) പാത്രിയർക്കീസിന്റെ സന്ദർശന കാലം മുഴുവൻ സെക്രട്ടറിയും സന്തത സഹചാരിയുമായിരുന്നു. അദ്ദേഹം നടത്തിയ എല്ലാ പള്ളിക്രമങ്ങളും കണ്ടറിഞ്ഞു പഠിക്കുന്നതിന് പ. പരുമല തിരുമേനിക്കു സാധിച്ചു. മുളന്തുരുത്തി സുന്നഹദോസ് അടക്കം എല്ലാ സമയത്തും പാത്രിയർക്കീസിന്റെ സുറിയാനി-മലയാളം പരിഭാഷകൻ പ. പരുമല തിരുമേനിയാണ്. പ. പത്രോസ് പാത്രിയർക്കീസ് മലങ്കരയിൽ വെച്ചയച്ച ഭൂരിപക്ഷം കൽപ്പനകളും പ. പരുമലത്തിരുമേനിയുടെ കൈപ്പടയിലാണ്.

51) *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്, പുറം 1342.

52) ഈ യോഗം 1878 ഫെബ്രുവരി 18-ന് പരുമലയിൽ ചേർന്നു. ഈ യോഗത്തിൽ വെച്ചാണ് ആറ് നവ മെത്രാന്മാരെയും കമ്മിറ്റിക്കാരായി അംഗീകരിച്ചത്. അവരിൽ ആരെയും വൈസ് പ്രസിഡന്റുമാരാക്കിയുമില്ല. പരുമല സെമിനാരിയിൽ വൈദികാഭ്യസനം നടത്താൻ പ. പരുമല തിരുമേനിയെ ചുമതലപ്പെടുത്തിയതും ഈ യോഗമാണെന്ന് അദ്ദേഹത്തിന്റെ കോടതിമൊഴിയിൽ കാണുന്നു (Seminary Case Book, Vol. I, pp. 419 -60).

53) ആദ്യം ഭരണമാരംഭിച്ച നിരണം പരിഗണിച്ചാൽ.

54) ഫിലിപ്പ്, ഇ. എം., *മലങ്കരസഭയുടെ രഹസ്യപേടകം (രണ്ടാം പതിപ്പ്),* കോട്ടയം, 1993, പുറം 36.

55) പ. പത്രോസ് പാത്രിയർക്കീസ് ഏഴു ഭദ്രാസനങ്ങൾ തിരിച്ചത്, തന്റെ കൂടെയുണ്ടായിരുന്ന അബ്ദുള്ളാ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് ഒരു ഭദ്രാസനം – കോട്ടയം ഇടവക – നൽകണമെന്ന ഉദ്ദേശ്യത്തോടെ ആയിരുന്നു. എന്നാൽ

ഇതിനിടയിൽ അവർ തമ്മിൽ ഉരസലുണ്ടായതിനാലാണ് അതു നടക്കാതിരുന്നതെന്ന് *മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം*. പിന്നീട് സ്ലീബാ ഒസ്താത്തിയോസ് മെത്രാനായി വന്നപ്പോൾ ഭദ്രാസന ഭരണം ആവശ്യപ്പെടുകയും മാനേജിംഗ് കമ്മിറ്റി നിരസിക്കുകയും ചെയ്തു.

56) ഈ വ്യവഹാരം പിന്നീട് 1881-ൽ വെട്ടിക്കൽ ദയറായിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ വെച്ച് ഒത്തുതീർന്നു.

57) പ. പരുമല തിരുമേനിയുടെ കോടതി മൊഴികളിലും ഇവ രണ്ടും മതിയായ രേഖകളായി പറയുന്നുണ്ട്.

58) ഫിലിപ്പ്, ഇ. എം., *മലങ്കരസഭയുടെ രഹസ്യപേടകം, രണ്ടാം പതിപ്പ്*, കോട്ടയം, 1993, പുറം 54.

59) കൂടുതൽ വിവരങ്ങൾക്ക് ഈ ഗ്രന്ഥത്തിലുള്ള *പ. പരുമല തിരുമേനിയുടെ കോടതി മൊഴികൾ* എന്ന അദ്ധ്യായം കാണുക.

60) ജോയ്സ് തോട്ടയ്ക്കാട് പകർത്തിയെടുത്ത 1895-1896, 1897-1899 കാലങ്ങളിലെ കല്പനകളുടെ നമ്പർ ബുക്ക്. *എഴുത്തുകൾ*, ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, സോഫിയാ ബുക്സ്, കോട്ടയം, 2010.

61) മാനേജിംഗ് കമ്മിറ്റിയുടെയും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെയും സ്ഥാന സാധുത്വം സെമിനാരിക്കേസിന്റെ വിധിയെ ആശ്രയിച്ചിരുന്നു എന്നതും ഇതിനൊരു കാരണമാണ്.

62) മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പേരിൽ ഇപ്രകാരമുണ്ടായ ആരോപണം വ്യാജമെന്ന് വ്യവഹാര കാര്യസ്ഥനായ ഇ. എം. ഫിലിപ്പ് സാക്ഷ്യപ്പെടുത്തുന്നു *(മലങ്കരയുടെ രഹസ്യപേടകം)*. സ്വന്തമോ ഇടവകകളുടെയോ രജിസ്റ്റർ ഉടമ്പടി നൽകാതിരുന്നതും, പണവും സമ്മാനങ്ങളും പാത്രിയർക്കീസിനെത്തിച്ചു കൊടുത്തില്ല എന്നതും ലൗകികാധികാരം ഇല്ലെന്നുള്ള വിധിയോടൊപ്പം പാത്രിയർക്കീസിനെ പ്രകോപിപ്പിച്ച സംഗതികളാണ്. *അരമുടക്ക്* എന്നാണ് ഈ കല്പനയെ ഇസ്സഡ്. എം. പാറേട്ട് വിളിക്കുന്നത് (പാറേട്ട്, ഇസ്സഡ്. എം., *മലങ്കര നസ്രാണികൾ Vol. III,* കോട്ടയം, 1967, പുറം 302 - 14).

63) *1068 വൃശ്ചികം 13-ന്റെ മാനേജിംഗ് കമ്മിറ്റി മിനിട്സ്*.

64) *1876 മുതൽ 1902 വരെയുള്ള മാനേജിംഗ് കമ്മിറ്റി / അസോസിയേഷൻ മിനിട്ട്സ്* - കൈയെഴുത്ത്. മലങ്കര ഇടവകപത്രികയും ചില പരിശ്രമങ്ങളുടെ സൂചനകൾ നൽകുന്നുണ്ട്.

65) *1895 വൃശ്ചികം 10 മാനേജിംഗ് കമ്മിറ്റിയുടെ മിനിട്സ്*. മലങ്കര മെത്രാന് എല്ലാ കാര്യത്തിലും സഹായിയായിരിക്കുവാൻ പ. പരുമല തിരുമേനിയെ കമ്മിറ്റി അധികാരപ്പെടുത്തി.

66) പാറേട്ട്, ഇസ്സഡ്. എം., *മലങ്കര നസ്രാണികൾ, Vol. III,* കോട്ടയം, 1967, പുറം 26-45).

67) 1892 നവംബർ 7-ന് പാത്രിയർക്കീസയച്ച *അരമുടക്ക്* കൽപ്പനയിൽ ഇതിനെപ്പറ്റി സൂചനയുണ്ട്. എന്നാൽ മലങ്കരയിൽ നടത്തിയ രണ്ട് മെത്രാൻ സ്ഥാനാരോഹണങ്ങളിൽ നിന്നും മാർ ദീവന്നാസ്യോസ് തന്ത്രപൂർവ്വം മാറിനിന്നു.

68) 1899-ലെ മാനേജിംഗ് കമ്മിറ്റി മിനിട്സിൽ ഈ പ്രതീക്ഷയെപ്പറ്റി സൂചനയുണ്ട്. 1901-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനകജൂബിലിയുടെ ഭാഗമായി അദ്ദേഹത്തിനു മഫ്രിയാന സ്ഥാനം കൊടുക്കണമെന്ന് കോനാട്ടു മൽപ്പാൻ മുതൽപേർ ആവശ്യപ്പെട്ടിരുന്നു.

69) തന്റെ കീഴിലുള്ള നിരണം ഭദ്രാസനത്തിലെ പല പള്ളികളും ഓലമേഞ്ഞവയും താമസസൗകര്യമില്ലാത്തവയുമാണെന്നും അവ താൻ സന്ദർശിച്ചിട്ടില്ലെന്നും പ. പരുമല തിരുമേനി കൊ. വ. 1059 തുലാം 12-ന് നൽകിയ മൊഴിയിൽ കാണാം. കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിൽ സ്ഥിതി അതിലും ദയനീയമായിരുന്നു (*Seminary Case Book, Vol. I*, Pp. 419 -60).

70) 13 പള്ളികൾ പൂർണമായും 5 എണ്ണം ഭാഗികമായും എന്ന് *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം* (ചാക്കോ, റ്റി. സി., *Op. Cit*. p. 305).

71) 1895-96, 1897-99 കാലത്തെ കല്പനകളുടെ നമ്പർ ബുക്ക്.

72) 1899-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്ത് (ഈ ഗ്രന്ഥത്തിലെ *രണ്ട് അപൂർവ സുറിയാനി രേഖകൾ എന്ന ലേഖനം* കാണുക).

73) 1897-99 കാലത്തെ കല്പനകളുടെ നമ്പർ ബുക്കിൽ മുഖ്യഭാഗവും പരുമല സെമിനാരിപണിയുമായി ബന്ധപ്പെട്ടതാണ്.

74) മുൻ കുറിപ്പിലെ കത്തിൽ സൂചിതം. 1908-ലെ മലങ്കര ഇടവക പഞ്ചാംഗത്തിൽ *കൊട്ടാരക്കര സത്രം* എന്ന പേരിൽ ഇത് പൊതുസ്ഥലമായി ആണ് കാണിച്ചിരിക്കുന്നത് (ഗീവർഗീസ് റമ്പാൻ, കാരുചിറ, *മലങ്കര ഇടവക പഞ്ചാംഗം*, കോട്ടയം, 1908, പുറം 3). ഇന്ന് കോട്ടപ്പുറം സെമിനാരിപ്പള്ളി എന്നറിയപ്പെടുന്ന ഈ ദേവാലയം മാർ ഇഗ്നാത്തിയോസ് സഹദായുടെ പേരിലാണ് (കൊല്ലം ബിഷപ്പ്സ് ഹൗസ്, *കൊല്ലം ഭദ്രാസന ഡയറക്ടറി*, കൊല്ലം, 1978, പുറം 93).

75) 1907-ലെ സഭാപഞ്ചാംഗ പ്രകാരം നിരണത്ത്-35, തുമ്പമണ്ണിൽ-58 കൊല്ലത്ത് -57 പള്ളികൾ വീതം ഉണ്ടായിരുന്നു (ഗീവർഗീസ് റമ്പാൻ, കാരുചിറ, *മലങ്കര ഇടവക പഞ്ചാംഗം*, കോട്ടയം, 1907, പുറം 1316). ഈ ലിസ്റ്റ് പൂർണമാണെന്നു തോന്നുന്നില്ല.

76) 1895-96, 1897-99 കാലത്തെ കല്പനകളുടെ നമ്പർ ബുക്ക്.

77) 1895-96-ലെ കല്പനകളുടെ നമ്പർ ബുക്ക് (ഉദാഹരണത്തിന് 1068 മേടം 9-ന് കൊല്ലത്തു പള്ളിയിൽ നിന്നും അയച്ച കല്പന).

78) Ibid (1068 മേടം 9-ന് കൊല്ലത്തു പള്ളിയിൽ നിന്നയച്ച കല്പന).

79) 1895-96-ലെ കല്പനകളുടെ നമ്പർ ബുക്ക്.

80) 1897-99-ലെ കല്പനകളുടെ നമ്പർ ബുക്ക്.

81) 1895 ധനു 25-ന് കലയപുരത്തു പള്ളിയിൽ നിന്നയച്ച കല്പനയിൽ 9 ശെമ്മാശന്മാരോട് കോട്ടയത്തു പഠനത്തിനു പോകാൻ കല്പിക്കുന്നുണ്ട്. ഇത് എം.ഡി. സെമിനാരിയിലാകാനാണ് സാദ്ധ്യത. പഴയസെമിനാരിയിൽ വിദ്യാഭ്യാസം പുരോഗമിച്ചപ്പോഴും പരുമലയിലും വൈദിക വിദ്യാഭ്യാസം നടക്കുന്നതായി മാനേജിംഗ് കമ്മിറ്റി മിനിട്സിൽ സൂചനയുണ്ട്.

82) പ. പരുമല തിരുമേനിയുടെ പല കൽപ്പനകളിലും വൈദികയോഗത്തെപ്പറ്റി പരാമർശമുണ്ട്. പ. പരുമലതിരുമേനിയുടെ കാലശേഷം എല്ലാ വർഷവും ഓർമ്മപ്പെരുന്നാളിന് ക്ലിറിക് സംഘം കൂടണമെന്ന് തീരുമാനിക്കുകയും കുറെ വർഷങ്ങൾ അപ്രകാരം നടക്കുകയും ചെയ്തിരുന്നു.

83) ഗീവർഗീസ് റമ്പാൻ, കാരുചിറ, *മലങ്കര ഇടവക പഞ്ചാംഗം,* കോട്ടയം, 1908, പുറം 45.

84) അഞ്ചര വേദത്തിൽ പോയി അതിന്റെ തകർച്ചയോടെ ഗതിയറ്റ സുറിയാനി-ആംഗ്ലിക്കൻ പട്ടക്കാർ പുതുതായി രൂപീകരിച്ച മാർത്തോമ്മാ സഭയിൽ ചേക്കേറിയെന്ന് ചില ചരിത്രകാരന്മാർ. 1895 കാലത്തെ പ്രസംഗകർ ഉണ്ടാക്കിയ ഉണർവ് നവീകരണ സഭയെ സഹായിച്ചെന്ന് *മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം* (ചാക്കോ, റ്റി. സി., *op.cit.*, pp. 157-8).

85) 1899-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്തിൽ പ. പരുമലത്തിരുമേനി ഈ വിവരം സൂചിപ്പിക്കുന്നുണ്ട്.

86) മാർ ഗ്രീഗോറിയോസ് ഗീവർഗീസ്, *ഊർശ്ലേം യാത്രാ വിവരണം*, മൂന്നാം പതിപ്പ്, സോഫിയാ ബുക്സ്, കോട്ടയം, 2002, പുറം 15, 23).

87) പ. പത്രോസ് പാത്രിയർക്കീസ് കണ്ടനാടു പള്ളിയിലെ ഓട്ടുവിളക്കുകൾ എടുത്തുമാറ്റി. ഇനി ഇത് ആവർത്തിക്കരുതെന്ന് താക്കീതു ചെയ്തു (*മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം*. കൈയെഴുത്ത്, പുറം 1152).

88) മറ്റു കാനോനാകൾ ഇല്ലാത്തിടത്തു തന്റെ കല്പനകൾ കാനോനാകൾ പോലെ കരുതണമെന്ന് പാത്രിയർക്കീസ് നവ മെത്രാന്മാരെ ഉൽബോധിപ്പിച്ചിരുന്നു (*മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം).*

89) മാർ ദീവന്നാസ്യോസ് അഞ്ചാമനെതിരെ *അരമുടക്കു* പ്രഖ്യാപിച്ചതിനെപ്പറ്റി ആലോചിക്കാൻ കൂടിയ മാനേജിംഗ് കമ്മിറ്റിയാണ് ഈ തീരുമാനം എടുത്തത്. പാത്രിയർക്കീസിന്റെ കാതലായ എല്ലാ ആവശ്യങ്ങളും നിരാകരിച്ച മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിനെ ഒന്നു തണുപ്പിക്കാനാവണം നിരന്തരമായ ഈ അഭ്യർത്ഥനയ്ക്കനുകൂലമായി തീരുമാനമെടുത്തത്. പക്ഷേ അതിനുശേഷവും ഈ ദേശീയ പാരമ്പര്യങ്ങൾ നിർബാധം തുടർന്നു.

90) കമ്മിറ്റി തീരുമാനപ്രകാരമാണ് താൻ കല്പന അയച്ചതെന്ന് 1893-ൽ ചാത്തുരുത്തിൽ തറവാട്ടിലേക്കയച്ച കല്പനയിൽ കാണുന്നു. 1896-ലും അത്തരമൊരു കല്പന അയച്ചതായി കാണുന്നുണ്ട്.

91) പുതുപ്പള്ളി പള്ളിയിലെ പെരുനാളിനെ ദുഷിച്ച് പ. പരുമല തിരുമേനി പറഞ്ഞതായി ആരോപണം നിലവിലുണ്ടായിരുന്നു എന്ന് അത് നിഷേധിച്ചുകൊണ്ട് 1893 കർക്കിടകം 2-ന് ചാത്തുരുത്തി തറവാട്ടിലേക്കയച്ച കല്പനയിൽ കാണുന്നു (സാമുവൽ ചന്ദനപ്പള്ളി, *മലങ്കരസഭാ പിതാക്കന്മാർ*, ചന്ദനപ്പള്ളി, 1990, പുറം 92).

92) കൂടുതൽ വിവരങ്ങൾക്ക് കാണുക: ജെഫ്രി, ഡോ. റോബിൻ, *നായർ മേധാവിത്വത്തിന്റെ പതനം*, കോട്ടയം, 1979, പുറം 200-13).

93) 1059 തുലാം 8-നു നൽകിയ മൊഴി (*Seminary Case Book Vol I*, P. 445).

94) ഹൂദായ കാനോനിൽ പ. പരുമലത്തിരുമേനിക്ക് നല്ല ജ്ഞാനം ഉണ്ടായിരുന്നതായി കോടതി മൊഴികളിൽ നിന്നും വ്യക്തമാണ്. അദ്ദേഹം ഉപയോഗിച്ചിരുന്ന കാനോൻ പുസ്തകമാണ് 1958 അവസാനിച്ച സമുദായക്കേസിൽ 168 അക്കമായി ഹാജരാക്കിയത്.

95) കൽദായ പാരമ്പര്യങ്ങളെപ്പറ്റിയുള്ള അജ്ഞത മൂലം പ. പരുമല തിരുമേനിക്ക് മലങ്കരസഭാ ചരിത്രത്തിലെ ചില ഭാഗങ്ങൾ വ്യാഖ്യാനിക്കാൻ ബുദ്ധിമുട്ടു വന്നതായി 1059 തുലാം 5-ലെ മൊഴിയിൽ കാണാം (*Seminary Case Book, Vol. I*, pp. 419-60).

96) മലങ്കരസഭയിലെ പുരാതന പാരമ്പര്യമനുസരിച്ച് സഭാംഗങ്ങൾ തമ്മിലുള്ള തർക്കങ്ങൾ പരിഹരിക്കുന്നത് മെത്രാന്റെ മുമ്പിലായിരുന്നു. വിവിധ തരത്തിലുള്ള അനേകം പരാതികൾ പ. പരുമല തിരുമേനിയുടെ മുമ്പിലെത്തിയിരുന്നതായി 1895-96, 1897-99 വർഷങ്ങളിലെ കൽപ്പനകളുടെ നമ്പർ ബുക്ക് വ്യക്തമാക്കുന്നു. ഈ പരാതികൾ പരിശോധിച്ചാൽ അന്നത്തെ മലങ്കര നസ്രാണികളുടെ സാമൂഹിക ജീവിതത്തിന്റെ ഒരു വ്യക്തമായ ചിത്രം ലഭിക്കും.

97) *മലങ്കര ഇടവക പത്രിക*, പുസ്തകം 10, 1901, പുറം 141-2.

98) ഈ വിവരം മുഖവുരയിൽ പറയുക മാത്രമല്ല, പുസ്തകം സമർപ്പിച്ചിരിക്കുന്നതും പ. പരുമലതിരുമേനിക്കാണ്. *കീർത്തനമാല*യിലെ അവസാന കീർത്തനം പ. പരുമലത്തിരുമേനിയെപ്പറ്റിയാണ് (മനോരമ പബ്ലീഷിംഗ് ഹൗസ്, കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ കൃതികൾ, കോട്ടയം, 1977, പുറം 294, 339).

99) കൊ. വ. 1059 തുലാം 11-ലെ മൊഴി (*Seminary Case Book. Vol I.*, p. 453).

100) ക്യംതാ പ്രാർത്ഥനക്രമത്തിന്റെ ഒന്നാം പതിപ്പിന്റെ വിജ്ഞാപനം (പാറേട്ട്, *മലങ്കര നസ്രാണികൾ, Vol. X,* കോട്ടയം, 1980, പുറം 552-3).

101) 1899-ൽ പാത്രിയർക്കീസിനയച്ച കത്ത്. പ. പരുമല തിരുമേനിയുടെ പല കൽപ്പനകളിലും അദ്ദേഹത്തെപ്പറ്റി *മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ* എന്നാണ് വിശേഷിപ്പിക്കുന്നത്.

102) 1899-ൽ പാത്രിയർക്കീസിനയച്ച കത്ത്.

103) 1898 ഇടവം 7-ന് നിരണം, തുമ്പമൺ, കൊല്ലം എന്നീ ഭദ്രാസന ഇടവകകൾക്ക് - കോനാട്ടു മൽപ്പാൻ അച്ചടിപ്പിച്ച *ഹാശായുടെ പ്രുമിയോൻ പുസ്തകം*

എല്ലാ പള്ളിക്കാരും പട്ടക്കാരും ശെമ്മാശ്ശന്മാരും വാങ്ങണമെന്നു കല്പന (*1897-99 ലെ കല്പനകളുടെ നമ്പർ ബുക്ക്*).

104) 1899-ൽ പാത്രിയർക്കീസിനയച്ച കത്ത്.

105) മാർ ഗ്രീഗോറിയോസ് ഗീവർഗീസ്, *ഊർശ്ലേം യാത്രാ വിവരണം, മൂന്നാം പതിപ്പ്*, സോഫിയാ ബുക്സ്, കോട്ടയം, 2002, പുറം 10.

106) *മലങ്കര ഇടവകപത്രിക*, 1093 കുംഭം ലക്കം.

107) കോനാട്ടു ലൈബ്രറിയിൽ നിന്നും ഈ ലേഖകൻ കണ്ടെടുത്ത ടി. സുറിയാനി കൃതിയുടെ പദ്യഭാഗം പരിഭാഷ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

108) മലങ്കര ഇടവക പത്രിക 1894 മീനം ലക്കത്തിൽ ഇവർ രണ്ടുപേരുടെയും ഓരോ കത്ത് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

109) 1897 തുലാം 21-നു പുത്തൻകാവിൽ പള്ളിക്കയച്ച കൽപ്പന.

110) 1895-96, 1897-99 കാലത്തെ കല്പനകളുടെ നമ്പർ ബുക്ക്.

111) പ്രൊട്ടസ്റ്റന്റു വിഭാഗവുമായുള്ള അവസാനത്തെ വലിയ കേസ് (ആർത്താറ്റ് പള്ളിക്കേസ്) വിധിച്ചത് 1080 (1905) കർക്കിടകം 31-നാണ്. ഇക്കാലത്തൊന്നും അധികാര വിഭജനം സംബന്ധിച്ച് ഒരു ചർച്ചയും മാനേജിംഗ് കമ്മിറ്റിയിൽ കൊണ്ടുവന്നില്ല.

(*പരുമല സ്മൃതി - സമാഹാരം - നവംബർ, 2002*)

# 2

# പരുമല തിരുമേനിയുടെ കോടതി മൊഴികൾ

മലങ്കരസഭയുടെ മഹാപരിശുദ്ധനായ പ. പരുമലത്തിരുമേനി കേവലം ഒരു പ്രാർത്ഥനാ മനുഷ്യനും ആശ്രമവാസിയും മാത്രമായിരുന്നില്ല. മലങ്കര എങ്ങും നിറഞ്ഞുനിന്ന ഒരു വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. അതിനാൽ മലങ്കര എമ്പാടും അദ്ദേഹത്തിന്റെ കർമ്മപഥം വ്യാപിച്ചു കിടന്നു.

അപ്രകാരം മലങ്കര ഒട്ടാകെയുള്ള പ്രവർത്തനത്തിനിടയിലാണ് കരിങ്ങാച്ചിറ പള്ളിവക തിരുവാങ്കുളം കുരിശുംതൊട്ടിയിൽ പ. പരുമല തിരുമേനി ധൂപപ്രാർത്ഥന നടത്തിയത്. ഇത് ഒരു കേസിലേക്കു നയിച്ചു. ആ കേസിൽ തിരുമേനി മൊഴി കൊടുക്കേണ്ടതായും വന്നു. അതിനെപ്പറ്റി റാവുസാഹിബ് ഒ. എം. ചെറിയാൻ വിവരിക്കുന്നത് ഇപ്രകാരമാണ്:

"കരിങ്ങാച്ചിറ പള്ളിവക തിരുവാങ്കുളം കവലയിലുള്ള കുരിശുംതൊട്ടിയെ സംബന്ധിച്ചതും പരിശുദ്ധ പിതാവിന്റെ സത്യത്തെ മുൻനിർത്തിയുള്ള ജീവിതത്തിന് മകുടോദാഹരണവുമായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്. തിരുവാങ്കുളം കുരിശിൻതൊട്ടിയിൽ ആദ്യമായി ധൂപം അർപ്പിച്ചത് ഈ പിതാവാണ്. പ്രസ്തുത കുരിശിൻതൊട്ടിയുടെ അടുത്തായി ഒരു ഹിന്ദുക്ഷേത്രം സ്ഥിതിചെയ്തിരുന്നു.

അവിടെ കുരിശിൻതൊട്ടി സ്ഥാപിച്ചതും ധൂപാരാധന തുടങ്ങിയതും ഹിന്ദുക്ഷേത്രക്കാർക്ക് അപ്രിയം സൃഷ്ടിച്ചു. അവർ പ. പിതാവിനെ സാക്ഷിയാക്കി, പള്ളിക്കൈക്കാരന്മാരെ പ്രതിചേർത്ത് കൊച്ചി മജിസ്ട്രേട്ട് കോടതിയിൽ അന്യായം കൊടുത്തു. ധൂപം വച്ചു എന്ന് പ. പിതാവ് സാക്ഷി പറഞ്ഞാൽ പള്ളിക്കാരെ ശിക്ഷിക്കും എന്നുള്ളതിനാൽ 'ധൂപം വച്ചിട്ടില്ല' എന്ന് സാക്ഷി പറയണം എന്ന് പ. പിതാവിനെ എല്ലാവരും നിർബന്ധിച്ചു. എന്നാൽ സത്യസ്വരൂപനെ ആരാധിക്കുന്ന പ. പിതാവ് 'ധൂപം വച്ചിട്ടുണ്ട്' എന്നു തന്നെ സാക്ഷ്യം പറയുകയും കൈക്കാരന്മാർക്കു ശിക്ഷ വിധിക്കുകയും ചെയ്തു. എന്നാൽ പ. പിതാവ് അവരെ വിളിച്ച് അപ്പീൽ കൊടുക്കാനും 'അപ്പീലിൽ നിങ്ങൾ ശിക്ഷിക്കപ്പെടാതെ രക്ഷപെട്ടുകൊള്ളും' എന്ന് കല്പിക്കുകയും അങ്ങനെതന്നെ സംഭവിക്കുകയും ചെയ്തു."[1]

തീയതി അറിയില്ലാത്ത ഈ സംഭവം തിരുമേനിയുടെ സത്യത്തോ

ടുള്ള ആഭിമുഖ്യം വെളിവാക്കുന്ന ഒന്നാണ്. എന്നാൽ തിരുമേനിയുടെ ശ്രദ്ധേയമായ മൊഴി 1889-ൽ തിരുവിതാംകൂർ റോയൽ കോടതിവിധിയി ലവസാനിച്ച സെമിനാരി കേസിലായിരുന്നു. നവീകരണകക്ഷിക്കാരിൽ നിന്നും കോട്ടയം സെമിനാരിയും സ്വത്തുക്കളും ഒഴിഞ്ഞു കിട്ടുന്നതിനായി മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ആലപ്പുഴ ജില്ലാക്കോടതിയിൽ കൊല്ലവർഷം 1054 കുംഭമാസത്തിൽ സിവിൽ 439-ാം നമ്പരായി തോമസ് അത്താനാസ്യോസ് മുതൽപേരെ പ്രതികളാക്കി വ്യവഹാരം ഫയൽ ചെയ്തു. ഈ കേസിൽ പരുമലത്തിരുമേനിയടക്കം ആറു നവ മെത്രാന്മാരെയും പ്രതിഭാഗം സാക്ഷികളാക്കിയിരുന്നു. കോടതി ഈ സാക്ഷികൾക്ക് സമൻസ് അയച്ചു. തുടർന്നു നടന്ന സംഭവങ്ങളെപ്പറ്റി സാക്ഷികളാക്കപ്പെട്ടവരിൽ ഒരാളായ കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ വിവരണം ഇപ്രകാരമാണ്:

*...... 36-ാമതു ലക്കത്തിൽ പറഞ്ഞിരിക്കുന്ന അന്യായത്തിനു പ്രതിഭാഗം ഉത്തരമെഴുതി വച്ചിരിക്കുന്നതിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് യാതൊരു അധികാരം ഇല്ലെന്നും മറ്റും എഴുതിയതു കൂടാതെ ശെഷം മെത്രാമ്മാര എല്ലാവരെയും സാക്ഷിയാക്കിയാറെ നിരണം ഇടവകെയുടെ മാർ ഗ്രീഗോറിയോസ ഒഴികെ ആരും സമനിൽ ഒപ്പിടാതെ മടക്കി. അദ്ദേഹം ആലപ്പുഴ ചെന്നിരുന്ന് കമ്മീഷന്റെ മുറപ്രകാരം വിസ്താരം നടത്തിയതിൽ പുലിക്കോട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പൗലീത്തായെ സുറിയാനിക്കാരുടെ അസോസേഷ്യൻ കമ്മട്ടിയിൽ പ്രസിടെണ്ടറായി വിശുദ്ധ പിതാവാകുന്ന മാറാൻ പാത്രിയർക്കീസ് ബാവായും കമ്മട്ടിക്കാറരും ശെഷം പള്ളിക്കാറരും കൂടി നിശ്ചയിച്ചിരിക്കുന്നു എന്നും ആത്മീക കാര്യത്തിൽ ഞങ്ങൾ മെത്രാന്മാരെ എല്ലാവരും ഒരു പോലെ അധികാരപ്പെട്ടിരിക്കുന്നു എന്നും ലൗകിക കാര്യങ്ങളിൽ അദ്ദേഹം ഞങ്ങളിൽ മീതെ എന്നും മറ്റും എഴുതി വച്ചു വിസ്താരം നടന്നു വരുന്നു.*[2]

ഈ വസ്തുത പ. പരുമല തിരുമേനി 1879 ചിങ്ങം 28-നു പരുമല സെമിനാരിയിൽ നിന്നും ചാത്തുരുത്തിൽ വീട്ടിലേയ്ക്കയച്ച കല്പനയിൽ സ്ഥിരീകരിക്കുന്നുണ്ട്.

*... നമ്മുടെ ആലപ്പുഴയുള്ള വ്യവഹാരത്തിൽ ഈ കഴിഞ്ഞതിന്റെ മുമ്പിലത്തെ അവധിക്കു മെത്രാന്മാർ എല്ലാവരേയും പ്രതിഭാഗികൾ സാക്ഷി ബാധിപ്പിച്ചുണ്ടായിരുന്നു. അതുപ്രകാരം ഇവിടെ സമൻ വന്നപ്പോൾ ആയതു കൈപ്പറ്റാതെ തിരികെ അയയ്ക്കുന്നതു നീതിക്കുപോരായല്ലോ എന്നുവച്ചു ഒപ്പിട്ടു അയയ്ക്കുകയും പിന്നത്തേതിൽ നമ്മുടെ സ്ഥാനാവകാശത്താൽ കോടതിയിൽ വന്നു മൊഴി എഴുതുന്നതിനു പാടുള്ളതല്ലാത്തതുകൊണ്ടു ആവശ്യപ്പെട്ട കക്ഷികൾ കമ്മീഷൻ മുഖാന്തിരം ഇവിടെ*

*വന്നു മൊഴി വാങ്ങിക്കൊള്ളേണ്ടതാകുന്നുയെന്നും സമനിൽ പറയുന്ന സ്താത്തിക്കൊൻ മുതലായ ആധാരങ്ങൾ അപ്പോൾ ഹാജരാക്കിക്കൊള്ളാമെന്നും നാം ഹർജി ബോധിപ്പിച്ചതു കൂടാതെ അതിലേക്കു ഒരു വക്കീലിനെ നിയമിക്കുകയും ചെയ്തു. ശേഷം സഹോദരന്മാർ സമൻ മടക്കി അയച്ചുയെന്നാണ് കേട്ടത്. പിന്നത്തേതിൽ ഇപ്പോഴത്തെ അവധി കഴിഞ്ഞതിന്റെ ശേഷം നമുക്ക് കമ്മീഷനെ അയയ്ക്കുന്നതിനുള്ള പടി കെട്ടീട്ടുണ്ടെന്നും അതിനാൽ ഉടനെ വരുമെന്നും കേട്ടിരിക്കുന്നു. എന്നാൽ മറ്റുള്ളവർക്കും പ്രത്യേകമായി പടി കെട്ടാതെ നമുക്കുതന്നെ കെട്ടിയതിന്റെ കാരണം ഈ സ്ഥലം വാദിക്കു അവകാശമുള്ളതല്ലെന്നും മറ്റും അവർ വാദിച്ചിരിക്കുന്നതിനെപ്പറ്റിയും ആകുന്നു...*[3]

1879 കന്നി 22-ന് ചൊവ്വാഴ്ച ആലപ്പുഴ വച്ച് പ. പരുമല തിരുമേനിയുടെ മൊഴിയെടുത്തു. ആ മൊഴിയുടെ പൂർണരൂപം:

*1055-ാമാണ്ട് കന്നി മാസം 21-ാം തീയതി പരുമല സിമ്മനാരിയിൽ പാർക്കും മാർ ഗ്രീഗോറിയോസ് മെത്രാപ്പൗലീത്തായൊടു കമീഷ്യൻ സ്ഥലത്തു വച്ച് സത്യത്തുമ്മേൽ വാങ്ങിച്ച മൊഴി.*

*വയസ് 32. വാദി വക്കീൽ ചോദ്യത്തിന്നു ഉത്തരം.*

*നമ്മുടെ സ്ഥാനം മെത്രാനാണ. സമനിൽ പറയുന്ന പ്രമാണം നമ്മുടെ സുസ്ഥാത്തിക്കൊൻ ആണ്. ഈ സ്ഥാത്തിക്കോനിൽ പറയുന്നതു നമ്മെ നിരണം മുതലായ പള്ളികൾക്കു മെത്രാനായിട്ടാണു. വാദിയെ ഇതിനു മുമ്പ് ഇരുന്ന പാത്രിയർക്കീസു ബാവാ മലയാളം അടച്ചു മെത്രാനായിട്ടാണു വാഴിച്ചിരുന്നത. ഈ വാദിക്കു വെറെയും സ്ഥാനം ഉണ്ടു. ആയ്തു മലയാളത്തിലുള്ള സുറിയാനിക്കാരുടെ പൊതുവിന്നടുത്ത കമ്മട്ടിയിലെ പ്രസിഡെണ്ടാണു. ആ പ്രസിഡെണ്ടെന്നുള്ള അധികാരം മലയാളത്തിലുള്ള സുറിയാനിപ്പള്ളികൾ ഏഴ ഇടവകയായി ഭാഗിച്ചിട്ടുണ്ടു, അതുകളിമ്മെൽ ഒക്കെയും വസ്തുക്കൾമെൽഒക്കെയും പൊതു അടുത്ത അധികാരവും വാദിക്കുണ്ടു. പരുമല സെമിനാരി പണിയിച്ചിട്ടുള്ളതും വാദി ആകുന്നു. അതിന്മെലുള്ള മുതൽ ശെഖരപ്പെടുത്തിയതും ചെലവു ചെയ്തിച്ചതും വാദി ആകുന്നു. നമ്മെയും നമ്മെപ്പോലെ വേറെ മെത്രാന്മാരെയും വാഴിച്ചിട്ടുള്ളതുകൊണ്ടു വാദിക്കു ഈ വ്യവഹാരം കൊണ്ടു വരുന്നതിനു യാതൊരു ദൊഷവും ഇല്ല. വാദിക്കു സർക്കെട്ടു ചെയ്യേണ്ടതായ സമയം നീക്കി ഉള്ള താമസമൊക്കെയും പരിമല സിമ്മനാരിയിൽ ആണു. ആയതു സിമ്മനാരി പണിയിച്ചതു മുതൽ മെൽപറഞ്ഞ സിമ്മനാരിയിലാണു താമസിക്കുന്നതു. പണിയിച്ച തു 47-ലൊ 48-ലോ ആകുന്നു. പള്ളിയുടെ വക ആയി കട്ടിൽ കിടക്ക മെശ കസേരകൾ കല്ലച്ചുക്കൂടം പെട്ടി ബോട്ടു മുതലായി അനേക സാമാനങ്ങൾ അവിടെ ഉണ്ട്. ഇതു*

*കൾക്ക് ഏകദേശം 1000 രൂപയോളം വിലപിടിക്കും. നാം നിരണത്തും പരിമലയും പതിവായി പാർക്കയാണ്. 1053-ാമാണ്ട് കുംഭം മുതൽ ആണു നാം അവിടെ താമസിക്കുന്നതു. പഠിപ്പിക്കുന്ന വകയ്ക്കാണു പരിമല സിമ്മനാരിയിൽ താമസിക്കുന്നതു. ഇപ്പോഴാ സാമാനങ്ങൾ ഒക്കെയും വാദിയുടെ അനുവാദപ്രകാരം നാം സൂക്ഷിച്ചുവരുന്നു. 1053 കുംഭത്തിൽ പ്രസിഡെണ്ടായ വാദിയും കമ്മട്ടിക്കാററും പള്ളിക്കാരും കൂടി സുന്നഹദൊസു കൂടി നിശ്ചയിച്ചു. ആ നിശ്ചയപ്രകാരമാണു നാം പരിമലെ പടിപ്പിക്കുന്നതിനായി താമസിക്കുന്നതു. വാദിക്കു പ്രസിഡെണ്ടിന്റെ സ്ഥാനം ലെഭിച്ചതു പാത്രിയർക്കീസു ബാവായാലും സഭയാലും ആകുന്നു.*

*പ്രതിവക്കീലിന്റെ ക്രസു ചോദ്യം.*

*മുമ്പിൽ വാദിക്കുന്ന മലയാളം അസി. മെത്രാനായി അധികാരം കൊടുക്കുകയും അതിൽ പിന്നെ ആറു പെരെക്കൂടെ ഇപ്പോൾ വാഴിക്കുകയും ചെയ്തുകൊണ്ട വാദിക്കുള്ള മെത്രാന്റെ അധികാരത്തിനു വല്ല കുറവും ഉണ്ടൊ?*

*ഉത്തരം - ഈ വാദിക്കു മലയാളം അടച്ച എല്ലാ ഇടവകയിമ്മേലും പൊതുവിന്നടുത്ത അധികാരം ഉണ്ട. അത മലയാളത്തിന്റെ കമ്മട്ടിയുടെ പ്രസിഡണ്ടായ്കകൊണ്ടാകുന്നു.*

*ചോദ്യം - പൊതുവിന്നടുത്ത അധികാരം എന്താകുന്നു?*

*ഉത്തരം - പൊതുവിന്നടുത്തതു ഏഴ എടവകയ്ക്കും കൂടെ സംബന്തമുള്ള വസ്തുക്കൾമെലും കമ്മട്ടി കൂടുമ്പോൾ നിശ്ചയിക്കപ്പെടുന്നതായ പൊതുവിന്നടുത്ത വല്ല മുതൽകാര്യങ്ങൾ മെലും പള്ളികൾമെലും സർക്കാരു സംബന്തമായ വിവഹാരങ്ങൾ മെലും വിശെഷമായി ചെയ്യപ്പെടുന്ന വല്ല ആശുപത്രി മെലും പൊതുവിൽ പട്ടത്വത്തിനായിട്ടു നിയമിപ്പാനുള്ള സിമ്മനാരിമെലും സ്ക്കൂളിന്മേലും മറ്റും ആകുന്നു. നമ്മുടെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികൾ മെലും മേൽപ്പറഞ്ഞ പ്രകാരമുള്ള പൊതുവിന്നടുത്ത മെലധികാരം വാദിക്കുള്ളതാകുന്നു. പൊതുവിന്നടുത്തതു എന്നു നാം പറഞ്ഞതു ആത്മിക സംബന്തമായും വസ്തു സംബന്തമായും ഉള്ള അധികാരങ്ങൾ ആകുന്നു. മുമ്പെ നാം ആശുപത്രി എന്നു പറഞ്ഞതും ആത്മ സംബന്തമായുള്ളതാകുന്നു.*

*ചൊദ്യം - വാദിക്കു ആത്മസംബന്ധമായും ലൊക സംബന്തമായും ഉള്ള മേലധികാരത്തെ അവിടുത്തേയ്ക്കു കിട്ടീട്ടുള്ള സ്ഥാനപത്രത്തിൽ വിവരിച്ചിട്ടുണ്ടൊ?*

*അതു പ്രമാണം ഹാജരാകുന്നതുകൊണ്ടു അതു നൊക്കി തീർച്ചപ്പെടുത്താകുന്നതാകയാൽ ആ ചൊദ്യം ആവശ്യമില്ലാ എന്ന വാദി വക്കീൽ തടുത്തതിനാൽ ആ ചോദ്യം ചൊദിപ്പാൻ അനുവദിച്ചിട്ടില്ല.*

*ഉത്തരം – നമുക്കു മെത്രാൻ സ്ഥാനം കിട്ടിയതിൽ പിന്നെ മെൽപറഞ്ഞതുപോലെ വാദിക്കുള്ള മെലധികാരത്തെപ്പറ്റി പാത്രിയർക്കീസു ബാവായിൽ നിന്നു ഏതെങ്കിലും പ്രമാണം ഉണ്ടായതായി നമുക്കു അറിവില്ല.*

*ചൊദ്യം – വാദിക്കു മുമ്പുണ്ടായിരുന്ന അധികാരപത്രങ്ങളുടെ പിൻതീയതിക്കു വാദിക്കു മുമ്പുണ്ടായിരുന്ന അധികാരം വിഭാഗിച്ചതായി പ്രമാണം ഉണ്ടായിരിയ്ക്കുമ്പോ മേലധികാരം ഇപ്പോഴും ഉണ്ടെന്നു പറയുന്നതെങ്ങനെ?*

*ഉത്തരം – നമുക്കും നമ്മെപ്പോലെ വെറെ മെത്രാന്മാർക്കും ഉണ്ടായിരിക്കുന്ന സ്ഥാനപത്രം കൊണ്ടു വാദിക്കു മുമ്പുണ്ടായിരുന്ന സ്ഥാനപത്രത്തെ അസ്ഥിരപ്പെടുത്തിയതായി ഒന്നും പറഞ്ഞിട്ടില്ല.*

*വാദി വക്കീലിന്റെ ചോദ്യം – അന്യായപ്പെട്ടിട്ടുള്ള കൊട്ടയത്തു സിമ്മനാരിമെലും അതുകൾക്കു വ്യവഹാരപ്പെടുവാനും ഉള്ള അധികാരം ആർക്കാകുന്നു?*

*ഈ ചോദ്യം നൂതന ചോദ്യമാകുന്നു എന്നു 1–ാം പ്രതി വക്കീൽ തടുത്തു. കൊർട്ടു അനുവദിക്കായ്കയാൽ*

*ഉത്തരം – അതുകളുടെ അധികാരം വാദിക്കാകുന്നു.*

*കോർട്ടുചോദ്യം – മേൽപ്പറഞ്ഞ വസ്തുക്കളിന്മേൽ വേറെ ആൾകൾക്ക് അധികാരമുണ്ടോ?*

*ഉത്തരം – കോട്ടയത്തു സെമിനാരി മുതലായ വസ്തുക്കൾക്ക് വേറെ മെത്രാന്മാർക്ക് അധികാരം കൊടുത്തിട്ടില്ല.*

*(ഒപ്പ്)*[4]

ഈ മൊഴിയുടെ സാരാംശവും മൊഴി നൽകിയ വിവരവും തിരുമേനി 1879 തുലാം 11–ന് പരുമല സെമിനാരിയിൽ നിന്നും ചാത്തുരുത്തി തറവാട്ടിലേക്കയച്ച കല്പനയിൽ വിവരിക്കുന്നുണ്ട്:

*... ഞങ്ങൾ ആലപ്പുഴെക്കു പോയ വിവരം മുമ്പിലത്തെ എഴുത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ വാദി ആകുന്ന അദ്ദേഹത്തിന്റെ മൊഴി കന്നി 19–നു തന്നെ കമ്മീഷൻ മുഖാന്തിരം കൊടുത്തു. അതിന്റെ ശേഷം 22–ന് ചൊവ്വാഴ്ച നമ്മുടെ മൊഴിയും കൊടുത്തു. വിസ്താരത്തിൽ ക്രാസിനാലും മറ്റും കഠിന ചോദ്യങ്ങൾ ഉണ്ടായിരുന്നു. ദൈവകൃപയാൽ ആയതിനു ഒക്കയ്ക്കും ന്യായമായും സത്യഭംഗം കൂടാതെയും ഞങ്ങൾ രണ്ടാളുകളുടെയും വിസ്താരത്തിൽ അന്നൊള്ള വിരോധം കൂടാതെയും നമ്മുടെ അന്യായത്തിനു വിരോധമായി ഒരു അക്ഷരവും വന്നിട്ടില്ലെന്നു*

*മാത്രമല്ല, ആയതിനെ വളരെ ബലപ്പെടുത്തിയും വിസ്തരിപ്പാൻ സംഗതി വന്നതിൽ ദൈവത്തിനു സ്തുതി കൊടുക്കുന്നു. എന്നാൽ മൊഴികളുടെ സാരഭാഗം: ഈ പരുമല സിമ്മനാരി ആരാൽ ഉണ്ടാക്കപ്പെട്ടു എന്നു ഈ സിമ്മനാരിയെക്കുറിച്ചും ഈ വാദിക്കു പ്രസിഡണ്ടെന്നുള്ള സ്ഥാനം ആരാൽ സിദ്ധിച്ചുയെന്നും എങ്ങനെയെന്നും ഈ വാദിക്കും അന്യായം കൊണ്ടുവരുവാനുള്ള അവകാശം സിദ്ധിച്ചതു ഏതുപ്രകാരമെന്നും മറ്റും അനേക ചോദ്യങ്ങൾ ഉണ്ടായിരുന്നു. എന്നാൽ അവയുടെ ഒരു പകർപ്പും ഇതു സഹിതം അയയ്ക്കുന്നതാകയാൽ ഞാൻ അധികമൊന്നും വിസ്തരിക്കുന്നില്ല, ആയതു സുഖാര്യമായി (സ്വകാര്യം?) തന്നെ വച്ചുകൊള്ളണം. അങ്ങോട്ടല്ലാതെ മറ്റാർക്കുംതന്നെ അയച്ചിട്ടുമില്ല. ഈ മൊഴികളുടെ ശേഷം സത്യപതിയായ ജഡ്ജി അവർകൾ വിപരീതികൾ കൊണ്ടുവന്ന ആ വല്യ വഞ്ചനയെ അശേഷം അസ്ഥിരപ്പെടുത്തി വാദിയോടു ജാമ്യം വാങ്ങുന്നതിനു ഒരിക്കലും ന്യായമില്ലെന്നു തീർച്ച കല്പിക്കുകയും ചെയ്തു. ഇതിനാൽ ഉണ്ടായ സന്തോഷം അല്പമല്ലാത്തതാകുന്നു. ഇനിയുള്ള വിസ്താരത്തിന്റെ അവധി ഈ മാസം 23-ന് എന്നാകുന്നു നിശ്ചയിച്ചതും. അതിനിടയിൽ സിമ്മനാരി മുതലായ സ്ഥലങ്ങൾ നോക്കിക്കണ്ടു വില നിശ്ചയിക്കുന്നതിനു കമ്മീഷന്മാരെ അയച്ചിട്ടുണ്ട്. ഒരു സമയം നാം ഒടുക്കിയിരിക്കുന്നതിൽ അധികമായി നിശ്ചയിക്കുന്നപക്ഷം കൂടുതൽ ഫീസ് ഒടുക്കേണ്ടി വരികയും ചെയ്യും. ആലപ്പുഴെ നിന്നും 23-ന് ബുധനാഴ്ച ഞാൻ ഇങ്ങോട്ടു പോരുകയും മറ്റെ അദ്ദേഹം അവിടെത്തന്നെ താമസിക്കുകയും ചെയ്തു. ഇതു കൂടാതെ ഒരു മദ്രാസ് ബാറിഷ്ടരെ കൂടെ നിശ്ചയിക്കുന്നതിനു പറഞ്ഞു ഉറപ്പിച്ചിട്ടുണ്ട്. ...*[5]

പ. പരുമല തിരുമേനിയുടെ മൊഴി തങ്ങൾക്കു പ്രയോജനം ചെയ്യില്ലെന്നറിഞ്ഞതിനാലാകാം പ്രതിഭാഗം സമൻസ് മടക്കിയ മെത്രാപ്പോലീത്താമാരുടെ പേരിൽ മേൽനടപടികൾ ആരംഭിച്ചു. ഈ വിവരവും പ. പരുമല തിരുമേനി 1882 മകരം 21-ന് ആലപ്പുഴ നിന്നും ചാത്തുരുത്തിൽ തറവാട്ടിലേക്കയച്ച ഒരു കല്പനയിൽ നിന്നും വ്യക്തമാണ്:

*... മെത്രാച്ചനും ബാവായും ഇവിടെയുണ്ടു. പ്രതിസാക്ഷി തീർന്നുയെങ്കിലും മെത്രാച്ചന്മാരെ ഒക്കെയും സാക്ഷി എഴുതുന്നതിനുണ്ടു. സമൻ അയച്ചതൊക്കെ മടങ്ങി വന്നുയെങ്കിലും പുറകെ ബാർണ്ടു (വാറണ്ട്) അയയ്ക്കയോ വിറ്റെടുപ്പിക്കയോ (കണ്ടുകെട്ട്) ഒക്കയും വരുത്തി കൂട്ടിയേ കഴിയുയെന്നാണ് അവർ നിർബന്ധം തുടങ്ങിയിരിക്കുന്നത്. കടവിലെ മെത്രാച്ചൻ വരുന്നതിനു എഴുതി അയച്ചിട്ടുണ്ട്. അദ്ദേഹത്തിന്മേൽ ആകുന്നു അവർ അധികം താല്പര്യപ്പെടുന്നത്.' ...*[6]

പ. പരുമല തിരുമേനിയെ വീണ്ടും വാദിഭാഗം 63-ാം സാക്ഷിയായി

കൊല്ലവർഷം 1059 കന്നി 28 മുതൽ തുലാം 12 വരെ 13 ദിവസം വിസ്തരിച്ചു. ഈ വിസ്താരത്തിനു ഇടയായ കാരണങ്ങളെക്കുറിച്ചു അതിനിടയിലുണ്ടായ ഒരു അത്ഭുത സംഭവത്തെക്കുറിച്ചും വ്യവഹാരകാര്യസ്ഥനായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് വർണിച്ചിട്ടുണ്ട്:

*... പരേതനായ പത്രോസു പാത്രിയർക്കീസുബാവാ ഇവിടെ എഴുന്നള്ളിയിരുന്നപ്പോൾ മലങ്കര ഇടവകയെ ഏഴു ഇടവകകളായി തിരിച്ചു മെത്രാന്മാരെ വാഴിച്ചു സ്ഥാത്തിക്കോൻ കൊടുത്തപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെയും ഇടവക മെത്രാന്മാരുടെയും അധികാരഭേദത്തെ വ്യക്തപ്പെടുത്തുന്ന ഒരു രേഖയും ഉണ്ടാക്കിയില്ല. ഇടവക മെത്രാന്മാരുടെ സ്ഥാത്തിക്കോൻ വായിച്ചാൽ അവർ അവരവരുടെ ഇടവകയിൽ സ്വതന്ത്രരായിരുന്നു എന്നല്ലാതെ മറ്റുവിധത്തിൽ അനുമാനിക്കാൻ പ്രയാസമായിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തി മെത്രാന്മാരിലും ധാരാളം സൗന്ദര്യത്തിരക്കുണ്ടായിരുന്നു. ആ തർക്കം കേസിൽ ആദായപ്പെടുത്തിക്കൊള്ളാമെന്നു എതിർകക്ഷി കരുതിക്കൊണ്ടു വലിയ തിരുമേനിയുടെ മലങ്കര സ്ഥാത്തിക്കോൻ കൊച്ചുതിരുമേനികളുടെ ഇടവകസ്ഥാത്തിക്കോൻകൊണ്ടു റദ്ദായിപ്പോയെന്നൊരു വാദം പുറപ്പെടുവിച്ചിരുന്നു. ഈ വാദം മെത്രാന്മാരുടെ മൊഴികൊണ്ട് സ്ഥാപിച്ചുകൊള്ളാമെന്നു അവർക്കു വിശ്വാസവും ഉണ്ടായിരുന്നു. അവരിൽ ആദ്യമായി മൊഴി കൊടുത്തതു പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായായിരുന്നു. അദ്ദേഹത്തെ 13 ദിവസം കൊണ്ടാണു വിസ്തരിച്ചു തീർന്നത്. മലങ്കര മെത്രാപ്പോലീത്തായും ഇടവക മെത്രാപ്പോലീത്തായും തമ്മിലുള്ള ബന്ധങ്ങളും അധികാരഭേദങ്ങളും സംബന്ധിച്ചു എതിർകക്ഷി പലവിധത്തിൽ അദ്ദേഹത്തെ ക്രോസ്സു ചെയ്ത കൂട്ടത്തിൽ ഒരിക്കൽ വളച്ചുകെട്ടി കുഴച്ചുമറിച്ചു ഒരു ദീർഘചോദ്യം ചോദിച്ചു. ചോദ്യവാചകം എഴുതാൻ പത്തു വരിയിൽ കുറയാതെ വേണം. വാചകവും സംഗതിയും വലിയ വളച്ചുകെട്ടും കുഴപ്പവുമായിരുന്നു. ചോദ്യം മനസ്സിലാക്കാൻ പല ആവർത്തി വായിച്ചുകേൾപ്പിക്കേണ്ടി വന്നു. ഇത്ര ദീർഘചോദ്യത്തിനു സ്വതെയുള്ള ഉത്തരം 'എസ്' അല്ലെങ്കിൽ 'നൊ' എന്ന ഒറ്റവാക്കു മാത്രമേ വരേണ്ടതായിട്ടുള്ളു. ഏതു പറഞ്ഞാലും വാദിഭാഗത്തേക്കു ദോഷവുമായിരുന്നു. ഈ ചോദ്യം കേട്ടയുടൻ സാക്ഷിമൊഴികളുടെ നോട്ടു എഴുതിക്കൊണ്ടിരുന്ന ഞാനും മാലിത്തറ അച്ചനും തമ്മിൽ ഇപ്രകാരമൊരു രഹസ്യഭാഷണം നടന്നു.*

*ഞാൻ: ഈ ചോദ്യത്തിനു എന്തു ഉത്തരം പറഞ്ഞാലും ദോഷമാണല്ലോ, അച്ചാ.*

*അച്ചൻ: അതെ, എന്തു ചെയ്യാം.*

*ഞാൻ: (ചോദ്യം പോലെതന്നെ വളച്ചുകെട്ടിയ വാചകത്തിൽ എനിക്ക് തോന്നിയ ഒരു ഉത്തരം ഒരു തുണ്ടു കടലാസിൽ എഴുതി അച്ചനെ കാണി ച്ചേച്ചു) ഇതുപോലെ ഉത്തരം പറഞ്ഞാൽ തരക്കേടില്ല.*

*അച്ചൻ: മെത്രാച്ചന് തോന്നണമല്ലൊ.*

*ഞാൻ: നമ്മുടെ കേസിൽ ദൈവാനുകൂല്യമുണ്ടെങ്കിൽ റൂഹാദകുദിശാ അദ്ദേഹത്തെ തോന്നിക്കും.*

*ഇത്രയും ഞങ്ങൾ തമ്മിൽ സ്വകാര്യം പറഞ്ഞു കഴിഞ്ഞപ്പോൾ ആ മുറിയുടെ അകന്ന കോണിൽ ഇരുന്നിരുന്ന സാക്ഷിക്കാരൻ ഉത്തരം പറഞ്ഞു. അതു ഞാൻ എഴുതിവച്ചിരുന്ന തുണ്ടുകടലാസ് അദ്ദേഹ ത്തിന്റെ കൈയിൽ കൊടുത്തു അദ്ദേഹം നോക്കി വായിച്ചാൽ എങ്ങി നെയോ അപ്രകാരം പദംപ്രതിയായിരുന്നു. ഒരുവൻ പറയുന്ന കാര്യം മറ്റൊരുത്തൻ എടുത്തു പറഞ്ഞാൽ സംഗതി ശരിയായിരിക്കാമെങ്കിലും വാചകം പദംപ്രതി വരികയില്ല. കുഴഞ്ഞുമറിഞ്ഞ വാചകത്തിൽ ഞാൻ എഴുതിവച്ച ഉത്തരം അദ്ദേഹം അക്ഷരംപ്രതി പറഞ്ഞു കേട്ടപ്പോൾ അദ്ദേ ഹത്തേയും എന്നെയും ഒരു വാചകത്തിൽ തോന്നിച്ചതു പരിശുദ്ധാത്മാ വാണെന്നുള്ള ബോദ്ധ്യം മൂലം ആശ്ചര്യവും സന്തോഷവും കൊണ്ടു എഴുതാൻ പാടില്ലാത്തവണ്ണം എന്റെ കൈയും ദേഹമാസകലവും വിറ യ്ക്കാൻ തുടങ്ങി. ഞാൻ എഴുതിക്കൊണ്ടിരുന്ന നോട്ടു അച്ചന്റെ മുമ്പി ലേക്കു മാറ്റിവച്ചേച്ചു അകത്തെ മുറിയിൽ ഇരുന്നിരുന്ന വലിയ മെത്രാ ച്ചന്റെ മുമ്പിൽ ചെന്നു. എന്റെ ദേഹം ആസകലം വിറയ്ക്കുന്നതു കണ്ടു മെത്രാച്ചൻ ഭയന്നു. "നമ്മുടെ കേസു നടത്തുന്നതു പരിശുദ്ധാത്മാവാ ണെന്നും" മറ്റും പറഞ്ഞുകൊണ്ടു ഞാൻ ചാടുകയായിരുന്നു. എന്റെ ഇളക്കം നിന്നു വലിയ തിരുമേനിയെ കാര്യം മനസ്സിലാക്കാൻ കുറെ അധികം സമയം വേണ്ടിവന്നു. ദൈവനടത്തിപ്പിനു ഞാൻ കണ്ടിട്ടുള്ള അനേക ലക്ഷ്യങ്ങളിൽ ഇതു ഒന്നു മാത്രമാകുന്നു. ഇപ്രകാരമുള്ള മനോ ബോദ്ധ്യം കൊണ്ടു ഈ അവസാന തീരുമാനം വാദിയായ വലിയ മെത്രാ പ്പോലീത്തായുടെയോ കാര്യസ്ഥന്മാരായ ഞങ്ങളുടെയോ സാമർത്ഥ്യമോ ആലോചനാശക്തിയോ കൊണ്ടുണ്ടായതല്ലാ, ദൈവത്തിൽ നിന്നുണ്ടാ യതാണെന്നു ഞാൻ ഉറപ്പായി വിശ്വസിക്കുന്നു.*

ഇ. എം. ഫിലിപ്പിന്റെ ഗ്രന്ഥത്തിൽ പറയുന്നതുപോലെ മെത്രാന്മാർ തമ്മിലുള്ള സൗന്ദര്യപിണക്കത്തെപ്പറ്റി മറ്റു ചരിത്രകാരന്മാരും വിവരിച്ചി ട്ടുണ്ട്. ഈ ആറു നവ മെത്രാന്മാരിൽ കടവിൽ അത്താനാസ്യോസ് ആയി രുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമനോട് ഏറ്റവും ഇടഞ്ഞുനിന്നത്.[8] ഏറ്റവും വിധേയത്വം പ. പരുമല തിരുമേനിക്കും. അതിനാലാവണം പ. പരുമല തിരുമേനിയുടെ മേൽകാണിച്ച കല്പനയിൽ പറയുംപ്രകാരം

കടവിൽ മാർ അത്താനാസ്യോസിനെ വിസ്തരിക്കാൻ നവീകരണ വിഭാഗം കൂടുതൽ താല്പര്യം കാണിച്ചത്. ഈ മൊഴിയിലെ പ്രസക്ത ഭാഗങ്ങൾ[9] കൊല്ലവർഷം 1059 തുലാം നാലിനാണ് നല്കിയിരിക്കുന്നത്.

*... 1053-ന് മുമ്പാണ് എന്നെ മെത്രാനായി വാഴിക്കുന്നത്. എന്നെ വാഴിക്കുന്നതിനു മുമ്പ് നിരണം ഇടവകയ്ക്കു മാത്രമായി ഒരു മെത്രാനുണ്ടായിരുന്നതായി അറിവില്ല. മലങ്കരയ്ക്കു മുഴുവനായി മെത്രാനുണ്ടായിരുന്നു. എന്റെ സ്ഥാനം മലങ്കര മെത്രാനിൽനിന്നും സ്വതന്ത്രമായ ഒരധികാരം എനിക്കു നല്കുന്നില്ല. മലങ്കര മെത്രാന് വിധേയമായിട്ടാണ് എന്റെ സ്ഥാനം എനിക്കു നല്കപ്പെട്ടിരിക്കുന്നത്. നിരണംപോലെ ഏഴ് ഇടവകകളായി മലങ്കരയെ വിഭജിച്ചു. ഈ ഏഴ് ഇടവകകളും മുമ്പും, ഇപ്പോഴും മലങ്കര മെത്രാന്റെ കീഴിലാണ്. കൊല്ലം ഇടവകയ്ക്ക് മെത്രാനെ നിയമിച്ചില്ല. പറ്റിയ ഒരാളെ കണ്ടെത്താൻ കഴിയാതിരുന്നതുകൊണ്ടും പാത്രിക്കീസിനു പോകാൻ തിടുക്കമുണ്ടായിരുന്നതുകൊണ്ടും ആരെയും നിയമിച്ചില്ല. ഞാനൊരു മെത്രാപ്പോലീത്തായാണ്, എപ്പിസ്കോപ്പായല്ല. ഞാൻ പറഞ്ഞതുപോലെ മലങ്കര മേൽ മുഴുവൻ അധികാരമുള്ളത് ഈ കേസിലെ വാദി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കാണ്. ഞങ്ങളെ വാഴിച്ചശേഷം ഞങ്ങളുടെമേൽ അധികാരം ഉള്ളതായി വാദിക്ക് സ്ഥാത്തിക്കോൻ നല്കിയിട്ടില്ല. അദ്ദേഹത്തിന്റെ കൈവശമുള്ള സ്ഥാത്തിക്കോൻ അതിനു മുമ്പ് നല്കിയതാണ്. ഞാൻ വാദിയുടെ കീഴിലാണെന്നു പറഞ്ഞത് അദ്ദേഹത്തിനു മുമ്പു പറഞ്ഞ സ്ഥാത്തിക്കോൻ ഉള്ളതുകൊണ്ടും വാദിയെ അസോസിയേഷൻ കമ്മറ്റിയുടെ പ്രസിഡണ്ടായി കമ്മറ്റി മെമ്പർമാരും പാത്രിക്കീസും നിയമിച്ചിട്ടുള്ളതുകൊണ്ടുമാകുന്നു. ആത്മിക സ്ഥാനത്തിൽ ഞാനും വാദിയും തുല്യരാണ്. നിരണം ഇടവകയിൽ 22 പള്ളികളുള്ളതായി എനിക്കു തോന്നുന്നു. ഈ പള്ളികളിലെല്ലാം ഒരു മെത്രാൻ എന്ന നിലയിൽ ഞാനാണ് അധികാരം നടത്തുന്നത്.*

*ചോ. അങ്ങു പറഞ്ഞതുപോലെ, അങ്ങും മറ്റു മെത്രാന്മാരും നടത്തുന്നതുപോലെ, വാദി മെത്രാനെന്ന നിലയിൽ ഏതെങ്കിലും ഇടവകയിൽ അധികാരം നടത്തുന്നുണ്ടോ, അതോ കീഴ്സ്ഥാനികൾ എന്ന നിലയിൽ നിങ്ങൾക്ക് ഉത്തരവ് നല്കി കാര്യം നടത്തുകയാണോ?*

*ഉ. വാദി മേലാവ് എന്ന നിലയിൽ ലഭിച്ചിട്ടുള്ള അധികാരത്താൽ എല്ലാ ഇടവകകളുടെയും എല്ലാ പൊതു കാര്യങ്ങളും ഭരിക്കുന്നു. മെത്രാനെന്ന നിലയിൽ എനിക്കു പ്രവർത്തിക്കാനാവാത്ത എന്തെങ്കിലും അധികാരമുള്ളതായി അറിവില്ല. മെത്രാനെന്ന നിലയിൽ എനിക്കു പ്രവർത്തിക്കാവുന്ന എല്ലാ അധികാരവും ഓർമ്മയില്ല. എനിക്കു മെത്രാനെന്ന നിലയിൽ പ്രവർത്തിക്കാവുന്ന കാര്യങ്ങൾ എന്റെ സ്ഥാത്തിക്കോനിൽ പറയു*

*ന്നുണ്ട്. എന്റെ സ്ഥാത്തിക്കോനിൽ പറയുന്ന ഏതെങ്കിലും അധികാരം വാദി, എന്റെ സ്ഥാത്തിക്കോനിൽ പറയുന്ന പള്ളികളിൽ പ്രയോഗിച്ചിട്ടു ണ്ടോയെന്ന് എന്റെ സ്ഥാത്തിക്കോൻ കാണാതെ പറയാൻ പറ്റില്ല. ഈ സ്ഥാത്തിക്കോൻപ്രകാരം എനിക്കു സിദ്ധിച്ചിട്ടുള്ള അധികാരങ്ങളിൽ ഏതെങ്കിലും വാദി നിരോധിക്കുന്നപക്ഷം, ഞാൻ അദ്ദേഹത്തെ അനുസ രിക്കാൻ ബാദ്ധ്യസ്ഥനാണ്. എന്റെ അപേക്ഷപ്രകാരമല്ല എന്നെ നിരണം ഇടവകയുടെ മെത്രാനാക്കിയത്. ഒരുപക്ഷേ, പാത്രിക്കീസിന്റെയും ജന ങ്ങളുടെയും താല്പര്യപ്രകാരമാവാം, ജനം എന്നു ഞാൻ ഉദ്ദേശിച്ചത് കമ്മറ്റി അംഗങ്ങളാണ്. കമ്മറ്റി എന്നു ഞാൻ ഉദ്ദേശിച്ചത് മലങ്കര അസോ സിയേഷൻ കമ്മറ്റിയാണ്...*[9]

ഈ മൊഴിയിലും കേസിന്റെ മൊത്തം പുരോഗതിയിലും ഇ. എം. ഫിലിപ്പ് ദൈവനടത്തിപ്പ് ദർശിക്കുന്നു. അങ്ങനെയെങ്കിൽ ഈ മൊഴിയുടെ കൂടെ അടിസ്ഥാനത്തിൽ പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധി കാരം ഇല്ലെന്നും, മലങ്കരമെത്രാപ്പോലീത്താ സ്വദേശിയായിരിക്കണ മെന്നും, അദ്ദേഹത്തിനു ജനങ്ങളുടെ സ്വീകാര്യത ഉണ്ടായിരിക്കണമെന്നും വിധിച്ച 1889-ലെ റോയൽ കോടതി വിധിയിലും[10] ദൈവനടത്തിപ്പുണ്ട്. അതിന് നിർണായകമായ സ്വാധീനം ചെലുത്തിയ ഘടകങ്ങളിൽ ഒന്ന് പ. പരുമല തിരുമേനിയുടെ ഈ കോടതിമൊഴിയും. അന്ത്യോഖ്യരുടെ അധികാരസ്ഥാപനസമ്മർദ്ദത്തിനും മലങ്കരയുടെ സ്വാതന്ത്ര്യ സംരക്ഷ ണത്തിനും ഇടയിലൂടെ നൂൽപ്പാലത്തിൽ നടന്ന പുലിക്കോട്ടിൽ മാർ ദീവ ന്നാസ്യോസ് അഞ്ചാമന് പ. പരുമല തിരുമേനിയുടെ ഈ മൊഴിയും ഈ മൊഴിക്കു പിന്നിലെ പ. തിരുമേനിയുടെ ആത്മാർത്ഥതയും ഒട്ടൊ ന്നുമല്ല ആശ്വാസം പകർന്നത്.

**കുറിപ്പുകൾ**

1 Quoted in St. George Jacobite Syrian Church, Karingachira, Souvenier 1980, p. 84.

2. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കൈയെഴുത്ത്, p. 144.

3, ചന്ദനപ്പള്ളി, ഡോ. സാമുവേൽ, മലങ്കരസഭാ പിതാക്കന്മാർ, ചന്ദന പ്പള്ളി 1990, പുറം 82-83.

4. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കൈയെഴുത്ത്, പുറം 148, 790.

5. ചന്ദനപ്പള്ളി, ഡോ. സാമുവേൽ, Op. cit., pp. 83-146., Ibid, pp. 87.

7. ഫീലിപ്പോസ്, ഇ. എം., മലങ്കരസഭയുടെ രഹസ്യപേടകം (രണ്ടാം പതിപ്പ്), കോട്ടയം, 1993, പുറം 545.

8. പാറേട്ട്, ഇസ്സഡ്. എം., മലങ്കര നസ്രാണികൾ, Vol. III, കോട്ടയം, 1967, പുറം 311.

9. Seminary Case Book, Vol. I, p. 419-60.

10. Judgement of Royal Court of Final Appeal, 1889, Paras 213, 218, 225, 226, 347

*(പരുമല സ്മൃതി - സമാഹാരം - നവംബർ, 2002)*

# 3

# രണ്ട് അമൂല്യ സുറിയാനി രേഖകൾ

രണ്ടായിരാമാണ്ടിൽ മലയാളഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ 'നിരണം ഗ്രന്ഥവരി' എഡിറ്റു ചെയ്യുന്നതിനുള്ള അടിസ്ഥാനരേഖകൾക്കായി പാമ്പാക്കുടയിലെ കോനാട്ടു ലൈബ്രറി പരിശോധിക്കുമ്പോൾ പരിശുദ്ധ പരുമല തിരുമേനിയുമായി ബന്ധപ്പെട്ട രണ്ട് അപൂർവ രേഖകൾ ഈ ലേഖകന്റെ ശ്രദ്ധയിൽപെട്ടു. ഇതഃപര്യന്തം ഒരിടത്തും പ്രതിപാദിക്കപ്പെട്ടിട്ടില്ലാത്ത ഈ സുറിയാനി രേഖകളെ അവതരിപ്പിക്കുകയാണിവിടെ.

ഒന്നാമതായി, പരിശുദ്ധ പരുമല തിരുമേനി കാലംചെയ്തപ്പോൾ എഴുതപ്പെട്ട ഒരു വിലാപഗാനമാണ്. മിലിത്തീനുടെ മാർ ദീവന്നാസ്യോസ് അബ്ദേദു നുഹറോ മെത്രാപ്പോലീത്താ എഴുതി മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർക്ക് അയച്ചുകൊടുത്തതാണ് ഈ വിലാപഗാനം. മാർ യാക്കോബിന്റെ രീതിയിൽ 83 ഈരടികളായി രചിച്ചിരിക്കുന്ന ഈ വിലാപകാവ്യത്തിലെ ഓരോ ഈരടിക്കും വിശദമായ വ്യാഖ്യാനവും ഗ്രന്ഥകർത്താവു തന്നെ നല്കിയിട്ടുണ്ട്. ഈ കൃതി പണ്ഡിതോചിത സുറിയാനി ഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളതെന്ന് ഇത് പരിശോധിച്ച ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് അഭിപ്രായപ്പെടുന്നു.

പൗരസ്ത്യ സഭകളുടെ വിശ്വാസമനുസരിച്ച് പരിശുദ്ധന്മാർ സർവലോകത്തിന്റേയും പൊതുസ്വത്താണ്. എങ്കിലും പരിശുദ്ധ പരുമല തിരുമേനിയെ മലങ്കരയുടെ പരിശുദ്ധൻ എന്നാണ് പറയുന്നത്. മലങ്കരയിൽ ഇതിനു മുമ്പ് അറിവിൽപ്പെട്ട മറ്റൊരു നസ്രാണിയും പരിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടാത്തതിനാലാവാം ഈ പ്രയോഗം നിലവിൽ വന്നത്.

കറുത്തവരുടെ ഇടയിൽ പരിശുദ്ധരുണ്ടാവുകയില്ല എന്നൊരു മുൻവിധി മലങ്കരയിൽ വന്ന ചില അന്ത്യോഖ്യൻ മെത്രാന്മാർക്ക് ഉണ്ടായിരുന്നു. അതിനെ അവരുടെ കൊളോണിയൽ മനോഭാവമായോ വേദശാസ്ത്രത്തിലുള്ള അജ്ഞതയായോ തള്ളിക്കളയാം. എന്നാൽ ഈ അഹന്ത രൂക്ഷമായിരുന്ന ഒരു കാലഘട്ടത്തിൽ അന്ത്യോഖ്യൻ മെത്രാന്മാരുടെയിടയിലും തന്റെ ജീവിതകാലത്തുതന്നെ തന്റെ പരിശുദ്ധതയ്ക്ക് അംഗീകാരം നേടാൻ കഴിഞ്ഞ വ്യക്തിയായിരുന്നു പരിശുദ്ധ പരുമല തിരുമേനി.

1875–77 കാലഘട്ടത്തിൽ അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനകാലത്ത് അദ്ദേഹത്തിന്റെ സെക്ര

ട്ടറിയായും പിന്നീട് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനു വേണ്ടി കത്തിടപാടുകൾ നടത്തിയിരുന്ന വ്യക്തിയായും അന്ത്യോഖ്യൻ മെത്രാന്മാരിൽ പലരും പ. തിരുമേനിയുടെ പരിചയവലയത്തിൽ ഉൾപ്പെട്ടിരുന്നു. എങ്കിലും തിരുമേനിയുടെ വ്യക്തിത്വം അവർക്ക് യഥാർത്ഥത്തിൽ മനസ്സിലായത് 1895-ൽ അദ്ദേഹം നടത്തിയ യേറുശലേം യാത്രക്കാലത്താണ്.

യേരുശലേമിലെ അന്ത്യോഖ്യൻ മെത്രാപ്പോലീത്താ ആയിരുന്ന മാർ ഗീവർഗീസ് ഗ്രിഗോറിയോസിന്റെ അതിഥിയായി വിശുദ്ധനാടു സന്ദർശിക്കുകയും വിശുദ്ധവാര ശുശ്രൂഷകൾ നടത്തുകയും ചെയ്ത തിരുമേനി അവരുടെ ഇടയിൽ അസാമാന്യ മതിപ്പ് ഉളവാക്കി. തിരുമനസുകൊണ്ട് കാലം ചെയ്ത വിവരമറിഞ്ഞു 1903 മകരം 3-ന് അന്നത്തെ യേരുശലേം മെത്രാപ്പോലീത്താ മാർ ഈവാനിയോസ് ഏലിയാസ് അയച്ച കല്പനയിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്.

*.... കാലം ചെയ്ത നമ്മുടെ പിതാവ് നമ്മുടെ കർത്താവായ യേശു മശിഹായുടെ കബറിടത്തിങ്കൽ വന്ദിപ്പാനായിട്ടു വന്നിരുന്ന സമയം അദ്ദേഹത്തെ കണ്ടിട്ടുള്ള എല്ലാവർക്കും വളരെ ദുഃഖമുണ്ടാവുകയും അദ്ദേഹത്തെക്കുറിച്ചു കരഞ്ഞു വിലപിക്കുകയും ചെയ്തു....* എന്നാണ് അദ്ദേഹത്തിന്റെ കല്പനയിൽ കാണുന്നത്.

*.... സത്യമായിട്ട് നമ്മുടെ വിളക്ക് കെട്ടുപോയി, ഇന്ത്യയിലെ സഭയുടെ തൂണു തകർന്നുപോയി. നമ്മുടെ മക്കളുടെ മേൽ അന്ധകാരവും കൂരിരുളും പിടിപെട്ടിരിക്കുന്നു...* എന്നും ഈ കല്പനയിൽ പറയുന്നതിൽ നിന്നും ആ മഹത് വ്യക്തിത്വം അവരെ എത്ര ആഴത്തിൽ സ്വാധീനിച്ചിരിക്കുന്നു എന്ന് വ്യക്തമാണ്.

ഈ കല്പന 1938-ൽ ഫാ. ഇ. ജെ. ഏബ്രഹാം രചിച്ച *പരുമല കൊച്ചു തിരുമേനി* എന്ന കൃതിയിൽ ചേർത്തിട്ടുണ്ട്. എന്നാൽ അതിനേക്കാൾ പ്രാധാന്യമുള്ള ഇതേ വിഷയത്തെപ്പറ്റിയുള്ള ഒരു അപ്രകാശിത സുറിയാനി കവിതയാണ് ഈ വിലാപകാവ്യം. 1903-ൽ രചിച്ച ഈ കൃതി കോനാട്ടു ഗ്രന്ഥശേഖരത്തിലാണിന്നുള്ളത്.

മിലിത്തീനുടെ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോ മെത്രാപ്പോലീത്താ പ. പരുമലത്തിരുമേനിയുടെ ദേഹവിയോഗ വാർത്ത അറിഞ്ഞ് അതിനെപ്പറ്റി പാശ്ചാത്യ സുറിയാനി ഭാഷയിൽ രചിച്ച ഒരു വിലാപകാവ്യമാണ് ഈ കൃതി. 83 ഈരടികളുള്ള ഈ കവിത (വിലാപകാവ്യം) മാർ യാക്കോബിന്റെ മെമ്രാ രീതിയിലാണ് എഴുതിയിരിക്കുന്നത്.

യാക്കോബിന്റെ നിറത്തിലുള്ള മെമ്രാകൾ സാധാരണ എഴുതുന്ന രീതി

യിൽ ദൈവസ്തുതിയോടെയാണ് ഈ കവിതയും ആരംഭിക്കുന്നത്. *കര്ത്താവാണ് നല്ല ഇടയൻ, അവൻ ഇടയന്മാരുടെ ഇടയനാകുന്നു* എന്നാണ് ആദ്യപാദത്തിന്റെ അർത്ഥം. കവിത അവസാനിക്കുന്നത് ഗ്രന്ഥകാരനെപ്പറ്റിയുള്ള വിവരണത്തോടെയാണ്. *അരിഷ്ടരും താഴ്മയുള്ളവരും സുറിയാനിക്കാരുമായ ഞങ്ങൾ ഇത് എഴുതിയിരിക്കുന്നു. നിങ്ങളിൽ ഏറ്റവും ചെറിയവനാണ് ഈ ദീവന്നാസ്യോസ് അബ്ദുൽ നുഹറോ* എന്നാണ് കവിത അവസാനിക്കുന്നത്.

വൃത്തഭംഗിയും ഭാഷാശുദ്ധിയുമുള്ള ഈ കവിതയുടെ സുറിയാനിയിലുള്ള വ്യാഖ്യാനവും ഈ കൃതിയിൽ തന്നെ ചേർത്തിട്ടുണ്ട്. കവി തന്നെയാണ് ടിപ്പണിയും രചിച്ചിരിക്കുന്നത്. ഓരോരോ ഈരടികൾക്കും പ്രത്യേകം കുറിപ്പുകൾ നമ്പറിട്ട് നൽകിയിരിക്കുന്നു. ഓരോ ഈരടിയുടെയും വേദപുസ്തക സൂചനകളും ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

മനോഹരമായ സുറിയാനി ലിപികളിൽ എഴുതി പുസ്തകരൂപത്തിലാക്കി *മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർക്ക് അദ്ദേഹത്തിന്റെ സുറിയാനി പ്രസിൽ അച്ചടിച്ചു പ്രസിദ്ധീകരിക്കാൻ ഈ കവിത അയച്ചു കൊടുത്തു* എന്നും കൃതിയുടെ ആദ്യപേജിൽ സുറിയാനിയിൽ എഴുതിയിട്ടുണ്ട്. എന്നാൽ മാർ ദീവന്നാസ്യോസ് അബ്ദേദു നുഹറോയെപ്പറ്റി കൂടുതൽ വിവരങ്ങളറിയാനുള്ള ശ്രമം വിജയിച്ചിട്ടില്ല.

കോനാട്ടു ഗ്രന്ഥശേഖരത്തിൽ 269-ാം നമ്പറായി ചേർത്തിരിക്കുന്ന ഈ കൃതി ഇതുവരെ ആരുടെയും ശ്രദ്ധയിൽപെട്ടിരുന്നില്ല. മലങ്കരസഭ മാസിക പരുമല സെമിനാരി കൂദാശാ സ്മരണികയായി 2000 നവംബറിലിറക്കിയ സപ്ലിമെന്റിൽ ഈ ലേഖകൻ ഈ കവിതയെപ്പറ്റി ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. തുടർന്ന് ബഹു. മൂലയിൽ കുര്യാക്കോസ് കോർഎപ്പിസ്ക്കോപ്പായുടെ സഹായത്താൽ ഇതിലെ പദ്യഭാഗം സുറിയാനി പണ്ഡിതനായ ബഹു. കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്കോപ്പായെക്കൊണ്ട് പദ്യമായിത്തന്നെ പരിഭാഷപ്പെടുത്തിച്ചു. അദ്ദേഹം 2001 ഒക്ടോബറിൽ പ്രസിദ്ധീകരിച്ച *പരിശുദ്ധ കൊച്ചുതിരുമേനി* എന്ന കൃതിയിൽ ഈ പരിഭാഷ ചേർത്തിട്ടുണ്ട്. ഈ പരിഭാഷ ഇതോടൊപ്പം പൂർണരൂപത്തിൽ ചേർക്കുന്നു. ഗദ്യഭാഗത്തിന്റെ പരിഭാഷ നടന്നുകൊണ്ടിരിക്കുന്നു.

രണ്ടാമത്തെ അമൂല്യ രേഖ 1899 ഏപ്രിൽ ഏഴിന് പരിശുദ്ധ പരുമല തിരുമേനി അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച ഒരു കത്താണ്. സുറിയാനി കൈയെഴുത്ത് നാലു പേജ് വരുന്ന ഈ കത്ത് എഴുതിയത് ചാവക്കാട്ടു വെച്ചാണ്. വലിയ നാലു പേജുകളുള്ള ഈ ദീർഘമായ കത്ത് അമൂല്യമായ ഒരു ചരിത്രരേഖയാണ്.

മലങ്കരസഭയ്ക്കുവേണ്ടി പാത്രിയർക്കീസുമായി കത്തിടപാടുകൾ നടത്തിയിരുന്നത് പരിശുദ്ധ പരുമല തിരുമേനിയായിരുന്നു. അദ്ദേഹത്തിനു ലഭിച്ച ഒന്നിലധികം കത്തുകളുടെ മറുപടിയായി ആണ് ഈ കത്ത് അയച്ചിരുന്നത്. പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ ബാവാ, മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർ ഇവരെപ്പറ്റി വിശദമായും, മറ്റു മെത്രാപ്പോലീത്താമാരെപ്പറ്റി ചുരുക്കമായും കൊല്ലം ഭദ്രാസനത്തിന്റെ സ്ഥിതിയെപ്പറ്റി ഏകദേശമായും ഈ കത്തിൽ പരാമർശമുണ്ട്.

ഈ അമൂല്യ രേഖ സുറിയാനി പണ്ഡിതനായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പരിഭാഷ ചെയ്തത് ഇതോടൊപ്പം പൂർണ രൂപത്തിൽ ചേർക്കുന്നു. വിശദമായ ആ കത്തിനുള്ള അടിക്കുറിപ്പുകളും ചേർത്തിട്ടുണ്ട്.

## 1. 1899-ൽ പാത്രിയർക്കീസിനയച്ച സുറിയാനി എഴുത്ത്

### പരിഭാഷ: ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്

### കുറിപ്പുകൾ: ഡോ. എം. കുര്യൻ തോമസ്

അന്ത്യോക്യയുടെ ശ്ലൈഹിക സിംഹാസനത്തിലെ പാത്രിയർക്കീസായ, പിതാക്കന്മാരുടെ പിതാവും, തലവന്മാരുടെ തലവനും ഇടയനുമായ ഭാഗ്യവാനായ ഞങ്ങളുടെ ശ്രേഷ്ഠപിതാവായ മോറാൻ മാർ ഇഗ്നാത്തിയോസ്[1] (എന്ന) അങ്ങയെ കാക്കുന്നവനും, അങ്ങയുടെ പ്രധാനാചാര്യത്വത്തിന്റെ പദവിയെ ഉന്നതപ്പെടുത്തുന്നവനുമായ കർത്താവിന്റെ നാമത്തിൽ:

അവിടുത്തെ കർത്തൃത്വത്തിന്റെ നിർമ്മലവും പരിശുദ്ധവുമായ കൈകളും, കാലുകളും മുത്തിയശേഷം, ബലഹീനനും, പാപിയും ദാസനുമായ ഞാൻ അവിടുത്തെ പരിശുദ്ധതയുടെ മുമ്പാകെ ആത്മശരീര ശിരസ്സുകൾ നമിച്ചുകൊണ്ട് ഭയത്തോടും വിറയലോടും അറിയിക്കുന്നു. 1899 ജനുവരി 7-ന് അങ്ങ് ആമീദിൽ നിന്ന് അയച്ച കല്പന ഇപ്പോൾ ബലഹീനനായ എനിക്ക് ലഭിച്ചു. വലിയ സന്തോഷത്തോടെ ഞാൻ അത് തുറന്നു ചുംബിച്ചശേഷം വായിച്ചു; അതിൽനിന്നും ധാരാളം അനുഗ്രഹം ഞാൻ പ്രാപിക്കുകയും ചെയ്തു. കാരുണ്യവാനും ഉന്നതനുമായ പിതാവാം ദൈവത്തിന് ഞാൻ നന്ദി അർപ്പിച്ചു. അങ്ങ് രണ്ടു കത്തുകൾ അയച്ചിട്ട് - 1898 സെപ്റ്റംബർ 21-നും, 1898 ഒക്ടോബർ 15-നും - വളരെ നാളുകൾ ആയി എന്നും, ഇതുവരെ ഈ കത്തുകൾക്ക് മറുപടി അവിടുത്തെ പരിശുദ്ധതയ്ക്ക് ലഭിച്ചില്ല എന്നും, കോട്ടയം സെമിനാരിയിൽ നിന്ന് 1898 ജൂൺ 30-ന് ഞങ്ങൾ എഴുതിഅയച്ച ആ കത്തല്ലാതെ ഇതു

വരെ ഞങ്ങളിൽ നിന്നും ഒരെഴുത്തും അങ്ങേയ്ക്ക് കിട്ടിയില്ല എന്നും ഈ കല്പനയിൽ എഴുതിയിരിക്കുന്നല്ലോ. ഇതിനെക്കുറിച്ച് അങ്ങേയ്ക്ക് വളരെ ദുഃഖമുണ്ട് എന്നും (എഴുതിയിട്ടുണ്ടല്ലോ).

പ. പിതാവേ! ഞങ്ങൾ അവിടുത്തെ പരിശുദ്ധതയ്ക്ക് സത്യമായും അയച്ച ആ കത്ത് നഷ്ടപ്പെട്ടതിനെക്കുറിച്ച് അവിടുത്തെ ദാസനായ എനിക്കും വളരെ ദുഃഖമുണ്ട്. കല്പനയിൽ എഴുതിയിരിക്കുന്നപ്രകാരം, അങ്ങ് അയച്ച ആ രണ്ട് കത്തുകളും ഒന്നിനു പിന്നാലെ ഒന്നായി ബലഹീനനായ എനിക്കു ലഭിച്ചു. ഒന്നാമത്തത് ഇവിടെനിന്നും അയച്ച റീശീസാ ലഭിച്ചതിനെ കുറിച്ചും മറ്റും (പരാമർശിക്കുന്നതും) മറ്റത് വന്ദ്യ പൗലൂസ് മാർ ഈവാനിയോസ് പിതാവിനെക്കുറിച്ചും.[2] ഇവയ്ക്കു രണ്ടിനുമുള്ള മറുപടി ഒരുമിച്ച് ഒരു എഴുത്തായി തെക്കുള്ള ഓമല്ലൂർ പള്ളിയിൽ നിന്ന് 1898 ഡിസംബർ 29-ന് ഞാൻ അവിടുത്തെ പരിശുദ്ധതയ്ക്ക് അയച്ചിരുന്നു. അതിൽ ഞങ്ങൾ അയച്ച റീശീസായെ കുറിച്ചും, പിരിക്കപ്പെടാതെ ബാക്കിവന്ന റീശീസായെക്കുറിച്ചും എല്ലാ കാര്യങ്ങളും[3], പ്രത്യേകിച്ച് പൗലൂസ് മാർ ഈവാനിയോസ് പിതാവിനെക്കുറിച്ച് കൂടുതലായും ഞാൻ അറിയിച്ചിരുന്നു. ഇപ്പോൾ അങ്ങ് ഈ ഒടുവിലത്തെ കല്പന അയച്ചശേഷം അങ്ങേയ്ക്ക് അത് ലഭിച്ചിരിക്കുമെന്ന് ദൈവത്തിൽ പ്രത്യാശിക്കുന്നു. ഈവാനിയോസ് ആബൂനെ കുറിച്ച് എനിക്ക് അറിയാവുന്നതിൽ നിന്ന് കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാതെ സത്യമായത് അതിൽ ഞാൻ നല്ലവണ്ണം എഴുതി അറിയിച്ചിരുന്നു. അദ്ദേഹം സത്യവാനാണ്, നുണയനോ, സൂത്രക്കാരനോ അല്ല. ദൈവത്തെയും തന്റെ ഉടയവനെയും ഭയക്കുന്ന ആളാണ്. തന്നെ സ്നേഹിക്കുന്നവനെ സ്നേഹിക്കുന്നവനും, വെറുക്കുന്നവനെ വെറുക്കുന്നവനുമാണ്. തന്റെ കൂടെ നില്ക്കാത്തവൻ വലിയവനും ധനവാനുമാണെങ്കിൽപോലും അദ്ദേഹം അവനെ വെറുക്കും; അക്കാര്യത്തിൽ മുഖപക്ഷം കാണിക്കാറില്ല. അതാണ് അദ്ദേഹത്തിന്റെ സ്വഭാവം. അദ്ദേഹത്തെക്കുറിച്ച് പരാതി നല്കിയിരിക്കുന്നവർ സത്യമല്ല പറഞ്ഞിരിക്കുന്നത്. അദ്ദേഹം പള്ളികളിലെ ഭണ്ഡാരങ്ങൾ കുത്തിത്തുറന്ന് അവയിൽ നിന്നു പണം മോഷ്ടിച്ചു എന്നു കാണിച്ച് അങ്ങേയ്ക്ക് അയച്ച അവരുടെ പരാതിയിൽ അവർ നുണയാണ് പറഞ്ഞിരിക്കുന്നത്.[4] അതുകൊണ്ട് അവരുടെ പരാതി ഞങ്ങൾക്ക് അയച്ചുതരുവാൻ അങ്ങയോട് ഞങ്ങൾ അപേക്ഷിക്കുന്നു.[5] ഞങ്ങൾ നല്ലവണ്ണം അന്വേഷിക്കാം. അപ്പോൾ അവരുടെ നുണ വെളിപ്പെടുകയും ഇനി മേലിൽ ആരും ഇത്ര ധൈര്യപൂർവ്വം നിർഭയമായി പരിശുദ്ധ പിതാവിന് നുണ എഴുതാതിരിക്കുകയും ചെയ്യും.

ബലഹീനനായ എനിക്കുള്ള കല്പനയുടെ ഉള്ളിൽ വച്ചിരുന്ന ആബൂൻ പൗലൂസ് മാർ അത്താനാസ്യോസിനുള്ള കത്തും[6] പാമ്പാക്കു

ടയിലെ മല്പാൻ മാത്തൻ കശീശായ്ക്കുള്ള കത്തും[7] ഉടനെ ഞാൻ അവർക്ക് അയച്ചു. അവരിൽനിന്നും മറുപടി വാങ്ങി, ഈ (കത്തിനു) മുമ്പ് അങ്ങേയ്ക്ക് ഞാൻ അയച്ചതായി (മേൽ) സൂചിപ്പിച്ച കത്തിന്റെ കൂടെ അവ ഞാൻ അങ്ങേയ്ക്ക് അയക്കുകയും ചെയ്തു. വീണ്ടും മല്പാൻ മത്തായി കശീശയുടെ അവസ്ഥയെക്കുറിച്ച് അദ്ദേഹത്തിനുവേണ്ടി അങ്ങയെ അറിയിക്കുവാൻ എന്നോട് പറയുകയും അപേക്ഷിക്കുകയും ചെയ്തു. അങ്ങേയ്ക്ക് 500 രൂപ അയച്ചുതരുവാൻ അവിടുന്ന് അയാൾക്ക് എഴുതിയതായി പറഞ്ഞു. അയാൾ സ്വന്തമായി ഉണ്ടാക്കിയ സുറിയാനി പ്രസ്സിന്റെയും,[8] മൂസലിൽ നിന്ന് കൊണ്ടുവന്ന പുസ്തകങ്ങളുടെ വിലയുടെയും മറ്റും ചിലവുകളുടെ ഭാരത്താൽ അയാൾ പ്രയാസത്തിലും കടത്തിലുമാണ്.[9] ഞങ്ങളുടെ സഭാമക്കളിൽ ചിലരെല്ലാം കുറേശ്ശെ അദ്ദേഹത്തെ സഹായിച്ച് കടത്തിന്റെ ബാക്കി മുഴുവനും കൊടുത്തു. ഇതോടൊപ്പം അയാൾ ശമ്പളമൊന്നും ഇല്ലാതെ ശെമ്മാശ്ശന്മാരെയും കുട്ടികളെയും സുറിയാനി പഠിപ്പിക്കുന്നുണ്ട്.[10] അയാളെ കുറിച്ചുള്ള സത്യാവസ്ഥ ഇതാണ്. അവിടുന്ന് അയച്ച കല്പനയിൽ കല്പിച്ചിരിക്കുന്നതനുസരിച്ച് പൂർത്തീകരിക്കുവാൻ സാധിക്കാത്തതിനെക്കുറിച്ച് വളരെ വേദനയോടെ അദ്ദേഹം എന്നോട് സംസാരിച്ചു. പ്രസ്സിലെ പണിയിൽനിന്ന് അയാൾക്ക് ലാഭമൊന്നും കിട്ടുന്നില്ല. ... അതിന്റെ സകല കടവും അതിൽനിന്നും ഒട്ടും അയാൾക്കു മടക്കാൻ കഴിയില്ല. സുറിയാനി പുസ്തകങ്ങൾ അവിടെ അച്ചടിക്കുന്നതുകൊണ്ട് പൊതുവായി എല്ലാവരും വാങ്ങുന്നില്ല; ചൊവ്വൊള്ളവരും സുറിയാനി അറിയാവുന്നവരുമായ പുതിയ പട്ടക്കാർ മാത്രമേ (വാങ്ങുന്നുള്ളു). അത്മായക്കാർ ഒട്ടും വാങ്ങുന്നില്ല. എന്നാൽ ആത്മിക നിലയിൽ ആന്തരികമായ ഒരു വലിയ ലാഭമുണ്ട്. എന്തെന്നാൽ പഴയതുപോലുള്ള പുസ്തകങ്ങളുടെ ദാരിദ്ര്യം അല്പം കുറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന് നല്ല സ്മരണയും പേരുമുണ്ട് എന്നത് അദ്ദേഹത്തിനും ഒരു വലിയ ലാഭമാണ്. അയാളുടെ ഈ നല്ല പ്രവൃത്തിയിൽ ഞങ്ങൾ സന്തോഷിക്കുന്നു. അയാൾ ഇതുവരെ പാമ്പാക്കുട നിന്നും അഞ്ച് പുസ്തകങ്ങൾ അച്ചടിച്ചു. 1. വലിയ നോമ്പിലെ സാധാരണ നമസ്കാരം; 2. ശവസംസ്കാരം, തൈലാഭിഷേകം, ഭവനകൂദാശ മുതലായവ; 3. ആണ്ടടക്കമുള്ള ഏവൻഗേലിയോൻ വായനകളുടെയും മറ്റും ചെറിയ വായനകുറിപ്പ്; 4. അനാഫൂറ, മാമോദീസ, വിവാഹം തുടങ്ങിയവയുടെ പുസ്തകം; 5. രക്ഷാകരമായ കഷ്ടാനുഭവത്തിന്റെ ശനിയാഴ്ചത്തെ (കഷ്ടാനുഭവാഴ്ചയിലെ) പാപമോചനത്തിന്റെ പുസ്തകം.[11] വീണ്ടും ഇപ്പോൾ പെരുന്നാളുകളുടെ പുസ്തകം[12] അടിക്കുവാൻ ആരംഭിച്ചിട്ടുണ്ട്.

ഇതുപോലെ മറ്റൊരു വലിയ പ്രസ്സ് കോട്ടയത്തുള്ള നമ്മുടെ സെമിനാരിയിൽ ഉണ്ട്. 10 വർഷം മുമ്പ് മലബാറിലെ ഭാഷയിൽ അച്ചടിക്കു

വാൻ തുടങ്ങി.[13] അത്മായക്കാർക്ക് ആവശ്യമായ പ്രാർത്ഥനകളുടെ പുസ്തകങ്ങളും പലതരത്തിലുള്ള ചികിത്സാരീതികളും, സ്കൂളിലെ വിദ്യാർത്ഥികളുടെ പഠനത്തിന്റെയും, ആത്മികവും ലൗകികവുമായ ജ്ഞാനങ്ങളുടെയും മറ്റും വിവിധ പുസ്തകങ്ങളും (അച്ചടിക്കുന്നു).[14] തന്നെയുമല്ല ഒരു മാസിക ഓരോ മാസവും പ്രസിദ്ധീകരിക്കുന്നുണ്ട്.[15] അതിൽനിന്ന് ഞങ്ങളുടെ ആളുകൾക്കും, പുറത്തുള്ളവർക്കും വളരെ ഗുണമുണ്ട്; എന്തെന്നാൽ ആത്മികകാര്യങ്ങളും, ലൗകികകാര്യങ്ങളും, നമ്മുടെ സത്യവിശ്വാസത്തെക്കുറിച്ചും, കത്തോലിക്കരുടെയും ഇംഗ്ലീഷു കാരുടെയും, മറ്റുള്ളവരുടെയും വിശ്വാസങ്ങളും, എല്ലാ ഭാഗക്കാരുടെയും വ്യത്യസ്ത പെരുമാറ്റരീതികളും അതിൽ (നല്കുന്നുണ്ട്). മറ്റു മാസിക കളിലേപോലെ ഇതിലും, അടുത്തും അകലെയുമുള്ള ദേശങ്ങളുടെയും, രാജ്യങ്ങളുടെയും വിവരങ്ങളും (നല്കുന്നുണ്ട്). പ്രസിദ്ധരായ എഴുത്തു കാരും, സഹായികളായ ഓഹരിക്കാരും[16] എല്ലാ ഭാഗത്തും ഉണ്ട്. അതിനെ ശക്തിപ്പെടുത്തുവാൻ ഓരോ സ്ഥലത്തുമുള്ള വാർത്തകളും വിവരങ്ങളും അവർ എഴുതി അയയ്ക്കുന്നുണ്ട്. അതിന്റെ എഡിറ്ററും എഴുത്തുകാരനും കോട്ടയത്തെ (ഇടവഴിക്കൽ?) പ്രസിദ്ധനും, കഴിവുറ്റവനുമായ ഫീലി പ്പോസ് കശീശയുടെ കൊച്ചുമകൻ ഫീലിപ്പോസാണ്.[17] അയാളും തന്റെ പിതാവിനെപ്പോലെ സമർത്ഥനും ബുദ്ധിമാനുമാണ്. എല്ലാവരും അയാ ളെക്കുറിച്ച് സന്തോഷിക്കുകയും അയാളുടെ വാക്കുകളിൽ ആനന്ദിക്കു കയും ചെയ്യുന്നു. വിശ്വാസപിളർപ്പിൽ നിന്നുള്ള അപവാദങ്ങളും, കല ഹകാരികളും ഒട്ടും ജയിക്കുന്നില്ല, പിന്നെയോ അയാളുടെ യുക്തി നിറഞ്ഞ വചനങ്ങളാൽ തോറ്റ് ലജ്ജിക്കുന്നു.[18] നേരത്തെ സൂചിപ്പിച്ച ഞങ്ങളുടെ പ്രസ്സിൽ ഇപ്പോൾ സുറിയാനി പുസ്തകങ്ങൾ അച്ചടിക്കു വാൻ തുടങ്ങിയിട്ടുണ്ട്. ഈ പ്രസ്സിന്റെ മാനേജർ പൗലൂസ് റമ്പാനാണ്.[19] അവിടെ അച്ചടിക്കുന്ന പുസ്തകങ്ങളുടെ പരിശോധകൻ മല്പാൻ ഗീവ റുഗീസ് കശീശയാണ്.[20] ഈ മല്പാൻ ശെമ്മാശ്ശന്മാരെയും കുട്ടികളെയും സുറിയാനി, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകൾ വേതനം കൂടാതെ പഠിപ്പിക്കുന്നു. അദ്ദേഹത്തോടൊപ്പം വേതനത്തിനു പഠിപ്പിക്കുന്ന മറ്റ് അദ്ധ്യാപകരും ഉണ്ട്. എന്നാൽ, ഇദ്ദേഹമാണ് സെമിനാരിയുടെ എല്ലാ പ്രവർത്തനങ്ങളുടെയും, അദ്ധ്യാപകരുടെയും പ്രധാനി.[21] ശെമ്മാശ്ശന്മാരും, കുട്ടികളും എല്ലാംകൂടി 450 പേരോളം ഉണ്ട്. ഇപ്പോൾ മഹാരാജാവിന്റെ സ്നേഹവായ്പുകൊണ്ട് തിരുവിതാംകൂർ സർക്കാരിൽ നിന്നും മാസം തോറും 100 രൂപ വീതം കോട്ടയത്തെ ഈ സെമിനാരിക്കു ലഭിക്കുന്നുണ്ട്.[22] ഈ കാര്യങ്ങൾ എല്ലാം തീർച്ചയായും അവിടുത്തെ ദാസനായ ആബൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ[23] പരിശ്രമത്താലും ഉത്സാ ഹത്താലുമാണ് (നടക്കുന്നത്).

വീണ്ടും മദ്രാസ് ബാങ്കിൽ ഞങ്ങൾക്കുള്ള പണത്തെ കുറിച്ച്[24] അങ്ങയെ ഞാൻ അറിയിക്കുന്നതെന്തെന്നാൽ: അത് ഇംഗ്ലീഷ് സാമ്രാജ്യത്തിന്റെ (ബാങ്ക്) ആണ്. ഇപ്പോൾ ദൈവകൃപയാലും അവിടുത്തെ പരിശുദ്ധതയുടെ പ്രാർത്ഥനയാലും ഇക്കാര്യത്തിന് മദ്രാസിൽ തീർപ്പായി. അതായത് മുൻ സൂചിപ്പിച്ച ബാങ്കിലുള്ള പണത്തിന്റെ പ്രശ്നം തീർക്കുവാൻ അതിന്റെ അവകാശം ആർക്കാണോ അവർക്ക് നല്കുവാൻ പറഞ്ഞുകൊണ്ട് മദ്രാസ് സർക്കാർ തിരുവിതാംകൂർ സർക്കാരിനെ തീരുമാനം (അറിയിച്ചു). അതായത് "ദീവന്നാസ്യോസിനും അദ്ദേഹത്തൊടൊപ്പമുള്ളവർക്കുമാണോ, അതോ അത്താനാസ്യോസിനും അദ്ദേഹത്തിന്റെ കൂട്ടർക്കും ആണോ – ആരാണോ അവകാശി അവർക്ക് യുക്തമാംവിധം നിങ്ങളുടെ രാജ്യത്തെ കോടതിവിധി അനുസരിച്ച് ചെയ്യണം" (എന്നു തീരുമാനിച്ചു).[25] ഇപ്രകാരമായിരുന്നു മദ്രാസിലെ അവസാന (തീർപ്പ്). ദൈവസഹായത്താൽ ഇത് നമുക്ക് നല്ലതാണ്. എന്നാൽ ഇനി മുതൽ കോടതിവിധികൾ ആവശ്യമാണ്. ആദ്യംതന്നെ ആബൂൻ ദീവന്നാസ്യോസ് തിരുവനന്തപുരത്തെ കീഴ്ക്കോടതിയിൽ കേസ് കൊടുക്കണം, പിന്നീട് അവിടുത്തെ മേൽകോടതിയിൽ കൊടുക്കണം; അവസാനം റോയൽ കോടതിയിലും (രാജാവിന്റെ കോടതിയിലും). വിധിയെല്ലാം ദൈവത്തിന്റെ കൈകളിലാണ്, എങ്കിലും നീതിയായും നേരായും എല്ലാവിധത്തിലും നമുക്ക് പ്രയോജനം ലഭിക്കുവാൻ സാധ്യതയുണ്ട്; എന്തെന്നാൽ നേരായ ജഡ്ജിമാർക്ക് റോയൽ കോടതിയിലെ ആദ്യ വിധിക്കെതിരെ നമ്മളെ തള്ളിക്കളയുവാൻ ഒട്ടും സാധിക്കുകയില്ല. കീഴ്ക്കോടതിയിൽ ആദ്യവിധിയിൽ തോല്ക്കുന്ന ഭാഗം മിണ്ടാതിരുന്നെങ്കിൽ നന്നായിരുന്നു; അവസാനംവരെ സഹിക്കേണ്ടി വരില്ലല്ലോ. അവിടുത്തെ പരിശുദ്ധതയുടെ പ്രാർത്ഥനകൾ ഞങ്ങൾക്ക് സഹായമാകട്ടെ.

വീണ്ടും "ബൂസൻതിയ" മാസികയിൽ, ഇൻഡ്യയിൽ മലബാറിൽ സുറിയാനിക്കാർ എന്ന പേരിൽ 15 ആയിരം ആത്മാക്കൾ ഉണ്ടെന്നും, മോസ്കോയിലെ രാജാവായ അലക്സാണ്ടർ രാജാവിനോട് റഷ്യയിൽ നിന്നും (ഇവർക്കായി) പട്ടക്കാരെ അന്വേഷിച്ചു എന്നും, ഈ സുറിയാനിക്കാരായ ആളുകൾ മലകളിലാണ് (വസിക്കുന്നത്) എന്നും അങ്ങ് കണ്ടതിനെക്കുറിച്ച് അവിടുത്തെ കല്പനയിൽ കല്പിച്ചിരിക്കുന്നതിനെപ്പറ്റി ഞാൻ അറിയിക്കുന്നതെന്തെന്നാൽ; മദ്രാസിലെ ഒരു പ്രസിദ്ധീകരണത്തിൽ നിന്നും വേറെ ചിലതിൽ നിന്നും അപ്രകാരം ഒരു വാർത്ത ഇവിടെ ഞങ്ങളും (കേട്ടു). ഞങ്ങളിൽ ആരും – അതായത് അവിടുത്തെ സിംഹാസനത്തിന്റെ ഭരണത്തിൻകീഴിലുള്ള സുറിയാനി യാക്കോബായക്കാർ ആരും – ഇപ്രകാരം ഒരു ഭോഷത്തം ചെയ്കയില്ല. ഒരുപക്ഷേ, അങ്ങ് പറഞ്ഞതുപോലെ നെസ്തോറിയരായിരിക്കാം ഇതു ചെയ്തത്.

നെസ്തോറിയർ മലങ്കരയിൽ ഉണ്ട്. അവർ കൽദയർ എന്നു വിളിക്കപ്പെടുകയും അവരെപ്പോലെ നടക്കുകയും ചെയ്യുന്നു.[26] മുമ്പേതന്നെ കൽദയരിൽ ഒരു കശീശാ, മെത്രാപ്പോലീത്തായായി കൈവയ്പു ലഭിക്കുവാൻ ബാബിലോണിലേക്ക് പോയി. പാപ്പായെ പേടിച്ച് ബാബിലോൺ പാത്രിയർക്കീസ് അദ്ദേഹത്തിന് പട്ടം നല്കിയില്ല. അയാൾ ശെമവൂൻ പാത്രിയർക്കീസിന്റെ അടുത്തുപോയി കൈവയ്പ് വാങ്ങി മലങ്കരയിൽ വന്നു.[27] എന്നാൽ പാപ്പായുടെ മുടക്കിന്റെ ശക്തിമൂലം മലങ്കരയിലെ ജനം അയാളെ സ്വീകരിച്ചില്ല. അദ്ദേഹത്തിന്റെ കൂടെ ആളുകൾ ഉണ്ട് എങ്കിലും പ്രസിദ്ധീകരണത്തിൽ പറയുംപോലെ 15 ആയിരം ആത്മാക്കളോ അതിന്റെ കാൽഭാഗം പോലുമോ ഇല്ല; ഒരുപക്ഷേ, അതിന്റെ എട്ടിലൊന്ന് കണ്ടേക്കാം. അങ്ങ് പറഞ്ഞതുപോലെ, ഒരു പക്ഷേ, അവരുടെ തലവനായ ശെമവൂൻ പാത്രിയർക്കീസ്[28] മോസ്കോയിൽ (നിന്നും) അവരെ സഹായിക്കുവാനായി അവർക്കുവേണ്ടി എഴുതിയതാകാം എന്ന് ഞാനും ചിന്തിക്കുന്നു. ഇത് എങ്ങിനെ സംഭവിച്ചു എന്നതിന്റെ സത്യം ഞങ്ങൾക്ക് അറിഞ്ഞുകൂടാ. കാരണം, ഈ കാര്യം ആരു ചെയ്തു എന്ന് ഇവിടെ വെളിവായിട്ടില്ല; പിന്നീട് തെളിയും. അപ്പോൾ അങ്ങയെ അറിയിച്ചു കൊള്ളാം.

ആബൂൻ യൂലിയോസ് അൽവാറിസ്[29] ഇപ്പോൾ കൊളംബോയിലാണ്. അദ്ദേഹം പ്രസംഗവേലയിൽ നിന്നും ഇതുവരെ വിരമിച്ചിട്ടില്ല. ചിലപ്പോൾ കൊളംബോയിലും, ചിലപ്പോൾ ഗോവയിലും, ചിലപ്പോൾ മാന്നാറിലും,[30] ചിലപ്പോൾ പനജിയിലും (വേല നടത്തുന്നു). ഇപ്രകാരം ഇൻഡ്യയിലും ഇൻഡ്യക്കു പുറത്തും, എല്ലാ സ്ഥലങ്ങളിലും അദ്ദേഹം പോവുകയും ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെയും, ശിഷ്യന്മാരുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവു കാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കുംപോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തേക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽ നിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്. സ്വന്ത ശത്രുക്കളുടെ പീഡയിലും വലിയ ഞെരുക്കത്തിലും അമേരിക്കയിൽ കഴിയുന്ന തിമോത്തിയോസ് റെനി വിലാത്തിയുടെ (കാര്യവും) അപ്രകാരം തന്നെ.[31] എന്നാൽ ഇതുവരെയും നമ്മുടെ സത്യവിശ്വാസം ഒട്ടും ശിഥിലമായി പോകാതെ അവിടെയുള്ള തന്റെ എതിരാളികളോട് പോരാടിക്കൊണ്ടിരിക്കുന്നു. ജനങ്ങളും പള്ളികളും ക്രമേണ ലഭിക്കുന്നതായും, വർദ്ധിപ്പിച്ചു വരുന്നതായും

വാർത്തകൾ മാത്രമേ ഇവിടെ ലഭിക്കുന്നുള്ളു. നാളുകളായിട്ട് അദ്ദേഹ ത്തിൽ നിന്നും കത്തുകൾ ഒന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല.[32] ഒരു പക്ഷേ, അദ്ദേഹത്തിന്റെ പേരിലുള്ള കത്തുകൾ എതിരാളികൾ വഴിയിൽവച്ച് എടു ക്കുന്നതാകാം; ചിലർ അങ്ങിനെ പറയുന്നുണ്ട്. ഞാൻ എത്ര കത്തുകൾ അദ്ദേഹത്തിന് അയച്ചു, മറുപടി ലഭിച്ചില്ല. ഇനി മുതൽ ആവശ്യമായ സൂത്രപ്പണികൾ ചെയ്യേണ്ടത് അദ്ദേഹത്തിന് അനിവാര്യമായിരിക്കുന്നു.

ആബൂൻ ദീവന്നാസ്യോസ് നേരത്തേ കുറച്ചുദിവസം തിരുവനന്തപു രത്തായിരുന്നു. ഇപ്പോൾ കൊച്ചി രാജ്യത്തെ പള്ളികളെ സംബന്ധിച്ച് അവിടെ കേസ് ഉള്ളതുകൊണ്ട് അദ്ദേഹം കൊച്ചീക്ക് പോയി. കൊച്ചിക്ക ടുത്തുള്ള കരിങ്ങാച്ചിറ പള്ളിയിൽ ഉണ്ട്.

ആബൂൻ പൗലൂസ് അത്താനാസ്യോസ് ഇപ്പോൾ അദ്ദേഹത്തിന്റെ കോട്ടയം ഇടവകയിലെ മണർകാട് പള്ളിയിൽ ഉണ്ട്. അദ്ദേഹത്തിനു നല്ല ശരീരസുഖമില്ല, നിരന്തരം മരുന്നുകൾകൊണ്ട് കഴിയുന്നു.

അപ്രകാരം തന്നെ ആബൂൻ ഈവാനിയോസും അദ്ദേഹത്തിന്റെ കണ്ട നാട് ഇടവകയിലുള്ള കോലഞ്ചേരി പള്ളിയിൽ താമസിക്കുന്നു. അദ്ദേഹ ത്തിന്റെ ഒരു കത്ത് എനിക്ക് ഇന്നു കിട്ടി. “താങ്കൾ ആഗ്രഹിക്കുന്നപക്ഷം ഈ വർഷം മോറാന്റെ റീശീസാ 150 രൂപ ഞാൻ പിരിച്ച് പെന്തിക്കോ സ്തിക്കു മുമ്പ് താങ്കൾക്ക് നല്കാം. പിരിവ് കുറഞ്ഞുപോയാൽ എന്റെ കൈയിൽ നിന്നും ഞാൻ എടുത്ത് തികയ്ക്കാം,” എന്ന് അതിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. “താങ്കളുടെ നിർദ്ദേശം എനിക്ക് സ്വീകാര്യമാണ്” എന്നും, “മോറാനുവേണ്ടി ഇപ്രകാരവും ഇതിലധികവും ഈ വർഷം മാത്രമല്ല എല്ലാ വർഷവും നല്ലവണ്ണം ഉത്സാഹിക്കു”മെന്നും ഞാൻ അദ്ദേഹത്തിനു മറുപടി നല്കി.

വീണ്ടും ബലഹീനനായ എന്നെക്കുറിച്ച് ഞാൻ അല്പം പറയട്ടെ. അവിടുത്തെ ദാസനായ ഞാൻ ഇപ്പോൾ തെക്ക് അതായത് കൊല്ലം ഇട വകയിൽ,[33] തെക്കെ അതിർത്തിയിൽ, വളരെ വിശ്വാസവിഘടനങ്ങൾ ഉള്ള സ്ഥലത്താണ്. അവിടെ നേരായവരും, നിരപരാധികളും, ദരിദ്രരും (ഉണ്ട്). അവരുടെ ഇടയിൽ വലിയ പള്ളികളും, തീരെ ചെറിയ പള്ളികളും ഉണ്ട്. എല്ലാ പള്ളികളിലും നിറയെ വേദവിപരീതികളും ഉണ്ട്. ഇപ്പോൾ അവ രുടെ ഇടയിൽ അവിടവിടെ പുതിയതായി പള്ളികൾ ഞങ്ങൾ പണിയു കയാണ്.[34] ശത്രുക്കൾ എതിർപ്പും വിഘടനവും സൃഷ്ടിച്ച് പള്ളികൾ പണിയുവാൻ ഞങ്ങളെ അനുവദിക്കുന്നില്ല.[35] എന്നാൽ ദൈവത്തിന്റെ ശക്തികൊണ്ടും അങ്ങയുടെ പ്രാർത്ഥനകളുടെ ശക്തികൊണ്ടും അവർ ബലം പ്രാപിക്കുന്നില്ല. പള്ളികൾ ഉണ്ടാക്കുവാൻ നമ്മൾ ആരംഭിക്കുന്ന എല്ലാ സ്ഥലങ്ങളിലും നമ്മൾ അടിസ്ഥാനം മാത്രം ഇട്ട് കുർബ്ബാന അർപ്പി

ക്കുന്നു; എന്നാൽ പണികൾ തീർന്നിട്ടില്ല. പിന്നീട് വർഷങ്ങൾ കൊണ്ട് അവിടുത്തെ ദരിദ്രരായ ഞങ്ങളുടെ ജനത്തിന്റെ ശക്തി അനുസരിച്ച് പണിയുന്നു. ഇനിയും ഉടനെ തന്നെ അവിടെ – അതായത് കൊല്ലം ഭദ്രാസനത്തിന്റെ മദ്ധ്യഭാഗത്ത് – സുറിയാനി ഭാഷ പഠിപ്പിക്കുവാൻ ഒരു സ്കൂൾ ഉണ്ടാകേണ്ടത് വളരെ അത്യാവശ്യമാണ്. (അതിനുവേണ്ടി) ഞങ്ങൾ ഒരു സ്ഥലം തിരഞ്ഞെടുത്ത്, ഉൾഭാഗം ഞങ്ങൾ വിലയ്ക്ക് എടുത്തു. അവിടെ ചൂളയ്ക്കുള്ളിലെ മൂന്നു പൈതങ്ങളുടെ നാമത്തിൽ ഞങ്ങൾ ഒരു പള്ളിയും ഉണ്ടാക്കി.[36] ആ സ്ഥലത്തിന്റെ പേര് 'കോട്ടപ്പുറത്ത്' എന്നാണ്.[37] അത് കോട്ടയം പോലുള്ള ഒരു പട്ടണമാണ്, അവിടെ സർക്കാരിന്റെ ഒരു കോടതിയുമുണ്ട്. എല്ലാതരത്തിലും നല്ലതും പേരുകേട്ടതുമായ (സ്ഥലമാണ്). ഇനി അവിടെ ഒരു ദയറാ ഉണ്ടാക്കണമെന്നും, ഞങ്ങൾ ആഗ്രഹിക്കുന്നു.[38] അത് ആദ്യം അങ്ങയുടെ സഹായത്തോടെ അങ്ങയുടെ ഓർമ്മയ്ക്കായി അത് പണിയപ്പെടുന്നു. ദൈവം ആഗ്രഹിക്കുന്നു എങ്കിൽ ദയറാ പണിയുന്നതിനു മുമ്പുതന്നെ, പെന്തിക്കൊസ്തിക്കുശേഷം അവിടെ പഠനം ആരംഭിക്കുവാൻ ശ്രമിക്കുന്നു. പിന്നീട് ഞാൻ പറഞ്ഞതുപോലെ മുകളിൽനിന്നും കല്പനയുണ്ടാകുമ്പോൾ, നിരപരാധികളും, ക്ഷീണിതരും, ഇടയനില്ലാത്ത ആടുകളെപ്പോലെ കഴിയുന്നവരുമായ ഞങ്ങളുടെ ജനങ്ങളുടെ സന്ധാരണത്തിന് മാറ്റിവച്ചിട്ടുള്ളതിൽ നിന്നും (എടുത്ത്)[39] ഞങ്ങൾ അങ്ങയുടെ നാമത്തിൽ പണി ആരംഭിക്കും. അവിടുത്തെ ദാസനായ ഞാൻ ഈ മാസം ആദ്യം തെക്കുനിന്നും പുറപ്പെട്ട് ഇന്നലെ കോട്ടയത്ത് എത്തി. ഇന്ന് ഞാൻ വടക്കുള്ള കുന്ദംകുളത്തേക്ക് പോവുകയാണ്; എന്തുകൊണ്ടെന്നാൽ ഞാൻ അവിടെ ചെന്ന് രക്ഷിതാവായ കർത്താവിന്റെ കഷ്ടാനുഭവാഴ്ച അവരോടൊപ്പം തികയ്ക്കണമെന്ന്[40] ആ പള്ളിക്കാർ എന്നോട് അപേക്ഷിച്ചിട്ടുണ്ട്. ഉയിർപ്പിനുശേഷം എല്ലാ പള്ളികളിൽ നിന്നും റിശീസാ പിരിക്കുവാൻ അവിടുന്ന് വീണ്ടും ഞാൻ തെക്കോട്ട് പോകും. ബാക്കി കാര്യങ്ങളെല്ലാം റിശീസാ അയയ്ക്കുന്ന കൂടെ അങ്ങേയ്ക്ക് എഴുതിക്കൊള്ളാം. വീണ്ടും അനുഗ്രഹങ്ങൾ നിറഞ്ഞ അവിടുത്തെ തൃക്കൈകൾ നീട്ടി ഞങ്ങളെല്ലാവരെയും അനുഗ്രഹിക്കണമെന്നും (ദൈവം) ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കുവാനും ഈ എളിയ ജീവിതത്തിൽ എല്ലാ പ്രയാസങ്ങളിൽ നിന്നും വേദനകളിൽ നിന്നും ഞങ്ങളെ രക്ഷിക്കുവാനും ഞങ്ങളുടെ പാപങ്ങൾ മൂലം ഞങ്ങളുടെ മേൽ വരുന്ന സകല കഠിന ഉപദ്രവങ്ങളിൽ നിന്നും അവന്റെ കൃപയാൽ ഞങ്ങളെയും ഞങ്ങളുടെ മരിച്ചുപോയവരെയും നിത്യജീവനാൽ വീണ്ടെടുക്കുവാനും, ഉന്നതനായ ദൈവതിരുമുമ്പാകെ നിരന്തരമായ അവിടുത്തെ അനുഗൃഹീത പ്രാർത്ഥനകളിലും, കുർബ്ബാനകളിലും ഞങ്ങളെ ഓർക്കണമെന്നും അവിടുത്തെ പരിശുദ്ധതയോട് ഞങ്ങൾ അപേക്ഷിക്കുന്നു. ബാറെക്മോർ അൽ ശൂബ്ക്കോനോ.[41]

1899 ഏപ്രിൽ 7-ന് എഴുതപ്പെട്ടു.

കുന്ദംകുളത്തിനുള്ള വഴിക്ക് ചാവക്കാട്ടു നിന്നും.

അവിടുത്തെ പരിശുദ്ധതയുടെ ശുശ്രൂഷകനായ ബലഹീനനായ ഗ്രീഗോറിയോസ് ഗീവറുഗീസ്.

(സീൽ)

അവിടുത്തെ ദാസനായ സ്ലീബാ ശെമ്മശൻ[42] പലപ്പോഴും, പനിയും വയറുവേദനയും മറ്റുമായി നിരന്തരം രോഗാവസ്ഥയിലാണ്. ഞാൻ ഇപ്പോൾ കോട്ടയത്തു വച്ച് അദ്ദേഹത്തെ കണ്ടു. കുറെ നാളുകളായി പ. മോറാനിൽ നിന്നും മറുപടി ഒന്നും അദ്ദേഹത്തിനു ലഭിച്ചില്ല എന്ന് എന്നോടു പറഞ്ഞു. അയാൾ അവിടുത്തെ പ. കൈകളും കാലുകളും മുത്തി ക്ഷമയും അനുഗ്രഹങ്ങളും യാചിക്കുന്നു. അയാളോടൊപ്പം അവിടുത്തെ ദാസൻ ഗബ്രിയേൽ മക്കുദ്ശായും[43] കൂടുതലായി മുത്തുകയും ക്ഷമയും അനുഗ്രഹങ്ങളും യാചിക്കുകയും ചെയ്യുന്നു.

## കുറിപ്പുകൾ

1. അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന (1895-1915) പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദുൽ മ്ശിഹാ.

2. കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (1836 -1913). 1912-ൽ മലങ്കരയിലെ ഒന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമൻ.

3. പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളാക്കി തിരിച്ചതിന്റെയും ആറു മെത്രാന്മാരെ വാഴിച്ചതിന്റെയും ഒരു പ്രധാന ഉദ്ദേശ്യം റിശീസാ പിരിച്ചെടുക്കുക എന്നതായിരുന്നു. ഓരോ മെത്രാനും പ്രതിവർഷം നിശ്ചിത സംഖ്യവീതം റിശീസായായി പിരിച്ചുകൊടുക്കണമെന്ന് അദ്ദേഹം നിർദ്ദേശം നല്കിയിരുന്നു. ഈ സംഖ്യ എത്തിയില്ലെങ്കിലും പിരിഞ്ഞു കിട്ടുന്ന തുക അക്കാലത്ത് അയച്ചുകൊടുത്തിരുന്നു. സഭയ്ക്കുവേണ്ടി വിദേശ എഴുത്തുകൾ നടത്തിയിരുന്ന പരിശുദ്ധ പരുമല തിരുമേനിയായിരുന്നു റിശീസാ അയച്ചുകൊടുക്കുന്നതിന്റെയും ചുമതലക്കാരൻ.

4. മുറിമറ്റത്തിൽ മാർ ഈവാനിയോസ് നിർഭയനും സത്യസന്ധനും വിട്ടുവീഴ്ചയും മുഖപക്ഷവുമില്ലാത്തവനായിരുന്നു. അദ്ദേഹത്തിന്റെ ഭരണം കണ്ടനാട് ഭദ്രാസനത്തിലെ ചില തൽപ്പരകക്ഷികൾക്ക് ഇഷ്ടപ്പെട്ടിരുന്നില്ല. അവർ അദ്ദേഹത്തെ അന്ത്യംവരെയും പലവിധത്തിൽ ഉപദ്രവിച്ചു വന്നിരുന്നു (ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, *മുറിമറ്റത്തിൽ ബാവാ, മലങ്കരയിലെ ഒന്നാം കാതോലിക്കാ*, കോട്ടയം, 1991).

5. മലങ്കരസഭാംഗങ്ങളെപ്പറ്റി പാത്രിയർക്കീസിനു നേരിട്ടു ലഭിക്കുന്ന പരാതി

കൾ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക് അയച്ചുകൊടുക്കുകയും മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനം മാത്രം പാത്രിയർക്കീസ് നടപ്പാക്കുകയും വേണമെന്ന് 1892-ൽ മാനേജിംഗ് കമ്മിറ്റി നിശ്ചയം ചെയ്തിരുന്നതായി അക്കാലത്തെ മാനേജിംഗ് കമ്മിറ്റി - അസോസിയേഷൻ മിനിട്സിൽ കാണുന്നു.

6. അങ്കമാലി-കോട്ടയം ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (1833-1907). 1876-ൽ മെത്രാപ്പോലീത്താ.

7. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ (അന്നു കത്തനാർ) (1860-1927).

8. 1879-ൽ കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് പാമ്പാക്കുടയിൽ 'കേരള ദീപം പ്രസ്' എന്നൊരു അച്ചടിശാല ആരംഭിച്ചു. 1884-ൽ അദ്ദേഹം കാലം ചെയ്തപ്പോൾ ഈ പ്രസിന്റെ പ്രവർത്തനം നിലച്ചു. പിന്നീട് കോനാട്ട് മാത്തൻ മല്പാൻ സ്ഥാപകന്റെ സ്മാരകമായി ഈ പ്രസ് പുനരാരംഭിച്ചു.

9. സുറിയാനി ഗ്രന്ഥങ്ങൾ അന്ത്യോഖ്യൻ സഭയിൽ നിന്നും പകർത്തിവാങ്ങുന്നതിന് മാത്തൻ മല്പാൻ കഠിനാദ്ധ്വാനം ചെയ്തു. അതിന് അദ്ദേഹത്തിന് ഭീമമായ ചെലവു വന്നിരുന്നതായി ചില സമകാലിക രേഖകളിൽ കാണുന്നു. അദ്ദേഹം പകർത്തിയെഴുതിച്ച വിപുലമായ ഗ്രന്ഥശേഖരം കോനാട്ട് ലൈബ്രറിയിലുണ്ട്.

10. പാമ്പാക്കുടയിലെ വൈദികവിദ്യാഭ്യാസം സൂചിതം. പരിശുദ്ധ പരുമല തിരുമേനിയും കോനാട്ട് ഗീവർഗീസ് മല്പാന്റെ (ഗീവർഗീസ് മാർ യൂലിയോസ്) ശിഷ്യനായിരുന്നു.

11. ഈ പുസ്തകം ഏതെന്നു തിരിച്ചറിയാൻ കഴിഞ്ഞിട്ടില്ല (Fr. J.A.K).

12. ആണ്ടുതക്സാ.

13. മാർ തോമസ് അച്ചുകൂടം മാർ ദീവന്നാസ്യോസ് അഞ്ചാമൻ കൊച്ചിയിലാണ് ആരംഭിച്ചത്. 1889-നുശേഷം ഇത് പഴയസെമിനാരിയിലേക്ക് മാറ്റി.

14. മാർ തോമസ് അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച വിവിധ വിഷയങ്ങളെപ്പറ്റിയുള്ള ഗ്രന്ഥങ്ങളുടെ വിവരം മലങ്കര ഇടവകപത്രികയിൽ ഉണ്ട്.

15. മലങ്കര ഇടവകപത്രിക. മലങ്കരസഭയുടെ ഔദ്യോഗിക മുഖപത്രമായി 1892-ൽ ആരംഭിച്ചു, 1911 വരെ ഇതിന്റെ പ്രസാധനം തുടർന്നു.

16. റിപ്പോർട്ടർമാർ (Fr. J.K.A).

17. ഇ. എം. ഫിലിപ്പ്, ഇടവഴിക്കൽ (1858-1914). മലങ്കര അസോസിയേഷൻ സെക്രട്ടറിയും മലങ്കര ഇടവകപത്രികയുടെ പത്രാധിപരുമായിരുന്നു.

18. അക്കാലത്ത് നവീകരണ (പിന്നീട് മാർത്തോമ്മാ) സഭയുടെ മലങ്കരസഭാതാരകയും മറ്റു ചില നവീകരണ ചായ്വുള്ള പ്രസിദ്ധീകരണങ്ങളും വഴി മലങ്കര സഭയുടെ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്തും പരിഹസിച്ചും ലേഖനങ്ങൾ വന്നിരുന്നു. ഇതിനൊരു മറുപടി എന്ന നിലയിലാണ് മലങ്കര ഇടവകപത്രിക പ്രസി

ഢീകരണമാരംഭിച്ചത്. പത്രാധിപരായ ഇ. എം. ഫിലിപ്പ് ഏതാണ്ട് ഏക ഹസ്തമായിത്തന്നെ താരകയുമായി ലേഖനദ്വാരാ പൊരുതുകയും വാദപ്രതിവാദത്തിൽ ജയിക്കുകയും ചെയ്തുവന്നു.

19. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (പിന്നീട് പൗലൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ).

20. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ).

21. പ്രിൻസിപ്പാൾ.

22. കോട്ടയം എം. ഡി. സെമിനാരിയാണ് സൂചിതം.

23. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ (1833–1909). 1865 ഏപ്രിൽ 30-ന് മെത്രാപ്പോലീത്താ.

24. വട്ടിപ്പണം.

25. കൊല്ലവർഷം 1064-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ടുള്ള തിരുവിതാംകൂർ റോയൽ കോർട്ടുവിധി വന്നു എങ്കിലും വട്ടിപ്പണപലിശ നല്കാതെ മദ്രാസിലെ ബ്രിട്ടീഷ് ഗവൺമെന്റ് പല ഒഴികഴിവുകളും പറഞ്ഞുവന്നിരുന്നു. വിവിധ നിവേദനങ്ങളുടെ ഫലമായി വട്ടിപ്പണപ്പലിശ കോടതിയിൽ കെട്ടിവെച്ച് തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് വാദിയായി കൊ.വ. 1075-ൽ ഒരു ഇന്റർപ്ലീഡർ സ്യൂട്ട് ആരംഭിച്ചു. ഈ വസ്തുത സൂചിതം. ഈ കേസ് കൊ.വ. 1077 മകരം 21-ന് മലങ്കരസഭയ്ക്കനുകൂലമായി വിധിച്ചു.

26. തൃശൂർ ആസ്ഥാനമാക്കിയുള്ള പൗരസ്ത്യ കൽദായ സുറിയാനി സഭ.

27. തൊണ്ടനാട്ട് അന്തോണി കത്തനാർ 1862-ൽ നെസ്തോറിയൻ പാത്രിയർക്കീസായിരുന്ന മാർ ശീമോൻ റൂവിലിൽ നിന്നും മാർ ഔദീശോ എന്ന പേരിൽ മേല്പട്ടസ്ഥാനമേറ്റു. 1900 നവംബർ 16-ന് കാലം ചെയ്തു. തൃശൂർ മർത്തമറിയം കൽദായ സുറിയാനിപ്പള്ളിയിൽ കബറടക്കി.

28. മാർ ശീമോൻ റൂബൻ XVIII (1861–1903).

29. അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ്. ലത്തീൻ കത്തോലിക്കാ പട്ടക്കാരനായിരുന്നു. അദ്ദേഹവും കാർവാർ തീരത്ത് അനേകായിരം റോമാ വിശ്വാസികളും 1887-ൽ ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ചു. 1889-ൽ കോട്ടയം പഴയസെമിനാരിയിൽ വെച്ച് അദ്ദേഹത്തെ ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്തായായി വാഴിച്ചു. ഗോവയുടെ സ്വാതന്ത്ര്യസമര നേതാവായിരുന്നു. 1923 സെപ്റ്റംബർ 23-ന് കാലം ചെയ്തു ഗോവയിൽ കബറടക്കി.

30. ശ്രീലങ്കയുടെ വടക്കെ തീരത്തുള്ള മാന്നാർ.

31. ജോസഫ് റെനിവിലാത്തി മാർ തീമോത്തിയോസ്. ഫ്രഞ്ചുകാരനായ ഇദ്ദേഹത്തിന് 1892 മെയ് 29-ന് അമേരിക്കയിലെ ഓൾഡ് കത്തോലിക്കരുടെ മെത്രാപ്പോലീത്തായായി പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ കല്പന പ്രകാരം കടവിൽ മാർ അത്താനാസ്യോസ്, പരിശുദ്ധ പരുമല തിരുമേനി, മാർ അൽവാറീസ് യൂലിയോസ് മെത്രാപ്പോലീത്താമാർ ചേർന്ന് കൊളംബോയിൽ വെച്ച് മേല്പട്ടസ്ഥാനം നല്കി. മലങ്കരസഭയുമായി കത്തിടപാടുകൾ നടത്തിയിരുന്നു. ഇദ്ദേഹത്തെ മലങ്കരസഭയുടെ ഭാഗമായി കാണാനാവില്ലെന്നു സമീപകാല പഠനങ്ങൾ (ചെറിയാൻ, ഫാ. എ. കെ., *ജോസഫ് റെനി വിലാത്തി മാർ തിമോത്തിയോസ്*, മാവേലിക്കര, 1990).

32. മാർ അൽവാറീസ് യൂലിയോസ്, റെനി വിലാത്തി തിമോത്തിയോസ് എന്നിവർ പരിശുദ്ധ പരുമല തിരുമേനിക്കയച്ച രണ്ടു കത്തുകൾ 1894 മീനം ലക്കം മലങ്കര ഇടവകപത്രികയിൽ പ്രസിദ്ധീകരിച്ചിരുന്നു.

33. പരിശുദ്ധ പരുമല തിരുമേനിക്ക് നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായാണ് പരിശുദ്ധ പത്രോസ് പാത്രിയർക്കീസ് സ്ഥാത്തിക്കോൻ കൊടുത്തത്. പിന്നീട് കൊല്ലം, തുമ്പമൺ ഇടവകകളും അദ്ദേഹത്തിന്റെ ഭരണത്തിൻകീഴിലായി.

34. പരിശുദ്ധ പരുമല തിരുമേനിയുടെ കാലത്ത് ആരംഭമിട്ട 100-ൽ അധികം പള്ളികൾ തെക്കൻ ഭദ്രാസനത്തിലുണ്ട്.

35. മലങ്കരസഭയിലോ അതിന്റെ സ്വത്തുക്കളിലോ അധികാരമില്ലെന്നു റോയൽക്കോടതി വിധിയുണ്ടായെങ്കിലും ഒരു വിഭാഗം ആംഗ്ലിക്കൻ മിഷനറിമാരുടെയും ബ്രിട്ടീഷ്-തിരുവിതാംകൂർ ഉദ്യോഗസ്ഥരുടെയും സഹായത്തോടെ മലങ്കരസഭയുടെ പ്രവർത്തനത്തിനു നവീകരണ (പിന്നീട് മാർത്തോമ്മാ) സഭക്കാർ അന്ന് പ്രതിബന്ധം സൃഷ്ടിച്ചു വന്നിരുന്നു.

36. ബസ്ഹനനിയ.

37. കൊട്ടാരക്കര-കോട്ടപ്പുറമാണ് സൂചിതം. കൊട്ടാരക്കര പഴയ സുറിയാനിപ്പള്ളി മലങ്കരസഭയ്ക്ക് വിധിച്ചുകിട്ടിയെങ്കിലും തങ്ങളോട് അനുഭാവമുള്ള ചില ഉദ്യോഗസ്ഥരുടെ സഹായത്തോടെ നവീകരണക്കാർ പള്ളി കൈയടക്കി. തുടർന്നാണ് കോട്ടപ്പുറത്ത് സമുദായത്തിനു പൊതുവകയിലേക്ക് ഒരു സ്ഥലം വാങ്ങിയത്. കോട്ടപ്പുറത്ത് സെമിനാരിയെന്ന് പിൽക്കാലത്ത് അറിയപ്പെട്ടു. ഇത് ഇന്ന് മാർ ഇഗ്നാത്തിയോസ് പള്ളിയാണ്.

38. പത്തു നൂറ്റാണ്ടുകാലം അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ആസ്ഥാനമായിരുന്ന ടർക്കിയിലെ കുർക്കുമാ ദയറാ മാർ ഹനനിയായുടെ നാമത്തിലാണ്. ഈ കത്ത് ലഭിച്ച മാർ അബ്ദൽ മ്ശിഹായ്ക്കുശേഷം ഒരു പാത്രിയർക്കീസും അവിടെ ആസ്ഥാനമാക്കി ഭരിക്കുകയും കബറടക്കപ്പെടുകയും ചെയ്തിട്ടില്ല.

39. ഈ കത്തിന്റെ പരിഭാഷയിൽ ബ്രായ്ക്കറ്റിൽ ഉള്ള ഭാഗം സുറിയാനിയിൽ ഇല്ലാത്തതും എന്നാൽ അർത്ഥപൂർത്തിക്കു ചേർക്കേണ്ടതുമാണ് (Fr. J.A.K).

40. മലങ്കരസഭ അന്ന് ഉപയോഗിച്ചിരുന്ന സുറിയാനി കലണ്ടർപ്രകാരം 1899 ഏപ്രിൽ 23 (ഓശാന) മുതൽ 30 (ഉയിർപ്പ്) വരെ ആയിരുന്നു കഷ്ടാനുഭവആഴ്ച.

41. "കർത്താവേ ക്ഷമിക്കേണമേ/മോചനം നല്കേണമേ" സുറിയാനി പാരമ്പ ര്യത്തിൽ കത്തുകൾ അവസാനിപ്പിക്കുന്ന സാധാരണരീതി (Fr. J.A.K).

42. ടർക്കിയിലെ ഡയർബക്കർ സ്വദേശി. 1881-ൽ അന്ത്യോഖ്യൻ മെത്രാനായി രുന്ന മാർ ശീമോൻ അത്താനാസ്യോസിനോടൊപ്പം മലങ്കരയിലെത്തി. 1895-ൽ പരിശുദ്ധ പരുമല തിരുമേനിയോടൊപ്പം യെറുശലേം യാത്ര നടത്തി. 1908-ൽ മൂസലിൽ വെച്ച് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി മലങ്കരയിൽ തിരിച്ചെത്തി. മലങ്കരയിലെ അന്ത്യോഖ്യാ പ്രതിനിധി (തഹലൂപ്പാ) എന്ന് അവകാശപ്പെട്ടിരുന്നു. 1930 മാർച്ച് 19-ന് കാലം ചെയ്തു. ആർത്താറ്റ് പുത്തൻ പള്ളിയിൽ കബറടക്കി.

43. അന്ത്യോഖ്യൻ മെത്രാൻ യൂയാക്കിം കൂറിലോസിന്റെ സഹോദരൻ. അദ്ദേഹ ത്തോടൊപ്പം മലങ്കരയിലെത്തി. തിരുവല്ല ചാലക്കുഴിയിൽ നിന്നും വിവാഹം ചെയ്തു. ഇവിടെ സ്ഥിരതാമസമാക്കി.

## 2. മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോയുടെ വിലാപകാവ്യം

**പരിഭാഷ: കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ**

*(ഈ വിലാപകാവ്യത്തിന്റെ പൂർണ്ണരൂപം ഫാ. ഡോ. ജേക്കബ് കുര്യൻ എഡിറ്റു ചെയ്ത് മലങ്കരസഭാ മാസിക 2002-ൽ പ്രസിദ്ധീകരിച്ച പരുമല സ്മൃതി എന്ന സമാഹാരത്തിൽ ചേർത്തിട്ടുണ്ട്.)*

*(പരുമല സ്മൃതി - സമാഹാരം - 2002)*

# 4

# പ. പരുമല തിരുമേനിയുടെ പിൻഗാമികൾ

ഒരു അത്ഭുത പ്രതിഭാസമായിരുന്നു പ. പരുമല തിരുമേനി. ജീവിത കാലത്തുതന്നെ വിശുദ്ധനായി പരിഗണിക്കപ്പെട്ട ഈ പുണ്യജീവിതം, യുഗകാലങ്ങളിൽ അപൂർവ്വമായി മാത്രം ഉദയംചെയ്യുന്ന വിസ്മയജീവിതങ്ങളിലൊന്നാണ്.

1902 നവംബർ രണ്ടിനു കാലം ചെയ്ത പ. പരുമല തിരുമേനിയുടെ യഥാർത്ഥ പിൻഗാമി ആരാണ്? ആ പരിശുദ്ധ പിതാവിന്റെ കല്പനകൾ അനുസരിക്കുകയും അദ്ദേഹത്തിന്റെ കാൽപ്പാദങ്ങളെ പിന്തുടരുകയും ചെയ്യുന്ന ചെറിയവരും വലിയവരുമായ എല്ലാവരും പ. പരുമല തിരുമേനിയുടെ പിൻഗാമികളാണ്. എന്നാൽ സഭാസരണിയിൽ അദ്ദേഹത്തിന്റെ പിൻഗാമികളും പിന്തുടർച്ചക്കാരും ആരായിരുന്നു എന്നതാണ് ഈ ലേഖനത്തിന്റെ പ്രതിപാദ്യം.

പരിശുദ്ധ പരുമല തിരുമേനിയുടെ പിന്തുടർച്ചക്കാരെ കണ്ടെത്താനുള്ള ശ്രമത്തിൽ ആദ്യമായി എന്തായിരുന്നു പ. പരുമല തിരുമേനി എന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. പരിശുദ്ധനായ പ്രാർത്ഥനാ മനുഷ്യൻ, ഉജ്ജ്വല പണ്ഡിതനും ഗ്രന്ഥകാരനും, നീതിയുക്തനായ ഉത്തമ ഇടയൻ, മികച്ച അദ്ധ്യാപകൻ, ശേഷിമാനായ സംഘാടകൻ എന്നീ നിലകളിലെല്ലാം കഴിവു തെളിയിച്ച വ്യക്തിയാണ് പ. പരുമല തിരുമേനി. നിരണം, കൊല്ലം, തുമ്പമൺ ഇടവകകളുടെ മെത്രാപ്പോലീത്തായായി ഭരണം നടത്തുകയും അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്ത – മലങ്കര മെത്രാപ്പോലീത്തായോട് പൂർണ്ണ വിധേയത്വമുള്ള – മികച്ച ഭരണാധികാരിയുമായിരുന്നു പ. പരുമല തിരുമേനി. ഈ പശ്ചാത്തലത്തിൽ വേണം അദ്ദേഹത്തിന്റെ പിൻഗാമിയെ കണ്ടെത്താൻ.

പ. പരുമല തിരുമേനിയുടെ സഭാജീവിതത്തിന്റെ സിംഹഭാഗവും പരുമല സെമിനാരിയുമായി ബന്ധപ്പെട്ടതാണ്. ആ പരുമല സെമിനാരിക്കു വേണ്ടിയാണ് മല്ലപ്പള്ളി വട്ടശ്ശേരിൽ ഗീവർഗീസ് ശെമ്മാശന് 1880 ജനുവരി 18–ന് പ. പരുമല തിരുമേനി കത്തനാരുപട്ടം നൽകിയത്. തന്നെപ്പോലെ തന്നെ പണ്ഡിതനും, മികച്ച അദ്ധ്യാപകനും, സത്യസന്ധനും, സർവോപരി കുശാഗ്രബുദ്ധിയുമായ വട്ടശ്ശേരിൽ മല്പാനെയാണ് പ.

പരുമല തിരുമേനി തന്റെ പിൻഗാമിയായി ദർശിച്ചത് എന്നു നിസംശയം പറയാം. പരുമല സെമിനാരിക്കുവേണ്ടി പട്ടംകെട്ടി എന്നതു മാത്രമല്ല, സഭാസേവനത്തിനും സെമിനാരി അദ്ധ്യാപനത്തിനുമായി മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ കോട്ടയത്തേക്കു വിളിക്കുന്നതുവരെ പരുമല സെമിനാരിയുടെയും അവിടുത്തെ വൈദികാഭ്യസനത്തിന്റെയും പൂർണ്ണ ചുമതല വട്ടശ്ശേരിൽ മല്പാനായിരുന്നു എന്നതും ഈ ദർശനത്തിന്റെ തെളിവാണ്. തന്റെ ഗുരുവായ മാർ യൂയാക്കീം കൂറിലോസിന്റെയും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെയും *30 വയസ്സിനു മുമ്പ് കത്തനാരുപട്ടം കൊടുക്കരുതെന്ന* കല്പന കാറ്റിൽ പറത്തിയാണ് 25-ാം വയസ്സിൽ ഈ പട്ടംകൊട നടത്തിയത്. അവിവാഹിത പട്ടക്കാരെ റമ്പാനാക്കണമെന്ന നിർദ്ദേശവും ഈ കാര്യത്തിൽ പാലിച്ചില്ല.

പ. പരുമല തിരുമേനിയുടെ ദർശനത്തോടു ശിഷ്യൻ പൂർണ്ണമായും നീതിപുലർത്തി. പണ്ഡിതനും ഗ്രന്ഥകാരനുമായ വട്ടശ്ശേരിൽ മല്പാൻ, കോനാട്ടു കുടുംബത്തിനു പുറത്ത് ആദ്യമായി മലങ്കര മല്പാനെന്ന അംഗീകാരം നേടി. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ അനന്തരഗാമിയായി പ്രതീക്ഷിച്ചത് പ. പരുമല തിരുമേനിയെ ആയിരുന്നു. പക്ഷേ ആ സ്ഥാനത്തെത്തിയത് പ. പരുമല തിരുമേനി തന്റെ പിൻഗാമിയായി തിരഞ്ഞെടുത്ത വട്ടശ്ശേരിൽ മല്പാൻ ആയിരുന്നു. അദ്ദേഹം മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ സഭയെ വിജയകരമായി നയിച്ചു.

1902-ൽ പ. പരുമല തിരുമേനി കാലംചെയ്തെങ്കിലും അദ്ദേഹം ഭരിച്ച ഭദ്രാസനങ്ങൾക്ക് ഒരു പിൻഗാമിയുണ്ടാകുന്നത് 1912-ൽ മാത്രമാണ്. ആ വർഷമാണ് കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മേല്പട്ടസ്ഥാനമേറ്റത്. അദ്ദേഹം പിന്നീട് നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായായി നിയമിതനായി. പ. പരുമല തിരുമേനിയുടെ ശിഷ്യന്മാരിൽ പ്രമുഖനായിരുന്നു പുന്നൂസ് റമ്പാൻ. വട്ടശ്ശേരിൽ മല്പാനെ മലങ്കര സഭാസേവനത്തിനായി വിട്ടുകൊടുത്തതോടുകൂടി പരുമലസെമിനാരിയുടെ ഭരണത്തിനും അദ്ധ്യാപനത്തിനുമായി പ. പരുമല തിരുമേനി കണ്ടെത്തിയത് പുന്നൂസ് റമ്പാനെയായിരുന്നു.

പ. പരുമല തിരുമേനിയുടെ ശബ്ദസൗകുമാര്യവും പാണ്ഡിത്യവും പകർന്നുകിട്ടിയ ഇദ്ദേഹമാണ് ഇടവക മെത്രാപ്പോലീത്താ എന്ന നിലയിൽ പ. പരുമല തിരുമേനിയുടെ പിൻഗാമിയായത്. പിൽക്കാലത്ത് പ. ഗീവർഗീസ് ദ്വിതീയൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി വാഴിക്കപ്പെട്ടതോടെ അദ്ദേഹം ശേഷിമാ

നായ ഭരണാധികാരിയായും പേരെടുത്തു. *പ. പരുമല തിരുമേനിയുടെ ആത്മബീജം അങ്ങിലുണ്ട്* എന്ന് എതിർപക്ഷത്തിലെ അന്ത്യോഖ്യായുടെ അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് സാക്ഷ്യപത്രം നൽകിയ വ്യക്തിത്വ മാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ.

പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോ ലീത്തായായും, പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലി ക്കായായും ഭരണത്തിൽ മുഴുകേണ്ടി വന്നതോടെ മുഴുവൻ സമയ പ്രാർ ത്ഥനാ മനുഷ്യനായി ഒരാളെ പ. പരുമല തിരുമേനിയുടെ പിൻഗാമിയായി സഭ കണ്ടെത്തി. അദ്ദേഹമാണ് പാമ്പാടി കുറിയാക്കോസ് റമ്പാൻ. 1929 ഫെബ്രുവരി 16-ന് അദ്ദേഹത്തെ പ. പരുമല തിരുമേനിയുടെ *വടിയും മുടിയും സ്ഥാനനാമവും നൽകി ആത്മീയ പിൻഗാമിയായി* മെത്രാപ്പോ ലീത്താ സ്ഥാനത്ത് വാഴിച്ചു. സഭയുടെ കണക്കുകൂട്ടൽ തെറ്റിയില്ല. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ വാക്കുകളിൽ, *പ. പരുമല തിരുമേ നിയുടെ കാലശേഷം ഇത്രയും പരിശുദ്ധനായ ഒരാൾ മലങ്കരസഭയിൽ ഉണ്ടായിട്ടില്ല.*

നേരിട്ടല്ലെങ്കിലും പ. പരുമല തിരുമേനിയുടെ പിൻഗാമിയായ ഒരാൾ കൂടിയുണ്ട്. പ. വാകത്താനത്തു ബാവാ. 1902-ൽ പ. പരുമല തിരുമേനി കാലം ചെയ്തപ്പോൾ ആ സ്ഥാനത്തേക്ക് അന്നത്തെ സീനിയർ മെത്രാ പ്പോലീത്തായായിരുന്ന കടവിൽ മാർ അത്താനാസ്യോസ് നിർദ്ദേശിച്ചത് ആലുവാ തൃക്കുന്നത്തു സെമിനാരി മാനേജർ വാകത്താനത്തു ഗീവർ ഗീസ് റമ്പാനെയായിരുന്നു. സഭയ്ക്കും ഇതു സന്തോഷമായിരുന്നെങ്കിലും സ്ഥാനമോഹി അല്ലാത്ത വാകത്താനത്തു റമ്പാൻ ഒഴിഞ്ഞുമാറി.

എങ്കിലും കാലചംക്രമണത്തിൽ അദ്ദേഹം മെത്രാപ്പോലീത്തായും തുടർന്ന് പൗരസ്ത്യ കാതോലിക്കായുമായി. അന്നു മെത്രാപ്പോലീത്താ മാരായിരുന്ന വാകത്താനം മാർ പീലക്സിനോസും, കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസും കാതോലിക്കാസ്ഥാനം ഏൽക്കാൻ വിസമ്മതിച്ചതി നാൽ, ഉഭയസമ്മതപ്രകാരം 1924-ൽ പരുമല പെരുനാളിനുശേഷം തുലാം 24-നു പ. പരുമല തിരുമേനിയുടെ കബറിങ്കൽ വെച്ച് ചീട്ടിട്ടു. ചീട്ട് മാർ പീലക്സിനോസിനു വീണു. അത് ദൈവവിളിയായി കണക്കാക്കിയ മാർ പീലക്സിനോസ്, കാതോലിക്കാസ്ഥാനം ഏറ്റു. അങ്ങനെ താമസിച്ചാ ണെങ്കിലും പ. പരുമല തിരുമേനിയുടെ സംസർഗത്തിന്റെ കൂടെ ഫല മായി, കടവിൽ മെത്രാച്ചന്റെ ആഗ്രഹത്തിനു പൂർത്തീകരണമുണ്ടായി.

ഇവർ നാലു പേർക്ക് - പ. വട്ടശ്ശേരിൽ തിരുമേനി, പ. വാകത്താന ത്തു ബാവാ, പ. കല്ലാശ്ശേരിൽ ബാവാ, പ. പാമ്പാടി തിരുമേനി - മാത്ര മാണ് നിയമാനുസൃതവും ചരിത്രപരമായും പ. പരുമല തിരുമേനിയുടെ

പിൻഗാമിത്വം അവകാശപ്പെടാവുന്നത്. വ്യത്യസ്ത വ്യക്തിത്വങ്ങളുടെ ഉട മകളായ ഇവർ അഞ്ചു പേർക്കും പൊതുവായുള്ള ഘടകം, പരിശുദ്ധവും പ്രാർത്ഥനാപൂരിതവുമായ ജീവിതവും ദൈവ സംസർഗവുമാണ്.

(*അൽമായവേദി, ഒക്ടോബർ, 2006*)

# 1

# പവിത്രതാ സങ്കൽപ്പവും നസ്രാണി ദേവാലയ വാസ്തുവിദ്യയും

**ആമുഖം**

ഏതു മതവിശ്വാസത്തിലും ദേവാലയ നിർമ്മിതിയെ സ്വാധീനിക്കുന്ന മുഖ്യ ഘടകങ്ങളിലൊന്നാണ് പവിത്രതാ സങ്കൽപ്പം (Concept of Sacredness). കാലാവസ്ഥയും, നിർമാണവസ്തുക്കളുടെ ലഭ്യതയും, തൊഴിൽ തഴക്കവും, പൊതുവായ സാമ്പത്തികസ്ഥിതിയും ദേവാലയ നിർമിതിയെ സ്വാധീനിക്കുമെങ്കിലും പവിത്രതാ സങ്കൽപ്പമാണ് അവയുടെ രൂപഭാവങ്ങളെ ഏറ്റവും അധികം സ്വാധീനിക്കുന്നത്. ഈ പവിത്രതാ സങ്കൽപ്പം എന്നത് *മതപരം* എന്നതിനേക്കാൾ ഒരു ജനസമൂഹത്തിന്റെ പൊതു സംസ്കൃതിയിൽ നിന്നും ഉടലെടുക്കുന്നതുമാണ്.

ആദ്യകാല ക്രിസ്തുമത ചരിത്രം പരിശോധിച്ചാൽ ഇതു വളരെ വ്യക്തമാണ്. ഇസ്രായേലിലെ ആദ്യകാല ക്രൈസ്തവർ യഹൂദരെപ്പോലെ വീടുകളിൽ അപ്പം നുറുക്കുകയും സിനഗോഗുകളിൽ ആരാധനയ്ക്കായി ഒത്തുകൂടുകയും ചെയ്തു. റോമിലാകട്ടെ കഠിനമായ പീഢകളുടെ കാലത്ത് ഭൂമിക്കടിയിൽ കുഴിച്ചുണ്ടാക്കിയ *കാറ്റകോംബ്* എന്ന ഗുഹകളാണ് ക്രിസ്തീയ ആരാധനാലയങ്ങളായി ഉപയോഗിച്ചത്.

എന്നാൽ കോൺസ്റ്റന്റൈന്റെ കാലത്തോടെ ക്രിസ്തുമതം റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായിത്തീർന്നു. അതോടെ ഭീമാകാരമായ ദേവാലയങ്ങളുടെ നിർമിതിയും ആരംഭിച്ചു. അടിസ്ഥാനപരമായി അവ റോമാ സാമ്രാജ്യത്തിൽ നിലനിന്നിരുന്ന പേഗൻ ക്ഷേത്രങ്ങളുടെ രൂപവും നിർമാണഘടനയുമാണ് സ്വീകരിച്ചത്. ചുരുക്കത്തിൽ സ്വാതന്ത്ര്യം ലഭിച്ചതോടെ റോമിലെ ക്രിസ്ത്യാനികൾ തങ്ങളുടെ പുരാതനമായ റോമൻ പവിത്രതാ സങ്കൽപ്പം പുനർജീവിപ്പിക്കുകയും ക്രൈസ്തവ വിശ്വാസത്തിന് ഇണങ്ങുംവിധം അതിനെ അനുരൂപപ്പെടുത്തുകയും ചെയ്തു. ആദ്യ മൂന്നു നൂറ്റാണ്ടുകളിലെ, പീഡനകാലത്ത് ഉപയോഗിച്ചിരുന്ന - ക്രിസ്തുമതം വളർന്ന - *കാറ്റകോംബുകൾ* പിന്നീട് ഉപയോഗിക്കാതിരുന്നത്; മതമല്ല, സംസ്കൃതിയാണ് പവിത്രതാ സങ്കൽപ്പത്തിന്റെ അടിസ്ഥാനമെന്ന് വ്യക്തമാക്കുന്നു.

മറുവശത്ത്, പേർഷ്യൻ സാമ്രാജ്യത്തിന്റെ പവിത്രതാ സങ്കൽപ്പം വിഭിന്നമായിരുന്നു. സെറവോസ്ട്രിയൻ മതമായിരുന്നു പേർഷ്യയിലെ മുഖ്യ

മതവും ഔദ്യോഗികമതവും. അതിന്റെ പവിത്രതാ സങ്കൽപ്പമാകട്ടെ പേർഷ്യയുടെ സ്വന്തം സംസ്ക്കാരത്തിൽ നിന്നും ഉടലെടുത്തതും. അവയുടെ അനാഡംബരമായ അന്തർഭാഗമായിരുന്നു അഗ്ന്യാരാധകരായ സൊറവോസ്ട്രിയൻ ദേവാലയങ്ങളുടെ മുഖമുദ്ര. പൗരസ്ത്യ ക്രിസ്തുമതത്തിന്റെയും പിൽക്കാലത്ത് ഇസ്ലാമിന്റെയും ദേവാലയങ്ങളെപ്പറ്റിയുള്ള പവിത്രതാ സങ്കൽപ്പത്തിന്റെ അടിസ്ഥാനം ഈ അനാഡംബരത്വമാണ്.

### നസ്രാണി ദേവാലയങ്ങൾ

ഈ പശ്ചാത്തലത്തിൽ വേണം നസ്രാണി ദേവാലയങ്ങളുടെ വാസ്തുവിദ്യാ വികസനത്തെ വിശകലനം ചെയ്യാൻ. തീർച്ചയായും ഇന്നു കാണുന്ന രീതിയിലായിരുന്നില്ല എക്കാലത്തും നസ്രാണി ദേവാലയങ്ങൾ. അവയ്ക്കും വികാസപരിണാമങ്ങൾ ഉണ്ടായിട്ടുണ്ട്. അവയാകട്ടെ കേരളത്തിന്റെ ദേവതാ സങ്കൽപ്പത്തിലുണ്ടായ മാറ്റങ്ങൾക്ക് അനുരൂപവുമാണ്.

ക്രിസ്ത്വബ്ദം ആദ്യശതകത്തിൽ കേരളത്തിലെ പവിത്രതാ സങ്കൽപ്പത്തിന് അടിസ്ഥാനം പ്രാദേശിക ദ്രാവിഡ സംസ്കൃതിയായിരുന്നു. അക്കാലത്ത് ക്രിസ്തുമതത്തിന് വ്യക്തമായ ഒരു തനത് പവിത്രതാ സങ്കൽപ്പം രൂപംകൊണ്ടിരുന്നില്ല. അതിനാൽ കേരളത്തിൽ അന്നത്തെ ക്രൈസ്തവ ആരാധനാലയങ്ങൾ പ്രാദേശിക സംസ്കൃതിക്ക് അനുരൂപമായിരുന്നിരിക്കണം.

പാരമ്പര്യ വിശ്വാസപ്രകാരം കേരളതീരത്തു കുടിയേറിയിരുന്ന യഹൂദരുടെ ഇടയിലാണ് മാർത്തോമാ ശ്ലീഹാ ആദ്യം സുവിശേഷം അറിയിച്ചത്. പക്ഷേ കേരള ക്രൈസ്തവസഭ മുഖ്യമായും രൂപംകൊണ്ടത് പ്രാദേശിക ജനവിഭാഗങ്ങളിൽ നിന്നാണ്. അതിനാൽ യഹൂദരുടെ സിനഗോഗിൽ നിന്നും നസ്രാണികൾ പവിത്രതാ സങ്കൽപ്പം സ്വീകരിച്ചു എന്നതിനേക്കാൾ പ്രാദേശിക സംസ്കൃതിയിൽ നിന്നും അതു സ്വീകരിച്ചു എന്നതാണ് കൂടുതൽ യുക്തിസഹജം.

മാർത്തോമാ ശ്ലീഹാ സ്ഥാപിച്ച പ്രാദേശിക സഭകൾക്ക് സ്വന്തമായ കേന്ദ്രീകൃത ആരാധനാലയങ്ങൾ ഉണ്ടായിരുന്നോ എന്നതാണ് പരിഗണിക്കേണ്ട മറ്റൊരു വസ്തുത. *ഏഴര പള്ളികൾ* സ്ഥാപിച്ചു എന്ന പാരമ്പര്യ വിശ്വാസം ആരാധനാലയങ്ങൾ സ്ഥാപിച്ചു എന്ന വാദത്തെ സാധൂകരിക്കുന്നില്ല. കാരണം പത്തൊമ്പതാം നൂറ്റാണ്ടു വരെ *പള്ളി* എന്ന പദം ആരാധനാലയങ്ങൾക്കും സഭയ്ക്കു പൊതുവായും ഉപയോഗിച്ചിരുന്നു (*ശുദ്ധമാന റോമാപ്പള്ളി* എന്ന ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനകളിലെ പ്രയോഗം ഉദാഹരണം). മാർത്തോമ്മാ ശ്ലീഹാ പ്രാദേശിക സഭകൾ സ്ഥാപിച്ചു എന്നു മാത്രമേ ഈ *പള്ളി* പ്രയോഗത്തിനു അർത്ഥം കൽപ്പിക്കേണ്ടതുള്ളൂ.

അപ്പോസ്തോലിക കാലത്തെ സഭകൾക്ക് സ്വന്തമായി ആരാധനാലയങ്ങൾ ഉണ്ടായിരുന്നതായി രേഖകളൊന്നുമില്ല. മറിച്ച് അവർ വീടുകളിൽ കൂടിവന്നതായി വേദപുസ്തക സൂചനകളുമുണ്ട്. ഇതേ രീതിയിൽ ആദിമ കേരളസഭകൾക്കും സ്വന്തമായി ആരാധനാലയങ്ങൾ ഇല്ലായിരുന്നു എന്നു ചിന്തിക്കുന്നതിൽ യുക്തിഭംഗമൊന്നുമില്ല. പക്ഷേ പ്രാദേശികമായ പവിത്രതാ സങ്കൽപ്പത്തിൽ ദേവാലയങ്ങളുണ്ടായിരുന്നതിനാൽ തീർച്ചയായും ആദിമ നസ്രാണി സമൂഹങ്ങൾക്കും ആരാധനാലയങ്ങൾ ആവശ്യമായി വന്നു. സ്വാഭാവികമായും അവ അക്കാലത്ത് കേരളത്തിൽ നിലവിലുണ്ടായിരുന്ന ദേവാലയ സങ്കൽപ്പങ്ങൾക്ക് അനുരൂപമായിരുന്നിരിക്കണം.

**കാവുകൾ**

ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ കാവുകളായിരുന്നു പ്രാചീന കേരളസമൂഹത്തിന്റെ ആരാധനാകേന്ദ്രങ്ങൾ. നസ്രാണികൾക്ക് സ്വന്തമായി കാവുകൾ ഉണ്ടായിരുന്നോ എന്നും അവയിൽ സ്ഥിരമോ താൽക്കാലികമായോ ഉള്ള കെട്ടിടങ്ങൾ ഉണ്ടായിരുന്നോ എന്നും അനുമാനിക്കാവുന്ന സൂചനകളൊന്നും ഇന്നു ലഭ്യമല്ല. കാരണം കേരളീയരുടെയും പ്രത്യേകിച്ചും നസ്രാണികളുടെയും പവിത്രതാ സങ്കൽപ്പത്തിനു പിന്നീടുള്ള നൂറ്റാണ്ടുകളിൽ കാതലായ മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ട്.

ക്രിസ്ത്വബ്ദം ആദിമ നൂറ്റാണ്ടുകളിൽ കേരള സംസ്ക്കാരത്തെ സ്വാധീനിച്ച പ്രബല സംഘടിത മതങ്ങൾ ബുദ്ധമതവും ജൈനമതവുമാണ്. മൂന്നാം നൂറ്റാണ്ടിൽ ജൈനമതം കേരളത്തിൽ പ്രാബല്യത്തിലെത്തി എന്നും, അവർ വഴിയാണ് ആര്യസംസ്ക്കാരം കേരളത്തിലെത്തിയതെന്നുമാണ് ചരിത്രകാരന്മാരുടെ അഭിപ്രായം. അതിനു മുമ്പുതന്നെ ബുദ്ധമതം കേരളത്തിലെത്തി എന്നാണ് പൊതുവെയുള്ള വിശ്വാസം. വിഹാരങ്ങളെ കേന്ദ്രീകരിച്ചുള്ള ആരാധനാരീതി ഈ രണ്ടു മതങ്ങളുടെയും പൊതു സ്വഭാവമാണ്. ഈ മതങ്ങളുടെ ആവിർഭാവം കേരളീയ സംസ്കൃതിയിൽ കാര്യമായ ചലനങ്ങളുണ്ടാക്കി. തീർച്ചയായും പവിത്രതാ സങ്കൽപ്പത്തെയും അവ മാറ്റിമറിച്ചു. കേരളത്തിൽ സ്ഥിര ദേവാലയ നിർമിതികൾ ഒരു അവശ്യ വസ്തുവായി മാറിയത് ബുദ്ധ-ജൈന മതങ്ങളുടെ വരവോടെയാണ്. തീർച്ചയായും നസ്രാണികളെയും ഈ മാറ്റം സ്വാധീനിച്ചിരിക്കും.

പിന്നീട് ബ്രാഹ്മണ ഹിന്ദുമതത്തിന്റെ വരവോടെ ക്ഷേത്രസങ്കൽപ്പം കേരളത്തിൽ രൂഢമൂലമായി. നമ്പൂതിരി അധിനിവേശത്തിന്റെ കാലത്തെപ്പറ്റി വ്യത്യസ്ത അനുമാനങ്ങളുണ്ടെങ്കിലും ക്രിസ്തബ്ദം എട്ട് – ഒൻപതു ശതകങ്ങളോടെ നമ്പൂതിരി മതം കേരളത്തിൽ ഉറച്ചു എന്നത് നിസംശ

യമാണ്. ഒൻപതാം നൂറ്റാണ്ടിനു മുമ്പുള്ള ക്ഷേത്രശിലാശാസനങ്ങളൊന്നും കേരളത്തിൽ കണ്ടെടുക്കപ്പെട്ടിട്ടില്ലെന്നതും ഇതിനെ ലക്ഷീകരിക്കുന്നു.

### ബ്രാഹ്മണ മതം

നമ്പൂതിരി അധിനിവേശം ഒരു പുതിയ മതം മാത്രമല്ല, ഒരു സംസ്ക്കാരവും സാമൂഹിക വ്യവസ്ഥയും കൂടിയാണ് കേരളത്തിൽ അവതരിപ്പിച്ചത്. ജാതി അടിസ്ഥാനമാക്കിയ ചാതുർവണ്യ വ്യവസ്ഥിതിയായിരുന്നു ഈ പുതിയ സാമൂഹിക വ്യവസ്ഥ. നിലവിലുണ്ടായിരുന്ന മതവിഭാഗങ്ങളെ ജാതികളും ഉപജാതികളുമായി നമ്പൂതിരി മതത്തിൽ ലയിപ്പിക്കുകയും അവരുടെ ദൈവങ്ങളെ നമ്പൂതിരിമതത്തിൽ ഉപദൈവങ്ങളായി അംഗീകരിക്കുകയും ചെയ്തു. അക്കാലത്തെ കേരളീയ ജനവർഗ്ഗങ്ങളിൽ നസ്രാണികൾ മാത്രമാണ് നമ്പൂതിരി മതത്തിൽ ലയിക്കാതെ രക്ഷപെട്ടത്. പക്ഷേ അവരും ചാതുർവണ്യ വ്യവസ്ഥയുടെ ഭാഗമായി മാറി.

പുതിയ സംസ്കാരത്തിന്റെ പ്രചരണം പുതിയൊരു പവിത്രതാ സങ്കൽപ്പത്തെയും അവതരിപ്പിച്ചു. നമ്പൂതിരിമതത്തിന്റെ ആരാധനയ്ക്ക് ക്ഷേത്രങ്ങൾ അവശ്യ ഘടകങ്ങളായി മാറി. സ്വാഭാവികമായും നമ്പൂതിരീകേന്ദ്രീകൃത ജാതിവ്യവസ്ഥക്കുള്ളിൽ നിൽക്കുകയും സ്വന്തം മതം കാത്തുസൂക്ഷിക്കുകയും ചെയ്ത നസ്രാണികൾക്കും ഈ പവിത്രതാ സങ്കൽപ്പം അനുപേക്ഷണീയമായി. ഇക്കാലത്താവണം സ്ഥിരം ദേവാലയങ്ങൾ നസ്രാണികളുടെ പവിത്രതാ സങ്കൽപ്പത്തിന്റെ അവിഭാജ്യഘടകമായി മാറിയത്. നമ്പൂതിരീകേന്ദ്രീകൃത ജാതിവ്യവസ്ഥ നസ്രാണികൾക്ക് *കുലധർമ്മം* എന്ന ചട്ടക്കൂടിനുള്ളിൽ നൽകിയ തൊഴിൽ പരിരക്ഷ കൂടുതൽ പള്ളികളുടെ നിർമിതിക്കും വഴിതെളിച്ചു. കേരളത്തിലെ പഴയ നസ്രാണി പള്ളികളിൽ ഒരു നല്ല ഭാഗവും കൊല്ലവർഷം ഒന്നാം നൂറ്റാണ്ടിനു ശേഷം സ്ഥാപിക്കപ്പെട്ടവയാണെന്ന അവയുടെ പ്രാദേശിക പാരമ്പര്യങ്ങൾ ഈ നിഗമനത്തെ സാധൂകരിക്കുന്നു.

### വാസ്തുവിദ്യ

എന്തായിരുന്നു അന്നത്തെ പള്ളികളുടെ രൂപം? സ്വാഭാവികമായും നമ്പൂതിരിമതം വളർത്തിയെടുത്ത ക്ഷേത്രത്തിന്റെ നിർമിതിയുമായി അതിനു സാദൃശ്യമുണ്ടാകും. പൊതുവായ പവിത്രതാ സങ്കൽപ്പത്തോടൊപ്പം നിർമാണവസ്തുക്കളുടെ ലഭ്യതയും നിർമാണ വൈദഗ്ദ്യവും ഈ സമാനതയെ സ്വാധീനിക്കുന്ന ഘടകങ്ങളാണ്. നസ്രാണിപള്ളികൾ മാത്രം നിർമിക്കുന്ന ഒരു ശില്പികുലത്തെപ്പറ്റി ഐതീഹ്യങ്ങൾ പോലുമില്ല. കേരളത്തിലെ തൊഴിൽബന്ധിത ജാതി പശ്ചാത്തലത്തിൽ ഹിന്ദു

ക്ഷേത്രങ്ങൾ നിർമ്മിച്ച അതേ ശില്പികൾ തന്നെയാണ് പള്ളികളും നിർമ്മിച്ചത്. അതിനാധാരമായ ദേവാലയ സങ്കൽപ്പവും ഒന്നുതന്നെയാണ്.

**ക്ഷേത്രം**

എത്ര ബൃഹത്തായ ക്ഷേത്രവും ഒരൊറ്റ കെട്ടിടമല്ല. മറിച്ച് ഒരു സമുച്ചയമാണ്. ശ്രീകോവിലാണ് അതിന്റെ മൂലസ്ഥാനം. മറ്റുള്ളവയെല്ലാം ആവശ്യവും സാമ്പത്തികസ്ഥിതിയുമനുസരിച്ച് ശ്രീകോവിലിനു ചുറ്റും വളർന്നു വരുന്നവയാണ്. ശ്രീകോവിൽ മാത്രമായാലും *ക്ഷേത്രം* എന്ന പൂർണ്ണ സങ്കൽപ്പത്തിനു കോട്ടമൊന്നുമുണ്ടാകുന്നില്ല.

നസ്രാണി പള്ളികളെ സംബന്ധിച്ചിടത്തോളം ക്ഷേത്ര ശ്രീകോവിലുകളുടെ സ്ഥാനം മദ്ബഹായ്ക്കാണ്. മദ്ബഹായെ മാത്രം പൂർണ്ണ പള്ളിയായി പരിഗണിക്കുന്ന പതിവ് നസ്രാണികൾക്കുണ്ടായിരുന്നു. ഇതിനാസ്പദമായ ഏറ്റവും വ്യക്തമായ തെളിവ് പാലയൂർ പള്ളിയാണ്. ഇന്നു കാണുന്ന പാലയൂർ പള്ളി 1607-ൽ ജെയിംസ് ഫെനിഷ്യോ എന്ന ജസ്യൂട്ട് മിഷനറി പുതുക്കി പണിതതാണ്. അദ്ദേഹത്തിന്റെ വിവരണപ്രകാരം പഴയ മരംകൊണ്ടുള്ള പള്ളി ഉള്ളിൽ നിർത്തിയാണ് ഇപ്പോഴുള്ള പള്ളി പണിതത്. നിലവിലുള്ള പള്ളിക്കുള്ളിൽ ഇന്നു പ്രദർശിപ്പിച്ചിരിക്കുന്ന പഴയ പള്ളിയുടെ അടിത്തറ ഒരു ഇടത്തരം ശ്രീകോവിലിനേക്കാൾ വലുതല്ല. പുരാതനവും പ്രശസ്തവുമെന്ന് ഫെനീഷ്യോ സാക്ഷിക്കുന്ന പാലയൂർ പള്ളിയുടെ ഈ പ്രാഗ്‌രൂപം, മദ്ബഹാ - ശ്രീകോവിൽ - മാത്രം പള്ളിയായി കണക്കാക്കിയിരുന്നു എന്നതിന്റെ തെളിവാണ്.

**ശ്രീകോവിൽ**

പാശ്ചാത്യ അധിനിവേശം നസ്രാണികളുടെ ക്രൈസ്തവ സങ്കൽപ്പത്തിൽ മാറ്റംമറിച്ചിലുകൾ വരുത്തിയെങ്കിലും മദ്ബഹയെ മാത്രം പള്ളിയായി കാണുന്ന പൂർവിക സങ്കൽപ്പത്തിന് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽപോലും മാറ്റം വന്നില്ല. പുത്തൻകാവ് പള്ളി പണിയെപ്പറ്റി *നിരണം ഗ്രന്ഥവരി*യിലെ ദീർഘ പ്രതിപാദനങ്ങൾ മുഴുവൻ മദ്ബഹാപണിയെപ്പറ്റിയാണ്. ആ മദ്ബഹാ ആഘോഷപൂർവം കൂദാശ ചെയ്തതാണ് പള്ളികൂദാശയായി അവിടെ വിവരിച്ചിരിക്കുന്നത്. അതിനുശേഷമാണ് *ഹൈക്കല പണിയിച്ചുവരുന്നു* എന്ന് ചുരുക്കത്തിൽ പ്രതിപാദിക്കുന്നത്. മദ്ബഹായുടെ പണി പൂർത്തിയായതോടുകൂടി *പള്ളി* എന്ന ദേവാലയം പൂർത്തിയായി എന്ന വാദഗതി ശരി വെയ്ക്കുന്നതാണ് ഈ വിവരണം.

ഒരു ക്ഷേത്ര ശ്രീകോവിലിനെ പൂർണ്ണ പള്ളിയായി പരിഗണിക്കുവാൻ 19-ാം നൂറ്റാണ്ടിലും നസ്രാണികൾക്ക് ബുദ്ധിമുട്ടില്ലായിരുന്നു എന്ന

തിന്റെ മറ്റൊരു തെളിവാണ് കുന്നംകുളത്തെ അന്തിമഹാളൻകാവ് പള്ളി. 1804-ൽ കൊച്ചിയിലെ ശക്തൻ തമ്പുരാൻ ഒരു പള്ളിയായി രൂപാന്തരപ്പെടുത്തുന്നതിനു ദാനം നൽകിയ ഈ ക്ഷേത്രം, രൂപഭാവങ്ങളിൽ യാതൊരു മാറ്റവും വരുത്താതെയാണ് ഇന്നും പള്ളിയായി ഉപയോഗിച്ചു വരുന്നത്. അതേപോലെ കുന്നംകുളം പഴയപള്ളിയുടെ അങ്കണത്തിലുള്ള ചെറിയ ചാപ്പൽ 1950-കളിൽ നവീകരിക്കുന്നതുവരെയും ഒരു ചെറിയ ക്ഷേത്രമാതൃകയിലും വലിപ്പത്തിലുമായിരുന്നു (ഇന്നും കാതലായ മാറ്റമൊന്നും വന്നിട്ടില്ല). നൂറ്റാണ്ടുകൾ പിന്നിട്ടിട്ടും ദേവാലയത്തെപ്പറ്റിയുള്ള നസ്രാണി സങ്കൽപ്പത്തിനു മാറ്റമൊന്നും വന്നില്ല എന്നതാണ് ഇതിന്റെ അർത്ഥം.

### ഉദ്ദേശ്യം

പള്ളികളുടെ ഉപയോഗത്തെപ്പറ്റി ഇന്നുള്ള ദർശനത്തിൽ ഈ പരിമിത നിർമിതികൾ പൊരുത്തപ്പെടുന്നില്ല. എന്നാൽ കൊളോണിയൽ കാലത്തിനുമുമ്പ് പള്ളികളെ എന്തിന് ഉപയോഗിച്ചിരുന്നു എന്നതാണ് പരിഗണിക്കേണ്ടുന്ന വസ്തുത. ലഭ്യമായ വിവരണങ്ങൾ പ്രകാരം പരിമിതമായി മാത്രമാണ് നസ്രാണികൾ അന്ന് പള്ളികൾ ഉപയോഗിച്ചിരുന്നത്. മാമോദീസ, വിവാഹം എന്നിവയൊഴിച്ച് നസ്രാണികളും പള്ളികളുമായുള്ള ബന്ധം പരിമിതമായിരുന്നു. പിന്നീടുള്ളത് പെരുന്നാളുകളായിരുന്നു. പല ക്ഷേത്രങ്ങളിലും ഇന്നുമുള്ളതുപോലെ അവയ്ക്ക് താൽക്കാലിക പന്തൽ ഉപയോഗപ്പെടുത്തിയിരിക്കും. അങ്ങാടികളിൽ താമസിക്കുന്നവർ കുർബാനയ്ക്കോ നമസ്ക്കാരത്തിനോ പള്ളിയിലെത്തിയാലും ക്ഷേത്രാരാധനയ്ക്കെത്തുന്ന വിശ്വാസികളെക്കാളുപരിയായി ഒരു സ്ഥല സങ്കൽപ്പം അവർക്കുണ്ടായിരുന്നോ എന്നു സംശയമാണ്. കേരളത്തിന്റെ പൊതുവായ പവിത്രതാ സങ്കൽപ്പം അതിനെതിരുമാണ്.

### പേർഷ്യൻ ബന്ധം

ഇവിടെ പരിഗണിക്കേണ്ടുന്ന മറ്റൊരു വസ്തുത നസ്രാണികളുടെ കൽദായ ബന്ധമാണ്. കുറഞ്ഞത് നാലാം നൂറ്റാണ്ടു മുതലെങ്കിലും നസ്രാണികൾ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടിരുന്നു. തീർച്ചയായും പേർഷ്യൻ സഭ ദേവാലയങ്ങളെപ്പറ്റി രൂപീകരിച്ച പവിത്രതാ സങ്കൽപ്പം നസ്രാണികളെയും സ്വാധീനിക്കും.

പേർഷ്യൻ ക്രൈസ്തവ ദേവാലയങ്ങളുടെ മുഖമുദ്ര അവയുടെ ആർഭാടരാഹിത്യമാണ്. രൂപങ്ങളോ ചിത്രങ്ങളോ ഇല്ലാത്ത ഒരു ആരാധനാ സങ്കൽപ്പമാണ് പേർഷ്യൻ സഭ വളർത്തിയെടുത്തത്. ആ മാനദണ്ഡത്തിൽ തികച്ചും അലങ്കാരരഹിതമായ ഉൾഭാഗത്തോടുകൂടിയ ഒരു മദ്ബഹായാവണം നസ്രാണിപ്പള്ളികളുടെ പ്രാഗ് രൂപം.

മുകളിൽ പറഞ്ഞ കാരണങ്ങൾകൊണ്ട് കേവലം മദ്ബഹാ - ശ്രീകോവിൽ - മാത്രമുള്ള നിർമിതികളായിരുന്നു പോർട്ടുഗീസ് കാലഘട്ടത്തിനുമുമ്പുള്ള എല്ലാ നസ്രാണി പള്ളികളും എന്നർത്ഥമില്ല. കൊല്ലത്ത് ക്രിസ്തുവർഷം 825-നു അടുപ്പിച്ച് മാർ സാബോറും അപ്രോത്തും പണിത തെരിസാപ്പള്ളി തീർച്ചയായും പേർഷ്യൻ മാതൃകയിലായിരിക്കും. 1301-ൽ കൊടുങ്ങല്ലൂർ പ. മാർത്തോമാശ്ലീഹാ പള്ളിക്ക് മുറികളുണ്ടായിരുന്നതായി തെളിവുണ്ട്. 16-ാം നൂറ്റാണ്ടിന്റെ ആദ്യം കേരളത്തിലെത്തിയ നാല് പേർഷ്യൻ മേല്പട്ടക്കാർ *പള്ളികൾ പണിതുവരുന്നതായി* രേഖപ്പെടുത്തിയിട്ടുണ്ട്. അവയും മദ്ബഹാ മാത്രമുള്ള നിർമിതികളാവാൻ സാദ്ധ്യതയില്ല. മദ്ബഹാ മാത്രമുള്ള അവസ്ഥയിൽ നിന്നും പൂർണ പള്ളിയിലേയ്ക്കുള്ള വളർച്ച ക്ഷേത്രസമുച്ചയങ്ങളുടെ വളർച്ചയ്ക്ക് സമാനമാണ്. കേരളീയ ക്ഷേത്രങ്ങളിലെ ശ്രീകോവിൽ, മണ്ഡപം, ഗോപുരം ഇവയെ കൂട്ടിച്ചേർത്ത രൂപത്തിലുള്ള നിർമിതികളാണ് 20-ാം നൂറ്റാണ്ടിന്റെ ആദ്യപകുതി വരെ പണിതുവന്നിരുന്ന നസ്രാണി ദേവാലയങ്ങളുടെ പൊതുരൂപം എന്നു പറയാം.

ശ്രീകോവിൽ - മദ്ബഹാ - മാത്രമുള്ള അവസ്ഥയിൽ നിന്നും മുകളിൽ പറഞ്ഞ രൂപത്തിലേക്കുള്ള പരിണാമം നടന്ന കാലഘട്ടം കണ്ടുപിടിക്കുക ദുഷ്കരമാണ്. പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പ് ഈ പരിണാമം നടന്നു എന്നത് നിസ്തർക്കമാണ്. പേർഷ്യൻ സ്വാധീനംകൂടി പരിഗണിച്ചാൽ തുടർച്ചയായ പേർഷ്യൻ സാന്നിദ്ധ്യം ആരംഭിക്കുന്ന കൊല്ലവർഷം ഒന്നാം ശതകം മുതൽ ഈ പരിവർത്തനം ആരംഭിച്ചു എന്നു ചിന്തിക്കുന്നത് യുക്തിസഹജമാണ്. ഇന്നത്തെ കേരളീയ ക്ഷേത്രനിർമിതികളും ആരംഭിക്കുന്നത് ഇതേ കാലത്താണെന്നത് ഈ അനുമാനത്തിന് കൂടുതൽ ശക്തി നൽകുന്നു.

## പോർട്ടുഗീസ് കാലഘട്ടം

ഉദയംപേരൂർ സുന്നഹദോസിന്റെ കാലത്ത് മലങ്കരസഭയ്ക്കുണ്ടായിരുന്നത് നൂറിൽ താഴെ പള്ളികളാണ്. ആ കാലഘട്ടത്തിൽ പുതുതായി സ്ഥാപിച്ച പള്ളികളും അതിനുമുമ്പ് സ്ഥാപിച്ചവയും വാസ്തുശില്പപരമായി സമാനമാണ്. പോർട്ടുഗീസ് മിഷനറി പുതുക്കിപണിത പാലയൂർ പള്ളിയും, മിഷനറി സാന്നിധ്യത്തിൽ പണിത മുട്ടുചിറ പള്ളിയും പാശ്ചാത്യസാന്നിധ്യമില്ലാത്ത കോട്ടയം വലിയ - ചെറിയ പള്ളികളും ഘടനാപരമായി തുല്യത പുലർത്തുന്ന നിർമിതികളാണ്.

ഇത് പ്രത്യേകം പരിഗണിക്കേണ്ട വിഷയമാണ്. കാരണം ഇവയെല്ലാം 16-ാം നൂറ്റാണ്ടിലെ നിർമിതികളാണ്. ഒരുപക്ഷേ അപ്പോഴേയ്ക്കും പേർഷ്യൻ സ്വാധീനം ഈ ശില്പഘടനയെ നിർദ്ധാരണം ചെയ്തിരിക്കാം.

പ്രത്യേകിച്ചും 1504-ലെ സുറിയാനി കത്തിൽ പറയുന്ന നാലു പേർഷ്യൻ മെത്രാന്മാരുടെ ആഗമനത്തോടെ പേർഷ്യൻ സഭയുടെ പവിത്രതാ സങ്കൽപ്പത്തിന് അനുരൂപമായ ഈ വാസ്തുവിദ്യാ ശൈലി മലങ്കരയിൽ പൂർണരൂപം പ്രാപിച്ചിരിക്കണം. നസ്രാണികളെ വലയിലാക്കാൻ റോമൻ കത്തോലിക്കാ മിഷനറിമാരും നസ്രാണി ദേവാലയങ്ങൾക്ക് ഈ ശില്പ മാതൃക പിൻതുടർന്നു എന്നു വിചാരിക്കുകയാണ് യുക്തിസഹജം. കാരണം പോർട്ടുഗീസുകാർ സ്ഥാപിച്ച കൊച്ചിയിലെ സെന്റ് ഫ്രാൻസിസ് പള്ളിയോ കേരളതീരത്തെ മറ്റു ലത്തീൻ ദേവാലയങ്ങളോ ഘടനാപരമായി ഇവയോട് സാദൃശ്യം പുലർത്താത്ത തനി യൂറോപ്യൻ മാതൃകയിലാണ്.

ക്ഷേത്രസമുച്ചയങ്ങൾപോലെ അനുബന്ധ നിർമിതികൾ പിൽക്കാലങ്ങളിൽ നടന്നതിന്റെ പ്രകടമായ തെളിവുകൾ പല പഴയ പള്ളിക്കെട്ടിടങ്ങളിലും ദൃശ്യമാണ്. വരാന്തകൾ, പൂമുഖങ്ങൾ, നാടകശാലകൾ മുതലായ പ്രധാന കെട്ടിടത്തെ സ്പർശിക്കുന്ന നിർമിതികൾ പോലും പിൽക്കാലത്തു രൂപപ്പെട്ടതാണെന്നു പല പള്ളികളിലും വ്യക്തമാണ്. ഹൈക്കലകൾ പടിഞ്ഞാട്ടു നീട്ടിയതിന്റെ സൂചനകളും ലഭ്യമാണ്. ഇത്തരം അനുബന്ധ നിർമ്മിതികൾ സൂചിപ്പിക്കുന്നത് പ്രാദേശിക നസ്രാണി സമൂഹത്തിന്റെ ഉയരുന്ന സാമ്പത്തിക സ്ഥിതിയാണ്.

**നാടകശാല**

സവിശേഷ ശ്രദ്ധ ആകർഷിക്കുന്ന ഒന്നാണ് *നാടകശാല* എന്ന പൂമുഖം. *നടശാല* എന്ന പദത്തിന്റെ വികൃതരൂപമാണ് *നാടകശാല*. കേരളീയ ദേവാലയ സങ്കൽപ്പത്തിൽ *നട*യ്ക്ക് അഥവാ ക്ഷേത്രവാതിലിന് അനന്യ പ്രാധാന്യമുണ്ട്. ഇതിൽ നിന്നാണ് *നടശാല*കൾ രൂപമെടുത്തത്.

പക്ഷേ നട (നാടക) ശാലയുടെ സാന്നിദ്ധ്യത്തിൽ, പ്രകടമായ ഒരു തെക്ക്-വടക്ക് വേർതിരിവു കാണുന്നുണ്ട്. വടക്കുള്ള പഴയ പള്ളികൾക്കെല്ലാം വിശാലമായ നാടകശാലകളുണ്ട്. എന്നാൽ തെക്ക് പ്രധാന പള്ളികൾക്കു പോലും സമീപകാലംവരെയും നാടകശാലകൾ ഇല്ലായിരുന്നു. എന്നാൽ ഇത് കൃത്യമായി പാലിക്കപ്പെട്ടിരുന്ന ഒരു കീഴ്വഴക്കമായിരുന്നോ എന്നു സംശയമുണ്ട്. വടക്ക് അപൂർവമായെങ്കിലും നാടകശാലകളില്ലാത്ത പഴയ പള്ളികളുണ്ട്. അതേസമയം 20-ാം നൂറ്റാണ്ടിന്റെ ആദ്യ ദശാബ്ദത്തിൽ പൊളിച്ചുമാറ്റിയ നിരണം പള്ളിക്ക് ദീർഘമായ നാടകശാല ഉണ്ടായിരുന്നു. ഇരുപതുവർഷത്തെ ഇടവേളയിൽ സ്ഥാപിച്ച, സമീപസ്ഥലങ്ങളായ കോട്ടയം വലിയ - ചെറിയ പള്ളികളിൽ ചെറിയപള്ളിക്കു മാത്രമാണ് നാടകശാലയുള്ളത്. ബാഹ്യമായ മറ്റു പ്രകട വ്യത്യാസങ്ങൾ ഇല്ലാതിരിക്കെ ഈ വ്യതിയാനം സവിശേഷ ശ്രദ്ധ ആകർഷിക്കുന്നു.

നസ്രാണിപ്പള്ളികളുടെ വാസ്തുവിദ്യാ വികസനത്തിന്റെ പൊതുവായ രൂപരേഖയാണ് മുകളിൽ വിവരിച്ചത്. ഇവയൊക്കെയും വാസ്തുവിദ്യാ വിദഗ്ധരുടെയും വാസ്തുവിദ്യാ ചരിത്രകാരന്മാരുടെയും ഗഹനമായ പഠനങ്ങൾക്ക് വിധേയമാകേണ്ടിയിരിക്കുന്നു. അത്തരം പഠനങ്ങൾക്ക് ഒരാമുഖം എന്ന നിലയിൽ പള്ളിക്കെട്ടിടത്തിന്റെ വിവിധ ഭാഗങ്ങളുടെ ഒരു ലഘു വിവരണവും ഇവിടെ അവതരിപ്പിക്കുകയാണ്.

### മദ്ബഹായുടെ രൂപം

മൂന്നു തരത്തിലുള്ള മദ്ബഹാകൾ കേരളത്തിലുണ്ടായിരുന്നു. ചതുരം, സമചതുരം, അഷ്ടഭുജം. ഇവയിൽ ഏറ്റവും സാധാരണം സമചതുരമാണ്. ഏറ്റവും ദുർലഭം *എട്ടുപട്ടം* എന്നു വിളിക്കുന്ന അഷ്ടഭുജവും. ആർത്താറ്റ് - കുന്നംകുളം പോലെയുള്ള പള്ളികളിൽ ദീർഘ ചതുരാകൃതിയിലാണ് മദ്ബഹാ പണിതിരിക്കുന്നത്.

മദ്ബഹായുടെ നിർമ്മാണശൈലിയെ പേർഷ്യൻ സഭാശാസ്ത്രവും കേരളീയ ക്ഷേത്ര വാസ്തുശാസ്ത്രവും സ്വാധീനിച്ചിട്ടുണ്ട്. മുമ്പ് സൂചിപ്പിച്ചതുപോലെ ക്ഷേത്ര വാസ്തുശില്പത്തിന്റെ ക്രൈസ്തവ അംഗീകരണമാണ് കേരളത്തിലെ പള്ളികളുടെ പൊതുവായ വാസ്തുശാസ്ത്രം. കേരളീയ ക്ഷേത്രങ്ങൾക്ക് പൊതുവെ രണ്ടു തരത്തിലാണ് ശ്രീകോവിലുകൾ പണിയുക. വൃത്താകൃതിയിലും ചതുരാകൃതിയിലും (ഇവ കൂടാതെ ഗജപൃഷ്ട ശൈലി എന്നൊരു അപൂർവ ശൈലിയുണ്ട്. പക്ഷേ അത്തരം ക്ഷേത്രങ്ങൾ ഒന്നോ രണ്ടോ മാത്രമേയുള്ളൂ). ഇവ രണ്ടിൽ പുരാതനം വൃത്താകൃതിയിലുള്ള ശ്രീകോവിലുകളാണ്. കൂടുതൽ സങ്കീർണമായ നിർമാണ വൈദഗ്ദ്യവും ഇതിനാണാവശ്യം.

ഗണിതശാസ്ത്രപരമായി വൃത്തത്തിന്റെ ലളിതവൽക്കരിക്കപ്പെട്ട രൂപമാണ് അഷ്ടഭുജം. വൃത്താകൃതിയിലുള്ള മദ്ബഹാകളൊന്നും കേരളത്തിൽ ഉണ്ടായിരുന്നതായി സൂചനകളില്ല. എന്നാൽ അഷ്ടഭുജാകൃതിയിലുള്ള മദ്ബഹാകൾ വടക്കൻ പ്രദേശത്ത് അപൂർവമായി കാണുന്നുണ്ട്. കാടാതി, കടമറ്റം, മണ്ണത്തൂർ മുതലായ സ്ഥലങ്ങളിൽ ഇവ ഇന്നുമുണ്ട്. പ്രായേണ ചെറിയ പള്ളികളിലാണ് ഇത്തരം മദ്ബഹാകൾ ഇന്നു കണ്ടുവരുന്നത്.

മുകളിൽ സൂചിപ്പിച്ചതുപോലെ ചതുര നിർമ്മിതികളെ അപേക്ഷിച്ച് കൂടുതൽ നിർമാണ വൈദഗ്ധ്യം - പ്രത്യേകിച്ച് മേൽക്കൂരയ്ക്ക് - അഷ്ടഭുജ നിർമിതികൾക്ക് ആവശ്യമാണ്. കേരളത്തിലെ സാധാരണ നിർമിതികളെ അപേക്ഷിച്ച് പള്ളികൾക്കുള്ള വൈപുല്യത നിർമാണ പ്രക്രിയയെ ക്ലിഷ്ടമാക്കി. അതിനാൽ സ്വാഭാവികമായും നിർമാണശൈലി ലളിതവൽക്കരിക്കാൻ വാസ്തുശില്പികൾ നിർബന്ധിതരായി. അതിനാലാ

വണം അഷ്ടഭുജമുള്ള - *എട്ടുപട്ടം* - മദ്ബഹാകൾ ചെറിയപള്ളികൾക്കു മാത്രമായി ഒതുങ്ങിയതും, പ്രചാരലുപ്തമായതും. തെക്കൻ ദിക്കുകളിൽ ഇത്തരം മദ്ബഹാകൾ തീരെ ഇല്ലായിരുന്നു.

അഷ്ടഭുജരീതിയിൽ നിർമ്മിച്ച ഏറ്റവും വലിയ മദ്ബഹാ, പൊളിച്ചു കളഞ്ഞ പരുമല പള്ളിയുടേതായിരുന്നു. പ. പരുമല തിരുമേനി ഇതു നിർമ്മിക്കുമ്പോൾ *വിശേഷപ്പെട്ട എട്ടുപട്ടമായി പണിത മദ്ബഹ* എന്നാണ് വിശേഷിപ്പിച്ചിരുന്നത്. തെക്കൻ ദിക്കുകളിൽ ഈ രീതിയിൽ പണിത ഏക ദേവാലയവും ഇതായിരുന്നു. മുളന്തുരുത്തി സ്വദേശിയായ പ. പരുമല തിരുമേനി വടക്കൻ ദിക്കുകളിലെ ഈ അപൂർവ്വ നിർമിതികളുടെ സൗന്ദ ര്യത്തിൽ ആകൃഷ്ടനായിയാവണം ആ ശൈലി തിരഞ്ഞെടുത്തത്.

ഇന്ന് അറിയാതെയാണെങ്കിലും ഒരു ദേവാലയം അഷ്ടഭുജരീതിയിൽ പുതുക്കി നിർമ്മിച്ചിട്ടുണ്ട്. ചന്ദനപ്പള്ളി വലിയപള്ളി. ഈ രീതിയിലുള്ള ഏറ്റവും വലിയ മദ്ബഹായും അതാണ്. നിർമാണ സാമഗ്രികളിലും സാങ്കേതികവിദ്യയിലുമുണ്ടായ മുന്നേറ്റമാണ് ഈ നിർമ്മിതിക്ക് അവരെ സഹായിച്ചത്.

## വിളക്കിന്റെ സ്ഥാനം

മലങ്കര നസ്രാണികൾക്ക് പള്ളികളിൽ നിർബന്ധിതമായ ഒരു വസ്തുവാണ് ഓടു കൊണ്ടുള്ള പ്രത്യേക രീതിയിലുള്ള തൂക്കുവിളക്ക്. മിക്ക പള്ളികളിലും ഇതു കെടാവിളക്കായി കത്തിച്ചു വയ്ക്കുകയാണ്. പത്രോസ് പാത്രിയർക്കീസ് ഈ വിളക്ക് നിരോധിച്ചെങ്കിലും ഫലമൊന്നുമുണ്ടായില്ല. ഇന്ന് ഈ വിളക്ക് പൊതുവെ പള്ളികളുടെ മദ്ധ്യഭാഗത്താണ് തൂക്കുക. എന്നാൽ മുമ്പ് മദ്ബഹായുടെ പടിക്ക് തൊട്ടുമുമ്പിൽ നടുക്കായിരുന്നു തൂക്കിയിരുന്നത്. ഇന്നും അപൂർവ്വം പള്ളികളിൽ ഈ സ്ഥാനത്ത് വിളക്കു തൂക്കിയിരിക്കുന്നതു കാണാം.

ഈ പഴയ സ്ഥാനത്തിനു ഒരു പേർഷ്യൻ പശ്ചാത്തലമുണ്ട്. പുരാതന പേർഷ്യൻ സഭയിലെ ദേവാലയങ്ങളിൽ അവൈദികർക്ക് പ്രവേശിക്കാവുന്ന സ്ഥലത്തിനു പരിധി നിർണയിച്ചുകൊണ്ട് അദൃശ്യമായ ഒരു വേലിക്കെട്ടെന്ന നിലയിൽ ഇപ്രകാരം ഒരു വിളക്കു തൂക്കിയിട്ടിരുന്നതായി ചില പണ്ഡിതർ ചൂണ്ടിക്കാട്ടുന്നുണ്ട്. അതേ അർത്ഥത്തിലാണ് അവൈദികർക്ക് പ്രവേശിക്കാവുന്ന പരിധിയിൽ - മദ്ബഹായുടെ വളവിനു പടിഞ്ഞാറുവശത്ത് - വിളക്ക് തൂക്കിയിരുന്നത്.

## മദ്ബഹായിലെ അലങ്കാരങ്ങൾ

മുമ്പ് പ്രസ്താവിച്ചതുപോലെ മദ്ബഹായുടെ മുകൾവശം ആർച്ചു രൂപത്തിലാണ് മിക്കവാറും പഴയപള്ളികളിൽ കാണുന്നത്. അപൂർവ്വം

പള്ളികളിൽ പടിഞ്ഞാറെ വളവൊഴികെയുള്ള ഭാഗം തടികൊണ്ടുള്ള നിരത്തട്ടായും കാണുന്നുണ്ട്. എങ്കിലും പൂർണമായുള്ള ആർച്ചുകളാണ് കൂടുതൽ വികസിതരൂപം.

വെട്ടുകല്ലും കുമ്മായവും കൊണ്ടാണ് ഈ ആർച്ചുകൾ പടുത്തുയർത്തിയിരുന്നത്. രണ്ടു വശത്തുനിന്നും പണിതുയർത്തി നടുക്ക് ആണിക്കല്ലു വെച്ചുറപ്പിക്കുക എന്നതായിരുന്നു ഇവയുടെ നിർമാണ രീതി. തടികൊണ്ടുള്ള പൂർണ്ണ ആർച്ചുകളും അപൂർവ്വമായി ഉണ്ട്. ആർച്ചിൽ ബീമുകളുടെ രൂപത്തിൽ തേപ്പുപണിയും നടത്താറുണ്ട്. ഇപ്രകാരമുള്ള ബീമുകളുടെ രൂപം ഉപയോഗിച്ചുണ്ടാക്കുന്ന ചതുരങ്ങളിൽ പൂക്കൾ, മാലാഖമാർ ഇവയുടെ ചിത്രങ്ങളോ റിലീഫുകളോ സാധാരണമാണ്. കുമ്മായക്കെട്ടിലും ബീമുകളുടെ രൂപമുണ്ടാക്കുന്നത് അവയുടെ പ്രാഗ്‌രൂപം തടികൊണ്ടായിരുന്നു എന്നതിന്റെ തെളിവായിയാണ് വാസ്തുവിദ്യാ ചരിത്രകാരന്മാർ കാണുന്നത്. ഇന്ന് കോൺക്രീറ്റുപയോഗിച്ച് പഴയ രീതിയിൽ തന്നെ പുതിയ പള്ളികളിൽ ആർച്ച് പണിയാറുണ്ട്.

### ഇറത്താഴും ക്ദൂശ്കുദിശിൻ

മലങ്കരയിലെ പള്ളികളിൽ മദ്ബഹായിലെ രണ്ടിനം അലങ്കാരപ്പണികളാണ് ഇറത്താഴും കൂദേശ്കുദിശിനും (മദ്കുദിശിൻ എന്നും ബസ്കുദിശ എന്നും പറയാറുണ്ട്). ഇവയിൽ പുരാതനം ഇറത്താഴാണ്. ഇത് പോർട്ടുഗീസ് കാലഘട്ടത്തിന്റെ സംഭാവനയാണ്. ഇവ രണ്ടും കൂടാതെ വി. ത്രോണോസിനു മുകളിൽ ചതുരത്തിൽ തടിയിലുള്ള ഒരു മേല്ക്കട്ടി ചെങ്ങന്നൂർ, കാർത്തികപ്പള്ളി മുതലായ അപൂർവം പള്ളികളിൽ കാണുന്നുണ്ട്. ഇതിനു സമാനമായ ഒരു നിർമിതി പുരാതനമായ പേർഷ്യൻ ദേവാലങ്ങളിൽ ഉണ്ട്. അതിനാൽ പേർഷ്യൻ സ്വാധീനം ഈ നിർമിതിക്കു പുറകിലുണ്ടെന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല.

ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് മദ്ബഹായ്ക്കുള്ളിൽ അലങ്കാരപ്പണികൾ ഉണ്ടായിരുന്നില്ല. കാരണം പേർഷ്യൻ സഭയ്ക്ക് അവ തികച്ചും വർജ്യമായിരുന്നു. യാതൊരു ചിത്ര ശില്പ വേലകളുമില്ലാത്ത ഭിത്തികളായിരുന്നു അക്കാലത്ത് മലങ്കരയിലെ മദ്ബഹാകൾക്കുണ്ടായിരുന്നത്.

ഇറത്താഴ് എന്നത് ഒരു സംയുക്തപദമാണ് *ഇറ* (അതിര് അഥവാ മേൽക്കൂര) എന്ന പദവും *താഴിക* അഥവാ സ്തൂപം എന്ന പദവും ചേർന്നാണ് ഈ പദം ഉണ്ടായത്. *ഇറ* എന്നതിന് ഉയർന്ന എന്നൊരു അർത്ഥവുമുണ്ട്. ഉയർന്ന സ്തൂപിക എന്നോ അതിരിലെ സ്തൂപിക എന്നോ അർത്ഥം പറയാം. കിഴക്കേ അതിരിലെ ഉയർന്ന സ്തൂപിക എന്ന

അർത്ഥത്തിലാണ് *ഇറത്താഴ്* എന്ന പദം രൂപംകൊണ്ടതെന്നാണ് ഒരു അഭിപ്രായം.

മദ്ബഹായുടെ കിഴക്കേഭിത്തിയിൽ അടിമുടി ചതുരക്കള്ളികളായി തിരിച്ച് അവയ്ക്കുള്ളിൽ ചിത്രപ്പണിചെയ്താണ് ഇറത്താഴ് ഉണ്ടാക്കുന്നത്. ഈ കള്ളികളുടെ തൂണുകളും ബന്ധങ്ങളും അതിമനോഹരമായി കൊത്തുപണി ചെയ്തിരിക്കും. ഇവയ്ക്ക് സ്വർണ്ണ ഗിൽറ്റു കൊടുക്കുന്നതു സർവസാധാരണമായിരുന്നു. ചതുരക്കള്ളികളിൽ യേശുക്രിസ്തുവും വിശുദ്ധന്മാരുമായി ബന്ധപ്പെട്ട വിവിധ ചിത്രങ്ങൾ പെയ്ന്റു ചെയ്തു ചേർത്തിരുന്നു. മുളന്തുരുത്തി, പിറവം, കോട്ടയം വലിയപള്ളി എന്നിവിടങ്ങളിലാണ് ഏറ്റവും മനോഹരമായ ഇറത്താഴുകൾ ഉള്ളത്. ഈ പള്ളികളിലെ ഇറത്താഴ് ചിത്രങ്ങളുടെ പൊതുസ്വഭാവം അവയുടെ വ്യക്തമായ പാശ്ചാത്യ സ്വാധീനമാണ്. അത് പിന്നാലെ പരിഗണിക്കാം.

പൊതുവെ ഇറത്താഴുകൾ തടിയിലാണ് കൊത്തിയെടുക്കുക. എന്നാൽ കുമ്മായത്തിൽത്തന്നെ പണിത ഇറത്താഴുകളും അപൂർവമല്ല. പക്ഷേ ഇവയ്ക്കു കലാഭംഗി കുറവാണ്. കുമ്മായത്തിൽ പണിത ഇറത്താഴുകളിൽ ചിത്രപ്പണികളും അപൂർവ്വമാണ്. റോമാ സുറിയാനിക്കാരുടെ കൈവശമുള്ള പല പുരാതന പള്ളികളിലും ചിത്രങ്ങളുടെ സ്ഥാനത്ത് രൂപങ്ങൾ സ്ഥാപിച്ച ഇറത്താഴുകളുണ്ട്. കുമ്മായംകൊണ്ടുള്ള ഇറത്താഴ് തടികൊണ്ടുള്ളവയുടെ ഒരു പിൽക്കാല ലളിത അനുകരണമാണെന്നു കരുതുന്നതിൽ തെറ്റില്ല.

ഇറത്താഴുകളുടെ ഉത്ഭവം തികച്ചും പാശ്ചാത്യമാണ്. സ്പെയിനും പോർട്ടുഗലും ഉൾപ്പെട്ട ഐബീരിയൽ ഉപദ്വീപിലെ പള്ളികളിൽ ഇറത്താഴിനു സമാനമായ നിർമിതികൾ സർവസാധാരണമാണ്. *റാത്തോൾ* എന്നാണ് ഇതിന്റെ പേര്. ഈ വാക്കിൽ നിന്നാണ് *ഇറത്താഴ്* എന്ന പേര് ഉണ്ടായതെന്നും വാദമുണ്ട്. 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാരുടെ ആധിപത്യകാലത്ത് തങ്ങളുടെ വാസ്തുവിദ്യാ രീതി അവർ മലങ്കരയിലെ പള്ളികളിൽ പ്രചരിപ്പിച്ചു. അതിന്റെ ബാക്കിപത്രമാണ് ഇന്നുള്ള ഇറത്താഴുകൾ.

ഈ പോർട്ടുഗീസ് പശ്ചാത്തലം ഇറത്താഴിലെ ചിത്രങ്ങളുടെ പാശ്ചാത്യസ്വാധീനത്തിനു വ്യക്തമായ ഉത്തരം നൽകുന്നുണ്ട്. നസ്രാണിപ്പള്ളികളിലെ ചിത്രങ്ങൾ പോർട്ടുഗീസ് കാലഘട്ടത്തിന്റെ സംഭാവനയാണ്. കേരളത്തിലെത്തിയ പോർട്ടുഗീസ് ചിത്രകാരന്മാരുടെ പിന്മുറക്കാരായ മഞ്ഞുമ്മേൻ പെയിന്റർമാരാണ് ഭൂരിപക്ഷം പള്ളികളിലെയും ചിത്രങ്ങൾ വരച്ചിരിക്കുന്നത്. പൗരസ്ത്യരീതിയിലുള്ള ഒരു പള്ളി ചിത്രം പോലും കണ്ടെടുക്കാനായിട്ടില്ല എന്നത് ഈ വാദത്തിനു ശക്തമായ തെളിവാണ്.

18-ാം നൂറ്റാണ്ടിനു ശേഷം നിർമിച്ച പള്ളികളിലൊന്നിലും ഇറത്താഴ് കാണുന്നില്ല.

*കൂദേശ്കുദിശിൻ* (ശുദ്ധതയുടെ ശുദ്ധസ്ഥലം) സുറിയാനിസഭയുടെ ഒരു സംഭാവനയാണെന്ന് ഏതാണ്ട് ഉറപ്പായി പറയാം. അതിന്റെ പ്രഥമ തെളിവ് സുറിയാനിയിലുള്ള അതിന്റെ പേരു തന്നെ. രണ്ടാമതായി അന്ത്യോഖ്യൻ സഭയിൽ ഈ നിർമ്മിതി ഉണ്ടായിരുന്നതായി 1895-ൽ വിശുദ്ധ നാടു സന്ദർശിച്ച പ. പരുമല തിരുമേനി സാക്ഷിക്കുന്നുണ്ട്. വി. മത്തായിയുടെ ദയറായിലെ മദ്ബഹായിലും കൂദേശ്കുദിശിൻ ഉണ്ടായിരുന്നു.

ഒറ്റവാക്കിൽ *മദ്ബഹായ്ക്കുള്ളിലെ മദ്ബഹാ* എന്നു കൂദേശ്കുദിശിനെ വർണിക്കാം. വി. ത്രോണാസിന്റെ പദവി മുതൽ കിഴക്കോട്ടുള്ള ഭാഗം മറച്ച് തടികൊണ്ടുള്ള ഒരു കൊച്ചു മദ്ബഹാ - അതാണ് കൂദേശ്കുദിശിൻ. ഇതിൽ ത്രോണോസിനു മുകളിൽ ഒരു മേൽക്കൂര കാണും. ത്രോണോസിന്റെ വീതിയിൽ ഒരു ആർച്ചിലൂടെയായിരിക്കും വി. കുർബാന അർപ്പിക്കുന്ന പുരോഹിതനെ കാണുക. പുഷ്പങ്ങൾ, മുന്തിരിവള്ളി മുതലായവ കൂടാതെ വിവിധ ഗണങ്ങളിൽപ്പെട്ട മാലാഖമാരുടെ രൂപങ്ങളാണ് കൂദേശ്കുദിശിനിലെ അലങ്കാരപ്പണിയുടെ മുഖ്യഭാഗം. മദ്ധ്യത്തിൽ ഒരു കുരിശുമുണ്ടാകും. സ്വർണ്ണഗിൽറ്റ് ഇതിൽ നിർലോപം ഉപയോഗിച്ചിരിക്കും.

18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദം മുതലാണ് കൂദേശ്കുദിശിനുകൾ മലങ്കരയിൽ പ്രചരിപ്പിച്ചത്. അന്തോഖ്യൻ ആരാധനാക്രമം മലങ്കരയിൽ പ്രചരിച്ചതും ഇതേ കാലത്താണെന്നതും പരിഗണിക്കണം. മലങ്കരയിലെത്തിയ അന്ത്യോഖ്യൻ മേല്പട്ടക്കാർ പരിചയപ്പെടുത്തിയ കൂദേശ്കുദിശിന്റെ പ്രാഗ്‌രൂപം, തടിയിലുള്ള ശില്പവേലയിൽ അസാമാന്യപാടവം സിദ്ധിച്ച കേരളീയ ശില്പികളുടെ കൈയിൽ പൂർണവികാസം പ്രാപിക്കാൻ അധികകാലമെടുത്തില്ല. 18-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലഘട്ടത്തിൽ കേരളം സന്ദർശിച്ച ജി. ബി. ഹൊവാർഡ് കായംകുളം പള്ളിയിലെ അതിമനോഹരമായ കൂദേശ്കുദിശിന്റെ വ്യക്തമായ ഒരു ചിത്രം നൽകുന്നുണ്ട്.

തെക്കൻ പ്രദേശങ്ങളിലെ പല പള്ളികളിലെയും മനോഹരമായ കൂദേശ്കുദിശിനുകൾ നവീകരണപ്രേതം ബാധിച്ചവർ പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യ ദശകങ്ങളിൽ തകർത്തു. നസ്രാണികൾക്ക് ആ പള്ളികൾ തിരികെ ലഭിച്ചപ്പോഴേയ്ക്കും വൈകിപ്പോയിരുന്നു. പരുമല സെമിനാരിയുടെ പൊളിച്ചുകളഞ്ഞ ചാപ്പൽ, പഴയസെമിനാരി എന്നിവിടങ്ങളിലാണ് ഏറ്റവും മനോഹരമായ കൂദേശ്കുദിശിനുകൾ ഉള്ളത്. ഇന്ന് ഭീമമായ ചിലവു വരുമെങ്കിലും പുരാതനരീതിയിൽ കൂദേശ്കുദിശിൻ നിർമ്മിക്കുവാൻ വീണ്ടും ആരംഭിച്ചിട്ടുണ്ട്.

## ഭിത്തി ചിത്രങ്ങൾ

മുമ്പു സൂചിപ്പിച്ചതുപോലെ പള്ളികളിലെ ഭിത്തി ചിത്രങ്ങൾക്ക് പോർട്ടുഗീസു കാലഘട്ടത്തിലധികം പഴക്കമില്ല. കൂദേശ്കുദിശിനും ഇറത്താഴും ഉള്ള പള്ളികളിൽ ഇടത്തും വലത്തും ഭിത്തികളിൽ ചിത്രപ്പണികൾ അസാധാരണമായിരുന്നില്ല. ഇവ രണ്ടും കൂടാതെ കിഴക്കേ ഭിത്തിയിലടക്കം ചിത്രപ്പണികളുള്ള പള്ളികളും ഉണ്ടായിരുന്നു. ഉദാഹരണം കോട്ടയം ചെറിയപള്ളി, തിരുവല്ല പാലിയേക്കര പള്ളി. ഇന്ന് അകപ്പറമ്പ്, അങ്കമാലി, കോട്ടയം ചെറിയപള്ളി, പാലിയേക്കര പള്ളി മുതലായവയാണ് ചുവർചിത്രങ്ങൾ കൊണ്ട് ശ്രദ്ധേയം. ഇവയിൽ കോട്ടയം ചെറിയപള്ളിയിലെ ചിത്രങ്ങളാണ് ഏറ്റവും മനോഹരമെന്നാണ് പണ്ഡിതമതം. ഈ ചിത്രങ്ങളിലെല്ലാം പോർട്ടുഗീസ് സ്വാധീനം വ്യക്തമായി കാണാം. ചേപ്പാട് പള്ളിയിലെ ചിത്രങ്ങൾക്ക് 12-ാം നൂറ്റാണ്ടു വരെ പിന്നോട്ട് ചരിത്രമുള്ളതായി പറയുന്നുണ്ട്. അതു പൂർണ്ണമായും വിശ്വസനീയമായി കരുതാൻ വയ്യ. എങ്കിലും അതിനെക്കുറിച്ച് ഖണ്ഡിതമായ ഒരഭിപ്രായം ലഭ്യമായ തെളിവുകൾ വെച്ച് പറയാൻ സാദ്ധ്യവുമല്ല.

## മദ്ബഹായുടെ ജനലുകൾ

മുമ്പു സൂചിപ്പിച്ചതുപോലെ, പോർട്ടുഗീസ് കാലത്തിനു മുമ്പ് മദ്ബഹാകൾക്കോ പള്ളിക്കോ ജനലുകൾ ഉണ്ടായിരുന്നില്ല. ഉദയംപേരൂർ സുന്നഹദോസ് മദ്ബഹാകൾക്ക് ജനൽ വേണമെന്ന് നിർദ്ദേശിച്ചു. എന്നാൽ അവ കുർബാന ചൊല്ലുന്ന പട്ടക്കാരനെ കാണാത്തവിധം ഉയരത്തിലായിരിക്കണമെന്നും നിഷ്കർഷിച്ചു. ഇതനുസരിച്ച് വെട്ടിവെച്ചവയാണ് അന്നുണ്ടായിരുന്ന പള്ളികളുടെ ഉയർന്ന ജനാലകൾ. സൂക്ഷ്മപരിശോധനയിൽ അവ പിൽക്കാല നിർമ്മിതികളാണെന്നു ഇന്നും വ്യക്തമാണ്. എന്നാൽ ഈ ജനലുകൾ ആവശ്യമായ വെളിച്ചം നൽകുവാൻ പര്യാപ്തങ്ങളല്ലായിരുന്നു. വി. കുർബാനയുടെ നിഗൂഢത സൂക്ഷിക്കണമെന്ന പൗരസ്ത്യ മിസ്റ്റിസിസത്തിനു കൂടുതൽ വെളിച്ചം ആവശ്യമില്ലായിരുന്നു. പള്ളിക്ക് ജനലുകൾ ഉണ്ടായത് അതിനും വളരെ പിന്നാലെയാണ്.

1876-ൽ കേരളത്തിൽ വന്ന അന്ത്യോഖ്യായുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസ്, മദ്ബഹായുടെ കിഴക്കേ ഭിത്തിയിൽ മൂന്നു ദ്വാരങ്ങൾ ഉണ്ടാക്കണമെന്നും അവയ്ക്ക് വർണചില്ലുകൾ ഇടണമെന്നും കല്പിച്ചു. രണ്ടു ദ്വാരങ്ങൾ ഒരു നിരയിലും ഒന്ന് സ്വൽപ്പം ഉയർന്നും വേണമെന്നായിരുന്നു നിർദ്ദേശം. ഇവ ത്രിത്വത്തെ അനുസ്മരിപ്പിക്കുന്നതാണെന്നായിരുന്നു അദ്ദേഹത്തിന്റെ കല്പന. അതിനു തൊട്ടു പിന്നീടുള്ള കാലത്ത് നിർമ്മിച്ച പള്ളികളിൽ ഈ വൃത്തങ്ങൾ കാണാറുണ്ട്.

## വാതിൽ സങ്കൽപ്പം

മുമ്പ് സൂചിപ്പിച്ചതുപോലെ, കേരളീയമായ ദേവാലയങ്ങളുടെ *നട* സങ്കൽപ്പം നസ്രാണികളിലും ശക്തമായിരുന്നു. മദ്ബഹായുടെ പടികളും പള്ളിയുടെ പടിഞ്ഞാറെ വാതിലും ഉപയോഗത്തിനനുസരിച്ച് *നട*യായി മാറിമാറി വിവക്ഷിക്കപ്പെട്ടിരുന്നു. നസ്രാണി പള്ളികൾക്ക് വാതിലുകൾ തീരെ കുറവായിരുന്നു. തെക്ക്, വടക്ക്, പടിഞ്ഞാറുവശങ്ങളിൽ പ്രായേണ ഓരോ വാതിൽ മാത്രമാണ് ഉണ്ടായിരുന്നത്.

കേരളീയ ദേവാലയ നിർമാണ ശൈലിയിൽ ശ്രീകോവിലുകൾക്ക് നാലു വാതിലുകൾ വേണം. പക്ഷേ പ്രധാന *നട* ഒഴികെയുള്ളവ ഒരിക്കലും തുറക്കാറില്ല. മിക്കവാറും വാതിൽ സങ്കൽപ്പത്തിൽ കല്ലിൽ തന്നെയുള്ള സങ്കല്പ നിർമ്മിതികൾ മാത്രമായിരിക്കും മറ്റ് മൂന്നു വാതിലുകളും. ഈ പശ്ചാത്തലവുമായി ബന്ധപ്പെടുത്തി വേണം പള്ളികളുടെ വാതിലുകളെ  വിലയിരുത്താൻ.

നസ്രാണി പള്ളികളുടെ നാലു വാതിലുകൾക്കും വ്യത്യസ്ത ക്രൈസ്തവ മാനങ്ങൾ ഉണ്ടായിരുന്നു. അവ, പടിഞ്ഞാറ് - കരുണ, വടക്ക് - പ്രത്യാശ, തെക്ക് - അനുതാപം എന്നിവയായിരുന്നു. കിഴക്കുവശത്തെ വാതിൽ മഹത്വത്തിന്റെ വാതിലും അതൊരിക്കലും തുറക്കാത്തതുമാണ്. അതിനാൽ കിഴക്ക് വശത്ത് വാതിൽ ഉണ്ടായിരുന്നില്ല. അപൂർവ്വമായി കാണുന്ന ഉയർന്ന ഒരു ചെറുജനൽ ഈ സങ്കൽപ്പത്തിലാണോ എന്നു നിശ്ചയമില്ല. ഏതായാലും പത്രോസ് പാത്രിയർക്കീസ് മൂന്നു ദ്വാരങ്ങൾ കൂട്ടിചേർത്തതോടെ ഈ സങ്കൽപ്പവും പൂർണ്ണമായി.

## തിരശ്ശീല

വി. മദ്ബഹായേയും ഹൈക്കലായെയും വേർതിരിക്കുന്ന തിരശീല വളവിനുള്ളിൽ തൂക്കുക എന്നതായിരുന്നു മലങ്കരയിലെ പതിവ് (ഇന്നും). എന്നാൽ മദ്ധ്യ പൗരസ്ത്യ ദേശങ്ങളിലെ പതിവനുസരിച്ച് വളവിനു പുറത്തു തൂക്കണമെന്ന് പത്രോസ് തൃതീയൻ പാത്രിയർക്കീസ് കല്പിച്ചെങ്കിലും നടപ്പായില്ല.

## ത്രോണോസുകൾ

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനംവരെ തടികൊണ്ടുള്ള ത്രോണോസുകളാണ് പൊതുവെ ഉണ്ടായിരുന്നത്. അതിനുമുമ്പ് ഒരു നൂറ്റാണ്ടിലധികം കാലം കല്ലുകൊണ്ട് നിർമിക്കാൻ അന്തോഖ്യൻ മെത്രാന്മാർ നിർബന്ധിച്ചിരുന്നെങ്കിലും കാര്യമായ ഫലമൊന്നും ചെയ്തിരുന്നില്ല.

അക്കാലത്തെ മിക്കവാറും പള്ളികളിൽ മദ്ബഹായ്ക്കുള്ളിൽത്തന്നെ മൂന്നു ത്രോണോസുകൾ ഉണ്ടായിരുന്നു. നടുക്കു പ്രധാന ത്രോണോസും സ്വല്പം പടിഞ്ഞാട്ടുമാറി തെക്കും വടക്കും ഭിത്തികളോടു ചേർന്ന് മറ്റു രണ്ടു ത്രോണോസുകളും. ചില പള്ളികളിൽ മദ്ബഹായ്ക്കു പുറത്ത് തെക്കും വടക്കുമായിരുന്നു ചെറിയ ത്രോണോസുകൾ. *മൂന്നിന്മേൽ കുർബാന* പേർഷ്യൻ പാരമ്പര്യത്തിലെ *റാസാ കുർബാന*യുടെ സ്വാംശീകരണമാണ്. ഒന്നിലധികം ത്രോണോസുകൾ റോമൻ കത്തോലിക്കാ ഭരണത്തിന്റെ സംഭാവനയും. ചെറിയ ത്രോണോസുകൾക്കും പ്രത്യേകം കൂദ്കുദിശിനുകളും ഉണ്ടായിരുന്നു.

19-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ ഇവയുടെ സ്ഥാനം സംബന്ധിച്ച് വ്യത്യസ്ത നിലപാടുകൾ എടുത്തതായി കാണുന്നുണ്ട്. ചിലർ മൂന്നും മദ്ബഹായ്ക്കുള്ളിൽ വേണമെന്നു നിഷ്കർഷിച്ചു. മറ്റു ചിലർ രണ്ടെണ്ണം അഴിക്കകത്തു പണിയിപ്പിച്ചു. പത്രോസ് പാത്രിയർക്കീസാകട്ടെ ചെറിയ ത്രോണോസുകൾ തെക്കും വടക്കുമുള്ള വരാന്തകളുടെ കിഴക്കേ അറ്റത്തേക്കു മാറ്റാൻ കല്പിച്ചു. ഇന്നു മലങ്കരയിൽ ഈ മൂന്നു രീതിയിലും ത്രോണോസുകൾ കാണുന്നുണ്ട്. പുതിയ പള്ളികളിൽ ചെറിയ രണ്ട് മദ്ബഹാകൾ വലിയ മദ്ബഹായ്ക്കു തെക്കും വടക്കുമായി പണിയുന്ന രീതിയാണ് പൊതുവെ അവലംബിക്കുന്നത്.

### അഴിയ്ക്കകം

പുരാതന പള്ളികളിലെല്ലാം ഹൈക്കലായുടെ കിഴക്കുഭാഗം മര അഴിയിട്ടു വേർതിരിച്ചിരുന്നു. ഇവിടെ മദ്ധ്യത്തിൽ ഒന്നോ, അല്ലെങ്കിൽ തെക്കും വടക്കുമായി രണ്ടോ മേശകൾ ഇട്ടിരുന്നു. യാമ പ്രാർത്ഥനകളും വിവാഹം, മാമോദീസാ, കുമ്പസാരം എന്നീ കൂദാശകളും അഴിയ്ക്കകത്തായിരുന്നു നടത്തിയിരുന്നത്. പലപ്പോഴും ചെറിയ രണ്ടു ത്രോണോസുകളും അഴിക്കത്തായിരുന്നു.

### ഹൈയ്ക്കലാ

പള്ളിക്കുള്ളിലെ ശവസംസ്ക്കാരം പൂർണമായും നിർത്തൽ ചെയ്ത ശേഷം മാത്രമാണ് ഹൈയ്ക്കലായുടെ തറ നിരപ്പാക്കാനും തറയോട് പാകാനും തുടങ്ങിയത്. അത് 19-ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിൽ മാത്രമാണ് സംഭവിച്ചത്. അതിനുമുമ്പ് ശവസംസ്ക്കാരം പള്ളിയ്ക്കകത്താണ് നടത്തിയിരുന്നത്. അക്കാലത്ത് തുടർച്ചയായുള്ള ശവക്കുഴി തോണ്ടലിന്റെ ഫലമായി മണ്ണു കൂമ്പാരംകൂടി വളരെ വൃത്തിഹീനമായി ആണ് പള്ളിയകം കിടന്നിരുന്നതെന്ന് പലരും രേഖപ്പെടുത്തിയിട്ടുണ്ട്. *തല്ലിമെഴുകുക* എന്ന പ്രക്രിയ നടത്തിയിരുന്നെങ്കിലും വീണ്ടും കുഴികുത്തുന്നതോടെ അതു തകരും. ഇതൊരു നിത്യ സംഭവമായിരുന്നു.

പടിഞ്ഞാറുവശത്ത് തടി കൊണ്ടുള്ള ബാൽക്കണി പഴയ പള്ളികൾക്കുണ്ടായിരുന്നു എങ്കിലും അവ ആരാധകസമൂഹത്തിനുള്ളതായിരുന്നോ എന്നു സംശയമാണ്. പൊതുവെ മേൽപ്പട്ടക്കാരുടെയും പട്ടക്കാരുടെയും താമസത്തിനാണ് ആ ഭാഗം ഉപയോഗിച്ചിരുന്നത്.

## അനുബന്ധ നിർമ്മിതികൾ

പള്ളിക്കെട്ടിടം കൂടാതെ പല അനുബന്ധ നിർമ്മിതികളും പുരാതന പള്ളികളിൽ കാണുന്നുണ്ട്. ഇവയെല്ലാം എല്ലാ പള്ളികളിലും ഉണ്ടായിരുന്നില്ല. കാല-ദേശഭേദവും പള്ളികളുടെ സാമ്പത്തികസ്ഥിതിയും അനുസരിച്ച് ഇവ ഏറിയും കുറഞ്ഞും ഉണ്ടായിരുന്നു.

**1. പള്ളി മാളിക:** പള്ളിയിൽ പട്ടക്കാർക്കും മേല്പട്ടക്കാർക്കും താമസിക്കാനുള്ള മുറികൾ, പത്തായം, പള്ളിമുതലുകൾ സൂക്ഷിക്കാനുള്ള സ്ഥലം എന്നിവയ്ക്കായി പ്രത്യേകം എടുപ്പുകൾ ഉണ്ടായിരുന്നു. പലപ്പോഴും ഇവ പള്ളിയോടു ചേർത്തുതന്നെ നിർമ്മിക്കുമായിരുന്നു. പൊതുവെ സ്വതന്ത്ര നിർമിതികളായിയാണ് കാണുന്നത്. കോട്ടയം ചെറിയപള്ളിപോലെ അപൂർവമായി പള്ളിയോടു ഘടിപ്പിച്ചും കാണുന്നുണ്ട്. രണ്ടു നിലകളുള്ള കെട്ടിടവും സാധാരണമായിരുന്നു.

**2. പടിപ്പുര മാളിക:** മുമ്പു പറഞ്ഞ ഉദ്ദേശ്യങ്ങൾക്കായിത്തന്നെ ഉപയോഗിക്കുന്നു. പക്ഷേ നിർമിക്കുന്നത് പള്ളിയകത്തിന്റെ മുഖ്യ കവാടത്തിന്റെ വശങ്ങളിലും മുകളിലുമായിരുന്നു. ആർത്താറ്റ് കുന്നംകുളം, കുണ്ടറ, ചെങ്ങന്നൂർ, തേവലക്കര മുതലായ സ്ഥലങ്ങളിൽ ഇവ ഇന്നും നിലനിൽക്കുന്നുണ്ട്.

**3. മണിമാളിക:** അപൂർവ്വം പള്ളികളിൽ മാത്രം കണ്ടുവരുന്നു. ഇത് റോമൻ അധിനിവേശത്തിനു ശേഷം മാത്രം രൂപമെടുത്തതാണ്. 19-ാം നൂറ്റാണ്ടിൽപോലും പൊതുവെ മണികൾ പള്ളിക്കുള്ളിൽതന്നെയായിരുന്നു തൂക്കിയിരുന്നത്. മദ്ബഹായ്ക്കു മുകളിലുള്ള സ്ഥലം - *തോറ* - മണിമാളികയായി ഉപയോഗിക്കുന്ന പതിവായിരുന്നു സാധാരണ.

**4. വാദ്യപ്പുര:** പെരുന്നാളുകൾക്ക് വാദ്യക്കാർക്ക് മഴയും വെയിലും കൊള്ളാതെ വാദ്യമേളം നടത്താനും വാദ്യോപകരണങ്ങൾ സൂക്ഷിക്കാനും ഉപയോഗിച്ചിരുന്ന മേൽക്കൂരയുള്ള തുറന്ന ചതുരക്കെട്ടിടങ്ങൾ. ഉയർന്ന തറയുള്ള ഇവ പല പള്ളികളിലും ഇന്നുമുണ്ട്.

**5. വെടിപ്പുര:** കതിനാക്കുറ്റികൾ, വെടിമരുന്ന് മുതലായവ സൂക്ഷിക്കാനുള്ള ചെറിയ കെട്ടിടം.

**6. കഞ്ഞിപ്പുര:** കഞ്ഞിയും മറ്റ് നേർച്ച വസ്തുക്കളും പാകംചെയ്യുന്നതിനുള്ള ഭാഗികമായി തുറന്ന ഷെഡ്.

ഇവ കൂടാതെ ക്ഷേത്രമാതൃകയിലുള്ള ചുറ്റുമതിലുകൾ, കൽവിളക്കുകൾ, വിളക്കുമാടം, കൊടിമരം മുതലായവയും പള്ളികൾക്കുണ്ടായിരുന്നു.

### കൽക്കുരിശ്

പല പുരാതന ദേവാലയങ്ങളുടെയും മുമ്പിൽ കാണുന്ന കൽക്കുരിശുകൾക്ക് പൊതുവെ അഞ്ച് നൂറ്റാണ്ടിലധികം കാലത്തെ പഴക്കമില്ലെന്നാണ് ചരിത്രകാരന്മാരുടെ അഭിപ്രായം. പോർട്ടുഗീസ് കാലഘട്ടമായ 16–17 നൂറ്റാണ്ടുകളിലാണ് ഇവയിൽ ഭൂരിപക്ഷത്തിന്റെയും നിർമാണ കാലം. ഇവയെല്ലാം റോമൻ രീതിയിലുള്ള കുരിശുകളാണ്. ഇവയിൽ പലതിന്റെയും കൃത്യമായ നിർമാണകാലവും ലഭ്യമാണ്. പോർട്ടുഗീസുകാരുടെ പ്രേരണയും കൽപ്പണിയിൽ മലയാളികൾക്കുള്ള അസാമാന്യ പാടവവും ഈ നിർമ്മിതിയുടെ പ്രചുരപ്രചാരത്തിനു വഴിതെളിച്ചിരിക്കാം. രൂപങ്ങളില്ലാത്ത കുരിശ് 1653–ലെ സ്വാതന്ത്ര്യ പ്രഖ്യാപനത്തിനു ശേഷവും നസ്രാണികൾക്ക് സ്വീകാര്യമായിരുന്നു. ഇത്തരത്തിലുള്ള ഏറ്റവും വലിയ കുരിശ് കടുത്തുരുത്തിയിലും ഏറ്റവും അലങ്കാരപ്പണികളോടു കൂടിയ കുരിശ് ചെങ്ങന്നൂരുമാണ്. എന്നാൽ ഇത് പോർട്ടുഗീസ് കാലഘട്ടത്തിനുമുമ്പ് കരിങ്കൽ കുരിശുകൾ ഇല്ലായിരുന്നു എന്ന് അർത്ഥമാക്കുന്നില്ല. നസ്രാണി അങ്ങാടികളുടെ സാന്നിദ്ധ്യം കൽക്കുരിശായിരുന്നു വിളംബരം ചെയ്തിരുന്നത്. പോർട്ടുഗീസ് പ്രേരണ ഇവയുടെ സാന്നിദ്ധ്യം സജീവമാക്കി എന്നു ചിന്തിക്കുന്നതാവും യുക്തിസഹജം.

കരിങ്കൽ കുരിശുകളുടെ ശ്രദ്ധേയമായ ഭാഗം അതിന്റെ ചുവടാണ്. ശക്തമായ യൂറോപ്യൻ സ്വാധീനം പ്രകടമാകുന്നവയിൽ പോലും ക്ഷേത്രങ്ങളിലെ ബലിക്കല്ലുമായുള്ള അവയുടെ സമാനത അതിശയിപ്പിക്കുന്നതാണ്. കേരളീയ പവിത്രതാ സങ്കൽപ്പത്തെയും കേരളീയ ദേവാലയ നിർമിതിയെയും ക്രൈസ്തവവൽക്കരിച്ചതിന്റെ പ്രകടോദാഹരണമാണ് ഈ സമാനത.

### അപചയം

ഇന്ന് നസ്രാണികളുടെ ദേവാലയ സങ്കൽപ്പം തകിടം മറിഞ്ഞിരിക്കുകയാണ്. കിഴക്കു-പടിഞ്ഞാറ് ദിശയും, ഹൈക്കലായേക്കാൾ ഉയർന്ന മദ്ബഹായും ഒഴികെ മറ്റ് യാതൊരു പൊതുവായ രീതിശാസ്ത്രവും ഇന്ന് നസ്രാണി പള്ളികളുടെ നിർമ്മിതിയിലില്ല. ദേവതാ സങ്കൽപ്പം എന്നതു തന്നെ ഇന്നത്തെ നിർമ്മിതികൾക്കുണ്ടോ എന്ന് സംശയമാണ്. വാസ്തുവിദ്യാപരമായ ഈ അപചയം 20–ാം നൂറ്റാണ്ടിന്റെ പ്രാരംഭദശയിൽ ആരംഭിച്ചതാണെന്നു പറയാം. കാരണം ആ കാലഘട്ടത്തിൽ പുതുക്കിപ്പണിത നിരണം പള്ളി, കോഴഞ്ചേരി മാർത്തോമ്മാ പള്ളി, ചെറായി പള്ളി ഇവ

യൊക്കെയും പൊതുവെ നവീന രൂപത്തിലുള്ളതും ബാഹ്യമായി നസ്രാണി ദേവാലയ മാതൃകയ്ക്ക് വിരുദ്ധവുമാണ്.

എങ്കിലും, ഈ നവീന മാതൃകകളുടെ വളർച്ചയ്ക്ക് ആക്കം കൂട്ടിയത് 1970–കളിൽ ആരംഭിച്ച നസ്രാണികളുടെ ത്വരിത സാമ്പത്തികവളർച്ച യാണ്. അതോടൊപ്പം പുതിയ നിർമാണവസ്തുക്കളുടെയും, സാങ്കേ തികവിദ്യയുടെയും ലഭ്യതയും, ആധുനികതയെപ്പറ്റിയുള്ള വികലമായ കാഴ്ചപ്പാടും മലങ്കരയെ ആകമാനം ഗ്രസിച്ചു. ഈ ജീർണ്ണത ആരംഭി ച്ചത് റോമൻ കത്തോലിക്കാ സഭയിലാണെങ്കിലും നസ്രാണികളെ കീഴ ടക്കാൻ അതിനു ചുരുങ്ങിയ സമയമേ വേണ്ടിവന്നുള്ളൂ. റോമൻ കത്തോ ലിക്കാസഭ കുർബാനയെപ്പറ്റിയുള്ള കാഴ്ചപ്പാടിൽ പൊളിച്ചെഴുത്തു നട ത്തിയതിനാൽ ഇത്തരമൊരു മാറ്റത്തിന് ദേവതാ സങ്കൽപ്പത്തിന്റെ താത്വിക അടിത്തറയുണ്ടെന്നുവയ്ക്കാം. പക്ഷേ അത്തരം പുനർ വിശ ദീകരണമൊന്നും നടത്താത്ത നസ്രാണിക്ക് പാശ്ചാത്യ അനുകരണഭ്രമം എന്നതൊഴികെ മറ്റൊരു ന്യായീകരണവും ഈ ജീർണ്ണതയ്ക്കു കാര ണമായി ചൂണ്ടിക്കാട്ടാനില്ല.

## ഉത്തരാധുനിക കാലഘട്ടം

ഏതാണ്ട് മുപ്പത് വർഷത്തെ ആധുനികതയുടെ താണ്ഡവത്തിനു ശേഷം മൗലികത മടങ്ങിവരുന്നതിന്റെ സൂചനകൾ ഇന്ന് കാണുന്നുണ്ട്. ആധുനിക നിർമാണവസ്തുക്കളും സാങ്കേതികവിദ്യയും ഉപയോഗിച്ചാ ണെങ്കിലും പഴയ വാസ്തുവിദ്യാ ശൈലി മടങ്ങിയെത്തി. ഇപ്രകാരം ആദ്യം പുനർനിർമ്മിക്കപ്പെട്ട ദേവാലയം കോട്ടയം പാമ്പാടി ദയറാ പള്ളി യാണ്. പല ആധുനിക നിർമിതികളും ഇന്ന് പരിഷ്ക്കാരങ്ങൾ വരുത്തി പഴയ ദേവതാ സങ്കൽപ്പം പരമാവധി മടക്കികൊണ്ടുവരാൻ ഉള്ള ശ്രമ ത്തിലാണ്. സമീപകാലത്തായി പണിയപ്പെടുന്ന കൂദേശ്കുദിശിനുകളുടെ ബാഹുല്യം സൂചിപ്പിക്കുന്നത് അതാണ്. പക്ഷേ മൂന്നു ദശാബ്ദം നീണ്ട ആധുനിക കാലഘട്ടം സൃഷ്ടിച്ച പള്ളികൾ കാലത്തിന്റെ മുമ്പിൽ നോക്കുകുത്തികളായി നിൽക്കുന്നു എന്നത് യാഥാർത്ഥ്യമാണ്. മിക്ക വാറും എല്ലാ പള്ളികളും ഈ കാലഘട്ടത്തിൽ പുതുക്കിപ്പണിതു എന്നത് ഭീകരമായ യാഥാർത്ഥ്യവും.

## പൊതു നിർമ്മാണരീതി

നസ്രാണി പള്ളികൾക്ക് ഏകീകൃതമായ ഒരു നിർമാണശൈലി ഉണ്ടാ കേണ്ടിയിരിക്കുന്നു. ഇതിനു പൗരസ്ത്യ സന്യാസ ദർശനത്തെയോ, കോപ്റ്റിക് വാസ്തുവിദ്യയെയോ കൂട്ടുപിടിക്കുകയല്ല വേണ്ടത്. പകരം യഥാർത്ഥ നസ്രാണി ദേവാലയങ്ങളുടെ തനിമ വീണ്ടെടുക്കുക എന്ന

താണ്. ചരിത്രകാരന്മാരും, വാസ്തുശിൽപ്പികളും വേദശാസ്ത്രജ്ഞരും കൂട്ടായി ചിന്തിച്ച് നസ്രാണിപ്പള്ളികൾക്ക് ഒരു പൊതുവായ നിർമാണ മാനദണ്ഡം രൂപപ്പെടുത്തി നടപ്പാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

(*പുരോഹിതൻ, ജനുവരി, 2007*)

# 2

# പത്തൊമ്പതാം നൂറ്റാണ്ടിലെ പുനർനിർണ്ണയ പ്രക്രിയയും 1836-ലെ മാവേലിക്കര പടിയോലയും

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ കേരളത്തിൽ നടന്ന സാമൂഹ്യ രാഷ്ട്രീയ പരിവർത്തനങ്ങൾ നസ്രാണി ജീവിത വ്യവസ്ഥയെ സമൂലം മാറ്റിമറിച്ചു. പല ഘടകങ്ങൾ ഒത്തുചേർന്നപ്പോൾ നസ്രാണികൾക്ക് സ്വന്തം വ്യക്തിത്വം പുനർനിർണ്ണയിക്കേണ്ടി വന്നു. പല തിരുത്തലുകളും ഈ പ്രക്രിയക്കിടയിൽ നടത്തേണ്ടതായും വന്നു. പത്തൊമ്പതാം നൂറ്റാണ്ടു മുഴുവൻ നസ്രാണികളുടെ ഈ പുനർനിർണ്ണയപ്രക്രിയ തുടർന്നുവന്നു.

പാശ്ചാത്യ ചരിത്രകാരന്മാർ ഈ പ്രക്രിയയെ നവീകരണം (*Reformation*) എന്ന പേരിലാണ് വ്യവഹരിക്കുന്നത്. എന്നാൽ ഈ പദത്തേക്കാൾ പുനർനിർണ്ണയം (*Rearticulation*), അതിന്റെ ഭാഗമായ പുനർനിർവചനം (*Redefinition*) എന്നീ പദങ്ങളാണ് നസ്രാണികൾക്കിടയിൽ നടന്ന ഈ പ്രക്രിയയ്ക്ക് കൂടുതൽ അഭികാമ്യം. ഇതിന്റെ കാരണങ്ങൾ വഴിയെ വ്യക്തമാകും. പക്ഷേ ഇതു മനസിലാക്കണമെങ്കിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ നസ്രാണിയുടെ രാഷ്ട്രീയ - സാമ്പത്തിക - മത പശ്ചാത്തലം എന്തായിരുന്നു എന്നു മനസിലാക്കണം.

**രാഷ്ട്രീയ പശ്ചാത്തലം -** പതിനെട്ടാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ കേരളത്തിന്റെ - വിശിഷ്യാ, നസ്രാണി ഹൃദയഭൂമിയുടെ - രാഷ്ട്രീയ ഭൂപടത്തിന് കാതലായ മാറ്റം വന്നു. അനേകം ചെറു നാട്ടുരാജ്യങ്ങളായി പിരിഞ്ഞു കിടന്നിരുന്ന നസ്രാണി ആവാസഭൂമിയുടെ ഭൂരിഭാഗവും പുതുതായി രൂപംകൊണ്ട തിരുവിതാംകൂറിൽ ലയിച്ചു. നസ്രാണികൾക്ക് നിർണായക സ്വാധീനമുണ്ടായിരുന്ന നാട്ടുരാജ്യങ്ങൾ അധികാരകേന്ദ്രങ്ങൾ അല്ലാതാവുകയും, തങ്ങൾക്ക് എത്തും പിടിയും ഇല്ലാത്ത തിരുവനന്തപുരം രാജ്യതലസ്ഥാനവും അധികാരകേന്ദ്രവുമായി മാറുകയും ചെയ്തു. ഭരണയന്ത്രം പൂർണ്ണമായും നസ്രാണി സംസ്കൃതിയെപ്പറ്റി അജ്ഞരായ തിരുവനന്തപുരം - മുൻ വേണാട് - സ്വദേശികളുടെ കൈയിലായി.

ഇതേ കാലത്തുതന്നെ കൊല്ലവർഷം 965-ൽ (എ.ഡി. 1790) നടന്ന ടിപ്പു സുൽത്താന്റെ ആക്രമണവും നസ്രാണികളുടെ രാഷ്ട്രീയ സ്ഥിതി

യിൽ മാറ്റംവരുത്തി. വടക്കൻ മേഖലയിലെ അനേക കുടുംബങ്ങൾ തെക്കോട്ടു പലായനം ചെയ്തു. അതോടെ അവരുടെ മൂലം നഷ്ടപ്പെട്ടു പ്രവാസികളായി.

മൈസൂർ ആക്രമണത്തിന്റെ അനന്തരഫലമായി തിരുവിതാംകൂറിലും കൊച്ചിയിലും ബ്രിട്ടീഷുകാർ പിടിമുറുക്കി. ധർമ്മരാജാവിനു ശേഷം ദുർബലരായ തിരുവിതാംകൂർ രാജാക്കന്മാരുടെയും സമാനരായ കൊച്ചി രാജാക്കന്മാരുടെയും കാലം ഈ സ്വാധീനം വളരുന്നതിന് അനുകൂല ഘടകമായി. ഇതേ കാലത്ത് ബ്രിട്ടീഷുകാർ *വ്യാപാരം* എന്ന പ്രാഥമിക ലക്ഷ്യത്തിൽ നിന്നും *സാമ്രാജ്യത്വം* എന്ന ആത്യന്തിക ലക്ഷ്യത്തിലേയ്ക്കു പരിവർത്തനം ചെയ്യുകയായിരുന്നു. നസ്രാണി പുനർനിർണ്ണയപ്രക്രിയയെ ഏറെ സ്വാധീനിച്ച ഒരു ഘടകമായിരുന്നു ഇത്.

തിരുവിതാംകൂറിൽ രാജാ കേശവദാസനു ശേഷം കൊല്ലവർഷം 974-ൽ ജയന്തൻ ശങ്കരൻ നമ്പൂതിരിപ്പാടിനെ വല്യ സർവാധിയായി നിയമിച്ചു. ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽ തച്ചിൽ മാത്തുത്തരകൻ, ശങ്കരനാരായണൻ ചെട്ടി എന്നിവർ നടത്തിയ ദുർഭരണവും നസ്രാണികളെ രാഷ്ട്രീയമായി പ്രതികൂലമായി ബാധിച്ചു. ഇവരുടെ ദുർഭരണം അസഹ്യമായതിനെ തുടർന്ന് വേലുത്തമ്പിയുടെ നേതൃത്വത്തിൽ നാഞ്ചിനാട്ടുകൂട്ടം കൂടി ജയന്തൻ ശങ്കരൻ നമ്പൂതിരിപ്പാടിനെയും പ്രഭൃതികളെയും പുറത്താക്കി. ഈ പീഡനത്തിലെ തരകന്റെ പങ്കും, പിന്നീട് ബ്രിട്ടീഷുകാരുമായുള്ള ശണ്ഠയിൽ വേലുത്തമ്പി ഇളക്കിവിട്ട മതവികാരവും, തിരുവനന്തപുരം കേന്ദ്രീകൃത ഭരണവ്യവസ്ഥയ്ക്കു മുമ്പിൽ ബ്രിട്ടീഷുകാരെയും തച്ചിൽ മാത്തുത്തരകനെയും പോലെ *ക്രിസ്ത്യാനികൾ* ആയതിനാൽ നസ്രാണികളുടെ നില മോശമാക്കി.

**സാമ്പത്തിക പശ്ചാത്തലം** - മുകളിൽ പറഞ്ഞ രാഷ്ട്രീയ വ്യതിചലനങ്ങൾ നസ്രാണികളുടെ സാമ്പത്തിക വ്യവസ്ഥയേയും ബാധിച്ചു. കച്ചവടവും അനുബന്ധ തൊഴിലുകളുമായിരുന്നു പതിനെട്ടാം നൂറ്റാണ്ടു വരെ നസ്രാണികളുടെ മുഖ്യ ഉപജീവനമാർഗ്ഗം. ചെറുകിട നാട്ടുരാജ്യങ്ങളിൽ അവരുടെ സ്വാധീനം നിർണ്ണായകമായിരുന്നു. പ്രാദേശിക ഭരണ-വാണിജ്യ കേന്ദ്രങ്ങളെ കേന്ദ്രീകരിച്ച് നസ്രാണി നിയന്ത്രിതമായ സാമ്പത്തിക വ്യവസ്ഥകളാണ് അന്ന് നിലവിലിരുന്നത്. തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ അവ ഇല്ലാതാവുകയും, തിരുവനന്തപുരം കേന്ദ്രീകൃത ഭരണവ്യവസ്ഥയ്ക്കു സമാനമായി ഒരു തിരുവനന്തപുരം കേന്ദ്രീകൃത സാമ്പത്തിക - വ്യാപാര വ്യവസ്ഥ രൂപമെടുക്കുകയും ചെയ്തു. സ്വാഭാവികമായും ഈ പുതിയ സംവിധാനത്തിൽ നസ്രാണികൾക്ക് മേൽക്കൈ നഷ്ടപ്പെട്ടു. മാത്രമല്ല, *കുലധർമ്മ*ത്തിന്റെ പരിരക്ഷയിൽ നാട്ടുരാജ്യങ്ങളിൽ വ്യാപാര കുത്തക കൈയാളിയിരുന്ന നസ്രാണികൾക്ക്

ആ സ്ഥിതി നിലനിർത്താൻ സാധിക്കാതായി. കൂട്ടത്തിൽ തിരുവനന്ത പുരം വഴി വ്യാപാരരംഗത്തേയ്ക്കുള്ള പാണ്ടിപ്പട്ടന്മാരുടെ കടന്നുകയറ്റം നസ്രാണി വ്യാപാരശൃംഖലയെ ഏതാണ്ട് പൂർണ്ണമായിത്തന്നെ തകർത്തെറിഞ്ഞുവെന്നു പറയാം.

ഇക്കാലത്ത് നസ്രാണി സമ്പദ്ഘടനയെ തകർത്ത മറ്റൊരു സംഭവമാണ് വേലുത്തമ്പി കലാപം. ഈ കലാപം അടിച്ചമർത്തിയതിനെത്തുടർന്ന് തിരുവിതാംകൂറിലെയും കൊച്ചിയിലേയും നാട്ടുപട്ടാളത്തെ ബ്രിട്ടീഷ് റസിഡന്റായിരുന്ന കേണൽ മക്കാളെ പിരിച്ചുവിട്ടു. നാട്ടുരാജ്യങ്ങളിലും, തുടർന്ന് തിരുവിതാംകൂറിലും കൊച്ചിയിലും പട്ടാള സേവനം ചെയ്തിരുന്ന ഒരു പറ്റം നസ്രാണികൾ കൂടി തൊഴിലില്ലാത്തവരാകുകയായിരുന്നു ഇതിന്റെ ഫലം. മൈസൂർ ആക്രമണങ്ങളും നസ്രാണി സമ്പദ്ഘടനയുടെ തകർച്ചയ്ക്ക് ആക്കം കൂട്ടിയ ഒരു ഘടകമാണ്. ഇവയുടെയെല്ലാം സംയുക്ത ഫലമായി നസ്രാണികൾക്ക് പുതിയ ജീവിതോപാധി കണ്ടെത്തേണ്ടി വന്നു.

സ്വാഭാവികമായും ഈ സാഹചര്യം അവരെ കൃഷിയിലേയ്ക്കു വഴി തിരിച്ചുവിട്ടു. അതല്ലാതെ മറ്റു മാർഗ്ഗങ്ങളില്ലായിരുന്നു എന്നതാണ് സത്യം. എന്നാൽ കൃഷിഭൂമിയുടെ ലഭ്യത ഒരു പ്രശ്നമായിരുന്നു. ഭൂരിഭാഗം കൃഷി – മുഖ്യമായും നെൽകൃഷി – ഭൂമിയും ദേവസ്വം-ബ്രഹ്മസ്വം വകയായിരുന്നു. വൻകിട – ഇടത്തരം സാമ്പത്തിക സ്ഥിതിയുണ്ടായിരുന്ന നസ്രാണികൾ ഭൂമി പാട്ടത്തിനെടുത്ത് കൃഷിയാരംഭിച്ചു. അതിൽ താഴെയുള്ളവർ കഷകത്തൊഴിലാളികളായി മാറുകയോ, ഭൂലഭ്യതയ്ക്കായി *ഉഴിയം, വിരുത്തി* മുതലായ ബന്ധിത തൊഴിലുകളിൽ ഏർപ്പെടുകയോ ചെയ്തു. നസ്രാണികളുടെ *ഭൂരഹിത-പണാധിഷ്ഠിത-തൊഴിൽത്തഴക്ക-വ്യാപാര* കേന്ദ്രീകൃതമായിരുന്ന സമ്പദ്വ്യവസ്ഥ ഇല്ലാതായി, പകരം കേരളത്തിലെ മുഖ്യധാരാ *ക്ഷേത്രകേന്ദ്രീകൃത-നമ്പൂതിരി നിയന്ത്രിത – ഭൂബന്ധിത – കാർഷിക* സമ്പദ്വ്യവസ്ഥയുടെ ഭാഗമായി നസ്രാണികൾ മാറി എന്നതായിരുന്നു ഇവയുടെയെല്ലാം ആത്യന്തികഫലം. ഈ വ്യവസ്ഥയിലാകട്ടെ നവാഗതരായ നസ്രാണികൾക്ക് കാര്യമായ സ്ഥാനം നേടാനുമായില്ല.

**മത പശ്ചാത്തലം –** മുകളിൽ പറഞ്ഞ രാഷ്ട്രീയ-സാമ്പത്തിക സാഹചര്യങ്ങൾ അക്കാലത്തെ മത പശ്ചാത്തലത്തെയും സ്വാധീനിച്ചു. നസ്രാണികളെപ്പറ്റി അജ്ഞരായ നവ തിരുവിതാംകൂർ അധികാരി വർഗവും, നസ്രാണി ഹൃദയഭൂമികളിൽ നമ്പൂതിരിമാർക്കു അക്കാലത്തു ലഭിച്ച പ്രാമാണ്യവും, മതപശ്ചാത്തലത്തെ നസ്രാണികൾക്ക് പ്രതികൂലമാക്കി. പൊതുവായി അവർക്കുണ്ടായ സാമ്പത്തിക അധഃപതനവും, അധികാര കേന്ദ്രങ്ങളിലെ സ്വാധീനരാഹിത്യവും ഇതിന് ആക്കംകൂട്ടി. പുത്തൻകാവ്

പള്ളി നിർമ്മാണത്തിലെ ചെങ്ങന്നൂർ ക്ഷേത്ര യോഗത്തിന്റെ തടസ്സവാദവും, തിരുവല്ലാ പള്ളി തീവെയ്പ്പും അക്കാലത്തു വളർന്നുവന്ന നമ്പൂതിരി അസഹിഷ്ണുതയുടെ തെളിവുകളാണ്.

ജാതി വ്യവസ്ഥ അതിന്റെ പാരമ്യത്തിലെത്തുകയും, അതേസമയം തന്നെ അതിന്റെ താത്വിക അടിത്തറ തകരുകയും ചെയ്തത് ഇതേ കാലത്തു തന്നെയാണ്. ഇതിന്റെ പ്രതിഫലനവും നസ്രാണികൾക്ക് പ്രതികൂലമായി.

മുകളിൽ പറഞ്ഞ രാഷ്ട്രീയ-സാമ്പത്തിക-മത പശ്ചാത്തലങ്ങൾ നസ്രാണികളുടെ ആവാസ വ്യവസ്ഥയിലും മാറ്റം വരുത്തി. വ്യാപാരത്തിന്റെ തകർച്ചയോടെ അങ്ങാടികൾ അപ്രസക്തമായി. കൃഷിഭൂമി തേടി നസ്രാണികൾ ഉൾനാടുകളിലേയ്ക്കു നീങ്ങി. പുതിയ നസ്രാണി ശക്തികേന്ദ്രങ്ങൾ രൂപമെടുത്തു. പരമ്പരാഗത സമ്പദ്‌വ്യവസ്ഥയുടെ തകർച്ചയോടെ പുതിയൊരു പ്രമാണി വർഗ്ഗവും ഉയർന്നുവന്നു.

**സഭാ പശ്ചാത്തലം -** ഇതേപോലെതന്നെ പ്രധാനമാണ് അക്കാലത്തെ സഭാ പശ്ചാത്തലം. ക്രിസ്തുവർഷം 1663-ൽ പറമ്പിൽ ചാണ്ടി മറുകണ്ടംചാടി റോമൻ കത്തോലിക്കാ മെത്രാനായതോടെയാണ് മലങ്കര നസ്രാണികളുടെ ഇടയിൽ പിളർപ്പുണ്ടായത്. 1686-ൽ ചെങ്ങന്നൂർ കൂടിയ *മലങ്കര പള്ളിയോഗം* അലക്സാന്ത്രിയൻ വേദശാസ്ത്രം ഔദ്യോഗികമായി അംഗീകരിച്ചുവെങ്കിലും ഇരു വിഭാഗങ്ങളും തമ്മിലുള്ള അന്തരം തുലോം പരിമിതമായിരുന്നു. ഒരു യോജിപ്പ് പതിനെട്ടാം നൂറ്റാണ്ടു മുഴുവൻ ഇരുവിഭാഗവും പ്രതീക്ഷിച്ചിരുന്നു.

എന്നാൽ വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മായെ *റോമാവഴക്കി* ഐക്യം ഉണ്ടാക്കുവാൻ തച്ചിൽ മാത്തുത്തരകന്റെ നേതൃത്വത്തിൽ റോമൻ കത്തോലിക്കാ സഭ നടത്തിയ പീഢനം, ഐക്യത്തിനുള്ള സാദ്ധ്യത എന്നെന്നേക്കുമായി ഇല്ലാതാക്കി. തങ്ങൾ ഒരു നൂറ്റാണ്ടു മുമ്പ് 1686-ൽ അംഗീകരിച്ച വേദശാസ്ത്രത്തിനനുസൃതമായ മാറ്റങ്ങൾ ഐക്യപ്രതീക്ഷയോടെ നടപ്പിലാക്കാതിരിക്കുന്നത് നിരർത്ഥകമാണെന്ന് നസ്രാണിക്കു ബോദ്ധ്യമായി.

പതിനെട്ടാം നൂറ്റാണ്ടിലെ മറ്റൊരു പ്രധാന സംഭവവികാസം പാശ്ചാത്യ സുറിയാനി ആരാധനാ രീതിയുടെയും സഭാശാസ്ത്ര വിജ്ഞാനീയത്തിന്റെയും സ്വാധീന വർദ്ധനവാണ്. ക്രിസ്തുവർഷം 1748-ൽ വന്ന വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസാണ് ഈ പ്രക്രിയയ്ക്കു തുടക്കമിട്ടത്. തുടർന്ന് 1751-ൽ എത്തിച്ചേർന്ന മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായും പ്രഭൃതികളും ഈ പ്രക്രിയയ്ക്ക് ആക്കം കൂട്ടി.

എന്നാൽ ഈ പ്രക്രിയയിൽ ഏറ്റവും നിർണ്ണായക പങ്കുവഹിച്ചത് മാർ ബസേലിയോസ് ശക്രുള്ളാ മഫ്രിയാനായോടൊപ്പം വന്ന്, ചെങ്ങന്നൂർ കബറടങ്ങിയ മാർ ഈവാനിയോസ് യൂഹാനോനാണ്. ദീർഘകാലത്തെ ക്ഷമാപൂർവമുള്ള അദ്ദേഹത്തിന്റെ പ്രവർത്തനഫലമായി പാശ്ചാത്യ സുറിയാനി സഭാശാസ്ത്ര വിജ്ഞാനീയം പ്രചരിപ്പിക്കുവാനും, ഭാഗികമായെങ്കിലും പാശ്ചാത്യ സുറിയാനി ആരാധനാരീതി നസ്രാണികളെക്കൊണ്ട് അംഗീകരിപ്പിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

മഹാനായ മാർത്തോമ്മാ ഒന്നാമന്റെ കാലം മുതൽ പതിനെട്ടാം നൂറ്റാണ്ടു മുഴുവൻ നസ്രാണികളുടെ ഐക്യത്തിന്റെ പ്രതീകം പകലോമറ്റം കുടുംബത്തിൽ നിന്നു പരമ്പരയാ വാഴിക്കപ്പെടുന്ന മാർത്തോമ്മാ മെത്രാന്മാരായിരുന്നു. ഈ പാരമ്പര്യവാഴ്ച, വിഘടന-അധിനിവേശ ശ്രമങ്ങൾക്കെതിരെയുള്ള ഒരു സ്ഥിരം പ്രതിരോധവുമായിരുന്നു. എന്നാൽ ആറാം മാർത്തോമ്മായായ വലിയ മാർ ദീവന്നാസ്യോസിനു ശേഷം പകലോമറ്റം മെത്രാന്മാർ ദുർബലരായി. പുതിയൊരു ഭരണസംവിധാനത്തെക്കുറിച്ചു ചിന്തിക്കുവാൻ നസ്രാണികൾ നിർബന്ധിതരായി.

**1809-ലെ *കണ്ടനാടു പടിയോല*** - മുകളിൽ പറഞ്ഞ സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ വേണം 1809-ലെ *കണ്ടനാടു പടിയോല*യെ പരിഗണിക്കുവാൻ. 1809 ചിങ്ങം ഒന്നിന് മാർത്തോമ്മാ ഏഴാമന്റെ നാല്പതടിയന്തിരത്തിന് കണ്ടനാടു പള്ളിയിൽ കൂടിയ *മലങ്കര പള്ളിയോഗ* നിശ്ചയങ്ങളാണ് *കണ്ടനാടു പടിയോല* എന്നറിയപ്പെടുന്നത്. ഈ പടിയോലയിലെ നിശ്ചയങ്ങളെ മൂന്നു വിഭാഗങ്ങളായി തിരിക്കാം.

1. ഇടവകപ്പള്ളികളുടെ ഭരണം.
2. സാമൂഹിക ആചാരങ്ങളുടെ പരിഷ്ക്കാരം.
3. ആരാധനക്രമങ്ങളുടെ ഏകീകരണം.

മുകളിൽ പറഞ്ഞ ആവാസ വ്യവസ്ഥയുടെ പുനർക്രമീകരണവും, പുതിയ വരേണ്യ വർഗ്ഗത്തിന്റെ ആവിർഭാവവും ഇടവകപള്ളികളിലെ പരമ്പരാഗത അധികാരകേന്ദ്രങ്ങളിൽ മാറ്റം അനിവാര്യമാക്കിയിരുന്നു. ഈ സാഹചര്യത്തിലാണ്. *യോഗം, കൈക്കാരന്മാർ* മുതലായവയുടെ അധികാരം നിർവചിച്ച്, ഇടവക ഭരണത്തിന് ഏകീകൃത സ്വഭാവമുണ്ടാക്കിയത്. മലങ്കര മെത്രാന്റെ പ്രതിനിധിയായി ഇടവകപ്പട്ടക്കാരിൽ ഒരാളെ വികാരിയായി നിയമിച്ച് ഭരണം കേന്ദ്രീകൃതവുമാക്കി.

ഈ നിശ്ചയങ്ങൾ ഒരു പരിധി വരെയെങ്കിലും പ്രാവർത്തികമായി. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ വികാരിമാരെ നിയമിച്ചിരുന്നു എന്നതിനും, പള്ളികളുടെ പ്രതിവർഷ തിരട്ട് മലങ്കര മെത്രാന് അയച്ചുകൊടുത്തിരുന്നതിനും രേഖകളുണ്ട്. എന്നാൽ ഈ നിശ്ചയങ്ങൾ

കൊണ്ട് പള്ളി ഭരണം പൂർണ്ണമായും ക്രമീകൃതമാക്കുന്നതിന് സാധിച്ചില്ല. അതിനാലാണ് 1854-ൽ പഴയസെമിനാരിയിൽ കൂടിയ *മലങ്കര പള്ളി യോഗം* പാസാക്കിയ *ചട്ടവര്യോല*യിൽ ദീർഘമായ അനേകം ചട്ടങ്ങൾ ഇടവകപ്പള്ളി ഭരണത്തെക്കുറിച്ച് നിർമ്മിക്കുവാൻ ഇടയായത്.

എന്നാൽ കൈക്കാരന്മാരുടെ സ്ഥാനമാറ്റം നിർണയിച്ച *കണ്ടനാടു പടിയോല* കത്തനാരുമാരുടെ കാര്യത്തിൽ നിശബ്ദത പാലിക്കുകയാണ്. *പള്ളിയോഗം* തിരഞ്ഞെടുക്കുന്നവരെ ദേശത്തുപട്ടക്കാരായി പട്ടംകെട്ടുവാനും, അവരിലൊരാളെ വികാരിയായി നിയമിക്കുവാനുമല്ലാതെ അവരെ നീക്കം ചെയ്യുവാൻ മെത്രാന് അധികാരമില്ലായിരുന്നു. *മുടക്ക്* എന്ന വജ്രായുധമൊഴികെ മറ്റൊന്നും ഇവർക്കെതിരെ സ്ഥാനമാറ്റത്തിനായി പ്രയോഗിക്കാനാവുമായിരുന്നില്ല. അതുതന്നെ *അങ്ങുമിങ്ങും രണ്ടെജമാനന്മാരുള്ള* അവസ്ഥയിൽ ഫലപ്രദവുമായിരുന്നില്ല. 1854-ലെ *ചട്ടവര്യോല*യും ഇക്കാര്യത്തിൽ നിശബ്ദത പാലിക്കുകയാണ്. ചുരുക്കത്തിൽ ദേശത്തുപട്ടക്കാർ, പ്രത്യേകിച്ചും വികാരിമാർ, അതാത് പള്ളികളിൽ മുടിചൂടാമന്നന്മാരായി മാറി. പത്തൊമ്പതാം നൂറ്റാണ്ടിലെ പുനർനിർണ്ണയ പ്രക്രിയയിൽ നസ്രാണികളെ ഏറ്റവും പ്രതികൂലമായി ബാധിച്ച ഘടകങ്ങളിലൊന്ന് ഇതായിരുന്നു.

മുകളിൽ പറഞ്ഞ സാമൂഹിക ബന്ധങ്ങളിലെ പരിവർത്തനവും, പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിന്റെ പ്രചാരവുമാണ് സാമൂഹിക ആചാരങ്ങളിലെ പരിഷ്ക്കരണത്തിനും നിയന്ത്രണങ്ങൾക്കും, ഒരു പരിധി വരെ ഏകീകരണത്തിനും, ഉതകുന്ന ചട്ടങ്ങളുടെ രൂപീകരണത്തിലേയ്ക്കു നയിച്ചത്. പലയിടത്തും സാമൂഹിക ആചാരങ്ങളും സഭാശാസ്ത്ര വിജ്ഞാനീയവും തമ്മിൽ കെട്ടുപിണഞ്ഞു കിടക്കുന്നതു കാണാം. പരമ്പരാഗത ആചാരങ്ങളെ പുതുതായി ആർജ്ജിച്ച പാശ്ചാത്യ സുറിയാനി സഭാശാസ്ത്ര വിജ്ഞാനീയത്തിന്റെ പശ്ചാത്തലത്തിൽ പുനർനിർണ്ണയിക്കാനും, പരിഷ്ക്കരിക്കുവാനുമുള്ള ശ്രമങ്ങൾ *കണ്ടനാടു പടിയോല*യിൽ ദൃശ്യമാവുന്നുണ്ട്.

എന്നാൽ സാമൂഹിക ആചാരങ്ങളുടെ പരിഷ്ക്കാരത്തിൽ ഏകാഭിപ്രായം ഉണ്ടായില്ലായെന്ന് പിൽക്കാലത്ത് മാർത്തോമ്മാ എട്ടാമനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും ഇരുപക്ഷമായി പരസ്പരം പഴിചാരി ബ്രിട്ടീഷ് റസിഡന്റിനയച്ച പരാതികളിൽ നിന്നും വ്യക്തമാകുന്നുണ്ട്. ഇവയിൽ മുഖ്യമായ ഒന്ന് ദായക്രമത്തെ സംബന്ധിച്ചാണ്. നസ്രാണികളുടെ വ്യക്തിത്വ പുനർനിർണ്ണയ പ്രക്രിയ അനിവാര്യമായത് എന്തുകൊണ്ട് എന്നതു വ്യക്തമാക്കുന്ന ഒരു ഉദാഹരണം എന്ന നിലയിൽ ഇതിനെ വിശദമായി പരിശോധിക്കാം.

നസ്രാണി പാരമ്പര്യപ്രകാരം പെൺകുട്ടികൾക്ക് സ്വത്തവകാശമില്ല. വിവാഹാവസരത്തിൽ നൽകുന്ന സ്ത്രീധനമാണ് വധുവിന്റെ പിതൃസ്വത്തവകാശമായി കണക്കാക്കിയിരുന്നത്. ഈ തുകയ്ക്ക് പുറമേ വരന്റെ കുടുംബസ്വത്തിന്മേൽ വധുവിന് അവകാശവുമുണ്ട്. ആൺമക്കൾ ഇല്ലാത്ത കുടുംബങ്ങളിൽ പെൺമക്കൾക്കാണ് സ്വത്തവകാശം.

എന്നാൽ ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് ഇതല്ലായിരുന്നു സ്ഥിതി. ആൺമക്കൾ ഇല്ലെങ്കിൽ പരേതന്റെ സ്വത്തുക്കൾ ഏറ്റവും അടുത്ത പുരുഷ ബന്ധുവിന് – അതെത്ര അകന്നതായാലും – അവകാശപ്പെട്ടതായിരുന്നു. അവിവാഹിതകളായ പെൺമക്കൾക്കു പോലും അവകാശം നിഷേധിച്ചിരുന്നു. ഉദയംപേരൂർ സുന്നഹദോസ് ഈ നീതിനിഷേധത്തെ അപലപിക്കുകയും പെൺകുട്ടികൾക്കു കൂടി ഓഹരി നൽകണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു.

1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും ഈ പരിഷ്ക്കാരം ഭാഗികമായെങ്കിലും നസ്രാണികൾക്കിടയിൽ നിലനിന്നു. ചുരുങ്ങിയപക്ഷം ആൺമക്കൾ ഇല്ലാത്തപ്പോഴെങ്കിലും പെൺമക്കൾക്ക് സ്വത്തവകാശം ലഭ്യമാകുന്ന അവസ്ഥ സംജാതമായി. എന്നാൽ ഇത് അംഗീകരിക്കാത്ത ഒരു വിഭാഗവും നസ്രാണികൾക്കിടയിലുണ്ടായിരുന്നു. പഴയരീതി – പെൺമക്കൾക്ക് സ്വത്തവകാശം നിഷേധിക്കുന്ന പതിവ് – തുടരണമെന്നതായിരുന്നു അവരുടെ നിലപാട്. ഈ വിവാദം തുടർന്നു വന്നതിനാലാണ് ഏഴാം മാർത്തോമ്മാ, പുത്തൻകാവ് പള്ളിക്കയച്ച ഒരു കല്പനയിൽ, *ആണായാലും പെണ്ണായാലും മക്കൾക്കത്രെ സ്വത്തിനും ശേഷക്രിയയ്ക്കും അവകാശം* എന്നു വ്യക്തമാക്കിയത്. മറിച്ചൊരു തീരുമാനം എടുക്കാൻ കണ്ടനാടു യോഗം വിസമ്മതിച്ചത് ഒരു വിഭാഗത്തിന് അനിഷ്ടകരമായെന്നാണ് മേൽപ്പറഞ്ഞ പരാതികൾ വ്യക്തമാക്കുന്നത്.

1599 വരെ നസ്രാണികൾക്ക് പൊതുവായ ഒരു സംസ്ക്കാരമാണുണ്ടായിരുന്നത്. സാമൂഹിക-മത ആചാരങ്ങൾ എല്ലാം അടങ്ങിയ ആ സംസ്കൃതിക്ക് അവർ നൽകിയ പേരാണ് *മാർത്തോമ്മായുടെ മാർഗ്ഗം*. ഉദയംപേരൂർ സുന്നഹദോസിനെത്തുടർന്ന് *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിൽ ലത്തീൻ-യൂറോപ്യൻ അംശങ്ങൾ കലർന്നു. 1653-ലെ കൂനൻകുരിശു സത്യം *കേപ്പായുടെ മാർഗ്ഗ*ത്തെ നിരസിച്ചെങ്കിലും അവയിൽ പലതും പിൽക്കാലത്തും നസ്രാണികൾക്കിടയിൽ അന്തർലീനമായിക്കിടന്നിരുന്നു.

ഈ സമ്മിശ്ര സംസ്കൃതിയിലേയ്ക്ക് പതിനെട്ടാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങൾ കൂടി കടന്നുവന്നതോടെ സ്ഥിതി കൂടുതൽ സങ്കീർണ്ണമായി. ഇവ പൊരുത്തക്കേടുകൾ നിറഞ്ഞതും പലതും പരസ്പരവിരുദ്ധവുമായിരുന്നു. എന്നാൽ *മാർത്തോമ്മായുടെ*

*മാർഗ്ഗ*ത്തിൽ ഇടക്കാലത്തു കലർന്ന പല അംശങ്ങളും - ഉദാഹരണത്തിന് പെൺമക്കൾക്ക് സ്വത്തവകാശം ലഭ്യമാകുന്ന അവസ്ഥ - ഒഴിവാക്കാനാവാത്തവിധം നസ്രാണി സംസ്കൃതിയിൽ ലയിച്ചു ചേർന്നിരുന്നു. ഈ സാഹചര്യത്തിലാണ് നസ്രാണികൾക്ക് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ ഒരു പുനർനിർണ്ണയം ആവശ്യമായി വന്നത്. ആരാധനക്രമങ്ങളുടെ കാര്യത്തിൽ ഇത് അടിയന്തിരാവശ്യമായിരുന്നു.

കൽദായ - ലത്തീൻ - പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങളുടെ ഒരു സമ്മിശ്ര രൂപമായിരുന്നു അന്നത്തെ നസ്രാണികളുടെ ആരാധനക്രമങ്ങൾ. ഇവയ്ക്കു തന്നെ ഐകരൂപ്യമില്ലായിരുന്നു. ഈ അംശങ്ങൾ പലയിടത്തും കയറിയും ഇറങ്ങിയും ഇരുന്നു. വിവിധ പാശ്ചാത്യ സുറിയാനി പിതാക്കന്മാർ പ്രചരിപ്പിച്ച പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിനുള്ളിൽത്തന്നെയുള്ള വിവിധ പ്രാദേശിക പാരമ്പര്യങ്ങൾ പ്രശ്നം കൂടുതൽ സങ്കീർണ്ണമാക്കി. ആരാധനക്രമങ്ങളുടെ ഏകീകരണം ഒരു അടിയന്തിര ആവശ്യമായിരുന്നു. വിശിഷ്യാ, മാത്തുത്തരകൻ പീഡ മൂലം റോമാ സുറിയാനിക്കാരുടെ പുനരൈക്യം അസാദ്ധ്യമായ സാഹചര്യത്തിൽ.

മൂന്നു രീതിയിലാണ് *കണ്ടനാടു പടിയോല* ആരാധനക്രമങ്ങളുടെ ഏകീകരണം നടപ്പിലാക്കാൻ ശ്രമിച്ചത്. ഒന്നാമതായി, പൂർണ്ണമായും പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളെ ഔദ്യോഗികമായി അംഗീകരിക്കുകയും മറ്റു പാരമ്പര്യങ്ങളെ നിരാകരിക്കുകയും ചെയ്യുക. രണ്ടാമതായി, പാശ്ചാത്യ സുറിയാനി ആരാധനക്രമപുസ്തകങ്ങൾ പകർത്തിയെഴുതി എല്ലാ പള്ളികളിലും പ്രചരിപ്പിക്കുക. മൂന്നാമതായി, ആരാധനക്രമങ്ങളുടെ ഏകീകരണത്തിന് ഏറ്റവും സഹായകരമാകുന്ന ഏകീകൃത വൈദിക വിദ്യാഭ്യാസം നൽകാൻ *പഠിത്തവീടുകൾ* സ്ഥാപിക്കുക.

എന്നാൽ ഈ നിശ്ചയങ്ങൾ നടപ്പിൽ വരുത്തുക ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. അതിനുള്ള ഏറ്റവും പ്രധാന കാരണം പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങൾ ഭാഗികമായി മാത്രമാണ് മലങ്കരയിൽ ലഭ്യമായിരുന്നത് എന്നതാണ്. 1876-ൽ പത്രോസ് പാത്രിയർക്കീസ് വരുമ്പോഴും ഈ സ്ഥിതിക്കു കാര്യമായ മാറ്റമൊന്നും ഉണ്ടായിരുന്നില്ല എന്നതാണ് വാസ്തവം. ഇത് യഥാർത്ഥ പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങൾ ഏതെന്നു തിരിച്ചറിയുന്നത് പ്രയാസകരമാക്കി. എന്നു മാത്രമല്ല, പിൽക്കാലത്ത് പലർക്കും തന്നിഷ്ടപ്രകാരം ഇവയെ വിവേചിക്കാനുള്ള അവസരവുമൊരുക്കി.

*പഠിത്തവീടുകളുടെ* സ്ഥാപനത്തിനുണ്ടായ തടസ്സം നസ്രാണികൾക്കിടയിലെ പടലപിണക്കങ്ങളായിരുന്നു. പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യപാദം മുതൽ ഭരിക്കുന്ന മെത്രാന് എതിരായ ഒരു കക്ഷി എന്നും ഉണ്ടാകുമാ

യിരുന്നു. വ്യക്തിപരവും പ്രാദേശികവുമായ പകപോക്കലുകളൊഴികെ ആദർശാടിത്തറയോ കേന്ദ്രീകൃത നേതൃത്വമോ ഇത്തരം പ്രതിപക്ഷ ങ്ങൾക്ക് ഇല്ലായിരുന്നു. അതത്കാലം ലഭ്യമായ *ശീമബാവാ*യെ മുൻ നിർത്തി മലങ്കര മെത്രാനെതിരായി പടനയിക്കുക എന്നതായിരുന്നു ഇവ രുടെ പതിവുശൈലി. ഈ പ്രതിലോമശക്തികളെ തുരത്താൻ മലങ്കര മെത്രാന്മാർക്ക് നിരന്തരം രാഷ്ട്രീയ അധികാരികളുടെ സഹായം തേടേണ്ട സാഹചര്യമാണുണ്ടായിരുന്നത്.

1809-നു ശേഷമുണ്ടായ സാഹചര്യത്തിലാകട്ടെ, *പഠിത്തവീടുകൾ* ക്കായി ഏറ്റവും ശക്തമായി വാദിച്ച കായംകുളം ഫീലിപ്പോസ് റമ്പാനും, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും മുകളിൽ പറഞ്ഞതുപോലെയുള്ള പ്രതി പക്ഷമായി. അവരുടെ ആവശ്യം സാധിക്കാൻ മെത്രാൻ വിസമ്മതിക്കു കയും ചെയ്തു. ഈ സാഹചര്യത്തിലാണ്, ഇട്ടൂപ്പ് റമ്പാൻ ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയുമായി അടുക്കുന്നതും കോട്ടയത്തു സെമി നാരിക്ക് വഴിയൊരുങ്ങുന്നതും.

പടിയോലയുടെ ഭാഗമല്ലെങ്കിലും 1809-ലെ കണ്ടനാടു യോഗത്തിന്റെ ശ്രദ്ധേയമായ ഒരു നടപടി കായംകുളം ഫീലിപ്പോസു റമ്പാനെയും പുലി ക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെയും മെത്രാന്റെ കാര്യവിചാരകരായി നിയമിച്ചു എന്നതാണ്. *മെത്രാന്മാരുടെ ഏകനായകത്വത്തെ* നിയന്ത്രിക്കുവാൻ *മല ങ്കര പള്ളിയോഗം* നടത്തിയ ആ ശ്രമം മുക്കാൽ നൂറ്റാണ്ടിനു ശേഷം മല ങ്കര അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ രൂപത്തിലാണ് വിജ യത്തിലെത്തിയത്.

**നസ്രാണികളും ബ്രിട്ടീഷ് സാമ്രാജ്യവും** - 1795-ൽ ബ്രിട്ടീഷുകാർ കൊച്ചീക്കോട്ട പിടിച്ചടക്കി. 1800-ൽ തിരുവിതാംകൂറിലും കൊച്ചിയിലും ബ്രിട്ടീഷ് റെസിഡന്റിനെ നിയമിച്ചു. ഇതോടെ ഫലത്തിൽ ഇരു രാജ്യ ങ്ങളുടെയും യഥാർത്ഥ ഭരണം ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ സ്വാധീന ത്തിലായി. 1808-09 കാലത്തെ വേലുത്തമ്പി കലാപത്തെ തുടർന്ന് ഭരണം പൂർണ്ണമായിത്തന്നെ ബ്രിട്ടീഷ് നിയന്ത്രണത്തിലായി.

ഇതിനു മുമ്പുതന്നെ തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് കേണൽ മക്കാളെ മലങ്കര നസ്രാണികളുമായി ബന്ധം സ്ഥാപിച്ചിരുന്നു. ചുരുങ്ങി യത് 1804 മുതലെങ്കിലും ഈ ബന്ധം ആരംഭിച്ചിരുന്നു. കടുത്ത പ്രൊട്ട സ്റ്റന്റുകളും, തദ്വാരാ റോമൻ കത്തോലിക്കാ വിരുദ്ധരുമായ ബ്രിട്ടീഷുകാർ, റോമൻ കത്തോലിക്കാ വിരുദ്ധരായ നസ്രാണികളുമായുള്ള സഹവർത്തി ത്വത്തിന് പ്രാധാന്യം നൽകിയതിൽ അത്ഭുതമില്ല. 1800-ൽ തച്ചിൽ മാത്തു ത്തരകനെ മുൻനിർത്തി റോമൻ കത്തോലിക്കർ നടത്തിയ പീഡനം ഇത്ത രമൊരു ബന്ധത്തിന് അനുയോജ്യമായ സാഹചര്യം ഉളവാക്കി. കൂടാതെ

തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ മുമ്പുപറഞ്ഞ കാരണങ്ങളാൽ നസ്രാണിക്കു നഷ്ടമായ രാഷ്ട്രീയ പരിരക്ഷ ബ്രിട്ടീഷ് അധികാരികൾ വാഗ്ദാനം ചെയ്തു. ഇതു സ്വീകരിക്കുകയല്ലാതെ മറ്റു മാർഗ്ഗങ്ങൾ അവരുടെ മുമ്പിലില്ലായിരുന്നു. സാഹചര്യങ്ങൾ ഇപ്രകാരം ഒത്തിണങ്ങിയതിനാൽ മുമ്പ് പോർട്ടുഗീസുകാർക്കോ തുടർന്ന് ഡച്ചുകാർക്കോ ലഭിക്കാതിരുന്ന നസ്രാണിയുടെ രാഷ്ട്രീയ പരിരക്ഷകസ്ഥാനം ബ്രിട്ടീഷുകാർക്ക് ലഭ്യമായി.

ഈ ബന്ധം രാഷ്ട്രീയമായി ഗുണവും ദോഷവും നസ്രാണികൾക്കുണ്ടാക്കി. തിരുവിതാംകൂറിലെ അഴിമതിക്കാരായ ഉദ്യോഗസ്ഥരിൽ നിന്ന് ഒരു പരിധി വരെ സംരക്ഷണം ലഭിക്കുവാനും, അവർ അടിച്ചേൽപ്പിച്ച സാമൂഹിക അസമത്വങ്ങൾ ഭാഗികമായെങ്കിലും ഇല്ലാതാക്കുവാനും ഇതു മൂലം സാധിച്ചു. എന്നാൽ തന്റെ കലാപത്തിനു മതത്തിന്റെ പരിവേഷം ചാർത്തിയ വേലുത്തമ്പി, മക്കാളെയുടെ സ്വമതക്കാരായ - ക്രിസ്ത്യാനികളായ - നസ്രാണികളെയും വിദ്വേഷപ്പട്ടികയിൽ പ്രവേശിപ്പിച്ചു.

പലരും രേഖപ്പെടുത്തിയിരിക്കുന്നതുപോലെ നസ്രാണികളെ സഹായിക്കുക എന്ന ഏകപക്ഷീയമായ ലക്ഷ്യത്തോടെയല്ല ബ്രിട്ടീഷ് സാമ്രാജ്യം നസ്രാണികളുമായി ബന്ധം സ്ഥാപിച്ചത്. കച്ചവടം, സാമ്രാജ്യത്വം എന്ന ലക്ഷ്യത്തിന് വഴിമാറിക്കൊടുത്തപ്പോൾ തങ്ങൾക്ക് സ്ഥിരമായ ഒരു പ്രാദേശിക പിന്തുണ ബ്രിട്ടീഷ് സാമ്രാജ്യത്തിന് ആവശ്യമായിരുന്നു. 1809-ൽ കേണൽ മക്കാളെയുടെ നേർക്കുണ്ടായ വധശ്രമം ഇത്തരമൊരു ചിന്തയ്ക്ക് ആക്കം കൂട്ടി എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല.

1810-ൽ കേണൽ മക്കാളെയെ തുടർന്ന് കേണൽ മൺറോ തിരുവിതാംകൂറിലേയും കൊച്ചിയിലേയും ബ്രിട്ടീഷ് റസിഡന്റായി ചുമതലയേറ്റു. ഇദ്ദേഹത്തിന്റെ കാലത്ത് നസ്രാണികളും ബ്രിട്ടീഷുകാരുമായുള്ള ബന്ധം കൂടുതൽ ഊഷ്മളമായി. ഇക്കാലത്താണ് 1809-ലെ *കണ്ടനാട്ടു പടിയോല*പ്രകാരം *പഠിത്തവീടു* സ്ഥാപിക്കാത്തതിനെതിരെ പരാതിയുമായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കേണൽ മൺറോയെ സമീപിക്കുന്നതും അവർ തമ്മിൽ സൗഹൃദത്തിലാവുന്നതും.

ഒരു തീവ്ര പ്രൊട്ടസ്റ്റന്റും, ചർച്ച് ഓഫ് സ്കോട്ട്ലന്റിലെ ഒരു ശെമ്മാശനുമായിരുന്ന കേണൽ മൺറോയ്ക്ക് മതപരമായ തീവ്രത ഉണ്ടായിരുന്നു എന്ന വസ്തുത അംഗീകരിക്കുമ്പോൾത്തന്നെ, നസ്രാണികളുമായുള്ള ബന്ധത്തിൽ അതിനേക്കാൾ ഉപരിയായ രാഷ്ട്രീയ ലക്ഷ്യങ്ങൾ അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഒരു *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ* എന്ന പരമമായ ലക്ഷ്യത്തിലേയ്ക്കുള്ള ചവിട്ടുപടിയായാണ് നസ്രാണികളെ ബ്രിട്ടീഷ് സാമ്രാജ്യം കണ്ടത്. ആരാധനക്രമ ഏകീകരണത്തിന്

നസ്രാണി കത്തനാർമാർക്ക് കേന്ദ്രീകൃതമായ വൈദിക വിദ്യാഭ്യാസം നൽകുക എന്ന ലക്ഷ്യമാണ് *പഠിത്തവീടിന്റെ* സ്ഥാപനത്തിനു പിന്നിലെ ഇട്ടൂപ്പ് റമ്പാന്റെ ലക്ഷ്യം. എന്നാൽ കേണൽ മൺറോയാകട്ടെ, നിർദ്ദിഷ്ട സെമിനാരിയെ *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ മൂലകേന്ദ്രമായി വിഭാവനം ചെയ്തു. ഒരു ഉന്നത വിദ്യാഭ്യാസകേന്ദ്രമായി സെമിനാരിയെ നിലനിർത്തി, അവിടെ പഠിക്കുവാനായി കുട്ടികൾക്ക് അടിസ്ഥാന വിദ്യാഭ്യാസം നൽകുവാൻ പള്ളികൾ കേന്ദ്രീകരിച്ച് അസംഖ്യം ഗ്രാമീണ സ്കൂളുകൾ സ്ഥാപിക്കുക. അതുവഴി ബ്രിട്ടീഷ് ഭരണയന്ത്രം തിരിക്കുവാൻ ആവശ്യമായ അഭ്യസ്ഥവിദ്യരെ ലഭ്യമാക്കുക. *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യ്ക്ക് ആവശ്യമായ വൈദികരേയും സുവിശേഷകരേയും സൃഷ്ടിച്ചെടുക്കുക. ആത്യന്തികമായി നസ്രാണി സമൂഹത്തെ തങ്ങൾക്കു വിധേയരാക്കുക. ഇവയായിരുന്നു കേണൽ മൺറോയുടെ ലക്ഷ്യങ്ങൾ. എന്നാൽ 1836 വരെ കാത്തിരുന്നിട്ടും, അപ്പോഴുള്ള വൈദികരിൽ ഭൂരിഭാഗവും സെമിനാരിയിൽ പഠിച്ചിറങ്ങിയവരായിട്ടും, ഒരൊറ്റ നസ്രാണി *ഉപദേശി*യെപ്പോലും പ്രൊട്ടസ്റ്റന്റുകാർക്ക് ലഭിച്ചില്ല. *പഠിത്തവീടി*നെക്കുറിച്ചുള്ള നസ്രാണി താൽപ്പര്യം വിജയിച്ചു എന്നതാണ് ഇതിനർത്ഥം.

ബ്രിട്ടീഷ് സഹവാസം ആരംഭിക്കുമ്പോൾ തന്നെ ഈ കൊളോണിയൽ താൽപ്പര്യങ്ങളെപ്പറ്റിയും പ്രൊട്ടസ്റ്റന്റ് വിശ്വാസ വിപരീതത്തെപ്പറ്റിയും നസ്രാണികൾ ബോധവാന്മാരായിരുന്നു. തങ്ങൾക്കുള്ളിൽ കടന്നുകയറാനുള്ള ബ്രിട്ടീഷ് പരിശ്രമങ്ങളോട് തികച്ചും നിഷേധാത്മകമായാണ് നസ്രാണികൾ പ്രതികരിച്ചത്. 1807-ലെ ഡോ. ക്ലോഡിയസ് ബുക്കാനന്റെ ആഗമനം പോലും സാമ്രാജ്യത്വ താല്പര്യങ്ങളോടു കൂടിയതായിരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ചർച്ച് ഓഫ് ഇംഗ്ലണ്ടുമായുള്ള യോജ്യതയ്ക്കുള്ള സാദ്ധ്യതയേപ്പറ്റി ആരാഞ്ഞപ്പോൾ വലിയ മാർ ദീവന്നാസ്യോസ് നൽകിയ മറുപടി ... *I would sacrifice much for such a union, only let me not be called to compromise anything of the dignity and purity of our church...* എന്ന മട്ടിൽ വളരെ ലാഘവത്തോടെയും അനുകൂലമായുമാണ് ബുക്കാനൻ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ നസ്രാണി ഇതിനെ കണ്ടത് പ്രതികൂലമായിട്ടായിരുന്നുയെന്ന് *നിരണം ഗ്രന്ഥവരി*യിലെ ... *വൃശ്ചിക മാസം 11-ന് കണ്ടനാട്ടു വന്ന് അച്ചനെ കണ്ടാറെ, വളരെ സന്തോഷമായി. ഇങ്ങനെ പാർക്കുമ്പോൾ ഒരു ദിവസം ഒരു കടുദാസും എഴുതിക്കൊണ്ടു വന്ന് അച്ചന്റെ പറ്റിൽ കൊടുത്തു. ഇതിന് എഴുത്തിട്ടു തരണമെന്നും, കുമ്പഞ്ഞിയിൽ നിന്നും വേണ്ടുന്നതൊക്കെയും വരുത്തിത്തരുന്നതിന് സമുചയം ഇല്ലെന്നും പറഞ്ഞ. എഴുതിയത് വായിച്ചു കണ്ടാറെ, ഇംഗ്രീസു മാർഗം അനുസരിച്ച് നടക്കാമെന്ന് എഴുതിയിരിക്കകൊണ്ട്, തിരുമനസ്സറിഞ്ഞല്ലാതെ എഴുത്തിട്ട് തന്നുകൂടായെന്ന് പറഞ്ഞപ്പോൾ, തമ്മിൽത്തമ്മിൽ ചീട്ടും കുറിയും എഴുതുന്നതിന് രാജാവിനെ*

*ബോധിപ്പിച്ചിരുന്നുയെന്നും, ആ കടുദാസും വാങ്ങിച്ച് കീറി അവിടെ ഇരുന്നു തന്നെ പിച്ചിപറിച്ച് ചിരിച്ചും കൊണ്ട് സന്തോഷമായിട്ട് യാത്ര ചൊല്ലി...* എന്ന പരാമർശനം വ്യക്തമാക്കുന്നു.

ആദ്യകാലം മുതൽതന്നെ ബ്രിട്ടീഷ് മുന്നേറ്റത്തെ നസ്രാണികൾ അംഗീകരിച്ചില്ലായെന്നും മറിച്ച് അതിനെ പ്രതിരോധിച്ചു എന്നും വ്യക്തമാക്കുന്ന വേറെയും തെളിവുകളുണ്ട്. വേദപുസ്തക പരിഭാഷ അച്ചടിപ്പിച്ചു തരാമെന്നുള്ള ബുക്കാനന്റെ വാഗ്ദാനം സ്വീകരിച്ചുയെങ്കിലും പരിഭാഷയിൽ അദ്ദേഹത്തിന്റെ സഹായവും - ഇടപെടലും - വലിയ മാർ ദീവന്നാസ്യോസ് നിരസിച്ചു. .... *പൊസ്തകം പൊരുൾ തിരിച്ച് മലയാൺമയിൽ എഴുതിക്കണമെന്നു പലപ്പോഴും പറയുകയും എഴുത്തു വരികയും ചെയ്തതിന്നു തഞ്ചാവൂർ നിന്നും പഴമയും പുതുമയും തമിഴിൽ അച്ചടിച്ച പുസ്തകം വരുത്തി, ആയതും സുറിയാനിയിൽ ഇവിടെ എഴുതിയിട്ടുള്ള പുസ്തകങ്ങളും കൂട്ടിനോക്കണമെന്നും, ആയതിന് പൊരുൾ തിരിക്കുന്നവർക്കും എഴുത്തുകാർക്കും ശമ്പളം കൊടുക്കാമെന്നും പറഞ്ഞാറെ, ആയതു വേണ്ടായെന്നും ഇവിടെത്തന്നെ പൊരുൾ തിരിപ്പിച്ച് എഴുതിക്കാമെന്നും പറഞ്ഞതിന്റെശെഷം, കൊച്ചിയിൽ നിന്നും തിമ്മപ്പൻ പിള്ള എന്ന ഒരു ചെട്ടിയെ ശമ്പളവും കൊടുത്ത് കണ്ടനാട്ടിന്നു പറഞ്ഞയച്ചു. റമ്പാൻ പൊരുൾ തിരിച്ചെഴുതുവാനായിട്ട് കുംഭ മാസം 18-ന് മുതൽക്ക് എഴുതിത്തുടങ്ങി. ഏവൻഗേലിയോൻ പുസ്തകം മത്തായി ശ്ലീഹായുടെ അറിയിപ്പ് പൊരുൾ തിരിച്ച് എഴുതിയതിൽ പിന്നെയത്രെ തമിഴ് പുസ്തകവും ആളും വന്നൊള്ളു....* എന്ന പരാമർശനം വ്യക്തമാക്കുന്നത്, ഉള്ളടക്കത്തെക്കുറിച്ച് വലിയ മാർ ദീവന്നാസ്യോസിന് ഭയം ഉണ്ടായിരുന്നു എന്നു തന്നെയാണ്.

വലിയ മാർ ദീവന്നാസ്യോസിന്റെ അവസാനകാലത്ത് ... *നിരണത്തു വച്ച്, മനുഷ്യരുടെ ചതിവും നേരുകേടും കൊണ്ടു യാക്കോബായെക്കാരെന്നു പേരു പറയുന്നതല്ലാതെ പ്രവൃത്തി ഇല്ലായ്കയാൽ ഏറ്റം താമസം കൂടാതെ ഇംഗ്രേസു മാർഗം ആകുവാൻ എടവരുമെന്നും....* എന്ന പരാമർശനം ആംഗ്ലിക്കൻ സഭയുമായുള്ള വ്യത്യാസത്തെപ്പറ്റി നല്ല അവബോധം നസ്രാണിക്കുണ്ടായിരുന്നു എന്നു വ്യക്തമാക്കുന്നു. ഇതേ കാരണത്താലാണ് സെമിനാരി സ്ഥാപകൻ ... *ഒരു ഭിന്ന മതാവലംബിയായ നോർട്ടനെ സെമിനാരിയിൽ താമസിപ്പിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയാക്കിയേക്കും...* എന്ന പ്രസ്താവനയോടെ കേണൽ മൺറോ ആവർത്തിച്ച് ആവശ്യപ്പെട്ടിട്ടും ബ്രിട്ടീഷ് മിഷനറിയായ റവ. തോമസ് നോർട്ടനെ സെമിനാരിയിൽ താമസിപ്പിക്കുവാൻ വിസമ്മതിച്ചത്. പിൽക്കാലത്ത് ഈ കർശന നിബന്ധനയിൽ നസ്രാണികൾ അയവു വരുത്തിയെങ്കിലും അതിനപ്പുറമൊന്നും സംഭവിച്ചില്ല.

**മെത്രാന്മാരുടെ നിലപാട് –** ബ്രിട്ടീഷ് നിർദ്ദേശങ്ങൾ അതേപടി അനുസരിക്കാൻ തയാറല്ലെന്ന് കിടങ്ങൻ മാർ പീലക്സീനോസും ആദ്യകാലത്തു തന്നെ വ്യക്തമാക്കിയിരുന്നു. മലങ്കര മെത്രാൻ കൈപ്പറ്റേണ്ടുന്ന വട്ടിപ്പണത്തിന്റെ പലിശ ഇട്ടൂപ്പ് റമ്പാൻ കൈപ്പറ്റിയതിലെ ക്രമരാഹിത്യം പരിഹരിക്കാൻ അദ്ദേഹത്തെ മെത്രാനായി വാഴിക്കാൻ മാർ പീലക്സീനോസിനോടു കേണൽ മൺറോ ആവശ്യപ്പെട്ടു. പക്ഷേ അത് ഏകപക്ഷീയമായി അംഗീകരിക്കാൻ മാർ പീലക്സീനോസ് തയാറായില്ല. നിർബന്ധം വർദ്ധിച്ചുവന്നപ്പോൾ *മലങ്കര പള്ളിയോഗ*ത്തിന്റെ *യോഗസമ്മതം* ലഭിച്ചശേഷം മാത്രമാണ് മാർ പീലക്സീനോസ് ആ വാഴ്ച നടത്തിയത്.

ഈയൊരു നിലപാടാണ് മുന്നോട്ടും മലങ്കര മെത്രാന്മാർ കൈക്കൊണ്ടത്. തങ്ങളുടെ ഉദ്ദേശ്യപ്രാപ്തിക്ക് ഉപയുക്തമായ ഒരു ഉപകരണം എന്ന നിലയിൽ മാത്രമാണ് മിഷനറിമാർ മലങ്കര മെത്രാനെ കണ്ടത്. എന്നാൽ ഈ നിലപാട് അംഗീകരിക്കാൻ മലങ്കര മെത്രാന്മാർ ആരും തയാറായിരുന്നില്ല. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ കാലശേഷം കിടങ്ങൻ മാർ പീലക്സീനോസിനെ മലങ്കര മെത്രാൻ സ്ഥാനത്തേയ്ക്കു ക്ഷണിച്ചതും, അദ്ദേഹത്തിന്റെ പിൻഗാമിയായി പുന്നത്ര മാർ ദീവന്നാസ്യോസിനെ വാഴിച്ചതും മിഷനറിമാരുടെ താത്പര്യപ്രകാരമായിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനേക്കാൾ ഉപരിയായി ഇവരുടെ പിന്തുണ ബ്രിട്ടീഷ് മിഷനറിമാർ പ്രതീക്ഷിച്ചിരുന്നു. എന്നാൽ പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലശേഷം മെത്രാൻ തിരഞ്ഞെടുപ്പ് വീണ്ടും *മലങ്കര പള്ളിയോഗ*ത്തിന്റെ വരുതിയിലായി. മിഷനറിമാർക്ക് താല്പര്യമുണ്ടായിരുന്ന സ്ഥാനാർഥി പുറത്താവുകയും ചെയ്തു.

എന്നാൽ 1818–ൽ ആരാധനക്രമം പരിഷ്കരിക്കണമെന്ന മിഷനറിമാരുടെ നിർദ്ദേശം *മലങ്കര പള്ളിയോഗ*ത്തിനു വിട്ടുകൊണ്ട് പുന്നത്ര മാർ ദീവന്നാസ്യോസ്, താൻ മുൻഗാമിയുടെ പാത പിൻതുടരുകയാണെന്നു വ്യക്തമാക്കി. മാവേലിക്കരയിൽ കൂടിയ *മലങ്കര പള്ളിയോഗ*മാകട്ടെ, ഈ വിഷയത്തെക്കുറിച്ചു പഠിക്കാൻ ഒരു കമ്മിറ്റിയെ നിയമിക്കാൻ തീരുമാനിച്ചു പിരിഞ്ഞു. അതോടെ ആ നിർദ്ദേശങ്ങൾ ദീർഘനിദ്രയിലായി. 1835–ൽ കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് റവ. ഡാനിയേൽ വിൽസൺ മുമ്പോട്ടു വച്ച നവീകരണ നിർദ്ദേശങ്ങളോട് ചേപ്പാട്ടു മാർ ദീവന്നാസ്യോസ് പ്രതികരിച്ചതും ഇതേ രീതിയിലായിരുന്നു. അദ്ദേഹവും വിഷയം *മലങ്കര പള്ളിയോഗ*ത്തിനു വിട്ടു. 1836 മകരം 5–നു മാവേലിക്കരയിൽ കൂടിയ *മലങ്കര പള്ളിയോഗം* അവയെ നിരാകരിച്ച് സുപ്രസിദ്ധമായ *മാവേലിക്കര പടിയോല* എഴുതി ആ അദ്ധ്യായം അവസാനിപ്പിച്ചു.

നസ്രാണികളെ അടിമപ്പെടുത്തുവാൻ ശ്രമിച്ച മറ്റെല്ലാ *കേഫായുടെ മാർഗ്ഗ*ക്കാരേയുംപോലെ ബ്രിട്ടീഷുകാർക്കും *മലങ്കര പള്ളിയോഗം* ഒരു

തലവേദനയായിരുന്നു. മെത്രാനുമായി ഉടമ്പടി ചെയ്ത് തങ്ങളുടെ ലക്ഷ്യം സാധിക്കുക എന്നതായിരുന്നു മിഷനറിമാരുടെ തന്ത്രം. ബ്രിട്ടീഷ് ബാന്ധവകാലം മുഴുവനെടുത്തു പരിശോധിച്ചാൽ ഈ നിലപാട് വ്യക്തമാകും. കടുത്ത സമ്മർദ്ദത്തെത്തുടർന്ന് ... *1835 മാർച്ച് 18-നു സെമിനാരി സ്വത്തുക്കളുടെയും മറ്റു പൊതുസമുദായ സ്വത്തുക്കളുടെയും കൂട്ടു ട്രസ്റ്റിയായി സീനിയർ മിഷനറിയോടുകൂടി, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറിയും കൂടി ഇരിക്കുന്നതിനു തിരുമേനി* (ചേപ്പാട്ടു മാർ ദീവന്നാസ്യോസ്) *സമ്മതിച്ചു. മിഷനറിമാരുടെ രേഖാമൂലമായ സമ്മതം കൂടാതെ രണ്ടു വർഷക്കാലത്തേക്ക് ആർക്കും പട്ടം കൊടുക്കുകയില്ലെന്നും 1835 ജനുവരി 27-നു അദ്ദേഹം സമ്മതിച്ചു...* എങ്കിലും *മലങ്കര പള്ളിയോഗ സമ്മതം* ഇല്ലാത്ത ഈ കരാർ അദ്ദേഹം വകവെച്ചില്ലായെന്നു പിൽക്കാല രേഖകൾ വ്യക്തമാക്കുന്നു. അതിനാലാണ് 1835-ന്റെ അവസാനം റവ. ഡാനിയേൽ വിൽസൺ, ... *സുറിയാനിപ്പള്ളികളുടെ വകയായുള്ള സർവ്വ സ്വത്തുക്കളുടെയും കണക്കുകൾ പരിശോധിക്കാനായി റസിഡന്റിന്റെ പേർക്ക് അയയ്ക്കണം....* എന്ന നിർദ്ദേശം വീണ്ടും മുമ്പോട്ടു വച്ചത്. ഇതടക്കം റവ. വിൽസന്റെ നിർദ്ദേശങ്ങൾ താൻ വ്യക്തിപരമായി അംഗീകരിക്കുന്നതായി എഴുതിക്കൊടുക്കണമെന്ന ആവശ്യം ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നിരാകരിച്ചു. ഈ വിഷയത്തിൽ തീരുമാനമെടുക്കാൻ *മലങ്കര പള്ളിയോഗ*ത്തിനു വിടുകയും ചെയ്തു.

**ബ്രിട്ടീഷ് തന്ത്രവും നസ്രാണി മറുമരുന്നും –** യഥാർത്ഥത്തിൽ നസ്രാണികൾ ഉപയോഗിച്ചിരുന്ന – പാശ്ചാത്യ സുറിയാനി – കുർബാന തക്സാ *നവീകരിക്കണമെന്ന്* ബ്രിട്ടീഷ് മിഷനറിമാർക്ക് യാതൊരു താത്പര്യവും ഉണ്ടായിരുന്നില്ല. ഇതിനു പകരം ആംഗ്ലിക്കൻ സഭയുടെ *ബുക്ക് ഓഫ് കോമൺ പ്രയേഴ്സിനെ* തൽസ്ഥാനത്തു പ്രതിഷ്ഠിക്കുക എന്നതായിരുന്നു അവരുടെ ആത്യന്തിക ലക്ഷ്യം. ആദ്യകാലം മുതൽ ഈ ലക്ഷ്യപ്രാപ്തിക്കു മിഷനറിമാർ ഊന്നൽ കൊടുത്തിരുന്നതായി രേഖകളുണ്ട്. എന്നാൽ പതിനാറാം നൂറ്റാണ്ടിൽ ലത്തീൻ ക്രമങ്ങൾ മലങ്കരയിൽ നടപ്പിലാക്കാൻ ശ്രമിച്ച റോമൻ കത്തോലിക്കാ മിഷനറിമാർക്കു സംഭവിച്ചതുപോലെ നസ്രാണികൾക്ക് *സുറിയാനി കുർബാനയോടുള്ള ആഭിമുഖ്യം* ബ്രിട്ടീഷ് മിഷനറിമാർക്ക് പ്രതിബന്ധമായി. *ബുക്ക് ഓഫ് കോമൺ പ്രയേഴ്സിനെ* പ്രതിഷ്ഠിക്കുക എന്ന ലക്ഷ്യം അപ്രാപ്യമാണെന്ന തിരിച്ചറിവാണ് *മാവേലിക്കര പടിയോല*യ്ക്കുശേഷം കുപ്രസിദ്ധമായ *അരകുർബാനയ്ക്കു* രൂപംകൊടുക്കൻ മിഷനറിമാരെ പ്രേരിപ്പിച്ചത്.

എന്നാൽ മലയാളത്തിലുള്ള ആരാധനക്രമങ്ങൾ ഉളവാക്കുന്ന സ്വാധീനത്തെ ലാഘവബുദ്ധിയോടെ കാണാൻ സഭാനേതൃത്വം തയാറായില്ല. അച്ചടിച്ച് പ്രസിദ്ധീകരിച്ചത് 1824-ൽ ആണെങ്കിലും 1818-ൽ തന്നെ *ബുക്ക്*

*ഓഫ് കോമൺ പ്രയേഴ്സിന്റെ* മലയാള പരിഭാഷ പൂർത്തിയായിരുന്നു. രണ്ടു വർഷങ്ങൾക്കുള്ളിൽ 1820-ൽ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ, സുറിയാനി പാരമ്പര്യത്തിലുള്ള നമസ്കാരക്രമവും കുർബാന ക്രമവും മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി *ബുക്ക് ഓഫ് കോമൺ പ്രയേഴ്സ്* ഉണ്ടാക്കാവുന്ന തകരാറിനു തടയിട്ടു. പ. സഭയുടെ അടിസ്ഥാന വിശ്വാസങ്ങൾക്കു വിരുദ്ധമായി സെമിനാരിയിൽ മിഷനറിമാർ നടത്തിയ പഠിപ്പിക്കലിനെതിരെ ഉടനുടൻ പ്രതികരിച്ച കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമന്റെ നടപടിയെ ഇതിനോടു കൂട്ടിവായിക്കണം. മാത്രമല്ല, ഇന്നും - 2010-ലും - അന്നു കോനാട്ട് മല്പാൻ പരിഭാഷപ്പെടുത്തിയ നിത്യപ്രാർത്ഥനയാണ് കുറഞ്ഞത് തെക്കൻ ദിക്കിലെങ്കിലും ഉപയോഗത്തിലിരിക്കുന്നത് എന്ന വസ്തുത പരിഗണിച്ചാൽ, അച്ചടിക്കാൻ മാർഗ്ഗമില്ലെങ്കിലും, കൈയെഴുത്തായും വായ്മൊഴിയായും ഈ കൃതി വ്യാപകമായി പ്രചരിപ്പിക്കപ്പെട്ടു എന്നു വ്യക്തമാകുന്നുണ്ട്.

യഥാർത്ഥത്തിൽ മലങ്കര മെത്രാന്മാരുടെയും *മലങ്കര പള്ളിയോഗ*ത്തിന്റെയും ഈ നിലപാടാണ് പഴയസെമിനാരിയെ *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ അടിസ്ഥാനമാക്കാനുള്ള ശ്രമങ്ങളെ പരാജയപ്പെടുത്തിയത്. പ്രൊട്ടസ്റ്റന്റ് സമ്മർദ്ദം വർദ്ധിക്കുമ്പോൾ മലങ്കര മെത്രാന്റെ പരസ്യ കല്പനപ്രകാരമോ, മൗനസമ്മതപ്രകാരമോ വിദ്യാർത്ഥികൾ സെമിനാരിയിൽ നിന്നും അപ്രത്യക്ഷരാകുക, മല്പാന്മാരുടെ അടുക്കൽ *പഠിച്ചു തെളിയുന്നവർക്ക്* മെത്രാൻ സൗകര്യംപോലെ പട്ടംകൊടുക്കുക എന്നീ നടപടികൾ മൂലം ഫലപ്രദമായി പ്രൊട്ടസ്റ്റന്റ് വിശ്വാസം അവരിൽ അടിച്ചേൽപ്പിക്കുവാൻ മിഷനറിമാർക്ക് സാധിക്കാതെ വന്നു. അതിനാലാണ് 1835-ൽ മലങ്കര ഉണ്ടായിരുന്ന കത്തനാർമാരിൽ ഭൂരിഭാഗവും പൂർണ്ണമായോ ഭാഗികമായോ സെമിനാരിയിൽ പഠിച്ചവരായിട്ടും അവരിൽ ഒരാളെപ്പോലും മിഷനറിമാർക്ക് ലഭിക്കാതിരുന്നത്. സുറിയാനി സഭയിൽ നിന്നും ആംഗ്ലിക്കൻ സഭയിൽ *പാദ്രി*മാരുണ്ടാകുന്നത് പിൽക്കാലത്താണ്. വിശ്വാസത്തേക്കാൾ സാമ്പത്തിക കാരണങ്ങളായിരുന്നു ഈ പരിവർത്തനങ്ങളുടെ മുഖ്യ കാരണം.

***മാസപ്പടി കത്തനാർമാർ*** - നസ്രാണി വൈദികശ്രേണിയെ തങ്ങളുടെ സങ്കല്പങ്ങൾക്കനുസരിച്ച് രൂപാന്തരപ്പെടുത്തുകയും നിയന്ത്രണത്തിലാക്കുകയും ചെയ്യുക എന്നത് മിഷനറിമാരുടെ മുഖ്യ ലക്ഷ്യമായിരുന്നു. നിയന്ത്രണത്തിനുള്ള ഏറ്റവും ഫലപ്രദമായ മാർഗ്ഗം എപ്പോഴും സാമ്പത്തിക നിയന്ത്രണമാണ്. 1599-ൽ ഉദയംപേരൂർ സുന്നഹദോസ് കത്തനാർമാർക്ക് *മാസപ്പടി* ഏർപ്പെടുത്തിയത് ഒരു പ്രലോഭനവും അതിലുപരി ഒരു നിയന്ത്രണ മാർഗ്ഗവുമായിരുന്നു. ഇടവകപ്പള്ളികളെ കേന്ദ്രീകരിച്ചുള്ള സാമ്പത്തിക സംവിധാനവും വരുമാന മാർഗ്ഗങ്ങളുമുണ്ടായി

രുന്ന നസ്രാണി കത്തനാർമാരെ നിയന്ത്രണത്തിൽ കൊണ്ടുവരിക എന്നത് ക്ഷിപ്രസാദ്ധ്യമായ ഒരു കാര്യമല്ലായിരുന്നു.

ഇതിനുള്ള സംരംഭങ്ങളുടെ ആദ്യപടിയായിരുന്നു കത്തനാർമാരെയും, പറ്റുമെങ്കിൽ മെത്രാനെത്തന്നെയും പെണ്ണു കെട്ടിക്കുക എന്നത്. വൈദിക ബ്രഹ്മചര്യം റോമൻ കത്തോലിക്കർ 1599–ൽ അടിച്ചേൽപ്പിച്ചതാണ്. പതിനേഴാം നൂറ്റാണ്ടിൽതന്നെ നസ്രാണികൾ വൈദികരുടെ വിവാഹ വിലക്ക് നീക്കിയിരുന്നു എങ്കിലും പത്തൊമ്പതാം നൂറ്റാണ്ടിലും ബഹുഭൂരിപക്ഷവും അത് പിന്തുടർന്നു വന്നു. അവരെ വിവാഹം കഴിപ്പിക്കുക എന്നതിൽ, റോമൻ പാരമ്പര്യങ്ങളിൽ നിന്നും മോചനം നൽകുക എന്നതിലുപരി, ഒരു നിയന്ത്രണ ലക്ഷ്യം കൂടി ഉണ്ടായിരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഗൃഹസ്ഥന്മാരാകുന്നതോടെ പണത്തിനു ആവശ്യം വർദ്ധിക്കും. അതോടെ അനിശ്ചിതമായ പള്ളിവരുമാനങ്ങളെ മാത്രം ആശ്രയിച്ച് ജീവിക്കുക അസാദ്ധ്യമാകും. അത്തരമൊരു സാഹചര്യത്തിൽ *നിശ്ചിത പ്രതിമാസ ശമ്പളം* എന്ന വാഗ്ദാനം സ്വീകരിക്കാൻ കത്തനാർമാർ നിർബന്ധിതരാകും. അചിരേണ അവർ ശമ്പളദാതാക്കളുടെ വരുതിയിലാകും. ഇത്തരമൊരു ചിന്താധാരയ്ക്കുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. ഈ ഉദ്ദേശ്യത്തോടു കൂടിയാവണം വിവാഹം ചെയ്യുന്ന പട്ടക്കാർക്ക് നിശ്ചിത തുക സമ്മാനമായി വാഗ്ദാനം ചെയ്തത്. ഏതാനും കത്തനാർമാർ ഈ വാഗ്ദാനം സ്വീകരിച്ചു വിവാഹിതരായി. ഇത് സഭയ്ക്കെതിരായ നടപടിയായിരുന്നില്ല. എന്നാൽ പൗരസ്ത്യ പാരമ്പര്യമനുസരിച്ചുള്ള മേല്പട്ടക്കാരുടെ ബ്രഹ്മചര്യം ലംഘിച്ചു വിവാഹിതനാവാനോ, അതിനു വാഗ്ദാനം ചെയ്ത സമ്മാനം സ്വീകരിക്കുവാനോ താരതമ്യേന ചെറുപ്പക്കാരനായ പുന്നത്ര മാർ ദീവന്നാസ്യോസു പോലും തയാറായില്ല.

ഈ പശ്ചാത്തലത്തിൽ വേണം റവ. വിൽസന്റെ രണ്ടും മൂന്നും നിർദ്ദേശങ്ങളെ പരിഗണിക്കാൻ. അവ... *1. സുറിയാനിപ്പള്ളികളുടെ വകയായുള്ള സർവ്വ സ്വത്തുക്കളുടെയും കണക്കുകൾ പരിശോധിക്കാനായി റസിഡന്റിന്റെ പേർക്ക് അയയ്ക്കണം. 2. പട്ടക്കാരെ മാന്യമായി സംരക്ഷിക്കുന്നതിന് പര്യാപ്തമായ വരുമാനം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായണം. മരിച്ചുപോയവർക്കു വേണ്ടി പ്രാർത്ഥനകൾ നടത്തുന്നതു മൂലം ലഭിക്കുന്ന അനിശ്ചിത വരുമാനത്തിനു പകരം സ്ഥിരമായ ഒരു ഫണ്ട് ഏർപ്പെടുത്തണം...* എന്നുമാണ്. ഇവയിൽ ആദ്യ നിർദ്ദേശം പ്രാബല്യത്തിൽ വരുന്നതോടെ പള്ളിവരുമാനങ്ങൾ മുഴുവനും ഫലത്തിൽ ബ്രിട്ടീഷ് മിഷനറിമാരുടെ നിയന്ത്രണത്തിലാകും. രണ്ടാമത്തേതു വഴി വൈദികരും, ആത്യന്തികമായി മലങ്കരസഭ പൂർണ്ണമായും ബ്രിട്ടീഷ് നിയന്ത്രണത്തിലാകും. അതോടെ പ്രൊട്ടസ്റ്റന്റ് നവീകരണത്തിലേയ്ക്കുള്ള പാത സുഗ

മമാകും എന്നതു വ്യക്തമാണ്. ഈ മോഹമാണ് 1836-ൽ മാവേലിക്കര യിൽ പൊലിഞ്ഞത്.

***അങ്ങുമിങ്ങും രണ്ടെജമാനന്മാർ*** **-** മലങ്കരയിൽ തദ്ദേശീയ മെത്രാന്മാർ ഉണ്ടായ കാലം മുതൽ നിലവിലുള്ള ഒരു യാഥാർത്ഥ്യമായിരുന്നു ഭരിക്കുന്ന മെത്രാന് എതിരായ ഒരു കക്ഷി എന്നത്. ഇതിന് വിശ്വാസപരമായ അടിത്തറയൊന്നുമില്ലായിരുന്നു. മറിച്ച് വ്യക്തിപരവും പ്രാദേശികവുമായ കാരണങ്ങൾ മാത്രമായിരുന്നു ഉണ്ടായിരുന്നത്. അതത് കാലം മലങ്കരയിൽ എത്തുന്ന സുറിയാനി മെത്രാനെ - അദ്ദേഹം ഏതു സഭയിൽപ്പെട്ട ആളായാലും - മുൻനിർത്തി മലങ്കര മെത്രാനെതിരായി പടനീക്കം നടത്തുക എന്നതായിരുന്നു ഈ വിഭാഗത്തിന്റെ ശൈലി.

പതിനെട്ടാം നൂറ്റാണ്ടിൽ *അങ്ങുമിങ്ങും രണ്ടെജമാനന്മാർ* ഉള്ള അവസ്ഥയെ ഫലപ്രദമായി അമർച്ച ചെയ്യുവാൻ മാർത്തോമ്മാ മെത്രാന്മാർക്ക് സാധിച്ചിരുന്നു. കാട്ടുമങ്ങാട്ടു മെത്രാനെ തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽ നിന്നും വലിയ മാർ ദീവന്നാസ്യോസ് തുരത്തിയതോടെ മറ്റൊരു തദ്ദേശീയ മെത്രാനെ ഉപയോഗിച്ച് കലാപമുണ്ടാക്കാനുള്ള സാദ്ധ്യതയും ഇല്ലാതായി. പിൽക്കാലത്ത് കിടങ്ങൻ മാർ പീലക്സീനോസ് മലങ്കര മെത്രാൻ സ്ഥാനം വഹിക്കുകയും മൂന്നു മലങ്കര മെത്രാന്മാരെ വാഴിക്കുകയും ചെയ്തതോടെ ഈ രണ്ടു സിംഹാസനങ്ങളും തമ്മിലുള്ള ബന്ധം സുദൃഢമായി. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് വാഴിച്ച തൊഴിയൂർ മെത്രാൻ മാർ കൂറിലോസിനെ അദ്ദേഹത്തിന്റെ *അനന്തിരവൻ* എന്നാണ് *മാവേലിക്കര പടിയോലയിൽ* സംബോധന ചെയ്യുന്നത്.

ഇത്തരം കലാപകാരികൾക്ക് സ്ഥിരമായ അഭിപ്രായ ഐക്യമൊന്നും ഇല്ലായിരുന്നു. ഉദാഹരണത്തിന് കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ, ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാർ, പാലക്കുന്നത്ത് അബ്രഹാം മല്പാൻ എന്നിവരെയെടുക്കാം. 1825-ൽ ഇവർ ശീമയിൽ നിന്നു വന്ന അത്താനാസ്യോസിൽ നിന്നും *അഴിച്ചു പട്ടം വാങ്ങി* ചേപ്പാട്ട് മാർ ദീവന്നാസ്യോസിനാൽ ശിക്ഷിക്കപ്പെട്ടു. എന്നാൽ 1836-ൽ ഇവരിൽ ആദ്യത്തെ രണ്ടു പേർ ചേപ്പാട്ട് മാർ ദീവന്നാസ്യോസിനോടൊപ്പവും പാലക്കുന്നത്ത് മല്പാൻ മിഷനറിമാരോടൊപ്പവുമായിരുന്നു. മിഷനറിമാർ 1825-ൽ ശീമയിൽ നിന്നു വന്ന അത്താനാസ്യോസിനെതിരായിരുന്നു എന്നതും പരിഗണിക്കണം. പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് മേല്പട്ട സ്ഥാനം ഏറ്റുവരുമ്പോഴും കോനാട്ട് മല്പാനും ഇടവഴിക്കൽ കത്തനാരും മാർ ദീവന്നാസ്യോസിനോടൊപ്പമായിരുന്നു. കോനാട്ടു മല്പാൻ പിന്നീട് യൂയാക്കീം മാർ കൂറിലോസിനൊപ്പം ചേരുകയും അവസാനം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പക്ഷത്തെത്തിച്ചേരുകയും ചെയ്തു.

ഇടവഴിക്കൽ കത്തനാരാകട്ടെ, പിൽക്കാലത്ത് പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനോടു സഹകരിക്കുന്നതായാണ് ചരിത്രരേഖകൾ. പക്ഷേ, അവസാനകാലത്ത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ ശീമയിലയച്ച് മേല്പട്ടക്കാരനാക്കുന്നതിൽ മുഖ്യപങ്കു വഹിച്ചത് ഇടവഴിക്കൽ കത്തനാരാണ്. മിഷനറിമാരോടൊപ്പം നിന്ന പാലക്കുന്നത്തു മല്പാൻ ആംഗ്ലിക്കൻ സഭയിൽ ചേരുന്നതിനുള്ള അവരുടെ ക്ഷണം നിരസിക്കുകയും ചെയ്തു.

മലങ്കരസഭയും മിഷനറിമാരുമായുള്ള ബന്ധം പൊട്ടിത്തകർന്നപ്പോൾ മുമ്പ് *ശീമ മെത്രാന്മാർ* വഹിച്ചിരുന്ന പ്രതിപക്ഷ നേതൃസ്ഥാനം ബ്രിട്ടീഷ് മിഷനറിമാർ ഏറ്റെടുത്തു. മല്ലപ്പള്ളിയിൽ ബദൽ പള്ളി വെച്ചതും, പിറവം പള്ളിയിലെ ഒരു വിഭാഗത്തെക്കൊണ്ട് ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെതിരെ കേസു കൊടുപ്പിച്ച് അദ്ദേഹത്തെ പീഡിപ്പിച്ചതും ഇതിന്റെ തെളിവാണ്.

നവീകരണ സഭാചരിത്രകാരന്മാർ *നവീകരണ പോർക്കളത്തിലെ കാഹളം* എന്നു പേരിട്ടു വിളിക്കുന്ന, 1836 ചിങ്ങം 21-നു ബ്രിട്ടീഷ് റെസിഡന്റ് കേണൽ ഫ്രേസർക്കു പാലക്കുന്നത്തു മല്പാൻ മുതൽപേർ നൽകിയ, പരാതി ഇവിടെ പരിഗണാനാർഹമാണ്. ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെതിരായി ഇരുപത്തിനാല് ആരോപണങ്ങൾ അക്കമിട്ടു പറയുന്ന ഈ പരാതിയിൽ നിവൃത്തിമാർഗ്ഗമായി ആവശ്യപ്പെട്ടിരിക്കുന്നത് അദ്ദേഹത്തെ നീക്കി തൊഴിയൂരിന്റെ കുത്തൂർ മാർ കൂറിലോസിനെ മെത്രാനാക്കി നൽകണമെന്നാണ്. എല്ലായ്പ്പോഴും മാർ ദീവന്നാസ്യോസിനൊപ്പം നിന്ന – അതേ വിശ്വാസം പുലർത്തുന്ന – മാർ കൂറിലോസിനെ ആവശ്യപ്പെടുന്നതിനു പിമ്പിൽ മാർ ദീവന്നാസ്യോസിനൊടുള്ള വ്യക്തിവൈരാഗ്യമല്ലാതെ വിശ്വാസമോ നവീകരണമോ ഒന്നും കണ്ടെത്താനാവില്ല.

**വികലമായ സഭാവിജ്ഞാനീയം –** ഇവിടെ പരിഗണനാർഹമായ മറ്റൊരു പ്രധാന വിഷയം സഭാവിജ്ഞാനീയമാണ്. 1686-ൽ ചെങ്ങന്നൂർ കൂടിയ *മലങ്കര പള്ളിയോഗം* അലക്സാന്ത്രിയൻ വേദശാസ്ത്രം ഔദ്യോഗികമായി അംഗീകരിച്ചുവെങ്കിലും *എടത്തിലെ മര്യാദ* എന്ന നസ്രാണി പാരമ്പര്യത്തിന് കാതലായ യാതൊരു മാറ്റവും വന്നില്ല. തനത് ദേശീയ സംസ്കൃതിയും, പേർഷ്യൻ സഭയുടെ കൂദാശകളും ചേർന്ന *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിൽ അരനൂറ്റാണ്ടു കാലത്തെ റോമൻ കത്തോലിക്കാ അടിമത്വം അവരുടേതായ ചില ഘടകങ്ങൾ കൂടി ചേർത്ത് സങ്കീർണ്ണമാക്കിയിരുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ അവരുടേതായ ചില കൂട്ടിച്ചേർക്കലുകൾ കൂടി നടത്തി ഇതിനെ കൂടുതൽ സങ്കീർണ്ണമാക്കി. തീർച്ചയായും *എടത്തിലെ മര്യാദയിൽ* പലതും നീക്കം ചെയ്യപ്പെടേണ്ടതോ പരിഷ്ക്കരിക്കപ്പെടേണ്ടതോ ആയി

രുന്നു. അതിനുള്ള ശ്രമങ്ങൾ 1809-ല *കണ്ടനാടു പടിയോല*യിൽ കാണുന്നുണ്ട്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങൾ നസ്രാണികളുടെ ഔദ്യോഗിക ക്രമങ്ങളായി. പക്ഷേ ആ നൂറ്റാണ്ടിന്റെ അന്ത്യത്തിൽ പോലും അവ പൂർണ്ണമായി മലങ്കരയിൽ ലഭ്യമല്ലായിരുന്നു. ഉള്ളവയിൽത്തന്നെ അനേകം വൈജാത്യങ്ങളുമുണ്ടായിരുന്നു. മദ്ധ്യപൗരസ്ത്യ ദേശത്തെ വിശാലമായ ഒരു ഭൂപ്രദേശത്തു ചിതറിക്കിടക്കുന്ന പാശ്ചാത്യ സുറിയാനി സഭയിൽ വിവിധ ആരാധനാ പാരമ്പര്യങ്ങൾ നിലവിലുണ്ടായിരുന്നു. ഇവയിൽ പലയിടത്തു നിന്നും മേല്പട്ടക്കാർ പതിനേഴ് - പതിനെട്ട് നൂറ്റാണ്ടുകളിൽ കേരളത്തിലെത്തിയിരുന്നു. അവർ പ്രചരിപ്പിച്ച കൂദാശാനുഷ്ടാന പാരമ്പര്യങ്ങളിൽ വ്യത്യാസവുമുണ്ടായിരുന്നു.

മുകളിൽ പറഞ്ഞ *നവീകരണ പോർക്കളത്തിലെ കാഹളം* എന്ന പരാതി പരിശോധിച്ചാൽ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യങ്ങളെക്കുറിച്ചുള്ള പരാതിക്കാരുടെ - മിക്കവാറും അതിന്റെ സൂത്രധാരകനായ പാലക്കുന്നത്തു മല്പാന്റെ - അജ്ഞതയാണ് പ്രൊട്ടസ്റ്റന്റു നവീകരണത്തേക്കൾ മുമ്പിട്ടു നിൽക്കുന്നത് എന്നു കാണാം. പ്രൊട്ടസ്റ്റന്റു മിഷനറിമാർക്ക് പൗരസ്ത്യ സഭകളെക്കുറിച്ചുള്ള അറിവ് തുലോം പരിമിതമായിരുന്നു. തങ്ങളുടെ ലളിതമായ ആംഗ്ലിക്കൻ ക്രമങ്ങൾക്കുപരിയായതെല്ലാം റോമൻ കത്തോലിക്കാ കൂട്ടിച്ചേർക്കലുകളായാണ് അവർ പരിഗണിച്ചിരുന്നത്. അവയെല്ലാം നീക്കി *ശുചീകരിച്ചാൽ* മലങ്കരസഭ, *ശുദ്ധ സഭ*യാകുമെന്ന് അവർ വിശ്വസിച്ചു. പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പു മുതൽ നൂറ്റാണ്ടുകളായി നസ്രാണികൾ പിന്തുടരുന്ന സുറിയാനി പാരമ്പര്യത്തിന്റെ തനത് വ്യക്തിത്വത്തെപ്പറ്റി പ്രൊട്ടസ്റ്റന്റു മിഷനറിമാർ തികച്ചും അജ്ഞരായിരുന്നു. പൊതുവായ പൗരസ്ത്യ പശ്ചാത്തലം മൂലം ഇന്ത്യൻ സംസ്കാരവുമായി സമരസപ്പെട്ടിരുന്ന സുറിയാനി പാരമ്പര്യത്തെ ഉപേക്ഷിക്കുക എന്നത് നസ്രാണികൾക്ക് അചിന്ത്യവുമായിരുന്നു.

*കേഫായുടെ മാർഗ്ഗക്കാർ* - റോമൻ കത്തോലിക്കരായാലും, പാശ്ചാത്യ സുറിയാനിക്കാരായാലും, ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളായാലും - നസ്രാണികളുടെ ദേശീയ പാരമ്പര്യങ്ങളിൽ തികഞ്ഞ അസഹിഷ്ണുത പുലർത്തിയിരുന്നു. തങ്ങളുടെ പ്രാദേശിക പാരമ്പര്യങ്ങളൊഴികെയുള്ളവയെല്ലാം അക്രൈസ്തവമെന്ന നിലപാടാണ് അവർ സ്വീകരിച്ചിരുന്നത്. അവയെല്ലാം നീക്കി നസ്രാണികളെ *ശുദ്ധീകരിയ്ക്കാൻ* 18 -19 നൂറ്റാണ്ടുകളിൽ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ ആവുംമട്ടു ശ്രമിച്ചു. ഇതിനിടയിലാണ് കൂടുതൽ *ശുചീകരണവുമായി* ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകൾ രംഗത്തെത്തുന്നത്. കേരളീയ ക്ഷേത്ര പാരമ്പര്യത്തിൽനിന്നും ക്രൈസ്ത

വവൽക്കരിച്ച *എട്ടുനോമ്പ്* എന്ന *വാരമിരിക്കൽ* നിർത്തൽ ചെയ്യുവാൻ ഭഗീരഥ പ്രയത്നം ചെയ്തതും, കുളിച്ച് ശുദ്ധമായി പള്ളിയിലെത്തുന്ന വരെ *തൊട്ട് അശുദ്ധമാക്കാൻ* ബ്രിട്ടീഷ് മിഷനറിമാർ ശ്രമിച്ചതും ഇതിന്റെ തെളിവാണ്. ദേശീയ പാരമ്പര്യങ്ങളെയും പവിത്രതാ സങ്കൽപ്പത്തെയും പറ്റിയുള്ള അവരുടെ തികഞ്ഞ അജ്ഞതയാണ് ഈദൃശ പ്രവർത്തന ങ്ങൾക്കു പിന്നിലെ പ്രധാന ഘടകം. ഈ നിർണ്ണായക കാലഘട്ടത്തി ലാണ് മാവേലിക്കര സുന്നഹദോസ് കൂടുന്നത്.

പാശ്ചാത്യ സുറിയാനിക്കാരും, ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും പ്രച രിപ്പിച്ച വികലമായ സഭാവിജ്ഞാനീയത്തിന്റെ ഇരയായിരുന്നു പാലക്കു ന്നത്തു മല്പാൻ. മാരാമണ്ണു പള്ളിയിൽ *മുത്തപ്പന്റെ ചാത്തം* ആരംഭി ച്ചതും അവസാനിപ്പിച്ചതും അദ്ദേഹം തന്നെയാണ്. നാട്ടുമെത്രാന്മാരുടെ പട്ടത്വം സാധുവല്ലാത്തതിനാൽ *ശീമ ബാവാ*യിൽ നിന്നും *അഴിച്ചു പട്ടം വാങ്ങിയ* പാലക്കുന്നത്തു മല്പാന്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മേല് പട്ടം നൽകിയ കുത്തൂർ മാർ കൂറിലോസിനെ മെത്രാനായി ക്ഷണിക്കു ന്നതിന് തടസ്സമില്ലായിരുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പുക ഴ്ത്തി പറയുന്ന ശാബതാചരണത്തിന്റെ തീവ്രതയെപ്പറ്റിയുള്ള കഥ - ഞായറാഴ്ച പറിപ്പിച്ച തേങ്ങാ ചേർത്ത കറി എറിഞ്ഞു കളഞ്ഞത് - സത്യമെങ്കിൽ അദ്ദേഹത്തിനു *വേദവെളിച്ചവും* കമ്മിയായിരുന്നു.

**അനിവാര്യ പരിണാമം –** 1836-ലെ മാവേലിക്കര സുന്നഹദോസ് നട ന്നില്ലായിരുന്നെങ്കിൽ പോലും ഒരു വഴിപിരിച്ചിൽ അനിവാര്യമായിരുന്നു. സാമ്രാജ്യത്വത്തിന്റെ മുഷ്ക്കും, തീവ്ര പ്രൊട്ടസ്റ്റന്റിസവും, അധികാര പ്രമ ത്തതയും, ചെറുപ്രായത്തിന്റെ അപക്വതയുമുള്ള പിൽക്കാല മിഷനറി മാർ അതിനൊരു ത്വരകമായെന്നത് യാഥാർത്ഥ്യമാണ്. ആർച്ച്ബിഷപ്പ് മെനേസിസിനു ശേഷം മലങ്കര കണ്ട ഏറ്റവും നികൃഷ്ടനായ പാശ്ചാത്യ മിഷനറി റവ. ജോസഫ് പീറ്റിന്റെ ഇടപടൽ ഇതിന് ഇരട്ടത്വരകവുമായി. എന്നാൽ അവർ നടപ്പാക്കാൻ തിടുക്കം കൂട്ടിയ അതേ ഭേദഗതികൾ തന്നെ യാണ് പ്രാരംഭകാലം മുതൽ ബ്രിട്ടീഷ് മിഷനറിമാർ നടപ്പാക്കാൻ ശ്രമി ച്ചുവന്നത് എന്നു കാണാം. അതു തന്നെയായിരുന്നു അവരുടെ ആത്യ ന്തിക ലക്ഷ്യവും. ഇരുപതു വർഷം പിന്നിട്ടിട്ടും ഒരിഞ്ചു പോലും മുമ്പോട്ടു നീങ്ങാത്ത ഈ *പരിഷ്ക്കാരങ്ങളിൽ* അവർ ഭഗ്നാശരായിരുന്നു. 1835 ആരം ഭത്തിൽ, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി റവ. ജെ. ടക്കർ സമർപ്പിച്ച റിപ്പോർട്ടിലെ ... *ഈ പതിനെട്ട് വർഷങ്ങളുടെ അവസാനത്തിൽ സംഗതികളുടെ നിലയെ ഒന്ന് അവലോകനം ചെയ്യാം. മിഷനറിമാരുടെ പ്രവർത്തനത്തിന്റെ പ്രത്യക്ഷമോ പരോക്ഷമോ ആയ ഫലമായി ദൈവ ത്തിങ്കലേക്ക് ഒരൊറ്റ സുറിയാനി പട്ടക്കാരനോ അയ്മേനിയോ, യഥാർത്ഥ മായി തിരിഞ്ഞിട്ടുള്ളതായി അറിയുന്നില്ല. ഒരുത്തരും ഇല്ലെന്ന് ഞാൻ*

*പറയുന്നില്ല. എല്ലാ അന്വേഷണങ്ങളും നടത്തിയിട്ടും ആരെക്കുറിച്ചും ഞാൻ കേട്ടില്ല എന്നേ പറയുന്നുള്ളു. മിഷനറിമാരുടെ കീഴിൽ പഠിച്ച 153 കത്തനാരന്മാരിൽ ദൈവവചനത്തിന് പ്രത്യക്ഷത്തിൽ വിരുദ്ധമായ ശുശ്രൂഷകൾ എല്ലാ ഞായറാഴ്ചയും നടത്താത്ത ഒരുത്തൻ പോലുമില്ല. അത് ഉപേക്ഷിക്കുന്നതിന് യഥാർത്ഥത്തിൽ സമ്മതമുള്ള ഒരുവനെയും കാണുന്നതിന് എനിക്ക് സാധിച്ചില്ല. ഒരൊറ്റ ദുഷിച്ച ആചാരം പോലും സഭ ഉപേക്ഷിച്ചിട്ടില്ല...* എന്ന പരാമർശനം ഈ നിരാശയുടെ പ്രത്യക്ഷ തെളിവാണ്. നസ്രാണികളുടെ മേലുള്ള സമ്പൂർണ്ണ നിയന്ത്രണം ഒഴികെ മറ്റൊന്നും തങ്ങളുടെ ലക്ഷ്യപ്രാപ്തിക്ക് സഹായകരമല്ല എന്നു മിഷനറിമാർ ഈ ഘട്ടത്തിൽ മനസിലാക്കി. റവ. ഡാനിയേൽ വിൽസന്റെ നിർദേശങ്ങളെ ഈ റിപ്പോർട്ടിന്റെ കൂടി പശ്ചാത്തലത്തിൽ വേണം വിലയിരുത്താൻ.

മറുവശത്ത്, തങ്ങളുടെ പാരമ്പര്യങ്ങൾ ബലികഴിക്കാനോ അധികാരങ്ങൾ വിട്ടുകൊടുക്കാനോ നസ്രാണികൾ തയാറല്ലായിരുന്നു. വൈദികരെ തിരഞ്ഞെടുക്കാനും വാഴിക്കാനുമുള്ള അധികാരം വിട്ടുകൊടുക്കാൻ പള്ളിയോഗവും മലങ്കര മെത്രാനും വിസമ്മതിച്ചത് സ്വാഭാവികം. പള്ളി സ്വത്തുക്കളുടെയും വരുമാനത്തിന്റെയും നിയന്ത്രണം കൈമാറുന്നത് ആത്മഹത്യാപരമാണെന്ന് നസ്രാണികൾക്ക് വ്യക്തമായിരുന്നു. പരസ്പര വിരുദ്ധമായ ഈ ലക്ഷ്യങ്ങൾ തമ്മിൽ ഒരു സമവായം അസാദ്ധ്യമായിരുന്നു. ഈ സാഹചര്യത്തിൽ *ഒരു കൂട്ടപ്പൊരിച്ചിൽ* – അതിന്റെ ഫലം എന്തായാലും – അനിവാര്യമായിരുന്നു.

**മിഷനറിമാരുടെ പരാജയം –** നസ്രാണി സഹവാസം ബ്രിട്ടീഷ് മിഷനറിമാർക്ക് പൂർണ്ണ പരാജയമായിരുന്നു. ഇതിനു പല കാരണങ്ങൾ ഉണ്ട്. ഇവയിൽ ഏറ്റവും പ്രധാനം നസ്രാണി സംസ്കൃതിയും നസ്രാണി മനസ്സും മനസിലാക്കുന്നതിൽ മിഷനറിമാർ പൂർണ്ണമായും പരാജയപ്പെട്ടു എന്നതാണ്. വിവിധ വീക്ഷണകോണിൽ പരിശോധിച്ചാൽ മുഖ്യമായും താഴെ പറയുന്ന മേഖലകളിലാണ് നസ്രാണികളെ മനസിലാക്കുന്നതിൽ മിഷനറിമാർ പരാജയപ്പെട്ടത്.

**1. ദേശീയത –** *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ* എന്ന പരമമായ ലക്ഷ്യവുമായിയാണ് ബ്രിട്ടീഷുകാർ നസ്രാണികളെ സമീപിച്ചത്. ഇതിനവർ പ്രതീഷിച്ചത് തങ്ങളോട് നേരിട്ടുള്ള സമ്പൂർണ്ണ വിധേയത്വമായിരുന്നു. എന്നാൽ നസ്രാണികൾ എക്കാലത്തും പ്രാദേശിക ഭരണാധികാരികളുടെ – ആദ്യം ചെറുകിട നാട്ടുരാജ്യങ്ങളും, പിന്നീട് തിരുവിതാംകൂറും കൊച്ചിയും – വിശ്വസ്ത പ്രജകളായിരുന്നു. ആ നില മാറ്റി അധിനിവേശ ശക്തികൾക്ക് നേരിട്ടു വിധേയപ്പെടാൻ അവർ ഒരിക്കലും തയാറായിരു

ന്നില്ല. *വാളാലും തോക്കാലും* ഭരിച്ച പോർട്ടുഗീസുകാർക്കോ, തുടർന്നു വന്ന ഡച്ചുകാർക്കോ നസ്രാണികളുടെ വിധേയത്വം നേടാൻ സാധിച്ചില്ലായെന്ന് രേഖകളുണ്ട്.

ബ്രിട്ടീഷ് സ്വാധീനത്താൽ നസ്രാണികൾക്ക് തിരുവിതാംകൂറിലേയും കൊച്ചിയിലേയും ജുഡീഷ്യൽ - റവന്യൂ വകുപ്പുകളിൽ ചെറുതും വലുതുമായ അനേകം ഉദ്യോഗങ്ങൾ ലഭിച്ചിരുന്നു. ഇതിനു പ്രത്യുപകാരമായി ആശ്രിതത്വമോ വിധേയത്വമോ അവർ പ്രതീക്ഷിച്ചിരുന്നു. എന്നാൽ മുമ്പ് നാട്ടുരാജ്യങ്ങളിൽ ഉയർന്ന സ്ഥാനങ്ങൾ വഹിച്ചിരുന്ന നസ്രാണികൾ തങ്ങളുടെ സ്വാഭാവികവും പൗരത്വപരവുമായ അവകാശമായി മാത്രമാണ് ഈ ഉദ്യോഗങ്ങളെ കണ്ടത്. അതിലപ്പുറം വിധേയത്വമൊന്നും നൽകാൻ അവർ തയാറായില്ല.

**2. സുറിയാനി ആരാധനാ പാരമ്പര്യം –** നസ്രാണികളുടെ സഹസ്രാബ്ദത്തിലധികം നീളുന്ന സുറിയാനി ആരാധനാ പാരമ്പര്യവും, അതു പ്രദാനം ചെയ്യുന്ന പൗരസ്ത്യ ആദ്ധ്യാത്മികതയും, കൂദാശാനുഷ്ടാനങ്ങളും ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റുകൾക്ക് അന്യമായിരുന്നു. നസ്രാണികൾക്ക് അവയെക്കുറിച്ചുള്ള അറിവ് എത്ര പരിമിതമായിരുന്നെങ്കിലും സുറിയാനി ആരാധനാ പാരമ്പര്യത്തോടുള്ള അഭിനിവേശം അഗാധമായിരുന്നു. ആർച്ച്ബിഷപ്പ് മെനേസിസുപോലും ഇതിൽ കൈവെക്കാൻ ശ്രമിച്ചു പരാജയപ്പെട്ടതാണ്. മിഷനറിമാർ പ്രതീക്ഷിച്ചതുപോലെ *വേദവെളിച്ചം* ലഭിക്കുമ്പോൾ നസ്രാണി ഉപേക്ഷിക്കുന്ന ഒന്നല്ലായിരുന്നു അത്. ഉപേക്ഷിക്കേണ്ടതായി ഒന്നും അതിൽ ഇല്ലായിരുന്നു എന്നതാണ് സത്യം.

**3. ദേശീയ പവിത്രതാ സങ്കല്പം –** സുറിയാനി ആരാധനാ പാരമ്പര്യം പോലെതന്നെ ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റുകൾക്ക് ഉൾക്കൊള്ളാനോ മനസിലാക്കാനോ സാദ്ധ്യമാവാഞ്ഞ ഒന്നാണ് നസ്രാണിയുടെ ദേശീയ പവിത്രതാ സങ്കല്പം. നസ്രാണി ഒറ്റപ്പെട്ട ഒരു ക്രൈസ്തവ തുരുത്തല്ലായിരുന്നു. അവർ കേരളത്തിലെ പൊതുസമൂഹത്തിന്റെ അവിഭാജ്യ ഘടകമായിരുന്നു. ആ സമൂഹത്തിന്റെ പവിത്രതാ സങ്കല്പവും ഒന്നായിരുന്നു. ആ സംസ്കൃതിയുടേതായ ആചാരങ്ങളും അനുഷ്ടാനങ്ങളും നസ്രാണികൾക്കുണ്ടായിരുന്നു. അവയിൽ മിക്കവയും ക്രൈസ്തവവൽക്കരിച്ചും ക്രൈസ്തവമാനം നൽകിയുമാണ് നസ്രാണി ഉപയോഗിച്ചു വന്നിരുന്നത്. ഉദാഹരണത്തിന് മരണാനന്തര കർമ്മങ്ങൾ. ചാത്തവും പുലകുളിയും കേരളീയാചാരങ്ങളാണെന്നത് വാസ്തവമാണ്. എന്നാൽ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും കർമ്മങ്ങളും പുരാതന സഭയുടെ പാരമ്പര്യവും വേദാനുസൃതവുമായിരുന്നു. അവയെ കേരളീയമായ രീതിയിൽ ആചരിക്കുന്നതിൽ തെറ്റു കണ്ടെത്തുവാൻ നസ്രാണിയുടെ പവിത്രതാ സങ്കല്പത്തിനാവുമായിരുന്നില്ല.

ഇതേപോലെ തന്നെ, കുളിച്ചു ശുദ്ധമായി ദേവാലയ ദർശനം നടത്തുക എന്ന കേരളീയ പാരമ്പര്യം നസ്രാണികൾ പിൻതുടർന്നത് ഒരു അപരാധമായി കണക്കാക്കാനാവില്ല. അത്തരം ആചാരങ്ങളുടെ നിരാകരണം അവരെ പൊതുസമൂഹത്തിൽ ഒറ്റപ്പെടുത്തുമായിരുന്നു. മാത്രമല്ല, പഴയ നിയമ കാലം മുതൽ വ്യത്യസ്ത രീതിയിലുള്ള *ശുദ്ധ സങ്കല്പം* സഭയിൽ നിലനിന്നതിനാൽ ഇതിൽ വേദവിപരീതം ആരോപിക്കാനും സാദ്ധ്യമല്ല.

**4. *കേഫായുടെ മാർഗ്ഗം*** – മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിത്വവും, സുറിയാനി ആരാധനാ പാരമ്പര്യവും, ദേശീയ പവിത്രതാ സങ്കല്പവും, പ്രാദേശിക ആചാരങ്ങളും ചേർന്നു രൂപപ്പെട്ട *മാർത്തോമ്മായുടെ മാർഗ്ഗവും,* അതിനു കേരളത്തിന്റെ പൊതു സംസ്കൃതിയുമായുള്ള ഇഴപിരിക്കാനാവാത്ത ബന്ധവും മനസിലാക്കുന്നതിൽ ബ്രിട്ടീഷ് മിഷനറിമാർ പൂർണ്ണമായും പരാജയപ്പെട്ടു. നസ്രാണികളുടെ സാമൂഹ്യനിലയെപ്പറ്റിയുള്ള അവരുടെ വിലയിരുത്തൽ തികച്ചും തെറ്റായിരുന്നു. ക്ഷേത്രാചാരങ്ങളിൽ ചില നസ്രാണി കുടുംബങ്ങൾക്കുണ്ടായിരുന്ന പങ്കിനെ മതപീഡയായാണ് മിഷനറിമാർ വിലയിരുത്തിയത്. എന്നാൽ ഇതിനെ ഒരു സാമൂഹിക ബഹുമതിയായാണ് നസ്രാണികൾ കണക്കാക്കിയിരുന്നത്. *ഊഴിയം, വിരുത്തി* തുടങ്ങിയ നിർബന്ധിത തൊഴിലുകളിൽ അപൂർവം നസ്രാണികൾ ബന്ധിതരായിരുന്നു. പക്ഷേ അവയിൽ നിന്നുള്ള മോചനത്തിന് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലം വരെ കാത്തിരിക്കേണ്ടി വന്നു.

*മാർത്തോമ്മായുടെ മാർഗ്ഗത്തിൽ* കാലാനുസൃതമായ പല പരിവർത്തനങ്ങളും സംഭവിച്ചു വന്നിരുന്നു എന്നത് യാഥാർത്ഥ്യമാണ്. 1809-ല *കണ്ടനാടു പടിയോല* തന്നെ ഇതിന്റെ ഏറ്റവും നല്ല ഉദാഹരണം. എന്നാൽ അധിനിവേശ ശക്തികളുടെ പൊളിച്ചെഴുത്ത് നസ്രാണികൾ ഒരിക്കലും അംഗീകരിച്ചിരുന്നില്ല. അവയിലെ ഗുണവശങ്ങൾ - അവ *മാർത്തോമ്മായുടെ മാർഗ്ഗത്തിന്* അനുരൂപമാണെങ്കിൽ - നസ്രാണികൾ തങ്ങളുടേതായ രീതിയിൽ, തങ്ങൾക്ക് യുക്തമെന്നു തോന്നുന്ന സമയത്ത് നടപ്പാക്കുമായിരുന്നു. റവ. ബഞ്ചമിൻ ബെയ്‌ലി പരിഭാഷപ്പെടുത്തി അച്ചടിച്ച മലയാളം വേദപുസ്തകം പള്ളികളിലെത്തിക്കാൻ ഉൽസാഹം കാട്ടിയ അതേ മെത്രാൻ, *ബുക്ക് ഓഫ് കോമൺ പ്രയേഴ്സിന്റെ* കാര്യത്തിൽ മുഖം തിരിച്ചു. ഉദയംപേരൂർ സുന്നഹദോസിലെ പല കാനോനാകളും പിൽക്കാലത്ത് നസ്രാണികൾ തങ്ങളുടേതായ രീതിയിൽ നടപ്പാക്കി. റവ. ദാനിയേൽ വിൽസന്റെ നിർദേശങ്ങളിൽ പലതും മുകളിൽ പറഞ്ഞ മാനദണ്ഡത്തിൽ പിൽക്കാലത്ത് നസ്രാണികൾ നടപ്പിലാക്കി എന്നതും പരിഗണിക്കണം.

എന്നാൽ തങ്ങളുടെ സംസ്കൃതിയിൽ അധിനിവേശ ശക്തികൾ വരുത്തുന്ന വ്യതിയാനങ്ങളെ *കേഫായുടെ മാർഗ്ഗം* എന്നനിലയിൽ അവജ്ഞയോടെയാണ് നസ്രാണികൾ വീക്ഷിച്ചിരുന്നത്. അതിനാലാണ് ബ്രിട്ടീഷ് മിഷനറിമാരുടെ താല്പര്യപ്രകാരം പാലക്കുന്നത്ത് അബ്രഹാം മല്പാൻ *അരക്കുറുബാന* സൃഷ്ടിക്കുകയും ചൊല്ലുകയും ചെയ്തതോടെ *മാരാമണ്ണുകാർക്ക് മറ്റെങ്ങും തീ പോലും കിട്ടാത്ത അവസ്ഥ* ഉണ്ടായത്.

**5. ഭരണം –** ഭരണ സംവിധാനത്തെക്കുറിച്ചുള്ള നസ്രാണി സങ്കല്പം മനസിലാക്കുന്നതിലും ബ്രിട്ടീഷ് മിഷനറിമാർക്കു തെറ്റു പറ്റി. തങ്ങൾ ഉപയോഗിക്കുന്ന റോമൻ ഭരണ സംവിധാനമാണ് ബ്രിട്ടീഷുകാർ നസ്രാണികളിൽ നടപ്പിലാക്കാൻ ശ്രമിച്ചത്. മെത്രാൻ, മെത്രാനാൽ നിയമിക്കപ്പെടുന്ന – അദ്ദേഹത്തിൽ നിന്നും ശമ്പളം പറ്റുന്ന – വൈദികർ. മെത്രാന്റെ സൂക്ഷ്മ പരിശോധനയ്ക്കു വിധേയമാകുന്ന – അതുവഴി നിയന്ത്രിക്കാൻ സാധിക്കുന്ന – പള്ളിക്കണക്കുകൾ എന്നിവയായിരുന്നു നസ്രാണികൾക്കായി മിഷനറിമാർ വിഭാവനം ചെയ്തത്. മെത്രാനെ കണക്കു ബോധിപ്പിക്കുവാൻ ബാധ്യതയുള്ളതിനാൽ ഇടവകപള്ളികളുടെ ഭരണം സ്വാഭാവികമായും അദ്ദേഹത്താൽ നിയമിക്കപ്പെടുന്ന വികാരിമാരുടെ നിയന്ത്രണത്തിലാകും. രാജ്യത്തിന് സഭമേൽ നിയന്ത്രണമുള്ള ബ്രിട്ടീഷ് സംവിധാനമനുസരിച്ച് സ്വാഭാവികമായും മെത്രാന്റെ നിയന്ത്രണം തങ്ങളുടെ കൈയിലാകും. അങ്ങനെ ആത്യന്തികമായി നസ്രാണികൾ തങ്ങളുടെയും, അതു വഴി ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെയും പരിപൂർണ്ണ നിയന്ത്രണത്തിലാകും എന്നു മിഷനറിമാർ കണക്കു കൂട്ടി.

എന്നാൽ നസ്രാണികൾ അനുവർത്തിച്ചിരുന്നത് ഇതിനു നേരെ വിപരീതമായ ഭരണപ്രക്രിയയാണ്. *ഇടവക പള്ളിയോഗ*ങ്ങളിലാണ് യഥാർത്ഥ അധികാരം കേന്ദ്രീകരിച്ചിരുന്നത്. അവയുടെ പ്രതിനിധികൾ ചേർന്ന *മലങ്കര പള്ളിയോഗ*മായിരുന്നു മെത്രാനെ തിരഞ്ഞെടുക്കുകയോ അംഗീകരിക്കുകയോ ചെയ്യുന്നതും, നസ്രാണികളെ പൊതുവായി ബാധിക്കുന്ന ഏതു വിഷയത്തെക്കുറിച്ചും – അവ ആത്മീയമായാലും ലൗകികമായാലും – തീരുമാനമെടുക്കുന്നതും. ഓരോ പള്ളിക്കും വേണ്ട പട്ടക്കാരെ തിരഞ്ഞെടുക്കുന്നത് അതത് *ഇടവകപള്ളിയോഗ*മായിരുന്നു. *ഇടവക പള്ളിയോഗ*ങ്ങളുടെ *ദേശകുറി*യനുസരിച്ചായിരുന്നു മല്പാന്മാർ അവർക്ക് അഭ്യസനം നൽകുന്നതും, മലങ്കര മെത്രാൻ അവർക്ക് പട്ടം നൽകി നിയമിക്കുന്നതും.

മെത്രാനാൽ നിയമിക്കപ്പെടുന്ന വികാരിയും, *ഇടവകപള്ളിയോഗം* നിശ്ചയിക്കുന്ന അവൈദികരായ കൈക്കാരന്മാരും ചേർന്നാണ് പള്ളിവരുമാനം കൈകാര്യം ചെയ്തിരുന്നതും കണക്കു സൂക്ഷിച്ചിരുന്നതും. കണക്കു *കേട്ടുതീർക്കേണ്ടത്* അതത് *ഇടവകപള്ളിയോഗ*മായിരുന്നു. *ഇട*

*വകപള്ളിയോഗ*ത്തിൽ കേട്ടുതീരാത്ത കണക്കുകൾ മാത്രം മെത്രാന്റെ മുമ്പിൽ കേട്ടു തീരുകയായിരുന്നു പതിവ്. പ്രതിവർഷ തിരട്ട് മെത്രാന് കൊടുത്തിരുന്നത് സൂക്ഷ്മ പരിശോധനയ്ക്കോ നിയന്ത്രണത്തിനോ ആയിരുന്നില്ല. മറിച്ച്, പൊതു സമൂഹത്തിന്റെ ഭാഗം എന്ന നിലയിലായിരുന്നു. ഈ സംവിധാനം അട്ടിമറിക്കാൻ ശ്രമിച്ചതും മിഷനറിമാർക്ക് വിനയായി.

**അന്ത്യോഖ്യാ പാത്രിയർക്കീസ് –** *മാവേലിക്കര പടിയോല*യെ ഒരു വിഭാഗം ചരിത്രകാരന്മാർ *പ്രതിലോമം* എന്നാണ് വിശേഷിപ്പിക്കുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദതലവനായി* അംഗീകരിച്ചു എന്നാണ് *മാവേലിക്കര മലങ്കരപള്ളിയോഗ*ത്തിന്മേലും അതിന്റെ അദ്ധ്യക്ഷനായിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമന്റെ പേരിലും ആരോപിക്കുന്ന കുറ്റം. തിരുവിതാംകൂർ ദിവാനടക്കം മാവേലിക്കരയിൽ താമസിച്ചു നടത്തിവന്ന കടുത്ത രാഷ്ട്രീയ സമ്മർദ്ദത്തിൽ നിന്നു രക്ഷപെടാൻ, ബ്രിട്ടീഷ് സാമ്രാജ്യത്തിനു സ്വാധീനമില്ലാത്ത തുർക്കി സാമ്രാജ്യത്തിലെ പ്രജയായ, അന്ത്യോഖ്യാ പാത്രിയർക്കീസിനെ തീരുമാനമെടുക്കാനുള്ള അധികാരിയായി ഉയർത്തിക്കാട്ടിയ നടപടിയെ ഒരു ചാണക്യതന്ത്രമെന്ന നിലയിലാണ് ചില പണ്ഡിതന്മാർ കണക്കാക്കുന്നത്. പ. പൗലൂസ് ശ്ലീഹാ, *കൈസറെ അഭയം ചൊല്ലിയ* നടപടിയുമായാണ് അവർ ഈ നടപടിയെ താരതമ്യം ചെയ്യുന്നത്.

മാവേലിക്കര പടിയോലയിലെ വിവാദപരമായ പ്രഥമഭാഗം ... *പള്ളികൾ ഒക്കെയുടെ മാതാവായ അന്ത്യോഖ്യായുടെ പത്രോസിനടുത്ത സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന, ബാവാന്മാരുടെ ബാവായും, തലവരുടെ തലവനുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചയിൻകീഴ്, മലെംകരെ യാക്കോബായ സുറിയാനിപ്പള്ളി ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും...* എന്നാണ്. ഈ പ്രയോഗം ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമന്റെ സൃഷ്ടിയല്ല. കുറഞ്ഞത് പതിനേഴാം നൂറ്റാണ്ടിന്റെ അന്ത്യദശകം മുതലെങ്കിലും നസ്രാണികൾ ഈ പദപ്രയോഗം ഉപയോഗിച്ചിരുന്നു. അതിനു കാരണക്കാരാകട്ടെ റോമൻ കത്തോലിക്കരും.

1663-ൽ പറമ്പിൽ ചാണ്ടി മറുകണ്ടം ചാടി മെത്രാനായതോടെ മലങ്കര നസ്രാണികൾ ആദ്യമായി പിളർന്നു. ഓരോ ഇടവകപള്ളിക്കും വേണ്ടി ബലപരീക്ഷണം ആരംഭിച്ചു. ഇക്കാലത്ത് നസ്രാണികൾക്കെതിരെ വരാപ്പുഴ മെത്രാൻ, *അവർ പട്ടവും പിൻതുടർച്ചയും പാരമ്പര്യവുമില്ലാത്ത ഒരു നൂതന വിഭാഗ*മാണെന്നും, അതിനാൽ അവർക്ക് പുരാതന പള്ളികളിന്മേൽ അവകാശമില്ലെന്നും വാദിച്ചു.

പ്രചണ്ഡമായ റോമൻ പ്രചരണ കോലാഹലത്തോടെ അവതരിപ്പിച്ച ഈ വാദത്തിന് ശക്തവും അപ്രതിരോധ്യവുമായ ഒരു പ്രതിവാദം അടിയന്തിര ആവശ്യമായിരുന്നു. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, മഹാനായ മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നുകിട്ടിയെങ്കിലും താത്വികമായ ഒരടിത്തറ അടിയന്തിര ആവശ്യമായിരുന്നു.

ഈ സാഹചര്യത്തിലാണ് പ. ബസേലിയോസ് യൽദോ മഫ്രിയാനയോടൊപ്പം മാർ ഈവാനിയോസ് ഹദിയള്ളാ എന്ന ഉജ്ജ്വല പണ്ഡിതനായ ഒരു പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരൻ കേരളത്തിലെത്തുന്നത്. 1653-ലെ *കൂനൻകുരിശു* സത്യത്തിനു ശേഷം പ്രത്യേക താത്വിക നിലപാടുകളൊന്നും സ്വീകരിക്കാതിരുന്ന അന്നത്തെ സന്നിഗ്ദാവസ്ഥയുടെ ഗൗരവം ബോദ്ധ്യപ്പെട്ട മാർ ഹദിയള്ളാ 1686-ൽ രണ്ടാം മാർത്തോമ്മായുടെ അപ്രതീക്ഷിത ദേഹവിയോഗത്തെത്തുടർന്ന് ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി, അടിസ്ഥാന അലക്സാന്ത്രിയൻ വേദശാസ്ത്ര തത്വങ്ങൾ മലങ്കരയെക്കൊണ്ട് അംഗീകരിപ്പിച്ചു.

വേദശാസ്ത്ര അടിത്തറയ്ക്ക് ഇതു മതിയാകുമായിരുന്നു എങ്കിലും ഒരു സഭാവിജ്ഞാനീയത്തിന്റെ കുറവു കൂടി ഉണ്ടായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഉയർത്തിക്കാട്ടിയാണ് ചെങ്ങന്നൂർ സുന്നഹദോസിനെ തുടർന്ന് ഈ അടിത്തറ രൂപീകരിച്ചത്. അന്ത്യോഖ്യായിലെ സഭ, റോമിലെ സഭയേക്കാൾ പൗരാണികമാണെന്നും, ആ കൈവയ്പ് പിന്തുടരുന്ന തങ്ങൾ *പിൻതുടർച്ചയും പാരമ്പര്യവുമില്ലാത്ത ഒരു നൂതന വിഭാഗമല്ലെന്നും* നസ്രാണികൾ വാദിച്ചു. ഈ വാദം അംഗീകരിക്കാൻ റോമൻ കത്തോലിക്കർ നിർബന്ധിതരായതോടെ, മദ്ധ്യപൗരസ്ത്യ ദേശത്തെ പാശ്ചാത്യ സുറിയാനി സഭക്കാരെ വിളിക്കുന്ന പരിഹാസപ്പേര് - *യാക്കോബായ* - കേരളത്തിലെ നസ്രാണികൾക്കും ലഭിച്ചു.

ഈ സാഹചര്യത്തിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദതലവനായി* നസ്രാണികൾ അംഗീകരിച്ചത്. ഒരിക്കലും കാണാത്ത ബാഗ്ദാദിലെ കാതോലിക്കായെ നൂറ്റാണ്ടുകളോളം *വേദ തലവനായി* അംഗീകരിക്കുവാൻ പ്രയാസമില്ലാതിരുന്ന നസ്രാണിക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആ സ്ഥാനത്തു പുനഃപ്രതിഷ്ടിക്കുക ക്ഷിപ്രസാദ്ധ്യമായിരുന്നു. പ്രത്യേകിച്ചും തദ്ദേശ്ശീയരായ മാർത്തോമ്മാ മെത്രാന്മാർ തുടർച്ചയായുള്ള സാഹചര്യത്തിൽ.

പതിനെട്ടാം നൂറ്റാണ്ടിലെ സംഭവവികാസങ്ങൾ *വേദ തലവന്റെ* സ്ഥാനം വെറും കടലാസിൽ ഒതുങ്ങുന്നതാണെന്നു തെളിയിച്ചു. ആ നൂറ്റാ

ണ്ടിലെ മാർത്തോമ്മാ മെത്രാന്മാരാരും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരാവകാശവാദങ്ങളെ തരിമ്പും വകവെച്ചില്ല. 1686-ൽ മലങ്കരസഭ അംഗീകരിച്ച അലക്സാന്ത്രിയൻ വേദശാസ്ത്രവും പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങളും പഠിപ്പിക്കുവാൻ മല്പാന്മാരെയും പുസ്തകങ്ങളും പാത്രിയർക്കീസിനോട് ആവശ്യപ്പെട്ടു എന്നത് യാഥാർത്ഥ്യമാണ്. എന്നാൽ ആ മറവിൽ മലങ്കരയെ *മേഞ്ഞു ഭരിക്കാനെത്തിയ* അന്ത്യോഖ്യൻ മേല്പട്ടക്കാരെ ആ നിലയിൽ അംഗീകരിക്കാൻ നസ്രാണികൾ ഒരിക്കലും തയാറായില്ല. 1748-ൽ ബസ്രായിൽ നിന്നെത്തിയ വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായെ നാടുകടത്തി. അന്ത്യോഖ്യായുടെ ഗീവർഗീസ് പാത്രിയർക്കീസ്, അഞ്ചാം മാർത്തോമ്മായ്ക്ക് 1752 ചിങ്ങം 25-ന് അയച്ച കത്തിൽ, *ദീവന്നാസ്യോസ്* എന്ന പേരിൽ പുനരഭിഷേകം പ്രാപിക്കണമെന്നും അന്ത്യോഖ്യായുടെ അധികാരം സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടിരിക്കുന്നതും ഈ വസ്തുത വെളിവാക്കുന്നു. ഈ കല്പനയെ അഞ്ചാം മാർത്തോമ്മാ നിരസിച്ചു.

മാർത്തോമ്മാ മെത്രാന്റെ സ്ഥാനനാമം *ദീവന്നാസ്യോസ്* എന്നു മാറ്റി പുനരഭിഷേകം ചെയ്ത് പൂർണ്ണമായും തന്റെ വരുതിയിലാക്കുക എന്ന ലക്ഷ്യത്തോടെ 1751-ൽ മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായുടെ നേതൃത്വത്തിൽ ഒരു വൈദികശ്രേണിയെ പാത്രിയർക്കീസ് കേരളത്തിലേക്കയച്ചു. പക്ഷേ അവർക്കു കീഴ്വഴങ്ങാനോ പുനരഭിഷേകം പ്രാപിക്കാനോ അഞ്ചാം മാർത്തോമ്മാ വിസമ്മതിച്ചു.

യഥാർത്ഥത്തിൽ പതിനെട്ടാം നൂറ്റാണ്ടിലെ അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ മലങ്കരയിലെ വിളയാട്ടത്തിനു പ്രോൽസാഹനം നൽകിയത് കേരളത്തിലെ ഡച്ച് അധികാരികളാണ്. പ്രൊട്ടസ്റ്റന്റുകളും, പോർട്ടുഗീസുകാരുടെ പരമ്പരാഗത രാഷ്ട്രീയ ശത്രുക്കളുമായ ഡച്ചുകാരെ സംബന്ധിച്ചിടത്തോളം *...അന്ത്യോഖ്യൻ മെത്രാന്മാർ റോമൻ കത്തോലിക്കർക്കെതിരെയുള്ള ഉത്തമമായ പ്രതിരോധ - പ്രചരണ ആയുധമായിരുന്നു....* എന്ന് ഡച്ചുരേഖകൾ വെളിവാക്കുന്നു.

ഈ ദ്വിവിധ സമ്മർദ്ദങ്ങൾക്കിടയിലും 1754 ധനു 18-ന് നടന്ന *മലങ്കര പള്ളിയോഗ*ത്തിൽ വച്ച് മാർതോമ്മാ മെത്രാനും പരദേശ മേൽപ്പട്ടക്കാരും തമ്മിലുണ്ടാക്കിയ ഉടമ്പടിയിലൂടെ വിദേശ മെത്രാന്മാരുടെ കൈകടത്തൽ തടയാൻ മാർതോമ്മാ മെത്രാനു കഴിഞ്ഞു. ഈ സന്ധിയിലെ പ്രധാന വ്യവസ്ഥകൾ: a) മാർതോമ്മാ മെത്രാന്റെ അനുമതി കൂടാതെ ബസേലിയോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിച്ചുകൂടാ. b) മാർതോമ്മാ എപ്പിസ്കോപ്പായുടെ *പട്ടക്കടലാസ്* കൂടാതെ ഒരാൾക്കും പട്ടം കൊടുത്തുകൂടാ. c) പട്ടം വെട്ടുകയും (മലങ്കരയിലെ നടപ്പ്) തൊപ്പിയിടുകയും (അന്ത്യോഖ്യൻ രീതി) ചെയ്യുന്നവർക്ക് ആ രീതികൾ തുടരാവുന്നതാണ്.

d) മാർതോമ്മാ നാലാമൻ സ്വീകരിച്ചിരിക്കുന്ന വിശ്വാസാചാരങ്ങൾ (മാർ ഈവാനിയോസ് ഹദിയള്ളാ നടപ്പാക്കിയത്) തുടരണം. പകരം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം മാർത്തോമ്മാ അഞ്ചാമൻ അംഗീകരിച്ചു.

ഇവിടെയും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം എന്തെന്ന് വ്യക്തമായി നിർവചിച്ചിരുന്നില്ല. *അധികാരം* സമ്പൂർണ്ണമെന്ന് പാത്രിയർക്കീസും, നാമമാത്രമെന്ന് മലങ്കര നസ്രാണികളും പിൽക്കാലത്ത് വാദിച്ചുവന്നു. ഈ വാദം ഇപ്രകാരം കൊടുമ്പിരി കൊള്ളുമ്പോൾ ... *കൊല്ലം 936-ാമാണ്ടു മിഥുനമാസം 29-നു നിരണത്തു പള്ളിയിൽ വച്ച് മാർത്തോമാ അപ്പസ്ക്കോപ്പാ ആയിട്ടു ചെറിയച്ചനെ* (മാർത്തോമ്മാ ആറാമനെ) *വാഴിക്കയും ചെയ്തു...* പരദേശ മെത്രാന്മാരെ കൂട്ടാതെയുള്ള ഈ മേല്പട്ട സ്ഥാനാരോഹണം പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തെപ്പറ്റിയുള്ള നസ്രാണിയുടെ നയം തികച്ചും വ്യക്തമാക്കി.

നസ്രാണി സമൂഹത്തിന്റെ ഐക്യത്തിനു വേണ്ടി മാർത്തോമ്മാ ആറാമൻ ഒരു ഒത്തുതീർപ്പിനു തയാറായി. അതനുസരിച്ച് ....*ഗ്രിഗോറിയോസ് മെത്രാപോലിത്തായും മാറിവാനിയോസു അപ്പസ്ക്കോപ്പായും കൂടെ നിരണത്തു പള്ളിയിൽ വച്ച് മിശിഹാകാലം 1770-ൽ കൊല്ലം 945-മാണ്ട് മിഥുനമാസം 29-നു മാർത്തോമാ മെത്രാനെ മാർ ദിവന്നാസ്യോസ് മെത്രാപൊലിത്താ ആയിട്ട് വാഴിക്കയും ചെയ്തു...* എന്നാൽ ഇതുകൊണ്ടൊന്നും പാത്രിയർക്കീസ് ഉദ്ദേശിച്ച സമ്പൂർണ്ണ വിധേയത്വം ലഭ്യമായില്ല. പാത്രിയർക്കീസിന്റെ അനുവാദമൊന്നും വാങ്ങാതെ പിൻഗാമി മാത്തൻ റമ്പാനെ .... *മിശിഹാകാലം 1796-ൽ കൊല്ലം 971-ാമാണ്ട് മേടമാസം 24-ന് പെരുനാൾക്ക് ചെങ്ങന്നൂർ പള്ളിയിൽ വച്ച് റമ്പാച്ചനെ മാർത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു....* ചുരുക്കത്തിൽ, പാത്രിയർക്കീസു നൽകിയ *മാർ ദിവന്നാസ്യോസ്* എന്ന സ്ഥാനനാമം പോലും വലിയ മാർ ദീവന്നാസ്യോസ് പിൻഗാമിക്കു നൽകിയില്ല. 1806 (കൊല്ലം 981-മാണ്ടു) കന്നി മാസം 18-ന് കൊച്ചിയിലെത്തിയ ഭ്രാന്തനായ ദീയസ്ക്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാനെ നാടുകടത്താനും മാർത്തോമ്മാ മെത്രാന്മാർ മടിച്ചില്ല.

എന്നാൽ ഇക്കാലത്തൊക്കെയും അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദതലവനായി* നസ്രാണികൾ അംഗീകരിച്ചിരുന്നു എന്നതിന് രേഖകളുണ്ട്. പതിനെട്ടാം നൂറ്റാണ്ടിൽ അലക്സാന്ത്രിയൻ വേദശാസ്ത്രത്തിന് അനുരൂപമായി തിരുത്തലുകൾ വരുത്തിയ കൽദായ ക്രമങ്ങളിലും, ഇവിടെ പകർത്തി എഴുതപ്പെട്ട പാശ്ചാത്യ സുറിയാനി ക്രമങ്ങളിലും *ഇഗ്നാത്തിയോസ് പാത്രിയർക്കീസിനെ* സ്മരിക്കുന്നുണ്ട്. 1809 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ *മലങ്കര പള്ളിയോഗം* പാസാക്കിയ *പടിയോല*

ആരംഭിക്കുന്നതു തന്നെ .... *ആദിയും അറുതിയും ഇല്ലാത്ത, കാതൽത്വം തിങ്ങപ്പെട്ട, ദെയ്‌വം തമ്പുരാന്റെ തിരുനാമത്താലെ, പട്ടാങ്ങപെട്ട വിശ്വാസത്തിന്റെ വർദ്ധിപ്പിന, തമ്പുരാന്റെ മനഗുണത്താലെ, നമ്മുടെ പരുഷയ്ക്ക നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാനും, അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയൊസ്സ പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള, മലങ്കരെ എടവകയുടെ മാർത്തൊമ്മാ മെത്രാച്ചന്റെ കീഴവഴങ്ങപെട്ട സുറിയാനിക്കാറര,...* എന്നാണ്. 1813-ൽ ബ്രിട്ടീഷ് റസിഡന്റയച്ച ചോദ്യാവലിയിലെ രണ്ടാം ചോദ്യത്തിന്റെ ഉത്തരമായി ... *അന്ത്യോഖ്യയുടെ മാറിഗ്നാത്തീയോസ് പാത്രിയർക്കീസിന്റെ മുഷ്‌ക്കരത്തത്തിന്റെ കീഴിലത്രെ മലയാളത്തിലെ ചട്ടവട്ടങ്ങൾ പ്രമാണിച്ച നടന്നിരിക്കുന്നത്....* എന്നാണ് എട്ടാം മാർത്തോമ്മാ രേഖപ്പെടുത്തിയിരിക്കുന്നത്.

ഇതിൽനിന്നെല്ലാം വ്യക്തമാകുന്നത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ നസ്രാണികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദതലവനായി* അംഗീകരിച്ചിരുന്നു. പക്ഷേ ആ അദ്ധ്യക്ഷസ്ഥാനത്തിനു നാമമാത്രമായ അധികാരം മാത്രമാണ് ഉണ്ടായിരുന്നത്. ഈ കീഴ്‌വഴക്കം മാത്രമാണ് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് 1836-ലെ *മാവേലിക്കര പടിയോല*യിലും ആവർത്തിച്ചത്. പടിയോലയിലെ മൂന്നാം ഖണ്ഡിക ഈ ഭാഗം വ്യക്തമാക്കുന്നുണ്ട്. അതിലെ പ്രസക്ത ഭാഗം താഴെ പറയുംപ്രകാരമാണ്.

*... യാക്കോബായ സുറിയാനിക്കാരായ നാം അന്ത്യോഖ്യായുടെ പാത്രിയർക്കീസിന്റെ കൈവാഴ്ചയ്ക്കു കീഴ്പ്പെട്ടവരും അദ്ദേഹത്തിന്റെ കൽപ്പനയാൽ അയയ്ക്കപ്പെട്ട മേല്പ്പട്ടക്കാരാൽ നടത്തപ്പെട്ടിരിക്കുന്ന പള്ളിക്രമങ്ങളും ചട്ടങ്ങളും നടന്നുവരുന്നതും ആകയാൽ, ആയതിനു യാതൊരു വ്യത്യാസമെങ്കിലും വരുത്തി നമ്മുടെ പള്ളികളിൽ നടക്കയും, അവരവരുടെ പാത്രിയർക്കീസന്മാരുടെ അനുവാദം കൂടാതെ ഒരു മതക്കാരുടെ പള്ളിയിൽ മറ്റൊരു മതക്കാരും അറുവിക്കയും പഠിപ്പിക്കയും ചെയ്‌ത ഒരുത്തർക്കും അധികാരമില്ലാത്തതിനാൽ...*

ഈ പ്രസ്താവനയെ മൂന്നു ഭാഗമായി തിരിക്കാം. ഒന്നാം ഭാഗത്ത് തങ്ങളുടെ വേദതലവൻ അന്ത്യോഖ്യാ പാത്രിയർക്കീസാണെന്നു വ്യക്തമാക്കുന്നു. ഇതിന്റെ വ്യാപ്തി മുകളിൽ വിവരിച്ചിട്ടുണ്ട്. രണ്ടാമത്തെ ഭാഗം *...അദ്ദേഹത്തിന്റെ കൽപ്പനയാൽ അയയ്ക്കപ്പെട്ട മേല്പ്പട്ടക്കാരാൽ നടത്തപ്പെട്ടിരിക്കുന്ന പള്ളിക്രമങ്ങളും ചട്ടങ്ങളും നടന്നുവരുന്നതും ആകയാൽ...* എന്നാണ്. ഇവിടെ പരാമർശന വിധേയരായ മേല്പട്ടക്കാർ അലക്സാന്ത്രിയൻ വേദശാസ്ത്രവും പാശ്ചാത്യ സുറിയാനി സഭാശാസ്ത്രവും മലങ്കരയിൽ നടപ്പാക്കിയ മാർ ഈവാനിയോസ് ഹദിയള്ളായും, പാശ്ചാത്യ സുറിയാനി തക്സാ - പ്രത്യേകിച്ചും മാർ യാക്കോ

ബിന്റെ അനാഫുറാ - പ്രചരിപ്പിച്ച മാർ ഈവാനിയോസ് യൂഹാനോനു മാണ്. ഇവരുടെ സംഭാവനകൾ പരിഗണിക്കുമ്പോൾ ഈ പ്രസ്താവന പൂർണ്ണമായും ശരിയാണ്.

മൂന്നാം ഭാഗം ഒരു പൊതു പ്രസ്താവനയാണ്. ഒരു പാത്രിയർക്കീസിന്റെ കീഴിലുള്ള സഭയിൽ മറ്റൊരു സഭാംഗം പ്രസംഗിക്കുകയോ പഠിപ്പിക്കുകയോ ചെയ്യുന്നത് അതത് പാത്രിയർക്കീസിന്റെ അനുമതിയോടുകൂടിയായിരിക്കണം. ഒരു പൊതു തത്വം എന്ന നിലയിലാണ് ഇത് അവതരിപ്പിക്കുന്നത് എങ്കിലും ബ്രിട്ടീഷ് മിഷനറിമാർക്ക് സുറിയാനി പള്ളികളിൽ പ്രസംഗിക്കുവാൻ (സെമിനാരിയിൽ പഠിപ്പിക്കുവാനും) അനുവാദം തരാൻ നിവൃത്തിയില്ലെന്ന് വ്യംഗ്യം. ബ്രിട്ടീഷ് സാമ്രാജ്യത്തിനു മുമ്പിൽ രക്ഷപെടാൻ ഇതല്ലാതെ മറ്റു മാർഗ്ഗങ്ങളില്ലായിരുന്നു. അതിൽ നിയമവിരുദ്ധമായി യാതൊന്നുമില്ലായിരുന്നു താനും.

മലങ്കര നസ്രാണികളെ അവരുടെ സകല *വേദവിപരീതങ്ങളും, അന്ധവിശ്വാസങ്ങളും, ദുരാചാരങ്ങളും* സഹിതം ബ്രിട്ടീഷ് മിഷനറിമാർ വിളിച്ച പേരാണ് *യാക്കോബായ സുറിയാനിക്കാർ*. അതേ മാനദണ്ഡം ഉൾക്കൊണ്ടാണ് *മാവേലിക്കര പടിയോല*യുടെ അവസാന ഖണ്ഡികയ്ക്ക് രൂപം നൽകിയത്.

... *നാം രക്ഷപ്പെടേണ്ടതിനു സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമവിശ്വാസത്തിലും അല്ലാതെ വേറെ യാതൊരു പഠിത്തവും ക്രമവിശ്വാസവും നമ്മൾ അനുസരിച്ചു കൊള്ളുന്നില്ല....* എന്ന പ്രസ്താവന, തങ്ങളുടേത് സത്യവിശ്വാസവും സത്യപാരമ്പര്യവുമാണെന്നും, *സായിപ്പ് പറയുന്നതു കേട്ട്* അതു മാറ്റാൻ തയാറല്ലെന്നുമുള്ള വ്യക്തമായ സന്ദേശമാണ്.

മാവേലിക്കര പടിയോലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഉന്നതമായ അധികാരമൊന്നും പ്രത്യേകമായി ലഭിച്ചില്ല എന്നതിന്റെ ഏറ്റവും പ്രധാന തെളിവ് *കരവട്ടുവീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിൽ* ഈ വിഷയത്തെക്കുറിച്ചുള്ള നിസംഗതയാണ്. കടുത്ത അന്ത്യോഖ്യാ പക്ഷപാതിയും, അന്ത്യോഖ്യൻ ആധിപത്യം എവിടെയും കണ്ടെത്താൻ ശ്രമിച്ച വ്യക്തിയുമായ മാർ ശെമവോൻ ദീവന്നാസ്യോസ് കേവലം എതാനും വാക്യങ്ങളിലാണ് ഈ സംഭവ പരമ്പര വിവരിച്ചിരിക്കുന്നത്:

... *ഇതിന്റെ ശേഷം* (ആയിരാമാണ്ടു വന്ന അത്താനാസ്യോസിനെ നാടുകടത്തിയശേഷം) *വീണ്ടും മെത്രാന്മാരില്ലായ്കയാൽ മുമ്പിലത്തെ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ അനുസരിച്ചു നടന്നുവരുമ്പോൾ, കോട്ടയത്തു സിമ്മനാരിയിൽ പഠിച്ചു പാർത്തുവരുന്ന ശെമ്മാശന്മാരെയും*

*ക്രിസ്ത്യാനികളെയും ബുധനാഴ്ചയിലും വെള്ളിയാഴ്ചയിലും ഇറച്ചിയും മുട്ടയും തീറ്റണമെന്നു പാതിരി സായിപ്പന്മാർ നിശ്ചയിച്ചു ഇറങ്ങുകയാൽ, സിമ്മനാരിയിൽ ശെമ്മാശന്മാരും ക്രിസ്ത്യാനികളും ആരും പഠിക്കരുതെന്നു ദീവന്നാസ്യോസ് മെത്രാച്ചൻ കല്പിച്ച അയക്കുകയും ചെയ്തു. ഇതിനാലെ പാതിരി സായിപ്പന്മാർക്ക് മെത്രാച്ചന്റെ നേരെ മുഷിച്ചിലായി ഓരോ ദോഷങ്ങളും തുടങ്ങിയിരിക്കുമ്പോൾ, മാരാമണ്ണു പള്ളിയിൽ പാലക്കുന്നേൽ മല്പാൻ മുതലായിട്ടു മൂന്ന് കശ്ശീശന്മാരും അഞ്ച് ശെമ്മാശന്മാരും പാതിരി സായിപ്പന്മാർക്ക് ചേർന്ന ബുധനാഴ്ചയിലും വെള്ളിയാഴ്ചയിലും ഇറച്ചി തിന്നുകയും, കുർബാനയിൽ കന്യാസ്ത്രീ അമ്മയുടെ നാമത്തെക്കുറിച്ചുള്ള അപേക്ഷകൾ കുറച്ചു... കുർബാന തക്സാ എഴുതുകയും... ആ പക്ഷത്തിൽ കൂടിയ കശ്ശീശന്മാരെയും ശെമ്മാശന്മാരെയും ദീവന്നാസ്യോസു മെത്രാപ്പോലീത്താ മുടക്കുകയാൽ മാത്തൻ ശെമ്മാശും അല്ലാതെ ഒന്നുരണ്ടു ശെമ്മാശന്മാരും കൂടി പാതിരി സായിപ്പോടു കൂടി ഉരുവു കേറി പോകയും...*

ഏതാണ്ട് ഇരുപതു വർഷക്കാലത്തെ സംഭവബഹുലമായ ചരിത്രമാണ് ഏതാനും വരികളിൽ ഒതുക്കിയിരിക്കുന്നത്. ഇതിൽനിന്ന് *മാവേലിക്കര പടിയോലയിൽ* അന്ത്യോഖ്യാ പാത്രിയർക്കീസിന് സ്ഥാനമൊന്നും ലഭിച്ചില്ല എന്നു വ്യക്തമാണ്.

ഇനി ചേപ്പാട്ടു മാർ ദീവന്നാസ്യോസിന് *പാത്രിയർക്കീസിന്റെ കൈവാഴ്ചയെക്കുറിച്ച്* ഉണ്ടായിരുന്ന അഭിപ്രായം എന്താണെന്നു പരിശോധിക്കാം. ആയിരാമാണ്ട് (ക്രിസ്തുവർഷം 1825-ൽ) പാത്രിയർക്കീസിന്റെ *മുഷ്ക്കരത്വത്തിൽ* മലയാളം അടച്ച് *മേഞ്ഞ് ഭരിപ്പാനും,* മെത്രാന്മാരെ *ചുവപ്പു കുപ്പായം ചുമപ്പിക്കാതെ ഊരിക്കാനും* അധികാരവുമായി വന്ന സ്തേപ്പാനോസ് അത്താനാസ്യോസെന്ന അന്ത്യോഖ്യൻ മെത്രാനെ മാർ ദീവന്നാസ്യോസും, കാരണവർ കിടങ്ങൻ മാർ പീലക്സിനോസും തിരുവിതാംകൂർ സർക്കാരിന്റെ സഹായത്തോടെ നാടുകടത്തി. അദ്ദേഹത്തിൽ നിന്നും പുനരഭിഷേകം പ്രാപിച്ച പട്ടക്കാർക്ക് തടവും പിഴയും വിധിച്ചു.

തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറിലോസിന് കൊ.വ. 1005 (എ.ഡി. 1830) മീനം 15-നു നൽകിയ സ്താത്തിക്കോൻ ... *ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും, പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്ഥോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ നാം.....* എന്നാണ് ആരംഭിക്കുന്നത്. മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ എഴുതിയതാണ്

ഈ സ്താത്തിക്കോൻ. ഇവിടെയും പത്രിയർക്കീസോ *കൈവാഴ്ചയോ* ഇല്ല.

മാവേലിക്കര സുന്നഹദോസിനു ശേഷം തന്റെ അഭിപ്രായത്തിനു മാറ്റമൊന്നും ഉണ്ടായിട്ടില്ല എന്ന് 1843–ന് കൊല്ലം 1019 ചിങ്ങം 29–ന് അദ്ദേഹം കൊട്ടാരക്കരപ്പള്ളിക്കയച്ച കല്പനയിൽ നിന്നു വ്യക്തമാണ്. അതിൽ ... *എന്നാൽ മലങ്കരയിലെ മേൽപ്പട്ടസ്ഥാനം മാർത്തോമ്മായുടെ കൈവയ്പിൽ നിന്ന് ലഭിച്ചിട്ടുള്ളതാണ്. ആ മേല്പട്ടസ്ഥാനത്തിന്റെ തുടർച്ചയിൽ ചില കുറവുകൾ സംഭവിച്ചു എന്നുള്ളത് വാസ്തവമാണ്. എന്നാൽ അപ്പോസ്തോലിക കൈവയ്പുള്ള ഒരു വിദേശ ഇടവകയിലെ മേല്പട്ടക്കാരൻ, ഇവിടുത്തെ, പട്ടത്വത്തെ കാനോനികമായി പൂർത്തിയാക്കി. അതുകൊണ്ടു, നമ്മുടെ സ്ഥാനം പൂർണ്ണവും സാധുവുമാണ്...* ചുരുക്കത്തിൽ മാവേലിക്കര സുന്നഹദോസിനു മുമ്പും, സുന്നഹദോസു കാലത്തും, സുന്നഹദോസിനു പിമ്പും ഇക്കാര്യത്തിൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ അഭിപ്രായം ഒന്നു തന്നെ ആയിരുന്നു. അതു തന്നെയായിരുന്നു അന്നു സഭയുടെ അഭിപ്രായം.

ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെക്കുറിച്ചുള്ള മറ്റൊരാരോപണം അദ്ദേഹം പരദേശി യൂയാക്കീം മാർ കൂറിലോസിന് മലങ്കര മെത്രാൻ സ്ഥാനം ഒഴിഞ്ഞുകൊടുത്തു എന്നതാണ്. യഥാർത്ഥത്തിൽ അദ്ദേഹം സ്ഥാനം ഒഴിഞ്ഞു കൊടുക്കുക ആയിരുന്നില്ല. മറിച്ച്, സ്ഥാനം ഒഴിയാൻ സന്നദ്ധത പ്രകടിപ്പിച്ച് തിരുവിതാംകൂർ സർക്കാരിലേയ്ക്ക് എഴുതുക മാത്രമാണ് ഉണ്ടായത്. അതെന്തായാലും അതിലേയ്ക്കു നയിച്ച സാഹചര്യങ്ങൾ പ്രത്യേകം പരിഗണനാർഹമാണ്.

1836–ലെ മാവേലിക്കര സുന്നഹദോസിനു ശേഷം ചേപ്പാട്ടു മാർ ദീവന്നാസ്യോസിനു ഏൽക്കേണ്ടി വന്നത് അതികഠിനമായ പീഡയാണ്. ഇതഃപര്യന്തമുള്ള മലങ്കര സഭാദ്ധ്യക്ഷന്മാരിൽ ഇതിനേക്കാളധികം പീഡിപ്പിക്കപ്പെട്ടവർ മഹാനായ മാർത്തോമ്മാ ഒന്നാമൻ, വലിയ മാർ ദീവന്നാസ്യോസ് എന്നിവർ മാത്രമാണ്. 1836–ലെ ഓശാന ഞായറാഴ്ച *വേദവെളിച്ചം ലഭിച്ച, ആത്മാവിൽ നിറഞ്ഞ* റവ. ജോസഫ് പീറ്റ് എന്ന ആംഗ്ലിക്കൻ മിഷനറി പഴയസെമിനാരിയുടെ പൂട്ടുപൊളിച്ച് മലങ്കര മെത്രാന്റെ സ്ഥാനചിഹ്നങ്ങളടക്കം മോഷ്ടിച്ചുകൊണ്ടുപോയി. മെത്രാൻ പരാതിപ്പെട്ടിട്ടും അധികാരികൾ അനങ്ങിയില്ല. സെമിനാരി വകയും, സമുദായം വകയും, മെത്രാന്റെ തനതുവകയുമായ സകല സ്വത്തുക്കളും മിഷനറിമാർ കൈയടക്കി. കള്ളക്കേസ്സുകളിൽ കുടുക്കി മെത്രാനെ കഠിനമായി ദ്രോഹിച്ചു. മലങ്കര മെത്രാന്റെ രാജകീയ അവകാശങ്ങൾ പോലും നിഷേധിച്ച് കോടതിയിൽ വിസ്തരിച്ചു. ചുരുക്കത്തിൽ മെത്രാനു ശ്വാസം പോലും വിടാൻ നിവൃത്തിയില്ലാത്ത സ്ഥിതിയിലാക്കി. 1836 മുതൽ സർവ

സ്വാധീനവുമുപയോഗിച്ച് മിഷനറിമാർ ചേപ്പാട്ടു മാർ ദീവന്നാസ്യോസിനോടു കാണിച്ച ഈ ക്രൂരതകളെ അക്രൈസ്തവം എന്നല്ല, പൈശാചികം എന്നാണ് വിശേഷിപ്പിക്കേണ്ടത്.

ഇതിനു പുറമെ സ്വസമൂഹത്തിൽ തന്നെ തനിക്കെതിരെ നീങ്ങുന്ന ഒരു സമൂഹവും സജീവമായി രംഗത്തുണ്ടായിരുന്നു. പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ പതിനൊന്ന് കത്തനാരന്മാർ, 1836 (കൊല്ലം 1012) ചിങ്ങം 21-ാം തീയതി മെത്രാനെ സ്ഥാനഭ്രഷ്ടനാക്കണമെന്നും പകരം തൊഴിയൂരിന്റെ കുത്തൂർ മാർ കൂറിലോസിനെ മലങ്കര മെത്രാനാക്കണമെന്നും കാണിച്ച് റസിഡന്റിനു പരാതി നൽകി. ഫലമൊന്നും ഉണ്ടായില്ലെങ്കിലും. ഈ സാഹചര്യത്തിൽ തുടർന്നു ഭരിക്കുക എന്നത് അപ്രായോഗികമായിരുന്നു.

മൂന്നു മാർഗ്ഗങ്ങളാണ് ചേപ്പാട്ടു മാർ ദീവന്നാസ്യോസിനു മുമ്പിൽ ഉണ്ടായിരുന്നത് 1. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു അധികാരം ഒഴിഞ്ഞുകൊടുക്കുക. എന്നാൽ *മലങ്കരപള്ളിയോഗം* അദ്ദേഹത്തിന്റെ സ്ഥാത്തിക്കോൻ തള്ളിയതിനാൽ അത് അസാദ്ധ്യമായിരുന്നു.

രണ്ടാമത്, തൊഴിയൂരിന്റെ കുത്തൂർ മാർ കൂറിലോസിന് സ്ഥാനം ഒഴിഞ്ഞുകൊടുക്കുക എന്നതായിരുന്നു. പക്ഷേ പ്രതിപക്ഷം തന്റെ സ്ഥാനത്തേയ്ക്ക് ഉയർത്തിക്കാട്ടിയ വ്യക്തിക്ക് സ്ഥാനം കൊടുക്കാൻ അദ്ദേഹത്തിനു വിമുഖത ഉണ്ടായിരുന്നിരിക്കാം. അതിലുപരി, കുന്നംകുളംകാരനായ, അസാധാരണ വ്യക്തിത്വമൊന്നുമില്ലാത്ത, അദ്ദേഹം എങ്ങനെ പിടിച്ചുനിൽക്കും എന്നും ചിന്തിച്ചിരിക്കും.

മൂന്നാമതായി, മറ്റൊരാളെ വാഴിക്കുക എന്ന മാർഗ്ഗമായിരുന്നു ഉണ്ടായിരുന്നത്. പക്ഷേ ഇതും സുസാദ്ധ്യമായിരുന്നില്ല. മിഷനറിമാരുടെ തുടരുന്ന കുത്തിത്തിരിപ്പും പാളയത്തിലെ പടയും മൂലം ഒരു *മലങ്കരപള്ളിയോഗം* വിളിച്ചുകൂട്ടുക അസാദ്ധ്യമായിരുന്നു. ഈ സാഹചര്യത്തിൽ എങ്ങിനെയെങ്കിലും രക്ഷപെടുക എന്ന മാർഗ്ഗം മാത്രമായിരുന്നു മാർ ദീവന്നാസ്യോസിന്റെ മുമ്പിലുണ്ടായിരുന്നത്.

അങ്ങനെയിരിക്കെ 1021 ചിങ്ങം 26-ാം തീയതി മാർ കൂറിലോസ് കൊച്ചിയിൽ എത്തി. നാലു ദിനങ്ങൾക്കു ശേഷം ചിങ്ങം 30-ാം തീയതി മലങ്കരസഭയുടെ ഭരണത്തിന്റെ ചുമതല മാർ കൂറിലോസിന് ഒഴിഞ്ഞു കൊടുക്കാൻ സന്നദ്ധനാണെന്ന് മാർ ദീവന്നാസ്യോസ് സർക്കാരിനെ അറിയിച്ചു. അതു മാത്രമായിരുന്നു തൽക്കാലം അദ്ദേഹത്തിന്റെ മുമ്പിലുണ്ടായിരുന്ന മാർഗ്ഗം.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീ

സിന് മലങ്കരയിൽ നിർണായക അധികാരം ഉണ്ടായി എന്നത് സത്യ മാണ്. എന്നാൽ ഹതഭാഗ്യനായ ചേപ്പാട്ടു മാർ ദീവന്നാസ്യോസോ 1836-ലെ *മലങ്കരപള്ളിയോഗ*മോ ഇതിൽ നിരപരാധികളാണ്. യഥാർത്ഥത്തിൽ പാത്രിയർക്കീസിന് ഇല്ലാത്ത അധികാരം വകവെച്ചുകൊടുത്തത് പാല ക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ്.

മലങ്കരയിൽ നിന്ന് ഇദംപ്രഥമമായി ശീമയിൽ പോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റ് 1843-നു (കൊല്ലം 1018) ഇടവം 3-ാം തീയതി പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് കൊച്ചിയിൽ എത്തി. പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോൻ ഒഴികെ മലങ്കര സിംഹാസനം അവകാശപ്പെടാൻ അദ്ദേഹത്തിനു യാതൊരു പിൻ ബലവും ഇല്ലായിരുന്നു. അതാകട്ടെ കണ്ടനാടു കൂടിയ *മലങ്കരപള്ളി യോഗം* തള്ളുകയും ചെയ്തു. ഈ സാഹചര്യത്തിൽ മലങ്കര മെത്രാനെ *ആക്കാനും നീക്കാനുമുള്ള* അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് ഉണ്ടെന്ന് മാർ അത്താനാസ്യോസ് സർക്കാർ അധികാരികളുടെ മുമ്പിൽ വാദിച്ചു. ചില പ്രത്യേക സാഹചര്യങ്ങളാൽ കൊച്ചി പഞ്ചായത്ത് മാർ അത്താനാസ്യോസിനെ അംഗീകരിച്ചതോടെ അദ്ദേഹം അവലംബിച്ച ഏക പിടിവള്ളിക്ക് (അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേല്പട്ട നിയമ നാധികാരത്തിന്) നിയമസാധുത ലഭിച്ചു. യഥാർത്ഥത്തിൽ ഈ സംഭവ മാണ് മലങ്കരയിൽ പാത്രിയർക്കീസിന്റെ മേലധികാരം ഉറപ്പിച്ചത്.

**ഉപസംഹാരം** - 1836-ലെ മാവേലിക്കര പടിയോല ഒരു ചരിത്രസംഭ വമാണ്. ഇന്ത്യയിൽ മറ്റാർക്കും അന്നു ചിന്തിക്കാൻ പോലും ആവാത്ത വിധം സാമ്രാജ്യത്വ ശക്തികളുടെ ഉന്നത പ്രതിനിധികൾക്കു മുമ്പിൽ മുഖാമുഖം നിന്നുകൊണ്ട് അവരുടെ വിധേയത്വ നിർദ്ദേശം നിരാകരി ച്ചത് അസാമാന്യ ചങ്കൂറ്റമായിരുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യ സമരചരി ത്രത്തിൽതന്നെ എഴുതിചേർക്കപ്പെടേണ്ട ഒരു സംഭവമാണിത്.

മാവേലിക്കര പടിയോല വ്യക്തമാക്കുന്ന മറ്റൊരു വസ്തുത, സ്വയംഭരണത്തെപ്പറ്റി തങ്ങൾക്കുള്ള വ്യക്തമായ ഉൾക്കാഴ്ചയാണ്. പള്ളി ക്കണക്കുകൾ റസിഡന്റിന് ഓഡിറ്റിന് അയയ്ക്കണമെന്ന നിബന്ധനയെ പ്പറ്റി മൂന്നാം ഖണ്ഡികയിലെ ...*അതത് ഇടവകയിലുള്ള ജനങ്ങളുടെ മന സ്സാലും പണിയിക്കപ്പെട്ട അവരുടെ വസ്തുക്കളാൽ അലങ്കരിക്കപ്പെട്ട ആണ്ടുതോറും കാണിക്ക, വഴിപാട മുതലായിട്ടുണ്ടാകുന്ന നടവരവുകൾ അന്ത്യോഖ്യായിലുള്ള പള്ളികളിലും, ഇവിടെയും മറ്റു ദിക്കുകളിലും ഉള്ള അന്യമതക്കാരുടെ പള്ളികളിലും, നടന്നുവരുന്നപ്രകാരം നമ്മുടെ പള്ളി കളിലെ കണക്ക് നമ്മുടെ മേൽപട്ടക്കാരെ കേൾപ്പിക്കത്തക്കവണ്ണം ശട്ടം കെട്ടി നടന്നുവരുന്നതിൻവണ്ണം അല്ലാതെ വ്യത്യാസമായിട്ടു നടക്കുന്ന തിനും നടത്തുന്നതിനും നമുക്കു അധികാരവും സമ്മതവും ഇല്ല*... എന്ന

ഭാഗം വിശദീകരണം കൂടാതെ തന്നെ നസ്രാണിയുടെ ആത്മാഭിമാനം വെളിവാക്കുന്നതാണ്.

*മാവേലിക്കര പടിയോല*യുമായി ബന്ധപ്പെട്ട സമകാലിക സംഭവങ്ങൾ വ്യക്തമാക്കുന്ന മറ്റൊരു വസ്തുതയുണ്ട്. അത് പാശ്ചാത്യ മിഷനറിമാരുടെ അധാർമ്മികവും അക്രൈസ്തവവുമായ പ്രവർത്തനങ്ങളാണ്. തങ്ങൾക്ക് നസ്രാണികളുടെ മേൽ ഭരണാധികാരം ലഭിക്കാൻ ബ്രിട്ടീഷ് മിഷനറിമാർ നടത്തുന്ന ഉപജാപങ്ങളും ഗൂഢാലോചനകളും, പ്രലോഭനങ്ങളും, ഭീഷണികളും, രാഷ്ട്രീയ - ഉദ്യോഗസ്ഥ, സ്വാധീനവും *ക്രൈസ്തവം* എന്നു വിശേഷിപ്പിക്കാവുന്നവയല്ല. നസ്രാണികൾ ശാബതിനെ ഉദാസീനപ്പെടുത്തുന്നു എന്നു നിരന്തരം പ്രസംഗിച്ചു വന്ന മിഷനറിമാരിലൊരാൾ ഒരു ഞായറാഴ്ച ദിവസം (ഓശാന) പഴയസെമിനാരിയുടെ പൂട്ടുപൊളിച്ച് മോഷണം നടത്തിയതിനെ പൈശാചികം എന്നു മാത്രമേ വിശേഷിപ്പിക്കാനാവൂ.

ഇതിനേക്കാളൊക്കെ ഉപരി, എപ്പോഴും *വേദവെളിച്ച*ത്തെക്കുറിച്ച് ഉൽബോധിപ്പിച്ചു വന്നിരുന്ന ബ്രിട്ടീഷ് മിഷനറിമാർ *സാധുവായ* ചേപ്പാട്ട് മാർ ദീവന്നാസ്യോസിനോട് കാണിച്ച ക്രൂരതകൾ എന്തു വേദവെളിച്ചത്തിന്റെ അടിസ്ഥാനത്തിലാണ്? അതോ *നിന്റെ ജനത്തിന്റെ മഹാപുരോഹിതനെ നിന്ദിക്കരുത്* എന്ന ദൈവവചനം സായിപ്പിന്റെ വേദപുസ്തകത്തിൽ ഇല്ലാതെപോയോ?

ഇവയെല്ലാം വ്യക്തമാക്കുന്ന ഒന്നുണ്ട്. പാശ്ചാത്യ ക്രൈസ്തവ മിഷനറിമാർ - പോർട്ടുഗീസ് റോമൻ കത്തോലിക്കരായാലും, ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളായാലും - ഒരു നാണയത്തിന്റെ രണ്ടു വശങ്ങൾ മാത്രമാണ്. നസ്രാണിയുടെ ഇന്ത്യൻ പൈതൃകം അവരുടെ മാർഗ്ഗത്തിൽ വിലങ്ങുതടിയാണ്. അത് മറികടക്കാൻ അവർ എതു മാർഗ്ഗവും സ്വീകരിക്കും. പരുക്കുകളോടു കൂടിയാണെങ്കിലും നസ്രാണികൾ ആ കെണിയിൽ നിന്നും രക്ഷപെട്ടു.

ഏതാനും ദയനീയ വേഷങ്ങളെക്കുറിച്ചു കൂടി സ്മരിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കട്ടെ. *മാവേലിക്കര പടിയോല* പാസാക്കിയത് മുഴുവൻ നസ്രാണികളെയേയും പ്രതിനിധീകരിക്കുന്ന *മലങ്കരപള്ളിയോഗ*മാണ്. ആ മഹാ സംഭവം നടന്നിട്ട് 175 വർഷം തികഞ്ഞു. എന്നിട്ടും മാവേലിക്കര പടിയോലയെ ഒരു പ്രതിലോമ രേഖയെന്നും, റവ. ഡാനിയേൽ വിൽസന്റെ നിർദ്ദേശങ്ങളെ മഹത്തരങ്ങളെന്നും, പാലക്കുന്നത്തു അബ്രഹാം മല്പാന്റെ അജ്ഞതയെ *വേദവെളിച്ചം* എന്നും വിശേഷിപ്പിച്ച് എഴുതിക്കൂട്ടുന്ന അന്തർദേശീയ പ്രശസ്തരെന്നഭിമാനിക്കുന്ന വേദശാസ്ത്രജ്ഞന്മാരെപ്പറ്റി പരിതപിക്കാം. *വിഴുപ്പു ചുമക്കുന്ന ഗർദ്ദഭങ്ങൾ* എന്നല്ലാതെ മറ്റൊരു വിശേഷണവും ഇവർക്കു യോജിക്കില്ല.

മാവേലിക്കര *മലങ്കരപള്ളിയോഗ*ത്തിൽ പങ്കെടുത്ത വിശ്വാസവീരരായ നസ്രാണികൾ ക്രമപ്പെടുത്തിയ *പടിയോല*യിലെ അവസാന വാചകം കൊണ്ട് ഈ ലേഖനം അവസാനിപ്പിക്കട്ടെ. ... *എന്നേക്കും ഭാഗം നിറയപ്പെട്ടവളും, വാഴ്ത്തപ്പെട്ടവളും ആവലാധി ഒക്കെയിൽ നിന്നും തണുപ്പിക്കുന്നവളുമായ തമ്പുരാനെപെറ്റ അമ്മയുടെ നമസ്ക്കാരത്തിലും, ശുദ്ധമാകപ്പെട്ടവരുടെ നമസ്ക്കാരങ്ങളാലെയും നാം രക്ഷപ്പെടേണ്ടതിനു, സ്തുതിചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമവിശ്വാസത്തിലും അല്ലാതെ വേറെ യാതൊരു പഠിത്തവും ക്രമവിശ്വാസവും നമ്മൾ അനുസരിച്ചു കൊള്ളുന്നില്ല. ഇവ മേൽ ബാവായും പുത്രനും റൂഹാദക്കുദിശായും സാക്ഷി. ആമ്മീൻ...*

## Select Bibliography


1. *ഇടവഴിക്കൽ ഡയറി*, കൈയെഴുത്ത്.
2. ഉമ്മൻ, പി. എ., *ചേപ്പാട്ടു മാർ ദീവന്നാസ്യോസ്*, ചേപ്പാട്, 1956.
3. *കരവട്ടുവീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്.
4. കുര്യൻ തോമസ്, എം. *നിരണം ഗ്രന്ഥവരി*, സോഫിയാ ബുക്സ്, കോട്ടയം, 2000.
5. ചാക്കോ, റ്റി. സി., *മലങ്കര മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം*, തിരുവല്ല, 2000.
6. ചാണ്ടപ്പിള്ള കത്തനാർ, താഴത്ത് ചാക്കോ, *വിലാപങ്ങൾ*, കോട്ടയം, 1925.
7. പാറേട്ട്, ഇസ്സഡ്. എം., *മലങ്കര നസ്രാണികൾ, Vol. III*, കോട്ടയം, 1967.
8. മാത്യു, എൻ. എം., *മലങ്കര മാർത്തോമ്മാ സഭാചരിത്രം, രണ്ടാം ഭാഗം*, തിരുവല്ല, 2007.
9. തോമസ്, ഡോ. എം. എം., *അബ്രഹാം മല്പാന്റെ നവീകരണം*, തിരുവല്ല, 1984.
10. Seminary Case Book, Vol III.
11. Brown, Leslie, *The Indian Christians of St. Thomas*, Madras, 1980.
12. Buchanan, Rev. Claudius, *Christian Researches in Asia,* London, 1814.
13. Cherian, P., *The Malabar Syrians and Church Missionary Society*, Kottayam, 1935.
14. Howard, Rev. George Broadley, *The Christians of St. Thomas and their Liturgies*, London, 1864.


(*മാവേലിക്കര പടിയോല - സമാഹാരം - ജനുവരി, 2011*)

# 3

# അതിജീവനത്തിന്റെ സുവിശേഷം

**ആമുഖം:** നമ്മുടെ കർത്താവിന്റെ പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരാളിൽ നിന്നും നേരിട്ട് സുവിശേഷവും മാമോദീസായും സ്വീകരിക്കുവാൻ ഭാഗ്യം ലഭിച്ച അപൂർവ്വം ജനവർഗ്ഗങ്ങളിലൊന്നാണ് മലങ്കര നസ്രാണികൾ. രാജകീയ സംരക്ഷണമോ ഔദ്യോഗിക മതത്തിന്റെ പരിവേഷമോ ഇല്ലാതെ രണ്ടു സഹസ്രാബ്ദക്കാലം അതിനെ നിലനിർത്താൻ സാധിച്ചത് തുടർച്ചയായുള്ള ഒരു സമരകഥയാണ്.

ആദ്യ നൂറ്റാണ്ടുകളിൽ ക്രിസ്തുമതം തഴച്ചുവളർന്നത് റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങളിലാണ്. ക്രിസ്തുമതം പിറവിയെടുത്ത പാലസ്തീൻ ഉൾപ്പെടുന്ന റോമാ സാമ്രാജ്യം ആദ്യ രണ്ടു നൂറ്റാണ്ടുകളിൽ ക്രിസ്തുമതത്തെ അതിക്രൂരമായി അടിച്ചമർത്തി. ഇക്കാലത്ത് പേർഷ്യൻ സാമ്രാജ്യത്തിൽ ക്രിസ്തുമതം തഴച്ചു വളരുകയായിരുന്നു. നാലാം ശതകത്തിൽ ക്രിസ്തുമതം റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായതോടെ കാറ്റു മാറിവീശി. വിശാലമായ റോമാ സാമ്രാജ്യം ക്രൈസ്തവമായി. മറുവശത്ത് പേർഷ്യൻ സാമ്രാജ്യത്തിൽ അതിക്രൂരമായ ക്രൈസ്തവ പീഡനം ആരംഭിച്ചു. ക്രിസ്തുമതം തങ്ങളുടെ പരമ്പരാഗത ശത്രുക്കളായ റോമാ സാമ്രാജ്യത്തിലെ ഔദ്യോഗികമതമായി എന്നതായിരുന്നു പേർഷ്യൻ പീഡനത്തിന്റെ മുഖ്യ ഹേതു. ഇസ്ലാമിന്റെ ആവിർഭാവത്തോടെ പേർഷ്യ, അറേബ്യ, പാലസ്തീൻ തുടങ്ങിയ ക്രിസ്ത്യൻ ഹൃദയഭൂമിയിൽ ക്രിസ്തുമതം ഏതാണ്ട് ഇല്ലാതായി.

ചുരുക്കത്തിൽ രാഷ്ട്രീയമായിരുന്നു ആദ്യ നൂറ്റാണ്ടുകളിലെ മുഖ്യധാരാ ക്രൈസ്തവലോകത്തെ സഭയുടെ വളർച്ചയുടെയും തളർച്ചയുടെയും അടിസ്ഥാന ഘടകം. ക്രിസ്തുവർഷം 302-ൽ അർമീനിയയും 320-ൽ റോമാ സാമ്രാജ്യവും അതേ നൂറ്റാണ്ടിൽ തന്നെ എത്യോപ്യയും ക്രിസ്തുമതം ഔദ്യോഗിക മതമാക്കി. ക്രിസ്തുവർഷം 988-ൽ റഷ്യയും ഈ പട്ടികയിൽ കടന്നതോടുകൂടി യൂറോപ്പു മുഴുവനും ഔദ്യോഗികമായി ക്രിസ്തുമതത്തിന്റെ കീഴിലായിത്തീർന്നു. അമേരിക്കൻ വൻകര കണ്ടെത്തിയതും, ആഫ്രിക്കയിൽ ഈജിപ്തും എത്യോപ്യയും ഒഴികെയുള്ള പ്രദേശങ്ങളിലെ യൂറോപ്യൻ കോളനി വാഴ്ചയുമാണ് അവിടെ ക്രിസ്തുമതം പ്രചരിപ്പിച്ചതെന്ന വസ്തുതയും ക്രിസ്തുമത പ്രചാരത്തിന്റെ രാഷ്ട്രീയ പശ്ചാത്തലത്തെ തെളിയിക്കുന്നതാണ്.

ഇതേസമയം ഒരു കാലത്ത് ഏതാണ്ട് പൂർണ്ണമായും ക്രൈസ്തവമാ

യിരുന്ന അറേബ്യൻ ഉപഭൂഖണ്ഡവും പേർഷ്യയും ഈജിപ്തും ഇസ്ലാമിന് അടിയറവു പറയുകയായിരുന്നു. രണ്ടാം സഹസ്രാബ്ദത്തോടെ പൂർവ റോമാ സാമ്രാജ്യം ഏതാണ്ട് പൂർണമായും ഇസ്ലാമികമായി. ഇവിടങ്ങളിൽ ക്രൈസ്തവർ വിരലിലെണ്ണാവുന്നവർ മാത്രമായി. ഇതിന്റെ പുറകിലെയും മുഖ്യഘടകം രാഷ്ട്രീയമായിരുന്നു.

**കേരളത്തിൽ:** ഇതിൽ നിന്നൊക്കെ വ്യത്യസ്തമായ ഒരു പശ്ചാത്തലമായിരുന്നു കേരളത്തിലുണ്ടായിരുന്നത്. കേരള ക്രൈസ്തവർക്ക് - പുരാതന സംജ്ഞപ്രകാരം *നസ്രാണികൾ*ക്ക് - ഒരിക്കലും ഔദ്യോഗിക മതമെന്ന പരിരക്ഷയോ രാജ്യദ്രോഹികൾ എന്ന പരിവേഷമോ ലഭിച്ചില്ല. അതിനാൽ അതിദ്രുതമായ വളർച്ചയോ അതിഭീകരമായ പീഡനമോ ഒരിക്കലും നേരിടേണ്ടി വന്നുമില്ല.

പാരമ്പര്യപ്രകാരം ക്രിസ്തുവർഷം 52-ൽ കേരളത്തിലെത്തിയ മാർത്തോമ്മാ ശ്ലീഹാ ഇവിടെ ഏഴരപള്ളികൾ സ്ഥാപിച്ചു. ഇവിടെ *പള്ളി* എന്നതിന് സഭയെന്നു മാത്രം അർത്ഥം കല്പിച്ചാൽ മതിയാകും. കാരണം 19-ാം നൂറ്റാണ്ടിൽ പോലും *സഭ* എന്ന അർത്ഥത്തിൽ *പള്ളി* എന്ന വാക്കാണ് ഉപയോഗിച്ചിരുന്നത്. ഈ ഏഴര പള്ളികളെപ്പറ്റി പിൽക്കാലത്തെ വിവിധ പട്ടികകൾ താരതമ്യം ചെയ്താൽ നാലു പള്ളികൾ മാത്രമാണ് അവയിൽ പൊതുവായുള്ളത്. ഈ നാലു സ്ഥലങ്ങളുടെയും പൊതുവായ സ്വഭാവം അവ അന്തർദേശീയ തുറമുഖങ്ങളായിരുന്നു എന്നതാണ്. ചുരുക്കത്തിൽ, കേരളത്തിലെ അന്തർദേശീയ തുറമുഖങ്ങളിൽ മാത്രമാണ് ഒരു ദേശാന്തര മതവിശ്വാസമായ ക്രിസ്തുമതം പ്രചരിച്ചത്. സ്വാഭാവികമായും അവയുടെ അംഗങ്ങളും അംഗുലീപരിമിതമായിരുന്നു.

അന്നത്തെ കേരളത്തിന്റെ ഭൂമിശാസ്ത്രവും മതപശ്ചാത്തലവുമാണ് ഇവിടെ പ്രത്യേകം പരിഗണിക്കേണ്ടുന്ന വസ്തുതകൾ. അറബിക്കടലിനും സഹ്യപർവതത്തിനുമിടയിൽ ഞെരുങ്ങിക്കിടക്കുന്ന കേരളം ഭൂമിശാസ്ത്രപരമായി തുടർച്ചയില്ലാത്ത ഒരു പ്രദേശമായിരുന്നു. നദികളും കായലുകളും ഉൾക്കടലുകളും കേരളത്തിനെ അനേകം ഖണ്ഡങ്ങളാക്കിത്തീർത്തിരുന്നു. അക്കാലത്ത് കേരളത്തിലെ രാഷ്ട്രീയ അധികാരം എത്രമാത്രം കേന്ദ്രീകൃതമായിരുന്നു എന്നത് തർക്കവിഷയമാണ്. ചുരുക്കത്തിൽ കേരളത്തിലെ മേൽപ്പറഞ്ഞ നാല് അന്തർദേശീയ തുറമുഖങ്ങൾ തമ്മിലുള്ള ബന്ധം നാലു വിദേശ രാജ്യങ്ങൾ തമ്മിലുള്ളതിൽ അധികമായിരുന്നില്ല.

ഇന്ത്യയുടെ ഇതര ഭാഗങ്ങളിൽ, വിശിഷ്യാ കിഴക്കെ തീരത്തും, മാർത്തോമ്മാ ശ്ലീഹാ സഭകൾ സ്ഥാപിച്ചതായി പ്രബലമായ ഐതിഹ്യങ്ങൾ ഉണ്ട്. എന്നാൽ അവയൊന്നും കാലത്തെ അതിജീവിച്ചില്ല. ഇവയൊ

ക്കെയും എന്നാണ് അസ്തമിച്ചതെന്നും കൃത്യമായി കണ്ടുപിടിക്കാനാവില്ല. കേരളത്തിൽത്തന്നെ ബേപ്പൂർ, മാടായി തുടങ്ങിയ വടക്കൻ തുറമുഖങ്ങളിൽ ക്രൈസ്തവ സമൂഹങ്ങൾ ഉണ്ടായിരുന്നതായി ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. പോർട്ടുഗീസ് യുഗാരംഭത്തിനു മുമ്പുതന്നെ അവ അപ്രത്യക്ഷമാകുന്നതായാണ് ചരിത്രരേഖകൾ സൂചിപ്പിക്കുന്നത്.

**മത പശ്ചാത്തലം:** ഇക്കാലത്ത് കേരളത്തിന്റെ മത പശ്ചാത്തലവും പരിഗണനാർഹമാണ്. ദ്രാവിഡ മതങ്ങൾക്കായിരുന്നു അന്ന് തെക്കെ ഇന്ത്യയിലും കേരളത്തിലും മുൻതൂക്കം. അവയാകട്ടെ, ഗ്രാമാധിഷ്ടിതവും. പ്രാദേശികതയായിരുന്നു ദ്രാവിഡമതങ്ങളുടെ മുഖമുദ്ര. ക്രിസ്തുവിനു ശേഷമുള്ള ആദ്യ സഹസ്രാബ്ദത്തിൽ കേരളത്തിലെ പ്രബല മതങ്ങളിലൊന്നായിരുന്ന ജൈനമതം മൂന്നാം നൂറ്റാണ്ടിലാണ് കേരളത്തിൽ പ്രചരിച്ചതെന്നാണ് പണ്ഡിതാഭിപ്രായം. ബുദ്ധമതം അതിനു മുമ്പു തന്നെ കേരളത്തിലെത്തിയിരുന്നു.

റോമൻ–പേർഷ്യൻ സാമ്രാജ്യങ്ങളിൽ ആദ്യ നൂറ്റാണ്ടുകളിൽ ക്രിസ്തുമതം പ്രചരിപ്പിച്ചതിന് വ്യത്യസ്തമായ ഒരു മത–രാഷ്ട്രീയ പശ്ചാത്തലമുണ്ടായിരുന്നു. ഈ രണ്ടു സാമ്രാജ്യങ്ങൾക്കും കേന്ദ്രീകൃതമായ ഭരണസംവിധാനവും സംഘടിത മതങ്ങളുമുണ്ടായിരുന്നു. ഗ്രീക്ക്–റോമൻ മതങ്ങളും യഹൂദമതവും റോമാ സാമ്രാജ്യത്തിലും, സെറവോസ്ട്രിയൻ മതം പേർഷ്യൻ സാമ്രാജ്യത്തിലും പ്രബലപ്പെട്ടിരുന്നതിനാൽ ആ പ്രദേശങ്ങളിലെ സുവിശേഷീകരണത്തിന് പൊതുവായ പശ്ചാത്തലങ്ങളുണ്ടായി.

എന്നാൽ കേരളത്തെ സംബന്ധിച്ചിടത്തോളം അംഗുലീപരിമിതങ്ങളായ അംഗങ്ങൾ മാത്രമുള്ള ഏതാനും *നഗരസഭകൾ* ഭൂമിശാസ്ത്രപരമായും രാഷ്ട്രീയമായും മിക്കവാറും മതപരമായും പരസ്പര ബന്ധമില്ലാത്തവയായും വിഭജിക്കപ്പെട്ട രീതിയിലുമായിരുന്നു. അവയുടെ കൂടിച്ചേരലും ഒരുമിച്ചുള്ള പ്രവർത്തനവും അസാദ്ധ്യമാക്കുന്ന രാഷ്ട്രീയ–ഭൂമിശാസ്ത്ര ഘടകങ്ങൾ നിലനിൽക്കുന്നതിനാൽ അവയ്ക്ക് കേന്ദ്രീകൃതമായ ഒരു സംവിധാനമോ ആ രീതിയിലുള്ള വളർച്ചയോ ഉണ്ടാകാനുള്ള സാദ്ധ്യത ആദ്യ നൂറ്റാണ്ടുകളിൽ വിരളമാണ്.

**പേർഷ്യൻ കുടിയേറ്റം:** ഈ നിഗമനത്തെ ശരിവയ്ക്കുന്നതാണ് മലങ്കരയിലെ പാരമ്പര്യം. പാരമ്പര്യപ്രകാരം ക്രിസ്തുവിനു ശേഷം മൂന്നാം നൂറ്റാണ്ടോടെ മാർത്തോമ്മാ ശ്ലീഹായിൽ ആരംഭിച്ച പൗരോഹിത്യ പിന്തുടർച്ച അസ്തമിച്ചു. സ്വാഭാവികമായും ഇവിടുത്തെ പരിമിത ക്രിസ്തീയ സമൂഹം അസ്തമിക്കാനുള്ള സാഹചര്യമാണ് അതു മൂലം ഉണ്ടായത്. എന്നാൽ ഇതേ കാലഘട്ടത്തിലാണ് പേർഷ്യൻ സാമ്രാജ്യത്തിൽ സാപ്പൂർ ദ്വിതീയൻ ചക്രവർത്തി അത്യുഗ്രമായ ക്രിസ്തു മതപീഡനം അഴിച്ചു

വിട്ടത്. ഈ മതപീഡനത്തിൽ നിന്നും രക്ഷപെടാൻ ക്നായിത്തൊമ്മൻ എന്ന പേർഷ്യൻ വർത്തകൻ കുടുംബ-പരിവാര സമേതം കേരളത്തിൽ കുടിയേറി. അദ്ദേഹത്തോടൊപ്പം വന്ന ഉറഹായിലെ മാർ ജോസഫ് എപ്പിസ്ക്കോപ്പാ കേരള ക്രൈസ്തവരുടെ പൗരോഹിത്യ പിന്തുടർച്ച നില നിർത്തി എന്നാണ് പാരമ്പര്യം. അതോടെ മലങ്കരസഭ, പേർഷ്യൻ സഭ യുമായി ബന്ധത്തിലായി. തുടർന്നുള്ള പന്ത്രണ്ടു നൂറ്റാണ്ടു കാലം മല ങ്കരസഭ പേർഷ്യൻ സഭയുടെ ആത്മീയാധികാരത്തിൻകീഴിലും അവി ടെനിന്നും പൗരോഹിത്യം സ്വീകരിക്കുന്നതായുമാണ് കാണുന്നത്.

**വർത്തക സമൂഹം:** ക്നായിത്തൊമ്മന്റെ കുടിയേറ്റം മറ്റൊരു സാമൂ ഹിക പരിവർത്തനത്തിനു ആരംഭം കുറിച്ചു. മദ്ധ്യപൗരസ്ത്യദേശം മുതൽ ചൈന വരെ വ്യാപിച്ചു കിടന്ന ഒരു അന്തർദേശീയ വ്യാപാര ശൃംഖല യിൽ മലങ്കര നസ്രാണികളും കണ്ണിയായി. പേർഷ്യൻ ക്രൈസ്തവരാ യിരുന്നു കടൽ വഴിയുള്ള ഈ വ്യാപാര ശൃംഖല നിയന്ത്രിച്ചിരുന്നത്. അവരെ ഒന്നിപ്പിച്ചു നിർത്തിയിരുന്ന ഘടകങ്ങൾ സെലൂഷ്യയിലെ കാതോ ലിക്കായുടെ കീഴിലുള്ള ക്രൈസ്തവ മതവും പൊതു വ്യവഹാര ഭാഷ യായ സുറിയാനിയുമായിരുന്നു. മുമ്പുതന്നെ പാശ്ചാത്യ രാജ്യങ്ങളിൽ ഉയർന്ന ആവശ്യകതയുള്ള സുഗന്ധവർഗങ്ങളുടെ ഉൽപ്പാദകർ എന്ന നില യിൽ കേരളത്തിനുള്ള സ്ഥാനം നസ്രാണികൾക്ക് ഈ വ്യാപാര ശൃംഖ ലയിൽ സുരക്ഷിതസ്ഥാനം പ്രദാനം ചെയ്തു. ഇതേ പ്രവൃത്തിയിൽ ഏർപ്പെട്ടിരുന്ന മറ്റു വ്യാപാരികളേക്കാൾ പൊതുവായ മത-ഭാഷ പശ്ചാ ത്തലം നസ്രാണികൾക്ക് ഈ അന്തർദേശീയ ശൃംഖലയിൽ മേൽക്കൈ നേടിക്കൊടുത്തു. മറുവശത്ത് ചൈന വരെ നീണ്ട ഇതേ വ്യാപാര ശൃംഖല, പ്രതിവ്യാപാരത്തിന് കേരളത്തിനാവശ്യമായ ചെമ്പ്, നാകം മുതലായ ലോഹങ്ങളും കർപ്പൂരം പോലെയുള്ള സുഗന്ധദ്രവ്യങ്ങളും പൂർവഏഷ്യയിൽ നിന്നും ലഭ്യമാക്കി. സ്വാഭാവികമായും നസ്രാണി സമൂഹം വ്യാപാരവും അനുബന്ധ തൊഴിലുകളിലും കേന്ദ്രീകരിക്കപ്പെ ടുവാൻ ഈ സാഹചര്യം സംഗതിയാക്കി.

**വ്യാപനം:** ശക്തമായ ഈ വ്യാപാരബന്ധം തുടർന്നുള്ള നൂറ്റാണ്ടുക ളിൽ നസ്രാണികളുടെ നിലനിൽപ്പിനുതന്നെ ഹേതുവായിത്തീർന്നു. അന്തർദേശീയ വ്യാപാരരംഗത്തെ ഈ ശക്തമായ സാന്നിദ്ധ്യം സ്വാഭാ വികമായും ഉൾനാടൻ വ്യാപാരം ശക്തമാക്കേണ്ട ഒരാവശ്യകതയും ഉണ്ടാക്കി. തുറമുഖങ്ങളിൽ നിന്നും ഉൾനാടുകളിലേക്കു നീങ്ങുവാനും പുതിയ അധിവാസകേന്ദ്രങ്ങൾ രൂപീകരിക്കാനും ഇടയാക്കിയത് ഈ വ്യാപാര ശൃംഖലാ വ്യാപനമാണ്. *നിരണം ഗ്രന്ഥവരി*യിലെ താഴെ പരാ മർശിക്കുന്ന ഭാഗം ഈ പ്രക്രിയയിലേക്കു വെളിച്ചം പകരുന്നു.

*...ചേരകോൻ പെരുമാൾ തമ്പരാന്റെ കാലത്തിൽ ഇപ്പരുഷ ഒക്കെയും കൊടുങ്ങല്ലൂർ പാർത്ത് നാനൂറ്റിചില്വാനം സംവത്സരം കഴിഞ്ഞശേഷം കൊടുങ്ങല്ലൂർ നിന്നും വാങ്ങി ചേന്നമംഗലത്ത് ചില്ലിയാർവട്ടത്തു സൊരുപത്തെക്കണ്ട് കുറഞ്ഞൊരു ദിവസം കഴിഞ്ഞതിന്റെ ശേഷം, മങ്ങാട്ട് സ്വരുപത്തിന്റെ നാട് അങ്കമാലിയിൽ ചെന്ന് രാജാവിനെക്കണ്ട് പള്ളിയും കമ്പോളവും വൈപ്പിച്ച്, എല്ലാപേരും കൂടെ അവിടെപ്പാർത്തു വരുമ്പോൾ... ഇങ്ങനെ എഴുന്നൂറ്റി ചില്ലാനം കാലം കഴിഞ്ഞതിന്റെ ശേഷം നാല് തറവാട്ടുകാരും കൂടെ വടക്കുംകൂറ്റി സ്വരൂപരെച്ചെന്നുകണ്ട് കുറവിലങ്ങാട്ടു പള്ളിയും തീർത്ത് അവിടെച്ചെന്ന് പാർത്തു വരുന്നു.*

ക്നായിത്തൊമ്മൻ ചെപ്പേടിന്റെ കാലം ക്രിസ്തുവർഷം 325 ആയി കണക്കാക്കിയാൽ കൊടുങ്ങല്ലൂർ നിന്നും 8-ാം നൂറ്റാണ്ടിൽ ചേന്നമംഗലത്തും, ഈ വിവരണപ്രകാരം, അധികം താമസിയാതെ അങ്കമാലിയിലും താമസമുറപ്പിച്ചു. *നിരണം ഗ്രന്ഥവരി*യിലെ പരാമർശനമനുസരിച്ച് 10-14 നൂറ്റാണ്ടുകൾക്കിടയിൽ കുറവിലങ്ങാട്ടും നസ്രാണികൾ കുടിയേറി. സമീപസ്ഥമായ കടുത്തുരുത്തി കേന്ദ്രമാക്കി വടക്കുംകൂർ രാജ്യം ഉടലെടുത്തത് 12-ാം നൂറ്റാണ്ടിലാണെന്നത് ഈ കാലഗണന ശരിവയ്ക്കുന്നു.

കൊല്ലം, നിരണം, പറവൂർ എന്നീ പുരാതന തുറമുഖങ്ങളിൽ നിന്നും ആരംഭിക്കുന്ന വാണിജ്യബന്ധിത കുടിയേറ്റഘടന പഴയ നസ്രാണി അധിവാസകേന്ദ്രങ്ങളിൽ പ്രകടമാണ്. സൂക്ഷ്മമായ പരിശോധനയിൽ 15-ാം നൂറ്റാണ്ടിനു മുമ്പുള്ള നസ്രാണി പള്ളികൾ ജല-കര മാർഗ്ഗമുള്ള വാണിജ്യപാതകളിലാണ് സ്ഥാപിതമായിരിക്കുന്നതെന്ന് വ്യക്തമാകുന്നുണ്ട്. ഈ പള്ളികൾ പ്രതിനിധാനം ചെയ്യുന്നത് ശക്തമായ നസ്രാണി സാന്നിധ്യവുമാണ്.

**സാമൂഹികഘടന:** ഈ വ്യാപന പ്രക്രിയകൾക്കിടയിൽ തീർച്ചയായും ആദിമ നസ്രാണികളുടെയും കുടിയേറ്റക്കാരുടെയും സന്തതിപരമ്പരകൾക്കുപരിയായി കൂടുതൽ കേരളീയർ നസ്രാണികളായി മതം മാറുവാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. മുഖ്യമായും ഒരു വർത്തക സമൂഹം എന്നതുകൊണ്ട് എല്ലാ നസ്രാണികളും വ്യാപാരികളായിരുന്നു എന്നു ധരിക്കേണ്ടതില്ല. വൻകിട-ചെറുകിട വ്യാപാരികളോടൊപ്പം അനുബന്ധ തൊഴിൽക്കാരും, ഗതാഗതം നടത്തുന്നവരും, വിപണന വസ്തുക്കൾ സംസ്ക്കരിക്കുന്നവരും ഈ സമൂഹത്തിൽ ഉൾപ്പെടും. ഈ സമൂഹം അസമത്വത്തിൽ നിന്നും വിമുക്തമല്ലായിരുന്നു. സാമ്പത്തിക സ്ഥിതിയായിരുന്നു അന്നത്തെ നസ്രാണി സമൂഹത്തിലെ ഉയർച്ച താഴ്ചകൾ നിർണയിച്ചിരുന്നത്. *മാർ ശമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിൽ ക്നായിത്തൊമ്മനു ശേഷം നസ്രാണികൾ സാമൂഹിക വ്യവസ്ഥ എങ്ങനെ രൂപപ്പെടുത്തി എന്ന പരാമർശനം ഇവിടെ പ്രസക്തമാണ്.

*...വന്ന നെസ്രാണികളും മലയാളത്തിൽ ഉണ്ടായിരുന്ന നസ്രാണികളും തങ്ങളിൽ ബദ്ധുക്കളായി ഔണ്ണമെ കുലഹീനം വരായുവാൻ വന്നതിൽ അടിമപെട്ടവരെയും നിന്നതിൽ പരിയാകപെട്ടവരെയും തങ്ങളിൽ ബദ്ധുക്കളാക്കി ചമച്ച. പെരിയൊരുവക നാനൂറ പീടിക വടക്കെപന്തിയും, ചെറിയൊരൊരുവക 72 പീടിക തെക്കെപന്തിയും എന്നതു പുരുഷാന്തിരം വരയും മറയാതിരിപ്പാൻ പെരിയൊരിടത്ത പിതൃവഴിയും ചെറിയൊരിടത്ത മാതൃവഴിയും, പെരിയൊരിടത്തുള്ള പെങ്കട്ട നിലനിന്നും ചെറിയൊരിടത്തുള്ള പെങ്കെട്ട മുട്ടുമ്മെൽ നിന്നും, പെരിയവരുടെ പെങ്കെട്ടിന്നു കുരിശും ചെറിയവരുടെ പെങ്കെട്ടിന്നു തലുവവും, പെരിയവരുടെ പെണ്ണ കെട്ടിയ ഉടൻ മുണ്ടാക്കിട്ട മൂടുകയും ചെറിയവരുടെ പെങ്കെട്ടിയ ഉടൻ തലവെളിച്ചമായി ഉരം മൂടുകയും, പെരിയവരുടെ പെൺകെട്ട അഴ്കായതിൽ പിറകെ മധുരം കൊടുക്കയും ചെറിയവരുടെ പെൺകെട്ടിന്ന ആദിയെ മധുരം കൊടുക്കയും, പെരിയവരുടെ പെൺകെട്ടിന്ന അയനി അപ്പവും ചെറിയവരുടെ പെൺകെട്ടിന അയനികാരിക മഞ്ഞളിച്ചും, പെരിയവരുടെ പൊഴുതിന്ന വിളക്കിതലയന്നും ചെറിയവരുടെ പൊഴുതിന്ന പാണ്ടിയനും, പെരിയവരുടെ വീയർപ്പ എടുപ്പാൻ വെളുത്തെടനും ചെറിയവർക്ക ഇരംകൊല്ലിയും, പെരിയവരുടെ കുഞ്ഞുങ്ങളെ ബാവായുടെ മടിയിൽ ഇരുത്തിയും ചെറിയവരുടെ കുഞ്ഞുങ്ങളെ തള്ളയുടെ മടിയിലിരുത്തിയും, പെരിയവരുടെ കച്ചവടം പട്ടുപൊൻവെള്ളിയും ചെറിയവരുടെ കച്ചവടം കൊട്ടലും കായചരക്കും എന്നിങ്ങനെ അതിരും ക്രമങ്ങളുമായി തമ്പുരാന്റെ മക്കൾ നസ്രാണികൾ അതിൽ നഗരതൊരണവും വച്ച കുടി ഇരുന്നതിനാലെ തമ്പുരാന്റെ നഗരി ഒറശ്ലെമ്മിന്റെ മൂലം ചൊല്ലി പട്ടണത്തിന്നു പെർ മഹൊദെവർ പട്ടണമെന്നു വിളിയ്ക്കപെട്ടു...*

**ബ്രാഹ്മണ മതം:** ക്രിസ്തു ആദ്യ സഹസ്രാബ്ദത്തിൽ കേരളത്തിലെ അന്തരീക്ഷം മതപരിവർത്തനത്തിനു അനുകൂലമായിരുന്നു. ആദ്യം ബുദ്ധമതവും പിന്നീട് ജൈനമതവും കേരളത്തിൽ വേരോടി. ബ്രാഹ്മണ മതത്തിന്റെ വരവിനു മുമ്പ് ഈ രണ്ടു മതങ്ങൾ കേരളത്തെ പൂർണമായും സ്വാധീനിച്ചിരുന്നു എന്നു ചിന്തിക്കുന്നതിലും തെറ്റില്ല. ഇക്കാലങ്ങളിൽ ക്രൈസ്തവ മതത്തിലേക്കുള്ള പരിവർത്തനം നടക്കാനുള്ള അനുകൂല സാഹചര്യമുണ്ടായിരുന്നു.

പക്ഷേ എ.ഡി. ആദ്യ സഹസ്രാബ്ദം തികച്ചും സുഗമമായ ഒരു കാലമല്ല നസ്രാണികൾക്കു പ്രദാനം ചെയ്തത്. ഇക്കാലത്ത് ബ്രാഹ്മണ മതം തെക്കേ ഇന്ത്യയിലേക്കു അതിദ്രുതം വ്യാപിക്കുകയായിരുന്നു. തെക്കേ ഇന്ത്യയിലെ ബുദ്ധ-ജൈനമതങ്ങൾ ബ്രാഹ്മണ മതത്തിനു കീഴടങ്ങി നിർമൂലമായി. ബൗദ്ധികമായും കായികമായും ഉള്ള യുദ്ധതന്ത്രമാണ് ഇക്കാര്യത്തിൽ ബ്രാഹ്മണർ പ്രയോഗിച്ചത്. ആയിരക്കണക്കിനു ബുദ്ധ-

ജൈന പ്രമുഖർ വധിക്കപ്പെടുകയും ശേഷിച്ചവർ ബ്രാഹ്മണ മതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെടുകയും ചെയ്തു. ഇവരുടെ ആരാധനാലയങ്ങൾ ബ്രാഹ്മണമതത്തിന്റെ ക്ഷേത്രങ്ങളായി രൂപാന്തരപ്പെടുത്തി. ഈ ദീർഘകാല പ്രക്രിയയിൽ നസ്രാണികൾ ആദ്യം നേരിടേണ്ടി വന്നത് ബൗദ്ധിക യുദ്ധമായിരുന്നു. തമിഴ്നാട് സ്വദേശിയായ മാണിക്കവാചകർ എന്ന ശൈവ സുവിശേഷകനാണ് നസ്രാണികളുടെ മതപരിവർത്തനത്തിന് ഏറ്റവും ശ്രമിച്ചത്. *നാളാഗമ* കർത്താവ് ഇതിനെപ്പറ്റിയുള്ള നസ്രാണി പാരമ്പര്യം ഇങ്ങനെ രേഖപ്പെടുത്തുന്നു:

*.... മാർഗ്ഗത്തൊടു മറുത്ത മാണിയ്ക്കവാശെരന്നു പെരുള്ള ഒരു ക്ഷുദ്രക്കാരൻ മൈലാപ്പൂര വന്ന മാർഗ്ഗത്തിൽ തലപെട്ടവരെയും പ്രധാനന്മാരെയും തിന്മപെട്ട പ്രത്യക്ഷങ്ങളാലെ പകപ്പിച്ച മാർഗ്ഗം ഉപെക്ഷിപ്പിച്ചതിനാലെ ശെഷം ഉള്ള നസ്രാണികൾ മാണിയ്ക്കവാശരെ വണങ്ങെണമെന്നു രാജശക്തിയാലെ ഉള്ള ഞെരുക്കങ്ങൾ കൊണ്ട പീടിപ്പീച്ച ഇകാവ്യൻ മലയാളത്തിൽ വന്ന കുരക്കണിയിൽ ഉണ്ടായിരുന്ന കൃസ്ത്യാനികൾ കൊട്ടാറ്റു മുതൽ കൊല്ലം വരയും പല വീട്ടുകാരുണ്ടായിരുന്നു. അവരുടെ നെരെ അവന്റെ ക്ഷുദ്രം കൊണ്ട രൊഗങ്ങളും ജീവജെന്തുക്കൾ മരണവും ഇവണ്ണമുള്ള കടുമകൾ പലതും വരുംമ്പൊൾ ഇവനെ വരുത്തി ഭസ്മം ഇടുവീച്ചാൽ ആയനർത്തങ്ങൾ ഒഴികയും പഞ്ചാക്ഷരമാദിയായുള്ള ഗുരുമന്ത്രങ്ങളും പടിച്ച പശുവിന്റെ പാലും മൊരും നെയ്യും ചാണകവും മൂത്രവും ഇതഞ്ചും കൂടെ കലക്കികുടിച്ചാൽ ദീക്ഷ പെറുമെന്നും പറയുന്നു. ഇതിലൊന്നും ചെയ്യാതെയും ഭസ്മം അവനെകൊണ്ട ഇടുവിയ്ക്കാതയും ഇരുന്ന കുടുംബങ്ങൾ അറുപത്തുനാലിലും ഏറിയ ജെനങ്ങൾ ഒണ്ടായിരുന്നു. ഇങ്ങനെ ഇരിയ്ക്കയിൽ പട്ടക്കാററില്ലാഴ്ക കൊണ്ടും പള്ളികളിൽ പൂജ ഇല്ലാഴ്ക കൊണ്ടും ബഹുവർഗ്ഗം പറകയും ഭാഷിയ്ക്കയും ചെയുന്നതിൽ അന്ത്രളം അകപെടുകയാൽ പക്കം പ്രധാനമായി നെസ്രാണികൾ മുടിയെറ്റും കരുമണിയും കാഴ്മാൻ പൊകയിൽ ചെങ്ങാത്തം പ്രധാനമായി കഥകളും കാവ്യങ്ങളും കവികളും കാവ്യർക്കടുത്ത നാമവെഷം പകർന്നുള്ള സംഗീർത്തനങ്ങളും നാശം കളവാൻ നന്നെനുറച്ച പാടുകയും പടിയ്ക്കയും കടുത്തുള്ള പനിയ്ക്കും ദെവസശൊട്ടിയും വരുമ്പൊൾ ഗുരിയ്ക്കൻമ്മാരെ വരുത്തുകയും ഗുരുമന്ത്രം കെൾക്കയും എന്നിങ്ങനെ എടത്തുടായ വഴിയ്ക്ക അടിസ്ഥനം വച്ച മുതൃന്ന കാലംങ്ങളിൽ കാരണവപെട്ടതിൽ ഒരുത്തൻ മരിച്ച ഹെതുവായിട്ട മാർഗ്ഗത്തിൽപെട്ടതിൽ ഏതാനും ജനം സൊരുമിച്ചപ്പൊൾ കൊടിയിൽ പൊതിഞ്ഞ കൊള്ളിഇട്ട അഗ്നിജാലെ ചവം ദെഹിപ്പീയ്ക്കണമെന്നും പുരാണത്തിൽ കഴിഞ്ഞതിൻമ്മണ്ണം ഭൂമി ദാനം ചെയ്യണമെന്നും തങ്ങളിൽ വിരുദ്ധമായതിന്റെ ശെഷം 99–ം, 5–ം, 60–ം ഗ്രാമത്തിൽപെട്ടവരും*

*കൂടി ചവം അടക്കിയ്തിൽ ചെർച്ച അല്ലന്നും വച്ച 96 ഗ്രഹം വെറുതിരി കയും ചെയ്തു...*

അലയടിച്ചുവരുന്ന ബ്രാഹ്മണ മതത്തിനും വൈദികരുടെയും ഉപദേശകരുടെയും അഭാവത്തിനുമിടയിൽ നസ്രാണിമതം നശിക്കാതെ നിന്നു എന്നതു തന്നെ ഒരത്ഭുതമാണ്. എ.ഡി. ഒമ്പതാം നൂറ്റാണ്ടോടെ കേരളം പൂർണമായും ബ്രാഹ്മണ മതത്തിന് അധീനമായി. അതോടെ രാഷ്ട്രീയ ശക്തിയുടെ പിൻബലത്തോടെയായി ബ്രാഹ്മണ മതത്തിലേക്കുള്ള പരിവർത്തന പ്രക്രിയ.

**ബ്രാഹ്മണ സമ്മർദ്ദം:** ഒരേ സമയം സമ്മർദ്ദവും പ്രലോഭനവും ഉപയോഗിച്ചുള്ള ഒരു സമരതന്ത്രമാണ് ബ്രാഹ്മണമതം കേരളത്തിൽ ഉപയോഗിച്ചത്. ബ്രാഹ്മണമതത്തിന്റെ ബൗദ്ധികമായ അധിനിവേശം വിജയിച്ചെങ്കിലും തെക്കെ ഇന്ത്യയിലെ മറ്റു പ്രദേശങ്ങളിലേതുപോലെ വൻതോതിലുള്ള ആര്യൻ കുടിയേറ്റം കേരളത്തിൽ നടന്നില്ല. നമ്പൂതിരിമാർ പോലും പരിമിതമായി മാത്രമാണ് കേരളത്തിലെത്തിയത്. കേരളത്തിലെ പ്രബല മതങ്ങളിലെ പുരോഹിതരെയും നാടുവാഴികളെയും ബ്രാഹ്മണ മതത്തിലേക്ക് ആകർഷിച്ച് യഥാക്രമം നമ്പൂതിരിമാരും ക്ഷത്രിയരുമാക്കി ജാതിവ്യവസ്ഥയിൽ പ്രതിഷ്ഠിച്ചു. അവരുടെ സഹായത്തോടെ മറ്റു വിഭാഗങ്ങളെയും ഈ സംവിധാനത്തിലേക്കു കൊണ്ടുവരുവാനുള്ള ശ്രമമാരംഭിച്ചു.

**നസ്രാണികളുടെ പീഡ:** കച്ചവടം, അഥവാ ജാതിവ്യവസ്ഥയിലെ വൈശ്യധർമ്മം, അനുവർത്തിച്ചിരുന്ന നസ്രാണികളും ഈ സമ്മർദ്ധത്തിൽ നിന്നും വിമുക്തരല്ലായിരുന്നു. അന്ന് നസ്രാണികൾ അനുഭവിച്ച പീഡനത്തെപ്പറ്റി ഗുണ്ടർട്ടിന്റെ വിവരണം ഇപ്രകാരമാണ്: ... *ശിവഭക്തിയും ഉപായവും കൊണ്ടു തമിഴരിൽ കീർത്തിതനായ മാണിക്കവാചകർ എന്ന പാണ്ഡ്യമന്ത്രി എങ്ങും ബ്രാഹ്മണ്യത്തെ ഉറപ്പിച്ചു വരുമ്പൊൾ മലയാളത്തിലും വന്നു സുറിയാണികൾ ബൌദ്ധഭെദം എന്ന ഊഹിച്ചു നാനാവിധമായി ഉപദ്രവിച്ചു ചിലരെ വിശ്വാസത്തിൽ നിന്നു തെറ്റിച്ചിരിക്കുന്നു എന്നു തൊന്നുന്നു. അതിന്നു പ്രമാണം ഇതിന്നു താഴെ പറയുന്നുണ്ടു. ബ്രാഹ്മണരും തമ്പ്രാക്കന്മാരും ഈ നസ്രാണികൾക്കു പടിഞ്ഞാറുള്ളവർ ഇനിമെലാൽ തുണ അല്ല എന്നു കണ്ടു ഈ മാർഗ്ഗം മുടിപ്പാനും സ്വരൂപിച്ചുവെച്ച ധനത്തെ കൈക്കൽ ആക്കുവാനും ഇതത്രെ സമയം എന്നു കല്പിച്ചു അസൂയയും വമ്പും കാട്ടി എറിയ ഹിംസകളെ ചെയ്തു നിഗ്രഹിച്ചു കളവാൻ അടുക്കും സമയം - സാധുക്കൾ - ചുരത്തിൽ കയറി കാട്ടിൽ ഒളിച്ചും സഞ്ചരിച്ചും നടക്കുംപൊഴെക്ക മയിലാപ്പൂർ മുതലായ ദെശങ്ങളിൽ നിന്നു പുറത്താക്കിയ കൂട്ടരെ എത്തി കണ്ടു. അന്യൊന്യം കൈപിടിച്ചു യെശുനാമത്തെ ഉറപ്പൊടെ ആശ്രയിച്ചു.*

*വിശ്വാസ വളർച്ച നിമിത്തം ധനനാശം വിചാരിക്കാതെ അല്പസന്തുഷ്ട രായി ദിവസം കഴിച്ചു...*

**ജാതിവ്യവസ്ഥ:** നമ്പൂതിരി മതത്തിന്റെ അടിസ്ഥാന ഘടന ജാതി വ്യവസ്ഥയാണ്. ചാതുർവർണ്യം എന്ന അടിസ്ഥാനം കൂടാതെ നമ്പൂ തിരി മതത്തിനു നിലനില്പില്ല. മുകളിൽ പറഞ്ഞപ്രകാരം ചാതുർവർണ്ണ വ്യവസ്ഥയിലെ ബ്രാഹ്മണ, ക്ഷത്രിയ വിഭാഗങ്ങളെ ഉൾക്കൊണ്ടതു പോലെ വൈശ്യ-ശൂദ്ര വിഭാഗങ്ങളിലും പ്രാദേശിക ജനതയെ ഉൾക്കൊ ള്ളാനാണ് നമ്പൂതിരിമതം ശ്രമിച്ചത്.

പ്രലോഭനവും സമ്മർദ്ദവും ഒരേ സമയം ഉപയോഗിച്ചാണ് ഈ പ്രക്രിയ നടപ്പാക്കിയത്. നമ്പൂതിരി മതത്തിനു അടിമപ്പെടാതെ ജീവി ക്കാനാവാത്ത സാഹചര്യം ആദ്യം സൃഷ്ടിച്ചു. ജാതിവ്യവസ്ഥയ്ക്ക് ആവ ശ്യമായ തൊഴിൽ-ഉപതൊഴിൽ കൂട്ടങ്ങളെ ദ്രാവിഡ-ബുദ്ധ-ജൈന മത ങ്ങളിൽ നിന്നു സ്വീകരിച്ച് ചാതുർവർണ്യത്തിൽ ജാതികളും ഉപജാതി കളുമായി പ്രതിഷ്ഠിച്ചു. ഒന്നുകിൽ ജാതിവ്യവസ്ഥയ്ക്കുള്ളിലേക്കു ബഹു മതികളോടെ കടന്നുവരിക, അല്ലെങ്കിൽ വർണ്ണാശ്രമത്തിനു പുറത്തായി നശിക്കുക എന്നതായിരുന്നു നമ്പൂതിരി മതത്തിന്റെ തന്ത്രം. ഈ പ്രക്രി യയുടെ പരിണിതഫലമാണ് ഇന്നത്തെ നായർ-ഈഴവ സമൂഹങ്ങൾ. ഒരേ സമൂഹത്തിൽ നിന്നും ജാതിവ്യവസ്ഥയ്ക്കുള്ളിൽ പ്രവേശിച്ചവർ നായന്മാരായി. ചെറുത്തുനിന്നവരെ ഈഴവരായി പരിത്യജിച്ചു.

പൊതു തൊഴിൽക്കാരായ ഒരു ജനസമൂഹത്തിൽ നിന്നും ചാതുർവർ ണ്യത്തിനാവശ്യമായവരെ ശൂദ്രരായി ചാതുർവർണ്യത്തിൽ ഉൾപ്പെടുത്തി. ആദ്യം കീഴടങ്ങുന്നവർക്ക് ശൂദ്ര അന്തരാള വിഭാഗങ്ങളായി ചാതുർ വർണ്യത്തിൽ ഇടം ലഭിച്ചു. അതായിരുന്നു ശൂദ്ര അന്തരാള വിഭാഗങ്ങ ളുടെ ഉല്പത്തി. ആവശ്യത്തിനു സേവകരെ ലഭിച്ചതോടെ ശൂദ്ര ജാതി യിലേക്കുള്ള പ്രവേശനം നിഷേധിച്ച് വാതിലുകളടച്ചു. ശേഷിച്ചവരെ ഈ വർണ്ണാശ്രമത്തിനു പുറത്ത് നശിക്കാൻ വിട്ടു. ഈ പൊതു തൊഴിൽക്കാർ ബുദ്ധ മതക്കാരായിരിക്കാനാണ് ഏറ്റവും സാധ്യത. സ്വാഭാവികമായും സ്വന്തം മതവിശ്വാസം ത്യജിക്കാൻ വിമുഖത കാണിച്ചു ചെറുത്തുനിന്ന വരാണ് ജാതിയുടെ വാതിലുകൾ അടച്ചതോടെ പുറത്തായത്. ഇവർക്ക് തൊഴിലും സാമൂഹിക നിലവാരവും നിഷേധിച്ചെന്നു മാത്രമല്ല, ക്രൂര മായ രീതിയിൽ അവരെ അടിച്ചമർത്തുകയും ചെയ്തു. ഈ സമൂഹ ത്തിന്റെ പിൻമുറക്കാരാണ് ഇന്നത്തെ ഈഴവർ.

**വൈശ്യ ജാതി:** വർത്തക സമൂഹമായ നസ്രാണികളും ഈ മത പീഡയിൽ നിന്നും വിമുക്തരല്ലായിരുന്നു. അന്ന് വിദേശ ജനവിഭാഗങ്ങ ളായ യഹൂദരും അറബികളും മാത്രമായിരുന്നു നസ്രാണികളൊഴികെ

യുള്ള വർത്തകവർഗ്ഗം എന്നു ചിന്തിക്കുക യുക്തിഭദ്രമല്ല. ബുദ്ധ-ജൈന മതക്കാരും വ്യാപാരികളായുണ്ടായിരുന്നു. ബുദ്ധമത പ്രാബല്യമുണ്ടായിരുന്ന ശ്രീലങ്ക, ചൈന മുതലായ രാജ്യങ്ങളുമായി കേരളത്തിന് നിരന്തര സമ്പർക്കം ഉണ്ടായിരുന്നതിനാൽ ബുദ്ധമത വ്യാപാരികളുടെ സാന്നിദ്ധ്യം ഉറപ്പായിരുന്നു.

നമ്പൂതിരി മതത്തിന്റെ വ്യാപന പ്രക്രിയയിൽ ഈ ജനവിഭാഗങ്ങളും ആ മതത്തിൽ ലയിച്ച് വൈശ്യ ജാതിയാവേണ്ടതായിരുന്നു. വിദേശ ജനവർഗ്ഗങ്ങളായ യഹൂദരും അറബികളും ഈ വേലിക്കെട്ടിൽ നിന്നു പുറത്തുകടന്നു. പരിമിതാംഗങ്ങളായ അവരെ തുറമുഖങ്ങളിൽ ഒതുക്കാനായി എന്നതിനാൽ നമ്പൂതിരിമാർ അവരെ ഉപേക്ഷിച്ചിരിക്കാനാണിട. വിദേശ ജനവർഗ്ഗങ്ങൾ എന്ന ആനുകൂല്യവും അവർക്കു ലഭിച്ചിരിക്കാം. എന്നാൽ ദേശീയ ജനവർഗ്ഗ വ്യാപാരികളായ നസ്രാണികൾക്കും ജൈനർക്കും നമ്പൂതിരി മതത്തിൽ നിന്നും ഈ ആനുകൂല്യം പ്രതീക്ഷിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. ജാതി വ്യവസ്ഥയിൽ അധിഷ്ഠിതമായ നമ്പൂതിരി മതത്തിന്റെ നിലനിൽപ്പിന് ഇവർ ആ മതത്തിൽ ലയിക്കേണ്ടത് അത്യന്താപേക്ഷിതമായിരുന്നു. ഈ സാഹചര്യത്തിലാവണം മുകളിൽ ഗുണ്ടർട്ട് സൂചിപ്പിച്ച പീഡനം നസ്രാണികൾക്ക് അനുഭവവേദ്യമായത്.

നസ്രാണികളുടെ മുമ്പിൽ രണ്ടു മാർഗ്ഗങ്ങളുണ്ടായിരുന്നു. ഒന്നുകിൽ നമ്പൂതിരി മതത്തിൽ ലയിക്കുക. അല്ലെങ്കിൽ ജീവിതോപാധി നഷ്ടപ്പെട്ട് നശിക്കുക. ഗുണ്ടർട്ട് രേഖപ്പെടുത്തിയ നസ്രാണി പാരമ്പര്യപ്രകാരം ആദ്യത്തെ മാർഗ്ഗം നസ്രാണികൾ തിരഞ്ഞെടുത്തില്ല എന്നു വ്യക്തമാണ്. ഈ സാഹചര്യത്തിൽ ഇതേ തൊഴിലിലുള്ള മറ്റു ജനവർഗ്ഗങ്ങളെ ഉപയോഗിച്ച് ഈ വിടവു നികത്തുക എന്നതാണ് നമ്പൂതിരി മതത്തിന്റെ മുമ്പിലുണ്ടായിരുന്ന ഏറ്റവും ലളിതമായ മാർഗ്ഗം.

പക്ഷേ ഇതു ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. വിദേശ വ്യാപാരബന്ധങ്ങളുള്ള യഹൂദരും അറബികളും വിദേശ ജനവർഗ്ഗങ്ങൾ എന്ന നിലയിൽ നമ്പൂതിരി മതത്തിൽ ലയിക്കുക എന്നത് അസാദ്ധ്യമായിരുന്നു. അന്തർദേശീയ ബന്ധങ്ങളുണ്ടെങ്കിലും ഉൾനാടൻ വ്യാപാര ശൃംഖല ഇവർക്കില്ലായിരുന്നു. മറിച്ച് ഉൾനാടൻ വ്യാപാര ശൃംഖല ഉണ്ടായിരുന്ന ബുദ്ധ-ജൈന വ്യാപാരികൾക്ക് കേരളതീരത്തു പണം എത്തിക്കുന്ന കയറ്റുമതി കേന്ദ്രങ്ങളായ മദ്ധ്യപൗരസ്ത്യ ദേശങ്ങളുമായി നേരിട്ടു ബന്ധമില്ലാതിരുന്നതിനാൽ അവരെക്കൊണ്ടുള്ള ഉപയോഗം പരിമിതമായിരുന്നു. അതിനാൽ അവരെ മതം മാറ്റിയെടുത്താലും വ്യവസ്ഥിതി നിലനിൽക്കാനുള്ള വൈശ്യധർമ്മം പാലിക്കാൻ അവർക്കാവുമായിരുന്നില്ല. ഈ രണ്ടു ഘടകങ്ങളും ഒത്തിണങ്ങിയ ജനവർഗ്ഗം നസ്രാണികളായിരുന്നു.

ബ്രാഹ്മണമതത്തിന്റെ പരമ്പരാഗത ശത്രുക്കൾ എന്ന നിലയിൽ ബുദ്ധ മതക്കാരെ പ്രോത്സാഹിപ്പിക്കുന്ന ഒരു നടപടി നമ്പൂതിരിമാർക്ക് അപക ടകരമായിരുന്നു. ലോകത്തെവിടെയും വർത്തക സമൂഹത്തിന്റെ കൈയി ലാണ് പണം ഏറ്റവുമധികം ഉണ്ടായിരിക്കുന്നത്. അതിനാൽ ക്രയശേഷി ഏറ്റവുമധികം ഉണ്ടാകുന്നതും അവർക്കാണ്. അത്തരമൊരു പശ്ചാത്ത ലത്തിൽ മനസ്സോടെയല്ലാതെ തങ്ങളുടെ അധീനതയിലെത്തിയ സമൂ ഹത്തിനു ക്രയശേഷി വർദ്ധിച്ചാൽ തങ്ങൾക്കുണ്ടാകാവുന്ന അപകടത്തെ പ്പറ്റി നമ്പൂതിരിമാർ ബോധവാന്മാരായിരുന്നു. അതിനാൽ തെക്കെ ഇന്ത്യ യിൽ മറ്റെവിടെയും സംഭവിച്ചതുപോലെ ബുദ്ധ-ജൈന വ്യാപാരികൾ കേരളത്തിലും അടിച്ചമർത്തപ്പെട്ടു.

**നസ്രാണികൾ ജാതിവ്യവസ്ഥയിലേക്ക്:** ശേഷിക്കുന്നത് നസ്രാണി കളാണ്. ദേശീയ ജനവർഗം, ഉറച്ച അന്തർദേശീയ വ്യാപാര ബന്ധങ്ങളും ഉൾനാടൻ വ്യാപാര ശൃംഖലയും എന്നിങ്ങനെ ജാതിവ്യവസ്ഥയ്ക്ക് അനു കൂലമായ മിക്കവാറും ഘടകങ്ങളും അന്നത്തെ നസ്രാണികൾക്ക് ഒത്തി ണങ്ങിയിരുന്നു. ഈ സാഹചര്യത്തിൽ നമ്പൂതിരി മതത്തിൽ ലയിക്കാ നുള്ള പ്രലോഭനവും സമ്മർദ്ദവും നസ്രാണികളുടെമേൽ ഉണ്ടായത് സ്വാഭാവികം. ഈ സമ്മർദ്ധത്തിന്റെ ഉച്ചകോടിയാലാവണം മുകളിൽ പറഞ്ഞ പീഡനം ഉണ്ടായത്. ആ സാഹചര്യത്തിൽ തങ്ങളുടെ പൂർവിക വിശ്വാസം ഉപേക്ഷിച്ച് നമ്പൂതിരി മതത്തിൽ ലയിക്കുക എന്ന ലളിത മാർഗ്ഗം നസ്രാണികൾ സ്വീകരിക്കാതിരുന്നത് അവരുടെ ഉറച്ച ക്രിസ്തു മത വിശ്വാസം കൊണ്ടു മാത്രമാണെന്നത് നിസംശയമാണ്. പക്ഷേ അപ്ര കാരം എത്രകാലം അവർക്കു പിടിച്ചു നിൽക്കാനാവുമായിരുന്നു എന്നത് മറ്റൊരു പ്രശ്നമാണ്.

**സാമ്പത്തിക വ്യവസ്ഥയിലെ മാറ്റം:** പക്ഷേ ഇവിടെ നസ്രാണികൾക്ക് അനുകൂലമായ ചില ഘടകങ്ങൾ ഉരുത്തിരിഞ്ഞു വന്നു. ഒന്നാമതായി, ജാതിവ്യവസ്ഥയുടെ ആവിർഭാവത്തോടെ രൂപമെടുത്ത പുതിയ സാമ്പ ത്തിക വ്യവസ്ഥയാണ്. ക്ഷേത്രങ്ങളിലും നമ്പൂതിരി ഇല്ലങ്ങളിലും കേന്ദ്രീ കൃതമായ - ഭൂമിയിൽ അധിഷ്ഠിതമായ - കാർഷിക സാമ്പത്തിക വ്യവ സ്ഥയാണ് ജാതിവ്യവസ്ഥയോടൊപ്പം നിലവിൽ വന്നത്. ഇതോടെ കൃഷി ഭൂമി ക്ഷേത്രങ്ങളുടെയും ഇല്ലങ്ങളുടെയും സ്വത്തായി മാറി. ഇവയിൽ നിന്നും നാടുവാഴികൾക്ക് നികുതി വരുമാനം ഇല്ലായിരുന്നു. മറിച്ച് നസ്രാ ണികൾ നടത്തുന്ന വ്യാപാരത്തിൽ നിന്നുത്ഭവിക്കുന്ന *ചുങ്കവും തരകും* നേരിട്ട് രാജഭണ്ഡാരത്തിലെത്തിയിരുന്നു.

നസ്രാണിവ്യാപാര നിരോധനം മൂലം തങ്ങളുടെ വരുമാനമാർഗ്ഗം അട ഞ്ഞതിൽ നാടുവാഴികൾ ക്ഷുഭിതരാവുക സ്വാഭാവികം. ന്യൂനപക്ഷമായ നമ്പൂതിരിമാർ ഈ നാടുവാഴികളുടെ പിൻബലത്തിലാണ് അധീശത്വം

ഉറപ്പിച്ചത് എന്നതിനാൽ അവരെ പിണക്കുക എന്നത് നമ്പൂതിരിമാരുടെ നിലനിൽപ്പിനു ഭീഷണിയാവും. ഈ സാഹചര്യത്തിൽ നമ്പൂതിരിമാരും ഒത്തുതീർപ്പിനു തയാറായി. അതിന്റെ ഫലമായാണ് നസ്രാണി വ്യാപാരം പുനരാരംഭിക്കപ്പെടുന്നത്.

**കൊല്ലത്തെ കുടിയേറ്റം:** ഇതേ കാലത്ത് ആവിർഭവിച്ച മറ്റൊരു അനുകൂല സാഹചര്യം കൊല്ലത്തെ പേർഷ്യൻ കുടിയേറ്റമാണ്. അതിനെപ്പറ്റി ഗുണ്ടർട്ട് രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്: ... *കൊല്ലം ഒന്നു (ക്രി. 825) ശബൊർ, അഫ്രൊസ്സ ഇങ്ങിനെ രണ്ടു മൂപ്പന്മാരും തവരിശു എന്ന കച്ചവടക്കാരന്റെ കൂട വന്നു എന്നു നസ്രാണികൾ ചൊല്ലുന്ന പാരമ്പര്യം. ഇവർ അന്നു നെസ്താര്യ സഭകൾക്കു അച്ചനായി വാഴുന്ന തിമൊതയൻ (ക്രി. 770–820) പല ദിക്കിലും സുവിശെഷം അറിയിപ്പാൻ അയച്ചവരുടെ കൂട്ടത്തിൽ ഉള്ളവരായിരിക്കും. ഇതിന്നും കാലനിർണ്ണയം ഇല്ല. അവർ വന്ന സമയം ചിലർ മെൽപറഞ്ഞ കൊല്ലത്തിൽ 100 സംവത്സരം ചെർത്തു പറയുന്നു. ഇരുവരും വന്നിറങ്ങി കൊല്ലത്തു രാജാവിനെ കണ്ടു അവന്റെ സമ്മതം വരുത്തി ആകുന്നെടത്തൊളം വിശ്വാസികൾക്കു ഉറപ്പുവരുത്തി പള്ളികളെ എടുപ്പിച്ചു. ഉദയമ്പെരൂർ മുതലായ നാടുകളിൽ നായന്മാരെ മറ്റും സഭയിൽ ചെർത്തുകൊള്ളുകയും ചെയ്ത വെണാട്ടിൽ ഒക്കയും സത്യവെദം അറിയിപ്പാനും മനസ്സുള്ളവരെ സ്നാനം ചെയ്യിപ്പാനും അവരിക്കു രാജകല്പനയായപ്രകാരം പറയുന്നു. അവർ മരിച്ചു പൊയതിന്റെ ശെഷം ചെയ്ത ഉപകാരങ്ങൾ മറക്കാത ഇരിപ്പാൻ പള്ളികൾക്ക ഇരുവരുടെ നാമവും ഇട്ടു. അവർക്ക ദ്രവ്യ ബഹുമാനങ്ങളെ കല്പിച്ചിരിക്കുന്നു എങ്കിലും ശെഷമുള്ളവർ അവരുടെ വിശ്വാസത്തെയും സ്നെഹത്തയും പിന്തുടർന്നപ്രകാരം ഒന്നും കെൾപാറില്ല...*

ഈ കുടിയേറ്റം ആത്മീയ ആചാര്യന്മാരെ മാത്രമല്ല, ലൗകികനേട്ടവും നസ്രാണികൾക്ക് പ്രദാനം ചെയ്തു. കൊല്ലത്തു ലഭിച്ച വാണിജ്യ അവകാശങ്ങളെ മുമ്പുപറഞ്ഞ ഒത്തുതീർപ്പിന്റെ ഭാഗമായി വേണം കണക്കാക്കാൻ. കാരണം ഈ കാലത്തോടെ കേരളത്തിലെ ആര്യൻ അധിനിവേശം ഏതാണ്ട് പൂർണമാവുകയായിരുന്നു.

എന്തായിരുന്നു ആ ഒത്തുതീർപ്പ്? പിൽക്കാല സാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ പരിശോധിക്കുമ്പോൾ ആ ഒത്തുതീർപ്പ് പ്രകാരം നസ്രാണികളെ മതപരിവർത്തനം കൂടാതെ ചാതുർവർണ്യ വ്യവസ്ഥയിൽ വൈശ്യരായി അംഗീകരിച്ചു. പകരം ചാതുർവണ്യത്തിന്റെ അനുഷ്ടാനങ്ങളും ജീവിതരീതിയും നസ്രാണികളും അംഗീകരിച്ചു. അതോടെ നസ്രാണികൾക്ക് *കുലധർമ്മ*ത്തിന്റെ പരിരക്ഷ ലഭ്യമായി.

ചാതുർവർണ്യ വ്യവസ്ഥയിൽ പ്രവേശിച്ചതോടെ നസ്രാണികൾ നമ്പൂ

തിരി മതത്തിന്റെ ബാഹ്യ ചിഹ്നങ്ങളായ കുടുമ്മി, കടുക്കൻ, പൂണൂൽ തുടങ്ങിയവ ഉപയോഗിച്ചു തുടങ്ങി എന്നു മാത്രമല്ല, അയിത്തം, അസ്പർശ്യത, ശുദ്ധാശുദ്ധം മുതലായ ആചാരങ്ങളും സ്വീകരിച്ചു. ചൗളാദി സംസ്ക്കാരങ്ങൾ അതേപടി സ്വീകരിക്കുകയോ പകരം അവയുടെ സ്ഥാനത്ത് ക്രൈസ്തവ കൂദാശകളെ സ്ഥാപിക്കുകയോ ചെയ്തു. നസ്രാണികളുടെ നിലനില്പ്പിന് ഇത് ആവശ്യമായിരുന്നു.

**കുലധർമ്മം:** ജാതിവ്യവസ്ഥയുടെ താത്വിക അടിത്തറയാണ് *കുലധർമ്മം*. ഇതനുസരിച്ച് എല്ലാ ജാതിക്കും അവരുടേതായ *ധർമ്മം* അഥവാ *കുലത്തൊഴിൽ* ഉണ്ടായിരിക്കും. *കുലധർമ്മം* നിവൃത്തിക്കാതിരിക്കാൻ ആർക്കും അവകാശമില്ല. തന്റേതല്ലാത്ത മറ്റൊരു *കുലധർമ്മ*ത്തിൽ ഏർപ്പെടാനും ഒരുവനും സാദ്ധ്യമല്ല. ഒരു ജാതിക്കാരനും – നമ്പൂതിരിക്കു പോലും – ഓരോ നിശ്ചിത ജാതിയിൽ നിന്നല്ലാതെ അവരുടെ *കുലധർമ്മ*ത്തിന്റേതായ സേവനങ്ങൾ സ്വീകരിക്കാൻ സാദ്ധ്യമല്ലായിരുന്നു. ചുരുക്കത്തിൽ ഓരോ ജാതിക്കും അവരുടേതായ തൊഴിൽ പരിരക്ഷ ഉറപ്പാക്കിയിരുന്നു.

*കുലധർമ്മം* ഒരേ സമയം സുരക്ഷയും ബാദ്ധ്യതയുമായിരുന്നു. *കുലധർമ്മ*ത്തിന്റെ ചട്ടക്കൂട് തങ്ങളുടെ തൊഴിലിനു മറ്റാരും ഭീഷണിയാവില്ല എന്ന സുരക്ഷ പ്രദാനം ചെയ്തു. മറിച്ച്, ഒരുവനും തൊഴിൽ മാറാനോ സ്വന്ത സേവനം നിഷേധിക്കാനോ സാദ്ധ്യമല്ല എന്ന ബാദ്ധ്യതയും *കുലധർമ്മം* തന്നെ സൃഷ്ടിച്ചു. *കുലധർമ്മ*ത്തിന്റെ ചട്ടക്കൂടിൽ വന്നതോടെ വ്യാപാരം – വിശിഷ്യാ ഉൾനാടൻ വ്യാപാരം – നസ്രാണികളുടെ മാത്രം കുത്തകയായി. നമ്പൂതിരി മതത്തിന് ജൈന–ബുദ്ധ വ്യാപാരികളെ ഇല്ലായ്മ ചെയ്യാനുള്ള അവസരവും നസ്രാണികളുടെ ഈ വർണ പ്രവേശനം പ്രദാനം ചെയ്തു.

**മതപരിവർത്തനം:** ഇവിടെ ഗുണ്ടർട്ടിന്റെ വിവരണത്തിലെ അടുത്ത പരാമർശനവും പ്രത്യേകം ശ്രദ്ധേയമാണ്. മാർ സാബോർ, മാർ അഫ്രോത്ത് എന്നിവർക്ക് മതപരിവർത്തനം നടത്താൻ ലഭിച്ച രാജകീയ അനുമതിയാണത്. നമ്പൂതിരിമതം ജാതിയുടെ വാതിലുകൾ കൊട്ടിഅടയ്ക്കുകയും ഉള്ളിൽ പ്രവേശിക്കാത്തവരെ അവർണ്ണരായി മുദ്രകുത്തി പുറത്തുനിർത്തുകയും ചെയ്ത അതേ കാലഘട്ടത്തിൽ തന്നെയാണ് നസ്രാണികൾ വൈശ്യ ജാതിയായി ഉള്ളിൽ പ്രവേശിക്കുന്നത്. *കുലധർമ്മ*ത്തിന്റെ ചട്ടക്കൂടനുസരിച്ച് നമ്പൂതിരിമാർക്കടക്കം *കച്ചവടം* എന്ന സേവനം അതിനു നിശ്ചയിച്ചിട്ടുള്ള ജാതിയിൽ നിന്നും – ഇവിടെ നസ്രാണികൾ – മാത്രമേ സ്വീകരിക്കാനാവൂ. ക്ഷേത്രങ്ങളുടെ നടത്തിപ്പിന് കർപ്പൂരം പോലെയുള്ള വസ്തുക്കൾ ലഭിക്കാൻ വ്യാപാരികളുടെ സേവനം നിരന്തരം ഉണ്ടായിരിക്കേണ്ടത് ആവശ്യമാണു താനും. പരിമിതാംഗങ്ങളായ

നസ്രാണികൾക്ക് പുതിയ സംവിധാനത്തിൽ ഉടലെടുത്ത ക്ഷേത്രങ്ങ ൾക്കും നമ്പൂതിരി ഗൃഹങ്ങൾക്കും അനുരൂപമായി വർത്തക കുടുംബ ങ്ങളെ നൽകാനുള്ള ബാദ്ധ്യതയുണ്ടായി. തദ്വനുസൃതമായ അംഗബലം അവർക്കുണ്ടായിരിക്കാൻ സാദ്ധ്യതയുമില്ല.

മറുവശത്ത്, തൊഴിലും ജീവിതോപാധിയും നഷ്ടപ്പെട്ട് അടിച്ചമർത്ത ലിന്റെ ഭീഷണിയിലായ ജൈന-ബുദ്ധ വ്യാപാരികളുടെ നിലനിൽപ്പിന്റെ പ്രശ്നം ഉണ്ടായിരുന്നു. നമ്പൂതിരി മതവുമായി പൊരുത്തപ്പെടുവാൻ തയാ റല്ലായിരുന്ന ഈ വിഭാഗത്തിന് അഭയസ്ഥാനമായത് നസ്രാണി സമൂഹ മാണ്. സ്വാഭാവികമായും പേർഷ്യൻ മിഷനറിമാരുടെ പ്രവർത്തനവും നസ്രാണികളുടെ ദൗർലഭ്യതയും ഇവരെ തങ്ങളിൽ ഉൾപ്പെടുത്താൻ നസ്രാണികൾക്കു പ്രേരണയായി. നസ്രാണിത്വം പ്രദാനം ചെയ്യുന്ന തൊഴിലും സാമൂഹിക സുരക്ഷയും മാത്രമായിരിക്കില്ല ജൈന-ബുദ്ധ വ്യാപാരികളെ ആകർഷിച്ചത്. നമ്പൂതിരി മതത്തെ ബൗദ്ധികമായി തോൽ പ്പിച്ച് ഒത്തുതീർപ്പിലെത്തിച്ച നസ്രാണി മതത്തിന്റെ ചെറുത്തുനില്പ്പും സ്വന്തം മതസ്വാതന്ത്ര്യം നഷ്ടപ്പെട്ട അവരെ ആകർഷിച്ചിരിക്കാം. കേര ളത്തെ സംബന്ധിച്ചിടത്തോളം നസ്രാണികളേക്കാൾ പ്രബലമായിരുന്ന ബുദ്ധ-ജൈന മതങ്ങൾ തോറ്റിടത്ത് നസ്രാണികളുടെ ഈ വിജയം ക്രൈസ്തവ വിശ്വാസത്തിന്റെ വിജയം കൂടിയായി കണക്കാക്കണം.

**മതപരിവർത്തനം അവസാനിക്കുന്നു:** പക്ഷേ താമസിച്ചെത്തുന്ന വർക്കായി വാതിൽ തുറന്നിടുന്നതിനു നസ്രാണികൾക്കും ഒരു പരിധി യുണ്ടായിരുന്നു. ജാതിവ്യവസ്ഥ നിയതമായ രൂപം പ്രാപിക്കുകയും, എല്ലാ വിഭാഗങ്ങളിലും മതിയായ അംഗബലം ആവുകയും ചെയ്തതോടെ പുതിയ ഉൾക്കൊള്ളലുകൾ അവസാനിപ്പിക്കാൻ നസ്രാണികളും നിർബ ന്ധിതരായി. ഇതിനു ജാതിപരം എന്നതിനേക്കാൾ സാമ്പത്തികമായ ഒരു വശം കൂടിയുണ്ട്. *കുലധർമ്മ*പ്രകാരം വ്യാപാരവും അനുബന്ധ തൊഴി ലുകളും മാത്രം അനുവദിക്കപ്പെട്ട നസ്രാണി സമൂഹത്തിന് ആ തൊഴി ലിന് ജീവിതോപാധി നൽകാൻ സാധിക്കുന്ന പരമാവധി അംഗങ്ങളിൽ കൂടുതലായി ആളുകളെ ഉൾക്കൊള്ളുവാൻ സാധ്യമായിരുന്നില്ല. സ്വാഭാ വികമായും നമ്പൂതിരി മതത്തോടൊപ്പം നസ്രാണികളും പുതിയ ഉൾക്കൊ ള്ളലുകൾ അവസാനിപ്പിക്കേണ്ടി വന്നു.

**സമാന്തര സാമ്പത്തിക വ്യവസ്ഥ:** ക്ഷേത്ര കേന്ദ്രീകൃത - ഭൂമി അധി ഷ്ഠിത - കാർഷിക സമ്പദ് വ്യവസ്ഥ നിലവിൽ വന്നതോടെ മറ്റൊരു ഉത്തരവാദിത്വം കൂടി നസ്രാണികൾക്ക് ഏറ്റെടുക്കേണ്ടി വന്നു. അത് ഭൂമി അധിഷ്ഠിതമല്ലാത്ത - തൊഴിൽ തഴക്കം ജീവിതോപാധിയായ - വിഭാഗങ്ങളുടെയും, ജാതിവ്യവസ്ഥയിൽ നിന്നു പുറത്തായ പൊതു തൊഴിൽക്കാരുടെയും സംരക്ഷണമായിരുന്നു. നസ്രാണികളെപ്പോലെ

പണാധിഷ്ഠിതവും ഭൂമിബന്ധിതമല്ലാത്തതുമായ ഈ തൊഴിൽ തഴക്ക ക്കാരുടെയും പിൽക്കാലത്തു ഈഴവരെന്നു വിളിക്കപ്പെട്ട പൊതു തൊഴിൽക്കാരുടെയും സംരക്ഷണം നസ്രാണികളിൽ വന്നുചേർന്നു എന്നതിനേക്കാൾ, പണാധിഷ്ഠിതമായ സാമ്പത്തിക വ്യവസ്ഥയിൽ ഉയ ർന്ന നിലവാരത്തിൽ നിൽക്കുന്നവരും, ചാതുർവർണ്ണ വ്യവസ്ഥയിൽ ഉൾപ്പെട്ടവരും, എന്നാൽ നമ്പൂതിരിമതത്തിനു വിധേയരല്ലാത്തവരുമായ നസ്രാണികളുടെ സംരക്ഷണത്തിൽ മുകളിൽ പറഞ്ഞ വിഭാഗങ്ങൾ അഭയം തേടി എന്നു ചിന്തിക്കുന്നതാവും യുക്തിസഹജം. നമ്പൂതിരി സാമൂഹിക വ്യവസ്ഥയ്ക്ക് ഈ വിഭാഗങ്ങളുടെ സേവനം അനുപേക്ഷ ണീയമാണെങ്കിലും അവരെ ഉൾക്കൊള്ളാൻ വർണ്ണ വ്യവസ്ഥയ്ക്കോ ക്ഷേത്ര–കേന്ദ്രീകൃത സാമ്പത്തിക വ്യവസ്ഥയ്ക്കോ ആകുമായിരുന്നില്ല. സ്വാഭാവികമായും നസ്രാണികൾ ഇവർക്കിടയിലുള്ള കണ്ണിയായി വർ ത്തിച്ചു. അവരുടെ സുരക്ഷിതത്വ–അവകാശ സംരക്ഷണ ചുമതലയും നസ്രാണികൾക്കായി. മൊത്തം പതിനേഴു വിഭാഗങ്ങളിൽപ്പെടുന്ന ഇവ രുടെ സംരക്ഷണം നസ്രാണികൾക്കായതിനാലാണ് *പതിനേഴു പരിഷ യ്ക്കുടയവർ* എന്ന നാമം നസ്രാണികൾക്കു ലഭിച്ചത്.

**അസാദ്ധ്യമായ മതപരിവർത്തനം:** ക്ഷേത്ര കേന്ദ്രീകൃതവും, ഭൂമി അടിസ്ഥാനമാക്കിയുള്ളതുമായ മുഖ്യധാരാ കാർഷിക സമ്പദ്‌വ്യവ സ്ഥയ്ക്ക് സമാന്തരമായി, ഭൂമീ കേന്ദ്രീകൃതമല്ലാത്ത, പണാധിഷ്ഠിതമായ ഒരു തൊഴിൽ തഴക്ക സമ്പദ്‌വ്യവസ്ഥിതി ഈ പതിനേഴു ജാതികൾ രൂപ പ്പെടുത്തി എന്നതാണ് സാമൂഹികശാസ്ത്രപരമായി ഇതിനുള്ള വിശദീ കരണം. നസ്രാണികളായിരുന്നു ഈ സംവിധാനത്തിന്റെ കേന്ദ്രബിന്ദു. ഒരു പരിധി വരെ ഈ മർദ്ദിത ജനവിഭാഗത്തിനു സാമൂഹ്യസുരക്ഷ ഉറ പ്പുവരുത്താൻ ഈ സംവിധാനം മൂലം നസ്രാണികൾക്കു കഴിഞ്ഞു. പക്ഷേ ഈ സമൂഹത്തെ ക്രൈസ്തവവൽക്കരിക്കാനുള്ള ഏതൊരു ശ്രമവും നസ്രാണികളുടെ നിലനിൽപ്പു തന്നെ ഇല്ലാതാക്കുമായിരുന്നു. കാരണം, നമ്പൂതിരിമതം അസ്പർശ്യരായി മുദ്ര കുത്തിയ ജനവിഭാഗ ങ്ങളെ ഉൾക്കൊണ്ടാൽ നസ്രാണി സമൂഹം ആ കാരണത്താൽ മാത്രം പുറംതള്ളപ്പെടുമായിരുന്നു.

ഇതു മനസ്സിലാക്കണമെങ്കിൽ ജാതിവ്യവസ്ഥയുടെ അച്ചടക്ക സംവി ധാനം വ്യക്തമാക്കേണ്ടിയിരിക്കുന്നു. *കുലധർമ്മ*ത്തിന്റെ ചട്ടക്കൂടിൽ നിശ്ചിതജാതിയിൽ നിന്നു മാത്രമേ നിശ്ചിത സേവനങ്ങൾ സ്വീകരിക്കാ നാവൂ. ഒരു വ്യക്തിയേയോ കുടുംബത്തെയോ സമൂഹത്തെയോ ശിക്ഷി ക്കണമെങ്കിൽ മറ്റു ജാതികൾ അവർക്കു നൽകുന്ന സേവനങ്ങൾ പിൻവലി ക്കുക എന്ന ലളിതമായ മാർഗ്ഗമാണ് ഉപയോഗിച്ചു വന്നത്. ശിക്ഷിതന്റെ സേവനങ്ങൾ സ്വീകരിക്കുകയുമില്ല. ചുരുക്കത്തിൽ പരസ്പരബന്ധിതവും

പരസ്പരാശ്രിതവുമായ ജാതിസമൂഹത്തിൽ സ്വന്തം തൊഴിൽ ചെയ്യാനോ ജീവിത സഹായ ഉപാധികൾ ലഭ്യമാക്കാനോ ഇടയില്ലാതെ സമൂഹമദ്ധ്യത്തിൽത്തന്നെ ഇല്ലാതാവുക എന്ന ഭീകരാവസ്ഥയാണ് ഉണ്ടാവുക. സേവനങ്ങൾ നൽകാനോ സ്വീകരിക്കാനോ മറ്റൊരു വേദി ഇല്ലെന്ന വസ്തുതയും ഇവിടെ പരിഗണിക്കണം. *ഊറ്റും മാറ്റും മുടക്കുക* എന്ന ഈ ശിക്ഷാരീതിയെ വധശിക്ഷയെയും നാടുകടത്തലിനെയും അധികമായി നമ്പൂതിരിമാർ പോലും ഭയപ്പെട്ടിരുന്നു എന്ന വസ്തുത ഇതിന്റെ ഭീകരതയെ വെളിവാക്കുന്നു.

**ബ്രാഹ്മണ പൗരോഹിത്യം:** നസ്രാണി സമൂഹത്തിന്റെ വിശ്വാസ സംരക്ഷണത്തിന് പുതിയ ഉൾക്കൊള്ളലുകൾ ഒഴിവാക്കേണ്ട മറ്റൊരു കാരണവും ഉണ്ടായിരുന്നു. ബ്രാഹ്മണ പൗരോഹിത്യത്തിന്റെ കടന്നുകയറ്റം തടയുക എന്നതായിരുന്നു അത്. കേരളത്തിലും ഇന്ത്യ ഒട്ടാകെത്തന്നെയും ആര്യൻ അധിനിവേശം ഫലപ്രാപ്തിയിലെത്തിച്ച പ്രധാന ഘടകങ്ങളിലൊന്ന് അവരുടെ ബൗദ്ധിക അധിനിവേശമാണ്. ഇത് പ്രധാനമായും നേടിയെടുത്തത് മറ്റു മതങ്ങളിൽ പുരോഹിതരായി കടന്നുകൂടിയ ബ്രാഹ്മണരിലൂടെയാണ്. സിക്ക് ഗുരുദ്വാരകളിൽ നിന്നു ബ്രാഹ്മണ പുരോഹിതരെ നിഷ്കാസനം ചെയ്തത് അകാലിദളിന്റെ ആവിർഭാവത്തിനു ശേഷം മാത്രമാണെന്നതും, ബുദ്ധഗയ അടക്കമുള്ള പല പ്രമുഖ ബുദ്ധമത ദേവാലയങ്ങളും ഇന്നും ബ്രാഹ്മണ പുരോഹിതരുടെ അധീനതയിലാണെന്നതും ഈ ഭീഷണി നിലനിന്നിരുന്നു എന്നതിന്റെ തെളിവാണ്.

നമ്പൂതിരിമാർ നസ്രാണികളെ ജാതിവ്യവസ്ഥയിൽ സ്വന്ത മതവിശ്വാസം നിലനിർത്തി സ്വീകരിച്ചത് മനസ്സോടെയല്ല എന്നതു വ്യക്തമാണ്. സാഹചര്യങ്ങളുടെ സമ്മർദ്ദം അവരെ അതിനു നിർബന്ധിതരാക്കി എന്നു മാത്രം. ഭാവിയിൽ നസ്രാണികളെയും തങ്ങളുടെ മത വിശ്വാസത്തിലേക്ക് കൊണ്ടുവരാം എന്ന പ്രതീക്ഷ നമ്പൂതിരിമതം വെച്ചുപുലർത്തി. ഇപ്രകാരം ഒരു സാദ്ധ്യത തടയുവാൻ നസ്രാണികൾക്ക് പ്രഥമമായി ചെയ്യേണ്ടിയിരുന്നത് ബ്രാഹ്മണ പുരോഹിതരുടെ കടന്നുകയറ്റം ഒഴിവാക്കുക എന്നതായിരുന്നു. അതിനുള്ള സുഗമമാർഗം ആരെയും പ്രവേശിപ്പിക്കാതിരിക്കുക എന്നതാണ്. ജാതിപരമായി ഉയർന്ന നിലയിൽ നിൽക്കുന്ന ബ്രാഹ്മണരെ ഉൾക്കൊള്ളാൻ സാദ്ധ്യമല്ലാത്ത സ്ഥാനത്ത് അവർണ്ണ ജാതികളുടെ കാര്യം അചിന്ത്യമാണ്.

**സാമ്പത്തിക-സാമൂഹിക ബാദ്ധ്യത:** ഇനിയും വാദത്തിനു വേണ്ടി അസ്പർശ്യരല്ലാത്ത ജാതികളിൽ നിന്നുള്ള മതപരിവർത്തനം പരിഗണിച്ചാൽ അതും സാമൂഹിക-സാമ്പത്തിക കാരണങ്ങളാൽ അസംഭവ്യമായിരുന്നു. കാരണം *കുലധർമ്മം* തന്നെ. നസ്രാണികളുടെ മതത്തിലേക്കു വന്നാൽ അവർക്കു പിന്നീട് തങ്ങളുടെ കുലത്തൊഴിൽ തുടരാനാവുമാ

യിരുന്നില്ല. നസ്രാണികൾക്ക് കച്ചവടവും അനുബന്ധ തൊഴിലുകളുമൊഴികെ മറ്റൊന്നും ചെയ്യുവാൻ സാദ്ധ്യമല്ലായിരുന്നു. ചുരുക്കത്തിൽ, മതപരിവർത്തനം സാദ്ധ്യമായിരുന്നെങ്കിൽപോലും പുതുതായി വരുന്നവർ തൊഴിൽരഹിതരാവും. *കുലധർമ്മ*പ്രകാരം പരമ്പരാഗതമായാണ് തൊഴിൽത്തഴക്കം നേടുന്നത്. അതിനാൽ ഒരു മതപരിവർത്തനം ഒരു കുടുംബത്തെ ഒന്നടങ്കമാണ് തൊഴിൽരഹിതരും അതു വഴി ദരിദ്രരുമാക്കുന്നത്. അഥവാ നസ്രാണികളുടെ വർത്തക വിദ്യയിൽ വൈദഗ്ദ്യം നേടിയാലും അംഗീകൃത വർത്തകരായി ജാതിവ്യവസ്ഥയിൽ ഇടം ലഭിക്കുവാൻ അവർക്ക് സാദ്ധ്യതയില്ലായിരുന്നു. ചുരുക്കത്തിൽ അവരെ തീറ്റിപ്പോറ്റേണ്ട ബാദ്ധ്യതയാവും മതപരിവർത്തനം മൂലം നസ്രാണി സമൂഹത്തിനുണ്ടാവുക. ക്രൈസ്തവ സാഹോദര്യത്തിന്റെ പരിഗണനയിൽ നസ്രാണികൾ ഇതിനു തയാറായാലും വൻതോതിൽ ഈ സംവിധാനം നിലനിർത്താനാവുകയില്ല എന്നത് നിസംശയമാണ്. കൊച്ചിയിലെ ആദ്യകാല പരിവർത്തിത ക്രൈസ്തവർക്ക് പോർട്ടുഗീസ് സർക്കാർ സഹായധനം നൽകിയാണ് നിലനിർത്തിയതെന്ന വസ്തുത ഈ വാദം ശരിവയ്ക്കുന്നു.

**ദർശന വൈജാത്യം:** സുപ്രധാനമായ മറ്റൊരു വസ്തുത മതത്തെപ്പറ്റി പാശ്ചാത്യ പൗരസ്ത്യ ദർശനങ്ങൾ തമ്മിലുള്ള വ്യത്യാസമാണ്. പാശ്ചാത്യലോകത്തിന് മതം ഒരു നിയമമാണ്. ഇന്ത്യയിലാകട്ടെ, അതൊരു ജീവിതരീതിയും. അതിനെ ആത്മീയമെന്നോ ലൗകികമെന്നോ വേർതിരിക്കാവുന്നതായിരുന്നില്ല. *മാർഗ്ഗം* അഥവാ *ധർമ്മം* എന്ന സംജ്ഞയാലാണ് ഇന്ത്യയിൽ മതം അറിയപ്പെട്ടത്. ഇന്ത്യയിൽ മതവും ജീവിതരീതിയും രണ്ടല്ലായിരുന്നു.

നസ്രാണികളുടെ ജീവിതരീതി അഥവാ മതമായിരുന്നു *മാർത്തോമ്മായുടെ മാർഗ്ഗം* എന്നറിയപ്പെട്ടിരുന്നത്. അതിൽ അവരുടെ വിശ്വാസവും ആചാരവും തൊഴിലും എല്ലാം ഉൾപ്പെട്ടിരുന്നു. അതിനാൽ ഇവിടെ മതപരിവർത്തനം സാമൂഹിക സാമ്പത്തിക പരിവർത്തനത്തിനും ഇടയാക്കിയിരുന്നു. ഇത്തരമൊരു സംവിധാനം പാശ്ചാത്യ മത മാനദണ്ഡമനുസരിച്ചു വ്യാഖ്യാനിക്കുവാൻ സാദ്ധ്യമല്ല. അന്നത്തെ ജാതിബന്ധിത കേരള സമൂഹത്തിൽ മറ്റു ജാതിക്കാരെ *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിൽ ചേർക്കുക അസാദ്ധ്യമായിരുന്നു. ഇന്ത്യയിലെ പ്രത്യേകിച്ച് കേരളത്തിലെ ജാതിവ്യവസ്ഥയുടെയും *കുലധർമ്മ*ത്തിന്റെയും സങ്കീർണ്ണതകൾ മനസ്സിലാക്കാതെ നസ്രാണിത്വത്തിന്റെ നിലനിൽപ്പിനെ അപഗ്രഥിക്കാനാവുകയില്ല. മതപരിവർത്തനത്തോട് നിഷേധാത്മക നിലപാട് സ്വീകരിക്കുകയും നമ്പൂതിരി മതത്തിന്റെ ബാഹ്യ ചിഹ്നങ്ങൾ സ്വീകരിക്കുകയും ചെയ്തില്ലായിരുന്നെങ്കിൽ നസ്രാണിത്വം പണ്ടേ അസ്തമിക്കുമായിരുന്നു എന്നത് യാഥാർത്ഥ്യമാണ്.

**തുടരുന്ന സമ്മർദ്ധം:** രാജകീയ പിൻബലവും ഔദ്യോഗിക മതത്തിന്റെ പരിവേഷവുമില്ലാത്ത രാജ്യങ്ങളിൽ ന്യൂനപക്ഷമായി ക്രൈസ്തവർ നിലനിന്നിരുന്നു എന്നതു വാസ്തവമാണ്. പീഡനമില്ലായിരുന്നെങ്കിലും കഠിന സമ്മർദ്ധത്തിനും ഭൗതികമായ നിയന്ത്രണങ്ങൾക്കും അവർ എന്നും വിധേയരായിരുന്നു. നസ്രാണികൾക്ക് ഭൗതികനിയന്ത്രണങ്ങൾ ഒഴിവാക്കിയപ്പോൾ ചാതുർവർണ്ണ്യ വ്യവസ്ഥിതിയുടെ നിയന്ത്രണങ്ങൾക്കു വിധേയമാകേണ്ടി വന്നു. പക്ഷേ ഇത് നമ്പൂതിരിമാരടക്കം എല്ലാ ജാതികൾക്കും ബാധകമായിരുന്നു.

മറുവശത്ത്, നസ്രാണികൾക്ക് ബാഹ്യസമ്മർദ്ധം ഉണ്ടായിരുന്നില്ല എന്നു പറയാനാവില്ല. പോർട്ടുഗീസുകാർ വരുന്ന കാലമായപ്പോഴേക്കും കൊടുങ്ങല്ലൂരിനു വടക്ക് നസ്രാണികൾ ഇല്ലായിരുന്നു. മാടായിയിലും വളപട്ടണത്തും ബേപ്പൂരും ഉണ്ടായിരുന്നതായി രേഖകളുള്ള നസ്രാണികൾ അപ്പോഴേയ്ക്കും അസ്തമിച്ചിരുന്നു. ഉത്തരകേരളത്തിലെ *രാവാരികൾ, തരകൻ നായർ* എന്നീ വർത്തക ജാതികൾ മതപരിവർത്തനം ചെയ്യപ്പെട്ട നസ്രാണികൾ ആയിരുന്നു എന്ന നിഗമനത്തിലെത്താവുന്ന സാഹചര്യത്തെളിവുകളുണ്ട്.

**ഉപസംഹാരം:** ഇന്ത്യയിലും പൂർവഏഷ്യ മുഴുവനിലും വ്യാപിച്ചിരുന്ന ബുദ്ധമതത്തെയും ജൈനമതത്തെയും ജന്മനാട്ടിൽ നിന്നും പിഴുതെറിഞ്ഞ ബ്രാഹ്മണ മതത്തിന്റെ മലവെള്ളപ്പാച്ചിലിൽപ്പോലും പരിമിതാംഗങ്ങളുള്ള നസ്രാണികൾക്ക് തങ്ങളുടെ വിശ്വാസം നൂറ്റാണ്ടുകളോളം കാത്തുസൂക്ഷിക്കാൻ കഴിഞ്ഞു എന്നത് നിസാരമായ ഒരു വസ്തുതയല്ല. കോടിക്കണക്കിനു ജനങ്ങളെ ക്രൈസ്തവരാക്കുന്നതിനേക്കാൾ മഹത്വമേറിയ സ്വയംസുവിശേഷീകരണമായിരുന്നു മാർത്തോമ്മാ ശ്ലീഹാ നൽകിയ *വിലയേറിയ മുത്ത്* കൈവിടാതെ സൂക്ഷിച്ചു എന്നത്. പ്രത്യേകിച്ചും ഇന്ത്യയുടെ ഇതരഭാഗങ്ങളിലെ പൂർവിക ക്രൈസ്തവ സഭകൾ ബ്രാഹ്മണ ദിഗ്‌വിജയത്തിൽ ഉന്മൂലനം ചെയ്യപ്പെട്ട സാഹചര്യത്തിൽ.

(*വിശ്വസ്നേഹദർശനം ത്രൈമാസിക, ഏപ്രിൽ, 2008*)

# 4

# ജൂബിലിക്കാലം

മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി 2012-ൽ ആഘോഷിക്കുകയാണ്. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം ഒരു മഹാ സംഭവം തന്നെയാണ് എന്നതിൽ രണ്ടു പക്ഷമില്ല. പക്ഷേ, അത് ഒന്നി ന്റെയും ആരംഭമോ, അവസാനമോ ആയി കണക്കാക്കുന്നത് തെറ്റായ പ്രവണതയാണ്. നസ്രാണികളുടെ സ്വയംനിർണയത്തിന്റെയും, സ്വയം ഭരണത്തിന്റെയും സുദീർഘമായ പാതയിലെ ഒരു പ്രധാന നാഴികക്കല്ല് എന്ന രീതിയിൽ വേണം 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തെ കണ ക്കാക്കാൻ.

ഇസ്സഡ്. എം. പാറേട്ടിന്റെ ഭാഷയിൽ, നസ്രാണിയുടെ വ്യക്തിത്വം, നിലനിൽപ്പിനായുള്ള നിരന്തര സമരങ്ങളുടെ ചരിത്രമാണ്. ഈ സമര പരമ്പരയിലെ നിർണായകമായ ഒരു വിജയമാണ് 1912-ലെ കാതോലി ക്കേറ്റ് സ്ഥാപനം.

പലരും കരുതുന്നതുപോലെ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവ ന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായെ, അന്ത്യോഖ്യായുടെ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് നിയമരഹിതമായി മുടക്കിയ തിനെ തുടർന്ന് പെട്ടെന്നുണ്ടായ ചേതോവികാരമല്ല കാതോലിക്കേറ്റ് സ്ഥാപനത്തിനു പ്രേരിപ്പിച്ചത്. 1653-ലെ കൂനൻകുരിശു സത്യം, മാർ അഹ ത്തള്ളാ എന്ന സുറിയാനി മേല്പട്ടക്കാരനെ റോമൻ കത്തോലിക്കർ വധിച്ചു എന്ന കേട്ടുകേഴ്വിയുടെ മാത്രം അടിസ്ഥാനത്തിൽ പെട്ടെന്നു ണ്ടായ ഒരു വികാരപ്രകടനമായിരുന്നു എന്ന പ്രചരണംപോലെ തെറ്റാ യൊരു ധാരണയാണ് ഇത്. ഈ സംഭവങ്ങൾക്ക്, ഇവ രണ്ടും യഥാക്രമം ത്വരകങ്ങളായി എന്നതു വാസ്തവമാണ്. എന്നാൽ അവയല്ല യഥാർത്ഥ കാരണങ്ങൾ.

കൂനൻകുരിശു സത്യവും, കാതോലിക്കേറ്റ് സ്ഥാപനവും ദീർഘകാ ലത്തെ ആലോചനകളുടെ ഫലമായി യാഥാർത്ഥ്യമായ മഹൽ സംഭവ ങ്ങളാണ്. 1889-ലും 1900-ലും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി, മലങ്കരയിൽ ഒരു *മപ്രിയാനാ* സ്ഥാനം രൂപീകരിക്കുന്നതിനെപ്പറ്റി ആലോ ചിച്ചതായി രേഖകളുണ്ട്. കോനാട്ടു മല്പാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ മുതലായവർ ഇതിനായി പരിശ്രമിച്ചിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ യുടെ പൗരോഹിത്യ കനകജൂബിലിയോടനുബന്ധിച്ച് അദ്ദേഹത്തിനു

മപ്രിയാനാസ്ഥാനം നൽകി ഇതിന് ആരംഭമിടാമെന്ന കണക്കുകൂട്ടലായിരുന്നു അവർക്കുണ്ടായിരുന്നത്. എന്നാൽ അത് യാഥാർത്ഥ്യമായില്ല. ഈ ആലോചനയുടെ തുടർനടപടികളാണ് 1912-ൽ കാതോലിക്കേറ്റ് സ്ഥാപനത്തിലേയ്ക്കു വഴിതെളിച്ചത്.

മേല്പ്പട്ടസ്ഥാനത്തിനു അന്ത്യോഖ്യായെ ആശ്രയിക്കേണ്ട പരാധീനത ഒഴിവാക്കാനാണ് കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചത്. കാനോൻ നിയമമനുസരിച്ച്, രണ്ടോ അതിലധികമോ മേല്പട്ടക്കാർക്ക് - കൂടുതൽ വ്യക്തമാക്കിയാൽ ഒരു സംസ്ഥാന ഇടവകയിലെ ഭൂരിപക്ഷ മെത്രാന്മാർക്ക് - മേല്പട്ടവാഴ്ച നടത്താം. എന്നാൽ അന്നു മലങ്കരയിൽ നിലവിലിരുന്ന സഭാശാസ്ത്രവിജ്ഞാനമനുസരിച്ച് പാത്രിയർക്കീസിനും കാതോലിക്കാ (മപ്രിയാന) യ്ക്കും മാത്രമാണ് മേല്പട്ടവാഴ്ച നടത്താൻ അവകാശമുണ്ടായിരുന്നത്. ഈ പിൽക്കാല അന്ത്യോഖ്യൻ സഭാശാസ്ത്രം ഇവിടെ പ്രാബല്യത്തിലാക്കിയത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ മേല്പട്ടവാഴ്ചയാണ്.

പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ സ്വന്തം നിലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ സമീപിക്കുകയും, അദ്ദേഹത്തിൽനിന്നും മാർ മാത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം സ്വീകരിക്കുകയും ചെയ്തു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും നേരിട്ടു മേല്പട്ടസ്ഥാനം നേടിയ ആദ്യ മലങ്കര നസ്രാണി ആയിരുന്നു അദ്ദേഹം. ചില അടിയന്തിര സാഹചര്യത്തിൽ, അപ്പോൾ കേരളത്തിലുള്ള സുറിയാനി മെത്രാന്മാരിൽ നിന്നും മേല്പട്ടം സ്വീകരിച്ചിട്ടുള്ളതൊഴിച്ചാൽ തദ്ദേശീയ മെത്രാന്മാരാണ് 1665 മുതൽ പിൻഗാമികളെ വാഴിച്ചിരുന്നത്. ഈ പതിവാണ് മാർ മാത്യൂസ് അത്താനാസ്യോസ് തെറ്റിച്ചത്.

*മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരമില്ലാതെ മേല്പട്ടസ്ഥാനം സ്വീകരിച്ച മാർ അത്താനാസ്യോസിന് മലങ്കര സിംഹാസനത്തിന്, അവകാശവാദം ഉന്നയിക്കാൻ യാതൊരു പിൻബലവും ഇല്ലായിരുന്നു. ഈ സാഹചര്യത്തിൽ, തനിക്കുള്ള *പാത്രിയർക്കീസിന്റെ കൈവെപ്പ്* മലങ്കര സിംഹാസനത്തിനുള്ള തന്റെ അവകാശവാദത്തിന് അത്യന്താപേക്ഷിതമായ ഘടകമായി മാർ അത്താനാസ്യോസ് ഉയർത്തിക്കാട്ടി. 1852-ലെ കൊല്ലം പഞ്ചായത്തുവിധി മാർ അത്താനാസ്യോസിന് അനുകൂലമായതോടെ ഈ സഭാശാസ്ത്രം മലങ്കരയിൽ ഉറച്ചു.

പിൽക്കാലത്ത് മാർ അത്താനാസ്യോസ് ഈ നിലപാടിൽ നിന്നും പിന്മാറിയെങ്കിലും വികലമായ ഈ സഭാവിജ്ഞാനീയത്തിൽ നിന്നും തലയൂരുവാൻ നസ്രാണികൾക്കു കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ എതിരാളിയായി രംഗപ്രവേശനം ചെയ്ത പരദേശി മെത്രാൻ മാർ യൂയാക്കീം

കൂറിലോസിന്റെ നടപടികൾ ഈ നിലപാടിന് ആക്കം കൂട്ടി. അധികാര മൊന്നുമില്ലെങ്കിലും *മുക്കാൽ പാത്രിയർക്കീസായി* കഴിഞ്ഞിരുന്ന അദ്ദേഹം നസ്രാണികളിൽ ആർക്കും മേല്പട്ടസ്ഥാനം ലഭിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു.

ഈ സാഹചര്യത്തിലാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് മേല്പ ട്ടത്തിനായി പാത്രിയർക്കീസിനെ സമീപിക്കേണ്ടി വന്നത്. അദ്ദേഹത്തിന്റെ മേല്പട്ടസ്ഥാനാരോഹണത്തോടെ *മേല്പട്ടം നല്കാനുള്ള അവകാശം പാത്രിയർക്കീസിന്* എന്ന സഭാശാസ്ത്രം മലങ്കരയിൽ ഉറച്ചു. അതിനാ ലാണ് പിൽക്കാലത്ത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് പിൻഗാ മിയായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ മേല്പട്ട സ്ഥാനം പ്രാപിക്കാൻ പാത്രിയർക്കീസിന്റെ അടുക്കൽ അയക്കേണ്ടി വന്നത്.

1889-ലെ റോയൽകോടതി വിധിയും ഇതിനൊരു കാരണമായി എന്നതും വസ്തുതയാണ്. മലങ്കര മെത്രാൻ സ്ഥാനത്തിന് *ജനത്തിന്റെ അംഗീകാരവും പാത്രിയർക്കീസിന്റെ കൈവെപ്പും* അനിവാര്യമാണ് എന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ നിലപാടാണ് കോടതി അംഗീകരി ച്ചത്. അതിനാൽ പാത്രിയർക്കീസിന്റെ കൈവയ്പ് മേല്പട്ടസ്ഥാനത്തിന് മലങ്കരയിൽ അത്യന്താപേക്ഷിതമായി.

ഈ സാഹചര്യം മറികടക്കാനുള്ള ഏകമാർഗ്ഗം പാത്രിയർക്കീസിന്റെ സമ്മതത്തോടെ മലങ്കരയിൽ ഒരു മഫ്രിയാനേറ്റ് (കാതോലിക്കേറ്റ്) രൂപീ കരിക്കുക എന്നതായിരുന്നു. അതിനുള്ള ശ്രമമാണ് 1889-1900-ൽ നട ന്നത്. അതാണ് 1912-ൽ വിജയം കണ്ടതും. 1912-ൽ അന്ത്യോഖ്യാ പാത്രി യർക്കീസ് പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ നൽകിയ കല്പനകളിലൂടെ, മലങ്കരയിൽ, പ. മൂറോൻ കൂദാശ ചെയ്യുവാനും, മേല്പട്ടം നൽകുവാനും പാത്രിയർക്കീസിനു 19-ാം നൂറ്റാണ്ടിൽ ലഭ്യമായ അധികാരം, മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ മലങ്കര അസോ സിയേഷൻ തിരഞ്ഞെടുക്കുന്ന കാതോലിക്കായ്ക്ക് നിരുപാധികം പിൻതു ടർച്ചാവകാശത്തോടെ കൈമാറി. അതിനാലാണ് പിൽക്കാലത്ത് ബഹു. സുപ്രീംകോടതി, കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടെ പാത്രിയർക്കീ സിന്റെ *അധികാരം മാഞ്ഞുപോകുന്ന നിലയിലെത്തി* എന്നു നിരീക്ഷി ച്ചത്.

മുകളിൽ പറഞ്ഞ വസ്തുതകളുടെ പശ്ചാത്തലത്തിലാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം ഒന്നിന്റെയും ആരംഭമോ അവസാനമോ അല്ല എന്നു പ്രസ്താവിച്ചത്. 1947-ൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചു എന്നതു കൊണ്ട്, ഇന്ത്യ എന്നും പാരതന്ത്ര്യത്തിലായിരുന്നു എന്നർത്ഥമില്ല.

നൂറ്റാണ്ടുകളിലൂടെ ഇന്ത്യയ്ക്കു നഷ്ടപ്പെട്ട സ്വാതന്ത്ര്യവും, സ്വയംനിർണായകാവകാശവും തിരികെ ലഭിച്ചു എന്നതാണ് 1947-ലെ സ്വാതന്ത്ര്യത്തിന്റെ അർത്ഥം. അതുപോലെ തന്നെയാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ പ്രസക്തിയും.

ആയിരത്തിലധികം നാട്ടുരാജ്യങ്ങളിൽ ചിതറിക്കിടന്ന *സ്വാതന്ത്ര്യമാണ്* ഏതാനും നൂറ്റാണ്ടുകളിലൂടെ ഇന്ത്യയ്ക്കു നഷ്ടമായത്. പക്ഷേ, 1947-ൽ തിരികെ ലഭിച്ചത് ഒരൊറ്റ സ്വാതന്ത്ര്യ പരമാധികാര രാഷ്ട്രവും. ഇതേപോലെ മലങ്കര മെത്രാനും, മലങ്കര മെത്രാപ്പോലീത്തായും കൈയാളിയിരുന്ന മേല്പട്ടസ്ഥാനാരോഹണാവകാശം 19-ാം നൂറ്റാണ്ടിൽ നഷ്ടമായശേഷം 1912-ൽ തിരികെ ലഭിച്ചത് സ്വതന്ത്ര കാതോലിക്കേറ്റായിയാണ്.

ഇന്ത്യയുടെ സ്വാതന്ത്ര്യ സമരചരിത്രംപോലെ ഐതിഹാസികമായ പല സംഭവപരമ്പരകൾ കാതോലിക്കേറ്റ് സ്ഥാപനവുമായി ബന്ധപ്പെട്ടുമുണ്ട്. 1653-ലെ ഐതിഹാസികമായ *കൂനൻകുരിശു സത്യം* മുതലുള്ള ചരിത്രം മാത്രമെടുത്താൽപോലും ഈ സമരപരമ്പരയിലെ പല നാഴികക്കല്ലുകളുടെയും ജൂബിലികൾ കാതോലിക്കേറ്റ് ശതാബ്ദിക്കാലമായി പ്രഖ്യാപിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ (2009-12) വരുന്നുണ്ട്.

**1. ചെങ്ങന്നൂർ സുന്നഹദോസിന് 325 (1686)**

സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്തെ മൂന്ന് പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസം എന്നാണ് പുരാതനസഭകൾ വ്യവഹരിച്ചു വരുന്നത്. നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് എന്നീ മൂന്ന് സാർവ്വത്രിക സുന്നഹദോസുകളിൽ വ്യാഖ്യാനിച്ച് നിർണയിച്ച വിശ്വാസമാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്കുള്ളത്. അവ ഭേദപ്പെടുത്താനോ, കൂട്ടിച്ചേർക്കാനോ ആർക്കും അധികാരമില്ല.

യഥാർത്ഥത്തിൽ ഈ സുന്നഹദോസുകൾ പുതിയ വിശ്വാസ സംഹിതയൊന്നും രൂപപ്പെടുത്തിയിട്ടില്ല. വേദാധിഷ്ഠിതമായ വിശ്വാസം *ഇന്നത്* എന്നു നിർവചിക്കുക മാത്രമാണ് ചെയ്തത്. ഇതേരീതിയിൽ മലങ്കര സഭയുടെ വിശ്വാസസംഹിത മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസമാണെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ച സുപ്രധാന (ഏക) *മലങ്കര പള്ളിയോഗ*മാണ് 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ്.

ക്രിസ്തുവർഷം ഒന്നാം സഹസ്രാബ്ദത്തിൽ എന്നോ മുതൽ 1599 വരെ നസ്രാണികൾ സെലൂഷ്യായിലെ കാതോലിക്കായുടെ ആത്മീയ അധികാരത്തിനു കീഴിലായിരുന്നു. സ്വാഭാവികമായും നസ്രാണികളുടെ വിശ്വാസവും നെസ്തോറിയൻ ആയിരുന്നു. ലഭ്യമായ രേഖകൾ

വ്യക്തമാക്കുന്നത് ഇതാണ്. 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളെ റോമൻ കത്തോലിക്കാ വിശ്വാസത്തിനു വിധേയരാക്കി. 1653-ലെ കൂനൻകുരിശു വിപ്ലവംവരെ ഈ നില തുടർന്നു.

1653-ൽ നസ്രാണികൾ റോമൻ കത്തോലിക്കാ വിശ്വാസം ത്യജിക്കുകയും, ജാതിക്കുതലവൻ തോമ്മാ അർക്കദിയാക്കോനെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായായി ഉയർത്തി സഭാദ്ധ്യക്ഷനാക്കുകയും ചെയ്തു. ഇതൊഴികെ പ്രത്യേക വേദശാസ്ത്ര നിലപാടുകളൊന്നും നസ്രാണികൾ അന്ന് സ്വീകരിച്ചില്ല.

എന്നാൽ ഈ നില അധികകാലം തുടരാനാവുമായിരുന്നില്ല. തങ്ങ ൾക്കു വിധേയരാവാത്ത നസ്രാണികൾ *പട്ടവും പാരമ്പര്യവും പിൻതുടർച്ചയുമില്ലാത്ത ഒരു നൂതന വിഭാഗമാണെന്ന്* റോമൻ കത്തോലിക്കർ ആരോപിച്ചു. ഈ കാഴ്ചപ്പാടോടെ അവരെ പള്ളികളിൽനിന്നും ബഹിഷ്ക്കരിക്കാൻ ശ്രമിക്കുകയും ചെയ്തു. ഈ സാഹചര്യത്തിൽ വേദശാസ്ത്ര-സഭാശാസ്ത്രപരമായി വ്യക്തമായ ഒരു നിലപാടെടുക്കേണ്ടത് നസ്രാണികൾക്ക് അത്യന്താപേക്ഷിതമായി മാറി. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നുകിട്ടി. എങ്കിലും വേദശാസ്ത്ര - സഭാവിജ്ഞാനീയ രംഗത്ത് ഒരു ശൂന്യത നിലനിന്നു.

ഈ ദശാസന്ധിയിലാണ് മാർ ബസേലിയോസ് യൽദോ മഫ്രിയാനയും സംഘവും 1685-ൽ കേരളത്തിലെത്തിയത്. പതിമൂന്നാം ദിവസം ഒക്ടോബർ 2-ന് അദ്ദേഹം കാലം ചെയ്തു. 1686-ൽ മാർത്തോമ്മാ രണ്ടാമൻ ആകസ്മികമായി കാലം ചെയ്തതോടെ ഒരു ഭരണപ്രതിസന്ധിയും ഉടലെടുത്തു. ഭാഗ്യവശാൽ മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ സഹയാത്രികൻ, ഉജ്ജ്വല പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളാ, ഈ സമയം കേരളത്തിലുണ്ടായിരുന്നു. അദ്ദേഹം 1686-ൽ ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി. കൃത്യമായ തീയതി കണ്ടുപിടിക്കാൻ സാധിച്ചിട്ടില്ലെങ്കിലും പിൽക്കാല പാരമ്പര്യമനുസരിച്ചു കണക്കാക്കിയാൽ മാർത്തോമ്മാ രണ്ടാമന്റെ നാല്പതടിയന്തിരത്തോടനുബന്ധിച്ച് (1686 മെയ് 30/31) ആവണം ഈ യോഗം നടന്നത്.

1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് പ്രധാനമായും അഞ്ച് അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ അംഗീകരിച്ചു. അവ, (1) കാതോലികസഭയുടെ നിർവചനം. (2) പുത്രൻ തമ്പുരാന്റെ ആളത്വം. (3) വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം ഉപയോഗിക്കണം. (4) പ. റൂഹായുടെ പുറപ്പാട്.

(5) നോമ്പിന്റെ അടിസ്ഥാനപ്രമാണങ്ങൾ. മാർ ഈവാനിയോസ് ഹദിയള്ളായുടെ പിൽക്കാല രചനകളിൽ കാണുന്ന ബസ്പുർക്കാനായുടെ നിരസനം, ദിവസ പകർച്ച, വധുവിനെ വലത്തു വശത്തു നിർത്തുന്നത്, സ്വരൂപ വന്ദനയുടെ നിരോധനം മുതലായവ ഈ സുന്നഹദോസ് തീരുമാനങ്ങളാണോയെന്ന് വ്യക്തമല്ല. എങ്കിലും ഇവ അവയ്ക്ക് പൂരകങ്ങളാണ്.

പോർട്ടുഗീസ് പൂർവകാലം മുതൽ നസ്രാണികളുടെ ആത്മീയവും ലൗകികവുമായ സർവ കാര്യങ്ങളിലേയും അന്തിമ തീരുമാനത്തിന് അധികാരികളായ അത്യുന്നത സമിതി *മലങ്കര പള്ളിയോഗം* – ആണ് ചെങ്ങന്നൂരിൽ ഈ വിശ്വാസ പ്രഖ്യാപനം നടത്തിയത് എന്ന വസ്തുത അതീവ ഗൗരവത്തോടെ കണക്കാക്കണം. റോമൻ കത്തോലിക്കാ സഭയുടെ കാനോനാകൾക്ക് വിരുദ്ധമായി അൽമായർ പങ്കെടുക്കുന്ന ഒരു യോഗം – ഉദയംപേരൂർ സുന്നഹദോസ് – വിളിച്ചുകൂട്ടുവാൻ *സർവശക്തനായ* ആർച്ച്ബിഷപ്പ് മെനേസീസിനെ നിർബന്ധിതനാക്കിയത് *മലങ്കര പള്ളിയോഗ*ത്തിന്റെ ഈ അപ്രമാദിത്വമായിരുന്നു.

1686-ലെ ചെങ്ങന്നൂർ സുന്നഹദോസാണ് ഔദ്യോഗികമായി ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും മലങ്കര സഭയുടേതായി അംഗീകരിച്ചത്. നാളിതുവരെ മറ്റൊരു വിശ്വാസ പ്രഖ്യാപനവും നസ്രാണികൾ നടത്തിയിട്ടില്ല. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിന്റെ നിശ്ചയങ്ങൾ ഭേദപ്പെടുത്തിയിട്ടുമില്ല. മൂന്നു സാർവത്രിക സുന്നഹദോസുകൾ ക്ലിപ്തപ്പെടുത്തിയ വിശ്വാസസംഹിത നസ്രാണികൾ ഔദ്യോഗികമായി അംഗീകരിച്ച 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനെ അവയ്ക്കു തുല്യമായ പ്രാധാന്യത്തോടെ വേണം മലങ്കരസഭ പരിഗണിക്കാൻ.

### 2. കണ്ടനാടു പടിയോലയ്ക്ക് ദ്വിശതാബ്ദി (1809)

എട്ടാം മാർത്തോമ്മാ മെത്രാന്റെ മേല്പട്ടസ്ഥാനാരോഹണത്തെക്കുറിച്ചുള്ള തർക്കം ചർച്ച ചെയ്യാനാണ് ഏഴാം മാർത്തോമ്മായുടെ നാല്പതടിയന്തിരത്തിന് 1809 ചിങ്ങം 1-ന് കണ്ടനാടു പള്ളിയിൽ *മലങ്കര പള്ളിയോഗം* ചേർന്നത്. എട്ടാം മാർത്തോമ്മായുടെ മേല്പട്ടസ്ഥാനം അംഗീകരിച്ചു എന്നതിലുപരിയായി മലങ്കരസഭയ്ക്ക് ലഭ്യമായ ആദ്യ ലിഖിത ഭരണഘടനയും കണ്ടനാടു യോഗം പ്രദാനം ചെയ്തു. 1809-ലെ *കണ്ടനാടു പടിയോല* എന്നറിയപ്പെടുന്ന ഈ ലിഖിത ഭരണഘടനയിൽ പ്രധാനമായും മൂന്നു ഘടകങ്ങളാണുള്ളത്.

1. ആരാധനക്രമങ്ങളുടെ ഏകീകരണം – ഇതിനായി പ്രധാനമായും മൂന്നു നടപടികളാണ് *കണ്ടനാടു പടിയോല*യിൽ ദൃശ്യമാകുന്നത് അവ,

1. പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളുടെ പൂർണ്ണ അംഗീകരണവും മറ്റു ക്രമങ്ങളുടെ നിരോധനവും. 2) പാശ്ചാത്യ സുറിയാനി ആണ്ടുതക്സായുടെ പകർപ്പെഴുത്തും, പ്രചരണവും. 3) കേന്ദ്രീകൃത വൈദിക വിദ്യാഭാസത്തിനായി തെക്കും വടക്കും രണ്ടു *പഠിത്ത വീടുകൾ* സ്ഥാപിക്കുക.

1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് ഓർത്തഡോക്സ് വിശ്വാസം അംഗീകരിച്ചെങ്കിലും ആരാധനക്രമങ്ങളുടെ കാര്യത്തിൽ വ്യക്തമായ തീരുമാനങ്ങളൊന്നും എടുത്തില്ല. തുടർന്നുള്ള നൂറ്റാണ്ടിൽ സങ്കീർണ്ണവും വൈവിദ്ധ്യമാർന്നതുമായ ആരാധനാ പാരമ്പര്യമാണ് നസ്രാണികൾ പിന്തുടർന്നുപോന്നത്. റോമൻ കത്തോലിക്കർ ഭേദപ്പെടുത്തിയ പൗരസ്ത്യ സുറിയാനിക്രമങ്ങളും, അവർ പ്രചരിപ്പിച്ച ചില ലത്തീൻ ക്രമങ്ങളും മലങ്കരയിൽ ഉപയോഗത്തിലിരുന്നു. അതേസമയംതന്നെ, പാശ്ചാത്യ സുറിയാനി വിശ്വാസത്തിനനുസൃതമായി ഇവയിൽ തിരുത്തലുകൾ വരുത്താനുള്ള ശ്രമവും ഇതിനിടയിൽ നടന്നിട്ടുണ്ട്.

18-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ കേരളത്തിലെത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ പാശ്ചാത്യ സുറിയാനി തക്സാ പ്രചരിപ്പിക്കാൻ തീവ്രശ്രമം നടത്തി. അവരുടെ ശിഷ്യന്മാർ ഈ രീതിയിലേയ്ക്ക് പരിവർത്തനം ചെയ്തതോടെ നസ്രാണികളുടെ ആരാധനാ പാരമ്പര്യം കൂടുതൽ സങ്കീർണ്ണമായി. കേവലം ഒരു ആരാധനാ പാരമ്പര്യപ്രശ്നം എന്നതിലുപരി ഇതൊരു ഭരണപ്രശ്നമായി മാറുന്ന കാഴ്ചയാണ് 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദങ്ങളിൽ കാണുന്നത്.

ഈ സാഹചര്യത്തിലാണ് 1789-ൽ വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ് യൂഹാനോനും തമ്മിൽ മാവേലിക്കര പുതിയകാവു പള്ളിയിൽ വെച്ച് ഒരു സന്ധിയിൽ ഏർപ്പെടുന്നത്. ഇതനുസരിച്ച് *പുത്തൻ ക്രമം കാപ്പയിട്ടു കുർബ്ബാന ചൊല്ലുവാനും പെൺകെട്ടും മാമോദീസായും പഴയക്രമം നടക്കുവാനും* തീരുമാനമായി.

പക്ഷേ, ഇതിനുശേഷവും ഈ പ്രശ്നത്തിനു ശാശ്വത പരിഹാരമായില്ല. പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിന്റെ പശ്ചാത്തലത്തിൽ പാശ്ചാത്യ സുറിയാനിയൊഴിച്ചുള്ള ക്രമങ്ങളെ വിശദീകരിക്കുന്നതും ബുദ്ധിമുട്ടായി. ഈ പ്രശ്നങ്ങൾക്കുള്ള ശാശ്വത പരിഹാരം എന്ന നിലയിലാണ് മുകളിൽ പറഞ്ഞ മൂന്നു തീരുമാനങ്ങൾ കണ്ടനാടു യോഗം കൈക്കൊണ്ടത്.

2. ആചാരങ്ങളുടെ നിരോധനവും പരിഷ്ക്കരണവും - മലങ്കര നസ്രാണികളുമായി ബന്ധപ്പെട്ട എല്ലാ വിദേശസഭകളുടെയും പൊതുവായ സ്വഭാവം നസ്രാണികളുടെ ദേശീയ സംസ്കൃതിയോടുള്ള അസഹിഷ്ണു

തയാണ്. റോമൻ കത്തോലിക്കരും, പാശ്ചാത്യ സുറിയാനിക്കാരും, പിന്നീട് ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും മലങ്കരസഭയിൽ തങ്ങളുടേതായ മാനദണ്ഡങ്ങൾക്കനുസരിച്ച് നവീകരണം ഉണ്ടാക്കുവാനാണ് ശ്രമിച്ചത്. മുകളിൽ പറഞ്ഞ പാശ്ചാത്യ സുറിയാനിക്കാരുടെ സ്വാധീനം മൂലം 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ അവർ മുമ്പോട്ടുവെച്ച നവീകരണത്തെ അനുകൂലിക്കുന്ന ഒരു കക്ഷി മലങ്കരയിലുണ്ടായി. സ്വാഭാവികമായി അതിനെ എതിർക്കുന്ന ഒരു യാഥാസ്ഥിതിക കക്ഷിയും ഉടലെടുത്തു. കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവരായിരുന്നു നവീകരണകക്ഷിയുടെ നേതാക്കൾ. ഇവരുടെ വർദ്ധിച്ചുവന്ന സ്വാധീനമാണ് 1809-ലെ *കണ്ടനാടു പടിയോല* പുലകുളി, പുളികുടി മുതലായ ചില സാമൂഹിക ആചാരങ്ങളെ നിഷ്ക്കാസനം ചെയ്യാനും, മറ്റു ചിലവയെ ലഘൂകരിക്കാനും തീരുമാനമെടുത്തത്.

എന്നാൽ ഈ ആചാര പരിഷ്ക്കരണത്തിനു പിമ്പിൽ ചില സ്വാർത്ഥ - പ്രാദേശിക താൽപര്യങ്ങളുണ്ടായിരുന്നതായി പിൽക്കാല സൂചനകളുണ്ട്. നവീകരണകക്ഷി കൊണ്ടുവന്ന ചില നിർദ്ദേശങ്ങൾ 1809-ലെ *മലങ്കര പള്ളിയോഗം* നിരാകരിച്ചതായും സൂചനകളുണ്ട്.

3. ഇടവകകളുടെ ഭരണക്രമീകരണം - ലിഖിത ഭരണഘടനകളുടെ അഭാവത്തിലും പാരമ്പര്യത്തിൽ അധിഷ്ഠിതമായ ഒരു നിയത ഭരണക്രമം നസ്രാണിപള്ളികളിൽ നൂറ്റാണ്ടുകളായി നിലനിന്നിരുന്നു. *ഇടവക പള്ളിയോഗവും,* ദേശത്തുകത്തനാർമാരും, കൈക്കാരന്മാരും ചേർന്നതായിരുന്നു ഈ വ്യവസ്ഥ. എന്നാൽ 18-ാം നൂറ്റാണ്ടിലെ വിഭാഗീയത ഈ സംവിധാനത്തിനു കോട്ടംവരുത്തി. സ്വാർത്ഥ താൽപ്പര്യങ്ങളും അധികാരപ്രമത്തതയും *അങ്ങുമിങ്ങും രണ്ടെജമാനന്മാരുള്ള* സാഹചര്യത്തെ മുതലെടുത്തു എന്നു പറയുന്നതാകും കൂടുതൽ ശരി. *ഇടവക പള്ളിയോഗത്തിന്റെ* ജനാധിപത്യ അവകാശങ്ങൾ ഏതാനും പ്രമാണിമാരുടെ കൈകളിലൊതുങ്ങി. ദേവസ്വങ്ങൾ ബ്രഹ്മസ്വങ്ങളായതുപോലെ പല പള്ളികളിലും കത്തനാരന്മാരുടെ ഏകാധിപത്യഭരണമായി. ചുരുക്കത്തിൽ ഇടവകപള്ളികളുടെ ഭരണസംവിധാനത്തിൽ യാതൊരു ഏകീകൃത സ്വഭാവവും ഇല്ലാതായി.

ഈ സാഹചര്യത്തിലാണ് *കണ്ടനാടു പടിയോല* ഇടവകപള്ളികളുടെ ലൗകികഭരണം ക്രമീകരിക്കാനുള്ള നടപടികൾ സ്വീകരിച്ചത്. പള്ളിയോഗത്തിന്റെ ജനാധിപത്യാവകാശങ്ങൾ സംരക്ഷിക്കുന്നതിനോടൊപ്പം തന്നെ, മലങ്കര മെത്രാനിൽ കേന്ദ്രീകരിച്ച *പൊതുസഭയുടെ ഭാഗം* എന്ന ബന്ധം നിലനിർത്തത്തക്കവിധമാണ് ഈ വ്യവസ്ഥകൾ ക്രോഡീകരിച്ചത്. പാരമ്പര്യങ്ങളിൽ മാത്രം അധിഷ്ഠിതമായ ഭരണക്രമത്തെ നിയതമായ ലിഖിതരൂപത്തിലാക്കാനുള്ള ശ്രമത്തിന്റെ ആദ്യപടിയായി വേണം *കണ്ടനാടു പടിയോല*യെ കാണുവാൻ.

*കണ്ടനാടു പടിയോല*യുടെ ഈ മൂന്നു ഘടകങ്ങളുടെ ആത്യന്തിക ഫലം താഴെപറയുംപ്രകാരം ക്രോഡീകരിക്കാം:

1. ആരാധനക്രമങ്ങൾ പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരം ഏകീകരിക്കപ്പെടുവാൻ ഒരു നൂറ്റാണ്ടു കൂടി വേണ്ടി വന്നു. 2. സാമൂഹിക ആചാരങ്ങളിൽ വരുത്തിയ നവീകരണങ്ങൾ ഒരു ഫലവും കണ്ടില്ല. ദേശീയ സംസ്കൃതിയുടെ ഭാഗമായ ഇവയിൽ പലതും പിൽക്കാലത്ത് അപ്രത്യക്ഷമായി. പക്ഷേ, അത് കേരളത്തിലെ പൊതുസമൂഹത്തിലുണ്ടായ മാറ്റങ്ങൾക്ക് അനുസൃതമായിരുന്നു. 3. ഇടവകപ്പള്ളികളുടെ ഭരണക്രമീകരണത്തിനുള്ള വ്യവസ്ഥകൾ പുരോഗമനപരമായിരുന്നെങ്കിലും അവ എത്രമാത്രം ഫലപ്രദമായി എന്നത് സംശയാസ്പദമാണ്. മലങ്കര മെത്രാന്മാരായിരുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെയും, പിന്നീട് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെയും കർശന നടപടികൾക്കുപോലും ഇവയെ ഏകീകൃത സ്വഭാവത്തിലെത്തിക്കാൻ സാധിച്ചില്ല. 1934-ൽ മലങ്കരസഭാ ഭരണഘടന പാസാക്കിയിട്ടും, അതു കോടതിവിധിപ്രകാരം പ്രാബല്യത്തിൽ വന്നിട്ടും, *അർത്ഥം കിടുകിടുക്കുന്ന* ചില ഇടവകകൾ അവയ്ക്കു വിധേയമാകാതെയും, പൊതുസഭയുടെ ഭാഗമാകാതെയും, ജനാധിപത്യാവകാശം നിഷേധിക്കുന്ന വകുപ്പുകളടങ്ങുന്ന സ്വന്തം ഭരണഘടനകളുമായി മുമ്പോട്ടു നീങ്ങുകയാണ്.

ഇവയൊന്നും 1809-ലെ *കണ്ടനാടു പടിയോല*യുടെ പ്രാധാന്യം ശൂന്യമാക്കുന്നില്ല. യാതൊരു പാശ്ചാത്യ സ്വാധീനവുമില്ലാത്ത ഒരു സമൂഹം സ്വയം നവീകരണത്തിനായി - അതിന്റെ മാനദണ്ഡങ്ങൾ എന്തായാലും - മുന്നിട്ടിറങ്ങുന്നതിന്റെ രേഖയാണ് *കണ്ടനാടു പടിയോല*. മലങ്കരയിൽ പിന്നീടുണ്ടായ ലിഖിത ഭരണഘടനകളുടെയെല്ലാം മാതാവ് എന്ന് 1809-ലെ *കണ്ടനാടു പടിയോല*യെ വിശേഷിപ്പിക്കാം.

### 3. മുദ്രിത മലയാളം ഏവൻഗേലിയോന് ദ്വിശതാബ്ദി (1811)

നസ്രാണി ചരിത്രത്തിലെ നിർണായകമായ ഒരു കാൽവയ്പാണ് 1811-ൽ ബോംബെ കൂറിയർ പ്രസിൽ അച്ചടിച്ച നാലു സുവിശേഷങ്ങളുടെ പ്രകാശനം. നസ്രാണികളുടെ പരിഭാഷ വിപ്ലവം ആരംഭിക്കുന്നത് ഈ ഗ്രന്ഥത്തിന്റെ മുദ്രണത്തിലൂടെയാണ്.

*നസ്രാണികളുടെ ഇടയിൽ സവിശേഷ വ്യക്തിത്വമുള്ള ഒരാൾ* എന്നു തോമസ് വൈറ്റ്ഹൗസ് വിശേഷിപ്പിച്ച കായംകുളം ഫിലിപ്പോസ് റമ്പാൻ എന്ന ബഹുഭാഷാ പണ്ഡിതനാണ് ഈ പരിഭാഷ നിർവ്വഹിച്ചത്. മാവേലിക്കര വെല്യപെരുമ്പിഴ കൊച്ചിട്ടി തരകൻ, തിമ്മയ്യാപിള്ള എന്ന തമിഴൻ എന്നിവർ അദ്ദേഹത്തെ സഹായിച്ചു. കണ്ടനാട്ടു വെച്ച് അന്നത്തെ

മലങ്കര മെത്രാൻ വലിയ മാർ ദീവന്നാസ്യോസിന്റെ മേൽനോട്ടത്തിൽ നടന്ന ഈ പരിഭാഷയിൽ ഒരു കത്തനാർ കൂടി സഹായിച്ചതായി ചില സൂചനകളുമുണ്ട്. ഇത് വലിയ മാർ ദീവന്നാസ്യോസിന്റെ സഹചാരികളായ അങ്കമാലി ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാരോ, കാട്ടുമങ്ങാട്ട് ഇട്ടിയവിരാ കത്തനാരോ ആകാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല.

1806-ൽ കൽക്കട്ടായിലെ ഫോർട്ടു വില്യം കോളജ് പ്രിൻസിപ്പാൾ റവ. ക്ലോഡിയസ് ബുക്കാനനാണ് വേദപുസ്തകം മലയാളത്തിലേയ്ക്ക് പരിഭാഷപ്പെടുത്തണമെന്ന ആശയം മുന്നോട്ടുവച്ചത്. നസ്രാണികളെ ആംഗ്ലിക്കൻ ബാന്ധവത്തിൽ കൊണ്ടുവരണമെന്ന് അതിയായി ആഗ്രഹിച്ച ബുക്കാനൻ, ഈ ആഗ്രഹം തന്റെ കേരള സന്ദർശനവേളയിൽ വലിയ മാർ ദീവന്നാസ്യോസിനെ അറിയിച്ചു. അതോടൊപ്പം വേദപുസ്തകം മലയാളത്തിൽ പരിഭാഷപ്പെടുത്തി അച്ചടിച്ചു തരാമെന്ന വാഗ്ദാനവും നൽകി. സഭാബാന്ധവ നിർദ്ദേശത്തിൽനിന്നു തന്ത്രപൂർവ്വം ഒഴിഞ്ഞുമാറിയ മാർ ദീവന്നാസ്യോസ്, വേദപുസ്തകം മലയാളത്തിൽ അച്ചടിച്ചു തരാമെന്ന വാഗ്ദാനം സ്വീകരിച്ചു. പക്ഷേ, പരിഭാഷയ്ക്കുള്ള സഹായം നിരസിച്ചു. ആംഗ്ലിക്കൻ വിശ്വാസവുമായി നസ്രാണി സംസ്കൃതിക്കുള്ള അന്തരം മനസ്സിലാക്കിയതിനാലാവാം അദ്ദേഹം പരിഭാഷ സഹായം നിഷേധിച്ചത്. എങ്കിലും പിന്നീട് ബുക്കാനൻ നിയമിച്ച തിമ്മയ്യാപിള്ള എന്ന തമിഴന്റെ സഹായം സ്വീകരിക്കാൻ മാർ ദീവന്നാസ്യോസ് സമ്മതിച്ചു. തന്റെ മേൽനോട്ടത്തിൽ പരിഭാഷ നടത്താമെന്ന് അദ്ദേഹം വാഗ്ദാനം ചെയ്തു.

തന്റെ വാക്കു പാലിച്ച മാർ ദീവന്നാസ്യോസ് ഉടൻതന്നെ പരിഭാഷയ്ക്കുള്ള ഏർപ്പാടുകൾ ചെയ്തു. അതനുസരിച്ച് .... *റമ്പാൻ പൊരുൾ തിരിച്ചെഴുതുവാനായിട്ട്* (1807) *കുംഭ മാസം 18-ന് മുതൽക്ക് എഴുതിത്തുടങ്ങി. ഏവൻഗേലിയോൻ പുസ്തകം മത്തായി ശ്ലീഹായുടെ അറിയിപ്പ് പൊരുൾ തിരിച്ച് എഴുതിയതിൽ പിന്നെയത്രെ തമിഴ് പുസ്തകവും ആളും വന്നൊള്ളു. റമ്പാനത്രെ കടുദാസിൽ എഴുതുന്നത്. തിമ്മപ്പൻപിള്ള ഓലയിലെഴുതുകയും, തമിഴ് കൊച്ചിട്ടി നോക്കുകയും. എട്ടുനാളൊരിക്കൽ ഇത്രയെഴുതി എന്ന് കൊച്ചിയിൽ എഴുത്തു ചെല്ലത്തക്കവണ്ണം ചട്ടംകെട്ടീട്ടത്രെ ബുക്കാനൻ പോയത്. ഏവൻഗേലിയോൻ പ്രെക്കുസെസും പൊരുൾ തിരിച്ചതിന്റെ ശേഷം, ആയതു വങ്കാളത്തു കൊണ്ടുചെല്ലത്തക്കവണ്ണം എഴുതിവരികകൊണ്ടു തിമ്മപ്പൻപിള്ള കൊണ്ടുപോയി...* (*നിരണം ഗ്രന്ഥവരി*).

ഈ ഏവൻഗേലിയോൻ ബോംബേ കൂറിയർ പ്രസിൽ അച്ചടിച്ചു പൂർത്തിയാക്കിയത് 1811-ലാണ്. 1812-ൽ പീലിപ്പോസ് റമ്പാൻ മരിക്കുന്നതിനുമുമ്പ് അച്ചടിച്ച കോപ്പി അദ്ദേഹത്തിനു ലഭിച്ചു. നസ്രാണികൾക്കു ലഭിച്ച നൂറു കോപ്പികൾ പള്ളികൾക്കു വിതരണം ചെയ്യുകയും ചെയ്തു.

1816-ൽ സി.എം.എസ്. മിഷനറിയായ റവ. തോമസ് നോർട്ടൻ ഈ മലയാള പരിഭാഷ പള്ളികളിൽ ഉപയോഗിക്കുന്നതായി കണ്ട് അത്ഭുതപ്പെട്ടതായി രേഖകളുണ്ട്. അതിനർത്ഥം നസ്രാണികൾ ഇതിനെ സർവ്വാത്മനാ സ്വീകരിച്ചു എന്നുതന്നെയാണ്.

ഭൂരിപക്ഷം ചരിത്രകാരന്മാരും ആരാധനക്രമങ്ങൾ മലയാളത്തിലാക്കിയതിന്റെ മികവ് പ്രൊട്ടസ്റ്റന്റ് മിഷനറിമാർക്കും, *പാശ്ചാത്യ പ്രബുദ്ധതയ്ക്കും* നൽകുന്നു. എന്നാൽ പൗരസ്ത്യ പാരമ്പര്യപ്രകാരം ആരാധനക്രമങ്ങളുടെ അടിസ്ഥാനം വി. വേദപുസ്തകമാണ്. അതിനാൽ ആരാധനാക്രമ പരിഭാഷയുടെ ആരംഭം വി. ഗ്രന്ഥത്തിന്റെ പരിഭാഷ തന്നെയാണ്. 1811-ൽ റവ. ക്ലോഡിയസ് ബുക്കാനൻ പ്രസിദ്ധീകരിച്ചു എന്നതൊഴിച്ചാൽ ഈ പരിഭാഷ നസ്രാണിയുടെ സ്വന്തമാണ്. അതുകൊണ്ട് ആരാധനക്രമ പരിഭാഷ ആരംഭിച്ചത് നസ്രാണികൾ തന്നെയാണ്. ബുക്കാനൻ തന്നെ ഈ പരിഭാഷയ്ക്ക് മുമ്പ്, വേദപുസ്തകത്തിന്റെ ഭാഗിക പരിഭാഷകൾ നസ്രാണികൾക്കിടയിൽ കൈയെഴുത്തായി പ്രചരിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്.

പിന്നീടങ്ങോട്ട് പത്തൊമ്പതാം നൂറ്റാണ്ടു മുഴുവൻ പരിഭാഷാ യുഗമായിരുന്നു. 1820-ൽ മലങ്കര മല്പാൻ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ, നിത്യനമസ്ക്കാരവും കുർബ്ബാനക്രമവും പരിഭാഷപ്പെടുത്തി. 1859-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ) നിത്യനമസ്ക്കാരവും കുർബ്ബാനക്രമവും അച്ചടിച്ചു പ്രസിദ്ധീകരിച്ചു. അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയതിനെതുടർന്ന് പരിഭാഷാ വിപ്ലവം ഊർജ്ജ്വസ്വലമായി.

ഇന്ന് മലങ്കരസഭയ്ക്ക് വ്യാഴവട്ടത്തിലൊരിക്കൽ മാത്രം ഉപയോഗിക്കുന്ന വി. മൂറോൻ കൂദാശക്രമമടക്കം മലയാളത്തിൽ ലഭ്യമാണ്. ഇതിനെല്ലാം വഴിമരുന്നിട്ടത് വലിയ മാർ ദീവന്നാസ്യോസിന്റെ മേൽനോട്ടത്തിൽ കായംകുളം പിലിപ്പോസ് റമ്പാൻ നടത്തിയ സുവിശേഷ പരിഭാഷയാണെന്നു നിസംശയം പറയാം.

### 4. മാവേലിക്കര പടിയോലയ്ക്ക് 175 (1836)

വളരെയേറെ വിവാദമാവുകയും, വളരെയേറെ ചർച്ച ചെയ്യപ്പെടുകയും ചെയ്ത ഒന്നാണ് *മാവേലിക്കര പടിയോല.* കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് ഡാനിയേൽ വിൽസൺ, മലങ്കരസഭയിൽ ഏർപ്പെടുത്താനായി മുന്നോട്ടുവച്ച നിർദ്ദേശങ്ങളെ 1836 ജനുവരി 16-ന് മാവേലിക്കരയിൽ കൂടിയ *മലങ്കര പള്ളിയോഗം* നിരാകരിച്ച് എഴുതിയ രേഖയാണ് *മാവേലിക്കര പടിയോല.* വളരെ പ്രതിലോമമെന്ന് പ്രൊട്ടസ്റ്റന്റ് അനുകൂല ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്ന ഒന്നാണ് *മാവേലിക്കര പടിയോല.* യഥാർത്ഥ

ത്തിൽ മലങ്കര നസ്രാണികളുടെ സ്വയംനിർണയാവകാശം സംരക്ഷിക്കാനുള്ള വ്യക്തമായ ശ്രമമമാണ് *മാവേലിക്കര പടിയോല.*

1816-ൽ പഴയസെമിനാരിയിൽ അദ്ധ്യാപകരായാണ് ബ്രിട്ടീഷ് മിഷനറിമാർ നസ്രാണികളുമായി സംസർഗം ആരംഭിക്കുന്നത്. നസ്രാണികളെ ആംഗ്ലിക്കൻ വിശ്വാസ-ആചാരങ്ങൾക്ക് അനുരൂപരായി മാറ്റുക എന്ന അത്യന്തികലക്ഷ്യം ആദിമുതൽതന്നെ മിഷനറിമാർക്കുണ്ടായിരുന്നു. അതിനേക്കാൾ ഉപരി, ഒരു *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ ചവിട്ടുപടിയായാണ് കുലീനരും ഉയർന്ന സാമൂഹിക നിലവാരമുള്ളവരുമായ നസ്രാണികളെ അവർ കണ്ടത്. പഴയസെമിനാരിയിൽ പഠിച്ചിറങ്ങുന്ന നസ്രാണി *പാതിരിമാരും ഉപദേശിമാരും* വഴി പ്രചരിപ്പിക്കുന്ന പ്രൊട്ടസ്റ്റന്റ് മതം, ഇന്ത്യയിൽ ബ്രിട്ടീഷ് സാമ്രാജ്യത്തിന് ശക്തമായ അടിത്തറയിടുമെന്ന് അവർ വ്യാമോഹിച്ചു.

എന്നാൽ ഇരുപതു വർഷത്തെ ഭഗീരഥപ്രയത്നത്തിനുശേഷവും ഒരു പ്രൊട്ടസ്റ്റന്റു പാദ്രിയെയോ ഉപദേശിയേയോ നസ്രാണികളുടെ ഇടയിൽ നിന്നും സൃഷ്ടിക്കാൻ മിഷനറിമാർക്ക് സാധിച്ചില്ല. ആരാധനക്രമങ്ങൾ ആംഗ്ലിക്കൻരീതിയിൽ പരിഷ്ക്കരിക്കാനുള്ള അവരുടെ ശ്രമം 1818-ൽ തന്നെ മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം* തള്ളിയിരുന്നു. പട്ടം കൊടുക്കാനുള്ള അധികാരം മലങ്കരമെത്രാനിൽ നിക്ഷിപ്തമായിരുന്നതിനാൽ തങ്ങൾക്ക് അനഭിമിതരായവരെ വൈദികവൃത്തിയിൽ നിന്ന് ഒഴിച്ചുനിർത്തുക എന്നത് മിഷനറിമാർക്ക് അസാദ്ധ്യമായിരുന്നു.

ഈ സാഹചര്യത്തിലാണ് നസ്രാണികളുടെമേൽ സമ്പൂർണ്ണ നിയന്ത്രണം കൈവരിക്കുക എന്ന ലക്ഷ്യത്തോടെ റവ. ഡാനിയേൽ വിത്സൻ ഏതാനും നിർദ്ദേശങ്ങൾ മുമ്പോട്ടു വച്ചത്. പ്രൊട്ടസ്റ്റന്റു വിശ്വാസത്തോടുള്ള നസ്രാണികളുടെ ശക്തമായ എതിർപ്പ് കണക്കിലെടുത്ത്, പ്രകടമായ പ്രൊട്ടസ്റ്റന്റു പരിഷ്ക്കാരങ്ങൾ ഒന്നും കൂടാതെയാണ് ഈ നിർദ്ദേശങ്ങൾ അവതരിപ്പിച്ചത്.

വിൽസന്റെ നിർദ്ദേശങ്ങളെ താഴെ പറയുംവിധം സംഗ്രഹിക്കാം. അതോടൊപ്പം തന്നെ അവ എന്തുകൊണ്ട് നസ്രാണികൾക്ക് സ്വീകാര്യമായിരുന്നില്ല എന്നതും പരിശോധിക്കാം.

- സെമിനാരി പ്രിൻസിപ്പാളിന്റെ സർട്ടിഫിക്കറ്റ് കൂടാതെ മെത്രാൻ ആർക്കും പട്ടം കൊടുക്കരുത്.

രണ്ടു കാരണങ്ങളാൽ ഇത് നസ്രാണികൾക്ക് അസ്വീകാര്യങ്ങളായിരുന്നു. ഒന്നാമതായി, പട്ടത്തിനുള്ള തെരഞ്ഞെടുപ്പ് മലങ്കര മെത്രാന്റെ അംഗീകാരപരിധിയിൽ വരുന്നതാണ്. ഈ നിർദ്ദേശം മൂലം മെത്രാൻ

കേവലം *പട്ടം കൊടുക്കാനുള്ള ഒരു യന്ത്രം* മാത്രമായി മാറും. ഇത് നസ്രാണികൾക്ക് സ്വീകാര്യമല്ലായിരുന്നു.

രണ്ടാമതായി, സെമിനാരി ഭരണം അക്കാലമായപ്പോഴേക്കും ബ്രിട്ടീഷ് മിഷനറിമാരുടെ കൈയിലായിരുന്നു. സ്വാഭാവികമായും അവരുടെ വിശ്വാസസംഹിത അംഗീകരിച്ചവർക്കു മാത്രമാവും സർട്ടിഫിക്കറ്റ് ലഭിക്കുക. ആത്യന്തികമായി നസ്രാണികൾ പ്രൊട്ടസ്റ്റന്റാവുക എന്നതാവും ഫലം. ഇതിന്റെ അപകടം നസ്രാണികൾ തിരിച്ചറിഞ്ഞു എന്ന് *മാവേലിക്കര പടിയോല* തെളിയിക്കുന്നു

– പള്ളിക്കണക്കുകൾ ബ്രിട്ടീഷ് റസിഡന്റിന്റെ ഓഡിറ്റിനയയ്ക്കണം.

ഈ നിർദ്ദേശവും രണ്ടു കാരണങ്ങളാൽ അസ്വീകാര്യമായിരുന്നു. ഒന്നാമതായി, പള്ളിക്കണക്കുകളെ സംബന്ധിച്ചിടത്തോളം നസ്രാണികൾക്ക് വ്യക്തമായ ഒരു കർമ്മപദ്ധതി തലമുറകളായി ഉണ്ടായിരുന്നു. അതനുസരിച്ച് ഇടവകപ്പള്ളിക്കണക്കുകൾ അതാത് *പള്ളിയോഗം* കേട്ടു തീർക്കുക, അതിനു സാധിക്കാതെ വന്നാൽ മെത്രാൻ കേട്ടു തീർക്കുക എന്നതായിരുന്നു കീഴ്നടപ്പ്. 1809-ലെ *കണ്ടനാട് പടിയോല* ഇതിനു കൂടുതൽ വ്യക്തതയും ലിഖിതരൂപവും നൽകി. ഒരിക്കലും കേരളത്തിലെ ലൗകിക ഭരണാധികാരികൾ നസ്രാണികളുടെ ഈ അവകാശത്തിൽ കൈകടത്തിയിരുന്നില്ല. ഈ ജനാധിപത്യ അവകാശം കൈവെടിയാൻ നസ്രാണികൾ വിസമ്മതിച്ചത് സ്വാഭാവികം.

രണ്ടാമതായി, പ്രൊട്ടസ്റ്റന്റുകാരനായ ബ്രിട്ടീഷ് റസിഡന്റിനോ, അവർക്കുവേണ്ടി കണക്കു പരിശോധിക്കുന്ന മിഷനറിമാർക്കോ, തങ്ങൾക്ക് താൽപ്പര്യമില്ലാത്ത പെരുന്നാൾ, ഓർമ്മ മുതലായവയ്ക്ക് പണം ചിലവാക്കുന്നത്, ഈ നിർദ്ദേശം അംഗീകരിച്ചാൽ, ഫലപ്രദമായി തടയാനാവുമായിരുന്നു. എതിർക്കുന്ന കൈക്കാരന്മാരെ പീഡിപ്പിക്കാനും സാധിക്കുമായിരുന്നു. ആത്യന്തികമായി ഈ നിർദ്ദേശം അപകടകരവും, പ്രൊട്ടസ്റ്റന്റ് വിശ്വാസം അടിച്ചേൽപ്പിക്കാനുള്ള മാർഗ്ഗവുമാണെന്ന് നസ്രാണികൾ തിരിച്ചറിഞ്ഞു.

– ചാത്തം മുതലായ ക്ലിപ്തതയില്ലാത്ത വരുമാനങ്ങൾക്കു പകരം കത്തനാർമാർക്ക് നിശ്ചിത ശമ്പളം ഏർപ്പെടുത്തണം.

കത്തനാരന്മാരുടെ വരുമാനത്തിലെ ഒരു പ്രധാന ഭാഗം മരണാനന്തര ക്രിയകളുടെ കർമ്മഫീസ് ആയിരുന്നു എങ്കിലും, അന്നും ഇന്നും അവർക്ക് മറ്റ് കർമ്മങ്ങൾക്കും – ഒരു പക്ഷേ ചാത്തപ്പണത്തേക്കാൾ അധികം – ദക്ഷിണ ലഭിച്ചിരുന്നു. ഈ സാഹചര്യത്തിൽ തങ്ങൾ എതിർക്കുന്ന മരണാനന്തര കർമ്മങ്ങളെ മാത്രം മിഷനറിമാർ സൂചിപ്പിച്ചതിൽ നസ്രാണികൾ ദുരുദ്ദേശ്യം മണത്തതിൽ അസ്വാഭാവികതയില്ല.

മാത്രവുമല്ല, കത്തനാർമാർ ശമ്പളക്കാരാവുന്നതോടെ അവരുടെ വിധേയത്വം ശമ്പളദാതാക്കളോടാവും. അതോടെ അവരുടെ നയപരിപാടികൾ നടപ്പിലാക്കാൻ അവർ നിർബന്ധിതരാവും. ഫലത്തിൽ അതും പ്രൊട്ടസ്റ്റന്റ് വിശ്വാസം അടിച്ചേൽപ്പിക്കാനുള്ള ഫലപ്രദമായ ഒരു ഉപാധിയാണെന്ന് മാവേലിക്കരയിൽ കൂടിയ *മലങ്കര പള്ളിയോഗ*ത്തിന് – വിശിഷ്യാ കത്തനാരന്മാർക്ക് – തിരിച്ചറിവുണ്ടായി എന്നത് വ്യക്തമാണ്.

ഇവ കൂടാതെ മറ്റ് ഏതാനും നിർദ്ദേശങ്ങൾ കൂടി റവ. ദാനിയേൽ വിൽസൺ മുമ്പോട്ടു വച്ചിരുന്നു. അവയേയും *മാവേലിക്കര പടിയോല* നിരാകരിക്കുകയാണ് ചെയ്തത്. അവയിൽ പലതും പിൽക്കാല ചിന്തയിൽ നിർദോഷങ്ങളായിരുന്നെങ്കിലും, അവയിലൊക്കെയിലും അധിനിവേശത്തിന്റെ ഗന്ധം അന്ന് നസ്രാണിക്ക് അനുഭവവേദ്യമായെങ്കിൽ അത്ഭുതത്തിനവകാശമില്ല.

ഡോ. ഡാനിയേൽ വിൽസന്റെ നിർദ്ദേശങ്ങൾ എല്ലാംതന്നെ പിൽക്കാലത്ത് നസ്രാണികൾ ഘട്ടംഘട്ടമായി നടപ്പിലാക്കിയതായി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് വിശദീകരിക്കുന്നുണ്ട്. 1934-ലെ ഭരണഘടന, സെമിനാരി പ്രിൻസിപ്പാളിന്റെ സർട്ടിഫിക്കറ്റ് വൈദികസ്ഥാനത്തിന് അനിവാര്യമാക്കി, വൈദികശമ്പള പദ്ധതി നടപ്പാക്കി, ആരാധനക്രമങ്ങൾ മാതൃഭാഷയിലാക്കി, പള്ളികണക്കുകൾ കൂടുതൽ സുതാര്യവും, ദേശത്തിലെ നിയമത്തിനു വിധേയവുമാക്കി. അങ്ങനെ ഏതാണ്ട് എല്ലാംതന്നെ നടപ്പിലാക്കി എന്നു പറയാം.

പിന്നെ എന്തുകൊണ്ടാണ് 1836-ൽ റവ. ദാനിയേൽ വിൽസന്റെ നിർദ്ദേശങ്ങൾ നസ്രാണികൾ പൂർണമായി നിരാകരിച്ചത്? വ്യക്തമായും രണ്ടു കാരണങ്ങൾ ഇതിനു ചൂണ്ടിക്കാട്ടാം.

1. ഈ നിർദ്ദേശങ്ങൾ ആത്യന്തികമായി നസ്രാണികളുടെ സ്വയംനിർണയാവകാശത്തെ ചോദ്യം ചെയ്യുന്നവയായിരുന്നു. ആത്മീയവും ലൗകികവുമായ സമസ്ത സംഗതികളിലും തീരുമാനമെടുക്കാനുള്ള *മലങ്കര പള്ളിയോഗ*ത്തിന്റെ അധികാരം ആർക്കും അടിയറവയ്ക്കാൻ നസ്രാണി തയ്യാറായില്ല.

2. പിൽക്കാലത്ത് വിൽസന്റെ നിർദ്ദേശങ്ങൾ നസ്രാണി നടപ്പിലാക്കിയത് തങ്ങളുടേതായ രീതിയിലാണ്. ഒരിക്കൽ പാടേ നിരാകരിച്ച നിർദ്ദേശങ്ങൾ, പിന്നീട് ബാഹ്യസമ്മർദ്ദം കൂടാതെ നടപ്പിലാക്കിയതിൽ ദേശീയ പ്രബുദ്ധത ദർശിക്കാം. ഏതു നല്ല ആശയവും തങ്ങൾ സ്വീകരിക്കും. പക്ഷേ, അതു തങ്ങളുടേതായ രീതിയിൽ, തങ്ങൾക്കു യുക്തമെന്നു തോന്നുന്ന സമയത്താവും നടപ്പാക്കുക. ഇതായിരുന്നു നസ്രാണിയുടെ നിലപാട്. *സായിപ്പ് പറയുന്നത് കേട്ടെന്നും* അതേപടി അംഗീകരിക്കാൻ

നസ്രാണിയുടെ സ്വയംനിർണയബോധം - ഇസഡ്. എം. പാറേട്ടിന്റെ ഭാഷയിൽ ജാത്യാഭിമാനം - അവരെ അനുവദിച്ചിരുന്നില്ല.

ആരെയും അറിയിക്കാതെ ഒതുക്കത്തിൽ പാസാക്കിയ ഒന്നല്ല *മാവേലിക്കര പടിയോല.* ഓരോ നിർദ്ദേശമായി അവതരിപ്പിച്ച്, ചർച്ച ചെയ്താണ് തീരുമാനമെടുത്തതെന്ന് റിപ്പോർട്ടു ചെയ്തത് മിഷനറി സഹചാരിയായ പാലക്കുന്നത്ത് അബ്രഹാം മല്പാനാണ്.

1836-ലെ *മാവേലിക്കര പടിയോല*യെക്കുറിച്ചുള്ള വിശകലനത്തിൽ ഉരുത്തിരിയുന്ന മൂന്നു പ്രധാന ഘടകങ്ങളുണ്ട്.

1. *മലങ്കര പള്ളിയോഗം* നസ്രാണികളുടെ ആത്മികവും ലൗകികവും വിശ്വാസപരവുമായ കാര്യങ്ങളിൽ തീരുമാനമെടുക്കാനുള്ള തങ്ങളുടെ പരമാധികാരം നിലനിർത്തി.

2. സർവ്വശക്തമായ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അത്യുന്നത പ്രതിനിധികളുടെ സജീവ സാന്നിദ്ധ്യം ഉണ്ടായിരുന്നിട്ടും, അവരുടെ നിർദ്ദേശങ്ങളെ പൂർണ്ണമായി തള്ളി രേഖ ചമച്ച പ്രക്രിയ അന്നത്തെ ഇന്ത്യൻ രാഷ്ട്രീയ മണ്ഡലത്തിൽ അചിന്ത്യമായിരുന്നു. അതു പരാജയപ്പെടുത്താൻ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനു ഒരിക്കലും സാധിച്ചില്ല. ഭരണാധികാരമുള്ള രാജാക്കന്മാർക്കു പോലും ചിന്തിക്കാനാവാത്ത ചങ്കൂറ്റം. രണ്ടു പതിറ്റാണ്ടു കൂടി കഴിഞ്ഞാണ് *ശിപായി ലഹള* എന്നറിയപ്പെട്ട ഒന്നാം ഇന്ത്യൻ സ്വാതന്ത്ര്യസമരം ഉണ്ടായത് എന്നു കൂടി മനസിലാക്കണം.

3. ആരും ശ്രദ്ധിക്കാത്ത മറ്റൊരു പ്രാധാന്യവും *മാവേലിക്കര പടിയോല*യ്ക്കുണ്ട്. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനു ശേഷം വിശ്വാസ പ്രഖ്യാപനം നടത്തിയ ഏക *മലങ്കര പള്ളിയോഗ*മാണ് 1836-ൽ മാവേലിക്കരയിൽ നടന്നത്. *മാവേലിക്കര പടിയോല,* തമ്പുരാനെ പെറ്റമ്മയോടും, പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥതയിൽ നസ്രാണികൾക്കുള്ള ഉറച്ച വിശ്വാസം രേഖപ്പെടുത്തിയിട്ടുണ്ട്. 1686-ൽ മലങ്കര നസ്രാണികൾക്ക് പരിത്യജിക്കേണ്ടിയിരുന്ന രണ്ടു വേദവിപരീതങ്ങളും - റോമൻ കത്തോലിക്കാ, നെസ്തോറിയൻ - ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥത അംഗീകരിച്ചിരുന്നു. അതിനാൽ ഈ വിഷയത്തെപ്പറ്റി ഒരു തീരുമാനം അവിടെ അപ്രസക്തമായിരുന്നു. ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകൾ ഇവ അംഗീകരിക്കാത്തതിനാൽ ആ വിഷയത്തിൽ *മാവേലിക്കര പടിയോല*യിൽകൂടി നസ്രാണികൾ തങ്ങളുടെ നയം വ്യക്തമാക്കി (*കൂടുതൽ വിവരങ്ങൾക്ക് തോമസ് മാർ അത്താനാസ്യോസ്, മാവേലിക്കര പടിയോല, 2011, കോട്ടയം, എം.ഒ.സി. പബ്ലിക്കേഷൻസ്.*).

## 5. പാമ്പാക്കുടനമസ്ക്കാരത്തിന് ശതാബ്ദി (1910)

1811-ൽ *റമ്പാൻ ബൈബിൾ* അച്ചടിച്ചു പ്രസിദ്ധീകരിച്ചതോടെ ആരംഭിച്ച പരിഭാഷാ വിപ്ലവം മിതമായ തോതിൽ പത്തൊമ്പതാം നൂറ്റാണ്ടു മുഴുവൻ തുടർന്നുവന്നു. പഴയസെമിനാരി നടത്തി എടുക്കുകയും, *മാർ ത്തോമ്മസ് പ്രസ്* അവിടെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തതോടെ ആരാധനക്രമങ്ങളുടെ പരിഭാഷയും മുദ്രണവും ഊർജ്ജിതമായി.

പ. പരുമല തിരുമേനി ആരംഭിമിട്ട്, മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാരെയും, കോനാട്ടു മാത്തൻ കത്തനാരെയും പൂർത്തീകരണത്തിനായി ഏൽപ്പിച്ച ക്യംന്താ നമസ്ക്കാരത്തിന്റെയും, വി. കുർബ്ബാനക്രമത്തിന്റെയും പരിഭാഷ 1902-ൽ പ്രസിദ്ധീകരിച്ചതോടെ ഈ പരിഭാഷാ വിപ്ലവം അത്യുച്ചനില പ്രാപിച്ചു എന്നു പറയാം. കണ്ടത്തിൽ വർഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായ ഭാഷാ പ്രവീണരുടെ സഹായത്തോടെ പൂർത്തിയാക്കിയ ശബ്ദസുന്ദരമായ ഈ പരിഭാഷ ഇന്നും മാറ്റമില്ലാതെ ഉപയോഗത്തിലിരിക്കുന്നു എന്നതുതന്നെ അതിന്റെ വൈശിഷ്ട്യത്തിനു തെളിവാണ്.

നിത്യനമസ്ക്കാരം 1895-നു മുമ്പുതന്നെ മാർതോമ്മസ് പ്രസിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്നു. എങ്കിലും സാധാരണക്കാരന്റെ ഉപയോഗത്തിനു സമഗ്രമായ ഒരു നമസ്ക്കാരക്രമം മലയാളത്തിൽ ലഭ്യമല്ലായിരുന്നു. ഈ സാഹചര്യത്തിലാണ് *പാമ്പാക്കുട നമസ്ക്കാരം* എന്ന പേരിൽ പ്രസിദ്ധമായ നിത്യനമസ്ക്കാരം 1910-ൽ കോനാട്ടു മാത്തൻ മല്പാൻ പ്രസിദ്ധീകരിക്കുന്നത്. പാമ്പാക്കുട മാർ യൂലിയോസ് പ്രസിൽനിന്നും പ്രസിദ്ധീകരിച്ചതിനാലാണ് *പാമ്പാക്കുട നമസ്ക്കാരം* എന്ന പേർ ലഭിച്ചത്.

ഈ കൃതിക്ക് അതീവ പ്രാധാന്യമുണ്ട്. ഒന്നാമതായി അവൈദികർക്ക് ഉപയുക്തമാംവിധം നിത്യപ്രാർത്ഥനയ്ക്കുപരിയായി, നോമ്പിലെ നമസ്ക്കാരം, പെരുന്നാളുകളുടെ പ്രത്യേക പ്രാർത്ഥന, ഒരു മനുഷ്യജീവിതചക്രത്തിലെ ചെറുതും വലുതുമായ ഏതാണ്ടെല്ലാ സന്ദർഭങ്ങൾക്കും വേണ്ടിയ പ്രത്യേക പ്രാർത്ഥനകൾ മുതലായവ എല്ലാം അടങ്ങിയ ഒരു സമ്പൂർണ്ണ ആരാധനക്രമമാണ് *പാമ്പാക്കുട നമസ്ക്കാരം*.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ദയറാക്കാർക്കുവേണ്ടി ക്രമീകരിച്ച സാധാരണ നമസ്ക്കാരം അതേപടി പരിഭാഷപ്പെടുത്തിയല്ല മാത്തൻ മല്പാൻ *പാമ്പാക്കുട നമസ്ക്കാരം* പ്രസിദ്ധീകരിച്ചത്. ദീർഘമായ അത്തരം പ്രാർത്ഥനകൾ സാധാരണക്കാരിൽ വിരസത ഉളവാക്കുമെന്നും, അത് അവരാൽ പരിത്യജിക്കപ്പെടുമെന്നും പ്രായോഗിക ബുദ്ധിയായ മാത്തൻ മല്പാൻ മനസ്സിലാക്കി. അതിനാൽ മൂലകൃതിയുടെ ഹ്രസ്വമായ ഒരു ഭാഷ്യത്തിനാണ് അദ്ദേഹം രൂപംകൊടുത്തത്.

എന്നാൽ പാശ്ചാത്യ സുറിയാനി ആരാധനക്രമത്തിന്റെ ഘടന അതേപടി നിലനിർത്താനും അദ്ദേഹം ശ്രദ്ധിച്ചു. ദീർഘമായ വർണ്ണനകൾ ഒഴിവാക്കി, പ്രാർത്ഥനാ ഘടനയിലെ എല്ലാ വിഷയങ്ങളും അതത് സ്ഥാനങ്ങളിൽ നിലനിർത്തി, ലളിതവും ഹ്രസ്വവുമായ ഒരു പ്രാർത്ഥനക്രമമാണ് മാത്തൻ മല്പാൻ രൂപകൽപ്പന ചെയ്തത്. ഈ ലളിത – ഹ്രസ്വ ശൈലിയാണ് *പാമ്പാക്കുട നമസ്ക്കാരത്തെ* ജനകീയമാക്കിയത്.

1910–ൽ പുറത്തിറങ്ങിയ ആദ്യ പതിപ്പ് രണ്ടു പ്രാവശ്യം രൂപമാറ്റം വന്നാണ് ഇന്നു കാണുന്ന രൂപത്തിലെത്തിയത്. രണ്ടാം പതിപ്പിൽ വി. കുർബ്ബാനക്രമവും മറ്റു ചില പ്രാർത്ഥനകളും ചേർത്ത് വിപുലീകരിച്ചു. പിന്നീട് കുർബ്ബാനക്രമം ഒഴിവാക്കി. മൊത്തത്തിൽ 1820–ൽ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ ക്രമീകരിച്ച നിത്യനമസ്ക്കാരത്തിന്റെ രൂപഘടന വിപുലമാക്കിയതാണ് 1910–ലെ പാമ്പാക്കുട നമസ്ക്കാരത്തിനുള്ളത്.

ഭാഷാപരമായി കാലികമായി ചില വാക്കുകൾക്ക് ഉണ്ടാകാവുന്ന മാറ്റങ്ങളൊഴികെ ഇതിന്റെ ഘടനയ്ക്കോ ശൈലിയ്ക്കോ വരും പതിപ്പുകളിൽ യാതൊരു മാറ്റവും വരുത്തുകയില്ലാ എന്നു ഒന്നാം പതിപ്പിന്റെ മുഖവുരയിൽ മാത്തൻ മല്പാൻ ഉറപ്പു നല്കിയിരുന്നു. ഈ ഉറപ്പ് പാലിക്കപ്പെട്ടതിനാൽ ഒരിക്കൽ ഈ ഗ്രന്ഥം ഉപയോഗിച്ചു പഠിച്ചവർക്ക് അതേ ഗ്രന്ഥത്തിന്റെ മറ്റു പതിപ്പുകൾ ഉപയോഗിക്കുന്നതിനോ, മറ്റു പതിപ്പുകൾ പഠിച്ചവരുമായി *കൂടിനമസ്ക്കരിക്കുന്നതിനോ* യാതൊരു ബുദ്ധിമുട്ടുമുണ്ടായില്ല. ഇതാണ് *പാമ്പാക്കുട നമസ്ക്കാരത്തിന്റെ* ഇന്നും നിലനിൽക്കുന്ന ജനപ്രീതിയുടെ മുഖ്യ കാരണം.

ഔദ്യോഗികവും അനധികൃതവുമായ അനേക പതിപ്പുകളിലൂടെ *പാമ്പാക്കുട നമസ്ക്കാരം* പതിനായിരക്കണക്കിനു കോപ്പികൾ പ്രചരിച്ചിട്ടുണ്ട്. ഇന്നും ഇതിന്റെ ആവശ്യകത കുറഞ്ഞിട്ടില്ലായെന്നത് പാമ്പാക്കുട നമസ്ക്കാരത്തിന്റെ അംഗീകാരത്തിന്റെ ഏറ്റവും വലിയ തെളിവാണ്.

ഇതോടൊപ്പം 2010–ൽ ശതാബ്ദി ആഘോഷിക്കേണ്ട മറ്റൊരു സുപ്രധാന കൃതിയാണ് *നടപടിക്രമം.* മാർ യൂലിയോസ് പ്രസിൽ നിന്നും 1910–ൽ മാത്തൻ മല്പാൻ തന്നെയാണ് ഇതും പ്രസിദ്ധീകരിച്ചത്. ഇതിന്റെ രൂപീകരണത്തെപ്പറ്റി ആമുഖത്തിലെ പരാമർശനം ... *ഞങ്ങൾ തൽക്കാല നടപടികളേയും, പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ കൽപ്പനകളേയും നടത്തിപ്പുകളേയും, മറ്റു ചില പുസ്തകങ്ങളേയും പരിശോധിച്ച്, ദനഹാ മുതൽ പെന്തികൊസ്തി വരെ ഈ പുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ക്രമങ്ങളെക്കുറിച്ച് ഒരു ബിൽ എഴുതിയുണ്ടാക്കി, വന്ദ്യ പിതാവായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ* (പിന്നീട് ഒന്നാം

കാതോലിക്കാ) *അദ്ധ്യക്ഷതയിൽ പിറവം സിമ്മനാരിയിൽ രണ്ടാമതു കൂടിയ വൈദികയോഗത്തിൽ വായിച്ചു കേൾപ്പിച്ചു പാസാക്കി എങ്കിലും, മറ്റു തിരുമേനികളോടും, അന്നു മൽപ്പാനായിരുന്ന ഇപ്പോഴത്തെ കൊച്ചു തിരുമേനിയോടും* (പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) *ആലോചിച്ചു തീരുമാനിക്കേണ്ട ചില സംഗതികൾ ഉണ്ടായിരുന്നതുകൊണ്ട്, അച്ചടിപ്പാനുള്ള അനുവാദം ആ യോഗത്തിൽ നിന്നു ലഭിച്ചില്ല. പിന്നീട് യോഗത്തിന്റെ ആജ്ഞാനുസരണം കോട്ടയത്തു സിമ്മനാരിയിൽ വച്ച് ഇപ്പോഴത്തെ കൊച്ചുതിരുമേനി, അന്നു റമ്പാനായിരുന്ന ഇപ്പോഴത്തെ മാർ കൂറിലോസ് തിരുമേനി, മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ, ഇലവിനാമണ്ണിൽ സ്ക്കറിയാ കത്തനാർ മുതൽപേരെ വായിച്ചു കേൾപ്പിച്ചു അവരുടെ അഭിപ്രായവും, കുന്നംകുളങ്ങര വച്ചു വലിയ തിരുമേനിയെ* (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ) *വായിച്ചു കേൾപ്പിച്ചു ആ അഭിപ്രായവും അറിഞ്ഞ് രേഖപ്പെടുത്തി, കടമറ്റത്തു പള്ളിയിൽ വച്ച് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മൂന്നാമതു കൂടിയ വൈദികയോഗത്തിൽ ഹാജരാക്കുകയും, അഭിപ്രായങ്ങൾ തമ്മിൽ യോജിപ്പിച്ചു പാസാക്കുകയും, അച്ചടിപ്പിപ്പാൻ അനുവദിക്കുകയും ചെയ്തു. മുൻ യോഗനിശ്ചയപ്രകാരം നമസ്ക്കാരങ്ങളെക്കുറിച്ച് എഴുതി ഉണ്ടാക്കിയ ഒരു ബിൽ കൂടെ കടമറ്റം യോഗത്തിൽ വായിച്ചു കേൾപ്പിച്ച് ഭിന്നാഭിപ്രായം കൂടാതെ പാസ്സാക്കിയിട്ടുണ്ട്. ദനഹാ മുതൽ പെന്തിക്കൊസ്തി വരെയുള്ള ആദ്യ നിശ്ചയം അച്ചടിപ്പിക്കാമെന്നു വെച്ചിരിക്കുന്നു. ഇത്ര പ്രയാസപ്പെട്ടും യോഗനിശ്ചയത്തോടുകൂടിയും ദീർഘലോചനയോടുകൂടിയും പള്ളിക്രമങ്ങൾ നടത്തുന്നതിനു അദ്വിതീയൻ എന്നു എല്ലാവരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ പ്രത്യേക ആലോചനയോടുകൂടിയും അച്ചടിപ്പിക്കപ്പെട്ടിരിക്കുന്ന ഈ പള്ളിക്രമ നടപടി പുസ്തകവും...* എന്നപ്രകാരമാണ്.

1876-ൽ പത്രോസ് പാത്രിയർക്കീസ്, ആരാധനക്രമങ്ങളും രീതികളും ഏകീകരിച്ച് വിശദമായ കല്പന നൽകിയെങ്കിലും അത് ഭാഗികമായി മാത്രമാണ് നടപ്പിലായത്. എന്നാൽ 1910-ൽ *നടപടിക്രമ*ത്തിന്റെ പ്രസിദ്ധീകരണത്തോടെ ഏകീകരണം യാഥാർത്ഥ്യമായി.

### 6. മലങ്കരസഭാ ഭരണഘടനയ്ക്ക് 75 (1934)

മലങ്കര നസ്രാണികളുടെ ചരിത്രത്തിലെ ഒരു സുപ്രധാന നാഴികക്കല്ലാണ് 1934-ൽ ഒരു ലിഖിത ഭരണഘടന പാസാക്കി നടപ്പിലാക്കിയെന്നത്. 1809-ലെ *കണ്ടനാട് പടിയോല*യും 1853-ലെ *ചട്ടവര്യോല*യും, 1873-ലെ *പരുമല സുന്നഹദോസിന്റെ കാനോനാകളും,* 1876-ലെ *മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളും* ലിഖിത ഭരണഘടനക

ളുടെ ഗണത്തിൽ പെടുത്താവുന്നവയാണെങ്കിലും അവയൊന്നും സമ ഗ്രമായിരുന്നില്ല. ഉദാഹരണത്തിന് *മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകൾ* പൊതുസഭയുടെ ഭരണത്തെ മാത്രമാണ് പരാമർശിക്കു ന്നതെങ്കിൽ, 1809-ലെ *കണ്ടനാടു പടിയോല* ഇടവക പള്ളികളുടെ ഭര ണത്തെ മാത്രമാണ് പരാമർശിക്കുന്നത്. സഭാഭരണത്തിന്റെ ഏതാണ്ട് എല്ലാവശങ്ങളെയും സ്പർശിക്കുന്ന സമഗ്രമായ ഭരണഘടനയാണ് 1934-ലെ എം. ഡി. സെമിനാരി അസോസിയേഷൻ പാസാക്കിയ *മലങ്കര സഭാ ഭരണഘടന.*

മലങ്കരസഭാ ഭരണഘടന ഒരു ദിവസം കൊണ്ടുണ്ടായ ഒന്നല്ല. അതിന്റെ രൂപീകരണം സുഗമവും ആയിരുന്നില്ല. വർഷങ്ങൾക്കുമുമ്പു തന്നെ ഒരു ഭരണഘടന നിർമാണസമതി രൂപംകൊണ്ടിരുന്നു. അതിന്റെ പ്രവർത്തനം മുമ്പോട്ടു നീങ്ങിയെങ്കിലും എപ്പിസ്ക്കോപ്പസിയും ജനാധി പത്യവും തമ്മിലുള്ള അധികാര വിഭജനപ്രശ്നത്തിൽ തട്ടി ഭരണഘ ടനാ നിർമ്മാണ സമിതി രണ്ടായി പിളർന്നു.

ഇത് അതീവ ഗൗരവമായ ഒരു വിഷയം തന്നെയായിരുന്നു. ശതാ ബ്ദങ്ങളായി വൈദികസ്ഥാനികളുടെ മേൽക്കൈ വകവച്ചുകൊടുക്കുന്ന, എന്നാൽ തികച്ചും ജനാധിപത്യപരമായ, ഒരു ഭരണസംവിധാനമാണ് നസ്രാണികൾക്കുണ്ടായിരുന്നത്. *ജാതിക്കു തലവനായ* അർക്കദിയാ ക്കോനും, പിന്നീട് മാർത്തോമ്മാ മെത്രാന്മാർക്കും, തുടർന്ന് മലങ്കര മെത്രാ പ്പോലീത്താമാർക്കും സഭാഭരണത്തിൽ മേൽക്കൈ ഉണ്ടായിരുന്നു. അതേ പോലെ ഇടവകപള്ളികളുടെ ഭരണത്തിൽ *മൂപ്പൻ കത്തനാർക്ക്* (പാശ്ചാ ത്യസംജ്ഞയിൽ വികാരിക്ക്) പ്രഥമസ്ഥാനം ഉണ്ടായിരുന്നു. എങ്കിലും, മലങ്കര നസ്രാണികളുടെ ആത്മികവും ലൗകികവും വിശ്വാസപരവുമായ കാര്യങ്ങളിൽ തീരുമാനമെടുക്കാനുള്ള പരമാധികാരം ഇടവകപള്ളിക ളിൽനിന്നുള്ള കത്തനാർമാരുടെയും അവൈദികരുടെയും പ്രതിനിധികൾ അടങ്ങുന്ന *മലങ്കര പള്ളിയോഗ*ത്തിനായിരുന്നു. അവരുടെ അംഗീകാര മില്ലാത്ത യാതൊരു തീരുമാനവും മലങ്കര നസ്രാണികൾക്ക് ബാധകമ ല്ലായിരുന്നു.

ഇടവകപള്ളികളിലാകട്ടെ, *മൂപ്പൻ കത്തനാരെ* കൂട്ടുകൈക്കാരിൽ ഒരാ ളായി അംഗീകരിച്ചിരുന്നു എങ്കിലും, ഇടവകകളുടെ ദൈനംദിന ലൗകിക ഭരണം *ഇടവക പള്ളിയോഗ*ത്തിന്റെ നിയന്ത്രണത്തിലായിരുന്നു. *മലങ്കര പള്ളിയോഗത്തിൽ* ഇടവകയെ പ്രതിനിധീകരിക്കുന്ന കത്തനാർമാർക്കും അവൈദികർക്കും *ഇടവക പള്ളിയോഗ*ങ്ങളുടെ *യോഗ സാധനം* - സമ്മ തപത്രം - ആവശ്യമായിരുന്നു. ചുരുക്കത്തിൽ മലങ്കര നസ്രാണികളുടെ യഥാർത്ഥ അധികാരം നിർദ്ധാരണം ചെയ്യപ്പെടുന്നത് *ഇടവക പള്ളിയോ ഗ*ങ്ങളിലായിരുന്നു.

റോമൻ ഭരണരീതി പിന്തുടരുന്ന റോമൻ കത്തോലിക്കർക്കും, അതേ രീതി പിൻതുടരുന്ന പാശ്ചാത്യ സുറിയാനിക്കാർക്കും ഒട്ടും ഉൾക്കൊള്ളാനാവാത്ത ഒന്നായിരുന്നു ഈ അധികാര ശ്രോതസ്. അവരെ സംബന്ധിച്ചിടത്തോളം സീസറിൽനിന്നും അധികാരം നിർദ്ധാരണം ചെയ്യപ്പെടുന്ന റോമൻ ഭരണസംവിധാനമായിരുന്നു യഥാർത്ഥ ഭരണരീതി. റോമാ പാപ്പാ/ പാത്രിയർക്കീസ് ആയിരുന്നു അവരുടെ നിയാമക അധികാരകേന്ദ്രം. അവർ, അവരാൽ നിയമിക്കപ്പെടുന്ന മെത്രാപ്പോലീത്താമാർക്കും, മെത്രാപ്പോലീത്താമാർ അവരാൽ നിയമിക്കപ്പെടുന്ന വികാരിമാർക്കും വിതരണം ചെയ്യുന്നതായാണ് സഭയിലെ അധികാര കേന്ദ്രീകരണ/വികേന്ദ്രീകരണത്തെ കണക്കാക്കിയത്. എന്നാൽ വേദപുസ്തകപരമായി, തീരുമാനമെടുക്കാനുള്ള അധികാരം സഭയ്ക്കായിരുന്നു. യേറുശലേം സുന്നഹദോസ് തന്നെ ഉദാഹരണം.

ഈ റോമൻ ഭരണ സംവിധാനമാണ് പത്തൊമ്പതാം നൂറ്റാണ്ടിൽ മാർ യൂയാക്കീം കൂറിലോസും, തുടർന്ന് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസും പ്രചരിപ്പിച്ചത്. ഭരണഘടനാ നിർമാണ സമിതിയിലെ എപ്പിസ്കോപ്പൽ പക്ഷപാതികൾ ഈ വികലമായ സഭാശാസ്ത്ര വിജ്ഞാനീയത്തിന്റെ തടവറയിലായിരുന്നു. അധികാരം എപ്പിസ്കോപ്പായിൽ കേന്ദ്രീകരിച്ച ഒരു ഭരണസംവിധാനമായിരുന്നു അവർ മുമ്പോട്ടുവച്ചത്. 1912-ൽ രൂപംകൊണ്ട മലങ്കരയിലെ കാതോലിക്കേറ്റ് ആയിരുന്നു എപ്പിസ്കോപ്പൽ പക്ഷപാതികളുടെ അധികാര പ്രാഭവകേന്ദ്രം. *മലങ്കര മെത്രാപ്പോലീത്താ* എന്ന പൂർവ്വിക *വേദതലവൻ* സ്ഥാനം നിർത്തൽ ചെയ്യണമെന്നായിരുന്നു അവരുടെ ആവശ്യം.

ജനാധിപത്യവാദികളാകട്ടെ, ഇതംഗീകരിക്കാൻ തയ്യാറായില്ല. *ജാതിക്കു തലവനായ* മലങ്കര മെത്രാനിലും, *മലങ്കര പള്ളിയോഗ*ത്തിലും കേന്ദ്രീകരിച്ചുള്ള പൂർവ്വിക ഭരണസംവിധാനമായിരുന്നു അവർക്കു മുമ്പിലുണ്ടായിരുന്നത്. പൂർവ്വികമായ തങ്ങളുടെ ജനാധിപത്യാവകാശങ്ങളുടെ പ്രതീകമായിരുന്നു മലങ്കര മെത്രാൻ അവർക്ക്. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തിനു മുഖ്യ കാർമികത്വം വഹിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് തങ്ങളുടെ അവകാശവാദം അംഗീകരിച്ചിരുന്നു എന്നത് ഒരു പക്ഷേ ജനാധിപത്യവാദികളെ സ്വാധീനിച്ചിരിക്കാം. ഒന്നാം കാതോലിക്കായ്ക്ക് അദ്ദേഹം നൽകിയ സ്ഥാത്തിക്കോനിൽ, കാതോലിക്കായ്ക്കടുത്ത അധികാരങ്ങൾ പ്രയോഗിക്കുന്നത് - വി. മൂറോൻ കൂദാശ ചെയ്യാനും, മേല്പട്ടക്കാരെ വാഴിക്കുവാനും - *മലങ്കരമെത്രാൻ അധ്യക്ഷനായിരിക്കുന്ന സുന്നഹദോസിന്റെ നിർദ്ദേശപ്രകാരം* എന്നു പരിമിതപ്പെടുത്തിയിരുന്നു. മലങ്കരമെത്രാൻ അധ്യക്ഷനായ സുന്നഹദോസ്, അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ആയിരുന്നു. ഇരുകൂട്ടരും വിട്ടുവീഴ്ചയ്ക്ക് തയ്യാറാകാതിരുന്നതിനെ തുടർന്ന് ഭരണഘടനാ നിർമ്മാണസമിതി രണ്ടായി പിളർന്നു.

ഈ സാഹചര്യത്തിൽ ഒരു സമവായം അനിവാര്യമായിരുന്നു. അതാണ് റാവുസാഹിബ് ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ ഉണ്ടാക്കിയത്. ഇതനുസരിച്ച്, വിശ്വാസം, പട്ടത്വം, അച്ചടക്കം എന്നീ വിഷയങ്ങളിലുള്ള അധികാരം *മലങ്കര പള്ളിയോഗം* എപ്പിസ്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുത്തു. മറുവശത്ത്, പരമ്പരാഗതമായ മലങ്കര മെത്രാൻ സ്ഥാനം നിലനിർത്തി. പക്ഷേ, കാതോലിക്കാ-മലങ്കര മെത്രാൻ സ്ഥാനങ്ങൾ ഒരേ വ്യക്തിയിൽ സംയോജിപ്പിച്ചു.

1934-ലെ ഭരണഘടന, ജനാധിപത്യം എപ്പിസ്ക്കോപ്പസിക്കു കീഴടങ്ങിയതാണെന്നും, അന്ന് എപ്പിസ്ക്കോപ്പൽ വാദികൾ മുമ്പോട്ടുവച്ച നിർദ്ദേശങ്ങളായിരുന്നു മെച്ചമെന്നും മറ്റുമുള്ള ചർച്ചകൾ ഇന്നും സജീവമാണ്. പക്ഷേ, മനസിലാക്കേണ്ട വസ്തുത, നിലവിലുള്ള സാഹചര്യങ്ങൾക്കും, നിയമവ്യവസ്ഥയ്ക്കും ഉള്ളിൽനിന്നു മാത്രമേ അന്ന് ഭരണഘടന പാസാക്കാനാവുമായിരുന്നുള്ളു എന്നതാണ്. 1934-ൽ ഭരണഘടന പാസാക്കിയതുപോലും 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളുടെ ചട്ടക്കൂട്ടിൽ നിന്നുകൊണ്ടായിരുന്നു. അതിൽ പാളിച്ചകളോ നോട്ടക്കുറവുകളോ ഉണ്ടാവുക സ്വാഭാവികം. 1950-ൽ പാസാക്കിയ ഇന്ത്യൻ ഭരണഘടനയിൽ - സമഗ്രവും ലോകത്തിലെ ഏറ്റവും മികച്ചവയിൽ ഒന്ന് എന്നു വിശേഷിക്കപ്പെടുന്നതുമായ - എത്ര ഭേദഗതികൾ ഇതുവരെ വന്നു എന്നു കൂടി ചിന്തിക്കണം. അതേപോലെ സഭാഭരണഘടന നടപ്പാക്കുന്നതിലും വ്യാഖ്യാനിക്കുന്നതിലും പാളിച്ചകൾ പറ്റിയിട്ടുണ്ട് എന്നതും യാഥാർത്ഥ്യമാണ്. പ്രയോഗത്തിൽ മാത്രമേ അത്തരം ഭ്രംശനങ്ങൾ കണ്ടെത്താനും തിരുത്താനുമാവൂ.

എന്നാൽ 1934-ലെ ഭരണഘടന സമ്പൂർണ്ണമോ പഴുതുകൾ ഇല്ലാത്തതോ ആണെന്ന് ആരും അവകാശപ്പെടുന്നില്ല. ഉദാഹരണത്തിന്, *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തിയായി* രൂപംകൊണ്ട മലങ്കര അസോസിയേഷൻ - 1653-ലും 1809-ലും മെത്രാന് കാര്യവിചാരകരെ നിയമിച്ച *മലങ്കര പള്ളിയോഗം* - പരാതികളും വിധികളും എങ്ങനെ കൈകാര്യം ചെയ്യണമെന്നു വ്യക്തമായി നിർദ്ദേശിച്ചില്ല. ഇക്കാര്യത്തിൽ വ്യക്തമായ ഒരു മാർഗ്ഗനിർദ്ദേശം കൊണ്ടുവന്ന 1853-ലെ *ചട്ടവര്യോല*യേക്കാൾ 1934-ലെ മലങ്കരസഭാ ഭരണഘടന പിന്നോക്കംപോയി എന്നു പറയേണ്ടിയിരിക്കുന്നു. 1876-1909 കാലത്തെ മാനേജിംഗ് കമ്മിറ്റി തീരുമാനങ്ങളും ഈ വിഷയത്തിൽ പരിഗണിക്കപ്പെട്ടില്ല.

ഇതൊന്നും 1934-ലെ ഭരണഘടനയെ ദുർബലമാക്കുന്നില്ല. കാലാനുസൃതമായ ഭേദഗതികളിലൂടെ, അടിസ്ഥാനതത്വങ്ങൾക്ക് വിരുദ്ധമാകാതെ, ഭേദഗതി വരുത്താൻ ഇന്നും *മലങ്കര പള്ളിയോഗ*ത്തിന് അവകാശമുണ്ട്. അത് ക്രിയാത്മകമായി യാഥാർത്ഥ്യബോധത്തോടെ ഉപയോഗിക്കണമെന്നു മാത്രം.

## കാതോലിക്കേറ്റിലേക്കുള്ള പാത

മുകളിൽ പറഞ്ഞ ജൂബിലികളെല്ലാം കാതോലിക്കേറ്റിലേക്കുള്ള നസ്രാണികളുടെ പ്രയാണത്തിലെ ചുവടുവെയ്പ്പുകളാണ്. നസ്രാണികളുടെ സ്വയംനിർണയ പ്രക്രിയയിലെ ഒരു സുപ്രധാന വഴിത്തിരിവാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം എന്ന കാഴ്ചപ്പാടോടെയാണ് ഇവയെ കണക്കാക്കേണ്ടത്.

സഭ, വിശ്വാസം മുതലായ പദപ്രയോഗങ്ങൾ ഒഴിവാക്കി, *ഒരു പ്രസ്ഥാനം* എന്ന നിലയിൽ കണ്ടാൽപ്പോലും മുകളിൽ പറഞ്ഞ ജൂബിലികൾ കാതോലിക്കേറ്റിലേക്കുള്ള പ്രയാണത്തിൽ സുപ്രധാന ഘടകങ്ങളാണ്. എങ്ങിനെയെന്നാൽ,

- ഏതു പ്രസ്ഥാനത്തിനും വ്യക്തമായ ഒരു അടിസ്ഥാന വിശ്വാസ പ്രമാണം വേണം - അതാണ് 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് നൽകിയത്.

- ഏതു പ്രസ്ഥാനത്തിനും ഏകീകൃതമായ ഒരു ക്രിയാസംഹിത വേണം - അതിനാണ് 1809-ലെ *കണ്ടനാടു പടിയോല* ലക്ഷ്യമിട്ടത്.

- ഏതു പ്രസ്ഥാനത്തിനും തങ്ങളുടെ വ്യക്തിത്വം പ്രഖ്യാപിക്കേണ്ട ആവശ്യമുണ്ട്. 1836-ലെ *മാവേലിക്കര പടിയോല* ചെയ്തത് ഈ വ്യക്തിത്വ - സ്വയംഭരണ - പ്രഖ്യാപനമാണ്.

- ഏതു പ്രസ്ഥാനത്തിനും തങ്ങളുടെ തത്വസംഹിത ജനങ്ങളിലെത്തിക്കേണ്ട ബാദ്ധ്യതയുണ്ട്. 1811-ലെ വേദപുസ്തക പരിഭാഷയും, 1910-ലെ *പാമ്പാക്കുട നമസ്ക്കാരവും*, *നടപടിക്രമവും* ചെയ്തതും അതാണ്.

- ഏതു പ്രസ്ഥാനത്തിനും തങ്ങളുടേതായ ഒരു ഭരണസംവിധാനം അത്യന്താപേക്ഷിതമാണ്. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനവും, 1934-ലെ ഭരണഘടനയും ചെയ്തതും അതാണ്.

ഇവിടെ ന്യായമായ ഒരു സംശയം ഉയരാം. 1934-ൽ പാസാക്കിയ സഭാഭരണഘടന എങ്ങിനെ 1912-ൽ സ്ഥാപിതമായ മലങ്കരയിലെ കാതോലിക്കേറ്റിലേയ്ക്കുള്ള ചവിട്ടുപടിയാകും. ഉത്തരം വളരെ ലളിതമാണ്. 1947-ൽ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചു എന്നത് കേവലം ബ്രിട്ടീഷ് സാമ്രാജ്യത്വം പിൻവാങ്ങി എന്നു മാത്രമാണ്. ബ്രിട്ടീഷുകാർ ഭരണം കയ്യടക്കുമ്പോൾ രണ്ടായിരത്തോളം നാട്ടുരാജ്യങ്ങളായിരുന്നു ഇന്ത്യ. അത് അറുനൂറിൽ ചില്വാനം നാട്ടുരാജ്യങ്ങളും ഏതാനും ബ്രിട്ടീഷ് പ്രവിശ്യകളുമായി ചുരുങ്ങി എന്നതു മാത്രമായിരുന്നു വ്യത്യാസം. എന്നാൽ 1950-ൽ ഇന്ത്യൻ ഭരണഘടന പാസാക്കിയതോടെയാണ് ഇന്ത്യ എന്ന രാജ്യത്തിന് ക്ലിപ്തമായ ഒരു വ്യക്തിത്വം ലഭിച്ചത്.

അതേപോലെ, 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചെങ്കിലും അതിനു നിയതമായ ഒരു രൂപം ലഭിക്കുന്നത് 1934-ലെ സഭാ ഭരണഘടനപ്രകാരമാണ്. അതുവരെ പ. അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോൻ മാത്രമായിരുന്നു കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തിന്റെ ആധാരം.

ഈ ചരിത്രഗതിക്കിടയിൽ ഒരു നാണംകെട്ട ശതാബ്ദിയും ആരുമറിയാതെ കടന്നുപോയി. അത് 1911 മെയ് 31-ന് മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമനെ, അബ്ദുള്ളാ ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ് നിയമവിരുദ്ധമായി മുടക്കിയതിന്റേയാണ്. താനും, മുൻഗാമി പത്രോസ് തൃതീയൻ പാത്രിയർക്കീസും ആഗ്രഹിച്ചതും, 1889-ലെ റോയൽ കോർട്ടുവിധി തട്ടിത്തെറിപ്പിച്ചതുമായ മലങ്കരയുടെ ലൗകികാധികാരം പാത്രിയർക്കീസിനുണ്ടെന്ന് അംഗീകരിച്ച് രജിസ്റ്റർ ഉടമ്പടി നല്കാതിരുന്നതു മാത്രമായിരുന്നു ഈ മുടക്കിനു കാരണം. പിന്നീടുണ്ടായ വ്യവഹാരങ്ങളിൽ അമ്പേ പരാജയപ്പെട്ട ഈ നാണംകെട്ട മുടക്കിനെക്കുറിച്ച് ഓർക്കാൻ അതിന്റെ പ്രായോക്താക്കളുടെ പിൻഗാമിത്വം അവകാശപ്പെടുന്നവർപോലും ആഗ്രഹിക്കുന്നില്ലെന്നതാണ് സത്യം.

**ഉപസംഹാരം**

2012-ൽ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുന്നത് ചിലർ ആവശ്യപ്പെടുന്നതുപോലെ പൗരസ്ത്യ കാതോലിക്കായെ *ഇന്ത്യൻ പാത്രിയർക്കീസ്* ആയി തരംതാഴ്ത്തിയോ, മലങ്കര മെത്രാൻ സ്ഥാനം ഇല്ലാതാക്കിയോ അല്ല. മറിച്ച്, പുരാതനമായ *ഇന്ത്യയൊക്കെയുടെയും വാതിൽ* എന്ന നസ്രാണി ജാതിക്കുതലവന്റെ സ്ഥാനനാമം പുനരുദ്ധരിച്ചാണ്; പ്രത്യേകിച്ചും പറമ്പിൽ ചാണ്ടിയുടെ പിൻഗാമികൾ ഈ മഹത്തായ സ്ഥാനനാമം കൈവശമാക്കാൻ ശ്രമിക്കുമ്പോൾ.

(*ജോർജിയൻ മിറർ, ഒക്ടോബർ 2011*)

# 6

# അധികാരവും ഉത്തരവാദിത്വവും

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം 2009–10–ലെ ചിന്താവിഷയമാക്കിയിരിക്കുന്ന *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ* എന്ന വിഷയത്തെ അനുകൂലമായും പ്രതികൂലമായും പലവിധത്തിൽ വ്യാഖ്യാനിക്കാം. സാമാന്യവൽക്കരണ ത്തിലൂടെ നാലു വ്യത്യസ്ത ലക്ഷ്യങ്ങൾ ഈ പ്രക്രിയയിൽ ദർശിക്കാം. അവ,

1. അതിർത്തികൾ ഭദ്രമാക്കുവാനായി *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ.*

2. അതിർത്തികൾ ഭദ്രമാക്കിയ ശേഷം *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ.*

3. അതിർത്തികൾ വികസിപ്പിക്കുവാനായി *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ.*

4. അതിർത്തികളുടെ ഭദ്രതയെ ഗൗനിക്കാതെ *അതിരുകൾക്കപ്പുറ ത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ.*

ഈ വിഷയത്തെ വിശകലനം ചെയ്യുന്നതിന് *അധികാരവും ഉത്തര വാദിത്വവും* എന്ന അടിസ്ഥാന തത്വദ്വയത്തെപ്പറ്റി മനസിലാക്കേണ്ടിയി രിക്കുന്നു.

ആധുനിക ഭരണശാസ്ത്രത്തിന്റെ അടിസ്ഥാന തത്വങ്ങളിൽപ്പെട്ട രണ്ടെണ്ണമാണ് *അധികാരവും ഉത്തരവാദിത്വവും*. ഇവ വേർതിരിക്കാനാ വാത്തവിധം പരസ്പരബന്ധിതമാണ്. *അധികാരം* എന്നാൽ ഒരു കാര്യം ചെയ്യുവാനോ ചെയ്യിക്കുവാനോ ഉള്ള അവകാശമാണ്. നിശ്ചിത കർമ്മം ചെയ്തോ ചെയ്യിച്ചോ പൂർത്തീകരിക്കാനുള്ള ബാദ്ധ്യതയാണ് *ഉത്തര വാദിത്വം*. ഒരുവനിൽ അർപ്പിതമായിരിക്കുന്ന കർമ്മം ചെയ്യുവാനോ ചെയ്യി ക്കുവാനോ ഉള്ള അധികാരമില്ലാതെ ആ ഉത്തരവാദിത്വം പൂർത്തീകരി ക്കാനാവില്ല. മറിച്ച് യാതൊരു ഉത്തരവാദിത്വങ്ങളും കൂടാത്ത അധികാരം അപ്രസക്തമാണ്.

ഒരു ഉദാഹരണത്തിൽക്കൂടി ഇതു വ്യക്തമാക്കാം. ഒരു പ്രദേശത്തെ ക്രമസമാധാനനില ഭദ്രമായി സൂക്ഷിക്കാനുള്ള ഉത്തരവാദിത്വം ആ പ്രദേ ശത്തെ പോലീസ് ഉദ്യോഗസ്ഥർക്കുള്ളതാണ്. ഈ ചുമതല നിർവഹി ക്കുവാനായി പരിശോധനകൾ നടത്തുവാനും സംശയാസ്പദരെ

കസ്റ്റഡിയിലെടുക്കുവാനും ചോദ്യം ചെയ്യുവാനും കുറ്റവാളികളെ അറസ്റ്റ് ചെയ്യുവാനുമുള്ള അധികാരവും, വേണമെങ്കിൽ ബലം പ്രയോഗിക്കാനുള്ള അവകാശവും അവർക്ക് നല്കപ്പെട്ടിരിക്കുന്നു. മുകളിൽപറഞ്ഞ അധികാരങ്ങൾ കൂടാതെ ക്രമസമാധാനപാലനം നടത്തുവാനുള്ള ചുമതല മാത്രം നൽകിയാൽ പോലീസിന് സാമൂഹ്യവിരുദ്ധരുടെ മുമ്പിൽ നിസ്സഹായരായി നോക്കിനിൽക്കാൻ മാത്രമേ സാധിക്കൂ. അവിഹിത രാഷ്ടീയ ഇടപെടൽ മൂലം പല കലാപബാധിത പ്രദേശങ്ങളിലും ഇത് സംഭവിക്കുന്നത് ഇന്ത്യയിൽ സാധാരണ സംഭവമാണ്.

മറുവശത്ത്, ഉത്തരവാദിത്വരഹിതമായി അധികാരം നൽകിയാൽ രണ്ട് ഫലങ്ങളാണുണ്ടാവുക. ഒന്നാമതായി, അത് ഫലശൂന്യമാവും. രണ്ടാമതായി അത് അപകടകരമാവും. ജനങ്ങളുടെ സ്വത്തിനും ജീവനും സംരക്ഷണം നൽകാനുള്ള ബാദ്ധ്യതയില്ലാതെ മുകളിൽപറഞ്ഞ അധികാരങ്ങൾ പോലീസിനു നൽകിയാൽ ഒന്നുകിൽ അവർ നിഷ്ക്രിയരായിരിക്കും. അല്ലെങ്കിൽ അനാവശ്യ ബലപ്രയോഗത്തിന്റെ വേലിയേറ്റമുണ്ടാവും.

ഇവിടെയാണ് അധികാരത്തിനു പരിധി നിർണ്ണയിക്കുന്നത്. ഓരോ ഉത്തരവാദിത്വവും പൂർത്തീകരിക്കുവാൻ ആവശ്യമായ അധികാരം മാത്രം പ്രദാനം ചെയ്യുക, ഏൽപ്പിച്ച ഉത്തരവാദിത്വം ഫലപ്രാപ്തിയിലെത്തിക്കുന്നുണ്ടോ എന്നു പരിശോധിക്കുക എന്നീ മാർഗ്ഗങ്ങളിലൂടെ ഈ നിയന്ത്രണം സാധിക്കാം.

അധികാരം രണ്ടു വിധത്തിലുണ്ട്. ഒരുവന് സ്ഥാനന്യായേന ലഭിക്കുന്ന സ്വാഭാവിക അധികാരവും,

ഒരു പ്രത്യേക ഉദ്ദേശ്യപ്രാപ്തിക്കായി നൽകപ്പെടുന്ന സവിശേഷ അധികാരവും. മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്കുള്ള അവകാശം സ്വാഭാവിക അധികാരമാണ്. എന്നാൽ അതിൽ അദ്ധ്യക്ഷം വഹിക്കാൻ ഒരു സീനിയർ വൈസ് പ്രസിഡന്റിനെ ചുമതലപ്പെടുത്തുന്നത് പ്രത്യേകം നൽകപ്പെടുന്ന സവിശേഷ അധികാരവുമാണ്.

റോമാ സാമ്രാജ്യത്തിന്റെ വിശാലഭൂമികയിൽ ഭരണനിയന്ത്രണം നടത്തുവാനും ക്രമസമാധാനം പാലിക്കുവാനുമാണ് റോമാ ചക്രവർത്തി ഗവർണ്ണർമാരെ നിയമിച്ചിരുന്നത്. അതിൽ ഒരുവനാണ് പൊന്തിയോസ് പീലാത്തോസ്. ഗവർണ്ണർമാരുടെ ഉത്തരവാദിത്വം നിർവഹിക്കുവാനായി സഹസ്രാധിപന്മാരുടെയും ശതാധിപന്മാരുടെയും കീഴിൽ റോമാ പടയാളികളെയും ക്രമീകരിച്ചിരുന്നു.

സ്വാഭാവിക അധികാരം നിർണ്ണയിക്കുവാനും സവിശേഷ അധികാരം

നൽകുവാനും സാധിക്കുന്നത് അത്യുന്നത സ്ഥാനിക്കു മാത്രമാണ്. ദൈവ ദത്തമായ അധികാരം, രാജദത്തമായ അധികാരം, ഒരു ജനാധിപത്യ വ്യവ സ്ഥിതിയിൽ നിയമനിർമാണസഭ നിർവചിക്കുന്ന അധികാരം ഇവയൊ ക്കെയും ഇത്തരത്തിലുള്ളതാണ്. അതേ അത്യുന്നത സ്ഥാനി തന്നെ നൽകുന്ന ഉത്തരവാദിത്വങ്ങളുടെ ഫലപ്രാപ്തിക്കാണ് ഈ അധികാര ങ്ങൾ നൽകുന്നത്. റോമാ ചക്രവർത്തി ഗവർണ്ണർമാർക്ക് നൽകിയിരുന്ന അധികാരത്തെപ്പറ്റി വ്യക്തമായ കാഴ്ചപ്പാടോടെയാണ്, വിട്ടയയ്ക്കുവാനും ശിക്ഷിക്കുവാനുമുള്ള അധികാരം തനിക്കുണ്ടെന്നു പൊന്തിയോസ് പീലാ ത്തോസ് പറഞ്ഞത്. അവനോട്, *മുകളിൽ നിന്നു ലഭിക്കാത്ത ഒരധികാ രവും നിനക്കില്ലാ*യെന്നാണ് യേശുക്രിസ്തു പ്രതിവചിച്ചത്. തന്റെ ബാല്യ ക്കാരന്റെ രോഗശമനത്തിനായി കർത്താവിനോടപേക്ഷിച്ച ശതാധിപന്റെ *...ഞാനും അധികാരത്തിൻ കീഴുള്ള മനുഷ്യൻ ആകുന്നു. എന്റെ കീഴിൽ പടയാളികൾ ഉണ്ടു. ഞാൻ ഒരുവനോടു, പോക എന്നു പറഞ്ഞാൽ പോകു ന്നു. മറ്റൊരുത്തനോടു, വരിക എന്നു പറഞ്ഞാൽ വരുന്നു. എന്റെ ദാസ നോടു, ഇതു ചെയ്ക എന്നു പറഞ്ഞാൽ അവൻ ചെയ്യുന്നു...* എന്ന പ്രസ്താവന, അധികാരത്തിന്റെ ഉപയോഗത്തെപ്പറ്റിയുള്ള നിഷ്കളങ്കമായ ഒരു വിശദീകരണമാണ്.

ഈ ഉത്തരവാദിത്വ - അധികാര പശ്ചാത്തലത്തിൽ വേണം *അതിരു കൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ* എന്ന വിഷയത്തെ സമീപിക്കാൻ. *അതിർത്തി കാക്കുക* എന്നത് ഒരു ഉത്തര വാദിത്വമാണ്. ഈ ഉത്തരവാദിത്വം പൂർത്തീകരിക്കുന്നതിനായി ദ്വാരപാല കർക്ക് ആഗമന-ബഹിർഗമനത്തെ നിയന്ത്രിക്കാനും തടയാനും അധി കാരമുണ്ട്. അതിനായി ബലം പ്രയോഗിക്കുവാൻപോലും അവകാശമുണ്ട്.

വിശാലമായ അർത്ഥത്തിൽ *അതിർത്തി കാക്കുക* എന്നത് കേവലം ദ്വാരപാലനം മാത്രമല്ല, സമഗ്രമായ ഒരു പ്രക്രിയയാണ്. അതിർത്തികൾ ക്കുള്ളിൽ ക്രമസമാധാനം, ഭക്ഷ്യ-പേയങ്ങളുടെ ലഭ്യത തുടങ്ങിയവ ഉറ പ്പുവരുത്തുക മുതലായവയും *അതിർത്തി കാക്കുക* എന്ന നിർവചന ത്തിൽ ഉൾപ്പെടും. ഈ കാഴ്ച്ചപ്പാടിൽ ചിന്തിച്ചാൽ ഒരു നിശ്ചിത അതിർ ത്തിക്കുള്ളിൽ അധിവസിക്കുന്ന സമൂഹം മുഴുവനും *അതിർത്തികളുടെ കാവൽക്കാർ* തന്നെയാണ്. യുദ്ധസമാനമായ ഒരവസ്ഥയിൽ വിഭവങ്ങ ളുടെ ഉപഭോഗം നിയന്ത്രണവിധേയമാക്കുന്നതുപോലും *അതിർത്തി കാക്കുക* എന്ന പ്രക്രിയയുടെ ഭാഗമാണ്.

കുറച്ചുകൂടി ആഴത്തിൽ ചിന്തിച്ചാൽ, ഒരു നഗരത്തിന്റെ സുരക്ഷ എന്നത് അതിന്റെ നിലനിൽപ്പും വിഭവലഭ്യത നിലനിൽപ്പിന് അത്യന്താ പേക്ഷിതമായ ഘടകവുമാണ്. അതിനാൽ യുദ്ധാവസ്ഥയിൽ മാത്രമല്ല, സദാകാലത്തും ഉൽപ്പാദനവും സംഭരണവും വിതരണവും ഉപഭോഗവു

മടക്കം സർവ്വ പ്രക്രിയകളും അവയുമായി ബന്ധപ്പെട്ട കർഷകരും തൊഴിലാളികളും വ്യാപാരികളും ഭരണാധികാരികളുമടക്കം മുഴുവൻ സമൂഹവും *അതിർത്തി കാക്കുക* എന്ന പ്രക്രിയയിൽ വ്യാപരിക്കുന്ന *അതിർത്തികളുടെ കാവൽക്കാരാണ്.*

51–ാം സങ്കീർത്തനത്തിൽ ദാവീദ് രാജാവ് *ഊർശ്ലേമിന്റെ മതിലുകളെ പണിയേണമേ* എന്നു പ്രാർത്ഥിക്കുന്നത് സുരക്ഷ തേടി പരമാധികാരിയായ ദൈവത്തോടുള്ള അപേക്ഷയാണ്. എന്നാൽ അതിനു തൊട്ടു മുമ്പുള്ള *സെഹിയോനോടു നന്മ ചെയ്യേണമേ* എന്ന അപേക്ഷ ഈ സുരക്ഷയ്ക്കാവശ്യമായ വിശാലമായ പശ്ചാത്തലത്തിന്റെ ആവശ്യകതയെപ്പറ്റിയുള്ള വ്യക്തമായ സൂചനയാണ്. സെഹിയോൻ എന്ന വിശാല ഭൂമികയുടെ നിലനിൽപ്പില്ലാതെ തലസ്ഥാനമായ യേറുശലേം സംരക്ഷിക്കുന്നത് അർത്ഥരഹിതമാണെന്ന യാഥാർഥ്യമാണ് ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്.

മുഴുവൻ സമൂഹവും *അതിർത്തികളുടെ കാവൽക്കാരാ*ണെന്ന ബോദ്ധ്യത്തോടെ ചിന്തിച്ചാൽ *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുക* എന്നത് *അതിർത്തി കാക്കുക* എന്ന പ്രക്രിയയുടെ അനിവാര്യമായ ഒരു ഘടകമാണെന്നു കാണാം. തന്റെ ഉല്പന്നങ്ങൾക്ക് വിപണിതേടി സഞ്ചരിക്കുന്ന വ്യാപാരിയും, അസംസ്കൃത വസ്തുക്കൾ തേടി യാത്രചെയ്യുന്ന ഭണ്ഡാര വിചാരിപ്പുകാരനും, ജലസ്രോതസുകൾ അന്വേഷിക്കുന്ന കർഷകനും, ഇന്ധനം തേടിപ്പോകുന്ന വ്യവസായിയും സാമൂഹ്യസുരക്ഷയുടെയും അതുവഴി *അതിർത്തി കാവലി*ന്റെയും ഭാഗമാണ്. സങ്കുചിതമായ അർത്ഥത്തിൽ ഇത് *അതിരുകൾക്കപ്പുറത്തേക്കുള്ള സഞ്ചാര*മാണെങ്കിലും അനുവദനീയമാണ്. കാരണം, സമൂഹങ്ങൾക്ക് പരസ്പരബന്ധിതവും പൂരകവുമല്ലാത്ത നിലനിൽപ്പില്ല എന്നതു തന്നെ. ഒരിടത്തെ അധികവിഭവം മറ്റൊരിടത്ത് അത്യന്താപേക്ഷിതമായിരിക്കും. ഇവയുടെ ക്രയവിക്രയത്തിന് *അതിരുകൾക്കപ്പുറത്തേക്കുള്ള സഞ്ചാരം* അനിവാര്യമാണ്.

എന്നാൽ തങ്ങളുടെ സമൃദ്ധി ഉറപ്പാക്കാൻ *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിച്ച്,* മറ്റുള്ളവരുടെ അതിർത്തിക്കുള്ളിൽ ബലമായി പ്രവേശിക്കുകയും, കീഴടക്കുകയും, ചൂഷണം ചെയ്യുകയും ചെയ്യുന്നത് സ്വന്തം *അതിർത്തി കാക്കുക* എന്ന പ്രക്രിയയുടെ ഭാഗമല്ല. *മുമ്പിനാലെയുള്ള അതിരുകളെ മാറ്റരുത്* എന്ന ദൈവകല്പന ഇത്തരം കൊളോണിയലിസത്തിനെതിരെയുള്ള ശക്തമായ താക്കീതാണ്.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽപ്പെട്ട സഭകളുടെ നിയമസംഹിതയായ *ഹൂദായ കാനോനിൽ* മേല്പട്ടക്കാരുടെ അധികാരം നിർവചിക്കുന്ന ഏഴാം അദ്ധ്യായം ഒന്നാം ഖണ്ഡിക *അതിരുകൾക്കപ്പുറത്തേക്ക്*

*സഞ്ചരിച്ചുള്ള ആത്മീയ കൊളോണിയലിസത്തെ* കർശനമായി വിലക്കുന്നുണ്ട്. എന്നാൽ അതേ നിയമസംഹിത തന്നെ മേല്പട്ടക്കാർ മറ്റൊരു സമൂഹത്തിന് അടിയന്തിര സഹായം നൽകുന്നതിനെ വിലക്കുന്നുമില്ല. സഭയ്ക്ക് *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന*തിനെപ്പറ്റിയുള്ള കാഴ്ചപ്പാട് ഇതാണ്.

*അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുക* എന്നതിന് *അതിർത്തികളുടെ കാവൽക്കാരൻ* ഏറ്റവും പ്രാഥമികമായി ചെയ്യേണ്ടത് സ്വന്തം അതിരുകളെ ഭദ്രമാക്കുക എന്നതാണ്. *അതിർത്തി കാക്കുക* എന്നത് സമൂഹത്തിന്റെ കൂട്ടുത്തരവാദിത്വമാകുമ്പോൾ ആ സമൂഹം ഐക്യവും സുരക്ഷയും സ്വയംപര്യാപ്തതയും കൈവരിക്കുക എന്നതാണ് അതിരുകളുടെ സുരക്ഷയ്ക്ക് ഏറ്റവും അത്യന്താപേക്ഷിതമായ ഘടകം. ഓരോരുവനും അവനവന്റെ സാമൂഹിക കർമ്മം – അതെത്ര നിസാരമെന്നു തോന്നിയാൽപോലും – പൂർത്തീകരിക്കുമ്പോഴാണ് *അതിർത്തി കാക്കുക* എന്ന ഉത്തരവാദിത്വം നിറവേറ്റപ്പെടുന്നത്. വ്യക്തി എന്ന നിലയിലും, സഭ എന്ന നിലയിലും, സമൂഹം എന്ന നിലയിലുമുള്ള പ്രതിബദ്ധതകൾ ഇതിനാസ്പദമായി വരും.

*അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന അതിർത്തികളുടെ കാവൽക്കാർ* എന്ന വിഷയത്തെപ്പറ്റിയുള്ള ഏറ്റവും വ്യക്തമായ ക്രൈസ്തവ സങ്കൽപ്പം താലന്തുകളുടെ ഉപമയിലാണുള്ളത്. പരദേശത്തു പോകുന്ന യജമാനൻ ഉപയോഗം വ്യക്തമാക്കാതെയും നിർദ്ദേശങ്ങളൊന്നും നൽകാതെയുമാണ് തന്റെ ദാസർക്ക് താലന്തുകൾ നൽകുന്നത്. ഓരോരുവനും വ്യത്യസ്ത അളവിൽ താലന്തുകളെ നൽകിയതിൽ നിന്നും അവരുടെ കഴിവിനനുസരിച്ചു മാത്രമാണ് അവ നൽകിയതെന്നു മനസിലാക്കാം. താലന്തുകൾ കൈപ്പറ്റിയതോടെ അതു സൂക്ഷിക്കുക എന്നത് ദാസന്മാരുടെ ഉത്തരവാദിത്വമായി. ഇവിടെ *അതിർത്തി കാക്കുക* എന്ന ഉത്തരവാദിത്വം താലന്തുകൾ തിരികെ നൽകുന്നതിൽ അവസാനിക്കുന്നു.

എന്നാൽ *വ്യാപാരത്താൽ താലന്തുകൾ വർദ്ധിപ്പിച്ച* – അവർക്കു ലഭിച്ച അനുപാതത്തിൽ – ദാസന്മാർ യജമാനനാൽ പ്രശംസിക്കപ്പെടുകയും സമ്മാനിക്കപ്പെടുകയും ചെയ്തപ്പോൾ, തനിക്കു ലഭിച്ച താലന്ത് ഏറ്റവും സുരക്ഷിതമായി സൂക്ഷിച്ച് അതേപടി തിരിച്ചേൽപ്പിച്ച ദാസൻ *ദുഷ്ട ദാസൻ* എന്ന് അഭിസംബോധന ചെയ്യപ്പെടുകയും ശിക്ഷിക്കപ്പെടുകയുമാണ് ചെയ്യുന്നത്. ലോകദൃഷ്ട്യാ ഈ ദാസൻ മാത്രമാണ് *അതിർത്തി കാക്കുക* എന്ന കർത്തവ്യം നിർവഹിച്ചത്. എന്നാൽ *വ്യാപാരത്താൽ താലന്തുകൾ വർദ്ധിപ്പിച്ച* മറ്റുള്ളവരൊക്കെ *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുക*യായിരുന്നു. പക്ഷേ തന്റെ പുറംതോടിനുള്ളിൽ ഒതുങ്ങിക്കൂടുന്നവരെയല്ല കർത്താവിനു താല്പര്യം. മറിച്ച്, സ്വന്തം അതിർത്തി

സുരക്ഷിതമാക്കുന്നതിനോടൊപ്പം *അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുന്ന*വരെയാണ് താൻ അംഗീകരിക്കുന്നതെന്ന വ്യക്തമായ സന്ദേശമാണ് ഈ ഉപമയിലൂടെ നൽകുന്നത്.

(*അതിരുകൾക്കപ്പുറത്തേയ്ക്ക്.... - സമാഹാരം - മെയ്, 2009*)

# 7

# നസ്രാണിക്ക് മറ്റെന്താകാൻ പറ്റും?

താങ്കൾ എന്തുകൊണ്ട് ഓർത്തഡോക്സുകാരനാകുന്നു എന്ന ചോദ്യത്തിന് സ്വാഭാവികമായും ലഭിക്കുന്ന മൂന്ന് ഉത്തരങ്ങളുണ്ട്. അവ,

1. ഓർത്തഡോക്സുകാരായ മാതാപിതാക്കൾ മൂലം ഞാൻ ഓർത്തഡോക്സുകാരനായി.

2. ദിവ്യവും അർത്ഥസംപുഷ്ടവുമായ സ്വർഗീയ ആരാധന എന്നെ ഓർത്തഡോക്സുകാരനായി നിലനിർത്തുന്നു.

3. കറപുരളാത്തതും കലർപ്പില്ലാത്തതുമായ സത്യവിശ്വാസം പരിപാലിക്കുന്ന ഇന്ത്യയിലെ ഏക സഭ എന്ന നിലയിൽ ഞാൻ ഓർത്തഡോക്സുകാരനായി ജീവിക്കുന്നു.

ഈ മൂന്ന് ഉത്തരങ്ങളും ശരിയാണ്. എന്നാൽ ഇവയൊന്നും തന്നെ പൂർണ്ണമായി ശരിയല്ലാ എന്നാണ് ഈ ലേഖകന്റെ വാദം. പകരം ചോദ്യകർത്താവിനോട് ഈ ലേഖകന് 'ഒരു നസ്രാണിക്ക് മറ്റെന്താകാൻ പറ്റും' എന്നൊരു മറുചോദ്യമുണ്ട്.

ക്രൈസ്തവ സഭകളുടെ ചതുർലക്ഷണങ്ങൾ - കാതോലികം, ശ്ലൈഹികം, ഏകം, വിശുദ്ധം - ഇവ അവയുടെ യഥാർത്ഥ അർത്ഥത്തിൽ പരിപാലിക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ. അധിനിവേശവും, വെട്ടിപ്പിടിക്കലുകളും, അജമോഷണവും ഓർത്തഡോക്സ് സഭകളുടെ വിശ്വാസസംഹിതയുടെ ഭാഗമല്ല. അപ്പോസ്തോലിക കാലത്തെ *പ്രാദേശിക സഭകളുടെ കൂട്ടായ്മ* എന്ന തത്വത്തിൽ ഇന്നും ഉറച്ചുനിൽക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ. കൊരിന്തിലെ സഭ, റോമിലെ സഭ, ലവദോക്യാ സഭ തുടങ്ങി പുതിയനിയമത്തിൽ വിവരിക്കുന്ന പ്രാദേശിക സഭാകൂട്ടായ്മകളുടെ വ്യക്തിത്വം നിഷേധിച്ച് ആഗോള ആത്മീയ സാമ്രാജ്യത്വത്തിനു ശ്രമിക്കുന്ന പാശ്ചാത്യ സഭകൾ ആ കാരണത്താൽത്തന്നെ വേദവിപരീതികളാണ്. അത്തരം തത്വസംഹിതകളും അധികാരവും അംഗീകരിക്കുന്നവരും അതേ കാരണത്താൽ വേദവിപരീതികളാണ്.

പ. മാർത്തോമ്മാ ശ്ലീഹായാൽ ക്രൈസ്തവരാക്കപ്പെട്ട ഇന്ത്യാക്കാരുടെ വ്യക്തിത്വമാണ് *നസ്രാണിത്വം*. ഭരണസൗകര്യാർത്ഥം പതിനെട്ടാം നൂറ്റാണ്ടിൽ കൊച്ചിയിലെ ഡച്ച് ഗവർണർ നൽകിയ *സുറിയാനി ക്രിസ്ത്യാനി* എന്ന തെറ്റിദ്ധാരണാജനകമായ ജാതിപ്പേരാണ് ഇന്നുപയോഗിക്കുന്നതെങ്കിലും മാർത്തോമ്മാ പൈതൃകമുള്ള ഇന്ത്യൻ ക്രൈസ്തവരെ ദ്യോതിപ്പിക്കുന്ന പുരാതന സംജ്ഞ *നസ്രാണി* എന്നാണ്.

16–17 നൂറ്റാണ്ടുകളിൽ റോമൻ കത്തോലിക്കരും, 18–19 നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനിക്കാരും, 19–20 നൂറ്റാണ്ടുകളിൽ പ്രൊട്ടസ്റ്റന്റുകാരും മായംചേർത്ത *നസ്രാണിത്വ*മാണ് ഇന്നുള്ളത്. ഈ കലർപ്പുകളുടെ ഫലമായി മുഖ്യധാരാ നസ്രാണി സമൂഹത്തിൽ നിന്നും വിവിധ വിഭാഗങ്ങൾ പിരിഞ്ഞുപോയി. ഇവരൊക്കെയും ഇന്നു മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്നുണ്ടെങ്കിലും യഥാർത്ഥ നസ്രാണിത്വത്തിൽ നിന്നും അവർ ബഹുകാതം ദൂരെയാണ്. അവശേഷിക്കുന്ന മുഖ്യധാരാ നസ്രാണി സമൂഹത്തിൽപോലും ഏറിയും കുറഞ്ഞും ഈ കലർപ്പുകളുടെ സ്വാധീനം ഇന്ന് പ്രകടമാണ്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള നസ്രാണികൾക്ക് തനതായ ഒരു വ്യക്തിത്വമുണ്ടായിരുന്നു. *മാർത്തോമ്മാ ശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* എന്നാണ് ഈ വ്യക്തിത്വത്തിന്റെ നിർവചനം. വ്യക്തമായ ലക്ഷണങ്ങൾ ഈ വ്യക്തിത്വത്തിനുണ്ടായിരുന്നു. അവയിൽ പ്രധാനമായത് താഴെ പറയുന്നവയാണ്.

1. മാർത്തോമ്മാ പൈതൃകത്തിലുള്ള അടിയുറച്ച (അതിരുകടന്ന) അഭിമാനബോധം.

2. സുറിയാനി ആരാധനാ പാരമ്പര്യം.

3. കറകളഞ്ഞ ദേശീയത (തങ്ങൾ ജീവിക്കുന്ന നാട്ടുരാജ്യങ്ങളോടുള്ള വിശ്വസ്തത).

4. ഏക സഭ എന്ന കെട്ടുറപ്പ് (വിവിധ നാട്ടുരാജ്യങ്ങളിൽ ജീവിക്കുന്ന നസ്രാണികളുടെമേൽ തദ്ദേശീയനായ *ഇന്ത്യയൊക്കെയുടെയും അർക്കദ്‌യക്കോനുള്ള* മേല്ക്കോയ്മ).

5. ദേശീയ സംസ്കാരത്തിലെ വിഭജനാതീതമായ ഭാഗഭാഗിത്വം.

6. ആത്മീയമായി പൗരസ്ത്യ കാതോലിക്കായോടുള്ള വിധേയത്വം.

7. പ്രാദേശിക/സഭാഭരണത്തിലെ ജനാധിപത്യം.

*മാർത്തോമ്മാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിന്റെ ഇവയടക്കമുള്ള അടിസ്ഥാന തത്വങ്ങളെ ഇല്ലായ്മ ചെയ്യാനോ മാറ്റിമറിക്കാനോ ആണ് റോമൻ കത്തോലിക്കരും, പാശ്ചാത്യ സുറിയാനിക്കാരും, പ്രൊട്ടസ്റ്റന്റുകാരും ശ്രമിച്ചതും, ഇന്നും ശ്രമിച്ചുകൊണ്ടിരിക്കുന്നതും. നൂറ്റാണ്ടുകൾ നീണ്ട ഈ ശ്രമങ്ങളുടെ ഫലമായി മുഖ്യധാരാ നസ്രാണി സമൂഹത്തിൽ നിന്നു വേർപെട്ടുപോയ വിഭാഗങ്ങൾ ഇന്നും മാർത്തോമ്മാ പൈതൃകത്തിന്റെയും നസ്രാണി സംസ്കാരത്തിന്റെയും പിൻതുടർച്ച അവകാശപ്പെടുന്നുണ്ട്. എന്നാൽ മുകളിൽപറഞ്ഞ അടി

സ്ഥാന ഘടകങ്ങൾ കൂടാതെ നസ്രാണിത്വത്തിന്റെ പിൻതുടർച്ച അവകാശപ്പെടാനാവില്ല എന്നതാണ് യാഥാർത്ഥ്യം.

കേരളത്തിൽ മലങ്കരസഭ ഒഴികെ (ഒരു പക്ഷേ പൗരസ്ത്യ കൽദായ സുറിയാനി സഭയും) മറ്റേതൊരു സഭയ്ക്കാണ് *മാർത്തോമ്മാ ശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിന്റെ ഈ അടിസ്ഥാന ഘടകങ്ങളെല്ലാമുള്ളത്? *നസ്രാണി* അഥവാ *സുറിയാനി ക്രിസ്ത്യാനി* എന്നഭിമാനിക്കുകയും അവകാശപ്പെടുകയും ചെയ്യുകയും, അതേസമയംതന്നെ നസ്രാണിത്വത്തിന്റെ അടിസ്ഥാനതത്വങ്ങളെ നിരസിക്കുകയും ചെയ്യുന്നത് നിരർത്ഥകമാണ്. അതിനാലാണ് ഒരു യഥാർത്ഥ *നസ്രാണി* അഥവാ *സുറിയാനി ക്രിസ്ത്യാനി*ക്ക് മലങ്കര ഓർത്തഡോക്സ് സഭാംഗമല്ലാതെ മറ്റൊന്നുമാകുവാൻ സാധിക്കില്ല എന്ന് ഈ ലേഖകൻ വാദിക്കുന്നത്. ആർക്കും ക്രിസ്ത്യാനിയാകാൻ സാധിക്കും. പക്ഷേ മുകളിൽ പറഞ്ഞ കാരണങ്ങളാൽ മലങ്കര ഓർത്തഡോക്സ് സഭാംഗത്വമില്ലാതെ ഒരുവനും *നസ്രാണി* അഥവാ *സുറിയാനി ക്രിസ്ത്യാനി* എന്നഭിമാനിക്കാൻ സാദ്ധ്യമല്ല.

ഇനി ആദ്യം പറഞ്ഞ ഉത്തരങ്ങളിലെ അപൂർണ്ണതകൾ വ്യക്തമാക്കാം.

1. പ. മാർത്തോമ്മാ ശ്ലീഹാ, മാർ സാബോർ, അപ്രോത്ത് തുടങ്ങിയവർ സഭയിൽ ചേർത്തവരും, അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ തുടങ്ങിയവരും ഓർത്തഡോക്സുകാരായ മാതാപിതാക്കൾ മൂലമല്ല നസ്രാണിയായത്.

2. മലങ്കരസഭ ഇന്നുപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ച് നടപ്പിലാക്കിയത് 1789, 1809 എന്നീ വർഷങ്ങളിൽ യഥാക്രമം മാവേലിക്കര, കണ്ടനാട് എന്നിവിടങ്ങളിൽ ചേർന്ന *മലങ്കര പള്ളിയോഗ*ങ്ങളാണ്.

3. പേർഷ്യൻ ബന്ധത്തിലൂടെ പിൻതുടർന്നുവന്ന നെസ്തോറിയൻ വേദശാസ്ത്രത്തിനു പകരം കലർപ്പില്ലാത്ത അലക്സാന്ത്രിയൻ വേദശാസ്ത്രം മലങ്കരസഭ സ്വീകരിച്ചത് 1686-ൽ ചെങ്ങന്നൂരിൽ ചേർന്ന *മലങ്കര പള്ളിയോഗ*മാണ്.

4. 1599-ൽ ഉദയംപേരൂർ സുന്നഹദോസ് നിർബന്ധപൂർവം അവസാനിപ്പിച്ച പൗരസ്ത്യ കാതോലിക്കായോടുള്ള ആത്മീയ വിധേയത്വം 1912-ൽ മാത്രമാണ് പുനഃസ്ഥാപിച്ചത്.

*മാർത്തോമ്മാ ശ്ലീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിൽ മലങ്കരസഭ കാലികമായ പരിഷ്ക്കാരങ്ങൾ വരുത്തിയിട്ടുണ്ട്. പക്ഷേ അവയൊന്നും അടിസ്ഥാന തത്വങ്ങളെ ബലികഴിച്ചായിരുന്നില്ല.

പകരം അവയെ ശക്തീകരിക്കുന്നവയായിരുന്നു. ഉദാഹരണത്തിന് 1912-ലെ കാതോലിക്കാ സ്ഥാനാരോഹണം, *കേട്ടറിവുള്ള* പേർഷ്യൻ കാതോലിക്കായ്ക്കു പകരം *കണ്ടറിവുള്ള* തദ്ദേശീയ കാതോലിക്കായെ ലഭ്യമാക്കി.

ഈ ലേഖകൻ നസ്രാണിയാണ്. അതിനാൽ മലങ്കര ഓർത്തഡോക്സ് സഭാംഗവുമാണ്. പ. മാർ ബസേലിയോസ് യൽദോ ബാവായോടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ളാ പാടിയപോലെ *നീ ചൊന്നപോലെ അടങ്ങിടുന്ന ഞാനും തോമ്മാടെ ഗാത്രം എടോ* (*നിരണം ഗ്രന്ഥവരി*) എന്നു പറയാൻ പറ്റുന്ന സുറിയാനി ക്രിസ്ത്യാനി മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ മാത്രമാണ്. കാരണം, സദൃശ്യ വാക്യങ്ങൾ 1:8-ൽ പറയുന്ന പിതാവ് പ. മാർത്തോമ്മാ ശ്ലീഹായും മാതാവ് പ. സഭയുമാണ്.

(*ജോർജിയൻ മിറർ, ജനുവരി, 2011*)

# 8

# നസ്രാണി ദേശീയത എന്ന മാർത്തോമ്മായുടെ മാർഗം

സ്വത്വം പ്രകടമാക്കേണ്ടി വരുമ്പോളാണ് ഒരു വ്യക്തിക്കോ സ്ഥാപന ത്തിനോ നാമവും വിലാസവും ആവശ്യമായി വരിക. ഏകാന്തവാസി യായ ഒരുവന് പേരും കുലവും അർത്ഥശൂന്യമാണ്. സമാനതകളുള്ള ഒന്നിലധികം വ്യക്തികൾ അഥവാ സ്ഥാപനങ്ങൾ ഉണ്ടാകുമ്പോൾ അവയ്ക്ക് തനത് വ്യക്തിത്വം സ്ഥാപിക്കേണ്ടി വരും. പ്രത്യേകിച്ചും മൂന്നാ മതൊരാൾക്ക് സ്വയം വെളിപ്പെടുത്തേണ്ടി വരുമ്പോൾ.

ഈയൊരവസ്ഥയാണ് 16-ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്ക് നേരിടേണ്ടി വന്നത്. അപ്പോസ്തോലിക കാലഘട്ടത്തിൽത്തന്നെ ക്രൈസ്തവ വിശ്വാസം സ്വീകരിച്ച്, അതിനെ കേരളത്തിന്റെ സാംസ്ക്കാരിക പശ്ചാ ത്തലത്തിൽ രൂപപ്പെടുത്തി നസ്രാണികളായവരാണ് കേരള ക്രൈസ്ത വർ. പതിനഞ്ചു നൂറ്റാണ്ടു കാലം അവരുടെ ക്രൈസ്തവ വ്യക്തിത്വത്തെ പ്രകടിപ്പിക്കേണ്ട പ്രത്യേക സംജ്ഞകളൊന്നും ആവശ്യമായി വന്നില്ല. കാരണം മറ്റൊരു ക്രൈസ്തവ സമൂഹത്തിന് തങ്ങളെത്തന്നെ വെളിപ്പെ ടുത്തേണ്ടുന്ന സാഹചര്യങ്ങൾ ഒന്നും ഉണ്ടായില്ല എന്നതു തന്നെ.

എന്നാൽ പോർട്ടുഗീസുകാരായ റോമൻ കത്തോലിക്കർ കേരളത്തി ലെത്തിയതോടെ തങ്ങളുടെ സ്വത്വം പ്രകടിപ്പിക്കേണ്ടുന്ന ആവശ്യകത നസ്രാണികൾക്ക് നേരിട്ടു. ഇത് അവരെ തികച്ചും കുഴക്കുന്ന ഒരു പ്രശ്ന മായിരുന്നു. കാരണം നസ്രാണിയുടെ ക്രിസ്തുമതം ഒരു വിശ്വാസ സംഹിത മാത്രമായിരുന്നില്ല. അതൊരു സംസ്കാരവും ജീവിതരീതിയു മായിരുന്നു.

മാർത്തോമ്മാ ശ്ലീഹായിലുള്ള പ്രാരംഭവും, സുറിയാനി എന്ന ദേവ ഭാഷയുടെ ഉപയോഗവും, സെലൂഷ്യായിലെ കാതോലിക്കായുടെ ആത്മീയ അധികാരവും, അവിടെനിന്നു നിയമിക്കപ്പെടുന്ന പേർഷ്യൻ മെത്രാന്മാരിൽനിന്നു സ്വീകരിക്കുന്ന പട്ടത്വവും, പേർഷ്യൻ സഭയുടെ വിശ്വാസ-കൂദാശാ പാരമ്പര്യവും മാത്രമായിരുന്നില്ല നസ്രാണിയുടെ ക്രൈസ്തവികത. *മതം* എന്ന സങ്കൽപ്പം തന്നെ അന്നു നസ്രാണിക്കു ണ്ടായിരുന്നില്ല. മറിച്ച്, മുകളിൽ പറഞ്ഞവയോടൊപ്പം കേരളത്തിലെ നമ്പൂ തിരി കേന്ദ്രീകൃത ജാതിവ്യവസ്ഥയിലെ *വൈശ്യർ* എന്ന ജാതിയും, വാണിജ്യം എന്ന *കുലധർമ്മവും*, കേരളീയമായ ആചാരാനുഷ്ഠാനങ്ങളും,

ആവാസവ്യവസ്ഥയും, പവിത്രതാ സങ്കൽപ്പവും എല്ലാം ചേർന്ന ഒരു പ്രത്യേക സംസ്ക്കാരമായിരുന്നു അന്നത്തെ നസ്രാണിയുടെ ക്രൈസ്തവികത. അർക്കദ്യക്കോന്റെ *ജാതിക്കു കത്തനാർ* സ്ഥാനവും, ജാതി ചിഹ്നങ്ങളായ കുടുമ്മിയും കടുക്കനും പൂണൂലുമെല്ലാം ഇതിൽ ഉൾപ്പെട്ടിരുന്നു. തീണ്ടലും തൊടീലും, പുലയും വാലായ്മയുമെല്ലാം ഇതിന്റെ ഭാഗമായിരുന്നു. ഇവയൊക്കെയും നസ്രാണി സംസ്ക്കാരത്തിന്റെ ഇഴപിരിക്കാനാകാത്ത ഘടകങ്ങളായിരുന്നു.

പോർട്ടുഗീസ് റോമൻ കത്തോലിക്കരോട് സ്വന്തം വ്യക്തിത്വം വെളിപ്പെടുത്തേണ്ടുന്ന ആവശ്യം നേരിട്ടപ്പോൾ ഇവയെല്ലാം അടങ്ങിയ തങ്ങളുടെ ക്രൈസ്തവികതയ്ക്ക് രണ്ടു വാക്കിൽ ഒതുങ്ങുന്ന ഒരു നിർവചനം അവർ രൂപപ്പെടുത്തി അതാണ് *മാർത്തോമ്മായുടെ മാർഗ്ഗം*. തങ്ങളെ ആത്മാവിൽ ജനിപ്പിച്ച പിതാവായ മാർതോമാ ശ്ലീഹായോടുള്ള അത്യാദരവിന്റെ സ്ഫുരണമെന്നതോടൊപ്പം, തദ്ദേശീയമായ തങ്ങളുടെ ക്രൈസ്തവ ജീവിതരീതിയുടെ വ്യക്തമായ പ്രകടനവും കൂടിയാണ് *മാർത്തോമ്മായുടെ മാർഗ്ഗം* എന്ന സർവസംഗ്രാഹിയായ പദദ്വയം.

ഇതിനു മുമ്പ് കേരളത്തിലെ നമ്പൂതിരി ദിഗ്‌വിജയകാലത്തായിരിക്കണം നസ്രാണിക്ക് സ്വന്തം സ്വത്വത്തെ പ്രകടിപ്പിക്കേണ്ട ആവശ്യകത ഉണ്ടായത്. മറ്റു മതങ്ങളെ തച്ചുടച്ചും, ജാതിയും ഉപജാതിയും രൂപീകരിച്ചും, സ്വാംശീകരിച്ചും മുന്നേറിയ ആര്യൻ അധിനിവേശത്തിന്റെ കുത്തൊഴുക്കിൽ ജൈന-ബുദ്ധ മതങ്ങളെപ്പോലെ ഒലിച്ചുപോവാതിരിക്കാൻ നസ്രാണികൾ കണ്ടെത്തിയ മാർഗ്ഗമാണ് തങ്ങളുടെ കുലശ്രേഷ്ഠത പ്രകടിപ്പിക്കുക എന്നത്. കുല-വംശ മഹത്വത്തിൽ ശ്രദ്ധാലുക്കളായ നമ്പൂതിരിമാർക്കു മുമ്പിൽ അന്ന് നസ്രാണികൾ സ്വയം പ്രകടിപ്പിച്ച സംജ്ഞയാവണം *മാർത്തോമ്മായുടെ വഴിപാട്.* പഴയ മലയാള ഭാഷയിൽ *വഴിപാട്* എന്ന വാക്കിന് വംശം, കുലം തുടങ്ങിയ അർത്ഥങ്ങളാണുള്ളത്. ഒരുപക്ഷേ ചില വർത്തമാനകാല ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്ന നസ്രാണിയുടെ യഹൂദ പാരമ്പര്യവും ഇതിനു കാരണമാകാം. മാർതോമാ ശ്ലീഹായുടെ സ്വന്തം കുലം - യഹൂദർ - ആണ് തങ്ങളെന്ന പ്രൗഢി പ്രകടമാക്കുന്ന ഈ സംജ്ഞയും, താഴ്ന്ന ജാതിക്കാരെ *മാർഗ്ഗം കൂട്ടിയ* റോമൻ കത്തോലിക്കാ നടപടിക്കെതിരെയുള്ള പ്രതികരണമാണെന്ന് ചിന്തിക്കുന്നതിലും അസാംഗത്യമില്ല.

1599-ലെ ഉദയംപേരൂർ സുന്നഹദോസിലവസാനിച്ച ഒരു നൂറ്റാണ്ടു കാലം റോമൻ കത്തോലിക്കർക്ക് നസ്രാണികളോടുള്ള സമീപനത്തെ *ആ സഭയിലേയ്ക്കുള്ള പരിവർത്തനം* എന്ന രീതിയിൽ ലാഘവബുദ്ധിയോടെ സമീപിക്കാനാവില്ല. നസ്രാണികളുടെ വിശ്വാസാചാരങ്ങളിലും, ജീവിതരീതിയിലും സാമൂഹിക ചട്ടക്കൂടിലും സമൂലമായ പരിവർത്തന

ത്തിനാണ് അവർ ശ്രമിച്ചത്. പ്രാദേശിക ഭരണത്തലവന്മാരോടുള്ള നസ്രാണികളുടെ രാഷ്ട്രീയ വിധേയത്വം അവസാനിപ്പിക്കുക, അവരുടെ ജാതി വ്യവസ്ഥയും കുലധർമ്മവും ഇല്ലായ്മ ചെയ്യുക, പ്രാദേശിക ആചാരങ്ങളും അനുഷ്ഠാനങ്ങളും നിർത്തലാക്കുക തുടങ്ങിയ സമഗ്രമായ ഒരഴിച്ചുപണിക്കാണ് റോമൻ കത്തോലിക്കർ മുതിർന്നത്. റോമൻ കത്തോലിക്കാ സഭയുടെ അംഗബലവും, പോർട്ടുഗീസ് സാമ്രാജ്യത്തിന്റെ ശക്തിയും വർദ്ധിപ്പിക്കാൻ താഴ്ന്ന ജാതികളിൽ നിന്നും അവർ നടത്തിയ മതപരിവർത്തനങ്ങളും നസ്രാണികൾക്ക് അംഗീകരിക്കാവുന്നതല്ലായിരുന്നു. ഈ സാഹചര്യത്തിൽ നസ്രാണികൾ സ്വയം നൽകിയ സ്വത്വനാമമാണ് (നിർവചനം) *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും* എന്നത്.

മറുവശത്ത്, റോമൻ കത്തോലിക്കാ വിശ്വാസാചാരങ്ങളും, റോമാസഭയുടെ അധീശത്വവും പോർട്ടുഗീസ് സാമ്രാജ്യത്വവും, യൂറോപ്യൻ സംസ്ക്കാരവും, ലത്തീൻ ഭാഷയുമടക്കം റോമൻ കത്തോലിക്കർ മുമ്പോട്ടു വച്ചവയെല്ലാം ചേർത്ത് ഇതേ മാനദണ്ഡത്തിൽത്തന്നെ നസ്രാണികൾ നിർവചിച്ചു നൽകിയ പേരാണ് *ശെമവോൻ കേപ്പായുടെ മാർഗ്ഗവും വഴിപാടും.*

റോമൻ കത്തോലിക്കരെ ഏറ്റവും അസ്വസ്ഥരാക്കിയ പദപ്രയോഗങ്ങളാണിവയെന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ വ്യക്തമാക്കുന്നുണ്ട്. പദങ്ങളും സംജ്ഞകളും ഉപയോഗിക്കുന്നതിൽ അത്യന്ത ശ്രദ്ധ ചെലുത്തിയിരുന്നവരാണ് നസ്രാണികൾ എന്ന് പിൽക്കാല രേഖകൾ വ്യക്തമാക്കുന്നു. ഉദാഹരണത്തിനു *നിരണം ഗ്രന്ഥവരി*യിലെ ..... *കാറ്റാടി കുരുവിള കത്തനാർ ലെന്തെ മാർഗ്ഗത്തിൽ ചെർന്നു ലെന്തെ പാതിരിയാവാൻ....* എന്ന ഒരൊറ്റ പ്രയോഗം എടുത്താൽ മതി. *കത്തനാർ, പാതിരി* എന്നിവ ക്രൈസ്തവ പുരോഹിതരെ കുറിക്കുന്ന നാമങ്ങളാണെങ്കിലും, കാറ്റാടി കുരുവിള *കത്തനാർ* നസ്രാണി മാർഗ്ഗം വിട്ട് പ്രൊട്ടസ്റ്റന്റ് മതത്തിൽ ചേർന്നപ്പോൾ *പാതിരി*യായിയാണ് ചിത്രീകരിക്കപ്പെടുന്നത് എന്നത് തികച്ചും ശ്രദ്ധേയമാണ്. ആ സാഹചര്യത്തിൽ *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും* റോമൻ കത്തോലിക്കരെ അസ്വസ്ഥരാക്കിയതിൽ അൽഭുതമില്ല.

നസ്രാണി ദേശീയതയുടെ ആണിക്കല്ലാണ് *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും*. സൂക്ഷ്മമായി പരിശോധിച്ചാൽ, 16-ാം നൂറ്റാണ്ടു മുതൽ ഇതഃപര്യന്തമുള്ള മലങ്കരസഭയുടെ സമരചരിത്രങ്ങളെല്ലാം *തോമ്മായുടെ മാർഗ്ഗ*വും *പത്രോസിന്റെ മാർഗ്ഗ*വും തമ്മിലുള്ള ഏറ്റുമുട്ടലുകളാണെന്നു കാണാം. റോമൻ കത്തോലിക്കരെ തുടർന്ന് 18-ാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ മേല്പട്ടക്കാരും, 19-ാം നൂറ്റാണ്ടിൽ ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് മിഷനറിമാരും, വീണ്ടും 20-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കരും മലങ്കര

സഭയിൽ കടന്നുകയറാൻ ശ്രമിക്കുകയും, നസ്രാണികൾ അതിനെ ചെറുത്തു തോല്പിക്കുകയും ചെയ്തതായി കാണാം. രസകരമായ വസ്തുത, ഈ മൂന്നു വിഭാഗങ്ങൾക്കും പൊതുവായ ഘടകം, മലങ്കര സഭയ്ക്കു മാർത്തോമ്മാ ശ്ലീഹായ്ക്കു സമമായി, ഇവ മൂന്നും തങ്ങളുടെ ആരംഭം പത്രോസ് ശ്ലീഹായിൽ - ശെമവോൻ കീപ്പാ - നിന്നാണെന്ന് അവകാശപ്പെടുന്നു എന്നതാണ്. ചുരുക്കത്തിൽ അധിനിവേശത്തിന് നസ്രാണികൾ നൽകിയ സംജ്ഞയും നിർവചനവുമാണ് *ശെമവോൻ കേപ്പായുടെ മാർഗ്ഗം*.

റോമൻ കത്തോലിക്കരും, തുടർന്ന് പാശ്ചാത്യ സുറിയാനിക്കാരും, ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും ശ്രമിച്ചത് മലങ്കര നസ്രാണികളുടെ വിശ്വാസത്തിൽ ഭേദം വരുത്തുവാൻ മാത്രമായിരുന്നില്ല. പകരം അവരുടെ ദേശീയ തനിമയെ ഇല്ലായ്മ ചെയ്യാനാണ്. *കത്തനാരന്മാരുടെ തല ചിരപ്പിച്ച് തൊപ്പി ഇടുവിച്ച* വിഗ്രഹഭംഞ്ജകനായ ഈവാനിയോസും, നസ്രാണികൾ തുർക്കി ശൈലിയിൽ *അങ്കറാവും കാൽകുപ്പായവും* ധരിക്കണമെന്നും, പള്ളികളിലെ ഓട്ടുവിളക്കുകൾ ഉപേക്ഷിക്കണമെന്നും *കല്പിച്ച* പത്രോസ് തൃതീയൻ പാത്രിയർക്കീസും കൈവെച്ചത് നസ്രാണിയുടെ ദേശീയതയിലാണ്. ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റുകളുടെ ഉദ്ദേശ്യം ഒരു പടി കൂടി കടന്ന് നസ്രാണിയെ പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യയുടെ ചവിട്ടുപടിയാക്കാനുള്ള രാഷ്ട്രീയ ലക്ഷ്യവും കൂടി കലർന്നതായിരുന്നു.

യഥാർത്ഥത്തിൽ 1653-ലെ സുപ്രസിദ്ധമായ കൂനൻകുരിശു സത്യം, 1599-ൽ തങ്ങളുടെമേൽ റോമൻ കത്തോലിക്കർ അടിച്ചേൽപ്പിച്ച *ശെമവോൻ കേപ്പായുടെ മാർഗ്ഗ*ത്തെ പരിത്യജിച്ച് *മാർത്തോമ്മായുടെ മാർഗ്ഗം* പുനഃസ്ഥാപിച്ച ഐതിഹാസിക സംഭവമാണ്. 1836-ലെ മാവേലിക്കര പടിയോലയും *ശെമവോൻ കേപ്പായുടെ മാർഗ്ഗ*ത്തിന്റെ നിരസനമാണ്. പക്ഷേ അന്ന് മറുവശത്ത് ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളായിരുന്നുവെന്നു മാത്രം.

അധിനിവേശത്തിനും അടിമത്വത്തിനും രണ്ടു തലങ്ങളുണ്ട്. ഭൗതികവും, ബൗദ്ധികവും. ഇവ രണ്ടും *കേപ്പായുടെ മാർഗ്ഗക്കാർ* നസ്രാണികളുടെമേൽ പ്രയോഗിക്കാൻ ശ്രമിച്ചിട്ടുണ്ട്. റോമിൽ നിന്നു നിയമിക്കുന്ന മെത്രാനിലും, അദ്ദേഹത്താൽ നിയമിക്കപ്പെടുന്ന വികാരിമാരിലും മലങ്കരയുടെ പള്ളിഭരണം തളയ്ക്കാൻ ശ്രമിച്ച റോമൻ കത്തോലിക്കരുടെയും, മലങ്കരസഭയുടെയും പള്ളികളുടെയും സാമ്പത്തിക നിയന്ത്രണവും, പട്ടക്കാരെ നിയമിക്കാനുള്ള അധികാരവും തങ്ങളിലൊതുക്കാൻ ശ്രമിച്ച പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെയും, പള്ളികളിൽ നിന്നും മെത്രാന്മാരിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങാൻ ശ്രമിച്ച അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെയും ആത്യന്തിക ലക്ഷ്യം ഒന്നാണെന്ന് വ്യക്തമാണ്. ഇവരുടെ

വലയത്തിൽ വീണ് പിരിഞ്ഞുപോയ നസ്രാണികൾക്ക് ഇന്നും ഈ അടിമത്വത്തിൽ നിന്നു കരകയറാൻ സാധിച്ചിട്ടില്ല, സാധിക്കുകയുമില്ല.

*കേപ്പായുടെ മാർഗ്ഗ*ത്തിൽപ്പെട്ട ചില പ്രൊട്ടസ്റ്റന്റ് സഭകൾ തങ്ങൾ സ്വതന്ത്ര സഭകളാണെന്നു വാദമുയർത്തിയേക്കാം. ലൗകിക ഭരണത്തെ സംബന്ധിച്ചിടത്തോളം അവരുടെ വാദം ശരിയായിരിക്കാം. എന്നാൽ പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ വാക്കു കേട്ട്, അവരുടെ തത്വസംഹിതകൾ സ്വീകരിച്ച്, മലങ്കര നസ്രാണികളുടെ തനിമയും, ദേശീയതയും, സംസ്ക്കാരവും, പൂർണമായോ ഭാഗികമായോ ഉപേക്ഷിച്ചവരാണ് ഈ വിഭാഗം. അവർ ആശയപരമായി ഇന്നും തികച്ചും പാശ്ചാത്യ അടിമത്വത്തിൻകീഴിലാണ്.

ദേശീയതയുടെ മറ്റൊരു മുഖമുദ്ര പ്രാദേശിക ലൗകിക ഭരണകൂടത്തോടുള്ള വിധേയത്വമാണ്. കേരളം അനേകം നാട്ടുരാജ്യങ്ങളായി ചിതറിക്കിടന്ന കാലത്ത് നസ്രാണികൾ അവർ അധിവസിക്കുന്ന പ്രദേശങ്ങളിലെ നാടുവാഴികളുടെ വിശ്വസ്തരും സത്യസന്ധരുമായ പ്രജകളായിരുന്നു എന്ന് എല്ലാ ചരിത്രകാരന്മാരും സഞ്ചാരികളും സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ നസ്രാണികളുടെ കൂറ് അവർ അധിവസിക്കുന്ന തിരുവിതാംകൂർ, കൊച്ചി എന്നീ രാജ്യങ്ങളോടു മാത്രമായി.

തിരുവിതാംകൂറിൽ ധർമ്മരാജാവിന്റെ സൈന്യത്തിന്റെ ഒരു ഡിവിഷനെങ്കിലും *നസ്രാണിപ്പട*യായിരുന്നുവെന്ന് രേഖകളുണ്ട്. ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ പ്രതിനിധി കൂടിയായ ഡോ. ക്ലോഡിയസ് ബുക്കാനൻ വലിയ മാർ ദീവന്നാസ്യോസിനെക്കൊണ്ട് ഒരു കരാർ ഒപ്പിടുവിക്കാൻ ശ്രമിച്ചപ്പോൾ ... *ഇംഗ്രീസു മാർഗം അനുസരിച്ച് നടക്കാമെന്ന് എഴുതിയിരിക്കകൊണ്ട് തിരുമനസറിഞ്ഞല്ലാതെ എഴുത്തിട്ടു തന്നുകൂടായെന്ന്.....* വലിയ മാർ ദീവന്നാസ്യോസ് മറുതലിച്ചത് ഒരു തന്ത്രം എന്നതിനോടൊപ്പം തിരുവിതാംകൂർ രാജാവിലുള്ള ഉറച്ച വിശ്വാസത്തിന്റെ പ്രകടനം കൂടിയായി കണക്കാക്കണം.

കൊച്ചിയിലെ – തികഞ്ഞ വർഗ്ഗീയവാദിയെന്നു ചിലർ മുദ്ര കുത്തുന്ന – ശക്തൻ തമ്പുരാന് ലത്തീൻ ക്രിസ്ത്യാനികളെ വെറുപ്പായിരുന്നു. കൊച്ചി രാജാധികാരത്തെ അവർ അനുസരിക്കുന്നില്ല എന്നതായിരുന്നു അതിന്റെ കാരണം. എന്നാൽ അദ്ദേഹത്തിന് കൊച്ചി രാജ്യത്തെ *വിശ്വസ്ഥ പ്രജകൾ* എന്ന നിലയിൽ – സുറിയാനി ക്രിസ്ത്യാനികളോട് – സ്നേഹവുമായിരുന്നു. അദ്ദേഹം അവർക്ക് എല്ലാവിധ പ്രോത്സാഹനവും നൽകിയതായി രേഖകളുണ്ട്. കുന്നംകുളം അങ്ങാടിയിലെ *അന്തിമഹാളൻകാവ്* എന്ന ക്ഷേത്രം പള്ളിയാക്കുന്നതിനായി നസ്രാണികൾക്ക് ദാനം നൽകി

എന്ന വസ്തുത നസ്രാണികളുടെ രാജ്യസ്നേഹത്തിന് അദ്ദേഹം നൽകിയ വലിയ അംഗീകാരമായി കണക്കാക്കണം.

ദേശീയതയുടെ അടുത്ത മാനദണ്ഡം നിയമവാഴ്ചയോടുള്ള പ്രതിബദ്ധതയാണ്. ഇതഃപര്യന്തം ലഭ്യമായ എല്ലാ രേഖകളുമനുസരിച്ച് നസ്രാണികൾ ഒരു നിയമവിധേയ സമൂഹമായിരുന്നു. തങ്ങളുടെ ആവലാതികൾ അതതുകാലത്തെ നിയമ നിർവഹണ വ്യവസ്ഥിതിയുടെ - കോടതിയുടെ - മുമ്പിലാണ് പരിഹാരത്തിനായി നസ്രാണികൾ സമർപ്പിച്ചിരുന്നത്. അവയുടെ തീർപ്പുകൾ നസ്രാണികൾ അംഗീകരിക്കുകയും അനുസരിക്കുകയും ചെയ്തിരുന്നു.

എന്നാൽ എല്ലാ വിഭാഗത്തിലുംപെട്ട *കേപ്പായുടെ മാർഗ്ഗക്കാർ* - വിദേശികളും അവരുടെ കൂടെ ചേർന്ന നസ്രാണികളും - കയ്യൂക്കും ഉദ്യോഗസ്ഥ സ്വാധീനവും നസ്രാണികൾക്കെതിരായി നിർലോപമായി ഉപയോഗിച്ചതായി രേഖകളുണ്ട്. ഇന്നും ഇതിന് മാറ്റമൊന്നുമില്ല.

*ഇന്ത്യ* എന്ന രാഷ്ട്രീയ അസ്ഥിത്വം രൂപീകൃതമാകുന്നതിനു മുമ്പു തന്നെ വിശാലമായ ഇന്ത്യ എന്ന വ്യക്തിത്വം ഉൾക്കൊണ്ടവരാണ് നസ്രാണികൾ. ക്രിസ്തുവർഷം 800-ാമാണ്ട് പേർഷ്യയിലെ മഹാനായ തീമോത്തി കാതോലിക്കായുടെ കാലം മുതലെങ്കിലും നസ്രാണികളുടെ *ജാതിക്കു കത്തനാരായ* അർക്കദ്യക്കോന്റെ സ്ഥാനനാമം *ഇന്ത്യയൊക്കെയുടെയും അർക്കദ്യക്കോൻ (അർക്കദ്യക്കോൻ കോൽ ഹിന്ദുവായോ)* എന്നായിരുന്നു. മലങ്കര നസ്രാണികളുടെ ആത്മീയാധികാരികളായി പേർഷ്യയിൽ നിന്നെത്തിയിരുന്ന മെത്രാന്മാരുടെ സ്ഥാനനാമം ഒരു പടി കൂടി കടന്ന്, *ഇന്ത്യയൊക്കെയുടെയും വാതിൽ (തറവോദ് കോൽ ഹിന്ദുവായോ)* എന്നുമായിരുന്നു. 18-ാം നൂറ്റാണ്ടിൽ മലങ്കരസഭാദ്ധ്യക്ഷന്മാരായിരുന്ന പകലോമറ്റം മാർത്തോമ്മാ എപ്പിസ്ക്കോപ്പാമാരും *തറവോദ് കോൽ ഹിന്ദുവായോ* എന്ന ഈ സ്ഥാനപ്പേര് ഉപയോഗിച്ചിരുന്നതായി രേഖകളുണ്ട്. മലങ്കര മെത്രാനായിരുന്ന കിടങ്ങൻ മാർ പീലക്സീനോസ് 1817-ൽ *മലങ്കരയുടെയും, ഇന്ത്യ മുഴുവന്റെയും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ* അമർന്നിരുന്നുകൊണ്ടാണ് പുന്നത്ര മാർ ദീവന്നാസ്യോസ് മൂന്നാമനെ പിൻഗാമിയായി വാഴിക്കുന്നത്. 1856-ലെ ഒന്നാം ഇന്ത്യൻ സ്വാതന്ത്ര്യ സമരകാലത്തുപോലും *ഇന്ത്യ* എന്ന രാഷ്ട്രീയ സങ്കൽപ്പം ഉണ്ടായിരുന്നോ എന്ന ചോദ്യം നിലനിൽക്കെ, അതിനേക്കാൾ പൂർവീകമായ ഈ പരാമർശങ്ങൾക്ക് അതീവ പ്രാധാന്യമുണ്ട്.

ഇന്ത്യയിൽ ഇന്ന് അനേകം ക്രൈസ്തവ സഭകളുണ്ട്. അവയിൽ പലതും മലങ്കരസഭയിൽ നിന്ന് വിവിധ കാലങ്ങളിൽ അടർത്തിമാറ്റി രൂപീകരിച്ചവയാണ്. എന്നാൽ മലങ്കരസഭയ്ക്ക് - സഭാ ഭരണഘടനപ്രകാരം

*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക്* – മാത്രമേ *ഇന്ത്യയുടെ ദേശീയ സഭ* എന്ന് അവകാശപ്പെടാൻ അർഹതയുള്ളു. കാരണം, വൈദേശികാധിപത്യമില്ലാത്ത ദേശീയ നേതൃത്വം, ലൗകിക നിയമവാഴ്ചയോടുള്ള വിധേയത്വം, വിദേശ തത്വശാസ്ത്രങ്ങളിൽ നിന്നും സംസ്ക്കാരത്തിൽ നിന്നുമുള്ള സ്വാതന്ത്ര്യം, എന്നീ ദേശീയതയ്ക്ക് അത്യന്താപേക്ഷിതമായ മൂന്ന് ഘടകങ്ങൾ മറ്റൊരു സഭയിലും പൂർണമാകുന്നില്ല.

*മാർത്തോമ്മായുടെ മാർഗ്ഗം* എന്ന സംജ്ഞയാണ് ഇന്ത്യൻ ദേശീയ സഭയുടെ നിർവചനം. 16–ാം നൂറ്റാണ്ടിൽ വൈദേശികമായ *കേപ്പായുടെ മാർഗ്ഗ*വുമായി അതിനു ബന്ധമില്ല എന്നു പ്രഖ്യാപിച്ച മലങ്കര നസ്രാണികളുടെ പിൻമുറക്കാരാണ് എന്നവകാശപ്പെടുന്നവർ, ആ അടിസ്ഥാന തത്വത്തിലേക്കു മടങ്ങി വരണം. എങ്കിൽ മാത്രമേ അവരുടെ അവകാശ വാദത്തിനു പ്രസക്തി ഉണ്ടാകൂ.

(*ജോർജിയൻ മിറർ, ഒക്ടോബർ 2010*)

# 9

# വിവാഹദിനങ്ങൾ: ഒരു പുനർചിന്തനം

*ബഥേൽ പത്രിക*യുടെ 2012 ഏപ്രിൽ ലക്കത്തിൽ വർഗീസ് ജോൺ തോട്ടപ്പുഴ ഉന്നയിച്ച *ഹേവോറോ ശനിയാഴ്ച വിവാഹം നടത്താമോ?* എന്ന സംശയമാണ് ഇത്തരമൊരു അന്വേഷണത്തിന് ഹേതുവായത്. സാധാരണ ശനിയാഴ്ചകളിൽ വിവാഹം നിഷേധിക്കുന്ന മലങ്കരസഭ എന്തുകൊണ്ട് ഹേവോറോ ശനിയാഴ്ച അത് അനുവദിക്കുന്നു? നോമ്പി ലല്ലാത്ത മാറാനായ പെരുനാളുകളിൽ വിവാഹ വിലക്കുണ്ടോ? മുതലാ യവയാണ് അദ്ദേഹത്തിന്റെ സംശയങ്ങൾ. മലങ്കരസഭാ ഭരണഘടനയ നുസരിച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു മാത്രം ഉത്തരം നൽകാവുന്ന ഈ ചോദ്യങ്ങൾക്ക് വിശദമായ പശ്ചാത്തല വിവരണം ആവശ്യമായതിനാലാണ് ഈ പഠനം നടത്തുന്നത്.

മലങ്കരസഭയിൽ ഇന്ന് പ്രത്യേക അനുവാദം കൂടാതെ വിവാഹം നട ത്താവുന്ന ദിവസങ്ങൾ താഴെ പറയുന്നവയാണ്.

1. ഞായർ, തിങ്കൾ - കാനോനിക നോമ്പുകൾ, കാനോനിക നോമ്പു കളുടെ തലേ ഞായറാഴ്ച, സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള കാത്തിരിപ്പിന്റെ ദിവസങ്ങൾ ഇവ ഒഴികെ.

2. ഈസ്റ്റർ മുതൽ പുതുഞായർ വരെയുള്ള ഹേവോറോ ആഴ്ച (ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ, *ശുശ്രൂഷാ നടപടി ച്ചട്ടങ്ങൾ*, കോട്ടയം, 2009).

ഈ നിയന്ത്രണം എന്നു മുതൽ പ്രാബല്യത്തിലെത്തി എന്നു പരി ശോധിക്കേണ്ടിയിരിക്കുന്നു.

പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസ് റോമൻ കത്തോലിക്കരുടെ ആഗ മന കാലത്ത്, നസ്രാണികൾക്ക് വിവാഹം പ്രായേണ പള്ളിയിൽ വെച്ചു നടത്തുന്ന പാവനമായ ഒരു ശുശ്രൂഷ ആയിരുന്നു. അന്ന് നസ്രാണി കൾ അനുവർത്തിച്ചിരുന്ന പൗരസ്ത്യ കൽദായ സഭാവിജ്ഞാനീയം വിവാഹത്തെ ഒരു കൂദാശയായി അംഗീകരിക്കുന്നില്ല എന്നതും, *സംബന്ധ* മാതൃകയിൽ അയഞ്ഞ ചില വിവാഹബന്ധങ്ങൾ നസ്രാണി കൾക്ക് ഉണ്ടായിരുന്നു എന്നതും യാഥാർത്ഥ്യമാണ്. പക്ഷേ *നസ്രാണി മാർഗ്ഗം* രൂപമെടുത്ത നമ്പൂതിരി മതത്തിൽ വിവാഹം ഒരു *സംസ്കാരം* - ക്രൈസ്തവ ഭാഷയിൽ കൂദാശ - ആയിരുന്നു. *ഷോഡ ചൗളാദി* സർവ്വ

നമ്പൂതിരി സംസ്ക്കാരങ്ങളും അതേ രീതിയിലോ, ക്രൈസ്തവമായി രൂപാന്തരം വരുത്തിയോ, പകരം കൂദാശകളെ പ്രതിഷ്ഠിച്ചോ നസ്രാണികൾ അന്ന് അനുവർത്തിച്ചിരുന്നു (Meladathu Kurian Thomas, *The Indian Way of Christanity*, Saarbucken, Deutschland, 2012, pp. 93-6). ഈ സാഹചര്യത്തിൽ അന്നത്തെ നസ്രാണികൾക്കിടയിൽ വിവാഹത്തിന്റെ വൈദികാംശത്തിനു പ്രാധാന്യം ഒട്ടും കുറയാൻ സാദ്ധ്യതയില്ല.

അക്കാലത്തുതന്നെ നസ്രാണി വിവാഹങ്ങൾ കേവലം പള്ളിയിൽ വെച്ചു നടത്തുന്ന ഒരു വൈദിക ചടങ്ങ് മാത്രമല്ലായിരുന്നു. അനേക ദിവസങ്ങളിലായി വിവിധ അനുഷ്ഠാനങ്ങളുടെ ഒരു സമാഹാരമായിരുന്നു നസ്രാണി വിവാഹം. പോർട്ടുഗീസ് രചയിതാക്കൾ ഇവയെ കേവലം സാമൂഹിക ആചാരങ്ങളായും അന്ധവിശ്വാസങ്ങളായുമാണ് മുദ്രകുത്തിയിരിക്കുന്നത്. പക്ഷേ നസ്രാണിയെ സംബന്ധിച്ചിടത്തോളം അവ *വിവാഹം* എന്ന സംസ്ക്കാരത്തിന്റെ ഭാഗമായിരുന്നു (Meladathu Kurian Thomas, *Op. Cit*., pp 146-8).

പതിനാറാം നൂറ്റാണ്ടിൽ വിവാഹം നടത്തിയിരുന്നതും നടത്താൻ പാടില്ലാത്തതുമായ ദിവസങ്ങളെപ്പറ്റിയുള്ള വിവരം 1599-ലെ *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളിൽ ലഭ്യമാണ്. *അഞ്ചാം മൗത്വ - അഞ്ചാം കൂടിവിജാരം - പെങ്കെട്ട എന്ന കൂദാശമേൽ ഉള്ള പൊരുൾ - ഒൻപതാം കാനോനയിൽ ... സൂവാറാടെ ഒന്നാം ഞാറാഴ്ചതൊട്ട പതിമൂന്നാം പെരുന്നാൾ* (= ദനഹാ - യൽദോ മുതൽ പതിമൂന്നാം ദിവസം) *കടപ്പോളം അമ്പത നോയമ്പിന്റെ തലനോയമ്പ് കടന്നുവരുന്ന ബൊധനാഴ്ചനാൾതൊട്ട പുതുഞായളാഴ്ച കടപ്പോളം കല്യാണം തെമരിച്ച* (= ആഘോഷിച്ച്) *ആടരുത എന്ന നസ്രാണികളുടെ കൂട്ടത്തിന്റെ പഴേ മരിയാതി ശുദ്ധമാന സുന്നഹദോസ കൈക്കൊള്ളുന്നു. വിശേഷിച്ച മലങ്കര നസ്രാണികളുടെ മരിയാതക്കതക്കവണ്ണം അമ്പത നോയമ്പിന്റെ മുമ്പിലത്തെ ഞായറാഴ്ച പെണ്ണുകെട്ട തമരിക്കരുത എന്ന ശുദ്ധമാന സുന്നഹദോസ പ്രമാണിക്കുന്നു. ഇ വെലക്കുപെട്ട ദിവസങ്ങൾ അല്ലാതെ ഒള്ള ദിവസങ്ങളിൽ കല്യാണം വേണ്ടുംവോളം തെമരിച്ച ആടിക്കൊള്ളുകയും ആം. ...* (സ്കറിയാ സഖറിയാ, *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ*, ഇടമറ്റം, 1994, pp. 200-1).

*ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളുടെ ഇംഗ്ലീഷ് പരിഭാഷയിലെ ... *The Synod rcognnising for time to come th ancient prohibition, observed in the universal church, of not marrying from th first day of the Advent until the Ephiphany, and from Ash Wedensday until the Sunday of he octaves of Easter inclusive, doth command the same the same to be inviolably observed in this diocese, adding to those days from the time of*

*Quinquagesima Sunday forward, when by the ancient custom Lent is begun in this church, but that at all other times, though of fasting, marriage may be celebrated as people shall think fit.* ... എന്ന പരാമർശനം കൂടുതൽ വ്യക്തമാണ് (Dr. Scaria Zacharia, *The Acts and Decrees of the Synod of Diamper,* Edamttom, 1994, p. 176).

ഉദയംപേരൂർ സുന്നഹദോസ്, റോമൻ കത്തോലിക്കാ സഭയുടെ നിയമമനുസരിച്ച് വിവാഹത്തെ കൂദാശയാക്കുകയും വലിയ നോയമ്പു തുടങ്ങുന്ന ദിവസം വിഭൂതി ബുധനാഴ്ചത്തേയ്ക്കു മാറ്റുകയും ചെയ്തു എന്ന വസ്തുത കണക്കിലെടുക്കുമ്പോൾ അതിനു മുമ്പുള്ള കാലത്ത് വലിയ നോയമ്പ് തുടങ്ങുന്നതിന്റെ തലേ ഞായറാഴ്ച മുതൽ ക്യംന്താ മുതലുള്ള ഹോവോറോ ആഴ്ച മുഴുവനും അന്ന് വിവാഹ വിലക്കുണ്ട്. കൂടാതെ, സൂബോറോയുടെ ആദ്യത്തെ ഞായറാഴ്ച മുതൽ ദനഹാ വരെയും വിവാഹം അനുവദിച്ചിരുന്നില്ല. പേർഷ്യൻ സഭയുടെ പാരമ്പര്യമനുസരിച്ച് യൽദോ പെരുന്നാളിനു നാലു ഞായറാഴ്ച മുമ്പ് സൂബോറാക്കാലം ആരംഭിക്കും (Mar Aprem, *Nestorian Lectionary and Julian Calander*, Trichur, 1982, pp. 16-7). മലങ്കര സഭയുടെ 25 നോമ്പ്, സീറോ-മലബാർ റോമൻ കത്തോലിക്കരുടെ *മംഗളവാർത്താക്കാലം* ഇവ ഇതിനു സമാനമാണ്.

1606-ലെ റോസിന്റെ നിയമാവലിയിലെ മൂന്നാം സെപ്രാ എട്ടാം സഹായിൽ ... *വിശേഷിച്ച കക്ഷിയും വിരുന്നും കൂടാതെ പെണ്ണുകെട്ടുന്നത ദോഷം അല്ല. വല്ലപ്പോളും ആം. എന്നാലും സുവാറാടെ മുൻപിലത്തെ ഞാറാഴ്ച തൊട്ട പതിമൂന്നാം പെരുന്നാൾ കടപ്പോളം അമ്പത നൊയമ്പിന്റെ മുമ്പിലത്തെ ഞായറാഴ്ച കടപ്പോളം പെങ്കട്ട കല്യാണത്തോടു കൂടെ അരുത എന്ന പള്ളിയുടെ പ്രമാണം ആയത - എന്നാൽ ദിഷ്ടിതി ആയ ചെല അവകാശങ്ങൾകൊണ്ട ഇ വെലക്കികെടക്കുന്ന കാലത്ത കൈപിടിപ്പിക്കേണ്ടിവരികിൽ വിരുന്നും അരുത* ... (സ്കറിയാ സഖറിയാ, *രണ്ടു പ്രാചീന ഗദ്യകൃതികൾ*, ചെങ്ങനാശ്ശേരി, 1976, p. 156) എന്ന ഭാഗം മുകളിൽ പറഞ്ഞ നിരോധനം ശരിവയ്ക്കുമ്പോൾതന്നെ അടിയന്തിര സാഹചര്യങ്ങളിൽ ആ സമയത്തും വിവാഹ കൂദാശ അനുവദിക്കുന്നുണ്ട്. പക്ഷേ അത്തരം വിവാഹങ്ങൾക്ക് ആഘോഷവും സദ്യയും വിലക്കുന്നുമുണ്ട്. അന്നത്തെ നസ്രാണി വിവാഹങ്ങളിലെ ജാത്യാചാരങ്ങളുടെ സാന്നിദ്ധ്യം റോസിന്റെ നിയമാവലിയിൽ നിന്നും വ്യക്തമാകുന്നുണ്ട്.

എന്നാൽ ഇവയൊന്നും പൂർണ്ണമായ ആഘോഷങ്ങളോടെയുള്ള നസ്രാണി വിവാഹത്തിന്റെ ദിവസത്തെക്കുറിച്ചു പരാമർശിക്കുന്നില്ല. പരാമർശനം ആവശ്യമില്ലാത്തവിധം നിയതമായ ഒന്നായതിനാലാവണം ഈ നിശബ്ദത. മലങ്കര നസ്രാണികളുടെ ആദ്യത്തെ ലത്തീൻ മെത്രാനായ

ഫ്രാൻസിസ് റോസിന്റെ 1606-ലെ നിയമാവലിയിലെ മൂന്നാം സെപ്രാ - രണ്ടാം സഹാ - *പെങ്കെട്ട എന്ന കൂദാശമേൽ* - എന്ന ഭാഗത്ത് ... *ഞായറാഴ്ച നാൾ എങ്കിലും പെരുനാളിൽ എങ്കിലും മൈയലെ* (= രാവിലെ) *നേരത്ത അവരുടെ കൈ പിടിപ്പിക്കണം* ... (*രണ്ടു പ്രാചീന ഗദ്യകൃതികൾ*, *op. cit* , p. 152) എന്ന പരാമർശനത്തിൽ നിന്നു നസ്രാണി വിവാഹാഘോഷത്തിന്റെ സാധാരണദിനങ്ങൾ വിലക്കില്ലാത്ത കാലത്ത് ഞായറാഴ്ചയും പെരുന്നാളും ആയിരുന്നു എന്നു മനസിലാക്കാം.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിൽ പതിനൊന്നു ദിവസം നീണ്ടുനിൽക്കുന്ന ചടങ്ങുകളോടുകൂടിയ ഒരു ആഘോഷമായിരുന്നു നസ്രാണി വിവാഹങ്ങൾ. ഒരു വ്യാഴാഴ്ച ആരംഭിച്ച് ഞായറാഴ്ച വിവാഹ കൂദാശ നടത്തി അതിനടുത്ത ഞായറാഴ്ചയാണ് ഈ ചടങ്ങുകൾ അവസാനിച്ചിരുന്നത് (കന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കിരി, *പരിഷ്ക്കാരപ്പാതി*, കോട്ടയം, 1977). പൗരസ്ത്യ കൽദായ സുറിയാനി സഭ ഇന്നും ഞായറാഴ്ച ഒഴികെയുള്ള ദിവസങ്ങളിൽ സാധാരണ വിവാഹം അനുവദിക്കുന്നില്ല എന്ന വസ്തുത പരിഗണിച്ചാൽ, ആ നിയമത്തിനനുസരിച്ച് ഞായറാഴ്ച *വിവാഹം* എന്ന വൈദിക ചടങ്ങ് നടക്കത്തക്കവിധം ജാത്യാചാരങ്ങൾ ക്രമീകരിച്ചു എന്ന നിഗമനത്തിലെത്തുകയാകും യുക്തിഭദ്രം. 1809-ലെ *കണ്ടനാടു പടിയോല*, 1853-ലെ *ചട്ടവര്യോല* ഇവയിൽ ഇതിനെ സാധൂകരിക്കുന്ന താഴെ പറയുന്ന നിയമങ്ങളുണ്ട്.

1809-ലെ കണ്ടനാടു പടിയോല ... *6 -മത*. (നിയമം) ... *തലെ ഞായറാഴ്ച തന്നെ വിളിച്ചുചൊല്ലുകയും ... പെണ്ണുകെട്ടി കരെറിയാൽ, ഞായറാഴ്ച ഒരു നെരത്തെ വിരുന്നു കൊടുക്കയും കുടിവച്ചാൽ ഒരു നെരത്തെ വിരുന്നു കൊടുക്കയും ... - പിറ്റ ഞായറാഴ്ചയ്ക്കകം കുടിവയ്ക്കുകയും* ... (ഡോ. എം. കുര്യൻ തോമസ്, *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, കോട്ടയം, 2011, p. 220).

1853-ലെ ചട്ടവര്യോല ... *38-ാമത ... മൂന്നു ഞായറാഴ്ച വിളിച്ചു ചൊല്ലുകയും, പിന്നെ വരുന്ന ഞായറാഴ്ച കയ്യി പിടിപ്പിയ്ക്കയും ചൈയണം. വിളിച്ചു ചൊല്ലിയതിൽപിന്നെ ആരെങ്കിലും വിരൊധമായി ബൊധിപ്പിച്ചാൽ, വിഗാരി ചുരുക്കത്തിൽ വിചാരണ കഴിച്ചു, മുടക്കുവാൻ തക്കതായ യാതൊന്നും ഇല്ലായെന്നു കണ്ടാൽ, നിശ്ചയിച്ച ഞായറാഴ്ച്ചെ തന്നെ കയ്യി പിടിപ്പിച്ചുകൊള്ളുകയും* (വേണം)...

*... 101-ാമത. കല്യാണത്തിനു പെണ്ണിനെയും ചെറുക്കനെയും ശനിയാഴ്ച അസ്തമിച്ച കുളിപ്പിക്കുമ്പെഴും, ... ഞായറാഴ്ച കാലത്തു ചെറുക്കനെയും പെണ്ണിനെയും പള്ളിയിൽ കൊണ്ടുപൊകുമ്പൊൾ, പട്ടക്കാരര*

*ആടുതലിയായി നടക്കുന്നതു പട്ടത്വത്തിനവമാനമായിട്ടുള്ളതാകകൊണ്ട,* ... (*പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, *Op. Cit.*, pp. 237, 247).

പത്തൊമ്പതാം നൂറ്റാണ്ടിൽ നിലവിലിരുന്ന നസ്രാണികളുടെ വിവാഹാഘോഷ പ്രക്രിയയിൽ ഞായറാഴ്ച ഒഴികെ വിവാഹ കൂദാശ നടത്തുക അസാദ്ധ്യമായിരുന്നു. 16–19 നൂറ്റാണ്ടുകൾക്കിടയിലെ നസ്രാണികളുടെ *സാംസ്ക്കാരിക നിശ്ചലത* പരിഗണിച്ചാൽ ഇതേ പ്രക്രിയ തന്നെയായിരുന്നു പതിനാറാം നൂറ്റാണ്ടിലും നിലവിലിരുന്നത് എന്ന് ചിന്തിക്കുക യുക്തിസഹജമാണ്. വിശ്വാസത്തിലും ആരാധനാ പാരമ്പര്യത്തിലും വന്ന വ്യതിചലനങ്ങൾ പള്ളിയിൽ നടക്കുന്ന വിവാഹ കൂദാശയിൽ വരുത്തിയ മാറ്റങ്ങൾ *കല്യാണം* എന്ന നസ്രാണി സംസ്ക്കാരത്തെ ഒരു വിധത്തിലും ബാധിച്ചില്ല. അതിനാൽ പതിനാറാം നൂറ്റാണ്ടിൽ വിവരിച്ചിരിക്കുന്ന നിരോധിത ദിവസങ്ങളിലൊഴികെയുള്ള ഞായറാഴ്ചകളിൽ തന്നെയാണ് പത്തൊമ്പതാം നൂറ്റാണ്ടിലും വിവാഹ കൂദാശ നടത്തിയിരുന്നത്.

പക്ഷേ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ഈ നിലയ്ക്കു മാറ്റം വന്നു തുടങ്ങി. നസ്രാണികളെ *കെട്ടിലും മട്ടിലും അറബിയാക്കാൻ* ശ്രമിച്ച അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1877 മകരം 16-നു കൊച്ചീക്കോട്ടപ്പള്ളിയിൽ നിന്നയച്ച കല്പനയിൽ ... *വിവാഹം ഞായറാഴ്ച കുർബ്ബാന കഴിഞ്ഞതിന്റെ ശേഷം കഴിക്കണം. എന്നാൽ അന്നേ ദിവസം കൊട്ടു മുതലായ ആഘോഷത്താൽ ശാബത ലംഘനം ചെയ്യരുത്. എന്നാൽ നോമ്പുകളിൽ ഉള്ള ഞായറാഴ്ചകളിലും, പുതുഞായറാഴ്ച ഒഴികെ പെന്തിക്കൊസ്തി ദിവസങ്ങളുടെ ഞായറാഴ്ചകളിലും വിവാഹം കഴിച്ചുകൂടാത്തതാകുന്നു.* ...(*പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, *Op. Cit.*, p. 205) എന്നു പ്രസ്താവിച്ചിട്ടുണ്ട്.

ഈ കല്പനപ്രകാരം നോമ്പിലെ ഞായറാഴ്ചകളിലും, ഈസ്റ്റർ മുതൽ പെന്തിക്കൊസ്തി വരെയുള്ള കാലത്ത് പുതുഞായറാഴ്ച ഒഴികെയുള്ള ഞായറാഴ്ചകളിലും വിവാഹം നിഷിദ്ധമാണ്. ഹേവോറോ ആഴ്ചയിലും തിങ്കളാഴ്ചകളിലും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് വിവാഹ കൂദാശ അനുവദിച്ചിട്ടില്ലായെന്നതും ശ്രദ്ധേയമാണ്. ഒരു പക്ഷേ തിങ്കളാഴ്ച വിവാഹം നടത്തുന്ന പതിവ് നസ്രാണികൾക്കില്ലാത്തതിനാലാവും പാത്രിയർക്കീസ് പ്രത്യേകം പരാമർശിക്കാതിരുന്നത്. പക്ഷേ ഈ നിയമമല്ല ഇന്ന് മലങ്കരസഭയിൽ പ്രാബല്യത്തിലിരിക്കുന്നത്.

നസ്രാണികളുടെ വിവാഹസംസ്ക്കാരത്തിനു പരിണാമം വന്നത്

മലങ്കര സഭയിൽനിന്നു പുറത്തായവർ 1889-ൽ *നവീകരണ സുറിയാനി സഭ* (പിന്നീട് *മലങ്കര മാർത്തോമ്മാ സഭ*) രൂപീകരിച്ചതോടെയാണ്. വികലമായ പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് വേദശാസ്ത്ര ബോധനത്തിനു അടിമപ്പെട്ട അവർ ഞായറാഴ്ച, വിവാഹം എന്നിവയ്ക്കു വികലമായ വ്യാഖ്യാനങ്ങൾ നൽകി. ഞായറാഴ്ചയെ ശാബതായി മുദ്രകുത്തി യഹൂദരുടെ ശാബത് നിയമങ്ങൾ അതിനു ബാധകമാണെന്ന് അവർ നിർവചിച്ചു. അതിനാൽ പാശ്ചാത്യ സഭയുടെ പാരമ്പര്യപ്രകാരം കൂദാശയല്ലാത്ത, വെറും ഉടമ്പടി മാത്രമായ, വിവാഹം ഞായറാഴ്ച നടത്തുന്നതിനെ അവർ വിലക്കി. ഇതേ കാലത്തുതന്നെ 1920-കളിലെ സാമ്പത്തികമാന്ദ്യം നസ്രാണി വിവാഹങ്ങളുടെ ജാത്യാചാരങ്ങളിൽ ഭൂരിപക്ഷവും ഇല്ലാതാക്കുകയും ശേഷിച്ചവയെ നാമമാത്രമാക്കുകയും ചെയ്തു.

ഈ കാലത്ത് *നവീകരണ സുറിയാനി സഭ*യുടെ സാന്നിദ്ധ്യമുള്ള തെക്കൻ ഇടവകകളിൽ വിവാഹ കൂദാശയ്ക്കു ഞായറാഴ്ച ഒഴികെ മറ്റൊരു ദിവസം കണ്ടെത്തേണ്ട അവസ്ഥ സംജാതമായി. നസ്രാണികളുടെ പരമ്പരാഗത കീഴ്‌വഴക്കങ്ങളെ എങ്ങനെയെല്ലാം ലംഘിക്കാം എന്നു *നവീകരണ സുറിയാനി സഭ* ശ്രമിച്ചുവന്ന കാലമായിരുന്നു അത്. സാഹചര്യങ്ങളുടെ സമ്മർദ്ദത്താൽ *നവീകരണ സുറിയാനി സഭാ* വലയത്തിൽ ഉൾപ്പെട്ടുപോയ കുടുംബങ്ങളിൽ നിന്നും നസ്രാണി മുഖ്യധാരയിലേയ്ക്കു വിവാഹങ്ങൾ നിശ്ചയിക്കുന്ന അവസ്ഥ ഇക്കാലത്ത് സംജാതമായി. അത്തരം സാഹചര്യങ്ങളിൽ ഏതു വിധേനയും അവ നസ്രാണി പാരമ്പര്യത്തിനു വിരുദ്ധമാക്കണമെന്ന മുൻവിധിയോടെ *നവീകരണ സുറിയാനി*ക്കാർ ശനിയാഴ്ച വിവാഹം എന്ന പിടിവാശി ഉയർത്തി.

ഈ സാഹചര്യത്തിൽ വിവാഹ ദിവസം *ഞായറാഴ്ച* എന്ന പാരമ്പര്യത്തിനു ഉപരിയായി മറ്റൊരു ദിനം കണ്ടെത്തേണ്ട സാമൂഹ്യ സാഹചര്യം നസ്രാണികൾക്കു സംജാതമായി. അതേസമയം തന്നെ അപ്പോഴേയ്ക്കും നസ്രാണികൾക്കിടയിൽ അംഗീകരിക്കപ്പെട്ട *പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയ*ത്തെ ഇതിന്റെ നൈയാമിക അടിസ്ഥാനമായി അംഗീകരിക്കേണ്ടിയുമിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരയിൽ പ്രചരിച്ച *പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയ*മാകട്ടെ ജീർണ്ണതയുടെ പാരമ്യത്തിലെത്തിയ അവസ്ഥയിലുമായിരുന്നു.

ഈ അടിസ്ഥാനത്തിൽ വിവാഹ ദിനങ്ങൾ പുനർ നിർണ്ണയിക്കേണ്ട സാഹചര്യം സംജാതമായപ്പോൾ ജീർണ്ണിച്ച *പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയ*ത്തിന്റെ സന്യാസ നിയമങ്ങളാണ് പൊന്തിവന്നത്. ഈ അടിസ്ഥാനത്തിൽ *വ്രതശുദ്ധി* എന്ന ഒറ്റവാക്കിനെ അവലംബിച്ച് വിവാഹ ദിനം പുനർനിർണ്ണയം ചെയ്തു. ഈ പുനർനിർണ്ണയ പ്രക്രിയയിൽ പരിഗണിച്ച ഘടകങ്ങൾ താഴെ പറയുന്നവയാണ്.

1. വിവാഹം ഒരു കൂദാശയാണ്.

2. ഞായറാഴ്ച കർത്തൃദിനമാണ്. അതിന്റെ പരിശുദ്ധി സംരക്ഷിക്കപ്പെടണം.

3. നോമ്പു ദിവസങ്ങൾ പാലിക്കപ്പെടണം.

ഈ അടിസ്ഥാനങ്ങൾക്കു ഭംഗം വരാത്തതിനാൽ ഞായറാഴ്ചയ്ക്കു പുറമെ തിങ്കളാഴ്ച കൂടി വിവാഹദിനമായി മലങ്കരസഭ അംഗീകരിച്ചു. നിലവിലുള്ള സഭാവിജ്ഞാനീയത്തിന്റെ ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് മലങ്കരസഭ എടുത്ത ഈ നിലപാടിൽ *നവീകരണ സുറിയാനി*ക്കാർ തൃപ്തരല്ലായിരുന്നു. അവർക്കാവശ്യം *ശനിയാഴ്ച വിവാഹം* എന്ന തങ്ങളുടെ നിലപാട് മലങ്കരസഭയെക്കൊണ്ട് അംഗീകരിപ്പിച്ച് പൂർണ്ണ നിയമ നിഷേധം നടത്തിക്കുക എന്നതായിരുന്നു. അതോടൊപ്പം നോമ്പിലെ വിവാഹ നിരോധനം മലങ്കരസഭയിൽ ഇല്ലാതാക്കാനും അവർ പരിശ്രമിച്ചു. പക്ഷേ ഈ കെണിയിൽ നസ്രാണികൾ വീണില്ല.

ഇക്കാലത്തൊക്കെയും *നസ്രാണി വിവാഹം* എന്നത് ഒരു ദീർഘകാല പരിപാടിയായിരുന്നു. ആലോചന മുതൽ വിവാഹ കൂദാശ വരെ മാസങ്ങൾ എടുക്കുന്ന പ്രക്രിയ. എന്നാൽ 1980-കളിലെ *ഗൾഫ് ബൂം* ഈ പ്രക്രിയയെ മാറ്റിമറിച്ചു. അവധി ലഭിക്കുന്ന മുറയ്ക്ക് വിവാഹ പ്രക്രിയയെ പരിമിതമായ ദിവസങ്ങളിൽ ഒതുക്കാൻ നല്ല ഒരു വിഭാഗം നസ്രാണികൾ നിർബന്ധിതരായി. പക്ഷേ അതിനനുസരിച്ച് വിവാഹദിനങ്ങൾക്ക് സഭാപരമായ ഒരു പുനർനിർണ്ണയം ഉണ്ടായില്ല. പകരം പ. മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്ത് വ്യാഴം, ശനി ദിവസങ്ങളിൽ വിവാഹത്തിനു പ്രത്യേകാനുമതി നൽകിത്തുടങ്ങി. തുടർന്ന് പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ കാലത്ത് വ്യാഴം ഒഴിവാക്കി പ്രത്യേകാനുമതി ബുധൻ, ശനി ദിസങ്ങളിലാക്കി. നോമ്പുകാലത്ത് ശനിയാഴ്ച മാത്രവും. അതാണ് ഇന്നും തുടരുന്നത് (*ശുശ്രൂഷാ നടപടിച്ചട്ടങ്ങൾ*, *Op. Cit.*, pp. 70-2).

മാറിയ ആവാസ - സാമൂഹ്യ വ്യവസ്ഥകൾ നസ്രാണി വിവാഹം കൂടുതൽ ക്ലിഷ്ടമാക്കി. നഗരവൽക്കരണം, ചുരുങ്ങുന്ന ആവാസഭൂമി, കുടിയേറ്റങ്ങൾ മുതലായവ ഹാളുകളുടെ ലഭ്യത പോലും വിവാഹങ്ങളിലെ നിർണ്ണായക ഘടകമാക്കി. സഭാപരമായ വിലക്കുകൾ കൂടാതെ അഷ്ടമി, കന്നി-കർക്കിടക മാസങ്ങൾ, നസ്രാണികളുടെ പവിത്രതാ സങ്കല്പം മുതലായ അനേക ഘടകങ്ങൾ ഈ ദിനങ്ങൾ കൂടുതൽ പരിമിതപ്പെടുത്തുന്നു. സുറിയാനി പാരമ്പര്യത്തിൽ നിന്നു വന്നതെന്ന് കരുതപ്പെടുന്ന *തണ്യദിവസം* എന്നൊരു വിലക്കു കൂടെ മുമ്പ് വിവാഹദിനങ്ങൾക്കുണ്ടായിരുന്നു. ഇത്തരം ജാത്യാചാരങ്ങളെ സഭാനിയമത്തിന്റെ പേരിൽ ഒഴിവാക്കാൻ ആവശ്യപ്പെടാനാവില്ല. കാരണം അവ ദേശീയത

യുടെ ശേഷിപ്പുകളാണ്. ഇന്ന് കേരളത്തിന്റെ സാംസ്കാരിക ഭൂമികയ്ക്കു പുറത്ത് അനേക സ്ഥലങ്ങളിൽ നസ്രാണി വിവാഹങ്ങൾ നടത്തേണ്ട സാഹചര്യമുണ്ട്. അവിടുത്തെ പ്രാദേശിക സാഹചര്യങ്ങളും കണക്കി ലെടുക്കേണ്ടിയിരിക്കുന്നു.

ഈ സാഹചര്യങ്ങളിൽ, *പ്രത്യേകാനുമതി* എന്ന വളഞ്ഞവഴിക്കു പകരം വിവാഹ ദിനങ്ങളുടെ പുനർനിർണ്ണയം നടത്തുകയാകും അഭി കാമ്യം. അതിന് വിവാഹ ദിനങ്ങൾ പരിമിതപ്പെടുത്തുന്നതിന് നിലവിൽ ഉപയോഗിച്ചിട്ടുള്ള മാനദണ്ഡങ്ങൾ ആദ്യം നിർണ്ണയിക്കണം. അവ നോമ്പ്, ഞായറാഴ്ചയുടെ പാവനത എന്നിവയാണ്. ഇവയിൽ നോമ്പിന് ഭക്ഷണ നിയന്ത്രണം, ഭാര്യാ-ഭർതൃ ബന്ധം എന്നിങ്ങനെ രണ്ടു ഭാഗങ്ങളുണ്ട്.

മലങ്കരസഭയിൽ ഇപ്പോൾ കാനോനിക നോമ്പുകൾ കൂടാതെ ബുധൻ, വെള്ളി ദിവസങ്ങളിൽ നോമ്പുണ്ട്. ആ ദിവസങ്ങളിൽ സദ്യ നടത്തുന്നതും നിഷിദ്ധമാണ്. അതിനാൽ ബുധൻ, വെള്ളി ദിവസങ്ങ ളിൽ വിവാഹം അനുവദനീയമല്ല എന്നാണ് സഭയുടെ നിലപാട്. വൈദി കരടക്കം പങ്കെടുക്കുന്ന വിവാഹ ചടങ്ങിൽ പരസ്യമായി നിയമം ലംഘി ക്കുന്നത് ആശാസ്യമല്ല എന്നതിൽ രണ്ടു പക്ഷമില്ല. പക്ഷേ നോമ്പ് ഇല്ലാത്ത ക്യംന്താ മുതൽ സ്വർഗാരോഹണം വരെയുള്ള ആഴ്ചകളിലും, മൂന്നു നോമ്പിനും വലിയ നോമ്പിനും ഇടയിലുള്ള കാലത്തും - *പതി നെട്ടാമിട* - ചൊവ്വാ, ബുധൻ, വ്യാഴം, വെള്ളി ദിവസങ്ങളിലും വിവാഹം നടത്തുന്നതിന് എന്താണ് തടസമെന്ന് സഭ ഇതുവരെ വ്യക്തമാക്കിയി ട്ടില്ല.

അടുത്ത ഘടകം ഭാര്യാ-ഭർതൃ ബന്ധമാണ്. പൗരസ്ത്യ പാരമ്പര്യ പ്രകാരം ദിവസം സന്ധ്യ മുതൽ സന്ധ്യ വരെയാണ്. സഭാവിജ്ഞാനീയ മനുസരിച്ച് ബുധൻ, വെള്ളി നോമ്പുകൾ യഥാക്രമം ചൊവ്വാ, വ്യാഴം എന്നീ ദിനങ്ങളിൽ സൂര്യാസ്തമയത്തോടെ ആരംഭിക്കും. ആ ദിവസങ്ങ ളിൽ വധൂവരന്മാർ ഭാര്യാ-ഭർതൃ ബന്ധം പുലർത്തും എന്നതിനാൽ ചൊവ്വാ, വ്യാഴം ദിവസങ്ങളിൽ വിവാഹം അനുവദനീയമല്ല എന്നാണ് സഭ യുടെ ന്യായീകരണം. അവിടെയും മുകളിൽ പറഞ്ഞ ക്യംന്താക്കാലവും *പതിനെട്ടാമിട*യും ഒഴിവാക്കിയിട്ടില്ല എന്നതിന് ന്യായീകരണമില്ല.

മുകളിൽ പറഞ്ഞ മാനദണ്ഡങ്ങൾ പൂർണ്ണമായി പാലിച്ചാൽപ്പോലും താഴെ പറയുന്ന കാരണങ്ങളാൽ കാനോനിക നോമ്പുകളിലല്ലാതുള്ള ബുധൻ, വെള്ളി ദിവസങ്ങളിൽ വൈകുന്നേരം നാലരയ്ക്കു ശേഷം വിവാഹം നടത്തുന്നതിന് തടസമില്ല.

1. ഈ ദിവസങ്ങളിലെ നോമ്പിലെ *ഇരുപത്തിരണ്ടര* വരെയുള്ള നമ സ്ക്കാരങ്ങളും ഉപവാസവും വൈകിട്ട് 4.30-ന് മുമ്പ് അവസാനിക്കും.

2. അന്ന് സൂര്യാസ്തമയത്തിനു ശേഷം നോമ്പില്ല. 4.30-ന് ആരംഭിക്കുന്ന വിവാഹ ശുശ്രൂഷ അവസാനിച്ച് സദ്യ ആരംഭിക്കുമ്പോൾ നിശ്ചയമായും സന്ധ്യ കഴിയും.

3. വ്യാഴം, ശനി ദിവസങ്ങൾ ഞായറാഴ്ചയ്ക്കു തുല്യം പ്രാധാന്യമുള്ളവയല്ല.

വൈകുന്നേരങ്ങളിൽ വിവാഹം എന്നത് പ്രചാരം നേടിവരുന്ന ഇക്കാലത്ത് ഇത് സജീവ പരിഗണന അർഹിക്കുന്ന ഒരു വിഷയമാണ്.

ഭാര്യാ-ഭർതൃ ബന്ധം എന്ന *പാപ*മാണ് ശനിയാഴ്ച വിവാഹത്തിനു തടസം നിൽക്കുന്നത്. അത് ഞായറാഴ്ച ആചരണത്തിനു തടസമാകും എന്നതിനാലാണ് നിരോധനം ഏർപ്പെടുത്തിയിട്ടുള്ളത്. ഇവിടെയാണ് വർഗീസ് ജോൺ തോട്ടപ്പുഴയുടെ ചോദ്യം പ്രസക്തമാകുന്നത്. ഞായറാഴ്ചയ്ക്കു തുല്യം പ്രാധാന്യമുള്ള മാറാനായ പെരുന്നാളുകളുടെ തലേന്ന് വിവാഹ വിലക്ക് ഏർപ്പെടുത്തിയിട്ടില്ല. എന്തിനധികം! ദുഃഖ വെള്ളിയാഴ്ച വന്നാൽ പോലും വി. കുർബാന അർപ്പിക്കണമെന്നു നിർബന്ധമുള്ള വചനിപ്പു പെരുന്നാൾ (മാർച്ച് 25), ഹേവോറേ തിങ്കൾ, ചൊവ്വാ ദിവസങ്ങളിൽ വന്നാൽപ്പോലും തലേന്ന് വിവാഹ വിലക്ക് ഏർപ്പടുത്തിയിട്ടില്ല. ഹേവോറേ ശനിയുടെ കാര്യവും വ്യത്യസ്തമല്ല.

ചുരുക്കത്തിൽ വിവാഹ വിലക്കിനെപ്പറ്റി മലങ്കരസഭയിൽ ഗുരുതരമായ ആശയക്കുഴപ്പം നിലനിൽപ്പുണ്ട് എന്നു വ്യക്തം. ഇതിനു രണ്ടു കാരണങ്ങളുണ്ട്. അവയിൽ ഒന്നാമത് മലങ്കരസഭ അംഗീകരിക്കുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിലെ പൊരുത്തക്കേടുകളാണ്. പൊതുവെ കരുതപ്പെടുന്നതുപോലെ അത് ഏക സ്വഭാവമുള്ള ഒന്നല്ല. വിശാലമായ മദ്ധ്യപൗരസ്ത്യ ദേശത്തെ വിവിധ പാശ്ചാത്യ സുറിയാനി സഭാകേന്ദ്രങ്ങളിൽ വ്യത്യസ്തങ്ങളായ പാരമ്പര്യങ്ങളാണ് നിലനിന്നത്. അവിടെനിന്നും വിവിധ കാലത്ത് കേരളത്തിലെത്തിയ അന്ത്യോഖ്യൻ മേല്പട്ടക്കാർ പ്രചരിപ്പിച്ചത് അവരവർ അനുവർത്തിച്ചിരുന്ന പാരമ്പര്യമാണ്. അവ തമ്മിൽ വൈജാത്യങ്ങൾ ഉണ്ടു താനും. അതിന് അനേക ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടാനാവും. ഈ വ്യത്യസ്ത പാരമ്പ്യങ്ങൾ സങ്കലനം ചെയ്ത നടപ്പുകൾ മലങ്കരയിൽ രൂപമെടുത്തപ്പോൾ സ്വാഭാവികമായും അവയിൽ പൊരുത്തക്കേടുകളുമുണ്ടായി.

ഭക്ഷണ നോമ്പുള്ള ദിവസങ്ങളിൽ പരസ്യമായി നിയമം ലംഘിച്ച് വിവാഹാഘോഷങ്ങൾ നടത്താൻ അനുവദിക്കുന്നത് ന്യായീകരിക്കാനാവില്ല. അതേ സമയം തന്നെ വിവാഹം മലങ്കരസഭയ്ക്ക് പാവനമായ ഒരു കൂദാശയാണെന്ന വസ്തുതയും പരിഗണിക്കണം. ഞായറാഴ്ചയുടെയും മാറാനായ പെരുന്നാളുകളുടെയും പ്രാധാന്യവും കുറച്ചു കാണാനാവില്ല.

ആ സാഹചര്യത്തിൽ ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും മാത്രം വിവാഹങ്ങൾ നടത്താൻ പ്രേരിപ്പിക്കണം. അവയുടെ തലേ ദിവസങ്ങളിൽ വിവാഹ വിലക്ക് ഏർപ്പെടുത്തിയതു കൊണ്ടു മാത്രം കാര്യമില്ല. പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ മാറാനായ പെരുന്നാളുകളിൽ വിവാഹത്തിന് പ്രത്യേകാനുമതി ആവശ്യമില്ലെന്നു റൂൾ ചെയ്തത് ഈ ലേഖകന് നേരിട്ടറിയാം.

ഞായറാഴ്ച വിവാഹം നിരോധിക്കണമെന്ന് ഇന്ന് അപൂർവം ചിലർ ആവശ്യപ്പെടുന്നുണ്ട്. സണ്ടേസ്കൂൾ മുതലായ ദുർബലമായ വാദങ്ങളാണ് ഇതിനാസ്പദമായി അവർ ഉന്നയിക്കുന്നത്. യഥാർത്ഥത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിൽ ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും ഇരുപതാം നൂറ്റാണ്ടിൽ നവീകരണ സുറിയാനിക്കാരും ഞായറാഴ്ചയെപ്പറ്റി പ്രചരിപ്പിച്ച വികലമായ ശാബത് വിശ്വാസവും, *വിവാഹം* എന്ന കൂദാശയുടെ പ്രാധാന്യത്തെപ്പറ്റിയുള്ള അജ്ഞതയുമാണ് ഈ വാദത്തിന്റെ പിന്നിലെ യഥാർത്ഥ കാരണം.

കൂദാശാനുഷ്ഠാനങ്ങളെപ്പറ്റി മലങ്കരസഭയുടെ അടിസ്ഥാന പ്രമാണമായ *ഹൂദായ കാനോനിൽ* വിവാഹ നിരോധിത ദിവസങ്ങളെപ്പറ്റിയുള്ള പരാമർശനം ... *നാല്പതുനോമ്പ്, പരിശുദ്ധാത്മാവാസത്തിനായി വെടിപ്പോടുകൂടി ആചരിക്കേണ്ട കാലമായ പെന്തിക്കോസ്തി ദിവസങ്ങൾ ആദിയായി വിവാഹാടിയന്തിരങ്ങൾ നിരോധിക്കപ്പെട്ടിരിക്കുന്ന കാലങ്ങളിൽ ആയിരിക്കരുത്. നോമ്പിന്റെ തിങ്കളാഴ്ച അസ്തമയം മുതൽതന്നെ മോതിരവാഴ്‌വും കീരീടവാഴ്‌വും ചിലർ നിരോധിക്കുന്നുണ്ട്. ചിലർ തിങ്കളാഴ്ച പ്രഭാതം മുതലും. എന്നാൽ ശരിയായിട്ടുള്ളത് പാതിരാത്രിക്കു ശേഷം നടത്തിക്കൂടാ എന്നതാണ്* ... (കോനാട്ട് അബ്രഹാം മല്പാൻ (പരി.), *ഹൂദായ കാനോൻ*, കോട്ടയം, 2010, p. 130, *എട്ടാം കെപ്പാലയോൻ, ഒന്നാം പെസൂക്കാ, ഹൂദായ*) എന്നു മാത്രമാണ്. ഇതനുസരിച്ച് തലനോമ്പിൽ - *പെത്തർത്താ* ഞായറാഴ്ച - വിവാഹത്തിനു വിലക്കില്ല. ശനിയാഴ്ചകളെപ്പറ്റി കാനോൻ നിശബ്ദത പാലിക്കുന്നു.

വിവാഹം നിരോധിച്ചിട്ടുള്ള ദിവസങ്ങളുടെ എണ്ണം മലങ്കരസഭയിൽ അധികരിച്ചതിനു കാരണം യഥാർത്ഥത്തിൽ ഭക്ഷണ നോമ്പ് അല്ല. പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയവുമല്ല. ശാബതിനെപ്പറ്റിയുള്ള വികലമായ പ്രൊട്ടസ്റ്റന്റു വിശ്വാസവും, പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയവും, തീവ്ര സന്യാസ പാരമ്പര്യവും സങ്കലനം ചെയ്തുണ്ടാക്കിയ ഒരു *അവിയൽ തത്വശാസ്ത്രം* ഇതിനു പിമ്പിലുണ്ട്. അതിലെ മുഖ്യ ഘടകം *ഭാര്യാ-ഭർതൃ ബന്ധം പാപമാണ്* എന്ന ചിന്തയാണെന്നു വിലക്കു ദിനങ്ങളുടെ സ്വഭാവം വിശകലനം ചെയ്താൽ മനസിലാക്കാം. ഇത് പുനർചിന്തനത്തിനു വിധേയമാക്കേണ്ടതാണ്. ഓർത്തഡോക്സ്

വിശ്വാസം ഇത്തരമൊരു ചിന്താഗതി അംഗീകരിക്കുന്നുണ്ടോ എന്നതു തന്നെ വേദശാസ്ത്രജ്ഞന്മാർ മറുപടി പറയേണ്ട വിഷയമാണ്.

ഞായർ-നോമ്പു ദിനങ്ങൾക്കു തലേന്ന് വിവാഹം നിരോധിച്ചാൽ നവ വധൂവരന്മാരെ ഈ ബന്ധത്തിൽ നിന്നും ഒഴിവാക്കാൻ സാധിക്കും. പക്ഷേ പിന്നീടുള്ള ദിവസങ്ങളിൽ അത് സാദ്ധ്യമല്ല. തികച്ചും സ്വകാര്യമായ വിവാഹമുറയിൽ നിന്നും മുമ്പു വിവാഹം കഴിച്ചവരെ തടയാനും സഭയ്ക്കു സാധിക്കില്ല.

മുകളിൽ പരാമർശിച്ച കാനോൻ നിയമപ്രകാരം തലനോമ്പിൽ വിവാഹത്തിനു വിലക്കില്ല എന്ന വസ്തുത പരിഗണിച്ചാൽ ബുധൻ, വെള്ളി നോമ്പുകളുടെ തലനോമ്പായ ചൊവ്വാ, വ്യാഴം എന്നീ ദിവസങ്ങളിൽ വിവാഹം നിരോധിക്കാൻ നിയമപരമായി സാദ്ധ്യമല്ല. എന്നാൽ വിവാഹമുറയിൽ ഏർപ്പെട്ട പുരുഷനും സ്ത്രീയും ആ ദിവസം - പൗരസ്ത്യ പാരമ്പര്യപ്രകാരം പിറ്റേന്നു സന്ധ്യ വരെ - വി. കുർബാനയിൽ സംബന്ധിക്കരുതെന്ന് *ഹൂദായ കാനോൻ* വിലക്കുന്നുണ്ട് (*ഹൂദായ കാനോൻ*, *Op. Cit.*, pp. 45 - 6, *നാലാം കെപ്പാലയോൻ, രണ്ടാം പെസൂക്കാ, സേവീറെ, തിമോത്തെയോസ്*). ഇതു മുഖവിലയ്ക്കെടുത്താൽ ശനി, മാറാനായ പെരുന്നാളുകളുടെ തലേന്ന് എന്നീ ദിവസങ്ങളിൽ വിവാഹം അനുവദിക്കാനാവില്ല.

പക്ഷേ ഇവിടെ പരിഗണിക്കേണ്ട ഒന്നുണ്ട്. ഹൂദായ കാനോനിൽ *വി. കുർബാനയിൽ സംബന്ധിക്കുക* എന്നത് *വി. കുർബാന അനുഭവിക്കുക* എന്ന അർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്. മലങ്കരസഭയിൽ വി. കുർബാനയിൽ സംബന്ധിക്കുന്ന എല്ലാവരും അനുഭവിക്കുന്നില്ല എന്നതും, അതിന് സഭ നിർബന്ധിക്കുന്നില്ല എന്നതും വസ്തുതയാണ്. ഇവ പരിഗണിച്ചാൽ ഈ കാനോൻ നിയമം മലങ്കരസഭയിൽ എത്രമാത്രം പ്രസക്തമാണ് എന്ന വസ്തുത ചിന്തനീയമാണ്. മുൻകാലങ്ങളിൽ മലങ്കര നസ്രാണികൾ വിവാഹ ശേഷം മൂന്നാം ദിവസം ആചാരപരമായി കുളിച്ചശേഷം മാത്രമേ പള്ളിയിൽ പോകുമായിരുന്നുള്ളു എന്ന ചരിത്ര പരാമർശനങ്ങളും ഇവിടെ പ്രസ്താവ്യമാണ്.

മാമോദീസാ, മൂറോൻ, കുർബാന, കുമ്പസാരം ഇവ പോലെ നിർബന്ധിതമല്ലെങ്കിലും അവയ്ക്കു തുല്യമായ പ്രാധാന്യമുള്ള കൂദാശകളായാണ് വിവാഹം, പട്ടത്വം, തൈലാഭിഷേകം എന്നിവയെ മലങ്കരസഭ കണക്കാക്കുന്നത്. *കുടുംബം* എന്ന സംവിധാനം ദൈവകൽപ്പിതമാകയാൽ അതിന്റെ ഭാഗമായ വിവാഹമുറയെ പാപമായി കരുതാമോ എന്ന ചോദ്യം ന്യായമാണ്. വിവാഹമുറയുടെ പേരിൽ ഈ കൂദാശയെ നിയന്ത്രിക്കുന്നത് ശരിയാണോ എന്നും ചിന്തിക്കണം.

പ. പൗലൂസ് ശ്ലീഹാ ... *വിവാഹം എല്ലാവർക്കും മാന്യവും കിടക്ക നിർമ്മലവും ആയിരിക്കട്ടെ. എന്നാൽ ദുർന്നടപ്പുകാരെയും വ്യഭിചാരികളേയും ദൈവം വിധിക്കും...* (എബ്രാ. 13:4) എന്നു പ്രസ്താവിക്കുന്നു. പ. പരുമല തിരുമേനി കൊല്ലവർഷം 1068 മേടം 9-നു കൊല്ലത്തു പള്ളിയിൽ നിന്നയച്ച കൽപനയിലെ ... *സ്വന്തഭാര്യയെ പരിഗ്രഹിച്ചതിൽ വച്ച ഭർത്താവിനെ വ്യഭിചാര കുറ്റത്തിനു ശിക്ഷിക്കാമോ...* എന്ന ഭാഗവും (ഫാ. ഡോ. ജേക്കബ് കുര്യൻ (എഡി.), *പരുമലസ്മൃതി*, കോട്ടയം, 2002, p. 110) പ്രസക്തമാണ്.

മുകളിൽ പറഞ്ഞ വസ്തുതകളും, വിവാഹം ഒരു കൂദാശയാണ് എന്ന സഭാ നിയമവും അടിസ്ഥാനമാക്കി, ഹൂദായ കാനോന്റെയും നസ്രാണി പാരമ്പര്യത്തിന്റെയും ചട്ടക്കൂട്ടിൽ നിന്നുകൊണ്ടു തന്നെ വിവാഹ ദിനങ്ങളുടെ കാര്യത്തിൽ താഴെ പറയുന്നവിധം ഒരു പുനർക്രമീകരണം പരിഗണിക്കാം എന്നാണ് ഈ ലേഖകന്റെ അഭിപ്രായം.

1. കാനോനിക നോമ്പിലല്ലാത്ത ഞായർ, മാറാനായ പെരുന്നാളുകൾ ഇവയിൽ വിവാഹ കൂദാശ നടത്തുന്നതിനെ പരമാവധി പ്രോൽസാഹിപ്പിക്കണം.

2. ഉയിർപ്പു മുതൽ സ്വർഗാരോഹണം വരെയുള്ള ദിവസങ്ങളിലും പതിനെട്ടാമിടയിലും ശനിയാഴ്ച ഒഴികെയുള്ള ഒരു ദിവസവും വിവാഹം വിലക്കരുത്.

3. കാനോനിക നോമ്പിലും കാത്തിരിപ്പു ദിനങ്ങളിലുമല്ലാത്ത തിങ്കൾ, ചൊവ്വാ, വ്യാഴം ദിവസങ്ങളിൽ വിവാഹം വിലക്കരുത്.

4. കാനോനിക നോമ്പിലല്ലാത്ത ബുധൻ, വെള്ളി ദിവസങ്ങളിൽ വൈകിട്ട് 4.30-നു ശേഷം വിവാഹാനുമതി നൽകണം.

ഇത്തരം ക്രമീകരണം വരുത്തുമ്പോൾ താഴെ പറയുന്ന ദിവസങ്ങളിൽ വിവാഹം നിരോധിക്കണം.

1. അഞ്ച് കാനോനിക നോമ്പുകൾ.

2. സ്വർഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള കാത്തിരിപ്പിന്റെ ദിവസങ്ങൾ.

3. മാറാനായ പെരുന്നാളല്ലാത്ത ബുധൻ, വെള്ളി.

4. എല്ലാ ശനിയാഴ്ചകളും.

5. മാറാനായ പെരുന്നാളിന്റെ തലേ ദിവസം.

6. സ്വർഗാരോഹണത്തിന്റെ തലേ ബുധനാഴ്ച.

7. പോർട്ടുഗീസ്-പൂർവ്വ കാലംമുതലുള്ള നസ്രാണി പാരമ്പര്യമനുസരിച്ച് തല നോമ്പ്.

വലിയ നോമ്പ്, യൽദോ നോമ്പ് ഇവയിൽ അടിയന്തിര സാഹചര്യത്തിൽ പ്രത്യേകാനുമതി നൽകുന്നതിന് കർശനമായ പ്രത്യേക ചട്ടങ്ങൾ ഉണ്ടാക്കണം.

അപ്പോസ്തോലിക കാലത്ത് യേറുശലേം സുന്നഹദോസ് കൂടുന്നതിനു സാഹചര്യമൊരുക്കിയ സംഭവങ്ങൾക്ക് സമാനമായ ഒരു സാംസ്കാരിക സംഘർഷം വിവാഹവിലക്കു ദിനങ്ങൾക്കു പിന്നിലില്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. അന്ന് പ. പത്രോസ് ശ്ലീഹാ ചോദിച്ച ... *നമ്മുടെ പിതാക്കന്മാർക്കും നമുക്കും ചുമപ്പാൻ കഴിഞ്ഞിട്ടില്ലാത്ത നുകം ശിഷ്യന്മാരുടെ കഴുത്തിൽ വെപ്പാൻ നിങ്ങൾ ഇപ്പോൾ ദൈവത്തെ പരീക്ഷിക്കുന്നത് എന്ത്...* (അപ്പോ. പ്രവ. 15:10) എന്ന ചോദ്യം ഇവിടെയും പ്രസക്തമാണ്.

*(ബഥേൽ പത്രിക, മാർച്ച് 2013)*

# 10

# പരിഭാഷകൻ പീലിപ്പോസ് റമ്പാൻ തന്നെ

ബോംബെയിലെ കൂറിയർ പ്രസിൽ 1811-ൽ അച്ചടിച്ച നാലു സുവിശേഷങ്ങളാണ് മലയാള ഭാഷയിൽ അച്ചടിച്ച ആദ്യ വേദഗ്രന്ഥം എന്നതിൽ രണ്ടു പക്ഷമില്ല. സുറിയാനിയിൽനിന്നു നേരിട്ടു പരിഭാഷപ്പെടുത്തിയ ഈ കൃതിയുടെ പരിഭാഷകൻ കായംകുളം ഫീലിപ്പോസ് റമ്പാനാണെന്നതിലും സമീപകാലംവരെയും രണ്ടഭിപ്രായമില്ലായിരുന്നു.

എന്നാൽ തങ്ങൾക്കു വിധേയരാകാത്ത സമൂഹം, തങ്ങളുടെ നിയന്ത്രണത്തിലല്ലാതെ നടത്തിയ വേദപുസ്തക പരിഭാഷയെ ആദ്യകാലം മുതൽ സി.എം.എസ്. മിഷനറിമാർ തമസ്ക്കരിച്ചിരുന്നു എന്നതിനു രേഖകളുണ്ട്. ആദ്യത്തെ സി.എം.എസ്. മിഷനറിയായ റവ. തോമസ് നോർട്ടൻ ഈ പരിഭാഷയെപ്പറ്റി അജ്ഞനായിരുന്നു. 1816-ൽ അദ്ദേഹം ഒരു സുറിയാനി പള്ളിയിൽ *റമ്പാൻ ബൈബിൾ* കണ്ട് അൽഭുതപ്പെട്ടെന്നും, *ദൈവവചനത്തിന്റെ ഒരു വരിയെങ്കിലും ഈ ഭാഷയിൽ ഉള്ളതായി തങ്ങൾക്ക് അറിവില്ലായിരുന്നു എന്നതാണ് അതിനു കാരണമെന്നും* 1818-ലെ മിഷനറി രജിസ്റ്ററിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പിന്നീട് ഗ്രീക്കിൽനിന്നും ഹീബ്രുവിൽനിന്നും പരിഭാഷപ്പെടുത്തിയ വേദപുസ്തകത്തെ പരിഭാഷകന്റെ പേരു ചേർത്ത് *ബെയ്‌ലി ബൈബിൾ* എന്നു വിളിച്ചവർ, 1811-ലെ പരിഭാഷയെ *റമ്പാൻ ബൈബിൾ* എന്നു വിളിക്കാതെ *ബുക്കാനൻ ബൈബിൾ* എന്നും *കൂറിയർ ബൈബിൾ* എന്നും പരാമർശിക്കുന്നത് ഈ തമസ്ക്കരണത്തിന്റെ ഭാഗമാണ്. കായംകുളം ഫീലിപ്പോസ് റമ്പാന്റെ നാമം ഒഴിവാക്കിയതിനു വേറെ കാരണം കണ്ടെത്തേണ്ടതില്ല.

1807-ൽ റവ. ക്ളോഡിയസ് ബുക്കാനന്റെ രണ്ടാം കേരള സന്ദർശന വേളയിൽ വലിയ മാർ ദീവന്നാസ്യോസിന്റെ മേൽനോട്ടത്തിൽ പരിഭാഷ പൂർത്തിയാക്കിയ നാലു സുവിശേഷങ്ങളും അദ്ദേഹത്തിനു കൈമാറി. ഇത് അദ്ദേഹം മലയാള വ്യാകരണ ഗ്രന്ഥ രചയിതാവായ ഡോ. റോബർട്ട് ഡ്രൂമണ്ടിന്റെ വിദഗ്ദ്ധ അഭിപ്രായത്തിനു വിട്ടു. പുസ്തകം പരിശോധിച്ച ഡോ. ഡ്രൂമണ്ട്, *... പാവനമായ മൂലകൃതിയുടെ സത്യസന്ധമായ ഭാഷ്യവും, സാധാരണക്കാരന് സരളമായി മനസിലാകുന്നതുമാണ് ഈ പരിഭാഷ...* എന്നു സാക്ഷ്യപ്പെടുത്തിയെന്ന് ലണ്ടനിലെ ഇന്ത്യാ ഓഫീസ് റിക്കാർഡുകളെ ആധാരമാക്കി ജോൺ ഫെൻവിക്ക് തന്റെ *The Forgotten Bishops* എന്ന ഗ്രന്ഥത്തിൽ (2009) രേഖപ്പെടുത്തിയിട്ടുണ്ട്.

1873-ൽ പ്രസിദ്ധീകരിച്ച തോമസ് വൈറ്റ്ഹൗസിന്റെ *Lingerings of Light in a Dark Land: Being Researches in to the Past History and Present Condition of the Syrian Church of Malabar* എന്ന ഗ്രന്ഥത്തിൽ 1811-ലെ പരിഭാഷയുടെ കർത്താവ് കായംകുളം ഫീലിപ്പോസ് റമ്പാനാണെന്നു വ്യക്തമാക്കിയിട്ടുണ്ട്. ചെങ്ങന്നൂർ കബറടങ്ങിയ മാർ ഈവാനിയോസ് യൂഹാനോന്റെ ശിഷ്യനായ ഫീലിപ്പോസ് റമ്പാനെ *സുറിയാനിക്കാരുടെ ഇടയിൽ സവിശേഷ വ്യക്തിത്വമുള്ള ഒരാൾ* എന്നാണ് വൈറ്റ്ഹൗസ് വിശേഷിപ്പിക്കുന്നത്. പ്രസ്തുത പരാമർശനം താഴെ പറയുംവിധമാണ്.

*… We know little more of of Mar John, or Evanius (as he is called by the Syrians), except that one of his disciples, who was known as Remban Philipose, was a man of some mark among the Syrians when Dr. C. Buchanan visited Malabar; and was employed by him as one of the Malayalam translators of the Four Gospels, which were supplied to this community, through the kind efforts Buchanan. This Remban died at Kannamkode, a chapel of the ease to the Kadmbanada Church; and an annual feast is held in commemoration of him. The senior Metran of the Syrians in 1830 had been instructed by this same Remban. ...*

*തെക്കനും വടക്കനുമല്ലാത്ത* അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ 1952-നടുത്ത് അറബിയിൽ എഴുതിയ *ഇന്ത്യയിലെ സുറിയാനി സഭാചരിത്രം* എന്ന കൃതിയിൽ (ഇംഗ്ലീഷ് പരിഭാഷ മത്തായി മൂസ - 2009, മലയാള പരിഭാഷ ജേക്കബ് വർഗീസ് മന്നാംകുഴിയിൽ - 2011) ഫീലിപ്പോസ് റമ്പാനാണ് 1811-ലെ പരിഭാഷയുടെ കർത്താവ് എന്നു വ്യക്തമായും രേഖപ്പെടുത്തിയിട്ടുണ്ട്. ഈ വിവരത്തിന് അദ്ദേഹം ആശ്രയിക്കുന്നത് ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാരുടെ (1779-1867) ഒരു അപ്രകാശിത സുറിയാനി ലേഖനത്തെയാണ്.

കോട്ടയം സ്വദേശി ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാരെ *തെക്കൻ പക്ഷപാതി* എന്നു മുദ്രകുത്തുന്നതിനു മുമ്പ് അദ്ദേഹത്തിനു സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയനെപ്പറ്റിയുള്ള അഭിപ്രായം എന്താണെന്നു മനസിലാക്കണം. സെമിനാരി സ്ഥാപകന്റെ ശിഷ്യനും ശെമ്മാശനും സെക്രട്ടറിയുമായിരുന്ന ഫീലിപ്പോസ് കത്തനാർ, മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തെ തുടർന്ന് തന്റെ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്:

*... 1816 വൃശ്ചികം 12-നു ഈ മെത്രാപ്പോലീത്താ കാലം ചെയ്തു സെമ്മനാരിത്തന്നെ അടക്കുകയും ചെയ്തു. ഇദ്ദേഹം ബുദ്ധിയും ധൈര്യവും ദൈയ്‌വഭക്തിയും ഉള്ളവനും, ദ്രവ്യാഗ്രഹവും ചതിവും ഇല്ലാത്തവനും, ദൈയ്‌വകാര്യവും ലോകകാര്യവും നന്നായി അറിയുന്നവനും,*

*നല്ല സംസാരിയും, ആരെയും ഭയം കൂടാത്തവനും, പക്ഷഭേദം ഇല്ലാത്തവനുമായിരുന്നു. അദ്ദേഹം 40 സംവൽസരംവരെ ചൊറു, നെയ്യു, പാൽ, മൽസ്യമാംസം, മുതലായ്തു ഭക്ഷിക്കാതെ ഫലമൂലാദികൾ തിന്നു കൊണ്ടിരുന്നു...*

പഴയസെമിനാരിയുടെയും സെമിനാരി സ്ഥാപകന്റെ ദേഹവിയോഗത്തിന്റെയും 175-ാം വാർഷികവുമായി ബന്ധപ്പെട്ട് 1990-ലാണ് ഫാ. ഡോ. ജോസഫ് ചീരൻ, മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ മഹത്വവൽക്കരണം ആരംഭിച്ചത്. മാർ ദീവന്നാസ്യോസ് ദ്വിതീയനെ മഹത്വവൽക്കരിക്കാൻ ഇതര പിതാക്കന്മാരെ അധമവൽക്കരിക്കുകയും, അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ നടന്ന എല്ലാ സുപ്രധാന സംഭവങ്ങളുടെയും പിതൃത്വം മാർ ദീവന്നാസ്യോസ് ദ്വിതീയനു നൽകുകയും ചെയ്യുന്ന ഒരു പ്രക്രിയയാണ് കഴിഞ്ഞ രണ്ടു ദശാബ്ദങ്ങളായി ഫാ. ഡോ. ചീരൻ നടത്തിവരുന്നത്. *റമ്പാൻ ബൈബിളിന്റെ* പിതൃത്വം കായംകുളം ഫീലിപ്പോസ് റമ്പാനിൽ നിന്നും സെമിനാരി സ്ഥാപകനിലേയ്ക്കു മാറ്റാനുള്ള ശ്രമം ഈ മഹത്വവൽക്കരണ പ്രക്രിയയുടെ അവസാനപടിയായി കണക്കാക്കണം. *നിരണം ഗ്രന്ഥവരി*യെ തെക്കൻ പക്ഷപാതിയായി തള്ളിയത് ഈ മഹത്വവൽക്കരണ പ്രക്രിയ സുഗമമാക്കാനാണ്.

സുവിശേഷ പരിഭാഷ കൂടാതെ, *ആർത്താറ്റു പടിയോല*യുടെ സൂത്രധാരകൻ, സെമിനാരിയിൽ സ്ത്രീ വിദ്യാഭ്യാസം, പകലോമറ്റം പാരമ്പര്യവാഴ്ച അവസാനിപ്പിക്കൽ തുടങ്ങി അനേകം ബഹുമതികൾ സെമിനാരി സ്ഥാപകനു ഫാ. ഡോ. ചീരൻ ചാർത്തിക്കൊടുക്കുന്നുണ്ട്. ഇവയിൽ സെമിനാരിയിലെ സ്ത്രീ വിദ്യാഭ്യാസം പോലെയുള്ള പലതും അസംഭാവ്യങ്ങളാണ്. മറ്റുള്ളവ അദ്ദേഹം ചെയ്തു എങ്കിൽ, ഇടവഴീക്കൽ ഫീലിപ്പോസു കത്തനാരുടെ ദൃക്സാക്ഷി വിവരണത്തിൽ പറയുന്ന യാതൊരു ഗുണഗണങ്ങളുമില്ലാത്ത ഒരു തികഞ്ഞ അവസരവാദിയായിരുന്നു മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്നു സമ്മതിക്കേണ്ടിവരും. അദ്ദേഹം അത്തരമൊരു വ്യക്തി ആയിരുന്നില്ലാ എന്നാണ് ചരിത്രം നൽകുന്ന പാഠം.

എന്നാൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ സംഭാവനയെ തുഛീകരിക്കരുത്. മലങ്കരസഭയ്ക്ക് അദ്വിതീയമായ ഒരു സംഭാവനയാണ് അദ്ദേഹം നൽകിയത്. അത് ആരാധനക്രമങ്ങളുടെ ഏകീകരണമാണ്. സെമിനാരി സ്ഥാപനം പോലും ആ ലക്ഷ്യത്തിലെത്താനുള്ള ഉപാധി മാത്രമായിരുന്നു. മാർ ദീവന്നാസ്യോസ് ദ്വിതീയന് നിർണ്ണായക പങ്കുണ്ടായിരുന്ന 1809-ലെ *കണ്ടനാട് പടിയോല*യിലെ മൂന്നു നിശ്ചയങ്ങൾ, - പാശ്ചാത്യ സുറിയാനിക്രമങ്ങളുടെ പൂർണ്ണ അംഗീകരണവും മറ്റുള്ളവയുടെ നിരസനവും, ആണ്ടുതക്സായുടെ പകർപ്പെഴുത്തും പ്രചരണവും, *പഠിത്തവീടുകളുടെ* സ്ഥാപനം - ആരാധനക്രമങ്ങളുടെ

ഏകീകരണത്തിനുള്ള ഉപാധികളായിരുന്നു. ആ ഒരൊറ്റ ലക്ഷ്യത്തോടുകൂടെ മാത്രമാണ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ പ്രവർത്തിച്ചതെന്ന് സമകാലിക രേഖകൾ സാക്ഷിക്കുന്നു. തനിക്കു ലഭിച്ച മലങ്കര മെത്രാൻ സ്ഥാനം പോലും ആ പാതയിലെ ഒരു യാദൃശ്ചിക സംഭവം മാത്രമായിരുന്നു.

ചരിത്രാവബോധത്തിൽ ചില പാളിച്ചകൾ പറ്റിയിട്ടുണ്ടെങ്കിലും അതീവ പ്രാധാന്യമുള്ള ഒരു രേഖയാണ് *നിരണം ഗ്രന്ഥവരി*. പ്രത്യേകിച്ചും വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്തെക്കുറിച്ചുള്ള അതിലെ പരാമർശനങ്ങൾ വസ്തുനിഷ്ടമാണെന്ന് ഇതര തെളിവുകളിൽ നിന്ന് വ്യക്തമാണ്. *തെക്കൻ പക്ഷപാതം* ആരോപിച്ച് തള്ളിക്കളയാവുന്ന ഒന്നല്ല ഇത്. വിഭാഗീയ രചയിതാക്കളാൽ ഇപ്പോൾത്തന്നെ മലിനമായ മലങ്കരസഭാ ചരിത്രത്തെ കൂടുതൽ കലുഷമാക്കാനേ ഫാ. ഡോ. ചീരന്റെ പ്രാദേശികവാദം ഉപകരിക്കൂ.

വലിയ മാർ ദീവന്നാസ്യോസിന്റെ മേൽനോട്ടത്തിൽ നടന്ന 1811-ലെ റമ്പാൻ ബൈബിളിന്റെ പരിഭാഷയെപ്പറ്റി *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം... *റമ്പാൻ പൊരുൾ തിരിച്ചെഴുതുവാനായിട്ട കുംഭ മാസം 18-നു മുതൽക്കു എഴുതിത്തുടങ്ങി. ഏവൻഗേലിയോൻ പുസ്തകം മത്തായി ശ്ലീഹായുടെ അറിയിപ്പു പൊരുൾ തിരിച്ച എഴുതിയതിൽ പിന്നെയത്ര തമിഴുപുസ്തകവും ആളും വന്നൊള്ളു. റമ്പാനത്രെ കടുദാസിൽ എഴുതുന്നതു. തിമ്മപ്പൻപിള്ള ഓലയിലെഴുതുകയും, തമിഴു കൊച്ചിട്ടി നോക്കുകയും. എട്ടുനാളൊരിക്കൽ ഇത്രയെഴുതി എന്നു കൊച്ചിയിൽ എഴുത്തു ചെല്ലത്തക്കവണ്ണം ചട്ടം കെട്ടിട്ടത്രെ ബുക്കാനൻ പോയതു...* എന്നാണ്.

ഈ വിവരണം അനുസരിച്ച് മുഖ്യ പരിഭാഷകൻ കായംകുളം ഫീലിപ്പോസ് റമ്പാനാണ്. സഹായി *കൊച്ചിട്ടി*, മാവേലിക്കര വെല്യപെരുമ്പിഴ കൊച്ചിട്ടി തരകനാണെന്ന് *നിരണം ഗ്രന്ഥവരി*യിലെ ഇതര പരാമർശനങ്ങളിൽനിന്നു വ്യക്തമാണ്. പരിഭാഷ നിർവഹിച്ചത് കണ്ടനാട്ടു വെച്ചാണെന്നു *നിരണം ഗ്രന്ഥവരി*യും ഡോ. ബുക്കാനനും വ്യക്തമാക്കുന്നു. 1807 ജനുവരി 29-ന് കൊച്ചിയിൽ നിന്നയച്ച ഒരു കത്തിൽ പരിഭാഷയ്ക്ക് മൂന്നു സുറിയാനി - മലയാളം പണ്ഡിതരെ നിയോഗിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. തിമ്മപ്പൻപിള്ളയുടെ ദൗത്യം പരിഭാഷയ്ക്കു മാർഗ്ഗനിർദ്ദേശം നൽകുകയും സുഗമമായി നടക്കുന്നു എന്ന് ഉറപ്പാക്കുകയുമായിരുന്നുവെന്ന് ഇതേ കത്തിലുണ്ട് (*C. M. Agur, Church History of Travancore*). ഡോ. സിബി തരകൻ ചൂണ്ടിക്കാട്ടിയ (*മലങ്കരസഭാ മാസിക, മാർച്ച് 2011*) മൂന്നാമത്തെ സുറിയാനിക്കാരൻ ഇന്നും അജ്ഞാതനായി വർത്തിക്കുന്നു. ഏതായാലും അമുഖനായ ആ വ്യക്തി സി.എം.എസ്. മിഷനറിമാർക്ക് സുപരിചിതനായ സെമിനാരി സ്ഥാപകൻ അല്ല എന്നു തീർച്ചയാണ്.

*(മലങ്കരസഭാ മാസിക, മെയ്, 2011 - പരിഷ്ക്കാരങ്ങളോടെ)*

# 11

# ജാത്യാതീത വിവാഹങ്ങളും അണു കുടുംബവും

ഉദയംപേരൂർ സുന്നഹദോസിനു മുമ്പുള്ള കാലത്ത് നസ്രാണികൾ നായർ സ്ത്രീകളെ വിവാഹം കഴിച്ചിരുന്നതായി രേഖകളുണ്ട്. പക്ഷേ അന്നു നസ്രാണികളടങ്ങുന്ന കേരള സമൂഹത്തിൽ *മതം* അപ്രസക്തമായിരുന്നു. *ജാതി* ആയിരുന്നു അവിടെ നിർണ്ണായക ഘടകം. അതിനാൽ ഇത്തരം വിവാഹങ്ങൾ ഒരു സാമൂഹിക പ്രശ്നമായിരുന്നില്ല.

1663-ൽ പറമ്പിൽ ചാണ്ടിയുടെ ചതി മൂലം നസ്രാണികൾക്കിടയിൽ ഒരു റോമൻ കത്തോലിക്കാ വിഭാഗം രൂപപ്പെട്ടു. ഇരു വിഭാഗവും തമ്മിലുള്ള അന്തരം തുലോം പരിമിതമായിരുന്ന പതിനെട്ടാം നൂറ്റാണ്ടിൽ പരസ്പരം വിവാഹം നടന്നിരുന്നു. നസ്രാണി ജാതിയുടെ ഐക്യം അനതിവിദൂരഭാവിയിൽ ഉണ്ടാകും എന്ന പ്രതീക്ഷ വെച്ചു പുലർത്തിയിരുന്ന അന്ന് അത്തരം വിവാഹങ്ങൾ സ്വാഭാവികമായിരുന്നു. എന്നാൽ ആ നൂറ്റാണ്ടിന്റെ അന്ത്യത്തിൽ, തച്ചിൽ മാത്തു തരകനെ മുൻനിർത്തി റോമൻ കത്തോലിക്കർ നടത്തിയ പീഡയെത്തുടർന്ന് ഐക്യസ്വപ്നം ശാശ്വതമായി പൊലിഞ്ഞു. അതോടെ പരസ്പര വിവാഹങ്ങളും ഏതാണ്ട് അവസാനിച്ചു.

പത്തൊമ്പതാം നൂറ്റാണ്ടിൽ കേരളത്തിൽ മതസങ്കൽപ്പം ജാതിയേക്കാൾ ശക്തമായതോടെ ഇതര മതവിഭാഗങ്ങളിൽ നിന്നുള്ള വിവാഹം അസാദ്ധ്യമായി. അപൂർവമായെങ്കിലും നടന്നിരുന്ന ഭിന്നമത വിവാഹത്തെ കർശനമായി മലങ്കരസഭ നിരോധിച്ചിരുന്നു. 1853-ലെ *ചട്ടവര്യോല*യിലെ 64-ാമതു നിയമം ഇക്കാര്യത്തെക്കുറിച്ച് പരാമർശിക്കുന്നത് താഴെ പറയും പ്രകാരമാണ്:

*... 64-ാമത. സ്തുതിചൊവ്വാകപെട്ട സുറിയാനി വിശ്വാസത്തിൽ നിന്നു അന്ന്യന്മാരാകുന്ന റൊമ്മക്കാററു മുതലായ അന്യമതത്തിൽ ഉൾപ്പട്ട സ്ത്രീകളെ അവരുടെ പള്ളിയിൽ ചെന്നു കെട്ടുകയും, അവരുടെ പള്ളിയിൽ വച്ച സുറിയാനി സ്ത്രീകളെ കെട്ടിച്ചുകൊടുക്കയും ചെയ്യരുത. അങ്ങിനെഉള്ള പെൺകെട്ടു കല്യാണത്തിലും, പെൺകെട്ടു നിശ്ചയത്തിലും യാതൊരുത്തരും പൊയി സംബന്ധിക്കയും ചെയ്യരുത. അതിൻവണ്ണം ചെയുന്നവരെ ഉടൻ പള്ളിയിൽ നിന്നു തിരിച്ചുകൊൾകയും,.. ആ കല്യാണം മുതലായതിൽ പൊയി സംബന്ധിക്കയും സഹായിക്കയും*

*ചെയ്യുന്നവരുടെ കുറ്റത്തിനു വിഗാരിയുടെ യുക്തംപൊലെ നിശ്ചയിച്ചു തീർത്തുകൊൾകയും വെണം....*

1889–ൽ നവീകരണ സുറിയാനി സഭയെന്ന മാർത്തോമ്മാ സഭയും, 1930–ൽ റോമൻ കത്തോലിക്കാ സഭയുടെ തിരുവനന്തപുരം റീത്തും ഉണ്ടായതോടെ നസ്രാണികളിൽ നസ്രാണികൾക്കിടയിൽ വിഭാഗാതീത വിവാഹങ്ങളുടെ എണ്ണം വർദ്ധിച്ചു. പക്ഷേ ഇത്തരം വിവാഹങ്ങളിൽ *സുറിയാനി ക്രിസ്ത്യാനി* എന്ന ജാതി സങ്കൽപ്പമാണ് ഉയർന്നു നിന്നത്. ഇന്ന് *സിറിയൻ ക്രിസ്ത്യൻ പെന്തക്കോസ്ത്* എന്നു ചിലർ വിവാഹപരസ്യം നൽകുന്ന അതേ മാനദണ്ഡം തന്നെ.

പക്ഷേ ഇത്തരം വിവാഹങ്ങളെല്ലാം വരന്റെ, അപൂർവമായി വധുവിന്റെ, സഭയിലേയ്ക്ക് മറുകക്ഷിയെ ചേർത്ത് ആ സഭയുടെ നിയമമനുസരിച്ചായിരുന്നു. സ്ത്രീകളെ സഭാ പ്രവേശനം നടത്തുമ്പോൾ ഉണ്ടായ അപൂർവം ചില തർക്കങ്ങളൊഴികെ കാര്യമായ പ്രശ്നങ്ങളൊന്നും ഇതു മൂലം മലങ്കരസഭയ്ക്കു നേരിടേണ്ടി വന്നില്ല. പുറത്തേയ്ക്ക് വിവാഹം ചെയ്തയച്ച പെൺകുട്ടികൾക്ക് പിന്നീട് സ്വന്ത ഭവനങ്ങളിലെ കൂദാശാദി കർമ്മങ്ങളിൽ പങ്കെടുക്കുവാനാകാത്ത നിസഹായത ഒരു ശാശ്വത പ്രശ്നവുമാണ്.

പക്ഷേ ഇന്നത്തെ സ്ഥിതി അതല്ല. അനേകം പേർ ഇതര മതങ്ങളിൽ വിവാഹം കഴിച്ചു മതംമാറി പോകുന്നു എന്നും, ഇത് സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ, വിശിഷ്യാ മലങ്കരസഭയിൽ, അംഗശോഷണം ഉണ്ടാക്കുന്നു എന്നും ചിലർ വാദിക്കുന്നു. ഇതിന്റെ യഥാർത്ഥ കണക്ക് ഇനിയും എടുക്കേണ്ടിയിരിക്കുന്നു എങ്കിലും ഈ വസ്തുതയെ ഗൗരവപൂർവം പരിഗണിക്കേണ്ടിയിരിക്കുന്നു.

ജാതി ചോദിക്കുന്നതും പറയുന്നതും, അതിന്റെ പേരിൽ വിവേചനം കാണിക്കുന്നതും ഇന്ത്യയിൽ നിയമം മൂലം നിരോധിച്ചിട്ടുണ്ടെങ്കിലും *ജാതി* ഇന്ത്യൻ സമൂഹത്തിൽ ഇന്നും നിലനിൽക്കുന്ന ഒരു യാഥാർത്ഥ്യമാണ്. *മതപരം* എന്ന് പൊതുവെ വിവക്ഷിക്കുന്ന മിക്കവാറും എല്ലാ പ്രശ്നങ്ങളുടെയും യഥാർത്ഥ കാരണം അതിനു പിന്നിൽ ഒളിഞ്ഞിരിക്കുന്ന *ജാതി* ആണെന്ന് വിശകലനങ്ങൾ വ്യക്തമാക്കുന്നു. അതിനാൽ *മതാതീതം* എന്നു വിവക്ഷിക്കുന്നതിനേക്കാൾ *ജാത്യാതീതം* എന്നു വിവക്ഷിക്കുന്നതാവും ഇന്ത്യൻ സമൂഹത്തിൽ കൂടുതൽ വസ്തുനിഷ്ടം.

ഏതാനും ദശകങ്ങൾക്കു മുമ്പ് കേരള സമൂഹത്തിൽ അചിന്ത്യമായ ഒന്നായിരുന്നു ജാത്യാതീത വിവാഹങ്ങൾ. ഒളിച്ചും പാത്തും, പുറപ്പെട്ടു പോയും, ഒന്നും ഒറ്റയ്ക്കും മാത്രമായിരുന്നു ഇവ നടന്നിരുന്നത്. അര നൂറ്റാണ്ടു മുമ്പായിരുന്നെങ്കിൽ കേരളത്തിലെ സവർണ്ണ ജാതി സമൂഹം,

*പടിയടച്ചു പിണ്ഡം വയ്ക്കുക, ഇരിക്കെ പതിനാറു നടത്തുക* മുതലായ ലഘുവായ *സ്വീകരണങ്ങളാണ്* ഇത്തരക്കാർക്കു നൽകിയിരുന്നത്. കഴിഞ്ഞ ദശകത്തിൽ ഇത്തരം വിവാഹങ്ങളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചു. അതിന്റെ കാരണം പിന്നാലെ വ്യക്തമാക്കാം. പക്ഷേ അത്തരം വിവാഹങ്ങളും, വധൂവരന്മാരുടെ മാത്രം - പരമാവധി ഒരു പക്ഷത്തെ സഹകരണം ഉണ്ടാവാം - പ്രക്രിയയായിരുന്നു.

ഈ ദശകത്തിലാകട്ടെ, ഇത്തരം വിവാഹങ്ങളെ മഹത്വവൽക്കരിക്കാനുള്ള ഒരു ത്വര സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ കാണുന്നുണ്ട്. മറ്റു മതാചാരപ്രകാരം നടത്തുന്ന വിവാഹത്തിനു മുന്നോടിയായി ക്രൈസ്തവ വിവാഹം അവർക്കു നടത്തിക്കൊടുക്കുന്ന ചില പ്രൊട്ടസ്റ്റന്റു സഭകൾ ഉണ്ടത്രെ. അവർക്കതിൽ തെറ്റില്ലായിരിക്കും. കാരണം, പ്രൊട്ടസ്റ്റന്റു സഭകൾക്ക് വിവാഹം ഒരു ഉടമ്പടി മാത്രമാണ്. പക്ഷേ ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ, പൗരസ്ത്യ കൽദായ സഭകളുടെ സ്ഥിതി അതല്ല. അവർക്ക് വിവാഹം ഒരു കൂദാശയാണ്. ആ സാഹചര്യത്തിൽ അല്പസ്വൽപ്പം ക്രൈസ്തവ ഛായയോടെ *ഡു ഇറ്റ് യുവേർ സെൽഫ്* വിവാഹം ആഘോഷിക്കുന്നവരുമുണ്ട്. മലങ്കരസഭയിൽപ്പെട്ടവരടക്കം ചില പുരോഹിതർ ഇത്തരം ചടങ്ങുകളിൽ പങ്കെടുക്കുന്നുണ്ടെന്നുള്ളതാണ് പരിതാപകരം. അതിനേക്കാളുപരി, ഇത്തരം വിവാഹാഭ്യാസത്തിനു മുഖ്യ കാരണം റോമൻ കത്തോലിക്കാ സഭയുടെ വികലമായ നയമാണെന്നതാണ് വിരോധാഭാസം. ഇതും വഴിയെ വ്യക്തമാക്കാം.

ഈ ദശകത്തിന്റെ സൃഷ്ടിയായ ജാത്യാതീത വിവാഹങ്ങളുടെ മഹത്വവൽക്കരണം വെറും കപട പൊങ്ങച്ച (Psudo vanity) മാണ്. വധൂവരന്മാർക്ക് സ്വീകരണം നൽകിയും, നാട്ടുകാർക്ക് സദ്യ നടത്തിയും, പത്രത്തിൽ പരസ്യം നൽകിയും, വിശാലമായ സാർവലൗകിക കാഴ്ചപ്പാടെന്ന് ആദർശ പരിവേഷം അണിയിച്ചും ഈ പൊങ്ങച്ച പ്രദർശനം നടത്തുന്നവരിൽ ഭൂരിഭാഗവും ജാത്യാതീത വിവാഹങ്ങളിൽ ഉൾപ്പെടുന്ന വധുവിന്റെ കുടുംബക്കാരായ സുറിയാനി ക്രിസ്ത്യാനികളാണ്. കുടുംബചരിത്രമെഴുതി തങ്ങളുടെ വേരുകൾ മാർത്തോമ്മാശ്ലീഹായിലും പകലോമറ്റത്തും ഉറപ്പിക്കാൻ വ്യഗ്രത കാട്ടുന്ന അതേ കപട പൊങ്ങച്ചമാണ് ഇവിടുത്തേയും ചേതോവികാരം.

ഒരൊറ്റ വസ്തുത ഈ പൊയ്മുഖം വലിച്ചു കീറും. ഒരു സായിപ്പ് സുറിയാനി ക്രിസ്ത്യാനി പെൺകുട്ടിയെ വിവാഹം കഴിച്ചാൽ വീട്ടുകാർ ആഘോഷിക്കും. മാധ്യമങ്ങളും അതു കോളം വാർത്തയാക്കും. അതേപോലെ തന്നെ അയ്യരോ അയ്യങ്കാരോ ആണെങ്കിലും ആഘോഷിക്കും. എന്നാൽ ആഫ്രിക്കയിലേയോ അമേരിക്കയിലേയോ ഏതെങ്കിലും കറുത്ത വർഗ്ഗക്കാരനോ, ഇന്ത്യയിലേതന്നെ ഏതെങ്കിലും *കീഴ് അമിശക്കാരനോ*

ആണെങ്കിൽ സമ്പൂർണ്ണ നിശബ്ദത പാലിക്കും. അന്യദേശക്കാരനായ *കീഴ് അമിശക്കാരനെ* ഉയർന്ന ജാതിക്കാരനായി അവതരിപ്പിച്ച ചരിത്ര വുമുണ്ട്. ഈ വിവേചനത്തിൽ എവിടെയാണ് *വിശാലമായ സാർവ ലൗകിക കാഴ്ചപ്പാട്?*

തങ്ങളുടെ മകൾക്ക് ജാതിയിലും, വിദ്യാഭ്യാസത്തിലും ജോലിയിലും സാമ്പത്തികനിലയിലും (അയൽക്കാരനേക്കാൾ) മികച്ച വരനെ കിട്ടി എന്നു പ്രദർശിപ്പിക്കാനുള്ള വ്യഗ്രതയല്ലേ യഥാർത്ഥത്തിൽ ഇത്തരം ആഘോഷങ്ങളുടെ പിന്നിലെന്നു ചിന്തിക്കണം. ഇതിനെയാണ് കപട പൊങ്ങച്ചമെന്നു മുകളിൽ പ്രതിപാദിച്ചത്. ഇത്തരം ആഘോഷങ്ങളുടേയും പ്രോൽസാഹനങ്ങളുടേയും പ്രത്യാഘാതം എന്താണെന്ന് അവർ മന സിലാക്കാൻ ഇരിക്കുന്നതേയുള്ളു.

ഇതിന്റെ മറുവശം ഇത്തരം ആഘോഷം നടത്തുന്നവർ ചിന്തിക്കു ന്നില്ല. മറ്റൊരു വസ്തുത കൂടെ ഇതിനോടൊപ്പം പരിഗണിക്കണം. ഇന്ത്യ യിൽ മതം മാത്രമേ മാറാനാവൂ. ജാതി മാറുക അസാദ്ധ്യമാണ്. സുറി യാനി ക്രിസ്ത്യാനി യുവതി ഇതര മതങ്ങളിലേയ്ക്ക് പരിവർത്തനം ചെയ്തു വരുമ്പോൾ അവരുടെ ജാതി എന്തായിരിക്കും? വരനേക്കാൾ താഴ്ന്ന ജാതിയായാണ് പരിഗണിക്കുന്നതെങ്കിൽ അതു വിവാഹമായല്ല, വെറും *സംബന്ധം* മാത്രമായേ അക്കൂട്ടത്തിലെ യാഥാസ്ഥിതികർക്കു കാണാനാവൂ. തങ്ങളിലുയർന്ന (എന്നു തങ്ങൾ വിചാരിക്കുന്ന) ബന്ധം ലഭിച്ചു എന്ന് അഭിമാനിക്കുന്നവർ, മറുവശത്ത് തങ്ങളുടെ പെണ്ണിനെ അധമയായി ആണ് കാണുന്നതെന്ന് ചിന്തിക്കുന്നില്ല. ജാത്യാചാരങ്ങൾ അറിയാത്ത ഇവരെ പുഛരസത്തോടെ വീക്ഷിക്കുന്നത് ഭാവിയിൽ തങ്ങൾ ക്കുതന്നെ തീരാവേദനയായി മാറുമെന്നും മനസിലാക്കുന്നില്ല.

കഴിഞ്ഞ രണ്ടു ദശകങ്ങളിൽ ജാത്യാതീത വിവാഹങ്ങളുടെ എണ്ണം വർദ്ധിച്ചതിനു പല കാരണങ്ങൾ പറയുന്നുണ്ട്. വിവര സാങ്കേതിക വിദ്യ യുടെ വളർച്ചയും ലഭ്യതയും, ഉയർന്ന തൊഴിൽ സാദ്ധ്യതയും വരു മാനവും, വളരുന്ന ചക്രവാളങ്ങൾ ഇങ്ങനെ അനേകം കാരണങ്ങൾ ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. ഇതേകാലത്ത് ഉയർന്ന വിവാഹമോചന നിരക്കിനും കാരണമായി പറയപ്പെടുന്നത് ഇവ തന്നെയാണ്.

യഥാർത്ഥത്തിൽ ഇവയൊന്നുമല്ല കാരണം. അതു കുടുംബബന്ധ ങ്ങളിലുണ്ടായ പുനർ നിർണ്ണയ (redefanition) മാണ്. കഴിഞ്ഞ രണ്ടു ദശകങ്ങളിൽ നസ്രാണികളിൽ അണുകുടുംബം (Nucliar Family) എന്ന കാഴ്ചപ്പാട് അതിവേഗം പടർന്നുപിടിച്ചു. ജാത്യാതീത വിവാഹങ്ങളുടേയും വിവാഹമോചനങ്ങളുടേയും മുഖ്യ ഹേതു ഇതാണ്. മുകളിൽ പറഞ്ഞ സാമൂഹിക-സാമ്പത്തിക കാരണങ്ങൾ അവയുടെ ത്വരകം മാത്രം.

വിശാലവും സുദൃഢവുമായ കുടുംബബന്ധമാണ് നസ്രാണികൾക്കുണ്ടായിരുന്നത്. ഓരോ വിഭാഗത്തിലുംപെട്ട കുടുംബാംഗങ്ങൾക്കു വ്യത്യസ്തമായ സംബോധനാ പദങ്ങൾ ഉണ്ടായിരുന്നു എന്നതു തന്നെ ഈ കെട്ടുറപ്പിന്റെ തെളിവാണ്. ബന്ധം നിർവചിക്കുന്ന അത്തരം സംബോധനാ പദങ്ങൾ കേരള സമൂഹത്തിൽ ഏറ്റവും അധികം ഉണ്ടായിരുന്നത് നസ്രാണികൾക്കായിരുന്നുവെന്ന് ചില സാമൂഹിക ശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാട്ടുന്നു. അച്ചാച്ചൻ, അപ്പാപ്പൻ, പേരപ്പൻ, ഇളയമ്മ, കൊച്ചമ്മ, മാവി മുതലായ അത്തരം സംബോധനാ പദങ്ങളെല്ലാം ഇന്ന് *അങ്കിൾ, ആന്റി* എന്ന പദദ്വയത്തിലൊതുങ്ങി. അവയാകട്ടെ രക്തബന്ധമില്ലാത്തവർക്കും പൊതുവേ ഉപയോഗിക്കുന്നവയുമാണ്. ഇത് അണുകുടുംബസങ്കല്പത്തിന്റെ തെളിവു മാത്രമല്ല, കാരണങ്ങളിലൊന്നുമാണ്. ചുരുക്കത്തിൽ ബന്ധം നിർവചിക്കുന്ന പദങ്ങളില്ലാതായതോടെ ബന്ധങ്ങളെപ്പറ്റിയുള്ള കാഴ്ചപ്പാടും അവസാനിച്ചു.

യഥാർത്ഥത്തിൽ അതിനും മുമ്പിലെ രണ്ടു ദശകങ്ങളിലെ ഗൾഫ് എന്ന സ്വർണ്ണഖനി, അമേരിക്ക എന്ന മായികലോകം ഇവയാണ് നസ്രാണികളുടെ അണുകുടുംബ സംസ്കാരത്തിന്റെ യഥാർത്ഥ ഹേതു. വിവാഹാലോചനയ്ക്കുള്ള പരമ്പരാഗത മാനദണ്ഡങ്ങളെ തൃണവൽക്കരിച്ച്, ധനം, തൊഴിൽ, വിസ ഇവ മാത്രം അടിസ്ഥാനമാക്കി വിവാഹം കഴിപ്പിച്ച മാതാപിതാക്കൾ മക്കൾക്കു സമ്മാനിച്ചത് *ഞാനും ഭാര്യേം പിള്ളേരു*മെന്ന സങ്കുചിതത്വമാണ്. ഈ സങ്കുചിതത്വത്തിൽ പിറന്ന, ഉയർന്ന വരുമാനമുള്ള അടുത്ത തലമുറ വിവാഹാലോചന സ്വയം നടത്തി. കഴിഞ്ഞ തലമുറയിൽ മാതാപിതാക്കൾ കുടുംബ–സഭാ ബന്ധങ്ങളിൽ കാണിച്ച തമസ്ക്കരണം അവർ ജാതി–മത മേഖലകളിലും ആവർത്തിച്ചു എന്നു മാത്രം. അണുകുടുംബം ഇന്ന് വീണ്ടും സങ്കോചിക്കുകയാണ്. അതു പിള്ളേരേം ഒഴിവാക്കി *ഞാനും ഭാര്യേം* മാത്രമായി. കുട്ടികൾ വേണ്ട എന്നു നിശ്ചയിച്ച യുവദമ്പതികളുടെ എണ്ണം ക്രമാതീതം പെരുകുകയാണ്.

കുടുംബബന്ധം ശിഥിലമാകാനുള്ള അടുത്ത കാരണം മാതാപിതാക്കളുടെ വിദ്യാഭ്യാസ വ്യഗ്രതയാണ്. റ്റ്യൂഷനടക്കം ദിവസം മുഴുവൻ നീളുന്ന വിദ്യാഭ്യാസ പീഡനം സൃഷ്ടിക്കുന്നത് വിവേചന ശേഷിയില്ലാത്ത സമൂഹത്തെയാണ്. കൂട്ടത്തിൽ അൺ–എയിഡഡ് സ്കൂളുകൾ സമ്മാനിക്കുന്ന വികലമായ സംസ്ക്കാരവും. സ്വന്തം കാലിൽ നിൽക്കാൻ ശേഷിയില്ലാത്ത ഇത്തരം കുട്ടികൾ ആദ്യം കാണുന്ന കാലിൽ ചുറ്റിക്കയറുന്നത് സ്വാഭാവികം.

സമൂഹത്തിൽ നിന്ന് അന്യവൽക്കരിക്കുന്ന എൻട്രൻസ് കോച്ചിംഗ് എന്ന പകർച്ചവ്യാധിയാണ് അടുത്ത കാരണം. എട്ടാം ക്ലാസിൽ ആരംഭി

ക്കുന്ന ഈ മാരണം ശനി, ഞായർ ദിവസങ്ങളും അവർക്കു സാദ്ധ്യായ ദിവസങ്ങളാക്കുന്നു. ഫലം, പള്ളി, പട്ടക്കാരൻ ഇവയറിയാത്ത, സാമൂഹിക ബന്ധം ഊട്ടിയുറപ്പിക്കുന്ന വിവാഹാദി ചടങ്ങുകളിൽ നിന്ന് അന്യരാക്കപ്പെട്ട ഒരു സമൂഹം സൃഷ്ടിക്കപ്പെടുന്നു. ഇതിന്റെയൊക്കെ ഫലമായാണ് ജാത്യാതീത വിവാഹങ്ങൾ വർദ്ധിക്കുന്നത്. കാരണം, അവയുടെ പ്രത്യാഘാതങ്ങൾ വിവേചിക്കാൻ ശേഷിയില്ലാത്ത, പൊതു സമൂഹത്തിൽ നിന്നും, ബന്ധങ്ങളിൽ നിന്നും അന്യരാക്കപ്പെട്ട ഒരു തലമുറയാണ് ഇത്തരം ബന്ധങ്ങളിൽ ചെന്നുചാടുന്നവരിൽ ഭൂരിഭാഗവും. മതമറിയാത്ത, സ്വന്തം സമൂഹത്തെ അറിയാത്ത, ബന്ധങ്ങളുടെ ശക്തിയും പിന്തുണയും അറിയാത്ത, സങ്കുചിത മനസ്ക്കരായി വളർത്തപ്പെട്ട ഒരു തലമുറ ഇങ്ങനെയാവുന്നതിൽ അത്ഭുതത്തിന് അവകാശമില്ല.

ക്രൈസ്തവ സഭകളിൽ നിന്നും ഇതരമതത്തിലേയ്ക്കു വിവാഹം ചെയ്തുപോകുന്ന പെൺകുട്ടികളേക്കാൾ തുലോം കുറവാണ് ഇതര മതങ്ങളിൽ നിന്നും വിവാഹം ചെയ്യുന്ന ക്രൈസ്തവ യുവാക്കളുടെ എണ്ണം എന്നു ചിലർ പ്രസ്താവിക്കുന്നുണ്ട്. ആരോപിതമായ *ലൗ ജിഹാദ്* പോലെ ചില ജാതി-മത സംഘടനകൾ ക്രൈസ്തവ യുവതികളെ വിവാഹം ചെയ്യാൻ സംഘടിത ശ്രമം നടത്തുന്നതായും ചിലർ ആരോപിക്കുന്നു. ഇവയുടെയൊക്കെ യാഥാർത്ഥ്യം ഇനിയും ഗവേഷണ വിഷയമാക്കേണ്ടവയാണ്.

പക്ഷേ, കേരളത്തിലെ ചില പ്രത്യേക മേഖലകളിൽ സ്പെഷ്യൽ മാര്യേജ് ആക്ട് അനുസരിച്ച് പ്രസിദ്ധീകരിച്ചിരിക്കുന്ന നോട്ടീസുകൾ പരിശോധിച്ചാൽ വ്യക്തമാകുന്ന ഒന്നുണ്ട്. യഥാർത്ഥ മതേതര വിവാഹമായ രജിസ്റ്റർ മാര്യേജ് നടത്തുന്ന വരന്മാരിൽ ഭൂരിഭാഗവും ക്രിസ്ത്യാനികളാണ് (പാർട്ടിക്കല്യാണങ്ങളെ *മതേതര വിവാഹം* എന്നു വിശേഷിപ്പിക്കാനാവില്ല. അതു നായർ വിവാഹമാണ്. നായർ വിവാഹം ഒരു വൈദിക ചടങ്ങല്ല. അതു എവിടെ വേണമെങ്കിലും നടത്താം. കർമ്മിയും ആവശ്യമില്ല. മാലയിടൽ, താലിചാർത്ത്, പുടവകൊട എന്നിവ മാത്രമായാലും നിയമപരമായ നിലനില്പുള്ള നായർ വിവാഹമാണ്. പാർട്ടിക്കല്യാണങ്ങൽ നടത്തുന്നത് ഈ രീതിയിലാണ്. എന്നാൽ നമ്പൂതിരിമാരുടെ വിവാഹം വൈദിക കർമ്മമാണ്. അതിന് നിശ്ചിത കർമ്മിയും, ദീർഘമായ കർമ്മങ്ങളും ആവശ്യമുണ്ട്.).

ഇതര മതത്തിൽപ്പെട്ട യുവതികളെ ക്രിസ്ത്യാനിയാക്കുന്നതിന് ചില ജാതി-വർഗ്ഗീയ സംഘടനകൾ എതിരു നിൽക്കുന്നതിനാലാണ് ഇപ്രകാരം സംഭവിക്കുന്നതെന്ന് ചിലർ വാദിക്കുന്നുണ്ട്. ഒരു പക്ഷേ ഒരു പരിധി വരെ മാത്രം ഇതു ശരിയായിരിക്കാം. പക്ഷേ സങ്കുചിതമനസ്ക്കരായ ചില പുരോഹിതരും പള്ളിപ്രമാണികളുമല്ലേ യഥാർത്ഥ കാരണക്കാർ

എന്നു സ്വയംവിമർശനം നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. ഇതര മതസ്ഥനായ - മറ്റു ക്രിസ്തീയ വിഭാഗങ്ങളിൽ നിന്നു വരുന്നവരെപ്പോലും - ഇടവക ചേർക്കുന്നതിനു നേരിടേണ്ടി വരുന്ന പ്രതിബന്ധങ്ങൾ അനുഭവിച്ചവർക്കേ അറിയൂ. ഇതര ജാതിയിൽനിന്നു വിവാഹം കഴിക്കുന്നവരുടെ നേരെ മുഖം തിരിക്കുകയും അവരെ പാർശ്വവൽക്കരിക്കുകയും ചെയ്യുന്ന പൊതുസ്വഭാവവും നസ്രാണിക്കുണ്ട്.

റോമൻ കത്തോലിക്കാ സഭ, ഏതു മതത്തിൽ വിവാഹം കഴിച്ചാലും അതിലെ റോമൻ കത്തോലിക്കാ അംഗത്തെ സഭയിൽ തുടരാൻ അനുവദിക്കും. കുട്ടികളെ റോമൻ കത്തോലിക്കാ വിശ്വാസത്തിൽ വളർത്താമെന്ന് പ്രതിജ്ഞ ചെയ്താൽ മതി. റോമൻ കത്തോലിക്കാ സഭയിൽ നിലനിന്നുകൊണ്ട് വിവാഹം നടത്താൻ സമ്മതിക്കുന്ന ഏതു പള്ളിയിലും വിവാഹം നടത്താം. അവിടെയും മുകളിൽ പറഞ്ഞ പ്രതിജ്ഞ മാത്രം മതി. ജാത്യാതീത വിവാഹത്തിന്റെ വളർച്ചയ്ക്ക് ഇതും ഒരു കാരണമാണ്. ഇപ്രകാരമുള്ള വിവാഹത്തിന് റോമൻ കത്തോലിക്കാ സഭയുമായി കരാറുണ്ടാക്കിയ അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭ ഒഴികെ മറ്റൊരു ക്രൈസ്തവ സഭയും ഇപ്രകാരം ചെയ്യുന്നതായി അറിവില്ല.

ഇക്കാര്യത്തിൽ മലങ്കരസഭ തികച്ചും നിസഹായമാണ്. ഈ സഭ, *ഓർത്തഡോക്സ്* ആയി തുടരുന്നിടത്തോളം സഭാംഗങ്ങൾ തമ്മിലുള്ള വിവാഹം മാത്രമേ അനുവദിക്കാനാവൂ. ഈ നിയമം ഭേദപ്പെടുത്താൻ റോമൻ കത്തോലിക്കാ സഭ നടത്തുന്ന കഠിന സമ്മർദ്ദം അംഗീകരിക്കാൻ മലങ്കരസഭ തയാറല്ലാത്തതിനാൽ യാദൃശ്ചികമായെങ്കിലും മലങ്കരസഭയിലേയ്ക്കു വിവാഹം ചെയ്യപ്പെടുന്ന യുവതികൾക്ക് മാമോദീസാ സർട്ടിഫിക്കേറ്റുപോലും നൽകുകയില്ല. ഇവിടെയാണ് റോമൻ കത്തോലിക്കാ സഭയുടെ ഇരട്ടത്താപ്പ് പ്രകടമാകുന്നത്.

ഒരു വസ്തുത അംഗീകരിച്ചേ തീരൂ. ജാത്യാതീത വിവാഹം ഒരു സമകാലിക യാഥാർത്ഥ്യമാണ്. അത് പൂർണ്ണമായും ഒഴിവാക്കുക അസാദ്ധ്യവുമാണ്. പക്ഷേ ഇന്നത്തെ അതിന്റെ നിലവാരം അപകടകരവുമാണ്. യഥാർത്ഥത്തിൽ ഇതിന്റെ തിക്തഫലം അനുഭവിക്കാൻ പോകുന്നത് അവരുടെ വരുംതലമുറയാണ് (അങ്ങനെയൊന്നുണ്ടായെങ്കിൽ). ഇന്ത്യൻ സമൂഹം മുഴുവൻ അണുകുടുംബ വ്യവസ്ഥിതിയിലേയ്ക്കു മാറാത്തിടത്തോളം, ജാതിരഹിത സമൂഹമാകാത്തിടത്തോളം, തിക്തഫലം ഉറപ്പാണ്. പക്ഷേ നൂറ്റാണ്ടുകൾ കഴിഞ്ഞാലും അപ്രകാരം സംഭവിക്കില്ല.

എങ്കിലും ഈ പ്രതിസന്ധി ലഘൂകരിക്കുവാൻ മലങ്കരസഭയ്ക്ക് പലതും ചെയ്യാനാവും. അവ:

1. കുടുംബ - സാമൂഹിക ബന്ധങ്ങളെക്കുറിച്ച് ബോധമുള്ളവരായി

കുട്ടികളെ വളർത്തുന്നു എന്ന് ഉറപ്പുവരുത്തുക. അവരെ സാമൂഹിക ജീവികളാക്കി നിലനിർത്താൻ മാർഗ്ഗങ്ങൾ ആവിഷ്ക്കരിക്കുക.

2. അണുകുടുംബ സംസ്ക്കാരത്തിലേയ്ക്കു നയിക്കുന്ന സങ്കുചിതത്വവും, വിവേചനരാഹിത്യവും കുട്ടികൾക്കു സമ്മാനിച്ചാൽ തങ്ങൾക്കുണ്ടാകാവുന്ന അപകടത്തെക്കുറിച്ച് മാതാപിതാക്കളെ ബോധവൽക്കരിക്കുക.

3. ജാത്യാതീത വിവാഹങ്ങൾ വരുത്തുന്ന അപകടങ്ങളെക്കുറിച്ച് കുട്ടികളെ, പ്രത്യേകിച്ച് പെൺകുട്ടികളെ, നിരന്തരം ബോധവൽക്കരിക്കുക.

4. വിദ്യാർത്ഥികളും, *യങ് പ്രൊഫഷണൽസു*മായി നിരന്തരം ബന്ധപ്പെട്ട് അവർക്കു മാർഗ്ഗനിർദേശം നൽകുവാൻ സ്ഥിരം സംവിധാനവും, കുമ്പസാര പിതാക്കന്മാരെയും രൂപീകരിക്കുക. അത്യന്താധുനിക വാർത്താവിനിമയ മാർഗ്ഗങ്ങളും, വിവര സാങ്കേതികവിദ്യയും ഇതിനുപയോഗിക്കണം.

5. മലങ്കരസഭാംഗമായ ഏതെങ്കിലും യുവാവിന് ജാത്യാതീത വിവാഹം അനിവാര്യമായാൽ അത് തടസ്സങ്ങൾ കൂടാതെ പള്ളിയിൽ വെച്ചു നടത്തിക്കൊടുക്കുക. അവരെ പിന്നീടു പാർശ്വവൽക്കരിക്കുന്നില്ല എന്നുറപ്പുവരുത്തുക.

6. ജാത്യാതീത വിവാഹം അനിവാര്യമാകുന്ന യുവാക്കൾക്ക് വീട്ടുകാർ തടസ്സം നിൽക്കുന്നതാണ് മിക്കപ്പോഴും സിവിൽ വിവാഹത്തിനും, കുടുംബബന്ധങ്ങൾ ശിഥിലമാകുന്നതിനും കാരണമാകുന്നത്. അതൊഴിവാക്കാൻ വൈദികർ പരമാവധി പരിശ്രമിക്കുകയും, മാതാപിതാക്കളെ ബോധവൽക്കരിക്കുകയും ചെയ്യുക.

7. മറ്റേതെങ്കിലും സഭയിലോ, മതത്തിലോ, സിവിൽ വിവാഹമോ കഴിച്ചവർ സകുടുംബം മടങ്ങിവന്നാൽ തടസം പറയാതെ ആവശ്യമായ കർമ്മങ്ങൾ നടത്തി സ്വീകരിക്കുക.

ഇക്കാര്യത്തെക്കുറിച്ച് ഒന്നര നൂറ്റാണ്ടു മുമ്പുണ്ടായിരുന്ന വിശാലവീക്ഷണം ഫലത്തിൽ ഇന്നില്ല എന്നതാണ് യാഥാർത്ഥ്യം. 1853-ലെ *ചട്ടവര്യോല*യിലെ 66-ാമതു നിയമം ഇക്കാര്യത്തെക്കുറിച്ച് പരാമർശിക്കുന്നത് ...*സുറിയാനി മതംവിട്ടു അന്ന്യമതത്തിൽ പൊകുന്ന ആളുകളെ യൊഗത്തിലും എണങ്ങിലും കൂട്ടാതെയും, അങ്ങിനെയുള്ളവരുടെ വീടുകളിൽ യാതൊരു ഗുണദൊഷത്തിനു പൊകാതെയും ഇരുന്നു കൊൾകയും, അനുതപിച്ചു തിരികെവന്നാൽ, എഴുതി ബൊധിപ്പിച്ചു കല്പന വരുന്നതിന്മണ്ണം തീർത്തുകൊൾകയും വെണം...* എന്നാണ്. ഇന്ന് എത്ര വൈദികർ ഇതിന് ഉൽസാഹിക്കുന്നുണ്ട്?

എന്നാൽ ഒരു നൂറ്റാണ്ടു മുമ്പ് ഇടയനടുത്ത കർത്തവ്യം - കാണാതെ പോയ ആടിനെ നേർവഴിക്കു കൊണ്ടുവരിക - നിർവഹിച്ച ഒരു മഹാ പുരോഹിതനുണ്ട്. മലങ്കരയിലെ രണ്ടാം കാതോലിക്കാ പ. വാകത്താനത്തു ബാവാ. അദ്ദേഹത്തിനു അതീവ വാൽസല്യമുള്ള ഒരു പെൺകുട്ടിയെ 1927-ൽ മാർത്തോമ്മാ സഭയിൽ വിവാഹം ചെയ്തതിനെത്തുടർന്നുള്ള സംഭവങ്ങൾ തന്റെ *സഭാജീവിത നാൾവഴിയിൽ* വിവരിക്കുന്നത് കാണുക.

*... (1102) വൃശ്ചികം 13 - തെക്കേപ്പുറത്തു ആത്മീയപുത്രി കുഞ്ഞമ്മ (അക്ക) യുടെ ഭർത്താവു മംഗലത്തു കുരുവിള (ബി.എ.) എന്ന യുവാവ് നമ്മുടെ മുമ്പാകെ വന്നുചേർന്നു. എന്നാൽ ടിയാൻ മാർത്തോമ്മാ സമുദായത്തിൽപെട്ടവനായിരുന്നു. അതിനാൽ തമ്മിൽ ആത്മീയകാര്യത്തേപ്പറ്റി സംസാരിക്കുകയും വി. കുർബാന, കുമ്പസാരം എന്ന മഹത്വമുള്ള കൂദാശകളേപ്പറ്റി പറയുകയും, ശു. കുർബാനയിൽ ഉടനെ സംബന്ധിക്കണമെന്ന് ആജ്ഞാപിക്കുകയും ചെയ്തു. ടി. അനുഗ്രഹിക്കപ്പെട്ട പുത്രൻ നല്ല അനുസരണത്തോടെ കീഴ്പ്പെടുകയും അതനുസരിച്ച് അടുത്തദിവസം പ്രവർത്തിപ്പാൻ ഒരുങ്ങാം എന്നു പറയുകയും ചെയ്തതിനാൽ നമുക്ക് അളവില്ലാത്ത സന്തോഷം ഉണ്ടായി. പിറ്റേദിവസം ശനിയാഴ്ച അവർ ഭാര്യയും ഭർത്താവും ഒരുമിച്ചുവന്നു ഭർത്താവ് കുമ്പസാരിച്ചു പോകുകയും ചെയ്തു.*

*വൃശ്ചികം 17 - കുർബാന അനുഷ്ടിക്കുകയും സഖറിയ എന്ന ആചാര്യനേപ്പറ്റിയും വി. കുർബാനയുടെ മഹത്വത്തെപ്പറ്റിയും ആചാര്യസ്ഥാനത്തെപ്പറ്റിയും ദീർഘമായി പ്രസംഗിക്കുകയും ചെയ്തതിൽ, ടി. ചെറുക്കനും മറ്റും വളരെ സന്തോഷഭരിതരായി തീരുകയും, വി. കുർബാനയിൽ സംബന്ധിക്കുകയും (ചെയ്തു.)...*

ഈയൊരു ഇടയ മനോഭാവം ഇന്നുണ്ടോ? മറ്റൊരു സഭയിലോ, മതത്തിലോ സ്വേഷ്ടപ്രകാരം വിവാഹം കഴിച്ചുപോകുന്നവരെ *പുകഞ്ഞ കൊള്ളി പുറത്ത്* എന്ന വീക്ഷണത്തോടെ ശാശ്വതമായി ഉപേക്ഷിക്കുകയല്ലേ ഇന്നു വൈദികരും സഭയും ചെയ്യുന്നത്? ഇതു ശരിയാണോ? കാണാതെ പോയ ആടുകളെ തേടി കണ്ടത്തേണ്ടത് ഇടയന്റെ കടമയല്ലേ? വർത്തമാനകാലത്ത് അപ്രകാരം ചെയ്ത അപൂർവം പട്ടക്കാരിൽ ഒരാളാണ് സമീപകാലത്ത് ദിവംഗതനായ ദി. ശ്രീ. വടശേരിയത്ത് ജോസഫ് കത്തനാർ. ഒരു കൈത്താങ്ങലും ഒരു സ്നേഹസ്പർശവും അവരെ സത്യവിശ്വാസത്തിലെത്തിക്കും എന്നു തെളിയിച്ച വ്യക്തിയാണ് അദ്ദേഹം. ഓർത്തഡോക്സ് വിശ്വാസം വിശദമാക്കാൻ സാധിച്ചാൽ അന്യമതസ്ഥരെ സത്യവിശ്വാസത്തിലെത്തിക്കാനും നിലനിർത്താനും സാധിക്കും എന്നു തെളിയിച്ച മറ്റു ചില പട്ടക്കാരുമുണ്ട്. ഈ മാതൃകകളല്ലേ അനുകരിക്കേണ്ടത്?

അനിവാര്യമായ സാഹചര്യങ്ങളിൽ ഇതര മതചടങ്ങുകളനുസരിച്ചു വിവാഹം നടത്തേണ്ടി വരുന്ന സാഹചര്യങ്ങളുണ്ട്. അത്തരം അവസര ങ്ങളിലും അനുകരിക്കാവുന്ന മാതൃക എഴുപതാണ്ടുകൾക്ക് മുമ്പ് പിതാ ക്കന്മാർ കാട്ടിത്തന്നിട്ടുണ്ട്. ഓർത്തഡോക്സ് സഭാ മാസികയുടെ 1115 ഇടവം, 1116 മകരം ലക്കങ്ങളിൽ ഇതിന്റെ വിശദവിവരങ്ങൾ ഉണ്ട്. അത നുസരിച്ച്, 1115 ഇടവം 14-നു (1940 മെയ് 27) പുനലൂർ ഓർത്തഡോക്സ് പള്ളി ഇടവകാംഗം ഉണ്ണൂണ്ണി പിള്ളയുടെ പുത്രൻ ഒ. മുത്തച്ചനും, തിരു-കൊച്ചി ആംഗ്ലിക്കൻ ഇടവകയിലെ പ്രമുഖ പട്ടക്കാരൻ റാവു ബഹദൂർ റവ. ജോൺ കുര്യന്റെ ഇളയ പുത്രി റാഹേലമ്മ കുര്യനും തമ്മിലുള്ള വിവാഹം രാവിലെ ഒളശ്ശ സി.എം.എസ്. പള്ളിയിൽ നടത്തി. വധൂഗൃഹ ത്തിലെ സദ്യയ്ക്കു ശേഷം ഉച്ചകഴിഞ്ഞ് എല്ലാവരും പഴയസെമിനാരി ചാപ്പലിലെത്തി. പുനലൂർ പള്ളി വികാരി ഫാ. പി. സി. ഏബ്രഹാം വിവാഹ കൂദാശ – മിന്നുകെട്ടൊഴിച്ച് – നടത്തി. സ്ഥലത്തുണ്ടായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൈ മുത്തി വധൂവരന്മാർ ഒളശ്ശ യിലെ വധൂഗൃഹത്തിലേയ്ക്കു പോവുകയും ചെയ്തു. ഈ മാതൃക ഇന്നും അനുകരണീയമല്ലേ എന്നു പരിശോധിക്കണം. എന്നാൽ ഓർത്ത ഡോക്സ് വിവാഹ കൂദാശയ്ക്കു ശേഷം മറ്റു തരത്തിലുള്ള വിവാഹം അനുവദിക്കരുത്. വിവാഹത്തിനു മുമ്പ് മലങ്കരസഭാംഗം ആക്കുകയും ചെയ്യണം.

ലേഖകന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ, ഭാര്യാഭർത്താക്കന്മാർ രണ്ടു സഭയിലോ, രണ്ടു മതത്തിലോ നിൽക്കുന്നതിനേക്കാൾ അഭികാമ്യം ഇരുവരും ഒരു സഭയിലോ മതത്തിലോ ചേരുന്നതാണ്. മാനുഷികമായ പരിഗണനയിൽ ചിന്തിച്ചാൽ അത് അവരുടെയും, അവരുടെ അടുത്ത തലമുറയുടെയും വ്യക്തിത്വ സംഘർഷങ്ങളെ കുറെയെങ്കിലും ലഘൂക രിക്കും. അത് ഓർത്തഡോക്സ് വിശ്വാസത്തിലാക്കാൻ എന്തു ചെയ്യാ നാവുമെന്ന് ഗൗരവമായി ചിന്തിക്കണം. പക്ഷേ ഒരിക്കലും വൈദികർ മറ്റു ജാത്യാതീത വിവാഹങ്ങളിലോ സൽക്കാരങ്ങളിലോ പങ്കെടുക്കരുത്. പ്രോൽസാഹിപ്പിക്കുകയുമരുത്. ആ വിവാഹം വീട്ടുകാർ ആലോചിച്ചുറ പ്പിച്ചതാണെങ്കിൽ പോലും.

(*സത്യവിശ്വാസദീപ്തി, ജൂലൈ, 2012*)

# 1

# ആരാണ് മെത്രാനെ വാഴിക്കേണ്ടത്?

2007 ഡിസംബർ 6-നു കൂടിയ മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്, തുർക്കി വംശജനും സുറിയാനി സഭാംഗവുമായ മൂശാ ഗുർഗാൻ റമ്പാനെ മാർ സേവറിയോസ് എന്ന പേരിൽ യൂറോപ്പിലെ സുറിയാനി അതിഭദ്രാസനത്തിനായി മലങ്കരസഭയിലെ ഡോ. തോമസ് മാർ അത്താനാസ്യോസ്, യൂഹാനോൻ മാർ മിലിത്തോസ് എന്നീ മെത്രാപ്പോലീത്താമാർ ചേർന്നു വാഴിച്ച നടപടി അംഗീകരിച്ചതോടെ, ഈ വിഷയം ഒരു അടഞ്ഞ അധ്യായമായി മാറി. എന്നാൽ ഇതു സംബന്ധിച്ച് വിവിധ മാധ്യമങ്ങളിൽ വന്ന തെറ്റിദ്ധാരണാജനകമായ വാർത്തകൾ, ഈ മേല്പട്ടസ്ഥാനാരോഹണത്തിന്റെ ഭരണാഘടനാപരവും കാനോനികവുമായ സാധുതയെപ്പറ്റി സാധാരണജനങ്ങളിൽ കടുത്ത ആശയക്കുഴപ്പം ഉണ്ടാക്കിയിട്ടുണ്ട്.

ഒന്നാമതായി, ഈ മേല്പ്പട്ടവാഴ്ചയും മലങ്കരസഭാ ഭരണഘടനയും (1934-ലെ) തമ്മിലുള്ള ബന്ധം പരിശോധിക്കാം. 1967-ൽ ഭേദഗതി വരുത്തി, ഇപ്പോൾ നിലവിലിരിക്കുന്ന ഭരണഘടനയുടെ എട്ടാം അധ്യായം ബി. (113) വകുപ്പുപ്രകാരം, മലങ്കരസഭയിൽ ഒരു മേല്പട്ടക്കാരനെ വാഴിക്കണമെങ്കിൽ മലങ്കര അസോസിയേഷന്റെ തിരഞ്ഞെടുപ്പും സുന്നഹദോസിന്റെ അംഗീകാരവും ആവശ്യമാണ്. എന്നാൽ ഈ വകുപ്പുകൾ ബാധകമാകുന്നത് മലങ്കരസഭയിൽ ഭരണാധികാരമുള്ള മെത്രാന്മാർക്ക് മാത്രമാണെന്ന് ഭരണഘടന മൊത്തത്തിൽ പരിശോധിക്കുമ്പോൾ ബോദ്ധ്യമാകും.

മലങ്കരസഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ അംഗങ്ങളാണ്. എന്നാൽ ഭദ്രാസനഭരണമുള്ള മെത്രാപ്പോലീത്താമാർ മാത്രമാണ് ഭരണഘടനപ്രകാരം മലങ്കര അസോസിയേഷനിലും മാനേജിംഗ് കമ്മിറ്റിയിലും അംഗമാകുന്നത്. ഉദാഹരണത്തിന്, നിരണം ഭദ്രാസനത്തിന്റെ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഭദ്രാസനഭരണം ഉപേക്ഷിച്ചു റിട്ടയർ ചെയ്തതോടെ അസോസിയേഷനിലും മാനേജിംഗ് കമ്മിറ്റിയിലും അദ്ദേഹത്തിന് അംഗത്വം നഷ്ടപ്പെട്ടു. പക്ഷേ, അദ്ദേഹം ഇന്നും മലങ്കരസഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ പൂർണ അംഗമാണ്. അസോസിയേഷൻ തിരഞ്ഞെടുത്തു പുതുതായി വാഴിക്കുന്ന എപ്പിസ്ക്കോപ്പാമാരും മാനേജിംഗ് കമ്മിറ്റിയുടെ ശുപാർശപ്രകാരം മലങ്കര മെത്രാപ്പോലീത്താ

ഇടവക ഭരണം നൽകുന്നതുവരെ അസോസിയേഷനിലും മാനേജിംഗ് കമ്മിറ്റിയിലും അംഗമല്ല. എന്നാൽ വാഴിക്കുന്ന നിമിഷം മുതൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ അംഗമാണു താനും.

മലങ്കരസഭാ ഭരണഘടനപ്രകാരം, ഭദ്രാസന ഭരണമില്ലാത്ത മെത്രാപ്പോലീത്താമാരെ വാഴിക്കുവാൻ മലങ്കര അസോസിയേഷന്റെ തിരഞ്ഞെടുപ്പ് ആവശ്യമില്ലായെന്ന് ഭരണഘടനയിൽ നിന്നു തന്നെ വ്യക്തമാണ്. ഇപ്രകാരം മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെ വാഴിച്ചിട്ടുമുണ്ട്. 1953-ൽ സ്ലീബാദാസ സമൂഹാദ്ധ്യക്ഷൻ പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ കൂറിലോസ് എന്നിവരെ എപ്പിസ്ക്കോപ്പാമാരായി വാഴിച്ചത് അസോസിയേഷന്റെ തിരഞ്ഞെടുപ്പ് കൂടാതെയാണ്. ഭദ്രാസന ഭരണം ഇല്ലാതെ മിഷനറി ബിഷപ്പുമാരായി വാഴിക്കപ്പെട്ട അവർക്ക് അത്തരമൊരു തിരഞ്ഞെടുപ്പിന്റെ ആവശ്യം ഭരണഘടനപ്രകാരം ഉണ്ടായിരുന്നില്ല.

മലങ്കരസഭാ ഭരണഘടനയുടെ 112-ാം വകുപ്പ് *മലങ്കരയ്ക്ക് ആവശ്യമുള്ള എപ്പിസ്ക്കോപ്പാമാരെയും മെത്രാപ്പോലീത്താമാരെയും എപ്പിസ്ക്കോപ്പൽ സിനഡിന്റെ സഹകരണത്തോടുകൂടി കാതോലിക്കാ വാഴിക്കുന്നതാകുന്നു. ഒരു എപ്പിസ്ക്കോപ്പായേയോ മെത്രാപ്പോലീത്തായേയോ വാഴിക്കുമ്പോൾ വാഴിക്കപ്പെടുന്ന മേല്പ്പട്ടക്കാരൻ സിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കായ്ക്കു ശൽമൂസോ എഴുതിവയ്ക്കേണ്ടതാകുന്നു. ഇപ്രകാരം വാഴിയ്ക്കപ്പെടുന്ന മേല്പട്ടക്കാരനു സ്ഥാത്തിക്കോൻ കാതോലിക്കാ കൊടുക്കുന്നതാകുന്നു* എന്നാണ്. ഈ വകുപ്പിൽ, *മലങ്കരസഭയ്ക്ക് ആവശ്യമുള്ള* എന്ന ഭാഗത്തിനാണ് ഊന്നൽ. മലങ്കരസഭയ്ക്കു മെത്രാന്മാരെ വാഴിക്കുമ്പോൾ മുകളിൽപറഞ്ഞ ഭരണഘടനാ വ്യവസ്ഥ ബാധകമാണ്. കാതോലിക്കായ്ക്ക് *ശൽമൂസാ* എന്ന വിശ്വാസപ്രഖ്യാപന ഉടമ്പടി നൽകുന്നതും, കാതോലിക്കാ അദ്ദേഹത്തിനു *സ്ഥാത്തിക്കോൻ* എന്ന അധികാരപത്രം നൽകുന്നതും മലങ്കരസഭയിലെ മേല്പ്പട്ടക്കാരൻ എന്ന നിലയിൽ നവാഭിഷിക്തനെ സഭയുടെ അദ്ധ്യക്ഷൻ സഭയുടെ മുഖ്യധാരയിൽ കൊണ്ടുവരുന്നതിന്റെ ഭാഗമായിട്ടാണ്. മലങ്കരയിലെ മേല്പട്ടക്കാർക്കു സ്വന്തം ഇടവകയിലെ കശീശാ - ശെമ്മാശപട്ടങ്ങൾ നൽകുവാനും അതിനാസ്പദമായ ഭരണഘടനാ നിയമങ്ങൾ പാലിച്ചേ തീരൂ. ഇതിനു സമാനമായാണ് മേല്പ്പട്ടവാഴ്ചയെക്കുറിച്ചുള്ള ഭരണഘടനയിലെ ഈ വ്യവസ്ഥ സുന്നഹദോസിനും കാതോലിക്കായ്ക്കും ബാധകമാകുന്നത്. എന്നാൽ മറ്റൊരു ഭദ്രാസനത്തിലാണ് ഇപ്രകാരം കശീശാ-ശെമ്മാശ പട്ടം കൊടുക്കുന്നതെങ്കിൽ, പട്ടം നൽകുന്നയാൾ ആ ഭദ്രാസനാധിപന്റെ അനുവാദം മാത്രം പരിഗണിച്ചാൽ മതി. അത് അത്യന്താപേക്ഷിതമാണു താനും. പ. കാതോലിക്കാ ബാവായിലും മേല്പട്ടക്കാരിലും നിക്ഷിപ്ത

മായിരിക്കുന്ന ആചാര്യത്വം നൽകാനുള്ള അധികാരം ദുർവിനിയോഗം ചെയ്യാതിരിക്കാനാണ് സുന്നഹദോസിന്റെ കൂട്ടുത്തരവാദിത്വത്തിൽ അത് പരിമിതപ്പെടുത്തിയിരിക്കുന്നത്.

മലങ്കരസഭാ ഭരണഘടനപ്രകാരം *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ മാത്രം നിക്ഷിപ്തമായിരിക്കുന്ന ഒന്നാണ്. മലങ്കരസഭയ്ക്കുള്ളിൽ അവ എങ്ങനെ ഉപയോഗിക്കണമെന്ന് സഭാ ഭരണഘടനയിലെ പ്രസക്ത വകുപ്പുകൾ നിഷ്ക്കർഷിക്കുന്നുണ്ട്. ഇവയിലുൾപ്പെട്ട *പട്ടത്വം* മലങ്കരസഭയ്ക്കു പുറത്തു നല്കുന്നതിനെപ്പറ്റി തീരുമാനമെടുക്കേണ്ടത് മലങ്കരസഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മാത്രമാണ്.

ചുരുക്കത്തിൽ, യൂറോപ്പിലെ സുറിയാനി അതിഭദ്രാസനം മലങ്കരസഭയുടെ ഭാഗമല്ല. മൂശാ ഗുർഗാൻ മാർ സേവേറിയോസ് മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും അസോസിയേഷനിലും മാനേജിംഗ് കമ്മിറ്റിയിലും അംഗമല്ല. യൂറോപ്പിലെ സുറിയാനി അതിഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായെ വാഴിക്കുന്നതിന് മലങ്കരസഭാ ഭരണഘടനപ്രകാരം, അസോസിയേഷന്റെയോ മാനേജിംഗ് കമ്മിറ്റിയുടെയോ തിരഞ്ഞെടുപ്പോ അംഗീകാരമോ ആവശ്യമില്ല എന്ന് സഭാഭരണഘടനയിൽ നിന്നും വ്യക്തമാണ്. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയപ്രകാരം മലങ്കരസഭയ്ക്കു പുറത്ത് മേല്പട്ടസ്ഥാനം നൽകുന്നതിനെ തടയുന്ന യാതൊരു ഭരണഘടനാ വ്യവസ്ഥയും നിലവിലില്ല.

രണ്ടാമതായി, ഈ മേല്പ്പട്ടവാഴ്ചയുടെ കാനോനിക പ്രശ്നമാണ്. മലങ്കരസഭയും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള പാശ്ചാത്യ സുറിയാനിസഭയും ആത്മീയ–വൈദിക കാര്യങ്ങളിൽ അനുസരിക്കുന്ന നിയമസംഹിത പൗരസ്ത്യ മഫ്രിയാനാ ആയിരുന്ന മാർ ഗ്രീഗോറിയോസ് ബാർ എബ്രായ ക്രോഡീകരിച്ച *ഹൂദായ കാനോൻ* ആണ്. 1934–ലെ മലങ്കരസഭാ ഭരണഘടനപ്രകാരമാണ് ഹൂദായകാനോന് മലങ്കരസഭയിൽ ഔദ്യോഗിക അംഗീകാരം ലഭിച്ചത്.

മലങ്കരസഭയും, അന്തോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള പാശ്ചാത്യ സുറിയാനിസഭയും അംഗീകരിക്കുന്ന ഈ കാനോന്റെ ലഭ്യമായ ഏറ്റവും പഴയ പകർപ്പ്, മാർ ഗ്രീഗോറിയോസ് ബാർ എബ്രായ കാലം ചെയ്ത് കേവലം നാലു വർഷത്തിനുള്ളിൽ ക്രിസ്തുവർഷം 1290–ൽ പകർത്തി എഴുതിയതാണ്. പാമ്പാക്കുട കോനാട്ടു ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ചിരിക്കുന്ന ഈ പകർപ്പിനു തത്തുല്യമാണ് 1898–ൽ പാരീസിൽ അച്ചടിച്ചതും, മലങ്കരസഭാ ഭരണഘടന അംഗീകരിച്ചതുമായ *ഹൂദായ കാനോൻ*. 1958–ലെ സമുദായക്കേസിൽ ഹാജരാക്കിയതും,

പരിശുദ്ധ പരുമല തിരുമേനിയുടെ കൈപ്പടയിൽ എഴുതപ്പെട്ടതും, *എ അക്കം കാനോൻ* എന്നറിയപ്പെടുന്നതും, ഇപ്പോൾ കോട്ടയം പഴയ സെമിനാരിയിൽ സൂക്ഷിക്കുന്നതുമായ പകർപ്പും മുകളിൽ പറഞ്ഞ വയ്ക്കു തത്തുല്യമാണ്. *18 അക്കം കാനോൻ* എന്നറിയപ്പെടുന്ന വിചിത്ര സൃഷ്ടി ആരെങ്കിലും ഔദ്യോഗിക നിയമാവലിയായി അംഗീകരിക്കുന്നു ണ്ടെങ്കിൽ അതു പുത്തൻകുരിശു സൊസൈറ്റി മാത്രമാണ്. എന്നാൽ അവരുടെ ഭരണഘടനയിൽ ഇതേപ്പറ്റി പരാമർശമൊന്നുമില്ല.

വിവിധ കാലത്തെ വിവിധ നിയമങ്ങൾ ക്രോഡീകരിച്ചു രൂപപ്പെടു ത്തിയ *ഹൂദായ കാനോനിൽ* പൂർവാപരവിരുദ്ധമായ പല പരാമർശന ങ്ങളും ഒരേ വിഷയത്തെപ്പറ്റിത്തന്നെ കാണുന്നുണ്ട്. *ഹൂദായ കാനോന്റെ* ഏഴാം കെപ്പാലയോൻ മൂന്നാം പാസോക്കായിലാണ് മേല്പട്ടക്കാരുടെ സ്ഥാനാരോഹണം സംബന്ധിച്ച നിയമങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നത്. അവയിലും പൂർവാപരവിരുദ്ധമെന്ന് തോന്നാവുന്ന പരാമർശനങ്ങൾ ലഭ്യ മാണ്.

ഈ കാനോനുകളിലേയ്ക്ക് കടക്കും മുമ്പ് ക്രിസ്തുവർഷം 325-ലെ നിഖ്യാ സുന്നഹദോസിന്റെ ചരിത്ര പശ്ചാത്തലം പരിഗണിക്കേണ്ടിയിരി ക്കുന്നു. ക്രൈസ്തവസഭ രൂപംകൊണ്ട ആദ്യ നൂറ്റാണ്ടുകളിൽ അതിനു കേന്ദ്രീകൃതസ്വഭാവം ഇല്ലായിരുന്നു. ശ്ലീഹന്മാരോ അപ്പോസ്തോലിക പിതാക്കന്മാരൊ സ്ഥാപിച്ച പ്രാദേശിക സഭകൾ, റോമായിലെ സഭ, കൊരിന്തിലെ സഭ, ആസ്യായിലെ സഭകൾ എന്ന മട്ടിൽ തുടരുകയായി രുന്നു. സ്വാഭാവികമായും അവയുടെ പട്ടത്വ പിൻതുടർച്ചയും അതേ രീതിയിൽ പ്രാദേശികമായിത്തന്നെ നിലനിന്നു.

ക്രിസ്തുവർഷം 313-ൽ റോമാ ചക്രവർത്തിയായിരുന്ന കുസ്തന്തീ നോസ്, ക്രിസ്തുമതത്തെ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി അംഗീകരിച്ചതോടെ ഈ സ്ഥിതിക്കു മാറ്റംവന്നു. അറിയോസിന്റെ വേദ വിപരീതത്തെക്കുറിച്ചു ചർച്ചചെയ്യാൻ ക്രിസ്തുവർഷം 325-ൽ നിഖ്യാ യിൽ കൂടിയ ആദ്യത്തെ പൊതു സുന്നഹദോസ് ഈ വേദവിപരീതത്തെ ശപിച്ചു തള്ളി. നിഖ്യാ വിശ്വാസപ്രമാണം രൂപപ്പെടുത്തുക മാത്രമല്ല, സഭാഭരണത്തെ ക്രമീകരിക്കുന്ന 20 കാനോനുകളും നിഖ്യാ സുന്നഹ ദോസ് അംഗീകരിച്ചു.

ഭാവിയിലുണ്ടാകുന്ന വേദവിപരീതങ്ങളും കലഹങ്ങളും ഒഴിവാക്കുക എന്ന ഉദ്ദേശ്യത്തോടുകൂടി, സഭയ്ക്ക് ഒരു കേന്ദ്രീകൃത സ്വഭാവം നൽകുക എന്നതായിരുന്നു നിഖ്യാ സുന്നഹദോസിലെ സഭാഭരണപരമായ നിയമ ങ്ങളുടെ മുഖ്യ ലക്ഷ്യം. ക്രിസ്തുമതത്തെ ഔദ്യോഗിക മതമായി പ്രഖ്യാ പിച്ച കുസ്തന്തീനോസ് ചക്രവർത്തിയുടെ രാഷ്ട്രീയ ലക്ഷ്യങ്ങൾക്കും

ഇപ്രകാരം ഒരു കേന്ദ്രീകൃത സ്വഭാവം ആവശ്യമായിരുന്നു. അതിനാലാണ് റോമാ സാമ്രാജ്യത്തിന്റെ സിവിൽ ഭരണ സംവിധാനത്തിന് തത്തുല്യമായി, സാമ്രാജ്യത്തിലെ ക്രൈസ്തവസഭയെ നാലു പാത്രിയർക്കീസുമാരുടെ കീഴിലാക്കിയത്. റോമാ സാമ്രാജ്യത്തിലെ റോം, അലക്സാന്ത്രിയ, എഫേസൂസ്, അന്ത്യോഖ്യാ എന്നീ പ്രവിശ്യാ തലസ്ഥാനങ്ങളിലാണ് നാലു സിംഹാസനങ്ങൾ നിഖ്യാ സുന്നഹദോസ് നിശ്ചയിച്ചത്. ക്രിസ്തുവർഷം 381–ലാണ് എഫേസോസിലെ സിംഹാസനം റോമാ സാമ്രാജ്യത്തിന്റെ പുതിയ തലസ്ഥാനമായ കുസ്തന്തീനോസ്പോലീസിലേയ്ക്കു മാറ്റിയത്.

ഈ ഭരണ കേന്ദ്രീകരണത്തിന്റെ ഭാഗമായി വേണം മേല്പട്ടവാഴ്ചയെക്കുറിച്ചുള്ള നിഖ്യാ സുന്നഹദോസിന്റെ കാനോൻ പരിഗണിക്കുവാൻ. നിഖ്യായുടെ നാലാം കാനോനായി *ഹൂദായ കാനോനിൽ* രേഖപ്പെടുത്തിയിരിക്കുന്ന നിയമം ആരംഭിക്കുന്നതു തന്നെ *പീഡാകാലമോ , അടിയന്തിരമായ ഒരത്യാവശ്യമോ, വഴിയുടെ ദൂരമോ ഇല്ലെങ്കിൽ, ഒരിടവകയിലെ എല്ലാ എപ്പിസ്ക്കോപ്പന്മാരും കൂടിയായിരിക്കണം ഒരെപ്പിസ്ക്കോപ്പായെ വാഴിക്കുന്നത്* എന്നാണ്. ഇതിൽനിന്നും, സഭയുടെ കേന്ദ്രീകൃത സ്വഭാവം നഷ്ടമാകാതിരിക്കുക എന്നതാണ് നിഖ്യാ സുന്നഹദോസിന്റെ ഈ കാനോനിലെ ഊന്നൽ എന്നു വ്യക്തമാകുന്നു. ഇതിനുശേഷമാണ് *അങ്ങനെ സാധ്യമായില്ലെങ്കിൽ, ഏതുവിധേനയും മൂന്നു പേരെങ്കിലും ഒരുമിച്ചു കൂടുകയും, ദൂരെ ഇരിക്കുന്നവർ തിരഞ്ഞെടുപ്പു നടത്തി സമ്മതപത്രങ്ങൾ നല്കുകയും* ചെയ്യണമെന്ന് രേഖപ്പെടുത്തിയിരിക്കുന്നത്.

ഈയൊരൊറ്റ കാനോന്റെ ബലത്തിൽ, മൂന്നു എപ്പിസ്ക്കോപ്പന്മാർ ചേർന്നല്ലാതെ നടത്തുന്ന മേല്പട്ടവാഴ്ച അസാധുവാണെന്നു വാദിക്കുന്നതിൽ അർത്ഥമില്ല. കാരണം *ഹൂദായ കാനോൻ* ഏഴാം കെപ്പാലയോൻ, മൂന്നാം പാസോക്കായിൽ ഒന്നാമതായി ചേർത്തിരിക്കുന്ന ശ്ലീഹന്മാരുടെ കാനോൻ, *ഒരു എപ്പിസ്ക്കോപ്പായെ വാഴിക്കുന്നത് രണ്ടോ മൂന്നോ എപ്പിസ്ക്കോപ്പാമാർ കൂടിയായിരിക്കണം* എന്നാണ്. അതിൽത്തന്നെ രണ്ടാമതായ ക്നാൻകാരൻ ശെമവൂന്റെ കാനോൻ, *അത്യാവശ്യം പ്രമാണിച്ച് മറ്റുള്ളവരുടെ സമ്മതപത്രം വാങ്ങി ഒരാൾക്കു തന്നെ മേല്പട്ടസ്ഥാനം കൊടുക്കാൻ* അനുവദിക്കുന്നുണ്ട്. നാലാമതായി ചേർത്തിരിക്കുന്ന അന്ത്യോഖ്യായുടെ പത്തൊമ്പതാം കാനോൻ ഭൂരിപക്ഷ സുന്നഹദോസിന്റെ സമ്മതപത്രം ഊന്നിപ്പറയുന്നുമുണ്ട്.

ഇതിൽ നിന്നെല്ലാം, സഭയുടെ കെട്ടുറപ്പാണ് ഒരു എപ്പിസ്ക്കോപ്പാ ഒറ്റയ്ക്ക് മേല്പട്ടസ്ഥാനം കൊടുക്കരുത് എന്ന കാനോൻ നിയമം കൊണ്ട് നിഖ്യാ സുന്നഹദോസും *ഹൂദായ കാനോനും* വിവക്ഷിക്കുന്നത് എന്നു

വ്യക്തമാകുന്നു. പീഡകളുടെ കാലത്ത് മാർ യാക്കോബ് ബുർദാനയെപ്പോലുള്ളവർ ഒറ്റയ്ക്കു നടത്തിയ മേല്പട്ട സ്ഥാനാഭിഷേകങ്ങൾ സഭ ചോദ്യം ചെയ്യാതെ അംഗീകരിച്ചത് ഈ വാദത്തെ സാധൂകരിക്കുന്നു. കുറച്ചുകൂടി വ്യക്തമാക്കിയാൽ, സുന്നഹദോസിനുള്ള കൂട്ടായ അധികാരത്തെ മറികടന്ന്, കാതോലിക്കാമാരും, പാത്രിയർക്കീസുമാരും, മറ്റു മേല്പട്ടക്കാരും തന്നിഷ്ടംപോലെ മേല്പട്ടസ്ഥാനം കൊടുക്കുന്നതും, തദ്വാരാ സഭയിൽ കലഹവും പിളർപ്പും ഉണ്ടാകുന്നതും തടയുവാനാണ് ഇപ്രകാരം ഒരു നിബന്ധന വെച്ചിരിക്കുന്നതെന്ന് മനസിലാകും.

ക്രിസ്തുവർഷം 410-ൽ മാർ ഇസഹാക്ക് കാതോലിക്കാ വിളിച്ചുകൂട്ടിയ സുന്നഹദോസിൽ വെച്ചാണ് നിഖ്യാ വിശ്വാസപ്രമാണം പേർഷ്യൻ സഭ അംഗീകരിച്ചത്. നിഖ്യാ സുന്നഹദോസിന്റെ ഭരണക്രമീകരണം ഏതാണ്ട് അതേ രീതിയിൽതന്നെ പൗരസ്ത്യ കാതോലിക്കായിൽ കേന്ദ്രീകരിച്ച് പൗരസ്ത്യസഭയും സ്വീകരിച്ചു. അക്കാലത്തെ പേർഷ്യയിലെ പ്രാദേശിക സഭകളെല്ലാം സെലൂഷ്യ-സ്റ്റെസിഫോണിലെ കാതോലിക്കായ്ക്കു കീഴിലായിരുന്നില്ല എന്ന് *മാർ ഇസഹാക്കിന്റെ സുന്നഹദോസിന്റെ കാനോനകൾ* തന്നെ വ്യക്തമാക്കുന്നുണ്ട്. പേർഷ്യൻസഭയെ പൗരസ്ത്യ സിംഹാസനത്തിനു കീഴിൽ ഒന്നിപ്പിക്കുക എന്ന ലക്ഷ്യവും ഈ സുന്നഹദോസിനുണ്ടായിരുന്നു. അതിനാൽ നിഖ്യാ സുന്നഹദോസിന്റെ ഭരണ കേന്ദ്രീകരണ നിയമങ്ങളെല്ലാം പൗരസ്ത്യസഭയും അംഗീകരിച്ചു.

എന്നാൽ ക്രിസ്തുവർഷം 410-ലെ മേല്പറഞ്ഞ സുന്നഹദോസിന്റെ പ്രധാന സൂത്രധാരകനായ മാർ മാറുഥായുടെ 73 കാനോനാകളിൽ മൂന്നു മെത്രാന്മാർ മേല്പട്ട വാഴ്ചയ്ക്കു വേണം എന്ന നിബന്ധന കാണാനില്ല. പകരം താഴ്ന്ന പടിയിലുള്ളവർ മുകളിലത്തെ ആളിനു സ്ഥാനം നല്കാൻ പാടില്ലെന്നും മെത്രാപ്പോലീത്താമാരെ വാഴിക്കേണ്ടതു കാതോലിക്കായാണെന്നും എപ്പിസ്ക്കോപ്പാമാരെ വാഴിക്കേണ്ടതു മെത്രാപ്പോലീത്താമാരാണെന്നും മാർ മാറൂഥായുടെ കാനോനാകൾ വ്യക്തമാക്കുന്നു.

ഇവയെല്ലാം സൂചിപ്പിക്കുന്നത്, മേല്പട്ടവാഴ്ച നടത്തേണ്ടത് രണ്ടോ മൂന്നോ മെത്രാന്മാരെന്നൊ, കുറഞ്ഞതു മൂന്നു മെത്രാന്മാരെന്നോ, സുന്നഹദോസിൽ ഭൂരിപക്ഷമെന്നോ, സുന്നഹദോസു മുഴുവനുമെന്നോ, സുന്നഹദോസ് അംഗങ്ങളുടെ സമ്മതപത്രമെന്നൊ പറയുന്നത്, പൊതുസഭയുടെ സമ്മതവും സഹകരണവും എന്ന ഭരണപരമായ അർത്ഥത്തിൽ മാത്രമാണെന്നും, അല്ലാതെ ഒരാൾ തനിച്ച് സ്ഥാനം നൽകുന്നതിൽ നൽവരത്തിന് എന്തെങ്കിലും കുറവുണ്ടായിട്ടല്ല എന്നുമാണ്. കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ, ഒരു സംസ്ഥാന ഇടവകയുടെ (ഇന്നത്തെ അർത്ഥത്തിൽ ദേശീയ സഭയുടെ) പൂർണ സഹകരണത്തോടെ വേണം മേല്

പട്ടസ്ഥാനം നൽകുവാൻ എന്നതു മാത്രമാണ് *ഹൂദായ കാനോൻ* നിരത്തുന്ന നിയമങ്ങളുടെ ആകെത്തുക എന്നു കാണാം.

മലങ്കരയിൽ ദേശീയരായ മെത്രാന്മാർ ഉണ്ടായ ക്രിസ്തുവർഷം 1653 മുതൽ രണ്ടു ശതാബ്ദക്കാലം ഈ നിയമം അഭംഗുരം പാലിച്ചിരുന്നതായി കാണാം. പകലോമറ്റം തോമ്മാ അർക്കദ്യക്കോനെ മേല്പട്ടസ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തത് മലങ്കരസഭയെ മുഴുവൻ പ്രതിനിധീകരിക്കുന്ന *മലങ്കര പള്ളിയോഗമാണ്.* മറ്റൊരു മേല്പട്ടക്കാരനില്ലാത്തതിനാൽ 12 കത്തനാരന്മാർ ചേർന്നാണ് അദ്ദേഹത്തെ 1653-ൽ ആദ്യം മേല്പട്ടക്കാരനായി വാഴിച്ചത്. പിന്നീട് 1665-ൽ അദ്ദേഹത്തിന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയത് യെരുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദാണ്. തുടർന്ന് മാർ ഈവാനിയോസ് ഹദിയള്ളാ, മാർ ഗ്രീഗോറിയോസ് യൂഹാനോൻ എന്നീ പാശ്ചാത്യ സുറിയാനി മെത്രാന്മാർ മലങ്കരയിൽ മേല്പട്ടക്കാരെ വാഴിച്ചതും ഒറ്റയ്ക്കാണ്. ഒന്നു മുതൽ ഒമ്പതു വരെയുള്ള മാർത്തോമ്മാ മെത്രാന്മാരെയും, ഒന്നു മുതൽ നാലു വരെയുള്ള ദീവന്നാസ്യോസ് മെത്രാപ്പോലീത്താമാരെയും, തൊഴിയൂർ സഭയുടെ ആദ്യത്തെ ആറ് അദ്ധ്യക്ഷന്മാരെയും വാഴിച്ചത് ഒറ്റ മെത്രാൻ മാത്രമാണ്.

നിയമപരമായി ഇതിനു തടസമില്ല. കാരണം, മലങ്കരസഭ എന്ന സംസ്ഥാന ഇടവകയിലും തൊഴിയൂർ ഇടവകയിലും മറ്റു മെത്രാന്മാരില്ല എന്നതിനാൽ ഒരാൾതന്നെ ഭൂരിപക്ഷ സുന്നഹദോസാണ്. മലങ്കര മെത്രാന്മാരുടെ വാഴ്ചയ്ക്ക് *മലങ്കര പള്ളിയോഗസമ്മതം* ഉണ്ടായിരുന്നു എന്നത് സഭ മുഴുവന്റെയും സമ്മതവും പ്രദാനം ചെയ്യുന്നു. 1770 ജൂലൈ 10-ന് ആറാം മാർത്തോമ്മാ എപ്പിസ്ക്കോപ്പായെ, മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപ്പോലീത്തായായി സ്ഥാനാരോഹണം നടത്തിയത് പാശ്ചാത്യ സുറിയാനി മെത്രാന്മാരായ മാർ ഗ്രീഗോറിയോസ് യൂഹാനോൻ, മാർ ഈവാനിയോസ് യൂഹാനോൻ എന്നിവർ ചേർന്നാണ്. *ഹൂദായ കാനോൻ* പ്രകാരം മേല്പട്ടവാഴ്ചയ്ക്കു മാത്രമല്ല, മേല്പട്ടത്തിന്റെ താഴ്ന്നപടിയിൽ നിന്ന് ഉയർന്നപദവിയിലേയ്ക്കു ഉയർത്തുന്നതിനും മൂന്നു മെത്രാന്മാർ എന്ന നിബന്ധന ബാധകമാണ്. രണ്ടു പേർ ചേർന്ന് ഇപ്പോൾ നടത്തിയ വാഴ്ച അസാധുവെങ്കിൽ, വലിയ മാർ ദീവന്നാസ്യോസിന്റെ മെത്രാപ്പോലീത്താ സ്ഥാനവും അസാധുവാണ്.

എന്നാൽ, ഇതിൽനിന്നും വ്യത്യസ്തമായി ഒറ്റയ്ക്കു മേല്പട്ടസ്ഥാനം നൽകിയ ഒരു സംഭവം മലങ്കരയിൽ ഉണ്ടായിട്ടുണ്ട്. 1875-ൽ മലങ്കര സന്ദർശിച്ച പ്രഥമ അന്തോഖ്യാ പാത്രിയർക്കീസായ പ. പത്രോസ് തൃതീയൻ, വടക്കൻപറവൂർ പള്ളിയിൽ വെച്ച് 1876 ഡിസംബർ മൂന്നിന് കോനാട്ട്

ഗീവർഗീസ് മാർ യൂലിയോസ്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്നിവരെ വാഴിച്ചത് തനിച്ചാണ്. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ, പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിനോടൊപ്പം വന്ന ശീമക്കാരനായ അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് (പിന്നീട് അബ്ദുള്ളാ ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ്) എന്നിവർ അന്നു മലങ്കരയിലുണ്ടായിരുന്നു. അബ്ദുള്ളാ മാർ ഗ്രീഗോറിയോസ്, കുസ്തന്തീനോസ്പോലീസ് മുതൽ മലങ്കര വരെയുള്ള വഴിച്ചിലവു പാത്രിയർക്കീസിനു കൊടുത്തില്ല എന്ന *അപരാധത്താലും*, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പാത്രിയർക്കീസിനു ലൗകികാധികാരം സമ്മതിച്ചു രജിസ്റ്റർ ഉടമ്പടി കൊടുത്തില്ലായെന്ന *മഹാപരാധത്താലും* പത്രോസ് പാത്രിയർക്കീസിനു അന്ന് അനഭിമതരായിരുന്നതിനാലാണ് അവരെ *അറിയിയ്ക്കാതെയും, ക്ഷണിക്കാതെയും, സംബന്ധിപ്പിക്കാതെയും* അദ്ദേഹം തനിച്ച് ഈ മേല്പട്ടവാഴ്ചകൾ നടത്തിയത് എന്ന് സമകാലിക ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു.

പിന്നീട് പുതുതായി വാഴിച്ച രണ്ടുപേരുടെ സഹകരണത്തോടെ അമ്പാട്ട് മാർ കൂറിലോസിനെയും പ. പരുമല തിരുമേനിയേയും, ഇവർ നാലു പേരുടെ സഹകരണത്തോടെ മുറിമറ്റത്തിൽ മാർ ഈവാനിയോസിനെയും (പിന്നീട് മലങ്കരയിലെ ഒന്നാം കാതോലിക്കാ), കരവട്ടുവീട്ടിൽ ശെമവോൻ ദീവന്നാസ്യോസിനെയും മേല്പട്ടക്കാരായി വാഴിച്ചു. ഇവയിലും മുകളിൽ പറഞ്ഞ രണ്ടു മേല്പട്ടക്കാരെയും സംബന്ധിപ്പിച്ചില്ല. ഒരാൾ തന്നെ വാഴിക്കുന്നത് അകാനോനികവും അസാധുവുമെങ്കിൽ പ. പരുമല തിരുമേനിയടക്കം മലങ്കരയിലെ ആദ്യത്തെ ആറു ഇടവക മെത്രാപ്പോലീത്താമാരുടെയും, അവർ പട്ടംകൊടുത്ത അസംഖ്യം പേരുടെയും ആചാര്യത്വം അസാധുവാണ്.

പലരും ധരിച്ചിരിക്കുന്നതുപോലെ, പാത്രിയർക്കീസിനും കാതോലിക്കായ്ക്കും ഒറ്റയ്ക്കു പട്ടംകൊടുക്കാൻ സവിശേഷാധികാരമില്ലെന്ന് പത്രോസ് തൃതീയന്റെ മുൻഗാമിയായ യാക്കോബ് ദ്വിതീയന്റെ ഒരു പ്രവൃത്തി തെളിയിക്കുന്നു. 1865 ഏപ്രിൽ 30-നു (കൊല്ലവർഷം 1039 മീനം 26) ഓമീദ് നഗരത്തിൽ വച്ച് അദ്ദേഹം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന് മേല്പട്ടസ്ഥാനം നൽകിയപ്പോൾ, തന്റെ കൂടെ വാഴ്ചയിൽ സംബന്ധിക്കാൻ രണ്ടു സുറിയാനി മേല്പട്ടക്കാർ തികയാഞ്ഞിട്ട്, വിശ്വാസഐക്യമുള്ള അർമീനിയൻ സഭയിലെ ഒരു മേല്പട്ടക്കാരനെ കൂടി ക്ഷണിച്ചുവരുത്തിയാണ് മേല്പട്ടവാഴ്ച നടത്തിയത്.

രസകരമായ ഒരു വസ്തുത, *18 അക്കം കാനോൻ* അനുസരിച്ച് പാത്രിയർക്കീസിന്റെ അനുവാദമോ സ്താത്തിക്കോനിൽ പരാമർശനമോ ഉണ്ടെ

ങ്കിൽ ഒരു മെത്രാപ്പോലീത്തായ്ക്ക് തനിച്ച് മറ്റൊരു മെത്രാപ്പോലീത്തായെ വാഴിക്കാം എന്നതാണ്. ഈ വസ്തുത യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിന് അറിവില്ലായിരുന്നു എന്നത്, *18 അക്കം കാനോൻ* അന്നു നിലവിലില്ലായിരുന്നു എന്നതിന്റെ പ്രത്യക്ഷ തെളിവാണ്.

പുരാതന റോമാസാമ്രാജ്യത്തിന്റെ ഭാഗമെന്ന നിലയിൽ മലങ്കര നസ്രാണികളേക്കാളധികം നിഖ്യായുടെ ഈ ഭരണകേന്ദ്രീകൃത നിയമാവലി പ്രാബല്യത്തിലിരിക്കുന്ന റോമൻ കത്തോലിക്കാ സഭയ്ക്കും മേല്പട്ട വാഴ്ചയ്ക്ക് മൂന്നു മെത്രാന്മാർ എന്ന നിയമം ബാധകമാണ്. എങ്കിലും സൗകര്യാർത്ഥം റോമാസഭ പലപ്പോഴും ഈ നിയമത്തെ അവഗണിച്ചിട്ടുണ്ട്. 1653-ൽ കൂനൻകുരിശു വിപ്ലവം നടത്തി റോമാ നുകത്തിൽ നിന്നും സ്വാതന്ത്ര്യം നേടിയ മലങ്കര നസ്രാണികളെ വീണ്ടും അടിമത്വത്തിൽ കൊണ്ടുവരാൻ നിയോഗിക്കപ്പെട്ട കർമ്മലീത്താ മിഷനറിയായ ജോസഫ് സെബസ്ത്യാനിയെ 1659-ൽ മെത്രാനായി വാഴിച്ചത് രണ്ടു വൈദികരുടെ സഹകരണത്തോടെ ഒരൊറ്റ മെത്രാൻ മാത്രമാണ്. അതും നൂറുകണക്കിനു മെത്രാന്മാരുള്ള റോമാനഗരത്തിൽ മാർപാപ്പായുടെ സ്വകാര്യ ചാപ്പലിൽ വെച്ച്! 1663-ൽ ജോസഫ് സെബസ്ത്യാനി, പറമ്പിൽ ചാണ്ടിയെ വാഴിച്ചതും, 1677-ൽ പറമ്പിൽ ചാണ്ടിയുടെ പിൻഗാമിയായി റാഫേൽ ഫിഗുസിറിഡിയോ സാൽഗുഡോ എന്ന അർദ്ധഇന്ത്യക്കാരനെ മറ്റൊരു റോമൻ കത്തോലിക്കാ മെത്രാൻ കോഴിക്കോട്ടു വച്ചു വാഴിച്ചതും ഒറ്റയ്ക്കാണ്. ഇതിൽനിന്നെല്ലാം മേല്പട്ടവാഴ്ചയ്ക്ക് മൂന്നു മെത്രാന്മാർ വേണമെന്നത് അഴിയാത്തതോ ഇളവില്ലാത്തതോ ആയ ഒരു നിയമമല്ല എന്നു വ്യക്തമാണ്.

ഇനി മൂസാ ഗുർഗാൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ രണ്ടു മെത്രാന്മാർ കൂടി വാഴിച്ചതിനെ കാനോൻ നിയമങ്ങളുടെയും ചരിത്രത്തിന്റെയും പശ്ചാത്തലത്തിൽ വിശകലനം ചെയ്യാം. ഇതിൽ പ്രഥമമായി പരിഗണിക്കേണ്ടുന്ന വസ്തുത, ഇദ്ദേഹം മലങ്കരസഭയുടെ ഭാഗമല്ലെന്നതാണ്. ഭരണഘടനപ്രകാരം മലങ്കരയിൽ ഭദ്രാസനം രൂപീകരിക്കാനുള്ള അധികാരം മാനേജിംഗ് കമ്മിറ്റിക്കാണ്. യൂറോപ്പിലെ സുറിയാനി അതിഭദ്രാസനം മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി രൂപീകരിച്ചതല്ല. അതിനാൽ അതിന്റെ മെത്രാൻ വാഴ്ച അസോസിയേഷന്റെ പരിധിയിൽ വരുന്നുമില്ല. അദ്ദേഹത്തിന്റെ തിരഞ്ഞെടുപ്പു നടത്താനുള്ള അധികാരം അദ്ദേഹത്തിന്റെ ഇടവക, അതായത് പുതുതായി രൂപം കൊണ്ട യൂറോപ്പിലെ സുറിയാനി അതിഭദ്രാസനത്തിനാണ്. ഈ തിരഞ്ഞെടുപ്പും ഇദ്ദേഹത്തിന്റെ വിശ്വാസ്യതയും പരിശോധിക്കാനുള്ള ഉത്തരവാദിത്വം പട്ടംനൽകുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനുള്ളതാണ്. 2007 ഓഗസ്റ്റിലെ എപ്പി

സ്ക്കോപ്പൽ സുന്നഹദോസ് ഇവർക്ക് മേല്പട്ടം കൊടുക്കാൻ അനുമതി നല്കിയിട്ടുമുണ്ട്.

ഈ പശ്ചാത്തലത്തിൽ, മലങ്കരയിലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും പ. കാതോലിക്കാ ബാവായുടെയും സാന്നിധ്യമില്ലാതെ നടത്തിയ സ്ഥാനാരോഹണം സാധുവാകാനുള്ള കാരണങ്ങൾ താഴെ പറയുന്നവയാണ്:

1. ജർമ്മനിയിലെ തുർക്കി വംശജരായ സുറിയാനിക്കാർക്ക് മേല്പട്ടക്കാരനെ വാഴിച്ചുകൊടുക്കാൻ 2007 ഓഗസ്റ്റിൽ കൂടിയ മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. ഇതു മുഴുവൻ അഥവാ ഭൂരിപക്ഷ മെത്രാന്മാരുടെ സമ്മതപത്രത്തിനു തുല്യമാണ്.

2. *ഹൂദായ കാനോനിലെ* ശ്ലീഹന്മാരുടെ കാനോൻപ്രകാരം രണ്ടു മേല്പട്ടക്കാർ കൂടി നടത്തുന്ന മേല്പട്ട വാഴ്ച സാധുവാണ്.

3. പ. കാതോലിക്കാ ബാവായ്ക്കും മറ്റു മെത്രാപ്പോലീത്താമാർക്കും പങ്കെടുക്കാനാവാത്തവിധം അടിയന്തിരവും സവിശേഷവുമായ സാഹചര്യം നിലവിലുണ്ടായിരുന്നു.

4. ഇവയേക്കാളൊക്കെ ഉപരിയായി, 2007 ഡിസംബർ 6-നു കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ മേല്പട്ടവാഴ്ച നടത്തിയ മെത്രാന്മാരുടെ വിശദീകരണം കേൾക്കുകയും, വിശദീകരണം തൃപ്തികരമെന്ന് അംഗീകരിക്കുകയും ചെയ്തതിനാൽ, *ഹൂദായ കാനോൻ* പ്രകാരവും, ഇനി വേണമെങ്കിൽ *18 അക്ക കാനോൻ* പ്രകാരവും ഈ വാഴ്ച സാധുവാണ്. അതിനാൽ അതിനെക്കുറിച്ച് ക്രമരാഹിത്യപ്രശ്നം ഉന്നയിക്കുന്നതിനു സാംഗത്യമില്ല.

അന്ത്യോഖ്യൻ സുറിയാനിസഭയിൽപ്പെട്ട ഒരാളെ മലങ്കരസഭ മേല്പട്ടക്കാരനായി വാഴിച്ചതിന്റെ ധാർമ്മികതയാണ് ഇനി പരിചിന്തനം ചെയ്യാനുള്ളത്. വിവിധ കാരണങ്ങളാൽ അന്ത്യോഖ്യൻ സുറിയാനിസഭയിലെ അനേകായിരങ്ങൾ മറ്റു സഭകളിലേയ്ക്ക്, പ്രത്യേകിച്ചും റോമാസഭയിലേയ്ക്ക്, ചേക്കേറുകയാണ്. സ്പെയിനിൽ കുടിയേറിയ സുറിയാനിക്കാർ ഏതാണ്ട് പൂർണമായും റോമൻ കത്തോലിക്കരായി കഴിഞ്ഞു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഭരണത്തിൽ അതൃപ്തരായ അമേരിക്കയിലെ സുറിയാനിക്കാരുടെ അത്തരം ഏതാനും ഇടവകകളാണ് സമീപകാലത്ത് പട്ടത്വസഹായത്തിന് മലങ്കരസഭയുമായി സംസർഗത്തിൽ എത്തിയത്.

ജർമ്മനിയിൽ കുടിയേറിയ സുറിയാനിക്കാരുടെ ഇടയിലും അത്തരമൊരവസ്ഥ സംജാതമായിട്ടുണ്ട്. അവിടെ പാത്രിയർക്കീസിന്റെയും അദ്ദേ

ഹത്താൽ നിയമിക്കപ്പെടുന്ന മെത്രാന്മാരുടെയും പ്രവൃത്തികളിൽ അസംതൃപ്തരായ വലിയൊരു വിഭാഗം ജനങ്ങൾ റോമൻ കത്തോലിക്കാ സഭയിൽ ചേരുന്ന സ്ഥിതിയിലെത്തി. ഈ അവസരത്തിലാണ് അവർ മലങ്കരസഭയുമായി ബന്ധപ്പെടുന്നത്. സ്തുതിചൊവ്വാകപ്പെട്ട ഓർത്തഡോക്സ് വിശ്വാസവും അലക്സാന്ത്രിയൻ വേദശാസ്ത്രവും അവരിൽ നിലനിർത്തുവാൻ മലങ്കരസഭ അവർക്കു മേല്പട്ടസ്ഥാനം നല്കുക മാത്രമാണ് ചെയ്തത്.

ഇതിനു സമാനമായ സംഭവങ്ങൾ ലോകസഭാചരിത്രത്തിൽ അനേകമുണ്ട്. കൽക്കദോൻ പീഡയുടെ കാലത്ത് മാർ യാക്കോബ് ബുർദാന അലക്സാന്ത്രിയൻ സഭയിൽനിന്നും മേല്പട്ടം സ്വീകരിക്കുകയും അന്ത്യോഖ്യൻ സഭയ്ക്കും പൗരസ്ത്യസഭയ്ക്കും പട്ടവും മേല്പട്ടവും നൽകുകയും ചെയ്തിട്ടുണ്ട്. അതേകാലത്തുതന്നെ പൗരസ്ത്യ സഭയിലെ വലിയ മെത്രാപ്പോലീത്തായായിരുന്ന ആഹൂദാമ്മയ്ക്ക്, മെത്രാൻ സ്ഥാനം നൽകിയത് അർമ്മേനിയൻ കാതോലിക്കാ ആയിരുന്ന ക്രിസ്റ്റഫർ പ്രഥമൻ ആയിരുന്നു.

മലങ്കരസഭയ്ക്കു തന്നെ, 17-ാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ സഭയിലെ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, മാർ ഈവാനിയോസ് ഹദിയള്ളാ എന്നിവർ മേൽപ്പട്ടസ്ഥാനം നൽകി സഹായിച്ചിട്ടുണ്ട്. സത്യവിശ്വാസം നിലനിർത്തുവാനുള്ള ഇത്തരം സഹായത്തെ ക്രൈസ്തവലോകം ഒരു കടമയായിയാണ് കണക്കാക്കുന്നത്. ആ സഹായത്തിന്റെ മറവിൽ ഭരണപരമായ കൈകടത്തലിനെയാണ് മലങ്കരസഭ എന്നും എതിർത്തു വന്നിട്ടുള്ളത്.

സത്യവിശ്വാസത്തെ നിലനിർത്തുവാനുള്ള ശ്രമത്തിന്റെ ഭാഗമായി മാത്രമാണ് മലങ്കരസഭ ഈ മേൽപ്പട്ടവാഴ്ച നടത്തിയിട്ടുള്ളത്. ഭരണപരമായ യാതൊരു വിധേയത്വവും മാർ സേവേറിയോസിനോട് മലങ്കരസഭ ആവശ്യപ്പെടുകയോ വാങ്ങുകയോ ചെയ്തിട്ടില്ല. വമ്പിച്ച ഭൗതികനേട്ടങ്ങൾ വാഗ്ദാനം ചെയ്ത ഇറ്റലിയിലെ ഒരു ബൈസന്റൈൻ വിഭാഗത്തിന്റെ മേൽപ്പട്ടസ്ഥാനത്തിനുള്ള അഭ്യർത്ഥന മലങ്കരസഭ തള്ളിക്കളഞ്ഞത് സമീപകാലത്താണ്; കാരണം അത്തരം ഒരു വാഴ്ച, വിശ്വാസ സംരക്ഷണത്തിന് ഒട്ടും ഉപകരിക്കില്ല എന്ന് മലങ്കരസഭയ്ക്ക് ബോദ്ധ്യം വന്നതുകൊണ്ട്.

*ഹൂദായ കാനോനി*ലെ ഏഴാം കെപ്പാലയോൻ മൂന്നാം പാസോക്കാ, ശ്ലീഹന്മാരുടെ 13-ാം കാനോൻ *ഉപദേശം മൂലം ആ സ്ഥലത്തുള്ളവർക്ക് വലിയ പ്രയോജനം വരുത്തുവാൻ സാധിക്കുമെങ്കിലല്ലാതെ, ഒരു എപ്പിസ്ക്കോപ്പാ തന്റെ സ്ഥലം വിട്ടു മറ്റൊന്നിലേക്കു കടന്നുകൂടാ* എന്ന് വില

ക്കുന്നുണ്ട്. യുക്ത്യധിഷ്ഠിതമായി വിശകലനം ചെയ്യേണ്ട ഒരു നിയമ സംഹിത എന്നനിലയിൽ *ഹൂദായ കാനോനെ* പരിഗണിച്ചാൽ, സത്യ വിശ്വാസം നിലനിർത്താൻ മലങ്കരസഭ നടത്തിയ ഈ മേൽപ്പട്ടവാഴ്ച തികച്ചും കാനോനികമാണെന്നു കാണാം.

മറ്റു സഭകളുടെ ആഭ്യന്തര കാര്യങ്ങളിൽ മേൽപ്പട്ട സ്ഥാനാരോഹണ ത്തിലൂടെ കൈകടത്തിയതിന് രണ്ട് ഉദാഹരണങ്ങൾ എങ്കിലും ഓറിയ ന്റൽ സഭകളിൽ ഇരുപതാം നൂറ്റാണ്ടിലുണ്ട്. രണ്ടും അന്ത്യോഖ്യാ പാത്രി യർക്കീസായിരുന്ന യാക്കോബ് തൃതീയന്റെ പ്രവൃത്തികളായിരുന്നു. 1973-ൽ യാതൊരു പ്രകോപനവുമില്ലാതെയും, സർവ്വ കാനോൻ നിയ മങ്ങളേയും കാറ്റിൽപറത്തിയും, അദ്ദേഹം മലങ്കരയിലേക്ക് മൂന്നു മെത്രാ ന്മാരെ വാഴിച്ചതാണ് ഇന്നത്തെ കലഹത്തിനു വഴിമരുന്നിട്ടത്. തുടർന്നും മലങ്കരയിൽ അനധികൃത മേൽപ്പട്ടവാഴ്ച എന്ന പ്രക്രിയ, അദ്ദേഹവും പിൻഗാമിയും നിർബാധം തുടർന്നുവരുന്നു. ഉൾഭരണത്തിൽ കൈകട ത്തുക എന്ന അധാർമ്മിക ലക്ഷ്യത്തോടെയാണ് ഈ മേൽപ്പട്ടവാഴ്ച കൾ നടത്തിയത്.

രണ്ടാമത്തേത്, കുറേക്കൂടി പഴയതാണ്. 1952-ൽ സിലീഷ്യായിലെ അർമേനിയൻ കാതോലിക്കാ ആയിരുന്ന കരേക്കിൻ പ്രഥമൻ കാലം ചെയ്തു. പുതിയ കാതോലിക്കായെ തെരഞ്ഞെടുക്കേണ്ട സമിതിയിലെ ഭിന്നത മൂലം 1956 വരെ പിൻഗാമിയെ തിരഞ്ഞെടുക്കാനായില്ല.

ആറു മെത്രാന്മാർ പകുതി വീതം ഇരു ചേരികളിലായി. അവരുടെ നിയമപ്രകാരം കാതോലിക്കായെ വാഴിക്കാൻ മറ്റു മൂന്നു മെത്രാന്മാർ വേണം. ഈ സാഹചര്യത്തിൽ സിലീഷ്യയിലെ അർമീനിയൻ സഭയിലെ രണ്ടു മെത്രാന്മാർ ചേർന്ന്, അന്നു ബെയ്റൂട്ടിലെ അന്ത്യോഖ്യൻ സഭയുടെ മെത്രാനായിരുന്ന യാക്കോബ് മാർ സേവേറിയോസിന്റെ (പിന്നീട് യാക്കോബ് തൃതീയൻ പാത്രിയർക്കീസ്) സഹകരണത്തോടെ 1956 ജൂലൈ 22-ന് സാറെ പ്രഥമൻ പയാസിലിയാനെ കാതോലിക്കായായി വാഴിച്ചു. വാഴ്ചയ്ക്ക് മുഖ്യ കാർമ്മികത്വം വഹിക്കേണ്ട സുപ്രീം കാതോ ലിക്കാ വസ്കൻ പ്രഥമനും മറുവിഭാഗവും ഈ വാഴ്ച അംഗീകരിക്കാൻ വിസമ്മതിച്ചു. സിലീഷ്യയിലെ അർമ്മേനിയൻ സഭ രണ്ടു വിഭാഗമായി. സാറെ പ്രഥമൻ കാലം ചെയ്തശേഷം, പിൻഗാമി ഖോറൻ പ്രഥമന്റെ കാലത്താണ് 1963 ഒക്ടോബർ 26-ന് ഇരു വിഭാഗവും തമ്മിൽ അനുര ഞ്ജനപ്പെട്ടത്. യാക്കോബ് തൃതീയന്റെ അർമ്മേനിയൻ സഭയിലെ ഇട പെടലിനെ ധാർമ്മികമായ ഒന്നായി മറ്റു സഭകൾ കണക്കാക്കുന്നില്ല.

മേൽപ്പട്ടവാഴ്ചയ്ക്ക് കാതോലിക്കായുടെയോ പാത്രിയർക്കീസി ന്റെയോ സാന്നിദ്ധ്യം *ഹൂദായ കാനോൻ* പ്രകാരം അനിവാര്യമല്ലായെന്ന്

മുകളിൽ പറഞ്ഞ കാനോൻ നിയമങ്ങളിൽ നിന്നു തന്നെ വ്യക്തമാണ്. 1889–ൽ കൊങ്കൺ തീരത്തു സത്യവിശ്വാസം സ്വീകരിച്ച റോമൻ കത്തോലിക്കർക്കായി, അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ വാഴിച്ചത് മലങ്കരസഭയിലെ മേല്പട്ടക്കാരായ കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, പ. പരുമല മാർ ഗ്രീഗോറിയോസ് എന്നിവർ ചേർന്നാണ്. അതേപോലെ അമേരിക്കയിലെ പോളീഷ് വംശജരായ ഓൾഡ് കാത്തലിക്ക് സഭയിൽ നിന്നും സത്യവിശ്വാസം സ്വീകരിച്ചവർക്കായി, റെനിവിലാത്തി മാർ തീമോത്തിയോസിനെ കൊളംബോയിൽ വച്ച് 1892–ൽ മേൽപ്പട്ടക്കാരനായി വാഴിച്ചത് കടവിൽ മാർ അത്താനാസ്യോസ്, പ. പരുമല മാർ ഗ്രീഗോറിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നീ മേൽപ്പട്ടക്കാർ ചേർന്നാണ്.

ഇതിൽനിന്നും രണ്ടു കാര്യങ്ങളാണ് മനസ്സിലാക്കേണ്ടത്. ഒന്നാമതായി, മേൽപ്പട്ടവാഴ്ചയ്ക്ക് കാതോലിക്കായുടെയോ, പാത്രിയർക്കീസിന്റെയോ സാന്നിദ്ധ്യം അനിവാര്യമല്ല. രണ്ടാമതായി, മറ്റു സഭകളിൽ നിന്നു വരുന്നവർക്ക് മേൽപ്പട്ടസ്ഥാനം നൽകുന്ന പതിവ് മലങ്കരസഭയ്ക്കും അന്ത്യോഖ്യാ സഭയ്ക്കുമുണ്ട്. ഇവരിൽ അൽവാറീസ് മാർ യൂലിയോസും അദ്ദേഹത്തിന്റെ സഭയും പിന്നീട് മലങ്കരസഭയുടെ അവിഭാജ്യഘടകമായി. റെനിവിലാത്തി മാർ തീമോത്തിയോസ് ആർക്കുമില്ലാതെ നഷ്ടപ്പെട്ടു.

ഇതേ സ്ഥിതി തന്നെയാണ് 1958–ൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് മേൽപ്പട്ടസ്ഥാനം കൊടുത്ത, നെസ്തോറിയൻ സഭയിൽ നിന്നും അന്ത്യോഖ്യാ സഭയിൽ ചേർന്ന, മാർ തീമോത്തിയോസ് ശാലീത്താ ഔദീശാ മെത്രാപ്പോലീത്തായുടെയും. അദ്ദേഹം പിൽക്കാലത്ത് അന്ത്യോഖ്യാ സഭയിൽ നിന്നും പിരിഞ്ഞുപോയി. ഇന്ന് ഒരു സഭയിലുമല്ലാതെ നില്ക്കുകയാണ്.

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അനുമതിയോടെ, പ്രത്യേക സാഹചര്യത്തിൽ, രണ്ടു മെത്രാന്മാർ ചേർന്നുനടത്തിയ മേല്പട്ടവാഴ്ച, മലങ്കരസഭാ ഭരണഘടനപ്രകാരവും കാനോനികമായും സാധുവാണ്. ഒരു പക്ഷേ, മൂശാ ഗുർഗാൻ മാർ സേവേറിയോസ് തന്റെ മാതൃസഭയിലേക്ക് തിരിച്ചുപോകാം. അല്ലെങ്കിൽ, മാർ അൽവാറീസ് യൂലിയോസിനെപ്പോലെ മലങ്കരസഭയുടെ ഭാഗമാകാം. അതുമല്ലെങ്കിൽ സ്വതന്ത്ര സഭയായി തുടരാം. ഇതിൽ രണ്ടാമതു പറഞ്ഞതു സംഭവിക്കുകയാണെങ്കിൽ മാത്രമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിക്കും ഈ വിഷയത്തിൽ ഭാഗഭാഗിത്വം ലഭിക്കുന്നത്. സ്വതന്ത്ര സഭയായി തുടരുകയും ആത്മീയ കാര്യങ്ങളിൽ മാത്രം ഒരു

ബന്ധം ആഗ്രഹിക്കുകയുമാണെങ്കിൽ, അപ്പോൾ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മാത്രമാകും തീരുമാനമെടുക്കേണ്ടത്. ഏതു സാഹചര്യത്തിലും, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനം കൂടാതെ ആർക്കും മേല്പട്ടം കൊടുക്കുവാൻ പ. കാതോലിക്കാബാവായ്ക്കു പോലും അധികാരമില്ല.

(*അൽമായവേദി, ജനുവരി, 2008*)

*(2009 ഫെബ്രുവരി 23-27 തീയതികളിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനമനുസരിച്ച് പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ തന്റെ 16/3/2009-ലെ 142 A /2009 നമ്പർ കല്പനപ്രകാരം മൂശാ ഗുർഗാൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ യൂറോപ്പിലെ സ്വതന്ത്ര സുറിയാനി അതിഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി അംഗീകരിച്ചതോടെ ഈ ചോദ്യം തന്നെ അപ്രസക്തമായി. എന്നാൽ ഇന്നും മലങ്കര സഭയിലെ ചിലർ തങ്ങളുടെ സങ്കുചിതമായ സ്വാർത്ഥതാൽപ്പര്യ സംരക്ഷണാർത്ഥം ഈ മേല്പട്ടവാഴ്ചയുടെ സാധുത ചോദ്യം ചെയ്യുന്നുണ്ട്.)*

# 2

# ജോസഫ് മാർത്തോമ്മായുടെ അബദ്ധ പഞ്ചാംഗം

മലങ്കര മാർത്തോമ്മാ സഭയുടെ അദ്ധ്യക്ഷൻ ജോസഫ് മാർത്തോമ്മാ 2010 ജൂലൈ 1-ന് 86-ാം നമ്പറായി ഇറക്കിയ സർക്കുലർ വിവാദ വിഷയമായിരിക്കുകയാണല്ലോ. 1835 ഓഗസ്റ്റ് 15-ന് പാലക്കുന്നത്ത് അബ്രഹാം മല്പാൻ സുറിയാനി തക്സായിൽ നോക്കി മലയാളത്തിൽ *പ്രൊമിയോനും സെദറായും* ചൊല്ലി എന്നും അതിന്റെ 175-ാം വാർഷികം 2010 ഓഗസ്റ്റ് 15-ന് ആഘോഷിക്കുന്നു എന്നുമാണ് ഈ സർക്കുലറിന്റെ ചുരുക്കം. മിതമായ ഭാഷയിൽ പറഞ്ഞാൽ അടി മുതൽ മുടി വരെ അബദ്ധ പഞ്ചാംഗമാണ് ഈ സർക്കുലർ.

ഒന്നാമതായി പാലക്കുന്നത്തു മല്പാൻ സുറിയാനി തക്സാ നോക്കിക്കൊണ്ട് മലയാളത്തിൽ *പ്രൊമിയോനും സെദറായും* ചൊല്ലിയതായി സർക്കുലറിൽ പറയുന്ന 1835 ഓഗസ്റ്റ് 15 എന്ന തീയതി പൂർണമായും തെറ്റാണ്. 1836 മകരം 5-ന് നടന്ന മാവേലിക്കര സുന്നഹദോസിൽ ഏറ്റ സമ്പൂർണ്ണ പരാജയത്തിനു ശേഷം 1836 മാർച്ച് 22-നു കൂടിയ സി. എം. എസ്. മിഷനറി കോൺഫറൻസാണ് തക്സാ പരിഷ്ക്കരിക്കാൻ പാലക്കുന്നത്ത് മല്പാനടക്കം നാലു കത്തനാർമാരെ ശമ്പളം കൊടുത്ത് നിയമിച്ചത്. പ്രൊട്ടസ്റ്റന്റ് താല്പര്യപ്രകാരം വെട്ടിത്തിരുത്തിയ *അരകുർബ്ബാന* എന്നു പിൽക്കാലത്ത് കുപ്രസിദ്ധമായ ഈ തക്സാ ഉപയോഗിക്കാൻ അതിന്റെ നാലു സ്രഷ്ടാക്കളിൽ രണ്ടു പേർ വിസമ്മതിച്ചു.

ലഭ്യമായ രേഖകൾ എല്ലാമനുസരിച്ച് പാലക്കുന്നത്തു മല്പാൻ മാരാമണ്ണു പള്ളിയിൽ ആദ്യമായി *അരക്കുറുബാന* ചൊല്ലിയത് 1836-ലെ പതിനഞ്ചു നോമ്പ് വീടിയ ദിവസമാണ്. ജോസഫ് മാർത്തോമ്മാ അവകാശപ്പെടുന്ന 1835-ൽ ഈ കൃതി തയ്യാറായിട്ടുപോലുമില്ല. രണ്ടാമതായി ഓഗസ്റ്റ് 15 എന്ന തീയതിയും തെറ്റാണ്. 1953 മെയ് 14-ന് സ്വർഗ്ഗാരോഹണ പെരുന്നാൾ ദിവസം മുതൽ മലങ്കരസഭ ഗ്രിഗോറിയൻ കലണ്ടർ അംഗീകരിച്ചു. അതിനുശേഷമാണ് പതിനഞ്ച് നോമ്പ് ഓഗസ്റ്റ് 1 മുതൽ 15 വരെ ആയത്. അതുവരെ ചിങ്ങം 15 ആയിരുന്നു വി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ.

1936-ൽ പ്രസിദ്ധീകരിച്ച റ്റി. സി. ചാക്കോയുടെ *മലങ്കര മാർത്തോമ്മാ സഭാചരിത്ര സംഗ്രഹ*ത്തിൽ 1836 ഓഗസ്റ്റ് 27-നു (കൊല്ലം 1012 ചിങ്ങം

15-നു) പതിനഞ്ചു നോമ്പു വീടുന്ന ദിവസമാണ് ഈ സംഭവം നടന്നത് എന്ന് വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. 1936-ലാണ് *ശുചീകരണ പ്രസ്ഥാനത്തിന്റെ* ശതവത്സരാഘോഷം മാർത്തോമ്മാ സഭ നടത്തിയത്. ജോസഫ് മാർത്തോമ്മായുടെ 1835 എന്ന അവകാശവാദം ഖണ്ഡിക്കുന്നതാണ് ഈ തെളിവുകളെല്ലാം.

രസകരമായ മറ്റൊരു വസ്തുത *2010 ഓഗസ്റ്റ് മാസം 15-ാം തീയതി (പതിനഞ്ചു നോമ്പ് വീടുന്ന ദിവസം)* എന്ന ജോസഫ് മാർത്തോമ്മായുടെ പ്രസ്താവനയാണ്. നോമ്പുകളെ നിഷേധിക്കുന്ന മാർത്തോമ്മാ സഭയ്ക്ക് എന്നു മുതലാണ് *പതിനഞ്ചുനോമ്പു വീടാൻ* തുടങ്ങിയത്?

അടുത്ത വിഷയം പാലക്കുന്നത്തു മല്പാനും മലയാള പരിഭാഷയുമാണ്. അദ്ദേഹം സൃഷ്ടിച്ച *അരക്കുറുബാന* സുറിയാനിയിലായിരുന്നുവെന്ന് ദീർഘകാലം പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ സെക്രട്ടറിയും കൂട്ടുട്രസ്റ്റിയുമായിരുന്ന താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാർ 1925-ൽ പ്രസിദ്ധീകരിച്ച *വിലാപങ്ങൾ* എന്ന കൃതിയിൽ വ്യക്തമാക്കുന്നുണ്ട്. മാർത്തോമ്മാ സഭയുടെ തക്സാ പരിഷ്കരണ കമ്മിറ്റി 1930-ൽ പ്രസിദ്ധീകരിച്ച *മലങ്കര മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികളുടെ കുർബാന ക്രമം* എന്ന ഗ്രന്ഥത്തിലും ഇതേ സൂചനയുണ്ട്.

റ്റി. സി. ചാക്കോയാകട്ടെ, വ്യക്തമായും *അബ്രഹാം മല്പാന്റെ രഹസ്യപ്രാർത്ഥന സുറിയാനിയിലായിരുന്നെങ്കിലും പരസ്യ ശുശ്രൂഷ മുഴുവൻ മലയാളത്തിലായിരുന്നു* എന്നു രേഖപ്പെടുത്തുന്നു; പ്രത്യേകിച്ചും തെളിവൊന്നും ഹാജരാക്കിയിട്ടില്ലെങ്കിലും. എങ്കിൽ പിന്നെ ജോസഫ് മാർത്തോമ്മാ *പ്രൊമിയോനും സെദറായും* മാത്രമാക്കി മലയാളത്തെ ഒതുക്കിയതെന്തിന്? ഈ വിവരം അദ്ദേഹത്തിനെവിടെനിന്നു കിട്ടി?

വാദത്തിനുവേണ്ടി പാലക്കുന്നത്ത് മല്പാൻ 1836-ൽ *പ്രൊമിയോനും സെദറായും* മലയാളത്തിൽ ചൊല്ലി എന്ന് അംഗീകരിച്ചാൽ തന്നെ അതിനേക്കാൾ എത്രയോ വലിയ പരിഭാഷാ വിപ്ലവമാണ് 1820-ൽ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ നടത്തിയത്. നിത്യനമസ്ക്കാരവും പത്തുകല്പനകളുമടക്കം വിശ്വാസികൾ അവശ്യം അറിഞ്ഞിരിക്കേണ്ട പ്രാർത്ഥനകളും വി. കുർബാനയിൽ ജനവും ശുശ്രൂഷകനും ചൊല്ലേണ്ട ഭാഗങ്ങളും മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി അദ്ദേഹം പുസ്തകമാക്കി ഉപയോഗിച്ചു തുടങ്ങിയത് 1820-ലാണ്. പരസ്യമായ വി. കുർബ്ബാനയുടെ പകുതിയിലധികം ഭാഗം ജനവും ശുശ്രൂഷകരും ചൊല്ലേണ്ടതാണ്. ഇപ്രകാരം ജനത്തെ ആരാധനയിലേക്കു കൂടുതൽ അടുപ്പിക്കുന്ന പരിഭാഷകളൊന്നും പാലക്കുന്നത്ത് മല്പാൻ നടത്തിയതായി രേഖകളില്ല.

മാർത്തോമ്മാ സഭ അങ്ങനെ അവകാശവാദം ഉന്നയിക്കുന്നുമില്ല. പിന്നെ എങ്ങനെ പാലക്കുന്നത്ത് മല്പാൻ ആദ്യം *അരകുറുബാന* ചൊല്ലിയത് മലങ്കരസഭയുടെ നവോത്ഥാനത്തിന്റെ പ്രാരംഭമാകും?

തികഞ്ഞ യാഥാസ്ഥിതികനെന്നു മുദ്ര കുത്തി ബ്രിട്ടീഷ് മിഷനറിമാർ സെമിനാരിയിൽ നിന്നും പുറംതള്ളിയ കോനാട്ടു മല്പാന്റെ മേലുള്ള ഈ ആരോപണം ശരിയല്ലെന്നും അദ്ദേഹം ആരാധനാ ഭാഷയുടെ കാര്യത്തിൽ തികഞ്ഞ ഉല്പതിഷ്ണുവായിരുന്നുമെന്നാണ് മുകളിൽ പറഞ്ഞ 1820-ലെ പ്രാർത്ഥനാ പുസ്തകം തെളിയിക്കുന്നത്. ഇന്ന് മലങ്കരസഭ *ബാറെക്മോർ* എന്ന് ഉപയോഗിക്കുന്നിടത്ത് അതിന്റെ പരിഭാഷയായി *എന്റെ അച്ഛാ നീ വാഴ്ത്തണമേ* എന്ന് ഉപയോഗിച്ച തികഞ്ഞ പരിഭാഷകനായിരുന്നു കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ (കൂടുതൽ വിവരങ്ങൾക്ക് ഈ ലേഖകന്റെ *190 വർഷം പിന്നിടുന്ന ഞങ്ങൾക്കുള്ള കർത്താവേ* എന്ന ലേഖനം കാണുക).

പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ ശമ്പളം വാങ്ങി അവരുടെ താല്പര്യപ്രകാരം കുർബ്ബാന തക്സാ തിരുത്തിയെഴുതിയതിനെ ഒരു സഭാസേവനമായി കാണാനാവില്ല. പ്രത്യേകിച്ചും മലങ്കരസഭയുടെ ആത്മീയവും ലൗകികവും, ആരാധനാ-ഭരണപരവുമായ വിഷയങ്ങളിൽ അവസാന തീരുമാനമെടുക്കാനുള്ള അത്യുന്നത സമിതിയായ *മലങ്കര പള്ളിയോഗം* രണ്ടു പ്രാവശ്യം (1818-ലും, 1836-ലും മാവേലിക്കര കൂടി) നിരാകരിച്ച ഭേദഗതികൾ ഏകപക്ഷീയമായി നടപ്പാക്കി എന്നതിനെ അനുസരണക്കേടായി മാത്രമേ കണക്കാക്കാനാവൂ. യഥാർത്ഥത്തിൽ മലയാളത്തിൽ ആരാധനക്രമ പരിഭാഷാ വിപ്ലവം ആരംഭിച്ചതിന്റെ ബഹുമതി കായംകുളം ഫീലിപ്പോസ് റമ്പാനാണ്. അദ്ദേഹം പരിഭാഷപ്പെടുത്തി 1811-ൽ പ്രസിദ്ധീകരിച്ച വായനപ്പടി ഏവൻഗേലിയോനാണ് മലയാളത്തിലെ ആദ്യ ആരാധനാ സാഹിത്യ പരിഭാഷ. പാലക്കുന്നത്ത് മല്പാനും ഇതുപയോഗിച്ചിട്ടുണ്ടാകും. പക്ഷേ, ആ വസ്തുത ജോസഫ് മാർത്തോമ്മാ തമസ്കരിച്ചിരിക്കുന്നു.

ഇനി മുകളിൽ പറഞ്ഞ സർക്കുലറിലെ ചരിത്ര ഭാഗത്തേയ്ക്കു കടക്കുമ്പോൾ വസ്തുതാവിരുദ്ധ പ്രസ്താവനകളുടെ ഒരു കൂമ്പാരമാണ് കാണുന്നത്. റവ. ജോർജ് മാത്തൻ പാദ്രി അംഗ്ലിക്കൻ സഭയിൽ ചേർന്നതും, പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ മർദ്ദീനിൽ പോയി മേല്പട്ടസ്ഥാനം ഏറ്റതും പാലക്കുന്നത്തു മല്പാന്റെ ശിഷ്യന്മാർക്ക് പട്ടം നിഷേധിച്ചതും കുട്ടിക്കുഴച്ച് പരസ്പരബന്ധിതമായ സംഭവങ്ങളായിട്ടാണ് ജോസഫ് മാർത്തോമ്മാ പ്രസ്താവിക്കുന്നത്. ഇവ തമ്മിൽ ബന്ധമൊന്നുമില്ലെന്നതാണ് വാസ്തവം. പി. ചെറിയാൻ, പി. എ. ഉമ്മൻ, ഇസഡ്. എം. പാറേട്ട് തുടങ്ങിയവർ വിശദമായി ചർച്ച ചെയ്ത ഈ വിഷയം

ഇവിടെ ആവർത്തിക്കുന്നില്ല. മലങ്കര നസ്രാണികൾക്ക് *യാക്കോബായ* എന്ന പേര് നൽകിയത് 17-ാം നൂറ്റാണ്ടിന്റെ അവസാനം റോമൻ കത്തോലിക്കരാണ്. 1665-ലെ പിളർപ്പിനെ തുടർന്ന് കൂനൻകുരിശു സത്യത്തിൽ ഉറച്ചുനിന്നവരെ *അവർ നവീനമായ യാക്കോബായ വിശ്വാസക്കാരാണെന്നും അതിനാൽ അവർക്ക് മലങ്കരയിലെ പള്ളികളിൽ അവകാശമില്ലെന്നും* കാണിച്ച് വരാപ്പുഴ മെത്രാൻ ഡച്ച് അധികാരികൾക്കെഴുതിയ കത്തുകളിലാണ് ഈ പരാമർശം ആദ്യമായി കാണുന്നത്. പിന്നീടുള്ള നൂറ്റാണ്ടുകളിൽ സർക്കാർ രേഖകളിലും പൊതുഉപയോഗത്തിലും ഈ പേര് ഉറച്ചു.

18-ാം നൂറ്റാണ്ടിന്റെ പൂർവപാദം (കുറഞ്ഞത് അഞ്ചാം മാർത്തോമ്മായുടെ കാലം) മുതൽ മലങ്കരസഭയുടെ മേൽ ആത്മീയ അധികാരം ഉണ്ടെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ വാദിച്ചിരുന്നു. മേല്പട്ട സ്ഥാനം, മലങ്കര മെത്രാന് സ്ഥാത്തിക്കോൻ ഇവ നൽകാനുള്ള അവകാശമായിരുന്നു ഇവയിൽ മുഖ്യം. പകലോമറ്റം മാർത്തോമ്മാ മെത്രാന്മാരും ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ വരെയുള്ള മെത്രാപ്പോലീത്താമാരും ഈ വാദം വകവെച്ചു കൊടുത്തിരുന്നില്ല. പാത്രിയർക്കീസിന്റെ ഈ അവകാശവാദം ആദ്യം സമ്മതിച്ചത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ്.

1842-ൽ മർദ്ദീനിലെത്തി മേല്പട്ടസ്ഥാനം സ്വീകരിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ് അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ച ആദ്യ നസ്രാണി. അദ്ദേഹം മലങ്കര സിംഹാസനത്തിനായി സർക്കാർ അധികാരികളുടെ മുമ്പിൽ വച്ച ഏക അവകാശവാദവും *പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ടു* എന്നതാണ്. അദ്ദേഹത്തിന് മലങ്കര മെത്രാൻ സ്ഥാനം കരഗതമായതോടുകൂടി മലങ്കരമേൽ പാത്രിയർക്കീസിന്റെ മേലധികാരവും പ്രാബല്യത്തിലായി എന്നതാണ് വസ്തുത. തദ്ദേശീയ മെത്രാന്മാരെ വാഴിക്കാൻ തീരുമാനിക്കുകയും മലങ്കര മെത്രാന്മാരെ തെരഞ്ഞെടുക്കുകയും ചെയ്ത മലങ്കര പള്ളിയോഗത്തിന്റെ അവകാശം ഇതോടെ നിഷ്പ്രഭമായി.

എന്നാൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് പഞ്ചമൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ചു വന്ന് മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചതോടെ മാർ മാത്യൂസ് അത്താനാസ്യോസ് മലക്കം മറിഞ്ഞു. 1876-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് കേരളത്തിലെത്തിയതോടെ താൻ മുമ്പ് സ്ഥാനം കരസ്ഥമാക്കാൻ അംഗീകരിച്ച *പാത്രിയർക്കീസിന്റെ ആത്മീയ അധികാരം* മാർ മാത്യൂസ് അത്താനാസ്യോസ് നിഷേധിച്ചു. അദ്ദേഹം തന്റെ പിൻഗാമിയായി പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിനെ

വാഴിച്ചത് മലങ്കര പള്ളിയോഗത്തിന്റെ തിരഞ്ഞെടുപ്പോ പാത്രിയർക്കീസിന്റെ സഹകരണമോ കൂടാതെ ഏകപക്ഷീയമായിട്ടാണ്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലത്ത് അസ്തപ്രഭമായ *മലങ്കര പള്ളിയോഗത്തിന്* ക്രമാനുസൃതമായി ചട്ടക്കൂടും നിയമാവലിയും ഉണ്ടാക്കി പുനഃസ്ഥാപിക്കുകയും അതുവഴി അതിന്റെ *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി* എന്ന സ്ഥാനം പുനർജീവിപ്പിക്കുകയും ചെയ്യുക എന്ന ഉദ്ദേശ്യത്തോടുകൂടിയാണ് 1873-ൽ മാർ ദീവന്നാസ്യോസ് പഞ്ചമൻ പരുമലയിൽ *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടിയത്. അവിടെവച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു.

എങ്കിലും ഇതിനൊരു സാങ്കേതിക പ്രശ്നം ഉണ്ടായിരുന്നു. നിയമാനുസൃത മലങ്കര മെത്രാനു മാത്രമേ *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടാൻ അവകാശമുള്ളു. ആ സ്ഥാനം അന്ന് മാർ മാത്യൂസ് അത്താനാസ്യോസിനായിരുന്നു. അതിനാൽ പരുമല യോഗവും പരുമല യോഗ നിശ്ചയങ്ങളും നിയമദൃഷ്ട്യാ അസാധുവായിരുന്നു.

ഈ സാഹചര്യത്തിലാണ് 1876-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മാർ ദീവന്നാസ്യോസ് പഞ്ചമൻ മലങ്കരയിലേക്കു ക്ഷണിക്കുന്നത്. അക്കാലംവരെയും പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് പരസ്യമായി പാത്രിയർക്കീസിന്റെ മേലധികാരം നിഷേധിച്ചിരുന്നില്ല. അഥവാ സ്ഥാനലബ്ധിക്കായി നടത്തിയ അവകാശവാദങ്ങൾ ഇപ്രകാരം ഒരു നിഷേധിക്കലിനു തടസമായി നിന്നു. എതിർപക്ഷ നേതാവ് മേലധികാരിയായി അംഗീകരിക്കുന്ന സ്ഥാനിയെക്കൊണ്ട് *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടിയാൽ അതിന്റെ സാധുത ചോദ്യം ചെയ്യാൻ അവർക്ക് പ്രയാസമാകും എന്ന കണക്കുകൂട്ടലോടെയാണ് മാർ ദീവന്നാസ്യോസ് പഞ്ചമൻ ഈ നീക്കം നടത്തിയതും പാത്രിയർക്കീസിനെ ക്ഷണിച്ചതും.

ഈ നീക്കം വിജയിച്ച് 1876-ൽ മുളന്തുരുത്തിയിൽ കൂടിയ *മലങ്കര പള്ളിയോഗം* 1873-ലെ പരുമലയോഗത്തിന്റെ തീരുമാനങ്ങൾ വീണ്ടും പാസാക്കി അസോസിയേഷൻ രൂപീകരിക്കുകയും മാർ ദീവന്നാസ്യോസിനെ അതിന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കുകയും ചെയ്തു. അതോടെ *ജനത്തിന്റെ തിരഞ്ഞെടുപ്പ്* എന്ന മലങ്കര മെത്രാനു ആവശ്യം വേണ്ടിയ യോഗ്യത മാർ ദീവന്നാസ്യോസിനു ലഭിച്ചു.

1876-ൽ ഇതിൽ കൂടുതലൊന്നും സംഭവിച്ചില്ല. മുകളിൽ സൂചിപ്പിച്ചതുപോലെ *യാക്കോബായ* എന്ന പേര് 17-ാം നൂറ്റാണ്ടിന്റെ അന്ത്യം മുതൽ മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നതാണ്. *മാർത്തോമ്മാ സഭ* എന്ന പേരിനെക്കുറിച്ച് അന്ന് ആരും ചിന്തിച്ചിട്ടു കൂടി ഇല്ലായിരുന്നു. 20-ാം നൂറ്റാണ്ടിന്റെ

ആദ്യ പാദത്തിലാണ് തിരുവിതാംകൂർ സർക്കാരിൽ അപേക്ഷ കൊടുത്ത് ആ പേര് സമ്പാദിച്ചത്. കൊല്ലവർഷം 1064 (1889) ലെ റോയൽ കോടതി വിധിയിൽ മാർ ദീവന്നാസ്യോസ് പഞ്ചമൻ വിജയിച്ചശേഷമാണ് യഥാർത്ഥത്തിൽ മലങ്കരസഭയിൽ പിളർപ്പുണ്ടായത്. അന്നോ 1876-ലോ അതിനു മുമ്പോ മാർ ദീവന്നാസ്യോസ് അഞ്ചാമനോ മലങ്കരസഭയോ മലങ്കര സഭയെ പിളർത്താൻ ആഗ്രഹിച്ചിരുന്നില്ല എന്നതിനു വ്യക്തമായ തെളിവുണ്ട്. 1873-ലെ പരുമല സുന്നഹദോസിന്റെ ആദ്യ നിശ്ചയം തന്നെ എതിർ പക്ഷവുമായി ചർച്ച നടത്തി ഒന്നിപ്പിക്കണം എന്നതാണ്. 1064-ലെ റോയൽ കോർട്ടു വിധി പ്രസ്താവിക്കുന്നതിനു മുമ്പ് തിരുവിതാംകൂർ മഹാരാജാവ് മുൻകൈ എടുത്തു നടത്തിയ അനുരഞ്ജനശ്രമത്തിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ യോജിപ്പിനായി സ്ഥാനത്യാഗം ചെയ്യാൻ തയ്യാറായെങ്കിലും തോമസ് മാർ അത്താനാസ്യോസും കൂട്ടരും സമ്മതിക്കാതിരുന്നതു മൂലം ഐക്യം സാദ്ധ്യമായില്ല എന്നതാണ് വാസ്തവം.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് സ്ഥാനമേറ്റ കാലംമുതൽ മലങ്കരസഭയിൽ രണ്ടു കക്ഷി ഉണ്ടായിരുന്നു എന്നത് വാസ്തവമാണ്. മലങ്കരയിൽ തദ്ദേശീയ മെത്രാന്മാർ ഉണ്ടായ കാലം മുതൽ ഭരിക്കുന്ന മെത്രാനെതിരായ ഒരു കക്ഷിയും ഉണ്ടാകുക എന്നത് ഒരു സ്ഥിരം പതിവായിരുന്നു. അതിനു പ്രാദേശികവും വ്യക്തിപരവുമായ പല കാരണങ്ങളും ഉണ്ടാകും. ചരിത്രം നൽകുന്ന ചിത്രം അതാണ്. ഇതിനപ്പുറമായ കാരണങ്ങളൊന്നും മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലത്തും ഇല്ലായിരുന്നു.

മാർ മാത്യൂസ് അത്താനാസ്യോസ് നടപ്പിലാക്കിയതായി ഇന്ന് മാർത്തോമാ സഭ അവകാശപ്പെടുന്നതും അന്ന് എതിർപക്ഷം ആരോപിച്ചതുമായ *നവീകരണം* യഥാർത്ഥത്തിൽ നടന്നതാണോ എന്നത് ഗൗരമായ പഠനം ആവശ്യമുള്ള ഒരു വസ്തുതയാണ്. മറിച്ചാണെന്ന് വ്യക്തമായ സൂചനകൾ ദീർഘകാലം അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന താഴത്തു ചാക്കോ ചാണ്ടപ്പിള്ള കത്തനാർ നൽകുന്നുണ്ട്.

1889-ൽ റോയൽ കോടതി വിധിയിൽ അവസാനിച്ച കേസ് ആരംഭിക്കുന്നതു തന്നെ മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലശേഷമാണ്. ഇരുപക്ഷവും കേസു പറഞ്ഞത് മുഴുവൻ സഭയുടെയും അധികാരത്തിനായി ആണ്. അല്ലാതെ ഭാഗിക വിജയത്തിനായിരുന്നില്ല. ആ കേസിൽ പരാജയപ്പെട്ട് *വടിയും മുടിയും വെക്കേണ്ടി*വന്നതിന്റെ ശേഷമാണ് തോമസ് മാർ അത്താനാസ്യോസും കൂട്ടരും *നവീകരണ സുറിയാനിക്കാർ* എന്ന പേരിൽ പുതിയ സഭ സ്ഥാപിച്ച് പിരിഞ്ഞു പോയത്.

ഇനി *1912-ൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സ്ഥാപിത*

*മായി* എന്ന പ്രസ്താവനയെപ്പറ്റി ചിന്തിക്കാം. മുകളിൽ പറഞ്ഞതുപോലെ മാർ മാത്യൂസ് അത്താനാസ്യോസ് മർദീനിൽ പോയി മേല്പട്ടം ഏറ്റതു മുതൽ മലങ്കര മെത്രാന്മാരെ വാഴിക്കേണ്ടത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്ന അവകാശവാദം യാഥാർത്ഥ്യമായി. 1899-ലെ റോയൽ കോടതി വിധിയിലവസാനിച്ച കേസിൽ ഇതു സ്ഥാപിതവുമായി. 1908-ൽ മലങ്കര പള്ളിയോഗം (അസോസ്യേഷൻ) തിരഞ്ഞെടുത്ത പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ വാഴിച്ചതും അന്ത്യോഖ്യാ പാത്രിയർക്കീസാണ്.

എന്നാൽ 1912-ൽ അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിക്കുകയും തനിക്കുണ്ടായിരുന്ന അധികാരം (മലങ്കര മെത്രാനെയും മറ്റു മേല്പട്ടക്കാരെയും വാഴിക്കാനുള്ള അവകാശം) ഈ കാതോലിക്കായ്ക്ക് സ്വമേധയാ ഒഴിഞ്ഞു കൊടുക്കുകയുമാണ് ഉണ്ടായത്. ഇത് ഒരു പുതിയ സഭാ സ്ഥാപനമോ നിലവിലുള്ള ഘടനയുടെ രൂപവ്യത്യാസം ഉണ്ടാക്കലോ ആയിരുന്നില്ല. ഇതിനു മുമ്പ് രണ്ടു പ്രാവശ്യം മലങ്കരയിലെ മെത്രാന്മാർ ചേർന്ന് പാത്രിയർക്കീസിന്റെ പ്രത്യേക അനുമതിയോടെ മേല്പട്ടക്കാരെ വാഴിച്ച സംഭവം (മാർ അൽവാറീസ് യൂലിയോസിനെയും മാർ റെനിവിലാത്തി തീമോത്തിയോസിനെയും) ഉണ്ടായിട്ടുണ്ട്. ഇത്തരം ഒറ്റപ്പെട്ട സംഭവങ്ങൾക്ക് പാത്രിയർക്കീസ് തന്നെ നിയതവും ശാശ്വതവുമായ ഒരു സംവിധാനം ഏർപ്പെടുത്തിയതാണ് മലങ്കരയിലെ കാതോലിക്കേറ്റ്. കാതോലിക്കേറ്റിന്റെ സ്ഥാപനം കൊണ്ട് മലങ്കര മെത്രാന്റെ അധികാരാവകാശങ്ങൾ ഇല്ലാതായില്ല. മറ്റൊരുവിധത്തിൽ പറഞ്ഞാൽ 1842-ൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് പാത്രിയർക്കീസിന് അടിയറ വച്ച അധികാരം അദ്ദേഹം സ്വമേധയാ മലങ്കരസഭയ്ക്കു തിരികെ നൽകിയ മഹാസംഭവമാണ് 1912-ൽ നടന്നത്.

ഇക്കാലത്തൊന്നും ഓർത്തഡോക്സ് എന്ന നാമം മലങ്കരസഭ ഔദ്യോഗികമായി പ്രഖ്യാപിച്ചിരുന്നില്ല. റോമൻ കത്തോലിക്കർ പ്രചരിപ്പിച്ച *യാക്കോബായ* എന്ന പേരു നിലനിൽക്കെത്തന്നെയാണ് കാതോലിക്കേറ്റ് സ്ഥാപിച്ചത്. *ഓർത്തഡോക്സ്* എന്ന നാമം ഔദ്യോഗികമായി പ്രഖ്യാപിച്ചത് 1934-ലെ മലങ്കരസഭാ ഭരണഘടനയിലാണ്. എന്നാൽ അതിന്റെ മൂന്നാം വകുപ്പിൽ ഈ സഭയ്ക്ക് യാക്കോബായ എന്ന പേര് പറഞ്ഞു വരുന്നുണ്ടെന്നും എന്നാൽ സഭയുടെ യഥാർത്ഥ പേര് *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ* എന്നാകുന്നു എന്നുമാണ് വ്യക്തമാക്കിയിരിക്കുന്നത്. ഇതും ഒരു പുതിയ സഭയുടെ സ്ഥാപനമല്ല. പേരിന്റെ പുനർനിർദ്ധാരണം മാത്രമാണ്. ഈ ഭരണഘടനയിലും മലങ്കര മെത്രാൻ സ്ഥാനവും അതിന്റെ അധികാരാവകാശവും നിലനിർത്തിയിരിക്കുന്നതി

നാൽ അവിടെയും ഒരു പുതിയ സഭ സ്ഥാപിച്ചു എന്ന് ആരോപിക്കാനാവില്ല. ഓർത്തഡോക്സ് എന്ന വാക്ക് *സത്യ* അഥവാ *സ്തുതിചൊവ്വാകപ്പെട്ട* എന്ന അർത്ഥത്തിലാണ് സഭാവിജ്ഞാനീയത്തിൽ ഉപയോഗിക്കുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസ് അദ്ധ്യക്ഷനായിരിക്കുന്ന സഭയുടെ പേരും *ഓർത്തഡോക്സ്* എന്നാണ്.

രസകരമായ വസ്തുത മലങ്കരസഭയ്ക്ക് *ഓർത്തഡോക്സ്* എന്ന പേര് കുറഞ്ഞത് *യാക്കോബായ* എന്ന പേര് പ്രചരിച്ച 17-ാം നൂറ്റാണ്ടിന്റെ അന്ത്യം മുതലെങ്കിലും ഉണ്ടായിരുന്നു എന്നതാണ്. 1686-ൽ മാർ ഈവാനിയോസ് ഹദിയള്ളാ ചെങ്ങന്നൂർ നിന്നയച്ച പൊതു കൽപന ആരംഭിക്കുന്നത് *ഇന്ത്യയിലെ ഓർത്തഡോക്സ് സുറിയാനിക്കാരുടെ* എന്നാണ്. മുകളിൽ സൂചിപ്പിച്ച കോനാട്ട് ഏബ്രഹാം മല്പാന്റെ 1820-ലെ പ്രാർത്ഥനാ പുസ്തകത്തിന്റെ തലക്കെട്ട് *സ്തുതിചൊവ്വാകപ്പെട്ട യാക്കോബായക്കാറരെന്ന സുറിയാനിക്കാര ക്രിസ്ത്യാനി.....* എന്നാണ് ആരംഭിക്കുന്നത്.

യഥാർത്ഥത്തിൽ 1899-ലെ റോയൽ കോർട്ടു വിധിയെ തുടർന്ന് *നവീകരണ സുറിയാനി സഭ* എന്ന പേരിൽ സ്ഥാപിച്ച (പിന്നീട് 1911-ൽ *മാർത്തോമ്മാ സഭ* എന്നു പേരു മാറ്റിയ) വിഭാഗമാണ് പുതിയ സഭ സ്ഥാപിച്ചത്. നിയമപരമായോ, ചരിത്രപരമായോ, വിശ്വാസപരമായോ *മാർത്തോമ്മാ സഭയ്ക്ക്* മലങ്കരസഭയുടെ പിൻതുടർച്ചയോ സിംഹാസനമോ അവകാശപ്പെടാനാവില്ല.

2012-ൽ മലങ്കരസഭ അതിന്റെ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുകയാണ്. ഇതിനു ബദലായി അതിനുമുമ്പ് മാർത്തോമ്മാ സഭയ്ക്കും അതിന്റെ തലവനായ പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മായ്ക്കും ഒരു ആഘോഷ പരിപാടി നടത്തേണ്ടത് ആവശ്യമായിരിക്കാം. പക്ഷേ അതിനുള്ള മാർഗ്ഗം മാതൃസഭയെ താറടിക്കുന്നതോ, ചരിത്രാസംബന്ധങ്ങൾ എഴുതി പരത്തുന്നതോ അല്ല.

(*മലങ്കരസഭാ പത്രിക, ഓഗസ്റ്റ് 15, 2010*)

# 3

# ബ്രുയാൽ സത്യം അപ്രിയ

"സത്യം പറയുക. പ്രിയം പറയുക. അപ്രിയമായ സത്യം പറയരുത്" (സത്യം ബ്രുയാൽ, പ്രിയം ബ്രുയാൽ, നബ്രുയാൽ സത്യം അപ്രിയ). ഭാരതീയ ദാർശനികർ ഒരിക്കലായി പറഞ്ഞുവച്ച നിയമമാണിത്. സഭയുടെ ആഭ്യന്തരകാര്യങ്ങളിൽ ഈ തത്വം അതേപടി പാലിക്കുന്നവരാണ് തികഞ്ഞ ദേശീയരായ മലങ്കര നസ്രാണികൾ.

എന്നാൽ ഈ പ്രതിരോധനിര തകർത്ത് വൈദിക വിദ്യാഭ്യാസത്തെക്കുറിച്ചും, വൈദികരുടെ കടമയെക്കുറിച്ചും ഒരു തുറന്ന ചർച്ചയ്ക്ക് ആരംഭം കുറിച്ചിരിക്കുകയാണ് കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എം. ജോർജ് (പുരോഹിതൻ, വാല്യം 32, നമ്പർ 1, 2010). ഈ ചർച്ച തുടങ്ങിവച്ചു എന്നത് വിഷയം ഗൗരവമാണെന്നതിന്റെ തെളിവു മാത്രമല്ല തുറന്ന മനസോടെ ഈ വിഷയത്തെ സമീപിക്കാം എന്നതിന്റെ സൂചനയായി കണക്കാക്കണം. അതിനാലാണ് അപ്രിയമായ സത്യം പറയുക എന്ന അർത്ഥമുള്ള ബ്രുയാൽ സത്യം അപ്രിയ എന്ന് ഈ ലേഖനത്തിനു തലവാചകം നൽകിയത്.

വൈദിക വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഒരു ചർച്ചയിൽ പ്രഥമമായി പരിഗണിക്കേണ്ടത് മലങ്കരസഭ ഒരു വൈദികനിൽ നിന്നും പ്രതീക്ഷിക്കുന്ന ശുശ്രൂഷ എന്താണ് എന്നതാണ്. ഇംഗ്ലീഷിലെ പാരീഷ് എന്ന പദത്തിന്റെ അർത്ഥതലത്തിൽ ഒതുങ്ങുന്നതല്ല മലങ്കര നസ്രാണികളുടെ ഇടവക. അതേപോലെതന്നെ നസ്രാണി ഇടവകകൾക്ക് നേതൃത്വം നൽകുന്ന കത്തനാരെ, റവറണ്ടിലോ, ഫാദറിലോ ഇവ രണ്ടിലും കൂടിയോ ഒതുക്കാൻ പറ്റുന്നതല്ല. അതിനേക്കാൾ വിശാലവും അഗാധവുമായ അർത്ഥതലങ്ങളും അതിനാൽ സേവനസരണിയും കത്തനാർക്കുണ്ട്.

രണ്ടാമതായി 'കത്തനാർ' പറിച്ചു നടപ്പെട്ട വൈദിക ശുശ്രൂഷയല്ല. അത് നസ്രാണി സംസ്കൃതിയോടൊപ്പം വളർന്നുവന്ന ചരിത്രപരമായ ഒരു സംസ്കാരമാണ്. അതിനൊരു ദേശീയ പശ്ചാത്തലവുമുണ്ട്. അതിനാൽ പാശ്ചാത്യചിന്തകർ റവറണ്ടിന്റെയും ഫാദറിന്റെയും അജപാലന ശുശ്രൂഷയുടെ മാനദണ്ഡങ്ങളുടെയും വിശകലനങ്ങളുംകൊണ്ട് കത്തനാരുടെ തത്തുല്യസേവനത്തെ വിശദീകരിക്കാനോ ക്രമീകരിക്കാനോ സാദ്ധ്യമല്ല. അതിന് സ്വന്തമായ ഒരു രീതിശാസ്ത്രം വികസിപ്പിച്ചെടുക്കേണ്ടിയിരിക്കുന്നു.

റവറണ്ടും ഫാദറുമാണ് കത്തനാർ, എന്നാൽ അവ മാത്രമല്ല താനും.

ഏറ്റവും ലളിതമായ വാക്കുകളിൽ കത്തനാരുടെ അജപാലന ശുശ്രൂഷയെ അച്ചൻ, അച്ഛൻ ആചാര്യൻ എന്നു നിർവചിക്കാം (ഈ പദസഞ്ചയത്തിന് ഡോ. ഡി. ബാബു പോളിനോട് കടപ്പാട്). കത്തനാർ, നസ്രാണി സംസ്കൃതിയുടെ ഭാഗമായതിനാൽ അദ്ദേഹത്തിൽ നിന്നും നസ്രാണി സമൂഹം പ്രതീക്ഷിക്കുന്ന അടിസ്ഥാനപരമായ ശുശ്രൂഷയ്ക്ക് നൂറ്റാണ്ടുകൾ പിന്നിടുമ്പോൾ മാറ്റം ഉണ്ടാകുന്നില്ല.

എന്താണ് പോയ നൂറ്റാണ്ടുകളിൽ നസ്രാണിസമൂഹം കത്തനാർമാരിൽ നിന്നും പ്രതീക്ഷിച്ചത്. അക്കാലത്തെ കത്തനാർമാർ ദേശത്തുപട്ടക്കാരായിരുന്നു എന്ന വസ്തുതയുടെ അടിസ്ഥാനത്തിൽ വേണം ഇതു പരിശോധിക്കാൻ. വിവിധ സൂചനകൾപ്രകാരം കൂദാശാനുഷ്ഠാനങ്ങൾ നടത്തുന്നതിനോടൊപ്പം അവർ കുലീന കുടുംബങ്ങളിൽപെട്ടവരും, സാമാന്യജനത്തേക്കാൾ ഉയർന്ന വിദ്യാഭ്യാസവും, ബുദ്ധിശക്തിയും ലോകപരിചയവും ഉള്ള ലൗകികകാര്യങ്ങളിൽ പോലും ഉപദേശം നൽകുന്നതിനും മദ്ധ്യസ്ഥത വഹിക്കുന്നതിനും പ്രാപ്തിയുള്ളവരും പൊതുസമൂഹം ബഹുമാനിക്കുന്നവരുമായിരുന്നു.

ഇത്തരം കത്തനാർമാരെ വാർത്തെടുക്കുവാനുതകുന്ന രീതിയിലായിരുന്നു അന്നത്തെ വൈദിക വിദ്യാഭ്യാസവും. പരമ്പരാഗതമായ മല്പാൻ ഭവനങ്ങളായിരുന്നു പഠനക്കളരി. ആറോ ഏഴോ വയസ്സിൽ സാമാന്യ വിദ്യാഭ്യാസം ആരംഭിക്കേണ്ട പ്രായത്തിൽ വൈദിക വിദ്യാർത്ഥികൾ മല്പാൻ ഭവനങ്ങളിലെത്തുന്നു. കോറൂയാ പട്ടം നൽകിയാവും മലങ്കര മെത്രാൻ കല്പനപ്പടി അവിടേക്കയക്കുക. ലൗകിക - വൈദിക വിദ്യാഭ്യാസവും, ഭക്ഷണവും താമസവും പിന്നെ മല്പാന്റെ വീട്ടിലോ സമീപമുള്ള പള്ളിയിലോ ആണ്. ഇത് വർഷങ്ങളോളം നീളും. ഇതിനിടയിൽ നാട്ടുനടപ്പു പ്രായത്തിൽ വിവാഹം നടക്കുമെങ്കിലും അതൊന്നും മല്പാൻ ഭവനത്തിലെ താമസത്തേയോ പഠനത്തെയോ ബാധിക്കില്ല. പത്തുപതിനേഴ് വയസാകുമ്പോഴേയ്ക്കും തക്സായും തഴകി, കത്തനാരുപട്ടവും നേടി, പുത്തൻ കുർബാനയും ചൊല്ലിയ ശേഷമാകും നാട്ടിലേയ്ക്കും കുടുംബ ജീവിതത്തിലേയ്ക്കുമുള്ള മടക്കം. ചിലർ പിന്നെയും അവിടെ താമസിച്ച് ഉപരിപഠനവും നടത്തും.

നൂറ്റാണ്ടുകൾ നീണ്ട ഈ പഠനക്രമം നസ്രാണി സംസ്കൃതിയ്ക്ക് അനുരൂപരായ വൈദികരെ സൃഷ്ടിക്കുവാൻ ഉപയുക്തമായിരുന്നു. 19 -ാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ നസ്രാണിസമൂഹം വർത്തകസമൂഹത്തിൽ നിന്നും കാർഷിക സംസ്കൃതിയിലേക്ക് പരിവർത്തനം ചെയ്തപ്പോഴും അതിനനുസരിച്ചുള്ള കത്തനാർമാരെ പ്രദാനം ചെയ്യാൻ ഈ ഗുരുകുല സമ്പ്രദായത്തിനു കഴിഞ്ഞു.

നസ്രാണികളുടെ ഇടയിൽ സെമിനാരി എന്ന ആശയം ആദ്യമായി നടപ്പാക്കിയത് 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസ് റോമൻ കത്തോലിക്ക രാണ്. അന്നുമുതൽ അടുത്ത മൂന്നു നൂറ്റാണ്ടു കാലം മലങ്കരസഭയുടെ ഏറ്റവും വലിയ തലവേദന സെമിനാരികളായിരുന്നു. തുടർച്ചയായി വന്ന വൈദേശികശക്തികൾ നസ്രാണി സംസ്കാരത്തെ ഇല്ലായ്മ ചെയ്ത വൈദേശിക വേദശാസ്ത്രവും സംസ്കാരവും – കേപ്പായുടെ മാർഗ്ഗം – പ്രചരിപ്പിക്കാനുള്ള ഉപകരണമായി ആണ് സെമിനാരികളെ കണ്ടത്. അ മ്പഴക്കാട്ടും മറ്റും റോമൻ കത്തോലിക്കർ ആരംഭിച്ച സെമിനാരിയും മാർ ഗ്രീഗോറിയോസ് യൂഹാനോന്റെ മുളന്തുരുത്തി സെമിനാരിയും കോട്ടയം പഴയസെമിനാരിയിൽ ആംഗ്ലിക്കൻ മിഷനറിമാർ നടത്തിയ പരാക്രമങ്ങളും പരിശോധിച്ചാൽ ഇതു വ്യക്തമാകും.

20-ാം നൂറ്റാണ്ടിൽ കൂടുതൽ കൃത്യമായി പറഞ്ഞാൽ 1934-ൽ മലങ്കര സഭാഭരണഘടന പാസ്സാവുകയും കോട്ടയം എം. ഡി. സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം ക്രമീകൃതമായി നടപ്പിലാവുകയും ചെയ്തതോടെ വൈദികാഭ്യസനത്തിന് പുതിയൊരു പശ്ചാത്തലം രൂപപ്പെട്ടു. അതനു സരിച്ച് സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, പ്രാർത്ഥനായോഗം മുത ലായ ആത്മീയ പ്രസ്ഥാനങ്ങളിലുള്ള സജീവ പങ്കാളിത്തത്തോടെ വൈദിക സ്ഥാനാർത്ഥിയുടെ ഒരുക്കം ഇടവകതലത്തിൽ ആരംഭിക്കും. തീർച്ചയായും അവർ ഈ കാലത്ത് വി. മദ്ബഹായിൽ ശുശ്രൂഷകരും ആയിരിക്കും.

1958-ന് ശേഷം പഴയസെമിനാരിയിൽ വൈദിക വിദ്യാഭ്യാസവും പുന രാരംഭിച്ചു. തുടർന്നുള്ള ദശകങ്ങളിൽ വൈദിക വിദ്യാഭ്യാസത്തിന്റെ അക്കാദമിക് വശം കൂടുതൽ ശക്തമായി. പഴയസെമിനാരിയുടെ ചിട്ടയും നിഷ്ഠയും ചോർന്നുപോയതുമില്ല.

ഇന്ന് കേരളത്തിൽ ഏറ്റവും മികച്ച വൈദിക വിദ്യാഭ്യാസം നൽകുന്ന സ്ഥാപനമാണ് കോട്ടയം ഓർത്തഡോക്സ് സെമിനാരി എന്നു നിസംശയം പറയാം. പക്ഷേ, അവിടെ പഠിച്ചിറങ്ങുന്ന കത്തനാർമാർ കാലത്തിനനു സരിച്ചുള്ള നിലവാരത്തിലെത്തുന്നുണ്ടോ എന്നു ആത്മപരിശോധന നട ത്തേണ്ടിയിരിക്കുന്നു.

നസ്രാണികൾ ഇന്നൊരു ഏക സംസ്കാര സമൂഹമല്ല. അമേരിക്കാ, ഗൾഫ്, ഉത്തരേന്ത്യൻ നസ്രാണികളുടെ മൂന്നാം തലമുറയുടെ സംസ്കാ രത്തിൽ പ്രകടമായ മാറ്റംവന്നിട്ടുണ്ട്. അതേപോലെ മൂന്നാം സഹസ്രാ ബ്ദത്തിന്റെ സൃഷ്ടികളായ യംഗ് പ്രൊഫഷണൽസിനും വ്യതിരിക്ത മായ ഒരു സംസ്ക്കാരം രൂപപ്പെട്ടു വരുന്നുണ്ട്. ഇവയെ ഒക്കെ ഉൾക്കൊ ള്ളുവാനും, അനുരൂപമായ അജപാലന ദൗത്യം നിർവഹിക്കുവാനും

കത്തനാർ സമൂഹത്തിന് സാധിക്കുന്നുണ്ടോ എന്ന ചോദ്യത്തിന് പൂർണ മായും അനുകൂലമായ ഒരു മറുപടി നൽകാൻ ഇന്നു സാധിക്കുകയില്ല എന്നത് ഒരു യാഥാർത്ഥ്യമാണ്.

ഈ അവസ്ഥയ്ക്ക് ഒരു കാരണം ഈ സാംസ്കാരിക വ്യതിചലനം അതിദ്രുതമായിരുന്നു എന്നതാണ്. എന്നാൽ വൈദിക പരിശീലനത്തിലെ നോട്ടക്കുറവുകളും ഇതിനു കാരണമായിട്ടുണ്ട് എന്ന വസ്തുത വിസ്മ രിച്ചു കൂടാ. ഇനിയുള്ള കാലത്ത് ഇടവകകളിലെ ശുശ്രൂഷ പോലെ തന്നെ പ്രാധാന്യം നൽകേണ്ട ഒന്നാണ് ചെറിയ താൽക്കാലിക കൂട്ടായ്മകളും. യൂറോപ്പിലും ഓസ്ട്രേലിയായിലും, ആഫ്രിക്കയിലും എന്തിന് ഇന്ത്യയിൽ പോലും ഇത് അത്യന്താപേക്ഷിതമായി മാറിക്കഴിഞ്ഞു. ഈ നിലവാര ത്തിലേക്ക് കത്തനാർമാരും ഭരണസംവിധാനവും ഉയർന്നിട്ടില്ല.

ഒന്നാമതായി പുതിയ തലമുറയും, ചെറു കൂട്ടങ്ങളും അഭ്യസ്തവിദ്യ രുടെ സമൂഹമാണ്. അവരേക്കാൾ ഉയർന്നതോ കുറഞ്ഞപക്ഷം അവ രോടൊപ്പമോ വിദ്യാഭ്യാസയോഗ്യതയുള്ള ഇടയന്മാർക്കു മാത്രമേ അത്തരം സമൂഹങ്ങളിൽ അംഗീകാരം ലഭിക്കൂ. അതിനാൽ അഭ്യസ്തവിദ്യരായ – പ്രൊഫഷനൽ യോഗ്യതയടക്കം – കൂടുതൽ കത്ത നാർമാർ ഉണ്ടാകണം.

ഇന്ന് സെമിനാരി വിദ്യാഭ്യാസത്തിന് അടിസ്ഥാനയോഗ്യത ഡിഗ്രി യാണ്. പക്ഷേ, സെമിനാരിയിലെത്തുന്നവരിൽ ഭൂരിഭാഗവും ഡിഗ്രിക്കു വേണ്ടി ഡിഗ്രിയെടുത്തവരാണ്. ഇതിന് അടിയന്തിരമായി ചെയ്യേണ്ടത് പ്രീ സെമിനാരി എന്ന ശകുനം മുടക്കിയെ പടികടത്തുകയാണ്. വിദ്യാ ഭ്യാസ പ്രക്രിയയുടെ തുടർച്ച ഇല്ലാതാക്കുകയും സുവർണ്ണവർഷങ്ങൾ ഫലരഹിതമാക്കുകയും ചെയ്യുന്നതും സമീപകാലത്തു മാത്രം ആരംഭി ച്ചതുമായ 'കുന്നായ്മക്കൂട്ടം' അവസാനിപ്പിക്കണം. അല്ലെങ്കിൽ വളർച്ച മുരടിച്ച ഒരു വൈദികസമൂഹമായിരിക്കും അടുത്ത തലമുറയ്ക്ക് ലഭി ക്കുന്നത്. പകരം, ഏതാനും വർഷങ്ങൾക്കു മുമ്പുവരെ നടപ്പിലിരുന്നതു പോലെ സെമിനാരി പഠനം പൂർത്തിയാക്കിയശേഷം ഒരു വർഷമെങ്കിലും മെത്രാപ്പോലീത്തായോടൊപ്പം ശെമ്മാശനായി നിന്ന്, കൂദാശകളിലും ഭര ണത്തിലും പ്രാവീണ്യം നേടാം. കൂട്ടത്തിൽ കൊണ്ടുനടക്കാൻ മേൽപ്പട്ട ക്കാർ തയ്യാറാണെങ്കിൽ മാത്രം ഇതിനു മുതിർന്നാൽ മതി.

സമർത്ഥരായ വിദ്യാർത്ഥികളെ കുറഞ്ഞത് 13 വയസ് പ്രായമാകു മ്പോൾ വി. മദ്ബഹാ ശുശ്രൂഷയിൽ പ്രവേശിപ്പിക്കണം. കുറഞ്ഞത് അഞ്ചുവർഷം അവർ ഇടവകകളിൽ ശുശ്രൂഷിച്ച് കൂദാശകളോടും വി. മദ്ബഹാ ശുശ്രൂഷയോടും അടുക്കും. അതിനുശേഷം മതി വൈദിക വിദ്യാഭ്യാസം. കുറഞ്ഞത് മൂന്നു വർഷം വി. മദ്ബഹായിൽ ശുശ്രൂഷിക്കാ

ത്തവർക്ക് വൈദികസെമിനാരിയിൽ പ്രവേശനം നൽകരുത്. ഇവരിൽ വൈദികരാകാത്തവർ ചെറു സമൂഹങ്ങളിൽ പിൽക്കാലത്ത് പരികർമ്മികളായി സഭയ്ക്കു പ്രയോജനം ചെയ്യും. രണ്ടാമതായി, പ്രൊഫഷണൽ യോഗ്യതയുള്ള വൈദികരുടെ യോഗ്യതകൾ കുറഞ്ഞത് സഭയിലെങ്കിലും ഉപയോഗപ്രദമാക്കണം. ഉദാഹരണത്തിന് സിവിൽ എൻജിനിയറിംഗ് പാസായ വൈദികരുണ്ടെങ്കിൽ സഭയുടെ നിർമാണ പ്രവർത്തനങ്ങൾക്ക് അവരെ ഉപയോഗിക്കണം. വൈദികരുടെ ബഹുമുഖ കഴിവുകൾ ഫല ശൂന്യമാകരുത്.

മൂന്നാമതായി, നസ്രാണി സംസ്കാരം ഒരു പാഠ്യവിഷയമാക്കണം. ഭാഷയുടെയും പ്രാദേശികത്വത്തിന്റെയും ബന്ധനശക്തി അപ്രത്യക്ഷ മാകുമ്പോൾ നസ്രാണികളെ നാളെ ഒരുമിച്ചു നിർത്തുന്ന ഏക തന്തു നസ്രാണി സംസ്കാരമാകും. അതിനേക്കുറിച്ചുള്ള അവബോധം, ബഹുമാനം കത്തനാർമാരിൽ ഉണ്ടാകണം. താൻ മേയിക്കുന്ന സമൂഹത്തിൽ തലയെടുപ്പോടെ നിൽക്കാൻ കഴിഞ്ഞാൽ മാത്രമേ ഒരുവൻ കത്തനാർ എന്ന പേരിന് അർഹനാകൂ. അതിനു തക്ക വൈദിക വിദ്യാഭ്യാസമാണ് നൽകേണ്ടത്. വിദ്യാഭ്യാസ പ്രക്രിയയിലെ അവിഛിന്നത, വൈവിധ്യ മേഖലകൾ ഇവയൊക്കെ ഈ തലയെടുപ്പിനുള്ള ഘടകമാണ്.

മാറുന്ന സമൂഹത്തിനനുസരിച്ച് കത്തനാരുടെ നിലവാരം താഴ്ത്തിയല്ല സമൂഹത്തിലൊരുവനാകേണ്ടത്. പകരം അവരേക്കാൾ ഒരു പടിയെങ്കിലും ഉയർന്നതലത്തിൽ – ഭൗതികമായും – എത്തിയാണ് അവരുടെ അജപാലകനാകേണ്ടത്.

(*പുരോഹിതൻ, ജനുവരി, 2011*)

# 4

# അടിയിലെ ആസാമി

ആദ്യമേ പറയട്ടെ, തലക്കെട്ട് ഈ ലേഖകന്റേതല്ല. മലയാളത്തിലെ പ്രമുഖ ഹാസ്യ സാഹിത്യകാരനായ സഞ്ജയൻ (എം. രാമുണ്ണി നായർ) 1940-കളുടെ ആരംഭത്തിൽ എഴുതിയ ഒരു ലേഖനത്തിന്റെയാണ്. (*സഞ്ജയൻ, വാല്യം 2*, മാതൃഭൂമി പ്രസിദ്ധീകരണം, 1986, പുറം 559-62). മലങ്കരസഭാ സമാധാനത്തെപ്പറ്റിയുള്ള ഈ ലേഖനത്തിൽ സഞ്ജയന്റെ ലേഖനത്തിന്റെയും തലക്കെട്ടിന്റെയും പ്രസക്തിയെന്തെന്ന് വഴിയേ വിശദീകരിക്കാം.

മലങ്കരസഭയിൽ ഇന്നുള്ള വിഘടനവാദം ആരംഭിക്കുന്നത് 1970-കളുടെ മദ്ധ്യത്തിലാണ്. 1912-ൽ ആരംഭിച്ച്, 1958-ലെ സഭാസമാധാനത്തോടെ അവസാനിച്ച പാത്രിയർക്കീസ് കക്ഷിയുടെ പിന്തുടർച്ച വിഘടനവാദികൾ അവകാശപ്പെടുന്നു എങ്കിലും, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നാമം ഉപയോഗിക്കുന്നു എന്നതൊഴികെ മറ്റു യാതൊരു താരതമ്യവും ഈ രണ്ടു വിഭാഗങ്ങളും തമ്മിലില്ല.

ഒന്നാമത്തെ അന്തരം വിഘടനവാദികൾക്ക് യാതൊരു താത്വിക അടിത്തറയുമില്ലെന്നതാണ്. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായെ മുടക്കിയതിനെത്തുടർന്നുള്ള സംഭവവികാസങ്ങളിൽ നിന്നാണ് പാത്രിയർക്കീസ് കക്ഷി ജന്മമെടുത്തത്.

മുടക്ക്, പട്ടത്വം, പാത്രിയർക്കീസിന്റെ ലൗകിക അധികാരം തുടങ്ങിയ താത്വിക പ്രശ്നങ്ങൾ ആദിമുതൽതന്നെ ഈ വിഭാഗം ഉയർത്തിയിരുന്നു. തിരുവിതാംകൂർ റോയൽ കോടതി മുടക്ക് അസാധുവാണെന്നു വിധിച്ചതോടെ ആ അദ്ധ്യായം അവസാനിച്ചു. 1934-ൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തതിനെത്തുടർന്ന് പിന്തുടർച്ചയെപ്പറ്റിയായി തർക്കം. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്ത എം.ഡി. സെമിനാരി അസ്സോസിയേഷന്റെയും അതിനു ബദലായി ആലുവായിൽ നടന്ന യോഗത്തിന്റെയും സാധുത്വത്തെപ്പറ്റിയായിരുന്നു പിന്നീടുള്ള നിയമ യുദ്ധം. 1958-ലെ സഭാസമാധാനത്തോടെ അതും അവസാനിച്ച് സഭ ഒന്നായി.

1974-ൽ വിഘടിത വിഭാഗം ഉണ്ടാക്കിയവർക്ക് അത്തരം യാതൊരു തത്വദീക്ഷയും ഇല്ലായിരുന്നു. ഒരു ഫോട്ടോപ്രശ്നവും, അതു മൂലം സ്വാധീനമുള്ള ഒരു കത്തനാർക്ക് ഇടവക മെത്രാപ്പോലീത്തായോടുണ്ടായ

വ്യക്തിവൈരാഗ്യവുമാണ് 1974-ലെ വിഭജനവാദത്തിന്റെ യഥാർത്ഥ കാരണമെന്നത് അരമന രഹസ്യമാണ്. അവസരം മുതലെടുത്ത ചില സ്ഥാനമോഹികൾ അധിനിവേശ കാഷ്മീർ ശൈലിയിൽ പള്ളികൾ വെട്ടിപ്പിടിച്ച് സ്വന്തം സാമ്രാജ്യം സ്ഥാപിച്ചു. ഇ. എം. ഫിലിപ്പിന്റെ ഭാഷയിൽ, *അർത്ഥം കിടുകിടുക്കുന്ന* ചില ഇടവകകൾ *അഭരണം* എന്ന നിബന്ധനയിൽ പിന്തുണച്ചത് അവർക്ക് കരുത്തേകി. ഒരു സമാന്തര ഭരണസംവിധാനം നിലവിൽ വന്നു എന്നതായിരുന്നു ഇതിന്റെ ആത്യന്തിക ഫലം. തങ്ങളുടെ വ്യക്തിപരമായ നേട്ടം എന്ന ഏക ലക്ഷ്യത്തോടെയല്ലാതെ 1912-58 കാലത്തേപ്പോലെ യാതൊരു തത്വത്തിനും വേണ്ടിയായിരുന്നില്ല വിഘടനവാദികൾ കേസ് നടത്തിയതെന്ന് 1974 മുതലുള്ള കേസുകൾ പരിശോധിച്ചാൽ ബോദ്ധ്യമാകും. അങ്ങേയറ്റം, സ്ഥാനം നിലനിർത്താൻ താൻ 1934-ലെ ഭരണഘടനയ്ക്ക് വിധേയനാണെന്ന് കോടതിയിൽ സത്യവാങ്മൂലം നൽകാൻപോലും വിഘടിത വിഭാഗം നേതാക്കൾ മടിച്ചില്ല.

എന്നാൽ സുപ്രീംകോടതി വിധിയും 2002-ലെ പരുമല സെമിനാരി അസ്സോസിയേഷനും കഴിഞ്ഞതോടെ വിഘടിത വിഭാഗം അപ്രസക്തമായി. 1934-ലെ ഭരണഘടനയും മലങ്കര മെത്രാപ്പോലീത്തായേയും അംഗീകരിക്കുകയല്ലാതെ മറ്റു മാർഗ്ഗങ്ങളൊന്നും അവരുടെ മുമ്പിൽ ഇല്ലാതായി. അതിനെ തുടർന്നാണ് സഭ വിഭജിച്ച് പിരിഞ്ഞ് *സമാധാനം* ഉണ്ടാക്കണമെന്ന വാദവുമായി ഇവർ മുമ്പോട്ടു വന്നത്. ഇതിന് *ഹാലേലുയ്യാ* പാടാൻ ചില പ്രമുഖരുമുണ്ടായി.

ഇവിടെയാണ് 1912-58-ലെ പാത്രിയർക്കീസ് വിഭാഗവും ഇന്നത്തെ വിഘടിത വിഭാഗവും തമ്മിലുള്ള കാതലായ വ്യത്യാസം. മുൻ പാത്രിയർക്കീസ് വിഭാഗം ഒരിക്കലും വിഭജനം ആഗ്രഹിച്ചിരുന്നില്ല. തങ്ങളുടെ തത്വസംഹിതയ്ക്കു മലങ്കരസഭയെ പൂർണ്ണമായും വിധേയമാക്കുക എന്നതായിരുന്നു അവരുടെ ലക്ഷ്യം. 1958-ൽ ആ ലക്ഷ്യം അപ്രാപ്യമായതോടെ സമാധാനത്തിനും അനുരഞ്ജനത്തിനും മുന്നിട്ടിറങ്ങുകയായിരുന്നു മുൻ പാത്രിയർക്കീസ് വിഭാഗം ചെയ്തത്. കാരണം, അവരുടെ തത്വസംഹിതയിൽ വിഭജിത മലങ്കരസഭ എന്നൊന്നില്ലായിരുന്നു. *ഏക വിശുദ്ധ സഭ* എന്നതായിരുന്നു അവരുടേയും വിശ്വാസപ്രമാണം.

1958-ൽ ഉപാധികളില്ലാതെയാണ് മുൻ പാത്രിയർക്കീസ് വിഭാഗം മലങ്കരസഭയിൽ ഐക്യപ്പെട്ടത്. ഇരുണ്ടു വെളുത്തപ്പോൾ *വൃദ്ധൻ പുന്നൂസ്* പ. കാതോലിക്കാ ബാവായായി. അദ്ദേഹം കൂദാശ ചെയ്ത *ഖദർ മൂറോന്* പരിമളവും ശക്തിയും ഉണ്ടായി. കാരണം ഇരു വിഭാഗവും തമ്മിൽ ഭരണകാര്യത്തിലൊഴികെ വിശ്വാസത്തിലോ ആചാരത്തിലോ യാതൊരു വ്യത്യാസവും ഇല്ലായിരുന്നു. ഈ വസ്തുത നേതാക്കൾക്ക് ആദിമുതൽ ബോദ്ധ്യവുമായിരുന്നു.

എന്നാൽ ഈ അവസ്ഥാന്തരം ഒറ്റയടിയ്ക്ക് ഉൾക്കൊള്ളുവാൻ മുൻ പാത്രിയർക്കീസ് വിഭാഗത്തിലെ എല്ലാവർക്കും സാധിച്ചില്ല എന്നതൊരു യാഥാർത്ഥ്യമാണ്. തലേന്നു വരെ *വൃദ്ധൻ പുന്നൂസ്* എന്നു വിളിച്ച് ആക്ഷേപിച്ച വ്യക്തിയെ പ. കാതോലിക്കാ ബാവായായി ഉൾക്കൊള്ളാൻ ബുദ്ധിമുട്ടുണ്ടായ ഒരു ശെമ്മാശനോട് വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പറഞ്ഞ രസകരമായ ഒരു ഉദാഹരണമുണ്ട്. "*... എടോ, വീട്ടിൽ അപ്പനും അമ്മയും തമ്മിൽ വഴക്കുപിടിക്കുമ്പോൾ അമ്മ അപ്പനെ കാലാ... കാലമാടാ... എന്നൊക്കെ വിളിക്കും. അതപ്പൻ കാലനോ കാലമാടനോ ആയിട്ടാണോ. ഒന്നുമല്ല. വഴക്കു പിടിച്ചപ്പോൾ അങ്ങനെയൊക്കെ പറഞ്ഞെന്നേയുള്ളു. അതുപോലെയാ ഇതും. അവർക്കൊക്കെ പട്ടവും സ്ഥാനവും ഉള്ളവരാ. ഒരു കുറവുമില്ല. ശെമ്മാശൻ ധൈര്യമായിട്ടു പോ...*"

ഇത്തരമൊരു സ്ഥിതി ഇന്നില്ല. ഇപ്പോൾ ഇരുവിഭാഗവും പരസ്പരം പട്ടത്വത്തിൽ ന്യൂനത ആരോപിക്കുന്നില്ല. മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കീസിനെ നിരാകരിച്ചിട്ടില്ല. അദ്ദേഹത്തിന്റെ സ്ഥാനം ഭരണഘടനയിൽ വ്യക്തമാക്കിയിട്ടുണ്ട്. അത് ഇല്ലാതാക്കാൻ ആലോചിക്കുന്നുപോലുമില്ലെന്നു കാതോലിക്കാബാവായും, ഉള്ള സ്ഥാനത്തിൽ തൃപ്തനാണെന്ന് പാത്രിയർക്കീസ് ബാവായും വ്യക്തമാക്കിയിട്ടുണ്ട്. 1934-ലെ ഭരണഘടനയ്ക്ക് വിധേയരായാലും ഇടവകപ്പള്ളികളുടെ ലൗകിക ഭരണം ഇടവക പൊതുയോഗമാണ് നടത്തുന്നതെന്ന് മുക്കാൽ നൂറ്റാണ്ടിൽ അധികമായി ആ ഭരണഘടനപ്രകാരം ഭരിക്കപ്പെടുന്ന പള്ളികളിൽ നിന്നു വ്യക്തമാണ്. പിന്നീട് എന്താണ് യോജിപ്പിനു തടസ്സമായുള്ള ഘടകം?

സമീപകാലത്ത് വിഘടിത വിഭാഗത്തിലെ ഒരു മേല്പട്ടക്കാരൻ, ഇരുവിഭാഗവും തമ്മിൽ വിശ്വാസത്തിൽ വ്യത്യാസമുണ്ടെന്നും അതിനാൽ യോജിപ്പ് അസാദ്ധ്യമെന്നും ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. തികഞ്ഞ അജ്ഞതയിൽ നിന്നും ഉടലെടുത്ത ഒന്ന് എന്നു മാത്രമേ ഈ ലേഖനത്തെ വിശേഷിപ്പിക്കാനാവൂ. മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ വിശ്വാസം ഭേദപ്പെടുത്താനോ കൂട്ടിച്ചേർക്കാനോ പാടില്ല എന്നത് കോപ്റ്റിക്, അന്ത്യോഖ്യൻ, അർമീനിയൻ, ഇന്ത്യൻ, എത്യോപ്യൻ, എറിട്രിയൻ സഭകൾ ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ അടിസ്ഥാന വിശ്വാസപ്രമാണമാണ്. 1934-ലെ ഭരണഘടന, *വിശ്വാസം ഭേദപ്പെടുത്താൻ ആർക്കും അധികാരമില്ലാ*യെന്നു വ്യക്തമാക്കിയിട്ടുമുണ്ട്. അന്ത്യോഖ്യൻ സഭ വിശ്വാസം ഭേദപ്പെടുത്തിയിരുന്നെങ്കിൽ കോപ്റ്റിക്, അന്ത്യോഖ്യൻ, അർമീനിയൻ സഭകൾ ഉൾപ്പെട്ട മദ്ധ്യേഷ്യൻ കൂട്ടായ്മയിൽ നിന്ന് എന്നേ അവർ പുറത്താകുമായിരുന്നു. ചുരുക്കത്തിൽ സാധാരണക്കാരെ വിഭജനവാദികളാക്കാൻ തട്ടിമൂളിച്ച ഒരു ജല്പനം എന്നതിലുപരി യാതൊരു അടിസ്ഥാനവുമില്ലാത്ത വാദമാണത്.

കേവലം രണ്ടു കല്പനകൾ വഴി പാത്രിയർക്കീസും കാതോലിക്കോസും പരസ്പരം അംഗീകരിച്ചു സമാധാനമുണ്ടാക്കിയ 1958 ഡിസംബർ 16-നേക്കാൾ യാതൊരു വിശ്വാസ ഭിന്നതയും അന്ത്യോഖ്യൻ സഭയും മലങ്കരസഭയും തമ്മിൽ 2011-ൽ ഇല്ല എന്നത് നിസ്തർക്കമാണ്. ഇപ്പോഴത്തെ പാത്രിയർക്കീസ് പോലും *രണ്ടു സഭ* എന്ന ആശയം അംഗീകരിക്കുന്നില്ല. *എന്റെ സഭയിലെ ഇതര വിഭാഗം* എന്നാണ് അദ്ദേഹം മലങ്കര സഭയെ - മറുഭാഗത്തിന്റെ ശൈലിയിൽ മെത്രാൻ കക്ഷിയെ - ആവർത്തിച്ച് വിശേഷിപ്പിക്കുന്നത്.

മലങ്കരസഭ ഒരിക്കലും വിഭജനത്തെ അനുകൂലിക്കുന്നില്ല. അത് അക്രൈസ്തവവും വേദവിപരീതവുമാണ് എന്ന ഉറച്ച നിലപാടിലാണ് മലങ്കര സഭ എന്നും നിലകൊള്ളുന്നത്. 1958-നു മുമ്പുള്ള പാത്രിയർക്കീസ് വിഭാഗവും ഈ നിലപാടാണ് എടുത്തിരുന്നത്. ശലോമോന്റെ മുമ്പിൽ മാതൃത്വാവകാശവാദവുമായെത്തിയ രണ്ടു സ്ത്രീകളിൽ യഥാർത്ഥ മാതാവ്, കുട്ടിയെ അവകാശമില്ലാത്തവൾക്ക് വിട്ടുകൊടുത്താലും വെട്ടിമുറിക്കരുത് എന്നു പറഞ്ഞ *പെറ്റതള്ളയുടെ വേദനയാണ്* മലങ്കരസഭയ്ക്കും മുൻ പാത്രിയർക്കീസ് വിഭാഗത്തിനും ഉള്ളത്. വെട്ടിമുറിക്കാൻ സമ്മതിച്ച, മാതൃത്വത്തിന്റെ വേദന ഇല്ലാത്ത, അപരയുടെ നിലപാടാണ് ഇന്നത്തെ വിഘടിത വിഭാഗത്തിനുള്ളത്.

എന്താണ് ഐക്യത്തിനു തടസ്സമായി നിൽക്കുന്ന ഘടകങ്ങൾ? ഇരു വിഭാഗത്തിലേയും ബഹു ഭൂരിപക്ഷവും ഐക്യത്തിന് എതിരല്ല. തീർച്ചയായും വിഘടിത വിഭാഗത്തിലെ ഒരു വിഭാഗം ഐക്യം ആഗ്രഹിക്കുന്നില്ല. ... *അഞ്ഞൂറുരൂപായും മള്ളൂരുമുണ്ടെങ്കിൽ ആരെയും കൊല്ലാം നാരായണായ നമഃ...* എന്ന പഴയ *സരസൻ* കവിത മട്ടിൽ മെത്രാൻ, കോറി, ഷെവലിയാർ മുതലായ *കൃപകളുടെ* അനിർഗ്ഗളമായ പ്രവാഹത്തിന് ഐക്യം തടസ്സമുണ്ടാക്കുമെന്ന് ഈ അതിന്യൂനപക്ഷം ഭയപ്പെടുന്നു. ഈ ഭയം അടിസ്ഥാനരഹിതമല്ല താനും. എന്നാൽ ഈ പോക്കിൽ സമീപകാലത്ത് പാത്രിയർക്കീസ് ബാവാ ഛിന്നനാണെന്ന വസ്തുത കുഞ്ഞാടുകളിൽ നിന്ന് ഇവർ മറച്ചു വയ്ക്കുന്നു. ഐക്യം തങ്ങൾക്ക് സ്ഥാനഭ്രംശം ഉണ്ടാക്കുമെന്നു ഭയക്കുന്ന അപൂർവം ചിലർ മലങ്കരസഭയിലും ഉണ്ടെന്നതും യാഥാർത്ഥ്യമാണ്.

എന്നാൽ വിഭജനവാദത്തിനു പിമ്പിൽ ഈ ആന്തരിക ന്യൂനപക്ഷത്തേക്കാൾ ശക്തമായ ചില ബാഹ്യ ശക്തികൾ പ്രവർത്തിക്കുന്നുണ്ട് എന്നതിനു പ്രത്യക്ഷമായും പരോക്ഷമായും സൂചനകളുണ്ട്. കേരളത്തിൽ സാമ്പത്തികമായും, അതിലുപരി വിദ്യാഭ്യാസപരമായും ഏറ്റവും മുൻപന്തിയിൽ നിൽക്കുന്ന സമൂഹമാണ് മലങ്കരസഭ. അവർ ഒന്നിച്ചു നിന്നാൽ കേരളത്തിൽ ഏറ്റവും സമ്മർദ്ദശക്തിയുള്ള സമുദായമായി

മാറും. അപൂർവം തുരുത്തുകളൊഴികെ ഏറ്റവും ചുരുങ്ങിയത് വാളകം മുതൽ കീഴില്ലം വരെയുള്ള പ്രദേശത്തിന്റെ രാഷ്ട്രീയ ഗതി നിയന്ത്രിക്കാൻ ഈ സമൂഹത്തിനാവും.

ഇത്തരമൊരു ധ്രുവീകരണത്തെ ഭയക്കുന്ന ചില രാഷ്ട്രീയ - ബിസിനസ് ലോബികളുണ്ട്. മലങ്കരസഭാ പ്രശ്നത്തിൽ കാലാകാലങ്ങളിൽ എണ്ണയൊഴിച്ച് ആളിക്കത്തിച്ച് വിടവ് വർദ്ധിപ്പിക്കുവാൻ ഇവർ പ്രത്യേകം ശ്രദ്ധിക്കുന്നു. കേവലം താൽക്കാലികമായ സ്വാർത്ഥലാഭത്തിനായി മലങ്കരസഭയെ ശാശ്വതമായി വെട്ടിമുറിക്കാനാണ് ഇവരുടെ ഇപ്പോഴത്തെ ശ്രമം.

1663 മുതൽ മലങ്കരസഭയിൽ നിന്നു പിരിഞ്ഞുപോയ സഭകളാണ് മലങ്കരസഭയുടെ ആത്യന്തിക വിഭജനം ആഗ്രഹിക്കുന്ന മറ്റൊരു വിഭാഗം. ഇവയൊക്കെയും പാശ്ചാത്യ ശക്തികളുടെ സൃഷ്ടികളാണ്. സാമ്രാജ്യത്വങ്ങളുടെ സമ്മർദ്ദത്തിനു മുമ്പിലും അടിയറവു പറയാതെ ദേശീയത പരിരക്ഷിച്ച മലങ്കരസഭയുടെ അതുല്യ സ്ഥാനത്തിൽ അവർ അസൂയാലുക്കളാണെന്നതാണ് വസ്തുത. മലങ്കരയുടെ വിഭജനം അരാജകത്വം സൃഷ്ടിക്കുകയും, കാലക്രമേണ അവാന്തര വിഭാഗങ്ങൾ രൂപംകൊണ്ട് അധഃപതിക്കുകയും ചെയ്യുമെന്ന് അവർ കണക്കു കൂട്ടുന്നു. വിഭജനത്തിനു മദ്ധ്യസ്ഥരുടെ റോളിലാണ് ഇവരുടെ രംഗപ്രവേശനം.

ഈ കണക്കുകൂട്ടലിനെ നിസാരവൽക്കരിക്കാനാവില്ല. അതിനു കാരണം വിഘടിത വിഭാഗത്തിന്റെ ആഭ്യന്തരഘടനയാണ്. പലരും കരുതുന്നതുപോലെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ 2002-ലെ പുത്തൻകുരിശു ഭരണഘടനപ്രകാരം ഭരിക്കപ്പെടുന്ന ഒരു ഏകമുഖ സമൂഹമല്ല വിഘടിത വിഭാഗം. പൗരസ്ത്യ സുവിശേഷ സമാജം, സിംഹാസന പള്ളികൾ, ക്നാനായ ഭദ്രാസനം, ഹോണോവാർ മിഷൻ മുതലായവയ്ക്കൊക്കെയും വ്യത്യസ്തങ്ങളായ ഭരണക്രമങ്ങളാണ്. ഇവയ്ക്കുപരി, *അർത്ഥം കിടുകിടുക്കുന്ന* ഇടവകകൾ സ്വന്തം ഭരണഘടനകൾ ഉണ്ടാക്കിയിട്ടുണ്ട്. ഇവയ്ക്കിടയിലാണ് 2002-ലെ ഭരണഘടനയുടെ സ്ഥാനം. അന്ത്യോഖ്യൻ സഭയുടെ ഭരണഘടനയുമായി കാതലായ അനേകം പൊരുത്തക്കേടുകൾ ഉള്ള 2002 ഭരണഘടന പാത്രിയർക്കീസ് അതേപടി അംഗീകരിക്കാനുള്ള സാദ്ധ്യത തുലോം വിരളമാണ്.

1946-ൽ ഇന്ത്യാ വിഭജനകാലത്ത് അന്നത്തെ വൈസ്രോയി ലോർഡ് ലൂയി മൗണ്ട് ബാറ്റൺ ഒരു പ്രവചനം നടത്തി. നിർദ്ദിഷ്ട പാക്കിസ്ഥാന്റെ വംശീയ-സാംസ്കാരിക ഘടനകളെക്കുറിച്ച് വ്യക്തമായി പഠിച്ചശേഷമാണ് അദ്ദേഹം ശ്രദ്ധേയമായ ഈ പ്രവചനങ്ങൾ നടത്തിയത്. ഒന്നാമതായി, പൂർവ ബംഗാൾ പാക്കിസ്ഥാനിൽ നിന്നു വിട്ടുപോകും. 1972-ൽ

ബംഗ്ലാദേശിന്റെ രൂപീകരണത്തോടെ ഇതു യാഥാർത്ഥ്യമായി. രണ്ടാമ തായി, പാക്കിസ്ഥാൻ ഏഴു കഷണങ്ങളായി ഭിന്നിക്കും. ഒരു രാഷ്ട്രം എന്ന നിലയിൽ പാക്കിസ്ഥാൻ ഇല്ലാതായിട്ടില്ലെങ്കിലും പല പ്രവിശ്യക ളിലും ഇന്ന് കേന്ദ്ര സർക്കാരിനു നിയന്ത്രണമില്ലാത്ത സ്വയംഭരണമാണ്. മലങ്കരസഭ വിഭജനത്തിനു സമ്മതിച്ചാൽ വിഘടിത വിഭാഗത്തിന്റെ ഗതിയും മറ്റൊന്നാകില്ല.

ഇതിനേക്കാളുപരി വിഘടിത വിഭാഗത്തിന്റെ ബാഹ്യകേരളാ ഇടവ കകൾ ഒന്നൊന്നായി പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിൻകീഴി ലായിക്കൊണ്ടിരിക്കുകയാണ്. ഇത് പാത്രിയർക്കീസിന്റെ ദീർഘകാല പദ്ധ തിയുടെ ഭാഗമാണെന്ന് അവർ മനസിലാക്കുന്നില്ല. 1964-ൽ പ. ഔഗേൻ പ്രഥമന്റെ കാതോലിക്കാ സ്ഥാനാരോഹണത്തിൽ പങ്കെടുക്കാനെത്തിയ പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ്, മദ്ധ്യപൗരസ്ത്യദേശത്തെ ഇടവകകളിന്മേൽ മലങ്കരസഭയ്ക്കുള്ള അധികാരം ഒഴിഞ്ഞുകൊടുക്ക ണമെന്ന് ആവശ്യപ്പെട്ടു. അന്ന് മലയായിലൊഴികെ ഗൾഫിൽ മാത്രമാ യിരുന്നു മലങ്കരസഭയ്ക്ക് ഇന്ത്യയ്ക്കു വെളിയിൽ ഇടവകകൾ ഉണ്ടായി രുന്നത്. അവയിലായിരുന്നു പാത്രിയർക്കീസിന്റെ കണ്ണ്. ശീമക്കാരുടെ ഇടവകകളിൽ മലങ്കരസഭയ്ക്ക് താല്പര്യമില്ലെന്നും എന്നാൽ ഇന്ത്യൻ വംശജരുള്ളിടത്തെല്ലാം ഇടവകകൾ രൂപീകരീക്കാൻ മലങ്കരസഭയ്ക്ക് അവകാശമുണ്ടെന്നും പ. സുന്നഹദോസ് മറുപടി കൊടുത്തു. അപ്രകാരം സംരക്ഷിച്ച ഇടവകകളാണ് ഇന്ന് ഒന്നൊന്നായി പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിലാകുന്നത്. ഇപ്രകാരം മുഖ്യധാരയിൽ നിന്ന് വിടർ ത്തപ്പെടുന്ന ബാഹ്യഇന്ത്യാ ഇടവകകളും കഷണങ്ങളുടെ എണ്ണം കൂട്ടും. മലങ്കരസഭയുടെ *മേശയിൽനിന്നു വീഴുന്ന കഷണങ്ങൾക്കായി* വായ് പിളർന്നിരിക്കുന്ന ആളുപിടിയൻ പ്രസ്ഥാനങ്ങൾക്ക് സന്തോഷമാകും.

എന്നാൽ ഇവരേക്കാളൊക്കെ ഉപരിയായി മലങ്കരസഭയുടെ വിഭജന ത്തിനായി തീവ്രശ്രമം നടത്തുന്ന മറ്റൊരു വിഭാഗമുണ്ടെന്ന് ചിലർ ആരോ പിക്കുന്നു. ധനവും, സ്വാധീനവും, സംഘടനാ ശക്തിയുമുള്ള ഈ വിഭാ ഗത്തിന് മലങ്കരസഭയെ മൊത്തമായോ ചില്ലറയായോ വിഴുങ്ങുക എന്ന ലക്ഷ്യമാണുള്ളത്. നൂറ്റാണ്ടുകളായി പല രീതിയിൽ ഇതേ ലക്ഷ്യ ത്തോടെ അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. അവരാണ് വിഭജ നവാദികൾക്ക് ആളും അർത്ഥവും നൽകുന്നതെന്നും, അവർക്കുവേണ്ടി ആസൂത്രണം നടത്തുന്നതെന്നും ഇവർ ആരോപിക്കുന്നു. ആരാണ് ആ *ആസാമി?* എങ്ങിനെയാണ് അവർ ഇതിൽ ഉൾപ്പെടുന്നത്?

ഇവിടെയാണ് തലക്കെട്ടിനാസ്പദമായ സഞ്ജയന്റെ ലേഖനത്തിന്റെ പ്രസക്തി. തനിക്കുണ്ടായ ഒരു സ്വപ്നം എന്ന നിലയിലാണ് സഞ്ജ യൻ ഈ ഉപന്യാസം രചിച്ചിരിക്കുന്നത്. സ്വപ്നത്തിൽ അക്കാലത്ത്

കൊടുമ്പിരികൊണ്ട പാക്കിസ്ഥാൻ വാദത്തിന്റെ വേരുകൾ അന്വേഷിച്ചു പോവുകയാണ് ലേഖകൻ. *പാക്കിസ്ഥാൻ* എന്നെഴുതിയ കരിമ്പാറയുടെ ചുവടു കുഴിച്ചപ്പോൾ അതിനെ താങ്ങിനിർത്തുന്നത് *ഹിന്ദു-മുസ്ലീം ഭിന്നിപ്പ്* എന്നെഴുതിയ മറ്റൊരു പാറയാണെന്നു കണ്ടു. വീണ്ടും കുഴിച്ചപ്പോൾ അതിന്റെ അടിയിൽ മുഹമ്മദാലി ജിന്നയുടെ പ്രതിമയാണ്.

അവിടെനിന്നും വീണ്ടും കുഴിച്ചപ്പോൾ ഒരു രഹസ്യ അറയിൽ നിന്നുകൊണ്ട് മുഹമ്മദാലി ജിന്നയെ താങ്ങി നിർത്തുന്ന വ്യക്തിയെക്കണ്ടു. ... *കോളറും, ടൈയും, കോട്ടും, കാലൊറയും, ബൂട്ട്സും ധരിച്ച ഒരു ഭവ്യൻ.* ബ്രിട്ടീഷ് സാമ്രാജ്യത്തെയാണ് സഞ്ജയൻ ഉദ്ദേശിക്കുന്നതെന്ന് വ്യക്തം. അതുപോലെ മലങ്കരസഭയിലെ വിഭജനവാദികളുടേയും, അതിനെ പ്രോൽസാഹിപ്പിക്കുകയും പ്രേരിപ്പിക്കുകയും ചെയ്യുന്ന സംഘടനകളുടേയും എല്ലാം പിന്നിൽ ഒരൊറ്റ *ആസാമി* തന്നെയാണെന്ന് ഇവർ ചൂണ്ടിക്കാട്ടുന്നു.

സഞ്ജയന്റെ സൂചിത ലേഖനത്തിന്റെ അവസാന വാക്യത്താൽ ത്തന്നെ ഈ ലേഖനം ഉപസംഹരിക്കാം. "... *ഇല്ലില്ല. ആ അടിയിലെ ആസാമിയുടെ പേര് കൊന്നാലും ഞാൻ പറയില്ല. എന്നോട് അത് ചോദിക്കുകയും വേണ്ട.*"

(*ജോർജിയൻ മിറർ, ഏപ്രിൽ, 2011*)

# 5

# പരുമല തിരുമേനിയും പാമ്പാടി യോഗവും

2008 ജനുവരി 24-നു പാമ്പാടിയിൽ മാർക്സിസ്റ്റ് പാർട്ടി സംഘടിപ്പിച്ച *കല, സാഹിത്യം, മാനവീയത* എന്ന സെമിനാറിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യപ്രഭാഷണം നടത്തിയത് ചിലർ ഒരു വിവാദമാക്കിയിരിക്കുകയാണ്. ഇതു സംബന്ധിച്ച പിന്നാമ്പുറക്കഥകൾ ഒഴിവാക്കിയാൽ, നാസ്തികരും മതവൈരികളുമായ കമ്യൂണിസ്റ്റുകളുടെ യോഗത്തിൽ മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ പങ്കെടുത്തത് അക്ഷന്തവ്യമായ അപരാധമാണെന്നാണ് ഇവരുടെ മുഖ്യ വാദം. മറുവശത്ത്, പാമ്പാടിയിലേത് പാർട്ടി യോഗം അല്ലായിരുന്നു എന്നും, പാർട്ടി സംഘടിപ്പിച്ച ഒരു സെമിനാർ മാത്രമായിരുന്നെന്നും, പണ്ഡിതനായ മെത്രാപ്പോലീത്താ അതിൽ പങ്കെടുക്കുന്നതിൽ തെറ്റൊന്നുമില്ലെന്നും മറ്റൊരു വിഭാഗം വാദിക്കുന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നിവർ കമ്യൂണിസ്റ്റുപാർട്ടികൾ സംഘടിപ്പിച്ച സമാനരീതിയിലുള്ള പരിപാടികളിൽ പല പ്രാവശ്യം പങ്കെടുത്ത ചരിത്രം അനുകൂലികൾ ചൂണ്ടിക്കാട്ടുന്നു.

ഈ വിഷയത്തിന്റെ ന്യായാന്യായങ്ങളെപ്പറ്റിയല്ല ഇവിടെ പരിചിന്തനം ചെയ്യുന്നത്. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് സെമിനാറിൽ പങ്കെടുത്തതിനെ അനുകൂലിക്കുന്നവർ ഉയർത്തുന്ന മറ്റൊരു വാദമുഖമാണ് ഇവിടെ പരാമർശന വിധേയമാകുന്നത്. അവരുടെ അഭിപ്രായപ്രകാരം, ഭരണാധികാരികളുമായി സൗഹാർദ്ദപരമായ ഒരു ബന്ധം പുലർത്തേണ്ടത് മലങ്കരസഭയുടെ ആവശ്യമാണ്. സജീവമായ പാർട്ടി പ്രവർത്തനത്തിലോ പ്രചരണത്തിലോ മലങ്കരസഭയിലെ വൈദികർ ഏർപ്പെടുന്നത് ഒട്ടും ആശാസ്യമല്ല. എന്നാൽ ചിലർക്ക് അനഭിമതമായ ഒരു പാർട്ടി സംഘടിപ്പിച്ചു എന്ന കാരണത്താൽ, സെമിനാർ പോലെയുള്ള ധൈഷണികമായ പരിപാടികളോട് മുഖംതിരിക്കുന്നത് മലങ്കരസഭയ്ക്ക് ഒട്ടും പ്രയോജനം ചെയ്യുന്ന ഒരു നടപടിയല്ല. പ്രത്യേകിച്ചും ആ പാർട്ടി ഭരണത്തിലിരിക്കുകയും മലങ്കരസഭയ്ക്ക് ഭരണകൂടവുമായി നല്ല ബന്ധം അത്യന്താപേക്ഷിതമായിരിക്കുകയും ചെയ്യുന്ന ഈ കാലഘട്ടത്തിൽ.

ഈ വാദം ഉന്നയിച്ചവർക്ക് അറിവില്ലെങ്കിലും ഒരു നൂറ്റാണ്ടിലധികം നീളുന്ന ചരിത്രപശ്ചാത്തലം ഇതിനു പിമ്പിലുണ്ട്. അക്കാലത്തെ മലങ്കര

സഭാചരിത്രം പരിശോധിച്ചാൽ ഭരണാധികാരികളുമായി സൗഹൃദം സ്ഥാപിക്കാനോ നിലനിർത്താനോ പല നടപടികളും മലങ്കരസഭ സ്വീകരിച്ചതായി കാണാം. അവയിൽ പലതും പിന്തിരിപ്പനായി സമകാലികരും പിൽക്കാല ചരിത്രകാരന്മാരും മുദ്രകുത്തിയിട്ടുള്ളവയാണ്. ഇവയിൽ ഏറ്റവും പ്രശസ്തമായ രണ്ടെണ്ണമാണ് ഇവിടെ പ്രതിപാദിക്കുന്നത്.

*നസ്രാണിശത്രു* എന്നു കുപ്രസിദ്ധി നേടിയ തിരുവിതാംകൂർ ദിവാൻ സർ സി. പി. രാമസ്വാമി അയ്യർക്ക് 1939 (കൊല്ലവർഷം 1115) വൃശ്ചികം 8-നു തിരുവനന്തപുരത്തു വെച്ച് മലങ്കരസഭ, പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിൽ മംഗളപത്രവും സ്വീകരണവും നൽകിയ സംഭവമാണ് ഇവയിൽ ഏറ്റവും പ്രശസ്തം. സർ സി. പി. യുടെ ഷഷ്ഠിപൂർത്തിയോട് അനുബന്ധിച്ചായിരുന്നു ഇത്. *പ്രതിലോമം* എന്നു വിശേഷിപ്പിച്ചുകൊണ്ടാണ് ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് ഈ സംഭവം വിവരിക്കുന്നത്.

ഈ സംഭവം നടന്ന കാലം പ്രത്യേകം പരിഗണനാർഹമാണ്. മലങ്കരസഭാംഗങ്ങളുടെ ഉടമസ്തതയിലുള്ള നാഷണൽ ക്വയിലോൺ ബാങ്ക് 1938 (കൊല്ലവർഷം 1113) മിഥുനം 8-നു സർ സി. പി. അടച്ചുപൂട്ടി. 1938 (1114) ചിങ്ങം 26-നു മലയാള മനോരമ കണ്ടുകെട്ടി. മലങ്കരസഭയുടെ മുന്നണിപ്പോരാളിയും മനോരമ പത്രാധിപരുമായ കെ. സി. മാമ്മൻ മാപ്പിളയെ 1114 തുലാം 6-നു തടവിലാക്കി. ഈ സാഹചര്യത്തിലാണ് ഇപ്രകാരം ഒരു നടപടിക്ക് സഭ മുതിർന്നതെന്നത് സവിശേഷ ശ്രദ്ധ അർഹിക്കുന്നു.

ഇതിനു സമാന്തരമായി മറ്റൊരു ഭീഷണി മലങ്കരസഭയ്ക്കു മുമ്പിലുണ്ടായിരുന്നു. 1938 (കൊല്ലവർഷം 1113) കുംഭം 7-നാണ് സമുദായക്കേസ് ഫയൽ ചെയ്തത്. സ്പെഷ്യൽ ജെഡ്ജി ഈ കേസിന്റെ വിചാരണ ആരംഭിച്ചത് 1115 ധനുവിലും. ഇതിനിടയിലാണ് മുകളിൽ പറഞ്ഞ സംഭവപരമ്പരകൾ അരങ്ങേറുന്നത്. ഈ കേസിനോടൊപ്പംതന്നെ പ്രതികളുടെ കൈവശമിരിക്കുന്ന പഴയസെമിനാരിയടക്കമുള്ള പൊതുമുതലുകൾ വിടർത്തി റിസീവർ ഭരണത്തിലാക്കണമെന്ന് വാദികളായ പാത്രിയർക്കീസ് പക്ഷക്കാർ ആവശ്യപ്പെട്ടിരുന്നു.

സർ സി. പി. യ്ക്കു പേടിസ്വപ്നമായി പരിണമിച്ചിരുന്ന സ്റ്റേറ്റ് കോൺഗ്രസിനും മലയാള മനോരമയ്ക്കും നാഷണൽ ക്വയിലോൺ ബാങ്കിനും പിന്തുണ നൽകിയിരുന്ന മലങ്കരസഭയെ അദ്ദേഹത്തെ ഉപയോഗിച്ചു *ഒതുക്കാൻ* ഇതിനിടയിൽ പാത്രിയർക്കീസ് പക്ഷം ശ്രമമാരംഭിച്ചിരുന്നു. സർ സി. പി. യുടെ വരുതിക്കു നിൽക്കുന്ന ഒരു സ്പെഷ്യൽ ജഡ്ജിയെ നിയമിച്ചു റിസീവർ പെറ്റീഷൻ അനുവദിപ്പിക്കാൻ വേണ്ട ചരടുവലികൾ അവർ വിജയകരമായി നടത്തി.

ഈ അപകടം മണത്തതിനെ തുടർന്നാണ് ഷഷ്ഠിപൂർത്തിക്ക് സർ സി. പി. യ്ക്ക് ചായസൽക്കാരം നടത്തിയതും, മംഗളപത്രം നല്കിയതും, പ. പാമ്പാടി തിരുമേനിയടക്കമുള്ളവർ പങ്കെടുത്തതും (ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ ഇതിൽ ബോധപൂർവ്വം പങ്കെടുത്തില്ല). ഏതായാലും തുടർന്ന് സർ സി. പി. സമുദായ ക്കേസിൽ ഇടപെട്ടില്ല എന്നു വേണം കരുതാൻ. കാരണം അതേവർഷം മീനമാസത്തിൽ റിസീവർ പെറ്റീഷൻ വിശദമായി വാദം കേട്ട് തള്ളി. സമുദായക്കേസ് അതിന്റെ വഴിക്കു നീങ്ങുകയും ചെയ്തു.

ഇത്തരത്തിൽ ശ്രദ്ധേയമായ മറ്റൊരു സംഭവം 1891–ലെ *എതിർ മെമ്മോറിയൽ* പ്രക്ഷോഭണത്തിൽ പ. പരുമല തിരുമേനി വഹിച്ച പങ്കാണ്. *എതിർ മെമ്മോറിയലി*നെ ഒരു പിന്തിരിപ്പൻ പ്രസ്ഥാനമായിട്ടാണ് പല ചരിത്രകാരന്മാരും കണക്കാക്കുന്നത്. പ. പരുമല തിരുമേനിയുടെ *എതിർ മെമ്മോറിയലി*ലെ പങ്കാളിത്തത്തിന്റെ പശ്ചാത്തലം മനസ്സിലാക്കണമെങ്കിൽ *എതിർ മെമ്മോറിയലും* അതിനു ഹേതുവായ *മലയാളി മെമ്മോറിയലും* എന്താണെന്നു വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.

തിരുവിതാംകൂർ ഭരണത്തിൽ ഒരിക്കൽ സമ്പൂർണാധിപത്യം നടത്തിയിരുന്ന നായന്മാർക്ക് 19–ാം നൂറ്റാണ്ടിൽ ആ മേൽക്കൈ പരദേശ ബ്രാഹ്മണർക്ക് കൈമാറേണ്ടി വന്നു. ഇതിൽ അവർക്ക് കനത്ത അസംതൃപ്തിയുണ്ടായിരുന്നു. 1870–ൽ ആദ്യമായി എം.എ. പരീക്ഷ പാസ്സായ മലയാളിയായ പി. താണുപിള്ളയുടെ നേതൃത്വത്തിൽ *മലയാളി സോഷ്യൽ യൂണിയൻ* എന്നൊരു സംഘടന രൂപംകൊണ്ടു. ഇടക്കാലത്ത് മന്ദീഭവിച്ച ഈ സംഘടന 1884–ൽ *മലയാളി സഭ* എന്നപേരിൽ പുനരവതരിച്ചു. ആദ്യകാലത്ത് നായന്മാരല്ലാത്ത അംഗങ്ങൾ ഉണ്ടായിരുന്നു എങ്കിലും നായന്മാരുടെ സാമൂഹ്യോദ്ഗ്രഥനമായിരുന്നു സംഘടനയുടെ ലക്ഷ്യം. കുറഞ്ഞോരു കാലംകൊണ്ട് നായന്മാരുടെ ഇടയിൽ ഗണ്യമായ സ്വാധീനം നേടാൻ കഴിഞ്ഞ *മലയാളി സഭ*, നായന്മാരുടെ പിന്നോക്ക നിലയ്ക്കു കാരണം ഉയർന്ന ഉദ്യോഗങ്ങൾ അവർക്കു ലഭിക്കാതെ പരദേശ ബ്രാഹ്മണർക്കു നല്കുന്നതാണെന്ന നിഗമനത്തിൽ എത്തി. നായന്മാർക്ക് സമൂഹത്തിലും, വിശിഷ്യ തിരുവിതാംകൂർ രാജ്യത്തുമുള്ള ഔന്നത്യനില കാണിച്ചുകൊണ്ടും, സർക്കാർ ഉദ്യോഗങ്ങളിൽ അവർ പിൻതള്ളപ്പെട്ടതിന്റെ കണക്കുകൾ നിരത്തിയും, 1890–നോടടുത്ത് മഹാരാജാവിനു സമർപ്പിക്കാൻ ഒരു നിവേദനം തയ്യാറാക്കി.

എന്നാൽ നായന്മാർക്കുവേണ്ടി മാത്രമുള്ള ഒരു നിവേദനം അവഗണിക്കപ്പെടാനുള്ള സാദ്ധ്യത പരിഗണിച്ച അതിന്റെ പ്രയോക്താക്കൾ, ഈ മെമ്മോറിയലിന് ഒരു സാർവലൗകിക ഭാവം നല്കാനും, ദേശീയ പ്രസ്ഥാനമെന്ന വിശ്വസനീയത ഉണ്ടാക്കുവാനുമായി സുറിയാനി ക്രിസ്ത്യാനി

കളെയും ഈഴവരെയും ഈ മെമ്മോറിയലിൽ ഉൾപ്പെടുത്തി. എന്നാൽ മുസ്ലീങ്ങൾ, യഹൂദർ, യൂറോപ്യർ എന്നിവരെ ഒഴിവാക്കുകയും ചെയ്തു. 10,037 പേർ, ബഹുഭൂരിപക്ഷവും നായന്മാർ, ഒപ്പിട്ട നിവേദനം തയ്യാറായി. ഇതാണ് *മലയാളി മെമ്മോറിയൽ* എന്നറിയപ്പെടുന്നത്. 1891 ജനുവരി 10-നു *മലയാളി മെമ്മോറിയൽ* തിരുവിതാംകൂർ മഹാരാജാവിന് അയച്ചു കൊടുത്തു.

ഉപരിപ്ലവമായ പരാമർശനങ്ങൾ ഒഴിവാക്കിയാൽ നായന്മാർക്ക് പരദേശ ബ്രാഹ്മണർ മൂലം നഷ്ടമായ സൗഭാഗ്യങ്ങളെപ്പറ്റിയുള്ള വിലാപമായിരുന്നു *മലയാളി മെമ്മോറിയൽ*. ഇതിന് തുടക്കത്തിൽതന്നെ എതിർപ്പു നേരിടേണ്ടി വന്നു. തങ്ങളെ ഒഴിവാക്കിയതിൽ പ്രതിഷേധവുമായി മുസ്ലീങ്ങൾ ആദ്യമേ രംഗത്തുവന്നു. കുറച്ചു കഴിഞ്ഞതോടെ ഈഴവർക്കും ഇതിന്റെ സാർവ്വജനീന ഭാവത്തിൽ സംശയം ജനിച്ചു. ആദ്യഘട്ടത്തിൽ മെമ്മോറിയലിനെ പിന്താങ്ങിയ *മലയാള മനോരമയും* പിന്നീട് പരോക്ഷമായി മെമ്മോറിയലിന്റെ സങ്കുചിത സ്വഭാവത്തെ വിമർശിച്ചു. ഈ വസ്തുതകൾ വിരൽചൂണ്ടുന്നത് *മലയാളി മെമ്മോറിയൽ* ഒരു *നായർ മെമ്മോറിയൽ* മാത്രമായിരുന്നു എന്ന വസ്തുതയിലേയ്ക്കാണ്.

തിരുവിതാംകൂറിലെ ഉയർന്ന ഉദ്യോഗങ്ങൾ കയ്യടക്കിയിരുന്ന പരദേശി ബ്രാഹ്മണരും വെറുതെയിരുന്നില്ല. ഒരു *എതിർ മെമ്മോറിയലുമായി* അവരും രംഗത്തെത്തി. *മലയാളി മെമ്മോറിയലി*ൽ അസംതൃപ്തരായ തിരുവിതാംകൂറിലെ ജനവിഭാഗങ്ങളെ കൂട്ടുപിടിച്ച് അവരും തങ്ങളുടെ മെമ്മോറിയലിന് സാർവജനീനഭാവം നല്കി. ഇരുകൂട്ടരും 1891-ൽ മെമ്മോറിയലുകളുടെ പ്രചാരണത്തിന് ധാരാളം യോഗങ്ങൾ സംഘടിപ്പിച്ചു. അത്തരത്തിൽ *എതിർ മെമ്മോറിയലു*കാർ ആലപ്പുഴയിൽ സംഘടിപ്പിച്ച യോഗത്തിലാണ് പ. പരുമല തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചത്.

*മലയാളി മെമ്മോറിയൽ* സുറിയാനി ക്രിസ്ത്യാനികൾക്കു കൂടി പ്രയോജനപ്പെടുമായിരുന്ന ഒരു പുരോഗമന പ്രസ്ഥാനമാണെന്നും, അതിനെ എതിർത്തുകൊണ്ട് *എതിർ മെമ്മോറിയൽ* യോഗത്തിൽ പ. പരുമല തിരുമേനി അദ്ധ്യക്ഷത വഹിച്ചതും പ്രതിലോമ പ്രവർത്തനമാണെന്ന മുൻവിധിയോടു കൂടിയാണ് ജോർജ്ജ് തഴക്കര *പുണ്യസ്മൃതിയി*ൽ ഈ വിഷയത്തെ സമീപിച്ചിരിക്കുന്നത്. അതിൽ പ. പരുമല തിരുമേനിയുടെ *എതിർ മെമ്മോറിയൽ* പ്രവർത്തനത്തെ *തിരുവിതാംകൂർ എന്നത് ഒറ്റപ്പെട്ട ഒരു ദേശമല്ലെന്നും ഒരു വലിയ രാജ്യത്തിന്റെ ഭാഗമാണെന്നും തിരുമേനി ദീർഘവീക്ഷണം ചെയ്തു. സർക്കാർ ഉദ്യോഗത്തിന്റെ യോഗ്യത ജാതിയല്ലെന്നും കഴിവാണെന്നും വിശ്വസിച്ചു. പരദേശി - സ്വദേശി വ്യത്യാസം കേവലമാണെന്നും അദ്ധ്വാനത്താലും പരിശ്രമത്താലും ആർജ്ജിക്കേണ്ട*

*താണ് സ്ഥാനമാനങ്ങളെന്നും തിരുമേനി കരുതി* എന്നു മഹത്വവൽക്കരിച്ചിട്ടുണ്ട്. ഇതു തികച്ചും തെറ്റായ ഒരു നിഗമനമാണ്.

*നായർ മേധാവിത്വത്തിന്റെ പതനം* എന്ന തന്റെ വിശ്രുത പഠനഗ്രന്ഥത്തിലൂടെ *എതിർ മെമ്മോറിയലിൽ* പ. പരുമല തിരുമേനിയുടെ പങ്ക് വെളിപ്പെടുത്തിയ ഡോ. റോബിൻ ജഫ്രി തന്നെ അതിന്റെ കാരണവും വെളിപ്പെടുത്തുന്നുണ്ട്. മാർത്തോമ്മാ സഭാസ്ഥാപകനായ തോമസ് അത്താനാസ്യോസ് കോട്ടയത്തു നടന്ന *മലയാളി മെമ്മോറിയൽ യോഗത്തിൽ* അദ്ധ്യക്ഷത വഹിച്ചിരുന്നു. തോമസ് അത്താനാസ്യോസ് പിന്തുണയ്ക്കുന്ന പ്രസ്ഥാനത്തിന്റെ എതിർ പ്രസ്ഥാനത്തെ മലങ്കരസഭ പിന്തുണച്ചതിൽ അസ്വാഭാവികത ഇല്ലെന്നാണ് ഡോ. റോബിൻ ജഫ്രിയുടെ അഭിപ്രായം.

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും തമ്മിലുള്ള ബന്ധം പരിഗണിച്ചാൽ അദ്ദേഹത്തിന്റെ അറിവും സമ്മതവും കൂടാതെ ഇത്തരമൊരു പ്രവൃത്തിക്ക് പ. പരുമല തിരുമേനി മുതിരുമെന്ന് ചിന്തിക്കുക അസാദ്ധ്യമാണ്. പത്രപ്രവർത്തനവും കായൽ കൃഷിയും തൊട്ട് സമൂഹത്തിന്റെ എല്ലാ തലങ്ങളിലും വ്യാപരിച്ചിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കുശാഗ്രബുദ്ധിക്ക് *മലയാളി മെമ്മോറിയൽ* തന്റെ കീഴിലുള്ള നസ്രാണികൾക്ക് പ്രത്യേകിച്ചു പ്രയോജനമൊന്നുമുണ്ടാക്കുകയില്ല എന്നു മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല.

തന്നെയുമല്ല, 1889–ൽ റോയൽ കോടതി വിധിയിലൂടെ മലങ്കരസഭയെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചുവെങ്കിലും പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെയും അവരുടെ സ്വാധീനത്തിലുള്ള ഉദ്യോഗസ്ഥരുടെയും ഒളിഞ്ഞും തെളിഞ്ഞുമുള്ള നിയമവിരുദ്ധ പ്രവർത്തനങ്ങളിലൂടെ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ *പള്ളി പിടിച്ചെടുക്കൽ യജ്ഞം* നടത്തിവന്നിരുന്ന കാലമായിരുന്നു അത്. ഉയർന്ന കോടതികളിൽ നിന്ന് അനുകൂലമായ കോടതിവിധികൾ ഉണ്ടായിരുന്നിട്ടും ബ്രിട്ടീഷുകാരും നാട്ടുകാരുമായ പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യാനികളായ ഉദ്യോഗസ്ഥരുടെയും ചില താഴ്ന്ന ജുഡീഷ്യൽ ഉദ്യോഗസ്ഥരുടെയും സഹായത്തോടെ പല പള്ളികളും നവീകരണക്കാർ കൈയടക്കി.

ഈ സാഹചര്യത്തിൽ അന്ന് തിരുവിതാംകൂറിലെ ഉന്നത ഉദ്യോഗസ്ഥരുടെ സഹായം മാർ ദീവന്നാസ്യോസിന് ആവശ്യമുണ്ടായിരുന്നു. *ശത്രുവിന്റെ ശത്രു മിത്രം* എന്നതുപോലെ *മലയാളി മെമ്മോറിയലി*നെ എതിർക്കുന്ന തിരുവിതാംകൂറിലെ ഉന്നത ഉദ്യോഗസ്ഥരുടെയും ഭരണകൂടത്തിന്റെയും മുമ്പിൽ, അതുമായി സഹകരിച്ച പാലക്കുന്നത്ത്

തോമസ് അത്താനാസ്യോസിനെ *ശത്രുവിന്റെ മിത്രമായും* അതു വഴി ശത്രുവായും ഉയർത്തിക്കാട്ടാൻ ഈ *എതിർ മെമ്മോറിയൽ* യോഗത്തിലൂടെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പരിശ്രമിച്ചിരിക്കാം. അദ്ദേഹത്തിന്റെ ആവശ്യപ്രകാരമാണ് പ. പരുമല തിരുമേനി ആലപ്പുഴയിലെ *എതിർ മെമ്മോറിയൽ* യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത് എന്നു ചിന്തിക്കുന്നതിലും തെറ്റില്ല.

ഏതായാലും *മലയാളി മെമ്മോറിയൽ* പറയത്തക്ക ഒരു പുരോഗമന പരിശ്രമം അല്ലാത്ത സ്ഥിതിക്ക് *എതിർ മെമ്മോറിയലി*ലെ സഹകരണം അത്ര പിന്തിരിപ്പനുമല്ല. അത് അന്ന് സഭയുടെ ആവശ്യമായിരുന്നു. പ. പരുമല തിരുമേനി അതു നിവർത്തിച്ചു എന്നതാണ് വാസ്തവം.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം 1891-ലെയും ഇന്നത്തെയും രാഷ്ട്രീയ പശ്ചാത്തലം തമ്മിൽ സമാനതകൾ ഏറെയാണ്. അനുകൂലമായ കോടതിവിധികൾ ഉണ്ടായിട്ടും സ്വാധീനിക്കപ്പെട്ട ഉദ്യോഗസ്ഥവൃന്ദത്തിനു മുമ്പിൽ അവ നിഷ്പ്രയോജനങ്ങളായി ഭവിക്കുകയാണ്.

ഈ പശ്ചാത്തലത്തിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മാർക്സിസ്റ്റ് പാർട്ടി സംഘടിപ്പിച്ച സെമിനാറിൽ പങ്കെടുത്തതിനെ പരിഗണിച്ചാൽ അത് അത്ര *അക്ഷന്തവ്യമായ* അപരാധമൊന്നുമല്ലെന്നു കാണാൻ കഴിയും. ധൈഷണികമായ ഒരു സംവാദത്തിൽ പങ്കെടുക്കുക എന്നത് ബൗദ്ധികമായ ഒരു പ്രവർത്തനമാണ്. ക്രിസ്തുമതം ബൗദ്ധിക ചർച്ചകൾ ഒരിക്കലും വിലക്കിയിട്ടില്ലെന്നു മാത്രമല്ല എന്നും അതിനെ പ്രോൽസാഹിപ്പിച്ചിട്ടേയുള്ളു. ഉയർന്ന നിലവാരമുള്ള സംവാദങ്ങളിലേയ്ക്ക് ക്ഷണിക്കപ്പെടുന്നതു തന്നെ ഒരു അതുല്യ അംഗീകാരമാണ്. മാത്രമല്ല, മനഃസാക്ഷിക്കു വിരുദ്ധമായി സർ സി. പി. രാമസ്വാമി അയ്യർക്ക് മംഗളപത്രം നൽകിയ *പ്രതിലോമ* സംഭവവുമായി താരതമ്യം ചെയ്താൽ ഒരു സെമിനാറിൽ പങ്കെടുക്കുക എന്നത് തികച്ചും അനുലോമമായ ഒരു നടപടിയാണ്. പ്രത്യേകിച്ചും സഭയ്ക്കോ ക്രിസ്തുമതതത്വങ്ങൾക്കോ സ്വന്തം മനഃസാക്ഷിക്കോ എതിരായി ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അവിടെ ഒന്നും പറയാൻ നിർബന്ധിതനാവാത്ത സ്ഥിതിക്ക്.

(*വിശ്വസ്നേഹദർശനം ത്രൈമാസികം, 2008 മെയ്*)

# 6

# ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നില്ല

2012 ഫെബ്രുവരി മാസത്തിൽ തിരുവനന്തപുരത്ത് നടന്ന മാർക്സിസ്റ്റ് പാർട്ടിയുടെ സംസ്ഥാന സമ്മേളനം ക്രിസ്തുമത വിശ്വാസവുമായി ബന്ധപ്പെട്ട രണ്ടു വിവാദങ്ങൾ ഉയർത്തിയിരുന്നു. അവയെ താഴെ പറയുന്നവിധം സംഗ്രഹിക്കാം.

1. ദാവിഞ്ചിയുടെ വിഖ്യാതമായ അന്ത്യഅത്താഴ ചിത്രത്തിൽ കമ്യൂണിസ്റ്റ് ഇതര രാഷ്ട്രീയക്കാരുടെ തല വെട്ടിച്ചേർത്തു പ്രദർശിപ്പിച്ചു.

2. യേശുക്രിസ്തുവിനെ വിപ്ലവകാരിയായും, കമ്മ്യൂണിസ്റ്റ് വിപ്ലവകാരികളെ അദ്ദേഹത്തിനു തുല്യനാക്കിയും അവതരിപ്പിച്ചു.

ഈ ലേഖകന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ, പല കാരണങ്ങളാൽ അന്ത്യഅത്താഴ ചിത്രം ചർച്ചയോ വിവാദമോ ആക്കേണ്ടതില്ല. ഒന്നാമതായി, വസ്തുതാപരമായ തെറ്റുകളുള്ള ഡാവിഞ്ചി ചിത്രം ഒരു പവിത്ര കലാരൂപമായി ക്രിസ്തുമതം അംഗീകരിച്ചിട്ടില്ല. രണ്ടാമതായി, ആവിഷ്ക്കാര സ്വാതന്ത്ര്യത്തെ ക്രിസ്തുമതം നിഷേധിക്കുന്നില്ല. *സ്വാശ്രയം* എന്ന കുരിശു ചുമക്കുന്ന ക്രിസ്തുവായി മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ ചിത്രീകരിച്ചിട്ടു കാലമേറെയായില്ല. അവയെയൊന്നും *മതനിന്ദ* എന്ന വിഭാഗത്തിൽ പെടുത്താനാവില്ല.

രണ്ടാമത്തെ വിവാദം – ക്രിസ്തു എന്ന വിപ്ലവകാരി – വിശദമായ പര്യാലോചനയ്ക്കു വിധേയമാക്കേണ്ടിയിരിക്കുന്നു. മൂന്നു കാരണങ്ങളാണ് ഈ വാദത്തിനു പിൻബലമേകാൻ മാർക്സിസ്റ്റ് പാർട്ടി നിരത്തുന്നത്.

1. ലോകഗതി മാറ്റിമറിച്ചവരാണ് വിപ്ലവകാരികൾ. ക്രിസ്തുവും അക്കൂട്ടത്തിൽപ്പെട്ട വ്യക്തിയാണ്.

2. യേശുക്രിസ്തു മർദ്ദിതരോടൊപ്പമായിരുന്നു. കമ്യൂണിസവും മർദ്ദിതർക്കുവേണ്ടി നിലകൊള്ളുന്നു.

3. സ്ഥിതിസമത്വം അഥവാ സോഷ്യലിസമാണ് ക്രിസ്തു വിഭാവനം ചെയ്തത്. കമ്യൂണിസത്തിന്റെ ആത്യന്തിക ലക്ഷ്യവും ഇതു തന്നെയാണ്.

ഇവിടെ കമ്യൂണിസ്റ്റ് തത്വശാസ്ത്രത്തിന്റെ അടിസ്ഥാനം മനസിലാക്കേണ്ടിയിരിക്കുന്നു. ആ തത്വശാസ്ത്രപ്രകാരം ലോകചരിത്രം മുഴുവനും വർഗ്ഗസമരത്തിന്റെ തുടർച്ചയാണ്. ഉള്ളവനും ഇല്ലാത്തവനും, മർദ്ദകനും മർദ്ദിതനും തമ്മിലുള്ളതാണ് ഈ സമരം. ആദിമ മനുഷ്യൻ പ്രാകൃത സോഷ്യലിസ്റ്റ് വ്യവസ്ഥയിലാണ് ജീവിച്ചിരുന്നത്. പിന്നീടാണ് ഭരണം ഉണ്ടായത്. അത് ചൂഷണത്തിന്റെ തത്വശാസ്ത്രമായിരുന്നു. ജന്മിത്വം, മുതലാളിത്വം മുതലായ വിവിധ സമ്പ്രദായങ്ങളിലൂടെ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തെ ചൂഷകവർഗ്ഗം അടിച്ചമർത്തി. മതം, ഭരണകൂടം ഇവയൊക്കെയും ചൂഷകരുടെ കയ്യിലെ ആയുധങ്ങളാണ്. തൊഴിലാളിവർഗ്ഗത്തിന് സാമ്പത്തിക സ്വാതന്ത്ര്യം ലഭിച്ചാൽ മാത്രമേ ചൂഷണം അവസാനിക്കുകയും സ്ഥിതിസമത്വം കൈവരുകയും ചെയ്യൂ. ഈ അവസ്ഥയാണ് സോഷ്യലിസം.

സോഷ്യലിസം എന്ന ലക്ഷ്യം സാധിതമാക്കാൻ രക്തരൂക്ഷിത സമരത്തിലൂടെ മർദ്ദകനെ ഇല്ലാതാക്കണം. അതിനുള്ള മാർഗ്ഗമാണ് കമ്യൂണിസം. കമ്യൂണിസത്തിൽ ഭരണം മർദ്ദിത വിഭാഗം കൈയടക്കും. അങ്ങനെ കമ്യൂണിസ്റ്റ് സ്റ്റേറ്റ് നിലവിൽ വരും. സോഷ്യലിസം നടപ്പിലാക്കും. സോഷ്യലിസത്തിന്റെ പരമകാഷ്ഠയിൽ സ്റ്റേറ്റ് കൊഴിഞ്ഞു വീഴുകയും, സമ്പൂർണ്ണ സ്ഥിതിസമത്വം നടപ്പാവുകയും ചെയ്യും.

ഈ അടിസ്ഥാനത്തിൽ നിന്നു വേണം യേശുക്രിസ്തു വിപ്ലവകാരിയാണോ, അദ്ദേഹത്തെ കമ്മ്യൂണിസ്റ്റ് വിപ്ലവകാരികളോട് താരതമ്യപ്പെടുത്താമോ എന്നു ചിന്തിക്കേണ്ടത്. പല കാരണങ്ങളാൽ ഈ താരതമ്യം യുക്തിസഹജമല്ല എന്നു കാണാം.

1. ആത്മീയത ഇല്ലാത്ത ഭൗതിക സമൂഹമാണ് കമ്യൂണിസം വിഭാവനം ചെയ്യുന്നത്. പക്ഷേ അതല്ല യേശുക്രിസ്തു പഠിപ്പിച്ചത്. *എന്റെ രാജ്യം ഐഹികമല്ല* എന്ന് അദ്ദേഹം വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. സാമ്പത്തിക അസമത്വം ഇല്ലാതാക്കുന്നതിലൂടെ മാത്രം മനുഷ്യരാശി വിമോചിതമാകുന്നു എന്നാണ് കമ്യൂണിസ്റ്റ് ചിന്താഗതി. ക്രിസ്തുവിന്റെ വിമോചനത്തിൽ സാമ്പത്തികം അപ്രസക്തമാണ്.

2. മർദ്ദകൻ - മർദ്ദിതൻ എന്ന വേർതിരിവ് അദ്ദേഹത്തിനില്ലായിരുന്നു. തീർച്ചയായും പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങളെ അദ്ദേഹം സ്വീകരിച്ച് സമൂഹത്തിന്റെ ഭാഗമായി കണക്കാക്കി. പക്ഷേ മർദ്ദക - ചൂഷക സമൂഹം എന്ന പേരിൽ ആരെയും അകറ്റി നിർത്തിയില്ല. കമ്യൂണിസ്റ്റ് ഭാഷയിൽ, ചൂഷകവർഗ്ഗത്തിന്റെ പ്രതിനിധികളായ ചുങ്കക്കാരൻ, ശതാധിപൻ, പരീശപ്രമാണി ഇവരെയും അദ്ദേഹം ഉൾക്കൊള്ളുന്നുണ്ട്.

3. അടിച്ചേൽപ്പിക്കലിലൂടെയല്ല യേശുക്രിസ്തു സ്ഥിതിസമത്വം

കൊണ്ടുവരാൻ ശ്രമിച്ചത്. മറിച്ച് മനംമാറ്റത്തിലൂടെയായിരുന്നു. *ഉള്ളവൻ ഇല്ലാത്തവനു കൊടുക്കട്ടെ* എന്നാണ് അദ്ദേഹം പഠിപ്പിച്ചത്. *ഉള്ളവന്റേത് എടുക്കട്ടെ* എന്നല്ല.

4. കമ്യൂണിസം നടപ്പാക്കുന്നത് രക്തരൂക്ഷിത സായുധ കലാപത്തിലൂടെയാണ്. ക്രിസ്തുമതത്തിന് ഒരിക്കലും അംഗീകരിക്കാവുന്ന ഒരു മാർഗ്ഗമല്ലിത്. *വാളെടുക്കുന്നവൻ വാളാൽ* എന്ന് യേശുക്രിസ്തു വ്യക്തമാക്കിയിട്ടുണ്ട്.

5. വ്യക്തിസ്വാതന്ത്ര്യത്തിന് – മനുഷ്യന്റെ വിവേചനാധികാരത്തിന് – ക്രിസ്തുമതം പരമപ്രാധാന്യം നൽകുന്നുണ്ട്. ആദ്യമനുഷനായ ആദാമിനെ സൃഷ്ടിച്ചതുപോലും നന്മതിന്മകളെ തിരഞ്ഞെടുക്കുവാനുള്ള പൂർണ്ണ സ്വാതന്ത്ര്യത്തോടെയാണ്. കമ്യൂണിസം മനുഷ്യന് വ്യക്തിസ്വാതന്ത്ര്യം നൽകുന്നില്ല. പാർട്ടി പദ്ധതിക്ക് ഉപരിയായോ വിപരീതമായോ ചിന്തിക്കാൻ കമ്യൂണിസം ആരേയും അനുവദിക്കുന്നില്ല. കമ്യൂണിസ്റ്റ് ഭരണകൂടത്തിനൊഴികെ വ്യക്തികൾക്ക് വിവേചനാധികാരം അംഗീകരിക്കുന്നില്ല. പാർട്ടിക്ക് ഫലത്തിൽ അപ്രമാദിത്വം ഉണ്ടു താനും.

6. *ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു* എന്ന മാക്യവല്ലിയുടേതെന്നു പറയപ്പെടുന്ന തത്വശാസ്ത്രമാണ് കമ്യൂണിസം പിന്തുടരുന്നത്. സ്ഥിതിസമത്വം എന്ന ആത്യന്തിക ലക്ഷ്യം നേടാൻ ഏതു മാർഗ്ഗവും സ്വീകരിക്കാം എന്ന് അവർ വിശ്വസിക്കുന്നു. ലക്ഷ്യം ശുദ്ധമായതിനാൽ മാർഗ്ഗം, അതെത്ര മോശമായാലും, വിഷയമല്ല എന്നതാണ് അവരുടെ വാദം. ക്രിസ്തുമതത്തിന് ഇതൊരിക്കലും അംഗീകരിക്കാനാവില്ല. ലക്ഷ്യം പോലെ തന്നെ മാർഗ്ഗവും ക്രിസ്തുമതത്തിൽ തുല്യപ്രാധാന്യമുള്ളതാണ്.

7. വൈരുദ്ധ്യാത്മക ഭൗതികവാദം എന്ന തികച്ചും ലൗകികമായ തത്വശാസ്ത്ര അടിത്തറയിലാണ് കമ്യൂണിസ്റ്റ് സിദ്ധാന്തം കെട്ടിപ്പടുത്തിരിക്കുന്നത്. ഈ അടിത്തറ ഉപേക്ഷിച്ചാൽ കമ്യൂണിസ്റ്റ് സിദ്ധാന്തത്തിന് പിന്നെ നിലനിൽപ്പില്ല. ഈ അടിത്തറയിൽ നിന്നുകൊണ്ട് യേശുക്രിസ്തുവിന്റെ ഐഹികമല്ലാത്ത വിമോചനത്തെ മനസിലാക്കുവാനോ, ഉൾക്കൊള്ളാനോ, അംഗീകരിക്കാനോ കമ്യൂണിസത്തിനു സാദ്ധ്യമല്ല.

ചരിത്രഗതി മാറ്റിമറിച്ചവരാണ് *വിപ്ലവകാരികൾ* എന്ന അർത്ഥത്തിൽ ഒരു പക്ഷേ യേശുക്രിസ്തുവിനെ വിപ്ലവകാരി എന്നു വിളിക്കാമായിരിക്കും. പല കമ്യൂണിസ്റ്റ് നേതാക്കൾക്കും ഈ വിശേഷണം യോജിക്കും. പക്ഷേ ഇതേ വിശേഷണം മഹാത്മാഗാന്ധിക്കും, ശ്രീനാരായണ ഗുരുവിനും, അച്ചടിയന്ത്രം കണ്ടുപിടിച്ച ഗുട്ടൻബർഗ്ഗിനും, ആവിയന്ത്രം കണ്ടുപിടിച്ച ജെയിംസ് വാട്ടിനും യോജിക്കും. താരതമ്യം ഇവിടെ അവസാനിക്കുന്നു. അതിനപ്പുറം *ഈ വിപ്ലവകാരികൾ* തമ്മിൽ സമാനതകളില്ല.

മാർക്സിസ്റ്റ് പാർട്ടി യേശുക്രിസ്തുവിനെ *വിപ്ലവകാരി* എന്നു വിശേഷിപ്പിക്കുന്നത് അദ്ദേഹത്തിന്റെ ആശയങ്ങൾ ഉൾക്കൊണ്ടിട്ടല്ല. മറിച്ച്, തങ്ങളുടെ *വൈരുദ്ധ്യാത്മക ഭൗതികവാദം* എന്ന തത്വശാസ്ത്ര അടിത്തറയിൽ നിന്നുകൊണ്ടാണ്. *കമ്യൂണിസ്റ്റ് ഭരണം* എന്ന ആത്യന്തിക ലക്ഷ്യപ്രാപ്തിക്കുള്ള ഒരു മാർഗ്ഗം മാത്രമാണിവിടെ ക്രിസ്തു. മറ്റൊരു *അടവുനയം* എന്നതിലുപരി നയവ്യതിയാനമൊന്നും മാർക്സിസ്റ്റ് പാർട്ടിക്ക് ക്രിസ്തുമാർഗ്ഗത്തിൽ ഉണ്ടായിട്ടില്ല. ഉണ്ടാകുവാൻ സാദ്ധ്യവുമല്ല.

(*സത്യവിശ്വാസദീപ്തി, മാർച്ച്, 2012*)

# 7

# പാമ്പാക്കുട അസോസിയേഷന്റെ ബാക്കിപത്രം

ചരിത്രം സൃഷ്ടിച്ചുകൊണ്ട് 2008 സെപ്റ്റംബർ 11-ന് പാമ്പാക്കുടയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ വിജയകരമായി പൂർത്തിയായി. മലങ്കരസഭയ്ക്ക് പ. പിതാവിന്റെ നോട്ടീസു കല്പനയിൽ ആവശ്യപ്പെട്ടിരുന്നതുപ്രകാരം ഏഴു മെത്രാന്മാരെ ലഭിച്ചു. സൂക്ഷ്മപരിശോധനാ സമിതി ശുപാർശ ചെയ്ത പത്തു പേരിൽ ജയിച്ചവരും തോറ്റവരും ആരെന്നത് അപ്രസക്തമാണ്. ഈ അസോസ്യേഷനിൽ കേവലം മൂന്നു പേർ മാത്രമാണ് വിജയിച്ചത്. അത് പ. സഭ, പ. പിതാവ് ദിദിമോസ് പ്രഥമൻ ബാവാ, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് എന്നിവരാണ്.

ഒന്നാമതായി, ഇതു സഭയുടെ വിജയമാണ്. ലോകമെമ്പാടുമുള്ള ക്രൈസ്തവസഭകളിൽ ഏറ്റവും ദീർഘവും സങ്കീർണവും ജനാധിപത്യപരവുമായ മെത്രാൻ തിരഞ്ഞെടുപ്പു പ്രക്രിയ മലങ്കരസഭയുടേതാണ്. കഴിഞ്ഞ ഏതാനും തവണകളിൽ മതിയായ സംഖ്യ മെത്രാന്മാരെ ലഭിക്കാത്ത സാഹചര്യമാണ് മെത്രാൻ തിരഞ്ഞെടുപ്പു പ്രക്രിയയുടെ സങ്കീർണത മൂലം ഉണ്ടായിരുന്നത്. അവയിൽ നിന്നും വ്യത്യസ്തമായി, കൂടുതൽ സങ്കീർണ്ണമായ നടപടിചട്ടങ്ങൾ രൂപീകരിച്ചിട്ടും നിർദ്ദിഷ്ട സംഖ്യ മെത്രാന്മാരെ ലഭിച്ചു. സൂക്ഷ്മപരിശോധനയിൽ പുറത്തായ *ചുമന്ന കുപ്പായ മോഹികളുടെ* ഇഛാഭംഗവും, അവരെ അനുകൂലിക്കുന്ന സഭയ്ക്കുള്ളിലെ പ്രതിലോമ ശക്തികളുടെ കുതന്ത്രങ്ങളും, അവയിൽ നിന്നുൽഭവിച്ച കോടതികേസ്സുകളും അരങ്ങു തകർത്താടിയിട്ടും മലങ്കര സഭയ്ക്ക് ആവശ്യമായ മെത്രാന്മാരെ ലഭിച്ചു. ഇതു മലങ്കരസഭയുടെ ദൈവനടത്തിപ്പിന്റെ പ്രത്യക്ഷ തെളിവാണ്.

മലങ്കരസഭയെ ഭരിക്കേണ്ട ഭാവിമെത്രാന്മാർക്ക് കർശനമായ യോഗ്യതാ മാനദണ്ഡങ്ങൾ ഏർപ്പെടുത്തിയത് ആ കടമ്പ കടന്നുകൂടാൻ യോഗ്യതയില്ലാത്ത *ചുമന്നകുപ്പായ മോഹികളുടെ* കടുത്ത എതിർപ്പു ക്ഷണിച്ചു വരുത്തിയിരുന്നു. ഇത്തരം കർശന നിയന്ത്രണത്തിനു കീഴിൽ ആരും വിജയിക്കില്ലാ എന്നതായിരുന്നു അവരുടെ വാദം. അതിനെ സാധൂകരിക്കാൻ കഠിനമായ അദ്ധ്വാനവും പ്രചരണവും അവർ നടത്തിയിരുന്നു. അവയെയെല്ലാം കാറ്റിൽ പറത്തിയാണ് മലങ്കര നസ്രാണികളുടെ യഥാർത്ഥ പ്രതിനിധികളായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേ

ഷൻ അംഗങ്ങൾ സഭയുടെ ആവശ്യപ്രകാരം ഏഴു പേരെ മെത്രാൻ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തത്. ഇത് സഭയുടെ വിജയമാണ്.

ഈ വിജയത്തിന് ഒരു കാലികപ്രസക്തി കൂടിയുണ്ട്. *സൂകരപ്രസവം* പോലെ മെത്രാന്മാരുണ്ടാകുന്ന പുത്തൻകുരിശു സൊസൈറ്റിയും, ഇരുട്ടിവെളുക്കുമ്പോൾ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായും, പൗരസ്ത്യ ശ്ലൈഹിക സിംഹാസനവും, മെത്രാന്മാരും, ആർച്ച് ബിഷപ്പുമാരും *സ്വയംഭൂ*വാകുന്ന ആളില്ലാ പ്രസ്ഥാനമായ തിരുവനന്തപുരം റീത്തുകാരും മലങ്കരസഭയ്ക്ക് മെത്രാന്മാർ ഉണ്ടാകാത്ത അവസ്ഥ കാണുവാൻ ഉറ്റുനോക്കിയിരിക്കുകയായിരുന്നു. അവരുടെയൊക്കെ പ്രതീക്ഷയെ തകിടം മറിച്ചുകൊണ്ട് മാർത്തോമ്മാ ശ്ലീഹായുടെ സാക്ഷാൽ മക്കളായ മലങ്കര നസ്രാണികളെ പ്രതിനിധാനം ചെയ്യുന്ന *മലങ്കര പള്ളിയോഗം*, മാർത്തോമ്മാ ശ്ലീഹായുടെ യഥാർത്ഥ ശ്ലൈഹിക പിൻഗാമിയായ പ. ദിദിമോസ് പ്രഥമന്റെ ആഹ്വാനം ഉൾക്കൊണ്ടു. നൂറ്റാണ്ടുകളായി നിലനിൽക്കുന്ന തങ്ങളുടെ അവകാശം വിനിയോഗിച്ച് ഏഴു പേരെ മലങ്കരസഭയ്ക്ക് മേല്പട്ടക്കാരായി തിരഞ്ഞെടുത്തു.

ഈ ചരിത്രവിജയം പ. ദിദിമോസ് പ്രഥമൻ ബാവായുടെ വ്യക്തിപരമായ വിജയം കൂടിയാണ്. ഉത്തമ ദയറായക്കാരനും നിഷ്ക്കാമ കർമ്മിയും മഹത്വകാംക്ഷയില്ലാത്തവനുമായ പ. പിതാവിന്റെ നിഷ്കളങ്കതയ്ക്കും ആത്മാർത്ഥതയ്ക്കും സഭാസ്നേഹത്തിനും മലങ്കരസഭ കൊടുത്ത അംഗീകാരമാണ് പ. പിതാവിന്റെ ആഹ്വാനപ്രകാരം ഏഴു പേരും തിരഞ്ഞെടുക്കപ്പെട്ടത്. പ. പിതാവിന്റെ വികാരഭരിതമായ ആമുഖ പ്രസംഗം അതേ വികാരത്തോടെ ശ്രവിക്കുകയും ഉൾക്കൊള്ളുകയും ചെയ്ത *മലങ്കര പള്ളിയോഗം*, തങ്ങളുടെ പരമ്പരാഗത *ജാതിയ്ക്കു തലവനോ*ടുള്ള വിധേയത്വവും, അദ്ദേഹത്തിന്റെ സമ്പൂർണ്ണമായ സഭാസ്നേഹത്തോടുള്ള ആദരവുമാണ് ഈ തിരഞ്ഞെടുപ്പിലൂടെ പ്രകടമാക്കിയത്. മലങ്കര സഭയ്ക്ക് *ഉത്തമ ഇടയന്മാരുണ്ടാകാൻ* പ. പിതാവ് നടത്തിയ കർശന നടപടികളുടെ അംഗീകാരവുമാണ് ഏഴു പേർ വിജയിച്ച ഈ തിരഞ്ഞെടുപ്പ്. പ. പിതാവ് നിയോഗിച്ച സൂക്ഷ്മപരിശോധനാ സമിതിയുടെ നടപടികളെപ്പറ്റിയുള്ള ജനാഭിപ്രായമായും ഈ തിരഞ്ഞെടുപ്പിനെ കാണണം. കൂട്ടത്തിൽ, പ. പിതാവിനെ സമീപകാലത്ത് പ്രത്യക്ഷമായോ പരോക്ഷമായോ *കണ്ണുനീർ കുടിപ്പിച്ചവരോട്* നസ്രാണികൾ എങ്ങനെ വരുംകാലങ്ങളിൽ പ്രതികരിക്കും എന്നതിന്റെ ചൂണ്ടുപലകയും.

മൂന്നാമതായി, ഈ അസ്സോസിയേഷൻ യോഗത്തിന്റെ വിജയകരമായ പൂർത്തീകരണം വൈദികട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാമിന്റെ വ്യക്തിപരമായ വിജയം കൂടിയാണ്. കഴിഞ്ഞ ഏതാനും ദശകങ്ങളായി

പരുമലയിൽ മാത്രം കൂടുന്ന അസോസിയേഷൻ യോഗങ്ങളും അവയുടെ നടത്തിപ്പിലെ നിയന്ത്രണമില്ലായ്മയും, അഴിമതി ആരോപണങ്ങളും ചില സ്ഥിരം കഥാപാത്രങ്ങൾ വേദികളിലവതരിപ്പിക്കുന്ന സ്വയംപ്രദർശനവും തൻപോരിമയും കണ്ടുമടുത്ത പ്രതിനിധികൾക്ക് വ്യത്യസ്തമായ ഒരനുഭവമായിരുന്നു പാമ്പാക്കുട അസ്സോസിയേഷൻ. തികച്ചും ക്രമീകൃതവും നിയന്ത്രണവിധേയവുമായിരുന്ന ഈ സംവിധാനങ്ങൾക്കുള്ള പൂർണ്ണമായ അഭിനന്ദനത്തിനുള്ള ഏക അവകാശി ഇതിന്റെ മുഖ്യ സംഘാടകനായ ഫാ. ഡോ. ജോൺസ് ഏബ്രഹാം മാത്രമാണ്.

മറ്റൊരുവിധത്തിലും ഈ യോഗം ഫാ. ഡോ. ജോൺസ് ഏബ്രഹാമിന്റെ വിജയമാണ്. ഒന്നാമതായി വടക്കൻ ഭദ്രാസനങ്ങളിൽ മലങ്കര സഭയ്ക്ക് ഒരു മഹാപ്രസ്ഥാനം വിജയകരമായി നടത്തുവാൻ സാധിക്കുമെന്ന് അദ്ദേഹം തെളിയിച്ചു. വടക്കൻ ഇടവകകളിലെ കഴിവുറ്റ മനുഷ്യവിഭവശേഷിയെ ഈ യോഗത്തിന്റെ വിജയത്തിനായി ഭംഗിയായി സംഘടിപ്പിക്കുവാൻ വൈദികട്രസ്റ്റിക്കു കഴിഞ്ഞു. പ്രത്യേകിച്ചും വടക്കൻ ഇടവകകളിലെ നേതൃത്വപാടവവും സംഘടനാശേഷിയും ജനപിന്തുണയുമുള്ള സഭാസ്ഥാനികളെയും ആത്മാർത്ഥതയും പ്രവർത്തന സജ്ജതയുമുള്ള നസ്രാണികളെയും *വെട്ടിനിരത്തി* സഭാഗാത്രത്തിൽ നിന്നും അന്യമാക്കുന്ന അതീവ സ്വാധീനമുള്ള ചില പ്രതിലോമശക്തികൾ അരങ്ങുതകർക്കുന്ന സ്ഥലത്ത്, ഈ അസ്പൃശ്യരേയും ഉൾക്കൊണ്ടും ഉപയോഗപ്പെടുത്തിയും ഈ യോഗം വിജയിപ്പിച്ച വൈദികട്രസ്റ്റി പൂർണ്ണമായ അഭിനന്ദനം അർഹിക്കുന്നു. ഈ യോഗവിജയത്തിന്റെ ബഹുമതി അദ്ദേഹത്തിനു നൽകാതെ മുകളിൽ പറഞ്ഞ പ്രതിലോമശക്തികൾ തട്ടിയെടുത്തേക്കാം. പക്ഷേ ജനം അതു തിരിച്ചറിയും.

പാമ്പാക്കുട അസ്സോസിയേഷൻ മലങ്കരസഭയുടെയും വിശിഷ്യാ വടക്കൻ ഭദ്രാസനങ്ങളുടെയും ഒരു ഗംഭീര വിജയമാണെങ്കിലും ദശകങ്ങളായി നിലനിൽക്കുന്ന ഒരു ദുഷ്പ്രവണതയ്ക്കു മാറ്റമായിട്ടില്ല. ഏഴു പേർ തിരഞ്ഞെടുക്കപ്പെട്ടിട്ടും *ഉാപ്പാലത്തിനു* വടക്കു നിന്ന് ഒരാൾ മാത്രമാണ് വിജയം കണ്ടത്. ഇതിനുത്തരവാദി പ. പിതാവോ *മലങ്കര പള്ളിയോഗമോ* അല്ല. വടക്കുനിന്നും യോഗ്യരായ സ്ഥാനാർത്ഥികളെ ആവശ്യത്തിനു നാമനിർദ്ദേശം ചെയ്യാതിരുന്ന മേൽ കമ്മിറ്റികളാണ്. വരുംകാലങ്ങളിലെങ്കിലും ഈ തെറ്റു തിരുത്തുമെന്ന് പ്രതീക്ഷിക്കാം.

*(മലങ്കര ഓർത്തഡോക്സ് ഹെറാൾഡ് ഓൺലൈൻ, നവംബർ 1, 2008)*

# 8

# കൊച്ചമ്മേക്കൊല്ലി

പോർട്ടുഗീസുകാർ കേരളത്തിൽ വരുന്നതിനു മുമ്പുതന്നെ മലങ്കര നസ്രാണികളുടെ പുരോഹിതന്മാർക്ക് സിദ്ധമായ നാമമാണ് *കത്തനാർ*. പ്രായേണ വിവാഹിതരായിരുന്ന അവരുടെ ഭാര്യമാർ *കത്താത്തിയാർ* എന്നും അറിയപ്പെട്ടിരുന്നു. *നാർ, യാർ* ഇവയൊക്കെ ദ്രാവിഡ പൂജക ബഹുവചനങ്ങളാണ്.

കാലക്രമത്തിൽ മഹത്തായ *കത്തനാർ* കല്പനക്കടലാസിലൊതുങ്ങി. *കത്താത്തിയാർ* ഭൂമുഖത്തുനിന്നും പാടെ അപ്രത്യക്ഷമായി. ഇന്നും കത്തനാർക്ക് ഭാര്യ ഉണ്ടെങ്കിലും, അവർ വടക്കോട്ട് *അമ്മായി*യും തെക്കോട്ട് *കൊച്ചമ്മ*യുമാണ്. പ്രാദേശികവാദം കൊണ്ടല്ല, സൗകര്യാർത്ഥം *കൊച്ചമ്മ* എന്നാവും ഈ ലേഖനത്തിൽ പ്രതിപാദിക്കുക.

പോർട്ടുഗീ*സ്* പൂർവ കാലത്ത് *കത്താത്തിയാർ* സ്ഥാനചിഹ്നമായി കഴുത്തിൽ ഒരു വലിയ കുരിശ് അണിയുമായിരുന്നു എന്ന് രേഖകളുണ്ട്. ഇന്ന് അവരിൽ പലരുടെയും *കുരിശ്* സ്വന്തം കത്തനാരുടെ ചുമലിലാണ്. *കാസക്ക്* എന്നാണ് ആ കുരിശിന്റെ പേര്.

പൂർവകാലം മുതൽ കത്തനാരുടെ സാധാരണവേഷം *കമ്മീശ്* എന്ന ഒറ്റക്കുപ്പായവും കാൽക്കുപ്പായവുമായിരുന്നു. വെള്ളനിറത്തിൽ, പുറകോട്ട് *ആലം* എന്ന വലിയ കോളറുള്ള, മുട്ടിനു താഴെ വരെ ഇറങ്ങിക്കിടക്കുന്ന കമ്മീശ് കേരളത്തിലെത്തിയ പേർഷ്യൻ മെത്രാന്മാരും ധരിച്ചിരുന്നതായി രേഖയുണ്ട്. ഇന്നും നസ്രാണി മെത്രാന്മാരുടെ വീട്ടുവസ്ത്രം കമ്മീശാണ്. ഒൻപതാം നൂറ്റാണ്ടിൽ പേർഷ്യയിലെ മഹാനായ തീമോത്തി രണ്ടാമൻ കാതോലിക്കായുടെ കാലത്തിനു മുമ്പുതന്നെ കമ്മീശ് നസ്രാണികൾക്കിടയിൽ പ്രചരിച്ചിരിക്കാൻ സാദ്ധ്യതയുണ്ട്.

ഉദയംപേരൂർ സുന്നഹദോസിനു പോലും കമ്മീശിനെ തൊട്ടുകളിക്കാൻ പറ്റിയില്ല (ഉദയംപേരൂർ സുന്നഹദോസിൽ പങ്കെടുത്തു മടങ്ങിയ ഒരു കത്തനാർ അവിടെ എന്തു നടന്നു എന്ന ചോദ്യത്തിനുത്തരമായി, *എല്ലാം തല തിരിഞ്ഞു* എന്ന അർത്ഥത്തിൽ, കാൽക്കുപ്പായം തലവഴിയും, കമ്മീശ് കാലിലും വലിച്ചുകയറ്റിക്കാണിച്ചു. സരസനായ ആ കത്തനാരെ നമുക്കിവിടെ സ്മരിക്കാം.).

1665–ൽ ചാണ്ടിയുടെ ചതി മൂലം ചാടിപ്പോയ റോമൻ കത്തോലിക്കരും കമ്മീശിനെ കൈവെടിഞ്ഞില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധ

ത്തിലാണ് റോമൻ കത്തോലിക്കാ പുരോഹിതർ ഇന്നുപയോഗിക്കുന്ന മുൻവശം തുറന്ന *ളോഹ,* കേരളത്തിലെ സുറിയാനി കത്തോലിക്കാ പുരോഹിതർക്കിടയിൽ പ്രചാരത്തിൽ വന്നതെന്ന് ചാവറ കുറിയാക്കോസ് ഏലിയാസ് അച്ചൻ, പാലാക്കുന്നേൽ മത്തായി മറിയം കത്തനാർ എന്നിവരെ ഉദ്ധരിച്ച് ഫാ. ഡോ. പ്ലാസിഡ് പൊടിപാറ സി.എം.ഐ. സമർത്ഥിക്കുന്നുണ്ട്. പരിവർത്തിത ലത്തീൻ കത്തോലിക്കരുടെ പുരോഹിതർ യൂറോപ്യൻ മട്ടിലുള്ള ളോഹയാണ് ധരിച്ചിരുന്നത്. പക്ഷേ അവരിൽ ഭൂരിഭാഗവും യൂറോപ്യരായിരുന്നു താനും.

ആംഗ്ലിക്കൻ സഭയിൽച്ചേർന്ന നാട്ടുപാദ്രിമാർ ഏതു കാലം മുതലാണ് തികച്ചും ഇംഗ്ലീഷുകാരനായ കാസക്കിനെ പരിണയിച്ചതെന്ന് നിശ്ചയമില്ല. ഒരു പക്ഷേ തികച്ചും ആംഗ്ലിക്കനായ മതസംസ്ക്കാരം സ്വീകരിച്ച അവർ ആദ്യകാലത്തുതന്നെ കാസക്ക് ഉപയോഗിച്ചിരുന്നിരിക്കാം. പക്ഷേ ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റിസത്തിന്റെ മറവിൽ 1889-ൽ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സ്ഥാപിച്ച *നവീകരണ സുറിയാനി സഭ* എന്ന പുതിയ പ്രസ്ഥാനത്തിലെ പുരോഹിതരും കമ്മീശാണ് ഉപയോഗിച്ചിരുന്നത്. പിന്നീട് മാർത്തോമ്മാ സഭ എന്നറിയപ്പെട്ട ഇവർ, 1950-കളിലാണ് കമ്മീശ് ഉപേക്ഷിച്ച് പൂർണ്ണമായി കാസക്കിലേയ്ക്കു മാറിയത്.

നവീകരണക്കാർ കമ്മീശ് ഉപേക്ഷിച്ചപ്പോളാണ് സാക്ഷാൽ കത്തനാർമാർ കാസക്ക് ഏറ്റെടുത്തത്. സെറാംപൂരിൽ പഠിച്ചിറങ്ങിയ ഏതാനും കത്തനാരുമാരാണ് നസ്രാണികൾക്കിടയിൽ ആദ്യം ഇതവതരിപ്പിച്ചത്. പകർച്ചവ്യാധി പോലെ കാസക്ക് പടർന്നു പിടിച്ചു. ഇന്ന് അപൂർവം *മണ്ടന്മാരൊ*ഴികെയുള്ള കത്തനാരുമാർ കാസക്ക് പ്രേമികളാണ്. ഇന്ന് അവിടവും കടന്ന് അറബികളുടെ *ഡിഷ്ഡാഷും* കത്തനാർമാർ ധരിച്ചു തുടങ്ങി. അതും പോക്കറ്റ്, ബെൽറ്റ് മുതലായവയോടു കൂടിയും ഇല്ലാതെയും വിവിധ രീതിയിൽ. ചുരുക്കത്തിൽ നിറം വെള്ളയും, ഇറക്കം മുട്ടുവരെയുമുണ്ടെങ്കിൽ കത്തനാർക്ക് എന്തും ധരിക്കാം എന്നായി സ്ഥിതി. കേരളത്തിലെ മറ്റൊരു ക്രൈസ്തവ സഭയിലും കാണാത്ത ദയനീയ സ്ഥിതി.

ഏതൊരു പ്രസ്ഥാനത്തിനും അതിന്റെ വ്യക്തിത്വത്തിന്റെയും അച്ചടക്കത്തിന്റെയും പ്രതീകമാണ് അംഗീകൃത വേഷം (Uniform). അതിന്റെ ഏകമാന സ്വഭാവം ഇല്ലാതാക്കാൻ ആരും സമ്മതിക്കില്ല. അതിന്റെ സമാനത നഷ്ടപ്പെടുന്നത് അച്ചടക്കരാഹിത്യത്തിന്റെ വ്യക്തമായ ലക്ഷണമാണ്.

ഇന്ത്യയിലെ ദേശീയ ക്രൈസ്തവ സഭയായ മലങ്കര നസ്രാണി പുരോഹിതരുടെ ഔദ്യോഗിക വേഷമാണ് സമാനതകളില്ലാത്ത കമ്മീശ്. കൊളോണിയൽ കാലത്തിനു മുമ്പു തന്നെ ഉപയോഗത്തിലായ, കേരള

ത്തിലെ കാലാവസ്ഥയ്ക്ക് തികച്ചും അനുയോജ്യമായ കമ്മീശ് നസ്രാണികളുടെ സവിശേഷ വ്യക്തിത്വത്തിന്റെ പ്രതീകമാണ്. ഇത് പാശ്ചാത്യ പശ്ചാത്തലമുള്ള ളോഹ, കാസക്ക് ഇവയിൽനിന്നും വേറിട്ടു നിൽക്കുന്നു. കമ്മീശിനെ നിരാകരിക്കുന്നത് ദേശീയതയെ തള്ളിപ്പറയുന്നതിനു തുല്യമാണ്. കാരണം ഇന്ത്യയിലെ മറ്റൊരു സഭയിലും, മറ്റൊരു രാജ്യത്തും ഇത്തരമൊരു വൈദികവസ്ത്രം നിലവിലില്ല.

തികച്ചും അസൗകര്യപ്രദമായ കാസക്കിന്റെ ഉപയോഗം അനുകരണഭ്രമമായാണ് പലരും കാണുന്നത്. ആരെയാണ് നസ്രാണി അനുകരിക്കേണ്ടത്? രണ്ടു സഹസ്രാബ്ദകാലത്തെ പാരമ്പര്യമുള്ള നസ്രാണി, ഏതാനും നൂറ്റാണ്ടുകൾ മാത്രം ചരിത്രമുള്ള പാശ്ചാത്യജന്യ സഭകളേയോ? അതും അത്തരം സഭകൾ കെട്ടിലും മട്ടിലും ഒളിഞ്ഞും തെളിഞ്ഞും നസ്രാണിയെ അനുകരിക്കാൻ ശ്രമിക്കുന്ന ഇക്കാലത്ത്? പാശ്ചാത്യ അനുകരണമെന്ന് ഇതിനെ പറയാനാവില്ല. കാരണം, അവിടെ ക്രൈസ്തവ പുരോഹിതർ കറുത്ത വസ്ത്രമാണ് ഉപയോഗിക്കുന്നത്. പാശ്ചാത്യ സുറിയാനി സഭയേയുമല്ല. കാരണം, അവിടെ പുരോഹിതരുടെ സാധാരണവേഷം കറുത്ത കുപ്പായവും ഇടക്കെട്ടുമാണെന്ന് പത്രോസ് തൃതീയൻ പാത്രിയർക്കീസ് വ്യക്തമാക്കിയിട്ടുണ്ട്. കത്തനാർമാർ കാസക്ക് ഉപയോഗിക്കുന്നത് അനുകരണഭ്രമമല്ല, വികലവും അനാവശ്യവുമായ അധമബോധ (Inferiority Complex) മാണെന്ന് ചിന്തിച്ചാൽ വ്യക്തമാകും.

കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുന്ന 2012-ലെങ്കിലും കമ്മീശൊഴികെയുള്ള വൈദിക വസ്ത്രങ്ങൾ കേരളത്തിനുള്ളിൽ കർശനമായി നിരോധിക്കണം. ഇത് അച്ചടക്കത്തിന്റെ കൂടെ പ്രശ്നമാണെന്ന് നേതൃത്വം തിരിച്ചറിയണം. നസ്രാണിയുടെ തനത് വ്യക്തിത്വത്തിന്റെയും ദേശീയതയുടെയും പ്രതീകമായ കമ്മീശിന്റെ മഹത്വം കത്തനാരന്മാർ മനസിലാക്കണം. നസ്രാണികൾ ഇതര ക്രൈസ്തവ സഭകളെയല്ല, മറിച്ച് അവർ തങ്ങളെ വേണമെങ്കിൽ അനുകരിക്കട്ടെ എന്നു സ്വന്തം സഭയെപ്പറ്റി മഹത്വബോധം കത്തനാരന്മാർക്കുണ്ടാകണം.

ഇനി കാസക്കെങ്ങനെ *കൊച്ചമ്മേക്കൊല്ലി*യാകും എന്നു ചിന്തിക്കാം. കമ്മീശിനെ അപേക്ഷിച്ച് വില കൂടിയ തുണിയും, കൂടുതൽ അളവും, കനത്ത തയ്യൽക്കൂലിയും കാസക്കിനു വേണം. അക്കൂട്ടത്തിൽ ബെൽറ്റ്, ബട്ടൺ മുതലായ അനുസാരികളും. അല്പവരുമാനക്കാരനായ കത്തനാരുടെ കുടുംബ ബജറ്റു തകർക്കാൻ രണ്ടു കാസക്കു മതി. വിയർത്തു കുളിക്കുന്നതു മൂലമുണ്ടാകുന്ന അസുഖങ്ങളും അസ്വസ്ഥതകളും വേറെയും.

കൂടുതൽ തയ്യലും, പടിയും, പാളിയുമുള്ള കാസക്ക് പെട്ടെന്നു മുഷിയും. അലക്കാനും തേക്കാനും ചിലവേറും. കൊച്ചമ്മ തന്നെ അലക്കി വെളുപ്പിച്ചു തേച്ചു കൊടുക്കാൻ തുടങ്ങിയാൽ അധികം വൈകാതെ നടു വൊടിഞ്ഞു ചാകും. കൊച്ചമ്മ ഇതിനു തയാറായില്ലെങ്കിൽ ഈ *കുരിശ്* കുഞ്ഞാടുകൾക്കിരിക്കും. ചെളിപിടിച്ച് മടക്കുകൾ കാവിയായ കുപ്പായം കാണണമെന്നു മാത്രമല്ല, പാപമോചനം പ്രാപിക്കുന്ന *പാപികൾ* വിയർപ്പുനാറ്റവും സഹിക്കേണ്ടി വരും. ഒരു വൃദ്ധവൈദികന്റെ മറ്റു പല ഗുണങ്ങളുടേയും കൂട്ടത്തിൽ എപ്പോഴും ശുഭ്രവസ്ത്രധാരിയായിരിക്കുന്ന സ്വഭാവത്തെ പ്രകീർത്തിച്ചപ്പോൾ, *അതിനു കാരണം കുഞ്ഞമ്മയാണ്* എന്ന് അദ്ദേഹം പരസ്യമായി പ്രതികരിച്ചത് ഇവിടെ പ്രസ്താവ്യമാണ്.

പാവപ്പെട്ട കപ്യാരെ പാന്റിടീക്കാനും, ശുശ്രൂഷകരെ വെള്ളയുടുപ്പിക്കാനും അശ്രാന്ത പരിശ്രമം നടത്തുന്ന കാസക്കുധാരികൾ തങ്ങൾ ചെയ്യുന്നതിനെപ്പറ്റി *സ്വന്തം കണ്ണിലെ കോലെടുത്തോ* എന്ന് സ്വയം വിമർശനം നടത്തണം. കാരണം കുപ്പായത്തിനുള്ളിലെ പാന്റ്സും വെള്ളയുടുപ്പും പ്രത്യക്ഷ പ്രതീകങ്ങളല്ല. പക്ഷേ സമാനതകളില്ലാത്ത കമ്മീശ്, സ്വത്വബോധത്തിന്റെയും ദേശീയതയുടെയും അച്ചടക്കത്തിന്റെയും പ്രതീകമാണ്.

(*2013 മാർച്ച്*)

# 9

# തനിയാവർത്തനം

ചരിത്രം ചാക്രികമായി ആവർത്തിക്കുന്നു എന്നൊരു ചൊല്ലുണ്ട്. ശാസ്ത്രീയമായ അടിസ്ഥാനമൊന്നുമില്ലെങ്കിലും പലപ്പോഴും അപ്രകാരം സംഭവിക്കുന്നതായി കാണാൻ സാധിക്കും. മലങ്കരസഭാ ചരിത്രത്തിലും സ്ഥിതി വ്യത്യസ്തമല്ല.

ഉദാഹരണത്തിന് 1908-ലെ സ്ഥിതിയെടുക്കാം. ആ വർഷം ഫെബ്രുവരി 27-ന് കോട്ടയം പഴയസെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി മേല്പട്ടസ്ഥാനത്തേക്കു തിരഞ്ഞെടുത്തു. 26 അംഗങ്ങളുള്ള പുതിയ മാനേജിംഗ് കമ്മിറ്റിയെയും തിരഞ്ഞെടുത്തു.

അന്നത്തെ സഭാഭരണശ്രേണിയുടെ പരിഛേദം ഇപ്രകാരം സംഗ്രഹിക്കാം. വയോധികനും സർവാരാദ്ധ്യനുമായ സഭാതലവൻ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ. താരതമ്യേന ചെറുപ്പക്കാരനായ പിൻഗാമി വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ. കത്തനാർ ട്രസ്റ്റിയായി പണ്ഡിതനായ കോനാട്ട് മാത്തൻ മല്പാൻ. തിരുവിതാംകൂറിലെ കറുപ്പ്-കഞ്ചാവ്-ചാരായ കുത്തക കയ്യാളിയിരുന്ന അക്കര സി. ജെ. കുര്യനായിരുന്നു അൽമായ ട്രസ്റ്റി. അവരോടൊപ്പം പുതുതായി തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റിയും.

ഇതിനു സമാന്തരമായി 2007-ലെ സ്ഥിതി വിശകലനം ചെയ്യുന്നത് രസാവഹമായിരിക്കും. വയോധികനും സർവാദരണീയനുമായ പ. ദിദിമോസ് പ്രഥമൻ ബാവാ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി സഭാദ്ധ്യക്ഷപദം നടത്തുന്നു. സമീപകാല ചരിത്രത്തിലെ ഏറ്റവും പ്രായം കുറഞ്ഞ പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ നിയമാനുസൃതം തിരഞ്ഞെടുത്തു കഴിഞ്ഞു. കോനാട്ട് മാത്തൻ മല്പാന്റെ പൗത്രനായ കോനാട്ട് ജോൺസ് എബ്രഹാം കത്തനാർ വൈദിക ട്രസ്റ്റിയായും, ഏഴായിരം കോടി രൂപായുടെ വാർഷിക വിറ്റുവരവുള്ള മുത്തൂറ്റ് എം. ജി. ജോർജ് അൽമായ ട്രസ്റ്റിയായും തിരഞ്ഞെടുക്കപ്പെട്ടു. പുതിയ മാനേജിംഗ് കമ്മിറ്റിയും നിലവിൽ വന്നു. 1908-ൽ കുന്നംകുളം സ്വദേശിയായ സഭാതലവനും തെക്കു നിന്നുള്ള പിൻഗാമിയും എന്നത്, 2007-ൽ തെക്കു നിന്നുള്ള സഭാതലവനും കുന്നംകുളത്തു നിന്നു പിൻഗാമിയും എന്ന രീതിയിൽ തിരിഞ്ഞു എന്നതു മാത്രമാണ് 1908-ഉം 2007-ഉം തമ്മിലുള്ള പ്രകടമായ വൈജാത്യം.

രസകരമായ ഈ ഉപരിപ്ലവ സമാനതകളേക്കാളുപരിയായി താത്വിക മായ ചില ഗൗരവ സമാനതകളും വൈജാത്യങ്ങളും ഈ രണ്ടു വർഷ ങ്ങൾ തമ്മിലുണ്ട്. സവിശേഷ ശ്രദ്ധ ആകർഷിക്കുന്നതും പഠനം ആവ ശ്യമായതുമായ വസ്തുതകളാണവ.

1909-ൽ ഉരുണ്ടുകൂടിയ സംഘർഷമാണ് 1912-ൽ സഭാ പിളർപ്പായി പൊട്ടിത്തെറിച്ചത്. മെത്രാൻ ട്രസ്റ്റിയും കൂട്ടുട്രസ്റ്റിമാരും തമ്മിലുള്ള അധി കാരവടംവലിയാണ് 1911-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ മുടക്കിലും തുടർന്നുള്ള വ്യവഹാര പരമ്പരയിലും എത്തിച്ചത് എന്നതാണ് പൊതുധാരണയെങ്കിലും അതിനു പിമ്പിൽ ഒരു നൂറ്റാണ്ടിലധികം നീണ്ട മറ്റൊരു അധികാര വടംവലിയുടെ ചരിത്രമുണ്ട്. മെത്രാധിപത്യവും ജനാ ധിപത്യവും തമ്മിലായിരുന്നു ആ അധികാര വടംവലി.

അറിയപ്പെടുന്ന ചരിത്രത്തിലെങ്ങും മലങ്കര നസ്രാണികളുടെ അധി കാരശ്രേണിയിലെ അവസാന വാക്ക് *മലങ്കര പള്ളിയോഗ*മെന്ന അത്യു ന്നത പ്രതിനിധി സഭയ്ക്കായിരുന്നു. ഇടവകപള്ളികളിൽ നിന്നു തിര ഞ്ഞെടുക്കപ്പെട്ട് *യോഗസാധനം* സഹിതം വന്നുചേരുന്ന കത്തനാർമാരും ജനപ്രതിനിധികളുമായിരുന്നു *മലങ്കര പള്ളിയോഗ*ത്തിലെ അംഗങ്ങൾ. അർക്കദ്യക്കോനും തുടർന്ന് മലങ്കര മെത്രാനുമായിരുന്നു *മലങ്കര പള്ളി യോഗ*ത്തിന്റെ അദ്ധ്യക്ഷൻ.

19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽപ്പോലും *മലങ്കര പള്ളിയോഗ* ത്തിന്റെ ശക്തി അപരിമിതമായിരുന്നു. നിർബന്ധപൂർവമായിരുന്നെങ്കിലും റോമൻ കത്തോലിക്കാസഭയിൽ ചേർക്കപ്പെട്ട് *പത്തീറാ* ഉപയോഗിച്ച് കുർബാന ചൊല്ലിയതിന് സഭാദ്ധ്യക്ഷനായ വലിയ മാർ ദീവന്നാസ്യോ സിനു പ്രായശ്ചിത്തം വിധിക്കുകയും അതു നടപ്പാക്കുകയും ചെയ്ത ചരിത്രമുണ്ട് *മലങ്കര പള്ളിയോഗ*ത്തിന്. 1815-ൽ തിരുവിതാംകൂറിലെയും കൊച്ചിയിലെയും സർവ്വശക്തനായ ബ്രിട്ടീഷ് റസിഡന്റെും ദിവാനുമായ കേണൽ മൺറോയുടെ പിന്തുണയും ഭീഷണിയുമുണ്ടായിട്ടും *മലങ്കര പള്ളിയോഗ*ത്തിന്റെ അനുമതി കൂടാതെ പകലോമറ്റം കുടുംബത്തിൽ നിന്നു മേല്പട്ടവും സഭാധികാരവും മാറ്റുവാനോ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനു മെത്രാൻപട്ടം കൊടുക്കുവാനോ കിടങ്ങൻ മാർ പീലക്സീനോ സിനു ഭയമായിരുന്നു.

എന്നാൽ 19-ാം നൂറ്റാണ്ടിലെ പ്രൊട്ടസ്റ്റന്റു സഹവാസവും തുടർന്നു ണ്ടായ അരാജകത്വവും സ്ഥിതിഗതികളാകെ തകിടം മറിച്ചു. ജനാധി പത്യ വിശ്വാസികളും മെത്രാധിപത്യ വിരുദ്ധരുമെന്ന് പ്രകീർത്തിക്കപ്പെ ടുന്ന ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റുകളാണ് മലങ്കരയിൽ മെത്രാധിപത്യത്തിനു വഴിമരുന്നിട്ടത് എന്നത് വിരോധാഭാസമാണെങ്കിലും യാഥാർത്ഥ്യമാണ്.

മലങ്കരസഭയെ പ്രൊട്ടസ്റ്റന്റാക്കാനുള്ള ബ്രിട്ടീഷ് ശ്രമങ്ങൾ മാന്യതയുടെ പരിധി ലംഘിച്ചതോടെ *മലങ്കര പള്ളിയോഗം* ദുർബലമാവുകയും അധികാരം മെത്രാനിൽ ഒതുങ്ങുകയും ചെയ്തു. 19-ാം നൂറ്റാണ്ടിൽ കേരളത്തെ പൊതുവായി ബാധിച്ച സാമൂഹിക ജീർണതയും ഈ പ്രക്രിയയ്ക്ക് ആക്കം കൂട്ടി.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് *മലങ്കര പള്ളിയോഗ*ത്തിന്റെ തിരഞ്ഞെടുപ്പ് കൂടാതെ മേല്പട്ടസ്ഥാനമേൽക്കുകയും പാശ്ചാത്യ മിഷനറിമാരുടെ സഹായത്തോടെ അധികാരം പിടിച്ചെടുക്കുകയും ചെയ്തതോടെ *മലങ്കര പള്ളിയോഗം* നിഷ്പ്രഭമായി. തന്റെ ദീർഘകാലത്തെ ഭരണത്തിനിടയിൽ വിരലിലെണ്ണാവുന്ന തവണ മാത്രമാണ് അദ്ദേഹം *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടിയത്. ഇതിനിടയിൽ 1953-ൽ *ചട്ടവര്യോല* എന്ന സമഗ്ര ഭരണഘടനയ്ക്ക് *മലങ്കര പള്ളിയോഗം* രൂപം നല്കിയെങ്കിലും പ്രയോഗത്തിൽ വന്നില്ല. അധികാരം പൂർണമായും മെത്രാനിൽ കേന്ദ്രീകരിച്ചു എന്നതാണ് ഈ പ്രക്രിയയുടെ ആത്യന്തിക ഫലം.

*മെത്രാന്മാരുടെ ഏകനായകത്വം* കൊടികുത്തിയ ഈ പശ്ചാത്തലത്തിലാണ് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മേല്പട്ട സ്ഥാനമേറ്റു വരുന്നത്. മലങ്കര സിംഹാസനത്തിനു അവകാശം ഉന്നയിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്, അധികാരം നഷ്ടപ്പെട്ട ജനപ്രതിനിധികളുടെ രോഷം നന്നായി മനസിലായി. തന്ത്രജ്ഞനായ അദ്ദേഹം ഈ അസംതൃപ്തിയിൽ തന്റെ ജനകീയ അടിത്തറ കെട്ടിപ്പെടുക്കാമെന്ന് തിരിച്ചറിഞ്ഞു.

ഇതിന്റെ പരിണിതഫലമായാണ് 1873-ൽ പരുമലയിൽ കൂടിയ *മലങ്കര പള്ളിയോഗം* മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിക്കും രൂപം നല്കിയത്. എന്നാൽ പാളയത്തിലെ പട മൂലം ഈ സംരംഭം വിജയിക്കാതെ വന്നതിനെ തുടർന്നാണ് 1876-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിൽ വരുത്തിയതും മുളന്തുരുത്തിയിൽ *മലങ്കര പള്ളിയോഗം* കൂടി അസോസിയേഷനു വീണ്ടും രൂപം കൊടുത്തതും. 1873-ലെ അസോസിയേഷൻ രൂപീകരണം പരാജയപ്പെട്ടെങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ജനാധിപത്യാഭിമുഖ്യം ജനപ്രീതി നേടി. തുടർന്നുള്ള കാലത്ത് പൂർവിക വിശ്വാസത്തിലേയ്ക്കുള്ള ജനങ്ങളുടെയും പട്ടക്കാരുടെയും തിരിച്ചൊഴുക്കിനുള്ള പ്രധാന കാരണവും ഇതാണ്.

1876-ൽ അസോസിയേഷൻ രൂപീകൃതമായതോടെ *മലങ്കര പള്ളിയോഗം* കാലികമായ പരിഷ്കാരങ്ങളോടെ പുനഃസ്ഥാപിക്കപ്പെട്ടു എന്ന ബോധം നസ്രാണികൾക്കുണ്ടായി. ഈ തിരിച്ചറിവാണ് 1877-ലെ വെളി

യനാട് സുന്നഹദോസിൽ വെച്ച് മെത്രാന്മാരെ തിരഞ്ഞെടുക്കാനുള്ള അധികാരം തങ്ങൾക്കാണെന്നു പാത്രിയർക്കീസിനോട് തുറന്നടിക്കാൻ *മലങ്കര പള്ളിയോഗ*ത്തെ പ്രാപ്തരാക്കിയത്.

എന്നാൽ 1876 മുതൽ 1889 വരെ മാനേജിംഗ് കമ്മിറ്റിയുടെ മുഖ്യ ജോലി കേസിനാവശ്യമായ പണം സംഭരിക്കുക എന്നതായിരുന്നു. 1889-ലെ റോയൽ കോടതി വിധിയോടെ പ്രധാന കേസുകൾ അവസാനിച്ചു. അതിനുശേഷം മാനേജിംഗ് കമ്മിറ്റി നിയമനിർമാണത്തിലേക്ക് തിരിയുകയും ജനാധിപത്യ-മെത്രാധിപത്യ സംവിധാനത്തിനു അതിർവരമ്പുകൾ നിശ്ചയിക്കാൻ ശ്രമിക്കുകയും ചെയ്തു.

പക്ഷേ ഈ കാലഘട്ടത്തിൽ ഉരുത്തിരിഞ്ഞ മറ്റു ചില സംഭവവികാസങ്ങൾ ജനാധിപത്യ പ്രക്രിയയ്ക്ക് വിലങ്ങുതടിയായി. പാത്രിയർക്കീസ് ഏകപക്ഷീയമായി നിയമിച്ച മെത്രാന്മാരും അവരുടെ അധികാരപരിധിയും, പാത്രിയർക്കീസിന്റെ തന്നെ അനധികൃതമായ കൈകടത്തൽ, എന്നും ദരിദ്രനും അതേസമയം സമ്പന്നനുമായി കഴിയുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിചിത്രസ്ഥിതി ഇവയൊക്കെയും ഒരു പരിധിയിലധികം മുമ്പോട്ടു പോകുന്നതിൽ നിന്നും മാനേജിംഗ് കമ്മിറ്റിയെ തടഞ്ഞു. ഇതിനേക്കാളുപരിയായി, മിസ്രേമിൽനിന്നും വാഗ്ദത്ത കനാനിലേയ്ക്കു തങ്ങളെ ചെങ്കടൽ കടത്തിക്കൊണ്ടുവന്ന വലിയ മെത്രാച്ചനോടു മുഖത്തുനോക്കി അവകാശം ചോദിക്കാനുള്ള വൈമുഖ്യവും മാനേജിംഗ് കമ്മിറ്റിയുടെ മുമ്പിൽ തടസമായി നിന്നു.

വല്യമെത്രാച്ചന്റെ കാലശേഷം പുതിയ മെത്രാൻ സ്ഥാനമേൽക്കുമ്പോൾ തങ്ങളുടെ അധികാരം തിരിച്ചുപിടിക്കാമെന്ന കണക്കുകൂട്ടലിലായിരുന്നു 1908-ൽ *മലങ്കര പള്ളിയോഗം*. പക്ഷേ ഈ ശ്രമം പിന്നീടുണ്ടായ സംഭവങ്ങളാൽ ദിശ മാറി. 1911-ൽ ആരംഭിച്ച സമരത്തിൽ പാത്രിയർക്കീസിന്റെ ലൗകികാധികാരവാദത്തോട് ഏറ്റുമുട്ടേണ്ടി വന്നതോടെ ഈ മെത്രാധിപത്യ- ജനാധിപത്യ വടംവലി സമരമുഖത്തു നിന്നും അപ്രസക്തമായി എന്നു തന്നെ പറയാം. മെത്രാനിൽ നിന്നും അധികാരങ്ങൾ തിരിച്ചുവാങ്ങാൻ ശ്രമിച്ച ജനാധിപത്യവാദികൾ പൊതുശത്രുവിനെ നേരിടാൻ പ. വട്ടശ്ശേരിൽ മെത്രാനോടൊപ്പം ഉറച്ചുനിന്നു.

ഈ കേസുകൾ വിജയകരമായി അവസാനിച്ചതിനെ തുടർന്ന് 1930-ൽ മാനേജിംഗ് കമ്മിറ്റി ഒരു ഭരണഘടനാ നിർമാണ കമ്മിറ്റിയെ ചുമതലപ്പെടുത്തി. അഞ്ച് വൈദികരും 12 അവൈദികരുമടങ്ങുന്ന ഈ കമ്മിറ്റിയുടെ സെക്രട്ടറി റാവുസാഹിബ് ഒ. എം. ചെറിയാൻ ആയിരുന്നു. പക്ഷേ ഈ കമ്മിറ്റിയുടെ പ്രവർത്തനം അത്ര സുഗമമായിരുന്നില്ല. കാരണം കമ്മിറ്റിയിൽ മലങ്കരസഭയുടെ ജനാധിപത്യം നിലനിർത്തണമെന്ന ആശയ

ക്കാരും, റോമൻ കത്തോലിക്കാ രീതിയിലുള്ള മെത്രാൻ കേന്ദ്രീകൃത ഭരണസംവിധാനത്തെ പിന്തുണയ്ക്കുന്നവരും ഉണ്ടായിരുന്നു. അടിസ്ഥാന ഘടന സംബന്ധിച്ച ഈ അഭിപ്രായ ഭിന്നത ഒരു വിഭാഗം അംഗങ്ങളുടെ നിസഹകരണത്തിലാണ് കൊണ്ടെത്തിച്ചത്.

ഇരു വിഭാഗങ്ങളെയും പ്രത്യക്ഷത്തിലെങ്കിലും ഏതാണ്ട് തൃപ്തരാക്കിയ ഒരു ഒത്തുതീർപ്പ് ഭരണഘടനയാണ് 1934-ൽ *മലങ്കര പള്ളിയോഗം* പാസാക്കിയത്. ഈ ഭരണഘടനയനുസരിച്ച് *മലങ്കര പള്ളിയോഗം* അതിന്റെ പരമാധികാരം നിലനിർത്തിയെങ്കിലും വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നീ വിഷയങ്ങൾ പൂർണമായും എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുത്തു. പൊതുവായ മേൽനോട്ടാധികാരവും എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ നിക്ഷിപ്തമായി. മലങ്കര മെത്രാപ്പോലീത്താ, മലങ്കരസഭയുടെ *പ്രധാന കൈകാര്യകർത്താവ്* എന്ന സ്ഥാനവും നിലനിർത്തി.

ഭരണഘടന പാസാക്കിയ ആദ്യ ദശകങ്ങളിൽ എപ്പിസ്ക്കോപ്പൽ-ജനകീയം എന്നീ ദ്വിതല അധികാരകേന്ദ്രങ്ങൾ കാര്യമായ പ്രശ്നങ്ങൾ ഒന്നും ഉണ്ടാക്കിയില്ല. ഒന്നാമത് അന്ന് പരിമിതസംഖ്യ മെത്രാന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു. രണ്ടാമതായി 1935 മുതൽ 1958 വരെ കേസുകളിൽപ്പെട്ട് നട്ടം തിരിഞ്ഞ സഭയ്ക്ക് ഇത്തരം താത്വിക പ്രശ്നങ്ങൾ ഒന്നും ചിന്തിക്കുവാൻ സാധ്യമായിരുന്നില്ല. 1958-ലെ സുപ്രീംകോടതി വിധിയുടെ ശേഷമുള്ള ഒരു വ്യാഴവട്ടക്കാലം ഇത്തരം വിഷയങ്ങളൊന്നും ഉണ്ടായില്ല. ഇടയ്ക്കൊരിക്കൽ ഭരണഘടനപ്രകാരം അസോസിയേഷൻ തിരഞ്ഞെടുത്ത രണ്ടു മെത്രാൻ സ്ഥാനാർത്ഥികൾക്ക് അതേ ഭരണഘടനപ്രകാരം എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പട്ടം കൊടുക്കാൻ വിസമ്മതിച്ച ഒരു സംഭവമുണ്ടായി. എങ്കിലും കൂടുതൽ ചർച്ചകളൊന്നും ഈ വിഷയത്തിൽ ഉണ്ടായില്ല.

1970-ൽ ആരംഭിച്ച സഭാപ്രശ്നങ്ങളുടെ പിമ്പിൽ മറ്റു പല കാരണങ്ങളോടൊപ്പം ഈ മെത്രാധിപത്യ/ജനാധിപത്യ അധികാരതർക്കവും ഉണ്ടായിരുന്നതായി ചിലർ സംശയിക്കുന്നുണ്ട്. 20-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെപ്പറ്റി ചില മിഥ്യാധാരണകൾ കടന്നുവന്നു. അതിനു വശംവദരായവർ - പ്രധാനമായും മേല്പട്ടക്കാർ - മലങ്കരസഭയുടെ എപ്പിസ്കോപ്പൽ സ്വഭാവത്തെ റോമൻ കത്തോലിക്കാ സഭയുടെ മെത്രാൻ-കേന്ദ്രീകൃത ഭരണവ്യവസ്ഥയ്ക്ക് സമാനമായി വ്യാഖ്യാനിക്കുവാനും പ്രവർത്തിക്കുവാനും തുടങ്ങി. കുറച്ചുകൂടി ലളിതമായ ഭാഷയിൽ മെത്രാപ്പോലീത്താമാർക്ക് ഭരണഘടന നൽകിയിരിക്കുന്ന മേൽനോട്ടാധികാരം സമ്പൂർണ്ണ പരമാധികാരമായി അവർ തെറ്റിദ്ധരിച്ചു.

1990-കളിൽ പല ഭദ്രാസനങ്ങളിലും ഇത് രൂക്ഷമായ പ്രശ്നമായി മാറുകയും പൊട്ടിത്തെറികൾ ഉണ്ടാവുകയും ചെയ്തു. പല ഇടവകപ്പള്ളികളും ഭരണഘടനാപരമായ തങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കുവാൻ കോടതിയെ സമീപിക്കേണ്ട സാഹചര്യം വരെയുണ്ടായി. ഇപ്രകാരം ഒരു തെറ്റിദ്ധാരണ സഭയിൽ കടന്നുകൂടിയെന്നുള്ളതിന്റെ പ്രത്യക്ഷതെളിവാണ് 1994-ലെ സുപ്രീംകോടതിവിധിയിൽ അവസാനിച്ച കേസിൽ, മലങ്കരസഭ എപ്പിസ്ക്കോപ്പൽ ആണെന്നു പ്രഖ്യാപിക്കണമെന്ന് ആവശ്യപ്പെട്ടത്. കോടതി ഈ ആവശ്യം നിരസിക്കുകയും 1934-ല ഭരണഘടന വിവക്ഷിക്കുന്നത്ര മാത്രം എപ്പിസ്ക്കോപ്പലാണെന്നു വിധിക്കുകയും ചെയ്തു.

ഈ തെറ്റിദ്ധാരണയുടെ അടിസ്ഥാന കാരണങ്ങളിൽ മുഖ്യം, മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെപ്പറ്റിയുള്ള അടിസ്ഥാനപരമായ തെറ്റിദ്ധാരണയല്ലേയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. 1934-ലെ ഭരണഘടന വിഭാവനം ചെയ്ത എപ്പിസ്ക്കോപ്പൽ സ്വഭാവം പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ കൂട്ടുത്തരവാദിത്വമാണ്. സ്വതന്ത്ര അധികാരമില്ലാത്ത മലങ്കരയിലെ ഇടവക മെത്രാപ്പോലീത്താമാരുടെ *ഏകനായകത്വം* ഭരണഘടന അംഗീകരിക്കുന്നില്ല. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനുപോലും ഭരണഘടനാവിധേയമായ അധികാരം മാത്രമേ 1934-ലെ ഭരണഘടന പ്രദാനം ചെയ്യുന്നുള്ളു. എന്നാൽ ചില മെത്രാന്മാരെങ്കിലും പ്രയോഗത്തിൽ വരുത്താൻ ശ്രമിച്ചത് റോമൻ കത്തോലിക്കാ സഭയിലെ പോലുള്ള മെത്രാന്മാരുടെ തന്നിഷ്ട ഭരണമാണ്.

കാലക്രമത്തിൽ ഈ അഭിപ്രായഗതി വച്ചുപുലർത്തുന്ന മെത്രാപ്പോലീത്താമാരുടെ എണ്ണം വർദ്ധിച്ചുവന്നു എന്നു കരുതേണ്ടിയിരിക്കുന്നു. കാരണം, സമീപകാലത്ത് ഭരണഘടനാതീതമായ അധികാരങ്ങൾ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പ്രയോഗിക്കുന്നതിന്റെ പ്രത്യക്ഷ ഉദാഹരണങ്ങൾ കാണാനുണ്ട്. ഭരണഘടന അനുശാസിക്കുന്ന അധികാരങ്ങളേക്കാൾ ഉപരിയായ മേലധികാരങ്ങളാണ് ഇന്ന് എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കയ്യാളുന്നത്. ഇടവക മെത്രാന്മാർ തങ്ങൾക്ക് ഉണ്ടെന്നു ഭാവിക്കുന്നതും ഭരണഘടനാതീതമായ അധികാരങ്ങളാണ്. ഇത് ഭരണഘടനയെക്കുറിച്ചുള്ള അജ്ഞതകൊണ്ടാണെന്നു കരുതാൻ വയ്യ.

മറുവശത്ത് ദിശാബോധം നഷ്ടപ്പെട്ട ജനാധിപത്യ നേതൃത്വനിരയുടെ ദയനീയ പ്രകടനമാണ് നിലവിലുള്ളത്. *മെത്രാന്മാരുടെ ഏകനായകത്വത്തിനുള്ള എതിർശക്തിയായി* രൂപംകൊടുത്ത അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഇന്ന് നോക്കുകുത്തിയായി മാറി. സ്വന്തം കസേര ഉറപ്പിക്കാനും, വ്യക്തിപരമായ ലക്ഷ്യങ്ങൾ സാധിക്കാനും വ്യഗ്രതപൂണ്ട ജന

നേതാക്കൾക്ക് തങ്ങളുടെ അവകാശങ്ങളുടെമേലുള്ള കടന്നുകയറ്റം കാണാനോ, മനസ്സിലാക്കാനോ, പ്രതികരിക്കാനോ സാദ്ധ്യമാവുന്നില്ല.

1908-ഉം 2007-ഉം തമ്മിൽ ഒരു അടിസ്ഥാന വ്യത്യാസമുണ്ട്. അര ശതാബ്ദത്തിലധികം കാലംകൊണ്ട് മലങ്കര മെത്രാന്റെ കയ്യിലകപ്പെട്ട അധികാരങ്ങൾ മടക്കിവാങ്ങുക എന്നതു മാത്രമായിരുന്നു 1908-ൽ *മലങ്കര പള്ളിയോഗ*ത്തിന്റെ ഉദ്ദേശ്യം. എന്നാൽ 2007-ലാകട്ടെ ബോധപൂർവ്വം നടത്തുന്ന മെത്രാധിപത്യവൽക്കരണമാണ് മലങ്കരസഭയുടെ ഭീഷണി. 1908-ലെ ഒരു മലങ്കര മെത്രാന്റെ സ്ഥാനത്ത് എപ്പിസ്‌ക്കോപ്പൽ സുന്നഹദോസാണ് മറുപക്ഷത്തെന്നത് സ്ഥിതിയുടെ ഗൗരവം വർദ്ധിപ്പിക്കുന്നു.

ക്രമബദ്ധമായ രീതിയിലാണ് മലങ്കരസഭയുടെ ജനാധിപത്യ സ്വഭാവവും മാനേജിംഗ് കമ്മിറ്റിയുടെ അധികാരവും അപരിമിതമായ മെത്രാധിപത്യത്തിനു വിധേയമാക്കിക്കൊണ്ടിരിക്കുന്നത്. ഇതിനെ തിരിച്ചറിവാനോ, ചെറുത്തു തോൽപ്പിക്കുവാനോ ഇന്നത്തെ ജനനേതൃത്വത്തിന് കഴിയുമെന്നു തോന്നുന്നില്ല. അന്നെന്നപോലെ കഴിവുറ്റവരും നിഷ്കാമ കർമ്മികളുമായ ജനനേതാക്കൾ ഇല്ല എന്നുള്ളതു തന്നെ കാരണം. 1908-ലെ സാഹചര്യങ്ങളിൽ നിന്നും ജനനേതൃത്വത്തിന്റെ ഈ ദയനീയ സ്ഥിതിയാണ് 2007-ലെ സാഹചര്യങ്ങളുമായി വ്യത്യസ്തമാക്കുന്നത്. ഒരു പക്ഷേ ഒരു പൊട്ടിത്തെറി ഉണ്ടായിക്കൂടെന്നില്ല. പക്ഷേ, ഇന്നത്തെ നിലയിൽ സഭാതലത്തിൽ എന്നതിനേക്കാൾ ഇടവകപ്പള്ളി തലത്തിൽ ഈ വിപ്ലവം ആരംഭിക്കാനാണ് സാദ്ധ്യത കൂടുതൽ.

(*അൽമായവേദി, ഏപ്രിൽ, 2007*)

# 11

# വിഘടിതർക്ക് എന്തു കിട്ടും?

2007 ഓഗസ്റ്റ് 19 ഞായറാഴ്ച *മംഗളം* ദിനപത്രത്തിൽ മലങ്കരസഭാ തർക്കം പരിഹരിക്കാൻ നിലയ്ക്കൽ എക്യുമെനിക്കൽ കമ്മിറ്റി ചർച്ച തുടങ്ങി എന്നൊരു വാർത്തയുണ്ട്. കമ്മിറ്റിയുടെ ആത്യന്തികലക്ഷ്യം ഇരു സഭകളായി പിരിക്കുക എന്ന വാർത്താസൂചനയല്ല ഈ ലേഖനത്തിന്റെ പ്രതിപാദ്യ വിഷയം. മലങ്കരസഭാതർക്ക പരിഹാരത്തിനു മാർഗ്ഗദർശക മായി പരിശോധിക്കുന്ന മാനദണ്ഡങ്ങളാണ് വിചിന്തനം ചെയ്യപ്പെടുന്നത്. മലങ്കരസഭയിൽ നിന്നും വിവിധ സഭാവിഭാഗങ്ങൾ പിരിഞ്ഞുപോയതിന്റെ മാനദണ്ഡങ്ങൾ ഉപയോഗിക്കാമോ എന്നാണത്രെ ഇവർ പരിശോധിക്കു ന്നത്.

1665–ൽ മലങ്കരസഭയിൽ നിന്നും റോമൻ കത്തോലിക്കാ വിഭാഗം വേർ പെട്ടു പോയതിനുശേഷം പിന്നീട് ഔദ്യോഗികമായ ഒരു പിരിവുണ്ടാകു ന്നത് സി.എം.എസ്. മിഷനറിമാരുമായാണ്. കോട്ടയം പഴയസെമിനാരി യിൽ അദ്ധ്യാപകരായി എത്തിയ ആംഗ്ലിക്കൻ മിഷനറിമാർ ബ്രിട്ടീഷ് *സാമ്രാജ്യത്ത മുഷ്ക്കിന്റെ* പിൻബലത്തോടെ മലങ്കരസഭയുടെ വിശ്വാ സാചാരങ്ങൾ ഭേദപ്പെടുത്താനും തുടർന്ന് സഭാഭരണവും സ്വത്തുക്കളും കൈവശപ്പെടുത്താനും ശ്രമിച്ചു. ഈ യുദ്ധത്തിന്റെ മൂർദ്ധന്യത്തിൽ ആംഗ്ലി ക്കൻ മിഷനറി റവ. ജോസഫ് പീറ്റ് ഒരു ഞായറാഴ്ച സെമിനാരിയുടെ ബസ്ഗാസാ മുറിയുടെ പൂട്ടുപൊളിച്ച് ചെപ്പേടുകൾ അടക്കമുള്ള രേഖ കൾ മോഷ്ടിച്ചു.

ഇവയുടെ പരിസമാപ്തിയായി 1836–ൽ മാവേലിക്കര ചേർന്ന *മലങ്കര പള്ളിയോഗം* മിഷനറിമാരുമായുള്ള സഹവാസം അവസാനിപ്പിച്ചു. ആംഗ്ലി ക്കൻ മിഷനറിമാരാകട്ടെ, ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെയും തിരുവിതാം കൂറിലെ ഉദ്യോഗസ്ഥന്മാരുടെയും പിൻബലത്തോടെ മലങ്കരസഭാ സ്വത്തു ക്കൾ പിടിച്ചെടുക്കാനാണ് തുനിഞ്ഞത്. ഈ പ്രശ്നം തീർക്കാൻ തിരു വിതാംകൂർ സർക്കാർ നിയമിച്ച കൊച്ചി പഞ്ചായത്തു കോടതി 1840–ൽ മലങ്കരസഭാ സ്വത്തുക്കൾ വിഭജിച്ചു. മിഷനറിമാരും അവരെ പിന്തുണ യ്ക്കുന്ന ഉദ്യോഗസ്ഥരും ആവുംവിധം ശ്രമിച്ചിട്ടും മലങ്കരസഭയുടെ പൂർ വ്വിക സ്വത്തുക്കളിലൊന്നും (ചെപ്പേടുകൾ, വട്ടിപ്പണം മുതലായവ) മിഷ നറിമാർക്ക് ലഭിച്ചില്ല. എന്നാൽ തിരുവിതാംകൂർ രാജകുടുംബം, തിരുവി താംകൂർ പ്രജകളായ നസ്രാണികൾക്കു നൽകിയ ദാനസംഖ്യ തങ്ങളു ടേതാക്കുന്നതിൽ മിഷനറിമാർ വിജയിച്ചു. മിഷനറിമാർ കൈവശപ്പെടു

ത്തിയ ജംഗമസ്വത്തുക്കളുടെ വില മലങ്കരസഭയ്ക്കു തിരിച്ചു നൽകാനും തീർപ്പായി.

എന്നാൽ ഈ വിധി പക്ഷപാതപരമാണെന്ന് ആരോപിച്ച് അന്നത്തെ മലങ്കര മെത്രാൻ മാർ ദീവന്നാസ്യോസ് നാലാമൻ വിധിസംഖ്യ കൈപ്പറ്റാൻ വിസമ്മതിച്ചു. പിന്നീട് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ് വർഷങ്ങൾക്കു ശേഷം ഈ സംഖ്യ കൈപ്പറ്റിയത്. 1876-നു ശേഷം ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് തുടങ്ങിയവർ *കൊച്ചി പഞ്ചായത്തു വിധി* പക്ഷപാതപരമാണെന്നു കാണിച്ച് മദ്രാസ് സർക്കാരിനു പരാതി ബോധിപ്പിച്ചെങ്കിലും, വിധി സംഖ്യ മാർ അത്താനാസ്യോസ് കൈപ്പറ്റിയ കാരണത്താൽ തുടർനടപടികൾ അസാദ്ധ്യമായി. ചുരുക്കത്തിൽ മലങ്കരസഭയുടെ പൂർവികമായ സ്വത്തുക്കളോ ഇടവകപ്പള്ളികളോ ആംഗ്ലിക്കൻ മിഷനറിമാർക്കു ലഭിച്ചില്ല.

ഇതിൽനിന്നും സ്വൽപ്പം വ്യത്യസ്തമായ സാഹചര്യമാണ് 1889-ൽ നവീകരണക്കാർ (പിന്നീട് *മലങ്കര മാർത്തോമ്മാ സഭ*) പിരിഞ്ഞുപോയപ്പോൾ ഉണ്ടായത്. 1889-ൽ റോയൽ കോടതി അവസാന വിധി പ്രഖ്യാപിക്കുന്നതിനു തൊട്ടുമുമ്പ് തിരുവിതാംകൂർ മഹാരാജാവ് ഒരു മദ്ധ്യസ്ഥ ശ്രമം നടത്തി. അവിടെവെച്ച് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, നവീകരണസഭാ സ്ഥാപകൻ തോമസ് അത്താനാസ്യോസ് സത്യവിശ്വാസം സ്വീകരിക്കുന്നപക്ഷം, താൻ സ്ഥാനമൊഴിഞ്ഞ് അദ്ദേഹത്തെ സഭാഭരണം ഏൽപ്പിക്കാൻ തയ്യാറാണെന്നും, അങ്ങനെ സഭയിൽ ഐക്യം ഉണ്ടാകട്ടെയെന്നും അറിയിച്ചു. എന്നാൽ ചില കാരണങ്ങളാൽ - മുഖ്യമായും കൂടെനിന്ന ചില വൈദികരുടെ എതിർപ്പു മൂലമാണെന്നു പറയുന്നു - ഈ വാഗ്ദാനം തോമസ് അത്താനാസ്യോസ് സ്വീകരിച്ചില്ല. തുടർന്ന് 1889-ൽ കോടതി, വിധി പറയുകയും മലങ്കരസഭ പൂർണമായും വിജയിക്കുകയും ചെയ്തു.

കേസിൽ തോറ്റ നവീകരണപക്ഷം പുതിയ സഭ സ്ഥാപിച്ചു സ്വയം പിരിഞ്ഞുപോയി (ദശാബ്ദങ്ങൾക്കു ശേഷമാണ് ആ സഭയ്ക്കു *മലങ്കര മാർത്തോമ്മാ സുറിയാനി സഭ* എന്ന പേര് ലഭിച്ചത്). മലങ്കരസഭയുടെ പൂർവാർജ്ജിത സ്വത്തുക്കളോ ഇടവകപള്ളികളോ ഈ പുതിയ സഭയ്ക്കു ലഭിച്ചില്ല. ഏതാനും സിവിൽ-ജുഡീഷ്യൽ ഉദ്യോഗസ്ഥർ പക്ഷപാതപരമായ നടപടികൾ സ്വീകരിച്ചതുമൂലം ഏതാനും പള്ളികളിൽ - മൊത്തം പതിനെട്ടെന്ന് ചില കണക്കുകൾ - പൂർണമായോ ഭാഗികമായോ അവകാശം ലഭിച്ചതും, ചെപ്പേടുകളുടെ രണ്ടു തകിടുകൾ അനധികൃതമായി കൈവശം വച്ചിരിക്കുന്നതുമാണ് അവർക്കാകെ ലഭിച്ച പുരാതന സമ്പാദ്യം.

1930–ൽ മലങ്കരസഭയിലെ ബഥനി ആശ്രമത്തിന്റെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഏതാനും അനുയായികളോടൊപ്പം മാതൃസഭ വിട്ട് റോമൻ കത്തോലിക്കാ സഭയിൽ ചേരുകയും, *മലങ്കര റീത്ത്* എന്ന പ്രസ്ഥാനം ആരംഭിക്കുകയും ചെയ്തു. മലങ്കരസഭയുടെ ബഥനി ആശ്രമവും ചില പള്ളികളും, മലങ്കരസഭ തന്നെ മാനേജരാക്കി നിയമിച്ചിരുന്ന സഭ വക സ്കൂളുകളും കൈവശപ്പെടുത്താൻ ചതുരുപായങ്ങളും പ്രയോഗിച്ച് ഭഗീരഥപ്രയത്നം നടത്തിയെങ്കിലും ഫലവത്തായില്ല. ഇവയ്ക്കുവേണ്ടി ദീർഘ വർഷങ്ങൾ കേസു നടത്തിയെങ്കിലും *മലങ്കര റീത്തു*കാർ വിജയം കണ്ടില്ല. അവസാനം, 1960–കളിൽ സ്കൂളുകളെ സംബന്ധിച്ച കേസ് കോടതിക്ക് പുറത്ത് ഒത്തുതീർന്നപ്പോൾ മലങ്കരസഭ വിട്ടുകൊടുത്ത ഏതാനും സ്കൂളുകൾ മാത്രമാണ് റീത്തുകാർക്ക് ലഭിച്ചത്.

ഇതിലും ദയനീയമാണ് മാർത്തോമ്മാ സഭയിൽ നിന്നും വിട്ടുപോയ ഇവാഞ്ചലിക്കൽ സഭയുടേത്. ആരംഭത്തിൽ സ്വന്തമായ ഒരു വ്യക്തിത്വമോ, സഭാശാസ്ത്രമോ ഇല്ലാതിരുന്ന നവീകരണ സഭയ്ക്ക് താത്വിക – വേദശാസ്ത്ര അടിത്തറ ഉണ്ടാക്കിക്കൊടുത്ത കെ. എൻ. ഡാനിയേലാണ് ഇവാഞ്ചലിക്കൽ സഭയുടെ സ്ഥാപകൻ. *നവീകരണം* ഒരു തുടർപ്രക്രിയയാണെന്നു വിശ്വസിച്ച അദ്ദേഹം മാർത്തോമ്മാ സഭ ശൈശവദശയിൽത്തന്നെ നവീകരണം അവസാനിപ്പിച്ച് പ്രസ്ഥാനവൽക്കരിക്കുന്നതു കണ്ട് ഭഗ്നാശനായി. സമാന ചിന്താഗതിയുള്ള അനേകായിരങ്ങളെ കൂട്ടിയാണ് 1961–ൽ അദ്ദേഹം ഇവാഞ്ചലിക്കൽ സഭ സ്ഥാപിച്ചത്. തങ്ങളുടെ മാതൃസഭയിൽ നിന്നും ഒന്നും നേടാതെ വെറും കയ്യോടെയാണ് ഇവാഞ്ചലിക്കൽ സഭക്കാർ ഇറങ്ങിപ്പോയത്. ഒന്നും ലഭിക്കില്ലായെന്ന് മാർത്തോമ്മാ സഭ ഉറപ്പാക്കുകയും ചെയ്തു. സി.എസ്.ഐ. സഭയിൽ നിന്നും ആംഗ്ലിക്കൻ സഭ പിരിഞ്ഞപ്പോഴും സംഭവിച്ചതു മറിച്ചല്ല.

1665 മുതലുള്ള ചരിത്രം പരിശോധിച്ചാൽ സാമ്രാജ്യത്തിന്റെ മുഷ്ക്കും, അഴിമതിക്കാരായ ഏതാനും ഭരണാധികാരികളുടെ പിന്തുണയും, പണത്തിന്റെ ശക്തിയും മൂലം മാത്രമാണ് മലങ്കരസഭയുടെ ഏതെങ്കിലും പൂർവ്വാർജിത സ്വത്തുക്കളോ പുരാതന ഇടവകപ്പള്ളികളോ അന്യ സഭകളുടെ കൈവശത്തിലെത്തിച്ചതെന്ന് കാണാം. സാമ്രാജ്യത്വം അവസാനിക്കുകയും ശക്തമായ ഒരു നീതിന്യായ വ്യവസ്ഥ ഇന്ത്യയിൽ നിലനിൽക്കുകയും ചെയ്യുന്നതിനാൽ അത്തരം വഴിവിട്ട പ്രവർത്തികൾ ഇനി ഇന്ത്യയിൽ പ്രാവർത്തികമാക്കുക ദുഷ്കരമാണ്.

1889–ലെ നവീകരണ വിഭാഗക്കാരുടെ സ്ഥിതിയാണ് ഇന്ന് മലങ്കര സഭയിലെ വിഘടിത വിഭാഗത്തിന്. മാന്യമായ ഒരു ഒത്തുതീർപ്പിനും മാതൃസഭയിലേക്കുള്ള മടങ്ങിവരവിനും 1995–ലെ സുപ്രീംകോടതി വിധി

മുതൽ സാധ്യതയുണ്ടായിരുന്നു. സുപ്രീംകോടതിയും ഇപ്രകാരം ഒരു യോജിപ്പ് ആഗ്രഹിച്ചതിന്റെ ഫലമാണ് 2002-ലെ പരുമല അസോസിയേഷൻ.

എന്നാൽ ഈ സാധ്യതകളെല്ലാം തള്ളിക്കളഞ്ഞ് 2002-ൽ പുതിയൊരു ഭരണഘടന രജിസ്റ്റർ ചെയ്ത്, പുത്തൻകുരിശു സൊസൈറ്റി സ്ഥാപിച്ച് തങ്ങൾ സ്വയം സഭയ്ക്ക് ഇതരരാണെന്ന് പ്രഖ്യാപിക്കുകയായിരുന്നു വിഘടിത വിഭാഗം ചെയ്തത്. നിയമാനുസൃത ഭരണാധികാരികളേയും ഭരണഘടനയേയും നിഷേധിച്ച് സ്വയം ഇതരരായവർക്ക് പൂർവ്വാർജിത സ്വത്തുക്കളിൽ നിയമപരമായി അവകാശം ഉന്നയിക്കാനാവില്ല. ചുരുക്കത്തിൽ 2002-നു ശേഷം പുത്തൻകുരിശു സൊസൈറ്റി സ്വയം സ്ഥാപിച്ച സ്ഥാപനങ്ങൾ മാത്രമാകും നിയമപരമായി അവർക്കു കൈവശം വയ്ക്കാനാവുക. 2002-നു മുമ്പുള്ള ഏതെങ്കിലും സ്ഥാപനത്തിന്റെ ഭരണക്രമം ഭേദപ്പെടുത്തി പുത്തൻകുരിശു സൊസൈറ്റിക്ക് കീഴിൽ ആക്കിയാൽ ആ നടപടിക്കും നിയമപരമായ നിലനിൽപ്പില്ല. മലങ്കരസഭയുടെ ഭാഗമല്ലെന്നു സുപ്രീംകോടതി വിധിച്ച പൗരസ്ത്യ സുവിശേഷസമാജം, ക്നാനായ ഭദ്രാസനം, സിംഹാസനപ്പള്ളികൾ ഇവയൊന്നും പുത്തൻകുരിശ് സൊസൈറ്റിയുടെ ഭാഗമാകുന്നില്ല.

അഴിമതിക്കാരും സ്വജനപക്ഷപാതികളുമായ ഏതാനും രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥരുടെയും പിൻബലത്തോടെ ഇവ കൈവശപ്പെടുത്താനും ഇന്നു സാധ്യമല്ല. കാരണം ഇന്ത്യയിലെ ശക്തമായ നീതിന്യായവ്യവസ്ഥ അത്തരം നടപടികളെ വച്ചുപൊറുപ്പിക്കില്ലെന്നു തെളിയിച്ചിട്ടുള്ളതാണ്. ആരുടെയെങ്കിലും മദ്ധ്യസ്ഥതയിൽ കോടതിവിധിക്കു വിപരീതമായ എന്തെങ്കിലും ഒത്തുതീർപ്പ് വ്യവസ്ഥകൾ അടിച്ചേൽപ്പിച്ചാൽ ആർക്കും അതിനെതിരെ കോടതിയെ സമീപിക്കാവുന്ന അവസ്ഥയാണ് ഇന്നുള്ളത്.

ഇത്തരം ഒരു സാഹചര്യത്തിൽ ഒരു ജനാധിപത്യ സർക്കാർ മാതൃകാപരമായി എന്തു ചെയ്യണമെന്ന് രാജഭരണകാലത്തു തന്നെ തികച്ചും നീതിയുക്തമായ ഒരു തീരുമാനം തിരുവിതാംകൂർ സർക്കാർ എടുത്തിട്ടുണ്ട്. 1852-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം നിയമാനുസൃത മലങ്കര മെത്രാനായിരുന്ന പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസിനെ, ആ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചു പരാജയപ്പെട്ട പരദേശി യൂയാക്കീം കൂറിലോസിന്റെ നേതൃത്വത്തിൽ ധിക്കരിച്ചു തുടങ്ങി. തുടർന്ന് പല പള്ളികളിലും സംഘർഷമായി. ഈ സാഹചര്യത്തിൽ അന്നത്തെ തിരുവിതാംകൂർ ദിവാൻ മാധവരായർ കൊല്ലവർഷം 1038 മാശി 3-ന് (1863 ഫെബ്രുവരി 13) 2455-ാം നമ്പറായി താഴെക്കാണുന്ന പോലീസ് ഉത്തരവ് പുറപ്പെടുവിച്ചു.

*...മദവിഷയമായിട്ടുള്ള കാർയ്യങ്ങളിൽ ഇവിടെ നിന്നും പ്രവെശിപ്പാൻ പാടില്ലന്നു വരികിലും യാതൊരു അക്രമങ്ങൾക്കും എടവരാതെ ശട്ടം കെട്ടെണ്ടതു എത്രെയും ആവിശ്യമാക കൊണ്ട, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടിനടക്കുന്നതിന്നു മനസ്സില്ലാത്തവർ ഉണ്ടായിരുന്നാൽ അവർ വെറെ പള്ളികൾ മുറപൊലെ ബൊധിപ്പിച്ചു കെട്ടി, യാതൊരുപദ്രവങ്ങളും കൂടാതെ നടക്കയും, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽതന്നെ വല്ലതും അവകാശങ്ങൾ ഉണ്ടന്നു അവരു വിചാരിക്കുന്നപക്ഷം അതിനു മുറപൊലെ അദാലത്തിൽ ബൊധിപ്പിച്ചു തീർച്ച വരുത്തികൊൾകയൊ ചെയ്ക അല്ലാതെ, കിഴുനടന്നുവരുന്നതിന്നു വിരൊധമായി പള്ളികളിലും മറ്റും അവരുചെന്ന പ്രവൃത്തിയ്ക്കുന്നതിന്നു സമ്മതിക്ക എന്നു വച്ചാൽ സമാധാനത്തിന്നു വിരൊധം സംഭവിക്കുന്നതിന്നും, അങ്ങനെ പ്രവൃത്തിയ്ക്കപെടുന്നവരെ നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക കുറ്റം കൊടുക്കുന്നതിന്നും ഇടവരുന്നതാക കൊണ്ടു, അതിനു സംഗതി വരാതെ മെൽപറഞ്ഞ നമ്മുടെ താല്പർയ്യപ്രകാരം നടപ്പാൻ തക്കവണ്ണം വിവദിച്ചിട്ടുള്ള പള്ളികളിലെ ഇരുകക്ഷിക്കാറരെയും തിരിയപെടുത്തിയും തഹശീൽദാർ മുതലായവർ അറിഞ്ഞു ശരിആയി നടത്തിക്കുകയും എന്നിട്ടും അനുസരണമില്ലാതെ തീർന്നു പള്ളികളിൽ ചെന്നു കീഴുനടപ്പിന്നു വിരൊധമായി ഏതങ്കിലും പ്രവൃത്തിച്ചതായി മെത്രാനൊ പള്ളിക്കാറരൊ എഴുതിഅയച്ചാൽ ഉടനെ ആവ്ക ആളുകളെ വരുത്തി നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക കുറ്റം കൊടുത്ത എഴുതി ബൊധിപ്പിച്ചുകൊൾകയും വെണം...*

ശക്തമായ നീതിന്യായവ്യവസ്ഥ നിലവിലുള്ള ഇന്ത്യയിൽ സർക്കാരുകൾക്ക് മലങ്കരസഭാ തർക്കത്തിൽ ഈയൊരു നിലപാടെടുക്കുക - കോടതി വിധി അംഗീകരിക്കുക - മാത്രമാണ് ഇന്നു കരണീയം. വിഘടിത വിഭാഗത്തിന്റെ മുമ്പിൽ ഇന്ന് രണ്ടു മാർഗ്ഗങ്ങളാണുള്ളത്. ഒന്നുകിൽ നിയമവാഴ്ച അംഗീകരിക്കുക അല്ലെങ്കിൽ വേറെ പള്ളി വെച്ചു മാറി പുത്തൻകുരിശു സൊസൈറ്റിയുടെ കീഴിൽ പുതിയ സഭ രൂപീകരിക്കുക. ആരായാലും - സർക്കാരായാലും, മറ്റു സഭകളായാലും - ഈ ലക്ഷ്യം നേടാനാണ് ശ്രമിക്കേണ്ടത്.

*(അൽമായവേദി, ഓഗസ്റ്റ്, 2007)*

# 11

# പെമ്പിളയ്ക്കെന്തുപറ്റി?

സുറിയാനി ക്രിസ്ത്യാനികളെന്നും, മാർത്തോമ്മാ ക്രിസ്ത്യാനികളെന്നും പിൽക്കാലത്തു വിളിക്കപ്പെട്ട ഇന്ത്യയിലെ പൂർവ്വിക ക്രൈസ്തവരുടെ പരമ്പരാഗതമായ പേരാണ് *നസ്രാണി മാപ്പിള*. അവരുടെ സ്ത്രീകളെക്കുറിക്കുന്ന സംജ്ഞയാണ് *പെമ്പിള*. ജാതിയും ജാതിസംജ്ഞകളും ഗൗരവമായി കണ്ടിരുന്ന കേരളീയ സമൂഹത്തിൽ മറ്റൊരു ജാതിക്കും *പെമ്പിളയെ* അവകാശപ്പെടുവാൻ സാദ്ധ്യമായിരുന്നില്ല.

കൊളോണിയൽ പൂർവ്വകാലത്തു തന്നെ തങ്ങളുടെ വ്യക്തിത്വം തെളിയിച്ചവരാണ് *പെമ്പിളമാർ*. അവർ *മാന്യമായി വസ്ത്രം ധരിക്കുന്നവരും, കുലീനമായ ജീവിതചര്യയുള്ളവരുമാണെന്ന്* നിരവധി പോർട്ടുഗീസ് രേഖകൾ സാക്ഷിക്കുന്നു. ഉന്നതമായ നിലയും, വ്യക്തമായ അവകാശങ്ങളും നസ്രാണി സമൂഹം അവർക്കു വകവച്ചു കൊടുത്തിരുന്നു. നസ്രാണികളുടെ ആഭ്യന്തരപ്രശ്നങ്ങൾ പരിഹരിക്കാനുള്ള അത്യുന്നത നീതിപീഠമായ അർക്കദ്യക്കോന്റെ കോടതിയിൽ *പെമ്പിള*മാരെ *സ്മാർത്തവിചാരം* ചെയ്യാൻ - പ്രതിയായി വിസ്തരിക്കാൻ - പാടില്ലായിരുന്നു. എന്നാൽ അവർക്ക് വാദിയായി വാദിക്കുന്നതിനു തടസ്സവുമില്ലായിരുന്നു. ഈ കോടതിയിൽ മൂന്നു ദിവസം തുടർച്ചയായി - രാവിലെ മുതൽ വൈകുന്നേരം വരെ - തന്റെ ഭാഗം സ്വയം വാദിച്ച ഒരു *പെമ്പിളയെ* ആർച്ച് ബിഷപ്പ് മെനസീസിന്റെ ചരിത്രകാരൻ ഗുവായൊ വർണിക്കുന്നുണ്ട്.

സ്വന്തമായ സമ്പത്തും തൊഴിൽ മേഖലകളും ചില *പെമ്പിള*മാർക്കെങ്കിലും ഉണ്ടായിരുന്നതായി സൂചനകളുണ്ട്. ഡോ. ഹെർമൻ ഗുണ്ടർട്ടിന്റെ വിവരണപ്രകാരം, 1520-ൽ കൊല്ലവും പോർട്ടുഗീസുകാരുമായി യുദ്ധം നടക്കുന്ന സമയം, പോർട്ടുഗീസ് ക്യാപ്റ്റനുമായി വെടിനിർത്തൽ ചർച്ച ചെയ്യാൻ കൊല്ലം രാജ്ഞിയെ പ്രതിനിധീകരിക്കുന്നത് *കൊച്ചിക്കാളി* എന്ന *പെമ്പിള*യാണ്. പോർട്ടുഗീസുകാർക്ക് ആവശ്യമായ ഭക്ഷണവും മറ്റു സാമഗ്രികളും തുടർച്ചയായി നൽകാൻ മാത്രം ധനികയായിരുന്നു അവർ എന്നും ഗുണ്ടർട്ട് രേഖപ്പെടുത്തുന്നു. ക്ഷേത്രരേഖകൾപ്രകാരം, ഒരു കാലത്ത് തൃപ്പുലിയൂർ ക്ഷേത്രത്തിൽ വെടിവഴിപാടു നടത്താനുള്ള അവകാശം ഒരു *അന്ന പെമ്പിള*യ്ക്കാണ്. അഞ്ചാം മാർത്തോമ്മായുടെ *ഡച്ചു പീഡ* അവസാനിപ്പിക്കാൻ തന്റെ മെയ്യാഭരണങ്ങൾ മുഴുവൻ ഉരിഞ്ഞു കൊടുത്ത നിരണം ഇലഞ്ഞിക്കൽ *പീത്തമ്മത്തങ്കി*യെ ചിത്രമെഴുത്ത് കെ. എം വർഗീസ് അനശ്വരയാക്കി.

ഇരുപതാം നൂറ്റാണ്ടിലും *പെമ്പിള*മാർ ആരാണെന്ന് – ഒരു പക്ഷേ ഒരേയൊരു പ്രാവശ്യം – തെളിയിച്ചിട്ടുണ്ട്. 1950–കളിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, കാതോലിക്കേറ്റിന്റെ ആസ്ഥാനമായി ദേവലോകം അരമന വാങ്ങിയശേഷം, *പെമ്പിള*മാരോട് കല്പിച്ചു. *ഇവിടെയൊരു ചാപ്പൽ പണിയുന്നുണ്ട്. അത് തമ്പുരാനെപ്പെറ്റമ്മയുടെ നാമത്തിലാണ്. നിങ്ങളുടെയും നിങ്ങളുടെ മക്കളുടെയുംപേർക്ക് നിത്യവും പ്രാർത്ഥനയും വി. കുർബാനയും നടത്തുവാനാണത്. അതു നിങ്ങൾ പണിയിച്ചു തരണം. പെമ്പിള*മാർ ഉണർന്നു. *പീത്തമ്മത്തങ്കി*മാർ അരയും തലയും മുറുക്കി രംഗത്തിറങ്ങി. വീടു കേറി പിരിച്ചു ചാപ്പൽ പണിതു. സഭാതലവന്റെ കല്പന പാലിച്ചു. അവിടെ അവസാനിച്ചു *പെമ്പിള*മാരുടെ സഭാ സേവനം.

*പെമ്പിള*മാർക്ക് സ്വത്തവകാശം ഉണ്ടായിരുന്നു എന്നതിന് വ്യക്തമായ രേഖയുണ്ട്. 19–ാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ ഏഴാം മാർത്തോമ്മാ പുത്തൻകാവു പള്ളിക്കയച്ച കല്പനയിലെ *ആണായാലും പെണ്ണായാലും മക്കൾക്കത്രെ ശേഷക്രിയക്കും ദ്രവ്യത്തിനും അവകാശം* എന്ന പരാമർശനം വ്യക്തമാക്കുന്നത് ഇതാണ്. 19–ാം നൂറ്റാണ്ടിൽ പള്ളിയോഗങ്ങളിൽ ഗൃഹനാഥന്മാർക്കു മാത്രം അംഗത്വമുണ്ടായിരുന്ന കാലത്ത്, ഗൃഹനാഥൻ ഇല്ലെങ്കിൽ ഗൃഹനാഥയ്ക്ക് മറ്റൊരു പുരുഷനെ – അത് സ്വന്തം കുടുംബത്തിൽ നിന്നോ പുറത്തുനിന്നോ ആകാം – പ്രതിനിധിയായി നാമനിർദ്ദേശം ചെയ്യാമായിരുന്നു.

19–ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ, പുസ്തകം നോക്കി പള്ളിയാരാധനയിൽ പങ്കെടുക്കാൻ മാത്രം വിദ്യാഭ്യാസം കുന്നംകുളത്തെ *പെമ്പിള*മാർക്കുണ്ടായിരുന്നുയെന്ന് ബ്രിട്ടീഷ് ചരിത്രകാരന്മാരും സാക്ഷിക്കുന്നു. ഇരുപതാം നൂറ്റാണ്ടിൽ വിദ്യാഭ്യാസം ഉന്നതനിലയിലെത്തിച്ച അപൂർവ്വം *പെമ്പിള*മാരുമുണ്ട്. ഇന്ത്യയിൽ യഥാസ്ഥാനങ്ങളിൽ എത്തിയ ആദ്യ വനിതകളായ ഡോ. മേരി പുന്നൻ ലൂക്കോസ്, അന്നാ ചാണ്ടി, ഏലി അലക്സാണ്ടർ.... ഈ പട്ടിക അത്ര നീണ്ടതല്ല. ഒരുവിധത്തിൽ നസ്രാണി *പെമ്പിള*മാരുടെ ഔന്നത്യം ഇവിടെ അവസാനിച്ചു എന്നു പറയാം.

സൂക്ഷ്മമായി വിശകലനം ചെയ്താൽ വ്യക്തമാകുന്ന ഒരു യാഥാർത്ഥ്യമുണ്ട്. 21–ാം നൂറ്റാണ്ടിലെ അടിസ്ഥാന നസ്രാണി വർഗ്ഗത്തിന്റെ സാമ്പത്തിക നട്ടെല്ല്, വൈദ്യമേഖലയിൽ പ്രവർത്തിക്കുന്ന *പെമ്പിള*മാരാണ്. അവർ സാമ്പത്തിക ഭദ്രതയ്ക്കായി പ്രതീക്ഷയർപ്പിക്കുന്നതും ഇതേ മേഖലയിലാണ്. എന്നാൽ മറ്റു തൊഴിൽ മേഖലകളിലെ – ഒരു പക്ഷേ വിവരസാങ്കേതിക മേഖലയിലൊഴികെ – നസ്രാണി വനിതാ സാന്നിദ്ധ്യം ദിനംപ്രതി കുറഞ്ഞുവരികയല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇതിനുള്ള കാരണം കണ്ടെത്തേണ്ടിയിരിക്കുന്നു. വ്യവസായ

– ബിസിനസ് മേഖലയിൽ ഇവരുടെ സാന്നിദ്ധ്യം അംഗുലീ പരിമിതവുമാണ്.

ബാഹ്യകേരളത്തിലെ അനേകം പള്ളികളുടെ സ്ഥാപനത്തിനു പിന്നിൽ *പെമ്പിള*മാരുടെ പ്രയത്നമാണ് മുഖ്യമായുള്ളത്. അപൂർവ്വം പള്ളികളിലെങ്കിലും *പെമ്പിള* കൈക്കാരനുമായിട്ടുണ്ട്. ഇന്ന് ദിവ്യബോധനം പദ്ധതിയിലെ പഠിതാക്കളിൽ ഭൂരിപക്ഷവും *പെമ്പിള*മാരാണ്. പക്ഷേ അവിടെ അവസാനിക്കുന്നു *പെമ്പിള*യുടെ സഭാ സേവനം!

ശുദ്ധമാന സഭ വിചാരിച്ചാലും പെമ്പിള രക്ഷപെടുമെന്നു തോന്നുന്നില്ല. അഥവാ രക്ഷപെടുത്തുകയില്ല. 1980-കളിൽ ആവശ്യമെങ്കിൽ പെമ്പിളയ്ക്ക് വി. കുർബാനയുടെ പഴയനിയമം വായിക്കാമെന്ന് പ. സഭ തീരുമാനിച്ചു. കേരളത്തിൽ ഇന്നുവരെ ഒരു പെമ്പിളയും വായിച്ചിട്ടില്ല. വായിപ്പിക്കുന്നുമില്ല. അതേപോലെ വീണ്ടും ജനനത്തിൽ വിവേചനം പാടില്ലെന്നും തീരുമാനിച്ചു. ആൺകുട്ടികളേപ്പോലെ പെൺകുട്ടികളേയും മാമോദീസായ്ക്കു ശേഷം വി. മദ്ബഹായിൽ പ്രവേശിപ്പിക്കണമെന്നു കല്പനയായി. അതു നടക്കുന്നുണ്ട്. പലപ്പോഴും ആൺപൈതങ്ങളെ സ്വയം പ്രവേശിപ്പിക്കുന്ന കത്തനാർ, പെൺകുട്ടികൾ വരുമ്പോൾ ആ കൃത്യം കപ്യാരെ ഏൽപ്പിച്ചു തടിതപ്പാറുണ്ടെന്നു മാത്രം.

പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ, ഇടവക പള്ളി പൊതുയോഗങ്ങളിൽ *പെമ്പിള*മാർക്ക് വോട്ടവകാശമില്ലാത്ത അംഗത്വം അനുവദിച്ചു. മലങ്കരസഭയുടെ അത്യുന്നത പാർലമെന്റായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ രണ്ടു പ്രാവശ്യം – കൂട്ടു ട്രസ്റ്റികളെയും, ഏഴ് മെത്രാന്മാരെയും തിരഞ്ഞെടുക്കാൻ – ഒരു *പെമ്പിളയെ* വരണാധികാരിയാക്കി അദ്ദേഹം മാതൃക കാണിച്ചു. 2012-ൽ പെമ്പിളയ്ക്കു വോട്ടവകാശമുള്ള പൂർണ്ണ അംഗത്വവും പള്ളിപൊതുയോഗത്തിൽ കിട്ടി. എന്നിട്ടും *പെമ്പിള*മാർ പങ്കെടുക്കുന്ന പള്ളിപൊതുയോഗങ്ങൾ വിരലിൽ എണ്ണാവുന്നവ മാത്രം. പങ്കെടുക്കുന്ന പെമ്പിളമാരുടെ എണ്ണവും തുല്യം! കൈക്കാരൻ, സെക്രട്ടറി, കമ്മിറ്റിക്കാർ എന്നിവരായവരും തഥൈവ!

ഇതു സംഭവിക്കുന്നത് അവരുടെ വിമുഖത കൊണ്ടോ, അതോ കേരളീയ സമൂഹത്തിനു പൊതുവായ പുരുഷ മേധാവിത്വ – സ്ത്രീ നിരാകരണ – പ്രവണത കൊണ്ടോ? ചിന്തിക്കേണ്ടിയിരിക്കുന്നു. ദിവ്യബോധനം പഠിച്ചിറങ്ങിയ *പെമ്പിള*മാർ ഒരു പ്രാർത്ഥനാ യോഗത്തിൽപോലും പ്രസംഗിച്ചതായി കേട്ടുകേഴ്വിയില്ല. എന്തുകൊണ്ട്? കൊളോണിയൽ – പൂർവ കാലത്തു മുതൽ സാക്ഷിക്കപ്പെടുന്ന അവരുടെ കുലീനമായ ജീവിത

രീതി കൊണ്ടോ? അതോ, *സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കട്ടെ* എന്ന വി. പൗലൂസ് ശ്ലീഹായുടെ ഉൽബോധനം കൊണ്ടോ? അതുമല്ല, പള്ളി ഭരണം എന്ന തമ്മിൽത്തല്ലും, പ്രസംഗം എന്ന വൃഥാ അധരവ്യായാമവും *മാപ്പിള*മാർ ചെയ്യട്ടെ എന്നുവെച്ച് *പെമ്പിള*മാർ ബുദ്ധിപൂർവ്വം ഒഴിഞ്ഞു മാറുന്നതോ?

സ്ത്രീ ശാക്തീകരണത്തെപ്പറ്റിയുള്ള ചർച്ചകളിൽ ഗൗരവപൂർവം ചിന്തിക്കേണ്ടവയാണ് ഈ അടിസ്ഥാന പ്രശ്നങ്ങൾ.

*(ജോർജിയൻ മിറർ, ജൂലൈ 2010. പരിഷ്ക്കാരങ്ങളോടെ)*

# 12

# വൈദിക പുനർവിവാഹം പുനർചിന്തനം ആവശ്യം

2006 നവംബർ മാസത്തിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് വൈദികരുടെയും ബസ്ക്യാമ്മമാരുടെയും പുനർവിവാഹം അനുവദിച്ചു എന്ന് സുന്നഹദോസ് തീരുമാനങ്ങൾ സംബന്ധിച്ച പത്രക്കുറിപ്പിലുണ്ട്. ഗൗരവമായ പ്രത്യാഘാതങ്ങളുണ്ടാക്കുന്ന ഈ നടപടി അതിശക്തമായ വിമർശനങ്ങൾ ഏറ്റുവാങ്ങിക്കഴിഞ്ഞു.

ഒന്നാമതായി, ഇപ്രകാരം ഒരു തീരുമാനം ആവശ്യമുണ്ടായിരുന്നോ എന്ന ചോദ്യം ഉയർന്നിട്ടുണ്ട്. രണ്ടാമതായി, ഇത്തരം തീരുമാനങ്ങൾ എടുക്കുമ്പോൾ മുമ്പ് പ. സുന്നഹദോസ് അനുവർത്തിച്ചുവരുന്ന കീഴ്‌വഴക്കമനുസരിച്ച് പഠന കമ്മീഷനുകളെ നിയോഗിക്കുകയോ അവയുടെ റിപ്പോർട്ടുകൾ പരിഗണിക്കുകയോ ചെയ്യാതെ തിടുക്കത്തിൽ ഇപ്രകാരം ഒരു തീരുമാനമെടുത്തതും രൂക്ഷ വിമർശനത്തിനു വിധേയമായിട്ടുണ്ട്. നൂറ്റാണ്ടുകളായി നിലനിൽക്കുന്ന ഒരു സഭാപാരമ്പര്യത്തെ ഇത്രയും ലാഘവബുദ്ധിയോടെ ഉദാരവൽക്കരിച്ചതിന് ഒരു തരത്തിലും ന്യായീകരണമില്ല.

പോർട്ടുഗീസ് പൂർവകാലത്തെ നസ്രാണി വൈദികർ പ്രായേണ വിവാഹിതരായിരുന്നു. മലങ്കര നസ്രാണികൾ അന്ന് ബന്ധപ്പെട്ടിരുന്ന പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ കാനോൻ നിയമപ്രകാരം പട്ടക്കാർക്ക് വിവാഹം അനുവദിച്ചിരുന്നു. ആ സഭയുടെ ക്രിസ്തുവർഷം 486-ലെ മാർ അകാകിസ് കാതോലിക്കായുടെ കാനോൻ *പാപത്തിൽ നിന്നും ഒഴിഞ്ഞിരിക്കാൻ* വൈദിക വിവാഹത്തെ പ്രോൽസാഹിപ്പിക്കുന്നുമുണ്ട്. ആർച്ച് ബിഷപ്പ് മെനസീസിന്റെ ചരിത്രകാരനായ ഗുവയാ നസ്രാണി വൈദികർ രണ്ടും മൂന്നും പ്രാവശ്യം പുനർവിവാഹം നടത്തുകയും ബഹുഭാര്യത്വം അനുവർത്തിക്കുകയും ചെയ്യുന്നതായി ആരോപിക്കുന്നുണ്ട്. പക്ഷേ ക്രിസ്തുവർഷം 1500-ൽ പോർട്ടുഗീസ് കപ്പിത്താൻ പെഡ്രോ അൽവാറീസ് കബ്രാളിനോടൊപ്പം യൂറോപ്പിലെത്തിയ കൊടുങ്ങല്ലൂർ സ്വദേശി *ഇന്ത്യാക്കാരൻ ജോസഫ്* എന്ന കത്തനാരുടെ വിവരണത്തിൽ, കത്തനാർമാർ ബ്രഹ്മചര്യം പാലിച്ചിരുന്നതായിയാണ് കാണുന്നത്. ഗോവാസ് എന്ന ചരിത്രകാരൻ *വൈവാഹിക പാതിവ്യത്യം* എന്ന നിലയിലാണ് ഈ പ്രസ്താവനയെ വ്യാഖ്യാനിക്കുന്നത്. പേർഷ്യൻ സഭയുടെ കാനോൻ, ഭാര്യയുടെ മരണശേഷം വൈദികർക്ക് പുനർവിവാഹം

അനുവദിച്ചിട്ടുണ്ട് (മാർ അകാകിന് കാതോലിക്കായുടെ ക്രിസ്തുവർഷം 486-ലെ സുന്നഹദോസിന്റെ 13-ാം കാനോൻ). അതിനാൽ കൊളോണിയൽ പൂർവകാലത്തെ കത്തനാർമാർ ഭാര്യയുടെ മരണശേഷം പുനർവിവാഹം നടത്തിയിരുന്നതായി അനുമാനിക്കുന്നതിൽ തെറ്റില്ല. പേർഷ്യൻ സഭ വിവാഹത്തെ സപ്ത കൂദാശകളിൽ ഉൾപ്പെടുത്തിയിട്ടില്ലെന്നതും പരിഗണനാർഹമാണ്.

1557-ലെ ഉദയംപേരൂർ സുന്നഹദോസ് വൈദികവിവാഹം നിരോധിക്കുകയും വിവാഹിത പുരോഹിതരെക്കൊണ്ട് നിർബന്ധപൂർവ്വം വിവാഹമോചനം നടത്തിക്കുകയും ചെയ്തു. 1653-ലെ കൂനൻകുരിശു സത്യത്തെ തുടർന്ന് വൈദിക വിവാഹാനുമതി പുനഃസ്ഥാപിച്ചു. പക്ഷേ അര നൂറ്റാണ്ടിലധികം കാലത്തെ പ്രചണ്ഡമായ റോമൻ കത്തോലിക്കാ പ്രചരണ തന്ത്രങ്ങൾ മൂലം വൈദികരുടെ ബ്രഹ്മചര്യം മലങ്കര നസ്രാണികളുടെ ഇടയിൽ തുടർന്നു. 17, 18 നൂറ്റാണ്ടുകളിൽ മലങ്കരയിലെത്തിയ പാശ്ചാത്യ സുറിയാനി മെത്രാന്മാർ നിരന്തരം പ്രോൽസാഹിപ്പിച്ചിട്ടും വൈദിക വിവാഹകാര്യത്തിൽ കാര്യമായ പുരോഗതി ഉണ്ടായില്ല. നസ്രാണി വൈദികരുടെ വിവാഹം വിലക്കുവാൻ വരാപ്പുഴ റോമൻ കത്തോലിക്കാ ബിഷപ്പ് കൊച്ചീ രാജാവിനു കൈക്കൂലി കൊടുത്തതായും ആരോപണമുണ്ട്. 1748-ൽ വന്ന വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസ് *കണ്ടനാട്ടു കൊമ്പനും, മാമലച്ചേരി കോനാടനും, മുളംതുരുത്തിൽ ചന്ദനത്തിക്കും തെക്കേദിക്കിൽ ചാത്തന്നൂക്കാരനും ഇങ്ങനെ നാലു കത്തങ്ങളെക്കൊണ്ടു പെണ്ണുകെട്ടിക്കയും* ചെയ്തതായി *നിരണം ഗ്രന്ഥവരി* രേഖപ്പെടുത്തുന്നു.

വൈദിക വിവാഹകാര്യത്തിൽ പിന്നീട് പുരോഗതി ഉണ്ടായത് 19-ാം നൂറ്റാണ്ടിലാണ്. 1815-ൽ നസ്രാണികളോട് സഹവാസം ആരംഭിച്ച ബ്രിട്ടീഷ് മിഷനറിമാർ ഇക്കാര്യത്തിൽ വളരെ ശുഷ്കാന്തി കാണിച്ചു. വൈദിക വിവാഹം പ്രോത്സാഹിപ്പിക്കുവാൻ പല മാർഗ്ഗങ്ങൾ അവർ അവലംബിച്ചു. വിവാഹം ചെയ്യുന്ന ആദ്യ പട്ടക്കാരന് കേണൽ മൺറോ 400 രൂപ സമ്മാനം വാഗ്ദാനം ചെയ്തു. ഏതായാലും തുടർന്ന് വൈദിക വിവാഹത്തിന്റെ അസ്പർശ്യത നീങ്ങിത്തുടങ്ങി. 19-ാം നൂറ്റാണ്ടിൽ കേരളത്തിലുണ്ടായിരുന്ന പാശ്ചാത്യ സുറിയാനി മെത്രാൻ യൂയാക്കീം മാർ കൂറിലോസ് വൈദിക വിവാഹത്തിനനുകൂലമായി കർശന നിലപാടെടുത്തു. *പെൺകെട്ടു കൂടാതെ പട്ടമില്ലന്നു കൂറിലോസിന്റെ ചട്ടം* എന്ന വേങ്ങൂർ പള്ളി ലിഖിതം നൽകുന്ന സൂചന ഇതാണ്.

വൈദിക വിവാഹം അനുവദിച്ചെങ്കിലും അവരുടെ പുനർവിവാഹവും വിധവാ വിവാഹവും സഭ അംഗീകരിച്ചിരുന്നില്ല. പക്ഷേ, പ്രൊട്ടസ്റ്റന്റു

പക്ഷപാതികളായ അനേകം വൈദികർ ഇക്കാലത്ത് പുനർവിവാഹം നടത്തി. അല്ലെങ്കിൽ പുനർവിവാഹം നടത്തിയ അനേകം വൈദികർ ഇക്കാലത്ത് പ്രൊട്ടസ്റ്റന്റു പക്ഷപാതികളായി. 1876–ൽ മലങ്കരയിലെത്തിയ പ. പത്രോസ് പാത്രിയർക്കീസ് ഇത്തരത്തിൽ *സന്മാർഗഭ്രംശനം* നടത്തിയ അനേകം പുരോഹിതരെ നിഷ്ക്കരുണം മുടക്കിയതിനു രേഖകളുണ്ട്. 1887–ലെ റോയൽ കോർട്ടു വിധിക്കു ശേഷം ഇരുവിഭാഗങ്ങളും തമ്മിൽ യോജിപ്പിലെത്താതെ നവീകരണ പക്ഷക്കാർ സ്വതന്ത്രസഭ സ്ഥാപിച്ചു മാറിപ്പോയതിന്റെ പ്രധാന കാരണങ്ങളിലൊന്നും പുനർവിവാഹിത പട്ടക്കാരോടുള്ള ഔദ്യോഗിക പക്ഷത്തിന്റെ അയവില്ലാത്ത നിലപാടാണെന്നു പറയപ്പെടുന്നുണ്ട്.

വൈദിക വിവാഹം സാർവത്രികമാക്കാൻ വൈദികരായശേഷം വിവാഹിതരായവരോട് ഉദാരമായ സമീപനമാണ് സഭ അന്നു സ്വീകരിച്ചത്. ഉദാഹരണത്തിന്, കോനാട്ടു മാത്തൻ മല്പാന് പിന്നീട് വിവാഹിതനാകണം എന്ന നിബന്ധനയോടെയാണ് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മ്ശംശോനോപട്ടം നൽകിയത്. ഇന്ന് മലങ്കരസഭ വി. മൂറോൻ കൂദാശയ്ക്കായി പ്രത്യേകം പട്ടം കെട്ടുന്ന മ്ശംശോനോമാരെ മാത്രമാണ് പിന്നീട് വിവാഹം ചെയ്യുവാൻ അനുവദിച്ചിട്ടുള്ളത്.

മലങ്കരസഭ ഇന്നു പിന്തുടരുന്ന അന്തോഖ്യൻ സഭാവിജ്ഞാനീയവും അതിന്റെ നിയമാവലിയായ ഹൂദായ കാനോനും അനുസരിച്ച് മ്ശംശോനെ (പൂർണ്ണ ശെമ്മാശൻ), കശ്ശീശ എന്നിവർക്ക് വിവാഹം നിഷിദ്ധമാണ്. വിവാഹിതരാകേണ്ടവർ അതിനു മുമ്പ് വിവാഹിതരായിരിക്കണം എന്നതാണ് ചട്ടം. നെവോ കെസറിയായുടെ 1–ാം നിശ്ചയം *ഒരു കശീശയോ ശെമ്മാശനോ വിവാഹം ചെയ്താൽ സ്ഥാനത്തു നിന്നും പതിച്ചു പോകും* (ഹൂദായ 7:4) എന്നതാണ് ഇതിന്റെ അടിസ്ഥാന പ്രമാണം. ശ്ലീഹന്മാരുടെ 16, 17 കാനോനാകൾ (ഹൂദായ 7:5) ഇതിനു കൂടുതൽ വിശദീകരണം തരുന്നു. ഇവയൊക്കെയും ഒന്നാം വിവാഹത്തെപ്പറ്റിയുള്ള നിയമങ്ങളാണ്. എന്നാൽ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ തീരുമാനപ്രകാരം (ഹൂദായ 7:6) പരിമിതമായ തോതിൽ ശെമ്മാശന്മാർക്ക് പുനർവിവാഹം അനുവദിച്ചിട്ടുണ്ട്. ഭാര്യ മരിച്ചുപോയാൽ, അവരുമായി യാതൊരു ശാരീരിക സ്പർശനവും നടത്തിയിട്ടില്ലാത്ത ശെമ്മാശന്മാരെ പുനർവിവാഹം ചെയ്യാനും കശീശാ സ്ഥാനമേൽക്കാനും ഈ നിയമം അനുവദിക്കുന്നുണ്ട്. എന്നാൽ ഈ ഇളവ് ഭാര്യ മരിച്ച വൈദികർക്ക് ബാധകമല്ല.

വൈദികരുടെ പുനർവിവാഹം എന്നത് ഒരിക്കലും പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം ചിന്തിച്ചിട്ടുപോലുമില്ല. കാരണം അവൈദികരുടെ പുനർവിവാഹത്തെപ്പോലും പാശ്ചാത്യ സുറിയാനിസഭ അത്ര അനു

ഭാവപൂർവമല്ല പരിഗണിച്ചിരുന്നത്. *രണ്ടാം വിവാഹം ക്ഷന്തവ്യവും, മൂന്നാം വിവാഹം നിയമരഹിതവും അതിനുശേഷമുള്ളത് പന്നികൾക്കടുത്ത പ്രവർത്തി*യായുമാണ് ഹൂദായ കാനോൻ വിവക്ഷിച്ചിരിക്കുന്നത് (ഹൂദായ 8:2, ഹൂദായ, ലവദോക്യ, നെവോകെസറിയ, ബസേലിയോസ് റാബോ, തേവോലോഗോസിന്റെ 47–ാം മിമ്ര). ഇത്തരം കർശനമായ ഒരു നിലപാട് അവൈദികരെപ്പറ്റി സ്വീകരിക്കുന്ന സഭ, തീർച്ചയായും വൈദികരുടെ പുനർവിവാഹം സംഭവ്യമെന്ന് ചിന്തിച്ചിട്ടുപോലും ഉണ്ടാകില്ല.

വൈദികരുടെ പുനർവിവാഹാനുമതി സാങ്കേതികമായ ഒരു പ്രശ്നവും ഉയർത്തുന്നുണ്ട്. ഇപ്പോൾ അനുവാദം നൽകിയിരിക്കുന്നത് *നിയമപ്രകാരം വിവാഹിതനായശേഷം മ്ശംശോനോയും കശ്ശീശയുമായവർക്ക് ഭാര്യ മരിച്ചശേഷം പുനർവിവാഹം ചെയ്യാം* എന്നാണ് മനസ്സിലാക്കുന്നത്. അങ്ങനെയെങ്കിൽ വിവാഹിതനാകാതെ വൈദികനായവർക്ക് പിന്നീട് ആദ്യവിവാഹം നൽകാൻ അനുവാദമുണ്ടോ എന്ന ചോദ്യം ഉയരുന്നു. അപൂർവമായി അപ്രകാരം ചെയ്തവരെ വി. കുർബാന അർപ്പിക്കുന്നതിൽ നിന്നു വിലക്കിയ സമീപകാല ചരിത്രമാണ് സഭയ്ക്കുള്ളത്. ഇത്തരം വിലക്കിനു വിധേയരായവരിൽ മലങ്കരസഭാംഗവും ലോകപ്രശസ്തനുമായ ഒരു വേദശാസ്ത്രജ്ഞനും ഉൾപ്പെടും എന്നത് സഭ എത്രമാത്രം ഗൗരവപൂർവമാണ് ഈ വിഷയത്തെ വീക്ഷിച്ചിരുന്നതെന്നു വ്യക്തമാക്കുന്നു. അഥവാ അപ്രകാരം ആദ്യ വിവാഹ അനുമതിയുമുണ്ടെങ്കിൽ മ്ശംശോനോ ആകുന്നതിനു മുമ്പ് വിവാഹം ചെയ്യണമെന്ന പൂർവിക നിയമത്തിനു ഇനി പ്രസക്തിയില്ല. കശ്ശീശാമാരായതിനു ശേഷം വിവാഹം ചെയ്യാൻ പൊതുവായ അനുമതി നൽകുകയാകും യുക്തം.

ഈ സുന്നഹദോസ് തീരുമാനം ധാർമ്മികമായ ഒരു ചോദ്യവും ഉയർത്തുന്നുണ്ട്. നസ്രാണികളെ സംബന്ധിച്ചിടത്തോളം പൗരോഹിത്യം ഒരു തൊഴിലല്ല. പുരോഹിതൻ ഒരു മാതൃകയാണ്. ഗൃഹസ്ഥാശ്രമം അനുഷ്ഠിക്കുന്നവരാണെങ്കിലും ഭാഗികമായി ലോകത്തെ ത്യജിച്ചവരാണ് നസ്രാണി പുരോഹിതർ. അവർ മറ്റുള്ളവരിൽ നിന്നും വ്യത്യസ്തരാണെന്നു തിരിച്ചറിയാൻ വേണ്ടിയാണ് നിത്യജീവിതത്തിൽപോലും പ്രത്യേക വേഷവിധാനം അവർക്കു നൽകിയിരിക്കുന്നത്. അപ്രകാരം ഭാഗിക വ്രതവാഗ്ദാനം നല്കിയവർ പുനർവിവാഹം നടത്തുന്നത് ധാർമ്മികമായി ശരിയാണോ എന്ന ചോദ്യം ഉദിക്കുന്നു. അനപത്യതാ ദുഃഖം അനുഭവിക്കുന്ന അനേകം പുരോഹിതരുണ്ട്. അവരെപ്പോലെ വിഭാര്യരായ കത്തനാർമാർ സഹനത്തിന്റെ മാതൃക കാണിക്കുകയല്ലേ ഉത്തമം.

പ. സുന്നഹദോസിന്റെ വിവാദ തീരുമാനത്തിൽ വ്യക്തമാകാത്ത ഒന്നുണ്ട്. പുനർ വിവാഹത്തിനുള്ള അനുമതി ഭാര്യ മരിച്ച പുരോഹിതന്മാർക്കു മാത്രമാണോ അതോ വിവാഹമോചിതർക്കും ഇത് അനുവദി

ച്ചിട്ടുണ്ടോ എന്ന് വ്യക്തമല്ല. രണ്ടാമത്തേതാണെങ്കിൽ അത് സഭയിൽ ഗുരുതരമായ അച്ചടക്കലംഘനത്തിനു വഴിവെയ്ക്കും എന്ന് നിശ്ചയമാണ്.

വൈദികരുടെ വിധവമാരുടെ പുനർവിവാഹകാര്യത്തിൽ അനുഭാവ പൂർവമായ ഒരു സമീപനം ആവശ്യമാണ്. *ബസ്ക്യാമോ (ഉടമ്പടിയുടെ പുത്രി)* എന്ന് പേർ വിളിക്കുന്നു എങ്കിലും അവർ വിവാഹാവസരത്തിൽ അവൈദികർക്കുപരിയായി എന്തെങ്കിലും ഉടമ്പടി ചെയ്യുന്നതായി കാണുന്നില്ല. അവരുടെ പുനർവിവാഹം വിലക്കുന്ന നിയമങ്ങളുമില്ല. പോർട്ടുഗീസ്പൂർവകാലത്ത് കത്തനാർമാരുടെ ഭാര്യമാർക്ക് *കത്താത്തിയാർ* അഥവാ *കത്തനാരി* എന്ന സ്ഥാനപ്പേരും പള്ളിയിൽ മുഖ്യസ്ഥാനവും ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ന് അത്തരം മാനദണ്ഡങ്ങളൊന്നും ഇല്ലാത്തതിനാൽ അവരുടെ പുനർവിവാഹ അനുമതി പരിഗണനാർഹമാണ്. കഴിഞ്ഞ നൂറ്റാണ്ടിൽ അപൂർവമായി അപ്രകാരം നടന്നിട്ടുമുണ്ട്.

വൈദിക പുനർവിവാഹത്തിന്റെ വേദശാസ്ത്രപ്രശ്നങ്ങൾ ഇവിടെ പരിഗണിച്ചിട്ടില്ല. എങ്കിലും സാങ്കേതികവും ധാർമ്മികവുമായ അനേകം പ്രശ്നങ്ങൾ ഉയർത്തുന്നതും സഭയുടെ കെട്ടുറപ്പിനെത്തന്നെ ബാധിക്കുന്ന ദീർഘമായ പ്രത്യാഘാതങ്ങൾ ഉണ്ടാക്കുന്നതുമായ വൈദിക പുനർവിവാഹ അനുവാദം പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പുനഃപരിശോധിക്കേണ്ടിയിരിക്കുന്നു.

(*അൽമായവേദി, ജനുവരി, 2007*)

# 13

# വനിതകളും വൈദികാഭ്യസനവും

2006 ഒക്ടോബറിൽ മുംബൈയിൽ നടന്ന അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിന്റെ വാർഷിക കോൺഫ്രൻസ് ശ്രദ്ധേയമായ രണ്ട് ആവശ്യങ്ങൾ മുമ്പോട്ടു വച്ചു. മലങ്കരയിലെ വനിതകൾക്ക് ഭരണത്തിൽ പ്രാതിനിധ്യം ലഭിക്കണമെന്നും, അവർക്ക് വൈദികസെമിനാരിയിൽ പ്രവേശനം ലഭിക്കണമെന്നുമായിരുന്നു അവ. സമ്മേളനത്തിൽ പങ്കെടുത്ത രണ്ടു മേല്പട്ടക്കാർ പ്രശ്നം അനുഭാവപൂർവ്വം പരിഗണിക്കുമെന്ന് ഉറപ്പു നൽകിയിരിക്കുന്നതിനാൽ വർത്തമാനകാലത്തിൽ ഇത് സജീവ ചർച്ചാവിഷയമായിത്തീരുമെന്ന് ഉറപ്പാക്കാം. തരംതാണ മാധ്യമ ശ്രദ്ധ ലഭിക്കുമെന്നതിനാൽ സഭയിലെ സ്ഥിരം ബുദ്ധിജീവികളിൽ നിന്നും ഇതിനനുകൂലമായ അനേകം പ്രതികരണങ്ങളും തീർച്ചയായും പ്രതീക്ഷിക്കാം.

ഈ പശ്ചാത്തലത്തിൽ ഏതാനും വിരുദ്ധ ചിന്തകൾ അവതരിപ്പിക്കാനാണ് ഇവിടെ ശ്രമിക്കുന്നത്. പുരുഷമേധാവിത്വ പ്രകടനമെന്നോ കടുത്ത യാഥാസ്ഥിതികത്വമെന്നോ ഉള്ള വിമർശനങ്ങൾ ഉണ്ടാകുമെന്ന യാഥാർത്ഥ്യബോധത്തോടു കൂടിത്തന്നെയാണ് ഈ പ്രശ്നങ്ങൾ ഉന്നയിക്കുന്നത്.

ഒന്നാമതായി, വേദശാസ്ത്ര വിദ്യാഭ്യാസമെന്ന് പറയുമ്പോൾ നസ്രാണിക്കു മനസ്സിലാവുന്നത് വൈദിക വിദ്യാഭ്യാസവും അവ ലഭ്യമാക്കുന്ന സെമിനാരികളുമാണ്. മലങ്കരസഭയ്ക്കാവശ്യമായ വൈദികരെ ഇന്ന് അഭ്യസിപ്പിക്കുന്നത് പഴയസെമിനാരിയിലും നാഗപ്പൂർ സെമിനാരിയിലുമാണ്. അവിടെ പ്രവേശനമാണ് വനിതകൾ ഉദ്ദേശിക്കുന്നതെങ്കിൽ അതിന് ഗുരുതരമായ പല തടസ്സങ്ങളുണ്ട്. ഒന്നാമതായി, സെമിനാരികളിലെ പാഠ്യപദ്ധതി പരിശോധിക്കാം. രണ്ട് ബിരുദങ്ങളാണ് സെമിനാരി പഠനം പൂർത്തിയാക്കുന്നവർക്ക് ലഭിക്കുന്നത്. ജി.എസ്.റ്റി. യും, ബി.ഡി. യും. മലങ്കരസഭയിലെ ഒരു കത്തനാരാകുവാൻ വേണ്ട പരിശീലനം ലഭിച്ചതിന് സഭ നൽകുന്ന സാക്ഷ്യപത്രമാണ് ജി.എസ്.റ്റി. ഇത്തരമൊരു പരിശീലനം നസ്രാണി വനിതകൾക്ക് ആവശ്യമില്ല. കാരണം മലങ്കരസഭയിൽ സ്ത്രീകൾക്ക് പട്ടംകൊടുക്കുവാൻ സാദ്ധ്യമല്ല. അത് ഓർത്തഡോക്സ് സഭകളുടെ അടിസ്ഥാന വേദശാസ്ത്രത്തിനു വിരുദ്ധമാണ്. അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ ഭേദഗതി ചെയ്യുവാൻ മലങ്കരസഭാ ഭരണഘടന ആരെയും അനുവദിക്കുന്നുമില്ല.

രണ്ടാമത്തെ ബിരുദം ബി.ഡി. യാണ്. ഇത് ഇന്ത്യയിലെ റോമൻ കത്തോലിക്കാ ഇതര സെമിനാരികൾ അഫിലിയേറ്റ് ചെയ്തിരിക്കുന്ന സെനറ്റ് ഓഫ് സെറാമ്പൂർ എന്ന സെറാമ്പൂർ യൂണിവേഴ്സിറ്റി നൽകുന്നതാണ്. ഓർത്തഡോക്സ് സെമിനാരികളടക്കം അനേക സ്ഥാപനങ്ങളിൽ പഠിച്ചിറങ്ങുന്നവർക്ക് ഈ വേദശാസ്ത്ര ബിരുദം നൽകുന്നുണ്ട്. ഇന്ത്യയിലെ പ്രൊട്ടസ്റ്റന്റു സെമിനാരികൾ മുഴുവൻ അഫിലിയേറ്റ് ചെയ്തിട്ടുള്ളതും അവർക്ക് മേൽക്കൈ ഉള്ളതുമായ സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ പാഠ്യപദ്ധതി *ഓർത്തഡോക്സിക്ക്* ഒരു പ്രയോജനവും നൽകില്ല. തന്നെയുമല്ല, ഏതാനും വർഷം മുമ്പ് സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ അംഗീകാരം കേന്ദ്ര സർക്കാർ റദ്ദാക്കി. അതിനാൽ അവയുടെ ബിരുദങ്ങൾക്ക് ഇന്ന് കടലാസിന്റെ വില പോലുമില്ല.

രണ്ടാമതായി പരിഗണിക്കേണ്ട വിഷയം സെമിനാരി പ്രവേശനമാണ്. മലങ്കരസഭയിലെ സെമിനാരികൾക്ക് അവയുടെ സ്ഥാപനകാലം മുതലേ ഒരു കൽപ്പിത ദയറായുടെ സ്ഥാനമുണ്ട്. ദയറാകളുടെ നിബന്ധനകൾ അവയ്ക്കുള്ളിൽ ഇന്നും പ്രാബല്യത്തിലുണ്ട്. എതിർ ലിംഗത്തിലുള്ളവരുടെ പ്രവേശന നിഷേധനം ഈ ദയറാ നിയമങ്ങളുടെ ഭാഗമാണ്. അര നൂറ്റാണ്ടു മുമ്പു വരെ പഴയസെമിനാരി നാലുകെട്ടിനുള്ളിൽ വനിതകൾക്കു പ്രവേശനം ഇല്ലായിരുന്നു എന്ന വസ്തുതയും ഇതോടൊപ്പം പരിഗണിക്കണം.

ഇവിടെ സ്വാഭാവികമായും ഉയർത്താവുന്ന രണ്ട് എതിർവാദങ്ങളുണ്ട്. അവ (1) കേരളത്തിലെ മറ്റു പല സെമിനാരികളിലും വനിതകൾക്ക് പ്രവേശനം നൽകുന്നുണ്ട്. (2) പഴയസെമിനാരിയിൽ ബിരുദാനന്തര ബിരുദതലത്തിൽ വനിതകൾക്ക് പ്രവേശനം നൽകുന്നുണ്ട്. കേരളത്തിലെ പ്രൊട്ടസ്റ്റന്റ് സെമിനാരികൾ വനിതകൾക്ക് പ്രവേശനം നൽകുന്നുണ്ട് എന്നത് സത്യമാണ്. പക്ഷേ അത് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ടോ എന്നതും, പൗരോഹിത്യത്തെപ്പറ്റിയുള്ള ഓർത്തഡോക്സ് വീക്ഷണത്തിന് അത് അനുരൂപമാണോയെന്നും ആരും പഠനവിധേയമാക്കിയിട്ടില്ല.

രണ്ടാമതായി, കേരളത്തിലെ മറ്റ് സെമിനാരികളെ മാതൃകയാക്കേണ്ട ഗതികേട് പഴയസെമിനാരിക്കില്ല. കാരണം കേരളത്തിലെ ഏറ്റവും പഴയതും, ഇന്ത്യയിലെ ഏറ്റവും പഴയ കത്തോലിക്കാ ഇതര വൈദികസെമിനാരിയും പഴയസെമിനാരിയാണ്. സംഭവിക്കുന്നത് മറിച്ചാണെങ്കിലും മറ്റ് സെമിനാരികൾ പഴയസെമിനാരിയെ മാതൃകയാക്കുകയാണ് വേണ്ടത്. പഴയസെമിനാരിയിൽ ബിരുദാനന്തരതലത്തിൽ പരിമിതമായി വനിതകൾക്ക് പഠനസൗകര്യം നൽകുന്നതുപോലും വിമർശനാതീതമല്ലെന്നതും സ്മരണീയമാണ്.

ഇനിയും ഓർത്തഡോക്സ് സെമിനാരികൾക്ക് ഒരു മാതൃക ആവശ്യമാണെങ്കിൽ അതിനു പരിഗണിക്കേണ്ടത് പ്രൊട്ടസ്റ്റന്റ് സെമിനാരികളെയല്ല, മറിച്ച് റോമൻ കത്തോലിക്കാ സെമിനാരികളെയാണ്. കാരണം പൗരോഹിത്യത്തെക്കുറിച്ചുള്ള ഓർത്തഡോക്സ് കാഴ്ചപ്പാടിന് കൂടുതൽ അനുരൂപമായത് റോമൻ കത്തോലിക്കാ സഭയാണ്. സെമിനാരി വിദ്യാഭ്യാസത്തിന് തദ്വനുസൃതമായി രീതിശാസ്ത്രം വളർത്തിയെടുത്തിരിക്കുന്നതും അവരാണ്.

റോമൻ കത്തോലിക്കാ സെമിനാരികളിൽ അടിസ്ഥാന ബിരുദതല വൈദിക വിദ്യാഭ്യാസത്തിനു വനിതകൾക്കു പ്രവേശനം നൽകില്ല. പക്ഷേ അവർക്ക് കന്യാസ്ത്രീകൾക്ക് ബിരുദതല വേദശാസ്ത്ര വിദ്യാഭ്യാസം നൽകുന്നതിന് സ്വതന്ത്ര സ്ഥാപനങ്ങളുണ്ട്. പലപ്പോഴും അവരുടെ സെമിനാരികളിലെ അദ്ധ്യാപകരുടെയും മറ്റും സേവനം ഉപയോഗിച്ചു തന്നെയാണ് ഇവ നടത്തുന്നത്. എങ്കിലും അവ സ്വതന്ത്രമായ സ്ഥാപനങ്ങളും വ്യത്യസ്തമായ ഭൂമികകളും ആയിരിക്കും.

ബിരുദാനന്തര ബിരുദത്തിലും ഗവേഷണതലത്തിലും കന്യാസ്ത്രീകൾക്ക് റോമൻ കത്തോലിക്കാ സഭ സെമിനാരികളിൽ പ്രവേശനം നൽകാറുണ്ട്. പക്ഷേ അപ്പോഴും അവർക്ക് അവിടെ താമസസൗകര്യം അനുവദിക്കില്ല. സെമിനാരി പുരയിടത്തിലോ പരിസരത്തോ വേറിട്ട സൗകര്യമാവും അവർക്ക് ഒരുക്കുക.

ഇവിടെ കാതലായ മറ്റൊരു പ്രശ്നം ഉദിക്കുന്നു. മലങ്കരസഭയിൽ എന്തിനു വേണ്ടി വനിതകൾക്ക് വേദശാസ്ത്ര വിദ്യാഭ്യാസം നൽകുന്നു? റോമൻ കത്തോലിക്കാസഭ വേദശാസ്ത്രത്തിൽ ഉപരിപഠനം നേടിയ കന്യാസ്ത്രീകളുടെ സേവനം ഉപയോഗപ്പെടുത്താൻ വിവിധ മാർഗ്ഗങ്ങൾ രൂപപ്പെടുത്തിയിട്ടുണ്ട്. മലങ്കരസഭയ്ക്ക് നിലവിൽ അപ്രകാരം ഒരു മാർഗ്ഗവും മുമ്പിലില്ല. ദശാബ്ദങ്ങൾക്ക് മുമ്പ് വേദശാസ്ത്രത്തിൽ ബിരുദം നേടിയ ഒരു വനിതയുടെയും (ഒരു പക്ഷേ ഇത്തരമൊരു ബിരുദം നേടുന്ന ആദ്യ മലയാളി വനിത) സമീപകാലത്ത് ബിരുദാനന്തരബിരുദം നേടിയ മറ്റൊരു വനിതയുടെയും സേവനം ഉപയോഗിക്കാനാവാതെ സഭ ഇരുട്ടിൽ തപ്പുകയാണ് എന്നതാണ് യാഥാർത്ഥ്യം. ആ സ്ഥിതിക്ക്, ഓരോ വർഷവും നിശ്ചിതസംഖ്യ വനിതകൾ പഠിച്ചിറങ്ങിയാൽ യാതൊരു പ്രയോജനവും ഇല്ലാത്ത അവസ്ഥയാവും ഉണ്ടാവുക.

പ്രഥമമായി നിർധാരണം ചെയ്യേണ്ടത് വേദശാസ്ത്ര പഠനം എന്തിനു വനിതകൾക്കു നൽകുന്നു എന്നതാണ്. അതിനായി അവരുടെ സേവനം സഭയ്ക്ക് എങ്ങനെ ഉപയോഗപ്പെടുത്താം എന്ന് ആദ്യം കണ്ടെത്തണം. അപ്രകാരമുള്ള ഒരു സംവിധാനം രൂപപ്പെടുത്തുകയാണ് ആദ്യം വേണ്ടത്.

പിന്നീട് തദനുസൃതമായ പരിശീലന പദ്ധതി വനിതകൾക്കായി രൂപപ്പെടുത്തുക എന്നതാണ് പ്രായോഗികവും കാര്യക്ഷമവും. മലങ്കരസഭയുടെ പാരമ്പര്യപ്രകാരം അതിനായി പുതിയൊരു സ്ഥാപനം തന്നെ തുടങ്ങേണ്ടി വരും. ഇതിനായി പ്രയോജനരഹിതമായ സെറാമ്പൂർ ഡിഗ്രിയെ ആശ്രയിക്കണമോ എന്ന ചോദ്യവും നിലനിൽക്കുന്നു. മലങ്കരസഭയ്ക്ക് അനുയോജ്യമായ ഒരു പാഠ്യപദ്ധതി രൂപപ്പെടുത്തി ഭാവിയിൽ ഒരു സാധാരണ ജോലിക്കെങ്കിലും പ്രയോജനപ്പെടുംവിധം ഏതെങ്കിലും ഒരു സർവകലാശാലയുമായി അഫിലിയേറ്റ് ചെയ്ത ഒരു ഡിഗ്രി നൽകുവാൻ ഇന്നു പ്രയാസമില്ല. അത്തരമൊരു നീക്കമാകും കൂടുതൽ അഭികാമ്യം.

മറിച്ച് സഭയുടെ ഗുണീകരണത്തിനായി പൊതുവായ സഭാശാസ്ത്ര പരിശീലനം നൽകുക എന്നതാണ് ഈ ആവശ്യത്തിന്റെ പ്രചോദനമെങ്കിൽ ഇത്തരം ഒരഭ്യാസത്തിന്റെ ആവശ്യമില്ല. പഴയസെമിനാരിയുടെ നേതൃത്വത്തിൽ കാൽ നൂറ്റാണ്ടു കാലത്തോളമായി *ദിവ്യബോധനം* എന്ന അൽമായ പഠനപദ്ധതി വിജയകരമായി നടപ്പിലാക്കുന്നുണ്ട്. സെമിനാരി തന്നെ മുൻകൈയെടുത്ത പല *അപശ്രുതികൾക്കും* ലഭിച്ച പ്രോത്സാഹനമില്ലാഞ്ഞിട്ടും ഈ പദ്ധതി വിജയകരമായി നടക്കുന്നു എന്നതു തന്നെ ഇതിന്റെ കാര്യക്ഷമതയ്ക്കു തെളിവാണ്.

വനിതകളെ സഭാശുശ്രൂഷയിലേയ്ക്കു കൊണ്ടുവരിക എന്നതാണ് അവരുടെ വൈദിക സെമിനാരി പ്രവേശനം കൊണ്ടു ലക്ഷ്യമാക്കുന്നതെങ്കിൽ ആദ്യം വേണ്ടത് അവരെ മുഖ്യധാരയിലേയ്ക്കു കൊണ്ടുവരിക എന്നതാണ്. കഴിവുള്ള വനിതകൾ അനേകം മലങ്കരസഭയ്ക്ക് ഉണ്ടെങ്കിലും പ്രസംഗത്തിനോ ക്ലാസുകൾക്കോ ധ്യാനത്തിനോ അവരെ ക്ഷണിക്കുവാൻ ഇന്ന് കടുത്ത വിമുഖതയാണ് പ്രകടിപ്പിക്കുന്നത്. കന്യാസ്ത്രീകൾപോലും ഈ വിവേചനത്തിൽ നിന്നു വിമുക്തരല്ല. ഈ മനസ്ഥിതി മാറ്റി വനിതകളെ പ്രോൽസാഹിപ്പിക്കുന്ന ഒരു മനോഭാവമാണ് ആദ്യം വളർത്തിയെടുക്കേണ്ടത്.

വനിതകളുടെ പ്രാതിനിധ്യവും വൈദിക ശുശ്രൂഷയും പ്രാതിനിധ്യവും, വനിതകൾ ഉൾപ്പെടുന്ന അവൈദിക സമൂഹത്തിന്റെ പ്രാതിനിധ്യവും വൈദിക ശുശ്രൂഷയും തന്നെയാണ്. മലങ്കരസഭയിൽ അവൈദികരായ പുരുഷന്മാർക്ക് വൈദിക ശുശ്രൂഷയിൽ എന്തുമാത്രം പങ്ക് ലഭിക്കുന്നുണ്ടെന്നു വിശകലനം ചെയ്താൽ ലഭിക്കുന്ന ഉത്തരം പൂജ്യമായിരിക്കും എന്നത് നിസ്തർക്കമാണ്. ഈ പശ്ചാത്തലത്തിൽ വേണം വനിതകളുടെ ഭരണപ്രാതിനിധ്യം പരിഗണിക്കാൻ.

മലങ്കര നസ്രാണികളുടെ പൂർവിക പാരമ്പര്യപ്രകാരം കത്തനാർമാരുടെയും അവൈദികരുടെയും പ്രതിനിധികളടങ്ങിയ *മലങ്കര പള്ളിയോ*

ഗത്തിനായിരുന്നു സഭയുടെ ആത്മികവും ലൗകികവുമായ എല്ലാ കാര്യങ്ങളിലും തീരുമാനമെടുക്കാനുള്ള പരമാധികാരം. എന്നാൽ 19, 20 നൂറ്റാണ്ടുകളിലെ ഭരണഘടനാ നിർമാണ പ്രവർത്തനങ്ങളിലൂടെ ഈ അംഗീകാരം വെട്ടിച്ചുരുക്കി. ഇന്ന് മലങ്കരസഭയിൽ പരിമിതമായും ഇടവകപ്പള്ളികളിൽ ഭാഗികമായും ലൗകികാധികാരം മാത്രമാണ് അവൈദികർക്കുള്ളത്. ഭരണഘടനയിലെ പഴുതുകൾ ഉപയോഗിച്ച് അവൈദികർക്ക് ശേഷിച്ചിരിക്കുന്ന അധികാരങ്ങൾ പോലും ഇല്ലായ്മ ചെയ്യാനാണ് ദിനംപ്രതി ശ്രമിച്ചു വരുന്നതും. ഈ സാഹചര്യത്തിൽ വനിതകളുടെ ഭരണപ്രാതിനിധ്യത്തേക്കാൾ അവൈദികരുടെ അധികാര - അവകാശ സംരക്ഷണമാണ് പ്രഥമമായി നടത്തിയെടുക്കേണ്ടത്.

കേരളത്തിൽ ദശാബ്ദങ്ങളായി വനിതകൾക്ക് ഭരണപ്രാതിനിധ്യം നൽകുന്ന എപ്പിസ്കോപ്പൽ സഭകളുണ്ട്. അവർക്ക് ഭരണസമിതികളിൽ വനിതകളുടെ സാന്നിദ്ധ്യം പ്രയോജനമായിട്ടുണ്ടോയെന്ന് പഠനവിധേയമാക്കണം. അതിനുശേഷം മാത്രം ഇത്തരം ഒരു നീക്കത്തെക്കുറിച്ച് മലങ്കരസഭ ചിന്തിക്കുന്നതായിരിക്കും ഉചിതം. പരിഗണിക്കേണ്ടുന്ന മറ്റൊരു പ്രധാന വിഷയം ഇന്ത്യയുടെ സാമൂഹിക വ്യവസ്ഥിതിയാണ്. സ്ത്രീ പുരുഷ സമത്വം നിയമപരമായി ഉറപ്പുവരുത്തിയിട്ടും മുഖ്യധാരയിൽ സ്വന്തം കഴിവുകൊണ്ട് നേതൃത്വത്തിലെത്തിയ സ്ത്രീകളുടെ എണ്ണം അംഗുലീപരിമിതമാണ്. ഉയർന്ന വിദ്യാഭ്യാസ നിലവാരമുള്ള കേരളത്തിലും അതിൽതന്നെ വീണ്ടുമുയർന്ന സ്ത്രീ വിദ്യാഭ്യാസ നിലവാരമുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലും സ്ഥിതി വിഭിന്നമല്ല. നിലവിലുള്ള സാമൂഹിക വ്യവസ്ഥിതിയാണിതിനു പൂർണ ഉത്തരവാദി. ഈ വ്യവസ്ഥിതിയിൽ വ്യതിയാനം വരാത്തിടത്തോളം മലങ്കരസഭാ ഭരണത്തിൽ സ്ത്രീ പ്രാതിനിധ്യം സംവരണത്തിലൂടെ നൽകുന്നത് നിഷ്ഫലമായിരിക്കുമെന്ന് മാത്രമല്ല ദോഷഫലങ്ങൾ ഉണ്ടാക്കാനും മതി.

ഇത്തരം സംവരണങ്ങൾ ഒന്നുമില്ലാതിരുന്നിട്ടും ബാഹ്യകേരളത്തിൽ വനിതകൾ കൈക്കാരന്മാരായിരുന്നിട്ടുള്ള ചരിത്രം മലങ്കരസഭയ്ക്കുണ്ട്. ഇന്ത്യക്കു വെളിയിലെ പല പള്ളികളിലും വനിതകൾ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായുമുണ്ട്. കാലദേശ സൗകര്യമനുസരിച്ച് തീരുമാനിക്കേണ്ട ഒന്നാണത്. ഇതിനുവേണ്ടി ആദ്യമായി വനിതകൾക്ക് ഇടവക പൊതുയോഗത്തിൽ പൂർണ്ണ അംഗത്വം നൽകണം. സഭാഭരണത്തിന്റെ എല്ലാ തലങ്ങളിലേയ്ക്കുമുള്ള തിരഞ്ഞെടുപ്പു പ്രക്രിയ ആരംഭിക്കുന്നത് ഇടവക പൊതുയോഗത്തിലായതിനാൽ കാലക്രമേണ വനിതകളും സ്വാഭാവികമായി ഭരണത്തിലെത്തും. അതിനു പകരം, സംവരണത്തിലൂടെ ഉടൻ ഉന്നത ഭരണസമിതികളിൽ അംഗത്വം ആവശ്യപ്പെടുന്നതിനു പുറകിൽ ആരെങ്കിലും വ്യക്തിതാൽപ്പര്യങ്ങൾ ആരോപിച്ചാൽ അവരെ കുറ്റപ്പെടുത്താനാവില്ല.

വനിതകൾക്ക് വൈദിക ശുശ്രൂഷയിൽ പങ്കാളിത്വം നൽകുന്നതിന് ആരും എതിരല്ല. പക്ഷേ അത് പാശ്ചാത്യ ചിന്തയ്ക്ക് അടിമപ്പെട്ട ഒരു എടുത്തുചാട്ടമാകരുത്. ഓർത്തഡോക്സ് പാരമ്പര്യത്തെയും ദേശീയ സാമൂഹിക വ്യവസ്ഥിതിയേയും അടിസ്ഥാനമാക്കിയാവണം അത്തരമൊരു നീക്കം നടത്താൻ. ഇതിന് ആദ്യമായി അവരുടെ സേവനം എങ്ങനെ ഉപയോഗപ്പെടുത്താം എന്നതിനെപ്പറ്റി ഒരു വ്യക്തമായ കാഴ്ചപ്പാടുണ്ടാകണം. അതിനുശേഷം തദനുസൃതമായ ഒരു പാഠ്യപദ്ധതിക്ക് രൂപം കൊടുക്കണം. അവരുടെ ഭരണപങ്കാളിത്വത്തിന് ഇടവക പൊതുയോഗത്തിൽ സ്ത്രീകൾക്ക് വോട്ടവകാശത്തോടുകൂടിയ അംഗത്വം നൽകുകയാണ് പ്രഥമമായി ചെയ്യേണ്ടത്.

കാലംചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ അന്ത്യാഭിലാഷമായിരുന്നു വനിതകൾക്കായി ഒരു വേദശാസ്ത്ര വിദ്യാപീഠം സ്ഥാപിക്കുക എന്നത്. ആസന്നഭാവിയിൽ മലങ്കരസഭ വനിതകളുടെ സഭാസേവനം നിർദ്ധാരണം ചെയ്യുകയും, അതിനായി ഒരു വിദ്യാപീഠം സ്ഥാപിക്കുകയും ചെയ്യുമെന്നും അങ്ങനെ പ. പിതാവിന്റെ ആഗ്രഹം സഫലീകരിക്കുമെന്നും പ്രത്യാശിക്കാം.

(*തദ്ദേവൂസ്, ജനുവരി, 2006*)

# 14

# സർക്കാർ എന്തു ചെയ്യണം?

ആലുവാ തൃക്കുന്നത്തു സെമിനാരിയിലും പ്രശ്നബാധിതമായ പല പള്ളികളിലും കഴിഞ്ഞ ഏതാനും വർഷങ്ങളിലെ സർക്കാർ ഇടപെടൽ വിമർശന വിധേയമായിരിക്കുകയാണ്. കോടതിവിധിക്ക് എതിരായി സർക്കാരിന് പ്രവർത്തിക്കാനാവില്ലെന്നു കത്തിപ്പാറത്തടം പള്ളിക്കേസിൽ ഹൈക്കോടതി വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. ഈ സാഹചര്യത്തിൽ പല ഭാഗങ്ങളിൽ നിന്നും ഉയരുന്ന ഒരു ചോദ്യമാണ് സർക്കാർ എന്തു ചെയ്യണം എന്നത്.

രസകരമായ വസ്തുത, ഇതിനുള്ള മറുപടി നൂറ്റിഅമ്പതിൽപ്പരം വർഷങ്ങൾക്കു മുമ്പ് തിരുവിതാംകൂർ സർക്കാർ നൽകിയിട്ടുണ്ടെന്നതാണ്. പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനെ നിയമാനുസൃത മലങ്കരമെത്രാനായി കൊച്ചി പഞ്ചായത്തു കോടതി വിധിച്ചു കഴിഞ്ഞും മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചിരുന്ന യൂയാക്കീം മാർ കൂറിലോസ് പള്ളികളിൽ പ്രവേശിക്കാനും സമാന്തര ഭരണം രൂപീകരിക്കാനും ശ്രമിച്ചു. ഈ സാഹചര്യത്തിൽ അന്നത്തെ തിരുവിതാംകൂർ ദിവാൻ മാധവരായർ 1038-ാമാണ്ടു മാശി മാസം 3-നു (1863 ഫെബ്രുവരി 13) 2455-ാം നമ്പറായി എല്ലാ തഹസീൽദാർമാർക്കുമയച്ച ഉത്തരവിലെ പ്രസക്ത ഭാഗമാണ് താഴെ ചേർത്തിരിക്കുന്നത്.

*... മദവിഷയമായിട്ടുള്ള കാർയ്യങ്ങളിൽ ഇവിടെ നിന്നും പ്രവെശിപ്പാൻ പാടില്ലന്നു വരികിലും, യാതൊരു അക്രമങ്ങൾക്കും എടവരാതെ ശട്ടം കെട്ടെണ്ടതു എത്രെയും ആവിശ്യമാകകൊണ്ട, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടിനടക്കുന്നതിന്നു മനസ്സില്ലാത്തവർ ഉണ്ടായിരുന്നാൽ അവർ വെറെ പള്ളികൾ മുറപൊലെ ബൊധിപ്പിച്ചു കെട്ടി യാതൊരുപദ്രവങ്ങളും കൂടാതെ നടക്കയും, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ തന്നെ വല്ലതും അവകാശങ്ങൾ ഉണ്ടന്നു അവരു വിചാരിക്കുന്നപക്ഷം അതിനു മുറപൊലെ അദാലത്തിൽ ബൊധിപ്പിച്ചു തീർച്ച വരുത്തികൊൾകയൊ ചെയ്ക അല്ലാതെ, കിഴുനടന്നുവരുന്നതിന്നു വിരൊധമായി പള്ളികളിലും മറ്റും അവരുചെന്ന പ്രവൃത്തിയ്ക്കുന്നതിന്നു സമ്മതിക്ക എന്നുവച്ചാൽ സമാധാനത്തിന്നു വിരൊധം സംഭവിക്കുന്നതിന്നും അങ്ങനെ പ്രവൃത്തിയ്ക്കപെടുന്നവരെ നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക കുറ്റം കൊടുക്കുന്നതിന്നും ഇടവരുന്നതാക കൊണ്ടു, അതിനു സംഗതിവരാതെ മെൽപറഞ്ഞ നമ്മുടെ താല്പർയ്യപ്രകാരം*

*നടപ്പാൻ തക്കവണ്ണം വിവദിച്ചിട്ടുള്ള പള്ളികളിലെ ഇരുകക്ഷിക്കാറരെയും തിരിയപെടുത്തിയും, തഹശീൽദാർ മുതലായവർ അറിഞ്ഞു ശരിആയി നടത്തിക്കുകയും എന്നിട്ടും അനുസരണമില്ലാതെ തീർന്നു പള്ളികളിൽ ചെന്നു കീഴുനടപ്പിന്നു വിരൊധമായി ഏതങ്കിലും പ്രവൃത്തിച്ചതായി മെത്രാനൊ പള്ളിക്കാറരൊ എഴുതിഅയച്ചാൽ ഉടനെ ആവക ആളുകളെ വരുത്തി നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക കുറ്റം കൊടുത്ത എഴുതി ബൊധിപ്പിച്ചുകൊൾകയും വെണം.*

ഈ ഉത്തരവിലെ പ്രസക്തമായ വസ്തുതകൾ താഴെ പറയുന്നവ യാണ്.

1. മത വിഷയങ്ങളിൽ സർക്കാർ ഇടപെടരുത്.

2. എന്നാൽ, ക്രമസമാധാനപാലനം സർക്കാരിന്റെ കടമയാണ്.

3. നിയമാനുസൃത മെത്രാനെ അംഗീകരിക്കാൻ മനസ്സില്ലാത്തവർ വേറെ പള്ളി വെച്ചു മാറിക്കൊള്ളണം.

4. അങ്ങനെയുള്ളവർക്ക് എന്തെങ്കിലും അവകാശവാദമുണ്ടെങ്കിൽ അവർ കോടതിയെ സമീപിക്കണം.

5. കോടതി ഉത്തരവു ലഭിച്ചാൽ സർക്കാർ ഉദ്യോഗസ്ഥർ അവ നടപ്പി ലാക്കണം.

6. ഇതിനു വിരോധമായും നിയമത്തിനു എതിരായും പ്രവർത്തിക്കു ന്നവരുടെമേൽ ക്രിമിനൽ കുറ്റം ചുമത്തി ശിക്ഷിക്കണം.

മലങ്കരസഭയുടെ ഇന്നത്തെ അവസ്ഥയിൽ സർക്കാരിനു എടുക്കാ വുന്ന ഏറ്റവും ഉചിതമായ നിലപാട് ഇതാണ്. നിയമാനുസൃത ഭരണാ ധികാരി മലങ്കര മെത്രാനാണെന്നും, സഭയുടെ നിയമം 1934-ലെ ഭരണ ഘടനയാണെന്നും, ഇന്ത്യയുടെ പരമോന്നത നീതിന്യായകോടതി അസ ന്നിഗ്ദമായി പ്രഖ്യാപിച്ചിട്ടുണ്ട്. ഈ സാഹചര്യത്തിൽ നിയമാനുസൃത മെത്രാനായ മലങ്കര മെത്രാപ്പോലീത്തായെയും അദ്ദേഹം നിയമിക്കുന്ന സ്ഥാനികളെയും 1934-ലെ ഭരണഘടനയും അംഗീകരിക്കാൻ മനസ്സില്ലാ ത്തവർ വേറെ പള്ളി വെച്ചുമാറാൻ ഉപദേശിക്കുകയാണ് സർക്കാർ ചെയ്യേ ണ്ടത്. അതിനു വിരുദ്ധമായി പ്രവർത്തിക്കുന്നവരുടെമേൽ നിയമനടപടി സ്വീകരിക്കുകയും വേണം.

(*അൽമായവേദി, മാർച്ച്, 2007*)

# 1

# തുണിയുടുത്ത് പെണ്ണുകെട്ടരുതോ?

നസ്രാണികൾക്കു മാത്രമല്ല, കേരളത്തിലെ ഏതാണ്ട് എല്ലാ ജനവിഭാഗങ്ങൾക്കും വിവാഹം ഒരു ആഘോഷമാണ്. നമ്പൂതിരി, നസ്രാണി തുടങ്ങിയവർക്ക് വിവാഹം ഒരു വൈദിക കർമ്മമാണ്. മറ്റ് ചിലർക്ക് വെറും ഉടമ്പടി മാത്രവും, വേറെ ചിലർക്ക് *ആദർശ വിവാഹ*വും. ഇവയിൽ ഏതായാലും ഈ കാഴ്ചപ്പാടിനു മാറ്റമില്ല.

ഒരു വൈദിക കർമ്മം – സംസ്കാരം – ആയി വിവാഹത്തെ കണക്കാക്കുന്ന സമൂഹങ്ങൾക്കെല്ലാം അവയുടെ വൈദിക ക്രിയാംശത്തോടൊപ്പം നിയതമായ ജാത്യാചാരങ്ങളുമുണ്ട്. അവയിൽ ഒന്നാണ് വിവാഹ വസ്ത്രം. നസ്രാണിയും ഈ ചട്ടക്കൂടിനുള്ളിൽ നിൽക്കുന്നവരാണ്.

എന്തായിരുന്നു നസ്രാണിയുടെ പരമ്പരാഗത വിവാഹ വസ്ത്രം. സ്വാഭാവികമായും നാട്ടുനടപ്പുള്ള പരമ്പരാഗത വേഷവിധാനം തന്നെയായിരിക്കും. അതിന് ജാതിപരമായ ചില്ലറ വ്യത്യാസങ്ങൾ കേരളീയ സമൂഹത്തിൽ ഉണ്ടായിരുന്നു. വിവാഹം ഒരു വൈദിക കർമ്മമായ ജാതികൾക്ക് ആ ജാതിയുടെ വൈദികവസ്ത്രം വിവാഹാവസരത്തിൽ അത്യന്താപേക്ഷിതമാണ്. നമ്പൂതിരി വിവാഹത്തിന് വരൻ മുണ്ട് തറ്റുടുക്കണം. കാരണം നമ്പൂതിരിയുടെ വൈദികവസ്ത്രം ആ തരത്തിലാണ്. എന്നാൽ നസ്രാണി അവൈദികർക്ക് പ്രത്യേക വൈദിക വസ്ത്രങ്ങളൊന്നും നിഷ്കർഷിച്ചിട്ടില്ലാഞ്ഞതിനാൽ അവരുടെ സാധാരണ വസ്ത്രം – അതിന്റെ പൂർണ ചമയങ്ങളോടെ – തന്നെയാവണം അവരുടെ വിവാഹവസ്ത്രവും.

1809–ലെ *കണ്ടനാടു പടിയോല* വധുവരന്മാരുടെ വിവാഹ ആഭരണങ്ങളിൽ ഏകീകരണം വരുത്തുമ്പോൾ അക്കാര്യത്തിൽ തെക്കും വടക്കും തമ്മിൽ വൈജാത്യങ്ങൾ നിലനിൽക്കുന്നതായി അംഗീകരിക്കുന്നുണ്ട്. എന്നാൽ വിവാഹ വസ്ത്രത്തെപ്പറ്റി *കണ്ടനാടു പടിയോല* നിശബ്ദത പാലിക്കുന്നതിന്റെ അർത്ഥം, അക്കാര്യത്തിൽ ഏകീകൃത സ്വഭാവം അന്ന് നിലനിന്നിരുന്നു എന്നാണ്. അതിനാൽ പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണികൾ ഉപയോഗിച്ചിരുന്ന വസ്ത്രം തന്നെയാവും 1809–ലെ അവരുടെ വിവാഹവസ്ത്രം.

പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണി മാപ്പിളമാർക്ക് മുണ്ടും തലയിൽ ക്കെട്ടുമായിരുന്നു സാധാരണ വേഷമെന്ന് വിവിധ രേഖകളുണ്ട്. പുറത്തു സഞ്ചരിക്കുമ്പോൾ പുടകയും *ചട്ട* അഥവാ പെൺകുപ്പായം എന്ന മേൽ വസ്ത്രവും അതിനു പുറമെ *കവണി* എന്നു വിളിക്കുന്ന ഉത്തരീയവുമാ

യിരുന്നു പെമ്പിളമാരുടെ വേഷം. മാമോദീസാ അവസരത്തിൽ പുരോഹിതൻ വാഴ്ത്തി ധരിപ്പിച്ചശേഷം അപ്പോൾത്തന്നെ ഊരിമാറ്റി വയ്ക്കുന്ന ദ്വിജത്വ (= രണ്ടാം ജന്മം) ചിഹ്നമായ പൂണൂൽ വീണ്ടും വിവാഹാവസരത്തിൽ മാപ്പിളമാരെ ധരിപ്പിക്കുന്ന പതിവ് പതിനെട്ടാം നൂറ്റാണ്ടിൽ ഉണ്ടായിരുന്നതായി രേഖകളുണ്ട്. യഥാർത്ഥത്തിൽ നമ്പൂതിരി മത പാരമ്പര്യത്തിൽ വൈദിക കർമ്മങ്ങളിൽ ധരിക്കേണ്ട *ഉത്തരീയസ്ഥാനം* എന്ന അംഗവസ്ത്രത്തിന്റെ പ്രതിരൂപം മാത്രമാണ് നിത്യോപയോഗത്തിനുള്ള പൂണൂൽ. നമ്പൂതിരിമാർ വൈദിക കർമ്മങ്ങളിൽ ഈ പൂർണ്ണ അംഗവസ്ത്രം തന്നെയാണ് ധരിക്കുക. പ്രാദേശിക പ്രയോഗത്തിൽ ഇതിനെ *മുണ്ടുത്തരീയം* എന്നു പറയും. കേരളത്തിന്റെ പവിത്രതാ സങ്കല്പത്തിൽ ബഹുമാന്യ സമക്ഷം ശിരസു മറയ്ക്കുക എന്നത് നിഷിദ്ധമായിരുന്നതിനാൽ നസ്രാണി വരന്മാർ തലേക്കെട്ട് ധരിച്ചിരുന്നില്ല.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനം *പരിഷ്ക്കാരപ്പാതി* നൽകുന്ന വിവരണപ്രകാരം അടിയുടുപ്പുമുണ്ട്, മേൽമുണ്ട്, തോൾമുണ്ട്, ലേസ് എന്നിവയായിരുന്നു മാപ്പിളയുടെ *പഴയമാതിരി* വിവാഹവസ്ത്രം. മുണ്ട്, ചട്ട, കവണി ഇവയായിരുന്നു പെമ്പിളമാർ വിവാഹാവസരത്തിൽ ഉപയോഗിച്ചിരുന്നത്. നസ്രാണികൾക്കുള്ള പ്രത്യേകപദവി അനുസരിച്ച് മറ്റു ജാതിക്കാരിൽ നിന്നും വ്യത്യസ്തമായി രണ്ടു തുമ്പും ഞൊറിഞ്ഞാണ് മാപ്പിള മുണ്ടുടുക്കുന്നത്. ചുമന്ന ചുട്ടിയോടുകൂടിയ *സോമൻ* ആയിരുന്നു മേൽമുണ്ടെന്ന് ചില സൂചനകൾ കാണുന്നുണ്ട്. പെമ്പിളമാരാകട്ടെ, പുറകിൽ വിശറിപോലെ ഞോറിഞ്ഞ *അടുക്ക്* ഇട്ടാണ് പുടക ഉടുത്തിരുന്നത്.

വിവാഹത്തിന് മാപ്പിള തോൾമുണ്ട് ധരിക്കുന്നത് നമ്പൂതിരി പാരമ്പര്യത്തിലെ *മുണ്ടുത്തരീയം* പോലെ ആയിരുന്നു. കൃത്യമായും യഫ്ദ്യക്കിനോമാർ ഊറാറാ ധരിക്കുന്ന ശൈലിയിൽ. പഴയ പൂണൂൽ സംസ്ക്കാരത്തിന്റെ ശേഷിപ്പായ ഈ പാരമ്പര്യം ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലും നിലനിന്നിരുന്നു. കസവു വസ്ത്രങ്ങൾ നസ്രാണി വിവാഹത്തിൽ കടന്നുവരാൻ തുടങ്ങിയത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന പാദത്തിലാണെന്ന് *പരിഷ്ക്കാരപ്പാതി* വ്യക്തമാക്കുന്നുണ്ട്. ലേസ് അഥവാ തൂവാലയും പത്തൊമ്പതാം നൂറ്റാണ്ടിന്റെ സംഭാവനയാവണം.

1876-ൽ കേരളത്തിലെത്തിയ അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് നസ്രാണിയെ കെട്ടിലും മട്ടിലും അറബിയാക്കാൻ ശ്രമിച്ചു. നസ്രാണികളുടെ വേഷഭൂഷാദികളേയും ഈ പ്രക്രിയയിൽ പാത്രിയർക്കീസ് വെറുതെ വിട്ടില്ല. ... *ഇനിമേലാൽ നമ്മുടെ ക്രമപ്രകാരം പുരുഷന്മാർക്ക് കാൽക്കുപ്പായവും ഉടുപ്പും തൊപ്പിയും സ്ത്രീകൾക്ക് മുഴുക്കുപ്പായവും മൂടുപടവും കൂടാതെ നടപ്പാൻ അനുവാദമില്ല.* ... എന്നായി

രുന്നു ഈ വിഷയത്തിൽ അദ്ദേഹത്തിന്റെ കല്പന. വിവാഹ വസ്ത്രത്തെപ്പറ്റി ... *പുരുഷനു നല്ല കല്യാണ വസ്ത്രവും കുരിശും മോതിരവും, അപ്രകാരം തന്നെ സ്ത്രീക്കും നല്ല കല്യാണ വസ്ത്രവും കൊന്തയും മോതിരവും വിരിപ്പാവും ആവശ്യമാകുന്നു*... എന്ന് പത്രോസ് പാത്രിയർക്കീസ് പറയുമ്പോൾ, അറബിമട്ടിലുള്ള വസ്ത്രമാണ് അദ്ദേഹം ഉദ്ദേശിച്ചതെന്ന് വ്യക്തം. *പരിഷ്ക്കാരപ്പാതി*യിലെ വരന് ... *പുതിയ മാതിരിയിലുള്ള കാൽചട്ടയും അങ്കർക്കായും ഉടുപ്പും തലപ്പാവും* ... വധുവിന് ... *നിലയങ്കിയും* ... എന്ന *പുതിയ മാതിരിയിലുള്ള* വിവാഹ വസ്ത്രത്തെപ്പറ്റിയുള്ള പരാമർശനം പാത്രിയർക്കീസിന്റെ നിർദേശമാണ്. അപൂർവം സ്ഥലങ്ങളിൽ മാത്രം നടപ്പിൽവന്ന ഈ പരിഷ്ക്കാരം അൽപ്പകാലത്തിനുള്ളിൽ അപ്രത്യക്ഷമായി.

പക്ഷേ പാത്രിയർക്കീസിന്റെ ഈ നിർദേശം അപ്പോളേയ്ക്കും കേരളീയ സമൂഹത്തിൽ വേരുപിടിച്ചു തുടങ്ങിയ ഒരു പൊതു വസ്ത്രധാരണ ശൈലീവ്യതിയാനത്തിനു നസ്രാണി സമൂഹത്തിൽ വേഗത കൂട്ടി. ഷർട്ടോ ജൂബ്ബയോ ഉപയോഗിച്ച് പുരുഷന്മാർ ദേഹം മറയ്ക്കുക എന്നതായിരുന്നു അത്. പാശ്ചാത്യ വിദ്യാഭ്യാസം ലഭിച്ചവരിലും യൂറോപ്യരുമായി സഹവസിച്ചവരിലുമാണ് ഇതാരംഭിച്ചതെങ്കിലും ക്രമേണ കേരളീയ സമൂഹം മുഴുവനും ഇത് പടർന്നു. ഏതാനും ദശകങ്ങൾക്കകം ശരീരത്തിന്റെ മേൽഭാഗം ഏതെങ്കിലും കുപ്പായത്താൽ ആശ്ചാദനം ചെയ്യേണ്ടത് സംസ്കാരത്തിന്റെ ഭാഗമായി.

എന്നാൽ ഗ്രാമീണ സമൂഹത്തിൽ ചരിക്കുന്ന മലയാളി പുരുഷന്മാർക്ക് മേൽക്കുപ്പായം ഒരു അനാവശ്യ ഘടകമായിരുന്നു. അദ്ധ്യാപകർ, സർക്കാർ ഉദ്യോഗസ്ഥർ എന്നിവർ മാത്രമായിരുന്നു ഇതിനപവാദം. സ്വാഭാവികമായും നസ്രാണി വിവാഹങ്ങളിലേയ്ക്കും ഇതു സംക്രമിച്ചു. നസ്രാണി ഹൃദയഭൂമിയിൽ ജനിച്ചു വളർന്ന ഇ. വി. കൃഷ്ണപിള്ള 1934–ൽ ... *പിറ്റേന്നു കോതും വെട്ടി, പട്ടുടുപ്പിട്ട്, കുരിശും അണിഞ്ഞു, വിവാഹത്തിനു പള്ളിയിൽ പോകണമെന്നാണ്*... എന്ന് എഴുതുമ്പോൾ അപ്പോഴേയ്ക്കും മേൽക്കുപ്പായം നസ്രാണി മണവാളന് ഒരു പതിവായി എന്നു കാണാം. പക്ഷേ അന്ന് ഈ *പട്ടുകുപ്പായം* അവന്റെ ജീവിതത്തിലെ ആദ്യത്തേതും മിക്കവാറും അവസാനത്തേയും മേൽവസ്ത്രമായിരിക്കും. മുണ്ട്, അംഗവസ്ത്രം ഇവ അന്നും നിലനിന്നു.

കേരളീയ നാരിയുടെ വസ്ത്രധാരണരീതിയ്ക്കു മാറ്റം വരുന്നത് പിന്നീടാണ്. *പുടക*യുടെ സ്ഥാനത്ത് സാരി സ്ഥാനം പിടിച്ചു. പക്ഷേ പുരുഷന്മാരുടേതിൽ നിന്നും തികച്ചും വ്യത്യസ്തമായി ഇക്കാര്യത്തിൽ നസ്രാണി പെമ്പിള ഏറ്റവും പിമ്പിലായിരുന്നു. നായന്മാരുടെ *പുടവകൊട*യിൽ പുടവയുടെ സ്ഥാനം സാരി കൈയടക്കി കാലങ്ങൾ കഴിഞ്ഞാണ്

നസ്രാണി വിവാഹത്തിൽ കവണിയുടെ സ്ഥാനത്ത് സാരി മന്ത്രകോടിയായി മാറിയത്. ഇന്നും കേരളത്തിലെ എല്ലാ ജനവിഭാഗങ്ങളിലും മന്ത്രകോടി സ്ഥാനം സാരി നിലനിർത്തുകയാണ്.

1960–കളിൽ അത്യപൂർവം നസ്രാണി മണവാളന്മാർ മുണ്ടിനു പകരം പാന്റ്സ് തങ്ങളുടെ വിവാഹ വസ്ത്രമായി ഉപയോഗിച്ചിരുന്നു. ഇവരിൽ ബഹുഭൂരിപക്ഷവും നന്നേ ചെറുപ്പത്തിൽ വടക്കേ ഇന്ത്യയിൽ എത്തിപ്പെട്ടവരും തദ്വാരാ മുണ്ടുടുത്തു ശീലമില്ലാത്തവരുമായിരുന്നു. 1970–കളിൽ നെക്ടൈയും അത്യപൂർവമായി സ്യൂട്ടുകളും വിവാഹാവസരത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. 1980–90–കളിൽ സ്യൂട്ട് – *ത്രീപീസും ടൂപീസും* – കൂടുതൽ പ്രചരിച്ചു. വിദേശത്തു ജീവിക്കുന്നവരും സ്യൂട്ട് ധരിക്കുന്നവരുമായവരേക്കാൾ ജീവിതത്തിൽ ഒരിക്കലും ഇത് ധരിച്ചിട്ടില്ലാത്തവരും പിന്നീട് ധരിക്കേണ്ട യാതൊരു ആവശ്യമോ സാദ്ധ്യതയോ ഇല്ലാത്തവരുമായവരാണ് *വൺ ടൈം സെറ്റിൽമെന്റായി* വിവാഹാവസരത്തിൽ ഇത് ധരിച്ചത്.

2000–കളിൽ സ്യൂട്ടിനു പുറമേ ഷെർവാണി, ജോഡ്പൂരി മുതലായി മുണ്ടൊഴികെ ലോകത്തുള്ള സർവ പുരുഷ വസ്ത്രങ്ങളും മാപ്പിള വരന്റെ ദേഹത്തു പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഭാഗ്യത്തിനു തൊപ്പിയും ഹാറ്റും തലപ്പാവും ടർബനും ഇതുവരെ പള്ളിയിൽ കയറിത്തുടങ്ങിയിട്ടില്ല. ആസന്നഭാവിയിൽ അതും പ്രതീക്ഷിക്കാം. എന്നാൽ ഇന്നും മുണ്ടും, ഷർട്ട് – ജുബ്ബാ ഇവയിലേതെങ്കിലും ഒന്നു മേൽകുപ്പായമായും, മുണ്ടുത്തരീയവും ധരിച്ച് പെണ്ണുകെട്ടാൻ പള്ളിയിലെത്തുന്ന ആഭിജാത്യമുള്ള നസ്രാണികൾ അപൂർവമായെങ്കിലുമുണ്ട്. ഇവരിൽ പലരും കേരളത്തിനു പുറത്ത് ജനിച്ചു വളർന്നവരും, സ്ഥിരമായി മുണ്ടുടുക്കാത്തവരുമാണെന്നതാണ് ഏറ്റവും രസകരം.

ഇക്കാലത്ത് മലയാളി മങ്കയുടെ വസ്ത്ര സംസ്കാരവും പരിവർത്തന പാതയിലായിരുന്നു. സാരിയിൽ നിന്ന് മലയാളി സ്ത്രീ ക്രമേണ കൂടുതൽ സൗകര്യപ്രദമായ ചുരിദാറിലേയ്ക്കു സംക്രമിച്ചു. ഇന്ന് പകുതിയോ അതിലധികമോ കേരളനാരികൾ ചുരിദാർ സ്ഥിരമായി ഉപയോഗിക്കുന്നവരാണ്. എന്നാൽ *പുടക* സാരിക്ക് വഴിമാറിക്കൊടുത്തതുപോലെ ചുരിദാറിനു പാത ലഭിച്ചിട്ടില്ല. കേരളീയ ജന്മമുള്ള ഒരു സമുദായവും വിവാഹ വസ്ത്രമായോ മന്ത്രകോടിയായോ ചുരിദാർ ഇന്നും ഉപയോഗിക്കുന്നില്ല.

ചുരിദാറിനെ അംഗീകരിക്കാത്ത നസ്രാണി പെമ്പിളമാർ സമീപ കാലത്ത് വികൃതമായ മറ്റൊരു വസ്ത്ര വിശേഷം വിവാഹവസ്ത്രമായി അവതരപ്പിക്കുന്നുണ്ട്. അത് യൂറോപ്യരുടെ *ബ്രൈഡൽ ഗൗൺ* ആണ്. ഇന്ത്യൻ സംസ്കാരത്തിനോ അനേകം നൂറ്റാണ്ടുകളിൽ കേരളത്തിലെ

ത്തിയ പാശ്ചാത്യ ഗ്രന്ഥകാരന്മാർ പ്രകീർത്തിച്ച നസ്രാണി പെമ്പിളയുടെ കുലീനതയ്ക്കോ ഒട്ടും ചേരാത്ത ഒന്നാണ് അർദ്ധനഗ്നത പ്രദർശിപ്പിക്കുന്ന ഈ *ഇറക്കുമതി ചരക്ക്* എന്നതിൽ രണ്ടുപക്ഷമില്ല. എന്നാൽ കൈയടി കിട്ടാൻ എന്തിനേയും ഏതിനേയും *വിവാഹ ധൂർത്ത്* എന്ന് അപലപിക്കുന്നവർ രണ്ടോമൂന്നോ മന്ത്രകോടി സാരിയുടെ വിലയുള്ള, പിന്നൊരിക്കലും തനിക്കോ മറ്റാർക്കെങ്കിലുമോ ഉപയോഗിക്കാനാവാത്ത ഈ ദേശീയ ധൂർത്തിനെപ്പറ്റി നിശബ്ദത പാലിക്കുന്നു എന്നതാണ് ഏറ്റവും രസകരമായ വസ്തുത. പൂർണ്ണമായും പാശ്ചാത്യ പാരമ്പര്യം പിൻതുടരുന്ന കേരളത്തിലെ മറ്റു ചില ക്രൈസ്തവ സഭകളിൽ പെടുന്നവർ *സാരി* വിവാഹ വസ്ത്രമായി ഉപയോഗിക്കുമ്പോഴാണ് ദേശീയ നസ്രാണിയുടെ ഈ ആഭാസ പ്രകടനം എന്നതു കൂടി ഇതോടൊപ്പം കൂട്ടി ചിന്തിക്കണം. *ബ്രൈഡൽ ഗൗൺ* ഉപയോഗിക്കുമ്പോഴും മന്ത്രകോടിയായി സാരി തന്നെയാണ് നൽകുന്നതെന്നതാണ് വിരോധാഭാസം.

കേരളത്തിലെ മറ്റൊരു ജാതിക്കും ഇത്തരമൊരു സാസ്ക്കാരിക അപചയം സംഭവിച്ചിട്ടില്ല എന്ന യാഥാർത്ഥ്യം ഗൗരവമായി പരിഗണിക്കണം. പുടക സാരിക്ക് വഴിമാറിയപ്പോൾ നമ്പൂതിരിക്കുപോലും മന്ത്രകോടി സാരിയാക്കി എന്നത് യാഥാർത്ഥ്യം. പക്ഷേ വൈദിക സംസ്കാരമായ വിവാഹത്തിന് നമ്പൂതിരി ഇന്നും തറ്റുടുക്കുന്നു. പട്ടർ പാളത്താറുടുക്കുന്നു. നായന്മാർ മുതൽ മറ്റു ജാതിക്കാർ മുണ്ടും ഷർട്ടുമായി വിവാഹവേദിയിലെത്തുന്നു. വിവാഹം പുരുഷന്മാർക്ക് മേൽവസ്ത്രം നിരോധിച്ചിട്ടുള്ള ക്ഷേത്രങ്ങളിലാണെങ്കിൽ അതും ഉപേക്ഷിക്കുന്നു. ഇവരിൽ പലരും നസ്രാണിയെപ്പോലെ കേരളത്തിനു പുറത്ത് ജനിച്ചു വളർന്ന, സ്ഥിരമായി മുണ്ടുടുക്കാത്തവരാണെന്നത് ഒരു പ്രതിബന്ധമായി അവർ കാണുന്നില്ല. അവരുടെ വധുക്കളും പരമ്പരാഗതമായ സാരിയോ ചേലയോ ഉടുത്തു വിവാഹവേദിയിലെത്തുന്നു. മലയാളികളല്ലാത്ത വധുമാർ പോലും മലയാളിമട്ടിൽ സാരിയുടുത്താണ് കല്യാണത്തിനെത്തുക. നസ്രാണി മാത്രം *അഖിലലോക വിവാഹവസ്ത്ര പ്രദർശന ഉപകരണമായി* മാറുന്നു. എന്തൊരു ദയനീയ സ്ഥിതി.

ഇവിടെ ഗൗരവമായി പരിഗണിക്കേണ്ട മറ്റൊരു വസ്തുത കൂടിയുണ്ട്. നവീകരണം, പരിഷ്ക്കാരം, അക്രൈസ്തവം മുതലായ കാരണങ്ങൾ പറഞ്ഞ് പല കാലത്തായി നസ്രാണി വിവാഹത്തിലെ ജാത്യാചാരങ്ങളിൽ ഭൂരിപക്ഷവും ഉപേക്ഷിച്ചു. ഇന്ന് ദേശീയ സംസ്കാരത്തിന്റെ പുനഃസ്ഥാപനമായി അവയെ മടക്കിക്കൊണ്ടുവരുവാൻ നസ്രാണികളിൽ ഭൂരിപക്ഷവും യത്നിക്കുന്ന കാലത്താണ് ഈ വസ്ത്രധാരണാഭാസം എന്നു കൂടി ചിന്തിക്കണം. വീഡിയോഗ്രാഫർമാരും കേറ്ററിംഗുകാരും *നസ്രാണി പൈതൃക*മെന്ന പേരിൽ അവതരിപ്പിച്ച് ഇന്നു നടപ്പിലിരിക്കുന്ന മിക്ക

സാസ്കാരിക ലക്ഷണങ്ങൾക്കും നസ്രാണിയുടെ ജാത്യാചാരങ്ങളുമായി *കടലും കടലാടിയും* തമ്മിലുള്ള ബന്ധം പോലുമില്ലെന്നത് വേറെ കാര്യം.

നസ്രാണി ഇന്നൊരു വിശ്വപൗരനാണ്. കേരളത്തിനു പുറത്ത് ഇന്ത്യയുടെ ഇതര ഭാഗങ്ങളിലും യൂറോപ്പിലും അമേരിക്കയിലും പിറന്ന മൂന്നാം തലമുറ നസ്രാണിയുടെ കാലമാണിന്ന്. കേരളത്തിനു പുറത്ത് നടക്കുന്ന വിവാഹങ്ങളിൽ തദ്ദേശീയമായ വസ്ത്രങ്ങൾ ഉപയോഗിക്കുന്നതിൽ യാതൊരു തെറ്റുമില്ല. പക്ഷേ കേരളത്തിൽ വെച്ച് വിവാഹം നടത്തുമ്പോൾ നസ്രാണി സംസ്കാരത്തിനനുസൃതമായ വസ്ത്രം വേണമെന്ന് നിഷ്കർഷിക്കുന്നതിൽ എന്താണ് തെറ്റ്. അത് സാമാന്യവൽക്കരിച്ചാൽ വധുവും വരനും *തുണി ഉടുത്ത്* വിവാഹകൂദാശയിൽ പങ്കെടുക്കുക എന്നതാണ്.

*(മലങ്കരസഭ, മെയ് 2013)*

# 1

# ഞാനും ഒരു കർദ്ദിനാളാണ്

തിരുവനന്തപുരത്തെ സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് 2012 നവംബർ 24-ന് റോമാപാപ്പാ ഒരു രണ്ടാംതരം കർദ്ദിനാൾ സ്ഥാനം നൽകി. ഇതിനു കേരളത്തിലെ ചില മാധ്യമങ്ങൾ നൽകിയ പ്രാധാന്യം തിരുവനന്തപുരം ലത്തീൻ ആർച്ചുബിഷപ്പ് സൂസൈപാക്യം റോമാ പാപ്പായോ, എ. കെ. ആന്റണി ഇന്ത്യൻ പ്രധാനമന്ത്രിയോ ആയാൽ ലഭിക്കുമായിരുന്നതിൽ അധികമാണ്. 2012 ജനുവരിയിൽ എറണാകുളം-അങ്കമാലി മേജർ ആർച്ച്ബിഷപ്പ് മാർ ജോർജ് ആലഞ്ചേരിക്ക് ഈ സ്ഥാനം ലഭിച്ചപ്പോൾ ഇതിന്റെ പത്തിലൊന്നു വാർത്താ പ്രാധാന്യം പോലും ഇതേ മാധ്യമങ്ങൾ നൽകിയില്ല എന്ന വസ്തുതയും ചിന്തനീയമാണ്.

തങ്ങൾ റോമൻ കത്തോലിക്കാ സഭയിലും കേരള സമൂഹത്തിലും എന്തൊക്കെയോ ആണെന്ന് ജനത്തെ ബോദ്ധ്യപ്പെടുത്താൻ മലങ്കര റീത്തുകാർ ദശാബ്ദങ്ങളായി നടത്തിവന്ന ശ്രമത്തിന്റെ ഭാഗമായി വേണം ഈ പ്രചരണ കോലാഹലത്തെ കണക്കാക്കാൻ. പക്ഷേ റീത്തുകാർ എന്തൊക്കെയാണെന്നു അവകാശപ്പെട്ടുവോ അതൊന്നും അല്ല എന്നു വ്യക്തമാക്കാൻ ഈ പരസ്യങ്ങൾ ഉപകരിച്ചു. ലഭിച്ചത് വെറും രണ്ടാംതരം കർദ്ദിനാൾ സ്ഥാനം ആണെന്നത് അവസാനത്തെ അവകാശവാദം - സ്വയം പ്രഖ്യാപിത കാതോലിക്കാ സ്ഥാനം - വെറും കെട്ടുകഥയാണെന്ന വസ്തുതയും ശരിവെച്ചു.

റോമൻ കത്തോലിക്കാ സഭയുടെ ഭരണപരമായ ഒരു സംവിധാനമാണ് കർദ്ദിനാൾ. *സഭാപരമായ രാജകുമാരന്മാർ* എന്നാണ് അവരെ വിശേഷിപ്പിക്കുന്നത്. റോമാപാപ്പായെ തിരഞ്ഞെടുക്കുക എന്നതാണ് അവരുടെ കർത്തവ്യം. പോപ്പിന് ആവശ്യമെന്നു തോന്നുന്നപക്ഷം അവരുടെ ഉപദേശം സ്വീകരിക്കാം. റോമാ സഭയിൽ പോപ്പു കഴിഞ്ഞാൽ ഏറ്റവും ഉയർന്ന ബഹുമതി ഉള്ളവരായി ഇവരെ കണക്കാക്കുന്നു. അവിടംകൊണ്ടു കർദ്ദിനാൾമാരുടെ പ്രാധാന്യം അവസാനിക്കുന്നു.

*എല്ലാ കർദ്ദിനാൾമാരും തുല്യരാണ്* എന്നൊരു തെറ്റിദ്ധാരണ ഭൂരിപക്ഷമാളുകൾക്കുമുണ്ട്. യഥാർത്ഥത്തിൽ കർദ്ദിനാൾ സ്ഥാനത്തിനു യഥാക്രമം മെത്രാൻ (*കർദ്ദിനാൾ ബിഷപ്പ്*), വൈദികൻ (*കർദ്ദിനാൾ പ്രീസ്റ്റ്*),

ശെമ്മാശൻ (*കർദ്ദിനാൾ ഡീക്കൺ*) എന്നീ മൂന്നു പദവികളുണ്ട്. ഇന്ന് ഈ മൂന്നുതരം കർദ്ദിനാൾമാരും മെത്രാന്മാരാണ്. എന്നാൽ അതത് വൈദിക പദവിയിലുള്ളവർ തന്നെയാണ് മുമ്പ് സമാന നാമമുള്ള കർദ്ദിനാൾമാരായിരുന്നത്. ഇവയിൽ രണ്ടാം തരത്തിൽപ്പെട്ട *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനമാണ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാപാപ്പാ ദാനം നൽകിയത്.

ഇന്ന് എല്ലാ കർദ്ദിനാൾമാരും മെത്രാന്മാരാണെങ്കിലും അവൈദികർ പോലും കർദ്ദിനാൾമാരായ കാലമുണ്ടായിരുന്നു. 1899-ൽ അന്തരിച്ച റ്റൊഡൽഫെ മീറ്റലായിരുന്നു അവസാനത്തെ അവൈദിക കർദ്ദിനാൾ. 1917-ൽ കർദ്ദിനാൾമാർ കുറഞ്ഞത് വൈദികരായിരിക്കണമെന്നും, 1962-ൽ മെത്രാനായിരിക്കണമെന്നും നിശ്ചയിച്ചു. 1983-ലെ കാനോൻ നിയമ സംഹിത കർദ്ദിനാൾ സ്ഥാനത്തേയ്ക്കു ഉയർത്തപ്പെടുന്നവർ കുറഞ്ഞത് വൈദികനായിരിക്കണമെന്നും, അവരെ ഉടൻ മെത്രാൻ സ്ഥാനത്തേയ്ക്ക് ഉയർത്തണമെന്നും നിഷ്കർഷിക്കുന്നുണ്ട്.

കർദ്ദിനാൾമാരുടെ സ്ഥാനവും, അവരുടെ സമിതിയായ *കോളജ് ഓഫ് കർദ്ദിനൽസിന്റെ* പ്രാമാണ്യവും റോമാപാപ്പായുടെ തിരഞ്ഞെടുപ്പു പ്രക്രിയയുടെ ചരിത്രവുമായി ബന്ധപ്പെട്ടു കിടക്കുന്നു. 1059 വരെ പോപ്പുമാരെ തിരഞ്ഞെടുക്കുന്നത് റോമാ രൂപതയിലെ ജനങ്ങളും വൈദികരും ചേർന്നായിരുന്നു. ആ വർഷം റോമാ പാപ്പായെ തിരഞ്ഞെടുക്കാനുള്ള അധികാരം കർദ്ദിനാൾമാർക്കു മാത്രമായി പരിമിതപ്പെടുത്തി. അന്നും ഇന്നും കർദ്ദിനാൾമാരെ തിരഞ്ഞെടുക്കാനും നിയമിക്കാനുമുള്ള അധികാരം റോമാ പാപ്പായിൽ മാത്രം നിക്ഷിപ്തമാണ്. ഈ അധികാരം മെത്രാന്മാരുടെ സുന്നഹദോസിനു വിട്ടുകൊടുക്കണമെന്ന ഇടക്കാലത്തെ ആവശ്യം അംഗീകരിക്കപ്പെട്ടില്ല. ചുരുക്കത്തിൽ, അതത് കാലത്ത് ഭരിക്കുന്ന റോമാ പാപ്പായുടെ വ്യക്തിപരമായ ഒരു ദാനം മാത്രമാണ് അന്നും ഇന്നും കർദ്ദിനാൾ സ്ഥാനം. ഒരു കാലത്ത് സ്വാധീനമുള്ളവർ തങ്ങൾക്കു വേണ്ടപ്പെട്ടവരെ കർദ്ദിനാൾമാരായി അവരോധിപ്പിച്ചിരുന്നു.

റോമാപാപ്പായെ തിരഞ്ഞെടുക്കാനുള്ള അവകാശം റോമിലെ മുഖ്യ പുരോഹിതന്മാർക്കും റോമാ നഗരപ്രാന്തത്തിലുള്ള ഏഴ് രൂപതകളിലെ മെത്രാന്മാർക്കുമായി പരിമിതപ്പെടുത്തിയിരിക്കുകയാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഇന്ന് കർദ്ദിനാൾമാർ ഉണ്ടെങ്കിലും ഫലത്തിൽ റോമിലെ മുഖ്യ പുരോഹിതന്മാരും റോമാ നഗരപ്രാന്തത്തിലുള്ള ഏഴ് രൂപതകളിലെ മെത്രാന്മാരും മാത്രം ചേർന്നാണ് ഇന്നും റോമാപാപ്പായെ തിരഞ്ഞെടുക്കുന്നത്. മുകളിൽ പറഞ്ഞ മൂന്നു തരം കർദ്ദിനാൾമാർ പ്രസക്തമാകുന്നത് ഇവിടെയാണ്.

റോമാ നഗരപ്രാന്തത്തിലുള്ള ഏഴു രൂപതകളുടെ മെത്രാന്മാരായ ആറു പേർക്കു മാത്രമാണ് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനം നൽകുന്നത്. *കോളജ് ഓഫ് കാർഡിനൽസിന്റെ* ഡീൻ, വൈസ് ഡീൻ, പോപ്പിന്റെ അഭാവത്തിൽ ദൈനംദിന ഭരണം നടത്തുന്ന *കമർലങ്ക* എന്ന സ്ഥാനി മുതലായവർ എപ്പോഴും ഇവരിൽ ഉൾപ്പെട്ടവരാണ്. ഇവരിൽ *കോളജ് ഓഫ് കാർഡിനൽസിന്റെ* ഡീനിന്, ഏഴു പ്രാന്ത രൂപതകളിൽപ്പെട്ട *ഓസ്റ്റിയാ*യുടെ സ്ഥാനിക മെത്രാൻ പദവി കൂടി ലഭിക്കും. ഈ ഏഴു റോമാ നഗരപ്രാന്ത രൂപതകളുടെ മെത്രാന്മാർക്കു മാത്രമാണ് സ്ഥിരമായും കർദ്ദിനാൾ സ്ഥാനം ലഭിക്കുന്നത്.

പിന്നീടുള്ളത് *കർദ്ദിനാൾ പ്രീസ്റ്റു*മാരാണ്. അവർക്ക് കർദ്ദിനാൾ പദവി നൽകിയാലുടൻ അവർ ഏതു രാജ്യക്കാരായാലും റോമിലെ റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുടെ വികാരിയായി നിയമിക്കും. അപ്രകാരം ഒരു പള്ളി ഭൗതികമായി നിലനിൽക്കുന്നതായിരിക്കണമെന്നില്ല. ഒരു സങ്കൽപ്പം മാത്രമായാലും മതി. പക്ഷേ *കർദ്ദിനാൾ പ്രീസ്റ്റു*മാർ അവയുടെ വികാരിമാരായി ചുമതലയേറ്റേ പറ്റൂ. ഇപ്രകാരം ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് ലഭിച്ചത് സെന്റ് ഗ്രിഗറി ഏഴാമന്റെ നാമത്തിലുള്ള പള്ളിയുടെ വികാരി സ്ഥാനമാണ്.

*കർദ്ദിനാൾ ഡീക്കന്മാ*രുടെ കാര്യവും വിഭിന്നമല്ല. റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുമായി ബന്ധിച്ചാണ് അവർക്കും സ്ഥാനം നൽകുന്നത്. പുതിയ പോപ്പിനെ പ്രഖ്യാപിക്കുക, അദ്ദേഹത്തിനു പാലിയം, കിരീടം മുതലായവ നൽകുക തുടങ്ങിയ വിപുലമായ അധികാരങ്ങൾ *കർദ്ദിനാൾ ഡീക്കന്മാ*രിലെ *പ്രോട്ടോ ഡീക്കൺ* എന്ന സ്ഥാനിക്കാണ്. ഒരു *കർദ്ദിനാൾ ഡീക്കണ്* പത്തു വർഷം ആ പദവിയിൽ പൂർത്തീകരിച്ചാൽ *കർദ്ദിനാൾ പ്രീസ്റ്റ്* ആകാനുള്ള അവസരമുണ്ട്. എന്നാൽ *കർദ്ദിനാൾ പ്രീസ്റ്റി*ന് *കർദ്ദിനാൾ ബിഷപ്പ്* ആകാൻ സാധിക്കുകയില്ല.

ഈ സംവിധാനത്തിനുള്ള ഏക അപവാദം റോമാ സഭയിൽ ചേർന്ന പൗരസ്ത്യ സഭകളുടെ പാത്രിയർക്കീസുമാരെ കർദ്ദിനാളാക്കുമ്പോഴാണ് (റോമാ സഭയുടെ ഔദ്യോഗിക പദാവലിയിൽ *പുനരൈക്യം* എന്നൊരു വാക്കില്ല. റോമാ സഭയിൽ ചേർന്ന പൗരസ്ത്യരെ *യൂണിയേറ്റ്സ്* അഥവാ *ചേർന്നവർ* എന്നു മാത്രമാണ് റോമാ സഭ ഔദ്യോഗികമായി വിശേഷിപ്പിക്കുന്നത്). അവർക്ക് *കർദ്ദിനാൾ ബിഷപ്പ്* എന്ന സ്ഥാനമാണ് നൽകുന്നത്. റോമിൽ പള്ളിയൊന്നും നൽകാറുമില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന പാദം മുതലാണ് ഇത്തരത്തിൽപ്പെട്ടവരെ കർദ്ദിനാൾ പദവിലേയ്ക്കുയർത്തിത്തുടങ്ങിയത്. ഇതേവരെ ജറുശലേമിലെ ലത്തീൻ പാത്രിയർക്കീസ് അടക്കം 14 പേർക്കു മാത്രമാണ് ഇപ്രകാരം കർദ്ദിനാൾ

സ്ഥാനം നൽകിയിട്ടുള്ളത്. സമീപകാലത്ത് കേരളം സന്ദർശിച്ച ലബനനിലെ മാറാനേറ്റ് പാത്രിയർക്കീസ് ബഷാറെ ബുട്രോസ് അൽ റായിക്ക് 2012 നവംബർ 24-ന് ലഭിച്ചത് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനമാണ്.

ചുരുക്കത്തിൽ, കർദ്ദിനാൾ ബിഷപ്പുമാർ ഒഴികെയുള്ള കർദ്ദിനാൾമാർ ഏതു രാജ്യത്തെ പ്രജകളാണെങ്കിലും, ഏതു വർഗ്ഗത്തിൽപ്പെട്ടവരാണെങ്കിലും റോമാ പാപ്പായുടെ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത് റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുടെ വികാരി അല്ലെങ്കിൽ ശെമ്മാശൻ എന്ന നിലയിലാണ്. കർദ്ദിനാൾ ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ അടുത്ത റോമാപാപ്പാ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത് റോമാ രൂപതയിൽപ്പെട്ട സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരി എന്ന നിലയിൽ മാത്രമാണ്. തിരുവനന്തപുരം മേജർ ആർച്ച്ബിഷപ്പ് എന്ന നിലയിലോ, സീറോ മലങ്കര റോമൻ കത്തോലിക്കരുടെ പ്രതിനിധി എന്ന നിലയിലോ അല്ല. അതേസമയം തന്നെ കർദ്ദിനാളായ ബഷാറെ ബുട്രോസ് അൽ റായി വ്യക്തിപരമായ നിലയിലും.

ഒരു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാം. മലങ്കരസഭയുടെ അമേരിക്കയിലുള്ള പള്ളികളിൽ വിവിധ രാജ്യങ്ങളിലെ പൗരന്മാരായ പട്ടക്കാർ വികാരിമാരായി സേവനമനുഷ്ടിക്കുന്നുണ്ട്. അവരെല്ലാം ആ ഭദ്രാസന പൊതുയോഗ അംഗങ്ങളും, ഭദ്രാസന സെക്രട്ടറി സ്ഥാനംവരെ ലഭിക്കുവാൻ അർഹരുമാണ്. അതിനവർക്ക് അമേരിക്കൻ പൗരത്വം വേണമെന്നില്ല. അമേരിക്കൻ ഭദ്രാസനത്തിലെ ഒരു പള്ളിയുടെ വികാരി സ്ഥാനം ഉണ്ടായിരുന്നാൽ മതി. അവിടെ വികാരി സ്ഥാനം അത്യന്താപേക്ഷിതമാണു താനും. ആ വികാരി സ്ഥാനത്തിന്റെ അടിസ്ഥാനത്തിലാണ് അവർക്ക് അവിടെ വോട്ടവകാശം ലഭിക്കുന്നത്. അവരുടെ സ്വന്ത ഇടവകപ്പള്ളിയോ ഭദ്രാസനമോ പൗരത്വമോ അവിടെ അപ്രസക്തമാണ്.

കർദ്ദിനാൾ പദവി റോമൻ കത്തോലിക്കാ സഭയുടെ മാത്രം കുത്തകയല്ല. ആംഗ്ലിക്കൻ സഭയുടെ ലണ്ടനിലുള്ള സെന്റ് പോൾസ് കത്തീഡ്രലിലെ *കോളജ് ഓഫ് മൈനർ കാനൻസിലെ* ഏറ്റവും മുതിർന്ന രണ്ട് അംഗങ്ങൾ *കർദ്ദിനാൾ* എന്ന സ്ഥാനനാമത്തിലാണ് അറിയപ്പെടുന്നത്.

ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ കർദ്ദിനാളായതോടെ റോമാ സഭയിൽ അദ്ദേഹത്തിനു മലങ്കരസഭയിലെ 3,962 മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളിലൊരാൾക്കു തുല്യമായ സ്ഥാനം ലഭിച്ചു എന്നു പറയാം. കാരണം, മലങ്കര സഭാദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കുവാൻ 2012-17 കാലത്ത് അത്രയും പേർക്ക് വോട്ടവകാശമുണ്ട്.

കർദ്ദിനാൾ എന്ന നിലയിൽ അദ്ദേഹത്തിനു റോമ്മാ സഭയിലുള്ള സ്ഥാനം ആ സഭയുടെ അദ്ധ്യക്ഷനായ റോമാ പാപ്പാ തിരഞ്ഞടുപ്പിൽ ഒരു വോട്ടു ചെയ്യുക എന്നതു മാത്രമാണല്ലോ.

ഒരർത്ഥത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗത്തിന് കർദ്ദിനാൾ ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാ സഭയിലുള്ളതിനേക്കാൾ വിപുലമായ അധികാരങ്ങൾ മലങ്കരസഭയിലുണ്ട്. സഭാദ്ധ്യക്ഷനെക്കൂടാതെ തങ്ങളുടെ മെത്രാന്മാരേയും കൂട്ടു ട്രസ്റ്റിമാരേയും, മാനേജിംഗ് കമ്മിറ്റി അംഗങ്ങളേയും തിരഞ്ഞെടുക്കുന്നതും, നിയമസംഹിത രൂപീകരിക്കുന്നതും ഭേദപ്പെടുത്തുന്നതും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളാണ്. റോമൻ കത്തോലിക്കാ സഭയിലെ അംഗങ്ങൾക്ക് - അത്യുന്നത കർദ്ദിനാളായാലും - ഇതൊന്നും സ്വപ്നം കാണാൻ സാദ്ധ്യമല്ലല്ലോ.

എന്നാൽ കർദ്ദിനാൾമാരും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളും തമ്മിൽ രണ്ടു വ്യത്യാസങ്ങളുണ്ട്. ഒന്നാമതായി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങൾ എല്ലാവരും - മെത്രാന്മാരടക്കം - തിരഞ്ഞെടുക്കപ്പെട്ടവരാണ്. കർദ്ദിനാളന്മാരെപ്പോലെ ദാനം കിട്ടിയ സ്ഥാനം വഹിക്കുന്നവരല്ല. ആരെയും അസോസിയേഷനിലേയ്ക്കു നോമിനേറ്റു ചെയ്യാൻ സാദ്ധ്യവുമല്ല. അവർ ലോകത്തെവിടെയുമുള്ള നസ്രാണികളുടെ പ്രതിനിധികളാണ്. ഒരു ഭദ്രാസനത്തിലോ രാജ്യത്തോ മാത്രം ഉൾപ്പെട്ടവരല്ല.

രണ്ടാമതായി, മെത്രാന്മാർ ഒഴികെയുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളുടെ കാലാവധി വീണ്ടും തിരഞ്ഞെടുക്കപ്പെട്ടില്ലെങ്കിൽ അഞ്ചു വർഷം മാത്രമാണ്. ഇടവക ഭരണം നഷ്ടപ്പെട്ടാൽ മെത്രാന്മാരും പുറത്താവും. കർദ്ദിനാളന്മാരെപ്പോലെ ഒരിക്കൽ അകത്തു കടന്നാൽ പിന്നീട് പോപ്പു മരിക്കുന്ന ദിവസം 80 വയസു തികയാത്തിടത്തോളംകാലം അടുത്ത പോപ്പിനെ തിരഞ്ഞെടുക്കുന്ന കോൺക്ലേവിൽ പങ്കെടുക്കാനോ വോട്ടു ചെയ്യാനോ അവർക്കു സാദ്ധ്യമല്ല.

ഈ മാനദണ്ഡം പരിഗണിച്ചാൽ 2012 മാർച്ചിൽ പത്തനംതിട്ടയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ പങ്കെടുത്ത 3,497 തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളും മലങ്കരസഭയിലെ കർദ്ദിനാൾമാരാണ്. ചുവന്ന കുപ്പായവും *കോഴിപ്പൂവൻ തൊപ്പിയും* ഇല്ലെങ്കിലും അവരുടെ അധികാരം തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് കർദ്ദിനാൾ എന്ന നിലയിൽ റോമാ

സഭയിൽ ഉള്ളതിനേക്കാൾ വളരെയധികം ഉന്നതമാണ്. തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയിലെ അംഗങ്ങൾക്ക് ഒരിക്കലും സ്വപ്നം കാണാനാവാത്ത അധികാരം.

മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് കർദ്ദിനാൾ സ്ഥാനം ലഭിച്ചപ്പോൾ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയ്ക്ക് പ്രത്യേകിച്ച് യാതൊരു മഹിമയും ലഭിച്ചില്ല. എന്നു മാത്രമല്ല, ഏതാനും ദശകങ്ങളായി കേരളജനതയെ വിശ്വസിപ്പിക്കാൻ കിണഞ്ഞു ശ്രമിച്ച തങ്ങളുടെ *സവിശേഷ വ്യക്തിത്വത്തിന്റെ* ചീട്ടുകൊട്ടാരം തകർന്നടിയുകയായിരുന്നു. അവയെ ഇപ്രകാരം സംഗ്രഹിക്കാം.

കഴിഞ്ഞ കുറച്ചു വർഷങ്ങളായി - കൃത്യമായി പറഞ്ഞാൽ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അദ്ധ്യക്ഷനെ റോമാ പാപ്പാ *മേജർ ആർച്ച്ബിഷപ്പ്* സ്ഥാനത്തേയ്ക്ക് ഉയർത്തിയതു മുതൽ, ആ സ്ഥാനി റോമാ സഭയിലെ ഒരു പൗരസ്ത്യ പാത്രിയർക്കീസിനു തുല്യമായ *കാതോലിക്കാ* ആണെന്നു മലങ്കര റീത്തുകാർ പ്രചരിപ്പിച്ചു വന്നിരുന്നു. ഇപ്പോഴത്തെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിനെ ഒരു രണ്ടാംതരം *കർദ്ദിനാൾ പ്രീസ്റ്റ്* ആയി ഉയർത്തിയതോടെ ഈ വാദത്തിന്റെ മുന ആ സഭ തന്നെ രണ്ടു തരത്തിൽ ഒടിച്ചു.

ഒന്നാമതായി, കാതോലിക്കാ സമ്പൂർണ്ണ അധികാരമുള്ള സഭാദ്ധ്യക്ഷനാണെന്നും, റോമാ പാപ്പാ അല്ലാതെ മറ്റൊരു *കാതോലിക്കാ* - സാർവത്രിക പിതാവ് - ആ സഭയിൽ സാദ്ധ്യമല്ല എന്നുള്ളതും നൂറ്റാണ്ടുകളായി റോമാ സഭയുടെ വിശ്വാസമാണ്. സഭയുടെ പൂർണ്ണ സ്വയംഭരണാധികാരമുള്ള രാജാവാണ് *കാതോലിക്കാ* എന്ന സ്ഥാനി എന്നു റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുമ്പോൾ, അതേ സഭയിലെ വെറും രണ്ടാംതരം പൗരന്മാർ - യൂണിയേറ്റ്സ് - *വരത്തർ* - മാത്രമായ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതക്കാർ തങ്ങളുടെ മേജർ ആർച്ച് ബിഷപ്പ് *കാതോലിക്കാ* ആണെന്നാണ് റോം ആവർത്തിച്ചു നിഷേധിച്ചിട്ടും യാതൊരു ഉളുപ്പുമില്ലാതെ പ്രചരിപ്പിച്ചു വന്നത്. *സഭയിലെ രാജാവ്* എന്ന് സ്വയം വിശേഷിപ്പിക്കുമ്പോൾതന്ന, ദാനം കിട്ടിയ *സഭയുടെ രാജകുമാരൻ* (അതും രണ്ടാം തരവും 211-ൽ ഒന്നും) സ്ഥാനം രണ്ടു കൈയും നീട്ടി സ്വീകരിക്കുകയും, അതിനു മാധ്യമദ്വാരാ പ്രചണ്ഡമായ പ്രചരണം നൽകുകയും ചെയ്തപ്പോൾ തങ്ങൾ അന്നുവരെ പറഞ്ഞുവന്ന രാജാവ് - *കാതോലിക്കാ* - സ്ഥാനം തങ്ങൾക്ക് ഇല്ലായെന്നു പരോക്ഷമായി സമ്മതിക്കുകയായിരുന്നു. കാതോലിക്കാ, പോപ്പ് എന്നീ സ്ഥാനനാമങ്ങൾ റോമാ പാപ്പായ്ക്ക് മാത്രമായി സംവരണം ചെയ്തിരി

ക്കുകയാണെന്നും, ഈജിപ്തിലെ പോപ്പ് അദ്ധ്യക്ഷനായ കോപ്റ്റിക് സഭയിൽ നിന്നും റോമാ സഭയിൽ ചേർന്നവരുടെ തലവന് *പോപ്പ്* എന്ന സ്ഥാനനാമം നൽകാതെ വെറും പാത്രിയർക്കീസ് മാത്രമാക്കി നിലനിർത്തുന്ന നടപടിയും ഇതിനോടു കൂട്ടി വായിക്കണം.

രണ്ടാമതായി, റോമാ സഭയിൽ ചേർന്ന പൗരസ്ത്യരുടെ റോം അംഗീകരിച്ച പാത്രിയർക്കീസ് സ്ഥാനികൾക്ക് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനമാണ് നൽകുന്നത്. പാത്രിയർക്കീസിനു തുല്യമോ അതിനു മുകളിലോ സ്ഥാനമുള്ള *കാതോലിക്കാ* പദവി ഉണ്ടെന്നു സ്വയം വിശേഷിപ്പിക്കുന്ന മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാ പാപ്പാ ദാനം ചെയ്തത് വെറുമൊരു *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനവും. തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അദ്ധ്യക്ഷൻ കാതോലിക്കായോ പാത്രിയർക്കീസോ അല്ല എന്നു വ്യക്തമാക്കാൻ റോമിന് ഇതിനേക്കാൾ വ്യക്തവും സരളവുമായ മാർഗ്ഗം വേറെന്തുണ്ട്.

ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ തനിക്കു ദാനം കിട്ടിയ *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനം രണ്ടു കൈയും നീട്ടി സ്വീകരിച്ചപ്പോൾ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മറ്റൊരു കപട മുഖം കൂടി പൊഴിയുകയായിരുന്നു. മലങ്കര മെത്രാനും നസ്രാണികളുടെ ദേശീയതയുടെ പ്രതീകവുമാണ് തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച് ബിഷപ്പ് എന്ന പ്രചരണമായിരുന്നു അത്. റോമാ രൂപതയിലെ സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരിസ്ഥാനം സ്വീകരിച്ചതോടെ ഇന്ത്യൻ ദേശീയതയല്ല ഇറ്റാലിയൻ ദേശീയതയാണ് തന്റെ സ്ഥാനത്തിനും നിലനിൽപ്പിനും അടിസ്ഥാനം എന്ന് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലും അദ്ദേഹത്തിന്റെ സ്തുതിപാഠകരും പരസ്യമായി സമ്മതിക്കുകയായിരുന്നു. യഥാർത്ഥ മലങ്കര മെത്രാൻ മറ്റേതെങ്കിലും രാജ്യത്തെ പള്ളി വികാരി സ്ഥാനമോ മാസപ്പടിയോ സ്വീകരിക്കാത്ത, സ്വീകരിക്കാനാവാത്ത തികഞ്ഞ ഇന്ത്യൻ ദേശീയനാണ്. അങ്ങനെ ആയിരിക്കണം എന്നാണ് നിയമം.

കേരളത്തിലെ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിന്റെ യഥാർത്ഥ പിൻഗാമികളും അവകാശികളും തങ്ങളാണ് എന്നാണ് തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അവകാശവാദം. ഉപരിപ്ലവമായെങ്കിലും പാശ്ചാത്യ സുറിയാനി ആരാധനാ ക്രമങ്ങൾ ഉപയോഗിക്കുന്നു എന്നത് അജമോഷണത്തിന് ഒരു മുഖ്യ ഉപാധിയായിത്തന്നെ ഇവർ ഉപയോഗിക്കുന്നു. എന്നാൽ അവരുടെ മേജർ ആർച്ച്ബിഷപ്പ് റോമാ സഭയിലെ കർദ്ദിനാൾ പദവി സ്വീകരിച്ചതോടനു

ബന്ധിച്ചു നടന്ന ചടങ്ങുകൾ ഇവർ അടിസ്ഥാനപരമായി ലത്തീൻ ക്രമം പിന്തുടരുന്ന ഒരു റോമൻ കത്തോലിക്കാ രൂപത മാത്രമാണെന്നും, സവിശേഷമായ യാതൊരു അവകാശവും റോമാ സിംഹാസനം അവർക്കു നൽകിയിട്ടില്ലായെന്നും വ്യക്തമാക്കി. കർദ്ദിനാൾ സ്ഥാനം സ്വീകരിച്ച ശേഷം റോമാ പാപ്പായോടൊപ്പം സമൂഹബലി അർപ്പിച്ചത് ലത്തീൻ ക്രമത്തിലാണ്. പിറ്റേന്ന് സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരി എന്ന നിലയിൽ അവിടെ ബലിയർപ്പിച്ചതും ലത്തീൻ ക്രമത്തിലാണ്. എവിടെപ്പോയി സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ തനിമയും ഗരിമയും സവിശേഷാധികാരങ്ങളും പൗരസ്ത്യ പാരമ്പര്യങ്ങളും. പത്രവാർത്തകൾ ശരിയാണെങ്കിൽ അതേ ദിവസം വീണ്ടും സീറോ മലങ്കര ക്രമത്തിൽ വി. കുർബാന അർപ്പിച്ചു. ഒരു പുരോഹിതൻ ഒരേ ദിവസം ഒന്നിലധികം വി. കുർബാന അർപ്പിക്കുക എന്നത് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ അക്ഷന്തവ്യമായ തെറ്റാണ്. ലത്തീൻ പാരമ്പര്യത്തിൽ അനുവദനീയവും. വിശദീകരണം ആവശ്യമില്ലാത്ത പ്രകടനം.

മാധ്യമങ്ങളെ മുഴുവൻ വിലയ്ക്കെടുത്ത് പ്രചരണം നടത്തിയാലും മലങ്കര റീത്തുകാരും അവരുടെ മേജർ ആർച്ചുബിഷപ്പും കേരള സമൂഹത്തിന്റേയും കേരളത്തിലെ റോമൻ കത്തോലിക്കരുടെ പോലും മുമ്പിൽ യഥാർത്ഥത്തിൽ ഒന്നുമല്ല. ഈ യാഥാർത്ഥ്യം തിരിച്ചറിയാതെ നടത്തുന്ന ഇത്തരം പ്രകടനങ്ങൾ അവരെ കൂടുതൽ അപഹാസ്യരാക്കുകയേയുള്ളു.

*(ബഥേൽ പത്രിക, ഡിസംബർ 2012)*

# 1

# ഒമ്പതു വൃന്ദമതായ്....

ക്രൈസ്തവ വിശ്വാസത്തിൽ അതിപ്രധാനമായ സ്ഥാനമാണ് മാലാഖമാർക്കുള്ളത്. യഹൂദ-ഇസ്ലാം മതങ്ങളിലെ സ്ഥിതിയും വിഭിന്നമല്ല. വാങ്ങിപ്പോയവർ മാലാഖമാരുടെ ഗണങ്ങളുമായി ചേർന്നാണ് *അദൃശ്യ സഭ* അഥവാ *ആത്മീയ സഭ* രൂപീകൃതമായിരിക്കുന്നത്.

വി. വേദപുസ്തകത്തിലുടനീളം മാലാഖമാരെപ്പറ്റിയുള്ള പരാമർശനങ്ങൾ കാണാം. പലതരത്തിൽപ്പെട്ട മാലാഖമാരുണ്ടെന്നാണ് ഈ വിവരണങ്ങൾ വ്യക്തമാക്കുന്നത്. യെശയ്യാ പ്രവചനം *സ്രോപ്പേന്മാരേ*പ്പറ്റി വർണ്ണിക്കുമ്പോൾ (യെശയ്യാ 6.2), ഹസ്ക്കിയേൽ *ക്രൂബേന്മാരെ*പ്പറ്റിയും *ഹൈലോവോസോ*മാരെപ്പറ്റിയുമാണ് പരാമർശിക്കുന്നത് (ഹസ്ക്കി 10. 17-20). ആയിരമായിരം, പതിനായിരം പതിനായിരം സ്വർഗീയ സേനകളെപ്പറ്റി ദാനിയേൽ വിവരിക്കുന്നു (ദാനി. 7.10). ഇത്തരം വിവിധ വൃന്ദം മാലാഖകളെപ്പറ്റി മറ്റു വേദപുസ്തക ഗ്രന്ഥങ്ങളിലും സൂചനകളുണ്ട്.

വി. യാക്കോബിന്റെ കുർബാന തക്സായിൽ, ... *മാലാഖമാരും, പ്രധാന മാലാഖമാരും, റീശനുവോസേന്മാരും, ശുൽത്തോനേന്മാരും, മൗത്തബേന്മാരും, മോറാവോസേന്മാരും, ഹൈലേന്മാരും, അനേകം കണ്ണുകളുള്ള ക്രൂബേന്മാരും, കാലുകളും മുഖവും മൂടിക്കൊണ്ട് പരസ്പരം പറന്നു ചെന്ന് കാദീശ് പാടുന്നവരായ ആറാറു ചിറകുള്ള സ്രോപ്പേന്മാരുമായ...* എന്നിങ്ങനെ ഒമ്പതു വൃന്ദം സ്വർഗീയ സേനകളെ വിവരിക്കുന്നുണ്ട്. വി. മദ്ബഹായിൽ ഉപയോഗിക്കുന്ന മറുബാസാകൾ മാലാഖാമാരുടെ സാന്നിദ്ധ്യത്തിന്റെ പ്രതീകമായാണ് സഭ ക്രമപ്പെടുത്തിയിരിക്കുന്നത്. ... *മറുവഹസ വെള്ളികൊണ്ടുണ്ടാക്കണമെന്നും, ആയ്തിന്റെ രണ്ടു വശത്തും ആറാറു ചിറകുകളുള്ള സ്രാപ്പെമ്മാരുടെ രൂപം ഉണ്ടാക്കുകയും, ചിറ്റും അറിയിപ്പുകാരുടെ സദൃശ്ശമായി എഴുപത്തുരണ്ടു മണി ഉണ്ടാക്കണമെന്നും...* 1876-ൽ കേരളത്തിലെത്തിയ അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് കല്പിച്ചിരുന്നു.

*ഒമ്പതു വൃന്ദം മാലാഖാമാർ* എന്നു പൊതുവെ അംഗീകരിച്ചിരുന്നു എങ്കിലും ഇവയുടെ സ്ഥാനത്തെപ്പറ്റി പിതാക്കന്മാരിൽ അഭിപ്രായ വ്യത്യാസം നിലനിന്നിരുന്നു. ഈ വിഷയത്തിൽ അഭിപ്രായ ഐക്യം ഉണ്ടാക്കിയത് ദീവന്നാസ്യോസ് അരയോപഗൈറ്റ് എന്ന സഭാപിതാവിന്റെ പേരിലുള്ള, നാലും അഞ്ചും നൂറ്റാണ്ടുകളിൽ രചിക്കപ്പെട്ട *സ്വർഗീയ ക്രമങ്ങൾ* എന്ന കൃതിയുടെ അടിസ്ഥാനത്തിലാണ്.

പൊതുവെ അംഗീകൃതമായ വിശ്വാസമനുസരിച്ച് മാലാഖമാരെ മൂന്നു *തെക്സൊ* (ക്രമം, ഗണം, Hierarchy) കളായും ഓരോ *തെക്സൊ*യേയും മുമ്മൂന്നു *ദർഗാ* (സ്ഥാനം, വൃന്ദം, Choir/order) മായും തിരിച്ചിരിക്കുന്നു. അവയ്ക്കു വ്യത്യസ്തങ്ങളായ രൂപവും ഭാവവും ഉത്തരവാദിത്വവുമുണ്ട്. ഓരോന്നിനേയും പ്രതിനിധാനം ചെയ്യുവാൻ വ്യത്യസ്ത വർണ്ണങ്ങളുമുണ്ട്. ദൈവ സിംഹാസനത്തോട് ഏറ്റവുമടുത്ത സ്രാപ്പികൾ മുതൽ സാധാരണ മാലാഖാ വരെയുള്ള അവയുടെ ക്രമീകരണം താഴെ പറയും പ്രകാരമാണ്. സൂക്ഷ്മാംശങ്ങളിൽ വിവിധ പാരമ്പര്യങ്ങൾ തമ്മിൽ ചില വ്യത്യാസങ്ങളുണ്ട്.

**ഒന്നാം *തെക്സൊ***

1. സ്രോപ്പേ - (Seraphim) *ഭക്തിജ്വാലകന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. ഇവർ ആറാറു ചിറകുള്ളവരാണ്. വി. കുർബാനക്രമത്തിലെ *സ്രാപ്പികളെക്കണ്ടേശായാ...* എന്ന ഗീതം ഇവരെപ്പറ്റിയാണ്. *ദൈവ സിംഹാസനത്തിന്റെ പരികർമ്മികൾ* എന്നും, *സ്തുതിപ്പിന്റെ കൃപ നൽകുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (യെശ. 6.2). നിറം - വയലറ്റ്.

2. ക്രൂബേ - (Cherubims) *ജ്ഞാനാധികൃതന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. പ്രകാശത്തിന്റെയും നക്ഷത്രങ്ങളുടെയും സംരക്ഷകരാണ്. ഇവർക്കു നാലു തല വീതമുണ്ട്. അവ യഥാക്രമം മനുഷ്യൻ, കാള, സിംഹം, കഴുകൻ എന്നിവയുടേതാണ്. ഏദൻതോട്ടം സംരക്ഷിക്കുന്നത് ഇവരാണ്. *പരിശുദ്ധിയിലേയ്ക്ക് നയിക്കുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (യെഹ. 10.3–5). നിറം - നീല.

3. ഹൈലാവോസോ - (Thrones) *പൗരുഷമുള്ളവർ* എന്നു വിശേഷിക്കപ്പെടുന്നു. പരസ്പരം പിണഞ്ഞുകിടക്കുന്ന ചക്രങ്ങളുടെ രൂപമാണിവയ്ക്ക്. ആ വലയങ്ങളിൽ മുഴുവൻ കണ്ണുകളാണ്. *ദൈവിക ശ്രവണം നൽകുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (യെഹ. 10.5, എഫേ. 1.21). നിറം - പച്ച.

**രണ്ടാം *തെക്സൊ***

4. മോറാവോസോ - (Dominatons) *നാഥകൃത്യന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. ദൈവാധികാരത്തിന്റെയും ദൈവികനീതിയുടെയും പ്രതീകങ്ങളാണ്. ഇവരുടെ പ്രതീകം സിംഹാസനമാണ്. *ദൈവിക അധികാരം പ്രതിഫലിപ്പിക്കുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (എഫേ. 1.21). നിറം - റോസ്.

5. മൌത്തുബേ - (Virtues) *ഭദ്രാസനന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. രണ്ടു ചിറകുകൾ വീതമുള്ള അതീവ സുന്ദരരായ മനുഷ്യ രൂപ

മാണിവർക്ക്. ഇവർ ദൈവ സിംഹാസന ശുശ്രൂഷയിൽ സമീപസ്ഥരാണ്. *ദൈവിക തത്വങ്ങൾ വെളിപ്പെടുത്തുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (എഫേ. 1.21). നിറം - ഓറഞ്ച്.

6. ശുൽത്തോനെ - (Powers) *അധികാരികൾ* എന്നു വിശേഷിക്കപ്പെടുന്നു. ഇവർ കിരീടം ധരിച്ചവരും ചെങ്കോൽ വഹിക്കുന്നവരുമാണ്. ഇവർ മനുഷ്യരെ പ്രലോഭനങ്ങളിൽ അകപ്പെടാതെ സൂക്ഷിക്കുന്നു. *ദൈവിക കല്പനകൾ നിറവേറ്റാൻ ബലം നൽകുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (ദാനി. 10.13). നിറം - മഞ്ഞ.

**മൂന്നാം *തെക്സൊ***

7. റീശിൻവോസെ - (Principalities) *സമാധാന മുഖ്യന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. യുദ്ധവീരരായ മാലാഖമാരാണിവർ. *ദൈവരാജ്യം സംരക്ഷിക്കുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (യെശ. 63.9). നിറം - ചുമപ്പ്.

8. റീശ് മാലാഖേ - (Archangels) *മാലാഖമാരുടെ തലവന്മാർ* എന്നു വിശേഷിക്കപ്പെടുന്നു. ഏഴു റീശ് മാലാഖമാരെപ്പറ്റി സൂചനയുണ്ടെങ്കിലും മീഖായേൽ, ഗബ്രിയേൽ, റഫായേൽ എന്നിവരുടെ പേരു മാത്രമേ വി. ഗ്രന്ഥത്തിലുള്ളു. *ദുഷ്ടാരൂപികൾക്ക് എതിരെ പ്രവർത്തിക്കുന്നവർ* എന്നും വിശേഷിക്കപ്പെടുന്നു (യോശു. 5.14-15, ലൂക്കോസ് 1.26, വെളി. 12.7, തോബിത്ത് 12.15). നിറം - സ്വർണ്ണം.

9. മാലാഖേ - (Angels) മനുഷ്യരുമായി ഏറ്റവും അടുത്ത് ഇടപെടുന്നവർ. വേദപുസ്തകത്തിൽ അനേക പരാമർശനങ്ങൾ ഉണ്ട്. *ദൈവപുത്രരെ സംരക്ഷിക്കുന്നവർ* എന്നു വിശേഷിക്കപ്പെടുന്നു (സങ്കീ. 104.4). നിറം - വെള്ളി.

ദൈവ സിംഹാസനത്തെക്കുറിച്ചു ... *ഒരു അഗ്നിനദി ദൈവസിംഹാസനത്തിനു മുമ്പിൽനിന്നു പുറപ്പെട്ടു ഒഴുകി* ... എന്ന ദാനിയേൽ പ്രവാചകന്റെ ദർശനത്തെ അവലംബിച്ച് (ദാനി. 7.10) മഞ്ഞ നിറത്തിൽ അഗ്നി മേഘങ്ങളുടെ പശ്ചാത്തലത്തിലാണ് മാലാഖമാരെ ചിത്രീകരിക്കുന്നത്.

മാറാച്ചേരി എം. റ്റി. ഇട്ടീരാ മല്പാൻ രേഖപ്പെടുത്തിയ ഒരു സുറിയാനി പാരമ്പര്യപ്രകാരം, മഹാപുരോഹിതനായ അഹറോന്റെ മാർച്ചട്ടയിൽ പതിച്ചിരുന്ന 12 കല്ലുകളിൽ ആദ്യത്തെ ഒമ്പതെണ്ണം ഓരോ വൃന്ദം മാലാഖമാരെയും പ്രതിനിധീകരിച്ചിരുന്നു. അവ യഥാക്രമം ചുവപ്പു കല്ല് (സ്രോപ്പേ), പുഷ്യരാഗം (ക്രൂബേ), മാണിക്യം (ഹൈലാവോസോ), മരതകം (മോറാവോസോ), നീലക്കല്ല് (മൌത്തുബേ), വജ്രം (ശുൽത്തോനെ), പത്മരാഗം (റീശിൻവോസെ), വൈഡൂര്യം (റീശ് മാലാഖേ), സുഗന്ധക്കല്ല് (മാലാഖേ) എന്നിവയാണ്. അവസാനത്തെ മൂന്നെണ്ണം -

ബേരിൽ രത്നം, ഗോമേദകം, യസ്പി എന്നിവ - യഥാക്രമം എപ്പിസ്ക്കോപ്പാ, കശ്ശീശാ, ശെമ്മാശ് എന്നിവരേയും. ആത്മീയ സഭയും ഭൗമിക സഭയും തമ്മിലുള്ള സമഞ്ജസനത്തെയാണ് ഈ കല്ലുകൾ പ്രതിബിംബിപ്പിച്ചത്.

മറ്റൊരു പാരമ്പര്യപ്രകാരം പൗരോഹിത്യത്തിന്റെ ഒമ്പതു പടികളെ മാലാഖമാരുടെ വൃന്ദങ്ങളുമായി സാദൃശ്യപ്പെടുത്തിയിരിക്കുന്നു. താഴ്ന്ന പടിയായ കോറൂയേയെ മാലാഖായ്ക്കു സമാനമാക്കി, ഹൗപ്പദ്യക്കിനോ, മ്ശംശോനോ, കശ്ശീശാ, പേറദ്യൂത്താ, കോർഎപ്പിസ്ക്കോപ്പാ, എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ എന്നിങ്ങനെ പടിപടിയായി ഉയർന്ന് കാതോലിക്കാ - പാത്രിയർക്കീസിനെ സ്രോപ്പേന്മാരോട് താരതമ്യപ്പെടുത്തിയിരിക്കുന്നു.

ഓർത്തഡോക്സ് വിശ്വാസത്തിലെ അവിഭാജ്യ ഘടകമാണ് മാലാഖമാർ. വി. യാക്കോബിന്റെ കുർബാന തക്സായിലെ ആഹ്വാനം പോലും ... *സ്വർഗ സേനകൾ മഹത്വപ്പെടുത്തുന്നവനെ നമുക്കും മഹത്വപ്പെടുത്താം* എന്നാണ്. ഒരു പാരമ്പര്യപ്രകാരം എല്ലാ മനുഷ്യർക്കും ഒരോ കാവൽ മാലാഖയുണ്ട്. ബൈസന്റൈൻ സഭകളിലെ ഒരു ആശീർവാദ പ്രാർത്ഥനയോടെ ഈ ലേഖനം ഉപസംഹരിക്കാം ... *പ്രധാന മാലാഖായായ മീഖായേലും അവന്റെ സൈന്യങ്ങളും ഇവനെ കാത്തുകൊള്ളട്ടെ.*

(*നുഹ്റോ, വടക്കൻമണ്ണൂർപള്ളി - മെയ്, 2011*)

# 2

# പിതാക്കന്മാരെപ്പറ്റിയുള്ള പഠനങ്ങൾ

ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അടിസ്ഥാന ഘടകങ്ങളിലൊന്നാണ് *പെട്രിയോളജി* അഥവാ പിതാക്കന്മാരെപ്പറ്റിയുള്ള പഠനങ്ങൾ. പൊതുവെ *പെട്രിസ്റ്റിക്സ്* എന്നാണ് ഈ പഠനസരണി ഇന്ന് അറിയപ്പെടുന്നത്. യഥാർത്ഥത്തിൽ പെട്രിയോളജിയുടെ ഒരു ശാഖ മാത്രമാണ് പെട്രിസ്റ്റിക്സ്. പെട്രിസ്റ്റിക്സിൽ സഭാപിതാക്കന്മാരുടെ ജീവചരിത്രം മാത്രമാണ് ഉൾപ്പെടുന്നത്. പെട്രിയോളജിയിൽ ജീവചരിത്രവും, രചനകളും, പ്രവർത്തനവും, മറ്റു സംഭാവനകളും ഉൾപ്പെടും. പെട്രിയോളജിക്ക് അടിസ്ഥാനപരമായി നാല് ഭാഗങ്ങളുണ്ട്. അവ,

1. പിതാക്കന്മാരുടെ ജീവചരിത്രരചന.

2. അവരുടെ രചനകളുടെയും പ്രവർത്തനങ്ങളുടെയും ക്രോഡീകരണം.

3. അവരുടെ രചനകളുടെയും പ്രവർത്തനങ്ങളുടെയും വിലയിരുത്തലും പഠനങ്ങളും.

4. അവയുടെ വർത്തമാനകാല പ്രസക്തിയെപ്പറ്റിയുള്ള പഠനങ്ങൾ.

മലയാള ഭാഷയിൽത്തന്നെ പെട്രിയോളജി വിഭാഗത്തിൽപ്പെട്ട കൃതികൾ വിരളമാണ്. ഏതാനും ജനപ്രിയ ജീവചരിത്രങ്ങൾ ഇല്ലെന്നല്ല ഇതിനർത്ഥം. യഥാർത്ഥ ധൈഷണിക പശ്ചാത്തലത്തിലുള്ളവ കുറവാണെന്നാണ്. പഠനങ്ങളാകട്ടെ അതിലും വിരളവും. ഉള്ളവയിൽ ഭൂരിപക്ഷവും ആഗോള സഭയിലെ പിതാക്കന്മാരുമായി ബന്ധപ്പെട്ടവയാണ്. മലങ്കരസഭയുടെ തനത് പിതാക്കന്മാരെപ്പറ്റിയുള്ള പെട്രിയോളജിക്കൽ രചനകൾ വിരലിൽ എണ്ണാവുന്നവ മാത്രമാണ്. അവ പെട്രിയോളജിയുടെ ആദ്യഭാഗമായ ജീവചരിത്രത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നു.

പെട്രിയോളജിയുടെ രണ്ടാംഘട്ടമായ രചനകളുടെ ക്രോഡീകരണം മലങ്കരസഭാപിതാക്കന്മാരെപ്പറ്റി ആരംഭിച്ചത് മലങ്കരയുടെ മഹാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ടാണ്. മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ കൃതികളും കല്പനകളും കോടതിമൊഴികളും പ്രസംഗങ്ങളും ലഭ്യമായവയെല്ലാം സമാഹരിച്ച് *മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ* എന്നപേരിൽ അദ്ദേഹം മൂന്ന് വാല്യങ്ങളായി പ്രസി

ദ്ധീകരിച്ചു. ഇതാണ് മലയാളത്തിൽ പെട്രോളജിയുടെ രണ്ടാം ഘട്ടത്തിലെ ആദ്യ സംരംഭം. വി. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള പഠനങ്ങൾ പാറേട്ട് നിർത്തിയടത്തു ഇന്നും നില്ക്കുകയാണ്.

പ. പരുമല തിരുമേനിയെപ്പറ്റി അദ്ദേഹം കാലം ചെയ്ത് മാസങ്ങൾക്കുള്ളിൽത്തന്നെ ആദ്യ ജീവചരിത്രം പ്രസിദ്ധീകരിക്കപ്പെട്ടു. എന്നാൽ അദ്ദേഹത്തിന്റെ രചനകളുടെ സമാഹരണം ആരംഭിച്ചത് മുക്കാൽ നൂറ്റാണ്ടിനു ശേഷമാണ്. ഡോ. സാമുവൽ ചന്ദനപ്പള്ളി *വചനസുധ* എന്ന ചെറുഗ്രന്ഥത്തിലൂടെ 1979-ൽ പ. പരുമല തിരുമേനിയുടെ മൊഴിമുത്തുകളെ മലയാളഭാഷയ്ക്ക് പരിചയപ്പെടുത്തി. തുടർന്ന് അദ്ദേഹം തന്നെ പരുമല തിരുമേനിയുടെ ലഭ്യമായ രചനകളെ തേടിപ്പിടിച്ചു പ്രസിദ്ധീകരിച്ചു. ഇവയ്ക്കൊക്കെ മകുടം ചാർത്തിക്കൊണ്ട് 1990-ൽ *മലങ്കരസഭാ പിതാക്കന്മാർ* എന്ന ബ്രഹത് ഗ്രന്ഥത്തിലൂടെ വർത്തമാനകാലത്തുള്ളവരടക്കമുള്ള മലങ്കര സഭാപിതാക്കന്മാരുടെ രചനകളെ ഭാഗികമായെങ്കിലും ഡോ. സാമുവൽ ചന്ദനപ്പള്ളി മലയാളിയുടെ മുമ്പിലെത്തിച്ചു. പ. പരുമല തിരുമേനിയുടെ ശേഷിച്ച രചനകൾ *എഴുത്തുകൾ* എന്ന സമാഹാരത്തിലൂടെ ജോയ്സ് തോട്ടയ്ക്കാടും അനുവാചകരിലെത്തിച്ചു.

മലങ്കരസഭാ പിതാക്കന്മാരെപ്പറ്റിയുള്ള പെട്രിയോളജി ഏറ്റവുമധികം പുരോഗമിച്ചത് പ. പരുമല തിരുമേനിയെപ്പറ്റിയാണ്. 2002-ൽ പ്രസിദ്ധീകരിച്ച *പരുമല സ്മൃതി*യാണ് മലയാളത്തിലെ ആദ്യ സമഗ്ര പെട്രിയോളജിക്കൽകൃതി എന്നു വിശേഷിപ്പിക്കാം. അതുവരെ പ. പരുമല തിരുമേനിയെ ആസ്പദമാക്കിയുള്ള രചനകളെ ടി. ഗ്രന്ഥത്തിന്റെ ഉപോദ്ഘാതത്തിൽ ഫാ. ഡോ. ജേക്കബ് കുര്യൻ ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു.

“പരുമല തിരുമേനിയെ ആസ്പദമാക്കിയുള്ള രചനകൾക്ക് പ്രധാനമായ അഞ്ചു ഘട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. ഒന്നാമത്തേത്, ജീവചരിത്രങ്ങളുടേതാണ്. 1903-ൽ എം. പി. വർക്കി എഴുതിയതു മുതൽ അര ഡസനിലധികം ജീവചരിത്രങ്ങൾ ഇതിനോടകം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. രണ്ടാമത്തേത്, പരുമല തിരുമേനിയുടെ രചനകളുടെ പ്രസിദ്ധീകരണമാണ്. ഇവിടെ യശഃശരീരനായ ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ സേവനം അതിമഹത്താണ്. പരുമല തിരുമേനിയുടെ രചനകൾ വെളിച്ചത്തു കൊണ്ടുവരിക മാത്രമല്ല, ഗവേഷണാർഹങ്ങളാണെന്ന് തെളിയിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. മൂന്നാമത്തേത്, പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാവിവരണ*ത്തിന്റെ ഗവേഷണപഠനമാണ്. ഈ മേഖലയിൽ ശ്രീ. പോൾ മണലിലിന്റെയും ഫാ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെയും എം. കുര്യൻ തോമസിന്റെയും ജോയ്സ് തോട്ടയ്ക്കാടിന്റെയും സംഭാവന ഗണ്യമാണ്. നാലാമത്തേത്, പരുമല തിരുമേനിയുടെ

രചനകളിലെ ഓരോരോ മേഖലകളെക്കുറിച്ചുള്ള പഠനങ്ങളും, പരുമല തിരുമേനിയുടെ വ്യക്തിത്വവും സംഭാവനകളും വിശദമാക്കുന്ന കുറിപ്പുകളുമാണ്. ഫാ. ജോൺ തോമസ് കരിങ്ങാട്ടിലും റെജി പാറപ്പുറത്തും, 'പുണ്യസ്മൃതി' സ്മരണികയും, മലങ്കരസഭാ മാസിക പ്രസിദ്ധീകരിച്ച പരുമല മാർ ഗ്രീഗോറിയോസ് പ്ലാറ്റിനം ജൂബിലി സുവനീറും (1977), പരുമല തിരുമേനി ചരമ നവതി സ്മരണികയും (1992) ഇവിടെ പ്രത്യേകം അനുസ്മരിക്കപ്പെടേണ്ടതാണ്. അഞ്ചാമത്തേത്, പരുമല തിരുമേനി ജീവിച്ച കാലഘട്ടത്തോടനുബന്ധിച്ച്, അന്നത്തെ സാമൂഹ്യ സഭാ യാഥാർത്ഥ്യങ്ങളെ പരുമല തിരുമേനിയുമായി സമരസപ്പെടുത്തിയുള്ള പഠനങ്ങളുടെ ഘട്ടമാണ്. ഈ അഞ്ചാമത്തെ ഘട്ടത്തിന്റെ അനാവരണമാണ് "പരുമലസ്മൃതി"യുടെ നിയോഗമായി കാണുന്നത്. അതുകൊണ്ട്, ഒരു നൂറ്റാണ്ടു മുമ്പത്തെ സഭയും സമുദായവും സമൂഹവും നാടും എന്തെന്നുള്ള ചരിത്രപരമായ കാഴ്ചപ്പാടിനുള്ളിൽ പരുമല തിരുമേനിയുടെ ജീവിതത്തെ കാണുവാനും, ആ ദർശനങ്ങളുടെ പ്രാധാന്യം വിലയിരുത്തുവാനും 'പരുമലസ്മൃതി' ശ്രമിച്ചിരിക്കുന്നു."

ലോകപ്രശസ്ത വേദശാസ്ത്രജ്ഞനായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ഇംഗ്ലീഷിലുള്ള രചനകൾ മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ സമാഹരിച്ചു പ്രസിദ്ധീകരിക്കുന്നുണ്ട്. എന്നാൽ മലയാളത്തിൽ അത്തരം ശ്രമങ്ങളൊന്നും സഭാതലത്തിൽ നടക്കുന്നില്ല. ജോയ്സ് തോട്ടയ്ക്കാട് 1997-ൽ പ്രസിദ്ധീകരിച്ച *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര* അദ്ദേഹത്തിന്റെ മികച്ച ഒരു ജീവചരിത്രമാണെങ്കിലും മാർ ഗ്രീഗോറിയോസിന്റെ വേദശാസ്ത്രത്തിലേക്ക് ഇത് പരിമിതമായ ഉൾക്കാഴ്ച മാത്രമാണ് നൽകുന്നത്. അതേപോലെ തന്നെയാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനെപ്പറ്റി തോമസ് നീലാർമഠത്തിന്റെ കൃതിയുടെയും സ്ഥിതി.

പ. പരുമല തിരുമേനിയൊഴികെ പെട്രിയോളജിയിലെ രണ്ടും മൂന്നും ഘട്ടങ്ങളിലെത്തി നിൽക്കുന്ന ഏക മലങ്കരസഭാപിതാവ് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസാണ്. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ *ഗുരുമുഖത്തുനിന്നും* എന്ന രണ്ടു ഭാഗങ്ങളുള്ള കൃതി ഗ്രിഗോറിയൻ ചിന്തകളെപ്പറ്റിയുള്ള പഠനങ്ങളാണ്. ഇതു കൂടാതെ ഫാ. ഡോ. കെ. എം. ജോർജിന്റെ *ഗുരു ഗ്രിഗോറിയോസ്* എന്ന കൃതിയും (ഇ ബുക്ക്) ഗ്രിഗോറിയൻ പഠനങ്ങളാണ്.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ മലയാള രചനകൾ സമാഹരിച്ചു പ്രസിദ്ധീകരിക്കാൻ ജോയ്സ് തോട്ടയ്ക്കാട് 1992 മുതൽ ഏകഹസ്തനായി നടത്തിയ ദീർഘ വർഷങ്ങളിലെ അന്വേഷണഫലമായി മാർ ഗ്രിഗോറിയോസിന്റെ മലയാളരചനകൾ രണ്ടു ഭാഗങ്ങളുള്ള സമാ

ഹാരമായി പുറത്തിറങ്ങുകയാണ്. *സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവികത* എന്ന ഒന്നാം ഭാഗവും *മതം, ദർശനം, ശാസ്ത്രം* എന്ന രണ്ടാം ഭാഗവുമായാണ് ഈ സമാഹാരം പുറത്തിറങ്ങുന്നത്. ഇതോടെ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മലയാളത്തിലുള്ള രചനകളെങ്കിലും സമ്പൂർണ്ണമായി ലഭ്യമാകുന്ന അവസ്ഥയിലെത്തും. മലങ്കരസഭയുടെ പെട്രിയോളജിക്കൽ പഠനങ്ങളിലെ തികച്ചും നിർണ്ണായകമായ ഒരു കാൽവയ്പ്പാണിത്. ഇനി ഇവയ്ക്ക് പഠനങ്ങൾ ഉണ്ടാകേണ്ടത് സഭയിലെ വേദശാസ്ത്രജ്ഞരുടെയും വേദശാസ്ത്ര വിദ്യാർത്ഥികളുടെയും ബാദ്ധ്യതയാണ്.

ഡോ. മാർ ഗ്രീഗോറിയോസിനെപ്പറ്റി മൊത്തം അറു കൃതികളാണ് ജോയ്സ് തോട്ടയ്ക്കാട് പ്രസിദ്ധീകരിച്ചിട്ടുള്ളത്. *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര* എന്ന ജീവചരിത്രം കൂടാതെ *ദാർശനികന്റെ വിചാരലോകം, വിശ്വമാനവികതയുടെ വിശുദ്ധ പ്രവാചകൻ, ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവം, കുട്ടികളുടെ തിരുമേനി, New Vision New Humanity* എന്നിവയാണ്. ഡോ. സാമുവൽ ചന്ദനപ്പള്ളി അവസാനിപ്പിച്ചിടത്ത് ജോയ്സ് തോട്ടയ്ക്കാട് മലങ്കരസഭയുടെ പിതാക്കന്മാരെപ്പറ്റിയുള്ള പഠനസരണി ഏറ്റെടുത്തു എന്നു പറയാം. ഇവ കൂടാതെ പ. പാമ്പാടി തിരുമേനി, പത്രോസ് മാർ ഒസ്താത്തിയോസ് എന്നിവരുടെ രചനകളും ജോയ്സ് തോട്ടയ്ക്കാട് സമാഹരിച്ചിട്ടുണ്ട്.

ഇവർ മൂന്നുപേരുടെ – പ. വട്ടശ്ശേരിൽ തിരുമേനി, പ. പരുമല തിരുമേനി, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ഒഴികെ – മറ്റൊരു മലങ്കരസഭാ പിതാവിന്റെയും രചനകളും പ്രവർത്തനങ്ങളും സമാഹരിക്കാനോ വിലയിരുത്താനോ കാര്യമായ ഒരു ശ്രമവും ഇന്നു നടക്കുന്നില്ല എന്നത് ഖേദകരമായ യാഥാർത്ഥ്യമാണ്. മാർ ഈവാനിയോസ് ഹദിയള്ളാ, പ. ഔഗേൻ പ്രഥമൻ ബാവാ, പ. വാകത്താനത്ത് ബാവാ ഇവരുടെ സംഭാവനകളെപ്പറ്റിയുള്ള വിലയിരുത്തലുകൾക്ക് തുടക്കമിട്ടത് ഈ ലേഖകനാണ്. പ. വാകത്താനത്തു ബാവായുടെ രചനകൾ ആദ്യമായി ജനശ്രദ്ധയിൽപെടുത്തിയതും ഈ ലേഖകനാണ്. *പരുമല സ്മൃതിക്ക്* സമാനമായ *കാതോലിക്കേറ്റിന്റെ നിധി* എന്ന കൃതി പ. വാകത്താനത്തു ബാവായെപ്പറ്റിയുള്ള സമഗ്ര ഗ്രന്ഥമാണ്.

*കറുത്തവരുടെ ഇടയിൽ പരിശുദ്ധരുണ്ടാകില്ല* എന്നൊരു മിഥ്യാധാരണ 19–20 നൂറ്റാണ്ടുകളിൽ കേരളത്തിലെത്തിയ *ശീമാബാവാ*മാർക്കുണ്ടായിരുന്നു. എന്നതുപോലെ *മലങ്കരസഭാ പിതാക്കന്മാർ പഠനാർഹരല്ല* എന്നൊരു മുൻവിധി ഉണ്ടോ എന്നു സംശയിക്കത്തക്കരീതിയിൽ അത്ര അഗണ്യമായാണ് അവരെപ്പറ്റിയുള്ള പഠനങ്ങൾ കൈകാര്യം ചെയ്യുന്നത്. മുകളിൽ പറഞ്ഞവരെ കൂടാതെ അനേകം പിതാക്കന്മാർ പെട്രിയോളജി

യിൽ അവശ്യം പഠിക്കപ്പെടേണ്ടവരായി നസ്രാണികൾക്കുണ്ട്. അവരുടെ ഒരു ചുരുങ്ങിയ പട്ടിക താഴെ കൊടുക്കുന്നു.

– മലയാളഭാഷയിൽ ആദ്യം വേദവും വേദശാസ്ത്രവും ആരാധനാക്രമവും പ്രദാനംചെയ്ത കായംകുളം പീലിപ്പോസ് റമ്പാൻ.

– ആരാധനക്രമങ്ങളുടെ ഏകീകരണവും ക്രമീകൃത വൈദികാഭ്യാസത്തിനുള്ള സെമിനാരി സ്ഥാപനവും നിർവഹിച്ച പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ.

– ആരാധനാസാഹിത്യത്തിനു അതുല്യ സംഭാവനകൾ നൽകിയ കോനാട്ടു മല്പാന്മാരും വിശിഷ്യ മാത്തൻ മല്പാനും.

– ആധുനിക മലങ്കരസഭയ്ക്ക് ആത്മീയവും ലൗകികവുമായ അടിത്തറയിട്ട പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ.

– നൂറ്റാണ്ടുകളുടെ വേദശാസ്ത്ര വ്യതിയാനം പുനർ പഠനം നടത്തി വിജയിച്ച ഫാ. ഡോ. വി. സി. സാമുവേൽ.

– കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ.

ഈ പട്ടികയിൽ ഇനിയും അനേകരെ ചേർക്കാനുണ്ടാവും എന്നത് നിസംശയമാണ്. ഏറ്റവും കുറഞ്ഞത് പ. പരുമല തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനി, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് – എന്നിവരോടൊപ്പം മുകളിൽ പറഞ്ഞവരുടെയും സംഭാവനകൾ സമഗ്രമായി വിലയിരുത്തപ്പെടുകയും പഠനങ്ങൾ നടത്തുകയും വേണം. എങ്കിൽ മാത്രമേ മലങ്കരസഭയുടെ തനത് വ്യക്തിത്വത്തെപ്പറ്റി ഊറ്റംകൊള്ളുന്നതിൽ അർത്ഥമുള്ളു.

ഇത്തരം പട്ടികകളിൽ വിട്ടുപോകുന്ന ഒന്നാണ് അൽമായക്കാർ. നിശ്ചയമായും പഠനവിധേയമാക്കേണ്ടുന്ന സംഭാവനകൾ നൽകിയ ഒരു അൽമായക്കാരനെയും മലങ്കരസഭയുടെ പെട്രിയോളജിയിൽ ഉൾപ്പെടുത്താനുണ്ട്. ഇടവഴിക്കൽ ഇ. എം. ഫീലിപ്പോസ്. നവീകരണക്കാരുമായുള്ള പോരാട്ടത്തിൽ ആ തൂലികയിൽ നിന്നും ഊർന്നുവീണ രചനകൾ ഇന്ന് വിസ്മൃതിയിലാണ്. ഇവരുടെയൊക്കെയും രചനകൾ സമാഹരിച്ച് പ്രസിദ്ധീകരിക്കുകയാണ് സഭയുടെ പ്രഥമ കർത്തവ്യം.

(*അൽമായവേദി, നവംബർ, 2006*)

# 3

# രണ്ടു സഭാചരിത്ര ഗ്രന്ഥങ്ങൾ

മലങ്കര സഭാചരിത്ര ഗവേഷണരംഗത്തെ മുരടിപ്പ് അവസാനിക്കുക യാണോ? സമീപകാലത്ത് തദ്‌വിഷയമായി പ്രസിദ്ധീകരിക്കപ്പെടുന്ന മൗലിക കൃതികൾ ഈ ആശാവഹമായ പുരോഗതിയിലേയ്ക്കു വിരൽ ചൂണ്ടുന്നവയാണ്. മഹത്തായ നസ്രാണി പൈതൃകത്തിനു പുതിയ മാന ങ്ങൾ നൽകുവാൻ ഈ ഗ്രന്ഥങ്ങൾക്കു കഴിയുന്നു എന്നത് ശുഭോദർക്ക മാണ്.

ഇവിടെ പരിചിന്തനം ചെയ്യപ്പെടുന്ന രണ്ട് സഭാചരിത്ര ഗ്രന്ഥങ്ങൾ ഈ നിഗമനത്തിനു ശക്തി പകരുന്നു. സാംസൺ ഏബ്രഹാം കുന്ന ന്താനം രചിച്ച *മലങ്കര മാർത്തോമ്മാ സഭയും കേരളത്തിലെ സി.എസ്.ഐ. സഭയും* എന്നതാണ് ഇവയിൽ ഒന്നാമത്തേത്. നസ്രാണി പൈതൃകമുള്ള സഭകളിൽ പ്രോട്ടസ്റ്റന്റ് വിശ്വാസം പിൻതുടരുന്ന ഈ രണ്ടു സഭകളെപ്പറ്റി ആധികാരികവും വസ്തുനിഷ്ടവുമായ ഒരു ലഘു ചരിത്രം എന്ന് ഈ കൃതിയെ ഒറ്റവാചകത്തിൽ വിലയിരുത്താം.

മലങ്കരസഭയുടെ ആംഗ്ലിക്കൻ ബന്ധത്തിന്റെ ആരംഭം മുതൽ ആംഗ്ലി ക്കൻ മിഷനറിമാർ ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പിന്തുണയോടെ പ്രോട്ടസ്റ്റന്റു വിശ്വാസം സഭയെക്കൊണ്ട് സ്വീകരിപ്പിക്കുവാൻ ശ്രമിച്ചു വന്നു. എന്നാൽ 1836-ലെ മാവേലിക്കര സുന്നഹദോസ് ഈ ആശയങ്ങളെ തള്ളിയതോ ടുകൂടി പ്രോട്ടസ്റ്റന്റ് വിശ്വാസത്തോട് ആഭിമുഖ്യം പുലർത്തിയിരുന്ന പാല ക്കുന്നത്ത് അബ്രഹാം മല്പാൻ മുതലായവർ ഭഗ്നാശരായി. തുടർന്ന് മല്പാൻ സ്വയം പ്രോട്ടസ്റ്റന്റു രീതിയിൽ കുർബാന തക്സാ പരിഷ്ക്കരി ക്കുകയും അതുപയോഗിച്ചു കുർബാന ചൊല്ലുകയും ചെയ്തു. തന്റെ ഭാഗത്തു നിലനിൽക്കാൻ ഒരു മെത്രാനെ ആവശ്യമാണെന്നു മനസ്സിലാ ക്കിയ അബ്രഹാം മല്പാൻ സ്വസഹോദരപുത്രനെ ശീമയിലയച്ചു. അദ്ദേഹം മാർ മാത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിക്കപ്പെട്ടു. ഇദ്ദേഹം മല്പാന്റെ പ്രോട്ടസ്റ്റന്റ് ആശയങ്ങളെ പിന്തുടർന്നി രുന്നുവോ എന്നത് ഇന്നും ഒരു തർക്കവിഷയമാണ്. ഏതായാലും മാർ മാത്യൂസ് അത്താനാസ്യോസ്, പിൻഗാമിയായി മല്പാന്റെ സഹോദര പുത്രനെ തോമസ് അത്താനാസ്യോസ് എന്ന പേരിൽ വാഴിച്ചു.

1889-ലെ പ്രസിദ്ധമായ റോയൽക്കോർട്ടു വിധിയിലൂടെ മലങ്കരസഭാ സ്വത്തുക്കളിൽ അവകാശം നഷ്ടപ്പെട്ട നവീകരണകക്ഷി പിൽക്കാലത്ത് *മാർത്തോമ്മാ സഭ* എന്നപേരിൽ അറിയപ്പെട്ട സ്വതന്ത്ര സഭയായിത്തീ

ർന്നു. അന്നുമുതൽ അലക്സാണ്ടർ മാർത്തോമ്മായിൽ വരെ എത്തി നിൽക്കുന്ന നവീകരണകക്ഷിയുടെ ചരിത്രമാണ് ഈ പുസ്തകത്തിന്റെ ഒന്നാം ഭാഗം.

രണ്ടാം ഭാഗത്തിൽ ബ്രിട്ടീഷ് ആധിപത്യത്തോടുകൂടി ഇന്ത്യയിൽ - പ്രത്യേകിച്ചും കേരളത്തിൽ - ആരംഭിച്ച പ്രൊട്ടസ്റ്റന്റു മിഷനറി പ്രവർത്ത നത്തിന്റെ വളർച്ചയുടെ ചരിത്രമാണ്. വിവിധതരം പ്രൊട്ടസ്റ്റന്റു സഭക ളുടെ വേലയെ വർണ്ണിച്ചുകൊണ്ട് ആരംഭിക്കുന്ന രണ്ടാം ഭാഗം ലോക സഭാചരിത്രത്തിൽതന്നെ സഭകളുടെ ഐക്യം - ദക്ഷിണേന്ത്യയിലെ വിവിധ പ്രൊട്ടസ്റ്റന്റു സഭാവിഭാഗങ്ങൾ ചേർന്ന് സി.എസ്.ഐ. സഭയു ണ്ടായ ചരിത്രം - വിവരിക്കുന്നു.

ശ്രദ്ധേയമായ ഒരു ലഘു ചരിത്രകൃതി എന്ന് ഒഴുക്കൻമട്ടിൽ പറഞ്ഞ വസാനിപ്പിക്കാവുന്ന ഒന്നല്ല ഈ ഗ്രന്ഥം. നസ്രാണി പൈതൃകമുള്ള ഈ രണ്ടു പ്രൊട്ടസ്റ്റന്റു സഭകളുടെ ചരിത്രം ഒരുമിച്ച് ലഭ്യമാകുന്ന മറ്റൊരു കൃതി ഉണ്ടോ എന്ന് സംശയമാണ്. സി.എസ്.ഐ., മാർത്തോമ്മാ സഭ കൾ തമ്മിലുള്ള ഐക്യശ്രമം വിവരിച്ചിട്ടുണ്ടെങ്കിലും ഇവ തമ്മിലുള്ള സമാന-വൈജാത്യങ്ങളുടെ ഒരു താരതമ്യ പഠനം നടത്തിയിട്ടില്ല എന്നത് ഈ കൃതിക്ക് ഒരു കുറവായി ശേഷിക്കുന്നുണ്ട്.

ആധികാരിക ഗ്രന്ഥങ്ങളെ അവലംബിച്ച് സാംസൺ ഏബ്രഹാം രചി ച്ചിട്ടുള്ള ഈ കൃതിയുടെ പക്ഷപാതരഹിതവും കാലാനുക്രമവുമായ രച നാശൈലി തികച്ചും സ്വാഗതാർഹമാണ്. പേജുകളുടെ പരിമിതി മൂല മാണോ എന്നറിയില്ല, പല ചരിത്ര സംഭവങ്ങളെയും വ്യക്തികളെയും ലേഖകൻ മതിയാംവണ്ണം വിവരിക്കാതെ വിട്ടിരിക്കുന്നത്. കൂടാതെ പൊതു വായ ഗ്രന്ഥസൂചി നൽകിയിട്ടുണ്ടെങ്കിലും പല സംഭവങ്ങൾക്കും - പ്രത്യേ കിച്ച് സ്ഥിതിവിവരക്കണക്കുകളുടെ - റഫറൻസ് നൽകേണ്ടിയിരുന്നു.

മാർത്തോമ്മാ സഭയിൽനിന്നും വിഘടിച്ചു പോയ സെന്റ് തോമസ് ഇവാഞ്ചലിക്കൻ സഭയുടെയും സി.എസ്.ഐ. സഭയിൽനിന്നും പിരിഞ്ഞ സി.എം.എസ്. ആംഗ്ലിക്കൻ മഹാ ഇടവകയുടെയും ഓരോ ലഘു ചരിത്രം കൂടി ചേർത്തിരുന്നെങ്കിൽ ഈ കൃതി കൂടുതൽ ശ്രേഷ്ഠമാകുമായിരു ന്നെന്ന് നിസ്സംശയം പറയാം.

അന്യലബ്ദമല്ലാത്ത പല ചരിത്രസംഭവങ്ങളും ഈ ഗ്രന്ഥത്തിലുണ്ട് എന്നത് ഈ യുവചരിത്രകാരന്റെ ഗവേഷണത്വരയെ വെളിപ്പടുത്തുന്നുണ്ട്. അപൂർവ്വമായി ചില തെറ്റുകളും ഇതിൽ കടന്നുകൂടിയിട്ടുണ്ട്. ഉദാഹര ണമായി, 1876-ലെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന്റെ ഇടവക വിഭജനത്തെപ്പറ്റിയുള്ള കല്പനപ്രകാരം ഇടവക വിഭജനം മുളന്തുരുത്തി സുന്നഹദോസാണ് നടത്തിയത് എന്ന് സാംസൺ എബ്രഹാം എഴുതി

യിരിക്കുന്നു. എന്നാൽ ഇടവക വിഭജനവും മുളന്തുരുത്തി സുന്നഹദോസുമായി ബന്ധമൊന്നുമില്ല എന്നതാണ് സത്യം.

നൂറു പേജിൽ ഈ രണ്ടു സഭകളുടെ ചരിത്രം ഏതാണ്ട് പൂർണ്ണമായി വിവരിക്കുന്ന *മലങ്കര മാർത്തോമ്മാസഭയും കേരളത്തിലെ സി.എസ്.ഐ. സഭയും* എന്ന ഗ്രന്ഥത്തെ ഒരു ഉത്തമ ചരിത്രകൃതി എന്ന നിലയിലും ഒരു ആധികാരിക റഫറൻസ് ഗ്രന്ഥമെന്ന നിലയിലും നിസംശയം പരിചയപ്പെടുത്താം.

സഭാചരിത്രഗവേഷണം ജീവിതത്തിന്റെ ഒരു ഭാഗമാക്കിയ അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം രചിച്ച *ആർത്താറ്റു പള്ളിപ്പാട്ടും ചരിത്രരേഖകളും* എന്നതാണ് രണ്ടാമത്തെ കൃതി. 1825-ൽ വിരചിതമായ ആർത്താറ്റ് പള്ളിപ്പാട്ടിനെപ്പറ്റിയുള്ള സമഗ്രമായ ഒരു പഠനമാണിത്.

മലങ്കരയിലെ പല പുരാതന പള്ളികൾക്കും പള്ളിപ്പാട്ടുണ്ട്. പ. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതെന്ന് സുശക്തമായ തെളിവുകളുടെ പിൻബലത്താൽ വാദിക്കപ്പെടുന്ന ആർത്താറ്റ് കുന്നംകുളം വലിയപള്ളിയും 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷം സത്യവിശ്വാസികളുടെയും റോമാസഭാനുസാരികളുടെയും ബലപരീക്ഷണ വേദിയായി. തർക്കം മൂർഛിച്ചുനിന്ന കാലത്ത് 1789-ൽ ടിപ്പു സുൽത്താൻ ആർത്താറ്റു പള്ളി തീവെച്ചു നശിപ്പിച്ചു. തർക്കം മൂലം പുതുക്കിപ്പണിയാനാവാതെ കർമ്മം മുടങ്ങിക്കിടന്ന ആർത്താറ്റു പള്ളി, കൊച്ചിയിലെ ശക്തൻ തമ്പുരാൻ ചീട്ടിട്ടു വീതം വയ്ക്കുന്നതാണ് 1825-ൽ പനയ്ക്കൽ ഇത്താപ്പു കുര്യപ്പൻ രചിച്ച ആർത്താറ്റു പള്ളിപ്പാട്ടിന്റെ ഇതിവൃത്തം.

മലങ്കരയിലെ ഏതെങ്കിലും പള്ളിപ്പാട്ടിനു ഇത്ര വിശദമായ - പദാനുപദം - ഒരു വ്യാഖ്യാനമുണ്ടോ എന്നു സംശയമാണ്. ഏതായാലും ഒരു പള്ളിപ്പാട്ടിന്റെ വ്യാഖ്യാനം മാത്രമായി ഒരു ഗ്രന്ഥം നിർമ്മിക്കപ്പെടുന്നത് നടാടെയാണെന്നത് നിസംശയമാണ്. പ്രചാരലുപ്തമായ *ആർത്താറ്റ് പള്ളിപ്പാട്ട്* തേടിപ്പിടിക്കാനും അതിന്റെ ചരിത്ര പശ്ചാത്തലം കണ്ടെത്തി വിശദമായ കുറിപ്പുകൾ സഹിതം ചിട്ടപ്പെടുത്താനും അഡ്വ. പി. സി. മാത്യു നടത്തിയ ഭഗീരഥപ്രയത്നം പ്രശംസാർഹമാണ്.

കേവലം ഒരു പള്ളിപ്പാട്ട് എന്ന നിലയിൽ ഈ കൃതിയെ വിലയിരുത്തുന്നതു ശരിയല്ല. ഒരു പരിധി വരെ കുന്നംകുളം നസ്രാണികളുടെയും ആർത്താറ്റു കുന്നംകുളം പള്ളികളുടെയും സമഗ്രമായ ചരിത്രം എന്നിതിനെ വിശേഷിപ്പിക്കാം. കുന്നംകുളം നസ്രാണികളുടെ യഹൂദ ബന്ധം, ആർത്താറ്റു പള്ളിയുടെ പൂർവികത്വം, പിൽക്കാല ചരിത്രം എന്നിവയും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

സമീപകാല ചരിത്രകാരന്മാരിൽ പലരെയും അപേക്ഷിച്ച് ചരിത്രപരമായ സത്യസന്ധത പുലർത്തുന്നതിൽ അഡ്വ. പി. സി. മാത്യു ശ്രദ്ധിച്ചിട്ടുണ്ടെന്നുള്ളത് ആശ്വാസകരമാണ്. വസ്തുതകളുടെ യഥാർത്ഥ വിവരണവും മുൻവിധികൾ കൂടാതെയുള്ള ആഖ്യാനശൈലിയും ഈ കൃതിയെ വിശ്വസനീയമായ ഒന്നാക്കി മാറ്റുന്നു.

എങ്കിലും ചില നിഗമനങ്ങൾ അത്ര കൃത്യമാണോ എന്ന സംശയം നിലനിൽക്കുന്നു. ഉദാഹരണമായി വൈദികസംഘം സെക്രട്ടറി എന്ന പരാമർശനം (പേജ് 33). ഇത് അത്ര ഉറപ്പിച്ചു പറയാവുന്ന ഒന്നാണോ. ഉത്തരവാദിത്വപ്പെട്ട ആൾ കാര്യമുണർത്തിക്കട്ടെ എന്ന അർത്ഥത്തിൽ ശക്തൻ തമ്പുരാൻ പറഞ്ഞതിന് പട്ടക്കാരിൽ കാര്യശേഷിയുള്ള ജോസഫ് കഹന (സെമിനാരി സ്ഥാപകൻ മാർ ദീവന്നാസ്യോസ് ദ്വിതീയൻ) അവരെ പ്രതിനിധീകരിച്ച് കാര്യമുണർത്തിച്ചു എന്നതല്ലേ കൂടുതൽ ശരി. അതുപോലെ ലേഖകൻ അർത്ഥം പിടികിട്ടാതെ വിട്ടിരിക്കുന്ന സന്യവാസർ എന്നത് സത്യവാക്ക് / വാചകൻ (അർത്ഥം-ഋഷി) എന്നതിന്റെ ലിപിപ്പിശകാകാനും സാദ്ധ്യതയുണ്ട്.

കേവലം ഒരു പള്ളിയുടെ ചരിത്രം എന്ന നിലയിൽ ആർത്താറ്റ് പള്ളിപ്പാട്ടിനെയൊ, ഈ കൃതിയെയൊ കാണാൻ പാടില്ല. ആർത്താറ്റ് കുന്നംകുളം പള്ളിക്ക് മലങ്കരയിലുള്ള അദ്വിതീയ സ്ഥാനവും ഈ പാട്ടിനാധാരമായ സംഭവത്തിൽ ഉൾപ്പെട്ട വ്യക്തികളുടെ പ്രാഭവവും മലങ്കരസഭാ ചരിത്രത്തിന്റെ ഒരു ഭാഗമാക്കി ഇതിനെ മാറ്റുന്നുണ്ട്.

ഈ രണ്ടു കൃതികളും മലങ്കരസഭാചരിത്ര പഠിതാക്കൾക്ക് ഒരു മുതൽക്കൂട്ടായിരിക്കും എന്നത് നിസ്സംശയമാണ്. സാധാരണ വായനക്കാർക്ക് ലളിത ഭാഷയിൽ ചരിത്രജ്ഞാനം നൽകുന്ന കൃതികളാണിവ എന്നതും വാസ്തവമാണ്.

*മലങ്കര മാർത്തോമ്മാ സഭയും കേരളത്തിലെ സി.എസ്.ഐ.സഭയും*, സാംസൺ ഏബ്രഹാം, കുന്നന്താനം പി.ഒ., വില 17 രൂപ.

*ആർത്താറ്റ് പള്ളിപ്പാട്ടും ചരിത്രരേഖകളും,* അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം പി.ഒ., വില 25 രൂപ.

(*മലങ്കരസഭാ മാസിക, മെയ്, 1995*)

# 4

# കുന്നംകുളം കാവടിക്കേസും നിരണത്തു പൊൻകുരിശും

ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭാ ചരിത്രരചനയുടെ മുഖ്യ മുഖമുദ്ര അതിലെ മൗലികതയുടെ അഭാവമാണ്. ഈ രംഗത്തെ മഹാമേരുവായ ഇസ്സഡ്. എം. പാറേട്ടൊഴികെ മറ്റു ചരിത്രകാരന്മാരാരും അടിസ്ഥാന രേഖകൾ പരിശോധിക്കാനോ വിശകലനം ചെയ്യാനോ മിനക്കെട്ടില്ല. ഏതാനും പാശ്ചാത്യ പ്രൊട്ടസ്റ്റന്റു ചരിത്രകാരന്മാരുടെ കൃതികൾ തിരിച്ചും മറിച്ചും വെച്ചുള്ള വാചകകസർത്തു നടത്തുന്ന ഒരു വിഭാഗം അക്കാദമിക്ക് ചരിത്രകാരന്മാരും, ചില പിതൃശൂന്യ രേഖകളുടെ കൈവശം അവകാശപ്പെട്ടു ചരിത്രാഭാസങ്ങൾ പടച്ചു വിടുന്നവരുമാണ് അരങ്ങു തകർത്തു വാണത്.

ഈ ദൂഷിതവലയത്തിൽപെടാതെ തനിമ പുലർത്തുന്ന ഒരു ചരിത്രകാരനാണ് അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ. പരിമിതികളേറെയുണ്ടെങ്കിലും മൂലരേഖകൾ തേടിപ്പിടിക്കാനും വിശകലനം ചെയ്യാനും ഏറെ ശ്രമിക്കുന്ന വ്യക്തിയാണ് അഡ്വ. പി. സി. മാത്യു. *മലങ്കരസഭയുടെ മാഗ്നാകാർട്ട* എന്നു വിശേഷിപ്പിക്കാവുന്ന ആർത്താറ്റു പടിയോലയുടെ മൂലരേഖ വെളിച്ചം കണ്ടതിന്റെയും ആർത്താറ്റ് പള്ളിപ്പാട്ട് വിസ്മൃതിയിലാകാതെയാക്കിയതിന്റെയും പൂർണ്ണ ഉത്തരവാദിത്വം ഇദ്ദേഹത്തിനു മാത്രം അവകാശപ്പെട്ടതാണ്. അഡ്വ. പി. സി. മാത്യുവിന്റെ രണ്ടു സമീപകാല കൃതികളാണ് *കുന്നംകുളം കാവടിക്കേസ്*, *നിരണം പള്ളി ചരിത്രം* എന്നിവ.

നസ്രാണികൾ മാത്രം പാർക്കുന്ന കുന്നംകുളം അങ്ങാടിയിലൂടെ 1942-ൽ സമീപസ്ഥമായ ഒരു ക്ഷേത്രത്തിലേക്ക് മുൻപതിവില്ലാതെ ഒരു കാവടിഘോഷയാത്ര നടത്താൻ ശ്രമിച്ചതും, അതു തടഞ്ഞതും, അതിനെ തുടർന്നുണ്ടായ ദൗർഭാഗ്യകരമായ സംഭവങ്ങളുമാണ് കുന്നംകുളം കാവടിക്കേസ് എന്ന ഗ്രന്ഥത്തിന്റെ പ്രതിപാദ്യ വിഷയം. നിസാരമായ ഒരു വാക്കിൽ തുടങ്ങി പോലീസ് വെടിവെയ്പ്പിന്റെ വക്കിലെത്തിയ ഈ സംഭവത്തിന്റെ വികാസ പരിണാമങ്ങളും, അധികാരികളുടെയും വിവേകമതികളായ സമുദായ നേതാക്കളുടെയും സമയോചിതമായ ഇടപെടൽ മൂലം സമുദായമൈത്രിക്ക് കോട്ടം തട്ടാതെ അത് അവസാനിച്ചതിന്റെയും സൂക്ഷ്മചരിത്രമാണ് സമകാലിക രേഖകളുടെ പിൻബലത്തോടെ 116 പേജുള്ള കുന്നംകുളം കാവടിക്കേസ് എന്ന കൃതിയിൽ അഡ്വ. പി. സി. മാത്യു അവതരിപ്പിച്ചിരിക്കുന്നത്.

കാവടിക്കേസിലെ ഒരു പക്ഷം, ഓർത്തഡോക്സ് സമുദായാംഗങ്ങൾ ആണെന്നതൊഴിച്ചാൽ മലങ്കരസഭാചരിത്രവുമായി നേരിട്ടു ബന്ധമില്ലാത്ത ഒരു വിഷയമാണിത്. പക്ഷേ ഈ കൃതിക്ക് അതിനേക്കാൾ ഉപരിയായ ഒരു പ്രാധാന്യമുണ്ട്. സാമൂഹിക ലഹളകൾ - പ്രത്യേകിച്ചും മതപരമായ പശ്ചാത്തലമുള്ളവ - എങ്ങിനെ പൊട്ടിപുറപ്പെടുന്നു എന്നും, എങ്ങിനെ വളരുന്നുവെന്നും, അത് ഇല്ലായ്മ ചെയ്യാൻ ഭരണാധികാരികൾക്ക് എന്തു ചെയ്യാൻ സാധിക്കുമെന്നതിന്റെയും ഒരു മികച്ച പാഠപുസ്തകമാണിത്.

കേരളത്തിലേതെന്നല്ല ഒരുപക്ഷേ ഇന്ത്യയിലെ തന്നെ ഒരു സാമൂഹിക സംഘട്ടനത്തിന്റെ ദിനവൃത്താന്തം ഇത്ര സൂക്ഷ്മമായി പഠനവിധേയമാക്കിയത് ഇതൊരു പക്ഷേ ആദ്യമായി ആവാം. ഏതായാലും സാമൂഹികശാസ്ത്ര വിദ്യാർത്ഥികൾക്ക് *കാവടിക്കേസ്* എന്നും ഒരു പാഠപുസ്തകമായിരിക്കുമെന്നത് നിസംശയമാണ്. അഡ്വ. പി. സി. മാത്യുവിന്റെ രചനകളിൽ സാധാരണ കടന്നുകൂടുന്ന വൃഥാസ്ഥൂലത ഒട്ടുമില്ലാത്ത കൃതിയാണിതെന്നും പറയേണ്ടിയിരിക്കുന്നു. ഇത്തരമൊരു സാമൂഹികപ്രശ്നം ലിഖിതരൂപത്തിലാക്കിയതിന് ചരിത്രം എന്നും അഡ്വ. പി. സി.മാത്യുവിനോട് കടപ്പെട്ടിരിക്കും. കാവടിക്കേസിൽ മറുകക്ഷി നേതാവായിരുന്ന കാണിപ്പയ്യൂർ നമ്പൂതിരിപ്പാട് സ്ഥാപിച്ച പഞ്ചാംഗം പുസ്തകശാല ഈ കൃതിയുടെ വിതരണക്കാരായത്, കാവടിക്കേസ് ദീർഘകാലാടിസ്ഥാനത്തിലുള്ള മുറിവുകളുണ്ടാക്കിയില്ല എന്നതിന്റെ തെളിവായി വേണമെങ്കിൽ കണക്കാക്കാം.

രണ്ടാമത് പരിഗണിക്കുന്ന കൃതി *നിരണം പള്ളി ചരിത്ര*മാണ്. പ. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതെന്നു തർക്കമില്ലാത്ത അപൂർവ്വം പള്ളികളിലൊന്നായ നിരണം പള്ളിക്ക് തീർച്ചയായും ബ്രഹത്തായ ഒരു ചരിത്രമുണ്ട്. പക്ഷേ 320 പേജുള്ള ഈ പുസ്തകത്തിൽ ആ മഹത് ചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന കാര്യമായ വസ്തുതകളൊന്നുമില്ലെന്നതാണ് വാസ്തവം. മറ്റു പലയിടത്തും ചർവിതചർവണം ചെയ്യപ്പെട്ട വിവരങ്ങൾ ഒഴികെ പുതിയ ഒരു വെളിപ്പെടുത്തലും ഇതിൽ കാണുന്നില്ല. എന്തിന്? 1912-ൽ നിരണം പള്ളി കൂദാശയിൽ പ. വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം സഹകാർമ്മികനായിരുന്നത് അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായാണെന്ന വസ്തുത പോലും ഗ്രന്ഥകാരന് അജ്ഞാതമാണ്.

എന്നാൽ ഈ ഗ്രന്ഥത്തിൽ ശ്രദ്ധേയമായ ഒന്നുണ്ട്. അത് നിരണത്തെ പൊൻകുരിശ് കോലപ്പൻ തട്ടാൻ മോഷ്ടിച്ചതിന്റെയും, കുരിശു പുതുക്കി പണിതതിന്റെയും വിശദമായ ചരിത്രമാണ്. ഈ ഗ്രന്ഥത്തിന്റെ മൂന്നിലൊന്ന് - ഏതാണ്ട് നൂറു പേജ് - ഇതിനായി മാറ്റിവെച്ചിരിക്കുകയാണ്. അബ്ദുള്ളാ പാത്രിയർക്കീസിന്റെ സ്വീകരണത്തിനു തിരുവനന്തപുരത്തു

കൊണ്ടുപോയ സുപ്രസിദ്ധമായ നിരണത്തു പൊൻകുരിശ് വെള്ളായണി പരമു മുതൽപേരുടെ ശ്രദ്ധയാകർഷിച്ചതും, തുടർന്ന് അത് മോഷ്ടിച്ചെടുത്തതും പുതുക്കി പണിതതും വളരെ വിശദമായി വർണിച്ചിരിക്കുന്നു. രസകരവും താൽപ്പര്യമുണർത്തുന്നതുമായ ഒരു വിവരണമാണിത്.

മൊത്തത്തിൽ *നിരണം പള്ളി ചരിത്രം* അഡ്വ. പി. സി. മാത്യുവിന്റെ നിലവാരത്തിനൊത്തുയർന്നില്ല എന്നു ഖേദപൂർവം പറയേണ്ടിയിരിക്കുന്നു. ഒരു പക്ഷേ ബാഹ്യസമ്മർദ്ദങ്ങളാവാം ഇത്തരമൊരു തട്ടിക്കൂട്ടു കൃതിയാക്കി ഇതിനെ മാറ്റിയത്. പൊൻകുരിശിന്റെ കഥ മാത്രം പ്രസിദ്ധീകരിച്ചിരുന്നെങ്കിൽ അതൊരു നിലവാരമുള്ള കൃതിയായിരുന്നേനേ. ബൃഹത്തും, സങ്കീർണവുമായ നിരണം പള്ളി ചരിത്രം പഠിക്കാൻ ശ്രമിക്കുന്നവർക്ക് ഇത് പ്രയോജനപ്രദമല്ലെങ്കിലും ഒരു ജനകീയ ചരിത്രമെന്ന നിലയിൽ *നിരണം പള്ളി ചരിത്രം* അവതരിപ്പിക്കാവുന്നതാണ്.

(*മലങ്കരസഭാ മാസിക*)

# 5

# മല്പാൻ മുതൽ കോറെപ്പിസ്ക്കോപ്പാ വരെ

വർത്തമാനകാല ലോകത്തെ സുറിയാനി ഭാഷാ പണ്ഡിതരിൽ അഗ്ര ഗണ്യരിൽ ഒരാളായ വന്ദ്യ ദിവ്യ ശ്രീ. കണിയാമ്പറമ്പിൽ കുര്യൻ കോറെ പ്പിസ്കോപ്പാ 100 വയസു പൂർത്തിയാക്കിയതിലുള്ള ആശംസകൾ ആദ്യമേ അറിയിക്കട്ടെ. പ്ശീത്താ ബൈബിൾ മലയാളത്തിലേയ്ക്കു പരി ഭാഷ ചെയ്ത ഗ്രന്ഥകാരനും, ശ്രേഷ്ഠ ഗുരുവുമായ മല്പാനച്ചൻ സുറി യാനിഭാഷയ്ക്കു നൽകിയ സേവനങ്ങൾ എക്കാലവും സ്മരിക്കപ്പെടും. ഈ ലേഖകന്റെ അഭ്യർത്ഥനയെ മാനിച്ച്, 2002-ൽ *മലങ്കരസഭാ മാസിക* പ്രസിദ്ധീകരിച്ച *പരുമല സ്മൃതി* എന്ന സമാഹാരത്തിനായി മിലിത്തീ നുടെ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോ മെത്രാപ്പോലീത്താ, പ. പരുമല തിരുമേനിയുടെ ദേഹവിയോഗത്തെക്കുറിച്ച് സുറിയാനിയിൽ എഴു തിയ വിലാപകാവ്യം പദ്യരൂപത്തിൽ പരിഭാഷപ്പെടുത്തിത്തന്ന വസ്തുത നന്ദിയോടെ സ്മരിക്കുന്നു.

പ. ഔഗേൻ പ്രഥമൻ ബാവായുടെ ശിഷ്യനായ കണിയാമ്പറമ്പില ച്ചൻ മലങ്കരസഭാ മാസിക 2000-ൽ പ്രസിദ്ധീകരിച്ച *പ. ഔഗേൻ പ്രഥ മൻ ബാവാ ചരമ രജത ജൂബിലി സ്മരണിക*യിൽ ആ ഗുരുശിഷ്യ ബന്ധം അനുസ്മരിച്ചിരുന്നു. മലങ്കരസഭ യോജിച്ചു നിന്ന സുവർണ്ണകാലത്ത് അദ്ദേഹം പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസോസിയേഷൻ ഡയറക്ടർ ജനറൽ (1964-74) ആയിരുന്നു എന്ന വസ്തുതയും സ്മരിക്കുന്നു.

100-ാം വയസിലേക്കു പ്രവേശിക്കുന്നതിനോടനുബന്ധിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് 2012 ഫെബ്രുവരി 25-ന് അദ്ദേഹത്തിന് *ആർച്ച് കോറെപ്പി സ്ക്കോപ്പാ* സ്ഥാനം നൽകി. ഈ സ്ഥാനത്തിന്റെ പ്രത്യേക ചിഹനങ്ങ ളായി സ്ലീബാ, വടി, പ്രത്യേകതരം തൊപ്പി, മുദ്ര തുടങ്ങിയ സ്ഥാനചിഹ്ന ങ്ങളും ബഹുമതിപത്രവും അദ്ദേഹത്തിന് സമ്മാനിക്കുകയും ചെയ്തു.

സുറിയാനി സഭകളിൽ ഒരു വിവാഹിത പട്ടക്കാരന് എത്തിച്ചേരാവുന്ന പരമോന്നത വൈദിക പദവിയാണ് കോറെപ്പിസ്ക്കോപ്പാ സ്ഥാനം. കശീശ ന്മാരിൽ പ്രഥമ ഗണനീയൻ എന്ന നിലയിലാണ് ഇന്ന് ഈ സ്ഥാനത്തെ കണക്കാക്കുന്നത് (കൂടുതൽ വിവരങ്ങൾക്ക് 1994 ഓഗസ്റ്റ് ലക്കം 'മലങ്കര

സഭ'യിലെ ഈ ലേഖകന്റെ *കോർഎപ്പിസ്ക്കോപ്പാ: സത്യവും മിഥ്യയും* എന്ന ലേഖനം കാണുക). വിവാഹിത പട്ടക്കാരിൽ പ്രത്യേക പരിഗണന അർഹിക്കുന്നവരും വിശിഷ്ട സംഭാവനകൾ നൽകിയവർക്കുമാണ് ഇന്ന് കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകുന്നത് എന്നാണ് വയ്പ്പ്.

മുമ്പുതന്നെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചിരുന്ന കണിയാമ്പറമ്പിൽ അച്ചന് വീണ്ടും ഒരു ഉന്നത ബഹുമതി എന്ന നിലയിലാണ് *ആർച്ച് കോറെപ്പിസ്ക്കോപ്പാ* സ്ഥാനവും പ്രത്യേക സ്ഥാനമുദ്രകളും ലഭിച്ചത്. ഇത് നടാടെയുള്ള ഒരു സംഭവമല്ല. സവിശേഷമായ വ്യക്തിത്വത്തിനും സംഭാവനകൾക്കുമുള്ള അംഗീകാരം എന്ന നിലയിൽ പ്രത്യേക അവകാശങ്ങളോടെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ഇതിനു മുമ്പും അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ നൽകിയിട്ടുണ്ട്. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർക്കാണ് കണിയാമ്പറമ്പിലച്ചനു ലഭിച്ചതിനേക്കാൾ വിപുലമായ - *ഏതാണ്ട് മെത്രാനടുത്ത* - പദവികളോടെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചത്. ഈ സംഭവത്തെ *കോനാട്ട് മാത്തൻ മല്പാൻ: ഒരു ലഘു ജീവചരിത്രം* എന്ന ലേഖനത്തിൽ പി. തോമസ്, പിറവം താഴെ പറയുംവിധം വിവരിക്കുന്നു:

*... ജീവിത സായാഹ്നത്തിൽ 1926 ഓഗസ്റ്റ് 16-ന് പാത്രിയർക്കീസ് ബാവായുടെ കല്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കരിങ്ങാച്ചിറ പള്ളിയിൽ വച്ച് മാത്തൻ മൽപാന് കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. പാത്രിയർക്കീസ് ബാവാ അയച്ചുകൊടുത്ത കുരിശും മാലയുമാണ് തദവസരത്തിൽ കോറെപ്പിസ്ക്കോപ്പായെ അണിയിച്ചത്. ചില പ്രത്യേക അവകാശങ്ങളും ചിഹ്നവും മാത്തൻ മൽപ്പാന് നൽകിയിരുന്നു. മേൽപ്പട്ടക്കാരുടേതിന് അനുരൂപമായ ഒരു മുടിയും (മുകൾഭാഗം കൂർത്തതല്ലായിരുന്നു) വൈദികർ കുർബ്ബാന അർപ്പിക്കുമ്പോൾ മേൽപ്പട്ടക്കാർ സന്നിഹിതരാണെങ്കിൽ അനുവർത്തിക്കാറുള്ള കർമ്മങ്ങളെല്ലാം അതുപോലെ നിർവ്വഹിക്കുവാനുള്ള അനുവാദവും നൽകിയതിനു പുറമെ, കുക്കിലിയോൻ ചൊല്ലുമ്പോൾ വടി ഉപയോഗിക്കുവാനും പാത്രിയർക്കീസ് അദ്ദേഹത്തിന് പ്രത്യേക അനുമതി നൽകിയിരുന്നു. കാൽകഴുകൽ ശുശ്രൂഷ നിർവഹിക്കുവാൻ അനുവദിച്ചതുകൊണ്ട് 1927 മേടം 8-ന് കാൽകഴുകൽ ശുശ്രൂഷ നിർവഹിച്ചു...* (ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (എഡി.), *മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ: വ്യക്തിയും കാലവും*, പാമ്പാക്കുട, 2007, പേജ് 21-22).

സമീപകാലത്ത് കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടേത് എന്ന പേരിൽ പ്രചരിക്കുന്ന ചിത്രം യഥാർത്ഥത്തിൽ ഈ സ്ഥാനചിഹ്നങ്ങൾ അണിഞ്ഞ മാത്തൻ മല്പാന്റെയാണ്. എന്നാൽ *ആർച്ച് കോറെപ്പിസ്ക്കോപ്പാ* എന്ന പ്രത്യേക സ്ഥാനനാമമൊന്നും അദ്ദേ

ഹത്തിനു നൽകിയില്ല. കോർഎപ്പിസ്ക്കോപ്പാ സ്ഥാനാരോഹണത്തിനു വ്യക്തമായ ഒരു ക്രമംപോലും നിലവിലില്ലാത്ത പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഇതിനു വലിയ പ്രസക്തിയുമില്ല.

മാത്തൻ മല്പാനോ കണിയാമ്പറമ്പിലച്ചനോ പ്രത്യേക സ്ഥാന ബഹുമാനങ്ങൾ നൽകുന്നതിൽ ഒരു തെറ്റുമില്ല. കാരണം ഇരുവരും അത്തരം ബഹുമതികൾക്ക് തികച്ചു അർഹരായ പണ്ഡിതരാണ്. എന്നാൽ വരുംകാലങ്ങളിൽ തത്യുല്യമായ ബഹുമതികൾ മൂന്നാംകിടക്കാർക്കും നൽകി ഈ രണ്ടു ഗുരുശ്രേഷ്ഠരെ അപമാനിക്കരുത്.

(*മലങ്കരസഭാ മാസിക, ഏപ്രിൽ 2012*)

# 6

# മലങ്കര സുറിയാനി സഭ 1908–ൽ

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (എം.ജി.ഒ.സി.എസ്.എം.), മുൻഗാമിയായ സുറിയാനി വിദ്യാർത്ഥി സംഘം (സിറിയൻ സ്റ്റുഡന്റ്സ് കോൺഫറൻസ്) രൂപീകൃതമായ കാലം പലതുകൊണ്ടും സംഭവബഹുലമായിരുന്നു. 1908 ജനുവരി ഒന്നു ബുധൻ മുതൽ മൂന്നു വെള്ളി വരെയാണ് തിരുവല്ല തിരുമൂലവിലാസം ബാലികാമഠത്തിൽ പ്രസ്ഥാനത്തിന്റെ പ്രഥമയോഗം ചേർന്നത്.

മുളന്തുരുത്തി സുന്നഹദോസ് മുതൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ചിരുന്നു. എങ്കിലും മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ പൂർണ ഭരണാധികാരം തദ്ദേശീയനായ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരുന്നു. മാർ ഇഗ്നാത്തിയോസ് അബ്ദേദ് ആലോഹൊ (അബ്ദള്ളാ) രണ്ടാമനായിരുന്നു അന്നത്തെ അന്ത്യോഖ്യാ പാത്രീയർക്കീസ്. തുർക്കി സുൽത്താനാൽ അധികാര ഭ്രഷ്ടനാക്കപ്പെട്ട മാർ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശീഹാ രണ്ടാമൻ പാത്രിയർക്കീസ് ബാവായും അന്ന് ജീവിച്ചിരിപ്പുണ്ടായിരുന്നു.

ഇടക്കാലത്തു നഷ്ടമായ ആത്മീയ മേലധികാരം മലങ്കരയിൽ തന്നെ പുനഃസ്ഥാപിക്കാനുള്ള സജീവമായ ആലോചനകൾ നടക്കുന്ന കാലവുമായിരുന്നു അത്. പൗരസ്ത്യ കാതോലിക്കേറ്റ് (കുറഞ്ഞപക്ഷം മഫ്രിയാനാ) മലങ്കരയിൽ സ്ഥാപിക്കുന്നത് ഇതിനൊരു മാർഗമായി വൈദിക ട്രസ്റ്റിയും മലങ്കര മൽപാനുമായ കോനാട്ട് മാത്തൻ കത്തനാർ മുതൽപേർ പരിഗണിച്ചിരുന്നു. ഈ വിഷയത്തെപ്പറ്റി അദ്ദേഹം 1908 ധനു 30–ന് പരിശുദ്ധ അബ്ദേദ് മ്ശീഹാ പാത്രിയർക്കീസ് ബാവായ്ക്ക് എഴുതിയ കത്ത് ഇതു വെളിവാക്കുന്നു.

(ഇതിന്റെയെല്ലാം ഫലമായി 1912 സെപ്റ്റംബർ 15 ഞായറാഴ്ച പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മലങ്കരയിലെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാൽ, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ മാർ ബസേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തുകൊണ്ട് മലങ്കരയിൽ പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപിച്ചു.)

മലങ്കരസഭയിൽ 1908–ൽ ഏഴു ഭദ്രാസനങ്ങൾ ഉണ്ടായിരുന്നെങ്കിലും

മിക്കതും വൈധവ്യത്തിലായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനായിരുന്നു അന്നത്തെ മലങ്കര മെത്രാപ്പോലീത്താ. പിന്നീട് മലങ്കരയിലെ പ്രഥമ കാതോലിക്കായിത്തീർന്ന മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട് മെത്രാസനം), ഗോവൻ സ്വാതന്ത്ര്യ സമരത്തിന്റെ നേതാവു കൂടിയായ അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ് (സിലോൺ, ഗോവാ, ഇന്ത്യ ഇടവകകൾ) എന്നിവർ മാത്രമായിരുന്നു അന്നുള്ള മറ്റു മെത്രാപ്പോലീത്താമാർ. കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളുടെ കടവിൽ പൗലൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തത് (1907 നവംബർ രണ്ട്) വിദ്യാർത്ഥി പ്രസ്ഥാന രൂപീകരണത്തിന് രണ്ടു മാസം മുമ്പാണ്. ആലുവാ തൃക്കുന്നത്തു സെമിനാരിയിലാണ് അദ്ദേഹം കബറടങ്ങിയത്.

പ്രസ്ഥാനം രൂപീകരിച്ച് രണ്ടു മാസം കഴിഞ്ഞ് (1908 ഫെബ്രുവരി 27) മേൽപ്പട്ട സ്ഥാനത്തേക്ക് രണ്ടു പേർ തിരഞ്ഞെടുക്കപ്പെട്ടു. മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി മലങ്കര മൽപാൻ വട്ടശേരിൽ ഗീവർഗീസ് റമ്പാനും, ഇടവക മെത്രാപ്പോലീത്തായായി കൊച്ചുപറമ്പിൽ പൗലോസ് റമ്പാനുമാണ് അന്നു തിരഞ്ഞെടുക്കപ്പെട്ടത്. പരുമല പള്ളിയോഗവും (1873) തുടർന്ന് മുളന്തുരുത്തി സുന്നഹദോസും (1876) നിശ്ചയിച്ചതനുസരിച്ചു രൂപീകരിച്ച സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മേൽപ്പട്ടസ്ഥാനത്തേക്ക് നടത്തിയ ആദ്യത്തെ തിരഞ്ഞെടുപ്പാണിത്. ജറുസലേമിൽ വച്ച് 1908 മേയ് 31-ന് അവർ ഗീവർഗീസ് മാർ ദീവന്നാസ്യോസ്, പൗലോസ് മാർ കൂറിലോസ് എന്നീ പേരുകളിൽ വാഴിക്കപ്പെടുകയും ചെയ്തു.

വൈദിക ട്രസ്റ്റി കോനാട്ട് മാത്തൻ മൽപാൻ, അൽമായ ട്രസ്റ്റി കുന്നുംപുറത്ത് ജോൺ കുര്യൻ, സെക്രട്ടറി ഇടവഴീയ്ക്കൽ ഇ. എം. ഫിലിപ്പ് എന്നിവരടങ്ങുന്ന 24 അംഗ മാനേജിംഗ് കമ്മിറ്റിയാണ് അന്നുണ്ടായിരുന്നത്.

മലങ്കരസഭയിൽ 280-ൽപരം ഇടവക പള്ളികളാണ് 1908-ൽ ഉണ്ടായിരുന്നത്. ബ്രിട്ടീഷ് മലബാറിന്റ ഭാഗമായ ബ്രിട്ടീഷ് കൊച്ചിയിലെ മൂന്നും കൊച്ചി രാജ്യത്തിലെ 22-ഉം പള്ളികൾ കൊച്ചി ഭദ്രാസനത്തിലാണുൾപ്പെടുത്തിയിരുന്നത്. തിരുവിതാംകൂർ രാജ്യത്തിലെ പള്ളികൾ ശേഷിച്ച ആറു ഭദ്രാസനങ്ങളിലായിരുന്നു. ശെമ്മാശന്മാരുൾപ്പെടെ 370-ൽപരം വൈദികസ്ഥാനികളാണന്നുണ്ടായിരുന്നത്. അന്നു സഭയിൽ എട്ടു റമ്പാന്മാരും നാലു മൽപാന്മാരുമുണ്ടായിരുന്നു.

കോട്ടയം പഴയ, പാമ്പാക്കുട, പരുമല, ആലുവാ എന്നീ സെമിനാരി

കൾ അന്ന് പ്രവർത്തിച്ചിരുന്നു. വെട്ടിക്കൽ ദയറാ, തൃപ്പൂണിത്തുറ ബസ്ലൂസോ, മൂവാറ്റുപുഴ സത്രം, കൊട്ടാരക്കര സത്രം, കുന്നംകുളം സെഹിയോൻ ബംഗ്ലാവ്, തിരുവനന്തപുരം പള്ളിയും കെട്ടിടങ്ങളും തുടങ്ങിയ ആറു പൊതുസ്ഥലങ്ങൾ സഭയ്ക്കുണ്ടായിരുന്നു. പരുമല, ചെങ്ങന്നൂർ, ചെന്നിത്തല, വെളിയനാട്, ചിങ്ങവനം, കല്ലുങ്കത്ര, വാകത്താനം, പാതിക്കാട് എന്നീ സ്ഥലങ്ങളിൽ പുതുക്രിസ്ത്യാനി സഭകൾ ഉണ്ടായിരുന്നു.

മലങ്കര മാർ ഗ്രീഗോറിയോസ് സുവിശേഷക സംഘം, മലങ്കര സുറിയാനി സുവിശേഷക സംഘം (കോട്ടയം), മലങ്കര യാക്കോബായ സുറിയാനി സുവിശേഷ പ്രചാര സംഘം (മൂവാറ്റുപുഴ), മലങ്കര യാക്കോബായ സുറിയാനി യുവജന സംഘങ്ങൾ (കോട്ടയം) തുടങ്ങിയ സുവിശേഷ സംഘങ്ങൾ സഭയിലുണ്ടായിരുന്നു.

വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കാര്യത്തിൽ മലങ്കരസഭ സമ്പന്നമായിരുന്നു. കോട്ടയം മാർ ദീവന്നാസ്യോസ് സെമിനാരി ഹൈസ്കൂൾ, കുന്നംകുളം മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ, തിരുവല്ല മാർ ഗ്രീഗോറിയോസ് സ്മാരക ഹൈസ്കൂൾ എന്നീ മൂന്ന് ഇംഗ്ലീഷ് ഹൈസ്കൂളുകളും, പത്ത് ഇംഗ്ലീഷ് മീഡിയം സ്കൂളുകളും, സർക്കാർ ഗ്രാന്റ് ഉള്ളതും ഇല്ലാത്തതുമായ 200 മലയാളം പ്രൈമറി സ്കൂളുകളും, മൂന്നു പെൺ പള്ളിക്കൂടങ്ങളും, 100 സണ്ടേസ്കൂളുകളും അന്നുണ്ടായിരുന്നു.

കോട്ടയം മാർത്തോമ്മാ പ്രസ്, പാമ്പാക്കുട മാർ യൂലിയോസ് പ്രസ് എന്നീ അച്ചുകൂടങ്ങളും, മലങ്കര ഇടവകപത്രിക (കോട്ടയം), സുറിയാനി സുവിശേഷകൻ (കോട്ടയം), ജീവനിക്ഷേപം (പാമ്പാക്കുട), സീമത് ഹായെ (പാമ്പാക്കുട) എന്നീ പ്രസിദ്ധീകരണങ്ങളും അന്നുണ്ടായിരുന്നു.

(അവലംബം: മലങ്കര ഇടവക പഞ്ചാഗം 1908, വാകത്താനം ഗീവർഗീസ് റമ്പാൻ)

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. യാനം - എം.ജി.ഒ.സി.എസ്.എം. ശതാബ്ദി സ്മരണിക, 2009)*

# 7

# കപ്യാരെപ്പറ്റി അല്പം

വേദപുസ്തക പാരമ്പര്യപ്രകാരം എല്ലാ പുരാതന ക്രൈസ്തവ സഭകളിലും മുഖ്യകാർമ്മികന്റെ പരികർമ്മികളായി ശെമ്മാശന്മാർ ഉണ്ട്. പൗരസ്ത്യ സഭകളുടെ വി. കുർബാനയിലും കൂദാശകളിലും ഇവരുടെ സ്ഥാനം അദ്വിതീയവും അനിവാര്യവുമാണ്. കാർമ്മികനായ പുരോഹിതനോടൊപ്പം പരികർമ്മിയായി ശെമ്മാശനും, ആരാധനാസമൂഹവും ഉണ്ടെങ്കിൽ മാത്രമേ വി. കുർബാനയും കൂദാശകളും അനുഷ്ഠിക്കാനാവൂ. മലങ്കരസഭ ഇന്ന് ഉപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി കൂദാശാ പാരമ്പര്യത്തിൽ വി. കുർബാനയുടെ പരസ്യശുശ്രൂഷയിൽ മൂന്നിലൊന്ന് പരികർമ്മിയുടേതാണെന്ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പറയുന്നു.

സുറിയാനി പാരമ്പര്യത്തിൽ മ്ശംശോനോ അഥവാ പൂർണ്ണശെമ്മാശൻ മാത്രമാണ് യഥാർത്ഥ പരികർമ്മി. യൗപ്പദ്യക്കിനോ, കോറൂയോ തുടങ്ങിയവരെ *ശെമ്മാശൻ* എന്നു വിശേഷിപ്പിക്കുമെങ്കിലും അവർ യഥാർത്ഥ പരികർമ്മികളല്ല. മറ്റു സേവനങ്ങൾക്കുള്ള ഉപശെമ്മാശന്മാർ മാത്രമാണ്. എന്നാൽ ഇന്ന് എല്ലാ ശെമ്മാശന്മാരും പരികർമ്മികളാകുന്നുണ്ട്. അതേപോലെ തന്നെയാണ് അവൈദികരായ ശുശ്രൂഷകരും. പൂർണ്ണ ശെമ്മാശന്റെ വി. കുർബാന കൊടുക്കുവാനുള്ള അധികാരമൊഴികെ മറ്റെല്ലാം അവർ ഉപയോഗിക്കുന്നുമുണ്ട്.

മലങ്കരയിൽ *ശുശ്രൂഷകർ* എന്ന സ്ഥാനത്തിന് മുക്കാൽ നൂറ്റാണ്ടിലധികം പഴക്കമില്ല. എന്നാൽ അതിനു മുമ്പും ഇവിടെ അവൈദികരായ പരികർമ്മികളുണ്ടായിരുന്നു. *കപ്യാർ* എന്ന പേരിലാണ് അവർ അറിയപ്പെട്ടിരുന്നത്. അവർ പള്ളികളിൽ നിന്ന് പ്രതിഫലം പറ്റുന്നവരായിരുന്നു. ഇന്ന് പ്രതിഫലം പറ്റുന്ന അവൈദിക പരികർമ്മികൾ *കപ്യാർ* എന്ന പേരിലും, പ്രതിഫലം പറ്റാത്തവർ *ശുശ്രൂഷകർ* എന്ന പേരിലുമാണ് പൊതുവെ അറിയപ്പെടുന്നത്.

1599-നു മുമ്പ് അവൈദിക പരികർമ്മികൾ ഉണ്ടാവുക അസാദ്ധ്യമായിരുന്നു. കാരണം അന്ന് മലങ്കരസഭ അനുവർത്തിച്ചിരുന്ന പൗരസ്ത്യ കൽദായ പാരമ്പര്യപ്രകാരം മ്ശംശോനയിൽ താഴെയുള്ള സ്ഥാനികൾക്ക് വി. മദ്ബഹായിൽ പ്രവേശനമില്ല. ഇന്നും ഇന്ത്യയിലെ കൽദായ സഭയിൽ ഒരു പൂർണ്ണ ശെമ്മാശനെയാണ് അസിസ്റ്റന്റ് വികാരിയായി നിയമിക്കുന്നത്. സമീപകാലത്ത് പൗരസ്ത്യ കൽദായ സഭയുടെ മാർ അപ്രേം മെത്രാപ്പോലീത്താ ഗൾഫിൽ ഒരു രാജ്യത്ത് വി. കുർബാന അർപ്പിച്ച

പ്പോൾ ശെമ്മാശനെ ലഭിക്കാഞ്ഞിട്ട് പാത്രിയർക്കീസ് വിഭാഗത്തിലെ ഒരു വൈദികനെയാണ് പരികർമ്മിയാക്കിയത്. അത്ര കർശനമാണ് അവർക്ക് ഈ നിയമം. *മാർത്തോമ്മാ ശ്ലീഹാ കപ്യാരെ നിയമിച്ചു* എന്നും മറ്റു മുള്ള ചില ഐതിഹ്യങ്ങൾ കെട്ടുകഥകളാണെന്നു വ്യക്തം.

*കുഴിവെട്ടുകാരൻ* എന്നർത്ഥമുള്ള *കപ്യാർ* എന്ന പോർട്ടുഗീസ് പദം കേരളത്തിൽ പ്രചരിപ്പിച്ചത് 16-17 നൂറ്റാണ്ടുകളിൽ പോർട്ടുഗീസ് റോമൻ കത്തോലിക്കരാണ്. ശവസംസ്കാരം, പള്ളികളിലോ, പ്രത്യേകം *ഊർശ്മാ* ചെയ്തു വേർതിരിച്ച സ്ഥലത്തോ വേണമെന്ന് 1599-ലെ ഉദയം പേരൂർ സുന്നഹദോസ് അനുശാസിച്ചതോടെ *കപ്യാർ* എല്ലാ പള്ളികളിലും അനിവാര്യ ഘടകമായി.

എന്നാൽ ഇന്നു കപ്യാരുടെ കർമ്മവും ധർമ്മവും കുഴിവെട്ടല്ല. വി. കുർബാനയ്ക്കുള്ള അപ്പം ക്രമീകരിക്കുക, ശുശ്രൂഷകളിലെല്ലാം പരികർമ്മിയായിരിക്കുക, രാവിലെയും വൈകുന്നേരവും വലിയ മണി അടിക്കുക, മദ്ബഹായും പള്ളിയും വൃത്തിയായി സൂക്ഷിക്കുക മുതലായവയാണ്. മാസവരി പിരിക്കുക, കമ്മിറ്റി നോട്ടീസ് വിതരണം ചെയ്യുക മുതലായ ആധുനിക ജോലികളും ഇന്നു കപ്യാർക്കുണ്ട്.

മലങ്കരസഭ 1686-ൽ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ അംഗീകരിച്ച ശേഷവും വി. കുർബാനയ്ക്ക് ഒരു ശെമ്മാശന്റെ സാന്നിദ്ധ്യം അനുപേക്ഷണീയമായിരുന്നു. പക്ഷേ മലങ്കരയിലെ മല്പാൻ ഭവനാധിഷ്ഠിത വൈദിക വിദ്യാഭ്യാസരീതിയിൽ എല്ലാ പള്ളികളിലും എപ്പോഴും ശെമ്മാശന്മാരെ ലഭിക്കുക സാദ്ധ്യമായിരുന്നില്ല. കോറൂയോയായി പട്ടം കൊടുത്താൽ ഉടൻ മല്പാൻ ഭവനങ്ങളിൽ - പിന്നീട് പഴയസെമിനാരിയിൽ - വിദ്യാഭ്യാസത്തിനു പോവുക, പുത്തൻ കുർബാന ചൊല്ലാൻ മാത്രം മടങ്ങിയെത്തുക എന്ന ഈ സംവിധാനത്തിൽ ഇടവകപ്പള്ളികളിൽ ശെമ്മാശന്മാരെ കിട്ടുക ഏതാണ്ട് അസാദ്ധ്യമായിരുന്നു. ഈ സാഹചര്യത്തിലാവണം കുഴിവെട്ടുകാരനിൽ നിന്ന് പരികർമ്മിയിലേയ്ക്കുള്ള കപ്യാരുടെ പ്രയാണം ആരംഭിക്കുന്നത്.

ശെമ്മാശന്മാർ അലഭ്യമായിരുന്നെങ്കിലും വി. കുർബാന അർപ്പിക്കുന്നതിനും മറ്റു കൂദാശകൾ അനുഷ്ടിക്കുന്നതിനും ഒരു പരികർമ്മി അത്യന്താപേക്ഷിതമായിരുന്നു. സ്വാഭാവികമായും മിക്കപ്പോഴും പള്ളിയിൽ സ്ഥിരമായി കാണുന്ന കുഴിവെട്ടുകാരനെ ഇതിനായി കൂട്ടുപിടിച്ചിരിക്കാം. ഒരു പക്ഷേ അതിനു മുമ്പുതന്നെ കപ്യാരെ മദ്ബഹാ വൃത്തിയാക്കാനും മറ്റും നിയോഗിച്ചിരിക്കാം. അതിനാലാവണം 1663-ൽ ആരംഭിച്ച സീറോ-മലബാർ റോമൻ കത്തോലിക്കാ സഭയിലും ഇന്നു സമാനസ്വഭാവമുള്ള കപ്യാരെ കാണുന്നത്. അക്കാലത്ത് *കുഴിവെട്ട്* മിക്കവാറും പള്ളിക്കത്തായിരുന്നു താനും.

ഏതായാലും പത്തൊമ്പതാം നൂറ്റാണ്ടിൽ കപ്യാർക്ക് ലത്തീൻ കത്തോലിക്കാ സഭയിലെ അവൈദിക പരികർമ്മികളായ *കാഴ്ചക്കാരെ* പ്പോലെ പ്രത്യേക വേഷവിധാനം ഒന്നും ഇല്ലായിരുന്നു. 1861-ൽ കുന്നം കുളത്ത് വി. കുർബാനയിൽ സംബന്ധിച്ച റവ. ജി. ബി. ഹൊവാർഡ് വി. കുർബാനയിൽ വൈദികനെ സഹായിക്കുന്ന സാധാരണവേഷം ധരിച്ച അവൈദികരെപ്പറ്റി വിവരിക്കുന്നുണ്ട്. മദ്ബഹായിൽ മറ്റ് വൈദികരും ശെമ്മാശന്മാരും ഉണ്ടായിരുന്നതായും അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. അതേ വർഷം ചാത്തന്നൂർ പള്ളി സന്ദർശിക്കുമ്പോഴാകട്ടെ, പരികർമ്മി ആരെന്ന് അദ്ദേഹം പറയുന്നുമില്ല, ചുരുക്കത്തിൽ അക്കാലമായപ്പോഴേയ്ക്കും *കപ്യാർ* പരികർമ്മിയായി ഉറച്ചു എന്നനുമാനിക്കാം.

കപ്യാരന്മാരുടെ ഇന്നുള്ള വെള്ളക്കുപ്പായം പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സംഭാവനയാണ്. 1876-77 കാലത്തെ അദ്ദേഹത്തിന്റെ മലങ്കര പര്യടനകാലത്ത് ... *ഇനിമെലാൽ കുറുബാനയ്ക്കു കൂടുന്നത ശെമ്മാശന്മാരായിരിയ്ക്കണം. ആയ്തില്ലാതെ വന്നാൽ ദിഷ്ടതിയെക്കു റിച്ചു കൊച്ചു പൈതങ്ങളെ വിശെഷാൽ ഒരു ളൊഹ കൂടെ ഇടുവിച്ചു കൂടിച്ചു കൊള്ളുന്നതല്ലാതെ കപ്യാരെ കൊണ്ടു കൂടിച്ചു പൊകരുതന്നും...* കല്പിച്ചു.

ഈ കല്പനയുടെ ആത്യന്തികഫലം കപ്യാർ കുഴിവെട്ടു ജോലിയിൽ നിന്നു വിമുക്തനായി പൂർണ്ണ പരികർമ്മി ആയി എന്നതും, വെള്ളക്കു പ്പായം ധരിച്ചുതുടങ്ങി എന്നതുമാണ്. കപ്യാരല്ലാതെയുള്ള ശുശ്രൂഷകർ പ്രചുരപ്രചാരത്തിലാവാൻ അര നൂറ്റാണ്ടു കൂടെ കാത്തിരിക്കേണ്ടി വന്നു. വൈദികസെമിനാരി വിദ്യാഭ്യാസത്തിനുള്ള അടിസ്ഥാന പ്രായം വർദ്ധി ച്ചതാണ് ശുശ്രൂഷകർ ഉണ്ടാകുന്നതിനുള്ള മുഖ്യ കാരണം. മദ്ബഹാ ശുശ്രൂഷരാകുക എന്നത് സെമിനാരി പ്രവേശനത്തിനുള്ള അടിസ്ഥാന യോഗ്യതയായി മാറി.

1940-കളിൽ ലേഖകന്റെ ഇടവകയായ വടക്കൻമണ്ണൂർ പള്ളിയിൽ നാലു പേരെ മദ്ബഹാ ശുശ്രൂഷകരാക്കി. മെട്രിക്കുലേഷൻ പാസായി എന്ന തായിരുന്നു അവരുടെ പൊതു യോഗ്യത. അവരിൽ ഒരാൾ വൈദിക നായി. മറ്റൊരാൾ പിൽക്കാലത്ത് കമ്യൂണിസ്റ്റു നേതാവായി. മൂന്നാമൻ അദ്ധ്യാപകനായും നാലാമൻ ഉന്നത ഉദ്യോഗസ്ഥനായും സേവനത്തിൽ നിന്നു വിരമിച്ചു. ഇവരിലൊരാൾ പിൽക്കാലത്ത് ഒരു പള്ളി കൈക്കാര നുമായി. ഇവരൊക്കെയും സണ്ടേസ്കൂൾ അദ്ധ്യാപകരുമായിരുന്നു.

യഥാർത്ഥത്തിൽ ശുശ്രൂഷകരെപ്പറ്റിയുള്ള ഒരു ദീർഘകാല കാഴ്ചപ്പാട് ഈ നടപടിയിൽ കാണാം. വിദ്യാഭ്യാസ യോഗ്യതയുള്ളവരെ മദ്ബഹാ ശുശ്രൂഷകരാക്കിയതോടെ അവരെ പള്ളിയോടും കൂദാശകളോടും അടു

പ്പിച്ചു എന്നു മാത്രമല്ല, മൊത്തത്തിൽ പരികർമ്മികളുടെ നിലവാരം ഉയർത്തുകയും ചെയ്തു. അവരിൽ നിന്നുയർന്നുവരുന്ന വൈദികരും കൈക്കാരന്മാരും പിൽക്കാലത്ത് പള്ളിയുടെ ഭരണത്തിലെത്തുന്നതിന്റെ ഗുണങ്ങൾ ചില്ലറയല്ല.

ഏതാണ്ട് ഇതേ മാനദണ്ഡത്തിലാണ് മലങ്കരയിലെങ്ങും ശുശ്രൂഷകരുണ്ടായത്. എന്നാൽ 1990-കളിൽ ഗായകസംഘങ്ങൾ അരങ്ങു കൈയടക്കിയതോടെ ശുശ്രൂഷകർ നിശബ്ദരാക്കപ്പെടാൻ തുടങ്ങി. *പിച്ചു ശരിപ്പെടുത്തുന്ന* വൈദികരുടെ എണ്ണം വർദ്ധിച്ചതോടെ പ്രതിവാക്യങ്ങളും പറയേണ്ടെന്നായി. അതോടെ ശുശ്രൂഷകർ വെറും *മറുബാസാ തൊഴിലാളികളായി* അധഃപതിച്ചു (അതും അനക്കാൻ ചില വൈദികസ്ഥാനികൾ സമ്മതിക്കില്ല).

*പ്രീ സെമിനാരി* എന്ന പരിപാടി ആരംഭിച്ചതോടെ വൈദികനാകാൻ ശുശ്രൂഷകനാകേണ്ട എന്ന നില വന്നു. പല വിദ്വാന്മാരും സെമിനാരിയിലെത്തിയശേഷമാണ് മദ്ബഹായ്ക്കകം കാണുന്നത്. ശുശ്രൂഷകരുടെ ശുശ്രൂഷയെ നിസാരവൽക്കരിക്കുന്ന വൈദികരും പള്ളിപ്രമാണിമാരുമുണ്ടായെന്നതാണ് ഇതിന്റെ തിക്തഫലം. പെരുന്നാൾ ചടങ്ങുകൾ അവസാനിക്കുമ്പോൾ *കതിനാവെടിവെച്ച കുട്ടിക്കു* വരെ നന്ദി പറയുന്ന വികാരി, പാവം കപ്യാരെയും ശുശ്രൂഷകരേയുംപറ്റി നിശബ്ദനാകുന്നു. അർദ്ധരാത്രി മുതൽ ഉപവസിക്കുന്ന അവർക്കു സ്വൽപ്പം ചൂടുവെള്ളം നൽകുന്ന കാര്യം പ്രമാണിമാർ സൗകര്യപൂർവം വിസ്മരിക്കുന്നു. ഇതിന് അപവാദങ്ങൾ ഇല്ലെന്നല്ല.

പിന്നീട് സഭ ഗായകസംഘങ്ങളുടെമേൽ കർശന നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയും, *പിച്ചിന്റെ ഭ്രാന്ത്* അച്ചന്മാർക്കു കുറയുകയും ചെയ്തതോടെ സ്ഥിതി പൂർവനിലയിലായിക്കൊണ്ടിരിക്കുന്നു. *പ്രീ സെമിനാരി* നിരോധിക്കുന്ന കാര്യവും സഭയുടെ സജീവ പരിഗണനയിലാണ്.

ഈ സാഹചര്യത്തിൽ ശുശ്രൂഷകരെപ്പറ്റി ഒരു ദീർഘകാല നയം സഭ അടിയന്തിരമായി രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. ആരാധനയിലെ പരികർമ്മികൾ എന്നതിനേക്കാൾ ഉപരി, ഭാവി സഭയുടെ അടിസ്ഥാന ശിലകൾ എന്ന നിലയിൽ ദീർഘവീക്ഷണത്തോടെ വേണം ഈ സമൂഹത്തെ കാണേണ്ടത്. ഇന്നത്തെ നസ്രാണി സാമൂഹ്യ വ്യവസ്ഥയിൽ 17 വയസ്സു കഴിയുമ്പോഴേയ്ക്കും സമർത്ഥരായ ചെറുപ്പക്കാരെല്ലാം ഉപരിപഠനാർത്ഥം നാടുവിടുകയാണ്. അതിനാൽ ശുശ്രൂഷകരെ വാർത്തെടുക്കുന്ന പ്രക്രിയ അതിനു മുമ്പു തുടങ്ങേണ്ടിയിരിക്കുന്നു.

സമർത്ഥരായ വിദ്യാർത്ഥികളെ 12-13 വയസ് പ്രായമാകുമ്പോൾ വി. മദ്ബഹാ ശുശ്രൂഷയിൽ പ്രവേശിപ്പിക്കണം. *അടിച്ചുകാച്ചാനും അടിച്ചു*

*വാരാനും* അവരെ പ്രാപ്തരും മനസുള്ളവരുമാക്കി പരിശീലിപ്പിക്കണം. അപ്പോൾ നാടുവിടുംമുമ്പ് കുറഞ്ഞത് അഞ്ചു വർഷം അവർ ഇടവകകളിൽ ശുശ്രൂഷിച്ച് കൂദാശകളോടും വി. മദ്ബഹാ ശുശ്രൂഷയോടും അടുക്കും. ഇവരിൽ നിന്ന് നാളത്തെ പള്ളി ഭരണക്കാർ ഉയർന്നു വരും. അപ്പോൾ മറുബാസായെ *കമേകുത്തി കിലുക്കുന്ന സാധനം* എന്നു പരാമർശിക്കുന്ന കമ്മിറ്റിക്കാരെ ചുമക്കേണ്ട ഗതികേട് ഇല്ലാതാകും. പള്ളി, കൂദാശകൾക്കും പ്രാർത്ഥനയ്ക്കും ഉള്ളതാണ് എന്ന ബോധമുള്ള ഭരണക്കാർ ഉണ്ടാകും. വൈദികരാകാത്ത ശുശ്രൂഷകരെക്കൊണ്ടു ഭാവി സഭയ്ക്ക് ഇവയൊക്കെയാണ് മെച്ചം. മാത്രമല്ല, സണ്ടേസ്കൂൾ പഠനം അവസാനിക്കുമ്പോഴേയ്ക്കും അവരിൽ ചിലരെയെങ്കിലും പ്രർത്ഥനയോഗങ്ങളിലും അത്യാവശ്യം പള്ളിയിലും പ്രസംഗിക്കുവാനും ഉപയോഗപ്പെടുത്താം. കുറഞ്ഞത് മൂന്നു വർഷം വി. മദ്ബഹായിൽ ശുശ്രൂഷിക്കാത്തവർക്ക് വൈദികസെമിനാരിയിൽ പ്രവേശനം നൽകരുത് എന്നതു കർശന നിയമമാക്കണം.

ഇപ്രകാരം ചിട്ടയായ പരിശീലനം ലഭിച്ച ശുശ്രൂഷകരെ വിദ്യാഭ്യാസകാലത്ത് വലയിലാക്കുവാൻ *സുവിശേഷരഹിത സഭകൾക്ക്* ക്ഷിപ്രസാദ്ധ്യമല്ലെന്നാണ് അനുഭവ പാഠം. മാത്രമല്ല, ഇവരിൽ ഭൂരിഭാഗവും *കുപ്പായവും ചുരുട്ടിക്കൊണ്ടാണ്* പഠനസ്ഥലത്തേയ്ക്കു പോവുക. അവിടെയും, തുടർന്ന് ഉദ്യോഗാർത്ഥം ചേക്കേറുന്നിടങ്ങളിലും അവരുടെ സേവനം മദ്ബഹാകളിൽ ലഭ്യമാകുന്നുണ്ട്. സമീപകാലത്ത് രൂപീകൃതമായ അനേകം ചെറു കോൺഗ്രിഗേഷനുകളുടെ ചരിത്രം പരിശോധിച്ചാൽ, അവയ്ക്കു പിന്നിൽ ഇപ്രകാരം ചെറുപ്പത്തിൽ ശുശ്രൂഷകനായ ഒരു *യംഗ് പ്രൊഫഷണലിനെ*യെങ്കിലും കാണാനാവും. നാളത്തെ സഭയുടെ നട്ടെല്ല് എന്ന കാഴ്ചപ്പാടോടെ വേണം ശുശ്രൂഷകർക്കായി ഒരു നയം രൂപപ്പെടുത്തേണ്ടത്. ഗായകസംഘമല്ല, പരീശീലനം ലഭിച്ച ഒരു ശുശ്രൂഷക സമൂഹമാണ് പള്ളികൾക്കാവശ്യം എന്ന യാഥാർത്ഥ്യം ഇനിയെങ്കിലും അംഗീകരിക്കണം.

കമ്യൂണിസ്റ്റ് ഭരണകാലത്ത് റഷ്യയിലെ പാർട്ടി സംവിധാനവും രഹസ്യപ്പോലീസും ഏറ്റവും ഭയന്നിരുന്നത് ചെറുപ്പത്തിൽ *ധൂപക്കുറ്റിയിൽ തീ ഊതിയിട്ടുള്ള* ആൾട്ടർ ബോയ്സിനെ ആയിരുന്നത്രെ. എത്ര പ്രത്യയശാസ്ത്രബോധനം നടത്തിയാലും അവരുടെ ഉള്ളിൽനിന്ന് കുന്തിരിക്കത്തിന്റെ ആ പഴയ മണം - ക്രൈസ്തവ വിശ്വാസം - മാഞ്ഞുപോകുന്നില്ലായെന്നായിരുന്നു അവരുടെ വിലയിരുത്തൽ. ശുശ്രൂഷക സമൂഹത്തെ വാർത്തെടുക്കുന്നതിന്റെ പ്രാധാന്യത്തിൽ അതീവ ഗൗരവത്തോടെ കാണേണ്ട ഒരു വിലയിരുത്തലാണിത്.

ഇനി കപ്യാരെപ്പറ്റി. കത്തനാർമാർക്കുപോലും സ്ഥിര വരുമാനമില്ലാതിരുന്ന കാലത്ത് ചാത്തക്കുറുബാന, മാമോദീസാ, ഭവനവാഴ്വ് മുതലായവയിൽ നിന്ന് ലഭിക്കുന്ന തുഛവരുമാനവും, കുർബാനപ്പണത്തിൽ നിന്നും, പതാരത്തിൽനിന്നും ചാത്തത്തളികയിൽ നിന്നും ലഭിക്കുന്ന നാമമാത്ര വിഹിതവുമായിരുന്നു കപ്യാരുടെ വരുമാനം. കൂടാതെ, പള്ളിയുടെ പിടിയരി പിരിക്കുക, കെട്ടുതേങ്ങാ ഇടുവിക്കുക തുടങ്ങിയ ജോലികൾക്ക് ലഭിക്കുന്ന വീതവുമായിരുന്നു അർദ്ധപ്പട്ടിണിയിലെങ്കിലും കപ്യാരന്മാരെ നിലനിർത്തിയത്. ചില പള്ളികൾ കപ്യാരു കുടുംബത്തിന് താമസിക്കാൻ പറമ്പുകൾ നൽകിയ ചരിത്രമുണ്ട്. *കപ്യാരു പറമ്പ്* എന്ന പേരിൽ പല പുരാതന പള്ളികളുടെ സമീപവും ഇത്തരം പറമ്പുകൾ കാണാം.

എന്നാൽ ഇന്നും നസ്രാണികൾ കപ്യാരന്മാരെ മൂന്നാംതരം പൗരന്മാരായിട്ടാണ് കാണുന്നത്. ഒരുപക്ഷേ *കുഴിവെട്ടുകാരൻ* എന്ന പഴയ തസ്തിക അതിനൊരു കാരണമായിരുന്നിരിക്കാം. പക്ഷേ ഇത്തരമൊരു സാഹചര്യത്തിന് കത്തനാരുമാരും പള്ളിപ്രമാണിമാരുമാണ് ഉത്തരവാദികൾ. കപ്യാരന്മാരെ *ക്രിസ്തുവിൽ തന്റെ കൂട്ടുവേലക്കാരനായി* അംഗീകരിക്കാൻ ഇന്നും പല കത്തനാരന്മാരും വിസമ്മതിക്കുന്നു. പ്രമാണിമാരും കൈക്കാരന്മാരുമാകട്ടെ, വെറും *ദാസാത്മാവായാണ്* കപ്യാരെ കണക്കാക്കുന്നത്. മുമ്പ് സദ്യകൾക്കും മറ്റും കത്തനാർമാരും പ്രമാണിമാരും വിരുന്നുകാരും ഇരിക്കുന്ന ഒന്നാമത്തെ *ഏറ്റിൽ* കപ്യാർക്ക് എത്തിനോക്കാൻ അർഹതയില്ലായിരുന്നു. പള്ളിയിൽ നിന്നു കിട്ടേണ്ടുന്ന അല്പ വരുമാനത്തിനു പോലും കൈനീട്ടി നിൽക്കേണ്ട ദയനീയ സ്ഥിതിയായിരുന്നു അന്നുണ്ടായിരുന്നത്. ചുരുക്കത്തിൽ *പള്ളിയിൽ മുൻനടയും സദ്യയ്ക്ക് സർവാണിയും* എന്നതായിരുന്നു കപ്യാരന്മാരുടെ സ്ഥിതി.

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ കപ്യാരന്മാരുടെ ഈ ദുഃസ്ഥിതിക്ക് ഒരു മാറ്റം വരണമെന്ന് അപൂർവം ചില വൈദികർക്കെങ്കിലും ആഗ്രഹമുണ്ടായി. അവരിലൊരാളായിരുന്നു മണർകാട്, വടക്കൻമണ്ണൂർ, നിലയ്ക്കൽ പള്ളികളുടെ വികാരിയായിരുന്ന വട്ടക്കുന്നേൽ ചെറിയാൻ കുര്യൻ കത്തനാർ. എന്നാൽ അന്നത്തെ സാമൂഹ്യസ്ഥിതിയിൽ ഒരു മാറ്റം ക്ഷിപ്ര സാദ്ധ്യമായിരുന്നില്ല. പകരം കപ്യാരന്മാരുടെ സാമൂഹ്യനിലവാരം ഉയർത്താൻ രണ്ട് ലളിതമാർഗ്ഗങ്ങളാണ് വട്ടക്കുന്നേലച്ചൻ സ്വീകരിച്ചത്.

ഒന്നാമതായി, *കപ്യാർ* എന്ന സംബോധനയെ *അച്ചൻ* എന്ന പൂജക ബഹുവചനം കൂടി ചേർത്ത് *കപ്യാരച്ചൻ* എന്നു വിളിച്ചുതുടങ്ങി. അതോടെ മെത്രാച്ചൻ, കത്തനാരച്ചൻ, റമ്പാച്ചൻ, ചെമ്മാച്ചൻ ഇവയൊക്കെപ്പോലെ ബഹുമാനിക്കേണ്ട ഒരു സ്ഥാനിയാണ് *കപ്യാരച്ചനും* എന്ന ബോധം പുതുതലമുറയിൽ അങ്കുരിച്ച് തലമുറകളായി നിലനിൽക്കുന്നു.

രണ്ടാമതായി, അക്കാലത്ത് സദ്യയ്ക്ക് ഒരു പതിവുണ്ട്. ആദ്യ ഏറ്റിന് കത്തനാർമാരും പ്രമാണിമാരും വിരുന്നുകാരും പന്തിക്കിരുന്നു കഴിയുമ്പോൾ വിരുന്നുവാഴി ഒരു ചോദ്യമുണ്ട്. *വിരുന്നുകാരെല്ലാം ഇരുന്നോ? ഇരുന്നു* എന്നു മറുപടി കിട്ടിക്കഴിഞ്ഞാൽ വിരുന്നുവാഴി മൂപ്പൻ കത്തനാരോട് *അച്ചോ പ്രാർത്ഥിക്കാം* എന്നഭ്യർത്ഥിക്കും.

ഈ സമയത്താണ് വട്ടക്കുന്നേലച്ചന്റെ വെടി പൊട്ടിക്കും പോലെയുള്ള ചോദ്യം. *കുഞ്ഞച്ചനും തോമ്മായും ഇരുന്നോടാ?* ഇവർ ഇരുവരും അദ്ദേഹത്തിന്റെ കപ്യാരന്മാരാണ്. എന്തൊക്കെ ഒഴിവുകഴിവ് പറഞ്ഞാലും ഒന്നാമത്തെ ഏറ്റിൽ അവർക്ക് ഇടം കണ്ടെത്താതെ ഭക്ഷണത്തിനു മുമ്പുള്ള പ്രാർത്ഥന ചൊല്ലുകയില്ല, സദ്യ നടക്കുകയുമില്ല. ചുരുക്കത്തിൽ കുറഞ്ഞൊരു കാലംകൊണ്ട് കപ്യാരന്മാർക്ക് ഒന്നാം ഏറ്റിൽ സ്ഥാനം ഉറപ്പായി. സർവാണിക്ക് കാത്തുകെട്ടിക്കിടക്കേണ്ട ഗതികേട് ഒഴിവാകുകയും ചെയ്തു. ഒരു നൂറ്റാണ്ടു മുമ്പ് ആരംഭിച്ച ഈ വിപ്ലവത്തിന്റെ അന്തസത്ത ഉൾക്കൊള്ളാൻ ആധുനിക വിദ്യാഭ്യാസം ലഭിച്ച വൈദികരിൽ പലരും ഇന്നും വിമുഖരാണ് എന്നതൊരു യാഥാർത്ഥ്യമാണ്.

ഇന്ന് ഇതിൽ അല്പമാറ്റങ്ങൾ വന്നിട്ടുണ്ടെന്നൊഴിച്ചാൽ അവരോടുള്ള മനോഭാവത്തിൽ കാര്യമായ വ്യതിയാനമൊന്നുമില്ല. കപ്യാരുടെ സ്ഥാനപ്പേര് *മുഖ്യശുശ്രൂഷകൻ* എന്നോ *ചർച്ച് ഓഫീസർ* എന്നോ മാറ്റിയതുകൊണ്ടൊന്നും അവരുടെ സാമൂഹിക നിലവാരത്തിനു മാറ്റമുണ്ടാകില്ല. നൂറ്റാണ്ടുകളിലൂടെ പാടിപ്പതിഞ്ഞ *കപ്യാർ* എന്ന പദപ്രയോഗം ഇല്ലാതാവുകയുമില്ല. പകരം *അച്ചൻ* എന്ന പൂജക ബഹുവചനം ചേർത്ത് വൈദികരടക്കം *കപ്യാരച്ചൻ* എന്നു സംബോധന ചെയ്യുകയും – അവരുടെ പ്രായം എന്തായാലും – ചെയ്യിക്കുകയും ചെയ്യുക. അങ്ങിനെ മെത്രാച്ചൻ, കത്തനാരച്ചൻ, റമ്പാച്ചൻ, ചെമ്മാച്ചൻ ഇവയൊക്കെപ്പോലെ ബഹുമാനിക്കേണ്ട ഒരു സ്ഥാനിയാണ് *കപ്യാരച്ചനും* എന്ന ബോധം ജനമനസ്സിൽ അങ്കുരിക്കും. ഒരു നൂറ്റാണ്ടു മുമ്പ് ഈ പ്രക്രിയ ചില വൈദികർ തുടങ്ങിവെച്ചെങ്കിലും അതിന്റെ അന്തസത്ത ഉൾക്കൊള്ളാൻ ആധുനിക വിദ്യാഭ്യാസം ലഭിച്ച വൈദികരിൽ ഭൂരിപക്ഷവും ഇന്നും തയാറാകുന്നില്ല എന്നതൊരു നഗ്നസത്യമാണ്. അഥവാ *കപ്യാർ* എന്ന പേരു മാറ്റണമെന്നു നിർബന്ധമെങ്കിൽ നമ്പൂതിരി ഭാഷയിൽ *പരികർമ്മി* എന്നാക്കിയാൽ മതി. നസ്രാണിയുടെ ദേശീയതയ്ക്കും അതാണ് അനുരൂപം.

ഇടവക ശുശ്രൂഷയിൽ വികാരിക്ക് *ക്രിസ്തുവിൽ കൂട്ടുവേലക്കാരനാണ്* കപ്യാരച്ചൻ എന്ന യാഥാർത്ഥ്യം വൈദികർ ഉൾക്കൊണ്ടേ പറ്റൂ. കാലാകാലങ്ങളിൽ സ്ഥലംമാറി വരുന്ന വൈദികരെയും ജനങ്ങളെയും തമ്മിൽ ബന്ധിപ്പിക്കുന്ന പാലമാണ് കപ്യാരച്ചൻ. പ്രായവും പക്വതയുമുള്ള വല്യച്ചന്മാർ കൊച്ചച്ചന്മാർക്കു നൽകുന്ന ആദ്യ ഉപദേശങ്ങളിലൊ

ന്നാണ് *കപ്യാരെ കൂട്ടാതെ ഒരു കാരണവശാലും ഭവനസന്ദർശനം നട ത്തരുത്* എന്ന്. ഇത് അനുസരിക്കാത്തവരൊക്കെ അതിന്റെ തിക്തഫലം അനുഭവിച്ചിട്ടുമുണ്ട്. കപ്യാരന്മാരിൽ നിലവാരത്തിനൊത്തുയരാത്തവരും, പ്രശ്നങ്ങൾ സൃഷ്ടിക്കുന്നവരും ഇല്ലെന്നല്ല. അതിന്റെ പ്രധാന കാരണം അവരുടെ താഴ്ന്ന വിദ്യാഭ്യാസ നിലവാരവും, തുഛവരുമാനവും, സാമൂ ഹിക അസമത്വവുമാണ്. ഇവ മാറ്റിയെടുക്കാൻ ഏറ്റവും കാര്യക്ഷമമായി പ്രവർത്തിക്കാവുന്നത് വൈദികർക്കു മാത്രമാണ്. തുഛവരുമാനവും, സാമൂഹിക അസമത്വവുമാണ് *കപ്യാരുപണിക്ക്* കൊള്ളാവുന്നവരെ കിട്ടാ നുള്ള മുഖ്യതടസമെന്ന സാമൂഹിക യാഥാർത്ഥ്യവും ഉൾക്കൊള്ളണം.

നസ്രാണികളും പരിഗണിക്കേണ്ട ഒന്നുണ്ട്. കപ്യാരച്ചനില്ലാതെ കത്ത നാരച്ചന് കർമ്മം പൂർത്തിയാക്കാനാവില്ല. അതിനാൽ അവർക്ക് മാന്യ മായ ശമ്പളവും പെരുമാറ്റവും നൽകണം. *എടാ കപ്യാരേ* മുതലായ ധാർഷ്ട്യം നിറഞ്ഞ സംബോധനകൾ ഒഴിവാക്കണം. സ്തേപ്പാനോസി നടുത്ത ശെമ്മാശന്മാരുടെ ഗണത്തിലെ *ഒരു അകാല പ്രജ* എന്ന പരിഗ ണനയെങ്കിലും അവർക്ക് നൽകണം. വിവാഹാദി അടിയന്തിരങ്ങൾക്ക് *അച്ചനെ വിളിക്കണം* എന്നതിനു പകരം *അച്ചനെയും കപ്യാരച്ചനെയും വിളിക്കണം* എന്നു ചിന്തിക്കുന്ന ഒരു സംസ്ക്കാരം രൂപപ്പെടണം. അടി യന്തിരാദികൾക്ക് *വിളിയാചാത്തം* ഉണ്ണാൻ വരേണ്ട ഒരു *പള്ളിത്തൊഴി ലാളി*യാണ് കപ്യാരച്ചൻ എന്ന മനോഭാവം മാറണം.

കപ്യാരച്ചന്മാരും ശുശ്രൂഷകരും പൊതുവായി, ... താൻ *വിളിക്കപ്പെട്ട വിളിക്ക് യോഗ്യമാകുംവിധം* പ്രവർത്തിക്കണം. വി. കുർബാന തക്സാ യുടെ അവസാനം വൈദികൻ ചൊല്ലുന്ന .... *കർത്താവെ നിന്റെ ഭവന ത്തിലേയും, നിന്റെ തിരുനിവാസ സ്ഥലത്തേയും പരിചരണത്തെ ഞാൻ ഇഷ്ടപ്പെട്ടു....* എന്ന ഭാഗം തങ്ങൾക്കും ബാധകമാണ് എന്ന ബോധവും ഉണ്ടാകണം.

(*ജോർജിയൻ മിറർ, ജനുവരി, 2011. പരിഷ്ക്കാരങ്ങളോടെ*)

# 8

# കക്ഷികൾ ഉണ്ടാവുന്നത്

1653-ലാണ് മലങ്കരയിൽ തദ്ദേശീയ മെത്രാന്മാർ ഉണ്ടായത്. അന്നു മുതൽ ഇവിടെ മെത്രാനെ എതിർക്കുന്ന ഒരു കക്ഷിയും ഉണ്ടായിക്കൊണ്ടിരുന്നു. ഇവയിൽ പലതും മറ്റു സഭകളിലായി പിരിഞ്ഞുപോയി. ചിലത് മാതൃസഭയിൽതന്നെ തുടർന്നു. അതിനു മുമ്പുള്ള കാര്യം അറിയില്ല. എങ്കിലും നസ്രാണിയുടെ സ്വഭാവം വെച്ച് അന്നും കക്ഷി ഉണ്ടായിരിക്കാനാണ് സാദ്ധ്യത.

ഭരിക്കുന്ന മെത്രാനെ എതിർക്കാൻ അന്നന്നു നാട്ടിൽ ലഭ്യമാകുന്ന ബദൽ മെത്രാനുമായി കൂട്ടുകൂടുക എന്നതായിരുന്നു നാട്ടുനടപ്പ്. അത് സ്വദേശിയോ വിദേശിയോ ആകാം. പറമ്പിൽ ചാണ്ടി, മാർ ഗബ്രിയേൽ, കാട്ടുമങ്ങാടൻ, 1000-മാണ്ടു വന്ന അത്താനാസ്യോസ്, യൂയാക്കീം കൂറിലോസ്, തോമസ് അത്താനാസ്യോസ്, അബ്ദുള്ളാ ദ്വിതീയൻ.... പട്ടിക നീളുന്നു.

ഇവയ്ക്കൊക്കെയും താത്വികമായ അടിത്തറ ഉണ്ടെന്നാണ് വയ്പ്. പക്ഷേ അത്തരം അടിത്തറകൾ പിൽക്കാല നിർമിതികളാണ്. നേതാക്കന്മാർക്കുപോലും അവരുടെ സ്വന്തം നിലനിൽപ്പല്ലാതെ എന്തെങ്കിലും ആദർശം കക്ഷിനിർമ്മാണത്തിൽ ഉണ്ടായിരുന്നില്ല. പിൽക്കാലത്ത് തങ്ങളുടെ നില ഉറപ്പിക്കാൻ ഓരോ താത്വിക പരിവേഷം നൽകി എന്നു മാത്രം ഇതിനെ കണക്കാക്കിയാൽ മതി.

മാർത്തോമ്മാ ഒന്നാമന്റെ പട്ടത്വസാധുത (പറമ്പിൽ ചാണ്ടി), വലിയ മാർ ദീവന്നാസ്യോസിന്റെ തിരുവിതാംകൂർ പശ്ചാത്തലം (കാട്ടുമങ്ങാട്ട് മാർ കൂറിലോസ്), നവീകരണം (പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ്), പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ മുടക്ക് (അബ്ദുള്ളാ രണ്ടാമൻ) ഇങ്ങനെ ഓരോ കക്ഷി രൂപീകരണത്തിലേയും കാരണങ്ങൾ പിൽക്കാല നിർമ്മിതികളാണെന്ന് ചരിത്ര വിശകലനത്തിൽ നിന്നും മനസ്സിലാക്കാം.

1708-ൽ കൊച്ചിയിലെത്തിയ നെസ്തോറിയൻ മെത്രാൻ മാർ ഗബ്രിയേലിനെ അവിടെച്ചെന്നു കണ്ട ഏതാനും നസ്രാണികളുടെ ഒരു പരാമർശനം ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്. *ആളെങ്ങനെ* എന്ന ചോദ്യത്തിന് *അപ്പനുമല്ല ചിറ്റപ്പനുമല്ല ഇപ്പോഴത്തെ കാര്യത്തിന് കൊള്ളാം* എന്ന് പോയവർ മറുപടി പറഞ്ഞത്രെ. ഇപ്പോഴത്തെ കാര്യം മെത്രാനെ എതിർക്കുക എന്നാണെന്നും, ഇ. എം. ഫിലിപ്പ് പറയുന്നുണ്ട്. ഇതായിരുന്നു മാപ്പിളയുടെ മനഃസ്ഥിതി.

പ്രാദേശിക പ്രശ്നങ്ങൾ എന്നതിനെ കുറച്ചുകൂടി ചികഞ്ഞു നോക്കിയാൽ വികാരിത്വം, കൈസ്ഥാനം, പ്രമാണിത്വം എന്നീ വിഷയങ്ങളിലെത്തിനിൽക്കുന്നതായി കാണാം. 1836-ലെ മാവേലിക്കര സുന്നഹദോസിലേറ്റ പരാജയത്തിനുശേഷം ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്തായെ ഉപദ്രവിക്കുവാൻ മിഷനറിമാർ കണ്ടെത്തിയ മാർഗ്ഗം പിറവം പള്ളിയിലെ ഒരു പഴയ കൈസ്ഥാന പ്രശ്നമായിരുന്നു.

ഇന്ന് മാർത്തോമ്മാ സഭക്കാർ *നവീകരണ പോർക്കളത്തിലെ കാഹളം* എന്നു കൊട്ടിഘോഷിക്കുന്നതും 1836-ൽ പാലക്കുന്നത്ത് അബ്രഹാം മല്പ്പാൻ മുതൽപേർ ബ്രിട്ടീഷ് റസിഡന്റ് ഫ്രേസറിനു നൽകിയതുമായ പരാതിയുടെ ആത്യന്തിക മൂലം മെത്രാനോടുള്ള വിരോധം മാത്രമായിരുന്നുവെന്ന് അതിന്റെ ഉള്ളടക്കം തന്നെ വെളിവാക്കുന്നുണ്ട്. 1911-ൽ പുതുപ്പള്ളി പള്ളിയിൽ രണ്ടു കക്ഷി ഉണ്ടായതിന്റെ പിന്നിലെ കൈസ്ഥാന പ്രശ്നം ഇസ്സഡ്. എം. പാറേട്ട് *പുതുപ്പള്ളിപള്ളി* എന്ന ചരിത്രത്തിൽ വിവരിച്ചിട്ടുണ്ട്. 1972-ലെ സഭാ പ്രശ്നങ്ങളുടെ യഥാർത്ഥ കാരണം ഒരു വൈദികന് ഇടവക മെത്രാപ്പോലീത്തായോടുണ്ടായ വൈരാഗ്യമാണെന്ന് സംഭവത്തിനു സാക്ഷിയായ ഒരു വൈദികൻ കാര്യകാരണസഹിതം ഈ ലേഖകനോടു വിശദീകരിച്ചിട്ടുണ്ട്.

പത്തൊമ്പതാം നൂറ്റാണ്ടിൽ പള്ളിക്കര പള്ളിയിൽ കക്ഷി ഉണ്ടായതിനെപ്പറ്റി *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലെ വിവരണം ഇപ്രകാരമാണ്:

*... ഇതിനിടയിൽ മോറക്കാലാ എന്നു പറഞ്ഞുവരുന്ന പള്ളിക്കരപ്പള്ളി 1022-ാമാണ്ടു മാർ കൂറിലോസു ബാവാ മലയാളത്തിൽ വന്നദിവസം മുതൽ അദ്ദേഹത്തിന്റെ കല്പന അനുസരിച്ചുവരികയും, പാലക്കുന്നത്തു അത്താനാസ്യോസ്സു മെത്രാപ്പോലീത്താ ഈയാണ്ടുവരെ ആ പള്ളിയിൽ കയറുന്നതിന്നും, കല്പന നടത്തുന്നതിന്നും ഇടവന്നില്ലെന്നു മാത്രമല്ല, യോഗസമ്മതം കൂടാതെ 1033-ാമാണ്ടു രണ്ടുനാലു പൈതങ്ങൾക്കു പാലക്കുന്നത്തു അത്താനാസ്യോസ്സു മെത്രാച്ചൻ പട്ടംകൊടുത്തതിനാൽ, പള്ളിക്കര പള്ളിയിൽ ഗൃഹസ്ഥനാകുന്ന ചിറ്റേത്തു ഇത്താപ്പിരി മുതൽ പേർ ആയവരെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിപ്പിച്ചു, പട്ടസുഖം ഇല്ലാത്തപ്രകാരം യോഗത്തിൽ കച്ചീട്ടു വയ്പിച്ചു, ബഹു. ബാവായുടെ പേർക്ക് യോഗക്കുറി എഴുതിക്കൊടുത്തു പട്ടവും കൊടുപ്പിച്ച് നടന്ന് വരികയും, പിന്നീടു പട്ടക്കാർ മരിച്ചാൽ പള്ളിയകത്തു ശവം ഇടുന്നതു ശരി അല്ലെന്നും മറ്റും ബാവാ കല്പിക്കുകയും, ആയതു സങ്കടമെന്നു പട്ടക്കാർ അറിയിക്കുകയും ചെയ്തു വരുന്നതിനിടയിൽ, ആ ഇടവകയിൽ പാലപ്രകത്തനാരച്ചൻ മരിക്കുകയും, ബാവാ ആ സമയം അവിടെ ഉണ്ടായിരിക്ക*

*യാലും, ചിറ്റേത്തു ഇത്താപ്പിരിക്കു കല്പന നടത്തണമെന്നുള്ള താല്പര്യത്താലും, പള്ളിയകത്തു ശവം വയ്ക്കാതെ പള്ളി മതിൽക്കകത്തു തെക്കുവശത്തു കിഴക്കേ അറ്റത്തു കബറടക്കുകയും, അന്നുമുതൽ പട്ടക്കാരും ബാവായും തമ്മിൽ സുഖമില്ലാതെ തീരുകയും ചെയ്തു. അന്നുമുതൽ പട്ടക്കാരുടെ ശവം മുൻപറഞ്ഞ സ്ഥലത്തു തന്നെ അടക്കുകയും ചെയ്തു. ഇങ്ങനെ ഇരിക്കുമ്പോൾ ഇത്താപ്പിരി എന്നവൻ മരിക്കുകയും വഴക്കുകൾ വർദ്ധിച്ചു വരികയും ചെയ്തതിനാൽ, അച്ചന്മാർ കൂട്ടമായി പാലക്കുന്നത്ത് അത്താനാസ്യോസ് മെത്രാപ്പോലീത്തായെ ചെന്നു കാണുകയും മറ്റും ചെയ്തപ്രകാരം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്സു മെത്രാപ്പോലീത്താ അറിഞ്ഞു, അച്ചന്മാരെയും ചിറ്റേത്ത് ഇത്താപ്പിരിയുടെ അനുജൻ തരിയതു മുതൽപേരെയും വരുത്തി സമാധാനം പറഞ്ഞു, പള്ളിക്കര പള്ളിയിൽ ചെല്ലുകയും അവിടെ ചെന്നശേഷം എല്ലാവരും തമ്മിൽ യോജിച്ചു, 1048-ാമാണ്ടു... മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ച് നടന്നുകൊള്ളുന്നു എന്നും, അതിന്മണ്ണം അനുസരിക്കാതെ കല്പന വിരോധമായി നിൽക്കുന്നു എന്നുവരികിൽ 100 രൂപായിൽ കുറയാതെ കല്പിക്കുംവണ്ണം പിഴയും ചെയ്തു യാതൊരു അവകാശവും പറയാതെ പള്ളിയിൽനിന്ന ഇറങ്ങി മാറിപൊയ്ക്കളഞ്ഞുകൊള്ളാമെന്നും മറ്റും എഴുതി റജിസ്റ്റർ ചെയ്തു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായ്ക്കു കൊടുക്കുകയും, മറ്റുള്ള ജോലികൾ നിമിത്തം അവിടെ ഇരുന്ന് കാര്യം കേട്ട് തീർച്ച വരുത്തുന്നതിന് ഇടവരാതെ ... മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ പോയസമയം, മുൻപറഞ്ഞ തരിയനും അവന്റെ പാട്ടക്കാരായിട്ടും മറ്റും ഏതാനുംപേരു കൂടി 1049-ാമാണ്ട് ധനു മാസത്തിൽ റജിസ്റ്റർ ആധാരത്തിനും, അന്നത്തെ സത്യവാചകത്തിനും വിരോധമായി അത്താനാസ്യോസു മെത്രാപ്പോലീത്തായെ കൊണ്ടുവരികയും, ഉടനെ അച്ചന്മാരും ശേഷം ജനങ്ങളും കൂടി പോലീസിൽ നമ്പ്ര ഇട്ടു. അത്താനാസ്യോസു മെത്രാപ്പോലീത്തായെ അനുസരിക്കാതെ അച്ചന്മാർ മുതൽപേരും, തരിയതു മുതൽപേർ അനുസരിച്ചും ഇതുപ്രകാരം ആ പള്ളിയിൽ ഇരുഭാഗമായി നടന്നുവന്നു. ...*

ഇപ്രകാരമല്ലേ ഓരോ പള്ളിയിലും കക്ഷി ഉണ്ടാകുന്നത്. പ്രാദേശിക പ്രശ്നങ്ങൾക്ക് എങ്ങനെ  ആദർശത്തിന്റെ പരിവേഷം ലഭിക്കുന്നു എന്നറിയാൻ താഴെ പറയുന്ന ഉദാഹരണം പരിശോധിച്ചാൽ മതി. ... പള്ളിയിൽ (പേര് ഒഴിവാക്കുന്നു) 1912-ൽ കക്ഷി ഉണ്ടായ കഥ വൃദ്ധനായ ഒരു റിട്ടയേർഡ് ഉദ്യോഗസ്ഥൻ (അദ്ദേഹം സ്ഥലവാസിയാണെങ്കിലും ആ ഇടവകക്കാരനല്ല) ഈ ലേഖകനോട് ഏതാനും വർഷം മുമ്പ് പറഞ്ഞതാണ്.

സാമാന്യം വലിയ ഒരു ഇടവകയാണ് ടി. പള്ളി. പള്ളിവികാരി ദേശത്തെ പ്രമാണിയും ജന്മിയുമാണ്. ചിട്ടി, വട്ടി തുടങ്ങിയ സാമ്പത്തിക

ഇടപാടുകളുമുണ്ട്. സാമാന്യം പ്രായവുമുണ്ട്. അങ്ങനെയിരിക്കെ അവിടെ ഒരു കൊച്ചച്ചൻ കൂടി വേണമെന്ന് ഇടവകയിൽ ഒരു വിഭാഗത്തിനു തോന്നി. *പള്ളിയോഗം* കൂടി മറ്റൊരു കുടുംബത്തിൽപ്പെട്ട ഒരു കൊച്ചനെ ഇടവകപ്പട്ടക്കാരനായി തിരഞ്ഞെടുത്തു. വല്യച്ചന് ഇതിനോട് ശക്തമായ എതിർപ്പുണ്ടായിരുന്നെങ്കിലും ഇടവകക്കാരുടെ സമ്മർദ്ദം മൂലം *ദേശകുറി* യിൽ ഒപ്പിടേണ്ടി വന്നു.

കൊച്ചൻ ദേശകുറി സഹിതം അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ സമീപിച്ച് കോട്ടയത്തു സെമിനാരിയിൽ പഠനം ആരംഭിച്ചു. സാക്ഷാൽ വട്ടശ്ശേരിൽ മല്പാനായിരുന്നു ഗുരു. പഠനം അവസാനിച്ചപ്പോഴേയ്ക്കും മല്പാൻ മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു. അദ്ദേഹത്തിൽ നിന്നു കത്തനാരുപട്ടവും സ്വീകരിച്ചു നിയമന കല്പനയും വാങ്ങി.

ഇക്കാലത്തൊക്കെയും വല്യച്ചൻ കൊച്ചച്ചനെ എങ്ങനെ ഇടവകയിൽ കയറ്റാതിരിക്കാം എന്ന് തല പുകഞ്ഞ ആലോചനയിലായിരുന്നു. പട്ടമേറ്റു വന്നപ്പോൾ നിവൃത്തിയില്ലാതെ കൊച്ചച്ചനെ പള്ളിയിൽ പ്രവേശിപ്പിക്കാനും തവണ കൊടുക്കാനും അദ്ദേഹം നിർബന്ധിതനായി. എങ്കിലും കൊച്ചച്ചനെ പുറത്താക്കാൻ എന്തെങ്കിലും വഴിയുണ്ടോ എന്നു വല്യച്ചൻ നോക്കിയിരിക്കുകയായിരുന്നു.

അങ്ങനെയിരിക്കെയാണ് 1912-ൽ അബ്ദുള്ളാ പാത്രിയർക്കീസ് പ. വട്ടശ്ശേരിൽ മെത്രാച്ചനെ മുടക്കിയത്. ഇത് ഒരു നല്ല അവസരമായി വല്യച്ചൻ കണ്ടെത്തി. വട്ടശ്ശേരിൽ മെത്രാച്ചന്റെ ശിഷ്യനായ കൊച്ചച്ചൻ അദ്ദേഹത്തെ പിന്തുണയ്ക്കുമെന്ന് വല്യച്ചൻ കണക്കു കൂട്ടി. താൻ *ബാവാക്കക്ഷി*യാണെന്നും, ടി. പള്ളി ഭരിക്കുന്നത് മാർ കൂറിലോസ് (ബദൽ മലങ്കര മെത്രാൻ) ആണെന്നും, മുടക്കപ്പെട്ട മാർ ദീവന്നാസ്യോസിന്റെ കല്പനയ്ക്ക് അവിടെ വിലയില്ലെന്നും, അതിനാൽ കൊച്ചച്ചൻ പുറത്തുപോകണമെന്നും വല്യച്ചൻ പ്രഖ്യാപിച്ചു. കുടുംബക്കാർക്കും, ബന്ധുക്കൾക്കാർക്കും, ചിട്ടി, വട്ടി ബന്ധിതർക്കും ആ കൂടെ നിൽക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നും ഉണ്ടായിരുന്നില്ല. അങ്ങനെ അവർ *ബാവാകക്ഷി*യായി.

പാവം കൊച്ചച്ചൻ അക്കാലത്തൊന്നും കക്ഷിയേപ്പറ്റി ചിന്തിച്ചിരുന്നില്ല. അദ്ദേഹത്തിനു ബാവായും മെത്രാനുമൊക്കെ ബഹുമാനിതരായിരുന്നു. പക്ഷേ താൻ *മെത്രാൻ കക്ഷി*യാണെന്ന വല്യച്ചന്റെ പ്രഖ്യാപനത്തോടെ അദ്ദേഹത്തിനു പിടിച്ചുനിൽക്കുവാൻ കക്ഷി കളിക്കുകയല്ലാതെ മറ്റു മാർഗ്ഗമില്ലാതായി. സ്വാഭാവികമായും മാർ ദീവന്നാസ്യോസിനെ അദ്ദേഹം പിന്തുണക്കുന്നതായി പ്രഖ്യാപിച്ച് *മെത്രാൻ കക്ഷി*യായി. നിയമാനുസൃത മലങ്കര മെത്രാനെ അനുസരിക്കാത്ത വല്യച്ചൻ പുറത്തു പോകണമെന്ന്

ആവശ്യപ്പെടാനും അദ്ദേഹം നിർബന്ധിതനായി. അദ്ദേഹത്തിന്റെ ബന്ധുക്കളും, കുടുംബക്കാരും, വല്യച്ചനോട് എതിർപ്പുള്ളവരും അതോടെ *മെത്രാൻ കക്ഷി*യായി. കേസായി, കൂട്ടമായി, ഇടവക രണ്ടു തുല്യ ഭാഗമായി പിളർന്നു.

വല്യച്ചനും മരിച്ചു. കൊച്ചച്ചനും മരിച്ചു. പക്ഷേ കക്ഷി മാത്രം മരിച്ചില്ല. 1958-ലെ സഭാ സമാധാനത്തോടെ വെടിനിർത്തൽ ഉണ്ടായെങ്കിലും, 1974-ലെ പിളർപ്പിനെ തുടർന്നു പള്ളി പൂട്ടി. ഈ കഥ ലേഖകനോടു പറയുമ്പോഴും പള്ളി പൂട്ടിക്കിടക്കുകയാണ്. താക്കോൽ മാത്രം കോടതിയിലുണ്ട്. പള്ളിക്കെട്ടിടം ഏതാണ്ട് ജീർണ്ണിച്ചു തീരാറായിരുന്നു.

ഇതുപോലെ തന്നെയാണ് മലങ്കരസഭയിൽ നിന്നും വിഘടിച്ചുപോയ പല സഭകൾക്കും പള്ളികളും ഇടവകകളും ഉണ്ടായത്. ഒരൊറ്റ ഉദാഹരണം മാത്രം ചൂണ്ടിക്കാണിക്കാം. ഒരു നൂറ്റാണ്ടു മുമ്പത്തെ കഥയാണ്. ഒരു വലിയ പള്ളിയിൽ ഒരു കൂട്ടം വ്യക്തികൾ ഉണ്ടായിരുന്നു. ആ പള്ളിക്ക് സ്ഥിരം തലവേദനയായിരുന്നു ടിയാന്മാർ. അവസാനം വല്യപള്ളിയിൽ നിൽക്കക്കള്ളിയില്ലാതെ വന്നപ്പോൾ പുതിയൊരു പള്ളി വെക്കാൻ അനുവാദത്തിനായി മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മെത്രാച്ചനെ സമീപിച്ചു. വലിയപള്ളിയിൽ നവീകരണ കൈവശമുണ്ടെന്നത് സത്യവിശ്വാസികളായ തങ്ങൾക്ക് ബുദ്ധിമുട്ടാണെന്നുമൊക്കെയായിരുന്നു പുതിയ പള്ളിക്കു കാരണമായി പറഞ്ഞത്.

യഥാർത്ഥ കാരണം അറിയാമായിരുന്നെങ്കിലും വല്യപള്ളിയിലെ ശല്യം ഒഴിവാക്കാമെന്ന പ്രതീക്ഷയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ പള്ളിക്ക് അനുവാദം കൊടുത്തു. പള്ളി വെച്ചു. മറ്റു കുറെ വീട്ടുകാർ കൂടി അവിടെ ഇടവക്കാരായി. ഒരു വ്യാഴവട്ടത്തിനുള്ളിൽ അവിടെയും പ്രശ്നമായി. പള്ളിവെക്കാൻ മുൻകൈ എടുത്ത *സ്ഥിരം തലവേദന*കൾ അവിടെയും തൻപോരിമ ഇറക്കി. പുതിയ ഇടവകക്കാർ അതു വകവെച്ചുകൊടുത്തില്ല.

ഉടനെ മൂന്നാമതൊരു പള്ളിവെക്കാൻ അനുവാദത്തിനായി പുലിക്കോട്ടിൽ മെത്രാച്ചനെ അവർ വീണ്ടും സമീപിച്ചു. ഇക്കുറി അദ്ദേഹം അവരെ വെരട്ടി വിട്ടു. ഒട്ടും മടിച്ചില്ല. ആദ്യം പറഞ്ഞ ആദർശമൊക്കെ കാറ്റിൽപറത്തി അവർ നവീകരണ മെത്രാനെ സമീപിച്ചു. വല്യപള്ളിയിലെ പിടി പോയി, ആളും അഡ്രസുമില്ലാതെ നിന്ന നവീകരണ മെത്രാൻ ഒറ്റ ശ്വാസത്തിൽ അനുവാദം എഴുതിക്കൊടുത്തു. തൊട്ടടുത്ത് നവീകരണ പള്ളി ഉണ്ടായി, ടിയാന്മാർ നവീകരണക്കാരുമായി. എന്താദർശം.

1889-ൽ നവീകരണക്കാർ പിരിഞ്ഞു പോയപ്പോഴും, 1912-ൽ ബാവാക്കക്ഷി രൂപമെടുത്തപ്പോഴും പിന്നിൽ ഓരോ പള്ളിയിലും ഇത്തരമോരോ

വ്യക്തിപ്രശ്നങ്ങൾ ഉണ്ടെന്നു കാണാൻ കഴിയും. അവയുടെ താത്വിക അടിത്തറയും ആദർശ പരിവേഷവും പിന്നീടുണ്ടാക്കുന്നതും സംശ്ലേഷണം ചെയ്യുന്നതും മാത്രം.

(*ബഥേൽ പത്രിക, ഓഗസ്റ്റ് 2011*)

# 9

# മാണിസാറിന്റെ നല്ല കാലം

കേരളാ കോൺഗ്രസ് ലീഡർ കെ. എം. മാണിയും ജോസഫ് എം. പുതുശേരിയും കെട്ടിപ്പിടിക്കുകയും പൊട്ടിച്ചിരിക്കുകയും, ഞങ്ങളു രണ്ടും രണ്ടല്ല ഒന്നാണ് എന്ന് അദ്വൈത ദർശനം പറയുകയും ചെയ്തപ്പോൾ അതൊരു രാഷ്ട്രീയ നാടകം മാത്രമാണെന്ന് കരുതിയവർ ചുരുക്കമാണ്. വളരുംതോറും പിളരുകയും പിളരുംതോറും വളരുകയും ചെയ്യുന്ന കേരളാ കോൺഗ്രസ് രാഷ്ട്രീയത്തിന്റെ സാമാന്യ സമവാക്യങ്ങൾക്കപ്പുറമാണ് ജോസഫ് എം. പുതുശേരിയുടെ രണ്ടാം വരവ്.

1950–60 കളിൽ ഭൂപരിഷ്ക്കരണത്തിന്റെയും കർഷകത്തൊഴിലാളി സമരങ്ങളുടേയും മറവിൽ കമ്യൂണിസ്റ്റ് പാർട്ടി കേരളത്തിലെ പരമ്പരാഗത കർഷകസമൂഹത്തെ തകർത്തെറിഞ്ഞു. വലതുപക്ഷ ആഭിമുഖ്യമുള്ള കേരള കർഷകർ സഹായത്തിനായി ഉറ്റുനോക്കിയത് കോൺഗ്രസ് പ്രസ്ഥാനത്തിലേയ്ക്കാണ്. തങ്ങളെ പരമ്പരാഗതമായി പിന്തുണയ്ക്കുന്ന മദ്ധ്യവർത്തി കർഷക സമൂഹത്തിനായി രംഗത്തിറങ്ങുന്നതിനു പകരം, വൃത്തികെട്ട ജാതിരാഷ്ട്രീയം കളിക്കുന്നതിനാണ് ചില പ്രമുഖ കോൺഗ്രസ് നേതാക്കൾ ശ്രമിച്ചത്. രണ്ടു ഫലങ്ങളാണ് ഇതിനുണ്ടായത്. ഒന്നാമതായി, ഇന്നും കരകയറാനാവാത്ത ഗ്രൂപ്പുകളിയിൽ കോൺഗ്രസ് മുങ്ങിക്കിടക്കുന്നു. രണ്ടാമതായി, കർഷക കേരളം, കേരളാ കോൺഗ്രസ് രൂപീകരിച്ചു കോൺഗ്രസിൽ നിന്നു മാറി.

അടുത്ത നാല് ദശാബ്ദങ്ങളിൽ കേരളാ കോൺഗ്രസ് വളരുകയും തളരുകയും ചെയ്തു. തുടർച്ചയായുണ്ടായ, ഉണ്ടായിക്കൊണ്ടിരിക്കുന്ന, പിളർപ്പുകൾ കേരളാ കോൺഗ്രസിനെ കേരളത്തിലെ നിർണായക രാഷ്ട്രീയ ശക്തിയാകുന്നതിൽ നിന്നു തടഞ്ഞു. ഇന്നും, ഒരു പക്ഷേ എല്ലാ ഗ്രൂപ്പുകൾ കൂടി എടുത്താൽ, കേരളത്തിൽ എറ്റവുമധികം മദ്ധ്യവർത്തി പിന്തുണയുള്ള രാഷ്ട്രീയ പ്രസ്ഥാനം കേരളാ കോൺഗ്രസ് തന്നെയാവും.

കേരളാ കോൺഗ്രസിനെ തളർത്തിയ പ്രധാന ഘടകം പിളർപ്പല്ല. അറിഞ്ഞോ അറിയാതെയോ അതിൽ പിടിമുറുക്കിയ സമുദായ രാഷ്ട്രീയമാണ്. കെ. എം. ജോർജ്, ആർ. ബാലകൃഷ്ണപിള്ള, ഇ. ജോൺ ജേക്കബ് മുതലായി വിവിധ പരമ്പരാഗത കർഷക സമൂഹങ്ങളുടെ പ്രതിനിധികൾ നേതൃത്വം നൽകിയ സ്ഥാപനകാലത്തു നിന്നും വെറും കത്തോ

ലിക്കാ കോൺഗ്രസിന്റെ നിലവാരത്തിലേയ്ക്കു കഴിഞ്ഞ ദശാബ്ദത്തിൽ കേരളാ കോൺഗ്രസ് അധഃപതിച്ചതാണ് അതിന്റെ യഥാർത്ഥ കാരണം.

തോമസ് കുതിരവട്ടം എന്ന ഓർത്തഡോക്സുകാരനും, മോഹൻദാസ് എന്ന ഹിന്ദുവും കേരളാ കോൺഗ്രസിനെ പാർലമെന്റിൽ പ്രതിനിധീക രിച്ച ഒരു കാലമുണ്ടായിരുന്നു. ആ വൃത്തം ചുരുങ്ങിച്ചുരുങ്ങി കെ. നാരാ യണ കുറുപ്പ്, ജോസഫ് എം. പുതുശേരി എന്നീ രണ്ടു എം.എൽ.എ. മാരിൽ മാത്രമായി കഴിഞ്ഞ നിയമസഭാ കാലത്ത് കേരളാ കോൺഗ്ര സിന്റെ മതേതരത്വം ഒതുങ്ങി. കുറുപ്പു ചേട്ടൻ റിട്ടയർ ചെയ്യുകയും പുതു ശ്ശേരിക്കു സീറ്റു നിഷേധിക്കുകയും ചെയ്തതോടെ പ്രൊഫ. ജയരാജ് എന്ന ഒരൊറ്റ മതേതരത്വം മാത്രമായി മാണി സാറിന്റെ കയ്യിൽ.

കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിൽ ജയിക്കുമെന്ന് ഉറപ്പുണ്ടായി രുന്ന തിരുവല്ലാ സീറ്റ് പുതുശ്ശേരിക്കു നിഷേധിച്ചത് സീനിയർ നേതാ വായ അദ്ദേഹത്തെ മന്ത്രിയാക്കുന്നത് ഒഴിവാക്കാനാണെന്ന് ഇന്നും വിശ്വ സിക്കുന്ന അനേകരുണ്ട്. ഇതിനു പിമ്പിൽ ഒരു രഹസ്യ സഭാ അജണ്ട ഉണ്ടായിരുന്നതായും അവർ വിശ്വസിക്കുന്നു. ഈ സീറ്റു നിഷേധത്തിന്റെ ഫലം തിരുവല്ല നഷ്ടപ്പെട്ടു എന്നു മാത്രമല്ല, മദ്ധ്യതിരുവിതാംകൂറിലെ പരമ്പരാഗത സീറ്റുകൾ എല്ലാം നഷ്ടപ്പെട്ട് ഇന്നും നിത്യവും യു.ഡി. എഫ്. സർക്കാർ വിയർക്കുന്നു. ഈ സർക്കാർ നിലനിൽക്കുന്നിടത്തോളം കാലം ഈ വിറയൽ തുടരുകയും ചെയ്യും.

ഓർത്തഡോക്സ് സഭ ഒരിക്കലും രാഷ്ട്രീയത്തിൽ ഇടപെട്ടിട്ടില്ല. എന്നാൽ ഓർത്തഡോക്സുകാരുടെ രാഷ്ട്രീയ ബോധത്തെ സഭ നിഷേ ധിച്ചിട്ടുമില്ല. പുതുശേരിയെ മന്ത്രിക്കസേരയിൽ നിന്നകറ്റാൻ കളിച്ച കളി ബോദ്ധ്യപ്പെട്ട ഓർത്തഡോക്സുകാരാണ് മദ്ധ്യതിരുവിതാംകൂറിൽ യു.ഡി. എഫിനെ കഴിഞ്ഞ തിരഞ്ഞെടുപ്പിൽ പൊളിച്ചടുക്കിയത്.

ഈ സാഹചര്യത്തിലാണ് ജോസഫ് എം. പുതുശേരിയുടെ പുനഃ പ്രവേശനം പ്രസക്തമാകുന്നത്. മാണിസാറിന്റെയും പുതുശേരിയുടേയും ഇടയിലുണ്ടായ മഞ്ഞുരുക്കുന്നതിന് മുൻകൈ എടുത്തത് ജോൺ സഖ റിയാ എന്ന ഒരു ഓർത്തഡോക്സുകാരനാണെന്നതും, സമാഗമത്തിനു മുമ്പും പിമ്പും ഇരുവരും ഒറ്റയ്ക്കും കൂട്ടായും പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ കണ്ടെന്നതും ഈ പുനഃപ്രവേശനത്തിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുന്നു. ഇതുമൂലം മദ്ധ്യതിരുവിതാംകൂറിൽ പുതി യൊരു വലതുപക്ഷ രാഷ്ട്രീയ ധ്രുവീകരണം ഉണ്ടാകാൻ പോകുന്നു എന്നു നീരീക്ഷിക്കുന്നവർ അനേകരുണ്ട്.

പൊതുവെ വലതുപക്ഷ ആഭിമുഖ്യമുള്ള മദ്ധ്യതിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികൾ കുറെ കാലമായി തികച്ചും അസ്വസ്ഥരാണ്. ഓർത്തഡോക്സ് സഭയ്ക്ക് തുടർച്ചയായി നീതി നിഷേധിക്കുന്നതിൽ ചില യു.ഡി.എഫ്. നേതാക്കളുടെ പരസ്യമായ പങ്ക് ഇതിൽ ഒരു കാരണം മാത്രമാണ്. കോൺഗ്രസിലെ ഗ്രൂപ്പുകളിയും സ്ഥാനങ്ങളുടെ വീതം വെയ്പ്പും ജാതി സമവാക്യങ്ങളും മൂലം രാഷ്ട്രീയ അവസരങ്ങൾ നിഷേധിക്കപ്പെടുന്ന കീഴ്-മദ്ധ്യനിര നേതൃത്വമാണ് അസ്വസ്ഥതയുടെ മുഖ്യ കാരണം.

കഴിഞ്ഞ ഏതാനും ദശകങ്ങളായി കോൺഗ്രസിൽ മദ്ധ്യതിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികൾക്ക് അവസരങ്ങൾ നിഷേധിക്കപ്പെടുകയാണെന്ന് ഉപരിപ്ലവമായ പരിശോധന പോലും വ്യക്തമാക്കും. ഗ്രൂപ്പ് അടിസ്ഥാനത്തിലുള്ള വീതം വെയ്പ്പിൽ ആരുടേയും കാലുപിടിച്ച ചരിത്രമില്ലാത്ത സുറിയാനി ക്രിസ്ത്യാനികളായ പ്രാദേശിക നേതാക്കൾ തഴയപ്പെടുന്നു. നൂലേൽ കെട്ടിയിറക്കിയ നേതാക്കളെ അംഗീകരിക്കാൻ അവർ നിർബന്ധിതരാകുന്നു. തലമുറകളായി തങ്ങളെ വെട്ടിനിരത്തുന്ന കമ്യൂണിസ്റ്റ് പ്രസ്ഥാനവുമായി പൊരുത്തപ്പെടാൻ അവർക്കു സാദ്ധ്യവുമല്ല. തികച്ചും നിസഹായമായ അവസ്ഥ.

അസംഘടിതരെന്നു കരുതപ്പെടുന്ന ഈ കീഴ്-മദ്ധ്യനിര നേതൃത്വത്തിന്റെ ശക്തി അപാരമാണ്. അതാണ് കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിൽ യു.ഡി.എഫിനെ മദ്ധ്യതിരുവിതാംകൂറിൽ തകർത്തെറിഞ്ഞത്. ഓർത്തഡോക്സ് സഭയ്ക്കുണ്ടായ നീതി നിഷേധനവും പുതുശേരിക്കു സീറ്റു നിഷേധിച്ച നടപടിയും യു.ഡി.എഫ്. വിരുദ്ധ വോട്ടുകളായി മാറ്റുന്നതിൽ അവർ വമ്പൻ വിജയം നേടി. കേരളത്തിലെ ഇടതു-വലതു നേതൃത്വങ്ങൾ ഐകകണ്ഠേന സമ്മതിക്കുന്ന വസ്തുതയാണ് ഈ പുതുശേരി ഇഫക്ട്.

ഇവിടെയാണ് പുതുശേരിയുടെ പുനഃപ്രവേശനം മാണിസാറിനും കേരളാ കോൺഗ്രസിനും അനന്തമായ അവസരങ്ങൾ തുറന്നു കൊടുക്കുന്നത്. മദ്ധ്യതിരുവിതാംകൂറിലെ അസ്വസ്ഥരായ വലതുപക്ഷ കീഴ് - മദ്ധ്യനിര നേതൃത്വത്തെ കേരളാ കോൺഗ്രസിലേയ്ക്കു കൊണ്ടുവരാൻ തികച്ചും അനുകൂലമായ കാലാവസ്ഥയാണ് ഇപ്പോഴുള്ളത്. പുതുശേരിയുടെ നേതൃത്വത്തിൽ ഇവരെ സംഘടിപ്പിക്കാനും, പ്രാദേശിക നേതൃത്വത്തിനു അവസരങ്ങൾ കൊടുക്കാനും സാധിച്ചാൽ അടുത്ത നിയമസഭാ തിരഞ്ഞെടുപ്പിനു മുമ്പ് കേരളാ കോൺഗ്രസ് പഴയതുപോലെ കർഷക -മദ്ധ്യവർത്തി കേരളത്തിന്റെ നിർണായക രാഷ്ട്രീയ ശക്തിയായി മാറും. ചില കോൺഗ്രസ് നേതാക്കളുടെ സഭാ നയത്തിൽ തികച്ചും അസംതൃ

പ്തരായ ഓർത്തഡോക്സുകാരുടെ ശക്തമായ പിൻബലവും അതിനുണ്ടാകും.

ഇത്തരമൊരു ധ്രുവീകരണം സംഭവിച്ചാൽ അതിന്റെ പ്രയോജനം ഓർത്തഡോക്സ് സഭയ്ക്കുമുണ്ട്. ഒരു കാലത്ത് സ്വന്തം കഴിവും പ്രവർത്തനവുംകൊണ്ട് രാഷ്ട്രീയവും ഇതരവുമായ മേഖലകളിൽ കഴിവു തെളിയിച്ചവരായിരുന്നു സഭയുടെ അൽമായ നേതൃത്വനിരയിലേയ്ക്കു വന്നിരുന്നത്. ഇന്ന് ആ സ്ഥിതി മാറി. സഭാനേതൃത്വത്തിൽ എങ്ങനെയെങ്കിലും കയറിപ്പറ്റി, അവിടെയിരുന്ന് വിലപേശി സ്ഥാനമാനങ്ങൾ കരഗതമാക്കാൻ ശ്രമിക്കുന്ന രാഷ്ട്രീയ ഭിക്ഷാംദേഹികളാണ് ഇന്ന് സഭയുടെ അൽമായ നേതൃത്വം എന്നത് പരസ്യമായ രഹസ്യമാണ്. ഇവർക്ക് നിയമസഭയിൽ സീറ്റു മേടിച്ചു കൊടുക്കാനുള്ള സമ്മർദ്ദോപകരണം മാത്രമായി ആണ് സഭയെ ഇവർ കണക്കാക്കുന്നത്. ഇ. ജോൺ ജേക്കബിനെപ്പോലുള്ളവർ കേരളത്തിൽ മന്ത്രിയായതും, സി. എം. സ്റ്റീഫൻ കേന്ദ്രമന്ത്രിയും ലോക്സഭയിലെ പ്രതിപക്ഷ നേതാവുമായത് സ്വന്തം കഴിവും പ്രവർത്തനവും കൊണ്ടാണെന്ന വസ്തുത ഇവർ സൗകര്യംപോലെ വിസ്മരിക്കുന്നു. അവരൊക്കെ ഓർത്തഡോക്സ് സഭയിലെ അംഗങ്ങളും അൽമായ നേതാക്കാളുമായിരുന്നു എന്നത് ശരി. പക്ഷേ അവർക്കാർക്കും സീറ്റ് മേടിച്ചു കൊടുത്തത് സഭയല്ല. അവർ സീറ്റിനായി സമ്മർദ്ദം ചെലുത്താൻ സഭയെ സമീപിച്ചിട്ടുമില്ല.

ഇനിയും ഈ രാഷ്ട്രീയ ഭിക്ഷാംദേഹികൾക്ക് സീറ്റ് വാങ്ങി കൊടുത്താലോ. സഭ അതോടെ സീറ്റ് നൽകുന്നവരുടെ അടിമയാകുമെന്നത് ഒരു വശം. മറുവശത്ത് യാതൊരു ജനകീയ അടിത്തറയുമില്ലാത്ത ഇവരെ ജയിപ്പിക്കേണ്ട ബാദ്ധ്യതയും സഭയ്ക്കാകും. ജയസാദ്ധ്യത പൂജ്യത്തിൽ താഴെ നിൽക്കുന്ന ഇവരുടെ പരാജയം സഭയ്ക്ക് അപമാനവുമാകും. ഈ വിദ്വാന്മാർ തന്നെ തങ്ങളുടെ പരാജയം സഭയുടെമേൽ കെട്ടിവെച്ച് തടിയൂരും.

കുറച്ചൊക്കെ കേഡർ സ്വഭാവമുള്ള കേരളാ കോൺഗ്രസ് മദ്ധ്യതിരുവിതാംകൂർ രാഷ്ട്രീയത്തിൽ വീണ്ടും സജീവമായാൽ മലങ്കരസഭയുടെ ഈ ബാദ്ധ്യത ഒഴിവായിക്കിട്ടും. രാഷ്ട്രീയോന്നതി കാംക്ഷിക്കുന്ന സഭാംഗങ്ങൾക്ക് പ്രവർത്തിച്ചു വളരാൻ കേരളാ കോൺഗ്രസിനെ ചൂണ്ടിക്കാണിച്ചുകൊടുക്കാം. സഭാംഗങ്ങൾ വലതുപക്ഷ രാഷ്ട്രീയത്തിൽ വളർന്നു വന്നാൽ സാധാരണ ഓർത്തഡോക്സുകാരും അതിനെ പിന്തുണയ്ക്കും. അവർക്കു വളരാം. കേരളാ കോൺഗ്രസിനും.

മാണി സാറും മനസിലാക്കേണ്ട ഒന്നുണ്ട്. കേരളത്തിൽ ഏതെങ്കിലും

ക്രിസ്ത്യാനി മന്ത്രിയായാൽ അതു കത്തോലിക്കൻ മാത്രമായിരിക്കണ മെന്ന ചിലരുടെ രഹസ്യ അജണ്ടയ്ക്കു വഴിപ്പെടരുത്. തര്യത് കുഞ്ഞി ത്തൊമ്മനു പോലും ഇറക്കുമതി ചെയ്യുന്ന രണ്ട് ജിറാഫിൽ *ഒന്ന് കത്തോ ലിക്കനായിരിക്കണമെന്നേ* ഉണ്ടായിരുന്നൊള്ളു!!!

*(എം. ടി. വി. ഓൺലൈൻ, നവംബർ 2012)*

# 10

# മലങ്കര മല്പാൻ

മലങ്കരസഭയിലെ വൈദികരിൽ ഏറ്റവും ഉന്നതമായ പദവിയാണ് *മല ങ്കര മല്പാൻ*. മലങ്കര മുഴുവന്റെയും ഗുരു എന്ന അർത്ഥത്തിൽ നൽക പ്പെട്ടിരുന്ന ഈ ബഹുമതി, വൈദികാഭ്യസനം നടത്തുവാനുള്ള പാണ്ഡി ത്യവും യോഗ്യതയും അവകാശവും എന്ന അർത്ഥത്തിലാണ് നൽകിയി രുന്നത്. 2001 ഡിസംബർ 23-ന് മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ അന്തരിച്ചതു മുതൽ ഈ സ്ഥാനം ഒഴിഞ്ഞു കിടക്കുകയാണ്.

*മല്പാൻ* എന്ന സുറിയാനി വാക്കിന് ഗുരു എന്നാണർത്ഥം. നൂറ്റാണ്ടു കളോളം മലങ്കരസഭയുടെ വൈദിക സമൂഹത്തെ അഭ്യസിപ്പിച്ചിരുന്നത് മല്പാന്മാരായിരുന്നു. ഇവരിൽ വ്യക്തിപരമായി ഈ സ്ഥാനത്തെത്തിയ വരും പരമ്പരാഗതമായി അതിനർഹരായവരും ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ വൈദികസ്ഥാനത്തേയ്ക്ക് അംഗീകരിക്കുന്ന പൈത ങ്ങൾ ശെമ്മാശുപട്ടം - മിക്കവാറും കോറൂയോ - സ്വീകരിച്ച് മല്പാനോ ടൊപ്പം താമസമാക്കുന്നു. അത് മല്പാന്റെ ഭവനമോ അദ്ദേഹം താമസി ക്കുന്ന പള്ളിയോ ആകാം. അവിടെ അക്ഷരം മുതൽ സുറിയാനിയും കൂദാശാനുഷ്ഠാനങ്ങളും പഠിച്ച് *തക്സായും തഴകി,* പെണ്ണുകെട്ടാനും പുത്തൻ കുർബാന ചെല്ലുവാനുമായിരുന്നു വർഷങ്ങൾക്കു ശേഷം ശിഷ്യ ന്മാർ വീടുകളിലേക്കു മടങ്ങിയിരുന്നത്. അപൂർവം ചിലർ തുടർന്നും അവിടെ താമസിച്ച് ഉപരി വിദ്യാഭ്യാസം നടത്തി മല്പാന്മാരുമായിത്തീ ർന്നു.

ഇപ്രകാരമുള്ള മല്പാന്മാർക്കും മല്പാൻ ഭവനങ്ങൾക്കും കൂനൻ കുരിശു സത്യത്തോളമെങ്കിലും പുറകോട്ടു നീളുന്ന ചരിത്രമുണ്ട്. കേന്ദ്രീ കൃതമായ ഒരു വൈദികാഭ്യാസ സ്ഥാപനമോ സാഹചര്യമോ മലങ്കര യിൽ ഇല്ലായിരുന്നു എന്നത് ഇത്തരം ഏകാംഗ വിദ്യാലയങ്ങളുടെ വളർച്ച യ്ക്കുള്ള ഒരു കാരണം മാത്രമാണ്. ഇന്ത്യൻ സംസ്ക്കാരത്തിന്റെ ഭാഗ മായ ഗുരുകുല സംസ്ക്കാരം - പ്രത്യേകിച്ചും വൈദികവിഷയങ്ങളിൽ - മല്പാൻ ഭവനങ്ങളുടെ മറ്റൊരു പശ്ചാത്തലമാണ്. സ്വതന്ത്രമായ ഇത്തരം പ്രാദേശിക മല്പാൻ ഭവനങ്ങൾ വിവിധ പാരമ്പര്യങ്ങൾ പിന്തുടർന്നിരു ന്നതിനാൽ, മലങ്കരയുടെ ആരാധനക്രമങ്ങൾക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടായിരുന്നില്ല.

മലങ്കരയിലെ ആരാധനാരീതിക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടാ ക്കുവാനാണ് 1809 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളിയോഗം

രണ്ട് *പഠിത്ത വീടുകൾ* സ്ഥാപിക്കാൻ തീരുമാനിച്ചത്. ഇതനുസരിച്ച് 1815-ൽ കോട്ടയം സെമിനാരി സ്ഥാപിച്ചെങ്കിലും ഒരു വ്യാഴവട്ടക്കാലം മാത്രമാണ് അവിടെ ശരിയായി വിദ്യാഭ്യാസം നടന്നത്. അവിടെ അദ്ധ്യാപകരായി സ്വീകരിക്കപ്പെട്ട ആംഗ്ലിക്കൻ മിഷനറിമാർ പ്രൊട്ടസ്റ്റന്റ് വിശ്വാസം വളർത്താൻ സെമിനാരിയെ ഉപകരണമാക്കിയതോടെ മലങ്കരസഭ വൈദികാഭ്യസനത്തിന് ആ സ്ഥാപനത്തെ ആശ്രയിക്കുന്നത് 1830-കളിൽ അവസാനിപ്പിച്ചു. അതോടെ മല്പാൻ ഭവനങ്ങൾ വീണ്ടും സജീവമായി. 1958-ലെ മലങ്കരസഭാ സമാധാനത്തിനുശേഷം മാത്രമാണ് മല്പാൻ ഭവനങ്ങൾ സെമിനാരിക്ക് പൂർണ്ണമായും വഴിമാറിയത്.

മലങ്കരയിൽ മല്പാന്മാരും മൽപ്പാൻ ഭവനങ്ങളും അനേകമുണ്ടായിരുന്നെങ്കിലും *മലങ്കര മല്പാൻ* എന്ന അനന്യമായ സ്ഥാനം ഒരു സമയം ഒരാൾക്ക് മാത്രം - ഒരിക്കൽ മാത്രം രണ്ടു പേർക്ക് - നൽകപ്പെട്ടിരുന്ന ഒന്നാണ്.

പാമ്പാക്കുട കോനാട്ടു കുടുംബത്തിൽ നിന്നുള്ളവർക്കായിരുന്നു പ്രായേണ *മലങ്കര മല്പാൻ* സ്ഥാനം നൽകിയിരുന്നത്. ഈ സ്ഥാനം എന്നു നിലവിൽ വന്നു എന്നതിന് വ്യക്തമായ തെളിവുകളൊന്നുമില്ല. 19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ മുതൽ *മലങ്കര മല്പാൻ* എന്നു പ്രതിപാദിക്കുന്ന രേഖകൾ ലഭ്യമാണ്. കോനാട്ടു കുടുംബം മാമ്മലശ്ശേരിയിൽ നിന്നു പാമ്പാക്കുടയ്ക്ക് ആസ്ഥാനം മാറ്റിയ കാലം മുതൽ ചുരുങ്ങിയത് അഞ്ചു പേരെങ്കിലും ആ കുടുംബത്തിൽ നിന്നു *മലങ്കര മല്പാൻ* സ്ഥാനത്ത് എത്തിയിട്ടുണ്ട്. അറിയപ്പെടുന്ന ചരിത്രമനുസരിച്ച് രണ്ടു പേർക്കു മാത്രമാണ് കോനാട്ടു കുടുംബത്തിനു പുറത്ത് *മലങ്കര മല്പാൻ* സ്ഥാനം ലഭിച്ചത്. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാരും (പിന്നീട് വിശുദ്ധ മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ) ഞാർത്താങ്കൽ കോരുതു കത്തനാരും മാത്രമാണവർ.

എന്നാൽ *മലങ്കര മല്പാൻ* സ്ഥാനം 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടി മാത്രമാണെന്നും, ആ സ്ഥാനത്ത് ഇന്നുവരെ നാലു പേർ മാത്രമേ അവരോധിക്കപ്പെട്ടിട്ടുള്ളു എന്നും ഒരു തെറ്റിദ്ധാരണ പരന്നിട്ടുണ്ട്. 1993-ൽ ഞാർത്താങ്കൽ മല്പാന് *മലങ്കര മല്പാൻ* സ്ഥാനം നൽകിയപ്പോൾ മലയാള മനോരമ പ്രസിദ്ധീകരിച്ച വാർത്തയിൽ എങ്ങനെയോ ഈ തെറ്റ് കടന്നു കൂടി. ശ്രീമതി കൊച്ചുമറിയാമ്മ എഴുതിയ *മലങ്കരസഭയുടെ മല്പാനച്ചൻ* എന്ന ബഹു. കോരുതു മല്പാന്റെ ജീവചരിത്രത്തിൽ ഈ തെറ്റ് ആവർത്തിച്ചു. എന്നാൽ ഇതു ശരിയല്ല എന്നാണ് ചരിത്രം തെളിയിക്കുന്നത്. 20-ാം നൂറ്റാണ്ടിൽ നാല് *മലങ്കര മല്പാന്മാർ* മാത്രമേ ഉണ്ടായിരുന്നുള്ളു എന്നത് വസ്തുതയാണ്. പക്ഷേ ആ സ്ഥാനത്തിന് അതിലും പഴക്കമുണ്ട്.

*മലങ്കര മല്പാൻ* എന്ന പേര് 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടിയാണെന്നു വേണമെങ്കിൽ പറയാം. കാരണം 19-ാം നൂറ്റാണ്ടിൽ *മലങ്കര മല്പാന്മാർ* അറിയപ്പെട്ടിരുന്നത് *മലയാളത്തിനുടെ മല്പാൻ* എന്നാണ്. ആ കാലത്ത് മലങ്കര മെത്രാപ്പോലീത്താമാരും *മലയാളത്തിനുടെ മെത്രാൻ* എന്നു മാത്ര മാണ് അറിയപ്പെട്ടിരുന്നത്. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ (1877-1909) പോലും *മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ* എന്നാണ് സ്ഥാനനാമം ഉപയോഗിച്ചിരുന്നത്. അതി നാൽ 19-ാം നൂറ്റാണ്ടിലെ *മലയാളത്തിനുടെ മല്പാനെ* ഇന്നത്തെ മല ങ്കര മല്പാനായിതന്നെ കാണണം.

കോനാട്ടു കുടുംബത്തിന്റെ മലങ്കര (മലയാളത്തിനുടെ) മല്പാൻ സ്ഥാന പിന്തുടർച്ച തെളിയിക്കുന്ന അനേകം രേഖകൾ ഇന്നു ലഭ്യമാണ്. 1824-ൽ മരിച്ച മാമ്മലശ്ശേരിയിലെ അവസാനത്തെ കോനാട്ടു മല്പാനാ യിരുന്ന ഗീവർഗീസ് മല്പാൻ 1824 മെയ് 8-ന് തന്റെ പിൻഗാമിയായ അബ്രഹാം മൽപ്പാന് എഴുതിക്കൊടുത്ത വിൽപ്പത്രത്തിൽ *മലയാളത്തി നുടെ മല്പാൻ* എന്നാണ് സ്വയം വിശേഷിപ്പിച്ചിരിക്കുന്നത്. *മലയാളത്തി നുടെ പെരിയ പെരിയ ബഹു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ തിരുമുമ്പിൽ....* വെച്ചാണ് താളിയോലയിൽ ഈ വിൽപ്പത്രം എഴുതിയത് (ഇത് പുന്നത്ര ഗീവർഗ്ഗീസ് ദീവന്നാസ്യോസ് മൂന്നാമൻ, മലങ്കര മെത്രാ പ്പോലീത്തായാണ്). തന്റെ കാലശേഷം പിൻഗാമി കോനാട്ട് അബ്രഹാം കത്തനാരെ *മലയാളത്തിനുടെ മല്പാനായി* നിയമിക്കണമെന്ന് മെത്രാ പ്പോലീത്തായോട് അപേക്ഷിക്കുന്നതായും ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ മരണശാസനം പിന്നീട് മലങ്കര മെത്രാപ്പോലീത്താമാരായ ചേപ്പാട് മാർ ഫീലിപ്പോസ് ദീവന്നാസ്യോസ് നാലാമൻ, പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്, പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാ സ്യോസ് അഞ്ചാമൻ എന്നിവർ വായിച്ച് ഒപ്പും മുദ്രയും വച്ച് സാക്ഷ്യപ്പെ ടുത്തിയിട്ടുണ്ട്.

ഗീവർഗീസ് മല്പാന്റെ പിൻഗാമികളായ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ 1864 ഒക്ടോബർ 11-നും കോനാട്ട് യൂഹാനോൻ മല്പാൻ 1884 മാർച്ച് 2-നും എഴുതിയ മരണശാസനങ്ങളിലും തത്തുല്യ പരാമർശങ്ങൾ കാണാം. ഇവയും അതതുകാലത്തെയും പിൽക്കാലത്തെയും മലങ്കര മെത്രാപ്പോലീത്താമാർ വായിച്ച് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

മലങ്കര മല്പാന്മാരെ നിയമിക്കുന്നത് മലങ്കര മെത്രാപ്പോലീത്തായാണ്. അതിന് വിശേഷാൽ ചട്ടങ്ങളും പൂർവമര്യാദകളും ഉണ്ടായിരുന്നു. കോനാട്ടു കുടുംബത്തിലെ ഒരു മലങ്കര മല്പാൻ മരിച്ച് നാൽപ്പതാം ദിന അടിയന്തിരത്തിന് മലങ്കര മെത്രാപ്പോലീത്താ പാമ്പാക്കുടെ പള്ളിയിൽ എഴുന്നള്ളിയാണ് മലങ്കര മല്പാൻ പ്രഖ്യാപനം നടത്തിയിരുന്നത്.

പുതിയ മലങ്കര മല്പാനെ മോതിരം ഇടുവിച്ച് മെത്രാപ്പോലീത്തായുടെ അംശവടിയും വി. വേദപുസ്തകവും പിടിപ്പിച്ച് മലങ്കര മല്പാനെന്നു വിളിക്കുകയായിരുന്നു ആ പതിവ്.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ 1903 ധനു 21-നു മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്ക്കോപ്പായ്ക്ക് നൽകിയ ഒരു സർട്ടിഫിക്കറ്റിൽ ഈ ചടങ്ങുകളുടെ വിശദവിവരണം കാണുന്നുണ്ട്. .... *ഉലഹന്നാൻ മല്പാന്റെ* (കോനാട്ട് കോര യൂഹാനോൻ മല്പാൻ) *കാലശേഷം 40-ാം ദിവസത്തെ അടിയന്തിരത്തിന്* (1890 മേടം 5-ന്) *നാം ഇവിടെ എത്തി മുറിമറ്റത്തിൽ ബ. പൗലൂസ് മാർ ഈവാനിയോസ് മെത്രപ്പോലിത്തായോടും, കടവിൽ ബ. പൗലൂസ് മാർ അത്താനാസ്യോസ് മെത്രപ്പോലീത്തായോടുംകൂടി അമ്പാട്ട് ബ. ഗീവർഗീസ് മാർ കൂറിലോസ് മെത്രപ്പോലീത്തയുടെയും, ബ. ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രപ്പോലിത്തായുടെയും സമ്മതപത്രങ്ങൾ വരുത്തി അന്ന് ഇവിടെ കൂടപ്പെട്ടിരുന്ന അനേക പള്ളിക്കാരുടെ മുമ്പാകെ വച്ച്, നമ്മുടെ വാത്സല്യവാനായ കോനാട്ട് മാത്തൻ കത്തനാരെ മലങ്കരയുടെ മല്പാനായി നിയമിച്ച് അതിന്റെ സ്ഥാനചിഹ്നങ്ങളായി പൂർവ മര്യാദപ്രകാരം മോതിരം, വടി, പുസ്തകം എന്നിവകൾ കൊടുക്കുകയും അയാൾ നടക്കേണ്ട പ്രകാരങ്ങൾ ഞങ്ങൾ മൂന്നു മെത്രപ്പോലീത്തമാരും പ്രത്യേകിച്ചു ഗുണദോഷം പറയുകയും...* എന്നാണ് സർട്ടിഫിക്കറ്റിലെ പ്രസക്തഭാഗം.

ഇതേ ചടങ്ങുകൾ 1866 തുലാം 13 (ഒക്ടോബർ 28) ന് കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമന്റെ ഒന്നാം ആണ്ടു ശ്രാദ്ധദിനത്തിൽ കോനാട്ടു കോര യൂഹാനോൻ മൽപ്പാന്റെ സ്ഥാനദാനത്തിനും അനുവർത്തിച്ചതായി കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലും (പേജ് 431) കാണുന്നുണ്ട്. ഒരു പക്ഷേ 19-ാം നൂറ്റാണ്ടിലെ കോനാട്ടു മൽപാന്മാർ എല്ലാവരും പ്രഗൽഭ പണ്ഡിതരായതിനാലാവാം ഈ സ്ഥാനം കോനാട്ടു കുടുംബത്തിനു പരമ്പരാഗതമായി ലഭ്യമായത്.

1890 മേടം അഞ്ചിന് കോനാട്ട് മാത്തൻ കത്തനാരെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്ക് പാരമ്പര്യപ്രകാരം മലങ്കര മെത്രാപ്പോലീത്താ ഉയർത്തി. ഈ സ്ഥാനദാനചടങ്ങിന്റെ സംക്ഷിപ്ത രൂപം പ. വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി*യിലുമുണ്ട്. 1892-ൽ അറിയപ്പെടുന്ന ചരിത്രത്തിൽ ആദ്യമായി കോനാട്ടു കുടുംബത്തിനു പുറത്തുനിന്ന് വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർക്ക് മലങ്കര മല്പാൻ സ്ഥാനം നൽകി. അദ്ദേഹം രചിച്ച *മതസംഗതി* (പിന്നീട് *മതോപദേശസാരങ്ങൾ* എന്നു പുനർ നാമകരണം ചെയ്യപ്പെട്ടു) എന്ന കൃതിയുടെ വൈശിഷ്ട്യം കൊണ്ടാണ് അക്കാലത്തെ ഏറ്റവും മികച്ച പണ്ഡിതനായിരുന്ന അദ്ദേഹത്തിനു മലങ്കര മല്പാൻ സ്ഥാനം നൽകിയത് (*മലങ്കര ഇടവകപത്രിക,*

1892 വൃശ്ചികം പുസ്തകം 1, ലക്കം 2, പേജ് 180). പതിവിനു വിരുദ്ധ മായി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് തൃതീയനാണ് വട്ട ശ്ശേരിൽ മല്പാന് ഈ സ്ഥാനം നൽകിയത്. രണ്ടുപേർ *മലങ്കര മല്പാൻ* സ്ഥാനം വഹിച്ച ഏകകാലം 1892 മുതൽ മാത്തൻ മൽപ്പാൻ മരിച്ച 1927 വരെയുള്ള വർഷങ്ങൾ മാത്രമാണ്. മലങ്കര മല്പാന്മാരിൽ ഏറ്റവും പ്രഗൽ ഭരും പ്രശസ്തരും ഇവർ രണ്ടു പേരുമാണ്.

വട്ടശ്ശേരിൽ മൽപ്പാൻ പിന്നീട് മലങ്കര മെത്രാപ്പോലീത്തായായി തിര ഞ്ഞെടുക്കപ്പെട്ട് അഭിഷിക്തനായി (ഇദ്ദേഹത്തെ 2002 ഫെബ്രുവരി 24-ന് പരിശുദ്ധനായി പ്രഖ്യാപിച്ചു). വിവാഹിതനായ കോനാട്ട് മാത്തൻ മൽ പ്പാനെ 1906-ൽ വിപുലമായ സ്ഥാനമാനങ്ങളോടെ *കോർഎപ്പിസ്ക്കോപ്പാ* സ്ഥാനത്തേക്കുയർത്തി. 1912-നു ശേഷം ഇവർ രണ്ടാളും വിരുദ്ധ ചേരി കളുടെ നേതാക്കളായെങ്കിലും മാത്തൻ മല്പാന്റെ ജീവിത കാലത്തോ അതിനുശേഷമോ മറ്റൊരാളെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്കുയർത്താൻ മറ്റൊരു മലങ്കര മല്പാനും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന വട്ട ശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ ശ്രമിച്ചില്ല എന്നതു ശ്രദ്ധേയ മാണ്. അന്ന് ഈ സ്ഥാനത്തിനു യോഗ്യരായ പ്രഗൽഭരായ അനേകം മൽപ്പാന്മാർ ഉണ്ടായിരുന്നു എന്നതും പരിഗണിക്കണം.

1927-ൽ മാത്തൻ മൽപ്പാൻ മരിച്ചശേഷം നീണ്ട 36 വർഷങ്ങൾക്കു ശേഷമാണ് പുത്രൻ കോനാട്ട് അബ്രഹാം കത്തനാർ രണ്ടാമനെ മല ങ്കര മല്പാനായി നിയമിച്ചത്. ഇതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി മാത്തൻ മൽപ്പാൻ അന്തരിക്കുമ്പോൾ അബ്രഹാം കത്തനാർക്ക് 19 വയസ്സ് മാത്രമായിരുന്നു പ്രായം. അന്ന് രണ്ടു കക്ഷിയായി പിരിഞ്ഞു നിന്നിരുന്ന സഭയിലെ കലാപകലുഷിതമായ അന്തരീക്ഷമായിരുന്നു രണ്ടാമതും എന്നാൽ പ്രധാനവുമായ സംഗതി. സഭാ സമാധാനത്തിനു ശേഷം 1963 ജൂലൈ മൂന്നിന് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീ ത്തായുമായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കോട്ടയം ദേവ ലോകം അരമന ചാപ്പലിൽ വെച്ച് പൂർവിക ചടങ്ങുകളോടെ അദ്ദേഹത്തെ മലങ്കര മല്പാനായി സ്ഥാനാരോഹണം ചെയ്യിച്ചു.

1987 മാർച്ച് 2-ന് അബ്രഹാം മൽപ്പാൻ അന്തരിച്ചു. തുടർന്ന് 1993 നവം ബർ 28-ന് വടവുകോട് വച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, ഞാർത്താങ്കൽ കോരുതു കത്തനാരെ മലങ്കര മൽപ്പാനായി നിയമിച്ചു. കോനാട്ടു കുടുംബത്തിനു പുറത്തെ രണ്ടാമത്തെ മലങ്കര മൽ പ്പാൻ ഇദ്ദേഹമാണ്. 2001 ഡിസംബർ 23-ന് അദ്ദേഹം അന്തരിച്ചതോടെ മലങ്കര മല്പാൻ സ്ഥാനം വീണ്ടും അനാഥമായി.

മലങ്കര മല്പാനെ നിയമിക്കുന്നതിന്റെ മാനദണ്ഡം എന്തായിരുന്നു. 1903 ധനു 21-ലെ സർട്ടിഫിക്കറ്റിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ഇതിനൊരു മറുപടി നൽകുന്നുണ്ടെന്നു കാണാം .... *ഈ മലങ്കര ഇടവകയിൽ ഉൾപ്പെട്ട സുറിയാനിക്കാരിൽ ആരുടെ പക്കലും ഇത്രത്തോളം സുറിയാനി പുസ്തകങ്ങൾ ഇല്ല. ഇപ്പോൾ ഇവിടെയല്ലാതെ മറ്റെങ്ങും ഇപ്രകാരം സുറിയാനി പഠിക്കുന്ന ശിഷ്യന്മാരുടെ കൂട്ടവും ഇല്ല. ... നമ്മുടെ വാത്സല്യവും ഉദ്ദേശവും തെറ്റാതെ പൂർവ്വന്മാരെക്കാൾ കുടുതൽ അറിവും, സുറിയാനി ഭാഷാജ്ഞാനവും നമ്മുടെ പുത്രനുള്ളതു കൊണ്ടും, സുറിയാനി പുസ്തകങ്ങൾ ആകട്ടെ ഭാഷാജ്ഞാനമാകട്ടെ ഇതിൽ കുടുതലായി ഈ മലങ്കരയിലുള്ള സുറിയാനിക്കാരിൽ ആർക്കും തന്നെ ഇല്ലെന്നു പറവാൻ നാം അധൈര്യപ്പെടുന്നില്ല. അതുകൊണ്ടും നമ്മുടെ മകൻ സമുദായത്തിനും നമുക്കും പലവിധത്തിൽ ഉപകാരപ്രദമായ സ്ഥിതിയിൽ വന്നിരിക്കുന്നതുകൊണ്ടും....... ഈ നമ്മുടെ വാത്സല്യ മകനെ നാം ഹൃദയപൂർവം അനുമോദിക്കുന്നു...*

ഇനിയൊരു മലങ്കര മല്പാനെ സ്ഥാനാരോഹണം ചെയ്യിക്കുകയാണെങ്കിൽ ഈ കാലോചിതമായ പരിഷ്കാരങ്ങളോടെ മാനദണ്ഡങ്ങളും പ്രഗൽഭരായ മുൻഗാമികളുടെ പാണ്ഡിത്യ പാരമ്പര്യവും പാലിച്ചു വേണം ആ നിയമനം നടത്താൻ. ഇന്നിത് കേവലം ആലങ്കാരിക സ്ഥാനം മാത്രമാണ്. എങ്കിൽപ്പോലും ഈ നിയമനം പ്രഗൽഭരായ മുൻഗാമികളെ അവഹേളിക്കുന്നതാകരുത്.

(*മലങ്കരസഭാ മാസിക, ഒക്ടോബർ, 2002*)

# 1

# അർമീനിയയുടെ ജ്ഞാനസ്നാനത്തിന് 1700 വയസ്

ക്രിസ്തുവർഷം 313-ൽ റോമാ ചക്രവർത്തിയായിരുന്ന കോൺസ്റ്റ ന്റൈൻ ക്രിസ്തുമതത്തെ തന്റെ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി പ്രഖ്യാപിക്കുന്നതോടെയാണ് യൂറോപ്പിലെ ക്രിസ്തുമത പീഡനം അവ സാനിച്ചതും ത്വരിതഗതിയിലുള്ള വളർച്ച ആരംഭിച്ചതും. എന്നാൽ ക്രിസ്തുമതം ഔദ്യോഗികമതമായി പ്രഖ്യാപിച്ച ആദ്യ രാജ്യം റോമാ സാമ്രാജ്യമല്ല, അർമീനിയയാണ്. റോമാ സാമ്രാജ്യത്തേക്കാൾ ഒരു വ്യാഴ വട്ടക്കാലം മുമ്പ് ക്രിസ്തുവർഷം 301-ൽ ക്രിസ്തുമതം ഔദ്യോഗികമത മായി പ്രഖ്യാപിച്ച അർമീനിയ അതിന്റെ 1700-ാം വാർഷികം സെപ്റ്റം ബർ 21 മുതൽ 24 വരെ ആഘോഷിക്കുകയാണ്.

യഹൂദപാരമ്പര്യം അവകാശപ്പെടുന്ന അർമീനിയരിൽ ബഹുഭൂരിപ ക്ഷവും ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപ്പെട്ട അർമീ നിയൻ അപ്പോസ്തോലിക സഭയിലെ അംഗങ്ങളാണ്. 1742-ൽ സ്ഥാപിച്ച ലെബനനിലെ ബയ്റൂട്ട് ആസ്ഥാനമാക്കിയുള്ള അർമീനിയൻ കത്തോ ലിക്കാ പാത്രിയർക്കീസിന്റെ കീഴിലുള്ള രണ്ടരലക്ഷം റോമൻ കത്തോ ലിക്കരും 19-ാം നൂറ്റാണ്ടിനുശേഷം പ്രൊട്ടസ്റ്റന്റു വിഭാഗങ്ങളിൽ ചേർന്ന വളരെ പരിമിതമായ ഒരു വിഭാഗവും ഈ ജനസമൂഹത്തിന്റെ ഭാഗമാണ്.

അർമീനിയൻ ജനസമൂഹത്തിന് നാലു സഹസ്രാബ്ദകാലത്തെയെ ങ്കിലും പഴക്കമുണ്ട്. ക്രിസ്തുവിനു മുമ്പ് ഒമ്പതാം ശതകത്തിൽ ഖാൽദി യൻമാൻ അർമീനിയയിൽ ആധിപത്യം സ്ഥാപിച്ചു. ബി.സി. 331-ൽ അല ക്സാണ്ടർ അർമീനിയ കീഴടക്കി. പിന്നീട് റോമൻ - പേർഷ്യൻ സാമ്രാ ജ്യങ്ങൾ തമ്മിൽ അർമീനിയയുടെ ആധിപത്യത്തിനായി മത്സരം ഉണ്ടായി. ഇതിനെത്തുടർന്ന് ഒരു യുദ്ധം ഒഴിവാക്കാൻ ക്രിസ്തുവർഷം 66-ൽ റോമാ ചക്രവർത്തിയായിരുന്ന നീറോ കൈസർ, പേർഷ്യയിലെ അർസാസിസിദ് വംശത്തിലെ ടിറിഡേറ്റ്സ് രാജകുമാരനെ അർമീനിയായിലെ ഭരണാധി കാരിയായി അംഗീകരിച്ചു.

അർമീനിയൻ സഭയുടെ പാരമ്പര്യമനുസരിച്ച് അപ്പോസ്തോലന്മാരായ വിശുദ്ധ തദ്ദായി, വിശുദ്ധ ബർത്തുൽമായി എന്നിവരാണ് അർമീനിയാ യിൽ സുവിശേഷമറിയിച്ചത്. ക്രിസ്തുവർഷത്തിലെ ആദ്യ മൂന്നു നൂറ്റാ ണ്ടുകളിൽ അർമീനിയൻ ക്രൈസ്തവർ മൂന്നു തവണയെങ്കിലും പീഡ

നത്തിന് ഇരയായിട്ടുണ്ട്. 301-ൽ ടിറിഡേറ്റ്സ് മൂന്നാമൻ രാജാവ് ക്രിസ്തുമതം അർമീനിയായുടെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ചു. അതോടെ ലോകത്തിൽ ക്രിസ്തുമതം ഔദ്യോഗിക മതമാകുന്ന ആദ്യ രാജ്യമായി അർമീനിയ.

ക്രിസ്തുവർഷം 294-ൽ കപ്പദോക്യയിലെ കൈസറിയായുടെ മെത്രാപ്പോലീത്തായുടെ കീഴിൽ മേൽപ്പട്ടക്കാരനായി വാഴിക്കപ്പെട്ടിരുന്ന *പ്രബോധകനായ വിശുദ്ധ ഗ്രിഗോറിയോസ്* (Gregory the Illuminator) തന്നെയാണ് പുതിയ ഔദ്യോഗിക മതത്തിന്റെ ആദ്യ തലവനായിത്തീർന്നത്. ക്രിസ്തുവർഷം 302-ൽ അർമീനിയയുടെ അന്നത്തെ തലസ്ഥാനത്ത് സിംഹാസന ദേവാലയം സ്ഥാപിച്ചു. ഇന്ന് *ഏകജാതൻ അവരോഹണം ചെയ്തു* എന്നർത്ഥമുള്ള *എച്ച്മിയാഡ്സിൻ* എന്നറിയപ്പെടുന്ന ഈ സ്ഥലമാണ് അർമീനിയൻ സഭാതലവനായ സുപ്രീം കാതോലിക്കായുടെ ആസ്ഥാനം. അർമീനിയായുടെ തലസ്ഥാനമായ യെരവാന് വളരെ അടുത്താണ് എച്ച്മിയാഡ്സിൻ.

ക്രിസ്തുവർഷം 352-ൽ സഭാതലവനായി വാഴിക്കപ്പെട്ട നാർസെസ് 363-ൽ *കാതോലിക്കോസ്* എന്ന സ്ഥാനനാമം സ്വീകരിച്ച് സഭയുടെ സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. 374-ൽ കൈസറിയായിലെ മെത്രാപ്പോലീത്തായോടുള്ള വിധേയത്വം അവസാനിപ്പിച്ച് പൂർണ സ്വതന്ത്രനില കൈവരിച്ചു.

എ.ഡി. 325-ൽ കൂടിയ ക്രൈസ്തവ സഭയുടെ ആദ്യ സാർവത്രിക സുന്നഹദോസായ നിഖ്യായിൽ അർമീനിയൻ സഭയുടെ രണ്ടു പ്രതിനിധികൾ സംബന്ധിച്ചിരുന്നു. അടുത്ത രണ്ടു പൊതു സുന്നഹദോസുകളായ കുസ്തന്തീനോസ്പോലീസ് (381), എഫേസൂസ് (431) ഇവയിൽ അർമീനിയൻ സഭ സംബന്ധിച്ചില്ലെങ്കിലും അവയുടെ തീരുമാനങ്ങളെ പിന്നീട് അംഗീകരിച്ചു. എ.ഡി. 387-ൽ അർമീനിയ റോമ-പേർഷ്യൻ സാമ്രാജ്യങ്ങളിലായി വിഭജിക്കപ്പെട്ടു.

കിഴക്കും പടിഞ്ഞാറും സഭകൾ തമ്മിൽ വേർപിരിയലിനു കാരണമായ എ.ഡി. 387-ൽ കൽക്കദൂന്യ സുന്നഹദോസിൽ അർമീനിയൻ സഭ പങ്കെടുത്തില്ലെന്നു മാത്രമല്ല, എ.ഡി. 506-ൽ ഡ്വീനിൽ കൂടിയ അർമീനിയൻ സഭയുടെ പ്രാദേശിക സുന്നഹദോസ് കൽക്കദൂന്യാ വിശ്വാസ പ്രമാണം തള്ളിക്കളയുകയും ചെയ്തു. അതോടെ റോമാ സാമ്രാജ്യത്തിലെ സഭകളുമായുള്ള സംസർഗം അവസാനിച്ചു.

അർമീനിയൻ സഭയുടെ ആദ്യകാലം മുതൽ 1920 നവംബർ 29-ന് നടന്ന കമ്യൂണിസ്റ്റ് വിപ്ലവം വരെയുള്ള കാലം അർമീനിയ രാഷ്ട്രീയ അന്തഃഛിദ്രങ്ങളുടെയും പീഡനങ്ങളുടെയും ഭൂമിയായിരുന്നു. അറബ്,

ടർക്കിഷ്, റോമൻ ആക്രമണങ്ങളും ഇസ്ലാം മതത്തിന്റെ ആവിർഭാവവും വികസനവും കുരിശുയുദ്ധങ്ങളും അർമീനിയൻ ദുരന്തത്തിന് വഴിമരുന്നിട്ടു.

വിവിധ ഭരണങ്ങളിൽ അർമീനിയൻ ജനത ഉയർച്ചയും താഴ്ചയും കണ്ടു. അർമീനിയൻ സഭയും ഈ നിമ്നോന്നതികൾക്കു വിധേയമായി. എന്നാൽ അർമീനിയൻ രാഷ്ട്രം തകർന്നപ്പോഴും അർമീനിയൻ ദേശീയതയുടെ ചിഹ്നവും ഹേതുവുമായി നിൽക്കുന്നതിൽ അർമീനിയൻ ഓർത്തഡോക്സ് സഭ വിജയിച്ചു. അർമീനിയൻ സഭയുടെ സുവിശേഷീകരണ പ്രവർത്തനങ്ങളുടെ ഫലമായുണ്ടായ ജോർജിയൻ, അസർബർജാൻ എന്നീ ദേശീയ സഭകൾ മാതൃസഭയുമായുള്ള ബന്ധം വിച്ഛേദിക്കുകയും, കൽക്കദൂന്യ അനുകൂല നിലപാട് സ്വീകരിച്ച് ബൈസന്റിയൻ സഭാ കുടുംബത്തിൽ ചേർന്നപ്പോഴും അർമീനിയൻ സഭ ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ ഉറച്ചു നിന്നു.

രാഷ്ട്രീയമായ സംഘർഷങ്ങളുടെ ഫലമായി എച്ച്മിയാഡ്സിനിലെ കാതോലിക്കേറ്റ് ആസ്ഥാനം പല പ്രാവശ്യം സ്ഥലം മാറ്റുകയുണ്ടായി. 1441-ൽ വീണ്ടും ആസ്ഥാനം എച്ച്മിയാഡ്സിനിൽ പുനഃസ്ഥാപിച്ചു. ഈ സ്ഥലംമാറ്റങ്ങൾക്കിടയിൽ താൽക്കാലിക ആസ്ഥാനങ്ങളായ അഘ്തമാറിലും സിസിലും സ്വതന്ത്ര കാതോലിക്കേറ്റുകളുണ്ടായി.

ക്രിസ്തുവർഷം 1441-ൽ കാതോലിക്കേറ്റ് മൂലസ്ഥാനം എച്ച്മിയാഡ്സിൽ പുനഃസ്ഥാപിച്ചെങ്കിലും സിസിലെ കാതോലിക്കേറ്റ് അപ്പോഴും നിലനിന്നു. 1929-ൽ തുർക്കികൾ സിസ് നശിപ്പിച്ചതോടെ ഈ കാതോലിക്കേറ്റ് ലബനനിലെ ബെയ്റൂട്ടിനടുത്തുള്ള അന്റലിയാസിൽ പുനഃസ്ഥാപിച്ചു. ഈ സഭ അർമീനിയൻ സഭയിലെ ഒരു സ്വതന്ത്ര വിഭാഗമാണിന്ന്.

എന്നാൽ എച്ച്മിയാഡ്സിലെ സുപ്രീംകാതോലിക്കായുടെ കീഴിലുള്ള കോൺസ്റ്റാന്റിനോപ്പിൾ, യറുസലേം എന്നീ സ്ഥലങ്ങളിലെ പാത്രിയർക്കീസുമാർ സ്വതന്ത്രരല്ല. ഇന്ന് യറുശലേമിലെ പുണ്യസ്ഥലങ്ങളുടെ മൂന്നു പ്രധാന കൈവശക്കാരിൽ ഒരാളാണ് അർമീനിയൻ പാത്രിയർക്കീസ്.

1461-ൽ സുൽത്താൻ മുഹമ്മദ് രണ്ടാമൻ, യോയാക്കീം എന്ന അർമീനിയൻ മെത്രാനെ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസായി അംഗീകരിച്ചു. ഇന്ന് ടർക്കിയിലെ ഏറ്റവും വലിയ ക്രൈസ്തവ സമൂഹമാണ് അർമീനിയക്കാർ.

യഹൂദരെപ്പോലെതന്നെ വ്യാപാര സമൂഹമായിരുന്നു അർമീനിയക്കാർ. പഴയ യറുശലേം നഗരത്തിലെ മുഖ്യഭാഗവും അർമീനിയൻ ക്വാർട്ടർ

ആയിരുന്നു. ഇന്ത്യയിലും സജീവമായ അർമീനിയൻ സാന്നിധ്യം ഉണ്ടായിരുന്നു. 1562-ൽ ഇന്ത്യയിലെ ആദ്യ അർമീനിയൻ ദേവാലയം ആഗ്രയിൽ സ്ഥാപിക്കപ്പെട്ടു. ഭൂരിഭാഗം അർമീനിയൻ വംശജരും സ്വരാജ്യത്തേക്കു തിരിച്ചുപോയതോടെ ഇന്ത്യയിൽ കൊൽക്കത്തയിൽ മാത്രമാണ് ഇപ്പോൾ അർമീനിയൻ വൈദികരുള്ളത്.

യഹൂദർ കഴിഞ്ഞാൽ ആധുനികലോകത്തിൽ ഏറെ പീഡിപ്പിക്കപ്പെട്ട ജനസമൂഹം അർമീനിയരാണ്. 19, 20 നൂറ്റണ്ടുകളിൽ ലക്ഷക്കണക്കിനു അർമീനിയക്കാരാണ് ടർക്കിഷ് അധികാരികളാൽ വധിക്കപ്പെട്ടത്. നൂറ്റാണ്ടുകളിലൂടെ തുടർന്ന ഈ വംശീയ ഉന്മൂലനമാണ് അർമീനിയക്കാർ ലോകമെങ്ങും പരക്കുവാൻ ഇടയാക്കിയ മുഖ്യ കാരണം. കമ്യൂണിസ്റ്റു വിപ്ലവവും സോവിയറ്റ് റിപ്പബ്ലിക്കായുള്ള പരിണാമവുമാണ് അർമീനിയയിലെ കൂട്ടക്കൊലകൾക്ക് അറുതി വരുത്തിയത്.

20-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങൾ മുതൽ മലങ്കര ഓർത്തഡോക്സ് സഭയും അർമീനിയൻ അപ്പോസ്തോലിക സഭയും തമ്മിൽ ഉറ്റബന്ധത്തിലാണ് വർത്തിക്കുന്നത്. 1963 നവംബറിൽ അർമീനിയൻ കാതോലിക്കാ വസ്കൻ ഒന്നാമനാണ് കോട്ടയം കാതോലിക്കേറ്റ് അരമന ഉദ്ഘാടനം ചെയ്തത്. 1976-ൽ പൗരസ്ത്യ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ അർമീനിയാ സന്ദർശിക്കുകയും അവരുടെ വിശുദ്ധ മൂറോൻ കൂദാശയിൽ പങ്കെടുക്കുകയുമുണ്ടായി. 1995-ൽ അർമീനിയൻ സുപ്രീംകാതോലിക്കായായി കരേക്കിൻ പ്രഥമൻ സർക്കീസിയാനെ വാഴിക്കുന്നതിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനും പങ്കെടുത്തിരുന്നു.

മലങ്കരസഭയുടെ ഭരണരീതിയുമായി ഏറെ സാദൃശ്യമുണ്ട് അർമീനിയൻ സഭയ്ക്ക്. മലങ്കരസഭയെപ്പോലെ മെത്രാന്മാരും വൈദിക-അവൈദിക പ്രതിനിധികളും അടങ്ങുന്ന അസംബ്ലിയാണ് സുപ്രീംകാതോലിക്കായെ തെരഞ്ഞെടുക്കുന്നത്. സെലൂഷ്യൻ കാതോലിക്കായെ തെരഞ്ഞെടുക്കുന്ന സമാന കൗൺസിലിൽ സുപ്രീംകാതോലിക്കായുടെ പ്രതിനിധിക്കും വോട്ടവകാശമുണ്ട്.

അർമീനിയൻ ക്രൈസ്തവവൽക്കരണത്തിന്റെ വാർഷികം ലബനനിൽ വച്ച് സെലീഷ്യൻ കാതോലിക്കേറ്റ് മെയ് 25-27 തീയതികളിൽ ആഘോഷിച്ചിരുന്നു. 1995-ൽ സിലിഷ്യയിലെ കാതോലിക്കോസിനെയാണ് സുപ്രീം കാതോലിക്കോസായി തെരഞ്ഞെടുത്ത് വാഴിച്ചത്. ഇപ്പോൾ രണ്ടു വിഭാഗവും ഒരു പൊതുഭരണഘടനയ്ക്ക് രൂപം നൽകാനുള്ള ശ്രമത്തിലാണ്.

അർമീനിയൻ ക്രൈസ്തവവൽക്കരണത്തിന്റെ 1700-ാം വാർഷികവും സോവിയറ്റ് ഭരണത്തിൽ നിന്നുള്ള സ്വാതന്ത്ര്യത്തിന്റെ പത്താം വാർഷി

കവും 2001 സെപ്റ്റംബർ 21 മുതൽ 24 വരെ ആഘോഷിക്കുകയാണ്. തലസ്ഥാനമായ യെരവാനിൽ പ്രബോധകനായ വിശുദ്ധ ഗ്രീഗോറിയോസിന്റെ നാമത്തിൽ പുതിയ കത്തീഡ്രലിന്റെ പ്രതിഷ്ഠാകർമ്മം ഇതോടനുബന്ധിച്ചു നടക്കും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നേതൃത്വത്തിലുള്ള മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധി സംഘം ഇന്ത്യയിൽ നിന്നും രാജ്യാതിഥികളായി ആഘോഷ പരിപാടികളിൽ പങ്കെടുക്കുന്നുണ്ട്.

സുപ്രീംകാതോലിക്കോസ് പരിശുദ്ധ കരേക്കിൻ ദ്വിതീയൻ നർസിസിയാന്റെ നേതൃത്വത്തിൽ അർമീനിയൻ സഭ ത്വരിത വികസനത്തിലാണ്. എച്ച്മിയാഡ്സിൻ, ലെബനനിലെ ബിഫ്ക്കയ, യറുശലേം, ന്യൂയോർക്ക് എന്നിവിടങ്ങളിൽ വൈദിക സെമിനാരികൾ ഉണ്ടെങ്കിലും സോവിയറ്റ് ഭരണത്തിന്റെ അനന്തരഫലമായ വൈദികരുടെ കുറവ് സഭയ്ക്കൊരു പ്രശ്നമാണ്. ഇതിനു പുറമെ 1988-ൽ ഉണ്ടായ ഭൂകമ്പദുരന്തത്തിനുശേഷം ദുരിതാശ്വാസ പ്രവർത്തനത്തിന്റെ മറവിൽ എത്തിയ പാശ്ചാത്യ പ്രൊട്ടസ്റ്റന്റുകളുടെ കടന്നുകയറ്റവും ഇന്നു സഭയുടെ മുമ്പിൽ ഒരു ഗുരുതരപ്രശ്നമാണ്.

(*മംഗളം ദിനപ്പത്രം, സെപ്റ്റംബർ 24, 2001*)

# 2

# മലങ്കര - എത്യോപ്യൻ സഭകൾ

ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽപെടുന്ന മലങ്കരസഭയുടെയും എത്യോപ്യൻ സഭയുടെയും ചരിത്രം പരിശോധിച്ചാൽ ഒട്ടേറെ സമാനതകൾ കണ്ടെത്താനാകും.

ഇരുസഭകൾക്കും അപ്പോസ്തോലിക കാലത്തോളം പാരമ്പര്യമുണ്ട്. മലങ്കരസഭയുടെ സ്ഥാപകൻ വി. മാർത്തോമാ ശ്ലീഹായാണ്. വി. മത്തായി ശ്ലീഹാ എതോപ്യ സന്ദർശിച്ചതായിട്ടാണ് എതോപ്യൻ സഭയുടെ പാരമ്പര്യം. വി. ഫിലിപ്പോസ് ശെമ്മാശനെയും (അപ്പോ. പ്രവൃത്തികൾ 8:26–40) എത്യോപ്യൻ സഭയുടെ സ്ഥാപകനായി വിശേഷിപ്പിക്കാറുണ്ട്. ഇരു സഭകളുടെയും നാലാം നൂറ്റാണ്ടു വരെയുള്ള കാലഘട്ടത്തിലെ ചരിത്രം ഇരുളടഞ്ഞതാണ്.

പഴയ റോമാ സാമ്രാജ്യത്തിനു പുറത്ത് പ്രത്യക്ഷമായോ പരോക്ഷമായോ പാശ്ചാത്യ സ്വാധീനം ഇല്ലാതെ വളർന്ന രണ്ടേ രണ്ട് സഭകളാണിവ. ഇരു സഭകളും തങ്ങളുടെ പ്രാദേശിക സംസ്ക്കാരങ്ങളും പാരമ്പര്യങ്ങളും മുറുകെപിടിക്കുന്ന ദേശീയ സഭകളാണ്.

നാലാം നൂറ്റാണ്ടിൽ മലങ്കരസഭ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടു. ഇതേകാലത്ത് എത്യോപ്യൻ സഭ, കോപ്റ്റിക് സഭയുടെ പുത്രീസഭയായിത്തീർന്നു. എത്യോപ്യൻ സഭയുടെ ഔദ്യോഗിക തുടക്കം തന്നെ ഇങ്ങനെയായിരുന്നുവെന്നാണ് ചില സഭാചരിത്രകാരന്മാരുടെ കണ്ടെത്തൽ.

അലക്സന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസുമാർ (പോപ്പ്) വാഴിച്ചയയ്ക്കുന്ന മെത്രാന്മാരാണ് (ആബൂനാ) എത്യോപ്യൻ സഭയ്ക്ക് ആത്മീയ നേതൃത്വം നൽകി വന്നിരുന്നത്. ഇവർ എപ്പോഴും ഈജിപ്റ്റുകാരായ കോപ്റ്റിക് സഭാംഗങ്ങളായിരുന്നു. അതേ സ്ഥാനത്ത് സെലൂഷ്യായിലെ കാതോലിക്കാമാർ (ബാബിലോണിയാ പാത്രിയർക്കീസ്) വാഴിച്ചയയ്ക്കുന്ന മെത്രാന്മാരാണ് മലങ്കരസഭയ്ക്ക് ആത്മീയ നേതൃത്വം നൽകി വന്നിരുന്നത്. ഇവർ എപ്പോഴും പേർഷ്യൻ വംശജരായ പൗരസ്ത്യ സുറിയാനി സഭാംഗങ്ങളായിരുന്നു.

ഇതു കൂടാതെ 13–ാം നൂറ്റാണ്ടു മുതൽ തദ്ദേശീയരായ എച്ചഗേബമാർ (ആർച്ച് പ്രീസ്റ്റ്) എത്യോപ്യൻ സഭയ്ക്ക് ഭരണനേതൃത്വം നൽകിവന്നു. പതിനാറാം നൂറ്റാണ്ടു വരെ മലങ്കരസഭയിലുണ്ടായിരുന്ന അർക്കദ്യക്കോൻ പദവിക്ക് സമാനമാണ് കോപ്റ്റിക് ബിഷപ്പിന് കീഴിലുണ്ടായ

'എച്ചഗേ' പദവി. മലങ്കരയിലെ അർക്കദ്യക്കോൻ കൽദായ പാരമ്പര്യ പ്രകാരം വൈദികരിലെ പരമോന്നത സ്ഥാനിയാണ്.

എതോപ്യ, പോർച്ചുഗീസ് ബന്ധത്തിലായിരുന്ന കാലത്ത് (1543–1636) 10 വർഷക്കാലം (1626–166) റോമാ സഭ എത്യോപ്യൻ സഭയെ കീഴിലാക്കി. ഇതേകാലത്തു തന്നെയാണ് (1599–1653) മലങ്കരസഭയെ റോമാസഭ കീഴിലാക്കിയത്. എത്യോപ്യൻ ഭരണാധികാരികൾ റോമൻ കത്തോലിക്കാ പുരോഹിതരെ പുറത്താക്കി സ്വാതന്ത്ര്യം പ്രാപിച്ചു. സിവിൽ ഭരണാധികാരമില്ലാതിരുന്ന മലങ്കരസഭ 1653–ലെ മഹത്തായ കൂനൻകുരിശ് വിപ്ലവത്തിലൂടെ സ്വയം സ്വാതന്ത്ര്യപ്രഖ്യാപനം നടത്തി.

ഇറ്റാലിയൻ അധിനിവേശകാലത്ത് (1935–1941) എത്യോപ്യൻ സഭയിൽ നിന്ന് കുറേപ്പേരെ റോമാ സഭയിൽ ചേർത്ത് എത്യോപ്യേൻ കത്തോലിക്കാ റീത്തുണ്ടാക്കി. അതുപോലെ മലങ്കരസഭയിൽ നിന്ന് അടർത്തിയെടുത്ത അതിന്യൂനപക്ഷത്തെ ചേർത്ത് 1930–ൽ സീറോ മലങ്കര റീത്തും രൂപീകരിച്ചു. പാശ്ചാത്യ മിഷനറിമാർ വിതച്ച വേദവിപരീതങ്ങൾ എത്യോപ്യയിലും മലങ്കരയിലും 19, 20 നൂറ്റാണ്ടുകളിൽ നിലനിന്നിരുന്നു.

മലങ്കര – അന്ത്യോഖ്യൻ ബന്ധത്തിന് 1665–ൽ തുടക്കം കുറിച്ചെങ്കിലും 1876–ലെ മുളന്തുരുത്തി സുന്നഹദോസിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ചത്. എങ്കിലും മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ പൂർണ്ണ ഭരണാധികാരം വി. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ തദ്ദേശീയനായ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹകരണത്തോടെ മലങ്കര സുന്നഹദോസ് 1912–ൽ വി. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്കായെ വാഴിച്ചതോടെ മലങ്കരസഭ പൂർണ്ണസ്വാതന്ത്ര്യവും സ്വയംശീർഷകത്വവും കൈവരിച്ചു. കോപ്റ്റിക് പാത്രിയർക്കീസ്, 1951–ൽ എതോപ്യാക്കാരനായ ആബൂനായെ വാഴിച്ചതോടെ സ്വയംഭരണാവകാശവും 1956–ൽ പാത്രിയർക്കീസിനെ വാഴിച്ചതോടെ സ്വയംശീർഷകത്വവും എത്യോപ്യൻ സഭ കൈവരിച്ചു.

വിശ്വാസികളുടെ എണ്ണത്തിന്റെ കാര്യത്തിലും ചില സമാനതകളുണ്ട്. കോപ്റ്റിക് സഭയുടെ അഞ്ചുമടങ്ങിലധികമാണ് എത്യോപ്യൻ സഭയുടെ അംഗസംഖ്യ. അതുപോലെ അന്ത്യോഖ്യൻ സഭയുടെ അഞ്ച് മടങ്ങിലധികമാണ് മലങ്കരസഭയുടെ അംഗസംഖ്യ.

മലങ്കര – എത്യോപ്യൻ സഭാ തലവന്മാർ, സ്വതന്ത്ര പരമാധികാരിക

ളായ കാതോലിക്കാ – പാത്രിയർക്കീസുമാരായിട്ടും തങ്ങളുടെ പുരാതന തദ്ദേശീയ സഭകളിലെ സ്ഥാനമാനങ്ങൾ ഉപേക്ഷിച്ചിട്ടില്ല. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിലെ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും 'എത്യോപ്യായുടെ പാത്രിയർക്കീസും വി. തെക്ലേ ഹൈമനോത്തിന്റെ സിംഹാസനത്തിലെ എച്ചഗേയയും' എന്നിങ്ങനെയാണ് യഥാക്രമം ഈ സഭാതലവന്മാരുടെ സ്ഥാനനാമങ്ങൾ.

സ്വയംശീർഷക സഭകളായ എത്യോപ്യൻ സഭയുടേയും എറിട്രിയൻ സഭയുടേയും പാത്രിയർക്കീസുമാർ അലക്സന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസിന് (പോപ്പ്) 'സമന്മാരിൽ മുമ്പൻ' എന്ന സ്ഥാനം നൽകിയിരിക്കുന്നു. എന്നാൽ കോപ്റ്റിക് പോപ്പിന് ഈ സഭകളുടെമേൽ മേൽക്കോയ്മ ഇല്ല താനും. മലങ്കരസഭാ ഭരണഘടന (1934) പ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് 'സമന്മാരിൽ മുമ്പൻ' എന്ന സ്ഥാനം നൽകിയിട്ടുണ്ട്. ഇതിലുപരി തനിക്ക് പരമാധികാരമുണ്ടെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് അവകാശപ്പെടുന്നതും മലങ്കരയിലെ ഒരു ന്യൂനപക്ഷം അതിനെ പിന്തുണയ്ക്കുന്നതുമാണ് മലങ്കരസഭയിലെ പ്രശ്നത്തിന്റെ അടിസ്ഥാന കാരണം. മലങ്കരസഭയുടെ ചരിത്രവും ക്രൈസ്തവലോകത്തിന്റെ ഇന്നത്തെ അവസ്ഥയും യഥാർത്ഥമായി മനസ്സിലാക്കിയാൽ ഇതിലെ യുക്തിരാഹിത്യം മനസ്സിലാകും. അന്ത്യോഖ്യാ പാത്രിയർക്കീസിനെ പരമാധികാരിയായി അംഗീകരിക്കുന്ന മലങ്കരയിലെ വിഘടിത വിഭാഗത്തിന് – അവർ യഥാർത്ഥ അന്ത്യോഖ്യൻ സഭാംഗങ്ങളേക്കാൾ കൂടുതലാണെങ്കിലും – അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ തെരഞ്ഞെടുപ്പിൽ യാതൊരു പങ്കാളിത്തവുമില്ല.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. കണ്ടനാട് ഡയോസിഷൻ ബുള്ളറ്റിൻ, മാർച്ച്, 2009)*

# 3

# ഇന്നെത്തുന്ന എക്യുമെനിക്കൽ പാത്രിയർക്കീസ്

മലങ്കര ഓർത്തഡോക്സ് സഭയുടെ ക്ഷണമനുസരിച്ച് എക്യുമെനിക്കൽ പാത്രിയർക്കീസ് പ. ബർത്തലോമ്യ പ്രഥമൻ ഇന്നു കേരളത്തിലെത്തുകയാണ്. ഇന്ത്യ സന്ദർശിക്കുന്ന പ്രഥമ എക്യുമെനിക്കൽ പാത്രിയർക്കീസാണ് ഇദ്ദേഹം. മുപ്പതു കോടി പൗരസ്ത്യ ക്രൈസ്തവരുടെ ആത്മീയാദ്ധ്യക്ഷനാണ് പരിശുദ്ധ അന്ത്രയോസ് ശ്ലീഹായുടെ 270-ാമത്തെ പിൻഗാമിയും *പുതിയ റോമാ*യായ കോൺസ്റ്റാന്റിനോപ്പിളിലെ ആർച്ചുബിഷപ്പും എക്യുമെനിക്കൽ പാത്രിയർക്കീസുമായ പ. ബർത്തലോമ്യ ഒന്നാമൻ.

ഗ്രീസ്, ടർക്കി, റഷ്യ, ജോർജിയ, സ്ലോവാക്യാ, റൂമേനിയ, ഫിൻലന്റ്, പോളണ്ട്, ബൾഗേറിയ, സേർബിയ, അൽബേനിയാ, സൈപ്രസ്, ഈജിപ്റ്റ്, ഇസ്രായേൽ, ലബനോൻ, സിറിയ, ജപ്പാൻ മുതലായ രാജ്യങ്ങളിലെ ബൈസന്റയിൻ (ഗ്രീക്ക്) പാരമ്പര്യത്തിലുള്ള ഓർത്തഡോക്സ് സഭകളുടെ ആത്മീയ പിതാവാണ് ഇദ്ദേഹം. ഈ രാജ്യങ്ങളിൽ നിന്നും പശ്ചിമ യൂറോപ്പ്, തെക്കും വടക്കും അമേരിക്കകൾ, ഓസ്ട്രേലിയ മുതലായ രാജ്യങ്ങളിൽ കുടിയേറിയവരും സമീപ ദശകങ്ങളിൽ ദക്ഷിണാഫ്രിക്ക, കെനിയ, ഉഗാണ്ട, ചൈന മുതലായ രാജ്യങ്ങളിൽ സ്ഥാപിച്ച ഓർത്തഡോക്സ് സഭകളും ഇദ്ദേഹത്തിന്റെ ആത്മീയാധികാരത്തിന്റെ കീഴിലാണ്. റോമൻ കത്തോലിക്കാ സഭ കഴിഞ്ഞാൽ ഏറ്റവും അധികം അംഗങ്ങളുള്ള സഭാ കുടുംബമാണിത്.

റോമാ സാമ്രാജ്യത്തിന്റെ ചരിത്രവുമായി അഭേദ്യമായവിധം കെട്ടുപിണഞ്ഞു കിടക്കുന്നതാണ് എക്യുമെനിക്കൽ പാത്രിയർക്കേറ്റ്. പൗരസ്ത്യ സഭയിലെ ആദ്യ ഭദ്രാസനം ഹെരാക്ലിയായിലായിരുന്നു. ക്രിസ്തുവർഷം 330-ൽ റോമാ ചക്രവർത്തിയായ കൊൺസ്റ്റന്റയിൻ കോൺസ്റ്റാന്റിനോപ്പിൾ (കുസ്തന്തീനോപ്പോലീസ്) എന്ന പുതു നഗരം സ്ഥാപിക്കുകയും തലസ്ഥാനം റോമിൽ നിന്നും അവിടേയ്ക്കു മാറ്റുകയും ചെയ്തു. ഈ നഗരത്തെ അദ്ദേഹം *പുതിയ റോം* എന്നാണ് വിശേഷിപ്പിച്ചത്. ക്രിസ്തു ശിഷ്യനായ അന്ത്രയോസ് ശ്ലീഹാ ഇവിടെ സുവിശേഷമറിയിച്ചിരുന്നു എന്നതാണ് ഈ സ്ഥലം തെരഞ്ഞെടുക്കപ്പെടുവാനുണ്ടായ കാരണങ്ങളിൽ ഒന്ന്.

ക്രിസ്തുവർഷം 381-ൽ കുസ്തന്തീനോപ്പോലീസിൽ കൂടിയ സാർവ്വത്രിക സുന്നഹദോസ് സാമ്രാജ്യത്തിന്റെ പുതിയ തലസ്ഥാന നഗരിയിലെ മെത്രാനു പാത്രിയർക്കീസ് എന്ന പദവി നൽകി. 451-ലെ കൽക്കദൂൻ സുന്നഹദോസ് ഇദ്ദേഹത്തിനു റോമാ സാമ്രാജ്യത്തിലെ പാത്രിയർക്കീസന്മാരിൽ രണ്ടാം സ്ഥാനം നൽകി (റോം, കുസ്തന്തീനോപോലീസ്, അലക്സാന്ത്രിയ, അന്ത്യോഖ്യാ, ജറുസലേം എന്നതാണ് ആ ക്രമം). എന്നാൽ അലക്സാന്ത്രിയ, അന്ത്യോഖ്യാ സഭകൾ ക്രിസ്തുശാസ്ത്രസംബന്ധമായ പ്രശ്നങ്ങളാൽ കൽക്കദോന്യ സുന്നഹദോസ് നിരാകരിക്കുകയും സഭ രണ്ടായി പിളരുകയും ചെയ്തു.

ജസ്റ്റീനിയൻ ഒന്നാമന്റെ കാലത്ത് കുസ്തന്തീനോപോലീസ് പാത്രിയർക്കീസിനു *എക്യുമെനിക്കൽ പാത്രിയർക്കീസ്* എന്ന സ്ഥാനനാമം നൽകി. ക്രിസ്തുവർഷം 588-ൽ ജോൺ നാലാമൻ പാത്രിയർക്കീസാണ് ഈ സ്ഥാനം ആദ്യമായി ഉപയോഗിച്ചത്. ഇവർ എക്യുമെനിക്കൽ പാത്രിയർക്കീസ് എന്ന സ്ഥാനം ഉപയോഗിക്കുന്നതിനെ റോമാ പാപ്പാമാർ നഖശിഖാന്തം എതിർത്തു. പെലേജിയൂസ് രണ്ടാമൻ (579-90), ഗ്രിഗറി ഒന്നാമൻ (590-94) എന്നീ മാർപാപ്പാമാർ ഇപ്രകാരം എതിർത്തതിനു രേഖകളുണ്ട്.

ഇക്കാലത്തൊക്കെയും റോമാ സഭയും ബൈസന്റിയൻ സഭയും സംസർഗത്തിലായിരുന്നു. ക്രിസ്തുവർഷം 1054-ൽ ഈ രണ്ടു സഭകളും വഴിപിരിഞ്ഞു. ബൈസന്റിയൻ സഭ പൂർവ്വ യൂറോപ്യൻ രാജ്യങ്ങളിൽ സുവിശേഷ പ്രചരണം നടത്തുകയും റഷ്യ അടക്കമുള്ള രാജ്യങ്ങളിൽ ക്രൈസ്തവ സഭ സ്ഥാപിക്കുകയും ചെയ്തു.

1453-ൽ കോൺസ്റ്റാന്റിനോപ്പിൾ തുർക്കികൾ കീഴടക്കിയതോടെ പൗരസ്ത്യ റോമാ സാമ്രാജ്യം അസ്തമിച്ചു. അതോടെ ബൈസന്റിയൻ സഭയുടെ അധഃപതനവും ആരംഭിച്ചു. ടർക്കി അതിവേഗം ഇസ്ലാമികവൽക്കരിക്കപ്പെട്ടതും, സഭയിലെ അന്തഃഛിദ്രങ്ങളും തകർച്ചയ്ക്ക് ആക്കം കൂട്ടി. സ്വന്തം കത്തീഡ്രൽ ദേവാലയം - ലോകത്തിലെ ഏറ്റവും വലിയ ദേവാലയമായ *ഹേഗിയാ സോഫിയ* - ഒരു മോസ്കായി മാറി (കമാൽ പാഷായുടെ വിപ്ലവത്തെ തുടർന്ന് ഇതൊരു മ്യൂസിയമാക്കി).

ഇന്ന് ടർക്കിയിലെ പരിമിതമായ ഗ്രീക്ക് വംശജർ മാത്രമാണ് എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിലുള്ളത്. 1923-ലെ ലോസത്തെ സന്ധിപ്രകാരം കോൺസ്റ്റാന്റിനോപ്പിളിലെ ഗ്രീക്ക് ക്രിസ്ത്യാനികളെ സംരക്ഷിക്കാൻ ടർക്കീഷ് ഗവൺമെന്റ് ബാദ്ധ്യസ്ഥരാണ്. തുർക്കി റിപ്പബ്ലിക്കിൽ സ്ഥിരതാമസമുള്ള ടർക്കീഷ് പൗരന്മാരായ മെത്രാന്മാരുടെ സുന്നഹദോസാണ് പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നത്.

ഈസ്റ്റാംബൂളിലെ ഫെനാർ ഡിസ്ട്രിക്റ്റിലാണ് ഇന്ന് പാത്രിയർക്കീസിന്റെ ആസ്ഥാനം.

ബൈസന്റിയൻ സഭാ കുടുംബത്തിൽപ്പെട്ട സഭകളുടെയെല്ലാം ആത്മീയ പിതാവാണെങ്കിലും എക്യുമെനിക്കൽ പാത്രിയർക്കീസിനു ഓരോ സഭകളുമായുള്ള ബന്ധം വ്യത്യസ്ത തരത്തിലാണ്. റോമാ സഭയെപ്പോലെ ഒരു പാപ്പായുടെ കീഴ്സ്ഥാനികൾ എന്ന നിലയിലല്ല ബൈസാന്റിയൻ സഭകൾ വികസിച്ചത്. ഏതാണ്ട് പൂർണമായും വംശീയ-ദേശീയ അടിസ്ഥാനത്തിൽ സംഘടിക്കപ്പെട്ടിരിക്കുന്ന അംഗസഭകളിൽ പൂർണ ഭരണസ്വാതന്ത്ര്യമുള്ള ആറ് പാത്രിയർക്കീസുമാർ, ഒരു കാതോലിക്കാ (ജോർജിയ), ഒരു പാപ്പാ (അലക്സാന്ത്രിയ), നിരവധി മെത്രാപ്പോലീത്താമാർ, ആർച്ചുബിഷപ്പുമാർ മുതലായവർ സ്വതന്ത്ര ഭരണം നടത്തുന്നു. ഇവരുടെ ഇടയിൽ *സമന്മാരിൽ മുമ്പൻ* എന്ന സ്ഥാനം മാത്രമാണ് എക്യുമെനിക്കൽ പാത്രിയർക്കീസിനുള്ളത്. ഈ സഭാകുടുംബത്തിൽ ഒരു കോഓർഡിനേറ്ററുടെ ജോലിയാണ് ഇദ്ദേഹം ചെയ്യുന്നതെന്നു പറയാം. ഈ സഭകളുടെ എല്ലാം കൂടി അംഗസംഖ്യ 30 കോടിയിലധികം വരും. എക്യുമെനിക്കൽ പാത്രിയർക്കേറ്റിൽ മാത്രം 35 ലക്ഷം അംഗങ്ങളുണ്ട്.

1940 ഫെബ്രുവരി 29-ന് ടർക്കിയിലെ ഇംബ്രോസ് ദ്വീപിലാണ് ബർത്തലോമ്യ ഒന്നാമന്റെ ജനനം. ദിമിത്രിയോസ് അർക്കോൻഡോണിസ് എന്നായിരുന്നു യഥാർത്ഥ നാമം. സ്വദേശത്തും ഈസ്റ്റാംബൂളിലും പ്രാഥമിക വിദ്യാഭ്യാസം നടത്തി. ഹെൽകിയിലെ വേദശാസ്ത്ര വിദ്യാലയത്തിൽ നിന്ന് ഉയർന്ന ബഹുമതികളോടെ 1961-ൽ വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കി. ടർക്കീഷ് നിയമമനുസരിച്ചുള്ള നിർബന്ധിത സൈനിക സേവനം 1961-63 കാലഘട്ടത്തിൽ നിർവഹിച്ചു. തുടർന്ന് റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിസ്റ്റ്യൂട്ടിലും സ്വിറ്റ്സ്ർലൻഡിലെ ബോസ്സെ ഇൻസ്റ്റിറ്റ്യൂട്ടിലും ഉപരിപഠനം നടത്തി. റോമിൽ നിന്നും കാനോൻ നിയമത്തിൽ ഡോക്ടറേറ്റു നേടി.

1961-ൽ ഇദ്ദേഹത്തെ ബർത്തലോമ്യാ എന്ന വൈദികനാമത്തിൽ ശെമ്മാശനായി വാഴിച്ചു. 1969-ൽ വൈദികനായി. അതേ വർഷം തന്നെ ആർച്ച്മാൻഡ്രിറ്റായി (ഇത് മലങ്കരസഭയിലെ കോർഎപ്പിസ്കോപ്പായ്ക്കു തത്തുല്യ സ്ഥാനമാണ്). 1973-ലെ ക്രിസ്തുമസ് ദിനത്തിൽ ടർക്കിയിലെ ഫിലാദൽഫിയാ ഭദ്രാസനത്തിന്റെ മെത്രാനായി വാഴിച്ചു. 1974-ൽ പൗരസ്ത്യ സഭയുടെ സുന്നഹദോസ് അംഗമായി.

1972 മുതൽ 1990 വരെ ഇദ്ദേഹം എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ ഓഫീസ് ഡയറക്ടറായി സേവനമനുഷ്ഠിച്ചു. 1990-ൽ കൽക്കദൂന്യായുടെ മെത്രാപ്പോലീത്തായായി. പ. ദിമിത്രിയോസ് പാത്രിയർക്കീസ് കാലം

ചെയ്തതിനെ തുടർന്ന് 1991 ഒക്ടോബർ 22-നു പ. ബർത്തലോമ്യാ ഒന്നാമനെ എക്യുമെനിക്കൽ പാത്രിയർക്കീസായി സുന്നഹദോസ് തിരഞ്ഞെടുത്തു. അതേ വർഷം നവംബർ രണ്ടിന് ഫാനാറിലെ മഹാ രക്തസാക്ഷിയായ മാർ ഗീവർഗീസിന്റെ കത്തീഡ്രലിൽ വെച്ച് അദ്ദേഹത്തെ പ. അന്ത്രയോസു ശ്ലീഹായുടെ സിംഹാസനത്തിൽ വാഴിച്ചു.

സഭാ ഐക്യശ്രമങ്ങളിൽ ശ്രദ്ധേയമായ പങ്കാണ് എക്യുമെനിക്കൽ പാത്രിയർക്കേറ്റിനുള്ളത്. ലോക സഭാ കൗൺസിലിന്റെ സ്ഥാപനകാലം മുതൽ അതിൽ സജീവ പങ്കാളിത്തം വഹിക്കുന്ന പാത്രിയർക്കേറ്റ്, ബൈസന്റിയൻ സഭകളും മറ്റു പുരാതന സഭകളുമായുള്ള മുറിവുകൾ ഉണക്കുവാനുള്ള തീവ്രശ്രമത്തിലാണ്. എക്യുമെനിക്കൽ പാത്രിയർക്കീസ് അതനഗോറസ് ഒന്നാമനെ റോമാ പാപ്പാ ആയിരുന്ന പോൾ ആറാമൻ റോമിൽ ക്ഷണിച്ചു വരുത്തി പരിശുദ്ധ പത്രോസിന്റെ സിംഹാസനത്തിൽ ഇരുത്തിയത് ഇവയിൽ ശ്രദ്ധേയമായ ഒരു കാൽവെയ്പ്പായിരുന്നു. ഇപ്പോഴത്തെ പാത്രിയർക്കീസാകട്ടെ വ്യക്തിപരമായി മൂന്നു പതിറ്റാണ്ടായി അന്തർദേശീയ സഭൈക്യ പ്രസ്ഥാനങ്ങളിൽ സജീവ പങ്കാളിത്തമുള്ള വ്യക്തിയും, അനേകം പുരസ്കാരങ്ങൾ നേടിയ പണ്ഡിതനുമാണ്. നൂറ്റാണ്ടുകൾക്കുശേഷം ബൈസാന്റിയൻ സഭകളുടെ ഒരു സാർവ്വത്രിക സുന്നഹദോസ് വിളിച്ചുകൂട്ടാനുള്ള തീവ്രശ്രമത്തിലാണിദ്ദേഹം.

ക്രിസ്തുവർഷം 450-ലെ കൽക്കദൂന്യാ സുന്നഹദോസോടെ ബൈസന്റിയൻ സഭകളുമായുള്ള ബന്ധം വിച്ഛേദിച്ച ഓറിയന്റൻ ഓർത്തഡോക്സ് സഭകൾ (കോപ്റ്റിക്ക്, അന്ത്യോഖ്യൻ, അർമേനിയൻ, എത്യോപ്യൻ, എറിട്രിയൻ, മലങ്കര സഭകൾ) ഇദ്ദേഹത്തിന്റെ ആത്മീയ നേതൃത്വം അംഗീകരിക്കുന്നില്ല. ഓറിയന്റൽ സഭകളുമായി ഈ നൂറ്റാണ്ടിൽ നടന്ന ഡയലോഗുകൾ തെറ്റിദ്ധാരണകൾ നീക്കുവാൻ സഹായിച്ചിട്ടുണ്ട്.

ദൈവത്തിന്റെ സ്വന്തം നാട്ടിൽ സംസ്ഥാന അതിഥിയായി എത്തുന്ന എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ സന്ദർശനം ഒരു പക്ഷേ സഭൈക്യ ശ്രമങ്ങളിൽ ഒരു നിർണായക കാൽവയ്പായിക്കൂടായ്കയില്ല.

(*മംഗളം ദിനപ്പത്രം, നവംബർ 17, 2000*)

# 1

# വിശ്വാസസംരക്ഷകനായ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്

**ആമുഖം**

പ. മാർത്തോമ്മാ ശ്ലീഹായുടെ പവിത്രകരങ്ങളാൽ ജന്മംകൊണ്ട മലങ്കരസഭയ്ക്ക് ലോക ക്രൈസ്തവ ചരിത്രത്തിൽ അന്യൂനമായ ഒരു സ്ഥാനമുണ്ട്. കർത്താവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിലൊരാളാൽ സ്ഥാപിക്കപ്പെട്ടു എന്ന അദ്വിതീയസ്ഥാനമാണ് അവയിൽ മുഖ്യം. വിശാല സമുദ്രത്തിൽ ഒരു ചെറിയ മുത്തുപോലെ ഈഡനു കിഴക്കുള്ള വിശാലമായ ഏഷ്യാ ഭൂഖണ്ഡത്തിൽ രണ്ടായിരം വർഷം ഈ സഭ നിലനിന്നു എന്നത് രണ്ടാമത്തെ സവിശേഷത. പാശ്ചാത്യ കൊളോണിയൽ ശക്തികളുടെ കടന്നുകയറ്റത്തെ ചെറുത്തുതോൽപ്പിച്ച വീരചരിത്രത്തിന്റെ ഉടമകൾ എന്നത് മലങ്കരസഭയുടെ മൂന്നാമത്തെ പ്രത്യേകത. ഇവയിൽ മൂന്നാമത്തെ സംഗതി വിജയത്തിലെത്തിക്കാൻ അദ്വിതീയമായ സംഭാവനകൾ നൽകിയ വ്യക്തിയാണ് വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന അന്ത്യോഖ്യൻ സഭയുടെ യെറുശലേം പാത്രിയർക്കീസായ മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദ്.

**പശ്ചാത്തലം**

ആദിമ നൂറ്റാണ്ടുകളിൽ ലോകത്താകമാനമുള്ള മറ്റു ക്രൈസ്തവ സഭകളെപ്പോലെ പ്രാദേശിക സഭ (കൾ) എന്ന നിലയിലാണ് മലങ്കര സഭയും വർത്തിച്ചത്. എന്നാൽ കാലക്രമേണ പ. മാർത്തോമ്മാ ശ്ലീഹായിൽ നിന്നു ലഭിച്ച ആചാര്യത്വ പിന്തുടർച്ച നഷ്ടപ്പെട്ടു. ക്രൈസ്തവ ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ നിന്നും അനേകായിരം കിലോമീറ്റർ ദൂരെയുള്ള മലങ്കരസഭയ്ക്ക് പട്ടത്വസഹായത്തിനു സമീപിക്കാൻ മറ്റു ക്രൈസ്തവ സഭകളൊന്നും അടുത്തില്ലായിരുന്നു.

**പേർഷ്യൻ കുടിയേറ്റങ്ങൾ**

പട്ടക്കാരുടെ അഭാവം കൊണ്ടു മലങ്കരസഭ ഏതാണ്ട് അന്യം നിൽക്കുന്ന അവസ്ഥയിലെത്തിയപ്പോഴാണ് പേർഷ്യൻ കുടിയേറ്റങ്ങളുടെ രൂപത്തിൽ മലങ്കരസഭയ്ക്ക് രക്ഷകനെത്തിയത്. എ. ഡി. 345-ൽ പേർഷ്യൻ

രാജാവായ സാപ്പൂർ ദ്വിതീയന്റെ പീഡയിൽ നിന്നു രക്ഷതേടി കേരളത്തിലെത്തിയ ക്നായിത്തൊാമ്മനും കൂട്ടരുമാണ് ഇവരിൽ മുന്നോടികൾ. അവരോടൊപ്പം ഉറഹായിലെ ജോസഫ് മെത്രാനും ഉണ്ടായിരുന്നു. അതോടെ മലങ്കരസഭ പേർഷ്യയിലെ പൗരസ്ത്യ കാതോലിക്കായുമായി ആത്മീയ വൈദിക ബന്ധത്തിലെത്തി. തുടർന്ന് ഒന്നാം സഹസ്രാബ്ദത്തിന്റെ അന്ത്യം വരെ നടന്ന വിവിധ പേർഷ്യൻ കുടിയേറ്റങ്ങളിലൂടെ ഈ ബന്ധം ദൃഢതരമായി. കുറഞ്ഞത് കൊല്ലവർഷം ഒന്നാം ശതകത്തിൽ (എ. ഡി. 825) ൽ നടന്ന മരുവാൻ സപ്പീർ ഈശോയുടെ കുടിയേറ്റത്തോടെ മലങ്കര സഭ, പൗരസ്ത്യ കാതോലിക്കായുടെ കീഴിലുള്ള പേർഷ്യൻ സഭയുടെ കീഴിലായി. രണ്ടു സഭകൾക്കുമുള്ള പൊതു മാർത്തോമ്മാ പൈതൃകം ഈ സംബന്ധത്തിനു സഹായകമായി. മരുവാൻ സപ്പീർ ഈശോയോടൊപ്പമെത്തിയ മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ കാലം മുതൽ എ. ഡി. 1598 വരെ എല്ലാ നൂറ്റാണ്ടുകളിലും പേർഷ്യൻ മെത്രാന്മാരുടെ സാന്നിദ്ധ്യം കേരളത്തിൽ കാണുന്നുണ്ട്.

### നെസ്തോറിയൻ സഭ

എ. ഡി. 4-ാം ശതകത്തിൽ പേർഷ്യൻ സഭ നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചു. ഇതിനു വേദശാസ്ത്രപരം എന്നതിനേക്കാൾ റോമാ - പേർഷ്യാ സാമ്രാജ്യങ്ങൾ തമ്മിലുള്ള രാഷ്ട്രീയ വൈരമായിരുന്നു കാരണം. എ. ഡി. 313-ൽ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി സ്വീകരിച്ചു. അതോടെ റോമാ സാമ്രാജ്യത്തിന്റെ ശത്രുവായ പേർഷ്യൻ സാമ്രാജ്യത്തിലെ ക്രിസ്ത്യാനികളുടെ കഷ്ടകാലവും ആരംഭിച്ചു.

ഈ സാഹചര്യത്തിലാണ് റോമാസാമ്രാജ്യത്തിൽ പരിത്യജിച്ച നെസ്തോറിയൻ വിശ്വാസം പേർഷ്യൻസഭ അംഗീകരിക്കുന്നത്. അതുവഴി തങ്ങൾ റോമാ സാമ്രാജ്യവുമായി ബന്ധമില്ലാത്തവരാണെന്നും, റോമാ സാമ്രാജ്യത്തിന്റെ ചാരന്മാരല്ലെന്നും പേർഷ്യൻ ഭരണാധികാരികളെ ബോദ്ധ്യപ്പെടുത്താൻ അവർക്കു കഴിഞ്ഞു.

സ്വാഭാവികമായും പേർഷ്യൻ സഭയുമായി ആത്മീയബന്ധം പുലർത്തുന്ന മലങ്കരസഭയും നെസ്തോറിയൻ വിശ്വാസത്തിലായി. എന്നാൽ ഈ വിശ്വാസത്തിന്റെ ഉള്ളറകളിലേയ്ക്കൊന്നും നസ്രാണികൾ കടന്നില്ല. പൗരസ്ത്യ സുറിയാനി, നസ്രാണികളുടെ ആരാധനാഭാഷയും, പൗരസ്ത്യ കൽദായക്രമങ്ങൾ നസ്രാണികളുടെ ആരാധനക്രമങ്ങളുമായി. എ. ഡി. 1500-ൽ പോർട്ടുഗീസ് കപ്പിത്താൻ പെഡ്രോ അൽവാറീസ് കബ്രാളിനോടൊപ്പം യൂറോപ്പിലെത്തിയ ഇന്ത്യക്കാരൻ ജോസഫ് എന്നറിയപ്പെടുന്ന കൊടുങ്ങല്ലൂർ സ്വദേശി ജോസഫ് കത്തനാർ, തങ്ങൾ

സെലൂഷ്യയിലെ കാതോലിക്കായുടെ ആത്മീയാധികാരത്തിൻ കീഴിലാണെന്നും പേർഷ്യൻ സഭയുടെ ആരാധനക്രമങ്ങളാണ് ഉപയോഗിക്കുന്നതെന്നും സാക്ഷ്യപ്പെടുത്തുന്നുണ്ട്.

### മാർത്തോമ്മായുടെ മാർഗ്ഗം

പേർഷ്യൻ സഭയുടെ ആരാധനക്രമങ്ങളോടൊപ്പം കേരളത്തിന്റെ തനതായ ദേശീയ പാരമ്പര്യങ്ങളും ഇഴചേർത്ത് സ്വന്തമായ ഒരു ജീവിത ശൈലിയാണ് അന്ന് നസ്രാണികൾ സ്വീകരിച്ചിരുന്നത്. ഇതിനെ മതപരമെന്നോ അല്ലാത്തതെന്നോ വേർപിരിക്കാനാവുന്നതായിരുന്നില്ല. കേരളീയമായ രീതിയിൽ 'മാർത്തോമ്മായുടെ മാർഗ്ഗം' എന്നാണ് ഈ ജീവിത രീതി അന്നറിയപ്പെട്ടിരുന്നത്.

### പോർട്ടുഗീസുകാരുടെ വരവ്

എ. ഡി. 1498-ൽ വാസ്ക്കോഡ ഗാമ കേരളത്തിലെത്തിയതോടെ നസ്രാണികളുടെ ശനിദശ ആരംഭിച്ചു. 'ഒരു കയ്യിൽ വാളും മറുകയ്യിൽ കുരിശുമായി' ലോകം വെട്ടിപ്പിടിക്കാനിറങ്ങിയ റോമൻ കത്തോലിക്കരായിരുന്ന പോർട്ടുഗീസുകാർ അപ്രതീക്ഷിതമായി കേരളത്തിൽ നാട്ടു ക്രിസ്ത്യാനികളെ കണ്ട് അദ്ഭുതപ്പെട്ടു. എന്നാൽ 'ഇവരെല്ലാവരും റോമാപാപ്പായുടെ കീഴിലാണെന്ന' പോർട്ടുഗീസ് പ്രഖ്യാപനത്തെ 'റോമാപാപ്പായെ ഞങ്ങൾ അറിയുന്നില്ല' എന്ന മറു പ്രസ്താവനയുമായി നസ്രാണികൾ നേരിട്ടതോടെ ഒറ്റയടിയ്ക്കു നസ്രാണികളെ റോമൻ കത്തോലിക്കരാക്കാനുള്ള പോർട്ടുഗീസ് ശ്രമം പാളി.

പോർട്ടുഗീസ് സാമ്രാജ്യത്തിന്റെയും റോമൻ കത്തോലിക്കാ സഭയുടെയും സാമ്രാജ്യത്തമോഹങ്ങൾക്ക് നസ്രാണികളുടെ അടിമത്വം ആവശ്യമായിരുന്നു. ഇതിനായി ദീർഘകാലം നടത്തിയ പരിശ്രമത്തിനു ശേഷവും നസ്രാണികൾ റോമൻ കത്തോലിക്കാസഭയ്ക്കു കീഴ്പ്പെട്ടില്ല. ഇതിനുള്ള കാരണങ്ങൾ തേടിയ റോമൻ കത്തോലിക്കർക്ക് ജാതിബന്ധിതമായ കേരള സമൂഹത്തിൽ നസ്രാണികൾക്കു കുലധർമ്മം നൽകുന്ന സാമൂഹ്യ പരിരക്ഷയും, പൗരസ്ത്യ കാതോലിക്കായോടുള്ള വിധേയത്വവും, പൗരസ്ത്യ കൽദായ സുറിയാനി മെത്രാന്മാരുടെ സാന്നിദ്ധ്യവും, സുറിയാനി ഭാഷയോടുള്ള അഭിനിവേശവുമാണ് തങ്ങളുടെ ഇംഗിതത്തിനു തടസമായി നിൽക്കുന്നതെന്ന് മനസിലാക്കാൻ സാധിച്ചു.

### റോമൻ സമ്മർദ്ദം

ഈ ദുർഘടങ്ങളെ മറികടക്കാനുള്ള മാർഗ്ഗങ്ങളിലായി പിന്നീട് റോമൻ കത്തോലിക്കരുടെ ശ്രദ്ധ. സുറിയാനി ഭാഷയ്ക്കു പകരം ലത്തീൻ ഉപയോഗിക്കാനുള്ള ശ്രമം ചുരുങ്ങിയ സമയത്തിനുള്ളിൽ അസാദ്ധ്യമെന്ന്

അവർക്ക് ബോദ്ധ്യമായി. അതിനാൽ ലത്തീൻ ക്രമങ്ങളെ സുറിയാനിയിലേയ്ക്ക് മൊഴിമാറ്റം നടത്തി ഉപയോഗിക്കാനുള്ള പരിശ്രമമാണ് ഈ വിഷയത്തിൽ പിന്നീട് അവർ നടത്തിയത്.

പൗരസ്ത്യ കൽദായ സുറിയാനി മെത്രാന്മാരുടെ സാന്നിധ്യമാണ് തങ്ങളുടെ ഇംഗിതത്തിന് ഏറ്റവും വലിയ വിലങ്ങുതടിയെന്നു ബോദ്ധ്യമായ റോമൻ കത്തോലിക്കർ അതവസാനിപ്പിക്കാനുള്ള മാർഗ്ഗമാണ് പിന്നീടാരാഞ്ഞത്. അറബിക്കടലിനുമേൽ സർവാധീശത്വമുണ്ടായിരുന്ന പോർട്ടുഗീസ് നാവികശക്തിയ്ക്ക് ഇതു ക്ഷിപ്രസാദ്ധ്യമായിരുന്നു. സർവ തുറമുഖങ്ങളിലും കൽദായമെത്രാന്മാരുടെ ആഗമനം തടയാൻ പോർട്ടുഗീസുകാർ അതീവ ജാഗ്രത പുലർത്തി എങ്കിലും 16-ാം നൂറ്റാണ്ടിൽ ഏതാനും കൽദായ മെത്രാന്മാർ ഈ വല പൊട്ടിച്ചു കേരളത്തിലെത്തി. അവരിൽ അവസാനത്തെ ആളായ മാർ യാക്കോബ് 1598-ൽ കാലം ചെയ്തതോടെ ഈ പ്രതിബന്ധം അവസാനിച്ചു. പിന്നീട് മറ്റൊരു മെത്രാനും കേരളത്തിൽ കാലുകുത്താതിരിക്കുന്നത് ഉറപ്പാക്കുന്നതിൽ റോമൻ കത്തോലിക്കർ വിജയിച്ചു.

## ഉദയംപേരൂർ സുന്നഹദോസ്

ഈ സാഹചര്യത്തിലാണ് ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടുന്നത്. മലങ്കര നസ്രാണികളെ റോമൻ കത്തോലിക്കാ സഭയിലും റോമാ പാപ്പായുടെ കീഴിലും കൊണ്ടുവരിക എന്നതിലുപരി, നസ്രാണി സമൂഹത്തിന്റെ ജാതിബന്ധിതമായ കുലധർമ്മത്തിന്റെ പരിരക്ഷ ഇല്ലാതാക്കി അവരുടെ സാമൂഹിക പരിരക്ഷ അവസാനിപ്പിക്കുകയും അതുവഴി അവരെ പോർട്ടുഗീസ് - റോമൻ കത്തോലിക്കാ നേതൃത്വത്തിന്റെ വിധേയത്വത്തിലും ആശ്രിതത്വത്തിലും കൊണ്ടുവരികയായിരുന്നു ഉദയംപേരൂർ സുന്നഹദോസിന്റെ ഉദ്ദേശ്യം. അന്നത്തെ നസ്രാണികളുടെ ഭാഷയിൽ *മാർത്തോമ്മാ മാർഗ്ഗം ഇല്ലാതാക്കി ശെമവോൻ കേപ്പായുടെ മാർഗ്ഗം നടപ്പിലാക്കുക* എന്നതായിരുന്നു ഈ സുന്നഹദോസിന്റെ ഉദ്ദേശ്യം.

രാഷ്ട്രീയ - സൈനിക- ധന ശക്തികൊണ്ട് ഉദ്ദേശിച്ചതുപോലെയുള്ള തീരുമാനങ്ങൾ അടിച്ചേൽപ്പിക്കാൻ ഉദയംപേരൂരിൽ റോമൻ കത്തോലിക്കർക്ക് കഴിഞ്ഞു. എങ്കിലും നസ്രാണികളുടെ സാമൂഹ്യപരിരക്ഷ ഇല്ലാതാക്കാനോ വിധേയരാക്കാനോ ഫലത്തിൽ സാധിച്ചില്ല. റോമൻ കത്തോലിക്കർ ഉദയംപേരൂർ സുന്നഹദോസിലൂടെ ഇല്ലാതാക്കാൻ ശ്രമിച്ച അർക്കദ്‌യക്കോനും, മലങ്കര പള്ളിയോഗവും സുന്നഹദോസിനെ തുടർന്നുണ്ടായ ലത്തീൻ ഭരണകാലത്ത് ശക്തമായി നിലനിൽക്കുന്നതായാണ് ചരിത്രം രേഖപ്പെടുത്തിയിരിക്കുന്നത്.

## കൂനൻകുരിശു സത്യം

അടിച്ചേൽപ്പിക്കപ്പെട്ട അടിമത്വത്തിൽ നസ്രാണികൾ ഒട്ടും തൃപ്തരല്ലായിരുന്നു. പക്ഷേ, ഒരു പൗരസ്ത്യ മെത്രാനെ ലഭിയ്ക്കാതെ തങ്ങളുടെ സ്വാതന്ത്ര്യമോഹം പൂവണിയില്ലായെന്ന് അവർക്കറിയാമായിരുന്നു. 16-ാം നൂറ്റാണ്ടിൽ പൗരസ്ത്യ കൽദായ സുറിയാനി സഭയിൽ ഒരു റോമൻ കത്തോലിക്കാ വിഭാഗം ഉടലെടുത്തു. അതേ നൂറ്റാണ്ടിൽ ഇരുപക്ഷത്തുമുള്ള മെത്രാന്മാർ കേരളത്തിലെത്തുകയും പരസ്പരം കക്ഷി മാറുകയും ചെയ്ത ചരിത്രം അറിവുള്ളതിനാൽ നെസ്തോറിയൻ സഭയെ പൂർണ്ണമായി ആശ്രയിക്കാൻ മലങ്കരസഭയ്ക്കു തുടർന്നു കഴിയുമായിരുന്നില്ല. ഈ സാഹചര്യത്തിലാണ് തങ്ങൾക്കറിവുള്ള മറ്റു പൗരസ്ത്യ സഭകളായ കോപ്റ്റിക്, അന്ത്യോഖ്യൻ സഭകളിലേയ്ക്കു കൂടി സഹായാഭ്യർത്ഥന വ്യാപിപ്പിച്ചത്.

എന്നാൽ അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് ആധിപത്യം മൂലം രഹസ്യമായി അയച്ച ഈ അഭ്യർത്ഥനകളിൽ എത്രയെണ്ണം ലക്ഷ്യത്തിലെത്തി എന്നു പറയുക ദുഷ്കരമാണ്. അതിലും വിരളമായിരുന്നു ഏതെങ്കിലും പൗരസ്ത്യമെത്രാന് കേരളത്തിലെത്താനുള്ള സാദ്ധ്യതയും. ഈ സാഹചര്യത്തിലാണ് മാർ അഹത്തുള്ള ഇന്ത്യയിലെത്തി മൈലാപ്പൂരിൽ തടവിലായതും തുടർന്ന് ഗോവയ്ക്കുള്ള മാർഗ്ഗമദ്ധ്യേ കൊച്ചിയിലെത്തിച്ചതും.

ഈ വിവരം അറിഞ്ഞ നസ്രാണികൾ, തങ്ങളുടെ സ്വാതന്ത്ര്യാഭിലാഷത്തിനുള്ള അവസാനമാർഗ്ഗമായാണ് മാർ അഹത്തുള്ളയുടെ സാന്നിദ്ധ്യത്തെ കണ്ടത്. അതിനാൽ എന്ത് വില കൊടുത്തും അദ്ദേഹത്തെ മോചിപ്പിക്കുക എന്ന ലക്ഷ്യവുമായി നസ്രാണികൾ കൊച്ചിയിലെത്തി. ഈ ശ്രമം ഫലിക്കാതെ വന്നതിനെ തുടർന്നാണ് 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിൽ കൂനൻകുരിശു സത്യം ചെയ്ത് റോമാനുകം വലിച്ചെറിഞ്ഞത്.

## മാർത്തോമ്മാ മെത്രാൻ

'രണ്ടു ലക്ഷത്തിൽ നാനൂറു കുറെ' നസ്രാണികൾ അംഗീകരിച്ച കൂനൻ കുരിശു സത്യം നിലനിർത്താൻ ഒരു മെത്രാന്റെ സാന്നിദ്ധ്യം ആവശ്യമായിരുന്നു. തൽക്കാലസ്ഥിതിയിൽ ഒരു മെത്രാനെ ലഭിക്കുക അസാദ്ധ്യമായതിനാൽ തോമ്മാ അർക്കദ്യക്കോനെ പന്ത്രണ്ടു പട്ടക്കാർ ചേർന്ന് മേല്പട്ടക്കാരനായി വാഴിക്കാൻ മലങ്കര പള്ളിയോഗം തീരുമാനിച്ചു. അപ്രകാരം 1653-ൽ ആലങ്ങാട്ടുവെച്ച് അദ്ദേഹത്തെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പയായി വാഴിക്കുകയും ചെയ്തു.

### സ്ഥാനസാധുത

തങ്ങൾക്കു നഷ്ടപ്പെട്ട നസ്രാണികളുടെ മേലുള്ള സ്വാധീനം തിരികെപ്പിടിക്കുവാൻ ആദ്യമൊന്നും ഗൗരവമായ ശ്രമങ്ങൾ റോമൻ കത്തോലിക്കർ നടത്തിയില്ല. “എതിലെപോയാലും മുൻകാലങ്ങളിലേ പോലെ പട്ടമേല്ക്കുവാൻ എന്റെ അടുത്തുതന്നെ വരും” എന്ന അക്കാലത്തെ റോമൻ കത്തോലിക്കാ ബിഷപ്പിന്റെ പരാമർശനം ഈ ഉദാസീനഭാവത്തിന്റെ തെളിവാണ്.

പക്ഷേ, ഈ പ്രസ്താവനയിൽ ഗൗരവമേറിയ മറ്റൊരു വിഷയം ഒളിഞ്ഞുകിടപ്പുണ്ട്. അത് നസ്രാണികൾക്ക് ക്രമപ്രകാരമുള്ള പട്ടത്വത്തെക്കുറിച്ചുള്ള അവബോധമാണ്. പോർട്ടുഗീസ് കാലത്തിനു മുമ്പുള്ള നൂറ്റാണ്ടുകളിൽ പേർഷ്യൻ മെത്രാന്മാരുടെ ആഗമനം താമസിക്കുമ്പോൾ പേർഷ്യയിൽ ചെന്ന് അവരെ വിളിച്ചുകൊണ്ടു വരികയോ, അല്ലെങ്കിൽ വൈദികസ്ഥാനികളെ അവിടെ അയച്ചു പട്ടമേല്പിക്കുകയോ ചെയ്യുന്ന രീതിയായിരുന്നു നസ്രാണികൾക്കുണ്ടായിരുന്നത്. അതിനാൽ മറ്റു മേല്പട്ടക്കാരില്ലാത്തതിനാൽ പട്ടം മുട്ടുമ്പോൾ തനിക്കു വീണ്ടും കീഴ്പ്പെടുമെന്നാണ് ലത്തീൻ മെത്രാൻ ധരിച്ചിരുന്നത്.

### പ്രചരണ താണ്ഡവം

ഈ കണക്കുകൂട്ടൽ തെറ്റിച്ചുകൊണ്ട് മാർത്തോമ്മാ ഒന്നാമൻ നിർബാധം പട്ടംകൊടുക്കുകയും നസ്രാണികളാരും പട്ടമേല്ക്കുവാൻ ലത്തീൻ ബിഷപ്പിനെ സമീപിക്കാതിരിയ്ക്കയും ചെയ്തതോടെ കൂനൻകുരിശു സത്യത്തെ റോമൻ കത്തോലിക്കർ ഗൗരവമായി കണ്ടു. വിഷയം റോം തന്നെ നേരിട്ട് ഏറ്റെടുക്കുകയും മലങ്കരയിൽ പ്രവർത്തിച്ചിരുന്ന ജസ്യൂട്ടുകൾക്കു പകരം കർമ്മലീത്താ മിഷനറിമാരെ മലങ്കരയിലേയ്ക്കു നിയോഗിക്കുകയും ചെയ്തു.

മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനസാധുത്വത്തെ ചോദ്യം ചെയ്യുക എന്ന പ്രചണ്ഡമായ പ്രചരണപരിപാടിയിലൂടെ നസ്രാണികളെ വീഴ്ത്താം എന്നു റോമൻ കത്തോലിക്കർ കണക്കുകൂട്ടി. ഇതോടൊപ്പം രാഷ്ട്രീയ – സൈനിക – ധനസ്വാധീനവും നിർലോപം ഉപയോഗിച്ചു. ആദ്യമൊന്നും ഈ പ്രവർത്തനങ്ങൾക്ക് കാര്യമായ ഫലപ്രാപ്തി ഉണ്ടായില്ല. ഈ സമയമൊക്കെയും നസ്രാണികൾ ഒരു പൗരസ്ത്യ മേല്പട്ടക്കാരനായുള്ള ശ്രമം തുടരുകയായിരുന്നു.

### സ്ഥിതി മാറുന്നു

ഈ പ്രചരണ തന്ത്രത്തിനു ദീർഘകാല അടിസ്ഥാനത്തിൽ അല്പഫലം കണ്ടു. എന്നാൽ ദ്രുതഫലങ്ങൾ ഉണ്ടാക്കുന്ന മറ്റുചില സംഭവങ്ങൾ

അരങ്ങേറി. 1663-ൽ ഡച്ചുകാർ പോർട്ടുഗീസുകാരെ തുരത്തി കൊച്ചീ ക്കോട്ട പിടിച്ചടക്കി. അതോടെ അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് ആധിപത്യം അവസാനിച്ചു. പ്രൊട്ടസ്റ്റന്റുകാരായ ഡച്ചുകാർക്ക് മതപ്രചര ണത്തിലൊന്നും താൽപ്പര്യമില്ലായിരുന്നു. അതോടെ പൗരസ്ത്യ മെത്രാ ന്മാരുടെ വരവിനുള്ള തടസം മാറി.

എന്നാൽ കർമ്മലീത്താ മിഷണറിമാരും റോമൻ കത്തോലിക്കാ മെത്രാൻ ജോസഫ് സെബാസ്ത്യാനിയും ഉടൻ നാടുവിടണമെന്ന ഡച്ചു കാരുടെ ഉത്തരവ് മലങ്കര നസ്രാണികൾക്ക് ഒരു വിധത്തിൽ ഉപദ്രവക രമായി. പോകുന്നതിന് മുമ്പ് മലങ്കര നസ്രാണികളിൽപ്പെട്ട പറമ്പിൽ ചാണ്ടിയെ മേല്പട്ടക്കാരനായി സെബസ്ത്യാനി 1663-ൽ വാഴിച്ചു. അതോടെ സ്വദേശി മെത്രാൻ എന്നുള്ള മാർത്തോമ്മാ ഒന്നാമന്റെ മുൻ തൂക്കം നഷ്ടപ്പെട്ടു. റോമൻ കത്തോലിക്കർ തുടർന്നുവന്ന അദ്ദേഹ ത്തിന്റെ പട്ടത്വസാധുതയ്ക്കെതിരായ പ്രചരണങ്ങൾ അതിവേഗം ഫലം കണ്ടു തുടങ്ങി. റോമൻ കത്തോലിക്കനാണെങ്കിലും മറ്റൊരു നാട്ടു മെത്രാൻ സാധുവായ കൈവെപ്പോടുകൂടി ഉണ്ടായത് മലങ്കര നസ്രാ ണികളിൽ ഒരു വിഭാഗത്തെ അങ്ങോട്ടു തിരിയാൻ പ്രേരിപ്പിച്ചു. മാർ ത്തോമ്മാ ഒന്നാമന്റെ സ്ഥിതി അപകടഭീഷണിയിലായി.

ഈ സാഹചര്യത്തിൽ ഒരു പൗരസ്ത്യ മെത്രാൻ ആഗതനായില്ലെ ങ്കിൽ മലങ്കരസഭയിൽ സത്യവിശ്വാസവും സുറിയാനി പാരമ്പര്യവും അവ സാനിക്കുമായിരുന്ന സ്ഥിതി സംജാതമായേനെ. അത്തരമൊരു സ്ഥിതി യിലേയ്ക്കാണ് യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് 1665-ൽ കടന്നുവരുന്നതും മഹാനായ മാർത്തോമ്മാ ഒന്നാമന് സ്ഥാനം തികച്ചുകൊടുത്തതും അതുവഴി മലങ്കര സഭയെ രക്ഷിച്ചതും.

*(മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, സോഫിയാ ബുക്സ്, കോട്ടയം, 2008)*

# 2

# മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകൾ

1665-ൽ മലങ്കരയിലെത്തി വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകളായി രണ്ടു പ്രധാന സംഗതികളാണ് ചരിത്രകാരന്മാർ എടുത്തുകാട്ടുന്നത്. അവ:

1) മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തി മലങ്കര സഭയ്ക്ക് തദ്ദേശീയമായ ഒരു മേല്പട്ടശ്രേണിയ്ക്ക് ആരംഭമിട്ടു.

2) മലങ്കരസഭയുടെ യാക്കോബായ എന്നു വിളിക്കുന്ന അന്ത്യോഖ്യൻ അഥവാ പാശ്ചാത്യ സുറിയാനിസഭയുമായി മലങ്കരസഭ ബന്ധം ആരംഭിച്ചു.

### ആരാണ് മാർ ഗ്രിഗോറിയോസ്

മലങ്കരയിൽ പ്രചാരത്തിലിരിക്കുന്ന പാരമ്പര്യവും, ലഭ്യമായ എല്ലാ ചരിത്ര രേഖകളുമനുസരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായിരുന്നു മാർ ഗ്രിഗോറിയോസ് അബ്ദുൾ ജലീദ്. സമകാലികരായ റോമൻ കത്തോലിക്കാ ചരിത്രകാരന്മാരും ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. അറബി ഗർശൂനിയിൽ എഴുതപ്പെട്ടതും ഇപ്പോൾ തൊഴിയൂരെ മലബാർ സ്വതന്ത്ര സുറിയാനിസഭാ ആസ്ഥാനത്തു സൂക്ഷിച്ചിരിക്കുന്നതുമായ അദ്ദേഹത്തിന്റെ സ്ഥാത്തിക്കോനും ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. കുറച്ചുകൂടി കടന്ന് മലബാറിൽ യാക്കോബായ വിശ്വാസം കൊണ്ടുവന്ന വ്യക്തി എന്ന നിലയിലാണ് സമകാലിക റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ ഇദ്ദേഹത്തെപ്പറ്റി പരാമർശിക്കുന്നത്.

### എതിർവാദങ്ങൾ

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, നെസ്തോറിയൻ ആയിരുന്നെന്നും, റോമൻ കത്തോലിക്കാ റീത്തുകാരനായിരുന്നുവെന്നും, അർമ്മീനിയൻ സഭയുടെ കീഴിലുള്ള യെറുശലേമിലെ അഞ്ചാം പാത്രിയർക്കീസ് ആയിരുന്നുവെന്നും എന്തായാലും അന്ത്യോഖ്യൻ സുറിയാനി സഭയിൽപ്പെട്ട ആളല്ലെന്നും ചില വിചിത്രമായ വാദഗതികൾ ചിലർ തട്ടിമൂളിക്കു

ന്നുണ്ട്. അദ്ദേഹം യാക്കോബായ വിശ്വാസം പിന്തുടരുന്ന യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായിരുന്നു എന്ന് മലങ്കരയിലെ പ്രബല പാരമ്പര്യവും, സമകാലിക രേഖകളും സാക്ഷിക്കുന്നു. അതിനേക്കാളുപരി അദ്ദേഹം റോമൻ കത്തോലിക്കാറീത്തിലോ നെസ്തോറിയൻ സഭയിലോ പെട്ട ആളല്ല എന്ന് താഴെ പറയുന്ന കാരണങ്ങളിൽ നിന്നും വ്യക്തമാണ്:

1) റോമൻ കത്തോലിക്കാ സഭയുടെ ഏതെങ്കിലും റീത്തിൽപ്പെട്ട ആളായിരുന്നു മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് എങ്കിൽ ഏതുവിധേനയും റോമൻ കത്തോലിക്കർ അദ്ദേഹത്തെ സ്വാധീനിക്കാനോ, കീഴ്പ്പെടുത്താനോ ശ്രമിച്ചേനെ. ഡച്ച് ഭരണം ആരംഭിച്ചിട്ടും റോമൻ കത്തോലിക്കർ മാർത്തോമ്മാ ഒന്നാമനെ ഇല്ലായ്മ ചെയ്യാൻ നടത്തിയ ശ്രമം പരിഗണിച്ചാൽ ഇതൊരു സാദ്ധ്യതയല്ല യാഥാർത്ഥ്യമാണെന്ന് വ്യക്തമാകും. എന്നാൽ, മാർ ഗ്രിഗോറിയോസ് റോമൻ ശ്രമങ്ങൾ പൂർണ്ണമായും പരാജയപ്പെടുത്തി മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തുകയും ജീവിതാന്ത്യം വരെ സത്യവിശ്വാസ സ്ഥാപനത്തിനായി അക്ഷീണം പരിശ്രമിക്കുകയുമാണ് ഉണ്ടായത്.

2) അദ്ദേഹം നെസ്തോറിയൻ അല്ലായിരുന്നു എന്നതും ചരിത്രപരമായ വസ്തുതയാണ്. കാരണം, 1599-ലെ ഉദയംപേരൂർ സുന്നഹദോസിനു ശേഷവും റോമൻ വിശ്വാസപ്രമാണത്തിനനുസരിച്ചു ഭേദപ്പെടുത്തിയ കൽദായ ക്രമങ്ങളാണ് മലങ്കരയിൽ ഉപയോഗിച്ചു വന്നിരുന്നത്. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും ഇതേ ക്രമം തന്നെയാണ് തുടർന്നത്. ബാഹ്യരൂപത്തിൽ യഥാർത്ഥ നെസ്തോറിയൻ ആരാധനാക്രമങ്ങളുമായി ഇതിനു യാതൊരു വ്യത്യാസവും ഇല്ലായിരുന്നു.

മാർ ഗ്രിഗോറിയോസിന്റെ പ്രവർത്തനങ്ങളെപ്പറ്റിയുള്ള സമകാലിക ചരിത്രരേഖകൾ പ്രകാരം അദ്ദേഹം പുതിയ ക്രമത്തിൽ വി. കുർബ്ബാന അർപ്പിച്ചപ്പോൾ ജനങ്ങൾ അതിനെ എതിർക്കുകയും പഴയക്രമം തുടരാൻ ആവശ്യപ്പെടുകയും ചെയ്തു. അദ്ദേഹം നെസ്തോറിയൻ ആയിരുന്നുവെങ്കിൽ ആ പാരമ്പര്യത്തിലുള്ള വി. കുർബ്ബാനയെ അതേ പാരമ്പര്യം പിൻ തുടരുന്ന നസ്രാണികൾ പുതിയതെന്നു മുദ്രകുത്തുകയോ, എതിർക്കുകയോ ചെയ്യില്ലായിരുന്നു.

മറ്റൊരു വിചിത്ര വാദഗതി, ഇദ്ദേഹം യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് അല്ലായിരുന്നു എന്നാണ്. മാർ ഗ്രിഗോറിയോസ് എന്ന യെറുശലേം പാത്രിയർക്കീസിന്റെ പരമ്പരാഗത സ്ഥാനനാമം അദ്ദേഹത്തിന്റെ കാലത്തു നിലവിലില്ലായിരുന്നു എന്നതാണ് ഇതിനുപോൽബലകമായി ഇവർ പറയുന്ന വാദം. എന്നാൽ 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ

മാർ മർക്കോസിന്റെ ദയറാ പണിക്കു പിരിവിനായി കേരളത്തിലെത്തിയ യെറുശലേമിലെ സുറിയാനി മെത്രാനും, പ. പരുമല തിരുമേനി ഊർശ്ലേം യാത്ര നടത്തിയ 19-ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിലെ യെറുശലേമിലെ സുറിയാനി മെത്രാനും യഥാക്രമം മാർ ഗ്രിഗോറിയോസ് അബ്ദുൾ നുഹറോ, മാർ ഗ്രിഗോറിയോസ് ഗീവറുഗീസ് എന്നിവരായിരുന്നു. പ. പരുമല തിരുമേനിയോട്, പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിനുള്ള പ്രത്യേക വാത്സല്യം നിമിത്തം യെരുശലേം പാത്രിയർക്കീസിന്റെ സ്ഥാന നാമമാണ് നൽകിയതെന്നാണ് പാരമ്പര്യം.

## കബർ പൊളിച്ച വിവാദം

ഇദ്ദേഹം അന്ത്യോഖ്യൻ സഭയിൽപ്പെട്ട മേല്പട്ടക്കാരൻ അല്ലായിരുന്നു എന്നു ചിലർ വാദിക്കുന്നത് അദ്ദേഹത്തിന്റെ കബർ പൊളിച്ച സംഭവവുമായി ബന്ധപ്പെട്ടാണ്. 1860-കളിൽ കേരളത്തിലെത്തിയ മുകളിൽ പറഞ്ഞ യെറുശലേമിലെ മാർ ഗ്രിഗോറിയോസ് അബ്ദേദ് നുഹറോയാണ് വടക്കൻ പറവൂർ പള്ളിയിലുണ്ടായിരുന്ന മാർ ഗ്രിഗോറിയോസിന്റെ കബർ പൊളിച്ച് പള്ളിയുടെ വടക്കുവശത്തേയ്ക്കു മാറ്റിയത്. ഇത് അദ്ദേഹം വേദവിപരീതിയായിരുന്നതിനാലായിരുന്നു എന്നാണ് ഇവരുടെ വാദം.

എന്നാൽ ഇതേ മാർ ഗ്രിഗോറിയോസ് അബ്ദേദു നുഹറോ തന്നെ കണ്ടനാടു പള്ളി മദുബഹായിൽ ‘കടച്ചിൽ വേലയായി വിശേഷതരമായി’ പണിയപ്പെട്ടിരുന്ന മാർത്തോമ്മാ നാലാമന്റെയും, മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനയുടെയും കബറുകൾ പൊളിച്ചു നീക്കുകയും അസ്ഥികൾ അവിടെനിന്നു മാറ്റിസ്ഥാപിക്കണമെന്ന് ആവശ്യപ്പെടുകയും അതുവരെ അതു പലകകൊണ്ട് മറച്ചുവയ്ക്കണമെന്നു കല്പന നൽകുകയും ചെയ്തിരുന്നു. മലയാളി ആയതിനാൽ മാർത്തോമ്മാ നാലാമന്റെയും, വേദവിപരീതി ആയതിനാൽ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെയും കബറുകൾ മദ്ബഹായിൽ നിന്നു പൊളിച്ചുനീക്കി എന്നു വാദിച്ചാൽത്തന്നെ വ്യക്തമായും അന്ത്യോഖ്യൻ സഭയിൽ നിന്നും അയയ്ക്കപ്പെട്ട മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായുടെ കബർ പൊളിച്ചു നീക്കിയതിന് ഇത്തരം യാതൊരു സാധൂകരണവുമില്ല.

അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യപ്രകാരം പള്ളിയ്ക്കുള്ളിൽ ശവം അടക്കുന്നതു നിഷിദ്ധമാണ്. അതിനാലാണ് യൂയാക്കീം മാർ കൂറിലോസ് തന്നെ പള്ളിക്കുള്ളിൽ അടക്കി പാപം ചെയ്യരുതെന്ന് അന്ത്യസമയത്ത് നിർദ്ദേശിച്ചത്. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസാകട്ടെ, ആദ്യമായി കണ്ടനാടു പള്ളി സന്ദർശിച്ചപ്പോൾ മാർ ഗ്രിഗോറിയോസ് അബ്ദേദ് നുഹറോ പൊളിച്ചതിന്റെ ബാക്കികൂടെ പൊളിച്ചുമാറ്റി കുമ്മായമിട്ടശേഷം

മാത്രമാണ് പള്ളിയിൽ ലുത്തിനിയാ പോലും നടത്തിയത്. കോതമംഗലം ചെറിയപള്ളിക്കാരോട് മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ കബറും ഇപ്രകാരം പൊളിച്ചുമാറ്റണമെന്ന് കുറുപ്പുംപടി പള്ളിയിൽ വച്ചു കല്പന നൽകി. പാത്രിയർക്കീസ് അവിടം സന്ദർശിക്കാഞ്ഞതിനാൽ ആ കബർ രക്ഷപ്പെട്ടു. അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യമല്ലാതെ മറ്റു കാരണങ്ങളൊന്നും ഈ കബറു പൊളിയ്ക്കലിലില്ല എന്ന് തികച്ചും ഇതിൽ നിന്നെല്ലാം വ്യക്തമാണ്.

## മേല്പട്ടസ്ഥാന ക്രമീകരണം

റോമൻ കത്തോലിക്കാ ചരിത്രകാരന്മാരിൽ ചിലർ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമീകരിച്ചില്ല എന്നു വാദിക്കുന്നുണ്ട്. മലങ്കര നസ്രാണികൾക്ക് ക്രമപ്രകാരമുള്ള കൈവെപ്പില്ല എന്നുള്ള റോമൻ പ്രചരണതന്ത്രത്തിന്റെ ഭാഗമായി തള്ളിക്കളയാവുന്ന ഒരു വാദഗതിയാണിത്. കാരണം, സമകാലിക രേഖകൾ പരിശോധിച്ച് എഴുതിയ ജസ്യൂട്ട് ചരിത്രകാരൻ ഡി. ഫറോളിയടക്കമുള്ള ഭൂരിപക്ഷ ചരിത്രകാരന്മാരും മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്തി എന്നു വ്യക്തമായി പറയുന്നുണ്ട്.

## ആരാധനാ - ആചാര പരിഷ്ക്കാരങ്ങൾ

അഭിപ്രായ ഐക്യമില്ലാത്ത മറ്റൊരു സംഗതി മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് വരുത്തിയ ആരാധനാ - ആചാര പരിഷ്ക്കാരങ്ങളാണ്. മുകളിൽ പറഞ്ഞതുപോലെ അന്ന് മലങ്കരയിൽ നിലവിലിരുന്നത് റോമൻ രീതിയിൽ പരിഷ്ക്കരിച്ച കൽദായക്രമങ്ങളാണ്. ഇതോടൊപ്പം, പുളിപ്പില്ലാത്ത അപ്പം, സ്വരൂപാരാധന മുതലായവയും റോമാക്കാർ കൂട്ടിച്ചേർത്തു.

1653-ലെ കൂനൻകുരിശു സത്യത്തോടെ മലങ്കര നസ്രാണികളുടെ ആരാധനാ - ആചാര രീതികളിൽ കാര്യമായ ഒരു മാറ്റവും വന്നില്ല. ഉദയംപേരൂർ സുന്നഹദോസിനു ശേഷം മലങ്കരയിൽ നിലവിലിരുന്ന ആചാര - ആരാധനക്രമങ്ങൾ അതേപടി തുടർന്നു എന്നതാണ് വസ്തുത. പട്ടക്കാരുടെ വിവാഹവിലക്കു നീക്കിയതൊഴിച്ചാൽ മറ്റൊരു മാറ്റവും ഉടനടി ഉണ്ടായില്ല എന്നാണ് സമകാലിക ചരിത്രരേഖകൾ സൂചിപ്പിക്കുന്നത്. റോമാക്കാർ ഭേദപ്പെടുത്തിയ മാർത്തോമ്മായുടെ മാർഗ്ഗം പുനഃസ്ഥാപിക്കുക എന്നതായിരുന്നു മലങ്കര നസ്രാണികളുടെ ആഗ്രഹം.

ഈ സാഹചര്യത്തിലാണ് മാർ ഗ്രിഗോറിയോസ് മലങ്കരയിലെത്തുന്നത്. സ്വാഭാവികമായും അദ്ദേഹം അവതരിപ്പിച്ചത് അന്ത്യോഖ്യൻ സുറിയാനിസഭയുടെ ആചാര - ആരാധനാ പാരമ്പര്യങ്ങളാണ്. ഇതിന് പൗരസ്ത്യ കൽദായ സുറിയാനിസഭയുടെ ആചാരാനുഷ്ഠാനങ്ങളുമായി

സമാനതകളും അതേസമയം വൈജാത്യങ്ങളുമുണ്ടായിരുന്നു. കൽദായ സഭ മാർ ആദായിയുടെയും മാർ മാറിയുടെയും തക്സാ ഉപയോഗിച്ചാണ് വി. കുർബ്ബാന അർപ്പിച്ചിരുന്നത്. മാർ ഗ്രിഗോറിയോസാകട്ടെ, മാർ യാക്കോബിന്റെ ക്രമവും അതിനെ അടിസ്ഥാനമാക്കി രചിച്ച മറ്റു തക്സാകളുമാണ് ഉപയോഗിച്ചത്. ഇത് നസ്രാണികളെ സംബന്ധിച്ചിടത്തോളം തികച്ചും നവീനമായ ഒരു രീതിയാണ്. സ്വാഭാവികമായും മുകളിൽ പറഞ്ഞ രീതിയിൽ എതിർപ്പുണ്ടാകും.

എന്നാൽ പുളിപ്പുള്ള അപ്പം, നോമ്പിന്റെ രീതികൾ മുതലായവ കൽദായസഭയിലും, അന്ത്യോഖ്യൻ സഭയിലും സമാനമാണ്. അതിനാൽ ആ വിഷയത്തിൽ മാർ ഗ്രിഗോറിയോസ് തീർച്ചയായും സ്വാഗതം ചെയ്യപ്പെടും. മാർ ഗ്രിഗോറിയോസിന്റെ ആഗമനത്തോടെ മലങ്കരയിൽ പെട്ടെന്നു നടപ്പായത് റോമൻ കത്തോലിക്കർ അവതരിപ്പിച്ച പുളിപ്പില്ലാത്ത അപ്പത്തിനു (പത്തീറ) പകരം പുളിപ്പുള്ള അപ്പം (അമ്മീറ) വി. കുർബ്ബാനയ്ക്ക് വീണ്ടും ഉപയോഗിക്കാൻ തുടങ്ങി എന്നതു മാത്രമാണെന്നാണ് ചരിത്രകാരന്മാരുടെ അഭിപ്രായം.

ഇതോടൊപ്പം തന്നെ റോമൻ കത്തോലിക്കർ മലങ്കരയിൽ നടപ്പാക്കിയ മറ്റു ചില സംഗതികളും പുനഃക്രമീകരിക്കാൻ അദ്ദേഹം ശ്രമിച്ചതായി രേഖകളുണ്ട്. അവ, കയ്യില്ലാത്ത ലത്തീൻ കുപ്പായത്തിനു പകരം കാപ്പ ധരിച്ചുകൊണ്ട് വി. കുർബ്ബാന ചൊല്ലുക, വലിയ നോമ്പു തുടങ്ങുന്നത് ബുധനാഴ്ചകളിൽ നിന്നും വീണ്ടും തിങ്കളാഴ്ചയിലേയ്ക്കു മാറ്റുക, റോമാവൽക്കരിക്കപ്പെട്ട കൽദായ സഭാ പഞ്ചാംഗത്തോടു സാമ്യമുള്ള അന്ത്യോഖ്യൻ സഭാപഞ്ചാഗം ഏർപ്പെടുത്തുക എന്നിവയാണ്. അതോടൊപ്പം റോമൻ കത്തോലിക്കർ നടപ്പാക്കിയ സ്വരൂപവന്ദനവും വൈദിക ബ്രഹ്മചര്യവും ഒഴിവാക്കാൻ ശ്രമിച്ചതായും ചരിത്രകാരന്മാർ പറയുന്നു. എന്നാൽ ഇവയൊന്നും പൂർണ്ണമായും നടപ്പാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലെന്നതും വാസ്തവമാണ്.

### അന്ത്യോഖ്യൻ ബന്ധത്തിന്റെ ആരംഭം

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ ആഗമനത്തോടെ മലങ്കരയിൽ സംഭവിച്ച ഒരു സുപ്രധാന സംഗതിയാണ് അന്ത്യോഖ്യൻ ബന്ധത്തിന്റെ ആരംഭം. മലങ്കരസഭ ഉദയംപേരൂരിനു മുമ്പ് വേദതലവനായി കരുതി വരുന്ന പൗരസ്ത്യ കാതോലിക്കായെ, തുടർന്ന് വേദതലവനായി കരുതുക അസാദ്ധ്യമായിരുന്നു. കാരണം, 16–ാം നൂറ്റാണ്ടിൽ ഒരു റോമൻ കത്തോലിക്കാ കൽദായ റീത്തും അതിനൊരു കാതോലിക്കായും നിലവിൽ വന്ന വിവരം നസ്രാണികൾക്ക് അറിയാമായിരുന്നു. പൗരസ്ത്യ കാതോലിക്കായെ തുടർന്നും വേദതലവനായി അംഗീകരിക്കുന്നപക്ഷം

ആ കാതോലിക്കാ റോമാ പോപ്പിന്റെ കീഴിലാണെന്നും, അതിനാൽ മലങ്കര നസ്രാണികൾ റോമൻ കത്തോലിക്കരാണെന്നും വാദിക്കാനുള്ള സാദ്ധ്യത ഉണ്ടായിരുന്നു. അതോടൊപ്പം തന്നെ തുടർന്നു വരുന്ന കൽദായ മെത്രാന്മാർ റോമൻ കത്തോലിക്കരോ, കക്ഷിമാറി റോമൻ കത്തോലിക്കരാവുകയോ ചെയ്താൽ വീണ്ടും മലങ്കരസഭ റോമാനുകത്തിന്റെ കീഴിലെത്തിചേരുകയാകും ഫലം.

ഇതു മനസിലാക്കിയ മലങ്കര നസ്രാണികൾ, മറ്റൊരു പുരാതന പൗരസ്ത്യ സിംഹാസനത്തെ വേദതലവനായി അംഗീകരിക്കാൻ കാത്തിരുന്ന സമയത്താണ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തിയത്. അതിനാൽ അന്ത്യോഖ്യൻ സഭയുമായി ബന്ധപ്പെടുവാനും കലർപ്പില്ലാത്ത അലക്സാന്ത്രിയൻ വേദശാസ്ത്രം പിന്തുടരാനും പിന്നീട് അവസരം കിട്ടി. ആ ബന്ധത്തിന്റെ പിൽക്കാല തിക്തഫലങ്ങൾ റോമാനുകത്തിന്റെ കീഴിൽ പോകുന്നതുമായി താരതമ്യം ചെയ്താൽ ലഘുവാണെന്നു റോമാനുകത്തിൻകീഴിൽ കൂനൻകുരിശിനു ശേഷം തിരിച്ചുപോയ ഇന്നത്തെ സീറോ മലബാർസഭയുടെ ചരിത്രം പരിശോധിച്ചാൽ വ്യക്തമാകും.

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകളുടെ ആകത്തുകയെ താഴെ പറയുംവിധം സംഗ്രഹിക്കാം:

1. കൂനൻകുരിശിനു ശേഷമുള്ള നിർണായക കാലഘട്ടത്തിൽ മലങ്കര സഭയ്ക്ക് ക്രമാനുസൃതമുള്ള മേല്പട്ടം പ്രദാനം ചെയ്ത് സഭയുടെ നിലനിൽപ്പ് ഉറപ്പാക്കി.

2. റോമൻ കത്തോലിക്കർ ഭേദപ്പെടുത്തിയ സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കുന്ന പ്രക്രിയയ്ക്ക് ആരംഭമിട്ടു.

3. പില്ക്കാല അന്ത്യോഖ്യൻ ബന്ധവും അതുവഴി സ്തുതി ചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് വിശ്വാസവും അലക്സാന്ത്രിയൻ വേദശാസ്ത്രവും മലങ്കരസഭയ്ക്കു ലഭിക്കുവാനുള്ള അവസരമുണ്ടായി.

4. റോമൻ കത്തോലിക്കർക്ക് മലങ്കരയെ വീണ്ടും കീഴ്പ്പെടുത്താനുള്ള അവസരം ഇല്ലാതായി.

### പരിശുദ്ധൻ

വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് ബാവായെ ഇതുവരെ മലങ്കരസഭ ഒരു പരിശുദ്ധനായി ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ല. എന്നാൽ അനേകായിരങ്ങൾ അദ്ദേഹത്തെ പരിശുദ്ധനും അദ്ഭുത പ്രവർത്തകനുമായാണ് കണക്കാക്കുന്നത്.

ലോകത്ത് ഇന്നു മൂന്നു സഭകൾക്ക് മാത്രമാണ് പരിശുദ്ധന്മാരെ പ്രഖ്യാപിക്കാൻ പ്രത്യേക മാനദണ്ഡങ്ങളുള്ളത്. അവ മലങ്കരസഭ, റഷ്യൻ ഓർത്തഡോക്സ് സഭ, റോമൻ കത്തോലിക്കാ സഭ എന്നിവയാണ്. മലങ്കരസഭയ്ക്ക് പരിശുദ്ധ പ്രഖ്യാപനത്തിനുള്ള മാനദണ്ഡങ്ങൾ നിശ്ചയിക്കാൻ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിനെ നിയോഗിച്ചു. പ. സുന്നഹദോസ് അംഗീകരിച്ച അദ്ദേഹത്തിന്റെ റിപ്പോർട്ടിൻപ്രകാരം അദ്ഭുതപ്രവൃത്തികൾ പോലെ തന്നെ സഭയ്ക്കുവേണ്ടി ഒരു പിതാവ് നൽകിയ സംഭാവനകളും പരിശുദ്ധനായി കണക്കാക്കുന്നതിനുള്ള മാനദണ്ഡമായി പുരാതന സഭകൾ കരുതിയിരുന്നതായി ചൂണ്ടിക്കാട്ടുന്നു. അഞ്ചാം തുബ്ദേനിൽ പേരു പറയുന്ന എല്ലാ പരിശുദ്ധന്മാരും അദ്ഭുത പ്രവർത്തകരല്ല. വിവിധ തരത്തിൽ സഭയ്ക്ക് വിലതീരാത്ത സംഭാവനകൾ നൽകിയവരും അക്കൂട്ടത്തിലുണ്ട്.

ഈ മാനദണ്ഡപ്രകാരം, ഒരു സന്നിഗ്ദ ഘട്ടത്തിൽ മലങ്കരസഭയുടെ നിലനിൽപ്പിനുതന്നെ കാരണഭൂതനായ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് പരിശുദ്ധ പദവിക്ക് തികച്ചും അർഹനാണ്.

*(മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, സോഫിയാ ബുക്സ്, കോട്ടയം, 2008)*

# 3

# 1686-ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസ് ഹദിയള്ളയും

സ്തുതി ചൊവ്വാകപ്പെട്ട ഓർത്തഡോക്സ് സഭകൾ സത്യവിശ്വാസത്തെ *മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ വിശ്വാസം* എന്നു വ്യവഹരിക്കാറുണ്ട്. നിഖ്യാ, കുസ്തന്തീനോസ് പോലീസ്, എഫേസൂസ് എന്നിവയാണ് ഇവിടെ വിവക്ഷിക്കുന്ന പൊതു സുന്നഹദോസുകൾ.

യഥാർത്ഥത്തിൽ ഈ മൂന്നു പൊതു സുന്നഹദോസുകളും വിശ്വാസ സത്യങ്ങളൊന്നും രൂപീകരിച്ചില്ല. വേദാധിഷ്ഠിതവും അപ്പോസ്തോലികവുമായ സത്യവിശ്വാസത്തെ നിർണ്ണയിക്കുകയും, വ്യാഖ്യാനിക്കുകയും, പ്രഖ്യാപിക്കുകയും മാത്രമാണ് ചെയ്തത്. ഈ മാനദണ്ഡത്തിൽ വീക്ഷിച്ചാൽ, മലങ്കരസഭയ്ക്ക് മൂന്നു പൊതു സുന്നഹദോസുകൾക്കു തുല്യമായ പ്രാധാന്യമുള്ള ഒരു സുന്നഹദോസാണ് 1686-ൽ ചെങ്ങന്നൂർ കൂടിയ *മലങ്കര പള്ളിയോഗം*. മലങ്കര നസ്രാണികളുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ തങ്ങളുടെ ഓർത്തഡോക്സ് വിശ്വാസം വ്യക്തമായി പ്രഖ്യാപിച്ച ഏക സുന്നഹദോസാണ് 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ്. ഇതിനു ചുക്കാൻ പിടിച്ചത് പ. യൽദോ ബസേലിയോസ് ബാവായോടൊപ്പം കേരളത്തിലെത്തി 1694 ചിങ്ങം 3-ന് കാലം ചെയ്ത് മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ കബറടക്കപ്പെട്ട മാർ ഈവാനിയോസ് ഹദിയള്ളാ അഥവാ ഹിദായത്തുള്ളയാണ്.

### പശ്ചാത്തലം

പൗരസ്ത്യ സുറിയാനി ആരാധനാ പാരമ്പര്യം പിൻതുടർന്നു വന്ന ഒരു ദേശീയ സഭയായിരുന്നു പോർട്ടുഗീസുകാർ വരുമ്പോൾ കേരളത്തിലുണ്ടായിരുന്നത്. നെസ്തോറിയൻ വേദശാസ്ത്രവും, പൗരസ്ത്യ കൽദായ ആരാധനക്രമങ്ങളുമാണ് അന്ന് മലങ്കര നസ്രാണികൾക്കുണ്ടായിരുന്നത്. ബാഗ്ദാദിലെ നെസ്തോറിയൻ കാതോലിക്കായായിരുന്നു അവരുടെ വേദതലവൻ. ക്രിസ്തുവർഷം പതിനാറാം നൂറ്റാണ്ടു വരെയുള്ള സുറിയാനി രേഖകൾ കൂടാതെ, ക്രിസ്തുവർഷം 1500-ൽ പോർട്ടുഗീസ് കപ്പിത്താൻ പെഡ്രോ അൽവാറീസ് കബ്രാളിനൊപ്പം യൂറോപ്പിലെത്തിയ കൊടുങ്ങല്ലൂർക്കാരൻ ജോസഫ് കത്തനാരും ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. ബാഗ്ദാദിലെ നെസ്തോറിയൻ കാതോലിക്കാ വാഴിച്ചയക്കുന്ന പേർഷ്യൻ മെത്രാൻ *ഇന്ത്യയൊക്കെയുടെയും വാതിൽ (തറവോദ് കോൽ*

*ഹിന്ദു)* എന്ന സ്ഥാനനാമത്തോടെ ആത്മീയാധികാരം നടത്തിയിരുന്നെങ്കിലും, നസ്രാണികളുടെ യഥാർത്ഥ ഭരണാധികാരം നെസ്തോറിയൻ സഭയുടെ പാരമ്പര്യപ്രകാരം വാഴിക്കപ്പെടുന്ന തദ്ദേശീയനായ അർക്കദ്യക്കോനായിരുന്നു.

പോർട്ടുഗീസുകാർ കേരളത്തിലെത്തിയ ക്രിസ്തുവർഷം 1498 മുതൽ ഒരു നൂറ്റാണ്ടുകാലത്തെ തന്ത്രപൂർവ്വമായ പ്രവർത്തനങ്ങളും, ആസൂത്രിത ശ്രമവും, ധന-സൈനിക ശക്തിയും മൂലം 1599-ലെ ഉദയംപേരൂർ സുന്നഹദോസു വഴി മലങ്കര നസ്രാണികളെ റോമൻ കത്തോലിക്കാ സഭയ്ക്കു കീഴിലാക്കാൻ കഴിഞ്ഞു. ബാഗ്ദാദിലെ കാതോലിക്കായുടെ സ്ഥാനത്ത് റോമാപാപ്പായെ പ്രതിഷ്ഠിച്ചു. ഭരണം ലത്തീൻ റോമൻ കത്തോലിക്കാ മെത്രാന്മാരിലൊതുക്കി. അർക്കദ്യക്കോനെയും സർവശക്തമായ *മലങ്കര പള്ളിയോഗ*ത്തെയും നിഷ്പ്രഭമാക്കി ഇല്ലായ്മ ചെയ്യാൻ ശ്രമിച്ചു. വിശ്വാസം പൂർണ്ണമായും റോമൻ കത്തോലിക്കാ വേദശാസ്ത്രപ്രകാരമായി. പൗരസ്ത്യ കൽദായ ആരാധനക്രമങ്ങളിൽ റോമൻ കത്തോലിക്കാ തിരുത്തലുകൾ വരുത്തി പ്രചരിപ്പിച്ചു.

ഇവയൊന്നും അംഗീകരിക്കുവാൻ നസ്രാണികൾ തയാറായില്ല. എങ്കിലും റോമൻ കത്തോലിക്കരുടെ മൃഗീയ ഭൗതികശക്തിക്കു മുമ്പിൽ അവർ നിസ്സഹായരായിരുന്നു. അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് സർവാധിപത്യമുപയോഗിച്ച് മദ്ധ്യപൗരസ്ത്യദേശത്തുനിന്നും ഒരു മേല്പട്ടക്കാരനും കേരളമണ്ണിൽ കാൽചവിട്ടാതെ സൂക്ഷിക്കുന്നതിൽ റോമൻ കത്തോലിക്കർ വിജയിച്ചു. റോമൻ കത്തോലിക്കാ സെമിനാരികളിൽ പഠിച്ചിറങ്ങിയവരെ മാത്രം വൈദികരാക്കി അവരിലൂടെ സുറിയാനി പാരമ്പര്യങ്ങളെ റോമൻ കത്തോലിക്കാ ആചാരങ്ങളുപയോഗിച്ച് പുറംതള്ളാൻ ശ്രമിച്ചു.[1] ആചാരാനുഷ്ടാനങ്ങളിൽ കാര്യമായ മാറ്റം ഉണ്ടായില്ലെങ്കിലും വിശ്വാസകാര്യത്തിൽ സഭ പൂർണ്ണമായും പാശ്ചാത്യവൽക്കരിക്കപ്പെടുന്ന സ്ഥിതിയിലായി.

എന്നാൽ ഈ അടിമത്വത്തിന് അര നൂറ്റാണ്ടിന്റെ ആയുസു മാത്രമായിരുന്നു ഉണ്ടായിരുന്നത്. 1653-ൽ നസ്രാണി, വിദേശ അടിമത്വനുകം വലിച്ചെറിഞ്ഞ് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു.[2] സ്വതന്ത്രമായ നിലനിൽപ്പിന് ഒരു മേല്പട്ടക്കാരൻ അത്യന്താപേക്ഷിതമാണെന്നു മനസിലാക്കിയ നസ്രാണി സമൂഹത്തിന് അറബിക്കടലിന്മേലുള്ള പോർട്ടുഗീസുകാരുടെ മേധാവിത്വം മൂലം മുൻകാലങ്ങളിലേതുപോലെ ഒരു പേർഷ്യൻ മേല്പട്ടക്കാരനെ ലഭിക്കുക അസാദ്ധ്യമാണെന്ന് അറിയാമായിരുന്നു. അതിനാൽ 1653 ജൂൺ 1-ന് ആലങ്ങാട്ട് വെച്ച് ജാതിക്കുതലവനായ തോമ്മാ അർക്കദ്യക്കോനെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായായിട്ടു പന്ത്രണ്ടു പട്ടക്കാർ ചേർന്ന് വാഴിച്ചു.[3]

*രണ്ടു ലക്ഷത്തിൽ നാനൂറു കുറെ* നസ്രാണികൾ അംഗീകരിച്ച കൂനൻ കുരിശുസത്യം നസ്രാണികളിൽ പിളർപ്പൊന്നും ഉണ്ടാക്കിയില്ല. ഈ വിപ്ലവം ആചാരാനുഷ്ടാനങ്ങളിലും മാറ്റമൊന്നും വരുത്തിയില്ല. മാർ ത്തോമ്മാ ഒന്നാമനെ വേദതലവനായി അംഗീകരിച്ചതൊഴികെ മറ്റൊരു മാറ്റവും അക്കാലത്തുണ്ടായില്ല. റോമൻ കത്തോലിക്കാ കലർപ്പുകൾ ഒഴി വാക്കി 1599-നു മുമ്പുള്ള *മാർത്തോമ്മായുടെ മാർഗ്ഗം* പുനഃസ്ഥാപിക്കുക എന്നതായിരുന്നു നസ്രാണികളുടെ ആത്യന്തികലക്ഷ്യം. പക്ഷേ, ഈ ലക്ഷ്യപ്രാപ്തി വിദൂരസ്വപ്നമായിരുന്നു. യഥാർത്ഥ *മാർത്തോമ്മായുടെ മാർഗ്ഗം* തിരിച്ചറിയാനുള്ള പാണ്ഡിത്യവും ഗ്രന്ഥങ്ങളും അര നൂറ്റാണ്ടു കൊണ്ട് റോമൻ കത്തോലിക്കർ നസ്രാണികളിൽ ഇല്ലായ്മ ചെയ്തിരുന്നു.

മുൻകാലങ്ങളിലേതുപോലെ പേർഷ്യൻ സഭയിൽനിന്നും ഒരു മേല്പ ട്ടക്കാരനെ ലഭിക്കുക അസാദ്ധ്യമായിരുന്നു. അറബിക്കടലിന്മേൽ തുട രുന്ന പോർട്ടുഗീസ് മേധാവിത്തമായിരുന്നു മുഖ്യ കാരണം. കൂടാതെ പതിനാറാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ കൽദായ മെത്രാന്മാരുടെ ചാഞ്ചാട്ടം അവരെ മാത്രം ആശ്രയിക്കുന്നതിൽ നിന്ന് നസ്രാണികളെ പിൻതിരിപ്പിച്ചു എന്നു ചിന്തിക്കുന്നതിലും തെറ്റില്ല. അതിനാൽ മാർ ത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്താൻ ഏതെങ്കിലും സഭയിൽ പ്പെട്ട ഒരു പൗരസ്ത്യ മേല്പട്ടക്കാരനു വേണ്ടിയുള്ള ശ്രമം വർഷങ്ങ ളോളം അവർ തുടർന്നു വന്നു.

1662 മേടം 27-ന് ഡച്ചുകാർ കൊച്ചീക്കോട്ട കീഴടക്കി. അതോടെ അറ ബിക്കടലിന്മേൽ പോർട്ടുഗീസുകാർക്കുള്ള അധീശത്വവും അവസാനിച്ചു. 1663-ൽ മാർത്തോമ്മാ ഒന്നാമന്റെ നാല് ആലോചനക്കാരിൽ ഒരാളായി നിയമിക്കപ്പെട്ടിരുന്ന പറമ്പിൽ ചാണ്ടി കത്തനാർ മറുകണ്ടം ചാടി റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന് മെത്രാനായി. അതോടെ നസ്രാണി സമൂഹം രണ്ടായി പിളർന്നു. പോർട്ടുഗീസ് ആധിപത്യം അവസാനിച്ചിട്ടും മികച്ച സംഘടനാശേഷിയും ധനശക്തിയും ഉണ്ടായിരുന്ന റോമൻ കത്തോലിക്കർ പറമ്പിൽ ചാണ്ടിയുടെ കീഴിലേയ്ക്ക് നല്ലൊരു വിഭാഗം നസ്രാണികളെ അടർത്തി മാറ്റുന്നതിൽ വിജയിച്ചു.

ഭാഗ്യവശാൽ 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീദ് മലങ്കരയിലെത്തി മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തി. ഇതുമൂലം റോമാബന്ധം വിച്ഛേദിച്ച് സ്വാതന്ത്ര്യം നേടിയ നസ്രാണികളെ പണവും, സ്വാധീനവും, സൈന്യവും, പ്രചാരണതന്ത്രങ്ങളുമുപയോഗിച്ച് കീഴ്പ്പെടുത്തിവന്ന റോമൻ കത്തോലിക്കരുടെ പ്രവർത്തനങ്ങൾക്ക് ഒരു പരിധിവരെ തടയി ടാനും, മലങ്കര നസ്രാണികൾക്ക് നവോന്മേഷം പകരാനും സാധിച്ചു. എന്നാൽ ഇതിലപ്പുറമൊന്നും ചെയ്യാൻ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിനു കഴിഞ്ഞില്ല.

54 വർഷത്തെ റോമൻ ഭരണവും അതിന് മുമ്പ് ഒരു നൂറ്റാണ്ടു കാലത്തെ റോമൻ സ്വാധീനവും മലങ്കരയുടെ പൗരസ്ത്യ പാരമ്പര്യത്തെ ഏതാണ്ട് അവസാനിപ്പിച്ചിരുന്നു. റോമൻ കത്തോലിക്കാ സഭയുടെ ആചാര - അനുഷ്ഠാനങ്ങളോടുള്ള വിരക്തിയും, സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കാനുള്ള ആസക്തിയും എന്നതിലുപരി ശരിയും തെറ്റും തിരിച്ചറിയാനുള്ള സാമഗ്രികൾ അന്നു മലങ്കര നസ്രാണികൾക്ക് ലഭ്യ മായിരുന്നില്ല. അതിനാൽ പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങൾ നടപ്പി ലാക്കാനുള്ള മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ ശ്രമങ്ങൾ വിജ യിച്ചില്ല.[4] റോമൻ കത്തോലിക്കർ ഏർപ്പെടുത്തിയ വൈദിക വിവാഹ വിലക്ക് നീക്കി എന്നതൊഴിച്ച് മറ്റൊരു ആചാര പരിഷ്കാരവും ഇദ്ദേഹ ത്തിനു ഫലപ്രദമായി നടപ്പാക്കാനായില്ല.[5] 1671-ൽ അദ്ദേഹം കാലം ചെയ്ത് വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങി.

ഈ പശ്ചാത്തലത്തിലാണ് 1685-ൽ പ. മാർ ബസേലിയോസ് യൽദോ മഫ്രിയാനയും, മാർ ഈവാനിയോസ് ഹദിയള്ളാ എപ്പിസ്ക്കോപ്പായും കോതമംഗലത്ത് എത്തിച്ചേരുന്നത്. 13-ാം ദിവസം മാർ ബസേലിയോസ് കാലം ചെയ്തു. മാർ ഈവാനിയോസ് 1694 വരെ ജീവിച്ചിരുന്നു. അദ്ദേഹം മലങ്കരയുടെ സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കുകയും, സത്യവിശ്വാ സത്തിൽ ഉറപ്പിക്കുകയും ചെയ്തു. കൂനൻകുരിശിനു ശേഷമുള്ള മല ങ്കരസഭയ്ക്ക് ഒരു താത്വിക അടിത്തറ സൃഷ്ടിച്ചത് മാർ ഈവാനിയോസ് ഹദിയള്ളായാണ്.

കേവലം പതിമൂന്നു ദിവസം മാത്രമേ നസ്രാണികൾക്കിടയിൽ ജീവി ച്ചിരുന്നുള്ളു എങ്കിലും പ. മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ വരവ് നസ്രാണികൾക്ക് നവോന്മേഷം പകർന്നു. അദ്ദേഹത്തിന്റെ *കാതോ ലിക്കാ* എന്ന പരിവേഷമായിരുന്നു അതിനു കാരണം. തങ്ങൾ ഒരിക്കലും കാണാതെ നൂറ്റാണ്ടുകളോളം *നിത്യവും രണ്ടു നേരത്തെ നമസ്കാര ങ്ങളിലും വി. കുർബാനകളിലും ഓർത്തു പ്രാർത്ഥിച്ചുവന്ന* കാതോലിക്കാ തങ്ങളുടെ ഇടയിലെത്തിയത് നസ്രാണികൾക്ക് ആവേശകരമായ ഒരു വസ്തുതയായിരുന്നു. അദ്ദേഹം ഏതു സഭാംഗമായിരുന്നു എന്നത് അവർക്ക് പ്രശ്നമല്ലായിരുന്നു. ഈ പശ്ചാത്തലത്തിലാണ് അദ്ദേഹ ത്തിന്റെ ശിഷ്യനും സഹയാത്രികനുമായിരുന്ന മാർ ഈവാനിയോസ് ഹദിയള്ളാ മലങ്കരയിൽ പ്രവർത്തനം ആരംഭിച്ചത്.

### മാർ ഈവാനിയോസ് ഹദിയള്ളാ

പാശ്ചാത്യശക്തികൾക്കെതിരായി ഇന്ത്യൻ മണ്ണിൽ നടന്ന ആദ്യ സ്വാതന്ത്ര്യസമരമായ 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷം ഇതഃപര്യന്തം മലങ്കരയിലെത്തിയ സുറിയാനി മേല്പട്ടക്കാരിൽ ഏറ്റവും

മികച്ച പണ്ഡിതനാരെന്ന ചോദ്യത്തിന് രണ്ടാമതൊന്നാലോചിക്കാതെ മറുപടി പറയാം. 1694 ചിങ്ങം 3-ന് കാലം ചെയ്ത് മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ കബറടക്കപ്പെട്ട മാർ ഈവാനിയോസ് ഹദിയള്ളാ അഥവാ ഹിദായത്തുള്ളാ. മലങ്കരസഭയുടെ ഏറ്റവും ദുർഘടമായ കാലത്ത് അദ്ദേഹത്തിന്റെ 9 വർഷത്തെ പ്രവർത്തനം സുറിയാനി പാരമ്പര്യം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നതിന് അടിസ്ഥാനമായി എങ്കിലും, *രണ്ടാമത്തെ മാർത്തോമ്മാശ്ലീഹാ* എന്നു വിശേഷിക്കപ്പെട്ടുവെങ്കിലും, അദ്ദേഹത്തെക്കുറിച്ച് നമുക്കുള്ള അറിവ് തുലോം പരിമിതമാണ്.

### ആദ്യകാല ജീവചരിത്രം

മാർ ഈവാനിയോസ് ഹദിയള്ളായുടെ ആദ്യകാല ജീവചരിത്രത്തെക്കുറിച്ച് വളരെ പരിമിതമായ അറിവ് മാത്രമേയുള്ളു. ലഭ്യമായ വിവരങ്ങൾ വച്ച് അദ്ദേഹം ഇറാക്കിലെ മൂസലിനു സമീപം കാരക്കോശിലെ ഹുദിയാദാ ഗ്രാമത്തിൽ ജനിച്ചു. അബ്ദൽ മ്ശീഹാ ജുമ്മാ എന്ന പട്ടക്കാരന്റെ കീഴിൽ സുറിയാനി പഠനം നിർവഹിച്ചു. ആദ്യം ശെമ്മാശ്ശനായും പിന്നീട് ഒരു വിവാഹിത വൈദികനായും പട്ടംകെട്ടപ്പെട്ടു. 1661-ൽ ഭാര്യ മരിച്ചശേഷം മാർ ബഹനാം ദയറായിൽ ഒരു സന്യാസിയായി ച്ചേർന്നു. തുടർന്ന് മറ്റു പല ദയറാകളിലും അന്തേവാസിയായി. 1685-ൽ ഹുദയ്ദാ സ്വദേശിയായ മാർ ബസേലിയോസ് യൽദോ മഫ്രിയാനയോടൊപ്പം കേരളത്തിലേയ്ക്കു തിരിച്ചു.[6] ഇതു മാത്രമാണ് ഇന്ന് ലഭ്യമായ ആദ്യകാല ജീവചരിത്രം.

### മലങ്കരയിൽ

മാർ ബസേലിയോസ് യൽദോയോടൊപ്പം കേരളത്തിലെത്തിയ അദ്ദേഹത്തിന്റെ ആഗമനത്തെപ്പറ്റി പ്രബലമായ പ്രാദേശിക ഐതിഹ്യങ്ങൾ നിലവിലുണ്ട്. അതിൻപ്രകാരം 1685-ൽ തലശ്ശേരിയിൽ കപ്പലിറങ്ങിയ സംഘം കരമാർഗ്ഗം വളരെ വിഷമതകൾ സഹിച്ച് കോതമംഗലത്തെത്തി. അവിടെവച്ച് മാർ ബസേലിയോസ് യൽദോ കന്നി 14-ന് ഹദിയള്ളാ റമ്പാനെ ഇന്ത്യയുടെ എപ്പിസ്ക്കോപ്പായായി പട്ടംകെട്ടി.[7]

ഈ ഐതിഹ്യത്തിൽ ചില പൊരുത്തക്കേടുകളുണ്ട്. 1720-ൽ മലങ്കര മെത്രാപ്പോലീത്താ മാർത്തോമ്മാ 4-ാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്തിൽ, ആഗതർ മാർ ബസേലിയോസ് യൽദോ, ഈവാനിയോസ് എപ്പിസ്ക്കോപ്പാ, മത്തായി റമ്പാൻ എന്നിവരാണെന്നു കാണുന്നു.[8] അപ്രകാരമാണെങ്കിൽ മാർ ഈവാനിയോസിന് മദ്ധ്യപൗരസ്ത്യദേശത്തു വെച്ചുതന്നെ മേല്പട്ടസ്ഥാനം നൽകിയിരിക്കണം.

തൊഴിയൂരിൽ, മലബാർ സ്വതന്ത്ര സുറിയാനിസഭാ ആസ്ഥാനത്തു

സൂക്ഷിച്ചിരിക്കുന്ന മാർ ഈവാനിയോസിന്റേ സ്ഥാത്തിക്കോൻ ഈ സംശയം ബലപ്പെടുത്തുന്നു. അതിൽ *...പരിശുദ്ധാത്മാവിനാൽ ഇദ്ദേഹത്തിന്റെ പേര് ഈവാനിയോസ് എന്നു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. വിളിക്ക് യോഗ്യമാകുന്നപ്രകാരം ഇദ്ദേഹം ഈ പേരിന് അർഹനാകുന്നു. പ. എപ്പിസ്ക്കോപ്പന്മാരും, പിതാക്കന്മാരും, മെത്രാന്മാരും, കശീശാമാരും, ശെമ്മാശന്മാരുമായ ഞങ്ങൾ, ഈ അവസരത്തിൽ ഞങ്ങളോട് ഒരുമിച്ച് ഒരുങ്ങി വന്നിട്ടുള്ള ജനസംഘത്തോടുകൂടെ ഏകസ്വരത്തിൽ അട്ടഹസിച്ചുപറയുന്നത്; ഇന്ത്യയുടെയും (ഹിന്ദുദേശത്തിന്റെയും) ഇവിടെയുള്ള പട്ടണങ്ങളുടെയും ഗ്രാമങ്ങളുടെയും മേല്പട്ടക്കാരനായ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ ഓക്സിയോസ്....* [9] എന്നാണ് കാണുന്നത്. ഈ സ്ഥാത്തിക്കോൻപ്രകാരം, മാർ ഈവാനിയോസിന്റെ വാഴ്ചയിൽ എപ്പിസ്ക്കോപ്പാമാരും, മെത്രാപ്പോലീത്താമാരും പങ്കെടുത്തിരുന്നു. വാഴ്ച നടന്നത് കോതമംഗലത്താണെങ്കിൽ അതിന് യാതൊരു സാദ്ധ്യതയുമില്ല. ഇതിൽനിന്നും മേല്പട്ടവാഴ്ച നടന്നത് ഇന്ത്യയിലല്ല എന്നു വ്യക്തമാകുന്നു.

ഒരുപക്ഷേ തന്റെ നാളുകൾ എണ്ണപ്പെട്ടു എന്നു മനസിലാക്കിയ വയോവൃദ്ധനായ പ. യൽദോ ബസേലിയോസ് ബാവാ, തന്നോടൊപ്പം എപ്പിസ്ക്കോപ്പായായി വന്ന മാർ ഈവാനിയോസിന് കോതമംഗലത്തു വച്ച് കന്നി 14-ന് വിപുലമായ അധികാരങ്ങളോടെ സ്ഥാത്തിക്കോൻ നൽകിയതാവാം.[10] അങ്ങനെ ചിന്തിക്കുന്നതിൽ യുക്തിഭംഗമില്ല.[11]

വിപുലമായ അധികാരങ്ങളാണ് മാർ ഈവാനിയോസിന് സ്ഥാത്തിക്കോൻ പ്രദാനം ചെയ്യുന്നത്. എപ്പിസ്ക്കോപ്പാമാർക്ക് പട്ടംകൊടുക്കുവാനും, വി. മൂറോൻ കൂദാശ ചെയ്യുവാനും സ്ഥാത്തിക്കോൻ അദ്ദേഹത്തെ അധികാരപ്പെടുത്തുന്നുണ്ട്.[12] മലങ്കരസഭയുടെ അന്നത്തെ ഗുരുതരാവസ്ഥ ബോദ്ധ്യപ്പെട്ടാകാം പ. യൽദോ ബസേലിയോസ് ബാവാ ഇപ്രകാരമുള്ള അധികാരങ്ങൾ ഒരു എപ്പിസ്ക്കോപ്പാ മാത്രമായ മാർ ഈവാനിയോസിന് നൽകിയത്. അതിന് ഹൂദായ കാനോന്റെ നിയമ പിൻബലവുമുണ്ടായിരുന്നു.

**മലങ്കരയിലെ പ്രവർത്തനം**

1694 ചിങ്ങം 3-ന് കാലം ചെയ്യുന്നതുവരെ ഒൻപതു വർഷക്കാലമാണ് മാർ ഈവാനിയോസ് ഹദിയള്ളാ കേരളത്തിൽ പ്രവർത്തിച്ചത്. 54 വർഷത്തെ റോമൻ കത്തോലിക്കാ അടിമത്വത്തിൽനിന്നും സ്വാതന്ത്ര്യം നേടിയ മലങ്കരസഭയുടെ നിലനിൽപ്പിനു അത്യന്താപേക്ഷിതമായ പട്ടത്വവും വിശ്വാസപ്രമാണവും ഉറപ്പിക്കുന്നതിൽ ഇദ്ദേഹത്തിന്റെ പങ്ക് അനന്യമാണ്.

മാർ ഈവാനിയോസ് മലങ്കരയിലെത്തി ഏഴ് മാസങ്ങൾക്കുശേഷം കൊ. വ. 861 മേടം 3-ന് (1686 ഏപ്രിൽ 13-ന്) രണ്ടാം മാർത്തോമ്മാ പെട്ടെന്നു കാലംചെയ്തു. തുടർന്ന് മാർ ഈവാനിയോസ് 3-ാം മാർത്തോമ്മായെ വാഴിച്ചു എന്നാണ് ചരിത്രകാരന്മാരുടെ പൊതുവെയുള്ള അഭിപ്രായം.[13] ഹ്രസ്വമായ ഭരണത്തിനുശേഷം കൊ. വ. 863 മേടം 1-ന് കടമ്പനാട്ടു പള്ളിയിൽ വച്ച് 3-ാം മാർത്തോമ്മാ കാലംചെയ്തു. തുടർന്ന് മാർ ഈവാനിയോസ് പകലോമറ്റം കുടുംബത്തിൽ നിന്നുതന്നെ ഒരാളെ 4-ാം മാർത്തോമ്മായായി വാഴിച്ചു.

3-ാം മാർത്തോമ്മായുടെ വാഴ്ചയെപ്പറ്റി ചില അഭിപ്രായവ്യത്യാസങ്ങളുണ്ട്. അദ്ദേഹം മേല്പട്ടക്കാരൻ അല്ലായിരുന്നു, വെറും അയ്മേനി മാത്രമായിരുന്നു എന്ന റോമൻ കത്തോലിക്കാ ചരിത്രകാരന്മാരുടെ വാദങ്ങളെ പ്രഥമദൃഷ്ട്യാ തള്ളിക്കളയാം. ഒരുപക്ഷേ, മാർ ഈവാനിയോസ് അല്ല വാഴിച്ചത് എങ്കിൽ അന്ന് മലങ്കരയിലുണ്ടായിരുന്ന കൽദായ മെത്രാൻ മാർ അന്ത്രയോസ് ആണ് വാഴിച്ചത് എന്നു ചിന്തിക്കുക യുക്തിസഹജമാണ്.[14] ഏതായാലും 4-ാം മാർത്തോമ്മായെ വാഴിച്ചത് മാർ ഈവാനിയോസാണെന്നതിൽ തർക്കമില്ല. എന്നാൽ മറ്റു ചില തെളിവുകൾപ്രകാരം 3-ാം മാർത്തോമ്മായെ വാഴിച്ചത് മാർ ഈവാനിയോസ് തന്നെയാണെന്നു വ്യക്തമാകുന്നുണ്ട്.

മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി*യോടൊപ്പമുള്ള *മാർ ഈവാനിയോസിന്റെ മെമ്രാകൾ* എന്ന പദ്യഭാഗത്തെ, ആത്മകഥാംശം അടങ്ങിയ ഒരു പാട്ടിൽ (*സഭാചരിത്രം*) ഇങ്ങനെ കാണുന്നു:

"....ഇരുപത്തെട്ടു കൂടെ ചെന്നപ്പോൾ ഞങ്ങൾ വന്നു
ഇരുപേരതിലെന്റെ ഗുരുവാം കാതോലിക്കാ
ഒരുവൻ കടാക്ഷത്താൽ കരത്തെ മമശിരെ
എരന്നീടാതെ വെച്ചു വാഴ്ത്തിയ കരുണയാൽ
ഇരുന്നീടുന്നു ഞാനും പകലോമറ്റത്തിന്ന
പരുഷാ കോട്ടക്കായലിൽ വച്ചു താൻ മാർത്തോമാനും
കൊടുത്തപോലെ നടത്തിടുന്നീ ചൊന്നപോലെ
അടങ്ങീടുന്ന ഞാനും തോമ്മാടെ ഗാത്രം എടോ
മാർത്തോമ്മൻ നസ്രാണികളായ നിങ്ങൾ
ക്കാർത്തികളമർത്തുവാനവനെ നിയോഗിപ്പാൻ
അടുത്തു വിഹാരത്തിലേവരും വഴക്കത്താൽ...."[15]

ഈ പദ്യഭാഗം നൽകുന്ന പ്രസക്തമായ സൂചനകൾ താഴെ പറയുന്നവയാണ്:

1. തന്റെ ഗുരുവായ കാതോലിക്കാ (മാർ ബസേലിയോസ് യൽദോ) യാണ് തനിക്കു മേൽപ്പട്ടം തന്നത്.

2. അതുപോലെയാണ് പകലോമറ്റം കുടുംബത്തിലെ മാർത്തോമ്മായ്ക്ക് (മാർത്തോമ്മാ നാലാമന്) താൻ മേൽപ്പട്ടം നൽകിയത്.

3. മാർത്തോമ്മാ നസ്രാണികളുടെ ഭരണാധികാരിയായി അദ്ദേഹത്തെ എല്ലാവരും ചേർന്നാണ് അംഗീകരിച്ചത്.

4. താനും *തോമ്മാടെ ഗാത്രം* (നസ്രാണിപ്പരിഷയുടെ ഭാഗം) ആണ്.

ഏതായാലും 1728 വരെ ജീവിച്ചിരുന്ന മാർത്തോമ്മാ നാലാമനെ വാഴിച്ച് മലങ്കരസഭയുടെ പട്ടത്വ പ്രതിസന്ധി മാർ ഈവാനിയോസ് ഒഴിവാക്കി.

## ചെങ്ങന്നൂർ സുന്നഹദോസ്

മാർ ഈവാനിയോസിന്റെ സംഭാവനകളിൽ ഏറ്റവും മുഖ്യമായി ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നത് മലങ്കരസഭയ്ക്ക് അദ്ദേഹം പ്രദാനം ചെയ്ത വേദശാസ്ത്രമാണ്. 1599 വരെ നെസ്തോറിയൻ വേദശാസ്ത്രവും തുടർന്ന് റോമൻ കത്തോലിക്കാ സഭയുടെ വേദശാസ്ത്രവും പിൻതുടർന്നിരുന്ന മലങ്കരസഭയ്ക്ക് അലക്സാൻഡ്രിയൻ (കൽക്കിദോൻ ഇതര) വേദശാസ്ത്രം[16] പരിചയപ്പെടുത്തിയതും അംഗീകരിപ്പിച്ചതും മാർ ഈവാനിയോസ് ഹദിയള്ളായാണ്.

മാർ ഈവാനിയോസ് ഹദിയള്ളാ കേരളത്തിലെത്തുമ്പോഴുള്ള നസ്രാണികളുടെ സ്ഥിതി പരിശോധിച്ചാൽ വളരെ വിചിത്രമായ ഒരു ചിത്രമാണ് കിട്ടുന്നത്. ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് മലങ്കരസഭ പിൻതുടർന്നു വന്നിരുന്ന നെസ്തോറിയൻ വിശ്വാസവും കൽദായ ആചാരങ്ങളും റോമാഭരണകാലത്ത് അവരുടേതായ രീതിയിൽ ഭേദപ്പെടുത്തിയിരുന്നു. അവയ്ക്കുപരി, ലത്തീൻക്രമങ്ങളും ആചാരങ്ങളും കൂടി അവർ മലങ്കരയിൽ അവതരിപ്പിച്ചു. ഇവയിൽ പലതും സുറിയാനിയിൽ പരിഭാഷപ്പെടുത്തി സുറിയാനിക്രമങ്ങൾ എന്ന ഭാവേനയാണ് അവതരിപ്പിച്ചത്. ഒരു നൂറ്റാണ്ടുകാലം റോമാസഭയുടെ കീഴിൽ വൈദികാഭ്യസനം നടത്തിയ പട്ടക്കാരും അവരിലൂടെ അതു ശീലിച്ച ജനങ്ങളും അനുവർത്തിച്ചു വന്നിരുന്നത് ഈ സമ്മിശ്ര രൂപമായിരുന്നു. ക്രമീകൃതമായ റോമൻ പ്രചാരവേല ഇവയോടുള്ള ആഭിമുഖ്യം ജനങ്ങളിൽ രൂഢമൂലമാകുന്നതിന് ത്വരകവുമായി.

1653-ൽ റോമാബന്ധം വിച്ഛേദിച്ചു സുറിയാനി പാരമ്പര്യത്തിലേയ്ക്ക് മടങ്ങാൻ തീരുമാനിച്ചെങ്കിലും അതിന്റെ രണ്ടാം ഭാഗം അത്ര സുഗമമായിരുന്നില്ല. ഒന്നാമത് യഥാർത്ഥ സുറിയാനി പാരമ്പര്യം എന്തെന്നറിയാൻ

പുസ്തകങ്ങളോ മല്പാന്മാരോ ഉണ്ടായിരുന്നില്ല. നസ്രാണികളാകട്ടെ ഒരു നൂറ്റാണ്ടുകൊണ്ട് അവരുടെ പൂർവ്വീക അനുഷ്ടാനങ്ങളിൽ നിന്ന് അന്യമാക്കപ്പെട്ടിരുന്നു. രണ്ടാമത്, ഒരു നൂറ്റാണ്ട് അനുവർത്തിച്ചു ശീലിച്ച സംഗതികൾ ശരിയെങ്കിലും തെറ്റെങ്കിലും മാറ്റുക എന്നത് ജനങ്ങൾക്ക് അത്ര പ്രതിപത്തിയുള്ളതായിരുന്നില്ല.

1663-ലെ പറമ്പിൽ ചാണ്ടിയുടെ ചതിക്കു ശേഷം നസ്രാണികൾക്ക് അടിയന്തിരമായ മറ്റൊരാവശ്യവും മുമ്പിലുണ്ടായിരുന്നു. അത് എത്രയും വേഗം ഒരു വേദശാസ്ത്ര അടിത്തറയും സഭാവിജ്ഞാനീയവും കരുപ്പിടിപ്പിക്കുക എന്നതായിരുന്നു. 1653 മുതൽതന്നെ റോമൻ കത്തോലിക്കർ, *പട്ടവും അടിസ്ഥാനവും പാരമ്പര്യവുമില്ലാത്ത ഒരു നൂതന വിഭാഗം* എന്ന മട്ടിൽ നസ്രാണികളെ വിവക്ഷിച്ചു വന്നിരുന്നു. പറമ്പിൽ ചാണ്ടി മേല്പട്ടക്കാരനായതോടെ ഈ പ്രചരണം രൂക്ഷമായി. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീദ് മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നു എങ്കിലും ഒരു സ്വന്തമായ ഒരു സഭാവിജ്ഞാനീയത്തിന്റെ അടിയന്തിരാവശ്യം നസ്രാണികളുടെ മുമ്പിൽ നിലനിന്നു. പ്രത്യേകിച്ചും റോമാസഭയിൽ ചേർന്ന നസ്രാണികളുമായി അധികാരകേന്ദ്രത്തിലൊഴികെ മറ്റൊരു സംഗതിയിലും മാറ്റമില്ലാത്ത സാഹചര്യത്തിൽ നസ്രാണികൾ റോമാവലയത്തിൽ വീഴുക എളുപ്പമായിരുന്നു.

ഈ സാഹചര്യത്തിലാണ് 1685-ൽ മാർ ഈവാനിയോസ് ഹദിയള്ളാ കേരളത്തിലെത്തുന്നത്. പിറ്റേവർഷം ഏപ്രിൽ മാസത്തിൽ രണ്ടാം മാർത്തോമ്മാ മെത്രാൻ പിൻഗാമിയെ വാഴിക്കാതെ പെട്ടെന്നു കാലം ചെയ്തു. അതോടെ മേല്പട്ടസ്ഥാനത്തിനു മാർ ഈവാനിയോസിനെ ആശ്രയിക്കേണ്ട സാഹചര്യമുണ്ടായി. ഈ അവസരത്തിലാവണം ചെങ്ങന്നൂരിൽ *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടിയതും, അടിസ്ഥാന വിശ്വാസ പ്രമാണങ്ങൾ അംഗീകരിപ്പിച്ചതും.

പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളായ്ക്ക് മലങ്കരസഭയുടെ വിശ്വാസ-ആചാര-അനുഷ്ഠാന കാര്യങ്ങളിൽ മാറ്റം വരുത്തേണ്ട അനേകം സംഗതികളുണ്ടെന്ന് ബോദ്ധ്യപ്പെട്ടു കാണും. പക്ഷേ, അവയെല്ലാം ഒറ്റയടിക്കു മാറ്റാൻ ശ്രമിച്ചാലുണ്ടാകുന്ന ഭവിഷ്യത്തുകളും എതിർപ്പുകളും അദ്ദേഹം മനസിലാക്കി. ഒരുപക്ഷേ അദ്ദേഹം തന്നെ നേരത്തെ അതിനു ശ്രമിച്ചു പരാജയപ്പെട്ടതായി കൂടായ്കയുമില്ല. അല്ലെങ്കിൽ മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീദിന്റെ ശ്രമങ്ങളുടെ പരാജയഫലം അദ്ദേഹം അറിഞ്ഞ് അതിനു ശ്രമിച്ചില്ലെന്നും വരാം.[17]

പകരം പണ്ഡിതനായ മാർ ഈവാനിയോസ് കൂടുതൽ പ്രായോഗി

കവും അത്യന്താപേക്ഷിതവുമായ പരിഷ്കാരങ്ങൾക്കാണ് മുതിർന്നത്. *സ്തുതി ചൊവ്വാകപ്പെട്ട* (ഓർത്തഡോക്സ്) വിശ്വാസത്തിന്റെ താത്വിക അടിത്തറയും അടിസ്ഥാന ഘടകങ്ങളും മലങ്കരയിൽ ഉറപ്പിക്കാനായി അദ്ദേഹത്തിന്റെ പരിശ്രമം. അതിലദ്ദേഹം വിജയിച്ചു.

ഏകപക്ഷീയമായ ഒരു അടിച്ചേൽപ്പിക്കലിനു പകരം നസ്രാണി പാരമ്പര്യപ്രകാരം *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടിയാണ് മാർ ഈവാനിയോസ് ഈ വിശ്വാസപ്രമാണങ്ങൾ അംഗീകരിപ്പിച്ചത്. *മലങ്കര പള്ളിയോഗം* അംഗീകരിക്കാത്ത യാതൊരു തീരുമാനവും നസ്രാണികൾ അംഗീകരിക്കുകയോ നടപ്പാവുകയോ ചെയ്യില്ലായിരുന്നു. അതിനാലാണ് *സർവശക്തനായ* ആർച്ചുബിഷപ്പ് മെനേസീസിനുപോലും റോമൻ കത്തോലിക്കാ സഭയുടെ കാനോനാകൾക്കു വിരുദ്ധമായി അവൈദികർ പങ്കെടുക്കുന്ന *മലങ്കര പള്ളിയോഗം* ഉദയംപേരൂരിൽ വിളിച്ചുകൂട്ടേണ്ടി വന്നത്.

## സുന്നഹദോസിന്റെ തീയതി

1686-ൽ നടന്നു എന്നല്ലാതെ ചെങ്ങന്നൂരിൽ കൂടിയ *മലങ്കര പള്ളിയോഗ*ത്തിന്റെ കൃത്യമായ തീയതി ഇതുവരെ ലഭ്യമായിട്ടില്ല. എന്നാൽ മാർത്തോമ്മാ രണ്ടാമന്റെ മരണശേഷമാണ് എന്നനുമാനിക്കുന്നതിൽ തെറ്റില്ല. അങ്ങിനെയെങ്കിൽ ഏപ്രിൽ 19-ന് ശേഷമാവണം. പിൽക്കാലത്തെ പതിവു പരിശോധിച്ചാൽ ഈ സുന്നഹദോസു നടന്നത് അദ്ദേഹത്തിന്റെ നാല്പതടിയന്തിരത്തോടനുബന്ധിച്ചാവണം. മാർത്തോമ്മാ രണ്ടാമനെ കബറടക്കിയിരിക്കുന്നത് നിരണത്തു പള്ളിയിലാണ്. എന്നാൽ ഇതര പള്ളിയിൽവെച്ച് മാർത്തോമ്മാ മെത്രാന്മാരുടെ നാല്പതടിയന്തിരം നടത്തിയതിനും അന്നേദിവസം *മലങ്കര പള്ളിയോഗം* കൂടിയതിനും രേഖകൾ ഉണ്ട്. ഉദാഹരണത്തിന് കോലഞ്ചേരിയിൽ കബറടക്കിയ ഏഴാം മാർത്തോമ്മായുടെ നാല്പതടിയന്തിരം 1809 ചിങ്ങം 1-ന് കണ്ടനാട്ടാണ് നടത്തിയത്. അന്നേദിവസം കൂടിയ *മലങ്കര പള്ളിയോഗ*മാണ് പ്രസിദ്ധമായ *കണ്ടനാടു പടിയോല* പാസാക്കിയത്. ഈ മാനദണ്ഡം അനുസരിച്ച്, ചെങ്ങന്നൂർ സുന്നഹദോസു കൂടിയത് മാർത്തോമ്മാ രണ്ടാമന്റെ നാല്പതടിയന്തിരത്തോടനുബന്ധിച്ച് 1686 മെയ് 29 – 31 തീയതികൾക്കിടയിലാണ് എന്നു ചിന്തിക്കുന്നതിൽ യുക്തിഭംഗമില്ല. അതിനു ശേഷമാവണം മാർത്തോമ്മാ മൂന്നാമനെ വാഴിച്ചത്.

1686-ൽ ചെങ്ങന്നൂരിൽ കൂടിയ *മലങ്കര പള്ളിയോഗം* മാർ ഈവാനിയോസ് അവതരിപ്പിച്ച അഞ്ച് അടിസ്ഥാന വിശ്വാസ ഘടകങ്ങൾ അംഗീകരിച്ചു.[18] തുടർന്ന് ഇവയെ വിശദീകരിച്ചുകൊണ്ട് അദ്ദേഹം ഒരു പൊതു കല്പനയും എഴുതി.[19]

## വേദശാസ്ത്രം

1686-ൽ എഴുതപ്പെട്ടു എന്നു വ്യക്തമാക്കുന്ന ഈ കല്പന ഒരു എബ്രഹാം കശീശയുടെ കൈപ്പടയിലാണെന്ന് കല്പനയുടെ അവസാനം ചേർത്തിട്ടുണ്ട്. *ഇന്ത്യയിലുള്ള സത്യക്രിസ്ത്യാനികളായ സുറിയാനിക്കാരുടെ എപ്പിസ്കോപ്പായായ ഈവാനിയോസ്* ആണ് കല്പന എഴുതുന്നത്.[20] *...ശ്ലീഹന്മാരുടെയും പ. പിതാക്കന്മാരുടേയും കാലം മുതൽ സഭയിൽ പിൻതുടർന്നുവരുന്ന നിയമങ്ങളും നിബന്ധനകളും നാം എഴുതുവാൻ ആരംഭിക്കുന്നു...* എന്നാണ് കല്പന ആരംഭിക്കുന്നത്. ഈ കല്പനയിലെ പ്രസക്ത സംഗതികൾ താഴെ പറയുന്നവയാണ്.

1. നോമ്പ് ദിവസങ്ങളും, നോമ്പിന്റെ നിയമങ്ങളും.

2. പുളിപ്പുള്ള അപ്പം (അമ്മീറാ) വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്നതിനെപ്പറ്റിയും, അമ്മീറായുടെ ദീർഘ വിശദീകരണവും.

3. വി. കുർബ്ബാനയർപ്പണം.

4. വൈദികരെ സംബന്ധിച്ച (വിശേഷിച്ചും വൈദിക വിവാഹം സംബന്ധിച്ച) നിയമങ്ങൾ.

വേദസാക്ഷികളോടും ഹൂദായ കാനോനിൽ നിന്നുള്ള ദീർഘ ഉദ്ധരണികളോടുംകൂടെ വിവരിച്ചിരിക്കുന്ന ഈ നിയമങ്ങൾ അന്നത്തെ കാലസ്ഥിതിക്ക് തികച്ചും ആവശ്യമായിരുന്നു. ഒരു നൂറ്റാണ്ടു കാലത്തെ റോമൻ സഹവാസവും അര നൂറ്റാണ്ടിന്റെ അടിമത്വവും സമ്മാനിച്ച പത്തീറാ, വൈദിക ബ്രഹ്മചര്യം, നോമ്പിനെ സംബന്ധിച്ച റോമൻ നിയമങ്ങൾ എന്നിവയെ യുക്തിയുക്തം ഖണ്ഡിക്കുന്ന ഈ കല്പനയ്ക്ക് അന്നത്തെ കാലഘട്ട പഠനത്തിൽ സവിശേഷമായ സ്ഥാനമുണ്ട്.

ഈ കല്പന മാർ ഈവാനിയോസ് ഹദിയള്ളായുടെ വ്യക്തിത്വത്തിലേയ്ക്കും വെളിച്ചം വീശുന്നുണ്ടെന്നു കാണാം. കല്പന വിശകലനം ചെയ്യുമ്പോൾ അദ്ദേഹത്തിന് വി. വേദപുസ്തകം, ഓർത്തഡോക്സ് വേദശാസ്ത്രം, ഹൂദായ കാനോൻ എന്നിവയിലുള്ള പാണ്ഡിത്യം ദർശിക്കാം. സമകാലിക രേഖകൾ അദ്ദേഹത്തെ *പണ്ഡിതൻ* എന്ന് വിശേഷിപ്പിക്കുന്നത് അന്വർത്ഥമാണെന്ന് ഈ കല്പന വ്യക്തമാക്കുന്നു (ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പരിഭാഷപ്പെടുത്തിയ കല്പനയുടെ പൂർണരൂപം അന്യത്ര).

## പരിഷ്കാരങ്ങൾ

മാർ ഈവാനിയോസ് ഹദിയള്ളാ വരുത്തിയ പരിഷ്കാരങ്ങളെപ്പറ്റി ചരിത്രകാരന്മാർക്കിടയിൽ ചെറിയ അഭിപ്രായാന്തരങ്ങളുണ്ട്. മുമ്പു പറ

ഞ്ഞതുപോലെ നൂറു വർഷം റോമൻ രീതിയിൽ പരിചയിച്ചവരെ സുറിയാനി പാരമ്പര്യത്തിലേക്ക് ഒറ്റയടിക്കു മടക്കിക്കൊണ്ടുവരിക അസാദ്ധ്യമാണെന്നു മാർ ഈവാനിയോസ് മനസിലാക്കി. അതിൽത്തന്നെ മലങ്കരസഭ അനുവർത്തിച്ചുവന്നിരുന്ന പൗരസ്ത്യ സുറിയാനി പാരമ്പര്യവും മാർ ഈവാനിയോസിന്റെ പാശ്ചാത്യ സുറിയാനി പാരമ്പര്യവും തമ്മിലുള്ള അന്തരവും ഒരു പ്രശ്നമായി.

ഈ സാഹചര്യത്തിൽ സുറിയാനി പാരമ്പര്യത്തിനു തികച്ചും അത്യന്താപേക്ഷിതമായ അടിസ്ഥാന വേദശാസ്ത്രവും ആചാര അനുഷ്ടാനങ്ങളും മാത്രമാണ് മാർ ഈവാനിയോസ് മലങ്കരയിൽ അവതരിപ്പിച്ചത്. മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി*[21] മാർ ഈവാനിയോസിന്റെ പരിഷ്ക്കാരങ്ങളെപ്പറ്റി വിവരിക്കുന്നത് ഇങ്ങനെയാണ്:

*മലെയാളത്തിൽ നടന്നുവരുന്ന മർയ്യാദകളിൽ ആത്മകടം ഉള്ളതിൽ അഞ്ചു കൂട്ടം, ആയത് എന്തെന്നാൽ പള്ളി, തുവർഗം, റൂഹാ, കുറുവാന, നൊൻപു ഇങ്ങനെ തലസ്ഥാനവും, വർഗത്തിന്റെ കാർയ്യവും നോമ്പിന്റെ കാര്യവും, റൂഹാദ കൂദാശായുടെ കാര്യവും നോൻപിന്റെ കാര്യവും (ഹമ്മീറയുടെ കാര്യവും) ഇങ്ങനെ അഞ്ചു കൂട്ടം എടുത്ത് ശേഷമുള്ള ക്രമങ്ങളും നടപ്പുകളും മുമ്പിൽ നടന്നു വരുംവണ്ണം തന്നെ നടന്നു കൊള്ളത്തക്കവണ്ണം ക്രമപ്പെടുത്തി മാർ ഈവാനിയോസായിട്ടു നടത്തുകയും ചെയ്തു.*[22]

ഈ വിശ്വാസപ്രമാണങ്ങൾ ഏതെല്ലാമാണെന്നു പരിശോധിക്കാം.

1. പള്ളി അഥവാ സഭ – റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുന്നതുപോലെ *കാതോലിക* (സാർവത്രിക) സഭ റോമാസഭയല്ല. മൂന്നു പൊതു സുന്നഹദോസുകൾ ക്രമപ്പെടുത്തിയ വിശ്വാസത്തിൽ അധിഷ്ഠിതമായ പൊതുസഭയാണ്.

2. തുവർഗം – ഇതിന് രണ്ടു പാഠാന്തരങ്ങൾ ഉണ്ട്. അവ (a) ദ്വിവർഗ്ഗം – കലർപ്പും കുഴച്ചിലും അവിഭാജ്യതയുമില്ലാത്ത ക്രിസ്തുവിന്റെ ഏക സ്വഭാവവും 2 ക്നൂമ്മായും (b) സ്വർഗ്ഗം – റോമൻ കത്തോലിക്കാ വിശ്വാസപ്രകാരമുള്ള *ബസ്പുർക്കാനാ* (ശുദ്ധീകരണസ്ഥലം) എന്നൊന്നില്ല.

3. റൂഹാദക്കുദിശാ – പ. റൂഹാ പിതാവിൽ നിന്നും പുറപ്പെടുന്നു. *പിതാവിൽ നിന്നും പുത്രനിൽ നിന്നും* എന്ന റോമൻ പഠിപ്പിക്കൽ തെറ്റാണ്.

4. ഹമ്മീറ – വി. കുർബ്ബാനയ്ക്ക് അമ്മീറാ (പുളിപ്പുള്ള അപ്പം) ഉപയോഗിക്കണം.

5. നോയമ്പ് – പൗരസ്ത്യ പാരമ്പര്യപ്രകാരമുള്ള ബുധൻ, വെള്ളി ദിവസങ്ങളും കാനോനിക നോയമ്പുകളും ആചരിക്കണം.

ഇ. എം. ഫിലിപ്പിന്റെ വിവരണത്തിൽ സഭ, ദ്വിവർഗ്ഗം, പുളിപ്പുള്ള അപ്പം എന്നിവ കൂടാതെ, സ്വരൂപവന്ദന, പുരോഹിത ബ്രഹ്മചര്യം എന്നിവയുടെ നിഷേധവും കാണുന്നു.[23] 1776 മുതൽ 1787 വരെ കേരളത്തിലുണ്ടായിരുന്ന റോമൻ കത്തോലിക്കാ പണ്ഡിതൻ പൗലീനാസ് പാദ്രി അൽപ്പം വ്യത്യസ്തമായ ഒരു പട്ടികയാണ് നൽകുന്നത്.

*മേൽപറഞ്ഞ രണ്ടു യാക്കോബായ മെത്രാന്മാരും* (മാർ ബസേലിയോസ്, മാർ ഈവാനിയോസ്) *കാൽസിഡൺ കൗൺസിലിന്റെ തീരുമാനങ്ങൾ ധിക്കരിച്ചിരുന്നു. ക്രിസ്തുവിന് (ദൈവികവും മാനുഷികവുമായ) രണ്ടു പ്രകൃതിയില്ലെന്നും (ദൈവികമായ) ഒരു പ്രകൃതി മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും അവർ പഠിപ്പിച്ചിരുന്നു. ശുദ്ധീകരണ സ്ഥലത്തെ അവർ നിരാകരിച്ചിരുന്നു. നാല്പതു നോമ്പുകാലത്ത്, ഉയിർപ്പു തിരുന്നാൾ വരെ, ഉപവാസമില്ലാത്ത ഞായറാഴ്ച ഒഴിച്ച്, മറ്റു ദിവസങ്ങളിൽ അവർ ദിവ്യബലിയർപ്പിച്ചിരുന്നില്ല; മറ്റുള്ളവരെ തടയുകയും ചെയ്തിരുന്നു. മരണാനന്തരം ദൈവത്തെ അഭിമുഖമായി ദർശിച്ച് സായൂജ്യമടയുകയെന്ന വിശ്വാസം അവർ അംഗീകരിച്ചിരുന്നില്ല. മുട്ടുകുത്താതെ എഴുന്നേറ്റു നിന്നാണ് പ്രാർത്ഥിക്കേണ്ടതെന്ന് അവർ പഠിപ്പിച്ചു. ഭാര്യമാരെ സ്വീകരിക്കുവാൻ വൈദികരെ അനുവദിച്ചിരുന്നു. മുമ്പ് ഈ അനുവാദമില്ലായിരുന്ന മലബാറിൽ നിരവധി ശെമ്മാശ്ശന്മാർ വിവാഹം കഴിക്കുവാൻ തുടങ്ങി. ശ്വാസംമുട്ടിച്ചു കൊല്ലുന്ന പക്ഷിമൃഗാദികളുടെ മാംസം ഭക്ഷിക്കുന്നത് വിലക്കപ്പെട്ടിരുന്നു. ഫാ. ഹന്നാ ആലപ്പുഴയിൽ നിന്നെഴുതിയ കത്തിൽ ഇക്കാര്യമെല്ലാം പ്രതിപാദിച്ചിട്ടുണ്ട്. മാർ ഈവാന്നിയൂസ് പള്ളികളിൽ നിന്ന് ക്രൂശിതരൂപമുള്ള കുരിശുകളും വിശുദ്ധന്മാരുടെ ബിംബങ്ങളും നീക്കം ചെയ്തു. എന്നാൽ ഛായാചിത്രങ്ങൾ വണക്കത്തിനു വേണ്ടി പ്രദർശിപ്പിക്കുന്നത് തടഞ്ഞിരുന്നില്ല.*[24] മാർ ഈവാനിയോസിന്റെ പരിഷ്കാരങ്ങളെപ്പറ്റി വ്യത്യസ്തമായ ഈ പാഠങ്ങൾക്കെല്ലാമുള്ള പൊതുസ്വഭാവം, അവയെല്ലാം രേഖപ്പെടുത്തിയിരിക്കുന്നത് റോമൻ കത്തോലിക്കാ സഭയുടെ തെറ്റായ പഠിപ്പിക്കലുകളെ നിരാകരിക്കുകയും സത്യവിശ്വാസത്തെ ഉറപ്പിക്കുകയും ചെയ്യുന്ന പരിഷ്ക്കാരങ്ങളാണ് അദ്ദേഹം നടപ്പിലാക്കിയത് എന്നാണ്.

### അനന്തരഫലങ്ങൾ

മാർ ഈവാനിയോസ് നടപ്പിലാക്കിയ സുറിയാനി പാരമ്പര്യം റോമൻ കത്തോലിക്കാ നേതൃത്വത്തെ ബുദ്ധിമുട്ടിലാക്കി. 1663–ലെ പറമ്പിൽ ചാണ്ടിയുടെ ചതിയ്ക്കുശേഷം രണ്ടു ദശാബ്ദംകൊണ്ട് പകുതിയില

ധികം നസ്രാണികളെയും റോമാസഭയ്ക്കു കീഴിലാക്കാൻ അവരുടെ തന്ത്രങ്ങൾക്ക് സാധിച്ചു. അവരുടെ പ്രചരണ സാമർത്ഥ്യവും ധന-സ്വാധീനവുമായിരുന്നു മുഖ്യ കാരണമെങ്കിലും, അന്ന് മലങ്കരസഭയ്ക്ക് വേദശാസ്ത്ര - അനുഷ്ഠാന വിഷയങ്ങളിലുള്ള നിസഹായവസ്ഥയും റോമൻ അധിനിവേശത്തിനു വഴിയൊരുക്കി.

ഈ പശ്ചാത്തലത്തിലാണ് മാർ ഈവാനിയോസ് ഹദിയള്ളാ ശക്തമായ വേദശാസ്ത്ര അടിത്തറയും ഉജ്ജ്വലമായ പാണ്ഡിത്യവും കൊണ്ട് തീഷ്ണവാനായി രംഗത്തെത്തുന്നത്. ഇത് മലങ്കരയിലെ സത്യവിശ്വാസികൾക്ക് ആവേശവും ആത്മവിശ്വാസവും നൽകി. ബൗദ്ധികതലത്തിൽ റോമൻ കത്തോലിക്കരുമായി നേർക്കുനേർ പൊരുതാവുന്ന നിലയിൽ മലങ്കരസഭയെത്തി.

മാർ ഈവാനിയോസിന്റെ പ്രവർത്തനങ്ങൾ ഫലപ്രദമായിരുന്നു എന്നതിന്റെ ഏറ്റവും വലിയ തെളിവ് അദ്ദേഹത്തെപ്പറ്റി റോമൻ കത്തോലിക്കർ രേഖപ്പെടുത്തിയിട്ടുള്ള പ്രതികൂല കുറിപ്പുകളാണ്. അദ്ദേഹത്തിന്റെ പഠിപ്പിക്കലുകൾ അക്കാലത്ത് മലങ്കരസഭയുമായുള്ള ബൗദ്ധികയുദ്ധത്തിൽ വിജയിച്ചുനിന്ന റോമൻ കത്തോലിക്കരെ അലോസരപ്പെടുത്തി. സുറിയാനിയിലും അറബിയിലും എഴുതി അദ്ദേഹത്തിന്റെ *വ്യാജസിദ്ധാന്തങ്ങൾ* പ്രചരിപ്പിച്ചിരുന്നതായി പൗലിനോസ് പാദ്രി[25] രേഖപ്പെടുത്തിയിരിക്കുന്നു.

സുറിയാനി പണ്ഡിതനായ മാർ ഈവാനിയോസിനെ നേരിടുവാൻ റോമൻ കത്തോലിക്കർ രംഗത്തിറക്കിയത് റോമിലെ പ്രൊപ്പഗാന്താ കോളജിൽ വിദ്യാഭ്യാസം നേടിയ സിറിയയിലെ ആലപ്പോ സ്വദേശിയായ ഫാ. ബർത്തലോമ്മാ ഹന്നയെയായിരുന്നു. ഇദ്ദേഹം മാർ ഈവാനിയോസിനോട് വാദപ്രതിവാദം നടത്തിയിരുന്നു[26] എന്ന് സമകാലികരേഖകൾ സാക്ഷിക്കുന്നു. ഈ തർക്കങ്ങളുടെ അവസാനം വിവരിക്കുന്നത് ഇപ്രകാരമാണ്: (മാർ ഈവാനിയോസ്) *....സുറിയാനിക്കാരുടെ മര്യാദപോലെ ഞങ്ങളെ നടത്തിവരുന്നകാലങ്ങളിൽ പറജള്ള എന്ന ബുദ്ധിക്കാരൻ പാദ്രിയും അയാളുടെ ശിഷ്യൻ മാത്തുള്ള ശെമ്മാശനും ഈ ശുദ്ധമാക്കപ്പെട്ടവനെ നിരസിച്ചു മറുത്തു നിൽക്കകൊണ്ട് മഹറോൻ അവർക്കു ചൊല്ലി മാർ അപ്രേമിന്റെ നിറത്തിൽ മിമ്രാപോലെ എഴുതി അവർക്ക് അയച്ചു. അതിന്റെ ശേഷം ഈ ലോകത്തിൽ വച്ചു തന്നെ അതിനടുത്ത ദുഷ്കർമ്മങ്ങളും ഉടൻ അനുഭവിച്ചു അവര് രണ്ടുപേരും മരിക്കുകയും ചെയ്തു.....*[27]

റോമൻ കത്തോലിക്കരോട് മാത്രമല്ല സത്യവിശ്വാസികളോടും ഇദ്ദേഹത്തിന് വാദപ്രതിവാദം ചെയ്യേണ്ടി വന്നുവെന്ന് പൗലീനോസ് പാദ്രി

പറയുന്നുണ്ട്. ഇതിനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. ഒരു നൂറ്റാണ്ടായി അനുവർത്തിച്ചു വരുന്നവ - തെറ്റായാലും - മാറ്റാൻ പലർക്കും ബുദ്ധിമുട്ടനുഭവപ്പെടുക സ്വാഭാവികമാണ്. കോനാട്ടു ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന ഒരു സുറിയാനി ഗ്രന്ഥത്തിൽ മാർ ഈവാനിയോസിനോട് ചോദിച്ചതെന്ന് വിശ്വസിക്കാവുന്ന മൂന്നു ചോദ്യങ്ങളും അവയ്ക്കുള്ള ദീർഘമായ മറുപടിയുമുണ്ട്.[28] ആ ചോദ്യങ്ങൾ:

1. പത്തീറാ ഉപയോഗിക്കുന്നത് തെറ്റാണെന്നും അമ്മീറായാണ് ശരിയെന്നും പറയുന്നത് എന്തുകൊണ്ട്? 2. ആദാമിന് ദൈവം ഒരു കല്പന മാത്രം നൽകിയിട്ടും അത് ലംഘിച്ചു. പിന്നീട് നമുക്കെന്തിന് പത്ത് കല്പനകൾ നൽകി? 3. വിശ്വാസപ്രമാണത്തിന്റെ രണ്ടാം ഖണ്ഡം (*ദൈവത്തിന്റെ ഏകപുത്രനും ....* എന്നു തുടങ്ങുന്നത്) ചൊല്ലുന്നത് എന്തിന്?

ഇപ്രകാരമുള്ള സംശയങ്ങൾ സ്വകക്ഷിയിൽ നിന്നും മറുകക്ഷിയിൽ നിന്നും ഉണ്ടാകുക സ്വാഭാവികമാണ്. അതിന് പണ്ഡിതോചിത മറുപടിയും അദ്ദേഹത്തിൽ നിന്നും ഉണ്ടായിട്ടുമുണ്ട്.

### കൃതികൾ

മാർ ഈവാനിയോസിന്റെ മലബാറിലെ സഭയ്ക്കുള്ള കാനോനാകളും, വി. കന്യകമറിയാമിനെപ്പറ്റി അപ്രേമിന്റെ നിറത്തിൽ ഒരു കവിതയും പാത്രിയർക്കാ അരമനയിലെ ഗ്രന്ഥശേഖരത്തിലുണ്ട്.[28] *കാനോനാകൾ* എന്നത് മുകളിൽ സൂചിപ്പിച്ച ചെങ്ങന്നൂർ പള്ളിയിൽ നിന്നയച്ച കല്പന തന്നെയാണ്. കവിതയുടെ പകർപ്പ് ലഭ്യമായിട്ടില്ല. കോനാട്ടു ലൈബ്രറിയിൽ മാർ ഈവാനിയോസിന്റേത് എന്നു വിശ്വസിക്കാവുന്ന ഒരു സുറിയാനി കവിത സൂക്ഷിച്ചിട്ടുണ്ട്. ഇത് വി. കുർബ്ബാനയെപ്പറ്റി *മാർ അപ്രേമിന്റെ രീതിയിലാണ്* എഴുതപ്പെട്ടിരിക്കുന്നത്. പത്തീറാ ഉപയോഗിക്കുന്നതിലെ തെറ്റും അമ്മീറായുടെ വ്യാഖ്യാനവുമാണ് ഈ പദ്യത്തിന്റെ പ്രതിപാദ്യം. ഇത് പഠനവിധേയമാക്കുകയോ പരിഭാഷപ്പെടുത്തുകയോ ചെയ്തിട്ടില്ല. മറ്റൊരു കൃതിയും ഇതുവരെ തിരിച്ചറിയാൻ കഴിഞ്ഞിട്ടില്ല.

എന്നാൽ ഇവ കൂടാതെയും, മാർ ഈവാനിയോസ് ഹദിയള്ളായുടെ സുറിയാനി കവിതകൾ ഉള്ളതായി രേഖകളുണ്ട്. 1901-ൽ ഈ കവിതകൾ മലങ്കരയിൽ ഉണ്ടായിരുന്നതായി മെക്കൻസി പറയുന്നു.[30] 1940-ലെ ഒരു ലേഖനത്തിൽ, മുമ്പ് സൂചിപ്പിച്ച *മുടക്കു* കവിതയും അനേകം മെമ്രാകളും ഹൂത്തോമാകളും അന്ന് നിലവിലുള്ളതായി പറയുന്നു.[31] ഇവയൊക്കെയും ഇന്ന് എവിടെയെന്ന് അറിയില്ല. ഒരുപക്ഷേ കേരളത്തിൽ പലയിടത്തുമായി സൂക്ഷിക്കപ്പെട്ടിരിക്കുന്ന അനേകായിരം സുറിയാനി

കൈയെഴുത്തു കൃതികളിൽ എവിടെയെങ്കിലും ഉണ്ടാകും. അവ കണ്ടെടുത്തു പ്രസിദ്ധീകരിക്കേണ്ടത് കാലത്തിന്റെ ആവശ്യമാണ്.

### മലയാള കൃതികൾ

കേവലം ഒൻപത് വർഷം മാത്രം കേരളത്തിൽ ജീവിച്ച മാർ ഈവാനിയോസ് ഹദിയള്ളാ മലയാളത്തിൽ കൃതികൾ രചിക്കാനുള്ള സാദ്ധ്യത പരിമിതമാണ്. എന്നാൽ മാർ ഈവാനിയോസിന്റേത് എന്നു സാഹചര്യ തെളിവുകൾ കൊണ്ട് വിശ്വസിക്കാവുന്ന ഏതാനും കൃതികൾ *നിരണം ഗ്രന്ഥവരി*യിലുണ്ട്.[32] *നിരണം ഗ്രന്ഥവരി*യുടെ കണിയാന്ത്ര താളിയോല പകർപ്പിൽ മറ്റു പകർപ്പുകളിൽ കാണാത്ത ഒരു വിശ്വാസപ്രഖ്യാപനവും ആറ് പ്രബന്ധങ്ങളും 35 കവിതകളുമുണ്ട്. ഇവ മാർ ഈവാനിയോസ് ഹദിയള്ളായുടെ കൃതികളാണെന്നു വിചാരിക്കാൻ ന്യായമായ കാരണങ്ങളുണ്ട്.

### വിശ്വാസപ്രഖ്യാപനം

*ചുരുക്കത്തിൽ വിശ്വാസ കാര്യങ്ങൾ* എന്ന് *നിരണം ഗ്രന്ഥവരി*യിൽ തലക്കെട്ടു കൊടുത്തിട്ടുള്ള ഭാഗം പാശ്ചാത്യ സുറിയാനി സഭയുടെ വിശ്വാസപ്രമാണത്തിന്റെ ഒരു വിശദീകരണമാണ്.[33] ലേഖനകർത്താവ് ലോകസൃഷ്ടി മുതൽ യേശുക്രിസ്തു വരെയുള്ള ചരിത്രം ആദ്യം ചുരുക്കത്തിൽ വിവരിക്കുന്നു. ദൈവം അബ്രഹാമിനു കൊടുത്ത വാഗ്ദാനം യേശുക്രിസ്തുവിൽ നിറവേറുന്നുവെന്ന് തെളിയിക്കുകയാണ് ലേഖനകർത്താവിന്റെ ഉദ്ദേശ്യം.

അടുത്തതായി യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം വളരെ സംഗ്രഹിച്ച് ചേർത്തിരിക്കുന്നു. പിന്നീട് ശ്ലീഹന്മാരുടെ പ്രവർത്തനവും ആദിമ സഭയുടെ വളർച്ചയും ചുരുക്കത്തിൽ വിവരിക്കുന്നു. ദൈവം യഹൂദർക്കു കൊടുത്ത വാഗ്ദാനം ക്രൈസ്തവ സഭയിലൂടെ നിറവേറുന്നു എന്നാണ് രചയിതാവ് സമർത്ഥിക്കുന്നത്. തുടർന്ന് ആദിമ നൂറ്റാണ്ടുകളിൽ സഭയിലുണ്ടായ വേദവിപരീതങ്ങളെ പരാമർശിക്കുന്നു. മൂന്ന് പൊതു സുന്നഹദോസുകളിലൂടെ എങ്ങനെ സത്യവിശ്വാസം ഉറപ്പിച്ചു എന്നും, അന്ന് ഉറപ്പിച്ച സത്യവിശ്വാസമാണ് പാശ്ചാത്യ സുറിയാനി സഭ ഇന്നും പിൻതുടരുന്നതെന്നും സ്ഥാപിക്കുന്നു.

അതിനുശേഷം മറ്റു പുരാതന ക്രൈസ്തവ സഭാവിഭാഗങ്ങളുമായി (ഗ്രീക്ക്, റോമൻ, നെസ്തോറിയൻ) അഭിപ്രായവ്യത്യാസമുള്ള വേദശാസ്ത്ര പ്രശ്നങ്ങളിൽ ഏറ്റവും പ്രധാനമായ വിശുദ്ധ ത്രിത്വം, പുത്രൻ തമ്പുരാന്റെ ആളത്വം, ദൈവമാതാവായ വി. കന്യകമറിയാം എന്നിവയെപ്പറ്റി വേദതെളിവുകൾ സഹിതം ഭംഗിയായി വിശദീകരിക്കുന്നു.

നല്ല വേദശാസ്ത്ര പാണ്ഡിത്യവും, അന്ത്യോഖ്യൻ പാരമ്പര്യത്തിൽ അഗാധജ്ഞാനവും ഉള്ള ഒരാൾക്കു മാത്രമേ ഈ ഭാഗം എഴുതുവാൻ കഴിയൂ എന്ന് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് അഭിപ്രായപ്പെട്ടിട്ടുണ്ട്.[34] യഥാർത്ഥ അലക്സാൻഡ്രിയൻ പാരമ്പര്യത്തിലുള്ള ഈ വിശ്വാസപ്രഖ്യാപനം, പാശ്ചാത്യ സുറിയാനി സഭയിൽപ്പെട്ട ഒരാൾ എഴുതിയതാണെന്ന് ലേഖനത്തിനുള്ളിലെ തെളിവുകളിൽ നിന്നും വ്യക്തമാണ്.

വേദശാസ്ത്ര പാണ്ഡിത്യം പ്രകടിപ്പിക്കാനുള്ള ഒരു അക്കാദമിക് ലേഖനമോ, പാശ്ചാത്യ സുറിയാനി സഭയുടെ വേദശാസ്ത്ര ചരിത്രം വർണിക്കുന്ന ഒരു കൃതിയോ അല്ല ഇത്. പാശ്ചാത്യ സുറിയാനി സഭയുടെ വേദശാസ്ത്രം കരുപ്പിടിപ്പിച്ചതിൽ പ്രമുഖരായ അലക്സന്ത്രിയായിലെ മാർ കൂറിലോസ്, മാർ അത്താനാസ്യോസ്, മാർ സേവേറിയോസ് പാത്രിയർക്കീസ്, സഭയെ വിഷമഘട്ടത്തിൽ നിലനിർത്തിയ മാർ യാക്കോബ് ബുർദ്ദാനാ എന്നിവരെപ്പറ്റിയുള്ള നിശബ്ദത ഇതിനു തെളിവാണ്. ഒരു നിശ്ചിത ലക്ഷ്യത്തോടെ അത്യാവശ്യ സംഗതികൾ മാത്രം ചേർത്തു രചിച്ച ഒരു ലേഖനമാണ് ഇതെന്നു വ്യക്തമാണ്.

എന്തായിരുന്നു അപ്രകാരം ഒരാവശ്യം? 1653-ൽ റോമാ ബന്ധം ഉപേക്ഷിച്ചിട്ടും, 1665-ൽ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽനിന്നു മേല്പട്ടസ്ഥാനം സ്വീകരിച്ചിട്ടും മലങ്കര നസ്രാണികൾ കൂനൻകുരിശിനു മുൻപുള്ള വിശ്വാസാചാരങ്ങളാണ് പിൻതുടർന്നിരുന്നത്. അക്കാലത്ത് ഭൗതിക - സാമ്പത്തിക - രാഷ്ട്രീയ രീതികളിൽ മാത്രമല്ല ബൗദ്ധിക തലത്തിലും റോമൻ കത്തോലിക്കർ നസ്രാണികൾക്കെതിരെയുള്ള യുദ്ധം കൊണ്ടുപിടിച്ചു നടത്തുകയായിരുന്നു. ഈ അവസരത്തിൽ പുതിയൊരു വിശ്വാസപ്രമാണം അംഗീകരിച്ച *പുത്തൻകൂർ നസ്രാണികൾക്ക്* റോമൻ കത്തോലിക്കരുമായി പിടിച്ചുനിൽക്കാൻ വേദശാസ്ത്രപരമായ ഒരടിത്തറ ആവശ്യമായിരുന്നു. ഈ ശൂന്യത നികത്തുവാനാകണം മാർ ഈവാനിയോസ് ഇപ്രകാരമുള്ള ലേഖനമെഴുതിയത്.

ഈ പശ്ചാത്തലത്തിൽ ഈ ലേഖനകർത്താവ് മാർ ഈവാനിയോസ് ഹദിയള്ളാ ആണെന്ന് എങ്ങനെ സ്ഥാപിക്കുവാൻ പറ്റും എന്ന് പരിശോധിക്കാം. 1. ഇത് ഒരു പാശ്ചാത്യ സുറിയാനി പണ്ഡിതൻ എഴുതിയതാണെന്നു ലേഖനത്തിൽ നിന്നും സ്പഷ്ടമാണ്. 2. 1665-നും 1800-നും ഇടയിൽ മലങ്കരയിൽ എത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരിൽ *പണ്ഡിതൻ* എന്ന വിശേഷണം സമകാലിക ചരിത്രകാരന്മാർ മറ്റാർക്കും നൽകിയിട്ടില്ല. 3. അഗാധ പണ്ഡിതനല്ലാത്ത ഒരാൾക്ക് ഇപ്രകാരം ഒരു ലേഖനമെഴുതുവാൻ സാധ്യമല്ല. 4. മലയാളിയായ ഒരാൾക്ക് ഇപ്രകാരം

ഒരു ലേഖനമെഴുതുവാൻ വേണ്ട പാണ്ഡിത്യമോ, പശ്ചാത്തല രേഖ കളോ അന്നില്ലായിരുന്നു. 5. വേദശാസ്ത്ര തർക്കം കൊടുമ്പിരിക്കൊ ണ്ടിരുന്ന അക്കാലത്തെ (1685–94) പോലെ ഇപ്രകാരം ഒരു ലേഖനത്തിന് അത്യാവശ്യം മറ്റൊരുകാലത്തും ഉണ്ടായിരുന്നില്ല. 6. ഈ ലേഖനത്തിന്റെ ചുവടുപിടിച്ച് 4–ാം മാർത്തോമ്മായുടെ കാലം മുതൽ പ്രസ്താവനകൾ കാണുന്നുണ്ട്. 7. ഇദ്ദേഹം *സുറിയാനിയിലും അറബിയിലും ലേഖനങ്ങളെ ഴുതി പ്രചരിപ്പിച്ച് തങ്ങളുമായി വിശ്വാസകാര്യങ്ങളിൽ തർക്കിക്കുന്നതായി* അക്കാലത്തെ റോമൻ കത്തോലിക്കർ പരാതിപ്പെടുന്നുണ്ട്.

ഈ സംഗതികളിൽ നിന്നും ഈ ലേഖനകർത്താവ് മാർ ഈവാനി യോസ് ഹദിയള്ളാ തന്നെയാണെന്ന് സ്പഷ്ടമാണ്.

## മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ

ഇതേ മാനദണ്ഡത്തിൽ തന്നെ വേണം *മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ* എന്ന ശീർഷകത്തിൽ *നിരണം ഗ്രന്ഥവരി*യിൽ ചേർത്തി രിക്കുന്ന ആറ് ലേഖനങ്ങളെയും കാണാൻ.[35] അവ ആറും റോമാസഭയും സുറിയാനിസഭയും തമ്മിൽ വ്യത്യാസമുള്ള സംഗതികളിൽ സുറിയാനി സഭയുടെ നിലപാട് ശരിവെച്ചുകൊണ്ട് എഴുതിയതാണ്.[36] അവ പ്രകട മാക്കുന്ന ആശയങ്ങൾ:

1. റോമൻ കത്തോലിക്കാസഭ സാർവത്രിക സഭയല്ല.

2. റോമാക്കാരെപ്പോലെ പത്തീറാ (പുളിപ്പില്ലാത്ത അപ്പം) കുർബ്ബാ നയ്ക്ക് ഉപയോഗിക്കുന്നത് തെറ്റാണ്.

3. പള്ളികളിൽ രൂപങ്ങൾ വയ്ക്കുന്നത് തെറ്റാണ്.

4. വൈദികർക്ക് വിവാഹം നിഷിദ്ധമല്ല.

5. വിവാഹാവസരത്തിൽ വധുവിനെ വരന്റെ വലത്തുഭാഗത്ത് നിറു ത്തണം.

6. ദിവസം കണക്കാക്കേണ്ടത് സന്ധ്യ മുതൽ സന്ധ്യ വരെയാണ്.

1599–ൽ ഉദയംപേരൂർ സുന്നഹദോസുവരെ പൗരസ്ത്യ പാരമ്പര്യ പ്രകാരം നസ്രാണി വൈദികർ വിവാഹം കഴിച്ചിരുന്നു. സുന്നഹദോസ് അത് നിരോധിച്ചത് കടുത്ത സാമൂഹ്യപ്രശ്നങ്ങൾക്ക് ഇടയാക്കി. 1653–ലെ കൂനൻകുരിശു സത്യത്തിനുശേഷം ആദ്യം ചെയ്ത നടപടികളിലൊന്ന് പട്ടക്കാരുടെ വിവാഹവിലക്കു നീക്കുകയായിരുന്നു. 1665–ൽ വന്ന മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ഇത് ശരിവച്ചു. തുടർന്ന് റോമാസുറി യാനിക്കാരും നസ്രാണികളും തമ്മിലുണ്ടായ തർക്കങ്ങളിൽ പ്രധാന

വിഷയങ്ങളിലൊന്ന് പട്ടക്കാരുടെ വിവാഹമായിരുന്നു. പട്ടക്കാരുടെ വിവാഹം നിരോധിക്കാൻ ചില നാട്ടുരാജാക്കന്മാർക്ക് റോമൻ കത്തോലിക്കർ കൈക്കൂലി കൊടുത്തതായിപോലും പരാതിയുണ്ടായിട്ടുണ്ട്.

റോമൻ അധിനിവേശത്തിന്റെ അവശിഷ്ടമായി നസ്രാണികളും അന്ന് പുളിപ്പില്ലാത്ത അപ്പമാണ് (പത്തീറാ) കുർബാനയ്ക്ക് ഉപയോഗിച്ചിരുന്നത്. ഈ നടപടി മാറ്റി പൗരസ്ത്യ രീതിയിലുള്ള പുളിപ്പുള്ള അപ്പം (അമ്മീറാ) വീണ്ടും മലങ്കരയിൽ നടപ്പാക്കിയത് മാർ ഈവാനിയോസ് ഹദിയള്ളാ ആണെന്ന് രേഖകളുണ്ട്.

റോമൻ കത്തോലിക്കാ പാരമ്പര്യപ്രകാരം *സ്വരൂപവണക്കം* വിശ്വാസത്തിന്റെ ഭാഗമാണ്. പൗരസ്ത്യർക്ക് ഏറ്റവും നിഷിദ്ധവും. എല്ലാ പള്ളികളിലും രൂപങ്ങൾ വയ്ക്കണമെന്ന് ഉദയംപേരൂർ സുന്നഹദോസ് കൽപ്പിച്ചു. അടുത്ത അര ശതാബ്ദംകൊണ്ട് മലങ്കരയിലെ പള്ളികളിൽ രൂപങ്ങൾ നിറഞ്ഞു. മലങ്കരയിലെത്തിയ എല്ലാ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരും ഇതിനെ എതിർത്തിരുന്നു.

റോമൻ കത്തോലിക്കർ ദിവസം കണക്കാക്കുന്നത് അർദ്ധരാത്രി മുതൽ അർദ്ധരാത്രി വരെയും, വിവാഹാവസരത്തിൽ വധുവിനെ നിർത്തുന്നത് വരന്റെ ഇടത്തുഭാഗത്തുമാണ്. ഇവ രണ്ടും തെറ്റാണെന്നും, ദിവസം ആരംഭിക്കേണ്ടത് സന്ധ്യ മുതൽ ആണെന്നും, വധുവിനെ വരന്റെ വലത്തുഭാഗത്ത് നിറുത്തണമെന്നും രണ്ടു ലേഖനങ്ങളിൽ സമർത്ഥിക്കുന്നു.

റോമൻ സഭയുടെ വാദഗതിപ്രകാരം കാതോലിക (സാർവത്രിക) സഭ റോമൻ കത്തോലിക്കാ സഭയാണ്. മറ്റെല്ലാ പുരാതന സഭകളും ഇതിനെ എതിർക്കുന്നു. പുരാതന സഭകളുടെ വിശ്വാസപ്രകാരം, സത്യവിശ്വാസം അനുസരിക്കുന്ന സഭകളുടെ സമൂഹമാണ് സാർവത്രിക സഭ. ഈ ആശയമാണ് പ്രഥമ ലേഖനം ഉയർത്തിപ്പിടിക്കുന്നത്.

ഈ ലേഖനങ്ങളും മാർ ഈവാനിയോസിന്റേതാണെന്ന് മുമ്പുപറഞ്ഞ കാരണങ്ങളാൽത്തന്നെ സ്ഥാപിക്കാം. കൂടാതെ മാർ ഈവാനിയോസ് വരുത്തിയ പരിഷ്കാരങ്ങളെപ്പറ്റിയും അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളെപ്പറ്റിയും ഉള്ള ഇതര രേഖകളും ഈ നിഗമനത്തെ ശരിവയ്ക്കുന്നു.

18-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലും മാർ ഈവാനിയോസ് അവതരിപ്പിച്ച വാദങ്ങൾ ശക്തമായി നിലനിന്നിരുന്നു എന്നതിന് തെളിവുണ്ട്. കരിയാറ്റി മൽപ്പാൻ രചിച്ച *വേദതർക്കം* എന്ന കൃതിയിൽ (ഇത് റോമാ സുറിയാനിക്കാർക്ക് വേണ്ടി രചിച്ച ഒരു മതപാഠ പുസ്തകമാണ്) മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങളിലെ ആശയങ്ങൾ ഖണ്ഡിക്കുവാൻ

ശക്തമായ ശ്രമം നടത്തുന്നുണ്ട്. ശക്തമായ ഒരു എതിർവാദം നിലവിലില്ലായിരുന്നുവെങ്കിൽ എന്തിന് *ഇടതു വശത്ത് വധുവിനെ നിർത്തുക* മുതലായ നിസാര കാര്യങ്ങൾ ഈ *വേദതർക്ക*ത്തിൽ പ്രതിപാദിക്കണം? തീർച്ചയായും മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങളുടെ പ്രചാരവും സ്വാധീനവുമാണ് ഇത് കാണിക്കുന്നത്.

## മാർ ഈവാനിയോസിന്റെ മെമ്രാകൾ

ഇതേ പശ്ചാത്തലത്തിൽ വേണം *മാർ ഈവാനിയോസിന്റെ മെമ്രാകൾ* എന്ന കവിതാ സമാഹാരവും പരിഗണിക്കുവാൻ. ചെറുതും വലുതും, പൂർണ്ണവും അപൂർണ്ണവുമായ മുപ്പത്തഞ്ച് കവിതകളുടെ ഒരു സമാഹാരമാണിത്. മാർ ഈവാനിയോസ് ഹദിയള്ളാ ഒരു കവിയായിരുന്നുവെന്ന് സമകാലീനരേഖകൾ സാക്ഷിക്കുന്നു. അദ്ദേഹം തന്നോട് തർക്കിച്ച പറജുള്ളാ എന്ന പാതിരിക്ക് (സിറിയയിലെ ആലപ്പോ സ്വദേശിയായ ബർത്തലോമ്യാ ഹന്ന എന്ന റോമൻ കത്തോലിക്കാ പുരോഹിതൻ) മുടക്കു കല്പനയെഴുതിയത് *അപ്രേമിന്റെ മെമ്രാ* രീതിയിൽ കവിതയിലാണെന്ന് *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*വും രേഖപ്പെടുത്തുന്നു.

ഈ കവിതകളിൽ തന്നെ വളരെ വ്യക്തമായും ഇത് മാർ ഈവാനിയോസിന്റെ കൃതിയാണെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. മുൻപു സൂചിപ്പിച്ച *സഭാചരിത്രം* എന്ന കവിതയിൽ *ഇരുപേരിലെൻ ഗുരുവാം കാസോലിക്കാ* എന്നു തുടങ്ങുന്ന ശകലത്തിൽ മാർ ഈവാനിയോസ് വന്ന തീയതിയും, അദ്ദേഹം മാർ ബസേലിയോസ് യൽദോയുടെ ശിഷ്യനാണെന്ന വസ്തുതയും, മാർതോമ്മാ നാലാമന് പട്ടമന പറവൂർ വെച്ച് പട്ടംകൊടുത്ത കാര്യവും വർണിക്കുന്നു. തന്നെയും മാർത്തോമ്മാ നസ്രാണിയായി അംഗീകരിക്കണമെന്ന അഭ്യർത്ഥന രചയിതാവ് വിദേശിയാണെന്നുള്ളതിന്റെ തെളിവാണ്.[37]

ഒരർത്ഥത്തിൽ ഈ കവിതകളുടെ അടിസ്ഥാന ആശയങ്ങൾ *ചുരുക്കത്തിൽ വിശ്വാസ കാര്യങ്ങൾ, മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ* എന്നീ അദ്ധ്യായങ്ങളിലുള്ളതാണ്. ചില പദപ്രയോഗങ്ങൾ പോലും ആവർത്തിച്ചിട്ടുണ്ട്.[38] അവയ്ക്കുപരിയായി, ഗ്രീക്ക് തത്വശാസ്ത്രത്തിലെ ചില കഥകളും (*11.24. ജീവിതം*), കപ്പൽ യാത്രക്കാരന്റെ മനോവിചാരവും (*11.28. മനോവിചാരം*)[39] ഒരു മലയാളിക്ക് അന്ന് എഴുതുക അസാധ്യമാണ്.

എന്നാൽ ഈ കവിതകൾ സുറിയാനിയിൽ എന്നോ എഴുതപ്പെട്ടവയല്ലെന്നു നിശ്ചയമാണ്. തെങ്ങിൻപൂക്കുലയെ ഉപമാനമാക്കിയ പ്രയോഗവും (*11.08. കർത്താവിന്റെ ജനനം*), *ഒട്ടകം സൂചിക്കുഴയിലൂടെ കട*

*ക്കുക* എന്ന യേശുവിന്റെ ഉപമ, *കൊതുകിന്റെ മൂക്കിൽ ആന കയറുക* (*11.09. ഒരു കിളിപ്പാട്ട്*) എന്ന രീതിയിലാക്കിയുള്ള അവതരണവും, ഇവ എഴുതിയത് കേരളത്തിൽ വെച്ചാണെന്ന് അസന്നിഗ്ദമായി തെളിയിക്കുന്നുണ്ട്.

ഈ കവിതകൾ എല്ലാം മാർ ഈവാനിയോസിന്റേതാകണമെന്ന് നിർബന്ധമില്ല. ചിലതെങ്കിലും ആ രീതിയിൽ അദ്ദേഹത്തിന്റെ ആശയങ്ങളും രീതിയും കടമെടുത്ത് പിൽക്കാലത്ത് എഴുതപ്പെട്ടവയാകാം. ചില കവിതകളിൽ മാർ ഈവാനിയോസിനെ ദ്വിതീയ പുരുഷനായി സങ്കൽപ്പിച്ചുള്ള പരാമർശനം (*11.02. സഭ*) ഇത്തരുണത്തിൽ പരിഗണനാർഹമാണ്.

മൊത്തത്തിൽ മാർ ഈവാനിയോസിന്റെ മെമ്രാകളിൽ കുറെ ഭാഗം അദ്ദേഹത്തിന്റെ കവിതകളുടെ പരിഭാഷയും, ബാക്കി ആ രീതിയിൽ അദ്ദേഹത്തിന്റെ പ്രബന്ധങ്ങളെ ഉപജീവിച്ച് എഴുതിയവയുമാണെന്ന് കരുതാം.[40]

### വിലയിരുത്തൽ

മാർ ഈവാനിയോസിന്റെ മലങ്കരയിലെ പ്രവർത്തനങ്ങളെ വളരെ ബഹുമാനപൂർവ്വമാണ് നസ്രാണികൾ കൈക്കൊണ്ടത്. മുമ്പു പറഞ്ഞതുപോലെ *നിരണം ഗ്രന്ഥവരി*യുടെ കർത്താവ് ഒരു *പരിശുദ്ധൻ* എന്ന നിലയിലാണ് മാർ ഈവാനിയോസിനെ കാണുന്നത് (*നിരണം ഗ്രന്ഥവരി* എഴുതപ്പെടുന്നത് 18–ാം ശതകത്തിന്റെ അന്ത്യ ദശകത്തിലാണ്).

1734–ൽ മുളന്തുരുത്തിയിൽ വച്ച് എഴുതപ്പെട്ട ഒരു സുറിയാനി ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു: *കൊല്ല (വർഷം) 740–ൽ മാർ അബ്രഹാം മെത്രാപ്പോലീത്താ വന്നു. പാഷാണ്ഡരായ പറങ്കികൾ അദ്ദേഹം മരിച്ചശേഷം സുറിയാനിക്കാരുടെ നടപ്പുമാറ്റി. നോമ്പുകളും കുർബ്ബാനയും തിരുനാളുകളും. ഇവയുടെ ശേഷം കൊല്ലവർഷം 861–ൽ മാർ ഈവാനിയോസ് അപ്പസ്കോപ്പാ മെത്രാപ്പോലീത്തായുടെ നാളുകളിൽ, സത്യവിശ്വാസികളായ സുറിയാനിക്കാരുടെ നടപ്പു വീണ്ടും മുമ്പിലത്തേതുപോലെ തുടങ്ങി. കുർബ്ബാനയും നോമ്പും തിരുനാളുകളും.*[41]

മാർ അബ്രഹാം കൽദായ (നെസ്തോറിയൻ) മേൽപ്പട്ടക്കാരനായിരുന്നു എന്നതിന് വ്യക്തമായ രേഖകളുണ്ട്. എന്നാൽ നൂറു വർഷത്തെ റോമൻ അധീശത്വം സുറിയാനിസഭയുടെ പൗരസ്ത്യ, പാശ്ചാത്യ വ്യത്യാസങ്ങൾ മനസിലാക്കാനാവാത്തവിധം മലങ്കര നസ്രാണികളെ അന്ധകാരത്തിലാഴ്ത്തിയിരുന്നു. തങ്ങൾക്ക് കേട്ടുകേഴ്വി മാത്രമുണ്ടായിരുന്ന പൊതുവായ സുറിയാനി പാരമ്പര്യം പുനഃസ്ഥാപിച്ച മാർ ഈവാ

നിയോസിനെ മാർ അബ്രഹാമിന്റെ നേർ പിൻഗാമിയായി അന്ന് സഭ കരുതിയതിൽ അപാകതയില്ല.

19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലും ഇതേ രീതിയിൽ തന്നെയാണ് മാർ ഈവാനിയോസ് ഹദിയള്ളായെ കണ്ടിരുന്നത്. 1870-ൽ ഇടവഴിക്കൽ പീലിപ്പോസ് കോർഎപ്പിസ്കോപ്പാ ഇപ്രകാരം രേഖപ്പെടുത്തുന്നു: ....... *മാർ ഈവാനിയോസ് ബാവാ വളരെ പ്രയാസപ്പെട്ടു ഇപ്പോൾ ഉള്ള സുറിയാനിസഭയെ പോർത്തുഗീസുകാരിൽ നിന്നും വീണ്ടെടുത്തു. ഈ മാർ ഈവാന്യോസിനാൽ തിരികെ രക്ഷിച്ചെടുപ്പാൻ കഴിയാത്ത പള്ളികൾ ഇന്നും റോമാപള്ളികളായിത്തന്നെ ഇരിക്കുന്നു...*[42]

മാർ ഈവാനിയോസ് ഹദിയള്ളായുടെ പ്രവർത്തനങ്ങൾ, മലങ്കര സഭയ്ക്ക് ഉദയംപേരൂർ സുന്നഹദോസിലൂടെ നഷ്ടമായ സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കുവാൻ സഹായിച്ചു. അടിസ്ഥാന സത്യവിശ്വാസ ഘടകങ്ങൾ ജനത്തിൽ കലഹമുണ്ടാക്കാതെ അംഗീകരിപ്പിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. സൗമ്യനും പണ്ഡിതനുമായ അദ്ദേഹത്തിന്റെ നയപരമായ ഇടപെടലാണ് മലങ്കരസഭയിൽ ഇന്ന് സത്യവിശ്വാസം നിലനിൽക്കുന്നതിന്റെ അടിസ്ഥാനം. ഇദ്ദേഹത്തെ തുടർന്ന് പതിനെട്ടാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരെ മലങ്കരസഭ എതിർത്തത് അവർ മാർ ഈവാനിയോസ് ഹദിയള്ളായെപ്പോലെ *എടത്തിലെ മര്യാദ* അംഗീകരിക്കാൻ തയ്യാറാകാതെയിരുന്നതിനാലാണെന്ന് 18-ാം നൂറ്റാണ്ടിലെ രേഖകൾ സാക്ഷിക്കുന്നു.[43] ... *മുൻപിൽ മുളംതുരുത്തിക്കാലം ചെയ്ത മാറിവാനിയോസു വന്നാറെയും ഈ എടത്തിലെ മര്യാദപോലെ നടക്കുന്നതിന്നു ആത്മകടമുള്ള വസ്തുക്കൾ മാറ്റി മര്യ്യാദപോലെയും ന്യായം പോലെയും നടത്തി വന്നതിനെ പോരായെന്നു തുടങ്ങുകകൊണ്ടും...* എന്നാണ് *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം.

1653 മുതൽ ഇതഃപര്യന്തം മലങ്കരസഭയിലെത്തിയ ഏറ്റവും പണ്ഡിതനായ പാശ്ചാത്യ സുറിയാനി പിതാവായിരുന്നു മാർ ഈവാനിയോസ് ഹദിയള്ളാ. അദ്ദേഹത്തിന്റെ മലങ്കരയിലെ പ്രവർത്തനങ്ങളുടെ ആകെത്തുക ഒറ്റവാചകത്തിൽ പറഞ്ഞാൽ *ഈ മാർ ഈവാനിയോസ് രണ്ടാമത്തെ പ. മാർത്തോമ്മാ ശ്ലീഹായാണ്.*[44]

## ചെങ്ങന്നൂർ സുന്നഹദോസിന്റെ പ്രാധാന്യം

മലങ്കര നസ്രാണികളെ ആത്മാവിൽ ജനിപ്പിച്ച പിതാവ് പ. മാർത്തോമ്മാ ശ്ളീഹായാണ്. മലങ്കരയിലെ അദ്ദേഹത്തിന്റെ അപ്പോസ്തോലിക ഉപദേശത്തിൽ നൂറ്റാണ്ടുകളിലൂടെ രണ്ടു തരം പാഷാണ്ഡതകൾ കടന്നുകൂടി. ഒരു സഹസ്രാബ്ദത്തിലധികം നീണ്ട പേർഷ്യൻ ബന്ധം കലർത്തിയ നെസ്തോറിയൻ വേദശാസ്ത്രവും, ഉദയംപേരൂർ

സുന്നഹദോസിലൂടെ റോമൻ കത്തോലിക്കർ അടിച്ചേൽപ്പിച്ച അവരുടെ വേദവിപരീതങ്ങളും സഭാ വിജ്ഞാനീയവുമായിരുന്നു അവ. അവയെ നീക്കം ചെയ്ത്, ശുദ്ധവും കലർപ്പില്ലാത്തതുമായ സത്യവിശ്വാസം പുനഃ പ്രഖ്യാപനം നടത്തിയ ചരിത്രപ്രാധാന്യമുള്ള ഒരു മഹാസംഭവമാണ് ചെങ്ങന്നൂർ സുന്നഹദോസ്. അതിനു സമാനമായ ഒന്ന് അതിനു മുമ്പോ പിമ്പോ നസ്രാണികളുടെ ഇടയിൽ ഉണ്ടായിട്ടില്ല. ഉണ്ടാകേണ്ട ആവശ്യ കതയുമില്ല.

മറ്റ് രണ്ട് പ്രാധാന്യങ്ങൾ കൂടി ചെങ്ങന്നൂർ സുന്നഹദോസിനുണ്ട്. ഒന്നാമതായി ആദിമസഭയുടെ പതിവും, മലങ്കര നസ്രാണികളുടെ കീഴ്വ ഴക്കവുമനുസരിച്ച് *മലങ്കര പള്ളിയോഗം* കൂടിയാണ് ഈ വിശ്വാസ പ്രഖ്യാപനം നടത്തിയത്. രണ്ടാമത് നസ്രാണിയുടെ ദേശീയ പാരമ്പര്യ മായ *എടത്തിലെ മര്യാദ* നിലനിർത്തിയാണ് വേദവിപരീതങ്ങളെയും അബദ്ധോപദേശങ്ങളെയും പിഴുതെറിഞ്ഞത്.

ചെങ്ങന്നൂർ സുന്നഹദോസിനു ചുക്കാൻ പിടിച്ച മാർ ഈവാനിയോസ് ഹദിയള്ളായാകട്ടെ, സത്യവിശ്വാസം പുനർപ്രഖ്യാപനം നടത്തുക മാത്ര മല്ല, അവ പ്രചരിപ്പിക്കാൻ ആവശ്യമായ ലിഖിത പശ്ചാത്തലം ഒരുക്കു കയും ചെയ്തു. ചെങ്ങന്നൂർ സുന്നഹദോസും, മാർ ഈവാനിയോസ് ഹദിയള്ളായും വിജയിച്ചു എന്നതിന്റെ പ്രധാന - ഏക - തെളിവ് മല ങ്കര നസ്രാണികൾ അന്നുമുതൽ സത്യവിശ്വാസത്തിൽ നിലനിൽക്കുന്നു എന്നതാണ്.

## കുറിപ്പുകൾ

1. ലത്തീൻക്രമങ്ങൾ നേരിട്ട് പ്രതിഷ്ഠിക്കുന്ന നടപടി വിജയിക്കാഞ്ഞതിനാൽ അവ സുറിയാനിയിൽ പരിഭാഷപ്പെടുത്തി സുറിയാനിക്രമങ്ങളെന്ന വ്യാജേന മല ങ്കരയിൽ പ്രചരിപ്പിച്ചു. അതിനാൽ അവ യഥാർത്ഥ സുറിയാനി പാരമ്പര്യത്തിന്റെ ഭാഗമാണെന്ന് മലങ്കര നസ്രാണികൾ വിശ്വസിക്കാൻ ഇടയായി.

2. 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിലെ കൽക്കുരിശിൽ ആലാത്തുകെട്ടി അതിൽ പിടിച്ചാണ് റോമാബന്ധം ഉപേക്ഷിച്ച് സത്യം ചെയ്തത്. അന്നത്തെ മൊത്തം മലങ്കര നസ്രാണികളിൽ *രണ്ടുലക്ഷത്തിൽ നാനൂറു കുറയെ* ഉള്ളവർ സത്യത്തെ അനുകൂലിച്ചെന്ന് സമകാലിക ചരിത്രരേഖകൾ.

3. 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിലും, മൂന്നു നോയമ്പു കാലത്ത് (ഫെബ്രു വരി) ഇടപ്പള്ളിയിലും ജൂൺ 1-ന് ആലങ്ങാട്ടും കൂടിയ മലങ്കര പള്ളിയോഗങ്ങൾ ദീർഘമായ ആലോചനകൾക്കു ശേഷമാണ് ഈ മേല്പട്ട വാഴ്ച നടത്തിയത് (തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി,* കോട്ടയം, 2000, Pp 84,109).

4. വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം ഉപയോഗിക്കണമെന്ന മാർ അബ്ദൽ ജലീദിന്റെ ഉപദേശം പോലും കഠിനമായ എതിർപ്പ് ക്ഷണിച്ചു വരുത്തി (മാർ

അപ്രേം, *പൗരസ്ത്യ സഭാചരിത്ര പ്രവേശിക,* തിരുവല്ല, 1976, P 95).

5. കാർഡിനൽ ടിസറന്റ്, *ഇന്ത്യയിലെ പൗരസ്ത്യ ക്രൈസ്തവരുടെ കഥ.* *(*Translation of *Eastern Christianity in India)*, കോട്ടയം, P 88.

6. Ignatius Aphrem I, Patriarch of Antioch, *History of Syriac Literature and Sciences*, Pucblo, 2000, p. 168. പാശ്ചാത്യ സുറിയാനി സഭയിൽ വിഭാര്യർക്ക് മേല്പട്ടസ്ഥാനം നൽകുന്ന പതിവുണ്ട്. 20-ാം നൂറ്റാണ്ടിലും അപ്രകാരം നൽകിയിട്ടുണ്ട്.

7. Babu Paul, D, *The Saint from Kooded*, Kothamangalam, 1985, pp. 40-41.

8. *Ibid,* P. 38.

9. പൗലൂസ്, ഷെവ. കെ. വി., *സ്തുതി ചൊവ്വാക്കപ്പെട്ട വിശുദ്ധ സഭയുടെ ചരിത്രം*, പുത്തൻകുരിശ്, 2002, p. 448.

10. കന്നി 14-ന് ഈവാനിയോസ് എപ്പിസ്കോപ്പായെ മെത്രാപ്പോലീത്തായായി ഉയർത്തി എന്ന ചിലരുടെ വാദം ശരിയല്ല (പൗലൂസ് റമ്പാൻ, അപ്രേം, *ശീമക്കാരായ പിതാക്കന്മാർ*, മഞ്ഞനിക്കര, 1964, P 14). കാരണം, അദ്ദേഹത്തെ *എപ്പിസ്കോപ്പാ* എന്നുതന്നെയാണ് സമകാലിക രേഖകൾ വർണ്ണിക്കുന്നത്. മാത്രമല്ല, വിഭാര്യർക്ക് *മെത്രാപ്പോലീത്താ* സ്ഥാനം നൽകുക പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ പതിവില്ല.

11. മേല്പട്ടം നൽകുമ്പോൾ തന്നെ സ്ഥാത്തിക്കോൻ കൊടുക്കണമെന്ന് നിർബന്ധമില്ല. ഉദാഹരണത്തിന് 1876 വൃശ്ചികം 28-ന് മേല്പട്ടസ്ഥാനം ലഭിച്ച പ. പരുമല തിരുമേനിയ്ക്ക് സ്ഥാത്തിക്കോൻ നൽകിയത് 1877 മേടം 23-നാണ് (ഫാ. ഡോ. ജേക്കബ് കുര്യൻ (എഡി.), *പരുമലസ്മൃതി,* കോട്ടയം, 2002, Pp 145, 423.

12. പൗലൂസ് ഷെവ. കെ. വി., *Op. Cit.* , pp. 448-9, ഹൂദായ കാനോൻ പ്രകാരം എപ്പിസ്കോപ്പാമാരെ പട്ടംകെട്ടുവാൻ സുന്നഹദോസിന്റെ സഹകരണത്തോടെ പാത്രിയർക്കീസ്, കാതോലിക്കോസ്, മെത്രാപ്പോലീത്താ എന്നിവർക്കേ അധികാരമുള്ളു. വി. മൂറോൻ കൂദാശ ചെയ്യുവാനും ഇവർക്കു മാത്രമാണ് അധികാരം (എബ്രഹാം കത്തനാർ, കോനാട്ട്, *ഹൂദായ കാനോൻ (പരിഭാഷ)*, പാമ്പാക്കുട, 1952, pp. 30, 93-5).

13. പാറേട്ട്, Z. M., *മലങ്കര നസ്രാണികൾ, V0L III*, കോട്ടയം, 1967, pp. 8-9.

14. പൗരസ്ത്യ സഭകളും, കൽദായ (നെസ്തോറിയൻ) സഭയും പട്ടം പരസ്പരം അംഗീകരിക്കുന്നുണ്ട്.

15. *നിരണം ഗ്രന്ഥവരി, Op.cit*, കോട്ടയം, 2000, P 188.

16. മൂന്ന് പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ *കൽക്കിദോൻ ഇതര* വേദശാസ്ത്രമാണ് അലക്സാൻഡ്രിയൻ വേദശാസ്ത്രം. മലങ്കര, അന്ത്യോഖ്യൻ, കോപ്ടിക്, അർമീനിയൻ, എത്യോപ്യൻ, എറിട്രിയൻ സഭകളടങ്ങുന്ന ഓറിയന്റൽ

സഭാകുടുംബം പിൻതുടരുന്നത് ഈ വേദശാസ്ത്രമാണ്.

17. മുൻ കുറിപ്പ് (4) കാണുക. മാർ ഈവാനിയോസ്, മാർത്തോമ്മാ മെത്രാനും ജനങ്ങളുമായി കലഹിച്ചിരുന്നുവെന്ന് ചില സമകാലിക റോമൻ കത്തോലിക്കാ രേഖകൾ. ഇത് അദ്ദേഹത്തിന്റെ പിൽക്കാലത്താവില്ല. ആദ്യകാലത്ത് ആചാരാനുഷ്ടാനങ്ങൾ മാറ്റാൻ ശ്രമിച്ചപ്പോഴാവാം അങ്ങനെ അഭിപ്രായവ്യത്യാസമുണ്ടായത് (ഉണ്ടായിട്ടുണ്ടെങ്കിൽ).

18. ചെങ്ങന്നൂരിൽ തെക്കൻ ഇടവകകളുടെ മാത്രം പള്ളിയോഗമാണ് കൂടിയതെന്ന് ചിലർ പറയുന്നു (കുര്യൻ കോർഎപ്പിസ്ക്കോപ്പാ, കണിയാംപറമ്പിൽ, *സുറിയാനിസഭ*, തിരുവല്ല, 1982, P 155). മലങ്കരയിൽ പുരാതനകാലം മുതൽ *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതം കൂടാതെ ആത്മികവും ലൗകികവുമായ ഒരു തീരുമാനവും പ്രാബല്യത്തിൽ വരികയില്ലായിരുന്നു. അതിനാലാണ് *സർവശക്തനായ* ആർച്ച് ബിഷപ്പ് മെനസിസിന് റോമൻ കത്തോലിക്കാ സഭയുടെ കാനോനാകൾക്ക് വിരുദ്ധമായി 1599-ൽ ഉദയംപേരൂർ *മലങ്കര പള്ളിയോഗം* (സുന്നഹദോസ്) വിളിച്ചു കൂട്ടേണ്ടി വന്നത്.

19. ഈ കല്പനയാകാം പാത്രിയർക്കീസിന്റെ അരമനയിൽ ഇദ്ദേഹത്തിന്റെ സൂക്ഷിച്ചിട്ടുള്ള *കാനോനാകളായി* പരാമർശിക്കുന്നത് (Ignatius Aphrem, *Op. Cit.,* P 168). ഈ സുറിയാനി കല്പനയുടെ പകർപ്പ് പാമ്പാക്കുട കോനാട്ട് ലൈബ്രറിയിലുണ്ട് (ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പരിഭാഷപ്പെടുത്തിയ കല്പനയുടെ പൂർണരൂപം അന്യത്ര).

20. ഇദ്ദേഹത്തെ *ഇന്ത്യയുടെ എപ്പിസ്ക്കോപ്പാ* എന്നാണ് സ്ഥാത്തിക്കോനിൽ വിവരിക്കുന്നത് (പൗലൂസ് ഷെവ., കെ. വി., *Op.cit.*, pp. 448 - 9).

21. മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥവും ആദ്യ സഭാചരിത്രവുമാണ് *നിരണം ഗ്രന്ഥവരി.* 1773-ന് മുമ്പ് എഴുതിത്തുടങ്ങിയ ഈ കൃതിയുടെ ലഭ്യമായ ഏറ്റവും പുരാതന താളിയോല പകർപ്പിന് 179 ഓലകളുണ്ട്. ഈ ലേഖകൻ എഡിറ്റ് ചെയ്ത് പഠനത്തോടും കുറിപ്പുകളോടും കൂടെ സോഫിയാ ബുക്സ്, കോട്ടയം, *നിരണം ഗ്രന്ഥവരി* 2000 ഓഗസ്റ്റിൽ ആദ്യമായി പ്രസിദ്ധീകരിച്ചു.

22. *നിരണം ഗ്രന്ഥവരി, Op.cit*, p. 85.

23. ഫിലിപ്പ്, ഇ. എം., *മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ (3-ാം പതിപ്പ്),* ചിങ്ങവനം, 1977, pp. 155-6.

24. പൗളീനാസ് ആ സാൻക്തൊ ബർത്തിലോമിയോ, ഫാദർ, *പൗരസ്ത്യ ഭാരതത്തിലെ ക്രിസ്തുമതം (Translation of India Orientais Christiana),* കളമശ്ശേരി, 1988, pp.114.

25. പൗളീനാസ്, *Op.cit,* p. 113.

26. ബർനാഡ് തോമാ, ക. നി. മൂ. സ., ഫാ, *മാർത്തോമ്മാ ക്രിസ്ത്യാനികൾ (2-ാം പതിപ്പ്),* കോട്ടയം, 1992, p. 617). സ്വകക്ഷിയിൽപ്പെട്ടവരോട് തർക്കിച്ചു എന്ന പ്രസ്താവന മുഖവിലയ്ക്കെടുക്കാനാവില്ല. അറബിയിൽ എഴുതി തർക്കി

ക്കാനുള്ള സാദ്ധ്യത ഫാ. ബർത്തലോമ്മാ ഹന്നയുമായാണ്.

27. *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്, pp. 132-133. പറജള്ള, ഫാ. ബർത്തലോമാ ഹന്ന തന്നെയാണ്.

28. കോനാട്ട് ഗ്രന്ഥശേഖരത്തിലെ 154-ാം നമ്പർ കൈയെഴുത്തു പുസ്തകം.

29. Ignatius Aphrem I, *Op. Cit*, p.168.

30. Menachery, Prof. George, *The Nazranies*, Ollur, 1998, p. 122 (Re-Print of G. T. Mackenzies's *Christianity in Travancore*, Trivandrum, 1901).

31. ഓർത്തഡോക്സ് സഭാ മാസിക, *കോതമംഗലത്തു ബാവാമാർ (ലേഖനം),* 1115 മിഥുനം ലക്കം, pp. 15-18.

32. നിരണം ഗ്രന്ഥവരിയുടെ കണിയാന്ത്രപ്പതിപ്പിൽ മാത്രമാണ് ഈ കൃതികൾ കാണുന്നത്.

33. നിരണം ഗ്രന്ഥവരി, *Op. Cit,* pp. 128, 144.

34. കൂടുതൽ വിവരങ്ങൾക്ക് *നിരണം ഗ്രന്ഥവരി*യുടെ സോഫിയാ ബുക്സ് പതിപ്പിലെ (2000) *സുറിയാനി സഭാ വിശ്വാസം നിരണം ഗ്രന്ഥവരിയിൽ* എന്ന ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിന്റെ ലേഖനം കാണുക (pp. 250-7).

35. നിരണം ഗ്രന്ഥവരി, *Op. Cit*, pp. 145-59.

36. കൂടുതൽ വിവരങ്ങൾക്ക്, *Ibid,* Pp 258-9 ലെ ഫാ. ഡോ. ബി. വർഗീസിന്റെ *മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ ഒരു മുഖവുര* എന്ന ലേഖനം കാണുക.

37. നിരണം ഗ്രന്ഥവരി, *Op. cit*, pp. 188-9.

38. കൂടുതൽ വിവരങ്ങൾക്ക്, *Ibid,* Pp 270 - 3 ലെ പ്രൊഫ. മേരി മാത്യുവിന്റെ *മാർ ഈവാനിയോസിന്റെ മെമ്രാകൾ: ഒരു പുനർ വായന* എന്ന ലേഖനം കാണുക.

39. ഈ കവിതകളുടെ പേരും നമ്പറും ഈ ലേഖകൻ *നിരണം ഗ്രന്ഥവരി* എഡിറ്റു ചെയ്തപ്പോൾ നൽകിയതാണ്. കണിയാന്ത്ര താളിയോലയിൽ ഇവ കൂടിക്കുഴഞ്ഞ്, ഓല മാറി, ആദിയുമന്തവുമില്ലാതെയാണ് കിടന്നിരുന്നത്. പദങ്ങൾ പോലും വേർതിരിച്ചിരുന്നില്ല. വളരെ ശ്രമകരമായ അദ്ധ്വാനം മൂലമാണ് അവയെ യഥാരൂപത്തിലാക്കാൻ ഈ ലേഖകന് സാധിച്ചത്. കൂടുതൽ വിവരങ്ങൾക്ക് കാണുക: തോമസ്, എം കുര്യൻ, *നിരണം ഗ്രന്ഥവരി,* സോഫിയാ ബുക്സ്, കോട്ടയം, 2000, പേജ് 177-192.

40. *മാർ ഈവാനിയോസിന്റെ മെമ്രാകൾ* എന്ന പേരുകൊണ്ട് ഇവയെല്ലാം അദ്ദേഹം എഴുതിയതാവണമെന്നില്ല. മലയാളത്തിൽ കേക, കാകളി മുതലായി വൃത്തം സൂചിപ്പിക്കുന്നതിന് സമാനമായി സുറിയാനിഭാഷയിൽ ആ രീതിയുടെ ജനയിതാവിന്റെ പേരെഴുതുകയാണ് പതിവ് (മാർ അപ്രേം, മാർ യാക്കോബ് മുത

ലായവ). അതേ മാനദണ്ഡത്തിലാണ് ഇവിടെയും ഉപയോഗിച്ചിരിക്കുന്നത്.

41. പ്ലാസിഡ് TOCD, ഫാ., *നമ്മുടെ റീത്ത്*, മാന്നാനം, 1997, p. 257.

42. പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പാ, ഇടവഴിക്കൽ, *മലങ്കര സുറിയാനി സഭയുടെ സ്വരൂപം*, കൊച്ചി, 1870, p. 30.

43. നിരണം ഗ്രന്ഥവരി, *Op. Cit*, p. 89-90.

44. 1889-ലെ റോയൽ കോടതി വിധിയിലവസാനിച്ച *'സെമിനാരിക്കേസ്'* എന്നറിയപ്പെടുന്ന നവീകരണക്കാരുമായുള്ള കേസിൽ Exibit GGG ആയി ഹാജരാക്കിയ സുറിയാനി പുസ്തകത്തിലെ പരാമർശനം. പരിഭാഷ - പ. പരുമല തിരുമേനി (*Seminary Case book, Vol. I*, 1888,P 459).

(മാർ കൂറിലോസ് സോവനീർ, IInd Edition, 2002)

# 4

# മാർ ഈവാനിയോസ് യൂഹാനോനും പാശ്ചാത്യ സുറിയാനി ക്രമങ്ങളും

മലങ്കരസഭ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ച 1665 മുതൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യം വരെ പാശ്ചാത്യ സുറിയാനി സഭയിലെ ഒരു ഡസനിലധികം മേല്പട്ടക്കാർ കേരളത്തിലെത്തിയിട്ടുണ്ട്. അവരിൽ മലങ്കര സഭയ്ക്ക് പ്രയോജനകരമായ സംഭാവനകൾ നൽകിയിട്ടുള്ളത് കേവലം മൂന്നു പേർ മാത്രമാണ്. മഹാനായ മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയ യേരുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ( – 1671), സ്തുതിചൊവ്വാകപ്പെട്ട ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും മലങ്കരയിൽ അവതരിപ്പിക്കുകയും അംഗീകരിപ്പിക്കുകയും ചെയ്ത മാർ ഈവാനിയോസ് ഹദിയള്ളാ ( – 1694), പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിച്ച മാർ ഈവാനിയോസ് യൂഹാനോൻ ( – 1794) എന്നിവരാണ് ആ മൂന്നു പേർ. ഒരു പരിധിവരെ പത്രോസ് തൃതീയൻ പാത്രിയർക്കീസിനേയും ഈ ഗണത്തിൽ പെടുത്താം. ഇവരിൽ മാർ ഈവാനിയോസ് യൂഹാനോന്റെ സമഗ്ര സംഭാവനകളേക്കുറിച്ചു മാത്രം ഗഹനമായ പഠനങ്ങളൊന്നും നടന്നിട്ടില്ല.[1]

**പശ്ചാത്തലം**

1663–ൽ പറമ്പിൽ ചാണ്ടി മറുകണ്ടം ചാടി മെത്രാനായതോടെയാണ് മലങ്കര നസ്രാണികൾ ആദ്യമായി പിളർന്നത്. തുടർന്ന് ഓരോ ഇടവക പള്ളിക്കും വേണ്ടി ബലപരീക്ഷണം ആരംഭിച്ചു. ഇക്കാലത്ത് നസ്രാണികൾക്കെതിരെ വരാപ്പുഴ മെത്രാൻ, *അവർ പട്ടവും പിൻതുടർച്ചയും പാരമ്പര്യവുമില്ലാത്ത ഒരു നൂതന വിഭാഗ*മാണെന്നും, അതിനാൽ അവർക്ക് പുരാതന പള്ളികളിന്മേൽ അവകാശമില്ലെന്നും വാദിച്ചു.

പ്രചണ്ഡമായ റോമൻ പ്രചരണ കോലാഹലത്തോടെ അവതരിപ്പിച്ച ഈ വാദത്തിന് ശക്തവും അപ്രതിരോധ്യവുമായ ഒരു പ്രതിവാദം അടിയന്തിര ആവശ്യമായിരുന്നു. 1665–ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മഹാനായ മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നു

കിട്ടിയെങ്കിലും താത്വികമായ ഒരടിത്തറ കൂടി അടിയന്തിര ആവശ്യമായിരുന്നു.

ഈ സാഹചര്യത്തിലാണ് പ. ബസേലിയോസ് യൽദോ മഫ്രിയാനയോടൊപ്പം മാർ ഈവാനിയോസ് ഹദിയള്ളാ എന്ന ഉജ്ജ്വല പണ്ഡിതൻ കേരളത്തിലെത്തുന്നത്. 1653-ലെ *കൂനൻകുരിശു* സത്യത്തിനു ശേഷം പ്രത്യേക താത്വിക നിലപാടുകളൊന്നും സ്വീകരിക്കാതിരുന്ന അന്നത്തെ സന്നിഗ്ദാവസ്ഥയുടെ ഗൗരവം ബോദ്ധ്യപ്പെട്ട മാർ ഹദിയള്ളാ 1686-ൽ രണ്ടാം മാർത്തോമ്മായുടെ അപ്രതീക്ഷിത ദേഹവിയോഗത്തെത്തുടർന്ന് ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി, അടിസ്ഥാന അലക്സാൻഡ്രിയൻ വേദശാസ്ത്ര തത്വങ്ങൾ മലങ്കരയെക്കൊണ്ട് അംഗീകരിപ്പിച്ചു.[2]

മാർ ഈവാനിയോസ് ഹദിയള്ളാ ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും മലങ്കരയിൽ അവതരിപ്പിക്കുകയും അംഗീകരിപ്പിക്കുകയും തന്നാൽ കഴിയുംവിധം പ്രചരിപ്പിക്കുകയും ചെയ്തു. എന്നാൽ അതിന് അനേകം പരിമിതികളുണ്ടായിരുന്നു. ഒന്നാമതായി വീണ്ടുമൊരിക്കൽക്കൂടി മലങ്കരയെ വിഴുങ്ങാമെന്ന പ്രതീക്ഷ വെച്ചുപുലർത്തിയിരുന്ന റോമൻ കത്തോലിക്കർ ഇദ്ദേഹത്തിനെതിരെ രംഗത്തിറക്കിയത് അതിപ്രഗൽഭരെയാണ്. രണ്ടാമതായി മാർ ഈവാനിയോസ് ഹദിയള്ളായുടെ ഭൗതിക ജീവിതം 1694-ൽ അവസാനിച്ചു.

ഈ പശ്ചാത്തലത്തിലേയ്ക്കാണ് 1708-ൽ മാർ ഗബ്രിയേൽ കടന്നുവരുന്നത്. നെസ്തോറിയൻ വിശ്വാസിയായിരുന്ന ഇദ്ദേഹം തികച്ചും അവസരവാദപരമായി റോമൻ കത്തോലിക്കരോടും കൂട്ടുചേർന്നിരുന്നു. 1731 വരെ നീണ്ട അദ്ദേഹത്തിന്റെ പ്രവർത്തനം, മലങ്കരസഭയ്ക്കുള്ളിൽ തനിയ്ക്ക് ഒരു അനുചരവൃന്ദത്തെ സൃഷ്ടിച്ചിരുന്നു.[3]

### *അങ്ങുമിങ്ങും രണ്ടെജമാനന്മാർ*

എന്നാൽ മാർ ഗബ്രിയേലിന് അനുയായികളെ ലഭിച്ചത് വിശ്വാസത്തിന്റെയോ ആചാരത്തിന്റെയോ മാത്രം പിൻബലത്താലായിരുന്നില്ല. ഭരിക്കുന്ന മെത്രാന് എതിരായ ഒരു കക്ഷി എന്നത്, മലങ്കരയിൽ തദ്ദേശീയ മെത്രാന്മാർ ഉണ്ടായ കാലം മുതൽ നിലവിലുള്ള ഒരു യാഥാർത്ഥ്യമായിരുന്നു. ഇതിന് വിശ്വാസപരമായ അടിത്തറയൊന്നുമില്ലായിരുന്നു. മറിച്ച് വ്യക്തിപരവും പ്രാദേശികവുമായ കാരണങ്ങൾ മാത്രമായിരുന്നു ഉണ്ടായിരുന്നത്. അതത് കാലം മലങ്കരയിൽ എത്തുന്ന സുറിയാനി മെത്രാനെ - അദ്ദേഹം ഏതു സഭയിൽപ്പെട്ട ആളായാലും - മുൻനിർത്തി മലങ്കര മെത്രാനെതിരായി പടനീക്കം നടത്തുക - എന്നതായിരുന്നു ഈ വിഭാഗത്തിന്റെ ശൈലി.[4] *ബാവാ* (= പിതാവ് - അപ്പൻ) വന്നിട്ടുണ്ടെന്നു കേട്ട്

കൊച്ചിയിലെത്തിയ മാർ ഗബ്രിയേലിനെ കണ്ടു മടങ്ങിയ ഒരു വിമതൻ മറ്റൊരു വിമതനോട് പറഞ്ഞ ... (വന്നത്) *അപ്പനുമല്ല ചിറ്റപ്പനുമല്ല, പക്ഷേ ഇപ്പോഴത്തെ കാര്യത്തിനു കൊള്ളാം* എന്ന പരാമർശനം നസ്രാണികളുടെ ഈ അവസരവാദത്തിന്റെ പ്രത്യക്ഷ തെളിവാണ്. പരദേശികളാകട്ടെ, ഈ അവസരം മുതലെടുത്ത് സമാന്തര ഭരണം നടത്തുകയും, മലങ്കര മെത്രാന്റെ ഭരണസീമയ്ക്കുള്ളിൽ തങ്ങളുടെ അധികാരമുറപ്പിക്കുകയും ചെയ്തുവന്നു. 18–19 നൂറ്റാണ്ടുകളിൽ മലങ്കരയെ ഗ്രസിച്ച എല്ലാ പ്രശ്നങ്ങളുടെയും മുഖ്യഹേതു *അങ്ങുമിങ്ങും രണ്ടെജമാനന്മാരുള്ള* ഈ അവസ്ഥ ആയിരുന്നു എന്ന വസ്തുത, മുമ്പോട്ടുള്ള ചരിത്ര പഠനത്തിൽ പ്രത്യേകം പരിഗണിക്കേണ്ട ഒന്നാണ്.

## സഭാ വിജ്ഞാനീയം

വേദശാസ്ത്ര അടിത്തറയ്ക്ക് 1686–ലെ ചെങ്ങന്നൂർ സുന്നഹദോസ് നിശ്ചയങ്ങൾ  മതിയാകുമായിരുന്നു എങ്കിലും, ഒരു സഭാ വിജ്ഞാനീയത്തിന്റെ കുറവു കൂടി ഉണ്ടായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഉയർത്തിക്കാട്ടിയാണ് തുടർന്ന് ഈ അടിത്തറ രൂപീകരിച്ചത്. അന്ത്യോഖ്യയിലെ സഭ, റോമിലെ സഭയേക്കാൾ പൗരാണികമാണെന്നും, ആ കൈവയ്പ് പിന്തുടരുന്ന തങ്ങൾ *പിൻതുടർച്ചയും പാരമ്പര്യവുമില്ലാത്ത ഒരു നൂതന വിഭാഗമല്ലെന്നും* നസ്രാണികൾ വാദിച്ചു. ഈ വാദം അംഗീകരിക്കാൻ റോമൻ കത്തോലിക്കർ നിർബന്ധിതരായതോടെ, മദ്ധ്യ പൗരസ്ത്യ ദേശത്തെ പാശ്ചാത്യ സുറിയാനി സഭക്കാരെ വിളിക്കുന്ന പരിഹാസപ്പേര് - *യാക്കോബായ* - കേരളത്തിലെ നസ്രാണികൾക്കും ലഭിച്ചു.

ഈ സാഹചര്യത്തിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദ തലവനായി* നസ്രാണികൾ അംഗീകരിച്ചത്. ഒരിക്കലും കാണാത്ത ബാഗ്ദാദിലെ കാതോലിക്കായെ നൂറ്റാണ്ടുകളോളം *വേദ തലവനായി* അംഗീകരിക്കുവാൻ പ്രയാസമില്ലാതിരുന്ന നസ്രാണിക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആ സ്ഥാനത്തു പ്രതിഷ്ഠിക്കുക ക്ഷിപ്രസാദ്ധ്യമായിരുന്നു. പ്രത്യേകിച്ചും തദ്ദേശ്ശീയരായ മാർത്തോമ്മാ മെത്രാന്മാർ തുടർച്ചയായുള്ള  സാഹചര്യത്തിൽ.

മാർ ഗബ്രിയേലുമായുള്ള ബൗദ്ധിക സമരം സഭാവിജ്ഞാനീയ രംഗത്ത് നസ്രാണികൾക്കുള്ള ദൗർബല്യം വെളിവാക്കി. ഈ സാഹചര്യത്തിലാണ് തങ്ങൾ പുതുതായി അംഗീകരിച്ച വേദതലവനായ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് പണ്ഡിതരായ ആചാര്യന്മാരെ അയച്ചുതരുവാൻ മാർത്തോമ്മാ നാലാമൻ ആവശ്യപ്പെട്ടത്. ഉദയംപേരൂരിനു മുമ്പ് സെലൂഷ്യാ-സ്റ്റെസിഫോണിലെ നെസ്തോറിയൻ കാതോ

ലിക്കാ ഇന്ത്യയിലേക്ക് അയച്ചിരുന്ന മെത്രാന്മാർക്ക് *ആത്മീയ പിതാവും ഗുരുവും ഉപദേശകനും* എന്ന സ്ഥാനമായിരുന്നു നസ്രാണികൾ നൽകിയിരുന്നത്. സഭയുടെ ലൗകിക – ദൈനംദിന ഭരണകാര്യങ്ങൾ പൂർണമായും സ്വദേശിയായ അർക്കദയ്ക്കോന്റെ കീഴിലായിരുന്നു. ഇപ്രകാരമൊരു സമീപനമാണ് തങ്ങൾ പുതുതായി അംഗീകരിച്ച വേദതലവനായ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും നസ്രാണികൾ പ്രതീക്ഷിച്ചത്. ഈ കാഴ്ചപ്പാടോടെയാണ് മാർത്തോമ്മാ നാലാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിനു പണ്ഡിതരായ മല്പാന്മാരെയും മേൽപ്പട്ടക്കാരെയും അയച്ചുതരുവാൻ ആവശ്യപ്പെട്ടത്.[5]

എന്നാൽ പാത്രിയർക്കീസാകട്ടെ ഈ ക്ഷണം തന്റെ അധികാരാതിർത്തി വികസിപ്പിക്കാനുള്ള ഒരു സുവർണ്ണാവസരമായിയാണ് കണക്കാക്കിയത്. ഒരു പക്ഷേ നസ്രാണികളുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ച കാലം മുതൽ ഇത്തരമൊരു മോഹം അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ വെച്ചുപുലർത്തിയിരുന്നു എന്നു വിചാരിക്കുന്നതിലും തെറ്റില്ല. തങ്ങൾക്കു വിധേയരായ – തങ്ങൾ വാഴിക്കുന്ന – മെത്രാന്മാർ, പൂർണ്ണമായ പാശ്ചാത്യ സുറിയാനി പാരമ്പര്യവും സഭാവിജ്ഞാനീയവും, പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളും ആചാരങ്ങളും എന്നീ ഘടകങ്ങൾ ഈ ലക്ഷ്യപ്രാപ്തിക്ക് അത്യന്താപേക്ഷിതമായിരുന്നു. ഈ പശ്ചാത്തലത്തിലാണ് മാർ ഈവാനിയോസ് അരാക്ചിഞ്ചി 1748–ൽ മലങ്കരയിലെത്തുന്നത്.[6]

റോമൻ കത്തോലിക്കാ രേഖകളിൽ *വിഗ്രഹഭംഞ്ജകനായ ഈവാനിയോസ്* എന്നറിയപ്പെടുന്ന ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ മിതമായ ഭാഷയിൽ താഴെ പറയുന്നവിധം സംഗ്രഹിക്കാം. *...മലങ്കരയിലെ പള്ളികളിൽ സ്ഥാനംപിടിച്ച രൂപങ്ങളും ചിത്രങ്ങളും ഇദ്ദേഹം നശിപ്പിച്ചു. കുരിശുമാത്രം അനുവദിച്ചു. ഇദ്ദേഹം ആരാധനാ സമയത്ത്, പൗരസ്ത്യ രീതിയിലുള്ള തൊപ്പി അണിഞ്ഞിരുന്നു. മെത്രാനടുത്ത മോതിരമോ കുരിശുമാലയോ ധരിച്ചിരുന്നില്ല. ചൂടുവെള്ളവും തണുത്തവെള്ളവും ചേർത്ത് മാമോദീസാ നടത്തിയിരുന്നു. വി. കുർബാനയ്ക്ക് മൂന്നു മണിക്കൂർ എടുത്തിരുന്നു. വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം മാത്രം ഉപയോഗിച്ചിരുന്നു...*[7] ഡച്ചു രേഖകൾ പ്രകാരം, ഇദ്ദേഹവും മാർതോമ്മാ അഞ്ചാമനും തമ്മിൽ ഉണ്ടായിരുന്ന പ്രധാന അഭിപ്രായവ്യത്യാസം പട്ടക്കാരുടെ വിവാഹം സംബന്ധിച്ചായിരുന്നു. മൂന്നുനാലു പള്ളികളിലെ പണം മോഷ്ടിച്ചതിന് കൊച്ചി രാജാവ് ഇദ്ദേഹത്തെ അറസ്റ്റു ചെയ്തു എന്നും, റോമൻ കത്തോലിക്കരാണ് മലങ്കരസഭയിൽ പ്രശ്നങ്ങൾ ഉണ്ടാക്കുന്നതെന്നായിരുന്നു ഇദ്ദേഹത്തിന്റ വാദം എന്നും ഡച്ചു രേഖകളിൽ കാണുന്നു.[8]

എന്നാൽ *നിരണം ഗ്രന്ഥവരി* രൂക്ഷമായ ഭാഷയിൽ *...മിശിഹാ കാലം 1748 ചെന്ന കൊല്ലം 923-ാമാണ്ട് കച്ചവടക്കാരൻ അന്തൊനിയോസു ചെമാശിന്റെ കൂടെ മാറിവാനിയോസ് മെത്രാപോലിത്താ വന്നു.*[9] *അദ്ദേഹം വന്നാറെ പള്ളികളിലുള്ള രൂപങ്ങൾ വെട്ടിക്കീറി. കത്തങ്ങളുടെ തല ചിരെച്ചു തൊപ്പി ഇടുവിക്കയും മാപ്പിളക്കാരുടെ തല ചിരെപ്പിക്കയും മെത്രാന്റെയും യോഗത്തിന്റെയും അനുവാദം കൂടാതെ പൈതങ്ങൾക്കു പട്ടം കൊടുക്കയും മലയാളത്തിൽ നടപ്പില്ലാത്ത മര്യ്യാദകൾ നടത്തുകയും...*[10] എന്നാണ് ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിവരിക്കുന്നത്. ഈവാനിയോസിന്റെ ദൃഷ്ടിയിൽ മലങ്കരയിൽ നടന്നുവന്നതെല്ലാം അബദ്ധമാണെന്നു തോന്നിയെന്നും വേദാദ്ധ്യാപകരായി കൂടുതൽ വൈദികരെ അന്ത്യോഖ്യയിൽ നിന്നു കൊണ്ടുവരാൻ ഡച്ച് ഈസ്റ്റിന്ത്യാ കമ്പനിയോട് പണം ആവശ്യപ്പെട്ടു എന്നും ഡച്ചു രേഖകൾ സാക്ഷിക്കുന്നു.[11]

വിഗ്രഹഭംഞ്ജകനായ ഈവാനിയോസിന്റെ *കുസൃതികൾ* അസഹ്യമായതോടെയാണ് പണ്ഡിതനും യോഗ്യനുമായ മറ്റൊരാൾക്കുവേണ്ടി മാർത്തോമ്മാ അഞ്ചാമൻ അന്തോണിയോസ് ശെമ്മാശനെ വീണ്ടും സമീപിക്കുന്നത്. അന്ന് റമ്പാനായിരുന്ന ശക്രള്ളാ മഫ്രിയാനായുടെ പേര് നിർദ്ദേശിച്ചത് അന്തോണിയോസ് ശെമ്മാശനാണ്. ഈ സംഭവങ്ങളെപ്പറ്റി *.... ഇക്കുഴപ്പങ്ങൾ തീർത്തു നടത്തുന്നതിനു കൊള്ളാകുന്നതിൽ ഒരു മേപ്പട്ടക്കാരെ വരുത്തിത്തരുന്നതിനു എന്തെങ്കിലും ചെയ്യാമെന്നും കൽപിക്കകൊണ്ട് വെറുവായിൽ ഒരാളിരിപ്പുണ്ടെന്നും അദ്ദേഹത്തെ മലയാളത്തേക്കു യാത്രയാക്കണമെന്നും ശേഷം വേണ്ടും കാര്യ്യങ്ങൾക്കു മാർഗിനാത്ത്യോസ് പാത്രിയർക്കീസിനു കടുദാസു തന്നയച്ചാൽ കൂട്ടിക്കൊണ്ടു വരാമെന്നും അറിയിക്കകൊണ്ടും, കടുദാസും കൊടുത്തയച്ചാറെ അന്ത്യോക്യായിൽച്ചെന്ന് എഴുത്തുകളും കൊടുത്ത് മലയാളത്തിലെ കുഴപ്പങ്ങളൊക്കെയും തിരുമനസ്സറുപിച്ചു. അവിടെക്കും വളരെ സന്തോഷമായി. വെറുവായിൽ നിന്നും ചെക്രള്ളായെന്ന ആളിനെ വരുത്തി മൽപ്പ്രിയനാ ആയിട്ടു വാഴിച്ചു...* എന്നാണ് *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം.[12]

പാത്രിയർക്കീസാകട്ടെ തന്റെ അധികാരസീമ വ്യാപിപ്പിക്കാൻ പറ്റിയ ഒരു സുവർണ്ണ അവസരമായാണ് ഈ അഭ്യർത്ഥനയെ കണ്ടത്. വിപുലമായ സന്നാഹങ്ങളാണ് അതിനായി ഒരുക്കിയത്. ശക്രള്ളാ റമ്പാനെ *ഇന്ത്യയുടെ മഫ്രിയാനാ* ആയിട്ടു വാഴിച്ചു. മാർ ബഹനാം സഹദായുടെ ദയറായിലെ മാർ ഈവാനിയോസ് യൂഹാനോൻ മെത്രാപ്പോലീത്തായെ യേരുശലേമിന്റെ മാർ ഗ്രീഗോറിയോസ് എന്നു പുനർനാമകരണം നടത്തി ഇന്ത്യയുടെ തഹലൂപ്പായായി നിയമിച്ചു. കൂടാതെ ഗർഗാറിലെ യൂഹാനോനെ മലബാറിലയയ്ക്കുവാൻ സേവേറിയോസ് എന്ന സ്ഥാനനാമത്തോടെ മെത്രാപ്പോലീത്തായായി വാഴിച്ചു. ഇവരെ അനുയാത്ര ചെയ്യു

വാൻ വിപുലമായ ഒരു വൈദികവൃന്ദത്തേയും പാത്രിയർക്കീസ് നിയോഗിച്ചു.[13]

## അധിനിവേശ പദ്ധതി

മലങ്കരയുടെമേൽ അധികാരമുറപ്പിക്കാനുള്ള വ്യക്തമായ പദ്ധതിയുമായാണ് പാത്രിയർക്കീസ് ഈ വൈദികവൃന്ദത്തെ അയച്ചത്. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഗ്രന്ഥങ്ങൾ, മദ്ബഹാ ഉപകരണങ്ങൾ, തിരുശേഷിപ്പുകൾ[14] ഇവ കൂടാതെ ...*മലയാളത്തിൽ വാഴുന്ന മാർത്തോമ്മാൻ മെത്രാനെ മാർ ദിവന്നാസ്യോസു മെത്രാപൌലിത്താ ആയിട്ടു വാഴിക്കത്തക്കവണ്ണം സൌത്താത്തിക്കോനും, വടിയും, മുടിയും, സ്ലീവായും കൊടുത്ത് യാത്ര കൽപിച്ചു*...[15]

വ്യക്തമായ ലക്ഷ്യങ്ങൾ മാർ ബസേലിയോസിനു മുമ്പിലുണ്ടായിരുന്നു. വിവിധ പഠനങ്ങളിൽ നിന്നും വിവരണങ്ങളിൽനിന്നും അവയെ താഴെ പറയുംവിധം സംഗ്രഹിക്കാം:

1. മാർത്തോമ്മാ അഞ്ചാമന്റെ പട്ടം അസാധുവാണെന്നു പ്രഖ്യാപിച്ച് അദ്ദേഹത്തെ പുനരഭിഷേകം ചെയ്ത് വിധേയനാക്കുക.[16]

2. ശീമ മെത്രാന്മാരുടെ നേരിട്ടുള്ള ഭരണത്തിന്റെ കീഴിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനു വിധേയമായ ഒരു ഭരണസംവിധാനം രൂപപ്പെടുത്തുക.[17]

3. ആരാധനക്രമങ്ങളും അനുഷ്ടാനങ്ങളും പൂർണ്ണമായും പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലാക്കുക.[18]

4. അന്ത്യോഖ്യാ പാത്രിയർക്കീസിനു റിശ്ശീസാ പിരിച്ചയക്കാൻ സംവിധാനമുണ്ടാക്കുക.[19]

## സംസ്ക്കാരങ്ങളുടെ ഏറ്റുമുട്ടൽ

വിപുലമായ സന്നാഹങ്ങളോടെ കൊല്ലം 926 (1751) മേടം 24-നു കൊച്ചിയിൽ വന്നിറങ്ങിയതു മുതൽ മാർത്തോമ്മാ മെത്രാന്മാരുമായി ഏറ്റുമുട്ടലാണ് പരദേശി മെത്രാന്മാർ നടത്തിയത്. തന്റെ ക്ഷണപ്രകാരം എത്തിയ ഇവരെ നിരാകരിക്കാൻ മാർത്തോമ്മാ അഞ്ചാമന് വ്യക്തമായ അനേകം കാരണങ്ങളുണ്ടായിരുന്നു. ഭീമമായ ഒരു തുകയുടെ ബാദ്ധ്യതയാണ് പുതിയ മെത്രാന്മാരുടെ വരവു മൂലം മാർത്തോമ്മാ അഞ്ചാമന് ഉണ്ടായത്. കപ്പൽകൂലിയിനത്തിൽ 1,200 രൂപ മാത്രം[20] നൽകേണ്ട സ്ഥാനത്ത് അതിന്റെ പത്തിരട്ടി, 12,000 രൂപയാണ് ഡച്ചു കമ്പനി ആവശ്യപ്പെട്ടത്. മാത്രമല്ല, വന്നിറങ്ങിയപ്പോൾത്തന്നെ *എടത്തിലെ മര്യാദ* ലംഘിക്കുവാനും[21] തന്റെ അധികാരത്തിൽ കൈകടത്തുവാനും ശക്രുള്ളാ പ്രഭൃതി

കൾ നടത്തിയ ശ്രമം വകവെച്ചുകൊടുക്കുവാൻ മാർത്തോമ്മാ അഞ്ചാമന് സാദ്ധ്യമായിരുന്നില്ല. പുതിയ മെത്രാന്മാർ വന്നയുടൻ തന്നെ വിഗ്രഹഭംഞ്ജകനായ ഈവാനിയോസിന്റെ അതേ പ്രവർത്തനങ്ങൾ തുടരാനും ഭരണത്തിൽ കൈകടത്താനും ശ്രമിക്കുന്നതായി ബോധ്യപ്പെട്ടതിനാൽ മാർത്തോമ്മാ മെത്രാൻ കേവുകൂലി കൊടുക്കാനും ഇവരെ സ്വീകരിക്കാനും വിസമ്മതിച്ചു. അവസാനം 12,000 രൂപ തിരുവിതാംകൂർ സർക്കാരാണ് ഈടാക്കി ഡച്ചു കമ്പനിക്ക് നൽകിയത്.[22]

തനിക്ക് സാധുവായ മേല്പട്ടസ്ഥാനമില്ലെന്നു വാദിക്കുകയും താൻ പട്ടം കൊടുത്തവർക്ക് പുനരായി പട്ടം കൊടുക്കുകയും ചെയ്തത് മാർത്തോമ്മാ അഞ്ചാമന് സ്വീകാര്യമല്ലായിരുന്നു. മലങ്കരസഭയിൽ പട്ടക്കാരെ തിരഞ്ഞെടുക്കുന്നത് അതാത് പള്ളിയോഗവും, ആ തിരഞ്ഞെടുപ്പ് അംഗീകരിക്കുന്നത് അർക്കദ്യക്കോനുമായിരുന്നു. അർക്കദ്യക്കോൻ മാർത്തോമ്മാ മെത്രാനായെങ്കിലും ഈ അധികാരം അദ്ദേഹത്തിൽ തുടർന്നു. പള്ളിയോഗത്തിന്റെ അനുമതി കൂടാതെ പട്ടം നൽകിയാൽ അതു വൻ കലഹത്തിനു വഴിതെളിച്ചിരുന്നു എന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു.[23]

മാർതോമ്മാ മെത്രാന്മാർക്ക് സാധുവായ മേല്പട്ടമില്ലെന്നും പിൻഗാമികളെ വാഴിക്കാൻ അർഹതയില്ലെന്നും ഉള്ള റോമൻ കത്തോലിക്കാ പ്രചരണം അന്ത്യോഖ്യരും ഏറ്റുപിടിച്ചതിന്റെ ഉദ്ദേശ്യം അവർക്ക് മലങ്കരയെ ഭരിക്കണം എന്നതുതന്നെ ആയിരുന്നു. *മാർതോമ്മാ മെത്രാൻ* എന്ന ദേശീയ സ്ഥാനനാമം മാറ്റി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും തങ്ങളുടെയും കീഴിലുള്ള ഒരു മെത്രാൻ മാത്രമായി മാർ ദീവന്നാസ്യോസ് എന്ന പേരിൽ വാഴിക്കുക എന്നതായിരുന്നു പുതുതായി വന്ന മെത്രാന്മാരുടെ ഉദ്ദേശ്യം. അന്ത്യോഖ്യയുടെ ഗീവർഗീസ് പാത്രിയർക്കീസ്, അഞ്ചാം മാർത്തോമ്മായ്ക്ക് 1752 ചിങ്ങം 25-ന് അയച്ച കത്തിൽ, ദീവന്നാസ്യോസ് എന്ന പേരിൽ പുനരഭിഷേകം പ്രാപിക്കണമെന്നും അന്ത്യോഖ്യയുടെ അധികാരം സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടിരിക്കുന്നത് ഈ വസ്തുത വെളിവാക്കുന്നു.[24]

### *എടത്തിലെ മര്യാദ*

ഇതിനേക്കാൾ ഒക്കെ ഗുരുതരമായ പ്രശ്നം *എടത്തിലെ മര്യാദ*യിൽ പരദേശമെത്രാന്മാർ നടത്തിയ കൈകടത്തലുകളാണ്. മാർ ഈവാനിയോസ് ഹദിയള്ളാ 1686-ൽ ചെങ്ങന്നൂരിൽ വിളിച്ചു കൂട്ടിയ *മലങ്കര പള്ളിയോഗം* അലക്സാൻഡ്രിയൻ വിശ്വാസപ്രമാണവും പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങളും നടപ്പിൽ വരുത്തിയെങ്കിലും ആചാരാനുഷ്ടാനങ്ങളിൽ മാറ്റം വരുത്തിയില്ല. *എടത്തിലെ മര്യാദ* എന്ന നസ്രാണി പാര

മ്പര്യം കാതലായ യാതൊരു മാറ്റവും കൂടാതെ തുടർന്നു. തനത് ദേശീയ സംസ്കൃതിയും, പേർഷ്യൻ സഭയുടെ കൂദാശകളും ചേർന്ന *മാർത്തോമ്മായുടെ മാർഗ്ഗ*ത്തിൽ അരനൂറ്റാണ്ടു കാലത്തെ റോമൻ കത്തോലിക്കാ അടിമത്വം അവരുടേതായ ചില ഘടകങ്ങൾകൂടി ചേർത്ത് സങ്കീർണ്ണമാക്കിയിരുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരുടെ വരവോടെ ഇത് കൂടുതൽ സങ്കീർണ്ണമായി. വിഗ്രഹഭഞ്ജകനായ ഈവാനിയോസ് നടപ്പിലാക്കിയതും, ശക്രള്ളാ പ്രഭൃതികൾ പിന്തുടർന്നതും, ആളുകൾക്ക് പെട്ടെന്ന് അനുഭവവേദ്യമാകുന്നതുമായ ആചാരാനുഷ്ഠാനങ്ങളിലുള്ള മാറ്റം കടുത്ത പ്രകോപനമാണ് ഉണ്ടാക്കിയത്. *നിരണം ഗ്രന്ഥവരി* രണ്ടു ദശാബ്ദക്കാലത്തെ ഈ വിഷയത്തിന്റെ ചരിത്രം അവതരിപ്പിക്കുന്നത് ഇപ്രകാരമാണ്:

*... എന്നാൽ മാറിവാനിയോസ് മെത്രാപൊലിത്താ വന്നാറെ അദ്ദേഹം ചെയ്ത കുസുറുതികൊണ്ട് അവരു തന്നെ കപ്പൽ കരേറ്റി അയച്ചു. അതുപോലെ തന്നെ ഇവരും* (ശക്രള്ളാ മഫ്രിയാനയും കൂട്ടരും) *എടത്തിലെ മര്യ്യാദ അഴിച്ച് കത്തങ്ങളുടെ തല ചിരപ്പിച്ച് പട്ടം കൊടക്കയും. കണ്ടനാട്ടു കൊമ്പനും മാമലച്ചെരി കോനാടനും മുളംതുരുത്തിൽ ചന്ദനത്തിക്കും തെക്കെദിക്കിൽ ചാത്തന്നൂക്കാരനും ഇങ്ങനെ നാലു കത്തങ്ങളെക്കൊണ്ടു പെണ്ണുകെട്ടിക്കയും, ഇതിൽ വണ്ണം കേട്ടും കേൾപിച്ചും നടത്തായ്കകൊണ്ടും, മുൻപിൽ മുളംതുരുത്തിക്കാലം ചെയ്ത മാറിവാനിയോസു വന്നാറെയും ഈ എടത്തിലെ മര്യാദപോലെ നടക്കുന്നതിന്നു ആത്മകടമുള്ള വസ്തുക്കൾ മാറ്റി മര്യ്യാദപോലെയും ന്യായം പോലെയും നടത്തി വന്നതിനെ പോരായെന്നു തുടങ്ങുകകൊണ്ടും,*[25] *അതതു ദേശങ്ങളിൽ കൊള്ളാകുന്ന ആളുകൾ ഒരു തറവാട്ടിൽത്തന്നെ അങ്ങുമിങ്ങും നിന്നുള്ള പിണക്കങ്ങളും, രണ്ടു കൂട്ടക്കാർക്കും മറ്റുള്ള ജാതികൾ സഹായവും, ചിലവാർപ്പിന് പള്ളിവക മുതൽ കാർയ്യങ്ങളുമുണ്ടായി 19 സംവത്സരം കഴിഞ്ഞതിന്റെ അവസ്ഥ വിവരമായിട്ടു എഴുതുവാൻ ഏറ്റമുണ്ട്...*[26]

മാർ ഈവാനിയോസ് ഹദിയള്ളായെപ്പോലെ പണ്ഡിതനും, സൗമ്യനും, ഭരണത്തിൽ പ്രവേശിക്കാത്തവനുമായ ഒരു മെത്രാനെയാണ് *ഗുരുവും ഉപദേശകനുമായി* നസ്രാണികൾ പ്രതീക്ഷിച്ചത്. പക്ഷേ, ലഭിച്ചത് വിഗ്രഹഭംഞ്ജകനായ ഈവാനിയോസിനേയും, തുടർന്ന് അധിനിവേശ ഉപകരണങ്ങളുമായി വന്ന ശക്രള്ളാ മഫ്രിയാനയേയും.

### വെടി നിർത്തൽ

ശക്തമായ രാഷ്ട്രീയ ഇടപെടലുകളുടെ ഫലമായി ഒരു ഒത്തുതീർപ്പിന് ഇരുവിഭാഗവും തയാറായി. പത്തൊമ്പത് തെക്കൻ പള്ളികളുടെയും കോട്ടയത്തിനു വടക്കോട്ടുള്ള നാലു പള്ളികളുടെയും സാന്നിദ്ധ്യത്തിൽ

ശക്രള്ളാ മഫ്രിയാനായും മാർത്തോമ്മാ അഞ്ചാമനും തമ്മിൽ 1754 ധനു 18-ന് ഒരു ഉടമ്പടി ഉണ്ടാക്കി. ഈ സന്ധിയിലെ പ്രധാന വ്യവസ്ഥകൾ: a) മാർതോമ്മാ മെത്രാന്റെ അനുമതി കൂടാതെ ബസേലിയോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിച്ചുകൂട. b) മാർതോമ്മാ എപ്പിസ്കോപ്പായുടെ *പട്ടക്കടലാസ്* കൂടാതെ ഒരാൾക്കും പട്ടം കൊടുത്തുകൂടാ. c) പട്ടം വെട്ടുകയും (മലങ്കരയിലെ നടപ്പ്) തൊപ്പിയിടുകയും (പാശ്ചാത്യ സുറിയാനി രീതി) ചെയ്യുന്നവർക്ക് ആ രീതികൾ തുടരാവുന്നതാണ്. d) മാർതോമ്മാ നാലാമൻ സ്വീകരിച്ചിരുന്ന വിശ്വാസാചാരങ്ങൾ (മാർ ഈവാനിയോസ് ഹദിയള്ളാ നടപ്പാക്കിയത്) തുടരണം. പകരം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം മാർത്തോമ്മാ അഞ്ചാമൻ അംഗീകരിച്ചു.[27]

## ഡച്ച് സ്വാധീനം

1754-ലെ സന്ധിക്കു ശേഷവും അന്ത്യോഖ്യൻ മെത്രാന്മാർ തങ്ങളുടെ അധിനിവേശ പ്രവർത്തനങ്ങൾ യഥേഷ്ടം തുടർന്നു എന്നതിനു രേഖകളുണ്ട്. യഥാർത്ഥത്തിൽ പതിനെട്ടാം നൂറ്റാണ്ടിലെ അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ മലങ്കരയിലെ വിളയാട്ടത്തിനു പ്രോൽസാഹനം നൽകിയത് കേരളത്തിലെ ഡച്ച് അധികാരികളാണ്. പ്രൊട്ടസ്റ്റന്റുകളും, പോർട്ടുഗീസുകാരുടെയും റോമൻ കത്തോലിക്കരുടെയും പരമ്പരാഗത രാഷ്ട്രീയ ശത്രുക്കളുമായ ഡച്ചുകാരെ സംബന്ധിച്ചിടത്തോളം ...*അന്ത്യോഖ്യൻ മെത്രാന്മാർ റോമൻ കത്തോലിക്കർക്കെതിരെയുള്ള ഉത്തമമായ പ്രതിരോധ - പ്രചരണ ആയുധമായിരുന്നു*....[28] എന്ന് ഡച്ചുരേഖകൾ സാക്ഷിക്കുന്നു.

1764-ൽ മാർ ശക്രള്ളാ മഫ്രിയാനായും, 1765-ൽ മാർത്തോമ്മാ അഞ്ചാമനും കാലം ചെയ്തു. അതിനു മുമ്പും പിമ്പും പട്ടംകൊടുക്കലും ആചാര പരിഷ്ക്കാരങ്ങളും നിർബാധം തുടർന്നു. 1773-ൽ മാർ ഗ്രീഗോറിയോസ് യുഹാനോൻ കാലം ചെയ്യുന്നതുവരെ ഈ സ്ഥിതിവിശേഷം തുടർന്നു. മറുവശത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *വേദ തലവൻ* സ്ഥാനം വെറും കടലാസിൽ ഒതുങ്ങുന്നതാണെന്ന് അഞ്ചും ആറും മാർത്തോമ്മാ മെത്രാന്മാർ തെളിയിച്ചു. അവർ ഇരുവരും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരാവകാശവാദങ്ങളെ തരിമ്പും വകവെച്ചില്ല. പാത്രിയർക്കീസിന് കീഴ്വഴങ്ങാനോ പുനരഭിഷേകം പ്രാപിക്കാനോ അഞ്ചാം മാർത്തോമ്മാ മരണംവരെയും വിസമ്മതിച്ചു. മാത്രമല്ല, പാത്രിയർക്കീസിന്റെ സമ്മതം വാങ്ങാതെയും പരദേശ മെത്രാന്മാരെ സഹകരിപ്പിക്കാതെയും പിൻഗാമിയായി ...*കൊല്ലം 936-ാ മാണ്ടു മിഥുനമാസം 29-നു നിരണത്തു പള്ളിയിൽ വച്ച് മാർത്തോമാ അപ്പസ്ക്കോപ്പാ ആയിട്ടു ചെറിയച്ചനെ*

(മാർത്തോമ്മാ ആറാമനെ) *വാഴിക്കയും ചെയ്തു...*[29] ഈ മേല്പട്ട സ്ഥാനാരോഹണം പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തെപ്പറ്റി യുള്ള നസ്രാണിയുടെ നയം തികച്ചും വ്യക്തമാക്കി.

നസ്രാണി സമൂഹത്തിന്റെ ഐക്യത്തിനു വേണ്ടി മാർത്തോമ്മാ ആറാമൻ ഒരു ഒത്തുതീർപ്പിനു തയാറായി. അതനുസരിച്ച് ....*ഗ്രിഗോറിയോസ് മെത്രാപോലിത്തായും മാറിവാനിയോസു അപ്പസ്ക്കോപ്പായും കൂടെ നിരണത്തു പള്ളിയിൽ വച്ച് മിശിഹാകാലം 1770-ൽ കൊല്ലം 945-മാണ്ട് മിഥുനമാസം 29-നു മാർത്തോമാ മെത്രാനെ മാർ ദിവന്നാസ്യോസ് മെത്രാപൊലിത്താ ആയിട്ട് വാഴിക്കയും ചെയ്തു...*[30] എന്നാൽ ഇതുകൊണ്ടൊന്നും പാത്രിയർക്കീസ് ഉദ്ദേശിച്ച സമ്പൂർണ്ണ വിധേയത്വം ലഭ്യമായില്ല. പാത്രിയർക്കീസിന്റെ അനുവാദമൊന്നും വാങ്ങാതെ വലിയ മാർ ദീവന്നാസ്യോസ്, പിൻഗാമി മാത്തൻ റമ്പാനെ ....*മിശിഹാ കാലം 1796-ൽ കൊല്ലം 971-ാമാണ്ട് മേടമാസം 24-ന് പെരുനാൾക്ക് ചെങ്ങന്നൂർ പള്ളിയിൽവച്ച് റമ്പാച്ചനെ മാർത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു....*[31] പാത്രിയർക്കീസ് തനിക്കു നൽകിയ *മാർ ദിവന്നാസ്യോസ്* എന്ന സ്ഥാനനാമം പോലും അദ്ദേഹം പിൻഗാമിക്കു നൽകിയില്ല. 1754-ലെ സന്ധിക്കു ശേഷവും തുടർന്ന ഈദൃശ പ്രവർത്തികളുടെ പരമകാഷ്ഠയായി വേണം മാർ ഗ്രീഗോറിയോസ് യൂഹാനോൻ, കാട്ടുമങ്ങാട്ട് കുര്യൻ കത്തനാർക്ക് മാർ കൂറിലോസ് എന്ന പേരിൽ മേല്പട്ട സ്ഥാനം നൽകിയ നടപടിയെ കണക്കാക്കാൻ.[32]

### നിരാശയുടെ പ്രകടനം

ശക്രള്ളാ മഫ്രിയാനായും കൂട്ടരും വന്നനാൾ മുതൽ നടന്നുവന്ന പ്രക്രിയയാണ് മലങ്കര മെത്രാനെ മറികടന്നുള്ള പട്ടംകൊട.[33] ഇതിനൊരന്ത്യം വരുത്താനുള്ള ശ്രമമായിരുന്നു 1754 ധനു 18-ലെ ഉടമ്പടി. എന്നാൽ ഇത് പൂർണ്ണമായും ഫലപ്രദമായില്ലെന്നാണ് പിൽക്കാല സംഭവങ്ങൾ തെളിയിക്കുന്നത്.

നിരാശയുടെ പടുകുഴിയിലായിരുന്നു ശക്രള്ളാ മഫ്രിയാനായും കൂട്ടരും എന്നു പറയുന്നതിൽ തെറ്റില്ല. യഥാക്രമം ഇന്ത്യയുടെ മഫ്രിയാനാ, ഇന്ത്യയിലെ തഹലൂപ്പാ, ഇന്ത്യയുടെ എപ്പിസ്ക്കോപ്പാ[34] എന്നീ സ്ഥാനനാമങ്ങളുമായി മലങ്കരയെ *മേഞ്ഞു ഭരിക്കാനെത്തിയവർക്ക്* മലങ്കര മെത്രാന്റെ *ജാതിക്കു തലവൻ* സ്ഥാനത്തിനു മുമ്പിൽ മുട്ടു മടക്കേണ്ടി വന്നു. അങ്ങുമിങ്ങും ചില കോലാഹലങ്ങളുണ്ടാക്കാൻ സാധിച്ചു എന്നതല്ലാതെ തങ്ങളുടെ പ്രഖ്യാപിത ലക്ഷ്യങ്ങളിൽ ഒന്നുപോലും സാധിതപ്രായമാക്കാൻ പരദേശി മെത്രാന്മാർക്ക് കഴിഞ്ഞില്ല. പരദേശി മെത്രാന്മാർക്ക് ആളൊന്നുക്ക് പ്രതിദിനം ഒരു പണം വീതം ചിലവിനു നൽകാമെന്ന് 1770-ൽ

നിരണത്തുവെച്ച് ഒരു ഓലക്കരണം വലിയ മാർ ദീവന്നാസ്യോസ് എഴുതിക്കൊടുത്തു എന്നും,[35] അതു ലംഘിച്ചതിനാലാണ് കാട്ടുമങ്ങാടനു മാർ ഗ്രീഗോറിയോസ് മെത്രാൻപട്ടം കൊടുത്തതെന്നും ചിലർ ചൂണ്ടിക്കാട്ടുന്നുണ്ട്.[36] എന്നാൽ മാർ ഈവാനിയോസ് യൂഹാനോന്റെ നടപടികൾ ഈ പ്രസ്താവനയെ ശരിവയ്ക്കുന്നില്ല. യഥാർത്ഥത്തിൽ തങ്ങൾക്കു വഴങ്ങാത്ത മാർത്തോമ്മാ മെത്രാന്മാർക്ക് ബദലായി തങ്ങൾക്കു വിധേയരായ, പൂർണ്ണമായും പാശ്ചാത്യ സുറിയാനിക്രമം പിന്തുടരുന്ന, ഒരു മേല്പട്ട പരമ്പര സൃഷ്ടിക്കുക എന്നതായിരുന്നു മാർ ഗ്രീഗോറിയോസിന്റെ ലക്ഷ്യം.

അനധികൃതമായി പട്ടമേറ്റവരെ ശിക്ഷിക്കുന്നതിൽ മാർത്തോമ്മാ മെത്രാന്മാർ, വിശിഷ്യാ ആറാം മാർത്തോമ്മാ യാതൊരു വിട്ടുവീഴ്ചയും ചെയ്തില്ല.[37] കൊല്ലവർഷം 941 മേടം 1-നു അദ്ദേഹം അടൂർ പുറക്കാട്ടു കുളങ്ങര കുരികേശു മാത്തുണ്ണി തരകന് ... *കടമ്പനാട് പള്ളിയോഗത്തിന്റെ സമ്മതം കൂടാതെ പരദേശി മെത്രാന്മാരിൽ നിന്നും പുത്രന് ശമ്മാശപട്ടം വാങ്ങിയതിനും, നാട്ടുനടപ്പില്ലാത്ത പള്ളിക്രമങ്ങളും ആചാരങ്ങളും അനുഷ്ടിച്ചതിനും, കടമ്പനാട് പള്ളിയോഗം ആവശ്യപ്പെട്ടിട്ടു പുത്രനെ ഹാജരാക്കാത്തിനും...* 1,200 രൂപ പിഴശിക്ഷ വിധിച്ചതായി വെള്ളോല കൈച്ചീട്ടുണ്ട്.[38] അനധികൃതമായി മെത്രാൻ പട്ടമേറ്റ കാട്ടുമങ്ങാടനെ *വടിയും മുടിയും വെപ്പിച്ച്* തിരുവിതാംകൂറിൽനിന്നും കൊച്ചിയിൽനിന്നും തുരത്തി.[39] കാട്ടുമങ്ങാട്ടു മെത്രാനിൽനിന്നും റമ്പാൻ സ്ഥാനം സ്വീകരിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ കുപ്പായം ഊരി പിഴ അനുസരിപ്പിച്ച് കൈച്ചീട്ടു വെപ്പിച്ചു.[40] ഈ സംഭവങ്ങൾ വ്യക്തമാക്കുന്നത് മലങ്കരയിൽ *പട്ടകൃഷി* ആരംഭിച്ചത് മാർ ഗ്രീഗോറിയോസ് യൂഹാനോനും, അത് പിന്തുടർന്നത് കാട്ടുമങ്ങാട്ട് മാർ കൂറിലോസുമാണെന്നാണ്.

### പകരക്കാരൻ

ഇവിടെ ശ്രദ്ധേയമായ ഒരു വസ്തുതയുണ്ട്. വലിയ മാർ ദീവന്നാസ്യോസിന്റെ ഈദൃശ ശിക്ഷണ നടപടികളിലെല്ലാംതന്നെ 1751-ൽ വന്ന മെത്രാന്മാരിൽ ഇളയവനായ മാർ ഈവാനിയോസ് യൂഹാനോൻ അദ്ദേഹത്തോടൊപ്പം നിൽക്കുന്നതായിയാണ് കാണുന്നത്. ഇന്ത്യയിലേക്കു നിയോഗിച്ച ഗർഗാറിലെ സേവേറിയോസ് യൂഹാനോൻ മെത്രാപ്പോലീത്തായുടെ അസൗകര്യം മൂലമാണ് പകരക്കാരനായി മാർ ഈവാനിയോസ് യൂഹാനോനെ നിയോഗിച്ചത്. അദ്ദേഹത്തെപ്പറ്റി യാക്കോബ് തൃതീയൻ പാത്രിയർക്കീസ് നൽകുന്ന വിവരണം താഴെ പറയുംപ്രകാരമാണ്:[41]

### മൂസലിലെ മോർ ഇയാവാനിസ് യൂഹാനോൻ

ഇയാവാനീസ് യൂഹാനോൻ പതിനെട്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ

ജാതനായി. കുർക്കുമാ ദയറായിൽ ഒരു സന്യാസിയായിതീർന്ന ഇദ്ദേഹം 1724 ഡിസംബർ 5-ാം തീയതി പാത്രിയർക്കീസ് ശക്രള്ളായാൽ വൈദികനായി അഭിഷിക്തനായി. 1749-ൽ മഫ്രിയാന ശക്രള്ളായോടൊപ്പം പാത്രിയർക്കീസ് ഗീവർഗീസ് മൂന്നാമനാൽ മലബാറിലേക്ക് നിയോഗിക്കപ്പെട്ടു. 1752 ഏപ്രിൽ 30-ാം തീയതി ഇന്ത്യൻ ഇടവകയ്ക്കുവേണ്ടി മഫ്രിയാനാ ഇദ്ദേഹത്തെ മെത്രാനായി വാഴിച്ചു.[42] എന്നാൽ സുസ്ത്താത്തിക്കോൻ നല്കാനായി അവസരം ലഭിച്ചില്ല. അല്പകാലത്തിനുള്ളിൽതന്നെ അദ്ദേഹം ഇദ്ദേഹത്തിന് മെത്രാനടുത്ത ശുശ്രൂഷകൾ ചെയ്യുന്നതിന് അധികാരം നല്കിക്കൊണ്ട് ഒരു രേഖ അയച്ചുകൊടുത്തു. അതിൽ മഫ്രിയാനാ പറയുന്നു: *നിങ്ങൾ പട്ടാഭിഷേകം നടത്തിയ വൈദികരെ നാം അനുഗ്രഹിക്കുന്നു. മോർ ഇഗ്നാത്യോസ് എനിക്ക് അധികാരം തന്നതുപോലെ, പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ദൈവാലയങ്ങൾ ശുദ്ധീകരിക്കുവാനും, പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുവാനും, സത്യത്തെ അംഗീകരിക്കാതെ വിശുദ്ധ കൂദാശകളെ അനുഷ്ഠിക്കുന്നവരെ ശപിച്ചു തള്ളുവാനും ഞാൻ അധികാരം നല്കുന്നു. ചില ആളുകൾ നിങ്ങൾക്കെതിരെ വ്യർത്ഥ വാക്കുകൾ ഉച്ചരിക്കുന്നതായി നാം അറിയുന്നു. ഹൃദയത്തിന്റെ ഉള്ളറകളിൽനിന്നുമാണ് വാക്കുകൾ പുറത്തുവരുന്നത് എന്നതിനാൽ ഇതു പ്രതീക്ഷിക്കാവുന്നതേ ഉള്ളൂ. മെത്രാപ്പോലീത്തായും ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പായും ശെമ്മാശനായ ഹിദായത്തും നിങ്ങൾക്ക് ആശംസകൾ അർപ്പിക്കുന്നു.*

ആദ്യം മഫ്രിയാനാ ഇദ്ദേഹത്തെ തോമാ അഞ്ചാമന്റെ കേന്ദ്രമായ പള്ളിക്കര പള്ളിയിലേക്കാണ് നിയമിച്ചത്. എന്നാൽ തോമായാൽ പ്രലോഭിതരായ ജനം ഇദ്ദേഹത്തിന് അനേകം ദുരിതങ്ങൾ വരുത്തിവച്ചു. അദ്ദേഹമാകട്ടെ, ക്ഷമയോടുകൂടി അവ സഹിച്ചു. മഫ്രിയാനാ ഇദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ ഒടുവിൽ രോഗബാധിതനായി ചികിത്സാർത്ഥം കൊച്ചിയിലേക്കു പോയി. രോഗം സുഖപ്പെട്ടപ്പോൾ മഫ്രിയാനാ ഇദ്ദേഹത്തെ കണ്ടനാട്ടു പാർപ്പിച്ചു. മഫ്രിയാനയുടെ മരണശേഷം മെത്രാപ്പോലീത്താ ഗ്രീഗോറിയോസുമൊത്ത് ഇന്ത്യൻ ഇടവകയെ ശുശ്രൂഷിച്ചു. ഇദ്ദേഹത്തിന്റെ പേര് ക്രിസ്റ്റോഫോറസ് എന്ന് വ്യത്യാസപ്പെടുത്തിയെങ്കിലും തന്റെ കത്തുകളിൽ ഒപ്പിട്ടിരുന്നത് *ഇന്ത്യയുടെ മെത്രാപ്പോലീത്താ ഇയാവാനീസ്* എന്നായിരുന്നു.

1769-ൽ ഇയാവാനീസിന്റെ സഹോദരൻ ഇബ്രാഹിം ഇദ്ദേഹത്തെ തിരികെ മൂസലിലേക്ക് കൊണ്ടുപോകാനായി ഇന്ത്യയിലെത്തിയിരുന്നു. ഇദ്ദേഹം തോമാ ആറാമനുമായി 1768-ൽ അനുരഞ്ജനപ്പെടുവാൻ ദീർഘദൃഷ്ടിയോടുകൂടെ പ്രവർത്തിച്ചിരുന്നു എന്ന് നാം നേരത്തെ കണ്ടിരുന്നുവല്ലോ. 1770-ൽ അത് സാധിതപ്രായമാകുന്നതുവരെയും തുടർന്നു. തോമാ ആറാമന്റെ മെത്രാഭിഷേകത്തിൽ ഇദ്ദേഹം ഭാഗഭാക്കാകുകയും ചെയ്തു.

1794 വരെ, അപ്പോസ്തോലിക സിംഹാസനത്തിന്റെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിൽ ഇയാവാനീസ് യൂഹാനോൻ തന്റെ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടിരുന്നു. ഈയാണ്ടിൽ കായംകുളത്തു നിന്നുള്ള പീലിപ്പോസിനും ദീവന്നാസിയോസ് ഒന്നാമന്റെ കുടുംബത്തിൽനിന്നുള്ള മാത്തൻ എന്നയാൾക്കും ദയറാ വസ്ത്രം നല്കി.[43] രണ്ടാമത്തെ ആളിനെ ദീവന്നാസിയോസിന്റെ സഹായമെത്രാനായി വാഴിക്കുവാൻ ഇദ്ദേഹം ആഗ്രഹിച്ചിരുന്നു. എന്നാൽ 1796 ഏപ്രിൽ 7-ാം തീയതി തന്റെ ആഗ്രഹം പൂർത്തികരിക്കാതെ അദ്ദേഹം നിര്യാതനായി.[44] ചെങ്ങന്നൂർ പള്ളിയിൽ അദ്ദേഹം കബറടക്കപ്പെട്ടു. അദ്ദേഹത്തിന്റെ ഓർമ്മ വർഷംതോറും അവിടെ ആചരിച്ചു വരുന്നു. 1776 ഏപ്രിലിൽ ദീവന്നാസിയോസ് ദയറാക്കാരനായ മാത്തനെ ദീവന്നാസിയോസ് രണ്ടാമൻ എന്ന പേരിൽ തന്റെ പിൻഗാമിയായി വാഴിച്ചു.[45] പീലിപ്പോസ് റമ്പാനാകട്ടെ, നാലു സുവിശേഷങ്ങൾ സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക്, നാം പിന്നീട് കാണുന്നതുപോലെ തർജ്ജമ ചെയ്തു. 1814-ന് മുമ്പ് അദ്ദേഹം അന്തരിച്ചു.[46]

ഈയവാനീസ് യൂഹാനോൻ സുറിയാനി ഭാഷയിൽ നിപുണനായിരുന്നു. 1768-ൽ തോമാ ആറാമന് ഇദ്ദേഹം അയച്ച ഒരു കത്ത് നാം കണ്ടിട്ടുണ്ട്. ആ കത്തിന്റെ ചുരുക്കം നേരത്തെ ഇതിൽ നല്കിയിട്ടുണ്ട്. കർതൃപ്രാർത്ഥനെയെക്കുറിച്ച് ഒരു ഹ്രസ്വ വ്യാഖ്യാനവും, ഒരു വൈദികന് അയാളുടെ പട്ടാഭിഷേകത്തിനു ശേഷം എഴുതിയ ഒരു സാക്ഷിപത്രവും രചിച്ചിട്ടുണ്ട്.

മാർ ഈവാനിയോസ് യൂഹാനോനെപ്പറ്റി ലഭ്യമായ ഏറ്റവും വിശദമായ വിവരണമാണിത്. യാക്കോബ് തൃതീയന്റേയും, അദ്ദേഹത്തിന്റെ മുഖ്യസ്രോതസായ അപ്രേം ദ്വിതീയന്റേയും പ്രകടമായ പക്ഷപാതിത്വവും വസ്തുതാപരമായ ചില തെറ്റുകളും കണക്കിലെടുത്താൽത്തന്നെ ഈ വിവരണം വിശദമായ പരിചിന്തനത്തിനു വിധേയമാക്കേണ്ടിയിരിക്കുന്നു.

### പ്രായം

യാക്കോബ് തൃതീയന്റെ വിവരണപ്രകാരം മാർ ഈവാനിയോസിന് കശ്ശീശ്ശാസ്ഥാനം നൽകുന്നത് 1724-ലാണ്. 20-25 വയസിൽ കശ്ശീശ്ശ ആയെന്നു കരുതിയാൽ ഇന്ത്യയിലെത്തുമ്പോൾ 47-52 വയസ്സും, 1794 -ൽ കാലം ചെയ്യുമ്പോൾ 90-95 വയസ്സും പ്രായമുണ്ടായിരിക്കണം. കാലം ചെയ്യുമ്പോൾ മാർ ഈവാനിയോസ് അതിവൃദ്ധനായിരുന്നു എന്നു *നിരണം ഗ്രന്ഥവരിയിൽ* സൂചനയുണ്ട്.

### മേല്പട്ടം

യാക്കോബ് തൃതീയന്റെ വിവരണപ്രകാരം 1752 ഏപ്രിൽ 30-ന് കണ്ട

നാട്ടുവെച്ച് ശക്രള്ളാ മഫ്രിയാനായാണ് യൂഹാനോൻ റമ്പാനെ മേല്പട്ട ക്കാരനായി വാഴിച്ചത്. മറ്റു പലരും ഇതേ തീയതിതന്നെ ആവർത്തിച്ചിട്ടുണ്ട്. ഇവിടെ ന്യായമായ ഒരു സംശയം ഉയരുന്നുണ്ട്. മാർത്തോമ്മാ അഞ്ചാമൻ ആഭ്യർത്ഥിച്ചത് ഗുരുക്കന്മാരെയും ഉപദേശകരേയുമാണ്. പാത്രിയർക്കീസാകട്ടെ, അദ്ദേഹത്തെ പാശ്ചാത്യ സുറിയാനി ക്രമമനുസരിച്ച് ദീവന്നാസ്യോസ് എന്നപേരിൽ പുനരഭിഷേകം നടത്തി തനിക്കു വിധേയനാക്കുക എന്ന ലക്ഷ്യത്തോടെയാണ് ശക്രള്ളാ മഫ്രിയാനായുടെ നേതൃത്തിലുള്ള വൈദികഗണത്തെ അയച്ചത്. അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യപ്രകാരം മേല്പട്ടസ്ഥാനം നൽകുന്നതിനാവശ്യമായ മൂന്നു മേല്പട്ടക്കാരുടെ കൂട്ടമായിരുന്നു ശക്രള്ളാ മഫ്രിയാനായുടെ നേതൃത്തിലുള്ള സംഘത്തിന്റെ മുഖ്യഭാഗം. ഇവരിൽ ഗർഗാറിലെ സേവേറിയോസ് പിന്മാറിയ ഒഴിവിലേയ്ക്കാണ് മാർ ഈവാനിയോസ് യൂഹാനോൻ നിയോഗിക്കപ്പെടുന്നത്. മദ്ധ്യപൗരസ്ത്യ ദേശത്തുവെച്ചുതന്നെ ഈ പിന്മാറ്റം നടന്നതിനാൽ അവിടെവെച്ചു തന്നെ മാർ ഈവാനിയോസിനെ മേല്പട്ട ക്കാരനാക്കിയിരിക്കാൻ സാദ്ധ്യതയുണ്ട്.

*നിരണം ഗ്രന്ഥവരി*, പൗളിനോസ് പാദ്രി മുതലായവർ രേഖപ്പെടുത്തുന്നതും വന്നത് *മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ* ആയിരുന്നു എന്നാണ്.[47] ശക്രള്ളാ മഫ്രിയാനായ്ക്ക് പട്ടംകൊട ഒന്നും നടത്താൻ സാധിച്ചില്ലെന്നു സഹചാരിയായ കാട്ടുമങ്ങാട്ട് കത്തനാർ അദ്ദേഹം കാലം ചെയ്തശേഷം അന്ത്യോഖ്യാ പാത്രിയർക്കീസിനെഴുതുന്നുണ്ട്.[48] യാക്കോബ് തൃതീയന്റെ വിവരണത്തിൽ മാർ ഈവാനിയോസിന്റെ പേര് ക്രിസ്റ്റഫോറോസ് എന്നു മാറ്റി എന്നും, എന്നാൽ അദ്ദേഹം അത് ഉപയോഗിച്ചില്ലാ എന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഒരു പക്ഷേ എപ്പിസ്ക്കോപ്പായായിരുന്ന[49] മാർ ഈവാനിയോസിനെ കണ്ടനാട്ടുവെച്ച് ശക്രള്ളാ മഫ്രിയാനാ മെത്രാപ്പോലീത്താ ആയി ഉയർത്തിയിരിക്കാം. ആറാം മാർത്തോമ്മാ എപ്പിസ്ക്കോപ്പായെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ യായി ഉയർത്തിയപോലുള്ള ഈ *നാടകം* മാർ ഈവാനിയോസ് അവഗണിച്ചിരിക്കാം. ഉപരിഗവേഷണം ആവശ്യമുള്ള വിഷയമാണ്.

### അനുരഞ്ജനത്തിന്റെ അപ്പോസ്തോലൻ

മാർ ഈവാനിയോസിന്റെ മലങ്കരയിലെ പ്രവർത്തനങ്ങൾക്ക് വ്യക്തമായ രണ്ടു ഘട്ടങ്ങളുണ്ട്. ശക്രള്ളാ മഫ്രിയാനായുടെ സംഘത്തിലെ *മൂന്നാംകൂർ തമ്പുരാൻ* മാത്രമായിരുന്ന ഒന്നാം ഘട്ടം. ഈ കാലത്ത് മാർ ഈവാനിയോസ് യൂഹാനോൻ സ്വന്തമായി എന്തെങ്കിലും പ്രവർത്തിച്ചതായോ, സംഘത്തിന്റെ പൊതു ലക്ഷ്യത്തിന് – അതെന്തായാലും – വിരുദ്ധമായി നിലകൊണ്ടതായോ രേഖകളില്ല.

എന്നാൽ 1764-ൽ സംഘത്തലവനായ ശക്രുള്ളാ മഫ്രിയാന കാലം ചെയ്യുകയും തുടർന്ന് മാർ ഗ്രീഗോറിയോസ് യൂഹാനോൻ ദുർബലനാകുകയും ചെയ്തതോടെ രണ്ടാം ഘട്ടം ആരംഭിച്ചു. ഈ കാലത്ത് മാർ ഈവാനിയോസ് യൂഹാനോനെ കാണുന്നത് അനുരഞ്ജനത്തിന്റെ അപ്പോസ്തോലനായി ആണ്. 1748-ൽ വിഗ്രഹഭംഞ്ജകനായ ഈവാനിയോസിന്റെ ആഗമനം മുതൽ നസ്രാണികളുടെ ഇടയിൽ ഉണ്ടായ കുഴപ്പങ്ങളും പിരിച്ചിലുകളും പരിഹരിക്കാനുള്ള തീവ്രശ്രമമാണ് മാർ ഈവാനിയോസിന്റെ ഭാഗത്തുനിന്നുണ്ടായതെന്ന് ചരിത്രം സാക്ഷിക്കുന്നു. *നിരണം ഗ്രന്ഥവരി*യിലെ പ്രസക്ത ഭാഗം ഇപ്രകാരമാണ്:

*...പരരാജ്യക്കാരുമായിട്ടുള്ള പിണക്കത്തിന്, നമ്മിലുള്ള ആളുകൾ തന്നെ ശത്രുതയായിട്ടു തുടങ്ങിയിരിക്കയാൽ, ദ്രവ്യവും ആളാണ്മയും ഉള്ള വരാകകൊണ്ട് അവരെ ജയിച്ച് ഇസ്ഥാനം നിലനിർത്തിക്കൊള്ളുവാൻ പരാദീനമെന്നും, അങ്ങും ഇങ്ങും രണ്ട് യജമാനന്മാർ കഴിവോളും നിരപ്പിന് സംഗതി വന്നില്ലെന്നും, പുത്തൻ കുറ്റുംപിറത്തുള്ള ആളുകൾതന്നെ രണ്ടു പകുതി ആയിട്ടുനിന്ന് തമ്പുരാന്റെ മാർഗ്ഗത്തോട് മറുത്ത് സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടും, പള്ളികളിലൊക്കെയും പല മര്യാദയും, മറുകൂറ്റുകാരുടെ പരിഹാസവും, ഇങ്ങനെ ആകയാൽ മാർഗ്ഗത്തിന് അഴിവു വരുമെന്നും ബോധജ്ഞാനപ്പെട്ട്, അശ്ചൻ നിശ്ചയിച്ച് ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നും, തമ്പുരാനിൽ ശരണപ്പെട്ട് നിരൂപണ ഉറെച്ച്, സ്വഭാവക്കേടുള്ള ആളുകളെ നീക്കി, മാറിവാനിയോസ് അപ്പസ്ക്കോപ്പാ കല്ലിശേരി വന്നപ്പോൾ ചെങ്ങന്നൂനിന്നും കല്ലിച്ചേരി ചെന്ന് തമ്മിൽ കണ്ടുപറഞ്ഞ്, ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു. അശ്ചൻ ചെങ്ങന്നൂർക്ക് പോരികയും ചെയ്തു. ഇതിനിടയിൽ ഉണ്ടായിരിക്കുന്ന കാർയ്യങ്ങൾ ഒക്കെയും എഴുതുവാൻ പെരികെ പരപ്പാകുന്നു...*[50]

വ്യക്തമായും വലിയ മാർ ദീവന്നാസ്യോസിന്റെ പക്ഷത്തുള്ളവർ രചിച്ച *നിരണം ഗ്രന്ഥവരി*യിലെ വിവരണം ഇപ്രകാരമാണെങ്കിൽ അതിനു സമാനമായി യാക്കോബ് തൃതീയന്റെ വിവരണം താഴെ പറയുംപ്രകാരമാണ്:

*... 1768 സെപ്റ്റംബർ 11-ാം ഈയാവാനിസ് യൂഹാനോൻ തെക്കൻ പ്രദേശത്തുള്ള ഒരു പള്ളിയിൽനിന്നും തോമാ ആറാമന് ഒരു കത്തയച്ചു. അതിൽ... ഞങ്ങളുടെ സ്വന്തനാട് വിട്ടശേഷം നിങ്ങളുടെയും വിശ്വാസികളായ ജനത്തിന്റെയും നന്മയും മാത്രമേ പരിചിന്തിച്ചിട്ടുള്ളു. കഴിഞ്ഞുപോയതിൽ ശ്രദ്ധപതിപ്പിക്കാതെ, തമ്മിൽ കാണുമ്പോൾ നമുക്ക് സംസാരിച്ച് പ്രവർത്തിക്കാം. ഞങ്ങൾ വടക്കൻ പ്രദേശങ്ങളിൽ ആയിരിക്കുമ്പോൾ ഞങ്ങളുമായി സമാധാനത്തിൽ കഴിയാൻ നിങ്ങൾ ആഗ്രഹിക്കുന്നതായി ഞങ്ങൾക്ക് അറിവു ലഭിച്ചു. ആയതിലേക്ക് വിശ്വാസികളിൽ ചിലരെ*

*നിങ്ങൾ വിളിക്കുകയും, അവർ നാലു സുറിയാനി രീതികൾ സ്വീകരിക്കുവാൻ നിങ്ങളോട് അപേക്ഷിക്കുകയും ചെയ്തു. വിശ്വാസികളുടെ ഒരു യോഗം വിളിച്ചുകൂട്ടി അവിടെ ഇവയെപ്പറ്റി ആലോചിക്കാമെന്ന് നിങ്ങൾ മറുപടി പറഞ്ഞു. ആകയാൽ ഞങ്ങൾ കായംകുളത്തേക്ക് വേഗം വന്ന് വടക്കും തെക്കും നിന്നുമായി നിങ്ങൾ നിയോഗിച്ച പ്രതിനിധികളുമായി കൂടിക്കാഴ്ച നടത്തി. അവർ ഈ നാലു രീതികൾ വ്യത്യാസപ്പെടുത്താൻ ബുദ്ധിമുട്ടാകുമെന്ന് പറകയും ചെയ്തു. ഈ നാലും വ്യത്യാസപ്പെടുത്താൻ പ്രയാസമെങ്കിൽ അവയിൽ മൂന്നെണ്ണം വേണ്ടെന്നുവെച്ച് വി. കുർബാനയെ സംബന്ധിക്കുന്ന ഒന്നിനോടു മാത്രം മുറുകെ പിടിക്കുവാൻ ഞങ്ങൾ ഉപദേശിക്കുകയും ചെയ്തു. മകനേ, ഞങ്ങൾ ഈ നാട്ടിൽ അപരിചിതരാണ്. ഞങ്ങളുടെ സഹോദരങ്ങളേയും ബന്ധുക്കളേയും സുഹൃത്തുക്കളെയും ഞങ്ങൾ ഉപേക്ഷിച്ചു. യഥാർത്ഥത്തിൽ ഞങ്ങൾക്ക് നിങ്ങൾ അവരേപ്പോലെയാണ്...*[51]

ശ്രദ്ധേയമായ മൂന്നു വസ്തുതകൾ ഈ വിവരണങ്ങളിലുണ്ട്. ഒന്നാമതായി, വിരുദ്ധ ചേരികളാൽ വിരചിതമായ ഈ രണ്ടു വിവരണങ്ങളും പരസ്പര പൂരകങ്ങളാണ്. രണ്ടാമതായി, മാർത്തോമ്മാ ആറാമൻ തങ്ങളിൽനിന്ന് പുനരഭിഷേകം പ്രാപിക്കണമെന്ന് മാർ ഈവാനിയോസ് ആവശ്യപ്പെടുന്നില്ല. മൂന്നാമതായി മാർ ഈവാനിയോസ് ഹദിയള്ളായെപ്പോലെ വിട്ടുവീഴ്ചകൾക്ക് മാർ ഈവാനിയോസ് യൂഹാനോനും തയ്യാറാകുന്നു. ഈ വിവരണങ്ങളിൽ മാർ ഗ്രീഗോറിയോസിനെപ്പറ്റി പരാമർശനമില്ലെന്നുള്ളതും പ്രസക്തമാണ്.

### ആരാധനക്രമങ്ങളുടെ ഏകീകരണം

മുകളിൽ ചൂണ്ടിക്കാട്ടിയതുപോലെ പതിനെട്ടാം നൂറ്റാണ്ടിൽ മലങ്കര നസ്രാണികളുടെ ആരാധനാ പാരമ്പര്യത്തിന് ഒരു ഏകീകൃത സ്വഭാവം ഇല്ലായിരുന്നു. പൗരസ്ത്യ കൽദായ സഭയുടെ കൂദാശകളും, പ്രാദേശിക സംസ്കൃതിയും ചേർന്ന ഒരു ആരാധനാ പാരമ്പര്യമായിരുന്നു പോർട്ടുഗീസുകാരുടെ വരവിനു മുമ്പ് നസ്രാണികൾക്കുണ്ടായിരുന്നത്. 1653–ലെ ഉദയംപേരൂർ സുന്നഹദോസ് അതിൽ റോമൻ കത്തോലിക്കാ ഭേദഗതികൾ വരുത്തി സങ്കീർണ്ണമാക്കി. 1653–ലെ കൂനൻകരിശു സത്യത്തിനു ശേഷം റോമൻ കത്തോലിക്കാ ഭേദഗതികൾ എന്നു തോന്നിയവ ഒഴിവാക്കാൻ ശ്രമിക്കുകയും, 1665–ൽ ആരംഭിച്ച പാശ്ചാത്യ സുറിയാനി ബന്ധം ഈ ക്രമത്തെ കൂടുതൽ സങ്കീർണ്ണമാക്കുകയും ചെയ്തു. 1686–ലെ ചെങ്ങന്നൂർ സുന്നഹദോസ് അംഗീകരിച്ച വിശ്വാസ സംഹിത ഈ ആരാധനാ പാരമ്പര്യത്തിൽ മാറ്റങ്ങൾ അനിവാര്യമാക്കി.

മുകളിൽ പറഞ്ഞതുപോലെ വിഗ്രഹഭംഞ്ജകനായ ഈവാനി

യോസും ശക്രുള്ളാ മഫ്രിയാനായും ഒറ്റയടിക്ക് പാശ്ചാത്യ സുറിയാനി പാരമ്പര്യങ്ങൾ അടിച്ചേൽപ്പിക്കാനാണ് ശ്രമിച്ചത്. സ്വാഭാവികമായും നസ്രാണികൾ ഇതിനെ *എടത്തിലെ മര്യാദ*യിലെ കൈകടത്തലായി കണക്കാക്കി ചെറുത്തു. ഇതോടൊപ്പം അധികാരവാദവും കൂടി പരദേശികൾ മുമ്പോട്ടു വെച്ചതോടെ എതിർപ്പു രൂക്ഷമായി. ഒരു വിധത്തിലും യോജിപ്പ് സാദ്ധ്യമല്ലാത്ത സാഹചര്യമാണ് അന്ന് ഉണ്ടായിരുന്നത്.

ഈ സാഹചര്യത്തിലാണ് മാർ ഈവാനിയോസിന്റെ മൃദുസമീപനം പ്രസക്തമാകുന്നത്. വലിയ മാർ ദീവന്നാസ്യോസ് ഒരു അനുരഞ്ജന നിർദ്ദേശം മുമ്പോട്ടു വെച്ചപ്പോൾ അതു പ്രാവർത്തികമാക്കാൻ മാർ ഈവാനിയോസ് വിട്ടുവീഴ്ചകൾക്കു തയാറായി. അദ്ദേഹം നിർദ്ദേശിച്ച ഭേദഗതികളിൽ നാലിൽ മൂന്നും പിൻവലിക്കുവാൻ തയാറായി എന്നത് മാർ ഈവാനിയോസിന്റെ സാമാധാനകാംക്ഷയെ സൂചിപ്പിക്കുന്നു.

## പുതിയകാവു പടിയോല

ഈ ചർച്ചകളുടെ അടിസ്ഥാനത്തിൽ മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം* ഒരു സാമാധാന സന്ധിക്കു രേഖാരൂപം നൽകി. *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം: *... ഇതിനുമുമ്പ് 964-ാമാണ്ട് പുതിയകാവിൽ വച്ച് പുത്തൻ ക്രമം നമസ്ക്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി. അതിൻവണ്ണം നടന്നുവന്നു...*[52] ഈ *മലങ്കര പള്ളിയോഗ* നിശ്ചയപ്രകാരം നസ്രാണികൾ അനുവർത്തിച്ചുവന്നിരുന്ന താഴെ പറയുന്ന പേർഷ്യൻ/ലത്തീൻ ക്രമങ്ങൾ പാശ്ചാത്യ സുറിയാനി രീതിയിലേക്കു ഭേദപ്പെടുത്തി. 1) നിത്യ പ്രാർത്ഥന, 2) പട്ടംകൊട ശുശ്രൂഷ, 3) വി. കുർബാന അണയ്ക്കുവാൻ പേർഷ്യൻ സഭയിൽ കാപ്പയ്ക്കു പകരം *മാപ്ര* എന്ന കുട്ടിക്കാപ്പ മതിയായിരുന്നു. മാപ്രയുടെ ഉപയോഗം നിർത്തലാക്കി. എന്നാൽ വിവാഹം, മാമോദീസാ ഇവയ്ക്ക് പേർഷ്യൻക്രമങ്ങൾ തന്നെ തുടരാൻ നിശ്ചയിച്ചു. ഇതിനു ശേഷമാണ് 1770-ൽ മാർ ദീവന്നാസ്യോസ് എന്നപേരിൽ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടുവാൻ മാർത്തോമ്മാ ആറാമൻ എപ്പിസ്ക്കോപ്പാ സമ്മതിച്ചത്.

1770 ഓഗസ്റ്റിൽ മാർ ദീവന്നാസ്യോസ് നൽകിയ ഓലക്കരണത്തിൽ രണ്ടു കാര്യങ്ങൾ മാത്രമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അവ. 1. പാശ്ചാത്യ സുറിയാനിക്രമത്തിൽ വി. കുർബാന അർപ്പിച്ചുകൊള്ളാം. 2. ഈവാനിയോസ് മെത്രാനും മറ്റുള്ളവർക്കും പ്രതിദിനം ഒരു പണം വീതം ചിലവിനു നൽകാം. ഇതിൽ മാർ ഗ്രീഗോറിയോസിനെ പേരെടുത്തു പറഞ്ഞിട്ടില്ലായെന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്.[53] പാത്രിയർക്കീസിനു

റിശ്ശീസ്സായോ മറ്റു ഭോഗങ്ങളോ നൽകാനും വ്യവസ്ഥയില്ല. ഇതിനെ തുടർന്ന് *മലങ്കര പള്ളിയോഗം* മാർ ദീവന്നാസ്യോസിന് സമ്പൂർണ്ണാധികാരം നൽകി *യോഗസാധനം* നൽകി. പരദേശി മെത്രാന്മാർ ഭരണത്തിൽ കൈകടത്താതെ ഒഴിഞ്ഞു നിൽക്കണം എന്നും, അതിനാണ് നിത്യചിലവു നൽകുന്നതെന്നും ഇതിൽനിന്നും വ്യക്തമാണ്. ഈ സംഭവ വികാസങ്ങളെപ്പറ്റി *നിരണം ഗ്രന്ഥവരി*യിലെ *...ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെ മാർത്തോമ്മാശ്ലീഹായുടെ വാഴ്‌വാലെയും തീർന്ന് നിരപ്പായിട്ടും ഒപിയാലയും ഐമോസ്യത്താലയും നടന്നുവരുമ്പോൾ...*[54] എന്ന പരാമർശനം സത്യമാണെന്ന് ഈ *യോഗസാധനം* തെളിയിക്കുന്നു. തുടർന്നു ജീവിതകാലം മുഴുവൻ മാർ ഈവാനിയോസ് യൂഹാനോൻ വാക്കു പാലിച്ചു. പിന്നീടൊരിക്കലും മാർതോമ്മാ മെത്രാന്റെ അധികാരത്തെ ചോദ്യം ചെയ്യാനോ ഭരണത്തിൽ കൈ കടത്താനോ അദ്ദേഹം ശ്രമിച്ചില്ല.

### *ഭരമേല്പിച്ചതിനെ പാലിച്ചും...*

ഈ സംഭവവികാസങ്ങളൊന്നും മാർ ഗ്രീഗോറിയോസിനു രസിച്ചില്ലായെന്നതു വ്യക്തമാണ്. *അടക്കിഭരിക്കാൻ* സ്ഥാത്തിക്കോനുമായി വന്ന് രണ്ടു പതിറ്റാണ്ടു കാലം ശ്രമിച്ചിട്ടും ഒന്നും നേടാനാവാത്തതിൽ അദ്ദേഹം ഭഗ്നാശനായിരുന്നു എന്നു വ്യക്തമാണ്. ഇതിന് ഉപോൽബലകമായ ഒരു സംഭവവികാസവും 1769-ൽ ഉണ്ടായി. മാർ ഈവാനിയോസിനെ മടക്കി കൊണ്ടുപോകുവാൻ അദ്ദേഹത്തിന്റെ സഹോദരൻ ഇബ്രാഹീം കേരളത്തിലെത്തി. പക്ഷേ, മടങ്ങുവാൻ അദ്ദേഹം വിസമ്മതിച്ചു. ഇതിനെപ്പറ്റി മാർ ഗ്രീഗോറിയോസിന്റെ സന്തത സഹചാരിയായ കാട്ടുമങ്ങാട്ട് അബ്രഹാം കത്തനാർ പാത്രിയർക്കീസിനെഴുതിയ കത്തിൽ *...അപ്രകാരംതന്നെ ആരെങ്കിലും വന്ന് തന്നെയും സ്വന്തനാട്ടിലേയ്ക്ക് കൊണ്ടുപോകണമെന്ന് മെത്രാപ്പോലീത്തായും ആഗ്രഹിക്കുന്നു...*[55] എന്ന് മാർ ഗ്രീഗോറിയോസിനെപ്പറ്റിയുള്ള പരാമർശനം അദ്ദേഹത്തിന്റെ നിരാശയുടെ ബഹിർസ്ഫുരണമാണ്.

വലിയ മാർ ദീവന്നാസ്യോസ് 1770-ലെ കരാർപ്രകാരം ചിലവിനു കൊടുക്കാത്തതിനാലാണ് കാട്ടുമങ്ങാടനെ വാഴിച്ചതെന്ന വാദവും നിലനിൽക്കുന്നതല്ല. 1773-ൽ കാലം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ കൈവശം അക്കാലത്ത് 72,000 മുതൽ 1,44,000 വരെ രൂപയുണ്ടായിരുന്നതായി രേഖകളുണ്ട്. മാത്രമല്ല, കാട്ടുമങ്ങാടന്റെ വാഴ്ചയെ മാർ ഈവാനിയോസ് അനുകൂലിക്കുകയോ, ചിലവിനു ലഭിക്കുന്നില്ലെന്നു പരാതിപ്പെടുകയോ ചെയ്യുന്നില്ല. ഒരുപക്ഷേ തന്നോടു മറുതലിച്ച മാർ ഗ്രീഗോറിയോസിനെ വലിയ മാർ ദീവന്നാസ്യോസ് അവഗണിച്ചിരിക്കാം. തനിക്കു കീഴ്‌വഴങ്ങാത്ത

വലിയ മാർ ദീവന്നാസ്യോസിനെ ഒരു പാഠം പഠിപ്പിക്കാനാണ് മാർ ഗ്രീഗോറിയോസ് കാട്ടുമങ്ങാടനെ വാഴിച്ചതെന്നാണ് പിൽക്കാല സംഭവങ്ങൾ തെളിയിക്കുന്നത്.

ഇവിടെ പ്രസക്തമായ മറ്റൊരു ചോദ്യം ഉയരുന്നു. എന്തുകൊണ്ട് സ്വസഹോദരൻ വന്നിട്ടും മാർ ഈവാനിയോസ് നാട്ടിലേക്ക് മടങ്ങിയില്ല? മാർ ഗ്രീഗോറിയോസിനെപ്പോലെ ഭീമമായ തുകയൊന്നും ഇദ്ദേഹത്തിന്റെ കയ്യിൽ ഉണ്ടായിരുന്നതായി സൂചനകളില്ല. അവിടെയാണ് മാർ ഈവാനിയോസിന്റെ മഹത്വം പ്രകടമാകുന്നത്. പാത്രിയർക്കീസിന്റെ അധിനിവേശലക്ഷ്യം എന്തായാലും തനിക്ക് ഒരു ദൗത്യമുണ്ടെന്ന് അദ്ദേഹം വിശ്വസിച്ചിരിക്കാം. അതു മനോഹരമായ പാശ്ചാത്യ സുറിയാനിക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിച്ച് നസ്രാണികളുടെ ആരാധനയ്ക്ക് ഐകരൂപ്യം വരുത്തുക എന്നതായിരുന്നു എന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. അതിനായി വിട്ടുവീഴ്ചകൾക്ക് അദ്ദേഹം തയാറായി. ഒരുപക്ഷേ, മഹാപണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളായുടെ സൗമ്യമായ പെരുമാറ്റവും, അതിലൂടെ അദ്ദേഹം നേടിയ വിജയവും, കാലം ചെയ്ത് ഒരു നൂറ്റാണ്ടായിട്ടും നിലനിൽക്കുന്ന ആദരവും അദ്ദേഹത്തെ സ്വാധീനിച്ചിരിക്കാം.

### ഗുരുവും ഉപദേശകനും

1770 മുതലുള്ള മാർ ഈവാനിയോസ് യൂഹാനോന്റെ പ്രവർത്തനങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാൽ *ഗുരുവും ഉപദേശകനു*മെന്നെ ബഹുമാനിത സ്ഥാനമാണ് അദ്ദേഹം വഹിക്കുന്നതെന്ന് കാണാം. മാർത്തോമ്മാ നാലാമൻ മുതലുള്ളവർ മുക്കാൽ നൂറ്റാണ്ടുകാലം അന്ത്യോഖ്യാ പാത്രിയർക്കീസിനോട് ആവശ്യപ്പെട്ടതും ഇതായിരുന്നു. മലങ്കര നസ്രാണികളും അവരുടെ ജാതിക്കുതലവനായ വലിയ മാർ ദീവന്നാസ്യോസുമായി താൻ മുൻകൈയെടുത്തുണ്ടാക്കിയ കരാർ ലംഘിക്കാൻ അദ്ദേഹം ഒരിക്കലും തയ്യാറായില്ല. 1772-ൽ സഹചാരിയായ മാർ ഗ്രീഗോറിയോസ്, പ്രതിജ്ഞ ലംഘിച്ച് മാർ ദീവന്നാസ്യോസിനെതിരായി കാട്ടുമങ്ങാട്ട് റമ്പാനെ മാർ കൂറിലോസ് മെത്രാപ്പോലീത്തായായി വാഴിച്ചപ്പോൾ അതിനെ അനുകൂലിക്കാൻ മാർ ഈവാനിയോസ് തയാറായില്ലെന്നു മാത്രമല്ല, ... *പിന്നെത്തെതിൽ ഇക്കാർയ്യങ്ങളൊക്കെയും മാർ ദിവന്നാസ്യോസ് മെത്രാപോലിത്തായും മാറിവാനിയോസ് എപ്പിസ്കോപ്പയും കേൾക്കകൊണ്ട് മുമ്പിലത്തെ കുഴപ്പങ്ങൾ തീർത്ത് നടന്നുവരുമ്പോൾ പിന്നെയും ഇതിൻവണ്ണം ഉണ്ടായതിന് എന്തുവേണ്ടു എന്ന് രണ്ടുപേരും കൂടെ നിരണത്തു പള്ളിയിൽച്ചെന്നു വിചാരിച്ച് വടക്കോട്ട് യാത്രയെന്നു നിശ്ചയിച്ച് മിശിഹാകാലം 1772 ൽ കൊല്ലം 947 മാണ്ട് മീനമാസം 12ന് കണ്ടനാടു പള്ളിയിൽ ചെന്നി*

*രുന്നതിന്റെ ശേഷം*[56] വേണ്ട നിയമ നടപടികൾ സ്വീകരിച്ച് കാട്ടുമങ്ങാടനെ *വടിയും മുടിയും വയ്പ്പിക്കുക*യാണ് ചെയ്തത്.

പിന്നീടുള്ള കാൽ നൂറ്റാണ്ടുകാലം - കൃത്യമായി പറഞ്ഞാൽ 1770 മുതൽ മാർ ഈവാനിയോസ് കാലം ചെയ്ത 1794 വരെയുള്ള 24 വർഷം - ചിരപുരാതനമായി മലങ്കരയിൽ മദ്ധ്യപൗരസ്ത്യ ദേശത്തുനിന്നു വന്ന മെത്രാന്മാർ വഹിച്ചിരുന്ന *ഗുരുവും ഉപദേശകനു*മെന്ന സ്ഥാനത്താണ് അദ്ദേഹത്തെ കാണുന്നത്. ആദ്യകാലത്ത് മാവേലിക്കര പുതിയകാവു പള്ളിയായിരുന്നു അദ്ദേഹത്തിന്റെ ആസ്ഥാനം. പിന്നീട് - കുറഞ്ഞത് 1789 മുതൽ[57] - തന്റെ ഐഹിക ജീവിതം അവസാനിക്കുന്നതുവരെ ചെങ്ങന്നൂർ പള്ളിയായിരുന്നു അദ്ദേഹത്തിന്റെ വാസഗ്രഹം. ഇതിനിടയിൽ വലിയ മാർ ദീവന്നാസ്യോസ് *...969 -ാമാണ്ട് വൃശ്ചികമാസം 17 ന് വെള്ളിയാഴ്ചനാൾ* ...പുത്തൻകാവു പള്ളിയുടെ പണി ആരംഭിച്ചപ്പോൾ...*അച്ചനിരുപ്പാൻ പള്ളിയുടെ തെക്കു, പീടികയിൽ കോശിക്കത്തനാരും കൊച്ചിട്ടിയും ലോഹന്നൻ മാപ്പിളയുംകൂടെ ചെന്ന് പാർത്ത് ഒരു മുറി പണിയിച്ചു. അപ്പസ്ക്കോപ്പായ്ക്ക് വയസ്സാകകൊണ്ടും പുതിയകാവിലിരുന്നിട്ടുള്ള ബുദ്ധിമുട്ടുകൊണ്ടും വരുത്തിയാറെ, വേണ്ടുംവണ്ണം രക്ഷിച്ച്, അസ്തമിച്ചു ഒരുനേരം രണ്ടുപേരും ഒന്നിച്ച് മേശ കഴിക്കയും, ദിവസവും പകലും രാവും പുസ്തകങ്ങൾ വായിക്കയും മെത്രാപൌലിത്താ പഠിക്കയും ചെയ്തുവന്നു...* എന്നാണ് *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം.[58]

ഇതിൽ നിന്നും വ്യക്തമാകുന്നത് വലിയ മാർ ദീവന്നാസ്യോസ് പൂർണ്ണമായ തോതിൽ അദ്ദേഹത്തെ ഗുരുവും ഉപദേശകനുമായി സ്വീകരിച്ചു എന്നാണ്. വേദശാസ്ത്രത്തിലും അന്ത്യോഖ്യൻ ക്രമങ്ങളിലും യാതൊരു ഉപരിവിദ്യാഭ്യാസവും വലിയ മാർ ദീവന്നാസ്യോസിനു മുമ്പു ലഭിച്ചിരിക്കാൻ ഇടയില്ല. അതിനാൽ കിട്ടിയ അവസരത്തിൽ അതിനു ശ്രമിച്ചു എന്നു വേണം കരുതാൻ. താൻ മുമ്പുണ്ടാക്കിയ ഉടമ്പടി, മാർ ഈവാനിയോസിനെ സംരക്ഷിച്ചുകൊള്ളാമെന്ന് - അക്ഷരാർത്ഥത്തിൽ - വലിയ മാർ ദീവന്നാസ്യോസ് പാലിച്ചു എന്നാണ് ഈ ഭാഗം വ്യക്തമാക്കുന്നത്.

### ദീർഘകാല ഫലം

മാർ ഈവാനിയോസ് 1751-ൽ കേരളത്തിലെത്തിയതു മുതൽ കലഹത്തിന്റെ 19 വർഷങ്ങൾക്കുശേഷം 1794-ൽ കാലം ചെയ്യുന്നതു വരെയുള്ള 24 വർഷത്തെ അനുരഞ്ജനത്തിന്റെ കാലം നസ്രാണികൾക്ക് ദീർഘകാല ഗുണഫലമാണുണ്ടാക്കിയത്. *നിരണം ഗ്രന്ഥവരി*യുടെ ഭാഷയിൽ ... *അച്ചന്റെ* (വലിയ മാർ ദീവന്നാസ്യോസ്) *അനന്തിരവൻ മാത്തൻ കത്തനാർക്ക് കന്നിപ്പട്ടവും കുറുവാനപ്പട്ടവും*[59] *ബാവാ അത്രെ കൊടുത്ത് പഠി*

*പ്പിച്ചുവരുന്നത്... ഇങ്ങനെയിരിക്കുമ്പോൾ മിശിഹാകാലം 1794-ൽ കൊല്ലം 969-ാമാണ്ട് മേടമാസം 7 നു മാറിവാനിയോസ് എപ്പിസ്ക്കോപ്പാ കാലം ചെയ്ത്. ചെങ്ങന്നൂർ തെക്കെകപറുങ്കൽ അടങ്ങുകയും ചെയ്തു. ഇദ്ദേഹം കാലം ചെയ്തതിന് തലേദിവസം പിസാ ആയിരുന്നു. അന്ന് അച്ചന്റെ അനന്തരവൻ മാത്തൻ കത്തനാർക്കും ബാബായുടെ കൂടെ നിന്ന പീലിപ്പോസ് കത്തനാർക്കും മെത്രാപോലിത്താ കുറുവാന ചൊല്ലി റമ്പ സുഖം കൊടുത്തു. അവർ രണ്ടുപേരെയും നല്ലവണ്ണം ബാബാ കാൺകയും ചെയ്തു. അദ്ദേഹത്തിന്റെ കർമ്മങ്ങളും വേണ്ടും വണ്ണം കഴിച്ചു...*[60]

ഗുരുവും ഉപദേശകനുമെന്ന തന്റെ കർത്തവ്യം മാർ ഈവാനിയോസ് ഭംഗിയായി നിറവേറ്റിയതിനാലാവണം പിന്നീട്... *മാർ ദീവന്നാസ്യോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും പഠിപ്പിക്കുന്നതിനു ഉത്സാഹിക്കുകയും കുറുബാന തക്സ, നമസ്കാര ക്രമം, മെമ്മറാകൾ മുതലായി ശീലമുള്ള കത്തങ്ങളെക്കൊണ്ട് സുറിയാനിയിലും മലയാളത്തിലും എഴുതിച്ചു പരത്തുന്നതിനു ഉദ്യോഗിക്കുകയും ചെയ്തിരുന്നു...*[61] ആരാധനക്രമങ്ങളുടെ ഏകീകരണത്തിലേയും ദേശീയവൽക്കരണത്തിലേയും സുപ്രധാന ചുവടുവയ്പ്പായിരുന്നു ഇത്.

വലിയ മാർ ദീവന്നാസ്യോസിന്റെ പിൻഗാമിയും മാർ ഈവാനിയോസിന്റെ ശിഷ്യനുമായ മാത്തൻ മാർത്തോമ്മാ ഏഴാമനെപ്പറ്റി ...*മതത്തോട് വിശ്വസ്ഥത പുലർത്തി അതിനോട് പറ്റിച്ചേർന്നിരുന്ന മനുഷ്യൻ എന്നാണ് പറയപ്പെടുന്നത്...*[62] എന്ന സാക്ഷ്യപത്രമാണ് ലഭിക്കുന്നത്.

എന്നാൽ മാർ ഈവാനിയോസ് എന്ന ഗുരുവിന്റെ ഏറ്റവും വലിയ സംഭാവന കായംകുളം പീലിപ്പോസ് റമ്പാനെന്ന ശിഷ്യനായിരുന്നു. ആരാധനക്രമങ്ങളുടെ ഏകീകരണത്തിന് ദ്വിവിധ സംഭാവനകളാണ് പീലിപ്പോസ് റമ്പാൻ നൽകിയത്. 1809 ചിങ്ങം ഒന്നിനു കണ്ടനാട്ടു പള്ളിയിൽ കൂടിയ *മലങ്കര പള്ളിയോഗ* നിശ്ചയമായ *കണ്ടനാടു പടിയോല*യിലൂടെ നസ്രാണികളുടെ ഇടയിൽ അവശേഷിച്ചിരുന്ന കൽദായ ക്രമങ്ങൾ കൂടി പുറംതള്ളി. പൂർണ്ണമായും പാശ്ചാത്യ സുറിയാനിക്രമങ്ങൾ അംഗീകരിച്ചു. മാർ ഈവാനിയോസിന്റെ ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാനും, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുമായിരുന്നു ഈ വിപ്ലവത്തിനു നേതൃത്വം നൽകിയത്. രണ്ടാമതായി, പീലിപ്പോസ് റമ്പാൻ നാലു സുവിശേഷങ്ങൾ സുറിയാനിയിൽനിന്നു മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി. 1811-ൽ റവ. ക്ളോഡിയസ് ബുക്കാനൻ ഇത് അച്ചടിച്ചു പ്രസിദ്ധീകരിച്ചതോടെ മലങ്കരയിലെ പരിഭാഷാ വിപ്ളവത്തിനു തുടക്കമായി.

### കണ്ടനാട് പടിയോല

ആരാധനക്രമങ്ങളുടെ ഏകീകരണത്തിനുതകുന്ന മൂന്നു നിശ്ചയങ്ങ

ളാണ് കണ്ടനാടു പടിയോലയിലുള്ളത്. അവ:

1. തെക്കും വടക്കും വേദാഭ്യാസത്തിനു ഓരോ പഠിത്വവീടു സ്ഥാപിക്കണം. അവിടെ പഠിച്ചു സർട്ടിഫിക്കറ്റു നേടിയവർക്കു മാത്രം സ്ഥാനം കൊടുക്കണം. അതായത്, ഭാവിയിൽ പാശ്ചാത്യ സുറിയാനിക്രമം പരിശീലിച്ച വൈദികർ മാത്രമേ സഭയിലുണ്ടാകൂ.

2. ആണ്ടു തക്സാ പകർത്തിയെഴുതി എല്ലാ പള്ളികളിലും ഉപയോഗിക്കണം.

3. നമസ്കാരം, കുർബാന, വിവാഹം, മാമോദീസ, മാറാനായ പെരുനാളുകൾ ഇവയെല്ലാം *യാക്കോബായ സുറിയാനിക്കാരുടെ* ക്രമം പോലെ ആചരിക്കണം. മറ്റു ക്രമങ്ങളെ അകാനോനികമാക്കി.

കൂടാതെ മാർ ഈവാനിയോസ് യൂഹാനോന്റെ ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാനെയും കാട്ടുമങ്ങാട്ടു മല്പാന്റെ ശിഷ്യനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കി അദ്ദേഹത്തേയും മെത്രാന്റെ കാര്യവിചാരകന്മാരാക്കി നിയമിച്ചു. ഇവർ രണ്ടുപേരും പാശ്ചാത്യ സുറിയാനിക്രമങ്ങളിൽ പണ്ഡിതരും അവയുടെ വ്യക്താക്കളുമായിരുന്നു. അതിനാൽ ഏകീകരണ പ്രക്രിയ സുഗമമായി നടപ്പാകുമെന്ന് ഉറപ്പാക്കി.

## ഉപസംഹാരം

അനിവാര്യമായ കാരണങ്ങളാൽ ആരാധനക്രമങ്ങളുടെ ഏകീകരണം പൂർത്തിയാകാൻ നസ്രാണികൾക്ക് ഒരു നൂറ്റാണ്ടു കൂടി കാത്തിരിക്കേണ്ടിവന്നു. എന്നാൽ മാർ ഈവാനിയോസ് യൂഹാനോന്റെ ക്ഷമാപൂർവമുള്ള പ്രവർത്തനങ്ങൾ ആ മാറ്റത്തിന് ഒരു നയാമിക അടിത്തറ ഉണ്ടാക്കി. അതിനേക്കാളുപരി, കലഹം കൂടാതെ ആ മാറ്റം സാധിതപ്രായമാവുകയും ചെയ്തു. പ. പൗലൂസ് ശ്ലീഹായെപ്പോലെ... *ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു...* എന്നു മാർ ഈവാനിയോസ് യൂഹാനോന് ധൈര്യപൂർവ്വം പറയാം.

## അടിക്കുറിപ്പുകൾ

1. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിനെപ്പറ്റി കുടുതൽ വിവരങ്ങൾക്ക് ഈ ലേഖകന്റെ *മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്* (സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം, 2008) എന്ന ഗ്രന്ഥം കാണുക. മാർ ഈവാനിയോസ് ഹദിയള്ളയെപ്പറ്റി കുടുതൽ വിവരങ്ങൾക്ക് ഈ ലേഖകന്റെ *1686–ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസ് ഹദിയള്ളയും* എന്ന ലേഖനം (ഈ കൃതിയിൽ) കാണുക. പത്രോസ് ത്രിതീയൻ പാത്രിയക്കീസിനെപ്പറ്റി കുടുതൽ വിവരങ്ങൾക്ക് ഇസഡ്. എം. പാറേട്ടിന്റെ *മലങ്കര നസ്രാണികൾ വോള്യം – 3, മുളന്തുരുത്തി സുന്നഹദോസ്* ഇവ കാണുക.

2.കുടുതൽ വിവരങ്ങൾക്ക് ഈ ലേഖകന്റെ *1686-ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസ് ഹദിയള്ളയും* എന്ന ലേഖനം കാണുക.

3. മാർ ഗബ്രിയേലിന്റെ അനുചരർ അദ്ദേഹത്തിന്റെ കാലശേഷം തങ്ങളുടെ പഴയ വിശ്വാസത്തിലേയ്ക്കു മടങ്ങി എങ്കിലും അദ്ദേഹത്തോടുള്ള ബഹുമാനം നില നിന്നു. കാലം ചെയ്ത് ഒരു നൂറ്റാണ്ടിനു ശേഷവും അദ്ദേഹത്തിന്റെ ചാത്തം അദ്ദേഹത്തെ കബറടക്കിയ കോട്ടയം ചെറിയ പള്ളിയിൽ വിപുലമായി ആഘോഷിച്ചിരുന്നതായി ബ്രിട്ടീഷ് മിഷിനറിമാർ സാക്ഷിക്കുന്നു. പുന്നത്ര മാർ ദിവന്നാസ്യോസിന്റെ കാലത്താണ് അദ്ദേഹത്തിന്റെ കബർ പൊളിച്ചു മാറ്റിയത്.

4. Cherian, P., *The Malabar Syrians and Church Missionary Society*, Kottayam, CMS Press, 1935, P 52

5. മാർത്തോമ്മാ നാലാമന് തന്റെ പുതിയ *വേദ തലവന്റെ* ശരിയായ വിലാസം പോലും അറിയില്ലായിരുന്നു. അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ചതും വഴിതെറ്റി ആംസ്റ്റർഡാമിലും റോമിലും എത്തിയ സുറിയാനി കത്തുകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. *കാണുക*- 1. Van Der Ploeg. O. P., J. P. M., *The Syriac Manuscripts of St. Thomas Christians*. Bangalore, Dharmaram Publications, 1983 2. Assamanus, J. S., *Bibliotheca Orientalis Clemenntino-Vaticana, Vol. III-2,* Rome, 1728

6. മലബാർ തീരവുമായി വ്യാപാരത്തിലേർപ്പെട്ടിരുന്ന അന്തോണിയോസ് ശെമ്മാശൻ, എസക്കിയേൽ(യഹസ്ക്കേൽ) റാബി എന്ന യഹൂദൻ എന്നിവർ വഴി മാർത്തോമ്മാ മെത്രാൻ നടത്തിയ ശ്രമഫലമായാണ് ഇദ്ദേഹം എത്തിയത്. (തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി*, കോട്ടയം, 2000, P 86, പൗളിനാസ്, എ., എസ്., ബർത്തലോമ്യാ, റവ. ഫാ., *പൗരസ്ത്യ ഭാരതത്തിലെ ക്രിസ്തുമതം* (*Tr. of India Orientalis Christiana*), കളമശ്ശേരി, 1988. Pp. 118-9)

7. Joseph Perumthottam, *A Period of Decline of the Marthoma Christians*, Kottayam, 1994, Pp. 195-7.

8. Poonen, Dr. T. I., *Dutch Hegemony in Malabar,* Trivandrum, University of Kerala, 1978, Pp. 210-1

9. ഇവിടെ മെത്രാപ്പോലീത്താ എന്നു പറയുന്നുവെങ്കിലും അദ്ദേഹം ഒരു എപ്പിസ്ക്കോപ്പാ മാത്രമായിരുന്നുയെന്ന് സ്വഹസ്ത ലിഘിതമുണ്ട്. (Konat MSS, No. 34, *Pontifical of Mar Ivanios*, AD 1749)

10. തോമസ്, *നിരണം ഗ്രന്ഥവരി*, P 86

11. *Dutch Hegemony*, Pp. 212 - 4

12. തോമസ്, *നിരണം ഗ്രന്ഥവരി*, P 86

13. മാർ സേവേറിയോസ് യൂഹാനോന് അനാരോഗ്യം മൂലം മലബാറിലെത്താൻ സാധിച്ചില്ല. സംഘത്തിലെ മറ്റംഗങ്ങൾ. 1. യൂഹാനോനൻ റമ്പാൻ 2. ഗീവർഗീസ് തൂൻബുർച്ചി കോറെപ്പിസ്ക്കോപ്പാ, ശെമ്മാശന്മാരായ അന്തോണിയോസ്, മൂസാ, ശക്രള്ളാ, സഹായികളായ അബ്ദള്ള, ശമയാ. (യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ്, ഇഗ്നാത്തിയോസ്, *ഇന്ത്യയിലെ സുറിയാനി സഭാ ചരിത്രം* (*Tr.*

*History of the Syrian Church in India*), ചീരംചിറ, 2010, Pp 173–8) യൂഹാനോനൻ റമ്പാനാണ് മാർ ഈവാനിയോസ് യൂഹാനോനൻ എപ്പിസ്ക്കോപ്പാ. ....*വെറുവാ നഗരിയിൽ നിന്നുള്ള മാർ വസ്സേലിയോസ് കാസോലിക്കായെന്ന മൽപ്പ്രിയസ്ക്കായും, ഒറശ്ലേമിന്റെ മാർ ഗ്രിഗോറിയോസു മെത്രപോലിത്തായും, മുസൾ എന്നു പേരുള്ള ആസോറിന്റെ നഗരിയിൽ നിന്ന് മാറിവാനിയോസ് അപ്പസ്ക്കോപ്പായും, ഒരു കൊറപ്പിസ്ക്കോപ്പായും, കത്തങ്ങളും, ശെമ്മാശ മാരും*,...വന്നെന്ന് നിരണം ഗ്രന്ഥവരി.( തോമസ്, *നിരണം ഗ്രന്ഥവരി*, Pp 86–7) യാക്കോബ് ത്രിതീയൻ പാത്രിയർക്കീസിന്റെ പട്ടികയിൽ കശ്ശീശ്ശന്മാരില്ല. എന്നാൽ 1761–2 -ൽ മടങ്ങിപ്പോകുന്നവരുടെ കൂട്ടത്തിൽ ശക്രുള്ളാ, കശ്ശീശ്ശയാണ്. (തോമസ്, *നിരണം ഗ്രന്ഥവരി*, P 90) ഒരു പക്ഷേ ഇന്ത്യയിലേയ്ക്കു പുറപ്പെടാനുള്ള ദീർഘമായ കാത്തിരിപ്പിനിടയിൽ ശക്രുള്ളാ ശെമ്മാശനെ കശ്ശീശ്ശയാക്കിയിരിക്കാം.

14 ശക്രുള്ളാ മഫ്രിയാനാ സ്വന്തമായി ശേഖരിച്ച 17 പുസ്തകങ്ങൾ കൂടാതെ പാത്രയർക്കീസ് 46 ഗ്രന്ഥങ്ങൾ കൂടി നൽകി. ഒരു കാസായും പീലാസായും, രണ്ട് കുരിശുകൾ, മൂന്ന് അംശവടികൾ, രണ്ട് തളികകൾ, രണ്ട് കൈമണികൾ, ഒരു ധൂപക്കുറ്റി, രണ്ട് മറുബാസാകൾ, രണ്ട് ചെമ്പു മെഴുകുതിരിക്കാലുകൾ, മൂന്നു കൈത്താളങ്ങൾ ഇവയാണ് കൊണ്ടുവന്നത്. (*യാക്കോബ് ത്രിതീയൻ*, Pp 176-7)

15. തോമസ്, *നിരണം ഗ്രന്ഥവരി*, P 87

16. മഹാനായ മാർത്തോമ്മാ ഒന്നാമന്റെ കാലം മുതൽ തദ്ദേശീയ മലങ്കര മെത്രാന്മാരുടെ സ്ഥാനം ചോദ്യം ചെയ്യുക എന്നത് റോമൻ കത്തോലിക്കാ പ്രചരണ തന്ത്രത്തിന്റെ ഭാഗമായിരുന്നു. 18–19 നൂറ്റാണ്ടുകളിൽ അന്ത്യോഖ്യൻ മെത്രാന്മാർ ഇത് ഏറ്റുപിടിച്ചു. മുകളിൽ സൂചിപ്പിച്ച മാർത്തോമ്മാ നാലാമന്റെ കത്തുകളിലും, *നിരണം ഗ്രന്ഥവരി* സൂചിപ്പിക്കുന്നതും, (തോമസ്, *നിരണം ഗ്രന്ഥവരി*, P 86) യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ് ഉദ്ധരിച്ചിട്ടുള്ളതുമായ മാർത്തോമ്മാ അഞ്ചാമന്റെ കത്തിലും (*യാക്കോബ് ത്രിതീയൻ*, Pp 172-3) തങ്ങളുടെ സ്ഥാനം അസാധുവെന്നോ പുനരഭിഷേകം വേണമെന്നോ മാർത്തോമ്മാ മെത്രാന്മാർ ആവശ്യപ്പെട്ടിരുന്നില്ല. ...*മാർതോമ്മാ അഞ്ചാമൻ തങ്ങളിൽ നിന്ന് പുനരഭിഷേകം പ്രാപിക്കണമെന്നായിരുന്നു വിദേശ മെത്രാന്മാരുടെ ആവശ്യം. മെത്രാൻ ഉറച്ചു നിന്നതിനാൽ ആ ആവശ്യം നടപ്പായില്ല* (P. Cherian, p. 53). ഇതേ നിലപാടു തന്നെയാണ് മാർത്തോമ്മാ ആറാമനും സ്വീകരിച്ചത്.

17. ഗീവർഗീസ് ത്രിതീയൻ പാത്രിയർക്കസ് മാർത്തോമ്മാ അഞ്ചാമന് 1749 ഓഗസ്റ്റ് 15–നും, 1753 ചിങ്ങം 25–നും എഴുതയ കത്തുകളിൽ ....*അദ്ദേഹം* (ശക്രുള്ളാ മഫ്രിയാനാ) *വിശ്വാസികൾ മുഴുവന്റെ യും പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും പ്രധാന പുരോഹിതരുടെയും മലബാറിലെ ഇടവക മുഴുവന്റെയും തലവനായിരിക്കും... എല്ലാ കാര്യങ്ങൾക്കുമുള്ള അധികാരം അദ്ദേഹത്തിനു നൽകിയിരിക്കുന്നു....* എന്നും ...*അദ്ദേഹത്തിന്റെ കല്പനകൾ അനുസരിക്കണമെന്നും...* ആവർത്തിച്ചു ആവശ്യപ്പെടുന്നത് ഈ ഗൂഡോദ്ദേശത്തിന്റെ ബഹിർസ്പുരണ

മാണ്. (*യാക്കോബ് ത്രിതീയൻ*, Pp 174 - 5, *Seminary Case Book, Vol. III,* Pp 53 – 4)

18. ഗീവർഗീസ് ത്രിതീയൻ പാത്രിയർക്കസ് മാർത്തോമ്മാ അഞ്ചാമന് 1753 ചിങ്ങം 25-നും എഴുതയ കത്തുപ്രകാരം ...*We sent them unto your midst that the weeds viz; the practices sown amidst you, from among the Nestorians and others, may be rooted out. And you: you have accepted their practices and do not follow [lit: use] the practices of the Syrians. On account of your [destroyed] this hath befallen you. I say that the practices you have adopted are contrary to those of the forefathers of us, Syrians…I now command unto you …that you should root out from you all alien and foreign customs and practices. To avoid lengthening the writing: it is not necessary that you should be reminded of the practices of us, or of the practices of others*... (*Seminary Case Book, Vol. III,* Pp 53 – 4)

19. ...*പാത്രിയർക്കാ ഭോഗങ്ങളുടെയും യറുശലേമിലെ വി. കബറിടത്തിലേക്കുള്ള ഭോഗങ്ങളുടെയും ശേഖരണത്തിന്റെ ചുമതല അദ്ദേഹത്തിനായിരിക്കും*...(*യാക്കോബ് ത്രിതീയൻ*, Pp 174 - 5) 1762-3 കാലത്ത് ...*കൊറെപ്പിസ്കൊപ്പയും ചെക്രള്ളാക്കത്തനാരും പരദേശത്തിനു പോവുകയും ചെയ്തു*.... (തോമസ്, *നിരണം ഗ്രന്ഥവരി*, P 90) അതുവരെ പിരിഞ്ഞു കിട്ടിയ തുകയുമായാണ് അവർ പോയതെന്ന് ചില രേഖകളിൽ കാണുന്നു.

20. നിരണം ഗ്രന്ഥവരിയിലെ കണക്കനുസരിച്ച് ഇവിടെ വരാൻ ഒരാൾക്ക് പരമാവധി ചെലവ് 100 രൂപയാണ് (*പലകൂട്ടം കാര്യങ്ങൾ - മലങ്കരയിൽ നിന്ന് അന്ത്യോഹയിലേയ്ക്കുള്ള വഴി* എന്ന ഭാഗം കാണുക). ഈ കണക്കനുസരിച്ച് 12 പേർക്ക് 1,200 രൂപയാണ് ചെലവ് വരിക. മാർത്തോമ്മാ മെത്രാൻ ഡച്ചു കമ്പനിയുമായി 4,000 രൂപ കേവു കൂലി കരാർ ചെയ്തിരുന്നു. (Agur, C.M., *Church History of Travancore*, Madras, 1903, p.71) ഈ തുകയും, *കൂടുതൽ പണ്ഡിതരെ വരുത്താൻ* വിഗ്രഹഭഞ്ജകനായ ഈവാനിയോസ് ഡച്ചു കമ്പനിയിൽ നിന്ന് വാങ്ങിയ തുകയും, ((Philip, E. M., *The Indian Church of St. Thomas*, Cheeramchira, 2002, Pp 157 –9) ബസ്രായിലെ ഡച്ച് കോൺസലിന്റെ പക്കൽ നിന്നും ഇരുപത് ശതമാനം പലിശയ്ക്ക് ശക്രുള്ള മഫ്രിയാന വാങ്ങിയ 6,660 രൂപയും (*യാക്കോബ് ത്രിതീയൻ*, P 180)പലിശയും ചെർത്താണ് 12,000 രൂപയായത്.

21. ...*കോതമംഗലത്തുകാരൻ നെല്ലിമറ്റത്തിക്കത്തനാർ അവിടെച്ചെന്നിരുന്നു. അയാളെ കണ്ടയുടൻ തല ചിരെപ്പിച്ച്, പട്ടവും കൊടുത്ത്, തൊപ്പി ഇടുവിച്ചു*... (തോമസ്, *നിരണം ഗ്രന്ഥവരി*, P 91)

22. P. Cherian, p. 33

23. Perumthottam, p. 194

24. *Seminary Case Book, Vol. III,* Pp 53 – 4

25. താഴെ പറയുന്ന സംഗതികളാണ് ഈ ഭാഗത്ത് സൂചിപ്പിക്കുന്നത്. 1. മലങ്കര

യിലെ പട്ടക്കാർ സ്ഥാനചിഹ്നമായി ഉച്ചിയിൽ തലമുടി വളർത്തുന്ന പതിവു മാറ്റി അന്ത്യോഖ്യൻ രീതിയിൽ തലമുടി പറ്റെവെട്ടി. 2. പള്ളിയോഗത്തിന്റെയും മാർതോമ്മാ മെത്രാന്റെയും അനുമതി കൂടാതെ പട്ടം കൊടുത്തു. 3. മാർതോമ്മാ മെത്രാൻ പട്ടം കൊടുത്തവർക്ക് വീണ്ടും പട്ടം കൊടുത്തു. 4. റോമാ ഭരണ കാലത്ത് ആരംഭിച്ച വൈദിക ബ്രഹ്മചര്യം നിർത്തലാക്കാൻ ശ്രമിച്ചു. ചില പട്ടക്കാരെ വിവാഹം ചെയ്യിച്ചു. 5. യഥാർത്ഥ ഭരണാധികാരിയായ മാർതോമ്മാ മെത്രാന്റെ അധികാരത്തിൽ കൈകടത്തി.

26.തോമസ്, *നിരണം ഗ്രന്ഥവരി*, Pp 90 – 1

27. *Seminary Case Book, Vol. III,* Pp 258 – 9

28. The Rev. P. Groot, s.s.J. and A. Galletti I.C.S., *The Dutch in Malabar*, Madras,1911, P 177. Poonen, *Dutch Hegemony,* P 212

29. തോമസ്, *നിരണം ഗ്രന്ഥവരി*, P 90

30. തോമസ്, *നിരണം ഗ്രന്ഥവരി*, P 91. ഇതു പുനർസ്ഥാനാഭിഷേകമാണെന്നാണ് അന്ത്യോഖ്യൻ പക്ഷപാതികളായ ചരിത്രകാരന്മാരുടെ ഭാഷ്യം. എന്നാൽ എപ്പിസ്കോപ്പയെ മെത്രാപ്പോലീത്താ ആക്കുന്ന സ്ഥാനാരോഹണ ശുശ്രൂഷ (സുന്ത്രോണീസോ) മാത്രമായിരുന്നു എന്നാണ് ഇന്ന് ചരിത്രകാരന്മാരുടെ പൊതുവെയുള്ള അഭിപ്രായം. തിരുവിതാംകൂർ സർക്കാർ മെത്രാനായി അംഗീകരിച്ചു വിളംബരം പ്രസിദ്ധപ്പെടുത്തിയ ആളെ വീും തിരുവിതാംകൂറിൽ വച്ചുതന്നെ മെത്രാനായി വാഴിക്കാൻ അന്നു സാദ്ധ്യമായിരുന്നോ എന്ന വസ്തുതയും പരിഗണിക്കണം.

31. തോമസ്, *നിരണം ഗ്രന്ഥവരി*, P 98

32. കാട്ടുമങ്ങാട്ടു റമ്പാൻ അന്ധനായ മാർ ഗ്രീഗോറിയോസിനെ വഞ്ചിച്ചാണ് മേല്പട്ട സ്ഥാനം കരഗതമാക്കിയതെന്ന ചിലരുടെ പ്രസ്താവന തികച്ചും അടിസ്ഥാനരഹിതമാണ്. കാട്ടുമങ്ങാടനു മെത്രാൻ സ്ഥാനം ഗ്രിഗോറിയോസ് മനസോടെ നൽകിയതാണ്. ഈ സംഭവത്തിനു ശേഷം മട്ടാഞ്ചേരി പള്ളിയിൽ വച്ച് 1772 മകരം 23-നു ഗ്രിഗോറിയോസ് ഡച്ച് ഈസ്റ്റിന്ത്യാ കമ്പനി മുമ്പാകെ രജിസ്റ്റർ ചെയ്ത വിൽപത്രത്തിലൂടെ തന്റെ ഭൗതിക സ്വത്തുക്കൾ മുഴുവൻ കാടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറിലോസിനു ദാനം ചെയ്തു. ഇതിൽ നിന്നും കാട്ടുമങ്ങാടന്റെ മെത്രാൻസ്ഥാനം സാധുവും, ഗ്രിഗോറിയോസ് മനസോടെ നൽകിയതുമാണെന്നു തെളിയുന്നു.

33. ശക്രള്ളാ മഫ്രിയാനായ്ക്ക് പട്ടംകൊട ഒന്നും നടത്താൻ സാധിച്ചില്ലന്നു സഹചാരിയായ കാട്ടുമങ്ങാട്ട് കത്തനാർ. (*യാക്കോബ് ത്രിതീയൻ*, P 204) അങ്ങനെയെങ്കിൽ മാർ ഗ്രീഗോറിയോസാണ് അനധികൃത പട്ടംകൊടകൾ നടത്തിയത്.

34. മാർ ഈവാനിയോസ് യൂഹാനോൻ *ഇന്ത്യയുടെ എപ്പിസ്ക്കോപ്പാ* എന്ന സ്ഥാന നാമമാണ് ഉപയോഗിച്ചിരുന്നത്.

35. *യാക്കോബ് ത്രിതീയൻ*, P 210.

36. Fenwick, John, *The Forgotten Bishops*, New Jercy, 2009, P 229

37. തിരുവിതാംകൂർ സർക്കാരിൽ അടിയറതീർന്ന് തിരുവെഴുത്തു വിളംബരം വാങ്ങിയ അദ്ദേഹത്തിന് അതു നിഷ്പ്രയാസമായിരുന്നു.(തോമസ്, *നിരണം ഗ്രന്ഥവരി*, P 90)

38. *Seminary Case Book, Vol. III,* P 259

39. കാട്ടുമങ്ങാടനു തടവുശിക്ഷ വിധിച്ചു എന്നും മാർ ദിവന്യാസ്യോസിന് ചില സമ്മാനങ്ങൾ നൽകി തടവ് ഒഴിവാക്കി എന്നും അദ്ദേഹം 1795 ൽ ശക്തൻ തമ്പുരാനയച്ച അപേക്ഷയിൽ കാണാം (പുത്തേഴത്ത് രാമ മേനോൻ, *ശക്തൻ തമ്പുരാൻ*, കോഴിക്കോട്, P 289). തിരുവിതാംകൂർ സർക്കാരിന്റെ തിരുവെഴുത്തു വിളംബരം ലഭിച്ചിരുന്ന വലിയ മാർ ദിവന്യാസ്യോസിന് എതിരെ പ്രവർത്തിക്കുന്നവരെ ശിക്ഷിക്കാൻ സർക്കാർ ബാദ്ധ്യസ്ഥരായിരുന്നു. ആഞ്ഞൂർ (തൊഴിയൂർ) എന്ന സ്ഥലം കൊച്ചി രാജ്യത്തിൽപ്പെട്ട നസ്രാണി ഭൂരിപക്ഷ പ്രദേശമായ കുന്നംകുളവുമായി തൊട്ടാണു കിടക്കുന്നതെങ്കിലും, സാമൂതിരിയുടെ രാജ്യത്ത് (നെടിയിരുപ്പ്) ഉൾപ്പെട്ടതായിരുന്നു.

40. *...ചാട്ടുകുളങ്ങരെ പുലിക്കോട്ട് ഇട്ടൂപ്പു കത്തനാരെ...കരിങ്ങാച്ചിറ ചെന്ന് കാട്ടുമങ്ങാട്ട് മൂപ്പിലെക്കൂടെ റമ്പസുഖം ഏൽക്കയും ചെയ്തു. ആയവസ്ഥ പെരുമ്പടപ്പിൽ അറിഞ്ഞ് റമ്പാന്റെ വസ്തുവകയും കണ്ടുകെട്ടി എടുപ്പിച്ചു കാട്ടുമങ്ങാട്ടു മൂപ്പിലെ അനുഷ ചാലിക്കോരയെക്കൊണ്ട് 7000 പുത്തൻ പ്രാച്ചിത്തയും ചെയ്യിച്ചു. ഇതിനിടയിൽ അദ്ദേഹം അഞ്ഞൂക്കു പോകയും ചെയ്തു...കൊല്ലം 966 -ാമാണ്ട് മീനമാസത്തിൽ പുലിക്കോട്ടിൽ കത്തനാര് ചങ്ങനൂര് ചെന്ന് അയാൾ ചെയ്ത കാര്യം പിഴ അനുസരിച്ച് കച്ചിട്ടും വച്ചു. ഇതിൻവണ്ണം പലർക്കും റംപസുഖം കൊടുക്കയും പട്ടം കൊടുക്കുയും ചെയ്തുവന്നതൊക്കെയും കൂടെക്കൂടെ. വന്നാൽ ചിലതൊഴിച്ചു വിടുകയും ചിലർക്കു പട്ടം കൊടുക്കയും മനസ്സ് മുട്ടുമ്പോൾ അവർ പോകയും ഇങ്ങനെ പലതും ചെയ്തുവന്നതൊക്കെയും എഴുതിയാലും പറഞ്ഞാലും കൂടുകയില്ല...*(തോമസ്, *നിരണം ഗ്രന്ഥവരി*, P 95) ചിലർ വിവരിക്കുന്നതുപോലെ ചേലയിൽ (ഇസ്ലാം മതത്തിൽ) ബലമായി ചേർക്കപ്പെട്ടതിനല്ല ഇട്ടൂപ്പ് കത്തനാർക്ക് ശിക്ഷ വിധിച്ചത്. നിയമാനുസൃത മെത്രാനായ മാർ ദിവന്യാസ്യോസിനെ ധിക്കരിച്ച് ബഹിഷ്കൃതനായ കാട്ടുമങ്ങാട്ടു മെത്രാനോട് റമ്പാൻ സ്ഥാനം വാങ്ങിയതിനാണ്. 1808 ൽ എട്ടാം മാർതോമ്മാ ഇട്ടൂപ്പ് കത്തനാർക്ക് വീണ്ടും റമ്പാൻ സ്ഥാനം നൽകി. നിയമവിരുദ്ധമായി കൊച്ചി രാജ്യത്തു വച്ച് വൈദിക കർമ്മങ്ങൾ നടത്തിയതിനാണ് കാട്ടുമങ്ങാട്ടു മെത്രാന്റെ സഹോദരനും, കൊച്ചി രാജ്യത്തെ പ്രജയുമായ ചാലിക്കോര പിഴ കെട്ടേണ്ടിവന്നത്. ഇതേക്കുറിച്ച് കൂടുതൽ വിവരങ്ങൾ *കരവട്ടു വീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലുണ്ട്. ബഹിഷ്കൃതനായെങ്കിലും സ്ഥാനമാനങ്ങൾ നൽകി ഒരു സമാന്തര ഭരണം സൃഷ്ടിക്കാൻ കാട്ടുമങ്ങാട്ടു മെത്രാൻ ശ്രമിച്ചിരുന്നു.

41. *യാക്കോബ് ത്രിതീയൻ*, Pp 223-4

42. പിമ്പിൽ *മേല്പട്ടം* എന്ന ശീർഷകം കാണുക

43. കായംകുളം പീലിപ്പോസ് റമ്പാനും, ഏഴാം മാർത്തോമ്മായ്ക്കും 1794-നു കൊല്ലം 969 മേടം 6-നു ചെങ്ങന്നൂർ പള്ളിയിൽവെച്ച് റമ്പാൻ സ്ഥാനം നൽകിയത് വലിയ മാർ ദീവന്നാസ്യോസ് ആണ്.

44. മാർ ഈവാനിയോസ് കാലം ചെചെയ്തത് 1794-നു കൊല്ലം 969 മേടം 7-നു ദുഃഖവെള്ളിയ്ഴ്ച ചെങ്ങന്നൂർ പള്ളിയിൽവെച്ചാണ്.
45. ...*മിശിഹാ കാലം 1796-ൽ കൊല്ലം 971-ാമാണ്ട് മേടമാസം 24-ന് പെരുനാൾക്ക് ചെങ്ങന്നൂർ പള്ളിയിൽവച്ച് റമ്പാച്ചനെ മാർത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു*...(തോമസ്, *നിരണം ഗ്രന്ഥവരി*, P 98)
46. കായംകുളം പീലിപ്പോസ് റമ്പാൻ അന്തരിച്ചത് കൊല്ലം 987 തുലാം 28-നു അടൂർ കണ്ണംകോട്ടു പള്ളിയിൽവെച്ചാണ്.
47. തോമസ്, *നിരണം ഗ്രന്ഥവരി*, Pp 86-7, *പൗളിനാസ്*, P 119
48. *യാക്കോബ് ത്രിതീയൻ*, P 204
49. സ്ഥാന നാമങ്ങളും പൂജക ബഹുവചനങ്ങളും അതീവ ശ്രദ്ധയോടുകൂടി മാത്രം ഉപയോഗിക്കുന്ന *നിരണം ഗ്രന്ഥവരി* മാർ ഈവാനിയോസിനെ *അപ്പസ്ക്കോപ്പ* (എപ്പിസ്ക്കോപ്പാ) എന്നു മാത്രമാണ് വിശേഷിപ്പിക്കുന്നത്.
50. തോമസ്, *നിരണം ഗ്രന്ഥവരി*, Pp 90 - 1
51. *യാക്കോബ് ത്രിതീയൻ*, P 209
52. തോമസ്, *നിരണം ഗ്രന്ഥവരി*, P 97
53. *യാക്കോബ് ത്രിതീയൻ*, P 210
54. തോമസ്, *നിരണം ഗ്രന്ഥവരി*, P 97
55. *യാക്കോബ് തൃതീയൻ*, P 213
56. തോമസ്, *നിരണം ഗ്രന്ഥവരി*, P 92
57. ...*964-ാമാണ്ട് കർക്കടമാസത്തിൽ മാറിവാനിയോസ് എപ്പിസ്ക്കോപ്പായെ ചെങ്ങന്നൂർ വരുത്തി പാർപ്പിച്ചിരിക്കുന്നു*...(തോമസ്, *നിരണം ഗ്രന്ഥവരി*, P 96)
58. തോമസ്, *നിരണം ഗ്രന്ഥവരി*, P 97
59. ശെമ്മശൻ, കത്തനാർ
60. തോമസ്, *നിരണം ഗ്രന്ഥവരി*, P 97
61. ജോസഫ് ഇട്ടൂപ്പ്, പുകിടിയിൽ, *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാ ചരിത്രം*, കോട്ടയം,1869, Pp 156-7
62. *യാക്കോബ് തൃതീയൻ*, P 220.

(*തിരുച്ചെങ്ങന്നൂർ മാതാപ്പള്ളിയും.... - സമാഹാരം - ഏപ്രിൽ, 2011*)

# 1

# മാർ ദീവന്നാസ്യോസ് അഞ്ചാമൻ: വ്യക്തിയും കാലവും

ഉദരത്തിൽ വെച്ചുതന്നെ ഉദകക്രിയയ്ക്കു വിധിക്കപ്പെടുക. അഗ്നിയാലും ജലത്താലും ശോധന ചെയ്യപ്പെടുക. ഇവയൊക്കെയും അതിജീവിച്ച് ഒരു പരമ്പരാഗത സമൂഹം മാത്രമായിരുന്ന മലങ്കര നസ്രാണികളെ ആധുനികതയിലേക്കു നയിക്കുക. ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ വളർച്ചയ്ക്കുള്ള അടിസ്ഥാനങ്ങൾ ഉറപ്പിക്കുക. നിറപ്പകിട്ടാർന്ന ഈ വ്യക്തിത്വത്തിന്റെ ഉടമയാണ് പ. മാർ ത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ.

2009-ൽ ചരമശതാബ്ദി ആഘോഷിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ജീവചരിത്രമോ സമഗ്രമായ സംഭാവനകളുടെ വിലയിരുത്തലോ അല്ല ഈ ലേഖനം. അവ ഇത്തരം ഒരു ലേഖനത്തിലൊതുക്കാവുന്ന വിഷയവുമല്ല. ആ ബഹുമുഖ പ്രതിഭയുടെ പ്രവർത്തനമേഖലകളിലേയ്ക്ക് ഒരു എത്തിനോട്ടം മാത്രമാണിവിടെ വിഷയീഭവിക്കുന്നത്. അവയെ ഭരണ-സമര ചരിതം, കർമ്മമേഖലകൾ എന്നിങ്ങനെ രണ്ടായി തിരിക്കാം.

ഏതൊരു വ്യക്തിയും തന്റെ കാലത്തിന്റെയും പശ്ചാത്തലത്തിന്റെയും സൃഷ്ടിയും അടിമയുമാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാര്യത്തിൽ, കാലം പത്തൊമ്പതാം നൂറ്റാണ്ടിലെ നസ്രാണി സമൂഹത്തിന്റെ പുനർനിർണയ പ്രക്രിയയും, പശ്ചാത്തലം പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ പരാജയവുമാണ്. ഇവയെ പരിഗണിക്കാതെ മാർ ദീവന്നാസ്യോസിന്റെ വ്യക്തിത്വം വിശകലനം ചെയ്യാനാവില്ല.

### പത്തൊമ്പതാം നൂറ്റാണ്ടിലെ പുനർനിർണയം

ക്രിസ്തുവർഷം 1665-ൽ പറമ്പിൽ ചാണ്ടി കത്തനാർ കൂനൻകുരിശു സത്യം ലംഘിച്ച് റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന് മെത്രാനായതോടെയാണ് നസ്രാണികളിൽ ആദ്യമായി വിഭജനം ഉണ്ടായത്. അതോടെ ഇരു വിഭാഗത്തിനും സ്വന്തം വ്യക്തിത്വം പ്രകടമാക്കേണ്ട സാഹചര്യവും ഉണ്ടായി. അടുത്ത രണ്ടു നൂറ്റാണ്ടിലധികം കാലം ഇരുവിഭാഗവും ഈ വ്യക്തിത്വ നിർണയ പ്രക്രിയയിൽപ്പെട്ട് ഉഴലുകയായിരുന്നു.

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദങ്ങളിലും, പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിലും കേരളത്തിൽ സംഭവിച്ച രാഷ്ട്രീയ - സാമൂഹിക വ്യതിചലനങ്ങൾ നസ്രാണി ജീവിതശൈലിയെ അടിമുടി മാറ്റിമറിച്ചു. നസ്രാണി വ്യക്തിത്വ പുനർനിർണയ പ്രക്രിയയിൽ സമൂല പരിവർത്തനത്തിന് ഇതു വഴിതെളിച്ചു. 1809-ലെ *കണ്ടനാട് പടിയോല* ആരാധനാക്രമങ്ങൾ ഏകീകരിക്കുവാനും, ഇടവകപ്പള്ളികളുടെ ഭരണം ക്രമപ്പെടുത്തുവാനും, ജാത്യാചാരങ്ങൾ പരിഷ്ക്കരിക്കുവാനും, വൈദിക വിദ്യാഭ്യാസം ക്രോഡീകരിക്കുവാനും നിശ്ചയിച്ചത് ഈ പുനർനിർണയ പ്രക്രിയയിലെ ഒരു സുപ്രധാന നാഴികക്കല്ലാണ്. 1809-ൽ കായംകുളം പീലിപ്പോസ് റമ്പാൻ വേദപുസ്തക പരിഭാഷ ആരംഭിച്ചതിനെയും ഈ പ്രക്രിയയുടെ ഭാഗമായി കാണണം.

ഏതാണ്ട് ഇതേ കാലഘട്ടത്തിലാണ് ബ്രിട്ടീഷ് സാമ്രാജ്യത്വവും ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റിസവും മലങ്കരസഭാ സരണിയുമായി ബന്ധപ്പെടുന്നത്. ഒരു നാണയത്തിന്റെ ഇരുപുറങ്ങളായ ഇവ രണ്ടും നസ്രാണികളുടെ ഈ പുനർനിർണയ പ്രക്രിയയെ തങ്ങളുടെ പ്രൊട്ടസ്റ്റന്റ് മതനവീകരണമാക്കി മാറ്റുന്നതിനാണ് ശ്രമിച്ചത്. ഇതിന്റെ പരിണിതഫലമാണ് 1836-ലെ മാവേലിക്കര പടിയോലയും തുടർന്ന് രൂപംകൊണ്ട പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ *അരകുർബാന*യും. ഈ പശ്ചാത്തലത്തിലേയ്ക്കാണ് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മേല്പട്ടക്കാരനായി രംഗപ്രവേശനം ചെയ്യുന്നത്.

## മാർ മാത്യൂസ് അത്താനാസ്യോസിന്റെ പരാജയം

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു ബദൽശക്തി എന്ന നിലയിലാണ് പിന്നീട് മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ഉയർന്നുവന്നത്. അതിനാൽ എവിടെയാണ് മാർ മാത്യൂസ് അത്താനാസ്യോസിനു പിഴച്ചത് എന്ന് ആദ്യം പരിശോധിക്കേണ്ടിയിരിക്കുന്നു. അക്കാലം വരെയുള്ള മലങ്കരസഭ കണ്ട ഏറ്റവും പ്രഗൽഭനായ മലങ്കര മെത്രാപ്പോലീത്തായായിരുന്നു മാർ മാത്യൂസ് അത്താനാസ്യോസ്. അന്നത്തെ നിലയിൽ മദ്രാസിൽ ഉന്നത വിദ്യഭ്യാസം നേടിയ, ഉയർന്ന ഇംഗ്ലീഷ് ഭാഷാപ്രാവീണ്യവും ലോകപരിചയവുമുള്ള, കുശാഗ്രബുദ്ധിയും, കർമ്മകുശലനും സർവോപരി യുവാവുമായിരുന്ന അദ്ദേഹം മലങ്കരസഭയ്ക്ക് തീർച്ചയായും ഒരു മുതൽക്കൂട്ട് ആകുമായിരുന്നു. എന്നാൽ വ്യക്തമായും അഞ്ച് പ്രതികൂല ഘടകങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു. അവയിൽ നാലെണ്ണം സ്വയംകൃതാനർത്ഥവും ഒന്ന് വിധി വൈപരീത്യവുമായിരുന്നു. ഇവയാണ് അദ്ദേഹത്തിന്റെ നാശത്തിനു വഴിതെളിച്ചത്. അവയിൽനിന്നു പാഠം ഉൾക്കൊണ്ടതാണ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിജയമെന്ന് പിന്നാലെ വ്യക്തമാകും.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഏറ്റവും വലിയ ദൗർഭാഗ്യം അദ്ദേഹം പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദരപുത്രൻ ആയിരുന്നു എന്നതാണ്. പ്രൊട്ടസ്റ്റന്റുകാരുടെ താല്പര്യപ്രകാരം കുപ്രസിദ്ധമായ *അരകുർബാന* സൃഷ്ടിക്കുകയും, അതു ചൊല്ലുകയും ചെയ്തതോടെ മലങ്കരയിലെ ഏറ്റവും വെറുക്കപ്പെട്ട വ്യക്തിയായി അബ്രഹാം മല്പാൻ മാറിയിരുന്നു. പിന്നീട് *മാർത്തോമ്മാ സഭ*യെന്ന് സ്വയം നാമകരണം ചെയ്ത *നവീകരണ സുറിയാനി*ക്കാരുടെ ചരിത്രത്തിൽ, *ഇതോടെ മാരാമണ്ണുകാർക്ക് മറ്റെങ്ങും തീപോലും കിട്ടാത്ത സ്ഥിതിയായി* എന്ന പരാമർശനം അക്ഷരാർത്ഥത്തിൽ ശരിയായിരുന്നു. അബ്രഹാം മല്പാന്റെ നടപടിയെ അത്രമാത്രം അവജ്ഞയോടെയാണ് സഭ കണ്ടത്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ ശീമയാത്രയിലും മേല്പട്ട സ്ഥാനാരോഹണത്തിലും അബ്രഹാം മല്പാനു പങ്കൊന്നും ഇല്ലായിരുന്നുവെങ്കിലും സ്വാഭാവികമായും ഈ സംഭവത്തെ അദ്ദേഹത്തിന്റെ ഒരു അഭ്യാസമായി സഭ കണ്ടതിൽ അസാംഗത്യമൊന്നുമില്ല. അബ്രഹാം മല്പാനാകട്ടെ, സ്വസഹോദരപുത്രൻ മേല്പട്ടക്കാരനായി എത്തിയത് തന്റെ വേദവിപരീത പ്രവർത്തനങ്ങൾക്ക് ഒരു അനുകൂല ഘടകമാക്കാനാണ് ശ്രമിച്ചത്. മാരാമണ്ണിന്റെ മെത്രാനായിരുന്ന് മലങ്കര മെത്രാനാൽ പട്ടം നിഷേധിക്കപ്പെടുന്ന തന്റെ ശിഷ്യന്മാരെ പട്ടംകെട്ടുവാനാണ് അദ്ദേഹം മാർ മാത്യൂസ് അത്താനാസ്യോസിനെ ഉപദേശിച്ചത്. ഈ ഉപദേശം ചെവിക്കൊണ്ടില്ലായെങ്കിലും ജീവിതകാലത്തും അതിനുശേഷവും ഈ ദുഷ്പ്പേരിൽനിന്നും മുക്തനാകാൻ അദ്ദേഹത്തിനായില്ല.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ പരാജയത്തിന്റെ സ്വയംകൃതാനർത്ഥമായ പ്രഥമ കാരണം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ലഭിക്കാൻവേണ്ടി അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര നസ്രാണികളുടെമേൽ അധികാരമുണ്ട് എന്നു സമ്മതിച്ചതും അത്തരത്തിൽ വാദിച്ചതുമാണ്. 18-ാം നൂറ്റാണ്ടിൽ, കുറഞ്ഞത് അഞ്ചാം മാർത്തോമ്മായുടെ കാലം മുതലെങ്കിലും മലങ്കര മെത്രാനെ *ആക്കാനും നീക്കാനുമുള്ള* അധികാരം തങ്ങൾക്കാണെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസും, അവിടുന്നു വന്ന *ശീമ ബാവാമാരും* അവകാശപ്പെട്ടിരുന്നു. എന്നാൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് വരെയുള്ള മലങ്കര മെത്രാന്മാരാരും ഇത് അംഗീകരിച്ചില്ലെന്നു മാത്രമല്ല, വലിയ ശല്യക്കാരായ ചിലരെ നാടുകടത്തുകയും ചെയ്തു.

ഇതിനു വിപരീതമായിയാണ് മാർ മാത്യൂസ് അത്താനാസ്യോസ് പ്രവർത്തിച്ചത്. മദ്രാസിൽ പഠനം നടത്തവെ, സ്വേഷ്ടപ്രകാരം ശീമയാത്ര നടത്തിയതും, അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടസ്ഥാനം സ്വീകരിച്ചതും ഇവിടെ പഠനവിധേയമാക്കേണ്ട ആവശ്യമില്ല. മടങ്ങി നാട്ടി

ലെത്തിയശേഷം മലങ്കര സിംഹാസനത്തിന് അവകാശവാദം ഉന്നയിച്ച പ്പോൾ ഉയർത്തിയ വാദങ്ങളാണ് അദ്ദേഹത്തിനും പിന്നീട് മലങ്കര സഭയ്ക്കും വിനയായത്.

സെമിനാരി സ്ഥാപകൻ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ കാലം മുതൽ *മലങ്കര പള്ളിയോഗ*ത്തിന്റെ തിരഞ്ഞെടുപ്പായിരുന്നു മലങ്കര മെത്രാൻ സ്ഥാനത്തേയ്ക്കുള്ള അടിസ്ഥാന യോഗ്യത. അതിനു മുമ്പ് പകലോമറ്റം കുടുംബവാഴ്ചയുടെ കാലത്ത് നാമമാത്രമായെങ്കിലും *മല ങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരം ഈ സ്ഥാനലബ്ദിക്ക് അത്യന്താ പേക്ഷിതമായിരുന്നുവെന്ന് ചരിത്രം സാക്ഷിക്കുന്നു. ഇവയൊന്നും ഇല്ലാ തിരുന്നതിനാൽ, തന്നെ അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കര മെത്രാ നായി നിയമിച്ചു എന്നും അന്നു മലങ്കര മെത്രാനായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ അദ്ദേഹം സസ്പെന്റ് ചെയ്തു എന്നുമുള്ള വാദ മാണ് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര സിംഹാസനത്തിനായി ഉയർത്തിയത്.

ബ്രിട്ടീഷ് മിഷനറിമാരുടെ പീഡനവും, അവരുടെ ശമ്പളക്കാരുടെ ശത്രു തയും, സ്വസമൂഹത്തിലെ ഒരു വിഭാഗത്തിന്റെ എതിർപ്പും മൂലം നിസ ഹായനായി മാറിയ ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, അക്കാലത്ത് മലങ്ക രയിലെത്തിയ ശീമമെത്രാൻ യൂയാക്കീം മാർ കൂറിലോസിനായി സ്ഥാനം ഒഴിയാൻ സന്നദ്ധനാണെന്നു സർക്കാരിനെ അറിയിച്ചതും, തുടർന്ന് മാർ മാത്യൂസ് അത്താനാസ്യോസും യൂയാക്കീം മാർ കൂറിലോസും തമ്മി ലുള്ള അവകാശതർക്കം തീർക്കാൻ നിയോഗിക്കപ്പെട്ട കൊല്ലം പഞ്ചായ ത്തിന്റെ മാർ മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായ തീരുമാ നവും, അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭമേൽ അധികാരമു ണ്ടെന്നു നിയമപരമായി സ്ഥാപിക്കപ്പെടുന്നതിന് കാരണമായി. പിൽക്കാ ലത്ത് തനിക്കു മേല്പട്ടം നൽകിയ വ്യക്തിയടക്കം മൂന്നു പാത്രിയർക്കീ സുമാരാൽ മുടക്കപ്പെട്ട മാർ മാത്യൂസ് അത്താനാസ്യോസിന് ഈ മുട ക്കുകളെ നിയമപരമായി പ്രതിരോധിക്കുവാൻ താൻ സ്ഥാപിച്ചെടുത്ത ഈ ഉടക്കിനാൽ സാധിച്ചില്ല. തനിക്കെതിരായി പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ നടത്തിയ സന്നാഹങ്ങളെയും തടയാൻ അദ്ദേഹത്തിനു ഇതുമൂലം കഴിയാതെ വന്നു. മലങ്കരസഭയ്ക്കാകട്ടെ, അദ്ദേഹം വലിച്ചുവെച്ച ഈ വയ്യാവേലിയിൽനിന്നും പൂർണ്ണമായി തല യൂരുവാൻ ഇതുവരെ കഴിഞ്ഞിട്ടുമില്ല.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ സ്വയംകൃതാനർത്ഥ പരാജ യത്തിന്റെ ദ്വിതീയ കാരണം, അദ്ദേഹം കാര്യസാദ്ധ്യത്തിനായി ഉദ്യോ ഗസ്ഥ-രാഷ്ട്രീയ മേഖലയെ അമിതമായി ആശ്രയിച്ചു എന്നതാണ്. മല ങ്കര സിംഹാസനത്തിനായുള്ള പോരാട്ടത്തിൽ അദ്ദേഹം പൂർണ്ണമായി

ആശ്രയിച്ചത് ഈ പിൻബലത്തെയാണ്. മുകളിൽ വിവരിച്ച അദ്ദേഹത്തിന്റെ വ്യക്തിത്വ ശ്രേഷ്ഠതകൾ ഇതിനദ്ദേഹത്തെ സഹായിച്ചു. അതോടൊപ്പംതന്നെ, *അബ്രഹാം മല്പാന്റെ സഹോദരപുത്രൻ* എന്നനിലയിൽ തങ്ങളുടെ പ്രൊട്ടസ്റ്റന്റുവൽക്കരണ പരിപാടി മാർ മാത്യൂസ് അത്താനാസ്യോസ് നടപ്പിലാക്കുമെന്ന് 1836-ലെ മാവേലിക്കര സുന്നഹദോസിൽ അമ്പേ പരാജയപ്പെട്ട മിഷനറിമാർ പ്രതീക്ഷിച്ചു. ഭരണത്തിൽ നിർണായക സ്വാധീനമുണ്ടായിരുന്ന അവർ അതിനാൽ മാർ മാത്യൂസ് അത്താനാസ്യോസിന് നിർലോപമായ സഹായം നല്കി.

1843 (കൊല്ലവർഷം 1019) ചിങ്ങം 3-നു കണ്ടനാട്ടു കൂടിയ *മലങ്കര പള്ളിയോഗം* മാർ മാത്യൂസ് അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ തള്ളിയതിനെ തുടർന്ന് അതേവർഷം കന്നി 3-നു കല്ലുങ്കത്ര വിളിച്ചുകൂട്ടിയ അനധികൃതയോഗത്തിലെ *തുമ്പമൺ അമീനദാർ* എന്ന സർക്കാർ ഉദ്യോഗസ്ഥന്റെ പ്രാധാന്യം നവീകരണവിഭാഗത്തിന്റെ ചരിത്രത്തിൽ എടുത്തുകാട്ടുന്നുണ്ട്. ചുരുക്കത്തിൽ തന്റെ ഭരണാരംഭത്തിൽ തനിക്കു സഹായകമായ ഈ ഘടകത്തിൽ അമിതമായി ആശ്രയിക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് പിൽക്കാലത്തും പ്രേരിതനായി. കൊല്ലവർഷം 1031-ൽ തൊഴിയൂർ മെത്രാനെ വാഴിക്കാൻ മാർ യൂയാക്കിം കൂറിലോസുമായുള്ള മൽസരത്തിൽ, അന്നു ചാവക്കാട് മുൻസിഫ് ആയിരുന്ന പുത്തൻകാവുകാരൻ വറിയത് (ജോർജ്ജ്) മാർ മാത്യൂസ് അത്താനാസ്യോസിനെ അനധികൃതമായി സഹായിച്ചു വിജയം നേടിക്കൊടുത്ത വിവരവും നവീകരണവിഭാഗത്തിന്റെ ചരിത്രത്തിൽ വാഴ്ത്തിപ്പാടുന്നുണ്ട്. തന്റെ ജീവിതകാലത്തൊക്കെയും ഈ സ്വാധീനം - ഗുണത്തിനും ദോഷത്തിനും - മാർ മാത്യൂസ് അത്താനാസ്യോസ് ഉപയോഗിച്ചിരുന്നതായി കാണാം.

പിൽക്കാലത്ത് നവീകരണവിഭാഗം തങ്ങളുടെ നിലനിൽപ്പിനായി ഇത്തരം അനധികൃത സഹായം ഉപയോഗിച്ചതായി രേഖകളുണ്ട്. രണ്ട് ഉദാഹരണങ്ങൾ മാത്രം ചൂണ്ടിക്കാട്ടാം. 1889-ലെ റോയൽകോർട്ടു വിധിയിൽ തങ്ങൾക്കനുകൂലമായി വിധിയെഴുതുവാൻ യൂറോപ്യനായ ജസ്റ്റീസ് ഓംസ്ബിയെ അന്ന് തിരു-കൊച്ചി ആംഗ്ലിക്കൻ മഹാ ഇടവകയിലെ ആർച്ച് ഡീക്കൻ കെയ്‌ലി വഴി നവീകരണ വിഭാഗം സ്വാധീനിച്ചു എന്ന് പ്രബലമായ ശ്രുതി നിലവിലുണ്ടായിരുന്നു. രണ്ടാമതായി, മലങ്കരസഭയ്ക്കു വിധിച്ചു കിട്ടിയ കൊട്ടാരക്കരപള്ളി നവീകരണ വിഭാഗം കൈക്കലാക്കിയത് ഉദ്യോഗസ്ഥ സ്വാധീനം ഉപയോഗിച്ചാണ്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ സ്വയംകൃതാനർത്ഥ പരാജയത്തിന്റെ തൃതീയ കാരണം ജനത്തെ അവഗണിച്ചു എന്നതാണ്. തന്റെ സുദീർഘമായ ഭരണകാലത്ത് അത്യപൂർവമായി മാത്രമാണ് *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടിയത്. കൊല്ലവർഷം 1019-ലെ കണ്ടനാടു യോഗം

തനിക്ക് ജനപിന്തുണ ഇല്ലെന്ന് ബോദ്ധ്യപ്പെടുത്തി എങ്കിലും ഭരണാധി കാരം കൈപ്പിടിയിൽ ഒതുങ്ങിയശേഷം പോലും ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി തന്റെ സ്ഥാനത്തിന് അംഗീകാരം നേടാൻ ശ്രമിച്ചില്ല. മാത്ര മല്ല, വട്ടിപ്പണപലിശ വാങ്ങാൻ കൂട്ടു ട്രസ്റ്റിമാരെയും പിൻഗാമിയായി പാല ക്കുന്നത്ത് തോമസ് അത്താനാസ്യോസിനെയും നിശ്ചയിച്ചത് *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടാതെ ഏകപക്ഷീയമായിട്ടായിരുന്നു. അപൂർവ മായി കൂടിയ *മലങ്കര പള്ളിയോഗങ്ങളുടെ* നിശ്ചയങ്ങൾ നടപ്പാക്കിയു മില്ല.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഭരണകാലം പരിശോധിച്ചാൽ അദ്ദേഹത്തിന്റെ സഹായികളുടെയും അനുഭാവികളുടെയും എണ്ണം ക്രമാ നുസൃതമായി കുറയുന്നതായും ശത്രുക്കളുടെ എണ്ണം വർദ്ധിക്കുന്നതായും കാണാം. കോനാട്ട് മല്പാൻ, ഇടവഴിക്കൽ കത്തനാർ, അക്കര കുര്യൻ റൈട്ടർ, കൂരൻ പൗലൂസ് മല്പാൻ (പിന്നീട് കടവിൽ മാർ അത്താനാ സ്യോസ്), കരവട്ടുവീട്ടിൽ ശെമവോൻ കോറി (പിന്നീട് മാർ ശെമവോൻ ദീവന്നാസ്യോസ്) തുടങ്ങിയവർ ഇപ്രകാരം മറുപക്ഷം ചേർന്നവരിൽ ചിലർ മാത്രമാണ്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ സ്വയംകൃതാനർത്ഥ പരാജ യത്തിന്റെ നാലാമത്തെ കാരണം, അദ്ദേഹം അവലംബിച്ച അയഞ്ഞ സഭാ വ്യവസ്ഥയായിരുന്നു. മലങ്കര നസ്രാണികളിൽ ബഹുഭൂരിപക്ഷവും വിശ്വാസ ആചാരങ്ങളിൽ നവീകരണം ആഗ്രഹിക്കാത്ത യാഥാസ്ഥിതി കരായിരുന്നു. അവരിൽ ഒരു വിഭാഗവും ആദ്യകാലത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ പിമ്പിലുണ്ടായിരുന്നു. അതേസമയം തന്നെ പാല ക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ പ്രൊട്ടസ്റ്റന്റു നവീകര ണത്തിനായി നിലകൊണ്ട ഒരു അതിന്യൂനപക്ഷവും മലങ്കരസഭയിലു ണ്ടായിരുന്നു. റവ. ജോർജ്ജ് മാത്തൻ പാദ്രിയെപ്പോലുള്ളവർ മലങ്കര സഭയിലെ ഒരു ശെമ്മാശനായിരിക്കെ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിൽ ആകൃ ഷ്ടനായി ആംഗ്ലിക്കൻ വിശ്വാസവും പാരമ്പര്യവും സ്വീകരിച്ച് ആ സഭ യിൽ ചേർന്നവരാണ്. ആ മാതൃകയ്ക്ക് വിപരീതമായി, മലങ്കരസഭയുടെ ബാഹ്യമായ ലക്ഷണങ്ങൾ നിലനിർത്തി, ഇടവകപ്പട്ടത്വം മുതലായ അവ കാശങ്ങൾ സംരക്ഷിക്കുകയും, അതേസമയം ആംഗ്ലിക്കൻ മിഷനറിമാ രുടെ വേദവിപരീതം സഭയിൽ കലർത്തി അവരുടെ പ്രീതിസമ്പാദിക്കു കയും ചെയ്യുകയെന്ന തികച്ചും അവസരവാദപരവും ദ്വന്ദ്വമാനവുമായ നില പാടാണ് ഈ വിഭാഗം സ്വീകരിച്ചിരുന്നത്.

മാർ മാത്യൂസ് അത്താനാസ്യോസ് കർശനമായ വിശ്വാസ നിലപാടു കളൊന്നും സ്വീകരിച്ചില്ല. ഇരു വിഭാഗത്തെയും ഉൾക്കൊണ്ടുപോവുക എന്ന അപകടകരമായ ഞാണിന്മേൽ കളിക്കാണ് അദ്ദേഹം മുതിർന്നത്.

ഭൂരിപക്ഷ യാഥാസ്ഥിതികരെ പിണക്കാൻ അദ്ദേഹത്തിനാവുമായിരുന്നില്ല. അതേസമയംതന്നെ, ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റ് അധികാരികളുടെ പ്രീതി സമ്പാദിക്കാനും തന്റെ സ്ഥാനം ഉറപ്പിക്കാനും പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ പ്രൊട്ടസ്റ്റന്റു നവീകരണത്തിനായി നിലകൊള്ളുന്നു എന്നു വരുത്തിത്തീർക്കേണ്ടത് മാർ അത്താനാസ്യോസിന്റെ നിലനില്പിന്റെ പ്രശ്നമായിരുന്നു. ആംഗ്ലിക്കൻസഭയിൽ വിരുദ്ധകാഴ്ചപ്പാടുകളുള്ള ഹൈ ചർച്ചും ലോചർച്ചും ഒരു സഭയായി നിലനിൽക്കുന്നതുപോലെ മലങ്കരയിലും യാഥാസ്ഥിതികരും പ്രൊട്ടസ്റ്റന്റു നവീകരണക്കാരും ഒരുമിച്ചു പോകുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരിക്കാം. എന്നാൽ ഈ വിശാല കാഴ്ചപ്പാട് ഗുണത്തേക്കാളധികം ദോഷമാണുണ്ടാക്കിയത്. അതിന്റെ മുഖ്യ കാരണം അതിന്യൂനപക്ഷമായ പ്രൊട്ടസ്റ്റന്റു നവീകരണക്കാരുടെ പശ്ചാത്തലമാണ്.

നവീകരണക്കാരുടെ ചരിത്രത്തിൽ അവകാശപ്പെടുന്നതനുസരിച്ച് പാലക്കുന്നത്തു കുടുംബത്തിന്റെ സ്വന്തക്കാരും ബന്ധുക്കളും വഴിയാണ് നവീകരണം പ്രചരിച്ചത്. മാരാമണ്ണ് ഇടവകയിലെ ഒരു വിഭാഗത്തിന്റെ ബന്ധ-ബന്ധുതയും ഇതിനെ സഹായിച്ചു. 19-ാം നൂറ്റാണ്ടിലെ നവീകരണ നേതാക്കളായി ഉയർന്നു കാണുന്നവരിൽ ബഹുഭൂരിപക്ഷവും ഈ വിഭാഗത്തിൽ പെടുന്നവരാണെന്ന് ഇതേ ചരിത്രങ്ങൾ സാക്ഷിക്കുന്നു. തന്റെ ഭരണ ദശാബ്ദങ്ങളിൽ ഈ വിഭാഗത്തിന് സ്വാധീനം വർദ്ധിക്കുകയും, ഈ വലയത്തിനു പുറത്തുള്ളവർ അവഗണിക്കപ്പെടുകയും ചെയ്തു എന്നു ചിന്തിക്കുന്നതിൽ യുക്തിഭംഗമില്ല. എന്നാൽ ഇവർക്കും, വിശിഷ്യാ മാർ മാത്യൂസ് അത്താനാസ്യോസിനും എത്രമാത്രം *നവീകരണം* ഉണ്ടായിരുന്നു എന്നത് ഗൗരവമായി പരിഗണിക്കേണ്ട വസ്തുതയാണ്.

## മാർ അത്താനാസ്യോസും പ്രൊട്ടസ്റ്റന്റ് വിശ്വാസവും

പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ സഭാനവീകരണത്തിന്റെ പ്രാരംഭ ശില്പിയായാണ് നവീകരണ സുറിയാനിക്കാർ പുകഴ്ത്തുന്നത്. കടുത്ത പ്രൊട്ടസ്റ്റന്റ് വിശ്വാസ പ്രചാരകനാണെന്ന് എതിർപക്ഷവും ആരോപിക്കുന്നു. ഇരുവിഭാഗക്കാർക്കും ഈ പ്രചരണത്തിൽ വ്യത്യസ്തമായ സ്ഥാപിത താല്പര്യങ്ങളുണ്ടെന്നു മനസിലാക്കിവേണം ഇതിന്റെ യാഥാർത്ഥ്യത്തെപ്പറ്റി പഠനം നടത്താൻ. കാരണം, സമകാലിക രേഖകളൊന്നും പാലക്കുന്നത്ത് മാർ അത്താനാസ്യോസ് പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിനനുരൂപമായ പരിഷ്ക്കാരങ്ങളൊന്നും നടത്തിയതായി സൂചിപ്പിക്കുന്നില്ല. മറിച്ച്, ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറച്ച പ്രവർത്തനങ്ങൾ അദ്ദേഹം നടത്തിയതിനു വ്യക്തമായ രേഖകളുണ്ടു താനും. വിവിധ കാലഘട്ടങ്ങളിലെ ഏതാനും ഉദാഹരണങ്ങൾ മാത്രം ഇവിടെ ചൂണ്ടിക്കാണിക്കാം.

1. തന്റെ മുൻഗാമിയായ ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ അന്ത്യസമയത്ത് സ്ഥലത്തെത്തുകയും അദ്ദേഹത്തിന് *ഒപ്രുശ്മാ* നൽകുകയും, മരണാനന്തരം പുലകുളി, അടിയന്തിരം മുതലായവ നടത്തുകയും ചെയ്തു. പിൽക്കാലത്ത് നവീകരണ സുറിയാനിക്കാർ പ്രചരിപ്പിച്ചതനുസരിച്ച് കടുത്ത വേദവിപരീതങ്ങളാണ് ഇവ.

2. കൊല്ലവർഷം 1030-മാണ്ട് കേരളത്തിലെത്തിയ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദുൽ നുഹറോ മാർ അത്താനാസ്യോസിനോടൊപ്പം കൂദാശകളിൽ പങ്കെടുത്തിരുന്നു.

3. പരദേശി മെത്രാൻ മാർ യൂയാക്കീം കൂറിലോസ് 1856 കുംഭത്തിൽ സെമിനാരിയിൽ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനോടൊപ്പം താമസിക്കുകയും, ഒരുമിച്ചു കല്പനകൾ എഴുതുകയും, *കൂടിനമസ്ക്കരിക്കുകയും* ചെയ്തിരുന്നു.

4. കോട്ടയം ചെറിയ - വലിയ പള്ളികൾ തമ്മിലുണ്ടായ ഒരു പ്രദക്ഷിണ തർക്കത്തിൽ പെരുന്നാളുകളെയും, പരിശുദ്ധന്മാരുടെ ഓർമ്മയേയും അനുകൂലിച്ച് ഇദ്ദേഹം കല്പന എഴുതി (ഈ കല്പന കോട്ടയം ചെറിയപള്ളിക്കേസിൽ ഹാജരാക്കിയിരുന്നു).

5. എന്തിനധികം, തന്റെതന്നെ അന്ത്യനാളുകളിൽ *ഒപ്രുശ്മാ* സ്വീകരിക്കുകയും, മരണാനന്തരം പുലകുളി, അടിയന്തിരം മുതലായവ ഗംഭീരമായി നടത്തുകയും ചെയ്തു.

6. 1876 വരെ സെമിനാരി മല്പാനായിരിക്കാൻ കൂരൻ പൗലൂസ് കത്തനാർക്കും (പിന്നീട് കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ) അതേ വർഷംവരെ കരവട്ടുവീട്ടിൽ ശെമവോൻ കോറിക്ക് (പിന്നീട് കരവട്ടുവീട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) മാർ അത്താനാസ്യോസിനോട് സുഹൃത്ബന്ധം പുലർത്താനും തടസ്സമില്ലായിരുന്നു. ഇവർ ഇരുവരും യാഥാസ്ഥിതികരും മാർ യൂയാക്കീം കൂറിലോസിന്റെ ശിഷ്യരുമായിരുന്നു.

പാലക്കുന്നത്ത് മാർ അത്താനാസ്യോസ് അധികാരത്തിലേറിയപ്പോൾ അദ്ദേഹം പ്രൊട്ടസ്റ്റന്റ് വിശ്വാസം നടപ്പാക്കുമെന്ന് ആംഗ്ലിക്കൻ മിഷനറിമാർ സ്വാഭാവികമായും പ്രതീക്ഷിച്ചു. താൻ ഏകപക്ഷീയമായി സൃഷ്ടിച്ച *അരക്കുർബാന*യും മറ്റ് പ്രൊട്ടസ്റ്റന്റ് അനുരൂപ വ്യതിയാനങ്ങളും തന്റെ സഹോദരപുത്രനായ നവ മെത്രാൻ സഭ മുഴുവൻ വ്യാപിപ്പിക്കുമെന്ന് അബ്രഹാം മല്പാനും പ്രതീക്ഷിച്ചു. എന്നാൽ ഇത്തരം എടുത്തുചാട്ടങ്ങൾക്കൊന്നും മാർ അത്താനാസ്യോസ് തുനിഞ്ഞില്ല. എന്നെങ്കിലും മാർ അത്താനാസ്യോസ് *അരക്കുർബാന* ചൊല്ലിയതായി സൂചനകളൊന്നുമില്ല.

മറിച്ച് അദ്ദേഹം പിൻഗാമിയായി വാഴിച്ച, മാർത്തോമ്മാ സഭാസ്ഥാപകൻ തോമസ് അത്താനാസ്യോസ്, തന്റെ പിതാവായ അബ്രഹാം മല്പാൻ സൃഷ്ടിച്ച തക്സാ വച്ച് *അരക്കുർബാന* ചൊല്ലാനാവാത്തതിനാൽ കത്തനാരു പട്ടമേറ്റിട്ട് 10 വർഷം പുത്തൻ കുർബാന ചൊല്ലാതെ നിന്നതായി *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിൽ* കാണുന്നുണ്ട്. തോമസ് അത്താനാസ്യോസ് കത്തനാരു പട്ടമേറ്റത് 1859–ലും, റമ്പാനായത് 1868 ഇടവം 9–നും, മെത്രാനായത് 1868 ഇടവം 19–നുമാണ്. *1868 –മാണ്ട് കുഭമാസം 1–നു വ്യാഴാഴ്ച്ച മാരാമണ്ണുപള്ളിയിൽ പുതിയ രീതിയിൽ കുറുബാന ചൊല്ലി* എന്ന *ഇടവഴിക്കൽ ഡയറിയിലെ* പരാമർശനം ഈ ആരോപണത്തെ ശരിവയ്ക്കുന്നു എന്നു വിചാരിക്കണം.

മാർ മാത്യൂസ് അത്താനാസ്യോസ് വരുത്തിയതായി പിൽക്കാലത്ത് മാർത്തോമ്മാ സഭ അവകാശപ്പെടുന്ന *പരിഷ്ക്കാരങ്ങളൊന്നും* അദ്ദേഹം നടത്തിയിട്ടില്ലെന്ന് തെളിയിക്കുവാൻ അദ്ദേഹത്തിന്റെ ശിഷ്യനും സെക്രട്ടറിയുമായിരുന്ന താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാർ *വിലാപങ്ങൾ* എന്ന പേരിൽ ഒരു പുസ്തകം തന്നെ എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

### നിറം ചേർത്ത ചിത്രം

മാർ മാത്യൂസ് അത്താനാസ്യോസിനെ പ്രൊട്ടസ്റ്റന്റ് വിശ്വാസിയായി ചിത്രീകരിക്കേണ്ടത് പ്രതിപക്ഷത്തിന്റെ ആവശ്യമായിരുന്നു. കാരണം, ന്യായവും നിലനിൽക്കുന്നതുമായ മറ്റാരോപണങ്ങളൊന്നും അദ്ദേഹത്തിന്റെ പേരിൽ ഉന്നയിക്കാനില്ലായിരുന്നു. *അബ്രഹാം മല്പാന്റെ സഹോദരപുത്രൻ* എന്ന വിലാസം അപ്രകാരം ഒരു സംശയത്തിന്റെ സാഹചര്യം ന്യായമായും സൃഷ്ടിച്ചിരുന്നു. കൂടാതെ, മാർ മാത്യൂസ് അത്താനാസ്യോസിന്റെ അടുത്ത സഹചാരികളിൽ പലരും അബ്രഹാം മല്പാന്റെ നവോപദേശങ്ങൾ പിൻതുടരുന്നവരുമായിരുന്നു. അവർ തങ്ങളുടേതായ രീതിയിൽ പ്രൊട്ടസ്റ്റന്റു വിശ്വാസം മലങ്കരയിൽ കടത്താൻ ശ്രമിക്കുന്നുമുണ്ടായിരുന്നു. അവരുടെ ഈദൃശ്യ നടപടികളെ പരസ്യമായി തടയാൻ മാർ മാത്യൂസ് അത്താനാസ്യോസ് ശ്രമിക്കാതിരുന്നതും, അവരിൽ ഭൂരിഭാഗവും അദ്ദേഹവുമായി ബന്ധ–ബന്ധുത്വമുള്ളവരായിരുന്നു എന്നതും, ഈ ദുഷ്കർമ്മങ്ങളുടെ പാപഭാരം അദ്ദേഹത്തിന്റെ ശിരസ്സിലേറ്റി.

1889–ൽ തിരുവിതാംകൂർ റോയൽ കോടതിയിലെ പരാജയത്തിനു ശേഷം പുതുതായി ഒരു സഭ സ്ഥാപിച്ചു മാറേണ്ടിവന്ന തോമസ് അത്താനാസ്യോസിനും കൂട്ടർക്കും മാർ മാത്യൂസ് അത്താനാസ്യോസിനെ പ്രൊട്ടസ്റ്റന്റ് വിശ്വാസിയായി ഉയർത്തിക്കാട്ടേണ്ടത് നിലനിൽപ്പിന്റെ പ്രശ്നമായിരുന്നു. സ്വന്തമായ വ്യക്തിത്വമോ, താത്വിക അടിത്തറയോ, വേദശാസ്ത്രമോ ഇല്ലാത്ത ആ കൂട്ടർക്ക് മലങ്കരസഭയുടെ ഉപരിപ്ലവമായ

ലക്ഷണങ്ങളും പ്രൊട്ടസ്റ്റന്റ് വേദശാസ്ത്രവും കൊണ്ടു മാത്രം നിലനില്ക്കാനാവുമായിരുന്നില്ല. മാർ മാത്യൂസ് അത്താനാസ്യോസിനുണ്ടായിരുന്നതുപോലെ ആരിൽനിന്നെങ്കിലും വ്യക്തിപരമായ വിധേയത്വമോ, സ്നേഹമോ അവകാശപ്പെടാൻ തക്ക നിറപ്പകിട്ടുള്ള വ്യക്തിത്വവും ഈ നവസഭാ സ്ഥാപകർക്കില്ലായിരുന്നു. അതിനാൽ മാർ മാത്യൂസ് അത്താനാസ്യോസിന്റെ പിൻഗാമിത്വം അവർ അവകാശപ്പെട്ടു. അണികളെ പിടിച്ചുനിർത്താൻ ഇത് ആവശ്യമായിരുന്നു. അദ്ദേഹത്തിന്റെ മേല്പട്ട പിൻഗാമിത്വം മാത്രമല്ല, തത്വശാസ്ത്ര പിന്തുടർച്ചയും തങ്ങൾക്കാണെന്ന് അവർ അവകാശപ്പെട്ടു. അതിനായി അവരും മാർ മാത്യൂസ് അത്താനാസ്യോസിനെ പൂർണ്ണ പ്രൊട്ടസ്റ്റന്റ് വിശ്വാസിയായി ചിത്രീകരിച്ചു തുടങ്ങി. പക്ഷേ, ഇത് 1889-നു ശേഷം മാത്രം ആരംഭിച്ച ഒരു നടപടിയാണ്.

**കഴകം മൂത്ത് ഊരാണ്മ**

ഇക്കാലത്തെ ഇടവകപ്പള്ളി ഭരണത്തിന്റെ ഒരു ചിത്രം കൂടിയുണ്ടെങ്കിലേ പശ്ചാത്തല വിവരണം പൂർത്തിയാകൂ. 19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ കേരളത്തിലുണ്ടായ സാമൂഹിക-രാഷ്ട്രീയ മാറ്റങ്ങൾ പരമ്പരാഗതമായ ആവാസ വ്യവസ്ഥിതിയേയും ശ്രേണീബന്ധങ്ങളെയും ബാധിച്ചു. ഒരർത്ഥത്തിൽ ഈ ശൈഥല്യം കേരളീയ സമൂഹത്തെയാകെ ജീർണ്ണിപ്പിച്ചു എന്നു പറയാം. നസ്രാണികളും ഈ പ്രക്രിയയുടെ ഭാഗമായിരുന്നു. ദേവസ്വങ്ങൾ ബ്രഹ്മസ്വങ്ങളായതുപോലെ ഇടവകപ്പള്ളികളുടെ പരമ്പരാഗത നസ്രാണി ജനാധിപത്യം ഏതാനും കത്തനാർമാരുടെയും പ്രമാണികളുടെയും പിടിയിലൊതുങ്ങി. കണക്കു കേൾപ്പിക്കൽ കേവലം കേട്ടുകേഴ്വി മാത്രമായി.

യുവാവും ഉല്പതിഷ്ണുവുമായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസ് ശക്തനായ ഒരു ഭരണാധികാരിയായിരുന്നു. തിരുവിതാംകൂറിലെ ബ്രിട്ടീഷ് - സ്വദേശി ഉദ്യോഗസ്ഥരുമായുള്ള സൗഹൃദം അദ്ദേഹത്തെ കൂടുതൽ ശക്തനാക്കി. സമാന്തരഭരണം സ്ഥാപിക്കാൻ ശ്രമിച്ച യൂയാക്കീം മാർ കൂറിലോസിനെ 1863-ൽ തിരുവിതാംകൂറിൽനിന്നും കൊച്ചിയിൽനിന്നും തുരത്തിയതോടുകൂടെ മാർ മാത്യൂസ് അത്താനാസ്യോസിന്റെ ശക്തിയെപ്പറ്റി ജനത്തിനു തികച്ചും ബോദ്ധ്യമായി. കഴിഞ്ഞ ഒന്നര നൂറ്റാണ്ടുകാലത്തെ *അങ്ങുമിങ്ങും രണ്ടെജമാനന്മാരാ*യുള്ള താന്തോന്നിത്തം ഇനി നടക്കില്ല എന്ന തിരിച്ചറിവ് പ്രമാണിമാരെ സ്വാഭാവികമായും അസ്വസ്ഥരാക്കി. വികാരിത്വം, കണക്കു കേൾക്കൽ, കൈസ്ഥാനം എന്നിവയിലെടുക്കുന്ന ഏതു തീരുമാനവും ഒരു വിഭാഗത്തെ മലങ്കര മെത്രാന്റെ ശത്രുക്കളാക്കി.

അന്നത്തെ ഇടവകപ്പള്ളികളുടെ കുത്തഴിഞ്ഞ ഭരണക്രമത്തിന്റെ

ഏറ്റവും വലിയ തെളിവ് പാലക്കുന്നത്ത് അബ്രഹാം മല്പാന്റെയും തുടര്‍ന്ന് അദ്ദേഹത്തിന്റെ അനുയായികളുടെയും ഏകപക്ഷീയമായ പ്രൊട്ടസ്റ്റന്റ് നവീകരണം തന്നെയാണ്. 1818-ലെയും 1836-ലെയും മാവേലിക്കര സുന്നഹദോസുകൾ നിരാകരിച്ച *നവീകരണം* മാരാമണ്ണിലും പിൽക്കാലത്ത് മറ്റു പലയിടത്തും നടപ്പിലാക്കിയത് ഈ ധാർഷ്ട്യത്തിന്റെ പ്രത്യക്ഷ തെളിവാണ്. പൊതുസഭ നിരോധിച്ച പരിഷ്ക്കാരം നടപ്പാക്കിയത് *യോഗ സമ്മതം* തേടിയശേഷമായിരുന്നു എന്നതിനു തെളിവില്ല. അബ്രഹാം മല്പാൻ *മുത്തപ്പന്റെ ചാത്തം* നിർത്തലാക്കിയതും, രൂപം കിണറ്റിലെറിഞ്ഞതും, *അര കുറുബാന* ചൊല്ലിയതും ആരുടെയും അനുവാദം വാങ്ങിയിട്ടായിരുന്നില്ല. ഇടവകപ്പട്ടത്വത്തിന്റെ മുഷ്ക്കിനു മുമ്പിൽ ജനം നിസഹായരായിരുന്നു. മറ്റു ചിലയിടത്ത് പ്രമാണിമാർക്കായിരുന്നു *മാറാക്കൈസ്ഥാനത്തിന്റെ* മുഷ്ക്ക്.

## ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാർ

ഭരണപരമായ ഈ അരാജകത്വത്തിന്റെ ആഴം മനസ്സിലാക്കുവാൻ 1853-ലെ *ചട്ടവര്യോല* പരിശോധിച്ചാൽ മതി. ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാർ മുതൽപേർ മുൻകൈയെടുത്തു തയ്യാറാക്കിയതും 1853 ഫെബ്രുവരി 14 (1028 കുംഭം 2) -നു കോട്ടയം പഴയസെമിനാരിയിൽ കൂടിയ *മലങ്കര പള്ളിയോഗം* അംഗീകരിച്ചതുമായ വിശദമായ നിയമാവലിയാണ് *ചട്ടവര്യോല.* 101 വകുപ്പുകളുള്ള ഇതിൽ ഭൂരിഭാഗവും ഇടവക പ്പള്ളികളുടെ ഭരണം ക്രമീകരിക്കാനും നിയന്ത്രിക്കാനും ഉദ്ദേശിച്ചുള്ളവയാണ്. *കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ* പ്രകാരം മെത്രാനും പള്ളിക്കാരും അനുസരിക്കാത്തതിനാൽ ഏതാനും നാളുകൾക്കകം ഈ *ചട്ടവര്യോല* നിരുപയോഗമായി. നിയന്ത്രണങ്ങൾക്കു വിധേയമാകാൻ പള്ളിഭരണം കൈയാളിയിരുന്ന പട്ടക്കാർക്കും പ്രമാണിമാർക്കും താല്പര്യമില്ലായിരുന്നു എന്നാണ് ഇതിന്റെ അർത്ഥം. ശക്തനായ ഒരു ഭരണാധികാരിയായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസിനു പോലും ഒരു പരിധിയിലധികം ഇവരെ നിയന്ത്രിക്കാനായില്ല എന്നതാണ് സത്യം. ആശ്രിതവൽസലനായിരുന്ന അദ്ദേഹത്തിനു പട്ടംകൊട തുടങ്ങിയ കാര്യങ്ങളിൽ *ചട്ടവര്യോല* പൂർണ്ണമായും പിന്തുടരാനുമായില്ല.

.... *ഇതുപ്രകാരം പള്ളിക്കാർ സമ്മതിച്ച പിരിഞ്ഞതിന്റെ ശെഷം ചില പള്ളികളിലേക്കു വികാരി നിശ്ചയിച്ചു കല്പന എഴുതി എങ്കിലും നിയമ പ്രകാരം പട്ടംകൊട മുതലായതു മെത്രാൻ ചെയ്യാതെ ബോധിച്ചപ്രകാരം കൊടുക്കയാൽ പിന്നീട് പള്ളിക്കാർ നടക്കുകയും നടക്കുന്നതിനു മെത്രാൻ നിർബന്ധിക്കുകയും ചെയ്തില്ല...* എന്നിങ്ങനെ ഈ സംഗതിയെപ്പറ്റിയുള്ള *കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ* പരാമർശനം ഈ നിഗമനം ശരിവയ്ക്കുന്നുണ്ട്.

*അങ്ങുമിങ്ങും രണ്ടെജമാനന്മാരാ*യുള്ള അവസ്ഥ അവസാനിപ്പിച്ച തോടെ ദീർഘവർഷങ്ങളിലൂടെ തെക്കൻ ഇടവകകളിലെങ്കിലും ഏതാണ്ട് ഒരച്ചടക്കം കൊണ്ടുവരുവാൻ മാർ മാത്യൂസ് അത്താനാസ്യോസിനു സാധിച്ചു. എന്നാൽ *അർത്ഥം കിടുകിടുക്കുന്ന* ചില വടക്കൻ ഇടവക കൾ ഏതെങ്കിലുംതരത്തിലുള്ള നിയന്ത്രണങ്ങൾക്ക് വിധേയരാകാൻ വിമു ഖരായിരുന്നു. ചട്ടക്കൂടു പൊളിക്കാൻ ഒരവസരം അവർ നോക്കിയിരി ക്കുകയുമായിരുന്നു.

നവീകരണ സഭാചരിത്രങ്ങളിൽ ഏറ്റവും വലിയ പ്രതിലോമ ശക്തി യായി ഉയർത്തിക്കാട്ടുന്ന വ്യക്തിയാണ് *ചട്ടവര്യോല*യുടെ സൂത്രധാരക നായ ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാർ. പഴയസെമിനാരിയിലെ ആദ്യ വിദ്യാർത്ഥികളിൽ ഒരാളായ ഇദ്ദേഹം അഗാധ പണ്ഡിതനും, അസാ ധാരണ ബുദ്ധിമാനും, ഭാഷാ പ്രവീണനും, ഗ്രന്ഥകാരനും, അന്ത്യോഖ്യാ പാത്രിയർക്കീസും, ഇംഗ്ലണ്ടിലെ ചില പ്രമുഖ വ്യക്തികളുമായും നിര ന്തരം കത്തിടപാടുകൾ നടത്തുന്ന വ്യക്തിയുമായിരുന്നു. സമകാലികനും, റോമൻ കത്തോലിക്കാ സഭയിലെ സി.എം.ഐ. സന്യാസ സമൂഹത്തിന്റെ സ്ഥാപകനുമായ ചാവറ കുറിയാക്കോസ് ഏലിയാസ് അച്ചന്റെ ഇടവ ഴീക്കൽ ഫീലിപ്പോസ് കത്തനാരെക്കുറിച്ചുള്ള തന്റെ *നാളാഗമ*ത്തിലെ ... *കോട്ടയകത്ത യാക്കോവായക്കാറൻ ആയ ഇടവഴിയ്ക്കൽ ഫീലിപ്പോസ് കത്തനാരെ എന്ന പെർപെട്ട തെക്കുഭാഗത്തിൽ പുത്തൻകൂറ്റുകാരനായ പൊരിൽ മികച്ചവനും മൊട്ടത്തല തമ്മിൽ കൂട്ടിക്കെട്ടുവാൻ മഹാ പ്രാപ്തി ക്കാരനുമായ ഒരാളും, അയാൾക്കടുത്ത മൂത്ത മകനായ ഒരു കൊച്ചു കത്തനാരും ഉണ്ട....* എന്ന പരാമർശനം അക്ഷരംപ്രതി ശരിയാണ്. ഇതിൽ പറയുന്ന *കൊച്ചു കത്തനാർ* ആണ് ഇടവഴീക്കൽ പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പാ.

*അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ചാരൻ* എന്ന നിലയിലാണ് ഇദ്ദേ ഹത്തെ നവീകരണ ചരിത്രകാരന്മാർ അവതരിപ്പിക്കുന്നത്. എന്നാൽ അന്ന് മലങ്കരയിലുണ്ടായിരുന്ന പരദേശിമെത്രാൻ യൂയാക്കീം മാർ കൂറി ലോസുമായി ഇദ്ദേഹം കടുത്ത ശത്രുതയിലായിരുന്നു. ഇദ്ദേഹമാണ് 1864-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ മേല്പട്ടസ്ഥാനം സ്വീകരി ക്കുവാൻ പരദേശത്തയയ്ക്കുവാൻ മുൻകൈ എടുക്കുന്നത്.

1853-ൽ *ചട്ടവര്യോല* രൂപീകരിക്കാൻ മാർ മാത്യൂസ് അത്താനാസ്യോ സിനോടു പൂർണ്ണമായി സഹകരിക്കുന്ന ഇടവഴിക്കൽ ഫീലിപ്പോസ് കത്ത നാർ പതിനൊന്നു വർഷങ്ങൾ കഴിയുമ്പോളേയ്ക്കും കടുത്ത എതിരാ ളിയായി മാറുന്നതെന്തുകൊണ്ട് എന്നു ഗൗരവമായി വിശകലനം ചെയ്യേ ണ്ടിയിരിക്കുന്നു. ഇതിനു മുമ്പ് 1861-ൽ തന്നെ ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാർ ശത്രുപക്ഷത്തെത്തിയതിന്റെ സൂചനകളുണ്ട്. മുകളിൽ

പറഞ്ഞ *ചട്ടവര്യോല*യുടെ പരാജയം ഇതിനൊരു കാരണമാകാം. അബ്രഹാം മല്പാന്റെ അനുഗാമികൾക്ക് വർദ്ധിച്ചുവന്ന പ്രാധാന്യവും ഒരു കാരണമായിക്കൂടായ്കയില്ല. ഈ പശ്ചാത്തലത്തിലേയ്ക്കാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ രംഗപ്രവേശനം ചെയ്യുന്നത്.

ഒരു കാര്യം വളരെ വ്യക്തമാണ്. മാർ മാത്യൂസ് അത്താനാസ്യോസിന്റെ തികച്ചും ഏകാധിപത്യപരമായ ഭരണരീതി അനേകരെ അദ്ദേഹത്തിൽ നിന്നകറ്റി. അദ്ദേഹത്തിന്റെ ദീർഘമായ ഭരണകാലത്ത് വിരലിലെണ്ണാവുന്ന തവണ മാത്രമാണ് *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടിയത്. രാജകീയ വിളംബരത്തിന്റെ പിൻബലവും, യൂറോപ്യരും നാട്ടുകാരുമായ സർക്കാരുദ്യോഗസ്ഥരിലുള്ള സ്വാധീനവും ഒരുപക്ഷേ പ്രായത്തിന്റെ അപക്വതയും അദ്ദേഹത്തിന്റെ അധികാരപ്രമത്തതയ്ക്കു വളംവെച്ചു. വിരലിലെണ്ണാവുന്ന വിശ്വസ്തർ മാത്രമായിരുന്നു അദ്ദേഹത്തിന്റെ ഭരണത്തിന്റെ ഉത്തരാർദ്ധത്തിലെ സഹചാരികൾ. അദ്ദേഹത്തിന്റെ അധഃപതനത്തിന് ഇടയാക്കിയതും അവർതന്നെ ആയിരുന്നു. വട്ടിപ്പണപലിശ വാങ്ങാൻ കൂട്ടു ട്രസ്റ്റികളെയും പിൻഗാമിയായി തോമസ് അത്താനാസ്യോസിനെയും സ്വന്ത ഇഷ്ടപ്രകാരം തീരുമാനിച്ചതുതന്നെ ഇദ്ദേഹത്തിന്റെ ഏകാധിപത്യത്തിന്റെ തെളിവാണ്.

മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളടക്കം 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലെ രേഖകളിൽ ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന ഒരു പ്രയോഗമാണ് *മെത്രാന്മാരുടെ ഏകനായകത്വം*. മാർ അത്താനാസ്യോസിന്റെ ഏകാധിപത്യ പ്രവർത്തനങ്ങളാണ് ഇവിടെ സൂചിതമെന്നു വ്യക്തമായ രേഖകളുണ്ട്. ഇത് പിന്നീട് *ഒരു മെത്രാൻ മാത്രമുള്ള അവസ്ഥ* എന്നു പത്രോസ് പാത്രിയർക്കീസ് അടക്കം ചിലർ ദുർവ്യാഖ്യാനം ചെയ്തു. എന്നാൽ *മലങ്കര പള്ളിയോഗ*ത്തെ വകവയ്ക്കാതെയുള്ള പ്രവർത്തനമാണ് ഈ പദം കൊണ്ട് പ്രതിപാദിച്ചിരുന്നത്. അതിനാലാണ് *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി*യായി മലങ്കര അസോസിയേഷൻ രൂപീകരിച്ചത്. *ചട്ടവര്യോല*യുടെ സ്വഭാവവും പരാജയ കാരണങ്ങളും പരിശോധിച്ചാൽ ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാരെപ്പോലുള്ളവർ പിണങ്ങിയതിനു പിമ്പിൽ ഈ അധികാര പ്രമത്തതയാണെന്നു ചിന്തിക്കുന്നതിൽ യുക്തിഭംഗമില്ല.

## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസുമായി മലങ്കര മെത്രാൻ സ്ഥാനത്തിനു നടത്തിയ സമരത്തിൽ അമ്പേ പരാജയപ്പെട്ടു പിൻവാങ്ങിയ പരദേശി മാർ യൂയാക്കിം കൂറിലോസിനെക്കൊണ്ട്, മാർ മാത്യൂസ് അത്താനാസ്യോസിന്റെ വർദ്ധിച്ചുവരുന്ന ഏകാധിപത്യ പ്രവ

ണതകൾക്കൊ, അദ്ദേഹത്തിന്റെ അടുത്ത സഹചാരികളുടെ പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യത്തിനോ തടയിടാൻ സാദ്ധ്യമല്ല എന്ന തിരിച്ചറിവ് മലങ്കരസഭയ്ക്കുണ്ടായി. ഈ തിരിച്ചറിവിന്റെ ഫലമായാണ് മാർ മാത്യൂസ് അത്താനാസ്യോസിനോടു പോരാടുവാൻ ശേഷിയുള്ള ഒരു മെത്രാൻ സ്ഥാനാർത്ഥിയെക്കുറിച്ച് അന്വേഷിക്കാൻ മലങ്കരസഭ തീരുമാനിച്ചത്. ആ മുൾക്കിരീടം ഏൽക്കുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മുമ്പോട്ടു വന്നതും അങ്ങനെയാണ്. 1864-ൽ മേല്പട്ടസ്ഥാനം ഏല്ക്കുവാൻ അദ്ദേഹം മർദീനിനു യാത്രയായി

**ഉദകക്രിയ**

എന്നാൽ ഇത്തരം ഒരു നീക്കം അധികാരമൊന്നുമില്ലെങ്കിലും *മുക്കാൽ പാത്രിയർക്കീസായി വാഴുന്ന* മാർ കൂറിലോസിന് അനിഷ്ടകരമായിരുന്നു. മലങ്കരയിൽ നിന്നു യോഗ്യരായവരെ അയച്ചാൽ മേല്പട്ടം നല്കാമെന്നുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വാഗ്ദാനത്തിന്, ഇവിടെ യോഗ്യരില്ലെന്നുള്ള മറുപടിയാണ് മാർ കൂറിലോസ് നല്കിയത്. ദുഷ്കരമായ ശീമയാത്രയ്ക്ക് മലയാളത്തിലെ *കത്തങ്ങൾ* വിമുഖത പ്രകടിപ്പിക്കുന്നതിനാൽ അവരിലാർക്കെങ്കിലും പാത്രിയർക്കീസിന്റെ അനുവാദം വാങ്ങി മാർ കൂറിലോസ് ഇവിടെവച്ച് പട്ടം കൊടുക്കണമെന്ന മലങ്കര സഭയുടെ അഭ്യർത്ഥനയും അദ്ദേഹം തള്ളി.

ഈ തടസങ്ങളെയെല്ലാം മറികടന്ന് ഇട്ടൂപ്പ് കത്തനാർ മേല്പട്ട സ്ഥാനാരോഹണത്തിന് മർദ്ദീനിലേയ്ക്കു പോയത് മാർ കൂറിലോസിന് ഇഷ്ടപ്പെട്ടില്ല. യുവാവും ഊർജ്ജസ്വലനും സർവ്വോപരി മലങ്കര നസ്രാണിയുമായ ഇട്ടൂപ്പ് കത്തനാർ മേല്പട്ടസ്ഥാനമേറ്റു വരുമ്പോൾ താൻ അസ്ത പ്രഭനാകും എന്ന് മാർ കൂറിലോസിനു വ്യക്തമായിരുന്നു. എങ്കിലും മലങ്കരയിലെ പ്രമുഖരായ കത്തനാർമാരുടെയും പ്രമാണികളുടെയും നിർബന്ധത്തിനു വഴങ്ങി ഇട്ടൂപ്പ് കത്തനാർക്ക് മാർ കൂറിലോസ് ശുപാർശക്കത്തു നല്കി.

എങ്കിലും ഇട്ടൂപ്പ് കത്തനാർ മർദ്ദീനിലെത്തുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിനു മേല്പ്പട്ടസ്ഥാനം നല്കരുതെന്ന് മാർ കൂറിലോസ് പാത്രിയർക്കീസിനെ രേഖാമൂലം അറിയിച്ചിരുന്നു. ഇക്കാര്യം പാത്രിയർക്കീസുതന്നെ വെളിപ്പെടുത്തുകയും, യോഗ്യനെന്നു കണ്ട് ഇട്ടൂപ്പ് കത്തനാരെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു. മടങ്ങിയെത്തിയ മാർ ദീവന്നാസ്യോസ് അഞ്ചാമനെ കാത്തിരുന്നത് അദ്ദേഹത്തെ പള്ളികളിൽ പ്രവേശിപ്പിക്കുന്നതു തടഞ്ഞുകൊണ്ടുള്ള മാർ കൂറിലോസിന്റെ കല്പന ആയിരുന്നു.

## ദ്വിമുഖ പോർക്കളം

മാർ മാത്യൂസ് അത്താനാസ്യോസ് വിരുദ്ധ കക്ഷിയുടെ പടനായക നായി മേല്പട്ടസ്ഥാനമേറ്റ മാർ ദീവന്നാസ്യോസിനു പക്ഷേ ഒരേസമയം രണ്ടു പോർമുഖത്തു യുദ്ധം ചെയ്യേണ്ട സാഹചര്യമാണുണ്ടായത്. സ്വന്തം പാളയത്തിലെ പടയായിരുന്നു ഇവയിൽ പ്രഥമം. മാർ ദീവന്നാസ്യോസിനെ *നിലം തൊടീക്കാതിരിക്കാൻ* മാർ യൂയാക്കീം കൂറിലോസ് തന്നാലാവു ന്നതെല്ലാം ചെയ്തു. പള്ളികളുടെയും ജനങ്ങളുടെയും പിന്തുണ മാർ ദീവന്നാസ്യോസിനു വർദ്ധിച്ചുവന്നതിനാൽ ഈ തടസ്സത്തെ മറികടക്കാ നായി. എങ്കിലും അതിനു ഭഗീരഥപ്രയത്നം ആവശ്യമായി വന്നു. മാത്ര മല്ല, മാർ മാത്യൂസ് അത്താനാസ്യോസിനെതിരായി ഫലപ്രദമായ ഒരു സംഘടിതാക്രമണത്തിനു ഈ പടലപിണക്കം ഒരു വിഘാതമായി.

തനിയ്ക്കനുകൂലമായ രാജകീയ വിളംബരങ്ങൾ ഫലപ്രദമായി ഉപ യോഗിച്ചു തുടങ്ങിയതോടെ മാർ മാത്യൂസ് അത്താനാസ്യോസ്, മാർ യൂയാക്കീം കൂറിലോസിനെ *ശത്രു* എന്ന നിലയിൽ അവഗണിച്ചു. തന്നെ നേരിടുവാൻ മാർ കൂറിലോസ് ശക്തനല്ല എന്നു വ്യക്തമായതിനാലായി രുന്നു അത്. മാർ കൂറിലോസ് പള്ളികളിൽ പ്രവേശിക്കുന്നതോ, പട്ടം കൊടുക്കുന്നതോ തന്റെ ഭരണാരംഭകാലത്തെപ്പോലെ മാർ മാത്യൂസ് അത്താനാസ്യോസ് പിൽക്കാലത്ത് തടഞ്ഞില്ല എന്നതുതന്നെ ഇതിനു തെളിവാണ്.

എന്നാൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ അപ്രകാരം നിസാരവ ൽക്കരിക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് തയ്യാറായില്ല. തദ്ദേശീ യനായ മാർ ദീവന്നാസ്യോസ് തനിക്കു ശക്തനായ ഒരു എതിരാളി തന്നെ യാണെന്ന് അദ്ദേഹത്തിനു ബോധ്യമുണ്ടായിരുന്നു. ഓരോ അടിവയ്പിലും മാർ ദീവന്നാസ്യോസിനെ പ്രതിരോധിക്കാൻ മാർ മാത്യൂസ് അത്താനാ സ്യോസ് ശ്രദ്ധിച്ചു. ഇക്കാര്യത്തിൽ മാർ കൂറിലോസുമായി കൈകോ ർക്കാനും അദ്ദേഹം മടിച്ചില്ല.

## മാർ യൂയാക്കീം കൂറിലോസ്

1846-ൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാൻ മാർ യൂയാക്കീം കൂറിലോസിനെ തികഞ്ഞ *അവസരവാദി* എന്നു വിശേഷിപ്പിക്കാം. സ്വപ ക്ഷത്തിലെ എതിരാളികളുടെയും അതിലുപരി ബ്രിട്ടീഷ് മിഷനറിമാരു ടെയും പീഡനംകൊണ്ട് സഹികെട്ടിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാൻ സ്ഥാനം ഒഴിഞ്ഞുകൊടുക്കാൻ തയാറാണെന്ന് സർക്കാ രിനെ അറിയിച്ചതിനെ തുടർന്ന് മാർ കൂറിലോസും, മാർ മാത്യൂസ് അത്താ നാസ്യോസും തമ്മിൽ ആ സ്ഥാനത്തിനായി വടംവലി ആരംഭിച്ചു. 1850 -ലെ കൊല്ലം പഞ്ചായത്തു വിധിയോടെ മലങ്കര മെത്രാൻ സ്ഥാനം

കൈവിട്ടു പോയതിനുശേഷം മാർ അത്താനാസ്യോസുമായി സന്ധി ചെയ്യാൻ മാർ കൂറിലോസ് മടിച്ചില്ല. അതിന്റെ അനന്തരഫലമാണ് 1856 കുംഭത്തിൽ പഴയസെമിനാരിയിൽ അദ്ദേഹം പാലക്കുന്നത്ത് മാർ അത്താനാസ്യോസിനോടൊപ്പം താമസിക്കുകയും, ഒരുമിച്ചു കല്പനകൾ എഴുതുകയും, *കൂടിനമസ്ക്കരിക്കുകയും* ചെയ്തത്.

മാർ കൂറിലോസ്, മാർ അത്താനാസ്യോസിനെയും തിരിച്ചും പരിമിതമായി എങ്കിലും അംഗീകരിച്ചിരുന്നു എന്നും, വിശാലമായ അർത്ഥത്തിലെങ്കിലും പരസ്പരം സഹകരിച്ചിരുന്നു എന്നുമുള്ളതിന്റെ ഏറ്റവും വലിയ തെളിവ്, മാർ കൂറിലോസ് പട്ടംകൊടുത്ത അനേകർ ഇക്കാലത്ത് വികാരിമാരായി എന്നതാണ്. മലങ്കരയിൽ പട്ടത്വത്തിനുള്ള *ദേശകുറി* സ്വീകരിക്കാനും, വികാരിയെ നിയമിക്കുവാനുമുള്ള അധികാരം മലങ്കര മെത്രാനു മാത്രമാണ്. ആ സാഹചര്യത്തിൽ മാർ കൂറിലോസ് പട്ടം കൊടുത്തവർ വികാരിയായി എങ്കിൽ അതിനർത്ഥം അവർ പരോക്ഷമായെങ്കിലും സഹകരിച്ചിരുന്നു എന്നു മാത്രമാണ്.

1856-ൽ തൊഴിയൂർ മെത്രാൻ കാലം ചെയ്തപ്പോൾ അവിടം പിടിച്ചെടുക്കാൻ നടത്തിയ ശ്രമങ്ങളാണ് മാർ അത്താനാസ്യോസും മാർ കൂറിലോസും തമ്മിൽ തെറ്റാൻ കാരണമായത്. രാജകീയ വിളംബരമോ സർക്കുലറോ ബാധകമല്ലാത്ത ബ്രിട്ടീഷു മലബാറിലെ തൊഴിയൂർ പള്ളി സ്വാധീനത്തിലാക്കിയാൽ തനിക്ക് ആശ്രിതത്വം അവസാനിപ്പിക്കാമെന്ന് മാർ കൂറിലോസ് കണക്കുകൂട്ടി. അതിന്റെ അപകടം മാർ അത്താനാസ്യോസും മനസിലാക്കി എന്നുവേണം കരുതാൻ. മാർ അത്താനാസ്യോസ് തൊഴിയൂർ പിടിച്ചടക്കിയത് അധാർമ്മികമായ വഴികളിലൂടെ ആയിരുന്നുവെങ്കിലും മാർ കൂറിലോസ് ശക്തനാകുന്നതു തടയാൻ ഇതു മൂലം സാധിച്ചു.

അന്നുമുതൽ മാർ അത്താനാസ്യോസുമായി പൂർണ്ണമായും അകന്നുനിന്ന മാർ കൂറിലോസ്, മാർ ദീവന്നാസ്യോസ് അഞ്ചാമൻ മേല്പട്ട സ്ഥാനം ഏറ്റു മടങ്ങിയെത്തിയതോടെ വീണ്ടും മാർ അത്താനാസ്യോസുമായി അടുത്തു. പൊതുശത്രുവായ മാർ ദീവന്നാസ്യോസ് അഞ്ചാമനെ തുരത്തുക എന്നതായിരുന്നു ലക്ഷ്യം. ഇതിനായി 1866 കുംഭമാസത്തിൽ ഇരുവരും സംയുക്തമായി കോലഞ്ചേരിയിൽ *മലങ്കര പള്ളിയോഗം* വിളിച്ചു എങ്കിലും ഈ കൂട്ടുകെട്ടിലെ അധാർമ്മികത തിരിച്ചറിഞ്ഞ നസ്രാണികൾ ഈ നീക്കം ബഹിഷ്ക്കരിച്ചു. ഈ സംഭവത്തിന്റെ അനന്തരഫലത്തെപ്പറ്റി കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസിന്റെ താഴെ പറയുന്ന നിഗമനം ശ്രദ്ധേയമാണ്:

*... ബാവായും മെത്രാനച്ചനും തമ്മിൽ ഒരു സമയം കളങ്കം കൂടാതെ*

*രാജിപ്പെട്ടു നടക്കുന്നുവെങ്കിലും, പുലിക്കോട്ടച്ചൻ ഇവരോടുകൂടെ സ്വരു മിച്ച് നടക്കുന്നതല്ലാ എന്നും, വടക്കേദിക്കിലുള്ള പ്രമാണപ്പെട്ടവരാകുന്ന ചാലി, മാടപ്പറമ്പൻ, കല്ലറയ്ക്കൻ, മല്പാനച്ചൻ, മാമലശ്ശേരി അമ്പാട്ടിൽ, പള്ളിക്കരക്കാറർ മുതലായ ശെഷം പ്രമാണപ്പട്ടവരൊക്കെയും പുലിക്കോട്ടിൽ മെത്രാച്ചനു സ്വാധീനപ്പെട്ടും, മെത്രാച്ചനും മറ്റും വിരോധവും ആകയാൽ, വടക്കേ ദിക്കുകളിലും മറ്റും പുലിക്കോട്ടച്ചൻ തന്നെ ഭരിക്കുമെന്നു തോന്നുന്നു...*

ഇവിടെ ശ്രദ്ധേയമാകുന്ന സംഗതി, മാർ അത്താനാസ്യോസിന്റെ രാജ ശക്തിക്കും, മാർ കൂറിലോസിന്റെ *ബാവാ* പരിവേഷത്തിനും ബദലായി മാർ ദീവന്നാസ്യോസ് ആശ്രയിക്കുന്നത് ജനശക്തിയിലാണ്. തന്റെ പിൽക്കാല വിജയങ്ങളുടെ മുഴുവൻ അടിത്തറയും ഇതാണ് എന്നു പിന്നാലെ വ്യക്തമാകും.

1874–ൽ ജീവിതം അവസാനിക്കുന്നതുവരെ മാർ കൂറിലോസ്, മാർ ദീവന്നാസ്യോസിന് തലവേദന ആയിരുന്നു. ഒരു സമകാലിക ദൃക്സാക്ഷി വിവരണത്തെ ആശ്രയിച്ചാൽ, മാർ കൂറിലോസിന് ദ്രവ്യസമ്പാദനമൊഴികെ മറ്റു ലക്ഷ്യങ്ങളൊന്നും ഇല്ലായിരുന്നു. നവീകരണമോ, വിശ്വാസ വ്യതിചലനമോ ഒന്നും അദ്ദേഹത്തിനു ബാധകമല്ലായിരുന്നു.

മാർ ദീവന്നാസ്യോസ് അഞ്ചാമനാകട്ടെ, മാർ കൂറിലോസിന്റെ ശത്രുത മനസിലാക്കിയാണ് ആദ്യഘട്ടം മുതൽ മുന്നേറിയത്. അതോടൊപ്പംതന്നെ, മാർ അത്താനാസ്യോസിന്റെ പരാജയകാരണങ്ങളെയും അദ്ദേഹം വിലയിരുത്തി. അവയിൽ വരുത്തിയ തിരുത്തലുകളാണ് വെന്നിക്കൊടി പാറിക്കാൻ മാർ ദീവന്നാസ്യോസിനെ പ്രാപ്തനാക്കിയത്.

### ബലഹീനത

മാർ മാത്യൂസ് അത്താനാസ്യോസിനോട് മല്ലിടുവാൻ അനുകൂലമായ അനേകം ഘടകങ്ങൾ മാർ ദീവന്നാസ്യോസിനുണ്ടായിരുന്നു. യുവത്വം, ചടുലത, ബഹുഭാഷാ പാണ്ഡിത്യം, ആകർഷകമായ സ്വഭാവവും സംഭാഷണശൈലിയും, ആധുനികമായ ലോകദർശനം, കുശാഗ്രബുദ്ധി എന്നിങ്ങനെ പലതും. നാട്ടുമെത്രാൻ എന്ന മുൻതൂക്കവും ജനപിന്തുണയും അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ മാർ മാത്യൂസ് അത്താനാസ്യോസിനെതിരായ പോരാട്ടത്തിൽ വിജയത്തിന് ഇവ മാത്രം പോരായിരുന്നു.

ഈ സമരത്തിലെ തന്റെ ബലഹീനതകൾ താമസിയാതെ മാർ ദീവന്നാസ്യോസ് മനസിലാക്കി. പാത്രിയർക്കീസ് നൽകിയ *സ്താത്തിക്കോൻ* എന്ന ഒറ്റ അവകാശവാദം മാത്രമായിരുന്നു അദ്ദേഹത്തിന്റെ കൈവശം ഉണ്ടായിരുന്നത്. മറുവശത്ത്, പാത്രിയർക്കീസിന്റെ *സ്ഥാത്തിക്കോൻ*

കൂടാതെ, രാജകീയ ശാസനത്തിന്റെ പിൻബലവും, മലങ്കര മെത്രാന്റെ അധികാരവും അതു പ്രദാനം ചെയ്യുന്ന പണവും സ്വാധീനവും മാർ മാത്യൂസ് അത്താനാസ്യോസിനുണ്ടായിരുന്നു.

സർക്കാർതലത്തിൽ തന്റെ അവകാശം അംഗീകരിപ്പിക്കുവാനാണ് മാർ ദീവന്നാസ്യോസ് ആദ്യം ശ്രമിച്ചത്. മദ്രാസ് വരെ പോയി നടത്തിയ ശ്രമങ്ങളും ദീർഘകാലത്തെ കത്തിടപാടുകളും വിഫലമായതോടെയാണ് മാർ മാത്യൂസ് അത്താനാസ്യോസിനെ നിയമപരമായി നേരിടാനുള്ള ശ്രമം അദ്ദേഹം ആരംഭിച്ചത്. പക്ഷേ, ഇതിനും അനേകം കടമ്പകൾ കടക്കേണ്ടതുണ്ടായിരുന്നു.

തനിക്കുള്ള ഒരു ദൗർബല്യം മാർ മാത്യൂസ് അത്താനാസ്യോസിനുമുണ്ടെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. അത് പരമ്പരാഗതമായ രീതിയിൽ മലങ്കര മെത്രാന് ആവശ്യമായ *മലങ്കര പള്ളിയോഗത്തിന്റെ* അംഗീകാരമായിരുന്നു. പക്ഷേ, *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടുവാനുള്ള അധികാരം മലങ്കര മെത്രാനു മാത്രമായതിനാൽ അപ്രകാരം ഒരംഗീകാരം നേടുക മാർ ദീവന്നാസ്യോസിനു അസാദ്ധ്യമായിരുന്നു.

മറുവശത്ത്, കൊച്ചി പഞ്ചായത്തു വിധിയുടെയും, അതിനെ തുടർന്നുള്ള രാജകീയ വിളംബരത്തിന്റെയും മാത്രം പിൻബലത്തിൽ മലങ്കര മെത്രാനായ മാർ മാത്യൂസ് അത്താനാസ്യോസ് ഒരിക്കലും അപ്രകാരം ഒരംഗീകാരം നേടാൻ ശ്രമിച്ചില്ല. മാത്രമല്ല, അദ്ദേഹത്തിന്റെ കാലത്ത് *മലങ്കര പള്ളിയോഗം* തന്നെ ഏതാണ്ട് അസ്തപ്രാണനായി. സഭ ഏതാണ്ട് പൂർണ്ണമായും ഏകാധിപത്യത്തിലേക്ക് വഴുതിവീണു. ഇതിൽ അസ്വസ്ഥരായ അനേകരുണ്ടായിരുന്നു. സമകാലിക രേഖകളിൽ ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന *മെത്രാന്മാരുടെ ഏകനായകത്വം* എന്ന പ്രയോഗം സൂചിപ്പിക്കുന്നത് ഈ ഏകാധിപത്യ പ്രവണതയെയാണ്.

### വീഴ്ചയെ നേട്ടമാക്കുന്നു

മലങ്കരസഭയെ പ്രതിനിധാനം ചെയ്യാൻ തന്നെ അധികാരപ്പെടുത്തുന്ന ഒരു വേദി ഉണ്ടാകേണ്ടത് മുമ്പോട്ടുള്ള സമരത്തിന് അത്യന്താപേക്ഷിതമാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. കീഴ്വഴക്കങ്ങളെമാത്രം അടിസ്ഥാനപ്പെടുത്തി നടന്നുവരുന്ന *മലങ്കര പള്ളിയോഗത്തെ* നിയതമായ ചട്ടക്കൂട്ടിനുള്ളിലാക്കി *മലങ്കര അസോസിയേഷനാക്കുക* എന്നതായിരുന്നു ഇതിനു അദ്ദേഹം കണ്ടെത്തിയ പ്രതിവിധി. *അസോസിയേഷൻ പ്രസിഡന്റ്* എന്ന നിലയിൽ മലങ്കരസഭയെ പ്രതിനിധീകരിക്കാനുള്ള അവകാശം തനിക്കു സിദ്ധമാകും. അതോടൊപ്പം തന്നെ, മാനേജിംഗ് കമ്മിറ്റിയുടെ രൂപീകരണത്തോടെ *മെത്രാന്മാരുടെ*

*ഏകനായകത്വ*ത്തോടുള്ള എതിർപ്പ് ഇല്ലാതാക്കി ജനങ്ങളെ തൃപ്ത രാക്കാം. ഇതായിരുന്നു അദ്ദേഹത്തിന്റെ കണക്കുകൂട്ടൽ.

ഈ ഉദ്ദേശ്യത്തോടെയാണ് 1873-ൽ പരുമലയിൽ ഒരു *മലങ്കര പള്ളി യോഗം* വിളിച്ചുകൂട്ടിയതും വിശദമായ നിയമാവലിയോടുകൂടി മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചതും. പക്ഷേ, ഇതു നടപ്പിലാക്കാൻ മാർ ദീവന്നാസ്യോസ് അഞ്ചാമനു സാധിച്ചില്ല. തന്ത്ര പൂർവ്വം മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിലാണ് പരുമലയോഗം ചേർന്നതെങ്കിലും, മാർ ദീവന്നാസ്യോസിന്റെ അധികാരം ഉറയ്ക്കുന്ന ഒരു നടപടിയിലും സഹകരിക്കാൻ മാർ കൂറിലോസ് അതിനുമുമ്പോ പിമ്പോ തയ്യാറായിരുന്നില്ല.

സാങ്കേതികമായ അർത്ഥത്തിൽ പരുമലയോഗത്തിനു നിയമദൃഷ്ട്യാ നിലനില്പില്ലായിരുന്നു. കാരണം, *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടാനുള്ള അധികാരം മലങ്കര മെത്രാനു മാത്രമാണ്. രാജകീയ വിളംബരപ്രകാരം പാലക്കുന്നത്ത് മാർ അത്താനാസ്യോസ് ആയിരുന്നു അന്ന് മലങ്കര മെത്രാൻ. ഈ സാഹചര്യത്തിൽ, 1873-ൽ രൂപീകരിച്ച *മലങ്കര അസോസിയേഷൻ പ്രസിഡന്റ്* എന്ന നിലയിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ കോടതിയെ സമീപിച്ചാൽ ആയതു ചോദ്യം ചെയ്യപ്പെടുമെന്ന് ഉറപ്പായിരുന്നു.

ഈ പ്രതിസന്ധി തരണംചെയ്താലും കോടതിയെ സമീപിക്കുക അസാദ്ധ്യമായിരുന്നു. മാർ അത്താനാസ്യോസിന് അനുകൂലമായ രാജകീയ വിളംബരവും, കൊല്ലവർഷം 1038-മാണ്ട് മാശി മാസം 9-ാം തീയതിയിലെ ദിവാൻ മാധവരായരുടെ സർക്കുലറും നിലനിന്നിരുന്നതിനാൽ അദ്ദേഹത്തിനെതിരായി കേസുകൾ സ്വീകരിക്കാൻ കോടതികൾ വിസമ്മതിച്ചു. ഇതു റദ്ദാക്കി കിട്ടാനുള്ള ശ്രമങ്ങളൊന്നും വിജയം കണ്ടില്ല.

## പാത്രിയർക്കീസിനെ ക്ഷണിക്കുന്നു

ഈ ദ്വിവിധ പ്രതിസന്ധികൾ - മാർ കൂറിലോസിന്റെ എതിർപ്പും, മലങ്കര അസോസിയേഷന്റെ നിയമസാധുതയും ഒരു വശത്തും, രാജകീയ വിളംബരത്തിന്റെ പ്രാഭവം മറുവശത്തും - മറികടക്കുന്നതിനുള്ള മാർഗ്ഗങ്ങളായി മാർ ദീവന്നാസ്യോസിന്റെ അടുത്ത പ്രശ്നം. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ക്ഷണിച്ചുവരുത്തി, അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒരു *മലങ്കര പള്ളിയോഗം* കൂടി, അസോസിയേഷൻ രൂപീകരിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ മുമ്പിൽവന്ന ഏറ്റവും ഫലപ്രദമായ മാർഗ്ഗം. ഇതോടൊപ്പം പാത്രിയർക്കീസിന്റെ വ്യക്തിപരമായ സാന്നിദ്ധ്യം രാജകീയ വിളംബരത്തിന്റെ പ്രാഭവം ഒഴിവാക്കാൻ സഹായകമാകുമെന്നും അദ്ദേഹം കണക്കുകൂട്ടി.

ഇതിനു വ്യക്തമായ കാരണങ്ങൾ ഉണ്ട്. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് തനിക്കു മലങ്കരമെത്രാൻസ്ഥാനം ലഭിക്കുവാൻ വേണ്ടി അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ആത്മീയ അധികാരം ഉണ്ടെന്ന് വാദിച്ചിരുന്നു. മാർ യൂയാക്കീം കൂറിലോസ് ആകട്ടെ, പാത്രിയർക്കീസിന്റെ പ്രതിനിധിയെന്ന അവകാശവാദമാണ് ഉന്നയിച്ചിരുന്നത്. അതിനാൽ ഈ രണ്ടുപേർക്കും പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ *മലങ്കര പള്ളിയോഗം* ചേരുന്നതിനെയോ, അസോസിയേഷൻ രൂപീകരിക്കുന്നതിനെയോ തന്നെ പ്രസിഡന്റാക്കുന്നതിനെയോ ചോദ്യം ചെയ്യാനാവില്ല എന്നതായിരുന്നു മാർ ദീവന്നാസ്യോസിന്റെ പ്രതീക്ഷ. അതോടൊപ്പംതന്നെ, *അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നു അധികാരപത്രവുമായി വന്നു* എന്ന കാരണത്താൽ മലങ്കര മെത്രാനായി രാജകീയ വിളംബരം നൽകിയ അധികാരികൾക്ക് അദ്ദേഹം നേരിട്ടാവശ്യപ്പെട്ടാൽ അതു പിൻവലിക്കാതിരിക്കാനാവില്ലെന്നും മാർ ദീവന്നാസ്യോസ് വിലയിരുത്തി.

ഈ പശ്ചാത്തലത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിച്ചു. മാർ ദീവന്നാസ്യോസിന്റെ കണക്കുകൂട്ടൽ പിഴച്ചില്ല. രാജകീയ വിളംബരം ഭേദഗതി ചെയ്ത് മാർ അത്താനാസ്യോസിനെ കോടതികൾക്ക് വിധേയനാക്കി. തുടർന്ന് പാത്രിയർക്കീസ് 1876-ൽ മുളന്തുരുത്തിയിൽ *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടുകയും, ആ യോഗം മലങ്കര അസോസിയേഷൻ രൂപീകരിക്കുകയും മാർ ദീവന്നാസ്യോസിനെ അതിന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കുകയും ചെയ്തു. അതൊടെ മലങ്കരസഭയെ പൊതുവായി പ്രതിനിധീകരിക്കുവാനുള്ള അവകാശം അദ്ദേഹത്തിനു ലഭ്യമായി. ഇതിനു മുമ്പുതന്നെ മാർ യൂയാക്കീം കൂറിലോസ് കാലംചെയ്തുപോയിരുന്നതിനാൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഒരു പ്രതിസന്ധി ഒഴിവായിരുന്നു.

അസോസിയേഷൻ രൂപീകരണത്തെപ്പറ്റിയുള്ള മാർ ദീവന്നാസ്യോസിന്റെ കണക്കുകൂട്ടൽ തെറ്റിയില്ല. പിന്നീട് നവീകരണക്കാരുമായി നടന്ന ദീർഘമായ വ്യവഹാര പരമ്പരയിൽ മാർ ദീവന്നാസ്യോസിനു തുടർച്ചയായ വിജയങ്ങൾ നേടിക്കൊടുക്കുന്നതിനു മുഖ്യപങ്കു വഹിച്ചത് അസോസിയേഷന്റെ നെയ്യാമികതയും പ്രാതിനിധ്യ സ്വഭാവവുമാണ്.

## പൊടിപ്പും തൊങ്ങലും

പലരും പ്രചരിപ്പിക്കുന്നതുപോലെ മലങ്കര അസോസിയേഷനും അതിന്റെ നിയമാവലിയും പാത്രിയർക്കീസിന്റെ സൃഷ്ടിയല്ല. 1873-ലെ *പരുമല സുന്നഹദോസ് നിശ്ചയങ്ങൾ* ഏതാണ്ട് അതേപടി പാസാക്കിയതാണ് *മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനകൾ.* കുറച്ചുകൂടി

വ്യക്തമാക്കിയാൽ, മലങ്കരമേൽ ആത്മീയാധികാരം ഉണ്ടെന്നു എതിർ വിഭാഗം സമ്മതിക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധ്യക്ഷത യിൽ *മലങ്കര പള്ളിയോഗം* ചേർന്ന്, പരുമല സുന്നഹദോസിന്റെ തീരു മാനങ്ങൾ പുനരംഗീകരിക്കുക മാത്രമായിരുന്നു മുളന്തുരുത്തി സുന്നഹദോ സിൽ ചെയ്തത്.

എന്നാൽ പരുമല നിശ്ചയങ്ങളുടെ ആദ്യഭാഗത്ത് അന്ത്യോഖ്യാ പാത്രി യർക്കീസിന് മലങ്കരസഭമേൽ മേലധികാരമുണ്ടെന്ന രീതിയിൽ ഒരു *പൊടിപ്പ്* പാത്രിയർക്കീസ് കൂട്ടിച്ചേർത്തു. ഇതിനു പ്രതിവിധിയായി, *അന്ത്യോഖ്യാ സിംഹാസനത്തുമ്മേൽ അവിടുത്തെ മജലീസിനും ഇവി ടുത്തെ മജലീസിനും തുല്യ അവകാശവും സംബന്ധവുമാണെന്ന* ഒരു *തൊങ്ങൽ* മുളന്തുരുത്തി കാനോനകളുടെ അവസാനം കൂട്ടിച്ചേർത്ത് മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിന്റെ *പൊടിപ്പിനെ* നിഷ്പ്രഭമാക്കി. പക്ഷേ, പാത്രിയർക്കീസിന്റെ ആഗമനം ദൂരവ്യാപകമായ മറ്റൊരു തല വേദന മാർ ദീവന്നാസ്യോസിനു സൃഷ്ടിച്ചു.

### പുതിയ സമരമുഖം

പാത്രിയർക്കീസിന്റെ ആഗമനത്തോടെ പുതിയൊരു പ്രതിസന്ധി കൂടി മാർ ദീവന്നാസ്യോസ് അഞ്ചാമന് നേരിടേണ്ടിവന്നു. മുളന്തുരുത്തി സുന്ന ഹദോസിനുശേഷം പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്ക രയെ ഏകപക്ഷീയമായി ഏഴു ഭദ്രാസനങ്ങളായി വിഭജിക്കുകയും ആറു മെത്രാന്മാരെക്കൂടി വാഴിക്കുകയും ചെയ്തു. മാനേജിംഗ് കമ്മിറ്റിയുടെ രൂക്ഷമായ എതിർപ്പും ഈ വിഷയത്തെച്ചൊല്ലി 1877-ലെ വെളിയനാടു സുന്നഹദോസിൽ പള്ളിപ്രതിപുരുഷന്മാരുടെ ബഹിഷ്ക്കരണവുമാണ് കൂടുതൽ മെത്രാന്മാരെ വാഴിക്കുന്നതിൽനിന്നും പാത്രിയർക്കീസിനെ തട ഞ്ഞത്. പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിനു കീഴിലുള്ള ഭദ്രാ സനങ്ങളും, അദ്ദേഹത്തോടു മാത്രം വിധേയരായ ഇടവക മെത്രാന്മാരും എന്നതായിരുന്നു പാത്രിയർക്കീസിന്റെ ലക്ഷ്യം. ഒരു *ഇടവക മെത്രാൻ* എന്നതിലുപരി, മലങ്കരമേൽ സമഗ്ര അധികാരമുള്ള *മലങ്കര മെത്രാനായി* മാർ ദീവന്നാസ്യോസ് അഞ്ചാമനെ അംഗീകരിക്കാൻ പാത്രിയർക്കീസ് തയ്യാറായില്ല.

കാനോനികമായ ശമൂൽസായ്ക്കു പുറമെ അന്ത്യോഖ്യാ പാത്രിയർ ക്കീസിനു *രാജ്യവും ശക്തിയും മഹത്വവും* നൽകുന്ന രജിസ്റ്റർ ഉടമ്പടി കൾ കൂടി വാങ്ങിയശേഷമാണ് ആറു നവ മെത്രാന്മാർക്കും പാത്രിയർ ക്കീസ് മേല്പട്ടം നൽകിയത്. എന്തായിരുന്നു ഇതിന്റെ പിന്നിലെ ഉദ്ദേശ്യം എന്ന് 1877 ഇടവം 7-നു മാർ ശെമവോൻ ദീവന്നാസ്യോസിനു നൽകിയ സ്ഥാത്തിക്കോനിൽ പാത്രിയർക്കീസു വ്യക്തമാക്കുന്നുണ്ട്. അതിന്റെ പ്രസക്ത ഭാഗം താഴെ പറയും പ്രകാരമാണ്:

*... നമ്മുടെ പ്രിയ മക്കളേ, നമ്മുടെ സ്ഥലങ്ങളിൽ 20 ഇടവകകൾ ഉണ്ടു. എല്ലാ മെത്രാന്മാരും താന്താന്റെ ഇടവകയിൽ ഇരുന്നു ഭരിക്കും. അവരുടെ തലവനായ പാത്രിയർക്കീസിന്റെ ശബ്ദത്തെ അവർ കെട്ടു അനുസരിക്കും. അവന്റെ കല്പന കൂടാതെ ഒന്നും ചെയ്ക ഇല്ല. എല്ലായ്പ്പോഴും റീശീസാ ശേഖരിച്ച സിംഹാസനത്തിങ്കലേക്കു അയക്കുകയും ചെയ്യും. അവരിൽ ഒരുത്തൻ നിഷേധിച്ചു വിശ്വാസ വിപരീതിയും ആയി പാത്രിയർക്കായുടെ കല്പനയ്ക്കു മറുത്തുനിന്നാൽ അവനെ ഒരു ലേഖനം കൊണ്ടു നീക്കിക്കളയും. അരെങ്കിലും രാജാക്കന്മാരിലോ നാടുവാഴികളിലോ ന്യായാധിപന്മാരിലോ ജനപ്രമുഖന്മാരിലോ അഭയം പ്രാപിച്ച പാത്രിയർക്കായുടെ ബോധത്തെ കലക്കിയാൽ, പിതാക്കന്മാരാൽ കല്പിക്കപ്പെട്ടിരിക്കുന്ന ചട്ടപ്രകാരം അവൻ ശപിക്കപ്പെട്ടവനും സ്ഥാനഭ്രഷ്ടനുമായിരിക്കും...*

മലങ്കരയിലെ ഇടവക വിഭജനത്തിൽ പാത്രിയർക്കീസിന്റെ യഥാർത്ഥ ലക്ഷ്യം എന്തെന്ന് ഈ ഭാഗം വ്യക്തമാക്കുന്നുണ്ട്. അവ:

1. എല്ലാ മേല്പട്ടക്കാരും പാത്രിയർക്കീസിന്റെ നേരിട്ടുള്ള അധികാരത്തിൻകീഴിലാണ്.

2. പാത്രിയർക്കീസിന്റെ കല്പനപ്രകാരം മാത്രം അവർ ഭരണം നടത്തുന്നു.

3. പാത്രിയർക്കീസിന് റീശീസാ എത്തിച്ചു കൊടുക്കുക എന്നതാണ് അവരുടെ മുഖ്യ ജോലി.

4. ഒരു കല്പന മൂലം പാത്രിയർക്കീസിന് അവരെ നീക്കം ചെയ്യാം.

5. ഇതിനെതിരെ കോടതിയെ സമീപിച്ചാൽ മെത്രാനെ മുടക്കാം.

ചുരുക്കത്തിൽ പാത്രിയർക്കീസിന്റെ നികുതി പിരിവുകാരൻ എന്ന നില മാത്രമാണ് മെത്രാന്മാർക്ക് വകവെച്ചുകൊടുത്തത്. സ്ഥാത്തിക്കോന്റെ മുമ്പോട്ടുള്ള ഭാഗം ഇതു വ്യക്തമാക്കുന്നുണ്ട്.

*... പാത്രിയർക്കീസിനുള്ള റീശീസാ നമ്മുടെ പള്ളിയുടെ കാനോനാകൾ പോലെയും ചട്ടങ്ങൾ പോലെയും ആണ്ടുതോറും ശേഖരിക്കണമെന്നും ജനമൊക്കെയും പാത്രിയർക്കീസിന് വഴിപാടു ഇടുവാനായി പാത്രിയർക്കീസിന്റെ സിംഹാസനത്തിന്റെ ഓർമ്മയ്ക്കു എല്ലാ പള്ളികൾക്കും ഓരോ പെട്ടി വെക്കണമെന്നും അതിന് പ്രത്യേകമായി ഒരു കൈക്കാരനെ നിയമിക്കണമെന്നും അതിൽ ഉണ്ടാകുന്ന സകലവും വാങ്ങി ആണ്ടറുതിയിൽ റീശീസാകളോടുകൂടി സിംഹാസനത്തിങ്കലേക്ക് അയക്കണമെന്നും അവനോടു നാം കല്പിച്ചിട്ടുമുണ്ടു...*

ഉദ്ദേശം രണ്ടു വർഷം നീണ്ട മലങ്കര പര്യടനത്തിനൊടുവിലാണ് ഈ സ്ഥാത്തിക്കോൻ നൽകുന്നത്. മലങ്കരയിലെ ഇടവകപ്പള്ളികളുടെ സ്വത്തും പണവും കണ്ട പാത്രിയർക്കീസ്, അവയെ തന്റെ അക്ഷയ ഖനികളായി പരിഗണിച്ചു. അവ ക്രമമായി ശേഖരിച്ച് അയപ്പാനുള്ള ഉപ കരണങ്ങൾ മാത്രമായിരുന്നു അദ്ദേഹത്തിനു മെത്രാന്മാർ.

*മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി* അഥവാ മെത്രാന്മാരുടെമേൽ ഒരു നിയന്ത്രണം എന്നത് മലങ്കരയുടെ ആവശ്യമായിരുന്നു. ഈ *ഏകനായകത്വം* പാത്രിയർക്കീസ് സ്വയം ഏറ്റെടുത്തു. തന്റെ ആഗമന ഉദ്ദേശംപോലും പാത്രിയർക്കീസ് ഇവിടെ വിസ്മരിച്ചു. *മലങ്കര മെത്രാൻ* എന്ന സ്ഥാനിയെ അംഗീകരിക്കുവാനോ, അദ്ദേഹത്തിന് എന്തെങ്കിലും അധികാരമുണ്ടെന്നു സമ്മതിക്കുവാനോ പാത്രിയർക്കീസ് വിസമ്മതിച്ചു എന്ന് ഈ സ്ഥാത്തിക്കോൻ വ്യക്തമാക്കുന്നുണ്ട്. മാർ ദീവന്നാസ്യോസ് അഞ്ചാമന് കൊല്ലം ഇടവക മാത്രമാണ് പാത്രിയർക്കീസ് വാഗ്ദാനം ചെയ്തത്. അതും രജിസ്റ്റർ ഉടമ്പടി നല്കിയാൽ മാത്രം. പൊളിച്ചുവിൽക്കുവാനാകാത്ത സെമിനാരിയും, തിരിച്ചെടുക്കാനാവാത്ത വട്ടിപ്പണവും പാത്രിയർക്കീസിനു പ്രശ്നമല്ലായിരുന്നു.

ആറു നവ മെത്രാന്മാർ നല്കിയതുപോലെ വിധേയത്വത്തിനു രജിസ്റ്റർ ഉടമ്പടി നല്കാൻ തന്റെ സന്ദർശനകാലത്ത് നേരിട്ടും, പില്ക്കാലത്ത് കത്തു മുഖേനയും പാത്രിയർക്കീസ് ആവശ്യപ്പെട്ടെങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ വഴങ്ങിയില്ല. പ്രതിഫലമായി ലഭിച്ചത് ഒന്നിലധികം പ്രാവിശ്യം *അര മുടക്കുകളും.* അറ്റകൈയ്ക്ക് അസോസിയേഷൻ പിരിച്ചുവിടാൻ പോലും പാത്രിയർക്കീസ് തുനിഞ്ഞു. പക്ഷേ, മാർ ദീവന്നാസ്യോസ് അതിൽ കുലുങ്ങിയില്ല.

## സപ്ത ഇടവകകൾ

രജിസ്റ്റർ ഉടമ്പടി നല്കാൻ വിസമ്മതിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമനെ *മലങ്കര മെത്രാൻ* എന്ന നിലയിലെന്നല്ല, ഇടവക മെത്രാനാക്കാൻ പോലും തന്റെ സന്ദർശനത്തിന്റെ അവസാനം പാത്രിയർക്കീസിന് ഉദ്ദേശമില്ലായിരുന്നു എന്നത് കരവട്ടുവീട്ടിൽ ശെമവോൻ കോറിയെ *മാർ ദീവന്നാസ്യോസ്* എന്ന പേരിൽ മേല്പട്ടക്കാരനാക്കിയതിൽ നിന്നു തന്നെ വ്യക്തമാകുന്നുണ്ട്. പാശ്ചാത്യ സുറിയാനി സഭയിലെ മാർ സേവേറിയോസ്, മാർ തീമോത്തിയോസ് മുതലായ മേല്പട്ടനാമങ്ങൾ മലങ്കരയിൽ ആർക്കും നൽകാതെ '*ദീവന്നാസ്യോസ്*' എന്ന പേരു തന്നെ നൽകിയത് തിരസ്ക്കരണത്തിന്റെ വ്യക്തമായ തെളിവാണ്.

## ഇടവക വിഭജനം

ഒരു വസ്തുത അംഗീകരിച്ചേ തീരൂ. ഒരു മെത്രാനു താങ്ങാവുന്നതിൽ അധികമായിരുന്നു അന്നത്തെ മലങ്കര. പാത്രിയർക്കീസിന്റെ യഥാർത്ഥ ഉദ്ദേശ്യം എന്തായിരുന്നാലും മലങ്കരയെ ഏഴു ഇടവകകളായി തിരിച്ചത് ഭൂമിശാസ്ത്രപരമായും ജനസംഖ്യയനുസരിച്ചും ഏതാണ്ട് ശാസ്ത്രീയ മായി ആയിരുന്നു. എന്നാൽ പാത്രിയർക്കീസിന്റെ ഉദ്ദേശ്യം മലങ്കരയെ ഏഴല്ല, പന്ത്രണ്ട് ഇടവകകളാക്കുക എന്നതായിരുന്നു എന്ന് മാർ ശെമ വോൻ ദീവന്നാസ്യോസിന്റെ സ്ഥാത്തിക്കോനിൽ പാത്രിയർക്കീസു വ്യക്ത മാക്കുന്നുണ്ട്:

*...ഇതു നിമിത്തമായിട്ടു നമ്മുടെ ജനങ്ങളുടെ പള്ളികളെ ഏഴു ഇടവക കളായിട്ടു നാം തിരിച്ചു. നമ്മുടെ കർത്താവു പന്ത്രണ്ടു ശ്ലീഹന്മാരെ നാലു ഭാഗത്തും പറഞ്ഞയച്ചു, കൊയ്ത്തു വളരെയും വേലക്കാർ ചുരുക്കവും ആകുന്നു. തന്റെ കൊയ്ത്തിനു വേലക്കാരെ അയപ്പാൻ കൊയ്ത്തിന്റെ ഉടമസ്ഥനോടു അപേക്ഷിപ്പിൻ എന്നു അവരോടു അരുളിച്ചെയ്തിരിക്കുന്ന പ്രകാരം പന്ത്രണ്ടു ആയിരിക്കേണ്ടതായിരുന്നു. എന്നാൽ നമ്മുടെ ബല ഹീനത കൊയ്ത്തിന്റെ ഉടമസ്ഥങ്കലേക്കു ആശ്രയിച്ചു. ഏഴു ഇടവകകൾ ആയിട്ടു വിഭാഗിപ്പാൻ താൻ നമ്മുടെ ബൊധത്തെ ഉണർത്തുകയും ചെയ്തു...*

യഥാർത്ഥത്തിൽ ഏഴു ഇടവകകളാക്കി വിഭജനം ചുരുക്കാൻ പാത്രി യർക്കീസിന്റെ *ബോധത്തെ ഉണർത്തിയ കൊയ്ത്തിന്റെ ഉടമസ്ഥൻ* മല ങ്കര അസോസിയേഷനാണ്. മുളന്തുരുത്തി സുന്നഹദോസിനു ശേഷം ഏകപക്ഷീയമായി പാത്രിയർക്കീസ് നടത്തിയ മെത്രാൻ വാഴ്ചകളെ എതിർത്ത് മാനേജിംഗ് കമ്മിറ്റി രാജിവെച്ചു. 1877 ജനുവരി 27-30 തീയ തികളിൽ വെളിയനാടു കൂടിയ *മലങ്കര പള്ളിയോഗം* ഇതേ വിഷയത്തിൽ പാത്രിയർക്കീസിനോട് എതിർത്ത് ബഹിഷ്കരിച്ചു. തന്റെ *ഏകനായക ത്വത്തിനു* വിധേയരാകാൻ *മലങ്കര പള്ളിയോഗം* തയ്യാറല്ല എന്ന സന്ദേ ശമാണ് ഇതിൽനിന്നു പാത്രിയർക്കീസിനു ലഭിച്ചത്. ഈ പശ്ചാത്തല ത്തിലാണ് ഇടവകകളുടെ എണ്ണം ഏഴായി ചുരുങ്ങിയത്. ഇതിനു പ്രതി കാരമായി പാത്രിയർക്കീസ് തന്റെ മടക്കയാത്രാവേളയിൽ ചിറളയത്തു പള്ളിയിൽവെച്ച് *...മെത്രാന്മാർ ആറുപെരെയും വരുത്തി, നിങ്ങൾ എല്ലാ വരും തമ്മിൽതമ്മിൽ സ്നേഹത്തോടും ഉപവിയോടുംകൂടെ നടക്കണ മെന്നും, ഒരുത്തൻ മറ്റൊരുത്തന്റെ ഇടവകയിൽ കയറി യാതൊരു അധി കാരവും പ്രവർത്തിച്ചു പോകരുതെന്നും, മജ്ജലീസ്സായി നാം നിശ്ചയി ച്ചിരിക്കുന്നത നീക്കം ചെയ്തിരിക്കകൊണ്ടു ഇനിമേലാൽ അതുപ്രകാരം കൂടുകയും കൂട്ടുകയും നടക്കുകയും നടത്തിക്കുകയും ചെയ്തുപോക*

*രുതെന്നും മറ്റും നടക്കേണ്ട കാര്യങ്ങൾക്ക് ഏറിയ ഗുണദോഷങ്ങൾ ബുദ്ധിയോടും മറ്റും കല്പിച്ചതു കൂടാതെ... പുലിക്കോട്ടിൽ ദീവന്നാസ്യോസും... നമ്മുടെ കല്പനയ്ക്ക വിരോധികൾ ആകയാൽ അവരോടു കൂടെ നിങ്ങൾ യാതൊരു സംബന്ധവും ചെയ്തുപോകരുതെന്നും...* കല്പന നൽകി.

ഇതുകൊണ്ടൊന്നും മാർ ദീവന്നാസ്യോസ് കുലുങ്ങിയില്ല. കുറഞ്ഞൊരു കാലംകൊണ്ട് വിഭജിച്ചു ഭരിക്കാൻ പാത്രിയർക്കീസ് പട്ടം നൽകിയ നവമെത്രാന്മാരെ തന്റെ സഹായികളാക്കുകയും *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി*യായി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയെ രൂപാന്തരപ്പെടുത്തുകയും ചെയ്തു. എന്നൽ മലങ്കരയ്ക്ക് മൂന്നിലധികം മെത്രാന്മാർ ആവശ്യമില്ലെന്ന വാദത്തിൽ മാനേജിംഗ് കമ്മിറ്റി 1911-ൽ പോലും ഉറച്ചുനിന്നു.

**ചാണക്യ തന്ത്രം**

1878-ൽ പാത്രിയർക്കീസ് മടങ്ങിയശേഷം വെട്ടിക്കൽ ദയറായിൽ കൂടിയ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽവെച്ച് ആറു നവ മെത്രാന്മാരെക്കൊണ്ടു തന്റെ മേലധികാരം അംഗീകരിപ്പിക്കുന്നതിൽ മാർ ദീവന്നാസ്യോസിന്റെ ചാണക്യതന്ത്രം വിജയിച്ചു. പക്ഷേ ഇത് ശാശ്വതമായ ഒരു പ്രതിവിധി ആയിരുന്നില്ല. നവ മെത്രാന്മാരിൽ കടവിൽ മാർ അത്താനാസ്യോസും കരവട്ടുവീട്ടിൽ മാർ ശിമവോൻ ദീവന്നാസ്യോസും മലങ്കര മെത്രാന്റെ മേലധികാരം അംഗീകരിക്കാൻ തയ്യാറായില്ല. ഈ വിഭാഗീയതയ്ക്ക് പരസ്യമായ പിന്തുണയുമായി പാത്രിയർക്കീസും രംഗത്തെത്തി. പക്ഷേ, മാർ ദീവന്നാസ്യോസിന്റെ നയതന്ത്രജ്ഞതയും, മാനേജിംഗ് കമ്മിറ്റിയുടെ ഉറച്ച നിലപാടും മൂലം പ്രതിപക്ഷത്തിന് കാലക്രമത്തിൽ ഇത്തരം എതിർപ്പുകൾ അവസാനിപ്പിക്കേണ്ടി വന്നു. ഈ അവസരത്തിൽ മറ്റു രണ്ടു ഇടവക മെത്രാന്മാരായ മുറിമറ്റത്തിൽ മാർ ഈവാനിയോസ്, പ. പരുമല തിരുമേനി എന്നിവർ മലങ്കര മെത്രാനോടൊപ്പം ഉറച്ചുനിന്നു എന്നതും ശ്രദ്ധേയമാണ്.

സമകാലിക രേഖകളും, വിശിഷ്യാ 1878 മുതൽ 1909 വരെയുള്ള അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ മിനിട്സുകളും പരിശോധിച്ചാൽ ഈ ചതുരംഗായോധനം വ്യക്തമാകും. പാത്രിയർക്കീസിന്റെയും, അദ്ദേഹത്തിന്റെ *സ്വതന്ത്ര ഇടവകകൾ* എന്ന ആശയത്തെ പിന്തുണക്കുന്ന മെത്രാന്മാരുടെയും എതിർപ്പുകൾക്കിടയിലും മലങ്കര മെത്രാന്റെ സമഗ്രാധികാരത്തെ ശരിവച്ചും, മാനേജിംഗ് കമ്മിറ്റിയുടെ കൂട്ടുത്തരവാദിത്വവും ശക്തിയും ഉറപ്പിച്ചും, മാനേജിംഗ് കമ്മിറ്റി നിശ്ചയങ്ങൾ പാസാക്കുന്നതായാണ് ഈ കാലഘട്ടത്തിൽ കാണുന്നത്.

1889 ജൂലൈ 12-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി അവസാനിച്ച സെമിനാരി കേസിന്റെ റോയൽ കോടതി വിധിയിൽ പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും റിശീസ, പാത്രിയർക്കീസിനുള്ളതോ ഭരിക്കുന്ന മെത്രാനുള്ളതോ എന്നു പറയാനാവില്ലെന്നും, ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഭരണാധികാരം ഇല്ലെന്നും നിശ്ചയിച്ചിരുന്നു. ഇത് മലങ്കരയിലെ പള്ളികളും സ്വത്തുക്കളും തനതു വകയെന്നു വിശ്വസിച്ചിരുന്ന പാത്രിയർക്കീസിനെ ഞെട്ടിച്ചു. ഈ പരാമർശനങ്ങൾക്കു പിന്നിൽ മാർ ദീവന്നാസ്യോസാണെന്ന് അദ്ദേഹം വിശ്വസിച്ചു. ഇതിനെ തുടർന്ന് 1892 നവംബർ ഏഴിന് മാർ ദീവന്നാസ്യോസ് കൊല്ലം, കൊച്ചി ഇടവകകളിലൊഴികെ മറ്റൊരിടത്തും പ്രവേശിക്കരുതെന്ന് വിലക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന അയച്ചു. ഈ കല്പനയിൽ മാർ ദീവന്നാസ്യോസിനെതിരായി അനേകം ആരോപണങ്ങൾ ഉന്നയിക്കുകയും അസോസിയേഷൻ പ്രസിഡന്റ് സ്ഥാനത്തുനിന്നും അദ്ദേഹത്തെ നീക്കുകയും ചെയ്തിരുന്നു.

ഈ കല്പനയെപ്പറ്റി ആലോചിക്കാൻ കൊ. വ. 1068 (1892) വൃശ്ചികം 13-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു.

1. മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.

2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.

4. മാർ ദീവന്നാസ്യോസ് അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.

5. മലങ്കരയിൽനിന്നും പാത്രിയർക്കീസിന് എത്തുന്ന പരാതികൾ മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ടു പ്രകാരം മാത്രമേ തീരുമാനിക്കാവൂ.

അന്ന് ജീവിച്ചിരുന്ന എല്ലാ മെത്രാന്മാരും - പ. പരുമല തിരുമേനിയടക്കം - ഒപ്പുവെച്ച ഈ തീരുമാനം റോയൽ കോടതി വിധിയേക്കാൾ വലിയ പ്രഹരമാണ് പാത്രിയർക്കീസിന് ഏല്പിച്ചത്. ഇവിടെയാണ് മാർ ദീവന്നാസ്യോസിന്റെ തന്ത്രജ്ഞത ദീർഘകാലഫലം നൽകിയതും.

ഒരു പടികൂടി കടന്ന്, 1895 വൃശ്ചികം 10-ന് പ. പരുമല തിരുമേനിയെ *പൊതുവിനടുത്തകാര്യങ്ങളിൽ പ്രസിഡന്റു മെത്രാപ്പോലീത്തായെ സഹായിക്കുന്നതിന്* മലങ്കര മെത്രാന്റെ അസിസ്റ്റന്റായി നിയമിച്ച് മാനേ

ജിംഗ് കമ്മിറ്റി തങ്ങളുടെ അധികാരം ഉറപ്പിക്കുകയും, പാത്രിയർക്കീസിന്റെ വിഭജനവാദം അർത്ഥശങ്കക്കിടയില്ലാത്തവിധം തിരസ്ക്കരിക്കുകയും ചെയ്തു.

## വ്യവഹാരത്തിന്റെ നൂലാമാലകൾ

പാത്രിയർക്കീസുമായുള്ള ഈ വടംവലി അത്യധികം തന്ത്രപ്രധാനമായിരുന്നു. നവീകരണക്കാരുമായി 1878-ൽ ആരംഭിച്ച വ്യവഹാര പരമ്പര അക്കാലത്ത് നടന്നു വരികയായിരുന്നു. 1906-ൽ ആർത്താറ്റ് കുന്നംകുളം കേസിലെ വിധിയോടെയാണ് പ്രധാന വ്യവഹാരങ്ങൾ അവസാനിച്ചത്. മലങ്കരയ്ക്ക് പാത്രിയർക്കീസുമായുള്ള ബന്ധം, അധികാരം മുതലായവ ഈ കേസിൽ ഒരു മുഖ്യ വിഷയമായിരുന്നു. മാർ ദീവന്നാസ്യോസ് - പാത്രിയർക്കീസ് മത്സരത്തിലെ ഏതൊരു ചെറിയ പിഴവും, കേസിൽ തങ്ങൾക്കനുകൂലമായി ഉപയോഗിക്കുന്നതിൽ നവീകരണക്കാർ സദാ ജാഗരൂകരായിരുന്നു. പാത്രിയർക്കീസിന്റെ അധികാരം അംഗീകരിച്ചാൽ സഭ നശിക്കും, ആത്മീയ അധികാരം നിഷേധിച്ചാൽ നവീകരണക്കാർ ജയിക്കും എന്നതായിരുന്നു സ്ഥിതി.

വ്യവഹാരം ആരംഭിക്കുന്നതിനു മുമ്പുതന്നെ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തു. ഇത് വ്യവഹാര വിഷയത്തിൽ മാർ ദീവന്നാസ്യോസിന്റെ ഭാരം സ്വൽപ്പം ലഘൂകരിച്ചു. തോമസ് അത്താനാസ്യോസിന് കേസിലെ രണ്ടു മുഖ്യ വിഷയങ്ങൾ - മലങ്കരയുടെ തിരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈവെപ്പും - അവകാശപ്പെടാനാവുമായിരുന്നില്ല. പാത്രിയർക്കീസിന്റെ കൈവെപ്പും സ്ഥാത്തിക്കോനും അസ്സോസിയേഷൻ പ്രസിഡന്റ് എന്ന തന്റെ സ്ഥാനവും മൂലം മലങ്കരസഭയെ പ്രതിനിധീകരിക്കാൻ തനിക്ക് അവകാശമുണ്ടെന്നായിരുന്നു മാർ ദീവന്നാസ്യോസിന്റെ വാദം. എന്നാൽ ഇക്കാര്യത്തിൽ പാത്രിയർക്കീസിന്റെ ഇടവക വിഭജനവും തുടർസംഭവങ്ങളും മാർ ദീവന്നാസ്യോസിനെ നന്നെ ക്ളേശിപ്പിച്ചു. കൊല്ലവർഷം 1054-ൽ ആലപ്പുഴ ജില്ലാ കോർട്ടിൽ ആരംഭിച്ച വ്യവഹാരത്തിന് ഒന്നാം പ്രതി തോമസ് അത്താനാസ്യോസ് നൽകിയ പത്രികയിൽനിന്ന് ഇതു വ്യക്തമാകുന്നുണ്ട്:

*... ഏതു പാത്രിയർക്കീസിനാൽ തങ്ങൾക്കു ഒരു സ്ഥാനം കിട്ടി എന്ന് വാദി നടിക്കുന്നുവോ, ആ സ്ഥാനത്തുള്ള പാത്രിയർക്കാ എന്നു പറഞ്ഞു വന്നിരുന്ന ആളിനാൽത്തന്നെ ഈ വാദി നീക്കപ്പെടുകയും അതിനു പകരം എന്നു പറഞ്ഞ് 6 പേരെ നിയമിക്കയും ചെയ്തിരിക്കുന്നതായും മറ്റും വാദി മുതൽപേരുടെ ഭാഗക്കാരുതന്നെ പറഞ്ഞു നടക്കുന്നതായും, അങ്ങനെ ചില എഴുത്തുകുത്തുകൾ ഉണ്ടായിട്ടുള്ളതായും കൂടെ ഇപ്പോൾ കേൾക്കുന്നു. അവർ ആരും ഇതിൽ കക്ഷി ചേർന്നു കാണുന്നില്ല. ...*

ഇതു തികച്ചും കുഴക്കുന്ന ഒരു പ്രശ്നമായിരുന്നു. കാരണം, നവ മെത്രാന്മാരിൽ കുറഞ്ഞത് രണ്ടു പേരെങ്കിലും ഉള്ളിൽ മലങ്കര മെത്രാന്റെ അധികാരം അംഗീകരിക്കാത്തവരായിരുന്നു. അവരെയെല്ലാം പ്രതിഭാഗം സാക്ഷി ആക്കിയിട്ടുമുണ്ടായിരുന്നു. *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിൽ* ഇതിനെക്കുറിച്ചുള്ള പ്രസക്ത ഭാഗങ്ങൾ ഇപ്രകാരമാണ്:

*... ശെഷം മെത്രാമ്മാര എല്ലാവരെയും സാക്ഷിയാക്കിയാറെ നിരണം ഇടവകെയുടെ മാർ ഗ്രീഗോറിയോസ ഒഴികെ ആരും സമനിൽ ഒപ്പിടാതെ മടക്കി. അദ്ദേഹം ആലപ്പുഴ ചെന്നിരുന്ന് കമ്മീഷന്റെ മുറപ്രകാരം വിസ്താരം നടത്തിയതിൽ പുലിക്കോട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പൗലീത്തായെ സുറിയാനിക്കാരുടെ അസോസേഷ്യൻ കമ്മട്ടിയിൽ പ്രസിടെണ്ടറായി വിശുദ്ധ പിതാവാകുന്ന മാറാൻ പാത്രിയർക്കീസ് ബാവായും കമ്മട്ടിക്കാററും ശെഷം പള്ളിക്കാററും കൂടി നിശ്ചയിച്ചിരിക്കുന്നു എന്നും, ആത്മീക കാര്യത്തിൽ ഞങ്ങൾ മെത്രാന്മാരെ എല്ലാവരും ഒരുപോലെ അധികാരപ്പെട്ടിരിക്കുന്നു എന്നും, ലൗകിക കാര്യങ്ങളിൽ അദ്ദേഹം ഞങ്ങളിൽ മീതെ എന്നും മറ്റും എഴുതി വച്ചു വിസ്താരം നടന്നു വരുന്നു...*

1879 കന്നി 22-നാണ് ഈ മൊഴി കൊടുത്തത്. ഈ കേസിൽ മെത്രാന്മാരിൽ പ. പരുമല തിരുമേനിയെ മാത്രമേ വിസ്തരിച്ചതായി കാണുന്നുള്ളു. ഒരു പക്ഷേ തനിക്കു പൂർണ്ണ വിശ്വാസമില്ലാത്ത മറ്റുള്ളവരെ മാർ ദീവന്നാസ്യോസ് തന്ത്രപൂർവം ഒഴിവാക്കിയതാവാം. കടവിൽ മാർ അത്താനാസ്യോസിനെ വിസ്തരിക്കാനായിരുന്നു പ്രതിഭാഗത്തിനു കൂടുതൽ താൽപ്പര്യമെന്നു പ. പരുമല തിരുമേനി രേഖപ്പെടുത്തിയിട്ടുണ്ട്. അതിന്റെ ഉദ്ദേശ്യം ഇ. എം. ഫിലിപ്പ് വ്യക്തമാക്കിയിട്ടുണ്ട്:

*... പരേതനായ പത്രോസു പാത്രിയർക്കീസുബാവാ ഇവിടെ എഴുന്നള്ളിയിരുന്നപ്പോൾ മലങ്കര ഇടവകയെ ഏഴു ഇടവകകളായി തിരിച്ചു മെത്രാന്മാരെ വാഴിച്ചു സ്ഥാത്തിക്കോൻ കൊടുത്തപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെയും ഇടവക മെത്രാന്മാരുടെയും അധികാരഭേദത്തെ വ്യക്തപ്പെടുത്തുന്ന ഒരു രേഖയും ഉണ്ടാക്കിയില്ല. ഇടവക മെത്രാന്മാരുടെ സ്ഥാത്തിക്കോൻ വായിച്ചാൽ അവർ അവരവരുടെ ഇടവകയിൽ സ്വതന്ത്രരായിരുന്നു എന്നല്ലാതെ മറ്റുവിധത്തിൽ അനുമാനിക്കാൻ പ്രയാസമായിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തി മെത്രാന്മാരിലും ധാരാളം സൗന്ദര്യത്തിരക്കുണ്ടായിരുന്നു. ആ തർക്കം കേസിൽ ആദായപ്പെടുത്തിക്കൊള്ളാമെന്നു എതിർകക്ഷി കരുതിക്കൊണ്ടു വലിയ തിരുമേനിയുടെ മലങ്കര സ്ഥാത്തിക്കോൻ കൊച്ചുതിരുമേനികളുടെ ഇടവക സ്ഥാത്തിക്കോൻകൊണ്ടു റദ്ദായിപ്പോയെന്നൊരു വാദം പുറപ്പെടുവിച്ചിരുന്നു. ഈ വാദം മെത്രാന്മാരുടെ മൊഴികൊണ്ട് സ്ഥാപിച്ചുകൊള്ളാമെന്നു അവർക്കു വിശ്വാസവും ഉണ്ടായിരുന്നു...*

വീണ്ടും മലങ്കര മെത്രാപ്പോലീത്താ തന്റെ മേലധികാരിയാണെന്നു കൂടുതൽ വ്യക്തമാക്കി പ. പരുമല തിരുമേനി 1894 കന്നി 28 മുതൽ മൊഴി കൊടുത്തു. തുലാം 4-നാണ് ആ മൊഴിയിലെ ഏറ്റവും പ്രസക്ത ഭാഗങ്ങൾ

*... എന്റെ സ്ഥാനം മലങ്കര മെത്രാനിൽനിന്നും സ്വതന്ത്രമായ ഒരധികാരം എനിക്കു നല്കുന്നില്ല. മലങ്കര മെത്രാന് വിധേയമായിട്ടാണ് എന്റെ സ്ഥാനം എനിക്കു നല്കപ്പെട്ടിരിക്കുന്നത്. നിരണംപോലെ ഏഴ് ഇടവകകളായി മലങ്കരയെ വിഭജിച്ചു. ഈ ഏഴ് ഇടവകകളും മുമ്പും, ഇപ്പോഴും, മലങ്കര മെത്രാന്റെ കീഴിലാണ്... മലങ്കരമേൽ മുഴുവൻ അധികാരമുള്ളത് ഈ കേസിലെ വാദി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കാണ്... ഞാൻ വാദിയുടെ കീഴിലാണെന്നു പറഞ്ഞത് അദ്ദേഹത്തിനു മുമ്പു പറഞ്ഞ സ്ഥാത്തിക്കോൻ ഉള്ളതുകൊണ്ടും വാദിയെ അസോസിയേഷൻ കമ്മിറ്റിയുടെ പ്രസിഡണ്ടായി കമ്മിറ്റി മെമ്പർമാരും പാത്രിക്കീസും നിയമിച്ചിട്ടുള്ളതുകൊണ്ടുമാകുന്നു... വാദി, മേലാവ് എന്ന നിലയിൽ ലഭിച്ചിട്ടുള്ള അധികാരത്താൽ എല്ലാ ഇടവകകളുടെയും എല്ലാ പൊതു കാര്യങ്ങളും ഭരിക്കുന്നു... ഈ സ്ഥാത്തിക്കോൻപ്രകാരം എനിക്കു സിദ്ധിച്ചിട്ടുള്ള അധികാരങ്ങളിൽ ഏതെങ്കിലും വാദി നിരോധിക്കുന്നപക്ഷം, ഞാൻ അദ്ദേഹത്തെ അനുസരിക്കാൻ ബാദ്ധ്യസ്ഥനാണ്...*

തികച്ചും തന്ത്രപരമായ നീക്കങ്ങളിലൂടെ കാൽനൂറ്റാണ്ടിലധികം നീണ്ടുനിന്ന ഈ ഞാണിൻമേൽക്കളിയിൽ മാർ ദീവന്നാസ്യോസ് വിജയിച്ചു. പാത്രിയർക്കീസിനു ഒരധികാരവും കൂടുതലായി സമ്മതിച്ചുകൊടുക്കാതെയും, നവീകരണക്കാർക്കു വിജയിക്കാൻ അവസരം നല്കാതെയും, അദ്ദേഹം സഭയെ വിജയപഥത്തിലെത്തിച്ചു. അങ്ങനെ മലങ്കര മെത്രാൻ സ്ഥാനത്തിനായി മാർ മാത്യൂസ് അത്താനാസ്യോസ് അടിയറവെച്ച അധികാരം ഭാഗികമായെങ്കിലും മലങ്കരയിൽ തിരിച്ചെത്തി.

### സ്വയംഭരണം

ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ കാലംവരെ മലങ്കര മെത്രാന്മാർ മുൻഗാമികളാൽ വാഴിക്കപ്പെടുക എന്നതായിരുന്നു പതിവ്. അതിനു സാധിക്കാതെവന്ന അപൂർവ അവസരങ്ങളിൽ അതതുകാലത്ത് ഇവിടെ ലഭ്യമായിരുന്ന മറ്റു മേല്പട്ടക്കാരിൽനിന്നും മേല്പട്ടം സ്വീകരിച്ചിട്ടുണ്ട്. എന്നാൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് പാത്രിയർക്കീസിൽനിന്നും മേല്പട്ടം സ്വീകരിക്കുകയും, അതിൽനിന്നുൽഭവിച്ച സംഭവപരമ്പരകൾ പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം ഇവിടെ അരക്കിട്ടുറപ്പിക്കുകയും ചെയ്തതോടെ പഴയരീതിയിൽ മുൻഗാമി പിൻഗാമിയെ വാഴിക്കുക എന്നതിലേക്കുള്ള മടങ്ങിപ്പോക്ക് അസാദ്ധ്യമായി.

അതിനാലാണ് മാർ ദീവന്നാസ്യോസ് അഞ്ചാമനും അദ്ദേഹത്തിന്റെ പിൻഗാമി പ. മാർ ദീവന്നാസ്യോസ് ആറാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടം സ്വീകരിക്കേണ്ടി വന്നത്.

ഈ സാഹചര്യത്തിൽ - പ്രത്യേകിച്ചും കേസുകൾ നിലവിലിരുന്നതിനാൽ - പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിനുള്ളിൽ നിന്നുകൊണ്ടുള്ള ഒരു തിരിച്ചുവരവ് മാത്രമേ അന്നു സാദ്ധ്യമാവുകയുള്ളായിരുന്നു. അതിനാലാണ് പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ള *മഫ്രിയാനാ*യെ ഇവിടെ സൃഷ്ടിച്ച് മേല്പട്ടസ്ഥാനാരോഹണം ഇവിടെത്തന്നെ നടത്താൻ ശ്രമമാരംഭിച്ചത്. തൊട്ടതിനും പിടിച്ചതിനും പണം ചോദിക്കുന്ന പത്രോസ് പാത്രിയർക്കീസിൽ നിന്നും ഇതു സാധിക്കുക അസാദ്ധ്യമായിരുന്നു. അദ്ദേഹത്തെ തുടർന്ന് 1895-ൽ സ്ഥാനമേറ്റ അബ്ദുൾ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് മലങ്കര സന്ദർശിക്കുമ്പോൾ ഇത് നേടിയെടുക്കാമെന്നായിരുന്നു പ്രതീക്ഷ.

ഇക്കാലത്ത് മാർ ദീവന്നാസ്യോസ് അഞ്ചാമനു മഫ്രിയാനാ സ്ഥാനം നേടിക്കൊടുക്കാൻ മലങ്കരസഭയിലെ പ്രമുഖരായ വ്യക്തികൾ ശ്രമിച്ചിരുന്നു. 1899-ലെ മാനേജിംഗ് കമ്മിറ്റി മിനിട്സിൽ ഈ പ്രതീക്ഷയെപ്പറ്റി സൂചനയുണ്ട്. 1901-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനകജൂബിലിയുടെ ഭാഗമായി അദ്ദേഹത്തിനു മഫ്രിയാന സ്ഥാനം കൊടുക്കണമെന്ന് കോനാട്ടു മൽപ്പാൻ മുതൽപേർ പാത്രിയർക്കീസിനോട് ആവശ്യപ്പെട്ടിരുന്നു. മാലിത്ര ഏലിയാസ് കത്തനാരുടെ ഡയറിക്കുറിപ്പുകളിൽ 1900-മാണ്ടത്തെ നാലാമത്തെ മാനേജിംഗ് കമ്മിറ്റി സമ്മേളനത്തിൽ *മലങ്കരയിൽ ഒരു മപ്രിയാനാസ്ഥാനംകൂടെ ഉണ്ടായിരിപ്പാൻ എഴുതി അന്ത്യോഖ്യയ്ക്ക് അയയ്ക്കണമെന്ന് ഇലഞ്ഞിക്കൽ മി. ജോൺ വക്കീൽ* പ്രസ്താവിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. പക്ഷേ, മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലശേഷം 1912-ൽ മാത്രമാണ് മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായത്.

### നവീകരണം

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഭരണവും സമരവും മുഴുവൻ കേന്ദ്രീകരിച്ചിരിക്കുന്നത് നവീകരണ കോലാഹലത്തിലാണ്. പത്തൊമ്പതാം നൂറ്റാണ്ടിലെ നസ്രാണി വ്യക്തിത്വ പുനർനിർണയ പ്രക്രിയയെ മതനവീകരണമായി കണക്കാക്കരുത്. അത് കാലികമായ ഒരു സാമൂഹിക - സാമ്പത്തിക - രാഷ്ട്രീയ പ്രക്രിയയുടെ ഭാഗമായിരുന്നു. ഈ പ്രക്രിയയുടെ ഒരു അപഭ്യംശം മാത്രമായിരുന്നു *നവീകരണം.* പൊതുവിൽ കരുതപ്പെടുന്നതുപോലെ ആംഗ്ലിക്കൻ പൊട്ടസ്റ്റന്റുകളോ പാലക്കുന്നത്തു മല്പാൻ പ്രഭൃതികളോ മാത്രമല്ല പത്തൊമ്പതാം നൂറ്റാണ്ടിൽ

മലങ്കരസഭയിൽ അന്തഃഛിദ്രം ഉണ്ടാക്കിയ *നവീകരണ*ത്തിനു കാരണ ഭൂതർ. പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരും ഇതിൽ തുല്യ പങ്കാളിക ളായിരുന്നു. നസ്രാണികളുടെ ദേശീയ പാരമ്പര്യത്തിന്റെയും പ്രാദേശിക ആചാരങ്ങളുടെയും നിഷേധനമായിരുന്നു ഇരു കൂട്ടരുടെയും പൊതുവായ ഘടകം. ഈ മാനദണ്ഡമുപയോഗിച്ചു പരിശോധിച്ചാൽ, പൊട്ടസ്റ്റന്റുകളു ടെയും, പാശ്ചാത്യ സുറിയാനിക്കാരുടെയും നവീകരണത്തിൽ അനേകം സമാനതകൾ കാണാൻ കഴിയും. നസ്രാണിയുടെ പാരമ്പര്യവും ആചാ രവും പൂർണ്ണമായും അന്ത്യോഖ്യനാക്കാൻ പാശ്ചാത്യ സുറിയാനിക്കാർ ശ്രമിച്ചപ്പോൾ, അവ പൂർണ്ണമായും പാശ്ചാത്യവൽക്കരിക്കാനാണ് ആംഗ്ലി ക്കൻ പൊട്ടസ്റ്റന്റുകൾ ശ്രമിച്ചത്. പാലക്കുന്നത്തു മല്പാൻ പ്രഭൃതി കളാകട്ടെ, പാരമ്പര്യവും ആചാരവും അന്ത്യോഖ്യനും, വിശ്വാസം പാശ്ചാ ത്യവുമെന്ന വിചിത്രമായ നിലപാടാണ് സ്വീകരിച്ചത്.

യഥാർത്ഥത്തിൽ നവീകരണസഭ വളർന്നതും, പൊട്ടസ്റ്റന്റു വിശ്വാസം പരന്നതും പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ മദ്ധ്യതിരുവി താംകൂറിൽ അലയടിച്ച *വിദ്വാൻകുട്ടി*യെപ്പോലുള്ള സെക്ടേറിയൻ പ്രാസം ഗികർ മൂലമാണ്. *ഉണർവു പ്രാസംഗികർ* എന്ന ഓമനപ്പേരിട്ടു വിളിക്കുന്ന ഇവരുടെ പ്രവർത്തനം തങ്ങളുടെ സഭയുടെ വളർച്ചയ്ക്ക് സഹായിച്ച തായി മാർത്തോമ്മാ സഭാ ചരിത്രകാരന്മാരും അംഗീകരിക്കുന്നുണ്ട്. ഇത്ത രക്കാർക്കെതിരെയാണ് 1897 മകരം 23-ന് കല്ലുങ്കത്തറ പള്ളിയിൽനിന്ന് തെക്കൻ ഭദ്രാസനങ്ങൾക്കെഴുതിയ പൊതുകല്പനയിൽ പ. പരുമല തിരു മേനി ആഞ്ഞടിക്കുന്നത്. വിദ്വാൻകുട്ടിയുടെ അഞ്ചരവേദത്തിൽ ചേരു കയും അതിന്റെ തകർച്ചയോടെ ഗതിയറ്റവരാകുകയും ചെയ്ത ഒരു പറ്റം കത്തനാർമാരും നസ്രാണികളും നവീകരണസഭയിൽ ചേർന്നതായുള്ള ചില സൂചനകളുണ്ട്.

എന്നാൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ നേരിടേണ്ടിവന്ന ഏറ്റവും വലിയ നവീകരണ പ്രതിസന്ധി ഇതായിരുന്നില്ല. അത് അന്ത്യോഖ്യൻ ആചാരരീതികൾ മലങ്കരയിൽ നടപ്പാക്കാനുള്ള പ. പത്രോസ് പാത്രിയർ ക്കീസിന്റെ നടപടികളാണ്. നസ്രാണിയെ കെട്ടിലും മട്ടിലും *അറബി*യാ ക്കാൻ പാത്രിയർക്കീസ് നടത്തിയ ശ്രമം വിപുലമായിരുന്നു. പുരുഷന്മാർ കാൽക്കുപ്പായവും അങ്കറക്കാവും സ്ത്രീകൾ നിലയങ്കിയും ധരിക്കണ മെന്ന് അദ്ദേഹം കല്പിച്ചു. പള്ളികളിൽ കൊട്ടും, ആട്ടവും, കളികളും, വെച്ചൂട്ടും, പള്ളിമതിലിനു പുറത്ത് പ്രദക്ഷിണവും നിരോധിച്ചു. എന്തിന്, പള്ളികളിലെ പുരാതനമായ ഓട്ടുവിളക്കുകൾപോലും അദ്ദേഹം വിലക്കി. ഈ നടപടികളൊക്കെയും മലങ്കരയുടെ പുരാതന പാരമ്പര്യത്തിന് എതി രായിരുന്നു. അവയെ അംഗീകരിക്കാൻ നസ്രാണികൾ വിസമ്മതിച്ചു.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശന കാലയളവിലും പിന്നീട് അയച്ച കല്പനകൾ മുഖാന്തിരവും അന്ത്യോഖ്യൻ പാരമ്പര്യങ്ങൾ നടപ്പാക്കാൻ ആവശ്യപ്പെട്ടു. കേസുകൾ തുടരുന്ന പശ്ചാത്തലത്തിൽ പാത്രിയർക്കീസിനെ പിണക്കുക എന്നത് അപകടകരമായിരുന്നു. പ്രത്യേകിച്ചും രജിസ്റ്റർ ഉടമ്പടിപോലെയുള്ള നിർണ്ണായക വിഷയങ്ങളിൽ പാത്രിയർക്കീസ് സമ്മർദ്ദം ചെലുത്തിവന്ന സന്ദർഭത്തിൽ. ഈ സാഹചര്യത്തിലാണ് 1892-ൽ മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിന്റെ ആവശ്യപ്രകാരം പെരുന്നാളിന് *വെച്ചൂട്ടും കളികളും* നിരോധിച്ചു. പാത്രിയർക്കീസിനെ തൽക്കാലമൊന്നു തൃപ്തിപ്പെടുത്തുക എന്നതു മാത്രമായിരുന്നു ഇതിന്റെ ഉദ്ദേശ്യം. ഇതിനെ ആസ്പദമാക്കി പ. പരുമല തിരുമേനി ഒരു കല്പന അയയ്ക്കുകയും അതിനോടുള്ള ജനങ്ങളുടെ രൂക്ഷ പ്രതികരണം മൂലം *കൈ പൊള്ളുകയും* ചെയ്തതോടെ ആ തീരുമാനം നിത്യനിദ്രയിലായി.

### പട്ടത്വ വിവാദം

മാർ ദീവന്നാസ്യോസ് അഞ്ചാമന് മേല്പട്ടസ്ഥാനം ഏറ്റുവന്നപ്പോൾ മുതൽ നേരിടേണ്ടിവന്ന ഒരു ഗുരുതരപ്രശ്നമായിരുന്നു പട്ടത്വത്തെപ്പറ്റി പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർക്കുണ്ടായിരുന്ന വികല ധാരണകൾ. മലങ്കര മെത്രാന്മാർ ആരുടെയും മേല്പട്ടം സാധുവല്ലെന്നും, അതിനാൽ അവർ നൽകിയ പട്ടങ്ങൾ അസാധുവാണെന്നുമാണ് ഇവർ പ്രചരിപ്പിച്ചിരുന്നത്. മുടക്കിയാൽ പട്ടത്വത്തിനടുത്ത നൽവരങ്ങൾ ഇല്ലാതാകുമെന്നും ആയിരുന്നു മറ്റൊരു അബദ്ധധാരണ. ഈ മാനദണ്ഡങ്ങളുപയോഗിച്ച് അന്നു മലങ്കരയിലുള്ളവരിൽ തങ്ങൾ പട്ടം കൊടുത്തവരൊഴിച്ച് മറ്റെല്ലാവരുടെയും പട്ടം അസാധുവാണെന്നും തന്നിൽനിന്നും വീണ്ടും പട്ടമേൽക്കണമെന്നുമായിരുന്നു മാർ യൂയാക്കീം കൂറിലോസിന്റെയും പിന്നീട് പത്രോസ് പാത്രിയർക്കീസിന്റെയും വാദം.

മാർ കൂറിലോസും, പിന്നീട് പത്രോസ് പാത്രിയർക്കീസും നടത്തിയതായി രേഖപ്പെടുത്തിയിട്ടുള്ള *അഴിച്ചു പട്ടംകൊടക*ളുടെ സ്വഭാവത്തെപ്പറ്റി സംശയമുണ്ട്. മാർ അത്താനാസ്യോസ് പട്ടംകൊടുത്ത ചിലർക്ക് മാർ കൂറിലോസ് വീണ്ടും പട്ടം കൊടുക്കുകയും, അതിനെത്തുടർന്ന് അവരെ മാർ ദീവന്നാസ്യോസ് മുടക്കുകയും ചെയ്ത സംഭവം ഉണ്ടായിട്ടുണ്ട്. അതിനാൽ മാർ കൂറിലോസിന്റെ *അഴിച്ചു പട്ടംകൊട* ഒരു ശുദ്ധീകരണ പ്രാർത്ഥനയ്ക്കപ്പുറം എന്തെങ്കിലുമാവാൻ തരമില്ല. ആയിരുന്നെങ്കിൽ മാർ അത്താനാസ്യോസ് ശിക്ഷണ നടപടി സ്വീകരിച്ചേനേ. പ. പത്രോസ് പാത്രിയർക്കീസിന്റെ *അഴിച്ചു പട്ടംകൊടക*ളുടെ കാര്യവും വിഭിന്നമല്ല. കാരണം, അദ്ദേഹം നടത്തിയ വൈദിക കർമ്മങ്ങളെല്ലാം വിശദ

മായി രേഖപ്പെടുത്തിയിട്ടുള്ള കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസ്, കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് (ഇദ്ദേഹം *അഴിച്ചു പട്ടം*വാങ്ങിയ വ്യക്തിയാണ്) എന്നിവർ ഈ കർമ്മത്തിന്റെ സ്വഭാവത്തെപ്പറ്റി ഒന്നും രേഖപ്പെടുത്തിയിട്ടില്ല. മാത്രമല്ല പട്ടമില്ലാത്തയാൾ നടത്തുന്ന കൂദാശകളെല്ലാം അസാധുവാണ്. എന്നാൽ ഈ പട്ടക്കാർ *അഴിച്ചു പട്ടം കിട്ടുന്നതിന്* മുമ്പ് നടത്തിയ മാമോദീസാ, വിവാഹം തുടങ്ങിയ അനേകം കൂദാശകളിൽ ഒന്നുപോലും ആരെങ്കിലും ആവർത്തിച്ചതായി രേഖയില്ല. ചുരുക്കത്തിൽ ഒരിനം *കണ്ണിൽ പൊടിയിടൽ* മാത്രമായിരുന്നു ഈ *അഴിച്ചു പട്ടംകൊടകൾ.*

*അഴിച്ചു പട്ടംകൊട*യുടെ മറ്റൊരു പുകമറയായിരുന്നു കോർ-എപ്പിസ്കോപ്പാ സ്ഥാനം. അക്കാലത്ത് നൽകിയ അസംഖ്യം കോറിസ്ഥാനങ്ങൾ, മാർ മാത്യൂസ് അത്താനാസ്യോസ് നൽകിയ പട്ടം അസാധുവോ ക്രമരഹിതമോ അപൂർണ്ണമോ ആണെന്നും, താൻ അവ പൂർണ്ണമാക്കി എന്ന ധാരണ സൃഷ്ടിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായിരുന്നു. മാർ മാത്യൂസ് അത്താനാസ്യോസിൽ നിന്നും കത്തനാർപട്ടവും, തുടർന്ന് മാർ കൂറിലോസിൽനിന്നും കോർ-എപ്പിസ്കോപ്പാ സ്ഥാനവും ലഭിച്ചവരിൽ ഏറ്റവും പ്രശസ്തൻ പ. പരുമല തിരുമേനിയാണ്. അദ്ദേഹം, മാർ മാത്യൂസ് അത്താനാസ്യോസ് പട്ടം നൽകിയ തെരുവത്ത് ഈശോ കത്തനാരെപോലയുള്ളവരെ പിൽക്കാലത്ത് മാതൃസഭയിലേയ്ക്ക് സ്വീകരിച്ചത് യാതൊരു ശുശ്രൂഷയും കൂടാതെയാണ്.

മാർ കൂറിലോസും, പിന്നീട് പാത്രിയർക്കീസും ആവർത്തിച്ചാവശ്യപ്പെട്ടിട്ടും *അഴിച്ചു പട്ടംകൊട*യുടെ കാര്യത്തിൽ തികഞ്ഞ ഉദാസീനതയാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രകടിപ്പിച്ചത്. അതു തികച്ചും തെറ്റാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. പട്ടത്വത്തെപ്പറ്റിയുള്ള പാത്രിയർക്കീസിന്റെ അവിവാഹിതർക്കും, മുപ്പതു വയസിൽ താഴെയുള്ളവർക്കും പട്ടംകൊടുക്കരുതെന്ന മറ്റു രണ്ടു നിബന്ധനകളും മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആദ്യമേതന്നെ കാറ്റിൽ പറത്തിയിരുന്നു.

**കടശ്ശിക്കൈ**

പാത്രിയർക്കീസും മലങ്കരസഭയുമായുള്ള അധികാരമത്സരത്തിൽ തന്റെ അവസാനതന്ത്രവും വിജയിപ്പിച്ചിട്ടാണ് ഈ മലങ്കര സഭാധ്യക്ഷൻ കടന്നുപോയത്. 1909-ൽ തന്റെ ജീവിതകാലത്തുതന്നെ മലങ്കര മെത്രാൻ സ്ഥാനത്തേക്ക് യോഗ്യനായ പിൻഗാമിയെ *മലങ്കര പള്ളിയോഗ*ത്തെക്കൊണ്ടു തിരഞ്ഞെടുപ്പിക്കുന്നതിൽ മാർ ദീവന്നാസ്യോസ് വിജയിച്ചു. അപ്രകാരം തിരഞ്ഞെടുക്കപ്പെട്ട മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ ഉടൻതന്നെ യെറുശലേമിലയച്ച് തന്റെ സ്വന്തം സ്ഥാനനാമ

ത്തോടും പിൻതുടർച്ചാവകാശത്തോടുംകൂടെ മേല്പട്ടസ്ഥാനത്തു വാഴിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. കാനോൻപ്രകാരമുള്ള *ശമൂൽസാ* അല്ലാതെ യാതൊരു രജിസ്റ്റർ ഉടമ്പടിയും നൽകാതെയാണ് ഈ മേല്പട്ട സ്ഥാനാരോഹണം നടന്നത്. അങ്ങനെ *ജീവിതകാലത്ത് പിൻഗാമി പാടില്ല* എന്ന പാത്രിയർക്കീസിന്റെ നിബന്ധനയും, തന്റെ കാലശേഷം പിൻഗാമി തിരഞ്ഞെടുപ്പിൽ ഉണ്ടാകാവുന്ന അസ്വാരസ്യങ്ങളും, അതിൽനിന്നു പാത്രിയർക്കീസ് മുതലെടുക്കാനുള്ള സാദ്ധ്യതയും ഒറ്റയടിക്ക് ഇല്ലാതാക്കി, 1653 മുതലുള്ള മലങ്കരയുടെ പാരമ്പര്യം മാർ ദീവന്നാസ്യോസ് അഞ്ചാമൻ പുനഃസ്ഥാപിച്ചു. കൂടാതെ, പാരമ്പര്യപ്രകാരം നിയമാനുസൃതം വിളിച്ചുകൂട്ടിയ *മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരം വാങ്ങി, സർക്കാർ രേഖകളിൽ പിൻഗാമിത്വം ഉറപ്പാക്കാൻ വേണ്ട നടപടികളും സ്വീകരിച്ചശേഷമാണ് ആ ചാണക്യൻ കടന്നുപോയത്.

ഇതാണ് മാർ ദീവന്നാസ്യോസിന്റെ ഭരണ-സമര ചരിത്രത്തിന്റെ രൂപരേഖ. മലങ്കരസഭയെ ദ്വിവിധ അടിമത്തത്തിൽനിന്നു മോചിപ്പിച്ചു *വാഗ്ദത്തനാട്ടിലെത്തിച്ച* ഈ മഹാനായകൻ ആ മഹായുദ്ധത്തിനിടയിലും ആധുനിക മലങ്കരസഭയുടെ ആത്മികവും ലൗകികവുമായ സമഗ്ര വികസനത്തിനുള്ള അടിസ്ഥാനങ്ങൾ ഇട്ടശേഷമാണ് വിടവാങ്ങിയത്. ആ അടിസ്ഥാനങ്ങൾ ഇനി പരിശോധിക്കാം.

## വ്യക്തിത്വം

ഇതഃപര്യന്തമുള്ള മലങ്കരസഭാധ്യക്ഷന്മാരിൽ സമാനതകളില്ലാത്ത വ്യക്തിത്വമാണ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റേത്. കൈവിരലറ്റ ഇടിമിന്നലിലൂടെ അഗ്നിശുദ്ധിയും, വേമ്പനാട്ടുകായലിൽ വള്ളം മറിഞ്ഞ് ജലശുദ്ധിയും വരുത്തിയ ഈ വ്യക്തിത്വത്തിനു മികച്ച പ്രചോദകൻ, സംരംഭകൻ, പ്രാർത്ഥനാ മനുഷ്യൻ, നയജ്ഞൻ, ഭരണപടു എന്നിങ്ങനെയുള്ള വിശേഷണങ്ങൾ എല്ലാം ഇണങ്ങും. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യക്തിത്വത്തെയും സംഭാവനകളെയും അപഗ്രഥിക്കുവാൻ ഏറ്റവും ഇണങ്ങുന്ന രീതിശാസ്ത്രം ആധുനിക മാനേജ്മെന്റിന്റെയാണ്.

## പൊതുവിന്റെ ആൾ

തന്നെ ഏൽപ്പിച്ച മലങ്കരസഭാദ്ധ്യക്ഷസ്ഥാനത്തോട് പൂർണമായും നീതിപുലർത്തിയ വ്യക്തിയാണ് മാർ ദീവന്നാസ്യോസ്. മുകളിൽ പറഞ്ഞ സമരകഥകൾ വ്യക്തമാക്കുന്നത് മറ്റൊന്നുമല്ല. സ്വന്തം ഉത്തരവാദിത്വത്തിലുള്ള പ്രസ്ഥാനത്തെ ആർക്കും എന്തിനുവേണ്ടിയും തീറെഴുതാൻ അദ്ദേഹം തയ്യാറായില്ല. അതിനായി ഏതറ്റംവരെ പോകാനും അദ്ദേഹം തയ്യാറായിരുന്നു. മലങ്കരസഭയുടെ കെട്ടുറപ്പിനായി ഒരേസമയം പാത്രിയർ

ക്കീസിനെ പാട്ടിലാക്കാനും, സഹമെത്രാപ്പോലീത്തായായ കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസുമായി വ്യവഹാരം നടത്തുവാനും അദ്ദേഹം മടിച്ചില്ല. തന്റെ ജീവിതാന്ത്യത്തിൽ യോഗ്യമായ കൈകളിൽ സഭാഭരണം ഏല്പിക്കുവാനും അദ്ദേഹം ശ്രദ്ധിച്ചു.

മലങ്കരയിലെ ഇടവകപള്ളികളുടെ ശക്തിദൗർബല്യങ്ങൾ നന്നായി മനസ്സിലാക്കിയ മാർ ദീവന്നാസ്യോസ്, മലങ്കരസഭയുടെ കെട്ടുറപ്പിന് പൊതുസ്ഥാപനങ്ങൾ ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പറ്റി തികച്ചും ബോധവാനായിരുന്നു. 19–ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്ക് ആകെയുണ്ടായിരുന്ന പൊതുസ്വത്ത് പഴയസെമിനാരി മാത്രമായിരുന്നു. തെക്കെദിക്കിലെ *പടിത്തവീടാക്കുവാൻ* താൻ ഉദ്ദേശിച്ച തഴക്കര സെമിനാരി പൊതുവിലേക്കു വിട്ടുകൊടുക്കാൻ മാവേലിക്കര പള്ളിക്കാർ വിസമ്മതിച്ചതിനാലാണ് അതുപേക്ഷിച്ചു പൊതുവിലേക്ക് ലഭിച്ച പരുമലയിൽ വൈദിക വിദ്യാഭ്യാസം ആരംഭിച്ചത്. മുളന്തുരുത്തി പള്ളിക്കാർ ഏതാണ്ട് ഇതേ കാലത്തുതന്നെ വെട്ടിക്കൽ ദയറാ  പൊതുവകയ്ക്കു വിട്ടുകൊടുത്തു. കുന്നംകുളം സെഹിയോൻ ബംഗ്ലാവ്, കോട്ടയം എം.ഡി. സെമിനാരി, കൊട്ടാരക്കര കോട്ടപ്പുറം പള്ളി, തിരുവനന്തപുരം പള്ളിയും കെട്ടിടങ്ങളും എന്നിങ്ങനെ പ്രധാന കേന്ദ്രങ്ങളിലെല്ലാം പൊതുവകയിലേക്ക് സ്ഥാപനങ്ങൾ മുതൽകൂട്ടി മലങ്കരയിൽ *പൊതുസ്വത്ത്* എന്ന ആശയം രൂപീകരിച്ചത് മാർ ദീവന്നാസ്യോസ് അഞ്ചാമനാണ്. കൂടാതെ അങ്കമാലി ഭദ്രാസനത്തിന്റെ പൊതുസ്വത്തായി ആലുവാ തൃക്കുന്നത്തു സെമിനാരി പണിതപ്പോൾ അതിന് സർവ്വാത്മനാ പിന്തുണയും നൽകി. തന്റെ ഭരണകാലത്തു നൂറുകണക്കിനു ഇടവക പള്ളികൾ സ്ഥാപിക്കപ്പെടുന്നതിനു ഇതൊന്നും തടസ്സമായിരുന്നില്ല.

### മാനവ വിഭവശേഷി

മറ്റുള്ളവരെക്കൊണ്ട് കാര്യങ്ങൾ നടത്തിയെടുക്കുന്നവരാണ് യഥാർത്ഥ ഭരണാധികാരി എന്നതാണ് മാനേജ്മെന്റ് തത്വം. ഇക്കാര്യത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതീവ വിദഗ്ദനായിരുന്നു. മലങ്കര സഭയുടെ വിപുലമായ മനുഷ്യ വിഭവശേഷിയെ കണ്ടറിഞ്ഞ്, സഭയുടെ താല്പര്യങ്ങൾ നടപ്പാക്കാൻ കഴിവുള്ളവരെ കണ്ടെത്തി, അവർക്ക് അവസരങ്ങൾ നൽകി, പ്രോത്സാഹിപ്പിച്ച് അത്ഭുതകരമായ ഫലങ്ങൾ ഉണ്ടാക്കുന്നതിൽ അദ്ദേഹം വിജയിച്ചു. മൂന്ന് ഉദാഹരണങ്ങളിൽ കൂടി ഇതു വ്യക്തമാക്കാം.

1. മുളന്തുരുത്തി പള്ളിയിലെ യുവ ഇടവകപ്പട്ടക്കാരനായി കഴിഞ്ഞിരുന്ന ചാത്തുരുത്തിൽ ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പായുടെ കഴിവുകളെ കണ്ടറിഞ്ഞ്, അദ്ദേഹത്തെ റമ്പാനാക്കി വെട്ടിക്കൽ ദയറായിൽ മല

ങ്കരയിലെ ആദ്യ ദയറാ പ്രസ്ഥാനത്തിനു രൂപംകൊടുക്കാൻ നിയോഗിച്ചു. തുടർന്ന് പാഷാണ്ഡതയെ ചെറുക്കാനുള്ള നിയോഗവുമായി പരുമല സെമിനാരിയിൽ മല്പാനാക്കി. പിൽക്കാലത്ത് നിരണത്തിന്റെ മെത്രാനായി വാഴിക്കപ്പെട്ട പ. പരുമല തിരുമേനി മലങ്കരസഭയ്ക്കു നൽകിയ സേവനങ്ങൾ വിവരിക്കേണ്ടതില്ല.

2. പരുമല സെമിനാരിയിൽ അദ്ധ്യാപനവുമായി ഒതുങ്ങിക്കൂടിയിരുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാന്റെ പാണ്ഡിത്യവും, കർമ്മശേഷിയും തിരിച്ചറിഞ്ഞ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ നിർബന്ധപൂർവ്വം കോട്ടയത്തു വിളിച്ചുവരുത്തി എം.ഡി. സെമിനാരി അദ്ധ്യാപകനാക്കി. കാനോൻ വിദഗ്ദൻ, വേദശാസ്ത്രജ്ഞൻ, സുറിയാനി പണ്ഡിതൻ, പ്രശ്നപരിഹാരകൻ എന്ന നിലയിലെല്ലാം ശോഭിച്ച ഗീവർഗ്ഗീസ് മല്പാന് തുടർന്ന് സഭയിലെ സുപ്രധാന പദവികളെല്ലാം മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഏൽപ്പിച്ചുകൊടുക്കുകയും, തന്റെ പിൻഗാമിയായി തെരഞ്ഞെടുത്ത് വാഴിക്കുകയും ചെയ്തു. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ മുഖ്യധാരയിലെത്തിയത് മാർ ദീവന്നാസ്യോസിന്റെ കണ്ടെത്തൽ മൂലമാണ്.

3. ഇടവഴിക്കൽ മാത്തു പോത്തൻ എന്ന ചെറുപ്പക്കാരന്റെ *സരസ്വതി വിലാസം* കണ്ടറിഞ്ഞ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ സ്വന്തം സെക്രട്ടറിയാക്കി. തുടർന്ന് അസോസിയേഷൻ സെക്രട്ടറി, എം.ഡി. സ്കൂളുകളുടെ കാര്യവാഹി, *മലങ്കര ഇടവകപത്രിക*യുടെ പത്രാധിപർ തുടങ്ങിയ സ്ഥാനങ്ങളെല്ലാം വഹിച്ച ഇ. എം. ഫിലിപ്പിന്റെ തൂലികാവിലാസം നവീകരണക്കാരുമായുള്ള ബൗദ്ധികയുദ്ധത്തിൽ ചെറിയ പങ്കൊന്നുമല്ല വഹിച്ചത്.

ഇതുപോലെ നൂറുകണക്കിനു ചെറുതും വലുതുമായ പ്രതിഭകളെ ഉപയോഗപ്പെടുത്തിയാണ് മാർ ദീവന്നാസ്യോസ് ആധുനിക മലങ്കരസഭ കെട്ടിപ്പെടുത്തത്. അക്കാലത്തു ആരും ചിന്തിക്കാത്തവിധം വിദ്യാർത്ഥികളെപോലും ഈ സഭാനിർമ്മാണ പ്രവർത്തനങ്ങളിൽ അദ്ദേഹം ഉൾപ്പെടുത്തി.

### ആത്മീയ അടിത്തറ

ആധുനിക മലങ്കരസഭയ്ക്കു ശക്തമായ ഒരു ആത്മീയ അടിത്തറ ഉണ്ടാക്കിയത് മാർ ദീവന്നാസ്യോസിന്റെ കാലത്താണ്. വൈദിക വിദ്യാഭ്യാസത്തിലൂടെയാണ് ഇതിനു തുടക്കമിട്ടത്. പഴയസെമിനാരി എതിരു കൈവശമായിരുന്ന കാലത്ത് പാമ്പാക്കുടയ്ക്കു പുറമെ പരുമലയിലും അദ്ദേഹം വൈദിക അഭ്യസനം ആരംഭിച്ചു. തുടർന്ന് കോട്ടയത്ത് എം.ഡി. സെമിനാരിയിൽ വിപുലമായ രീതിയിൽതന്നെ വൈദിക വിദ്യാഭാസം ആരംഭിച്ച് കഴിവുള്ള ഒരു വൈദികവൃന്ദത്തെ വാർത്തെടുത്തു.

പ്രഗത്ഭ അദ്ധ്യാപകരെ തന്നെയാണ് വൈദികാഭ്യസനത്തിനു അദ്ദേഹം നിയോഗിച്ചത്. പ. പരുമല തിരുമേനി, കടവിൽ മാർ അത്താനാസ്യോസ്, മലങ്കര മല്പാൻമാരായ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാർ, കോനാട്ടു മാത്തൻ കത്തനാർ എന്നിവർക്കായിരുന്നു വൈദിക വിദ്യാഭ്യാസത്തിന്റെ ചുമതല. മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്നെ ഇതിനു മേല്നോട്ടം വഹിച്ചതായി രേഖകളുണ്ട്.

ആത്മീയ-സന്യാസ രംഗങ്ങളിലും അടിസ്ഥാനമുണ്ടാകുന്നത് ഇക്കാലത്താണ്. മലങ്കരയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായി വെട്ടിക്കൽ ദയറാ രൂപംകൊണ്ടു. പ്രാർത്ഥനാ മനുഷ്യരും കർമ്മനിരതരുമായ ഒരു സന്യാസ സമൂഹം ഇക്കാലത്ത് മലങ്കരയിൽ വളർന്നുവന്നു. പ. പരുമല തിരുമേനി നടുനായകത്വം വഹിക്കുന്ന ഈ സമൂഹത്തിൽ മൂക്കഞ്ചേരിൽ ഗീവർഗീസ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, വാകത്താനം ഗീവർഗീസ് റമ്പാൻ, കല്ലാശ്ശേരി പുന്നൂസ് റമ്പാൻ, കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാൻ തുടങ്ങിയവർ ഉൾപ്പെടുന്നു എന്നത് ആ വളർച്ചയുടെ പ്രത്യക്ഷ്യ ലക്ഷണങ്ങളാണ്.

ഇടവകതലത്തിലും ആത്മീയ വളർച്ചയ്ക്ക് അദ്ദേഹം ഊന്നൽ നൽകി. ഇന്നത്തെ പ്രാർത്ഥനായോഗങ്ങളുടെ പ്രാഗ്‌രൂപമായ *വേദവായനാ സംഘങ്ങൾ* രൂപീകരിച്ചാണ് തെക്കൻ ഇടവകകളിലെ വേദവിപരീതത്തെ കടപുഴക്കിയത്. ഇന്നത്തെ സണ്ടേസ്കൂളുകളുടെ മൂലരൂപവും സഭയിലെത്തിയത് ഇക്കാലത്താണ്. തന്റെ ജീവിതകാലത്ത് വിദ്യാർത്ഥിനി - വിദ്യാർത്ഥി പ്രസ്ഥാനങ്ങൾ രൂപീകരിച്ച് വരുംതലമുറയെ മലങ്കര സഭയിലേയ്ക്കടുപ്പിച്ചു.

## സുവിശേഷീകരണം

സുവിശേഷീകരണ പ്രവർത്തനങ്ങൾക്കും ഈ യുഗം ആരംഭം കുറിച്ചു. പ. പരുമല തിരുമേനിയുടെ *വിജാതീയ മിഷൻ, മലബാർ ത്രീസൈശുബ്ഹോ സംഘം* തുടങ്ങി ബാഹ്യവും ആഭ്യന്തരവുമായ സുവിശേഷീകരണ പ്രസ്ഥാനങ്ങൾ പ്രവർത്തനമാരംഭിച്ചതും ഇക്കാലത്താണ്.

സുവിശേഷീകരണം മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഒരു അടിസ്ഥാന ലക്ഷ്യമായിരുന്നു എന്ന് 1873-ലെ പരുമല സുന്നഹദോസിന്റെ പടിയോലയിലെ ...*സുവിശേഷ പ്രാബല്യത്തിനു വേണ്ടിയുള്ള യത്നങ്ങളിൽ സുറിയാനിക്കാർക്കു ഉണർച്ച ഉണ്ടാവാൻവേണ്ടി പുറജാതികളുടെയും തെറ്റു വിശ്വാസികളുടെയും ഇടയിൽ ദൈവവചനം പ്രസംഗിപ്പാനും മനസ്സുതിരിപ്പിപ്പാനും പ്രാപ്തിയും യൊഗ്യതയുമുള്ള പട്ടക്കാ*

*രെയും പ്രമാണികളെയും ഏർപ്പെടുത്തുന്നതിനും അവർക്കു ശമ്പളത്തിനു മുതലുണ്ടാകെണ്ട മാർഗ്ഗങ്ങളെ ക്രമപ്പെടുത്തുന്നതിനു കമ്മട്ടിക്കാറരു ചുമതലക്കാർ ആയിരിക്കേണ്ടതെന്നു...* എന്ന പതിനാലാമത് നിശ്ചയം തെളിയിക്കുന്നുണ്ട്.

മാർ അൽവാറീസ് യൂലിയോസിന്റെ ലത്തീൻ മിഷനും മാർ റെനി വിലാത്തി തീമോത്തിയോസും മലങ്കരസഭയുമായി ബന്ധപ്പെടുന്നത് ഇക്കാലത്താണ്. ഇവയെ സഭ ഗൗരവമായി കണ്ടിരുന്നു എന്നും, എന്നാൽ തങ്ങളുടെ നിസ്സഹായാവസ്ഥ മൂലം അവരെ വേണ്ടവിധം സഹായിക്കാനാവുന്നില്ലായെന്നും പ. പരുമല തിരുമേനി 1899-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച കത്തിൽനിന്നും വ്യക്തമാകുന്നുണ്ട്:

*... ആബൂൻ യൂലിയോസ് അൽവാറിസ് ഇപ്പോൾ കൊളംബോയിലാണ്. അദ്ദേഹം പ്രസംഗവേലയിൽനിന്നും ഇതുവരെ വിരമിച്ചിട്ടില്ല. ചിലപ്പോൾ കൊളംബോയിലും, ചിലപ്പോൾ ഗോവയിലും, ചിലപ്പോൾ മാന്നാറിലും, ചിലപ്പോൾ പനജിയിലും (വേല നടത്തുന്നു). ഇപ്രകാരം ഇൻഡ്യയിലും ഇൻഡ്യക്കു പുറത്തും, എല്ലാ സ്ഥലങ്ങളിലും അദ്ദേഹം പോവുകയും ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെയും, ശിഷ്യന്മാരുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവു കാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കുംപോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തേക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽനിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്. സ്വന്ത ശത്രുക്കളുടെ പീഡയിലും വലിയ ഞെരുക്കത്തിലും അമേരിക്കയിൽ കഴിയുന്ന തിമോത്തിയോസ് റെനി വിലാത്തിയുടെ (കാര്യവും) അപ്രകാരം തന്നെ. എന്നാൽ ഇതുവരെയും നമ്മുടെ സത്യവിശ്വാസം ഒട്ടും ശിഥിലമായി പോകാതെ അവിടെയുള്ള തന്റെ എതിരാളികളോട് പോരാടിക്കൊണ്ടിരിക്കുന്നു. ജനങ്ങളും പള്ളികളും ക്രമേണ ലഭിക്കുന്നതായും, വർദ്ധിപ്പിച്ചുവരുന്നതായും വാർത്തകൾ മാത്രമേ ഇവിടെ ലഭിക്കുന്നുള്ളു. നാളുകളായിട്ട് അദ്ദേഹത്തിൽ നിന്നും കത്തുകൾ ഒന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല. ഒരുപക്ഷേ, അദ്ദേഹത്തിന്റെ പേരിലുള്ള കത്തുകൾ എതിരാളികൾ വഴിയിൽവച്ച് എടുക്കുന്നതാകാം; ചിലർ അങ്ങിനെ പറയുന്നുണ്ട്. ഞാൻ എത്ര കത്തുകൾ അദ്ദേഹത്തിന് അയച്ചു, മറുപടി ലഭിച്ചില്ല. ഇനിമുതൽ ആവശ്യമായ സൂത്രപ്പണികൾ ചെയ്യേണ്ടത് അദ്ദേഹത്തിന് അനിവാര്യമായിരിക്കുന്നു...* എന്നാണ് പ്രസ്തുത സുറിയാനി കത്തിലെ പ്രസക്ത ഭാഗം.

മാർ അൽവാറീസ് യൂലിയോസിന്റെ ലത്തീൻ മിഷനെ ഒരു സ്വതന്ത്ര വ്യക്തിത്വമായാണ് കണ്ടിരുന്നതെന്ന് തെളിവുണ്ട്. 1894-നടുത്ത് ഫോർട്ടു കൊച്ചിയിൽ *നസ്രത്ത്* എന്ന സ്ഥലത്ത് മലങ്കരസഭയിൽ ചേർന്ന ലത്തീൻ വിശ്വാസികളെ മാർ അൽവാറീസ് യൂലിയോസിന്റെ ഇന്ത്യ, ഗോവാ, സിലോൺ ഇടവകയിലാണ് ചേർത്തത്.

### അനുരഞ്ജന പ്രേമി

തന്റേതല്ലാത്ത കാരണങ്ങളാൽ നടക്കാതെ പോയെങ്കിലും നസ്രാണി സമൂഹത്തിലെ പിളർപ്പ് ഒഴിവാക്കാൻ വിട്ടുവീഴ്ചകൾക്ക് തയാറായ വിശാല ഹൃദയനായിരുന്നു മാർ ദീവന്നാസ്യോസ്. 1873-ലെ പരുമല സുന്നഹദോസിന്റെ ഒന്നാം നിശ്ചയംതന്നെ എതിർ വിഭാഗത്തെ അനുനയിപ്പിക്കുക എന്നതായിരുന്നു. 1889-ൽ തിരുവിതാംകൂർ റോയൽ കോടതിയുടെ അന്തിമവിധി വരുന്നതിന് തൊട്ടുമുമ്പ്, എതിർവിഭാഗം തലവൻ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സത്യവിശ്വാസം സ്വീകരിക്കുന്ന പക്ഷം അദ്ദേഹത്തിനായി താൻ മലങ്കര മെത്രാൻസ്ഥാനം ഒഴിഞ്ഞുകൊടുക്കാൻ തയ്യാറാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. തോമസ് അത്താനാസ്യോസ് ഈ വാഗ്ദാനം നിരസിച്ചതിനാലാണ് അന്ന് സഭയിൽ പിളർപ്പ് അനിവാര്യമായത്.

1663-ൽ പറമ്പിൽ ചാണ്ടി മെത്രാന്റെ പിന്നാലെ റോമ്മാ വിശ്വാസം സ്വീകരിച്ചു പിരിഞ്ഞുപോയ റോമാ സുറിയാനിക്കാരുമായി സാമൂഹിക സഹവർത്തിത്തം ഉണ്ടാക്കുക എന്ന ലക്ഷ്യത്തോടെ മാർ ദീവന്നാസ്യോസും നിധിയിരിക്കൽ മാണി കത്തനാരും മുൻകൈയെടുത്താരംഭിച്ച *ജാത്യൈക്യ സംഘം*, തങ്ങളെ വിഴുങ്ങാനുള്ള ആയുധമാക്കാൻ റോമൻ കത്തോലിക്കർ ശ്രമിക്കുന്നു എന്നു കണ്ടപ്പോൾ അതിൽനിന്നു തന്ത്രപൂർവം പിൻവാങ്ങാനും മാർ ദീവന്നാസ്യോസ് അഞ്ചാമൻ തയാറായി.

### സംരംഭകൻ

കേരളം കണ്ട എക്കാലത്തെയും ഏറ്റവും മികച്ച സംരംഭകനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. ജീവിതത്തിന്റെ സമസ്ത മേഖലകളിലും അദ്ദേഹം കൈവെച്ചു. പത്രപ്രവർത്തനം, പ്രസാധനം, കായൽ കൃഷി, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിങ്ങനെ 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ഉയർന്നുവന്ന പുതിയ ധനസമ്പാദന മാർഗ്ഗങ്ങളെല്ലാം സഭയ്ക്കായി അദ്ദേഹം ആരംഭിച്ചു. കോട്ടയം എം.ഡി. സെമിനാരി പുരയിടം, കുമരകത്ത് *മെത്രാൻ കായൽ* എന്ന നെൽവയൽ, അമയന്നൂർ

*മെത്രാഞ്ചേരി* എന്ന ചേരിക്കൽ ഭൂമി, കായംകുളത്ത് പീടികമുറികൾ, തിരുവനന്തപുരത്ത് വസ്തു........ പട്ടിക അങ്ങനെ അനന്തമായി നീളുന്നു. പൊതുസഭയ്ക്ക് ദീർഘകാല അടിസ്ഥാനത്തിൽ വരുമാനമുണ്ടാക്കുന്ന പ്രസ്ഥാനങ്ങളാണ് അദ്ദേഹം വിഭാവനം ചെയ്തത്.

**കമ്മി ബജറ്റ്**

ഇവയൊന്നും തന്നെ മിച്ച മൂലധനത്തിൽനിന്നും ഉണ്ടായവയല്ല. *എന്നും ധനികനും എന്നും ദരിദ്രനുമായിരുന്ന* മാർ ദീവന്നാസ്യോസ് അഞ്ചാമനു ഒരിക്കലും മിച്ചധനം ഉണ്ടായിരുന്നില്ല. അവസരം ലഭിക്കുമ്പോൾ പ്രസ്ഥാനം ആരംഭിക്കുക, അതിനുള്ള പണം പിന്നാലെ ഉണ്ടാക്കാം എന്നതായിരുന്നു അദ്ദേഹത്തിന്റെ ശൈലി.

ദീർഘകാലാടിസ്ഥാനത്തിൽ ലാഭനഷ്ടങ്ങൾ കണക്കുകൂട്ടുക എന്ന ഒരു സംരംഭകനുണ്ടായിരിക്കേണ്ട പ്രധാന ഗുണം മാർ ദീവന്നാസ്യോസിനുണ്ടായിരുന്നു. തൽസമയം പ്രയോജനരഹിതമെന്നും, ഭീമമായ മുതൽമുടക്ക് നിഷ്പ്രയോജനമെന്നും മറ്റു പലരും കരുതിയ സംരംഭങ്ങളുടെ ദീർഘകാല പ്രയോജനം കാണാൻ മാർ ദീവന്നാസ്യോസിനു സാധിച്ചു. ഒരുപക്ഷേ കുന്നംകുളംകാർക്ക് സ്വതവേയുള്ള *കച്ചവടക്കണ്ണ്* മാർ ദീവന്നാസ്യോസ് അഞ്ചാമനും ഉണ്ടായിരുന്നിരിക്കാം. അതു സഭയ്ക്കായി വിനിയോഗിച്ചു എന്നതാണ് അദ്ദേഹത്തിന്റെ മഹത്വം.

മികച്ച ഒരു ധനവിനിയോഗ വിദഗ്ദനായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ. കനത്ത സാമ്പത്തിക പ്രതിസന്ധികൾ തരണം ചെയ്യാൻ അദ്ദേഹം സ്വീകരിച്ച മാർഗ്ഗങ്ങൾ ഇതു വ്യക്തമാക്കുന്നുണ്ട്.

ഒരു ഉദാഹരണംകൊണ്ട് ഇതു വ്യക്തമാക്കാം. തന്റെ ഭരണകാലം മുഴുവൻ തന്നെ നവീകരണക്കാരുമായുള്ള കേസുകൾ നടക്കുകയായിരുന്നു. പള്ളികളിൽനിന്നുള്ള പിരിവ് എത്തുന്നത് താമസിക്കുമ്പോൾ സ്വന്തം അംശവടിയും മോതിരവുംവരെ പണയംവച്ച് നിത്യചെലവു കഴിയേണ്ട സാഹചര്യം ഇതിനിടയിലുണ്ടായി.

ഇക്കാലത്താണ് അദ്ദേഹം സ്കൂളുകൾ ആരംഭിച്ചത്. അവയ്ക്കുള്ള സർക്കാർ ഗ്രാന്റ് ഒരുമിച്ചുവാങ്ങി ഭീമമായ കേസു ചിലവുകൾ നടത്തുക, ഫീസും പള്ളികളിൽനിന്നുള്ള പിരിവും ഉപയോഗിച്ച് പ്രതിമാസ ശമ്പളം നൽകുക എന്ന നടപടി സ്വീകരിച്ചതോടെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സാമ്പത്തിക ഞെരുക്കത്തിന് ആശ്വാസമായി. ഇരു പ്രസ്ഥാനങ്ങളും – കേസും, സ്കൂളുകളും – പ്രശ്നങ്ങളില്ലാതെ മുമ്പോട്ടുപോവുകയും ചെയ്തു.

കൊല്ലവർഷം 1045-ൽ മാർ തോമ്മസ് അച്ചുകൂടം ആരംഭിക്കാനും,

പിന്നീട് എം.ഡി. സെമിനാരി വികസനത്തിനും ഭാഗ്യക്കുറി നടത്തി മൂല ധനം സ്വരൂപിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമനെ കേരളത്തിലെ അക്കാലത്തെ ഏറ്റവും മികച്ച സംരംഭകൻ എന്നു വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.

**പ്രചോദകൻ**

സ്വയം കർമ്മനിരതനായിരിക്കുക എന്നതിനോടൊപ്പം ഒരു മികച്ച പ്രചോദകൻ കൂടിയായിരുന്നു മാർ ദീവന്നാസ്യോസ്. അതിന് ആത്മീയ രംഗങ്ങളിലായാലും ലൗകികരംഗങ്ങളിലായാലും മാറ്റമില്ലായിരുന്നു. സംരംഭങ്ങൾക്ക് പ്രചോദനം നല്കുക എന്നതിനോടൊപ്പം അവയിൽ പങ്കാളിയായി പ്രോത്സാഹിപ്പിക്കാനും മാർ ദീവന്നാസ്യോസ് തയ്യാറായി. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള മലയാള മനോരമ കമ്പനി തുടങ്ങിയപ്പോൾ 25% ശതമാനം ഷെയറെടുത്തും പത്രം നടത്തിപ്പിനു സ്വന്തം ബംഗ്ലാവു വിട്ടുകൊടുത്തും മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതിനെ പ്രോത്സാഹിപ്പിച്ചു.

**ഉപദേശക സമൂഹം**

മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി എന്ന സ്ഥിരം ആലോചനാ സമിതിക്കുപരിയായി പ്രഗൽഭരായ നസ്രാണികളെ അദ്ദേഹം എപ്പോഴും വിശ്വാസത്തിലെടുത്തിരുന്നു. ഇടവഴിക്കൽ പീലിപ്പോസു കത്തനാർ, പനയ്ക്കൽ ഇയ്യപ്പൻ, പനയ്ക്കൽ ഐപ്പൂരു, കുന്നുംപുറത്ത് കുര്യൻ റൈട്ടർ, കോനാട്ടു മല്പാൻ, മാലിത്ര ഏലിയാസ് കത്തനാർ, ആറ്റുമാലിൽ സ്ക്കറിയ കത്തനാർ, സുഖത്തിലും ദാരിദ്ര്യത്തിലും സന്തതസഹചാരിയായ ഇടവഴിക്കൽ ഇ. എം. ഫിലിപ്പ്... വിശ്വസ്തരുടെ നാമം അങ്ങനെ നീളുന്നു. ഇവരുടെ സഹായം പരസ്യമായി അംഗീകരിക്കാനും മാർ ദീവന്നാസ്യോസ് തയ്യാറായിരുന്നു.

**അക്ഷരത്തിന്റെ ശക്തി**

അക്ഷരത്തിന്റെയും, വിശിഷ്യ അച്ചടിയുടെയും യഥാർത്ഥ ശക്തി തിരിച്ചറിഞ്ഞ പ്രതിഭാധനനായിരുന്നു ബഹുഭാഷാ പണ്ഡിതനായ മാർ ദീവന്നാസ്യോസ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ കോഴിക്കോട്ട് കാളിഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ മലയാള പ്രാർത്ഥനാ പുസ്തകം അച്ചടിച്ചിറക്കി ആരംഭിച്ച ഈ സപര്യ തന്റെ ജീവിതാന്ത്യം വരെയും തുടർന്നു. ഭരണലബ്ധിക്കുള്ള യുദ്ധത്തിനിടയിലും അച്ചുകൂടങ്ങൾ സ്ഥാപിക്കുന്നതും പത്രമാധ്യമങ്ങൾ ആരംഭിക്കുന്നതും അദ്ദേഹത്തിന്റെ ഒരു പ്രധാന പ്രവർത്തന സരണിയായിരുന്നു. യഥാർത്ഥത്തിൽ പ്രൊട്ടസ്റ്റന്റു നവീകരണക്കാരുമായുള്ള ബൗദ്ധിക യുദ്ധത്തിൽ മാർ ദീവ

ന്നാസ്യോസിന്റെ ഏറ്റവും വലിയ ആയുധം അദ്ദേഹം സ്ഥാപിച്ച *മലങ്കര ഇടവക പത്രിക* എന്ന സഭാ മാസിക ആയിരുന്നു.

മാതൃഭാഷയുടെ ശക്തിയെക്കുറിച്ച് തികച്ചും ബോധവാനായിരുന്ന മാർ ദീവന്നാസ്യോസ്, ആരാധനക്രമങ്ങളുടെ പരിഭാഷയ്ക്ക് മുഖ്യ പ്രാധാന്യം നൽകി. താൻ സ്വയം പ്രസിദ്ധീകരിച്ച വി. കുർബാനക്രമം കൂടാതെ കോനാട്ട് മല്പാന്റെ പാമ്പാക്കുട നമസ്ക്കാരം, പ. പരുമല തിരുമേനി ആരംഭിച്ച് മലങ്കര മൽപ്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസു കത്തനാരും കോനാട്ടു മാത്തൻ കത്തനാരും പൂർത്തീകരിച്ച ക്യംന്താ നമസ്ക്കാരവും വി. കുർബ്ബാനക്രമവും ഈ കാലത്തിന്റെ സംഭാവനകളാണ്.

സാധാരണക്കാർക്ക് പെട്ടെന്നു തിരിച്ചറിയാനാവാത്തവിധമുള്ള പ്രൊട്ട സ്റ്റന്റു തിരുത്തലുകളോടെ നവീകരണവിഭാഗം ഇറക്കിയ കുർബ്ബാനക്രമം (പോക്കറ്റ് ബുക്ക്) പ്രചുരപ്രചാരം നേടിയപ്പോൾ അതേ കെട്ടിലും മട്ടിലും അതേ വലിപ്പത്തിലും അതേതരം പുറംചട്ടയോടെ അതിന്റെ തിരുത്തലു കളില്ലാത്ത *ഡ്യൂപ്ലിക്കേറ്റ്* അച്ചടിച്ചിറക്കി വിജയംകണ്ട വിപണനതന്ത്രജ്ഞ നായിരുന്നു മാർ ദീവന്നാസ്യോസ്.

## വിദ്യാഭ്യാസ വിപ്ലവം

മാർ ദീവന്നാസ്യോസിന്റെ ഏറ്റവും വലിയ സാമൂഹിക സേവനം മദ്ധ്യ തിരുവിതാംകൂറിലെ വിദ്യാഭാസ വിപ്ലവമാണ്. സർക്കാർ സഹായത്തോടെ കുടിപ്പള്ളിക്കൂടം മുതൽ ഇംഗ്ലീഷ് ഹൈസ്ക്കൂളുകളും പെൺ പള്ളിക്കൂ ടങ്ങളും അടക്കം അദ്ദേഹം സ്ഥാപിച്ച സ്കൂളുകൾ അനവധിയാണ്. 1907-ൽ 226 സ്കൂളുകളാണ് മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നത്. അക്കാ ലത്ത് കേരളത്തിലെ ഏറ്റവും വലിയ *കോർപ്പറേറ് മാനേജർ* ആയിരുന്നു മാർ ദീവന്നാസ്യോസ്. ഇവയുടെ പ്രയോജനം ലഭിച്ചത് മലങ്കര നസ്രാ ണികൾക്ക് മാത്രമല്ല, മുഴുവൻ സമൂഹത്തിനായിരുന്നു (കൂടുതൽ വിവ രങ്ങൾക്ക് ഈ ലേഖകന്റെ *മാർ ദീവന്നാസ്യോസിന്റെ വിദ്യാഭ്യാസ വിപ്ളവം* എന്ന ഈ ഗ്രന്ഥത്തിലെ ലേഖനം കാണുക).

## സമഗ്ര സംഭാവന

മുകളിൽ പറഞ്ഞവയൊക്കെയും മാർ ദീവന്നാസ്യോസിന്റെ സംഭാവ നകളും ശൈലികളും ആണെങ്കിലും അദ്ദേഹം മലങ്കരസഭയ്ക്കു നൽ കിയ ഏറ്റവും വലിയ സംഭാവന ഇതൊന്നുമല്ല. അത് നസ്രാണി സമൂ ഹത്തിന്റെ ആവാസ-ജീവിതശൈലിയെ സമൂലം മാറ്റിമറിച്ചു എന്നതാണ്. അതിനുള്ള ഉപകരണമായത് താൻ ആരംഭിച്ച വിദ്യാഭ്യാസ വിപ്ലവവും.

ഭൂമി-ബന്ധിത കാർഷിക സമൂഹമായിരുന്ന ഭൂരിപക്ഷ മലങ്കര നസ്രാണി സമൂഹത്തിന് ആധുനിക വിദ്യാഭ്യാസം പടിവാതിൽക്കൽ

എത്തിയതോടെ പുതിയൊരു ജീവിതസരണി തുറന്നുകിട്ടി. അദ്ധ്യാപകരായി പുതിയൊരു മധ്യവർത്തിവർഗ്ഗം ഉയർന്നുവന്നു എന്നതിനേക്കാൾ ഉപരിയായി, ആധുനിക വിദ്യാഭ്യാസം അവർക്ക് പുതിയ അവസരങ്ങളും ചിന്താമണ്ഡലവും തുറന്നുകൊടുത്തു. പരമ്പരാഗതമായ ജീവിതോപാധികൾക്കു പകരം ആദ്യം പട്ടണങ്ങളിലേക്കും പിന്നീട് വിദേശത്തേക്കും ജീവസന്ധാരണാർത്ഥം നീങ്ങാനുള്ള ശേഷിയും പുതിയ തൊഴിൽ മേഖലകൾ തേടാനുള്ള മാനസിക വികാസവും അവർക്ക് നൽകിയത് ഈ വിദ്യാഭ്യാസ വിപ്ലവമാണ്. ഇതോടൊപ്പം കുഗ്രാമങ്ങളിൽ വരെയെത്തിയ അടിസ്ഥാന ആധുനിക വിദ്യാഭാസ സമ്പ്രദായം ഗ്രാമങ്ങളിൽ തന്നെ തുടർന്നവരുടെയും അടിസ്ഥാന വിജ്ഞാന നിലവാരം ഉയർത്തി. ഭാവി തലമുറകൾ അതിന്റെ പ്രയോജനം ഇന്നും അനുഭവിച്ചുകൊണ്ടിരിക്കുന്നു.

കോട്ടയം മുതൽ തെക്കോട്ടുള്ള ഇടവകകളിലാണ് ഈ വിജ്ഞാന വിസ്ഫോടനം സംഭവിച്ചത്. വടക്കു കുന്നംകുളവും മുളന്തുരുത്തിയും മാത്രമാണ് ഇതിൽ പങ്കുചേർന്നത്. അതിന്റെ ഫലമായി മാർ ദീവന്നാസ്യോസിന്റെ വിദ്യാഭ്യാസ വിപ്ലവത്തിന് പുറംതിരിഞ്ഞുനിന്ന വടക്കൻ ഇടവകകൾക്ക് തെക്കുള്ള നസ്രാണികളുടെ ഈ വിദ്യാഭ്യാസ – സാമൂഹ്യ നിലവാരത്തിനടുത്തെത്താൻ മൂന്ന് തലമുറകൾ കൂടി കഴിയേണ്ടി വന്നു.

## വിജയ രഹസ്യം

മാർ ദീവന്നാസ്യോസിന്റെ വിജയ രഹസ്യം അദ്ദേഹത്തിന്റെ അസാമാന്യമായ കഴിവും, ദൈവാശ്രയവും മാത്രമായിരുന്നില്ല. തെറ്റുകളിൽ നിന്നു പാഠം ഉൾക്കൊണ്ട് ശരിയായ മാർഗ്ഗത്തിൽ ചരിക്കുക എന്നതായിരുന്നു. പ്രഗൽഭനായ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു പറ്റിയ പ്രമാദങ്ങൾ തന്റെ ജീവിതത്തിൽ നിന്നു ഒഴിവാക്കിയതാണ് അദ്ദേഹത്തിന്റെ വിജയത്തിന്റെ മുഖ്യകാരണമെന്നു സൂക്ഷ്മപരിശോധനയിൽ വ്യക്തമാണ്.

മുകളിൽ ചൂണ്ടിക്കാട്ടിയ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ പരാജയ കാരണങ്ങളോട് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പ്രതികരണം എപ്രകാരമായിരുന്നുവെന്ന് പരിശോധിച്ചുകൊണ്ട് ഈ ലേഖനം അവസാനിപ്പിക്കാം. പഴയസെമിനാരി സ്ഥാപകന്റെ പൗത്രസ്ഥാനി എന്നൊരു വ്യക്തിത്വം ഉണ്ടായിരുന്നെങ്കിലും മാർ ദീവന്നാസ്യോസ് സ്വയം നേതൃസ്ഥാനത്തേക്കു വന്നതല്ല. മറിച്ച് ഇടവഴിക്കൽ പീലിപ്പോസു കത്തനാരെപ്പോലുള്ളവർ മുൻകൈയെടുത്ത് അദ്ധ്യക്ഷ പദവിയിലെത്തിച്ചതാണ്. ആദ്യകാലത്ത് കുന്നംകുളം പനയ്ക്കൽ ഈയപ്പൻ, അയ്പ്പൂരു, പിന്നീട്.... *വടക്കേദിക്കിലുള്ള പ്രമാണപ്പെട്ടവരാകുന്ന ചാലി, മാടപ്പറമ്പൻ, കല്ലറയ്ക്കൻ, മല്പാനച്ചൻ, മാമലശ്ശേരി അമ്പാട്ടിൽ,*

*പള്ളിക്കരക്കാറർ മുതലായ ശെഷം പ്രമാണപ്പട്ടവരൊക്കെയു...* മായിരുന്നു അദ്ദേഹത്തിന്റെ സഹായികളെങ്കിൽ പിന്നീട് ആ വൃത്തം തെക്കോട്ട് വളരുകയല്ലാതെ ശോഷിക്കുകയുണ്ടായില്ല. വടക്കു-തെക്കു ഭേദമോ, കുടുംബബന്ധമോ ഇക്കാര്യത്തിൽ അദ്ദേഹം പരിഗണിച്ചില്ല. മാലിത്ര ഏലിയാസ് കത്തനാരുടെ മരണശേഷം ആറ്റുമാലിൽ സ്കറിയാ കത്തനാർക്കയച്ച ഒരു സ്വകാര്യ കത്തിൽ *....താനും, മാലിത്ര കത്തനാരുമായിരുന്നു എന്റെ ഇടംകൈയും വലംകൈയും എന്നറിയാമല്ലോ...* എന്ന പരാമർശനം വികസിച്ച സഹായിവൃന്ദത്തിന്റെ സൂചനയാണ്. പിൻഗാമിത്വം സ്വകുടുബത്തിലോ നാട്ടിലോ സ്വശിഷ്യരിലോ അദ്ദേഹം ഒതുക്കിയില്ല; ഏകപക്ഷീയവുമായിരുന്നില്ല. പകരം പ്രാഗൽഭ്യം തെളിയിച്ച, പ. പരുമല തിരുമേനിയുടെ ശിഷ്യനായ, തെക്ക് മല്ലപ്പള്ളി സ്വദേശിയായ, മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരെയാണ് പിൻഗാമിയാക്കിയത്; അതും മാനേജിംഗ് കമ്മിറ്റിയുടെ അംഗീകാരത്തോടെ.

വിശാലമായ വൈദിക-അവൈദിക ഉപദേശകവൃന്ദം *മെത്രാന്മാരുടെ ഏകനായകത്വം* എന്ന പരാതിയിൽനിന്നും അദ്ദേഹത്തെ പൂർണ്ണമായും ഒഴിവാക്കി. തനിക്കു ബദലായി വാഴിക്കപ്പെടുകയും പിന്നീട് തന്റെ സഹായികളായി രൂപാന്തരപ്പെടുകയും ചെയ്ത നവ മെത്രാന്മാരുടെ സാന്നിദ്ധ്യവും ഇക്കാര്യത്തിൽ ഒരളവുവരെ സഹായിച്ചു. വ്യക്തിപരമായ ബലഹീനതകൾക്ക് ആരോപണവിധേയനായ മുൻഗാമിയുടെ സ്ഥാനത്ത് തന്റെ സുതാര്യമായ ജീവിതശൈലിയും ജനങ്ങളുടെ ആദരവ് പിടിച്ചുപറ്റാൻ കാരണമായി.

സർക്കാർ ഉദ്യോഗസ്ഥരിലോ, ബ്രിട്ടീഷ് അധികാരികളിലോ അദ്ദേഹം ആശ്രയിച്ചില്ല. എന്നാൽ അവരോടും എതിർപക്ഷത്തുള്ളവരോടും സൗഹൃദം പുലർത്തിയിരുന്നു താനും. 1891-ലെ റോയൽ കോടതി വിധിയിൽ, തനിക്കെതിരായി അവിഹിത സ്വാധീനം ചെലുത്തി എന്ന ആരോപണമുള്ള ആർച്ച് ഡീക്കൺ കെയ്‌ലിയാണ് എം.ഡി. സെമിനാരിയുടെ പുതിയ കെട്ടിടം 1895-ൽ ഉദ്ഘാടനം ചെയ്തത്. 1893-ൽ മരണശയ്യയിലായിരുന്ന മാർത്തോമ്മാ സഭാ സ്ഥാപകൻ തോമസ് അത്താനാസ്യോസിനെ പാലക്കുന്നത്തു വീട്ടിലെത്തി സന്ദർശിക്കുന്നതിനും അദ്ദേഹം മടികാണിച്ചില്ല. 1890-91 -ലെ *മലയാളി-എതിർ മെമ്മോറിയൽ* പ്രക്ഷോഭണകാലത്ത് അദ്ദേഹം *എതിർ മെമ്മോറിയ*ലിനെയാണ് പിൻതാങ്ങിയത്.

മാർ മാത്യൂസ് അത്താനാസ്യോസ് വലിച്ചുവെച്ച നുകം - അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേലധികാരം - മാർ ദീവന്നാസ്യോസ് അഞ്ചാമനെ ഒട്ടൊന്നുമല്ല കുഴക്കിയത്. അതിൽനിന്നു പൂർണ്ണമായി വിമുക്തനാകാനും അദ്ദേഹത്തിനു സാധിച്ചില്ല. മാർ യൂയാക്കീം കൂറിലോസും

പിന്നീട് പത്രോസ് പാത്രിയർക്കീസും പ്രചരിപ്പിച്ച വികലമായ സഭാ വിജ്ഞാനീയം ഈ ദുരവസ്ഥയുടെ ആഴം വർദ്ധിപ്പിച്ചു.

വളരെ തന്ത്രപൂർവമാണ് മാർ ദീവന്നാസ്യോസ് ഈ വിഷയത്തെ നേരിട്ടത്. പാത്രിയർക്കീസിന്റെ കൈവെപ്പുപോലെതന്നെ ജനങ്ങളുടെ തിരഞ്ഞെടുപ്പും മലങ്കര മെത്രാൻ സ്ഥാനത്തിന് അത്യന്താപേക്ഷിതമാണെന്ന് 1889-ൽ തിരുവിതാംകൂർ റോയൽ കോടതി വിധിച്ചതോടെ ഒന്നാമത്തെ കടമ്പ കടന്നു. അതുപോലെതന്നെ പ്രാധാന്യമുള്ള ഒരു വിധിയായിരുന്നു പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നുള്ളത്. അതോടെ പാത്രിയർക്കീസിന്റെ ഇടപെടൽ ആത്മീയ കാര്യങ്ങളിൽ മാത്രമായി ചുരുങ്ങി. ഇത്തരം ഒരു വിധി സമ്പാദിക്കാൻ മാർ ദീവന്നാസ്യോസ് അനാവശ്യ ഔൽസുക്യം കാണിച്ചതായി അക്കാലത്ത് ആരോപണം ഉയർന്നിരുന്നു. ഇതിനെ മറികടക്കാൻ അനുസരണത്തിന്റെ രജിസ്റ്റർ ഉടമ്പടി നൽകണമെന്ന് പാത്രിയർക്കീസ് ആവശ്യപ്പെടുകയും നൽകാത്തതിന് മാർ ദീവന്നാസ്യോസിന് *അരമുടക്കു* നൽകുകയും ചെയ്തു.

ഈ പ്രതിസന്ധിയെ മാർ ദീവന്നാസ്യോസ് നേരിട്ടത് മാനേജിംഗ് കമ്മിറ്റി വഴിയാണ്. തങ്ങളോട് ആലോചിക്കാതെ മെത്രാന്മാരെ വാഴിച്ചതിന് 1876-ൽ പാത്രിയർക്കീസിനു നേരിട്ട് രാജി എഴുതിക്കൊടുത്ത ചരിത്രമുള്ള മാനേജിംഗ് കമ്മിറ്റിയാകട്ടെ, ഈ ആവശ്യം നിരാകരിക്കുകയും, മാർ ദീവന്നാസ്യോസ് പ്രസിഡന്റു സ്ഥാനത്തു തുടരുമെന്നും, പൊതുകാര്യങ്ങൾ അന്വേഷിക്കുമെന്നും അസന്നിഗ്ദമായി പ്രഖ്യാപിക്കുകയും ചെയ്തു. വിഷയം മാനേജിംഗ് കമ്മിറ്റി ഏറ്റെടുത്തതോടെ മാർ ദീവന്നാസ്യോസിനെ വ്യക്തിപരമായി ശിക്ഷിച്ചോ മുടക്കിയോ തന്റെ അധികാരം സ്ഥാപിക്കാമെന്നുള്ള പാത്രിയർക്കീസിന്റെ മോഹവും തകർന്നു. മലങ്കര മെത്രാന്റെ ശക്തി മാനേജിംഗ് കമ്മിറ്റിയാണെന്ന തിരിച്ചറിവ് മാർ ദീവന്നാസ്യോസിന് എന്നും ഉണ്ടായിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ വിജയവും.

ഒരു പടികൂടി കടന്ന്, 1892 വൃശ്ചികം 13-നു പഴയസെമിനാരിയിൽ ചേർന്ന മാനേജിംഗ് കമ്മിറ്റി, പാത്രിയർക്കീസിന്റെ അപ്പീൽ അധികാരവും ഇല്ലാതാക്കി. ടി കമ്മറ്റിയുടെ നിശ്ചയപ്രകാരം ...*ഇടവക മെത്രാപ്പോലീത്താമാർ അവരവരുടെ സ്ഥാത്തിക്കോൻ അനുസരിച്ചുള്ള അധികാരങ്ങൾ നടത്തുകയും, അവരുടെ തീർച്ചകൾമേൽ പ്രസിഡന്റും* (മലങ്കര മെത്രാപ്പോലീത്താ), *മാനേജിംഗ് കമ്മറ്റിയാൽ അവരിൽനിന്നും ആണ്ടുതോറും തിരഞ്ഞെടുക്കുന്ന നാലു മെമ്പ്രന്മാരും ചേർന്ന ആലോചനാസമതിയിൽ അപ്പീൽ കേട്ടു തീരുമാനിക്കുന്നതിനു അവകാശം ഉണ്ടായിരിക്കും.....*

*മെത്രാന്മാരുടെ ഏകനായകത്വത്തിനു എതിർശക്തി* എന്ന നിലയിൽ

ഇവക മെത്രാന്മാരെയും മാനേജിംഗ് കമ്മിറ്റി നിയന്ത്രിച്ചു. മുകളിൽ പറഞ്ഞ മാനേജിംഗ് കമ്മിറ്റി യോഗംതന്നെ .....*ഇടവക മെത്രാപ്പോലീത്താമാർ അവരുടെ മുമ്പാകെ ഉണ്ടാകുന്ന കാര്യങ്ങളിൽ അവരോടുകൂടെ നന്നാലു ആലോചനക്കാരെ ചേർത്തു തീർച്ച ചെയ്യേണ്ടതും, ഈ ആലോചനക്കാരെ മെത്രാപ്പോലീത്താമാർ തിരഞ്ഞെടുത്ത് അവരുടെ പേർ മാനേജിംഗ് കമ്മിറ്റിയെ അറിയിക്കേണ്ടതുമാകുന്നു....* എന്നു നിശ്ചയിച്ച് ഏകാധിപത്യ പ്രവണതകൾക്ക് കടിഞ്ഞാണിട്ടു.

ഇടവക മെത്രാന്മാരെ കൈയിലെടുത്തു മലങ്കര മെത്രാനെതിരായി വിപ്ലവമുണ്ടാക്കുക അസാദ്ധ്യമായിരുന്നു. കാരണം ഈ തീരുമാനത്തിൽ അവരും പങ്കുചേരുകയും, അന്നു ജീവിച്ചിരുന്ന എല്ലാ മെത്രാന്മാരും പ്രസ്തുത മാനേജിംഗ് കമ്മിറ്റി മിനിട്സിൽ ഒപ്പു വയ്ക്കുകയും ചെയ്തിട്ടുണ്ട്. പാത്രിയർക്കീസിന്റെ വിശ്വസ്ഥ വിധേയരായിരിയ്ക്കാൻ മേല്പട്ടം നൽകിയ ഇവർക്ക് ഇപ്രകാരം ഒരു മാറ്റം ഉണ്ടായത് എങ്ങനെയെന്ന് ഇസ്സഡ്. എം. പാറേട്ട് വിലയിരുത്തിയിട്ടുണ്ട്:

*...അന്ത്യോഖ്യയുടെ അധികാരം സ്ഥാപിക്കുന്നതിനും നിലനിർത്തുന്നതിനും നടത്തുന്നതിനും വേണ്ടി മലങ്കരയെ ഏഴായി കഷണിച്ച്, തന്റെ കിങ്കരന്മാരായി കഴിയണമെന്ന ഉദ്ദേശ്യത്തിൽ പത്രോസ് തൃതീയൻ നിയോഗിച്ചവരെ, ജോസഫ് ദീവന്നാസ്യോസ് സ്വപക്ഷത്താക്കിയതിന് ഏറ്റം പറ്റിയതും ഉത്തമവും ആയ തെളിവാണ് പരുമല മാർ ഗ്രീഗോറിയോസ്. പരിശുദ്ധനായ അദ്ദേഹം തെറ്റുചെയ്തു എന്നോ തെറ്റാണെന്നു കാണുന്ന പ്രവൃത്തി ചെയ്വാൻ അദ്ദേഹം പുറപ്പെടുമെന്നോ ആരും പറയുകയില്ല. പാത്രിയർക്കീസിന്റെ ഉദ്ദേശ്യമെന്തായിരുന്നു എങ്കിലും, മെത്രാന്മാരുടെ ധർമ്മം മലങ്കരയെ സേവിക്കുകയാണെന്ന് മാർ ഗ്രീഗോറിയോസിനെ, മാർ ദീവന്നാസ്യോസ് ബോദ്ധ്യപ്പെടുത്തി, മറ്റുള്ളവരെയും. പത്രോസ് തൃതീയന്റെ ഭിന്നിപ്പിച്ചു ഭരിക്കുക എന്ന ലക്ഷ്യം തെറ്റുകയും ചെയ്തു...*

പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തിലും മാനേജിംഗ് കമ്മിറ്റി കത്തിവെച്ചു. പട്ടത്വം, അച്ചടക്കം എന്നീ രണ്ടധികാരങ്ങൾ മാത്രമാണ് റോയൽ കോടതി വിധിയോടെ പാത്രിയർക്കീസിനു ശേഷിച്ചിരുന്നത്. അവയിൽ അച്ചടക്കം തങ്ങളിൽകൂടി മാത്രമേ നടപ്പാക്കാവൂ എന്നു മാനേജിംഗ് കമ്മിറ്റി നിഷ്കർഷിച്ചു. മലങ്കരയിൽനിന്നും ലഭിക്കുന്ന ഏതെങ്കിലും പരാതിയിൽ മാനേജിംഗ് കമ്മിറ്റിയുടെ സമ്മതംകൂടാതെ തീരുമാനമെടുത്താൽ തങ്ങൾ അനുസരിക്കുകയില്ലെന്ന വ്യക്തമായ സന്ദേശമായിരുന്നു ആ നിശ്ചയം. മലങ്കര മെത്രാനറിയാതെ പാത്രിയർക്കീസിന് ഒന്നും ചെയ്യാനാവില്ലെന്നത് അതിന്റെ ആത്യന്തിക ഫലവും.

ഫലത്തിൽ പാത്രിയർക്കീസിൽ അവശേഷിച്ചിരുന്ന ഏക അധികാരം – മേല്പട്ടസ്ഥാനം – കൂടി മലങ്കരയിൽ തിരിച്ചു കൊണ്ടുവരാനുള്ള തന്ത്രത്തിന്റെ ഭാഗമായിരുന്നു *മഫ്രിയാനാ* സ്ഥാനത്തിനുള്ള ശ്രമം. അതു വിജയിക്കുന്നതിനു മുമ്പ് ആ മഹാരഥൻ കടന്നുപോയി എന്നു മാത്രം.

വിശ്വാസ – ആചാര കാര്യങ്ങളിൽ അയഞ്ഞ നിലപാടൊന്നും അദ്ദേഹം സ്വീകരിച്ചില്ല. പകരം സത്യവിശ്വാസ സംരക്ഷണത്തിന് തന്റേതായ മാർഗ്ഗങ്ങൾ അദ്ദേഹം വിജയകരമായി നടപ്പാക്കുകയും ചെയ്തു. കേന്ദ്രീകൃതമായ വേദശാസ്ത്ര–പൊതു പഠനത്തിന് വൈദികർക്ക് അവസരമുണ്ടാക്കി. അക്ഷരത്തിന്റെ ശക്തി നന്നായി അറിയാമായിരുന്ന അദ്ദേഹം, അച്ചടി മാധ്യമത്തിലൂടെ സത്യവിശ്വാസം ജനങ്ങളിലേയ്ക്ക് ഇറക്കി കൊണ്ടുചെന്നു. മുകളിൽ പറഞ്ഞ ആരാധനക്രമ പരിഭാഷകൾ കൂടാതെ, വിശ്വാസ വിശദീകരണങ്ങളായ ഇ. എം. പീലിപ്പോസിന്റെ *മതോപദേശപാലനം*, മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരുടെ *മതോപദേശസാരങ്ങൾ* തുടങ്ങിയ കൃതികൾ പ്രസിദ്ധീകരിക്കപ്പെടുന്നത് ഇക്കാലത്താണ്.

പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസുമായി നിരന്തര പോരാട്ടത്തിലായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ നല്ല വശങ്ങളെ ഉൾക്കൊള്ളാൻ മാർ ദീവന്നാസ്യോസ് തയാറായിരുന്നു. അവയിലൊന്നായിരുന്നു ഇടവകപ്പള്ളികളുടെ ഭരണം ക്രമപ്പെടുത്താനുള്ള ഉടമ്പടികൾ. വ്യവസ്ഥാപിതമായ ഒരു ഏകീകൃത ഭരണഘടന നിലവിലില്ലാതിരുന്ന കാലത്ത് ഓരോ പള്ളികളിലും ഭരണക്രമം സംബന്ധിച്ച് *പള്ളിയോഗം* പരസ്പര ഉടമ്പടി രേഖപ്പെടുത്തുക എന്ന പതിവ് മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലത്ത് ആരംഭിച്ചു. വികാരിത്വവും, കൈസ്ഥാന തർക്കങ്ങളും, കണക്കു സംബന്ധിച്ച പ്രശ്നങ്ങളും ഒഴിവാക്കാൻ മലങ്കര മെത്രാന് മേൽനോട്ട–അപ്പീൽ അധികാരമുള്ള ഈ ഉടമ്പടികൾ ഫലപ്രദമായിരുന്നു.

മാർ ദീവന്നാസ്യോസ് ഈ നടപടി അംഗീകരിച്ചു എന്നു മാത്രമല്ല, അവ രജിസ്റ്റർ ചെയ്ത് നിയമ വിധേയമാക്കണമെന്നു കൂടി നിർദ്ദേശിച്ചു. 1934–ലെ ഭരണഘടനാപൂർവകാലത്ത് അനേകം പള്ളികളിൽ ഉണ്ടായ രജിസ്റ്റർ ഉടമ്പടികളുടെ ഉൽഭവം ഇങ്ങനെയാണ്. ഇത്തരം ഉടമ്പടികളിൽ മലങ്കര മെത്രാനുള്ള പരിമിതമായ അധികാരം, പാത്രിയർക്കീസിന് അനിയന്ത്രിത അധികാരവും അവകാശവും എന്നു ഭേദപ്പെടുത്തിയാണ് പത്രോസ് തൃതീയനും തുടർന്ന് അബ്ദുള്ളാ ദ്വിതീയനും പുതുപ്പള്ളി പോലുള്ള പള്ളികളിൽനിന്ന് *രജിസ്റ്റർ ഉടമ്പടികൾ* വാങ്ങിയത്.

നസ്രാണികളുടെ ജാത്യാചാരങ്ങൾ ഭേദപ്പെടുത്താനോ, പാത്രിയർ

ക്കീസ് കല്പിച്ചതുപോലെ *അറബി*വൽക്കരിക്കാനോ മാർ ദീവന്നാസ്യോസ് തയാറായില്ല. സ്വന്തം വ്യക്തിത്വവും സംസ്കാരവും നിലനിർത്തുന്ന മാർ അൽവാറീസ് യൂലിയോസിന്റെ ലത്തീൻ മിഷൻ ആ നില തുടരുന്നതിൽ അദ്ദേഹത്തിന് എതിർപ്പുമില്ലായിരുന്നു.

### ഉപസംഹാരം

ഇന്നു പലരും സ്വയം അവകാശപ്പെടുന്നുവെങ്കിലും മലങ്കരസഭയുടെ ചരിത്രത്തിൽ *യാക്കോബ് ബുർദാന* എന്ന വിശേഷണത്തിന് യഥാർത്ഥ അവകാശികളായി രണ്ടുപേർ മാത്രമാണ് ഉള്ളത്. മഹാനായ മാർ ത്തോമ്മാ ഒന്നാമനും, മാർ ദീവന്നാസ്യോസ് അഞ്ചാമനും. മലങ്കരസഭയെ വിശ്വാസ വിപരീതത്തിൽനിന്നു വീണ്ടെടുത്തു എന്നതു മാത്രമല്ല, ആധുനിക മലങ്കരസഭയ്ക്കു ആത്മീയവും ലൗകികവുമായ അടിത്തറ ഇടുകയും ചെയ്ത മഹാനാണ് പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ.

### Bibliography

1. അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റി, *മിനിട്സ്* (കൈയെഴുത്ത്), 1876 മുതൽ 1909 വരെ.

2. *ഇടവഴിക്കൽ ഡയറി*, കൈയെഴുത്ത്.

3. ഉമ്മൻ, പി. എ., *ചേപ്പാട്ടു മാർ ദീവന്നാസ്യോസ്*, ചേപ്പാട്, 1956.

4. *കരവട്ടുവീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമം*, കൈയെഴുത്ത്.

5. കുര്യൻ തോമസ്, ഡോ. എം. & ജോയ്സ് തോട്ടയ്ക്കാട്, *കർമ്മശേഷിയുടെ കാതൽ*, കോട്ടയം, 2008.

6. ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ, *എഴുത്തുകൾ*, കോട്ടയം, 2010.

7. ചാക്കോ, റ്റി. സി., *മലങ്കര മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം*, തിരുവല്ല, 2000.

8. ചാണ്ടപ്പിള്ള കത്തനാർ, താഴത്ത് ചാക്കോ, *വിലാപങ്ങൾ*, കോട്ടയം, 1925.

9. പാറേട്ട്, ഇസഡ്. എം., *മലങ്കര നസ്രാണികൾ,* വാല്യം 3, കോട്ടയം, 1967.

10. മാത്യു, എൻ. എം. *മലങ്കര മാർത്തോമ്മാ സഭാചരിത്രം, രണ്ടാം ഭാഗം*, തിരുവല്ല, 2007.

11. മലങ്കരസഭാ മാസിക (*പ്രസാ.*), *പരുമലസ്മൃതി*, കോട്ടയം, 2002.

12. മർക്കോസ്, ഡോ. എം. ഇ., *മാലിത്ര ഏലിയാസ് കത്തനാർ*, 2002.

13. വർക്കി, എം. പി., മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, കോട്ടയം, 1901.

14. സി. എം. ഐ. പ്രസാധക കമ്മറ്റി (*പ്രസാ.*), ചാവറയച്ചന്റെ സമ്പൂർണ്ണ കൃതികൾ, വാല്യം ഒന്ന്, എറണാകുളം, 1985.

15. Seminary Case Book, Vol I, II & III.

(*യുഗതേജസ് - സമാഹാരം - നവംബർ, 2010*)

# 2

# ജൂബിലിക്കാപ്പ

1901–ൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ കത്തനാരുപട്ടമേറ്റതിന്റെ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് മലങ്കരസഭ തങ്ങളുടെ മഹാചാര്യനു നൽകിയ ഉപഹാരം. തങ്കകസവും പട്ടും ഉപയോഗിച്ചു നിർമിച്ച ഈ കാപ്പയാണ് മലങ്കരസഭയുടെ ചരിത്രത്തിലെ ഏറ്റവും ചിലവേറിയതായി കരുതപ്പെടുന്നത്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ തുടർന്ന് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും തുടർന്ന് പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായും വിശേഷാവസരങ്ങളിൽ ഈ കാപ്പ ഉപയോഗിച്ചിരുന്നു. *ജൂബിലിക്കാപ്പ* എന്നാണ് ആദിമുതൽ ഈ കാപ്പ അറിയപ്പെട്ടിരുന്നത്.

*ജൂബിലിക്കാപ്പ* ഇപ്പോൾ ആർത്താറ്റ് കുന്നംകുളം കത്തീഡ്രലിൽ സ്ഥിരമായി പ്രദർശിപ്പിച്ചിരിക്കുന്നു.

# 3

# തിരുശേഷിപ്പുകൾ

1865–ൽ മർദ്ദീനിൽ വെച്ച് മേല്പട്ടസ്ഥാനം സ്വീകരിച്ചപ്പോൾ പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരം സ്ഥാനചിഹ്നങ്ങളോടൊപ്പം മൂന്നു പരിശുദ്ധന്മാരുടെ തിരുശേഷിപ്പും മാർ ദീവന്നാസ്യോസ് അഞ്ചാമനു ലഭിച്ചു. മലങ്കരയിലേയ്ക്കുള്ള മടങ്ങിവരവിൽ അദ്ദേഹത്തെ സ്വീകരിച്ച കോനാട്ടു മല്പാൻ, കരവട്ടുവീട്ടിൽ ശെമവോൻ കോർഎപ്പിസ്ക്കോപ്പാ എന്നിവരുമായി *...സന്തൊഷമായ വർത്തമാനങ്ങൾ പറഞ്ഞതു കൂടാതെ പാത്രിയർക്കീസു ബാവാ അദ്ദെഹത്തിന്നു കൊടുത്തിട്ടുള്ള കശവുകാപ്പാ മുതലായ്കയും, സ്ലീബായും കുരിശും മുറൊനും വടിയും, മാർ കൌമ്മായുടെയും മാർ യാക്കൊബ ബുർദ്ദാനയുടെയും മാർ യാക്കൊബ മപസ്തയുടെയും അസ്തികളും മലയാളമൊക്കെ ഭരിപ്പാനായി കൊടുത്തിട്ടുള്ള സ്താത്തിക്കൊനും എന്നെ കാണിച്ചു...* എന്നാണ് *കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലെ* ദൃക്സാക്ഷി വിവരണം.

ഇവയിൽ മാർ യാക്കൊബു ബുർദ്ദാനയുടെ തിരുശേഷിപ്പ് അങ്കമാലി ഭദ്രാസനത്തിലെ കുന്നക്കുരുടി പള്ളിക്ക് അദ്ദേഹം നൽകി അവിടെ സ്ഥാപിച്ചു. മാർ യാക്കൊബു മപസ്തയുടെ തിരുശേഷിപ്പ് കൊച്ചി ഭദ്രാസനത്തിലെ പെങ്ങാമുക്ക് പള്ളിക്കു നൽകുകയും, പിന്നീട് പള്ളിനടയിലെ കുരിശുപള്ളിയിൽ സ്ഥാപിക്കുകയും ചെയ്തു.

മാർ കൗമായുടെ തിരുശേഷിപ്പ് ഒരു വെള്ളിച്ചെപ്പിലടച്ച് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ കാപ്പപെട്ടിയിൽ സൂക്ഷിക്കുകയും പിൻതുടർച്ചാവകാശമായി പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനു കൈമാറുകയും ചെയ്തു. അദ്ദേഹവും തന്റെ കാപ്പപ്പെട്ടിയിൽ സൂക്ഷിച്ച ഈ തിരുശേഷിപ്പ്, വിൽപ്പത്രപ്രകാരം പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കു നൽകി. ഈ വെള്ളിച്ചെപ്പ് ഇപ്പോൾ കോട്ടയം കഞ്ഞഴ മാർ ഏലിയാ ചാപ്പലിൽ സ്ഥാപിച്ചിരിക്കുന്നു.

ലഭ്യമായ വിവരങ്ങൾപ്രകാരം മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആദ്യം കല്ലിട്ട പള്ളി മാവേലിക്കര ഭദ്രാസനത്തിലെ കരുവാറ്റയാണ്. 1867–ൽ മാർ യാക്കൊബു ബുർദ്ദാനയുടെ നാമത്തിലാണ് ഈ പള്ളി സ്ഥാപിച്ചത്.

# 4

# കേരളത്തിന്റെ വിധി നിർണ്ണയിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവം

**ആമുഖം:** കേരളത്തിൽ കാർഷിക സംസ്കാരം നശിച്ചിട്ടും, പരമ്പരാഗത തൊഴിൽ മേഖലകൾ ഇല്ലാതായിട്ടും, ആധുനിക വ്യവസായങ്ങൾ പുറംതിരിഞ്ഞു നിൽക്കുമ്പോഴും ഇരുപത്തൊന്നാം നൂറ്റാണ്ടിൽ മലയാളി രണ്ടു കാലിൽ നിൽക്കുന്നതിന് ഒരൊറ്റ കാരണമേയുള്ളു: വിദ്യാഭ്യാസം. പരമ്പരാഗത ജീവസന്ധാരണമാർഗ്ഗങ്ങൾ അപര്യാപ്തമായി മാറിയ ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പാദം മുതൽ മലയാളികളെ, വിശിഷ്യാ നസ്രാണികളെ, നിലനിർത്തുന്നത് വിദ്യാഭ്യാസമാണ്. കേരളീയ സമൂഹത്തെ സമൂലം മാറ്റിമറിച്ച ഈ വിദ്യാഭ്യാസ വിപ്ലവത്തിന്റെ യഥാർത്ഥ നായകൻ, ആധുനിക മലങ്കരസഭയ്ക്ക് ആത്മീയവും ലൗകികവുമായ അടിസ്ഥാനമിട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായാണ്.

കേരളത്തിലെ ആധുനിക വിദ്യാഭ്യാസ വിപ്ലവത്തിന്റെ പിതൃത്വം പാശ്ചാത്യ മിഷനറിമാർക്കാണെന്നാണ് പൊതുവേയുള്ള ധാരണ. എന്നാൽ ഈ വിശ്വാസം തിരുത്തിക്കുറിക്കേണ്ടിയിരിക്കുന്നു. പിന്നോക്ക ജാതിയിൽപ്പെട്ടവരെ സംബന്ധിച്ച് മിഷനറിമാരുടെ ഈ അവകാശവാദം ശരിയാണ്. എന്നാൽ പൊതുസമൂഹത്തിൽ ഈ വിപ്ലവത്തിനു യഥാർത്ഥത്തിൽ തുടക്കം കുറിച്ചത് തിരുവിതാംകൂർ സർക്കാരും അതിനെ ജനകീയപ്രസ്ഥാനമാക്കി വളർത്തിയത് മാർ ദീവന്നാസ്യോസ് അഞ്ചാമനുമാണ്. പിന്നീട് റോമൻ കത്തോലിക്കരും, പ്രൊട്ടസ്റ്റന്റ് മിഷനറിമാരും, നായർ സർവീസ് സൊസൈറ്റിയും ഇത് ഏറ്റുപിടിച്ചതോടെ കേരളത്തിൽ വിദ്യാഭ്യാസ വിപ്ലവം യാഥാർത്ഥ്യമായി.

**ബ്രിട്ടീഷ് താൽപ്പര്യങ്ങൾ:** 1808-ലെ വേലുത്തമ്പി കലാപത്തിനു ശേഷം തിരുവിതാംകൂറിലും കൊച്ചിയിലും സമ്പൂർണ നിയന്ത്രണം കരസ്ഥമാക്കിയ ബ്രിട്ടീഷ് സാമ്രാജ്യത്തിന് നസ്രാണികളെപ്പറ്റി വ്യക്തമായ ഒരു ദീർഘകാല പദ്ധതി ഉണ്ടായിരുന്നു. കേണൽ മൺറോയെപ്പോലുള്ളവർ ഒരു *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ ചവിട്ടുപടിയായാണ് നസ്രാണികളെ കണ്ടത്. കേരളീയ സമൂഹത്തിൽ മാന്യമായ സ്ഥാനമുള്ള നസ്രാണികളിൽ നിന്നും രൂപംകൊള്ളുന്ന പ്രൊട്ടസ്റ്റന്റ് മിഷനറിമാരും

പുരോഹിതരും ബ്രിട്ടീഷ് സാമ്രാജ്യത്തോട് വിധേയത്വമുള്ള ഒരു ബ്രിട്ടീഷ് ഇന്ത്യയ്ക്ക് രൂപംകൊടുക്കുമെന്ന് അവർ പ്രതീക്ഷിച്ചു.

1814-ൽ കോട്ടത്തു സെമിനാരി സ്ഥാപിക്കുന്നതിനു കേണൽ മൺറോ സഹായം നൽകിയത് ഈ ഗൂഢലക്ഷ്യത്തോടു കൂടിയായിരുന്നു. കോട്ടയത്തു *സെമിനാരി* എന്ന ഉന്നത വിദ്യാഭ്യാസ കേന്ദ്രവും അവിടേയ്ക്കയയ്ക്കാൻ കുട്ടികളെ ഒരുക്കുന്ന ഗ്രാമീണ സ്കൂളുകളുടെ ഒരു ശൃംഘലയുമാണ് കേണൽ മൺറോ വിഭാവനം ചെയ്തത്. എന്നാൽ 1836-ലെ *മാവേലിക്കര പടിയോല*യോടെ നസ്രാണി - പ്രൊട്ടസ്റ്റന്റ് സഹവാസം അവസാനിച്ചു. അതോടെ ആ വിദ്യാഭ്യാസ പദ്ധതിയും അന്ത്യം കണ്ടു.

**ജാതി എന്ന ഘടകം:** നസ്രാണി ഹൃദയഭൂമിയിൽ പ്രവർത്തിച്ചിരുന്ന സി.എം.എസ്. മിഷനറിമാർ ഇതോടെ തങ്ങളുടെ പ്രവർത്തന മേഖല മുഖ്യമായും അധഃകൃത വർഗ്ഗക്കാരിൽ മാത്രമാക്കി കേന്ദ്രീകരിച്ചു (കേരളത്തിൽ പ്രവർത്തിച്ചിരുന്ന മറ്റ് രണ്ടു പ്രൊട്ടസ്റ്റന്റ് മിഷനറി സമൂഹങ്ങളായ എൽ.എം.എസും, ബാസൽ മിഷനും യഥാക്രമം തെക്കൻ തിരുവിതാംകൂറിലും മലബാറിലുമായിരുന്നു. അവർ ആദ്യകാലം മുതൽതന്നെ അധഃകൃത വർഗ്ഗക്കാരുടെ ഇടയിലാണ് പ്രവർത്തിച്ചിരുന്നത്.). ഇവർക്ക് വിദ്യാഭ്യാസം നല്കുന്നതിനുള്ള മിഷനറി പ്രവർത്തനങ്ങൾ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടം വരെയും ഏതാണ്ട് അപ്രായോഗികമായിരുന്നു. ജാതിവ്യവസ്ഥയും അടിമ സമ്പ്രദായവുമായിരുന്നു ഇതിനു കാരണം.

**പള്ളിയും പള്ളിക്കൂടവും:** പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് വിദ്യാഭ്യാസ മേഘലയ്ക്ക് നസ്രാണിപ്പള്ളികൾ ഒരു നിശബ്ദ സേവനം ആരംഭിച്ചു. അത് *കുടിപ്പള്ളിക്കുടം* എന്ന എഴുത്തുപള്ളികളുടെ നടത്തിപ്പാണ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ വ്യവസ്ഥാപിത കളരി സമ്പ്രദായം തകർന്നതിനു ശേഷമുള്ള കാലത്ത് നിലത്തെഴുത്താശാന്മാർ സ്വന്തനിലയിൽ നടത്തിയിരുന്ന സ്ഥാപനങ്ങളും ജന്മിഗൃഹങ്ങളിൽ അവരുടെ കുട്ടികൾക്കായി അദ്ധ്യാപനം നടത്തിയിരുന്നവരും മാത്രമായിരുന്നു കേരളത്തിന്റെ അദ്ധ്യയന മാർഗ്ഗങ്ങൾ. ഇവ ഒരു പരിധി വരെ സാധാരണക്കാർക്ക് അപ്രാപ്യമായിരുന്നു. ഈ സാഹചര്യത്തിലാണ് നിലത്തെഴുത്താശാന്മാർക്ക് നിശ്ചിത ശമ്പളവും പഠനസ്ഥലവും നൽകി നസ്രാണിപ്പള്ളികൾ വിദ്യാഭ്യാസ മേഖലയിലേയ്ക്കു കടന്നുവരുന്നത്. നസ്രാണിയും നായരുമടങ്ങുന്ന മദ്ധ്യവർഗ്ഗജാതികളിൽപ്പെട്ട സാധാരണക്കാർക്ക് ഈ പള്ളിക്കൂടങ്ങൾ നൽകിയ ആശ്വാസം ചില്ലറയല്ല.

**സർക്കാരിന്റെ പങ്ക്:** കേവലം നികുതിപിരിവ് എന്ന നിലയിൽ നിന്നും സർക്കാരിന്റെ ചുമതലകൾ വർദ്ധിച്ചതോടെ അക്ഷരാഭ്യാസമുള്ള ജീവ

നക്കാരുടെ ആവശ്യകതയും വർദ്ധിച്ചു. കൂട്ടത്തിൽ സർക്കാർ ജോലിക്ക് നിശ്ചിത വിദ്യാഭ്യാസയോഗ്യതയും നിർബന്ധമാക്കി. ഇതിനായി 1866–67 കാലഘട്ടത്തിൽ തിരുവിതാംകൂറിലെമ്പാടുമായി 12 ഡിസ്ട്രിക്ട് മലയാളം സ്കൂളുകൾ സർക്കാർ ആരംഭിച്ചു. പക്ഷേ ആവശ്യത്തിനു ജീവനക്കാരെ ലഭിക്കത്തക്കവിധം സ്കൂളുകൾ ആരംഭിക്കുക എന്നത് സർക്കാരിനാൽ മാത്രം അസാദ്ധ്യമായതിനാൽ സ്കൂളുകൾ ആരംഭിക്കുന്ന ആർക്കും ഗ്രാന്റ് നൽകുക എന്ന നയം തിരുവിതാംകൂർ സർക്കാർ സ്വീകരിച്ചു. 1869–ൽതന്നെ 20 സ്വകാര്യ സ്കൂളുകൾക്ക് സർക്കാർ ഗ്രാന്റ് നൽകി.

കേരളത്തിൽ വർദ്ധിച്ചുവന്ന കയറ്റുമതിയും വാണിജ്യ പ്രക്രിയയും സ്വകാര്യ മേഖലയിലും ധാരാളം *റൈട്ടർ*മാരുടെ തസ്തികകൾ സൃഷ്ടിച്ചു. ഇതും സ്കൂളുകളുടെ എണ്ണം കൂട്ടേണ്ടതിന്റെ ആവശ്യകത വർദ്ധിപ്പിച്ചു. എന്നാൽ അപൂർവം ചില ജന്മിമാർക്കൊഴികെ സ്വകാര്യ വ്യക്തികൾക്ക് ഇപ്രകാരം സ്കൂളുകൾ ആരംഭിക്കുകയും നടത്തിക്കൊണ്ടു പോവുകയും ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. അടിസ്ഥാന സൗകര്യങ്ങൾ, മൂലധനം, നടത്തിപ്പ് ഇവയൊക്കെയും പ്രശ്നങ്ങളായിരുന്നു.

**നസ്രാണികളും പള്ളിക്കൂടവും:** ഈ സാഹചര്യത്തിലാണ് നസ്രാണികൾ ആധുനിക വിദ്യാഭ്യാസ മേഖലയിലേയ്ക്കു തിരിയുന്നത്. സ്കൂളുകൾ സ്ഥാപിക്കാനുള്ള വിഭവശേഷിയും, *കുടിപ്പള്ളിക്കൂടം* നടത്തിയുള്ള പരിചയവും, സർവോപരി *ദേശത്തുപള്ളി*കൾക്ക് സമൂഹത്തിലുണ്ടായിരുന്ന മാന്യതയും നസ്രാണികൾക്ക് ഈ രംഗത്തു പ്രവേശിക്കുവാൻ തികച്ചും അനുകൂല ഘടകങ്ങളായിരുന്നു.

അന്നത്തെ മലങ്കര മെത്രാനായിരുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസായിരുന്നു ഈ രംഗത്ത് ആദ്യമായി പ്രവേശിച്ചത്. പലയിടത്തുമുണ്ടായിരുന്ന *കുടിപ്പള്ളിക്കൂട*ങ്ങളെ കൂട്ടിയോജിപ്പിച്ച് ഗ്രാന്റു സ്കൂളുകളാക്കി അദ്ദേഹം ഈ രംഗത്തു പ്രവേശിച്ചു. എന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസവും മദ്രാസിൽ ഉപരിവിദ്യാഭ്യാസവും നേടിയ അദ്ദേഹം തന്റെ സ്വതസിദ്ധമായ കഴിവുകൾ ഉപയോഗിച്ച് വിദ്യാഭ്യാസരംഗത്തെ പോഷിപ്പിച്ചതായി കാണുന്നില്ല. നസ്രാണികൾക്ക് സമാനമായ അനുകൂല സാഹചര്യങ്ങളും അധിക വിഭവശേഷിയും ഉണ്ടായിരുന്ന റോമൻ കത്തോലിക്കരും അന്ന് ആധുനിക വിദ്യാഭ്യാസത്തിനോട് വിമുഖത കാട്ടി.

**മാർ ദീവന്നാസ്യോസ് രംഗത്ത്:** മലങ്കര മെത്രാൻസ്ഥാനത്തിനു പടവെട്ടിക്കൊണ്ടിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഈ രംഗത്തെത്തുന്നത് സ്വൽപ്പം താമസിച്ചാണ്. എങ്കിലും ചുരുങ്ങിയ കാലംകൊണ്ട് അദ്ദേഹം മുൻപന്തിയിലെത്തി. തന്റെ അസാധാരണമായ സംഘടനാ പാടവവും, *കുന്നംകുളം വ്യാപാരദൃഷ്ടിയും* ഇതിനദ്ദേഹത്തെ സഹായിച്ചു.

1879–ൽ അറുപതു ഗ്രാന്റ് സ്കൂളുകൾ അദ്ദേഹത്തിന്റെ മാനേജ്മെന്റിന്റെ കീഴിലുണ്ടായിരുന്നു. 1881–82–ൽ റോമൻ കത്തോലിക്കർക്ക് കേവലം പത്ത് ഗ്രാന്റ് സ്കൂളുകൾ മാത്രമുണ്ടായിരുന്ന സാഹചര്യത്തിലാണിത്. അതി ദ്രുതം വളർന്ന അദ്ദേഹത്തിന്റെ വിദ്യാഭ്യാസ ശൃംഘലയുടെ 1906–ലെ ബാക്കിപത്രം താഴെ പറയുന്നതാണ്.

ഇംഗ്ലീഷ് ഹൈസ്ക്കൂളുകൾ – 3.

ഇംഗ്ലീഷ് മിഡിൽ സ്ക്കൂളുകൾ – 9.

പെൺ പള്ളിക്കൂടങ്ങൾ – 2.

മലയാളം പ്രൈമറി സ്കൂളുകൾ (ഗ്രാന്റുള്ളവയും ഇല്ലാത്തവയും) – 200.

ഇവയിൽ ഇടവകപ്പള്ളികളുടെ ഉടമസ്ഥതയിലുള്ള ഏതാനും എണ്ണം ഒഴിവാക്കിയാൽപോലും അന്നത്തെ ഏറ്റവും വലിയ കോർപ്പറേറ്റു മാനേ ജർ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആയിരുന്നുയെന്ന് നിസംശയം പറയാം. 1895–ലെ വിദ്യാഭ്യാസ റെഗുലേഷൻ മൂലം നിശ്ചിത മാനദണ്ഡ ങ്ങൾ പാലിക്കാനാവാത്ത അനേകം സ്കൂളുകൾ അടച്ചുപൂട്ടിയശേഷവും ഇത്രയധികം സ്കൂളുകൾ നിലനിന്നിരുന്നു എന്നത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ വ്യാപ്തി വെളിവാക്കുന്നു.

സ്കൂളുകളുടെ നടത്തിപ്പിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ ഭരണതന്ത്രജ്ഞത പ്രകടമാക്കി. കോട്ടയം എം.ഡി. സെമിനാരിയിൽ സ്കൂളുകളുടെ കോർപ്പറേറ്റ് ഓഫീസ് ആരംഭിക്കുകയും സ്കൂൾ ഇൻ സ്പെക്ടർമാരെ നിയമിക്കുകയും ചെയ്തു. ഗ്രാന്റ് കിട്ടുന്നതിൽ 11 മാസത്തെ ശമ്പളവും വാദ്ധ്യാന്മാർക്കു ക്രമമായി നൽകി. ഒരു ഭാഗം മാത്രമാണ് പൊതുചിലവിനെടുത്തത്. അർഹരായവർക്ക് പൂർണ്ണ ശമ്പ ളവും അദ്ദേഹം നൽകി. അന്ന് മറ്റു സമുദായങ്ങൾ രണ്ടും അതിലധി കവും മാസത്തെ ശമ്പളം കൈവശപ്പെടുത്തിയിരുന്ന സ്ഥാനത്താണിത്.

**വിദ്യാഭ്യാസം വീട്ടുവാതുക്കൽ:** തിരുവിതാംകൂർ സർക്കാർ ആരംഭ മിട്ട മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ പ്രവർത്തനത്തിലെ യഥാർത്ഥ *വിദ്യാഭ്യാസ വിപ്ലവം* ഇതൊന്നുമായിരുന്നില്ല. അത് അടിസ്ഥാന വിദ്യാഭ്യാസം വീട്ടുവാതിൽക്കൽ എത്തിച്ചു എന്നതാണ്. മാർ ദീവന്നാ സ്യോസ് അഞ്ചാമന്റെ മലയാളം പ്രൈമറി സ്കൂളുകളിൽ വിരലിൽ എണ്ണാ വുന്നവയൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിട യ്ക്കുള്ള ഉൾനാടൻ പ്രദേശങ്ങളിലായിരുന്നു. തികച്ചും യാഥാസ്ഥിതിക മായ സമൂഹം, അതീവ പരിമിതമായ യാത്രാസൗകര്യം, ഹോസ്റ്റലുകൾ മുതലായ വിടുതിവീടുകളുടെ ദൗർലഭ്യവും അവയോടുള്ള വിരക്തിയും,

സുരക്ഷാ പ്രശ്നങ്ങൾ, ജാത്യാചാരങ്ങൾ ഇവയൊക്കെയും നഗരങ്ങളിലുള്ള സ്കൂളുകളിൽ കുട്ടികളെ അയക്കുന്നതിന് അന്നത്തെ ഗ്രാമീണ സമൂഹത്തിന് പ്രതിബന്ധങ്ങളായിരുന്നു.

സ്വന്തനാട്ടിൽ, *ദേശത്തുപള്ളി*കൾക്ക് സമീപം നസ്രാണി പള്ളിക്കൂടങ്ങൾ വന്നതോടെ ഈ തടസ്സങ്ങളെല്ലാം ഒറ്റയടിക്കു മാറിക്കിട്ടി. ആധുനിക വിദ്യാഭ്യാസം സാർവത്രികമായി. അടിസ്ഥാന വിദ്യാഭ്യാസം ലഭിച്ച വിദ്യാർത്ഥികളെ കുറഞ്ഞപക്ഷം സാമ്പത്തിക ഭദ്രതയുള്ളവർക്കെങ്കിലും പട്ടണങ്ങളിൽ ഉപരിപഠനത്തിനു വിടുന്നതിൽ തടസ്സമില്ലാതായി.

**സി.എം.എസ്. മിഷനറിമാരുടെ പരാജയം:** മാർ ദീവന്നാസ്യോസ് അഞ്ചാമനോടൊപ്പം അതേകാലത്ത് ഗ്രാമീണ വിദ്യാഭ്യാസ മേഖലയിലിറങ്ങിയ സി.എം.എസ്. മിഷനറിമാരുടെ സ്കൂളുകൾക്ക് മദ്ധ്യതിരുവിതാംകൂറിൽ കാര്യമായ ചലനമുണ്ടാക്കാൻ കഴിഞ്ഞില്ല. ജാതിവ്യവസ്ഥയുടെ രൂക്ഷതയും സി.എം.എസ്. മിഷനറിമാരുടെ അധഃകൃതരുടെ ഇടയിലുള്ള പ്രവർത്തനവുമായിരുന്നു കാരണം. അപൂർവം ചിലതൊഴിച്ചാൽ സി.എം. എസ്. ഗ്രാമീണ സ്കൂളുകൾ പിന്നോക്ക വിഭാഗങ്ങളുടെ ആവാസകേന്ദ്രങ്ങളിലാണ് സ്ഥാപിച്ചത്. അവ ഉപയോഗിക്കുവാൻ നായർ–നസ്രാണി മുതലായ മദ്ധ്യവർത്തി ജാതിക്കാർ വിസമ്മതിച്ചു. എന്നാൽ നസ്രാണി സ്കൂളുകൾക്ക് ഈ പ്രശ്നം ഇല്ലായിരുന്നു. മുകളിൽ പറഞ്ഞ *ദേശത്തുപള്ളി*കൾക്ക് സമൂഹത്തിലുണ്ടായിരുന്ന മാന്യത ഇവിടെയും അനുകൂല ഘടകമായി. എന്നാൽ കോട്ടയം സി.എം.എസ്. കോളജു പോലുള്ള അപൂർവം സി.എം.എസ്. ഉപരിവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഈ പ്രശ്നം അന്നില്ലായിരുന്നു. അധഃകൃത ഉദ്ധാരണത്തിനു അവയെ ഉപയോഗിച്ചില്ല എന്നതായിരുന്നു കാരണം. പക്ഷേ വിദ്യാർത്ഥികളിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസം കുത്തിവെയ്ക്കുവാൻ ഈ സ്ഥാപനങ്ങൾ ഉപയോഗിക്കുന്നതായി വ്യാപകമായ പരാതി ഉണ്ടായിരുന്നു.

**വ്യത്യസ്ത ലക്ഷ്യങ്ങൾ:** ഇത്തരം ഗ്രാമീണ സ്കൂളുകളിൽ പഠിച്ചിറങ്ങുന്നവർക്ക് വ്യത്യസ്തങ്ങളായ ജീവിത സരണികളായിരുന്നു മുമ്പിലുണ്ടായിരുന്നത്. തിരുവിതാംകൂർ സർക്കാരിന് ധാരാളം ജീവനക്കാരെ ആവശ്യമുണ്ടായിരുന്നെങ്കിലും ഭൂരിപക്ഷം തസ്തികകളും സവർണ്ണ ഹിന്ദുക്കൾക്ക് മാത്രമായി നീക്കിവയ്ക്കുക എന്നത് അന്ന് ലിഘിതവും അലിഘിതവുമായ നിയമമായിരുന്നു. ഈ തുറയിൽ പരിശ്രമിച്ച നസ്രാണികളിൽ ഭൂരിപക്ഷത്തിനും നിരാശയായിരുന്നു ഫലം. ലഭിച്ച പരിമിത അവസരങ്ങളും ഭൂരിപക്ഷം ഭരണത്തിൽ സ്വാധീനമുണ്ടായിരുന്ന പ്രൊട്ടസ്റ്റന്റ് വിശ്വാസം സ്വീകരിച്ച നസ്രാണികൾ കയ്യടക്കി.

പക്ഷേ യഥാർത്ഥ നസ്രാണികൾക്കും മറ്റൊരു സരണി മുമ്പിലുണ്ടാ

യിരുന്നു. അത് മുകളിൽപറഞ്ഞ സ്വകാര്യ സ്ഥാപനങ്ങളും പുതുതായി കേരളത്തിൽ രൂപംകൊണ്ട തോട്ടവ്യവസായവുമായിരുന്നു. മികവിനു മാത്രം അംഗീകാരം ലഭിക്കുന്ന ഈ തൊഴിൽ മേഖലകൾ നസ്രാണി കളെ മൽസരക്ഷമതയുള്ള ഒരു സമൂഹമാക്കി മാറ്റി. വളർന്നുകൊണ്ടിരി ക്കുന്ന വിദ്യാഭ്യാസ മേഖലയിലെ വാദ്ധ്യാർ പണിയും അവർക്ക് ആകർഷ കമായ ഒരു മേഖലയായിരുന്നു. വിദ്യാഭ്യാസമുണ്ടെങ്കിൽ സർക്കാർ ജോലി ഉറപ്പായ നായർ സമുദായം *ശ്രീ പത്മനാഭന്റെ പത്തു ചക്രത്തിൽ* തൃപ്ത രായി മൽസരക്ഷമതയില്ലാത്ത സമൂഹമായി മാറി. ഈ ധ്രുവീകരണ ത്തിന്റ ആത്യന്തിക ഫലം പിന്നാലെ പരിഗണിക്കാം.

**വടക്കിന്റെ തിരസ്ക്കരണം:** മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഗ്രാമീണ സ്കൂളുകളിൽ വിരലിൽ എണ്ണാവുന്നവയൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനു തെക്കായിരുന്നു. വടക്കൻ ഇടവകകൾ ആധുനിക വിദ്യാ ഭ്യാസത്തോടു പുറംതിരിഞ്ഞു നിന്നു എന്നാണ് ഇതിനർത്ഥം. കാരണം, പ്രാദേശികമായ പിന്തുണയും പരിശ്രമവും കൊണ്ടു കൂടിയാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ വിദ്യാഭ്യാസ വിപ്ലവം നടപ്പിലാക്കി യത്. വടക്ക് സ്കൂളുകൾ കുറഞ്ഞെങ്കിൽ അവരുടെ സഹകരണവും താൽ പര്യവും പരിമിതമായിരുന്നു എന്നു വ്യക്തം.

1895-നു ശേഷം മാത്രമാണ് കൊച്ചീരാജ്യത്ത് സ്വകാര്യ സ്കൂളുകൾക്ക് ഗ്രാന്റ് നൽകിത്തുടങ്ങിയതെന്ന് വടക്കൻ ഇടവകകളുടെ പിന്നോക്കാവ സ്ഥയ്ക്കു കാരണമായി വാദിച്ചേക്കാം. പക്ഷേ ഇതു നിരർത്ഥകമാണ്. കാരണം തിരുവിതാംകൂറിൽപ്പെട്ട മൂവാറ്റുപുഴ ഡിവിഷനിലും സ്ഥിതി മെച്ചമായിരുന്നില്ല. കൊച്ചി രാജ്യത്തിലുൾപ്പെട്ട കുന്നംകുളത്ത് ഹൈസ് ക്കൂളും മുളന്തുരുത്തിയിൽ മിഡിൽ സ്കൂളും ഉണ്ടാവുകയും ചെയ്തു. വിദ്യാഭ്യാസരംഗത്ത് തെക്കിനേക്കാൾ വടക്കർ ഒന്നിലധികം തലമുറ പിന്നി ലായി എന്നതാണ് ഇതിന്റെ ആത്യന്തികഫലം.

**പാമ്പാടി നൽകുന്ന പാഠം:** മുകളിൽ പറഞ്ഞ വാദഗതികളെ സാധൂ കരിക്കുന്നതിനായി പാമ്പാടിയെ മാത്രം ഉദാഹരണമായെടുത്താൽ മതി. കോട്ടയത്തു നിന്നും പതിനെട്ടു കിലോമീറ്റർ കിഴക്ക് കെ. കെ. റോഡി ലാണ് പാമ്പാടി എന്ന വികസ്വര ഗ്രാമം. പാമ്പാടി പള്ളിയിൽ നടന്നി രുന്ന കുടിപള്ളിക്കുടം വികസിപ്പിച്ചാണ് കൊല്ലവർഷം 1054-ൽ (എ.ഡി. 1879) *പള്ളിവാതുക്കൽ സ്കൂൾ* എന്നറിയപ്പെടുന്ന എം.ഡി. എൽ.പി. സ്കൂൾ സ്ഥാപിക്കുന്നത്. പാമ്പാടിയിലെ ആദ്യ ആധുനിക വിദ്യാഭ്യാസ സ്ഥാപനം ഇതാണ്. പാമ്പാടിക്കാർക്ക് ആധുനിക വിദ്യാഭ്യാസത്തിനുള്ള വഴിതുറന്നത് പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു.

ഏതാനും വർഷങ്ങൾക്കുള്ളിൽ പള്ളിവാതുക്കൽ സ്കൂളിനു രണ്ടു

കിലോമീറ്റർ ചുറ്റളവിനുള്ളിൽ തങ്ങളുടെ മിഷൻ പ്രവർത്തനമേഖലയിൽ സി.എം.എസ്. മിഷനറിമാർ അഞ്ചു സ്കൂളുകൾ സ്ഥാപിച്ചു. അവയുടെ പ്രാദേശികമായ പേരുകൾ ഇന്നും വ്യക്തമാക്കുന്നതുപോലെ അധഃകൃത ജാതികളുടെ ആവാസ ഭൂമിയിലാണ് ഈ സ്കൂളുകൾ സ്ഥാപിതമായത്. അതിനാൽ പിന്നീട് രണ്ടു കിലോമീറ്റർ മാറി ആലാമ്പള്ളിയിൽ സർക്കാർ സ്കൂൾ ഉണ്ടാകുന്നതുവരെ പ്രദേശത്തെ നസ്രാണി - നായർ കുട്ടികളുടെ ഏക ആശ്രയം പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു. ദശാബ്ദങ്ങൾക്കുശേഷം, കൂടുതൽ കൃത്യമായി പറഞ്ഞാൽ 1920-കളിലെ മഹാ സാമ്പത്തിക മാന്ദ്യത്തിനു ശേഷമാണ്, ഇത്തരം സി.എം.എസ്. സ്കൂളുകൾ സാർവജനീനമാകുന്നത്.

പള്ളിവാതുക്കൽ സ്കൂൾ നൽകിയ ആവേശം ഉപരി വിദ്യാഭ്യാസത്തിനു - ഇംഗ്ലീഷ് പ്രൈമറി - പാമ്പാടിയിലെ കുട്ടികളെ കോട്ടയത്ത് അയയ്ക്കാൻ പ്രചോദനമായി. പക്ഷേ കോട്ടയത്തു ബന്ധുവീടുകളോ ഹോസ്റ്റലിൽ നിർത്താൻ സാമ്പത്തികസ്ഥിതിയോ ഉള്ളവർക്കു മാത്രമായിരുന്നു ഇതു സാദ്ധ്യമായത്. 1920-21 കാലത്ത് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു കോട്ടയത്തെത്തിയ പാമ്പാടിയിലെ ജന്മിഗൃഹങ്ങളിൽപ്പെട്ട നസ്രാണികൾപോലും ബന്ധുഗൃഹങ്ങളിലാണ് താമസിച്ചിരുന്നത് എന്ന വസ്തുത പരിഗണിക്കണം. 1925-26 ആയപ്പോഴേയ്ക്കും പാമ്പാടിയിൽ നിന്നും തിരുവല്ലാ നിക്കോൾസൺ സ്കൂളിൽ പെൺകുട്ടികളെ വിട്ടു പഠിപ്പിക്കുന്ന നിലയായി. ഇവയൊക്കെയുടെയും അടിസ്ഥാനം പള്ളിവാതുക്കൽ സ്കൂൾ എന്ന എം.ഡി. എൽ.പി. സ്കൂൾ ആയിരുന്നു.

ചുരുക്കത്തിൽ പള്ളിവാതുക്കൽ സ്കൂൾ അന്ന് പാമ്പാടിയിൽ ഉണ്ടായില്ലായെങ്കിൽ മഠത്തിൽ രാമൻപിള്ള ആശാൻ അവിടെ അദ്ധ്യാപകനാവുകയോ പേഴമറ്റത്തു കുറിയാക്കോസെന്ന ഗ്രാമീണ ബാലൻ അവിടെ പഠിച്ച് പ. പാമ്പാടി തിരുമേനി ആവുകയോ ഇല്ലായിരുന്നു.

**വിപ്ലവത്തിന്റെ വിത്ത്:** ഇവിടെ സ്വാഭാവികമായും ഉയർന്നു വരാവുന്ന ഒരു സംശയമുണ്ട്. കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കു മാത്രം വികസിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസപ്രക്രിയയെ എങ്ങനെ *കേരളത്തിന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ വിത്ത്* എന്നു വിശേഷിപ്പിക്കാൻ സാധിക്കും? ഇതിനു പല ഉത്തരങ്ങൾ നൽകാൻ സാധിയ്ക്കും. ഒന്നാമതായി, ഇന്നും കേരളത്തിലെ എറ്റവും ഉയർന്ന സാക്ഷരതാനിരക്ക് ഈ പ്രദേശത്താണ്. രണ്ടാമതായി ഇതേ മാതൃകയിലാണ് പിന്നീട് റോമൻ കത്തോലിക്കരും തുടർന്ന് നായർ സർവീസ് സൊസൈറ്റിയും വിദ്യാഭ്യാസ പ്രക്രിയയിൽ പങ്കാളികളായത്. മൂന്നാമതായി, മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസപ്രക്രിയയ്ക്ക് പുറംതിരിഞ്ഞുനിന്ന

വടക്കൻ ഇടവകകൾ തെക്കൻ ഇടവകകളുടെ അടിസ്ഥാന വിദ്യാഭ്യാസ നിലവാരത്തിലെത്തിയത് സമീപകാലത്തു മാത്രമാണ്. നാലാമതായി, കേരളത്തിൽ റോമൻ കത്തോലിക്കരടക്കമുള്ള നസ്രാണി സാന്നിദ്ധ്യമില്ലാത്ത പ്രദേശങ്ങളുടെ സ്ഥിതിയും മൊത്തത്തിൽ വടക്കൻ ഇടവകകളുടെ നിലവാരത്തിലാണ്.

**തകർന്നടിഞ്ഞ ചങ്ങലകൾ:** യഥാർത്ഥത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സാമൂഹിക വിപ്ലവം ഇതൊന്നുമല്ല. അത് തന്റെ വിദ്യാഭ്യാസ വിപ്ലവം മാറ്റിമറിച്ച മലയാളിയുടെ തൊഴിൽ സങ്കല്പങ്ങളാണ്. 18–ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിന്റെ രൂപീകരണവും, പിന്നീട് വേലുത്തമ്പി വിപ്ലവത്തിന്റെ അനന്തരഫലങ്ങളും നസ്രാണികളുടെ പരമ്പരാഗത തൊഴിൽ മേഖലകളെ ശിഥിലമാക്കി. അതിനാൽ അവർക്ക് ജീവസന്ധാരണത്തിനായി കാർഷിക മേഖലയെ ആശ്രയിക്കേണ്ടി വന്നു. ഭൂവുടമസ്തത ലഭ്യമാക്കാൻ സാദ്ധ്യമല്ലാതെ വന്ന ഭൂരിപക്ഷ നസ്രാണികൾക്കും *ഉഴിയം, വിരുത്തി* മുതലായ കെട്ടുപാടുകളിൽ ഉൾപ്പെടേണ്ടി വന്നു എന്നതായിരുന്നു ഇതിന്റെ ആത്യന്തിക ഫലം. ഈ അവസ്ഥയ്ക്കുണ്ടായ പരിഹാരമായിരുന്നു മുകളിൽ പറഞ്ഞ വിദ്യാഭ്യാസ വിപ്ലവം.

അടിസ്ഥാന വിദ്യാഭ്യാസമെങ്കിലും നേടിയവർക്ക് വാദ്ധ്യാന്മാരായും റൈട്ടർമാരായും തൊഴിൽ ലഭിക്കുകയും കാർഷികോല്പന്നാധിഷ്ഠിതമായ സമ്പദ്‌വ്യവസ്ഥയ്ക്കു പകരം പണാധിഷ്ഠിതമായ സമ്പദ്‌വ്യവസ്ഥയുടെ ഫലങ്ങൾ അനുഭവിച്ചു തുടങ്ങുകയും ചെയ്തതോടെ തൊഴിലിനെക്കുറിച്ചും ഭൂവുടമസ്ഥതയെപ്പറ്റിയുമുള്ള പരമ്പരാഗത സങ്കൽപ്പങ്ങൾ ഈ പ്രദേശത്തെ നസ്രാണികളിൽ മാറിമറിഞ്ഞു. ഭൂമിയോടുള്ള കെട്ടുപാടും അഭിനിവേശവും മാറ്റിവെച്ച് ഉയരെ പറക്കാൻ അവരെ പ്രേരിപ്പിച്ചത് ഈ സാമൂഹിക വ്യതിചലനമാണ്. സഹ്യനപ്പുറവും, മലയായിലും പിന്നീട് മദ്ധ്യപൗരസ്ത്യ ദേശങ്ങളിലും അവസാനം അമേരിക്കയിലും യൂറോപ്പിലും ആസ്ട്രേലിയായിലും കുടിയേറിയ മലയാളികളിൽ മുന്നോടികൾ കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള നസ്രാണികളാണ്. ഇവർ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവത്തിന്റെ സന്തതികളാണ്.

കൃത്യമായ പ്രതിമാസ വരുമാനം നേടുന്ന പണാധിഷ്ഠിതമായ നവതലമുറ, കാർഷിക സമൂഹത്തിന്റെ ഋണാവസ്ഥയ്ക്കു ആശ്വാസമാണെന്നു ബോദ്ധ്യപ്പെട്ടതോടെ നസ്രാണിക്ക് വിദ്യാഭ്യാസത്തിലുള്ള താല്പര്യം വർദ്ധിച്ചു. ഏറ്റവും ലാഭകരമായ നിക്ഷേപം അടുത്ത തലമുറയുടെ വിദ്യാഭ്യാസത്തിലാണെന്ന തിരിച്ചറിവിന് അവർക്ക് അധികകാലമൊന്നും വേണ്ടിവന്നില്ല. *കാണം വിറ്റും ഓണം ഉണ്ണണം* എന്ന ചൊല്ല്

*കാളേ വിറ്റും, കണ്ടം വിറ്റും പഠിപ്പിക്കണം* എന്നു നസ്രാണി തിരുത്തിയെഴുതി. ഈ കാലത്ത് പുതുതായി ലഭ്യമായ സർക്കാർ പുതുവൽ ഭൂമികൾ കൈവശപ്പെടുത്താൻ വിദ്യാഭ്യാസത്തിലുപരി വ്യഗ്രത കാണിച്ച റോമൻ കത്തോലിക്കർ ഈ പന്ഥാവിലെത്തിയത് രണ്ടു തലമുറയ്ക്കു ശേഷമാണ്.

ജാതിവ്യവസ്ഥ ജീർണ്ണതയുടെ പാരമ്യത്തിലെത്തിയ പത്തൊമ്പതാം നൂറ്റാണ്ടും 1920–കളിലെ മഹാസാമ്പത്തിക മാന്ദ്യവും നായർ മുതലായ സവർണ്ണ ജാതികളെ പൂർണ്ണമായും തകർത്തെറിഞ്ഞു. ജന്മിത്വവും *സർക്കാർ ശേവുകവും* മാത്രം സ്വപ്നം കണ്ടുനടന്ന ഈ സമുദായങ്ങളിൽ ആദ്യമായി മാറ്റത്തിന്റെ കാറ്റടിച്ചത് മുകളിൽ പറഞ്ഞ നസ്രാണി ഹൃദയഭൂമിയിലാണ്. അതിനു കാരണമായത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവവും. ഈ നവജീവിത സങ്കല്പമാണ് മന്നത്തു പത്മനാഭൻ നായർ സർവീസ് സൊസൈറ്റി വഴി കേരളത്തിലങ്ങോളമിങ്ങോളം ആളിക്കത്തിച്ചതും, നായരെ ഇരുപതാം നൂറ്റാണ്ടിൽ സ്വന്തം കാലിൽ നിൽക്കാൻ പ്രാപ്തരാക്കിയതും.

ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ ലക്ഷക്കണക്കിനു ഇന്ത്യാക്കാർ ഇരുപതാം നൂറ്റാണ്ടിനു മുമ്പ് ആഫ്രിക്കയിലും കരീബിയനിലും, പൂർവ പൗരസ്ത്യ ദേശങ്ങളിലും, ഓസ്ട്രേലേഷ്യൻ രാജ്യങ്ങളിലും കുടിയേറി. അവിദഗ്ദ്ധ തൊഴിലാളികളായ *കൂലി*കളായി കുടിയേറിയ ഇവരിൽ ഒരൊറ്റ മലയാളി പോലുമില്ല. എന്നാൽ ഇരുപതാം നൂറ്റാണ്ടിൽ വിദഗ്ദ്ധ/അർദ്ധ–വിദഗ്ദ്ധ തൊഴിലാളികളായി മലയാളി കുടിയേറാത്ത നാടില്ല. സൂക്ഷ്മമായി പരിശോധിച്ചാൽ, ഈ കുടിയേറ്റം ആരംഭിക്കുന്നത് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവത്തിന്റെ സന്തതികളായ കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള നസ്രാണികളും അവയുടെ പ്രയോജനം ലഭിച്ച ഇതര സമുദായാംഗങ്ങളുമാണ്. കേരളത്തിന്റെ മറ്റു ഭാഗങ്ങളിലുള്ളവർ ഈ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവം വിവിധ കാലങ്ങളിൽ സ്വാംശീകരിക്കുകയും ഈ കുടിയേറ്റ പ്രക്രിയ പിൻതുടരുകയുമാണുണ്ടായത്. ഈ ലേഖനത്തിന്റെ ആരംഭത്തിൽ പറഞ്ഞ വസ്തുത, *ഇന്ന് മലയാളിയെ രണ്ടു കാലിൽ നിർത്തുന്നത്,* മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ സദ്ഫലങ്ങളാണ്.

**തമസ്ക്കരണം:** നസ്രാണികളെ മൊത്തമായും, വിശിഷ്യാ പാശ്ചാത്യ അധിനിവേശം അംഗീകരിക്കാത്ത ദേശീയ നസ്രാണികളെ പ്രത്യേകമായും, കേരള സംസ്ക്കാരത്തിനും ഭാഷയ്ക്കും സാഹിത്യത്തിനും അവർ നൽകിയ സംഭാവനകളെയും തമസ്ക്കരിക്കുക എന്നത് ഒരു നൂറ്റാണ്ടായി

നടന്നുവരുന്ന ഒരു പ്രക്രിയയാണ്. കേരള ചരിത്രരചനയുടെ കുലപതികൾ എന്നു വിശേഷിപ്പിക്കപ്പെടുന്ന ചില വ്യക്തികൾ ആരംഭിച്ച ഈ പ്രക്രിയ അവരുടെ സ്ഥാപിത താല്പര്യം മനസ്സിലാക്കാതെ സമകാലിക ചരിത്രകാരന്മാരും പിൻതുടരുകയാണ്. ദേശീയ നസ്രാണികളുടെ സംഭാവനകളെ ഇകഴ്ത്തിക്കാട്ടുന്നതിൽ പാശ്ചാത്യരുടെയും, പാശ്ചാത്യാധിനിവേശാധീനരായ നസ്രാണികളുടെയും പ്രചരണതന്ത്രം വഹിച്ച പങ്കും ചില്ലറയല്ല. എന്നാൽ ഇക്കാര്യത്തിൽ ദേശീയ നസ്രാണികളുടെ പങ്കും ചെറുതല്ല. തങ്ങളുടെയും, തങ്ങളുടെ നേതാക്കളുടെയും സംഭാവനകളെ സമൂഹമദ്ധ്യത്തിൽ അവതരിപ്പിക്കുന്നതിൽ അവർ വിമുഖത കാട്ടി. ഇതിനു പല ന്യായങ്ങളും നിരത്താനുണ്ടാവും. ആത്യന്തികമായി ഇത്തരം മഹത്തായ സംഭാവനകളുടെ ഫലം മറ്റുള്ളവർ തട്ടിയെടുക്കുന്നതിനേ ഇതു ഉപകരിച്ചിട്ടുള്ളു. ഈ തിക്തഫലത്തിന്റെ ഉദാഹരണമാണ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വിദ്യാഭ്യാസ വിപ്ലവവും.

**സൂചക ഗ്രന്ഥങ്ങൾ**


1. Cherian, P., ***The Malabar Syrians and Church Missionary Society***, Kottayam,1935
2. ഗീവർഗീസ് റമ്പാൻ, വാകത്താനം, ***മലങ്കര സഭാ പഞ്ചാംഗം***, കോട്ടയം, 1906.
3. ജെഫ്രി, ഡോ. റോബിൻ, ***നായർ മേധാവിത്വത്തിന്റെ പതനം***, കോട്ടയം 1979.
4. ഗോപിനാഥൻ നായർ, ഡോ. പി. ആർ., ***കേരളത്തിലെ വിദ്യാഭ്യാസം***, തിരുവനന്തപുരം, 1980.
5. നെല്ലിമുകൾ, ഡോ. സാമുവേൽ, ***സി.എം.എസ്. കോളജിന്റെ ചരിത്രം 1816 –1996***, കോട്ടയം, 1997.
6. ഫിലിപ്പ്, ഇ. എം., ***മലങ്കരസഭയുടെ രഹസ്യ പേടകം***, കോട്ടയം, 1993.


(*ജോർജിയൻ മിറർ, ഏപ്രിൽ 2010*)

# 5

# എം. ഡി. സെമിനാരി സ്ഥാപകൻ

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയനെ തുടർന്ന് അതേ നൂറ്റാണ്ടിൽത്തന്നെ അതേ കുടുബത്തിൽനിന്ന് അതേ പേരുകാരനായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായായപ്പോൾ ഇരുവരുടെയും പേരുകളുടെ സമാനത ആശയക്കുഴപ്പം ഉണ്ടാക്കി.

ഈ പ്രശ്നം മറികടക്കാൻ ജനം കണ്ടുപിടിച്ച ഉപായമാണ് ഇരുവരുടെയും മഹത്തായ സംഭാവനകൾ വിശേഷണമായി പേരിനോടൊപ്പം ചേർത്ത് പ്രതിപാദിക്കുക എന്നത്. അതനുസരിച്ച് മാർ ദീവന്നാസ്യോസ് ദ്വിതീയൻ *പഴയസെമിനാരി സ്ഥാപകൻ* എന്നും മാർ ദീവന്നാസ്യോസ് അഞ്ചാമൻ *എം.ഡി. സെമിനാരി സ്ഥാപകൻ* എന്നുമുള്ള വിശേഷണങ്ങൾ സഹിതമാണ് സമകാലിക രേഖകളിൽ പ്രതിപാദിക്കപ്പെടുന്നത്.

ഒരേ കുടുബത്തിൽനിന്നും ഒരേ പേരുകാരായ രണ്ടു പേർ ഒരേ സ്ഥാനത്തെത്തിയതുപോലെയുള്ള മറ്റൊരപൂർവതയാണ് അക്ഷരനഗരമായ കോട്ടയത്തിന് ഇരുവരും നൽകിയ സാംസ്കാരിക സംഭാവനകൾ അവരുടെ വിശേഷണമായി അറിയപ്പെടുക എന്നത്.